# ഓം
# ശ്രീമഹാഭാഗവതം



ഗ്രന്ഥകർത്താ

**പി. ചന്ദ്രശേഖരൻ നായർ**

എന്ന സ്വാമി ആനന്ദ്




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ശ്രീമഹാഭാഗവതം

ലളിതമായ ഭാഷയിൽ സാധാരണക്കാർക്ക് മനസ്സിലാകത്തക്കവണ്ണം നിത്യ പാരായണത്തിന്നും സപ്താഹ ത്തിന്നും ഉതകുമാറ് തയ്യാറാക്കിയ ഗ്രന്ഥം. ചുരുങ്ങിയ വില. പൊതുജന സേവനാർത്ഥം



ഗ്രന്ഥകർത്താ

## പി. ചന്ദ്രശേഖരൻ നായർ

എന്ന സ്വാമി ആനന്ദ്

**Published by the author**
**Govindalayam,**
**C/o Nalinam,**
**Petta, Poonithura-682 317**



1st Edition August 1993
1000 Copies
Price Rs. 50/-

DEDICATED

To the memory of
Smt. P.K. Sarada Amma
wife of the author.

Other Publications by the Author

| | | Price |
|---|---|---|
| 1. Pushpanjali | English Verse | Rs. 5-00 |
| 2. Satsang | ,, | Rs. 6-00 |
| 3. Narayaneeyam | ,, | Rs. 15-00 |
| 4. Bhakthirasam | Malayalam Prose | Rs. 15-00 |

# മുഖവുര

**Dr. N.B. Elayidam M.Sc., Ph.D.**
**Sri Vilas, KALADI**

വേദോപനിഷത്തുകളിൽ അടങ്ങിയിരിക്കുന്ന ദുർഗ്രഹങ്ങളായ ആദ്ധ്യാത്മിക-ധാർമ്മിക- തത്വങ്ങൾ ജനങ്ങൾക്ക് മനസ്സിലാകുവാനും ദൈനംദിന ജീവിതത്തിൽ മാർഗ്ഗദർശകമാകുവാനും വേണ്ടി കഥാരൂപേണ ലളിതമായ ഭാഷയിൽ ചിത്രീകരിച്ചിരിക്കുകയാണ്, ഭാരതത്തിലെ പുരാണേതിഹാസങ്ങളായ ശ്രീമദ്‌രാമായണം, മഹാഭാരതം, ശ്രീമദ്ഭാഗവതം ആദിയായവയിൽ. ഗൃഹാന്തരീക്ഷത്തിലും വിദ്യാലയങ്ങളിലും അമ്മമാരുടേയും ഗുരുക്കന്മാരുടേയും സംഭാഷണങ്ങളിൽ കൂടിയും ഉപദേശരൂപേണയും വളരുന്ന തലമുറ ബാല്യ-ശൈശവ-ദശകളിൽ ഈ ഗ്രന്ഥങ്ങൾ ശ്രവിക്കുകയും ഗ്രഹിക്കുയും ചെയ്തിരുന്നു. ആ നല്ല നാളുകൾ നമുക്ക് നഷ്ടപ്പെട്ടിട്ട് വർഷങ്ങൾ ഏറെ ആയി. ആധുനിക കാലത്ത് ഈ മഹൽഗ്രന്ഥങ്ങൾ വീടുകളിൽ വാങ്ങി സൂക്ഷിക്കുകയോ നിത്യപാരായണം ചെയ്യുകയോ, അവയിലെ കഥകൾ കുട്ടികൾക്ക് വിവരിച്ചുകൊടുക്കുകയോ, ചെയ്യുന്ന പതിവ് വിരളമായി. വിദ്യാലയങ്ങളിലെ പാഠ്യവിഷയങ്ങളിൽനിന്നുപോലും ഹൈന്ദവതത്വബോധം വിദ്യാർത്ഥികൾക്ക് ലഭിക്കാതെയായി. വളരെ വേദനാജനകമായ ഈ സ്ഥിതിവിശേഷം മാറ്റുവാൻ ആത്മാർത്ഥമായ ഒരു പരിശ്രമം അടുത്ത കാലത്ത് തുടങ്ങിയിട്ടുണ്ട്.

ഇരുപതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ ഹൈന്ദവ മതഗ്രന്ഥങ്ങൾ വിവിധ സംഘടനകളുടേയും വ്യക്തികളുടേയും സഹകരണത്തോടെ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. കൂടാതെ ക്ഷേത്രാങ്കണങ്ങളിൽ നടക്കുന്ന മതപ്രഭാഷണങ്ങളും സപ്താഹവായനകളും സാധാരണ ജനങ്ങൾ ശ്രവിച്ചു വരുന്നതുമുണ്ട്. പക്ഷേ വാർദ്ധക്യദശയിൽ മാത്രം ആദ്ധ്യാത്മികതത്വങ്ങൾ മനസ്സിലാക്കിയാൽ മതി എന്ന ധാരണ ഹൈന്ദവ ജനങ്ങളിൽ പൊതുവേ നിലനിൽക്കുന്നു. മറ്റു മതാനുയായികൾ ബാല്യകാലം മുതൽ അനുഷ്ഠിച്ചു കാണുന്ന മതപരമായ ജീവിതരീതിയും, മതഗ്രന്ഥപഠനവും, ദേവാലയദർശനവും കണ്ടിട്ടുപോലും, ഹൈന്ദവ ജനതയിലെ ബഹുഭൂരിപക്ഷം ബാലന്മാരും, യുവതി-യുവാക്കളും ഇന്നും മതഗ്രന്ഥങ്ങൾ വായിക്കുകയോ, വ്രതാനുഷ്ഠാനങ്ങൾ നിത്യജീവിതത്തിൽ സ്വീകരിക്കുകയോ ചെയ്യുന്നില്ല എന്നത് ഖേദകരമാണ്. കേരളത്തിലെ വനാന്തരങ്ങളിലും ഗ്രാമങ്ങളിലും പട്ടണങ്ങളിൽപോലും ധാരാളം ഹൈന്ദവക്ഷേത്രങ്ങൾ ജീർണ്ണിച്ച്, പൊട്ടിപൊളിഞ്ഞു, അനാഥാവസ്ഥയിൽ സ്ഥിതി ചെയ്യുന്നതും, നിത്യപൂജാദികൾ നടക്കാതെയും ദർശനയോഗ്യമല്ലാതെയും കിടക്കുന്നതും കാണുന്നുണ്ട്. യാതൊരു വിധ മാനസിക വിഷമങ്ങളും ഇല്ലാതെ അവയ്ക്ക് ചുറ്റും ഹൈന്ദവർ വസിക്കുന്നതുമുണ്ട്. നവംനവങ്ങളായ മറ്റു ദേവാലയങ്ങൾ പണിത് ഉയരുമ്പോൾ പോലും സ്വന്തം ദൈവങ്ങളെ ഉയർത്തുവാനുള്ള മനസ്ഥിതിപോലും ഹൈന്ദവരിൽ കാണുന്നില്ല. ദേവാലയങ്ങളാണ് നമ്മുടെ സാംസ്കാരിക ഉയർച്ചയുടെ അളവുകോൽ അഥവാ വളർച്ചയുടെ സിരാകേന്ദ്രം എന്ന വിശ്വാസം പ്രാചീനകാലം മുതൽ നമുക്കുണ്ടായിരുന്നു. ഇന്നത്തെ നമ്മുടെ ധാർമ്മിക-സാംസ്കാരിക-ഭൗതിക-അധഃപതനത്തിന് കാരണവും ദേവാ

ലയങ്ങളെയും മതഗ്രന്ഥങ്ങളേയും അവഗണിച്ചതുകൊണ്ടാണ്. ഇതിനു ഒരു വിരാമം ഇടുകയും നശിച്ചുകിടക്കുന്ന ക്ഷേത്രങ്ങളെ ഉദ്ധരിക്കുവാനും പുരാണേതിഹാസങ്ങളും മറ്റു മതഗ്രന്ഥങ്ങളും പാരായണം ചെയ്യുവാനും ഉള്ള ഒരു തീവ്രയത്നപരിപാടി പ്രാവർത്തികമാക്കേണ്ടിയിരിക്കുന്നു.

സാധാരണ ജനങ്ങൾക്കും ഹൈന്ദവ ജനതയിലെ സാമ്പത്തിക ഭദ്രത ഇല്ലാത്തവർക്കും, സാമൂഹികമായ പിന്നോക്കം നിൽക്കുന്നവരുമായ ഹരിജന-ഗിരിജനങ്ങൾക്കും പ്രാഥമിക അക്ഷരജ്ഞാനം ലഭിച്ചവർക്കും വായിച്ചു ഗ്രഹിക്കുവാൻ തക്കവിധത്തിൽ ലളിതഭാഷയിൽ രചിച്ച ഈ ഗ്രന്ഥം വളരെ വിലപ്പെട്ട ഒരു മുതൽ കൂട്ടായി നമുക്ക് കണക്കാക്കാം. ശ്രീമദ്ഭാഗവതത്തെ അധികരിച്ച്, മൂല ഗ്രന്ഥത്തിലെ പ്രധാന വിഷയങ്ങൾ എല്ലാം ഉൾക്കൊള്ളിച്ച് എഴുതിയതാണ് ഈ പുസ്തകം. ആദ്ധ്യാത്മിക ധാർമ്മിക-തത്വങ്ങൾ സാധാരണക്കാർക്കും, സ്ത്രീകൾക്കും, അധികം വിദ്യാഭ്യാസം ഇല്ലാത്തവർക്കും വായിച്ച് മനസ്സിലാക്കുവാൻ ഉതകുന്ന വിധത്തിൽ ആണ് ഗ്രന്ഥകർത്താവ് പ്രതിപാദിച്ചിട്ടുള്ളത്.

ഞാൻ പിതാവിന് തുല്യമായി സ്നേഹിക്കുകയും ആദരിക്കുകയും ചെയ്യുന്ന ശ്രീ.പി. ചന്ദ്രശേഖരൻ നായർ, തൻെറ അമ്മാമനും ഗുരുനാഥനുമായ, ഭാഗവതോത്തംസനായ ശ്രീ. പൺറിറ്റ് ഗോപാലൻ നായരുടെ ഓർമ്മക്കായി "ശാരദ ഫൗണ്ടേഷൻെറ കീഴിലാണ് ഇതു പ്രസിദ്ധികരിക്കുന്നത്. ഈ ശ്വരേച്ഛ ഒന്നുമാത്രമാണ് ഈ മുഖവുര എഴുതുവാൻ എനിക്ക് അവസരം നൽകിയത്.

പരമഭക്തനും പണ്ഠിതനുമായ ശ്രീ ചന്ദ്രശേഖരൻ നായർ, ഹൈന്ദവ ജനതയുടെ ഉദ്ധാരണത്തിനുവേണ്ടി തൻെറ തൂലിക ചലിപ്പിക്കുവാനും പ്രഭാഷണങ്ങൾ ചെയ്യുവാനും തുടങ്ങിയിട്ടു മൂന്നുദശാബ്ദങ്ങൾ പിന്നിട്ടുണ്ട്. "പുഷ്പാഞ്ജലി", 'നാരായണീയം" " ഭക്തിരസം" എന്നീ ഗ്രന്ഥങ്ങൾ അദ്ദേഹത്തിൻെറ അഗാധമായ പാണ്ഡിത്യവും ആദ്ധ്യാത്മികതത്വങ്ങൾ സുന്ദരവും ലളിതവുമായ ഭാഷകളിൽ എഴുതുവാനുള്ള കഴിവും പ്രകടമാക്കുന്നു. ഈ ഭാഗവതഗ്രന്ഥവും മറ്റു പുസ്തകങ്ങളെപ്പോലെ വളരെ ശ്രദ്ധയോടും സരളവും ലളിതവുമായ ഭാഷയിൽ രചിക്കപ്പെട്ടതാണു. സജ്ജനങ്ങൾക്ക് നിത്യപാരായണത്തിന് യോജിച്ച വിധത്തിലാണ് എഴുതപ്പെട്ടിട്ടുള്ളത്.

ഭാവിയിലും ധാരാളം വിലപ്പെട്ടതും ഘനപ്പെട്ടതും ഭക്തിനിർഭരവുമായ ധർമ്മഗ്രന്ഥങ്ങൾ ശ്രീ ചന്ദ്രശേഖരൻ നായരുടെ തൂലികയിൽനിന്നും ഭക്തജനങ്ങൾക്ക് ലഭിക്കുവാനുള്ള ആരോഗ്യവും ആയുസ്സും ശ്രീഗുരുവായൂരപ്പൻ അദ്ദേഹത്തിന് നൽകട്ടെ എന്നു പ്രാർത്ഥിച്ചുക്കൊള്ളുന്നു. ഈ മുഖവുര എഴുതുവാൻ എനിക്ക് അവസരം തന്നതിൽ എൻെറ ഹൃദയംഗമമായ നന്ദി രേഖപ്പെടുത്തുന്നു.

## ആശംസ

## സഫലമീയജ്ഞം

ഡോ. പി.എൻ. ഗോപാലകൃഷ്ണൻ നായർ M.A. M.Ed., Ph.D.
, റിഡയർഡ് പ്രിൻസിപ്പൽ, ട്രെയിനിംഗ് കോളേജ്,
മൂത്തകുന്നം

മനുഷ്യസമൂഹത്തിന്റെ വികാസപരിണാമങ്ങളുമായി അലിഞ്ഞു ചേർന്നു കിടക്കുന്നവയാണ് നമ്മുടെ ഇതിഹാസങ്ങളും, പുരാണങ്ങളും അവ ഉൾക്കൊള്ളുന്ന പരസഹസ്രം തത്വചിന്തകളും. പ്രാകൃതമനുഷ്യനിൽ നിന്ന് സംസ്കൃത മനുഷ്യനിലേക്കുള്ള പ്രായാണത്തിൽ ജന്മം എടുത്ത ആചാര്യന്മാരും ഋഷി വര്യന്മാരും നന്മനിറഞ്ഞ ഉത്തമ ജീവിതത്തിന് അടിത്തറ ഉറപ്പിച്ചത് ഈ പുരാണങ്ങളിലും ഇതിഹാസങ്ങളിലും കൂടിയാണ്. നൂറ്റാണ്ടുകളായി നാം ഭക്ത്യാദരങ്ങളോടുകൂടി കേൾക്കുകയും, പാരായണം ചെയ്യുകയും, ഭവനങ്ങളിൽ വച്ചു പൂജിക്കുകയും ചെയ്തു പോരുന്ന മഹാഭാഗവതം, രാമായണം, മഹാഭാരതം തുടങ്ങിയ കൃതികളിലാണ് നമ്മുടെ നീതിബോധത്തിന്റെയും, ധർമ്മനിഷ്ഠയുടെയും, സത്യസന്ധതയുടെയും എല്ലാം വേരുകൾ ഓടിനിൽക്കുന്നത്. കാലം എത്ര കഴിഞ്ഞിട്ടും, സമൂഹം എത്ര മാറിയിട്ടും, ശാസ്ത്രം എത്ര വളർന്നിട്ടും ചരിത്രാതീത കാലം മുതൽ കെട്ടി ഉറപ്പിച്ചുവന്ന ജീവിതത്തിന്റെ ഈ അടിത്തറയ്ക്ക് ഇളക്കം ഒട്ടുംതന്നെ സംഭവിച്ചിട്ടില്ല. നിത്യസത്യമായി, നിതാന്തരക്ഷയായി അതുനിലകൊള്ളുന്നു.

മഹാഭാഗവതത്തെ പുണ്യഗ്രന്ഥമായി നാം കരുതിപ്പോരുന്നു. ഉൽക്കൃഷ്ട ചിന്തയുടെ പാരമ്യമെന്നും, മനുഷ്യമനസ്സിന്റെ അതിരില്ലാത്ത ശക്തിവിശേഷങ്ങളുടെ പ്രതിഫലനമെന്നും കരുതാവുന്നതരത്തിൽ സർവ്വ ശക്തനായ മഹാവിഷ്ണുവിന്റെ അവതാരകഥകളാണ് ഭാഗവതത്തിന്റെ പ്രധാന ഇതിവൃത്തം. ത്രികാലജ്ഞാനികളായ ഋഷിവര്യന്മാർ ഈ കഥാ കഥനത്തിൽകൂടി തെളിയിച്ചിരിക്കുന്ന ദീപം എക്കാലത്തും മനുഷ്യമനസ്സിനെ പ്രകാശപൂർണ്ണമാക്കാൻ പര്യാപ്തമായിട്ടുള്ളതാണ്. സൂക്ഷ്മപരിശോധനയിൽ ഭൂമിയിൽ ജീവന്റെ പരിണാമപ്രക്രിയയിലെ വിവിധഘട്ടങ്ങളേയും, സമൂഹത്തിന്റെ വികസന പ്രക്രിയയിലെ പ്രധാനപരിവർത്തനങ്ങളേയും ഈ കഥകൾ പരോക്ഷമായി സൂചിപ്പിക്കുന്നുണ്ട് എന്നു മനസ്സിലാക്കാൻ കഴിയും. കഥകളിൽകൂടി കാര്യം പഠിപ്പിക്കുന്ന ഏറ്റവും ലളിതവും, അത്യന്തം ഫലപ്രദവുമായ വിദ്യാഭ്യാസ സമ്പ്രദായത്തിന് ഉത്തമ ഉദാഹരണമായിട്ടും ഭാഗവത കഥകൾ നിൽക്കുന്നുണ്ട്.

മഹാഭാഗവതപാരായണത്തെപ്പറ്റിയും, ഭാഗവതകഥാഖ്യാനത്തെപ്പറ്റിയും ചിന്തിക്കുമ്പോൾ ഒരു കാര്യം എടുത്തു പറയേണ്ടതുണ്ട്. ഹരിയുടെ നാമവും, ഹരിയുടെ കഥയും ഈശ്വരഭജനമായും, മോക്ഷപ്രാപ്തിയ്ക്കുള്ള മാർഗ്ഗമായും ഭാരതീയർ സ്വീകരിച്ചിട്ടുണ്ട് എന്ന കാര്യം ശരിയാണ്. എന്നിരുന്നാലും സംസ്കൃതത്തിൽ രചിച്ച്, സംസ്കൃതത്തിന്റെ അതിപ്രസരമുള്ള മലയാളത്തിൽ പുനരാഖ്യാനം ചെയ്ത് നമ്മുടെ കയ്യിൽ എത്തിയ ഭാഗവതത്തിലെ ഓരോ കഥയും, ഉപകഥയും ഉൾക്കൊള്ളുന്ന അതിമഹത്തായ ചിന്തകളും, തത്വസംഹി

തകളും ഇന്നും സാധാരണ മനുഷ്യന് അപ്രാപ്യമാണ്. ഹരികഥകളിൽകൂടിയും, സപ്താഹങ്ങളിൽകൂടിയും, അപൂർവ്വമായി വന്നു ചേർന്നിട്ടുള്ള പുനരാഖ്യാന ങ്ങളിൽകൂടിയും ആ വിജ്ഞാനസാഗരത്തിൻെറ അടിത്തട്ടിലുള്ള ചില രത്നങ്ങ ളുടെ പ്രകാശം നാം ദർശിച്ചിട്ടുണ്ടാകാം. എങ്കിലും സാധാരണക്കാർക്കുവേണ്ടി, അവർക്കു മനസ്സിലാകുന്ന ഭാഷയിൽ ഭാഗവതകഥകൾക്ക് സമഗ്രമായ ഒരു പുന രാഖ്യാനം ഇത്രകാലവും ഉണ്ടായിട്ടില്ല എന്നു തോന്നുന്നു. ഈ പോരായ്മ നികത്തുന്നതാണ് ശ്രീ.പി. ചന്ദ്രശേഖരൻ നായർ എഴുതി പ്രസിദ്ധീകരിക്കുന്ന ഭാഗവത കഥകളുടെ ഈ ആഖ്യാനം. ഒരു പോലീസ് ഓഫീസറായി സേവനം അനുഷ്ടിച്ച്, അതിൽ നിന്നു വിരമിച്ച്, 83 വയസ്സുകഴിഞ്ഞുനിൽക്കുന്ന ഈ വാർദ്ധക്യത്തിൽ, സത്യസന്ധതയോടെ, അന്വേഷണബുദ്ധിയോടെ, അസൂയാ വഹമായ പ്രസരിപ്പോടെ, ആത്മാർപ്പണബോധത്തോടെ, സാധാരണക്കാരുടെ മനസ്സിലേക്കും ചിന്തയിലേക്കും ഭാഗവതത്തിലെ അമൂല്യതത്വങ്ങൾ എത്തിച്ചു കൊടുക്കുക എന്ന ദൗത്യം ഒരു ദൈവനിയോഗം പോലെ അദ്ദേഹം പൂർത്തിയാ ക്കിയിരിക്കുന്നു. സാധാരണക്കാർക്കുവേണ്ടിയുള്ള ഭാഗവത കഥകളുടെ ഒരു പുനരാഖ്യാനമാണ് ഇത്. ശ്രീ ചന്ദ്രശേഖരൻ നായർ ലക്ഷ്യമാക്കിയിരിക്കുന്ന തുപോലെ ഈ ഗ്രന്ഥം സാധാരണജനങ്ങൾക്കു പ്രിയങ്കരമായിത്തീരുമെന്നും, ഈ വിജ്ഞാനം അവരുടെ മനസ്സിനെ കൂടുതൽ പ്രകാശപൂർണ്ണമാക്കുമെന്നും, ആ പ്രകാശം അവർക്ക് കൂടുതൽ ഉത്തമമായ ഒരു ജീവിതം നയിക്കാനുള്ള ഉൾപ്രേരണയുടെ വറ്റാത്ത ഉറവിടം ആയിത്തീരുമെന്നും നമുക്ക് പ്രത്യാശിക്കാം.

തിരുവനന്തപുരം ഡോ. പി.എൻ. ഗോപാലകൃഷ്ണൻ നായർ 1-11-1992.



# അവതാരിക

എല്ലാം ഈശ്വരേച്ഛയെന്നേ പറയാൻ ആവൂ. ശ്രീമഹാഭാഗവതം, സപ്താഹരൂപവായന ഞാൻ പലപ്രാവശ്യം കേട്ടിട്ടുണ്ട്. ഭാഗവതം സംസ്കൃത ഭാഷയിലാണല്ലോ. അത് മുഴുവനും 7 ദിവസം കൊണ്ട്, ദിവസത്തിൽ 8 മണിക്കൂർ വീതം വായിച്ചുതീർക്കുക എന്നത് ശ്രമകരമാണ്. മറ്റൊരാൾകൂടി വായിക്കുന്ന ആചാര്യന്ന് സഹായിയായി വേണ്ടി വരാറുണ്ട്.

ശ്രവണം ഈശ്വരഭജനമായി കരുതുന്ന ഭക്തരാണ് സദസ്യർ മിക്കവരും. ഇവർക്കൊക്കെ സംസ്കൃതത്തിൽ വല്ല ജ്ഞാനവും ഉണ്ടോ എന്നു സംശയമാണ്, എന്ന് മാത്രമല്ല, വായിക്കുന്നവരിൽ പലർക്കും സംസ്കൃതം നന്നായി കൈകാര്യം ചെയ്യുവാൻ കഴിയുമോ എന്നും സംശയമാണ്. അവർ വായിക്കുന്നതിനുപുറമേ ശ്രോതാക്കളെ തൃപ്തിപ്പെടുത്താൻ 4-5 അദ്ധ്യായങ്ങൾ കഴിയുമ്പോഴെങ്കിലും കഥാസാരം പറയുക എന്ന രീതിയിൽ ഒരുതിരിഞ്ഞു നോട്ടവും വേണ്ടിവരുന്നുണ്ട്. ഈ കഥാസാരം പറയുന്നതുവരെ ശ്രോതാക്കൾ ചിലരെങ്കിലും ഉറക്കം തൂങ്ങിയിരിക്കുക എന്നത് സാധാരണ പതിവാണ്.

ഈ മാതിരി ഭാഗവതശ്രവണം അത് ഉദ്ദേശിച്ചഫലം തരുമോ എന്ന ശങ്ക എനിക്കുണ്ടായി. എന്നെ സംബന്ധിച്ചേടത്തോളം ഞാൻ പല പ്രാവശ്യം കേട്ടിട്ടും കാര്യമായിട്ടൊന്നും മനസ്സിലാക്കാൻ സാധിച്ചിട്ടില്ല എന്നതാണ് എൻെറ അനുഭവം. ഞാൻ സ്വന്തമായി മൂലം വ്യാഖ്യാനത്തോടെ സപ്താഹമായി പല പ്രാവശ്യം വായിച്ചിട്ടുണ്ട്. സമയപോരായ്മയാൽ ശ്രദ്ധയോടെ ഗ്രഹിക്കാൻ സാധിച്ചിട്ടില്ല.

അങ്ങിനെ ഇരിക്കുമ്പോഴാണ് ഭാഗവതത്തിൻെറ രത്നച്ചുരുക്കമായ നാരായണീയം ഇംഗ്ലീഷിലേക്ക് ശ്ലോകാനുശ്ലോകം പദ്യമായി പരിഭാഷപ്പെടുത്തിയത്. ബോംബെയിൽ നിന്ന് പുറപ്പെടുന്ന 'ഭവൻസ് ജേർണൽ' ഉം മറ്റു പലരും അത് നന്നായിരിക്കുന്നുണ്ടെന്ന് അഭിപ്രായപ്പെട്ടിരുന്നു. എന്നാലും വായനക്കാർക്ക് വേണ്ട ആദ്ധ്യാത്മിക ദാഹശാന്തി ഇത്കൊണ്ട് കിട്ടുന്നുണ്ടോ എന്ന ചോദ്യം പിന്നേയും അവശേഷിക്കുന്നുവെന്ന് തോന്നി.

ഞാൻ പൊന്നുരുന്നി, തുരുത്തി (മരട്) S.N.D.P ക്ഷേത്രങ്ങളിലും ആദംപ്പള്ളി (തൃപ്പൂണിത്തുറ) കാവിലും മറ്റും ഭാഗവതപ്രഭാഷണം, മൂലംവായന ഇല്ലാതെ വിസ്തരിച്ച് നടത്തി. ദിവസം 1 മണിക്കൂർ വീതം. അപ്പോഴാണ് എനിക്ക് മനസ്സിലായത്. ഭാഗവതത്തിൻെറ ഉള്ളിൻെറ ഉള്ളിൽ പൊതു ജനങ്ങൾക്ക് വേണ്ട രത്നഖനികൾ ധാരാളമുണ്ടെന്നും അവ ഒരുവൻെറ മേൽഗതിക്ക് ഇഹപരമായി വേണ്ട അഭിവൃദ്ധി തരുന്നതിന്നു പുറമെ, ഈശ്വരവിശ്വാസവും സ്വഭാവരൂപീകരണവും, അവസാനത്തിൽ സംസാരദുഃഖത്തിൽ നിന്ന് മോചനവും നൽകുമെന്ന്. ഈ പ്രഭാഷണങ്ങൾക്ക് വേണ്ടി തെയ്യാറാക്കിയ കുറിപ്പുകൾ വിലയേറിയതാണെന്ന് കരുതി അവയെ സശ്രദ്ധം ശേഖരിച്ച് പുസ്തകരൂപത്തിലാക്കി.

എൻെറ അമ്മാമൻ മൺമറഞ്ഞ ദിവ്യശ്രീ. പണ്ഡിറ്റ് ഗോപാലൻനായരുടെ ഭാഷാവ്യാഖ്യാനമാണ് എന്നെ സഹായിച്ചത്. അത് ആദിശങ്കരാചാര്യസ്വാമികളുടെ അംഗീകാരത്തിലുള്ള ശ്രീധരീയം എന്ന വ്യാഖ്യാനത്തോട് ബന്ധപ്പെട്ടതുമാണ്. ഇന്ന് ഗുരുവായൂർ ദേവസ്വം അതിൻെറ പകർപ്പവകാശം എടുത്ത്

പ്രസിദ്ധപ്പെടുത്തി 550 ക.ക്ക് വിറ്റുവരുന്നു. അതിന്നനുസരിച്ച് തെയ്യാറാക്കിയ താണ് എൻെറ പുസ്തകം. അങ്ങിനെ ഭാഗവതം മുഴുവനും സാധാരണക്കാരന്ന് മനസ്സിലാകുന്ന ഭാഷാരീതിയിൽ ഒരു പുസ്തകരൂപത്തിലായി.

നിത്യപാരായണത്തിന്നായാലും സപ്താഹാവശ്യത്തിന്നായാലും ഈ പുസ്തകം ആർക്കും ഭാഗവതഭണ്ഡാരത്തെ തുറന്ന് കാണിച്ച് അവരുടെ മാനസിക തളർച്ചമാറ്റി ഇന്ദ്രിയങ്ങളെ വേണ്ടവിധം കടിഞ്ഞാണിട്ട് വലിച്ച് ജീവിതത്തിന്ന് പുഷ്ടിനൽകുന്നതിൽ ജയം നേടുമെന്ന് ഞാൻ കരുതുന്നു.

ഇത് അച്ചടിച്ച് പ്രസിദ്ധപ്പെടുത്തേണമെന്ന് എനിക്ക് മോഹമൊന്നുമുണ്ടാ യിരുന്നില്ല. കാരണം അതിന്ന് എനിക്ക് താങ്ങാനാവാത്ത ഭയങ്കരചിലവ് വരും എന്നത് കൊണ്ടുതന്നെ. ഇതിന്നുമുമ്പേ ഭക്തി പ്രധാനമായ നാല് പുസ്തക ങ്ങൾ (പുഷ്പാജ്ഞലി, സത്സംഗം, നാരായണീയം, ഭക്തിരസം ഇവ ഞാൻ പ്രസിദ്ധപ്പെടുത്തുകയുണ്ടായി. ആദ്യത്തെ മൂന്നും ഇംഗ്ലീഷ് കവിതകളായും നാലാമത്തേത് മലയാളം ഗദ്യമായും. അതിന്നെല്ലാം ചെറിയ ചെറിയ തുക കളേ വേണ്ടിവന്നിട്ടുള്ളു. അത് അതാതവസരത്തിൽ സാധിക്കുമാറ് ഭഗവാൻ നേരിട്ട് തരുന്ന മാതിരി. എനിക്ക് വരേണ്ട സംഖ്യകൾ-പെൻഷൻ ബാക്കിയും മറ്റും കയ്യിൽ കിട്ടിയതിനാൽ സാധിച്ചു. എന്നാൽ പ്രസ്തുത പുസ്കതത്തിന് കുറെ അധികം വലിപ്പം ഉള്ളതിനാൽ വൻപിച്ച തുക വേണ്ടിവരുമെന്ന് തോന്നി. അതിനാൽ അച്ചടിക്കേണ്ട കാര്യം ആലോചിച്ചതേ ഇല്ല.

അപ്പോഴാണ് എൻെറ ഭാര്യ ശ്രീമതി പി.കെ. ശാരദഅമ്മ വയസ്സ് 74, 1992 ആഗസ്റ്റ് 18 ന് ദിവംഗതയായത്. ആശ്ചര്യമെന്ന് പറയട്ടെ. മക്കൾ എല്ലാ വരും (എനിക്ക് 7 മക്കളാണ്. 5 പേർ ആണും 2 പേർ പെണ്ണും) അവരുടെ അമ്മയുടെ അനന്തരാടിയന്തരങ്ങൾക്ക് ഒരുമിച്ചു കൂടിയപ്പോൾ അവരുടെ അമ്മ യുടെ പേരിൽ ഒരു ഫൗണ്ടേഷൻ രൂപീകരിക്കാനും ആ ഫൗണ്ടേഷൻെറ ചിലവിൽ ആദ്യമായി ഞാൻ എഴുതിയ പ്രസ്തുത ഭാഗവതം അച്ചടിപ്പിക്കാനും അത് ചുരുങ്ങിയ വിലക്ക് താണ വരുമാനക്കാർക്ക്കൂടി വാങ്ങിവായിക്കുവാൻ തക്ക വിധത്തിലാക്കേണമെന്നും തീർച്ചയാക്കി. അങ്ങിനെ സർവ്വേശ്വരൻ ഈ പുസ്തകപ്രകാശനത്തിന് കളമൊരുക്കി.

ഭാരതത്തിലെ മിക്ക ഭാഷകളും സംസ്കൃത ജന്യമാണല്ലോ. നമ്മുടെ മല യാള ഭാഷയും വ്യത്യസ്തമല്ല. എന്നാൽ നിർഭാഗ്യമെന്നു പറയട്ടെ. നമ്മുടെ കൊച്ചുകേരളത്തിൽ സംസ്കൃതഭാഷാ പ്രോത്സാഹനമില്ല എന്ന്. മാത്രമല്ല, മല യാളത്തിന്നും പണ്ടുണ്ടായിരുന്നതിൽ വെച്ചും കുറവായേ ശ്രദ്ധ ലഭിച്ചിട്ടുള്ളു. ആ സാഹചര്യത്തിലാണ് സപ്താഹഭാഗവതപ്രിയരായ നാം സംസ്കൃത മൂല ത്തിൽകൂടെ ഭാഗവതം ശ്രവിക്കുന്നത്.

മറ്റു സംസ്ഥാനങ്ങളിൽ മാതൃഭാഷക്ക് പ്രാധാന്യം കൊടുത്ത് ശ്രോതാക്ക ൾക്ക് എളുപ്പത്തിൽ മനസ്സിലാക്കാൻ മാതൃഭാഷയിൽകൂടി സാധിക്കുമ്പോൾ നാം സംസ്കൃതത്തേയാണ് ഇപ്പോഴും ആശ്രയിക്കുന്നത്. മഹാരാഷ്ട്രയിൽ 'ജ്ഞാനേ ശ്വരി ഭാഗവതം' സുപ്രസിദ്ധമാണ്. അത് മഹാരാഷ്ട്ര ഭാഷയിലാണ്. ഇവിടെ മലയാളഭാഷാ പിതാവ് വന്ദ്യഗുരു ശ്രീ തുഞ്ചത്താചാര്യർ എഴുതിയ ഭാഗവതം. മലയാള പദ്യരൂപത്തിൽ ഇല്ലാഞ്ഞിട്ടല്ല. നമ്മുടെ വായനക്കാർക്ക് ഏതോ അജ്ഞാതകാരണത്താൽ ആർക്കും പരിചയമില്ലാത്ത സംസ്കൃതത്തിലാണ്

ഭ്രമം. അതുകൊണ്ട് വായന ഒരു വെറും വഴിപാട് മാത്രമായി നടന്നുവരുന്നു. എഴുത്തച്ഛന്റെ പദ്യവും മലയാളഭാഷ നല്ല പരിചയമുള്ളവർക്കേ മനസ്സിലാകൂ.

'ഭാഗവതമാഹാത്മ്യം' തന്നെ നമ്മെ ഓർമ്മിപ്പിക്കുന്നുണ്ട്. ശ്രദ്ധാപൂർവ്വം ഭാഗവതം വായിക്കേണം. കേൾക്കേണം എന്ന്, അല്ലെങ്കിൽ ആശിച്ച ഫലമുണ്ടാവില്ല എന്നും. ധുന്ദുകാരി എന്ന പ്രേതം ശ്ര്ദധാപൂർവ്വം കേട്ടതുകൊണ്ട് വായനകഴിയുമ്പോഴേക്ക് ദിവ്യസ്വരൂപം നേടി വൈകുണ്ഠം എത്തിച്ചേർന്നു എന്നും ജ്ഞാനിയും വിദ്വാനും ആയ വായനക്കാരൻ ഗോകർണ്ണനും കൂടി ആ നിലക്കെത്താൻ കഴിഞ്ഞില്ലെന്നും. കാര്യം മനസ്സിലാക്കാതെ വന്നാൽ ശ്രദ്ധകൊടുക്കാൻ സാധിക്കുകയില്ല എന്നത് നിശ്ചയമായതിനാൽ ആ ന്യൂനത തീർക്കാൻ ഈ ഗ്രന്ഥം ഉപയോഗമാകേണമെന്നാവശ്യത്തോടെ ആണ് തെയ്യാറാക്കിയത്.

ഈ പുസ്തക പ്രകാശനം കാണുന്നതിന്ന് കാരണക്കാരിയായ എന്റെ ഭാര്യയെ വായനക്കാർക്ക് പരിചയപ്പെടുത്താതെ പോയാൽ അത് ഒരു ന്യൂനതയായി വന്നേക്കുമോ എന്ന് വിചാരിച്ച് അവരെപറ്റിയുള്ള ഒരു സാമന്യ വിവരണം ഇവിടെ കൊടുക്കുന്നു.

അവർ ജനിച്ചത് 1918 മിഥുനമാസത്തിൽ തലശ്ശേരിക്കടുത്ത കൂത്തുപറമ്പിൽ. അവരുടെ അച്ഛൻ അറത്തിൽ കണ്ടോത്ത് ഗോപാലൻ നമ്പ്യാർ അന്ന് കൂത്തുപറമ്പിൽ വക്കീലായിരുന്നു. അമ്മ കോഴിക്കോട് ബിലാത്തികുളം ഇടവഴിപ്പുറത്ത് പാറക്കൽ കളത്തിൽ ലക്ഷ്മിക്കുട്ടി അമ്മയും. ഗോപാലൻ നമ്പ്യാരുടെ അമ്മാമന്റെ മകളാണ് ലക്ഷ്മിക്കുട്ടി അമ്മ. കണ്ണൻ നമ്പ്യാർ എന്ന അമ്മാമൻ ആ കാലത്ത് അപൂർവ്വം ചിലർക്ക് മാത്രം നൽകി വന്ന ഗസറ്റഡ് ഉദ്യോഗസ്ഥൻമാരിൽ ഒന്നായ ഡിസ്ട്രിക്ട് മുൻസിഫായിരുന്നു. ലക്ഷ്മിക്കുട്ടി അമ്മയുടെ മൂത്ത സഹോദരൻ മദിരാശിയിൽ ഒരു ഉയർന്ന ഗവർമ്മേണ്ടുദ്യോഗസ്ഥൻ റാവുബഹദൂർ സ്ഥാനം നോടിയ പി.കെ രാമുണ്ണിമേനോനായിരുന്നു. അവരുടെ 3 സഹോദരിമാരിൽ മുത്തസഹോദരിയെ കടത്തനാട്ട് തമ്പുരാനും ഇളയ സഹോദരിയെ നിലമ്പൂർ തമ്പുരാനും വിവാഹം ചെയ്തിരുന്നു.

ഗോപാലൻ നമ്പ്യാരും ഭാര്യയും മുരുകഭ്തൻമാരായി. ജീവിതത്തിൽ അവർക്ക് ആശ്ചര്യകരമായ പല അനുഭവങ്ങളും ഉണ്ടായിരുന്നതിനാലാണത്രേ ജനസേവ ജീവിതോദ്ദേശമായി അന്ത്യകാലത്തിൽ എടുത്തത്. ഗീതാ പ്രഭാഷണം നമ്പ്യാർ കുറെക്കാലം നടത്തി വന്നിരുന്നു. പ്രായാധിക്യമായപ്പോൾ വൈരാഗ്യബോധത്തോടെ ഋഷിപ്രോക്തമായ ആശ്രമവിധി അനുസരിച്ച് രണ്ടുപേരും സന്യാസവൃത്തി സ്വീകരിച്ചു.

അങ്ങിനെ ഉള്ള മാതാപിതാക്കിന്മാരുടെ സന്താനമായത് കൊണ്ടായിരിക്കാം എന്റെ ഭാര്യ ഭക്തയായത്. അവരുടെ ശക്തമായ പ്രചോദനമാണ് എന്നെ ഈ വഴിത്തിരിവിന്ന് പ്രോത്സാഹിപ്പിച്ചത്. അവരോടുള്ള എന്റെ നന്ദിയെ ഇവിടെ രേഖപ്പെടുത്തുന്നു.

അവരുടെ ആത്മാവിന്ന് സർവ്വേശ്വരനായ പരബ്രഹ്മത്തിൽ ലയനം പ്രാപിക്കാൻ പ്രസ്തുത പുസ്തകത്തിന്റെ വായനക്കാരും ശ്രോതാക്കളും അനുഗ്രഹിക്കേണം എന്ന് പ്രാർത്ഥിക്കട്ടെ.

ഈ പുസ്തകം തെയ്യാറാക്കുന്നതിനെപറ്റി കോഴിക്കോട് യൂണിവേർസിറ്റി

പ്രൊ. വൈസ്ചാൻസലറായിരുന്ന പ്രൊഫ. ഡാക്ടർ എം. കെ. പ്രസാദിനോട് അദ്ദേഹം എൻെറ ഭാര്യ മരിച്ച അവസരത്തിൽ അനുശോചനം അറിയിക്കാനായി വന്നപ്പോൾ ഞാൻ പറയുകയുണ്ടായി. അദ്ദേഹം ഇതിൽ വളരെ താൽപര്യം കാണിയ്ക്കുകയും വിദ്യാഭ്യാസത്തിലെ താണപടിയിൽ ഉള്ളവർക്ക് കൂടി എത്തത്തക്കവിധം തെയ്യാറാക്കിയാൽ പുതുതായി സാക്ഷരത നേടിയവർ ഉൾ പെടെ എല്ലാ അധഃകൃതവർഗ്ഗക്കാർക്കും പ്രയോജനകരമാകും എന്നും വേണ്ടത്ര പ്രോത്സാഹനം പൊതുജനങ്ങളിൽ നിന്നും ലഭിക്കും എന്നും പറഞ്ഞ് എന്നെ പ്രോത്സാഹപ്പെടുത്തുകയുണ്ടായി.

ഭാഗവതം ഭക്തിയെ പ്രദാനം ചെയ്യുന്നു. അതിനെ സൽസംഗത്തിന്ന് പറ്റിയ ഒരു മഹാത്മാവായി കരുതേണം. ഈ മഹാത്മാവിനെ സേവിച്ചാൽ കലികാലത്തിൽ ഏറ്റവും യുക്തമായ ഭക്തിയോഗമാർഗ്ഗങ്ങൾ എളുപ്പത്തിൽ കരസ്ഥമാക്കി സംസാരമുക്തനാവാം. ധർമ്മാർത്ഥകാമ പുരുഷാർത്ഥങ്ങൾ സത്യാടിസ്ഥാനത്തിൽ നേടാനുള്ള പുരോഗമന പഥത്തിൽ ഉടനെ തന്നെ യാത്ര തുടരുകയും ചെയ്യാം.

ഈ ഗ്രന്ഥത്തിന്ന് ഒരു മുഖവുര എഴുതിതന്ന ഡാക്ടർ N. ബാലകൃഷ്ണൻ ഇളയിടത്തിനോടുള്ള എൻെറ കൃതജ്ഞത രേഖപ്പെടുത്തുന്നു. അദ്ദേഹത്തിൻെറ വലിപ്പം അദ്ദേഹം ചെയ്ത സൽപ്രവൃത്തികളിൽ കൂടി മാത്രമേ എളുപ്പത്തിൽ അറിയുവാൻ സാധിക്കയുള്ളൂ. അദ്ദേഹം ഒരു പരോപകാരതൽപരനും ഭക്തനും ജനസേവകനും ആണ്, അദ്ദേഹം ഫാറുക്ക് കോളേജിൽ പ്രൊഫസറായിരിക്കുമ്പോൾ താമസിച്ചിരുന്നത് വരയ്ക്കലിൽ(west Hill) ആയിരുന്നു. അവിടെ തരിശായി വെള്ളത്തിൽ കാടുപടലം പിടിച്ചു കിടന്ന ഒരു പുരാതന ക്ഷേത്രത്തെ പുനർജ്ജീവിപ്പിച്ച് അവിടെ നിത്യപൂജകളും മറ്റും നടത്താൻ വേണ്ട കെട്ടുറപ്പുകൾ വേണ്ടവിധം ചെയ്തു. കൂടാതെ അതിൻെറ ഭാഗമായി ഒരു ഗ്രന്ഥശാല, വിവിധ വിഭാഗങ്ങളോടുകൂടിയ സൗജന്യചികിത്സാലയം, സംസ്കൃതപാഠശാല, കല്യാണമണ്ഡപം, സ്ത്രീകൾക്ക് തുന്നൽ ക്ലാസ് മുതലായവ തുടങ്ങിവെയകുകയും ചെയ്തു. ക്ഷേത്രം, ഈശ്വരഭക്തി വേണ്ടത്പോലെ പ്രദാനം ചെയ്യുന്നതോടൊപ്പം തദ്ദേശവാസികൾക്ക് എന്നന്നേക്കും എല്ലാ ആവശ്യങ്ങൾക്കും ഉതകുന്ന ഒരു അഭയകേന്ദ്രവും ആയിതീർന്നു. പൊതുജനങ്ങൾ അദ്ദേഹത്തോട് ആത്മാർത്ഥമായി സഹകരിച്ചു. അദ്ദേഹം ഇത്രയും ചെയ്വാൻ അനുഭവിച്ച മാനസീക ശാരീരിക കഷ്ടതകൾ അവർണ്ണനീയമാണ്.

അദ്ദേഹത്തിൻെറ പേർ ഈ പുസ്തകത്തിൻെറ മുഖവുരയിൽ കൂടെ ബന്ധിപ്പിക്കാൻ കഴിഞ്ഞതിൽ ഞാൻ അനുഗ്രഹീതനാണ്.

മറ്റൊരു പ്രധാന വ്യക്തി എന്നെ സഹായിച്ചത് ഡാ. ഗോപാലകൃഷ്ണൻ നായരാണ്. അദ്ദേഹം മുത്തകുന്ദം ട്രെയിനിങ് കോളേജ് പ്രിൻസിപ്പാളായിരുന്നു. അദ്ദേഹം ഈ ഗ്രന്ഥം ശ്രദ്ധാപൂർവ്വം വായിച്ച് തെറ്റുകൾ തിരുത്തി ആശീർവ്വാദം തന്നതിന്ന് ഞാൻ എൻെറ അകൈതവമായ നന്ദിയും കടപ്പാടും രേഖപ്പെടുത്തുന്നു. അദ്ദേഹം മനശ്ശാസ്ത്രം ജ്യോതിഷം ഈ വിഷയങ്ങളിൽ ഉപരിപഠനം നടത്തി പലരേയും ചികിത്സിപ്പിച്ചും ഉപദേശിച്ചും പല ആതുര കുടുംബങ്ങളെയും ആശ്വസിപ്പിച്ച് സന്തോഷം കൊടുത്തുവരുന്നു. മാനവസേവ തന്നെ മാധവസേവ എന്നത് പ്രവർത്തനത്തിൽ വരുത്തി വരുന്നു.

ഈ പുസ്തകം ഭംഗിയായി അച്ചടിച്ച എറണാകുളംS.T. റെഡ്യാർ പ്രസ്സു കാരോട് ഞങ്ങളുടെ ഹൃദയംഗമമായ നന്ദി രേഖപ്പെടുത്തുന്നു.

അറിഞ്ഞോ, അറിയാതെയോ, താത്വികമായോ പ്രമാദം കൊണ്ടോ പല ന്യൂനതകളും ഇതിൽ ഉണ്ടായിരിക്കാം. ഭക്തശിരോമണികളായ വായനക്കാർ അവയെ സദയം പൊറുക്കേണമെന്ന് അപേക്ഷിക്കുന്നു. ഈ ഗ്രന്ഥം തീവ്ര ഭക്തിയുള്ളവർക്കായാലും ഭക്തിവൈഭവം അത്ര അറിയാത്തവർക്കായാലും അന്ത്യകാലത്തിൽ ഭഗവൽസ്മരണ ഉണ്ടാകത്തക്കവിധത്തിൽ ഉപകരിക്കുമാറാകട്ടെ എന്ന് ഞാൻ പ്രാർത്ഥിക്കുന്നു. സർവ്വവ്യാപിയും സർവ്വരുടേയും ഹൃദയ ഗുഹയിൽസ്ഥാനം പിടിച്ചിരിക്കുന്നവനും ആയ ആ പരമാത്മാവ് എല്ലാവായന ക്കാരേയും ശ്രോതാക്കളേയും അനുഗ്രഹിക്കേണമെന്നും പ്രാർത്ഥിച്ചുകൊണ്ട്. ആ പാദങ്ങളിൽ ഇതിനെ സമർപ്പിക്കുന്നു.

ഓം ശാന്തി, ശാന്തി, ശാന്തി.

ഗ്രന്ഥകർത്താ



# വിഷയവിവരം

| | അദ്ധ്യായം | പേജ് |
|---|---|---|
| സൃഷ്ടി | 10 | 55—56 |
| മന്വന്തരാദി നിരൂപണം സനകാദികൾ മുതലായവരുടെ ഉല്പത്തി ബ്രഹ്മശരീരത്തിൽ നിന്ന് മനു ശതരൂപ ഉല്പത്തി | 11—12 | 56—61 |
| വരാഹ മൂർത്തി അവതാരം ജയ വിജന്മാർക്ക് കിട്ടിയ ശാപവും പതനവും. | 13—16 | 61—67 |
| ഹിരണ്യാക്ഷൻെറയും മറ്റും ജനനവും ഹിരണ്യാക്ഷൻെറ വധവും | 17—19 | 67—69 |
| ബ്രഹ്മാവിൻെറ വിവിധ സൃഷ്ടികൾ കർദ്ദമൻെറ തപസ്സ് ആശ്രമത്തിൽ മനുവിൻെറ വരവ് , ദേവഹൂതി വിവാഹം | 20—22 | 69—74 |
| ദേവഹൂതിക്ക് വിമാനം സന്താനങ്ങൾ കപിലാവതാരം | 23—24 | 74—79 |
| കപിലോപദേശം | 25—33 | 79—101 |

**4—ാം സ്കന്ദം**

| | | |
|---|---|---|
| മനുവിൻെറ വംശം— യജ്ഞാവതാരം ദത്താവതാരം | 1 | 101—104 |
| ദക്ഷ—ശിവ വൈരാഗ്യ കാരണം സതീ ദേഹത്യാഗം | 2—4 | 104—109 |
| ദക്ഷവധവും പുനർ ജനനവും ദക്ഷ യജ്ഞസമാപനം | 5—7 | 109—113 |
| ധ്രുവൻെറ വനപ്രവേശനവും തിരിച്ചുവരവും | 8—9 | 113—119 |

## 11—ാം സ്കന്ദം

## 12—ാം സ്കന്ദം

# ഓം
## ഹരി ഓം
## ശ്രീഗണേശായനമഃ
## ശ്രീസരസ്വത്യൈനമഃ

# ഭാഗവത മാഹാത്മ്യം

17 പുരാണങ്ങളും ഭാരതം എന്ന ഇതിഹാസവും, മറ്റും നിർമ്മിച്ചിട്ടും മന ശ്ശാന്തി കിട്ടാതെ 18 -ാമത്തെ ശ്രീമൽ ഭാഗവതവും കൂടി എഴുതി തീർത്തപ്പോ ഴാണ് വ്യാസഭഗവാന് പൂർണ്ണശാന്തി ലഭ്യമായത്. അതുവരെ ഉണ്ടാവാത്ത സമാധാനം, ഭക്തി കാവ്യമായ ഭാഗവതത്തിൽനിന്ന് കിട്ടിയതുതന്നെ ഭാഗ വതത്തിന്റെ മാഹാത്മ്യത്തിന്നു തെളിവാണ്. അതുകൊണ്ട് മനശ്ശാന്തിയും മോക്ഷവും ആഗ്രഹിക്കുന്നവർ ശ്രീമൽ ഭാഗവതം പഠിക്കയോ ശ്രവിക്കയോ വേണമെന്ന് പ്രത്യേകം പറയട്ടെ.

ഭാഗവതം ശുകമഹർഷിയുടെ മുഖത്തിൽനിന്നാണ് ഒഴുകിയിട്ടുള്ളത്. ശ്രീവ്യാസൻ അദ്ദേഹത്തിന്റെ പുത്രനായ ശുക്രമഹർഷിക്കുപദേശിച്ചുവെന്നും ശുകമഹർഷി മരണം സമീപത്തെത്തി എന്നറിഞ്ഞ ശ്രീപരിഷത്ത് മഹാരാജാ വിന്നു പറഞ്ഞുകൊടുത്തുവെന്നുമാണ് പറയപ്പെടുന്നത്. വ്യാസപുത്രനാണെ ങ്കിലും ശ്രീശുകൻ അച്ഛനെ കവച്ചുവെക്കുന്ന ഭക്തിജ്ഞാനവൈരാഗ്യര ത്നമാണ്. ഭാഗവതം ശ്രീശുകമുഖത്തിൽനിന്ന് ഒഴുകിയ കഥാമൃതമായിട്ടാണ് വിസ്തരിച്ചിട്ടുള്ളത്. അതുകൊണ്ട് ആദ്യമായി ഗുരുദേവന്റെ അനുഗ്രഹത്തി ന്നായി വ്യാസഭഗവാനെ നമസ്കരിക്കുന്നതോടൊപ്പം ശ്രീശുകബ്രഹ്മത്തേയും നമസ്കരിച്ച് അവരിരുവരുടേയും അനുഗ്രഹാശിസ്സുകൾ നേടാം.

ശുകപരീക്ഷിത്ത് സംവാദമായിട്ടാണ് ഭാഗവതം വെളിച്ചം കണ്ടതെങ്കിലും പിന്നീട് ശൗനകസൂതസംവാദമായിട്ടാണ് അതിനെ ആവർത്തിച്ചിരിക്കുന്നത്.

ഒരു ദിവസം പുണ്യസ്ഥലമായ നൈമിശാരണ്യത്തിൽ ഭാഗവതകഥാപ്രേ മികളുടെ സഭയിൽ ശൗനകൻ എന്ന ബ്രാഹ്മണഭക്തൻ, കഥ പറയൽ തൊഴി ലാക്കി വെച്ചിരിക്കുന്ന സുതനൊട് ചില ആവശ്യങ്ങൾ ഉന്നയിച്ചു. കർണ്ണങ്ങൾക്ക് ആനന്ദം തരുന്ന ഭഗവൽകഥകൾ ഭക്തിജ്ഞാന വൈരാഗ്യാഭിവൃദ്ധി വരാനുള്ള മാർഗ്ഗം. മായനിമിത്തമുണ്ടാവുന്ന അവിവേകങ്ങൾ ഇല്ലാതാക്കാനുള്ള വഴികൾ, കലിബാധകാരണം ക്ലേശിക്കുന്ന ജീവൻമാർക്ക് മോചനോപായം, ശ്രീകൃഷ്ണ ഭഗവാനെ അറിയാനുള്ള മാർഗ്ഗം. ഇവ എന്തെന്നു പറഞ്ഞാലും-അദ്ദേഹത്തെ ഗുരുവാക്കി സ്വീകരിച്ച് നമസ്കരാദികൾ നൽകുകയും ചെയ്തു.

അറിവു തരുന്നവരാരായാലും അവരെ ഗുരുവായി സ്വീകരിക്കണമെന്ന തത്വം വെളിപ്പെടുത്തി. സൂതൻ എന്നാൽ പിതാവ് ബ്രാഹ്മണനും മാതാവ് ഇതരജാതിക്കാരിയും ആണ് എന്ന് താൽപര്യം. സാധാരണനിലയിൽ ഉയ ർന്ന ജാതി അല്ലല്ലോ. എങ്കിലും അദ്ദേഹത്തെ ഗുരുവായി വരിച്ച് ബ്രാഹ്മണൻ നമസ്കരിച്ചതിനാൽ ജാതി, പ്രശ്നമേയല്ലെന്നു മനസ്സിലാക്കേണം.

സൂതൻ പറഞ്ഞു, സംസാരഭയനാശത്തിന്നുള്ള ഭഗവൽ കഥാമൃതമാണ് ഈ ചോദ്യങ്ങൾക്കു ഒരേ ഒരു ഉത്തരം. അത് ഞാൻ തരാം. അത് ശ്രദ്ധാ

പൂർവ്വം ശ്രദ്ധിക്കുക. അത് ശ്രീമൽ ഭാഗവതലീലകൾ തന്നെ. കലിയുഗത്തിൽ ജനങ്ങൾക്ക് കാലസ്വരൂപനായ സർപ്പത്തിൻെറ മുഖത്തിൽ പ്രവേശിക്കേണ്ടിവരുമ്പോഴുളള ദുഃഖത്തെ നശിപ്പിക്കാൻ ശ്രീശുകമഹർഷി കീർത്തിക്കപ്പെട്ടതാണ്. പൂർവ്വജൻമത്തിൽ പുണ്യം ചെയ്തവർക്ക് മാത്രമേ ഇതു ശ്രവിക്കാൻ സാധിക്കയുളളു. 'ജൻമാന്തരേ കൃതം പുണ്യം' എന്നാണ് പ്രമാണം.

ഭാഗവതത്തേക്കാൾ ഹൃദയശുദ്ധികരമായ അമൃതം മറ്റൊന്നില്ലെന്ന് കാണിപ്പാൻ ഒരു സംഭവം പറയാം.

ശ്രീ ശുകൻ കഥ പറയാൻ ഉന്നതസ്ഥാനത്തിൽ സദസ്സിനെ അഭിമുഖീകരിച്ചിരിക്കുമ്പോൾ അവിടെ ദേവൻമാർ അമൃതവുംകൊണ്ട് വന്നു. പരീക്ഷിത്ത് രാജാവിന്ന് ഉപദേശിക്കാൻ തീർച്ചയാക്കിയ ഭഗവൽ കഥാമൃതം അവർക്ക് കൊടുക്കണമെന്നും പകരം പരീക്ഷിത്തിന്ന് അവരുടെ ദേവാമൃതം കൊടുക്കാമെന്നും പറഞ്ഞു. പരീക്ഷിത്തിനു സർപ്പഭീതിയാൽ മരണമാസന്നമായതുകൊണ്ട് അതിൽനിന്ന് രക്ഷക്കായി ദേവാമൃതം കൊടുക്കുകെന്ന് പറഞ്ഞു. മഹർഷി ഇത് സമ്മതിച്ചില്ല. കഥാമൃതാസ്വാദനം. ഭാഗവൽപാദം എത്തിക്കും. ദേവാമൃതംകൊണ്ട് അത് സാദ്ധ്യമല്ല എന്ന് മാത്രമല്ല സ്വർഗ്ഗലോകസുഖം കിട്ടുമെങ്കിലും "ക്ഷീണേപുണ്യേമർത്ത്യലോകം വിശന്തി" ഭൂലോകത്തിൽ വീണ്ടും വന്ന് സംസാരദുഃഖം അനുഭവിക്കേണ്ടിവരും. കൂടാതെ മദ്യപാനം, അപ്സരസ്ത്രീസംഭോഗം മുതലായവയിൽ ദേവൻമാർ തത്പര്യരായതുകൊണ്ട് അവർ ഭാഗവതകഥാമൃതാസ്വാദനത്തിന്ന് അർഹരുമല്ല എന്ന് പറഞ്ഞു.

ഇതറിഞ്ഞ് ബ്രഹ്മാവ് ആശ്ചര്യപ്പെട്ടു. ആസന്നമരണങ്ങൾക്ക് ഹേതുക്കളായ ഇടി, മിന്നൽ, തല്ല്, വെട്ട്,"പാമ്പുകടി, മൃഗബാധ, കെട്ടിടംവീഴൽ ഇവകളാൽ മൃതരായവർക്ക് സൽഗതി ഇല്ലെന്നു ശാസ്ത്രം പറയുന്നു. അങ്ങിനെ ഇരിക്കെ തക്ഷകവിഷബാധ ഏറ്റ പരീക്ഷിത്തിന് എങ്ങിനെ മോക്ഷം കിട്ടി. അതറിയുവാൻ ബ്രഹ്മാവ് മോക്ഷസാധനങ്ങളായ 6 ശാസ്ത്രങ്ങളേയും അവയുടെ അംഗങ്ങളേയും ത്രാസിൻെറ ഒരു തട്ടിലും മറ്റേതട്ടിൽ പരീക്ഷിത്ത് ശ്രവിച്ച ഭാഗവതവും ഇട്ട് തൂക്കി നോക്കി. അപ്പോൾ ഭാഗവത തട്ടിന്നാണ് ഘനം അധികമുളളതായി കണ്ടത്. അങ്ങിനെ ഭാഗവതം പഠിക്കയോ ശ്രവിക്കയോ ചെയ്താൽ ഈ ജൻമത്തിൽതന്നെ വൈകുണ്ഠപ്രാപ്തി ആവാമെന്നു ബ്രഹ്മാവുകണ്ടു.

ഭാഗവതത്തിന്ന് 12 സ്കന്ദങ്ങളാണുളളത്. ഈ 12 സ്കന്ദങ്ങളും ഭാഗവതത്തിൻെറ ഓരോ അവയവമാണ്. പാദം പ്രഥമവും മുട്ട്. ദ്വിതീയവും തുടകൾ തൃതീയവും കടിഭാഗം ചതുർത്ഥവും. നാഭിപഞ്ചമവും ഹൃദയം ഷഷ്ഠമവും മാർവിടം സപ്തമവും. കണ്ഠം. അഷ്ടമവും തോളുകൾ നവമവും. മുഖം ദശമവും. ചെവി കണ്ണ്, മൂക്ക്, ഏകാദശവും ശിരസ്സ് ദ്വാദശവും ആണ്.

ബ്രഹ്മാവിൻെറ മാനസസൃഷ്ടികളാണ് സനകാദിമുനിമാരും നാരദരും. ശ്രീമൽഭാഗവതം ബ്രഹ്മാവ് തന്നെ നേരിട്ട് നാരദർക്ക് ഉപേദശിച്ചിട്ടുണ്ടെങ്കിലും സനകാദികളാണ് സപ്താഹശ്രവണസമ്പ്രദായം, മനസ്സിലാക്കികൊടുത്തത്.

ഇതുകേട്ടപ്പോൾ നാരദരെപ്പറ്റി ശൗനകന്ന് ഒരു സംശയം. നാരദർ ഒരിക്കലും ഒരു ഭാഗത്ത് സ്ഥിരമായി ഇരിക്കാത്ത ആളാണല്ലോ. പിന്നെ എങ്ങിനെയാണ് സപ്താഹ സമ്പ്രദായം പറഞ്ഞുകൊടുത്തത്. 7 ദിവസം തുടർച്ചയായി ഒരു ദിക്കിൽതന്നെ ഇരിക്കാനുളള സന്ദർഭമെന്തായിരുന്നു?

ഒരു ദിവസം സനകാദികൾ (സനൽ, സനന്ദൻ, സനകൻ, സനൽകുമാർ) മറ്റു ഋഷിമാരോടൊപ്പം സൽസംഗത്തിന് ബദര്യാശ്രമം ചെന്നിരുന്നു. അവിടെ നാരദരും ഉണ്ടായിരുന്നു.

നാരദരെ കണ്ടപ്പോൾ സനകാദികൾ നാരദരുടെ മുഖത്ത് ഒരു വല്ലായ്മ യുടെ ലക്ഷണം കണ്ട് കാരണം ആരാഞ്ഞു. അപ്പോൾ നാരദർ പറഞ്ഞു.

3 ലോകങ്ങളിലുംവെച്ച് ഉത്തമം ഭൂലോകമാണെന്ന് കരുതി അവിടെവന്നു. പുഷ്കരം, പ്രയാഗ, കാശി, ഗോദാവരി കാവേരി, ശ്രീരംഗം, രാമേശ്വരം മുത ലായ പുണ്യസ്ഥലങ്ങൾ സന്ദർശിച്ചു. അവിടെ എവിടെയും ശാന്തി കണ്ടില്ല. കലിയുടെ പ്രവേശനം കൊണ്ട് സത്യം തപസ്സ് ശൗചം ദയാ ദാനം എന്നിവ ഇല്ലാതെ ആയിരിക്കുന്നു. ജനങ്ങൾക്ക് ഉദരപൂരണം. സ്ത്രീസംഭോഗം അനീ ശ്വരചിന്ത ഇവകളിൽ കൂടുതൽ പ്രിയം കണ്ടു. ശക്തൻമാർ അശക്തൻമാരെ ദ്രോഹിക്കുന്നു. ഗൃഹധർമ്മം നടത്തുന്നതിൽ ഉപേക്ഷ. പ്രാണിഹിംസ, ധനാശ, ഭാര്യാഭർത്തൃകലഹം, വ്യഭിചാരം, ആശ്രമങ്ങൾ, ക്ഷേത്രങ്ങൾ ഇവകളിൽ ശ്രദ്ധ ക്കുറവ്, ഇതെല്ലാം കണ്ടു.

ഞാൻ യമുനാതീരത്തിലും ചെന്നു അവിടെ ഒരു ആശ്ചര്യസംഭവം കണ്ടു. യൗവനയുക്തയായ ഒരു സ്ത്രീയും അവളുടെ ഇരുഭാഗത്തും വൃദ്ധരായ 2 പേരും. ഇവരുടെ ചൈതന്യം അറ്റ് കഷ്ടിച്ച് ശ്വാസോച്ഛ്വാസം മാത്രമുണ്ട്. അടുത്ത് ഇരുന്നു പലരും ആശ്വസിപ്പിക്കുന്നു. ആ യുവതി എന്നെ കണ്ട ഉടനെ എഴുന്നേറ്റ് സങ്കടത്തോടെ എന്നോട് പറഞ്ഞു. അങ്ങയുടെ ദർശനം എനിക്ക് മനസ്സുഖം തരുന്നു. അങ്ങ് ഇവിടെ കുറേ നേരം ഇരിക്കണം. അപ്പോൾ ഞാൻ അവളുടെ വൃത്താന്തം എന്ത് എന്ന് ചോദിച്ചു.

ഭക്തിയെന്നാണ് എൻെറ പേർ. ഇവർ എൻെറ പുത്രൻമാരാണ്. ജ്ഞാനം, വൈരാഗ്യം എന്നാണ് അവരുടെ നാമങ്ങൾ. കാലവിശേഷണത്താൽ ഇവർക്ക് ചൈതന്യമറ്റിരിക്കുന്നു. ഈ സ്ത്രീകൾ എന്നെ സേവിപ്പാൻ വന്ന ഗംഗ ഗോദാ വരി സരസ്വതി മുതലായ നദികളാണ്.

ഞാൻ ദ്രാവിഡത്തിൽ ജനിച്ചു. കർണ്ണാടകത്തിൽ വളർന്നു. ഗുജ്ജരത്തിൽ ജീർണ്ണയായി. അവിടെ കലിബാധ അധികം. പാഖണ്ഡൻമാർ എൻെറ അവയ വങ്ങളെ മുറിച്ചു. ഞങ്ങൾ ബലഹീനരായി. ഞങ്ങൾ വൃന്ദാവനത്തിൽ ചെല്ലു കയുണ്ടായി. അവിടെ ചെന്നപ്പോൾ എനിക്ക് യുവത്വം വന്നു. സൗന്ദര്യവും. പക്ഷേ എൻെറ മക്കൾക്ക് വലിയ ഗുണം കിട്ടിയിട്ടില്ല. ഞാൻ വൃദ്ധയും എൻെറ മക്കൾ ചെറുപ്പക്കാരും ആവുന്നതിന്ന് പകരം നേരെമറിച്ചാണ് കണ്ടത്. ഇതിന്ന് കാരണമെന്താണ്?

നാരദർ പറഞ്ഞു. ഇപ്പോൾ കലികാലമാണ്. ജനങ്ങൾക്ക് വിഷയങ്ങളിലാണ് ആശ, ഭക്തി, ജ്ഞാനം, വൈരാഗ്യം ഇവകളിൽ താൽപര്യമില്ല. വൃന്ദാവനം ഭഗവൽ ലീലാകേന്ദ്രമായതുകൊണ്ട് നിങ്ങൾക്ക് യുവത്വംകിട്ടി. അവിടെ ഭക്തി നൃത്തം ചെയ്യുന്നുണ്ട്.

സ്വർഗ്ഗത്തേക്കാൾ ബ്രഹ്മാവിൻെറ സത്യലോകവും അതേക്കാൾ വൈകു ണ്ഠവും അതിനേക്കാൾ വൃന്ദാവനവും ശ്രേഷ്ഠമത്രെ. എന്നാൽ അവിടേയും ജ്ഞാന വൈരാഗ്യങ്ങൾക്ക് രക്ഷയില്ല.

അപ്പോൾ ഭക്തി ചോദിച്ചു. പരീക്ഷിത്ത് മഹാരാജാവ് ധർമ്മപ്രകാരം രാജ്യം

ഭരിച്ചിരുന്നുവല്ലോ. അദ്ദേഹം എന്തുകൊണ്ട് അധർമ്മത്തിൻെറ മൂർത്തിയായ കലിയെ നിഗ്രഹിച്ചില്ല.

നാരദൻ പറഞ്ഞു. പരീക്ഷിത്ത് ഒരു ദിവസം ദിഗ്വിജയത്തിന്നുപോയിക്കൊണ്ടിരിക്കുമ്പോൾ കലിയെ കണ്ടുമുട്ടി. സംഹരിപ്പാനായൊരുങ്ങി. കലി കാൽപിടിച്ചു ശരണം പ്രാപിച്ചു. വണ്ട് പൂവിൽനിന്ന് മധു എടുക്കുന്ന പോലെ സാരാംശം ഗ്രഹിക്കുന്ന രാജാവ് ആ ഗുണം കലിക്കുമുണ്ടെന്നറിഞ്ഞു. എന്തെന്നു വെച്ചാൽ മറ്റുയുഗങ്ങളിൽ തപസ്സ്, സാധ്യായം, സമാധി ഇവകൊണ്ട് ലഭിക്കുന്ന ഗുണം കലികാലത്ത് ഹരിനാമകീർത്തനംകൊണ്ട് കിട്ടും എന്ന് കണ്ടു. കഷ്ടം കൂടാതെ പരമഫലം ലഭ്യമാകുമെന്നറിഞ്ഞപ്പോൾ മറ്റു ദുർഗുണങ്ങൾ നിസ്സാരമാണെന്ന് അദ്ദേഹത്തിന്നു തോന്നി. അതുകൊണ്ട് കലിയെ ഹനിച്ചില്ല.

നാരദൻ വീണ്ടും പറഞ്ഞു. ബാലേ, നീ വൃഥാ ദുഃഖിക്കേണ്ട. ശ്രീ കൃഷ്ണ ചരണാംഭോജം സ്മരിക്കുക. കഴിഞ്ഞ 3 യുഗങ്ങളിൽ യോഗയജ്ഞതപസ്സുകളിൽ കൂടി കഷ്ടപ്പെട്ടു നേടുന്ന മുക്തിപദം കലിയിൽ എളുപ്പത്തിൽ ഭക്തികൊണ്ടു നേടാം. അതുകൊണ്ട് നിന്നെ ഭഗവാൻെറ വല്ലഭയായിട്ടു നിശ്ചയിച്ചു. അപ്പോൾ നീ ചോദിച്ചു, ഞാൻ എന്താണ് വേണ്ടത് എന്ന്. ഭഗവാൻ നിന്നോട് സസ്നേഹം പറഞ്ഞു. നീ എൻെറ ഭക്തൻമാരുടെ ഹൃദയത്തിലിരുന്ന് അവരെ പുഷ്ടിപ്പെടുത്തുക എന്ന്. ആ കൽപന നീ സ്വീകരിച്ചു. നിനക്ക് ദാസിയായി മുക്തിയേയും ഈ രണ്ടുപേരെ പുത്രൻമാരായും തന്നു. നീ വൈകുണ്ഠത്തിൽ നിൻെറ ശരിയായ സ്വരൂപത്തിലാണ് ഇരിക്കുന്നത്. ഇവിടെ കാണുന്ന നിൻെറ ഈ സ്വരൂപം അതിൻെറ പ്രതിബിംബം മാത്രമാണ്.

കലി പിറന്നപ്പോൾ പാഖണ്ഡ മതപ്രചാരത്താൽ മുക്തിക്ക് ക്ഷീണം തട്ടി. അവൾ വൈകുണ്ഠത്തേക്ക് തിരിച്ചുപോയി. നീ ആവശ്യപ്പെടുമ്പോൾ അവൾ ഇവിടെ വന്നു പോകും.

നീ ഏതായാലും ഭയപ്പെടേണ്ട. കലികാലപീഢകൾകൊണ്ടാണ് നിൻെറ മക്കൾ വൃദ്ധരെ മാതിരി ഇരിക്കുന്നത്. അത് ഞാൻ ശരിയാക്കിതരാം. എത്ര ദോഷം ഉണ്ടെങ്കിലും കലിയുഗത്തിന്നു ചില പ്രത്യേക ഗുണങ്ങളുണ്ട്. ഞാൻ നിന്നെ വീടുതോറും വെച്ച് പുലർത്തി ആദരിപ്പിക്കാം. ജനങ്ങൾക്ക് ഭഗവൽ സ്മരണ വരുമ്പോൾ ആനന്ദമുണ്ടാകും. അതിൻെറ ലക്ഷണമായി രോമാഞ്ചം, കണ്ണിൽ വെള്ളം ഹൃദയം ദ്രവിക്കൽ, വാക്കുകൾ ഇടറൽ എന്നീ ഭാവങ്ങൾ ഉണ്ടാവും. അങ്ങിനെ ഭഗവാനിൽ പ്രേമം വർദ്ധിച്ചാൽ യമൻ അടുത്തുവരില്ല. ഭൂതപ്രേത വിശാചുകൾ ദൂരെ ഓടിപ്പോകും. നിന്നെ ദ്രോഹിച്ചാൽ ഭഗവാൻ അവരെ ശിക്ഷിക്കുകയും ചെയ്യും. അംബരീഷനെ ദ്രോഹിച്ച ദുവാസസ്സ്, പ്രഹ്ലാദനെ ദ്രോഹിച്ച ഹിരണ്യൻ. വിഭീഷണനെ അപമാനിച്ച രാവണൻ, ഇവർ ഭഗവാൻെറ ശിക്ഷ അനുഭവിച്ചവരാണ്.

ഭക്തി ഇത് കേട്ടപ്പോൾ ഉത്സാഹഭരിതയായി. അവൾ പറഞ്ഞു. അങ്ങയ്ക്ക് എന്നിൽ വളരെ ദയയുണ്ട്. ഞാൻ അങ്ങയിലിരിക്കാം. എൻെറ മക്കൾക്കും ഒരു വഴി കാണിച്ചുതരേണം.

നാരദൻ ഭക്തിയിൽ പ്രസന്നനായി. അവളുടെ പുത്രൻമാരെ കൈകൊണ്ട് തലോടി കാതിൽ വേദങ്ങൾ, ഉപനിഷത്തുകൾ, ഗീത മുതലായവ ഉച്ചരിച്ചു. നിർജ്ജീവമായപോലെ കിടന്നവർ അൽപം അനങ്ങി. വീണ്ടും ആലസ്യത്തിൽ

പെട്ടു.

അപ്പോൾ നാരദർ വിഷമിച്ചു. ഇവരെ ആലസ്യത്തിൽനിന്ന് വിമുക്തരാക്കാൻ താൻ എന്താണ് ചെയ്യേണ്ടത് എന്നലോചിച്ചു.

അന്നേരം ഒരശരീരി കേട്ടു. നാദരേ, വ്യസനിക്കേണ്ട. പരിഹാരം സൽക്കർമ്മമാണ് അത് എങ്ങിനെ വേണമെന്നത് സാധുക്കൾ ഉപദേശിക്കും എന്ന്. അശരീരി നിഷ്ഫലമാവില്ല. സാധുക്കൾ ആരാണ്? സൽക്കർമ്മം എന്താണ്? ഇതറിയാൻ ഭ്രമം തോന്നി.

അദ്ദേഹം യമുനാതീരത്തിൽ അവരെ വിട്ടു ആസാധുക്കളെ തേടി തീർത്ഥയാത്രക്ക് പോയി. ബദരീവനത്തിലെത്തി. അവിടെ തപസ്സിന്നുദ്യമിച്ചപ്പോൾ സനകാദി മുനികൾ എത്തി. അവരോട് ഈ വർത്തമാനം പറഞ്ഞപ്പോൾ വിഷമിക്കേണ്ട, ഞങ്ങൾ എല്ലാം പറഞ്ഞുതരാമെന്നു അവർ പറഞ്ഞു.

സൽക്കർമ്മസൂചകമായ യജ്ഞം ശ്രീമൽഭാഗവതകഥാലാപം ശുകമഹർഷി ഗാനം ചെയ്യപ്പെട്ടതാണ്. അതിന്റെ ശ്രവണംകൊണ്ട് ഭക്തിജ്ഞാനവൈരാഗ്യം ഉണ്ടാവും.

അപ്പോൾ നാരദർക്ക് ഒരു സംശയം. വേദഭാഗങ്ങളും വേദാന്തങ്ങളും ശ്രീകൃഷ്ണമുഖത്തിൽനിന്ന് നിർഗ്ഗളിതമായ ഗീതയും കാതിൽ വേണ്ടുവോളം ഉച്ചരിച്ചിട്ടും കാര്യമായ ഉണർവ്വ് ഉണ്ടാവാത്ത സാഹചര്യത്തിൽ അവയിൽ നിന്ന് ഉത്ഭവിച്ച ഭാഗവതം കേട്ടിട്ട് എന്താണുണ്ടാവുക.

അതിന്നു മറുപടിയായി കുമാരൻമാർ പറഞ്ഞു. അത് മാവും മാമ്പഴവും പോലെ ആണ്. മാവിന്നു മധുരമില്ലല്ലോ. അതിൽനിന്നുണ്ടായ പഴത്തിനോ, അതുപോലെ ആണ് ഭാഗവതം. ഏല്ലാറ്റിന്റേയും സാരാംശം ആണ്. അങ്ങുതന്നെ ശ്രീവ്യാസർക്ക് ചതുശ്ശ്ലോകീ ഭാഗവതം ഉപദേശിച്ചിട്ടില്ലേ. പിന്നെ എന്താണ് ഇത്ര സംശയം.

നാരദർ സംതൃപ്തനായി. നിർദ്ദേശപ്രകാരം ചെയ്യാമെന്ന് പറഞ്ഞു. ഈ വിശേഷജ്ഞാനയജ്ഞം, എത്ര ദിവസംകൊണ്ട് ചെയ്തു തീർക്കേണം? അതിന്നു പറ്റിയ സ്ഥലം കാലം ഏത്? ഇതെല്ലാം പറഞ്ഞുതരേണമെന്ന ഭ്യർത്ഥിച്ചു.

മുനിമാർ പറഞ്ഞു വടക്ക് ഹരിദ്വാരത്തിന്നടുത്ത് ഋഷിമാർ സമ്മേളിക്കുന്ന ഒരു പ്രദേശമുണ്ട്. അവിടം പരിശുദ്ധമാണ്. സമഭാവവും ശത്രുത, വിദ്വേഷം ഇവ ഇല്ലാത്തതും ആയ ഭൂമിയാണ് അത്. അവിടെ ആവാം.

നാരദൻ മുനിമാരോടൊന്നിച്ചു ഹരിദ്വാരത്തേക്ക് പുറപ്പെട്ടു. അവിടെ പ്രബലൻമാരായ പല ഋഷികളും വ്യാസർ ശുകൻ ശൗതമൻ മുതലായവരും വന്നിരുന്നു. വേദങ്ങൾ ഉപനിഷത്തുക്കൾ മന്ത്രങ്ങൾ തന്ത്രങ്ങൾ ഇവയുടെ അധിഷ്ഠാനദേവതകളും സന്നിഹിതരായിരുന്നു. ഇതുപോലെ 17 പുരാണങ്ങളും 6 ശാസ്ത്രങ്ങളും ഈ ശാസ്ത്രങ്ങളുടെ നിർമ്മാതാക്കൾ ഗൗതമൻ, കണാദൻ. കപിലൻ, പതജ്ഞലി, വ്യാസൻ, ജെമിനി എന്നിവരും ലോകഗുരുവായ ഭൃഗു മഹർഷി, മഹാനദികൾ മഹാക്ഷേത്രങ്ങൾ, ദേവഗന്ധർവ യക്ഷരക്ഷസ്സുകൾ മറ്റു ചില മഹാജനങ്ങൾ ഇവരും ഉണ്ടായിരുന്നു. അവിടെ വന്നവരെല്ലാം നാരദ സനകാദികളെ വന്ദിച്ചു. സനകാദികൾ ഭാഗവതമാഹാത്മ്യോപദേശം തുടങ്ങി.

ഭാഗവതകഥ എല്ലാ ദിവസവും സേവിക്കണം. കാല സമയ അവധി പരിധി

ഇല്ല. സത്തുക്കൾക്കു നിരന്തര ശ്രവണയോഗ്യമായത്. ഭാഗവതകഥ ഒന്നുമാത്ര മാണ്. ചിത്തസ്ഥിതനായ ഹരി പ്രസാദിച്ചാൽ പ്രതിബന്ധമായ വിഷയചിന്തകൾ ഓടിപ്പോകും.

18000 ശ്ലോകം 12 സ്കന്ദങ്ങളായിട്ടാണ് ഭാഗവതം. കഥാപ്രസംഗം നടക്കുന്ന ഗൃഹം പുണ്യതീർത്ഥസ്ഥലമായി മാറും. ആ ഗൃഹസ്ഥന്റെ സകലപാപ ങ്ങളും അതോടെ ഇല്ലാതെ ആവും.

1000 അശ്വമേധവും 100 വാജപേയ യാഗങ്ങളും, ഭാഗവതം കഥയുടെ 16ൽ ഒരംശംകൂടി മാഹാത്മ്യം അർഹിക്കുന്നില്ല.

ഓങ്കാരം, ഗായത്രി, 3 വേദങ്ങൾ, ഭാഗവതം, ദ്വാദശാക്ഷരമന്ത്രം, സൂര്യഭ ഗവാൻ, കാമധേനു ദ്വാദശി, തുളസി, ശ്രീനാരായണമൂർത്തി എന്നിവർ എല്ലാം ഒരുപോലെയാണ്.

എല്ലാദിവസവും ഭാഗവതപാരായണം ഹരിസ്വരൂപമനനം. തുളസി ശുശ്രൂഷ, പശുസംരക്ഷണം, ഇവ സൽക്കർമ്മങ്ങളാണ്.

ഭാഗവതശ്രവണം ചെയ്യാത്തവർ വന്ധ്യൻമാരല്ല. നിർഭാഗ്യവാൻമാരാണ്. ജീവൻമൃതരാണ്. സത്യഭാഷണം, സ്ത്രീസംഗവർജ്ജനം എന്നീ വ്രതത്തോടെ നിത്യവും ഭാഗവതം ശ്രവിക്കേണം. ചിങ്ങം കുംഭം ഈ മാസങ്ങളിൽ സമ്പൂർ ണ്ണഭാഗവതം കേൾക്കുന്നത് വിശേഷമാണ്.

ഉദ്ധവരുടെ അപേക്ഷപ്രകാരം, ഭഗവാൻ ശ്രീകൃഷ്ണൻ ഭൂലോകവാസം വെടിഞ്ഞുപോകുമ്പോൾ ജനങ്ങളുടെ നൻമക്കായി അവിടുത്തെ തേജസ്സ് ഭാഗ വതഗ്രന്ഥത്തിൽ സ്ഥാപിച്ചുപോയത്രെ. അതുകൊണ്ട് ഭാഗവതം ഭഗവൽ സ്വരൂപമാണ്.

ഇങ്ങിനെ ഭാഗവതമഹാത്മ്യം പറഞ്ഞുകൊണ്ടിരിക്കുമ്പോൾ ഒരു ആശ്ച ര്യമുണ്ടായി. ചൈതന്യമറ്റിരുന്ന ജ്ഞാനവൈരാഗ്യങ്ങളോടുകൂടി ഭക്തി ആ സഭയിൽ ശ്രീകൃഷ്ണ ഗോവിന്ദ ഹരേ മുരാരെ ഹേ നാഥ നാരായണ വാസു ദേവ എന്ന് ഉറക്കെപൊടിക്കൊണ്ട് ക്ഷീണവിമുക്തരായി എഴുന്നെള്ളി.

ഭക്തി പറഞ്ഞു. കലിദോഷത്താൽ ഞങ്ങൾ ക്ഷീണിതരായി. പക്ഷേ, ഭഗവാന്നാമശ്രവണത്താൽ ഞങ്ങൾ പുഷ്ടിപ്പെട്ടു. ഞങ്ങൾ എവിടെയാണ് വസി ക്കേണ്ടത് എന്ന് ചോദിച്ചു.

സനകാദികൾ അവരോട് ഹരിദാസൻമാരുടെ ഹൃദയത്തിൽ സസന്തോഷം താമസിക്കാൻ ഉപദേശിച്ചു.

ഭക്തി വിഷ്ണുഭക്തൻമാരുടെ ഹൃദയത്തിൽ സ്ഥാനം പിടിച്ചപ്പോൾ ഭഗ വാന്ന് വൈകുണ്ഠത്തേക്കാൾ ഭൂലോകത്തിലെ ഭക്തഹൃദയങ്ങൾ കൂടുതൽ ഇഷ്ടപ്പെട്ടുവത്രെ. അപ്പോൾ ഭഗവാനും ഈ ഹൃദയങ്ങളിൽ സ്ഥിരവാസം തുടങ്ങി. അതുകണ്ട് വൈകുണ്ഠവാസികളായ ഉദ്ധവാദിവിഷ്ണുഭക്തൻമാരും ഇങ്ങോട്ടുവന്നു. സഭയിൽ അപ്പോൾ ജയജയശബ്ദവും ഭക്തിരസപുഷ്ടിയും ഉയർന്നു.

അപ്പോൾ നാരദർ പറഞ്ഞു ഭാഗവതമഹാത്മ്യംതന്നെ ഇതെല്ലാം. ഞാൻ കണ്ടറിയുന്നു. അതിന്നുതുല്യം മറ്റൊന്നുമില്ല.

വിശേഷവിധിയായി ദിവസംപ്രതി ഭാഗവതപഠനം നടത്താൻ കഴിയാത്തവ ർക്ക് 7 ദിവസംകൊണ്ട് വായിക്കാനും ശ്രവിക്കാനുമുള്ള ഒരു പദ്ധതിയുണ്ട്.

അതും നിത്യപാരായണംപോലെ വളരെ ഫലപ്രദമാണ്. എന്നുമാത്രമല്ല അതീവ ശ്രദ്ധയോടെ ശ്രവിച്ചാൽ കൂടുതൽ ഫലപ്രദവുമാണ്-സനകാദികൾ പറഞ്ഞു.

അതിനുപ്രമാണമായി ഒരു കഥ പറയാം. ദക്ഷിണദേശത്തിൽ തുംഗഭദ്രാനദീതീരത്തിലുള്ള ഒരു ഗ്രാമത്തിൽ ശുഭാചാരശ്രദ്ധനായ ഒരു ബ്രാഹ്മണനുണ്ടായിരുന്നു. ആത്മദേവൻ എന്ന് അദ്ദേഹത്തിനു പേര് അദ്ദേഹം ദരിദ്രനായിരുന്നു. അദ്ദേഹത്തിൻെറ ഭാര്യ ധുന്ദുലി സുന്ദരിയും ഉൽകൃഷ്ടകുലത്തിൽ ജനിച്ചവളുമായിരുന്നു.

അവർക്കു സന്താനമില്ല. ഈ ബ്രാഹ്മണന്ന് അതുകൊണ്ട് വളരെ ക്ലേശമായി. ഗൃഹസ്ഥന് സന്താനമില്ലെങ്കിൽ പിതൃകടംവീട്ടാൻ സാധിക്കില്ലല്ലോ എന്ന് വിചാരിച്ചു ദുഃഖിച്ചു. അദ്ദേഹം വീടുവിട്ടു മനശ്ശാന്തിക്കായി കാട്ടിലേക്ക് പോയി. അവിടെ ഉള്ള ഒരു തടാകത്തിൻെറ സമീപം ജലപാനത്തിനുപോയി. ജലംകുടിച്ചു വിശ്രമിച്ചിരിക്കുമ്പോൾ ഒരു സന്യാസി യദൃച്ഛയാ എത്തി. ഇദ്ദേഹം സന്യാസിയെ ചെന്ന് നമസ്കരിച്ചു. സന്യാസി ഇദ്ദേഹത്തിൻെറ മുഖഭാവം കണ്ട് ദുഃഖത്തിനു കാരണം ആരാഞ്ഞു. കാരണം മനസ്സിലായപ്പോൾ സന്യാസിക്ക് ദയവ് തോന്നി ഇദ്ദേഹത്തിൻെറ ശിരോലേഖനം വായിച്ചു. സന്യാസി പറഞ്ഞു. "അങ്ങയ്ക്ക് പുത്രഭാഗ്യമില്ല. വ്യസനിച്ചിട്ടു കാര്യമില്ല. കുടുംബം ദുഃഖഹേതുകമാണ്. സന്യാസം സ്വീകരിക്കുക.". ജ്ഞാനം സ്വീകരിക്കത്തക്ക പക്വതയാവാത്ത ബ്രാഹ്ണന്നു അതു സ്വീകാര്യമല്ല.

അദ്ദേഹം പറഞ്ഞു. ബ്രഹ്മൻ, അങ്ങ് വിചാരിച്ചാൽ എനിക്ക് സന്താനമുണ്ടാകും. വിധിയെ അതിക്രമിച്ചും അങ്ങ് യോഗബലത്താൽ എനിക്ക് സന്താനലബ്ധിക്ക് സംഗതി വരുത്തേണം.

ബ്രാഹ്മണൻ അപ്പോൾ ഒരു മാമ്പഴം ജപിച്ചുകൊടുത്തു. ഇതു ഭാര്യ കഴിക്കേണം. പ്രാണികാരുണ്യം, ദാനം, ഒരു നേരഭക്ഷണവ്രതം ഇവ 1 കൊല്ലക്കാലം അനുഷ്ഠിക്കേണം. എന്നാൽ പുത്രനുണ്ടാവും എന്നു പറഞ്ഞനുഗ്രഹിച്ചു അദ്ദേഹം പോയി.

ബ്രാഹ്മണൻ സന്തോഷത്തോടെ വീട്ടിൽചെന്ന് മാമ്പഴം പത്നിവശം ഏൽപിച്ചു.

പത്നിക്ക് ഇതു ഇഷ്ടപ്പെട്ടില്ല. "ഞാൻ ഈ പഴം തിന്നാൽ ഗർഭിണിയാകും. വയർവീർക്കും. എൻെറ സൗന്ദര്യം നശിക്കും. ശക്തി കുറയും. പുരുഷൻമാർ എന്നെ ജാള്യതയോടെ നോക്കും. 10 മാസം പേറി നടക്കേണം. പ്രസവദുഃഖം വേറെ. പ്രസവത്തിൽ മരിച്ചെന്നുംവരാം. പിന്നെ ആ കുട്ടിയെ വളരെ ദുഃഖമനുഭവിച്ച് വളർത്തി എടുക്കയും വേണം. ഇതൊന്നും എനിക്കു പറ്റില്ല. ഞാൻ എന്താ ചെയ്യേണ്ടത്, സഖിമാരോട് ചോദിച്ചു. ശരിക്ക് അവരിൽനിന്ന് സമാധാനം കിട്ടീല്ല. അപ്പോൾ ഗർഭിണിയായ തൻെറ അനുജത്തി എത്തി. അവളായിട്ടാലോചിച്ചു. അവൾ ഒരു ഉപായം പറഞ്ഞു.

"ഞാൻ പ്രസവിക്കുന്ന കുട്ടിയെ നിനക്ക് തരാം. എൻെറ ഭർത്താവിന്ന് സ്വല്പം പൈസ കൊടുത്താൽ മതി. ആ കുട്ടി നീ പ്രസവിച്ചതാണെന്ന് പറഞ്ഞുകൊള്ളുക. എൻെറ കുട്ടി മരിച്ചുപോയി എന്ന് ഞാൻ പറഞ്ഞുകൊള്ളാം. നിത്യം വന്ന് കുട്ടിക്ക് ഞാൻ പാൽ കൊടുക്കാം. നിൻെറ ഭർത്താവിൻെറ അടുക്കൽ വേണ്ടപോലെ അഭിനയിച്ചുകൊള്ളു. ഈ പഴത്തിനെ ഈ പശു

തിന്നട്ടെ"

ഈ ഉപായം ധുന്ദിലിക്ക് സ്വീകാര്യമായി. അനുജത്തിയുടെ കുട്ടിയെ പ്രസവിച്ചയുടനെ കൊണ്ടുവന്നു കൊടുത്തു. അത് ഒരാൺകുട്ടി. ബ്രാഹ്മണൻ തനിക്ക് അഭീഷ്ടസന്താനം ലഭിച്ചു എന്ന് വിചാരിച്ചു. പുത്രജനനം ആഘോഷമായികൊണ്ടാടി.

കുറേദിവസം കഴിഞ്ഞപ്പോൾ പശുവും പ്രസവിച്ചു. അത് ഒരു മനുഷ്യകുട്ടി. ആൺതന്നെ. ചെവിമാത്രം പശുവിൻെറത്പോലെ. ഈ കുട്ടിയേയും ബ്രാഹ്മണൻ വളർത്തി. ഇവന്ന് പശുച്ചെവി ഉള്ളതുകൊണ്ട് ഗോകർണ്ണൻ എന്നും മറ്റവന് ധുന്ധുകാരി എന്നും പേരിട്ടു.

രണ്ടുപേരും ബ്രാഹ്മണഗൃഹത്തിൽ നന്നായി വളർന്നു. ധുന്ധുകാരി ദുഷ്ടനും അഹങ്കാരിയും സ്നാനശൗചാദികൾ ഇല്ലാത്തവനും ഈശ്വരവിശ്വാസം ഇല്ലാത്തവനും ആയിരുന്നു. ഗോകർണ്ണൻ നേരെ മറിച്ചും.

ധുൻധുകാരി യുവത്വത്തിൽ പ്രവേശിച്ചപ്പോൾ വേശ്യാസംഗം, മദ്യപാനം, മാതാപിതാക്കൻമാരെ ദ്രോഹിക്കൽ, കവർച്ച, കളവ് ഇവ സധൈര്യം നടത്തൽ ദിനവൃത്തിയായി, സ്വീകരിച്ചു.

ആത്മദേവൻ ഇവൻെറ ദുർവൃത്തികൾകണ്ട് സങ്കടപ്പെട്ടു. സന്താനമില്ലാതെ ഇരിക്കുകയായിരുന്നു നല്ലത് എന്നു തോന്നി വ്യസനിച്ചു. "കുപുത്രോദുഃഖദായക. " ഞാൻ എന്തു ചെയ്യും, എവിടെ പോകും ആത്മഹത്യ ചെയ്താലോ എന്നെല്ലാം ആലോചിച്ചു.

അപ്പോൾ ജ്ഞാനിയായ ഗോകർണ്ണൻ ആശ്വസിപ്പിച്ച് എല്ലാമുപേക്ഷിച്ച് വാനപ്രസ്ഥം സ്വീകരിക്കാൻ ഉപദേശിച്ചു. അവൻ പറഞ്ഞു; "സംസാരചക്രഭ്രമം ആശ്ചര്യമാണ്. യോനിയിൽകൂടി ജനിച്ച് യോനിയിൽതന്നെ രമിക്കുന്നു. മുലകുടിച്ച് വളർന്ന് മുലകളിൽതന്നെ രതിസുഖം കാണുന്നു. മാതാവിനെ സ്ത്രീരൂപത്തിൽ കണ്ടിട്ടും ആ സ്ത്രീരൂപത്തിനെതന്നെ രത്യാസ്പദമാക്കുന്നു. അച്ഛൻ പുത്രനായി അടുത്ത ജൻമത്തിൽ വരുന്നു. അതുപോലെ ഭാര്യ മാതാവായും. ആർ ആരുടെ പുത്രൻ. ഈ ധനം ആരുടേത് പുത്രധനാദികളെ തൻേറതെന്ന് ആർ കരുതുന്നുവോ അവൻ അവസാനം പശ്ചാത്തപിക്കാൻ ഇടവരും. വിരക്തിവന്ന സംസാരിയാണ് സുഖി, ഇത്യാദി വചനങ്ങളെ പറഞ്ഞ് ആശ്വസിപ്പിച്ചു.

അദ്ദേഹം വനത്തിൽ പ്രവേശിച്ച് അവിടെ എല്ലാമുപേക്ഷിച്ച് ഭഗവൽ കഥാമൃതം ആസ്വദിച്ച് അവസാനം ശാന്തിയോടെ ഭഗവൽ പാദാരവിന്ദം പ്രാപിച്ചു.

പിതാവിൻെറ അഭാവത്തിൽ ധുൻധുകാരി മാതാവിനെ കൂടുതൽ ഉപദ്രവിച്ചു. പണത്തിനായി മാതാവിനെ ഹിംസിച്ചു. മാതാവിന് പൊറുക്കാൻ വയ്യാതായപ്പോൾ കിണറ്റിൽ ചാടി ആത്മഹത്യ ചെയ്തു.

ഗോകർണ്ണനും നാടുവിട്ടു തീർത്ഥാടനത്തിനുപോയി.

ധുൻധുകാരി വേശ്യാസംസർഗ്ഗത്തിൽ മുഴുകി. അഞ്ചു സ്ത്രീകളെ വീട്ടിൽകൊണ്ടുവന്ന് പാർപ്പിച്ചു. അവർക്ക്വേണ്ടി എന്തും ചെയ്യാമെന്നായി. എവിടെയൊചെന്ന് കുറേ ധനവും ആഭരണവും കവർച്ച ചെയ്തുകൊണ്ടുവന്നു.

പണം ധാരാളം വന്നപ്പോൾ അവർക്ക് ഭയമായി. "ഇയാളെ പോലീസ് പിടിക്കും. അപ്പോൾ ഈ ധനവും പോകും. നാം അതിനു മുമ്പ് ഇയാളെ

കൊന്ന് പണവും കൊണ്ട് എവിടെയെങ്കിലും ഒളിച്ചോടുന്നത് ഉചിതം" എന്ന് അവർ തമ്മിൽ പറഞ്ഞു തീർച്ചയാക്കി.

അവർ അഞ്ചുപേരും ചേർന്ന് അയാൾ ഉറങ്ങുന്ന സമയത്തിൽ കഴുത്തിൽ മുണ്ടിട്ടു മുറുക്കികൊന്നു. പ്രാണൻ പോവാൻ സമയം എടുത്തപ്പോൾ അടുപ്പിലെ തീ വാരി മുഖത്തിട്ടു. അയാളുടെ മരണം ധ്രുതഗതിയിലാക്കി. ശവത്തെ കുഴിച്ചിട്ടു.

സുധാമയം വചോയാസാം
കാമിനാം രസവർദ്ധനം
ഹൃദയം ക്ഷുരധാരാഭം
പ്രിയകോമയയോഷിതാം

യാതൊരു സ്ത്രീകളുടെ വാക്ക് അമൃതമയമായും കാമികൾക്ക് രസത്തെ വർദ്ധിപ്പിക്കുന്നതായും ഹൃദയം ക്ഷുരകകത്തിപോലെ മൂർച്ചയുള്ളതായുമിരിക്കുന്നുവോ അവർക്ക് പ്രിയൻ ആരെങ്കിലുമുണ്ടോ.

ഇതു കഴിഞ്ഞ് സ്ത്രീകൾ സ്ഥലം വിട്ടോടിപ്പോയി.

ധുൻധുകാരി മഹാപ്രേതമായി കാറ്റ് രൂപത്തിൽ അലഞ്ഞ് നടന്നു.

ധുൻധുകാരിയുടെ മരണവൃത്താന്തം ഗോകർണ്ണൻ അറിയാനിടയായി. അദ്ദേഹം തീർത്ഥങ്ങളെല്ലാം ദർശിച്ച് ധുൻധികാരിയുടെ സൽഗതിക്ക് തർപ്പണം ചെയ്തു. ഗയയിൽ ശ്രാദ്ധം വിശേഷമായി നടത്തി. ധുൻധുകാരിക്ക് വേണ്ടതെല്ലാം ചെയ്തുവെന്ന് സമാധാനിച്ചു.

ഒരു ദിവസം നാട്ടിലേക്ക് തിരിച്ചുവന്നു. താൻ ജനിച്ച വീട്ടിൽ പോയി, അത് തരിശ് ഭൂമിയായി കണ്ടു. രാത്രി അവിടെ മുറ്റത്ത് കിടന്നു.

അർദ്ധരാത്രിയിൽ ഭയങ്കരശബ്ദത്തോടെ ധുൻധുകാരിയുടെ പ്രേതം അവിടെവന്നു. ഗോകർണ്ണൻ ഭയപ്പെട്ടില്ല. അത് അടുത്തുവന്നു. പല ആംഗ്യങ്ങളും കാണിച്ചു.

അദ്ദേഹം അപ്പോൾ ചോദിച്ചു. നീ ആർ. സംസാരിക്കാൻ അതിന് കഴിഞ്ഞില്ല. കമൺഡലുവിൽനിന്നും വെള്ളമെടുത്തു പ്രോക്ഷണം ചെയ്തു.

പ്രേതം അപ്പോൾ സംസാരിച്ചു തൻെറ വൃത്താന്തം മുഴുവൻ പറഞ്ഞു: "എന്നെ നീ രക്ഷിക്കേണം. നീ തന്നെ എനിക്ക് ഗതി".

ഗോകർണ്ണൻ പറഞ്ഞു: നിൻെറ മുക്തിക്കായി ഞാൻ തീർത്ഥയാത്ര ചെയ്തു, ഗയാ ശ്രാദ്ധം നടത്തി.

"മൃതാനാം മുക്തിദാനതു
ഗയാശ്രാദ്ധം പ്രഗർജ്ജതി

മരിച്ചവർക്ക് മുക്തി നൽകുന്നു. ഗയാശ്രാദ്ധം എന്ന് അത് ഗർജ്ജിക്കപ്പെടുന്നു. പിന്നെന്തുപറ്റി നിനക്ക്. ആവട്ടെ ഞാൻ അതിനു പോംവഴി കണ്ടുപിടിക്കാം.

പിറ്റേന്ന് തദ്ദേശവാസികളോട് ഈ സംഭവത്തെപ്പറ്റി പറഞ്ഞ് എന്താണ് ചെയ്യേണ്ടത് എന്ന് അഭിപ്രായമാരാഞ്ഞു. അവരുടെ നിർദ്ദേശപ്രകാരം വേദസ്വരൂപനായ സൂര്യഭഗവാനെ പ്രാർത്ഥിച്ച് യോഗപ്രഭാവത്താൽ സൂര്യഭഗവാൻെറ മാർഗ്ഗഗതി തടസ്ഥം ചെയ്തു. സൂര്യൻ എന്താണ് വേണ്ടത് എന്ന് ചോദിച്ചപ്പോൾ ഗോകർണ്ണൻ നമസ്ക്കരിച്ച് തൻെറ ആവശ്യം ഉണർത്തിച്ചു.

ഭഗവാൻ പറഞ്ഞു. ശ്രീമദ്ഭാഗവതം ഏഴുദിവസംകൊണ്ട് വായിച്ച് തീർക്കുക. അതിൽ ശ്രദ്ധിക്കുന്നവർക്ക് മുക്തി ലഭിക്കും എന്ന്.

ഗോകർണ്ണൻ ഭാഗവതം വായിക്കാൻ നല്ല ദിവസവും മുഹൂർത്തവും നോക്കി നിശ്ചയിച്ച് അവിടെവെച്ചുതന്നെ വായിക്കാൻ തുടങ്ങി. ശ്രോതാക്കൾ ധാരാളം എത്തി. ഗോകർണ്ണൻ ഉൽകൃഷ്ടസ്ഥാനത്തിൽ ഇരുന്നു. അടുത്തുതന്നെ ധുൻധുകാരിയുടെ പ്രേതവും വന്ന് ഇരിപ്പുറപ്പിച്ചു.

കഥ കേൾക്കാൻ ശ്രദ്ധായുക്തനായ ഒരു വിഷ്ണുഭക്തനെ നിശ്ചയിച്ചു അടുത്തുതന്നെ ഇരുത്തി. ഉറക്കെ സ്പഷ്ടമായി വായിച്ചു സൻധ്യക്ക് വായന നിർത്തി. അപ്പോൾ അടുത്തുണ്ടായിരുന്ന മുളയുടെ കമ്പ് താനെ പൊട്ടി. ഇങ്ങിനെ ഏഴുദിവസം വായിച്ചു. ദിവസംതോറും ഓരോ കമ്പ് പൊട്ടി. ആ മുളയിൽ ധുൻധുകാരിയുടെ പ്രേതം ഇരുന്നിരുന്നുപോൽ. ഏഴുദിവസം വായന പൂർത്തിയായപ്പോൾ പ്രേതം ദിവ്യരൂപധാരിയായി. കഴുത്തിൽ തുളസിമാല, ശ്യാമനിറം, കിരീടകുൺഡലങ്ങൾ പീതാംബരം ഇവയോടുകൂടിയതായിരുന്നു രൂപം.

ആ രൂപം ഗോകർണ്ണനെ നമസ്കരിച്ച്തന്നെ മോചിപ്പിച്ചതിന് നന്ദി പറഞ്ഞു. അപ്പോൾ ദിവ്യപ്രഭയോടുകൂടിയ ഒരു വിമാനം അവിടെ എത്തി. അതിൽ ധുൻധുകാരി കയറി ഇരുന്നു.

ഗോകർണ്ണൻ അതിൻെറ ഉള്ളിലുണ്ടായിരുന്ന വിഷ്ണുദൂതൻമാരോട് ചോദിച്ചു. എന്താണ് അദ്ദേഹത്തെമാത്രം കൊണ്ടുപോകുന്നത്. ഞങ്ങൾ ആ പദവിക്ക് അർഹരല്ലേ എന്ന്.

അവർ പറഞ്ഞു. അദ്ദേഹം ബദ്ധശ്രദ്ധനായി അന്നാഹാരം ഉപേക്ഷിച്ച് ഏഴുദിവസം ഉപവസിച്ചു. പ്രേതമായാലും അദ്ദേഹം പ്രഥമഗണനീയനായി. ഇനിയൊരു സപ്താഹം നടത്തൂ. നിങ്ങളെല്ലാവർക്കും അങ്ങോട്ടുവരാം. അവർ പറഞ്ഞപ്രകാരം വീണ്ടും ചിങ്ങമാസത്തിൽ ഭാഗവതം വായിച്ചു. അവിടെയുള്ള സകല ജീവജാലങ്ങൾക്കും വൈകുൺഠദർശനം സിദ്ധിച്ചു.

സനകാദികൾ ഇങ്ങിനെ ധുൻധുകാരിയുടെ കഥ പറഞ്ഞവസാനിപ്പിച്ചു. അവർ പറഞ്ഞു. ഇതിനു പറ്റിയ മാസങ്ങൾ കന്നി, തുലാം, വൃശ്ചികം, ധനു, കർക്കിടകം, കുംഭം ഇവയാണ്. ദാരിദ്രം, ക്ഷയരോഗം, നിർഭാഗ്യം ഇവയിൽ തപിക്കുന്നവരും പാപം ചെയ്തവരും സന്താനഹീനരും മോക്ഷേച്ഛുക്കളും വിശേഷാൽ കേൾക്കേണ്ടതാണ്. സ്ത്രീകളിൽ സമുചിതകാലത്ത് ഋതുവാകാത്തവർ, ഒന്നു പ്രസവിച്ച് പിന്നെ ഗർഭം ധരിക്കാത്തവർ, പ്രസവം തീരെ ഇല്ലാത്തവർ, പ്രസവിക്കുന്ന കുട്ടികൾ മരിച്ചുപോകുന്ന സ്ഥിതിയുള്ളവർ, ഗർഭസ്രവം ഉള്ളവർ മുതലായവരും വിശേഷമായി ശ്രവണത്തിനു പോകേണ്ടവരാണ്.

മനസ്സിനെ ചലിപ്പിക്കാതെ ശ്രവണം ചെയ്യേണം. അവസാനം ആചാര്യനെ വന്ദിച്ച് ദക്ഷിണ വെക്കേണം.

ഇതെല്ലാം കേട്ട് ഭക്തിജ്ഞാനവൈരാഗ്യങ്ങൾക്ക് ശക്തിയും പുഷ്ടിയും വർദ്ധിച്ചു. ഈ സന്ദർഭത്തിൽ ശ്രീ ശുകമഹർഷി അവിടെ എഴുന്നെള്ളി. അദ്ദേഹം ഭാഗവതകീർത്തനം ശ്രവണം ഇവയെപ്പറ്റി ശ്ലാഘിച്ചു സംസാരിച്ചു. അത് സകലാഭീഷ്ടപൂർത്തിയും മോക്ഷപദവിയും തരും എന്ന് ആവർത്തിച്ചാവർത്തിച്ച് പറഞ്ഞു. ഇപ്രകാരം പറഞ്ഞുകൊണ്ടിരിക്കുമ്പോൾ അവിടെ ഭഗവാൻ ശ്രീ ഹരി ആഗതനായി. ബ്രഹ്മാവ്, ശിവൻ, ഉദ്ധവർ, പ്രഹ്ലാദൻ, നാരദർ, അർജ്ജുനൻ,

ഇന്ദ്രൻ സനകാദികൾ ശ്രീശുകർ ഇവർ ചേർന്ന് ഭക്തിഗാനമേള നടത്തി. ഭഗവാൻ പ്രീതനായി. നാരദാദികളോട് വരം സ്വീകരിപ്പാനാവശ്യപ്പെട്ടു. സപ്താഹശ്രവണൻമാരിൽ ശ്രീഹരി വസിക്കേണമെന്ന് പ്രാർത്ഥിച്ചു. അത് സമ്മതിച്ചു ഹരി മറഞ്ഞു.

<u>ദാരിദ്രം, രോഗം, സംസാരക്ലേശം ഇവകളിൽനിന്ന് രക്ഷപ്പെടുത്താൻ ഞാൻ മാത്രം മതി എന്ന് ഭാഗവതം ഉച്ചത്തിൽ ഗർജ്ജിക്കുന്നു</u>.

യമൻ തൻെറ അനുചരൻമാരോട് നിർദ്ദേശിച്ചുപോൽ. ശ്രീഹരികഥയിൽ ആനന്ദിച്ചിരിക്കുന്നവരുടെ അടുക്കൽ അവർ പോകരുതെന്ന്, കാരണം തനിക്ക് അവിടെ പ്രവേശനാധികാരം ഇല്ല എന്നതാണ്.

ഈ ഭാഗവതമാഹാത്മ്യം സശ്രദ്ധം പഠിക്കുക ശ്രവിക്കുക, മറ്റുള്ളവരെ കേൾപ്പിക്കുക മുതലായവർ ആരായാലും അവരെല്ലാം ഭഗവൽപാദാരവിന്ദം അടയുമെന്നതിൽ യാതൊരു സംശയവും വേണ്ട. ഭക്തി ശ്രദ്ധയോടെ ഭഗവാനെ സേവിക്കേണം. എന്നാൽ ഭഗവാൻ വേണ്ടത് ചെയ്യും.

അനന്യാചിന്തയന്തോമാം
യേജനാപര്യപാസതേ
തേഷാം നിത്യാഭിയുക്താനാം
യോഗക്ഷേമം വഹാമ്യഹം ഗീത

സപ്താഹം നടത്തേണ്ട ക്രമം. കന്നി, തുലാം, വൃശ്ചികം, ധനു, കർക്കിടകം, ചിങ്ങം, കുംഭം ഇവ വിശേഷമാസങ്ങൾ- എന്നാൽ മകരം, മേടം ഇവ ഒഴികെ മറ്റു മാസങ്ങളിലും ആവാം.

ഗ്രഹയുദ്ധങ്ങൾ വരുന്ന മാസങ്ങൾ ഒഴിവാക്കേണം.

ശ്രീ ഹരി ബ്രഹ്മാവിന്നുപദേശിച്ച്ത് കന്നിയിലാണ്-

ശ്രീനാരദർ വ്യാസർക്ക്- വൃശ്ചികത്തിൽ (കാർത്തികയിൽ)

വ്യാസൻ ശുകമഹർഷിക്ക്-ധനുമാസത്തിൽ

ശുകർ പരീക്ഷിത്തിന്ന്-കുംഭത്തിൽ. കന്നിയിൽ പറഞ്ഞതായും പറയപ്പെടുന്നു.

മേൽപ്പറഞ്ഞ മാസങ്ങൾ ഏറ്റവും വിശേഷമാണ്. ഗോകർണ്ണൻ കർക്കിടകത്തിലും ബ്രഹ്മപുത്രൻമാർ വൃശ്ചികത്തിലും പാരായണം ചെയ്തിട്ടുണ്ട്.

ചൊവ്വാഴ്ച്ചയും ശനിയാഴ്ച്ചയും യജ്ഞാരംഭത്തിന് കൊള്ളില്ല.

നക്ഷത്രങ്ങൾ സ്ഥിരങ്ങളും മൃദുക്കളും ആയിരിക്കേണം.

സാധാരണ ശുക്ലനവമി മുതൽ പൗർണ്ണമിവരെയാണ് പതിവ്.

വായിക്കുന്ന സ്ഥലത്തിൻെറ ഉപരിഭാഗത്ത് ഭാഗവതകഥ കേൾപ്പാൻ ബ്രഹ്മാദി ദേവൻമാർ വന്നിരിക്കുന്നുണ്ടെന്ന് സങ്കൽപ്പിച്ച് നമസ്ക്കരിക്കേണം. കഥാരംഭത്തിൽ വിഘ്നേശ്വരപൂജയും കൃഷ്ണപൂജയും വേണം. 7-ാംദിവസം അവസാനത്തിൽ പുരുഷസൂക്തംകൊണ്ട് പൂജ. നാളികേരസമർപ്പണം. മൂലമന്ത്രമായ ഓംനമോഭഗവതെ വാസുദേവായ എന്നത് കൂട്ടത്തോടെ ഉച്ചാരണം, ആചാര്യപൂജ, വിഷ്ണു സഹസ്രനാമോച്ചാരണം ഇവ വേണം. ബ്രാഹ്മണഭോജനം നല്ലതാണ്.

<u>വായനക്രമം</u>:

**1-ാംദിവസം വരാഹാന്തംവരെ IIIസ്കന്ദം19-ാംഅദ്ധ്യായം വരെ**

2-ാംദിവസം ഭരതാന്തംവരെ Vസ്കന്ദം-14-ാം അദ്ധ്യായംവരെ
3-ാംദിവസം നൃസിംഹാന്തംവരെ VIIസ്കന്ദം-10-ാം അദ്ധ്യായംവരെ
4-ാംദിവസം വംശവർണ്ണന VIII,IXസ്കന്ദങ്ങൾ
5-ാംദിവസം ഗുരുലീലാന്തം Xസ്കന്ദം-45 അദ്ധ്യായം
6-ാംദിവസം ലീലാസമാപ്തം Xസ്കന്ദം 90-ദശമം പൂർണ്ണം
7-ാംദിവസം ശുകപൂജാന്തം XIIഅവസാനംവരെ

കഥാകാലത്ത് എല്ലാവരും വ്രതം അനുഷ്ഠിക്കേണം. വായിക്കുന്ന ആൾ പ്രത്യേകിച്ചും. കാലത്ത് 6 മണിമുതൽ ഉച്ചവരെ. 2 നാഴിക ഉച്ചക്ക് വിശ്രമം. പിന്നീട് തുടരാം. ഗ്രന്ഥത്തേയും ആചാര്യനേയും പൂജിക്കേണം.

## പഠനാരംഭം

ഓം

1. ഏകദന്തം മഹാകായം
   തപ്തകാഞ്ചനസന്നിഭം
   ലംഭോദരം വിശാലാക്ഷം
   വന്ദേഹം ഗണനായകം

2. നാരായണം നമസ്കൃത്യ
   നരം ചൈവനരോത്തമം
   ദേവീം സരസ്വതീം വ്യാസം
   തതോജയമുദീരയേത്

3. യം പ്രവ്രജന്തമനുപേതമപേതകൃത്യം
   ദ്വൈപായനോവിരഹകാതര ആജുഹാവ
   പുത്രേതി തൻമയതയാ തരവോഭിനേദു-
   സ്തംസർവഭൂതഹൃദയം മുനിമാനതോസ്മി

4. വേദാന്ത രത്നം പണ്ഡിറ്റ് ശ്രീ
   ഗോപാലൻ നായരനുഗ്രഹം
   കൃഷ്ണാദികഥകൾ പൂർണ്ണം
   ഓതുന്നീ ദാസനേകണേ

5. മൂകം കരോതി വാചാലം
   പംഗും ലംഘയതേഗിരീം
   യൽകൃപാതമഹംവന്ദേ
   പരമാനന്ദമാധവം

6. ആദൗദേവകി ദേവി ഗർഭജനനം ഗോപീ,ഗൃഹേ വർദ്ധനം
   മായാപൂതന ജീവിതാപഹരണം ഗോവർദ്ധനോദ്ധാരണം
   കംസഛേദന കൗരവാദിഹനനം കുന്തീ സുതാപാലനം
   ഹേ്യതൽ ഭാഗവതം പുരാണകഥിതം ശ്രീകൃഷ്ണ ലീലാമൃതം

**ഓം നമോ ഭഗവതെ വാസുദേവായ**

## 1-ാംസ്കന്ദം

ശ്രീ ശൗനകാദി മഹർഷിമാർ നൈമിശം എന്നു പേരുള്ള വിഷ്ണുക്ഷേത്ര മുള്ള സ്ഥാനത്ത് 1000സംവത്സരം കൊണ്ടവസാനിക്കുന്ന ഒരു മഹായജ്ഞം നടത്താൻ ആരംഭിച്ചു. കലിബാധകൂടാതെയുള്ളതും യജ്ഞം നടത്താൻ പറ്റി യതും ആയ സ്ഥലം ഏതെന്നു ബ്രഹ്മാവിനോട് ചോദിച്ചപ്പോൾ അദ്ദേഹം ഒരു ചക്രം (നേമി) കൊടുത്തുവെന്നും അതു ഉരുട്ടിവിട്ടാൽ എവിടെച്ചെന്ന് നിൽക്കു ന്നുവോ അത് പുണ്യസ്ഥലമെന്ന് സങ്കൽപ്പിക്കുകയും ചെയ്തതിൻ പേരിൽ അതുപ്രകാരം ചെയ്ത് ചക്രം നിന്ന സ്ഥലമാണ് നൈമിശം-നേമി ശീർണ്ണമായ സ്ഥലം എന്ന് വിളിക്കപ്പെടുന്നത്.

അവിടെ മുനിമാർ അനേകംപേർ കൂടിയിരുന്നതിനാൽ ഭഗവൽ കഥകൾ കേൾക്കാനുള്ള ആഗ്രഹത്തോടെ രോമഹർഷണപുത്രനായ സൂതനെ സമീപിച്ച് കഥ പറയുവാനായി ആദരവോടും വിനയത്തോടുംകൂടി അഭ്യർത്ഥിച്ചു.

രോമഹർഷണൻ ബ്രഹ്മാവിൽനിന്ന് പുരാണേതിഹാസങ്ങൾ അഭ്യസിച്ച ആളാണ്. അത് കൈമാറി മകനായ സൂതൻ കഥ പറയാൻ സമർത്ഥനായി.

ആയുഷ്മൻ, അങ്ങ് പലേ ഗ്രന്ഥങ്ങളും വായിച്ച് അതിന്റെ സാരാംശം ഗ്രഹിച്ച പണ്ഡിതനുമാണല്ലോ. ഞങ്ങൾക്ക് അത്ര പഠിക്കാനുള്ള കഴിവോ സമ യമോ ക്ഷമയോ ഇല്ല. അതുകൊണ്ട് കാര്യമായി അറിയേണ്ട ഭഗവൽകഥാ സാരാമൃതം ഞങ്ങളെ പറഞ്ഞു കേൾപ്പിക്കേണം.

ഭഗവാന്റെ എല്ലാ അവതാരങ്ങളും ലീലകളും പ്രത്യേകിച്ചും കൃഷ്ണാവ താരലീലകളും കേൾക്കാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.

## രണ്ടാമദ്ധ്യായം

ഭക്തശിരോമണികളായ മുനിമാരെ, നിങ്ങൾ എന്നെ അനുഗ്രഹിച്ചു. പറയു ന്നവർക്കും കേൾക്കുന്നവർക്കും ഒരുപോലെ അനുഗ്രഹാശിസ്സു നൽകുന്നതാണ് ഭഗവൽകഥാമൃതം. അത് സേവിപ്പിക്കാൻ എനിക്ക് അവസരം തന്നതിൽ ഞാൻ നന്ദി പറയുന്നു.

കഥ കേൾക്കുമ്പോൾ മനസ്സിൽ ഭക്തി ഉദിക്കും. ഭക്തി ഉള്ളവിടെ ഭഗവൽ തേജസ്സ് ഉണ്ടാവും. അപ്പോൾ ഞാനെന്ന അഹങ്കാരം കുറയും. ക്ഷേത്രദർ ശനം, തീർത്ഥസ്നാനം മുതലായവ ചെയ്യാനിടവരും. അപ്പോൾ സാധുസംഗമം കിട്ടും. അപ്പോൾ ഭക്തി വർദ്ധിപ്പിക്കും. ജ്ഞാനവൈരാഗ്യങ്ങളും അതിനെ തുടർന്നുണ്ടാകും. അങ്ങിനെ മുക്തി കൈവരും. ഇതാണ് കഥാശ്രവണം കൊണ്ടുള്ള ഫലം.

ഏകനായ പരമാത്മ തന്റെ ലീല ആരംഭിക്കേണമെന്ന് ഇച്ഛരിച്ചു. തന്റെ ഗുണസമ്പത്തായ സത്വ, രജസ്, തമസ്സ് വെച്ച് താൻതന്നെ മൂന്നായി പിരിഞ്ഞു. സത്വമൂർത്തി വിഷ്ണു, രജോമൂർത്തി ബ്രഹ്മാവ്, തമോമൂർത്തി ശിവൻ. ഇങ്ങിനെ മൂന്നുപേർ.

## 3-ാം അദ്ധ്യായം

ഈ ഏകനായ പരമാത്മാവുതന്നെ ലോകത്തെ സൃഷ്ടിക്കാനുള്ള ഇച്ഛര

കൊണ്ട് ഒരു പ്രത്യേകരൂപം എടുത്തു. അതാണ് പുരുഷൻ. മഹത്തത്വം അഹങ്കാരതത്വം പഞ്ചതൻമാത്രകൾ ഇവ ഉൾകൊള്ളുന്ന കർമ്മേന്ദ്രിയങ്ങൾ അഞ്ച്, ജ്ഞാനേന്ദ്രിയങ്ങൾ അഞ്ച്, മഹാഭൂതങ്ങൾ അഞ്ച്, മനസ്സ് ഇങ്ങിനെ 16 അംശങ്ങളോടുകൂടിയ രൂപം. വിവിധരൂപത്തിൽ കാണുന്ന ലോകം ഈശ്വരശരീരമെന്നും അതിൽ വിളങ്ങുന്ന ആത്മാവ് പുരുഷൻ എന്നും കാണിച്ചു.

ലോകം മുഴുവൻ- ജലാകാരമായി പരിണമിച്ചിരിക്കുമ്പോൾ ആകാരണജലത്തിൽ യോഗനിദ്രയെ അംഗീകരിച്ചു ശയിക്കുന്ന ഭഗവാന്റെ നാഭിയിൽനിന്ന് ഒരു താമരയും അതിൽനിന്ന് ബ്രഹ്മാവും ഉണ്ടായി.

ഈ ഭഗവാൻ അതായത് പുരുഷനാൽ പതിന്നാലു ലോകങ്ങളും സങ്കൽപ്പിക്കപ്പെട്ടു. ഈ പുരുഷന് അനേകം ശിരസ്സ്, കാൽ കൈ മുതലായവ ഉണ്ടത്രെ. സഹസ്രശീർഷാപുരുഷഃ സഹസ്രാക്ഷ സഹസ്രപാൽ- (പുരുഷസൂക്തം) സഹസ്രം എന്നാൽ ആയിരം അതായത് അനേകം എന്നർത്ഥം.

പുരുഷാവതാരം സ്വീകരിച്ച ഭഗവാൻ, കുമാരൻമാർ നാലുപേർ (സനൽകുമാരാദികൾ) എന്നും കൗമാരാവസ്ഥയിലുള്ളവർ- ബ്രഹ്മചര്യം ദീക്ഷിക്കുന്നവർ-ബ്രഹ്മചര്യഗുണം വെളിപ്പെടുത്താനായി ആരൂപങ്ങളെ സ്വീകരിച്ചു. ഇതാണ് ആദ്യത്തെ അവതാരം.

രണ്ടാമത്തേത് വരാഹാവതാരം- രസാതലത്തിൽ നിന്ന് ഭൂമിയെ ഉദ്ധരിപ്പാൻ, മൂന്നാമത്തേത് -ദേവർഷിയായ നാരദർ, നാലാമത്തേത്- ധർമ്മപത്നിയായ മൂർത്തിദേവിയിൽ നരൻ എന്നും നാരായണൻ എന്നും പേരുള്ള ഋഷികൾ, അഞ്ചാമത്തേത്- കപിലാവതാരം, സാംഖ്യശാസ്ത്രം പ്രചരിപ്പിക്കാൻ, ആറാമത്തേത് അത്രിമഹർഷിയുടെ പുത്രനായി അനസൂയയിൽ ദത്തൻ എന്ന പേരിൽ, ഏഴാമത്തേത് രുചി എന്ന പ്രജാപതിക്ക് ആകൂതിയിൽ യജ്ഞൻ എന്ന പേരിൽ, സ്വായം ഭുവമന്വന്തരത്തിൽ ഇന്ദ്രസ്ഥാനം സ്വീകരിച്ചു പരിപാലിച്ചു. എട്ടാമത്തേത് നാഭിയുടെ ഭാര്യ മേരുവിൽ. ഋഷഭൻ എന്ന പേരിൽ, പരമഹംസധർമ്മം പരിപാലിച്ചു, ഒമ്പതാമത് പൃഥു ചക്രവർത്തി ഭൂമിയെ പുഷ്ടിപ്പെടുത്തി. 10-ാംമത് മത്സ്യാവതാരം. സത്യവ്രതനെന്ന രാജാവിന് പ്രളയം കാണിച്ചുകൊടുത്തു. 11-ാംമത് കൂർമ്മാവതാരം. സമുദ്രമഥനത്തിൽ കടകോലായ മന്ദരപർവ്വതം താണപ്പോൾ അതിനെ സമുദ്രത്തിന്റെ ഉള്ളിൽനിന്ന് കൊണ്ടുവന്ന് താങ്ങി നിർത്തി. 12-ാംത് ധന്വന്തരമൂർത്തി സമുദ്രമഥനസമയത്ത് അമൃത് കൊണ്ടുവന്നു. 13-ാംമത് മോഹിനിരൂപം-അസുരൻമാർ അമൃത് തട്ടിപ്പറിച്ചപ്പോൾ അത് വീണ്ടെടുക്കാനെടുത്ത രൂപം. 14- നരസിംഹരൂപം-പ്രഹ്ലാദനെ രക്ഷിപ്പാൻ വേണ്ടി എടുത്തത്, 15- വാമനൻ. ഭക്തനായ മഹാബലിയോട് യാചിച്ച് സ്വർഗ്ഗത്തെ വീണ്ടെടുത്തു. 16-പരശുരാമൻ- അധർമ്മികളായ ക്ഷത്രിയരെ 21-തലമുറ നിഗ്രഹിച്ചു. 17- വ്യാസൻ. വേദമാകുന്ന വൃക്ഷത്തിന് അനേകം ശാഖകളും ഉപശാഖകളും ഉണ്ടാക്കി. 18 ശ്രീരാമൻ. ദുഷ്ടനായ രാവണസംഹാരത്തിനും ധർമ്മപരിപാലത്തിനുംവേണ്ടി, 19 ബലരാമൻ. ശ്രീകൃഷ്ണനെ സഹായിക്കാനായി 20. കൃഷ്ണാവതാരം ദുഷ്ടനിഗ്രഹത്തിനും സ്ത്രീ സമൂഹത്തെ ഉദ്ധരിക്കാനും, 21 ബുദ്ധൻ. അഹിംസ പ്രചാരത്തിൽ വരുത്താൻ 22 കൽക്കി നാമജപംകൊണ്ട് ഭഗവൽപാദാരവിന്ദം ലഭിക്കും എന്ന് ഉപദേശിക്കാനും ധർമ്മപ്രകാരം രാജ്യപരിപാലനം ചെയ്യേണമെന്നും ഉപദേശിക്കാൻ.

ഇതിനുപുറമെ ഇനിയും അനേകം അംശാവതാരങ്ങൾ ഉണ്ട്. മരീചി മുതലായ പ്രജാപതികൾ അനേകം ഋഷികൾ. മനുക്കൾ മനുപുത്രൻമാർ ഇവരെല്ലാം അംശാവതാരങ്ങളാണ്.

ഇങ്ങിനെ അവതാരങ്ങൾ ഏതേത് എന്ന ചോദ്യത്തിന്നുത്തരം പറഞ്ഞു.

## 4-ാം അദ്ധ്യായം

സൃഷ്ടി ആരംഭിച്ചപ്പോൾ തൻെറ അംശമായ മായയെ തൻെറ സഹായത്തിന് വിളിച്ചു. ഈ മായയ്ക്ക് രണ്ടു രൂപമാണ്. വിദ്യയും അവിദ്യയും. മായാപ്രവർത്തനത്താൽ സാധാരണഗതിയിൽ എല്ലാ ജീവൻമാരും അവിദ്യാവലംബികളാണ്. അവിദ്യക്ക് ഇല്ലാത്തതിനെ ഉള്ളതാക്കി തെറ്റിദ്ധരിപ്പിക്കാൻ കഴിയും. കഥാശ്രവണത്താലും മറ്റും അവിദ്യ നശിക്കുമ്പോൾ വിദ്യ പ്രവേശിക്കും-ജീവാത്മ പ്രകാശിക്കും. ഭക്തി വർദ്ധിക്കും.

ഈ ഭാഗവതം ഭഗവാൻെറ അവതാരചരിത്രമാണ്. വ്യാസഭഗവാൻ നിർമ്മിച്ചതാണ്. വേദതുല്യമാണ്. ജനലക്ഷങ്ങളെ അനുഗ്രഹിപ്പാൻ പുത്രനായ ശുകമഹർഷിക്കുപദേശിച്ചതാണ്. യുധിഷ്ഠിര മഹാരാജാവിൻെറ പൗത്രനായ പരീക്ഷിത്ത് പ്രായോപവേശം ചെയ്തിരിക്കുമ്പോൾ അവിടെ എത്തിയ ശുകബ്രഹ്മർഷി ഈ ഭാഗവതത്തെ അദ്ദേഹത്തിന്നുപദേശിച്ചു. അപ്പോൾ ആ സ്ഥലത്തു ഈ സൂതനും ഉണ്ടായിരുന്നതിനാൽ അദ്ദേഹം അത് ഗ്രഹിച്ചു പഠിച്ചു. അതുകൊണ്ട് ശൗനകമഹർഷിയുടെ സത്രത്തിൽ അദ്ദേഹത്തിനു ആ കഥാമൃതത്തെ വിളമ്പുവാൻ സാധിച്ചു.

ശുകൻെറ മഹിമയെപ്പറ്റി പറയാം. കേൾക്കുക മഹർഷേ എന്ന് സൂതൻ പറഞ്ഞു. ഒരുനാൾ ദിഗംബരനായ ശുകമഹർഷി മുമ്പിലും കുറേ പിമ്പിൽ വസ്ത്രം ധരിച്ച വ്യാസരും പോയിക്കൊണ്ടിരിക്കുമ്പോൾ സമീപത്തുള്ള ഒരു സരസ്സിൽ അപ്സരസ്ത്രീകൾ ജലക്രീഡ ചെയ്യുകയായിരുന്നു. യുവാവായ മകനെ കണ്ടപ്പോൾ വസ്ത്രം ധരിക്കാൻ തോന്നാത്ത സ്ത്രീകൾ അച്ഛനെ കണ്ടപ്പോൾ പെട്ടെന്നു വസ്ത്രം ധരിച്ചുപോൽ. ഈ വ്യത്യാസം കണ്ട വ്യാസർ കാരണം ആരാഞ്ഞു. പുത്രന് സ്ത്രീപുരുഷ ഭേദം ഇല്ല. അങ്ങക്ക് അതുള്ളതിനാലാണ് ഈ വിധം ചെയ്തത് എന്ന് അവർ പറഞ്ഞു. ശുകന് പരിശുദ്ധബ്രഹ്മഭാവന മാത്രമേ ഉള്ളു. ഈ മഹാത്മാവാണ് ഭാഗവതകഥകൾ പരീക്ഷിത്തിന്നുപദേശിച്ചത്.

## 5-ാം അദ്ധ്യായം

ശ്രീവ്യാസരാണ് ഭാഗവതനിർമ്മാതാവ് എന്ന് പപറഞ്ഞുവല്ലൊ. അത് രചിക്കുവാനുള്ള കാരണം പറയാം കേൾക്കുക, ദ്വാപരയുഗത്തിൽ വാസവി എന്ന സത്യവതിയിൽ പരാശരമുനിക്കുണ്ടായ പുത്രനാണ് വ്യാസൻ. അദ്ദേഹം ഒന്നായിരുന്ന വേദത്തെ നാലായി വിഭജിച്ചു. ഋക്, യജുസ്സ്, സാമം, അഥർവം. 5-ാം വേദമായി ഇതിഹാസം പുരാണം എന്നിവ വേദത്തിൻെറ മറ്റൊരു വിഭാഗമായും സൃഷ്ടിച്ചു. ഇവയെ ഓരോ ശിഷ്യനേയും പഠിപ്പിച്ചു. ഇതിഹാസപുരാണങ്ങൾ ഈ സൂതൻെറ പിതാവിനേയും അഭ്യസിപ്പിച്ചു. ഇവകൾക്കെല്ലാം പിന്നീട് എത്രയോ ശാഖോപശാഖകളുണ്ടായി. എന്നിട്ടും സ്ത്രീകൾ, ശൂദ്രർ

മുതലായവർക്ക് മനസ്സിലാകാത്തതുകൊണ്ട് വേദസാരമടങ്ങിയ ഭാരതത്തേയും പഠിപ്പിച്ചു. എന്നിട്ടും അദ്ദേഹത്തിൻെറ മനസ്സിന് സുഖംതോന്നിയില്ല. അപ്പോൾ നാരദർ അവിടെ വരുകയുണ്ടായി. നാരദരോട് ആലോചിച്ചപ്പോൾ നാരദർ പറയുകയുണ്ടായി. ഈ രചനകളിലെല്ലാം ഭഗവാൻെറ മഹിമാവിസ്താരം കുറവാണ്. ശ്രീഹരിയുടെ പ്രഭാവത്തെ പൂർത്തിയായി എടുത്ത് കാണിച്ചിട്ടില്ല. രജോഗുണപ്രധാനികൾക്ക് ഇഷ്ടപ്രദമായതാണ് അധികവും. ഭക്തിയില്ലാത്ത വാക്കുകളും പ്രയോഗങ്ങളും ശ്രീഹരിക്ക് ഇഷ്ടമുളവാക്കുകയില്ല. അതാണ് അശാന്തിക്ക് കാരണം.

ഭക്തൻമാരായിട്ടുള്ള എൻെറ സത്സംഗവും ഭക്തിപുരസ്സരമായ ഹരികഥാ ശ്രവണവുമാണ് പൂർവജൻമത്തിലെ ദാസീപുത്രനായ എന്നെ നാരദരാക്കിയത്, ആ കഥ പറയാം.

കഴിഞ്ഞ ജൻമത്തിൽ എൻെറ അമ്മ ഒരു ബ്രാഹ്മണഗൃഹത്തിൽ പണി ക്കാരിയായിരുന്നു. ആ ഗൃഹനാഥൻ മഹാഭക്തനായിരുന്നു. അദ്ദേഹത്തിൻെറ ആതിഥ്യം സ്വീകരിച്ച് കുറേ ഭക്ത ബ്രാഹ്മണർ ചാതുർമാസ്യം കഴിപ്പാൻ അവിടെ വന്നിരുന്നു. എന്നെ അവരെ സഹായിപ്പാനായി നിയോഗിച്ചിരുന്നു.

പ്രകൃത്യാ ഞാൻ ശാന്തനും ബ്രാഹ്മണനുമായ യജമാനനെ സേവിക്കു ന്നതിൽ തൽപരനുമായിരുന്നു. ഈ നാലുമാസക്കാലം ഈ ബ്രാഹ്മണരെ വേണ്ടുംവിധം പരിചരിച്ചു. അവരുടെ സങ്കീർത്തനവും ഭജനഗാനങ്ങളും കേട്ടുപ ഠിച്ചു. അവർക്ക് എന്നിൽ വാത്സല്യം ജനിച്ചു. അവരുടെ ആഹാരോച്ഛിഷ്ടം എനിക്ക് അവർ തന്നും മറ്റും എന്നെ അവർ ശ്രദ്ധിച്ചു. ഈ ശരീരം ആത്മാവ ല്ലെന്നും ആത്മാവ് മായയിൽ കിടന്നുഴലുകയാണെന്നും ആത്മാവ് പരമാത്മാ വിൻെറ പ്രതിബിംബമാണെന്നും ഞാൻ മനസ്സിലാക്കി. അപ്പോൾ എന്നിലുള്ള രജതമോഗുണങ്ങൾ നിശ്ശേഷം നശിക്കുവാനിടയായി.

ചാതുർമാസ്യം കഴിഞ്ഞ് അവർ പുറപ്പെടുമ്പോൾ സന്തോഷത്തോടെ എനിക്ക് അവർ ഭാഗവതധർമ്മം ഉപദേശിച്ചു.

യൽകരോഷിയദശ്നാസി
യജ്ജുഹോഷിദദാസിയത്
യത്തപസ്യസി കൗന്തേയ
തൽകുരുഷ്വ മദർപ്പണം (ഗീത)

നീ എന്തു ചെയ്യുന്നുവോ എന്തു ഭക്ഷിക്കുന്നുവോ എന്ത് യജ്ഞം നട ത്തുവോ എന്ത് ദാനം ചെയ്യുന്നുവോ എന്തു വ്രതമാചരിക്കുന്നുവോ അതെല്ലാം എനിക്കായി സമർപ്പിക്കുക.

മേൽക്കണ്ട ഉപദേശസാരം ഞാൻ മനസ്സിലാക്കി. സകലകർമ്മങ്ങളും ഭഗ വാനിൽ അർപ്പിച്ചുവന്നു. തത്വമസി മുതലായ വാക്യങ്ങളുടെ അർത്ഥവ്യാപ്തി മനസ്സിലാക്കി. ആധ്യാത്മികാദി താപത്രയങ്ങളുടെയും ബാധയെ തടുക്കുന്ന ഔഷധമാണ് ഇത് എന്ന രഹസ്യവും മനസ്സിലാക്കി-

ഈ ഉപദേശം സ്വീകരിച്ച് ഞാൻ ഭക്തിയിൽ കുളിച്ച് പുനർജൻമത്തിൽ ഇപ്പോഴത്തെ നിലയിൽ ആവാനിടയായി. അതുകൊണ്ട് ഭക്തിരസാമൃതം വേണ്ടപോലെ രചിക്കുക.

## 6-ാം അദ്ധ്യായം

വ്യാസർക്കു പിന്നെയും ചില സംശയങ്ങളുണ്ടായിരുന്നു. അദ്ദേഹം ചോദിച്ചു. ജ്ഞാനോപദേശം ചെയ്ത ഋഷികൾ പോയശേഷം അങ്ങ് എന്തു ചെയ്തു. ദാസിപുത്രജൻമം കഴിഞ്ഞ കൽപസംഭവമല്ലെ. അതെങ്ങിനെ അങ്ങയുടെ ഓർമ്മയിൽ വരുന്നു.

നാരദർ:- എൻെറ അമ്മയുടെ ഏകപുത്രനായിരുന്നു ഞാൻ. അന്യൻെറ വീട്ടുപണിക്കാരിയായതുകൊണ്ട് സ്വാതന്ത്ര്യയല്ല. എനിക്ക് അന്ന് പ്രായം 5 വയസ്സ് മാത്രം. ഞാനും അമ്മയുടെ കൂടെ താമസിച്ചു. ഒരു രാത്രി അവർ പുറത്ത്പശുക്കറവിന്നു പോയി. യദൃശ്ചയാ അവരെ ഒരു കാലസർപ്പം ദംശിച്ചു. അവർ മരിച്ചു.

അപ്പോൾ അത് ഒരു വഴിത്തിരിവായി. എനിക്ക് അനുഗ്രഹവുമായി. ഞാൻ അവിടംവിട്ടു വടക്കോട്ടു യാത്രപോയി. എവിടെപോകേണമെന്നോ എവിടേ എത്തേണമെന്നോ ഒരു ചിന്തയുമില്ല. കുറേ നഗരങ്ങൾ, വനങ്ങൾ ഇവ കടന്നു. ഒടുവിൽ ക്ഷീണം തോന്നി. ഒരു കാട്ടരുവിയിൽ കൈകാൽ കഴുകി. അൽപം വെള്ളം കുടിച്ച് അതിൻെറ കരയിൽ വിശ്രമിച്ചു. ജപധ്യാനാദികളും ഋഷികളുടെ ഉപദേശപ്രകാരം തുടങ്ങി. ക്രമേണ ഭഗവൽസ്വരൂപം പ്രകാശിതമായി. എന്നേയും ഭഗവാനേയും കാണാതായി. ശരീരത്തെ ഞാൻ മറന്നു.

ആലസ്യം തെളിഞ്ഞു വീണ്ടും ധ്യാനസ്തിതനായി. പക്ഷേ ആ പ്രകാശഹരിരൂപം പിന്നീട് ദൃശ്യമായില്ല. അപ്പോൾ ഒരു അശരീരി വാക്കുണ്ടായി. "ഇനി ഇജ്ജൻമത്തിൽ എന്നെ കാണാൻ നീ അർഹനല്ല. ഒരിക്കൽ എൻെറ രൂപം കാണിച്ചുതന്നത് മനസ്സുറയ്ക്കുവാനും അതിൽ ആഗ്രഹം ഉണ്ടാവാൻ വേണ്ടിയുമാണ്. ഇനി ഈ ശരീര പതനാനന്തരം അടുത്ത ജൻമത്തിൽ എൻെറ പാർഷദനാവും. ഈ ഓർമ്മയ്ക്ക് അടുത്ത ജൻമത്തിലും നാശം സംഭവിക്കയില്ല".

ഇതു കേട്ടപ്പോൾ ഞാൻ സന്തോഷിച്ചു. ഭഗവാൻ എന്നെ കൈവിട്ടിട്ടില്ല. അനുഗ്രഹിച്ചിട്ടുണ്ട്. എന്ന് സമാധാനിച്ചു. കൃതാർത്ഥനായി.

ഞാൻ ഭഗവാനെ സങ്കൽപ്പിച്ച് ശബ്ദം വന്ന സ്ഥലംനോക്കി നമസ്കരിച്ചു. നാമോച്ചാരണം കഥ ലീലാവർണ്ണനം ഇവ ഭംഗിയായി സദാ നേരവും ചെയ്തുകൊണ്ട് അവിരാമമായ യാത്ര തുടർന്നു. ജീവാവസാനം ആയപ്പോൾ ശരീരം നിലംപതിച്ചു. കൽപാന്തകാലത്തിൽ ബ്രഹ്മാവിൻെറ ശ്വാസത്തിൽ കൂടി അകത്ത് പ്രവേശിച്ചുപറ്റി. അദ്ദേഹം മഹാവിഷ്ണുവിനോട് ചേർന്ന് 1000 ചതുർയുഗകാലം യോഗനിദ്രയിലാണ്ടു. കൽപാവസാനം ബ്രഹ്മാവ് ഉണർന്നപ്പോൾ വീണ്ടും സൃഷ്ടി ആരംഭിച്ചു.

ബ്രഹ്മാവിൻെറ ഇന്ദ്രിയങ്ങളിൽനിന്ന് മരീചി മുതലായ ഋഷികളും ഞാനും ജനിച്ചു. കർമ്മശ്രദ്ധയുള്ളവർ ത്രിലോകത്തിൻെറ പുറത്തു സഞ്ചരിക്കുകയില്ല. തപസ്സ് കൊണ്ട് ബ്രഹ്മലോകം വന്നവർ ത്രിലോകത്തിൻെറ ഉള്ളിലും പോകുകയില്ല. ഞാനാകട്ടെ വിഷ്ണു പ്രസാദം കാരണം ഉള്ളിലും പുറത്തും സഞ്ചരിക്കുന്നു. അത് എന്നോടുള്ള പ്രത്യേക കാരുണ്യമാണ്.

ഈ വീണ ഭഗവാൻ എനിക്ക് സമ്മാനിച്ചതാണ്. അത് താനെ തന്നെ, സപ്തസ്വരങ്ങൾ ആരോഹണാവരോഹണം ചെയ്യും. ആ ശ്രുതിക്കനുസരിച്ച് ഞാൻ ഗാനങ്ങൾ ആലപിക്കും.

എനിക്ക് ദർശനം സുലഭമാണ്. സംസാരത്തിൽ മുങ്ങിക്കിടക്കുന്നവർക്ക്

ഹരികഥാശ്രവണം അവശ്യം വേണ്ടതുകൊണ്ട് അവരുടെ രക്ഷയ്ക്കായി ഞാൻ ഗാനം പാടി നടക്കുന്നു.

അങ്ങയുടെ ചോദ്യങ്ങൾക്ക് ഞാൻ മറപുടി പറഞ്ഞു- അങ്ങയുടെ മനഃപ്രസാദ മാർഗ്ഗം ഇന്നതാണെന്ന് ഇപ്പോൾ അറിഞ്ഞുവല്ലോ. വേണ്ടത് എന്താണെന്ന് ആലോചിച്ച് അങ്ങ് ചെയ്തുകൊൾക. നാരദർ ഇത്രയും പറഞ്ഞ് യാത്രയായി.

## 7-ാം അദ്ധ്യായം

വ്യാസർ ബദരി ആശ്രമത്തിൽ ശരീരശുദ്ധി ചെയ്ത് ധ്യാനത്തിലിരുന്നു. ധ്യാനത്തിൽ ചിത്തത്തിൽ പുരുഷനേ (ശ്രീ ഹരി)യും, മായാരൂപത്തേയും കണ്ടു.

ത്രിഗുണങ്ങളുടെ സ്വരൂപത്തെയും അതിക്രമിച്ചിരിക്കുന്ന ജീവാത്മ, പരമാത്മാവാണെങ്കിലും, മായയുടെ ആവരണശക്തി (മറയ്ക്കുന്ന സ്വഭാവം) മറയ്ക്കുന്നതുകൊണ്ട് ജീവാത്മ സ്വന്തസ്വരൂപം ഇന്നതാണെന്ന് അറിയാത്തവനായിട്ട് ത്രിഗുണങ്ങളോട് കൂടിചേർന്ന് ആ ഗുണങ്ങളുടെ സ്വരൂപനാണ് താൻ എന്ന് തെറ്റായി ധരിക്കുന്നു. അപ്പോൾ ഞാൻ കർത്താവ്, ഭോക്താവ് എന്ന അനർത്ഥങ്ങളായ ധാരണകൾ വരുത്തിക്കൂട്ടുന്നതിനെയും വ്യാസർ കണ്ടു.

ഇതിന്നുള്ള പോംവഴി ഭക്തിമാർഗ്ഗമാണെന്ന് മനസ്സിലാക്കി. ഭഗവാൻെറ ഭക്തിനിർഭരമായ ലീലകൾ എഴുതുവാൻ തീർച്ചയാക്കി. അങ്ങിനെ ശ്രീമൽ ഭാഗവതം നിർമ്മിച്ചു, അദ്ദേഹത്തിനു മനശ്ശാന്തിയും സന്തോഷവും ലഭിക്കുകയും ചെയ്തു.

ഭക്തി, ഭാഗവതം, ഭഗവാൻ ഈ മൂന്നും ഒന്നുതന്നെയാണ്. ഈ പുരാണം വ്യാസർ തൻെറ പുത്രൻ ശുകരെ പഠിപ്പിച്ചു. ശുകർ അത് ഭക്തിപൂർവ്വം ചിലരെ പറഞ്ഞ് കേൾപ്പിച്ച് വിഷ്ണു ഭക്തൻമാരാക്കി.

ശ്രീമൽ ഭാഗവതം ഉടലെടുത്തത് പരീക്ഷിത്ത്- ശുക സംവാദമായിട്ടാണല്ലോ അതുകൊണ്ട് പരീക്ഷിത്ത് ആരാണെന്ന് പറയാം.

കുരുപാണ്ഡവയുദ്ധത്തിൽ ഇരുഭാഗത്തും ഉള്ള വീരൻമാർ അനേകം മരിച്ചു. ദുര്യോധനൻ ഗദായുദ്ധത്തിൽ ഭീമൻെറ ഗദാപ്രഹരം ഏറ്റ് തുടപൊളിഞ്ഞ് ശയിക്കുകയാണ്. ആ സമയത്ത് ദ്രോണപുത്രനായ അശ്വത്ഥാമാവ് ദുര്യോധനനെ സന്തോഷിപ്പിക്കാനായി ഉറങ്ങിക്കിടക്കുന്ന ദ്രൗപദി (പാഞ്ചാലി) യുടെ പുത്രൻമാർ 5 പേരേയും വധിച്ച്ശിരസ്സ് അറുത്തെടുത്ത് ദുര്യോധനന് കാഴ്ചവെച്ചു. അധർമ്മമാണ് പ്രവർത്തിച്ചത് എന്ന് തോന്നിയ ദുര്യോധനൻ ആ നീചപ്രവർത്തി ഇഷ്ടപ്പെട്ടില്ല.

പാഞ്ചാലി കുട്ടികൾ വധിക്കപ്പെട്ടതറിഞ്ഞ് കരയാൻ തുടങ്ങി. അർജ്ജുനൻ സമാധാനിപ്പിച്ചു. കോപത്തോടെ അർജ്ജുനൻ ഗർജ്ജിച്ചു. "ആ ബ്രാഹ്മണാധമൻെറ ശിരസ്സ് ഈ ഗാൺഡീവംകൊണ്ട് കൊയ്തു അതിൻമേൽ നീ ഇരുന്ന് നിൻെറ പുത്രൻമാരുടെ ശരീരങ്ങളെ ദഹിപ്പിക്കും" എന്ന് ശപഥം ചെയ്തു.

അർജ്ജുനൻ അശ്വത്ഥാമാവിൻെറ നേർക്ക് പാഞ്ഞു. അശ്വത്ഥാമാവ് പ്രാണരക്ഷയ്ക്കായി ഓടി. പിന്തുടരുന്ന അർജ്ജുനനെ കണ്ടപ്പോൾ ക്ഷീണിച്ചവശനായി ഗത്യന്തരമില്ലാത്തതിനാൽ ബ്രഹ്മാസ്ത്രം പ്രയോഗിച്ചു.

അർജ്ജുനൻ കൃഷ്ണൻെറ ഉപദേശം തേടി. അശ്വത്ഥാമാവിന്ന് ഉപസംഹരിക്കാൻ അറിയില്ല. അതുകൊണ്ട് നീയും അതിന്നെതിരെ ബ്രഹ്മാസ്ത്രം

ഉപയോഗിച്ച് രണ്ടിനെയും ഉപസംഹരിക്കുക എന്ന് പറഞ്ഞു അതുപ്രകാരം ചെയ്തു.

അതിന്നുശേഷം നിരായുധനായ അശ്വത്ഥാമാവിനെ പട്ടിയെ കെട്ടുന്ന മാതിരി കെട്ടി. കൊല്ലാൻ കൃഷ്ണൻ ഉപദേശിച്ചുവെങ്കിലും ഉടനെ അത് ചെയ്തില്ല. പാഞ്ചാലിയുടെ മുമ്പിൽ കാഴ്ച്ചവെച്ചു.

പാഞ്ചാലി ഗുരുപുത്ര ഹിംസകണ്ട് സങ്കടപ്പെട്ടു. "അഴിച്ചുവിടൂ, അഴിച്ചു വിടൂ. മഹാപാപം. അങ്ങക്ക് ഈ വിദ്യ തന്ന ആചാര്യന്റെ പുത്രനാണ് ഇദ്ദേഹം. അച്ഛൻ തന്നെയാണ് മകൻ. പോരെങ്കിൽ ബ്രാഹ്മണനു മാണ്. ആ വംശം പൂജാർഹരാണ് എന്നുപറഞ്ഞ് അദ്ദേഹത്തെ നമസ്ക്കരിച്ചു. പാണ്ഡവൻമാർ മിക്കവരും ഇതാണ് ശരി എന്ന് സമർത്ഥിച്ചു. ഭീമൻ ഭിന്നാഭി പ്രായക്കാരനായിരുന്നു. "ഉറങ്ങിക്കിടക്കുന്ന കുട്ടികളെ വധിച്ചവൻ ആതതായി ആണ്. വധാർഹനാണ്. ആരായിരുന്നാലും വധിക്കപ്പെടേണ്ടവനാണ്.

അർജ്ജുനന് ധർമ്മസങ്കടമായി. കൃഷ്ണനെ നോക്കി, ഭഗവാൻ പറഞ്ഞു. ഭീമൻ പറഞ്ഞതും ശരിയാണ് പാഞ്ചാലി പറഞ്ഞതും ശരിയാണ് എന്ന്. അപ്പോൾ അർജ്ജുനൻ ആലോചിച്ചു. അശ്വത്ഥാമാവിന്റെ മുടി അറുത്തു. അതിൽ ഒരു ശിരോരത്നമുണ്ടായിരുന്നു. അതും അപഹരിച്ചു. അശ്വത്ഥാമാവിനെ വിട്ടയച്ചു. പിന്നീട് പുത്രശവദാഹം ചെയ്തു.

## 8-ാം അദ്ധ്യായം

അനന്തരം മരിച്ച കുരുപാണ്ഡവൻമാരുടെയും ബൻധുക്കളുടേയും ഉദക ക്രിയകൾ ചെയ്വാനായി കൃഷ്ണൻ, ധൃതരാഷ്ട്രർ, ഗാൻധാരി, കുന്തി, പാണ്ഡവൻമാർ ഇവരോട് ചേർന്ന് ഗംഗക്ക് പോയി. സ്ത്രീകളെകൊണ്ട് കർമ്മം ചെയ്യിച്ച് മടങ്ങി.

അനന്തരം ശ്രീകൃഷ്ണൻ ദ്വാരകക്ക് പുറപ്പെട്ട് തേരിൽ കയറി. അപ്പോൾ അതാ ഒരാൾ ഓടിവരുന്നു, ഉത്തര, അഭിമന്യുവിന്റെ ഭാര്യ, രക്ഷിക്കണേ, രക്ഷിക്കണേ എന്ന നിലവിളിയോടെ. അതാ നോക്കൂ ആ തീജ്വാല, അത് എന്റെ നേർക്കു വരുന്നു. എനിക്ക് മരിക്കുന്നതിന് വിരോധമില്ല. പക്ഷേ എന്റെ ഗർഭശിശുവിനെ രക്ഷിക്കേണം.

കൃഷ്ണന് മനസ്സിലായി. ഈ ജ്വാല അശ്വത്ഥാമാവ് പക വീട്ടാൻ വീണ്ടും ഉപയോഗിച്ച ബ്രഹ്മാസ്ത്രമാണെന്ന്, ശ്രീ ഹരി തന്റെ സുദർശനം ഉപയോഗിച്ച് ഉത്തരയുടെ ഗർഭത്തെ മറയ്ക്കുകയും അതേസമയം സുദർശനം (വിഷ്ണുചക്രം) നേരിട്ടുവരുന്ന ബ്രഹ്മാസ്ത്രത്തെ കീഴടക്കുകയും ചെയ്തു. ബ്രഹ്മതേജസ്സ് വൈഷ്ണവതേജസ്സിൽ ലയിച്ചു.

ഇതെല്ലാം കഴിഞ്ഞ് കൃഷ്ണമൂർത്തി വീണ്ടും യാത്ര പുറപ്പെട്ടു. അപ്പോൾ കുന്തി വന്ന് അപ്രതീക്ഷിതമായി തന്റെ സഹോദരപുത്രന്റെ കാൽക്കൽ വീണു നമസ്ക്കരിച്ചു. കുന്തി കൃഷ്ണനെ ഭഗവാനാണ്, സർവവ്യാപിയാണ്, സർവജ്ഞനാണ്, സാക്ഷാൽ വൈകുണ്ഠേശ്വരനാണ്, അവരെ എല്ലാ ആപത്തിൽനിന്നും രക്ഷിച്ച കാരുണ്യസിൻധുവാണ്, എന്ന പൂർണ്ണവിശ്വാസത്തോടെ സ്തുതിച്ചു.

ഭീമന് ദുര്യോധനൻ വിഷം കൊടുത്തതും, അരക്കില്ലത്തിൽ ഇട്ടു കൊല്ലു

വാൻ നോക്കിയതും ഹിഡിംബാദികളായ രാക്ഷസൻമാരിൽനിന്ന് രക്ഷിച്ചതും കാട്ടിൽ വസിക്കുമ്പോൾ നേരിട്ട ആപത്തുകളിൽനിന്ന് രക്ഷ നൽകിയതും യുദ്ധത്തിൽ മഹാരഥൻമാരോട് വിജയിച്ചതും അശ്വത്ഥാമാവിൻെറ ബ്രഹ്മാസ്ത്രത്തിൽനിന്ന് മോചിപ്പിച്ചതും ദുർവാസാവിൻെറ കോപത്തിന് ഇരയാവാതെ പാലിച്ചതും എടുത്തുപറഞ്ഞു കണ്ണീർ വാർത്തു.

വിപദസ്സന്തുനശ്ശശ്വ
ത്തത്ര തത്ര ജഗൽഗുരോ
ഭവതോ ദർശനം യൽസ്യാത്
അപുനർഭവ ദർശനം

എപ്പോഴും ഞങ്ങൾക്ക് ആപത്തുകൾ ഉണ്ടാകട്ടെ. എന്നാൽ അങ്ങയുടെ ദർശനം ഉണ്ടാവുമല്ലോ. ഐശ്വര്യം ഉണ്ടാവുമ്പോൾ ഭഗവാനെ മറക്കും. അഹങ്കാരം വർദ്ധിക്കും ഈശ്വരഭക്തി ഇല്ലാതെ ആവും അവസാനം നാശവും ഫലമാവും. അതുകൊണ്ട് സമ്പദാദികളെ ഞാൻ ആഗ്രഹിക്കുന്നില്ല.

അങ്ങ് പോയാൽ ഞങ്ങളുടെ ഗതി എന്താവും. ആരുണ്ട് ഞങ്ങളുടെ രക്ഷകർത്താവായി? അങ്ങ് ഇവിടംവിട്ടാൽ ഞങ്ങൾക്ക് കഷ്ടം. അവിടേക്ക് പോകാതിരുന്നാൽ ദായാദികളായ യാദവർക്ക് കഷ്ടം. രണ്ടുകൂട്ടരോടും ഉള്ള എൻെറ സ്നേഹപാശം എന്നെ വലയ്ക്കുന്നു. ഇതിൽനിന്ന് എനിക്ക് മോചനം തരേണമേ എന്ന് ഞാൻ പ്രാർത്ഥിക്കുന്നു. അങ്ങയിൽ എനിക്ക് അനന്യസാധാരണയായ ഭക്തി ഉണ്ടാവാൻ എന്നെ അനുഗ്രഹിക്കേണം. ഭഗവാൻ 'അങ്ങിനെ ആവും' എന്ന് അനുഗ്രഹിച്ച് യാത്ര പുറപ്പെട്ടു.

രാജധാനിക്കുള്ളിൽചെന്ന് സുഭദ്ര മുതലായവരോട് വിടവാങ്ങി. അപ്പോൾ ധർമ്മപുത്രൻ പിന്നേയും തടസ്ഥം ചെയ്തു. കുറേ ദിവസം കൂടി അവിടെ താമസിക്കേണമെന്ന് അഭ്യർത്ഥിച്ചു.

അദ്ദേഹം യുദ്ധത്തിൽ വധിച്ച ബൻധുക്കളെ ഓർത്തു വ്യാകുലപ്പെട്ടു. താൻ സ്വാർത്ഥപരമായി പ്രവർത്തിച്ചുവെന്നും താൻ നരകത്തിലേക്കേ പോകയുള്ളുവെന്നും പറഞ്ഞു വ്യസനിച്ചു. കൃഷ്ണൻ വ്യാസർ മുതലായവർ എന്തു പറഞ്ഞിട്ടും അദ്ദേഹത്തിന്ന് സമാധാനമായില്ല. സർവ്വാത്മിയായ ഭഗവാൻെറ ഇച്ഛയായിരുന്ന് അത് എന്നൂഹിക്കേണം. കാരണം മരണശയ്യയിൽ കിടക്കുന്ന ഭീഷ്മപിതാമഹനെ ദർശിച്ച് അദ്ദേഹത്തിൻെറ അനുഗ്രഹം വാങ്ങിക്കൊടുക്കേണമെന്ന് ഭഗവാൻ ആഗ്രഹിച്ചു.

ധർമ്മപുത്രർക്ക് ആരിലും വിശ്വാസമില്ല. തൻെറ മുത്തച്ഛൻ മരിക്കുന്നതിനു മുമ്പ് അദ്ദേഹത്തെ കണ്ട് സംശയങ്ങളെല്ലാം തീർക്കേണം. എന്നൊരു തോന്നൽ പൊടുന്നനവേ വന്നു. തൻെറ എല്ലാമെല്ലാമായ മുത്തശ്ശനാണ് അദ്ദേഹം. തൻെറ സർവ അഭിവൃദ്ധിക്കും കാരണം അദ്ദേഹമാണ്. താൻ ചെയ്ത പാപം നിമിത്തം അദ്ദേഹത്തെ യുദ്ധത്തിൽ നേരിടേണ്ടിവന്നു. എന്നെല്ലാം ഓർത്തു കണ്ണീർവാർത്തു. അദ്ദേഹത്തിൻെറ അടുക്കലേക്ക് പോവാൻ തീർച്ചയാക്കി.

## 9-ാം അദ്ധ്യായം

ഇദ്ദേഹം പുറപ്പെട്ടപ്പോൾ വ്യാസർ, സൗമ്യൻ മുതലായ മഹർഷിമാരും ചില ബ്രഹ്മർഷിമാരും രാജർഷിമാരും ദേവർഷിമാരും അനുഗമിച്ചു. സാക്ഷാൽ

ശ്രീനാരായണമൂർത്തി കൃഷ്ണനും. ഭീഷ്മർ ഋഷിമാരെ കണ്ടപ്പോൾ സ്ഥിതി ഗതികൾക്കനുസരിച്ച് എല്ലാവരേയും വന്ദിച്ച് സ്വീകരിച്ചു. മനസ്സിൽ പ്രതിഷ്ഠി ച്ചിരിക്കുന്ന കൃഷ്ണഭഗവാനെ തൻമുമ്പിൽ കണ്ടപ്പോൾ ഉള്ള സന്തോഷം പറ ഞ്ഞറിയിക്കാൻ പ്രയാസമായിരുന്നു.

പാണ്ഡവൻമാരെല്ലാം നമസ്കരിച്ചു വണങ്ങി. അവരോട് പറഞ്ഞു: "മക്കളെ, നിങ്ങളുടെ കഷ്ടസ്ഥിതിയോർത്ത് ഞാൻ വ്യസനിക്കുന്നു. ബ്രഹ്മജ്ഞൻമാർ, ധർമ്മം, ശ്രീകൃഷ്ണൻ ഇവരിൽ ആരെ ആശ്രയിച്ചാലും ക്ലേശം ഉണ്ടാവില്ല. ഇവിടെ ഈ മൂന്നും ഉണ്ട്. എന്നിട്ടും നിങ്ങളുടെ ദുഃഖം തീരുന്നില്ല. ഈ അവസ്ഥ നിങ്ങൾക്ക് വരേണ്ടതല്ല. കഷ്ടം മഹാകഷ്ടം.

നിങ്ങളുടെ പിതാവ് പാണ്ഡു മരിച്ചപ്പോൾ നിങ്ങളുടെ അമ്മ ആ ചിതയിൽ കിടന്ന് ജീവഹാനി വരുത്തുന്നവളായിരുന്നു. പക്ഷെ നിങ്ങളെ ഓർത്തും ശാസ്ത്രം അനുവദിച്ചതുകൊണ്ടും അത് ചെയ്തില്ല. നിങ്ങളുടെ അമ്മ നിങ്ങൾക്ക് വേണ്ടി അനുഭവിച്ച കഷ്ടതകൾ ഓർക്കാൻ കൂടി വയ്യ. ഇത്രയും ക്ലേശമനുഭവിപ്പിക്കുന്ന പരമാത്മാവിൻെറ ഉദ്ദേശമെന്താണെന്ന് കൂടി അറിയു ന്നില്ല.

സാക്ഷാൽ ഭഗവാൻ തന്നെ മനുഷ്യരൂപമെടുത്ത് നിങ്ങളുടെ കൂടെ ഇരി ക്കുന്നു എന്നിട്ടും ഇത്ര കഷ്ടങ്ങൾ എങ്ങിനെ വന്നു എന്നാണ് എൻെറ വിസ്മയം. ഈ കൃഷ്ണമഹിമയെ നാരദർക്കും, കപിലനും, ശിവനും മാത്രമേ അറിയുകയുള്ളു.

നോക്കൂ, അദ്ദേഹത്തിന് എന്നിലുള്ള കാരുണ്യം. എനിക്ക് ദർശനം തരാൻ വേണ്ടി മാത്രമാണ് ഇപ്പോൾ ഇവിടെ വന്നത്. ഇത്രക്കും ഞാനദ്ദേഹത്തിൻെറ കാരുണ്യം അർഹിക്കുന്നുണ്ടോ. ഇല്ല. ഞാൻ വലിയൊരു അപരാധിയാണ്. അദ്ദേഹത്തെ അറിഞ്ഞുംകൊണ്ടേ നിന്ദിച്ചു. അസ്ത്രങ്ങൾകൊണ്ടു മുറിപ്പെടുത്തി. പ്രതിപക്ഷത്ത് ചേർന്നു. എന്നാലും അദ്ദേഹത്തിൻെറ ഭക്തവാത്സല്യം ആശ്ച ര്യമാണ്. ഈ യുദ്ധത്തിൽ ആയുധം എടുക്കില്ല എന്ന് അദ്ദേഹം ശപഥം ചെയ്തതായിരുന്നു. പക്ഷേ ഞാൻ ആയുധം എടുപ്പിക്കും എന്ന് വീരവാദം മുഴക്കുകയും ചെയ്തു. അദ്ദേഹത്തിൻെറ വാക്ക് തള്ളി. എൻെറ വാക്ക് നിലനി ർത്താൻവേണ്ടിമാത്രം- ഭക്തവാത്സല്യം- അദ്ദേഹം ആയുധം ഏടുത്തു എൻെറ നേർക്കു പാഞ്ഞുവന്നു. ഞാൻ തല കുനിച്ചു വന്ദിച്ചു. എൻെറ നാമജപവും ഭക്തിയും അദ്ദേഹത്തിനു എന്നിൽ പ്രീതി ഉണ്ടാക്കിയിരിക്കേണം- ഞാൻ ഈ ശരീരം ത്യജിക്കുന്നതുവരെ അദ്ദേഹം എൻെറ കൺമുമ്പിൽ ഉണ്ടാവണമെന്ന് ഞാനദ്ദേഹത്തോട് പ്രാർത്ഥിക്കട്ടെ.

ഭീഷ്മർക്ക് സ്വയം മൃത്യുവരിക്കാമെന്ന് വരമുണ്ട്. അത് ഏകദേശം അടു ത്തെത്തി എന്നാണ് ഇതിൻെറ സൂചന. താനും തൻെറ ശരീരവും വെവ്വേ റെയാണെന്നൊരു സൂചനയും ഇതിൽനിന്ന് കിട്ടി. അപ്പോൾ താൻ എന്നത് ജീവാത്മാവ് എന്നത് വ്യക്തമാക്കി.

ഇതെല്ലാം കേട്ട് ധർമ്മപുത്രർ അദ്ദേഹത്തോട് വളരെ പശ്ചാത്താപത്തോടും വിനയത്തോടും, ബഹുമാനത്തോടും കൂടി പലതും പറഞ്ഞ് അവരുടെ എല്ലാം നിസ്സഹായസ്ഥിതിയെ അറിയിപ്പിച്ചു. അതിന്നിടയിൽ തൻെറ പല സംശയങ്ങളും തീർക്കുവാൻ അഭ്യർത്ഥിക്കയും ചെയ്തു.

വർണ്ണാശ്രമധർമ്മം, വിഷയവൈരാഗ്യനിവൃത്തി, ദാനധർമ്മം, രാജധർമ്മം, പ്രജാധർമ്മം, മനോധർമ്മം, സ്ത്രീധർമ്മം, ഇവകളെപറ്റിയെല്ലാം പിതാമഹൻെറ ഉപദേശം സ്വീകരിച്ചു.

ഇതെല്ലാം കഴിയുമ്പോഴേക്ക് യോഗികൾക്ക് ഇഹലോകവാസം വിടാൻ പറ്റിയ ശുഭകാലം എത്തി. ഉത്തരായണം, സൂര്യൻ വടക്കോട്ടുള്ള യാത്രയും തിരിച്ചുവരവും. 6 മാസക്കാലമാണ് അത്. ഏകദേശം ജനുവരി മദ്ധ്യത്തോടെ ആരംഭിക്കും. ഈ കാലത്ത് മരിക്കുന്നവർക്ക് പുനർജൻമമില്ല എന്നാണ് ശാസ്ത്രോക്തി.

ഭഗവാൻ സാക്ഷാൽ വൈകുണ്ഠവാസിയായ നാരായണസ്വരൂപം - ചതുർഭുജങ്ങളോടും ശംഖുചക്രഗദാപത്മത്തോടും കൂടിയ രൂപം- ഭീഷ്മർക്ക് മാത്രം ദൃശ്യമാക്കി ആനന്ദിപ്പിച്ചു. അദ്ദേഹത്തിൻെറ സകലവേദനകളും അതോടെ ശമിച്ചു.

എനിക്ക് അവിടുത്തെ പാദപത്മത്തിൽ പൂർണ്ണ ഭക്തി ഉണ്ടാവട്ടെ. ഭൂമിഭാരം തീർപ്പാനായി ദുഷ്ടനിഗ്രഹം ചെയ്ത് ധർമ്മത്തെ സ്ഥാപിച്ച ഈ പാദപത്മങ്ങളെ ഞാൻ ധ്യാനിക്കട്ടെ. ഞാനിതാ ഈ ശരീരം വിടുന്നു.

ഇങ്ങിനെ മനസ്സിൽ ധ്യാനനിഷ്ഠ, വാക്കുകൊണ്ട് സ്തുതി, കൺകൊണ്ട് ദിവ്യദർശനം ഇതോടെ ശരീരം ഉപേക്ഷിച്ചു. നിർഗ്ഗുണബ്രഹ്മത്തിൽ ലയിച്ചു. നാരായണ നാരായണ നാരായണ.

യുധിഷ്ഠിരാദികൾ ശവസംസ്ക്കാരം വേണ്ടവിധം ചെയ്തു. എല്ലാവരും ഹസ്തിനപുരത്തേക്ക് മടങ്ങി. കൃഷ്ണനും മറ്റും ഗാൻധാരി ധൃതരാഷ്ട്രൻമാരെ സമാധാനവാക്കുകൾകൊണ്ട് ആശ്വസിപ്പിച്ചു.

## 10-ാം അദ്ധ്യായം

ധർമ്മപുത്രൻ രാജ്യഭരണം വേണ്ടുംവിധം നടത്തി. ഹസ്തിനപുരത്തിൽ ശ്രീകൃഷ്ണൻ കുറേ മാസങ്ങൾകൂടി താമസിച്ചു. സുഭദ്രാപാണ്ഡവൻമാർ മുതലായവരുടെ ദുഃഖം കുറേ ശമിച്ചു. പിന്നീട് ദ്വാരകക്ക് പുറപ്പെടുക തന്നെ ചെയ്തു. പാണ്ഡവർ ഭഗവാൻെറ കൂടെ കുറേദൂരം യാത്രചെയ്തു. അർജ്ജുനൻ ഉടനീളം ഭഗവാന്ന് വെൺകൊറ്റക്കുട പിടിച്ചു. ആന, കുതിര, തേർ, കാലാൾപട അടങ്ങിയ ഒരു വിഭാഗം സൈനികരെ അകമ്പടിക്കായി നിയോഗിച്ചു. പട്ടണസ്ത്രീകൾ വീടുകളിലെ മാളികപ്പുറത്തും മറ്റും കയറി ഭഗവാനെ ദർശിച്ച് ആനന്ദം അനുഭവിച്ചു. അവരുടെ അസൂയാകലുഷമായ വാക്കുകൾ - അതായത് ഭാര്യമാരും ദ്വാരകാസ്ത്രീകളും ഭഗവാൻെറ സൗന്ദര്യം സദാസമയവും പാനം ചെയ്യുന്നുണ്ടല്ലോ അവരുടെ മഹാഭാഗ്യം- എന്നും മറ്റുമുളളവ-സർവ്വവ്യാപിയായ ഭഗവാന്നു മനസ്സിലായി. ഭഗവാൻ അവരെനോക്കി പുഞ്ചിരിച്ച് അനുഗ്രഹിച്ചു. കുറേദൂരം ചെന്നപ്പോൾ യുധിഷ്ഠിരാദികളെ മടക്കി അയച്ചു. വഴിനീളെ തദ്ദേശവാസികൾ ഭഗവാന്ന് സ്വീകരണങ്ങൾ നൽകി പൂജിച്ചു.

## 11-ാം അദ്ധ്യായം

ദ്വാരക എത്താറായപ്പോൾ ശംഖനാദം മുഴക്കി. പാഞ്ചജന്യം എന്നാണ്

ഭഗവാൻെറ ശംഖിൻെറ പേർ. ഇത് ശംഖചൂഡനെന്ന ഭക്തനായ ഒരസു രൻെറ ശിരസ്സിലുണ്ടായിരുന്നതാണ്. ശംക് പുറപ്പെടുവിക്കുന്നത് ഓങ്കാരമാണ്. സമസ്ത വേദോച്ചാരണ ഫലം ശംഖധ്വനി കേട്ടാൽ ലഭിക്കുമത്രെ. നമ്മുടെ ക്ഷേത്രങ്ങളിലും മറ്റും ഇപ്പോൾ കാണുന്ന ശംഖം ശംഖചൂഡൻെറ അംശമാണത്രെ. ഭൂതപ്രേതപിശാചുക്കൾ ശംഖധ്വനി ഉള്ള സ്ഥലം അടുക്കുകയില്ല.

ശംഖദ്വനി കേട്ട് ദ്വാരകാപുരവാസികൾ ഉഗ്രസേനമഹാരാജ, അക്രൂരൻ, ബലരാമൻ, പ്രദ്യുമ്നൻ സാംബൻ മുതലായവർ വാദ്യഘോഷങ്ങളോടെ എതിരേറ്റു. സ്ത്രീകൾ ദർശനത്തിനായി വഴിനീളെയുള്ള മാളിക വീടുകളിലും മറ്റും സ്ഥലം പിടിച്ചു. ആർക്കും കൃഷ്ണനെ കണ്ട് മതി എന്ന ഭാവം വരുന്നില്ല.

രാജധാനിയിലെത്തി. അമ്മമാർ 7പേരും - വാസുദേവർക്ക് 7 ഭാര്യമാരാണ് -വന്ന് ആലിംഗനം ചെയ്തു. ദേവകി മകനെ മടിയിലിരുത്തി ഉമ്മ കൊടുത്തു. അപ്പോഴേക്കും പുത്രസ്നേഹംകൊണ്ട് ഉണങ്ങി ചുരുങ്ങിയ സ്തനങ്ങളിൽ പാൽ നിറഞ്ഞ് ഒഴുകിയത്രെ.

പിന്നീട് തൻെറ സ്വന്തം ഗൃഹങ്ങളിൽ രുഗ്മിണി മുതലായവരുടെ അടുക്കൽ ചെന്നു. കുലസ്ത്രീ സമ്പ്രദായപ്രകാരം അവരെല്ലാം ഭർത്താവിൻെറ അഭാവത്തിൽ വ്രതാനുഷ്ഠാനികളായിരുന്നു. സന്തോഷത്തിൽ ഇപ്പോൾ അവർ മുഴുകി. ഭർത്താവിനെ ലാളിക്കുന്നതിനു പകരം മക്കളെ മടിയിലിരുത്തി ആലിംഗനാദികൾ ചെയ്ത് ലജ്ജയോടെ ഭർത്താവിനെ കടക്കൺകൊണ്ട് നോക്കി.

16108 ഭാര്യമാരുടെ ഗൃഹത്തിലും ഒരേ സമയത്ത് യാത്ര ചെയ്ത് സന്തോഷം പകർന്നു, ഇത്രയും സ്ത്രീകളുടെ ഭർത്താവായിരുന്നിട്ടും സ്വരൂപാനന്ദത്തിൽ രമിച്ചതല്ലാതെ വിഷയത്തിൽ മനസ്സ് ലയിച്ചിട്ടില്ല. ഭഗവാൻ പ്രകൃതിസ്ഥനാണെൻകിലും പ്രകൃതിയുടെ നിയന്താവാണ്. മായാതീതനാണ്. അത് ഈശ്വരസ്വഭാവമാണ്.

## 12-ാം അദ്ധ്യായം

ശൗനകമഹർഷി സൂതസംവാദമാണല്ലോ, ഭാഗവതകഥകൾ, സൂതനോട് മഹർഷി പറഞ്ഞു. ഹേ, സൂത, അങ്ങ് ചുരുക്കമായിട്ടാണല്ലൊ. പരീക്ഷിത്തിൻെറ കഥ പറഞ്ഞിരുന്നത്. അത് വിസ്തരിച്ചു കേൾക്കാൻ താത്പര്യമുണ്ട്.

പരീക്ഷിത്ത് ഗർഭത്തിലിരിക്കുമ്പോൾ ആണല്ലൊ അശ്വത്ഥാമാവ് ബ്രഹ്മാസ്ത്രം ഉത്തരയുടെ നേർക്ക് പ്രയോഗിച്ചത്. അപ്പോൾ ഗർഭശിശുവിനെ രക്ഷിച്ചത് ഭഗവാൻ ശ്രീകൃഷ്ണനാണ്. ഭഗവാൻ തൻെറ സുദർശനചക്രംകൊണ്ട് (വിഷ്ണുചക്രം) ബ്രഹ്മാസ്ത്രത്തെ ഹനിച്ചു. അതേസമയത്ത് ഗർഭത്തിൽ കടന്ന് ഗർഭശിശുവിനെ അസ്ത്രകിരണങ്ങളിൽനിന്നു രക്ഷിച്ചു. ശിശുവിന്നു, തള്ള വിരൽ പ്രമാണത്തിൽ പീതാംബരധാരിയായി ശംഖുചക്രഗദാപത്മം ധരിച്ചും കിരീടം ശിരസ്സിലണിഞ്ഞും കയ്യിലെ ഗദയെ നാലുപാടും ചുഴറ്റിയും ഉള്ള തേജോമയനായ ഭഗവാനെ ദൃശ്യമാക്കി കൊടുക്കയും ചെയ്തു. ആ ഭഗവാൻ ആ ഗർഭത്തിൽതന്നെ മറയുകയും ചെയ്തു.

അപ്പോൾ ഗർഭം 10 മാസം തികഞ്ഞിരിക്കുകയായിരുന്നു. ശുഭദിനം സമയം വന്നപ്പോൾ യാതൊരു ബുദ്ധിമുട്ടും കൂടാതെ പ്രസവിക്കുകയും ചെയ്തു.

ഉണ്ണിയെ പ്രസവിച്ച ഉടനെ പൊക്കിൾക്കൊടി മുറിക്കുന്നതിനു മുമ്പെ

പിതാവ് ദാനാദികർമ്മങ്ങൾ നടത്തി. ഇത് മുറിച്ചു കഴിഞ്ഞാൽ പിന്നെ പിതാവിന്ന് ഈ കർമ്മം നടത്താൻ പാടുള്ളതല്ലത്രെ.

ബ്രാഹ്മണരെ വരുത്തി ജാതകർമ്മാദി കാര്യം നടത്തി. അവർ അന്ന് പ്രവചിച്ചിരുന്നു. ഈ കുട്ടി പൂരുവംശത്തെ നിലനിർത്താൻ പ്രാപ്തനാണ്. ഭഗവാന്റെ പൂർണ്ണാനുഗ്രഹം ഉള്ള സന്താനമാണ്. അതിനാൽ വിഷ്ണുരാതൻ എന്ന പേരിൽ വിളിക്കപ്പെടും. മഹാഭക്തനും കീർത്തിമാനും പരാക്രമിയും അർജ്ജുനനെപോലെ വില്ലാളിവീരനും ആകും. ധർമ്മം തെറ്റി നടക്കുന്നവരെ ശാസിക്കും. കലിയെ അവൻ ശാസിച്ച് നിലക്ക്നിർത്തും. തക്ഷകനാൽ മരണപ്പെടുമെന്നറിഞ്ഞ് മനസ്സ് ഹരിപാദത്തിൽവെച്ച് ശുകമഹർഷിയിൽനിന്ന് ഭഗവൽതത്വം മനസ്സിലാക്കി ഭഗവാനിൽ ലയിക്കും.

താൻ മനസ്സിൽ കണ്ട ദിവ്യരൂപത്തെ ഇവൻ മറ്റാരെ കാണുമ്പോഴും അതിനു സാരൂപ്യം ഉണ്ടോ എന്ന് പരീക്ഷണം നടത്തും. അതുകൊണ്ട് പരീക്ഷിത്ത് എന്ന പേരിൽ പിൽക്കാലത്ത് അറിയപ്പെടും.

ധർമ്മപുത്രർ ഇതെല്ലാംകേട്ട് സന്തോഷിച്ചു. അദ്ദേഹത്തിന് അശ്വമേധയാഗം നടത്തണമെന്ന് ആഗ്രഹം ഉണ്ടായി. സ്വാർത്ഥലാഭത്തിന്നായി യുദ്ധം നടത്തി പലരേയും ഹിംസിച്ചു എന്ന വിചാരം വിട്ടുപോകാതിരുന്നതിനാൽ ഹിംസയാൽ വന്ന പാപശമനത്തിന്നായി യാഗം ചെയ്യണമെന്നുണ്ടായിരുന്നു. പക്ഷേ അതിന്ന് രാജഭോഗധനമോ നികുതി കരമോ ഉപയോഗിക്കാൻ അദ്ദേഹം തയ്യാറായില്ല. കൃഷ്ണന്റെ ഉപദേശപ്രകാരം ഉത്തരദേശത്തിൽ മരുത്തൻ എന്ന രാജാവ് അശ്വമേധംചെയ്ത് ഉപേക്ഷിച്ച സ്വർണ്ണപാത്രം മുതലായവയേയും ധാരാളം ധനത്തേയും അർജ്ജുനൻ കൊണ്ടുവന്നു അതുകൊണ്ട് യാഗങ്ങൾ നടത്തി. ഇതെല്ലാം കഴിഞ്ഞശേഷം കൃഷ്ണമൂർത്തി ദ്വാരകക്ക് പുറപ്പെട്ടു.

## 13-ാം അദ്ധ്യായം

കുരുപാണ്ഡവയുദ്ധകാലത്ത് വിദുരർ തീർത്ഥാടനത്തിലായിരുന്നു. അദ്ദേഹം ഇപ്പോൾ മടങ്ങിവന്നു. ധർമ്മപുത്രർ അദ്ദേഹത്തെ ഭക്തിബഹുമാനത്തോടെ സ്വീകരിച്ചു. അങ്ങ് ഞങ്ങളെ തള്ളപ്പക്ഷി അതിന്റെ കുഞ്ഞുങ്ങളെ ചിറകിൻ കീഴിലിട്ടു വളർത്തും പോലെ സകല ആപത്തുകളിൽനിന്നും രക്ഷിച്ചു എന്നും മറ്റും പറഞ്ഞു. തീർത്ഥാടനം കഴിഞ്ഞു വരുമ്പോൾ മഥുരാപുരിയിലും ദ്വാരകയിലും പോയിരിക്കുമല്ലൊ. നമ്മുടെ ബൻധുക്കൾ എല്ലാവരും സുഖമായിരിക്കുന്നുണ്ടോ എന്നു ചോദിച്ചു.

വിദുരർ എല്ലാ വിവരവും പറഞ്ഞു. പക്ഷേ യദുകുലവംശനാശം വന്നത് മാത്രം പറഞ്ഞില്ല. അത് ധർമ്മപുത്രർക്ക് കൂടുതൽ മനഃക്ലേശം ഉണ്ടാക്കുമെന്ന് വിചാരിച്ചിട്ടാണ് പറയാഞ്ഞത്.

വിദുരർ കുറേദിവസം അവിടെ താമസിച്ചു. ഈ കാലമത്രയും തന്റെ ജ്യേഷ്ഠനായ ധൃതരാഷ്ട്രർക്ക് തത്വോപദേശം ചെയ്തുകൊണ്ടിരുന്നിരുന്നു.

വിദുരർക്ക് ജ്യേഷ്ഠന് ഉപദേശം കൊടുപ്പാൻ അധികാരമുണ്ടോ എന്ന് ചോദിച്ചു അപ്പോൾ വിദുര കഥ പറയുന്നു.

പണ്ടുണ്ടായിരുന്ന ഒരു രാജാവിന്റെ ഭരണകാലത്ത് പോലീസ് കുറ്റാന്വേഷണം ചെയ്തുകൊണ്ടു വരുമ്പോൾ മാൺഡവ്യൻ എന്ന മഹർഷി തപസ്സ്

ചെയ്തുകൊണ്ടിരിക്കുന്ന സ്ഥലത്ത് കുറേ കള്ളൻമാരെ കണ്ടു. ഈ കള്ളൻമാരെ അറസ്ററ് ചെയ്ത കൂട്ടത്തിൽ മുനിയെയും കള്ളസംഘത്തിൽപെട്ട ആളാണെന്ന് കരുതി പോലീസ് കൊണ്ടുപോയി. രാജാവ് അവരെ എല്ലാം ശിക്ഷയായി ശൂലാഗ്രത്തിൽ കയറ്റി. മുനിയുടെ വാസ്തവാസ്ഥ മനസ്സിലാക്കിയപ്പോൾ അദ്ദേഹത്തെ വിടുകയും ചെയ്തു.

ഈ മുനി യമധർമ്മ രാജാവിൻെറ അടുക്കൽചെന്ന് തനിക്ക് ഈമാതിരി ശിക്ഷവിധി വരാൻ കാരണമെന്തെന്ന് ചോദിച്ചു. അപ്പോൾ യമൻ പറഞ്ഞു. അങ്ങ് ബാലനായിരിക്കുമ്പോൾ അനേകം ശലഭങ്ങളെ കളിയായി ശൂലാഗ്രത്തിൽ കയറ്റീട്ടുണ്ട്. അതിൻെറ ഫലമായാണ് ഈ ശിക്ഷ ഇപ്പോൾ അനുഭവിക്കേണ്ടിവന്നത് എന്ന് പറഞ്ഞു. മുനി അപ്പോൾ പറഞ്ഞു. 14 വയസ്സുപ്രായമാവാത്ത ബാലൻ ചെയ്ത കുറ്റങ്ങളെ അത്ര കാര്യമായി ഗണിക്കാൻ പാടില്ല. ഇത്ര കടുത്ത ശിക്ഷ കൊടുക്കാനും പാടില്ലായിരുന്നു. അതുകൊണ്ട് ശൂദ്ര യോനിയിൽ ജനിക്കട്ടെ എന്ന് യമനെ ശപിച്ചുവത്രെ. ആ ശപിക്കപ്പെട്ട യമധർമ്മനാണ് വിദുരർ. അതുകൊണ്ട് ധൃതരാഷ്ട്രർക്ക് ധർമ്മോപദേശം ചെയ്തതിൽ തെറ്റില്ല.

വിദുരർ ധൃതരാഷ്ട്രരുടെ സ്ഥിതിഗതികളോർത്ത് പരിതപിച്ചു. സംസാര മനസ്ഥിതിയിൽ ഗാഢമായി ഉറച്ചിരിക്കുന്നു. കളത്രം, ഗൃഹം, രാജധാനി പദവി എന്നതിൽ തന്നേയാണ് ഇപ്പോഴും മനസ്സ്. മനസ്സിനെ ഉയർത്തുവാനുള്ള പരിശ്രമങ്ങൾ വിഫലമായി കണ്ടു.

ഒടുവിൽ ഇങ്ങിനെ പറയേണ്ടിവന്നു. അങ്ങയുടെ അനുജൻെറ മക്കളെ മനഃപൂർവ്വം ഏതെല്ലാം വിധത്തിൽ അങ്ങ് ദ്രോഹിച്ചു. അവരെ കള്ളച്ചൂതിൽ തോൽപിച്ചു. രാജ്യത്തിൽനിന്നു അകറ്റി ഓടിച്ചു. ഭീമന് വിഷം കൊടുപ്പിച്ചു. കുന്തിയേയും മക്കളേയും അരക്കില്ലത്തിലിട്ടു കൊല്ലാൻ നോക്കി. ഇങ്ങിനെ ഒക്കെ ദ്രോഹിച്ചിട്ടും അവർ അങ്ങയെ ആദരവോടും ഭക്തിയോടുംകൂടി ഇന്നും പൂജിക്കുന്നു. ഇനി അവർ തരുന്ന ചോർ ഉണ്ട് ഇവിടെ ഇരിക്കുന്നത് ഉചിതമല്ല. അങ്ങ് ഇതെല്ലാം ത്യജിച്ച് പശ്ചാത്തപിച്ച് വനവാസം സ്വീകരിച്ച് ഭഗവാനോട് മാപ്പു ഇരക്കണം. ഇത്രയും പറഞ്ഞപ്പോൾ അദ്ദേഹത്തിന് അത് കാര്യമാണെന്ന് തോന്നി. രാത്രിതന്നെ ആരോടും ഉരിയാടാതെ ഗാന്ധാരി സഹിതനായി വിദുരരുടെ കൂടെ ഹസ്തിനപുരം വിട്ടു.

ധർമ്മപുത്രർ രാവിലെ നിത്യകർമ്മങ്ങളെല്ലാം കഴിഞ്ഞശേഷം മാതാപിതാക്കൻമാരെ കണ്ട് വന്ദിപ്പാൻ ചെന്നു. അവരെ അവിടെ കാണാതായപ്പോൾ സഞ്ജയനോടും മറ്റും ചോദിച്ചു. സഞ്ജയനും യാതൊരു വിവരവും ഉണ്ടായിരുന്നില്ല. ഊർജ്ജിതമായി അന്വേഷണം തുടങ്ങി. അപ്പോൾ ശ്രീനാരദർ അവിടെ എത്തി.

നാരദരുടെ കാൽക്കൽ വീണ് സങ്കടമുണർത്തിച്ചു. ത്രികാലജ്ഞാനിയായ അങ്ങ് അറിയാത്തതൊന്നുമില്ലോ. എൻെറ വന്ദ്യമാതാപിതാക്കൻമാരെ കാണുന്നില്ല. അവർ എവിടെ പോയിരിക്കുന്നു. എൻെറ ആചരണം ഇഷ്ടപ്പെടാതെ ആത്മഹത്യയോ മറ്റോ ചെയ്തിരിക്കുമോ എന്ന് ചോദിച്ചു.

നാരദർ- അങ്ങ് ആരെക്കുറിച്ചും വ്യസനിക്കരുത്. ഭഗവാൻ ചിലപ്പോൾ ചിലരെ ഒന്നിച്ചു ചേർക്കുന്നു. ചിലപ്പോൾ പിരിക്കുന്നു. മേഘങ്ങൾ ആകാശത്തിൽ കാറ്റടിക്കുമ്പോൾ ഒന്നിച്ചു ചേരുന്നു. ചില സമയത്ത് പിരിഞ്ഞു ക്ഷണംക്ഷണ

മായി പോകുന്നു. അതുപോലെയാണ് എല്ലാ ജീവജാലങ്ങളും. എന്റെ സഹായം കൂടാതെ ഈ വൃദ്ധമാതാപിതാക്കൾ ബുദ്ധിമുട്ടുമല്ലോ എന്നൊന്നും വിചാരിക്കേണ്ട. രക്ഷകർത്താവ് ഭഗവാനാണ്. അദ്ദേഹം നോക്കികൊള്ളും. അവർ 2 പേരും വിദുരരുടെ കൂടെ ഉത്തരദേശത്തെ ഹിമാലയത്തിലേക്ക് പോയി. അവരെ അന്വേഷിച്ചു ചെല്ലേണ്ട അവർക്ക് അതു ബുദ്ധിമുട്ടാകും. ഭഗവാൻ അവരുടെ കാര്യം ശ്രദ്ധിക്കും.

അവർ ഏഷണത്രയത്തെ- ധനം, പുത്രൻ, ഭാര്യ- ഇവയിലുള്ള സ്നേഹത്തെ കുറച്ച് തീർത്ഥജലം മാത്രം സേവിച്ച് യമനിയമാദികളെ അഭ്യസിച്ച് ധ്യാനനിഷ്ഠയിലിരിക്കുന്നു. ഇന്നുതൊട്ട് 5-ാം ദിവസം അവർ 2പേരും യോഗാഗ്നിയിലും യാഗാഗ്നിയിലും ശരീരത്തെ ഉപേക്ഷിക്കും. ഇത്രയും പറഞ്ഞ് ശാന്തപ്പെടുത്തി അവിടംവിട്ടു.

നാരദർ പറഞ്ഞപോലെ ധൃതരാഷ്ട്രർ അഗ്നിപ്രവേശനം ചെയ്തു. ഗാൻധാരി അഗ്നിയിൽ പതിവ്രതകൾക്കുചിതമായ രീതിയിൽ അദ്ദേഹത്തോടുകൂടെ തന്റെ ജീവിതാന്ത്യം സ്വീകരിക്കുകയും ചെയ്തു.

വിദുരർ ഇതെല്ലാം കഴിഞ്ഞ് തീർത്ഥസ്ഥലദർശനത്തിനായി പോയി.

## 14-ാം അദ്ധ്യായം

ധർമ്മപുത്രർ ധർമ്മം അണുപോലും തെറ്റാതെ രാജ്യഭരണം തുടർന്നു. വളരെ മാസങ്ങളായി കൃഷ്ണന്റെയും മറ്റു ബൻധുക്കളുടേയും വർത്തമാനങ്ങളറിയാതിരുന്നതിനാൽ അതറിഞ്ഞുവരാൻ അർജ്ജുനനെ അയച്ചിരുന്നു.

അർജ്ജുനൻ പോയിട്ടും വളരെ ദിവസങ്ങളായി. അപ്പോൾ വിഷമം തോന്നി എന്നു മാത്രമല്ല പല അശുഭലക്ഷണങ്ങളും കാണുകയുണ്ടായി. ഇടതുഭാഗങ്ങൾ തുടിക്കുക, കുറുക്കൻ കരയുക, കൂമൻ മുതലായവ ശബ്ദം ഇടുക കൊടുങ്കാറ്റ് വീശുക, പശുക്കൾ അകാരണമായി കരയുക മുതലായവ. അപ്പോൾ ഓർത്തു; ഭഗവാൻ ശ്രീകൃഷ്ണമൂർത്തി വൈകുണ്ഠാരോഹണം ചെയ്യാനുള്ള അവസരമായി എന്നു നാരദർ മുമ്പു പറഞ്ഞത്. "ഹേ കൃഷ്ണാ അങ്ങ് ഞങ്ങളെ വിട്ടുപോയോ. ഞങ്ങൾ ഇനി എന്തു ചെയ്യും". എന്നുറക്കെ പറഞ്ഞു വിലപിച്ചു.

ഇങ്ങനെ വിഷമിക്കുമ്പോൾ അർജ്ജുനൻ വന്നെത്തി. ദുഃഖിതനായും വിളർത്തമുഖത്തോടും ആയിരുന്നു അർജ്ജുനന്റെ വരവ്.

അർജ്ജുനൻ ഒന്നും മിണ്ടിയില്ല. എന്താ അർജ്ജുനാ, നിനക്കെന്ത് പറ്റി? ദ്വാരകയിൽ കൃഷ്ണനും രാമനും അദ്ദേഹത്തിന്റെ പത്നിമാർക്കും ബൻധുക്കൾക്കും വിശേഷമൊന്നുമില്ലല്ലൊ. ഉഗ്രസേനൻ അക്രൂരൻ മുതലായവർക്കും മറ്റു ബൻധുക്കൾക്കും സുഖം തന്നെയല്ലെ? എന്താ പറയൂ. അർജ്ജുനാ അതോ നിന്നെ ആരാനും അപമാനിച്ചുവോ? അല്ലാ നിന്റെ സഖാവ് കൃഷ്ണന് വല്ലതും പറ്റിയോ പറയൂ പറയൂ അർജ്ജുനാ എന്ന് ധർമ്മപുത്രർ ചോദിച്ചു.

## 15-ാം അദ്ധ്യായം

അർജ്ജുനൻ ജ്യേഷ്ഠന്റെ വാക്കുകൾകേട്ട് പൊട്ടിക്കരഞ്ഞു. വാക്ക് ഇടറി സംസാരിക്കാൻ ശക്തനായില്ല. ഒടുവിൽ ഗൽഗദത്തിൽ പറഞ്ഞു.

ഞാൻ ശ്രീഹരിയാൽ വഞ്ചിക്കപ്പെട്ടു. ഞാൻ അദ്ദേഹത്താൽ ഉപേക്ഷിക്കപ്പെട്ടു. ഞാൻ നിസ്സാരനായി.

ദ്രൗപദീവിവാഹത്തിൽ മത്സ്യയന്ത്രം ഛേദിച്ചത് എൻെറ മിടുക്ക് കൊണ്ടല്ല. എന്നെ എതിർത്ത രാജാക്കൻമാരെ ജയിച്ചത് എൻെറ സാമർത്ഥ്യത്താലാണോ? ഖാണ്ഡവദാഹത്തിൽ എന്നെ എതൃത്ത എൻെറ പിതാവായ ഇന്ദ്രനെ ജയിച്ചത് എൻെറ സാമർത്ഥ്യത്താലാണോ? അതിൽ മയനെ രക്ഷിക്കാൻ സാധിച്ച കാരണം മയനാൽ നിർമ്മിക്കപ്പെട്ട സഭാമണ്ഡപം നമുക്കു ലഭിച്ചത് ആ കൃഷ്ണമൂർത്തിയുടെ ആജ്ഞാപ്രകാരമല്ലെ.

ആനയുടെ ബലമുള്ള ദുഷ്ടരാജാവായ ജരാസൻധനെ ഭീമേട്ടനെകൊണ്ട് വധിപ്പിച്ച് നിരപരാധികളായ അനേക രാജാക്കൻമാരെ തടവറയിൽനിന്ന് രക്ഷപ്പെടുത്തി അവരിൽനിന്ന് ധാരാളം ദ്രവ്യം നമുക്ക് നൽകിച്ചത് ആ കൃഷ്ണനല്ലെ?

ദുശ്ശാസനൻ ദ്രൗപദിയുടെ മുടി പിടിച്ചിഴുത്തതുകൊണ്ടു അവൻെറയും അവൻെറ സഹോദരിമാരേയും വിധവകളാക്കി മൊട്ടയടിപ്പിച്ചത് ആ ഭഗവാനല്ലെ.

ദുർവാസസ്സ് 10000 ശിഷ്യൻമാരോടുകൂടി ദുര്യോധനൻെറ വഞ്ചനാലോചനയുടെ ഫലമായി കാട്ടിൽ നാം താമസിക്കുന്ന കാലത്ത് നമ്മുടെ ആതിഥ്യം സ്വീകരിക്കാൻ വന്നപ്പോൾ പാഞ്ചാലിയുടെ കൃഷ്ണാ ഗോവിന്ദ ദാമോദരാ മാധവ എന്ന ആർത്തനാദം കേട്ട് ഓടിവന്ന് അടുക്കളയിൽ കടന്ന് ആഹാരം പചിച്ചപാത്രത്തിൽ കണ്ട ഒരു ചീര ഇല തിന്ന് മഹർഷിമാരുടെയും ശിഷ്യൻമാരുടേയും വയർ നിറപ്പിച്ച് അവർ മദ്ധ്യാഹ്നീകത്തിന്ന് വരാത്തവിധത്തിൽ ആക്കിയ ആ കൃഷ്ണൻ എന്നെ ഇപ്പോൾ ചതിച്ചു.

ശിവനോട് യുദ്ധം ചെയ്ത് എൻെറ പരാക്രമം കണ്ട് തൃപ്തനായി അദ്ദേഹം എനിക്ക് സമ്മാനിച്ച പാശുപതാസ്ത്രവും ഇതുകണ്ട് മറ്റു ലോകപാലൻമാരും അവരുടെ ദിവ്യാസ്ത്രങ്ങൾ എനിക്ക് തന്നതും ഇന്ദ്രൻെറ അർദ്ധാസനം എനിക്ക് തന്ന് ബഹുമാനിച്ചതും ആരുടെ അനുഗ്രഹം കൊണ്ടാണ്.

വിരാടരാജ്യത്തിൽ താമസിക്കുന്ന കാലത്ത് അവിടുത്തെ പശുക്കളെ അപഹരിച്ച ഭീഷ്മദ്രോണദുര്യോധനാദികളെ നിഷ്പ്രയാസം ഏകനായ ഞാൻ ചെന്ന് തോൽപിച്ച് പശുക്കളെ വീണ്ടുകൊണ്ടുവന്നത് ആരുടെ സാമർത്ഥ്യത്താലാണ്. യുദ്ധാങ്കണത്തിൽ എൻെറ സാരഥിയായിവന്ന് ഒറ്റ നോട്ടത്തിൽ എല്ലാ മഹാരഥൻമാരുടേയും തേജസ്സെടുത്ത് എന്നെ നിമിത്തമാത്രനാക്കി യുദ്ധം ചെയ്ത് ജയം നേടാൻ ആഹ്വാനം തന്ന ആ മഹാപ്രഭുവിനെ എങ്ങിനെ ഞാൻ മറക്കും.

ജയദ്രഥനോടുള്ള യുദ്ധത്തിൽ എൻെറ കുതിരകൾ ക്ഷീണിച്ചപ്പോൾ അവയെ അഴിച്ചുവിട്ടു വെള്ളം കാട്ടിയപ്പോൾ എൻെറ ശിരസ്സ് കൊയ്യാതെ ശത്രുക്കൾക്ക് മറവി ഉണ്ടാക്കി എന്നെ രക്ഷിച്ചത് ആ കൃഷ്ണനല്ലെ.

എൻെറ സഖാവാണെന്ന് കരുതി കൃഷ്ണാ സഖാവേ, യാദവാ എന്നും മറ്റും സംബോധന ചെയ്ത് വിളിച്ചപ്പോഴെല്ലാം പൊറുത്ത് എന്നെ കടാക്ഷിച്ച ആ കൃഷ്ണനെവിടെ ഞാനെവിടെ.

അൽപദിവസം മുമ്പ് അദ്ദേഹത്തിൻെറ ഭാര്യമാരെ എല്ലാം ഒരുമിച്ച് കൂട്ടി മദിച്ച ഗോപൻമാരിൽനിന്ന് രക്ഷിക്കാമെന്ന് കരുതി വന്നപ്പോൾ എൻെറ ബാണങ്ങൾ പ്രായോഗ്യമല്ലെന്നായത് ആരുടെ സഹായമില്ലാത്തത് കൊണ്ടാണ്.

ആ ഭഗവാൻ - ആ കൃഷ്ണമൂർത്തി സാക്ഷാൽ വൈകുണ്ഠേശ്വരൻ യാദവകുലനാശം മദ്യപാനത്തിൽ കൂടെ ചെയ്യിച്ചശേഷം ഈ ഭൂമിയെ ഉപേക്ഷിച്ചു.

അർജ്ജുനൻ ഇത്രയും പറഞ്ഞ് മോഹാലസ്യത്തിലായി. ധർമ്മപുത്രർക്ക് ഇതിൽനിന്ന് മനസ്സിലായി നാരദവാക്യം ഫലിച്ചുവെന്ന്.

അദ്ദേഹം മനസ്സിനെ സമാധാനിച്ചു. നാടകത്തിൽ വേഷം ഇട്ട് നടനം കഴിഞ്ഞാൽ അഴിക്കുന്നത്പോലെ ഭഗവാൻെറ ഭൂലോകത്തിലെ ലീല അവസാനിച്ച് സ്വസ്ഥാനത്തിലേക്ക് അദ്ദേഹം തിരിച്ചു പോയി എന്ന് സമാധാനിച്ചു.

കുന്തീദേവി ഭഗവാൻെറ തിരോധാനം അറിഞ്ഞ് ഏകാന്തതയിൽ ദൃഢമായി ഭഗവാനിൽ മനസ്സ് ഉറപ്പിച്ച് ഭഗവൽപാദം അടഞ്ഞു.

ധർമ്മപുത്രൻ കലിയുടെ ആഗമനലക്ഷണങ്ങളായ ചതി വഞ്ചന കാപട്യം മുതലായത് പ്രജകളിൽ കാണാൻ തുടങ്ങിയതിനാൽ രാജ്യം ഉപേക്ഷിക്കാനും മഹാപ്രസ്ഥാനത്തിന്ന് ഒരുക്കങ്ങൾ ചെയ്‌വാനും തീർച്ചയാക്കി.

പൗത്രനായ പരീക്ഷിത്തിനെ ഭൂമിപാലകനായി അഭിഷേകം ചെയ്തു.

അതിൽ പിന്നെ എല്ലായജ്ഞങ്ങളുടേയും സമാപനമായി പ്രാജാപത്യം എന്ന യാഗം കഴിച്ച് അതിൽ തൻെറ രാജചിഹ്നങ്ങളെയും പട്ട് ആഭരണം മുതലായവകളേയും ഹോമിച്ച് ഞാൻ എന്നും എൻേറതെന്നും ഉള്ള ഭാവം കളഞ്ഞ് ഇന്ദ്രിയങ്ങളേയും പഞ്ചഭൂതങ്ങളേയും മറ്റും വിധിപ്രകാരം ഒന്നിലൊന്നിൽ ഹോമിച്ച് മരവിരിധരിച്ച് ആഹാരം തീരെ ഉപേക്ഷിച്ച് ഭ്രാന്തനെന്ന മട്ടിൽ മൗനം അവലംബിച്ച് രാജധാനി വിട്ട് ഹിമാലയത്തിലേക്ക് നടന്നുപോയി.

അനുജൻമാരും ഇതു കണ്ട് ജ്യേഷ്ഠൻെറ പിന്നാലെ നടന്നു.

ദ്രൗപദി തൻെറ ആവശ്യം ഭർത്താക്കൻമാർക്ക് ഇനി വേണ്ടെന്ന് അറിഞ്ഞപ്പോൾ ഭഗവാനിൽ മനസ്സ് ലയിപ്പിച്ച് ദിവംഗതയായി.

വിദുരർ തീർത്ഥാടനത്തിൽ പ്രഭാസതീർത്ഥത്തിൽ ശരീരമുപേക്ഷിച്ചു.

## 16-ാം അദ്ധ്യായം

പാണ്ഡവൻമാർ സ്വർഗ്ഗാരോഹണം ചെയ്തു. പരീക്ഷിത്ത് മഹാരാജാവ് ധർമ്മത്തെ മുൻനിർത്തി രാജ്യഭരണം തുടങ്ങി.

അദ്ദേഹം ഉത്തരൻെറ പുത്രി (അമ്മാമൻെറ മകൾ) ഇരാവതിയെ വിവാഹം ചെയ്തു. അവളിൽ 4 പുത്രൻമാരെ ഉൽപാദിപ്പിച്ചു. ജനമേജയൻ തുടങ്ങിയവർ.

അദ്ദേഹം 3 അശ്വമേധയാഗം കൃപാചാര്യരെ ആചാര്യനാക്കി നടത്തി. ഹവിർഭാഗം സ്വീകരിക്കാൻ വന്ന ദേവൻമാരെ അദ്ദേഹത്തിന്ന് നേരിൽ കാൺമാൻ കഴിഞ്ഞിരുന്നു.

അദ്ദേഹം ചക്രവർത്തിയായതുകൊണ്ട് മറ്റു രാജ്യങ്ങളിൽ ചെന്ന് കപ്പം മുതലായത് ശരിക്ക് തരാത്തവരെ കീഴ്പെടുത്തി വന്നു. ചെന്നസ്ഥലങ്ങളിലെല്ലാം ജനങ്ങൾ ഇദ്ദേഹത്തിൻെറ പൂർവ്വികൻമാരായ പാണ്ഡവരെയും അവരുടെ ഏറ്റവും വലിയ സഹായിയായ ശ്രീകൃഷ്ണ പരമാത്മാവിനെയും കുറിച്ചുള്ള സ്ത്രോത്രഗാനങ്ങൾ ആലാപിക്കുന്നത് കേട്ട് സന്തോഷിച്ചു. അങ്ങിനെ പാടുന്നവർക്കും കീർത്തിക്കുന്നവർക്കും ധാരാളം സമ്മാനങ്ങളും കൊടുത്തുവന്നു.

വഴിയിൽ ഒരു സ്ഥലത്ത് ഒരു കാളരൂപത്തിൽ 3 കാൽകൾ നഷ്ടപ്പെട്ട ഒരു മൃഗത്തേയും അടുത്തുതന്നെ കണ്ണീരൊലിപ്പിക്കുന്ന ഒരു പശുവിനേയും

കണ്ടു. കാള രൂപത്തിലുള്ളത് ധർമ്മദേവനും പശു ഭൂമിദേവിയും ആയിരുന്നു.

ധർമ്മൻ പശുവിനോടു ചോദിച്ചു എന്താണ് നിൻെറ മുഖം വാടിയിരിക്കുന്നത്? എൻെറ പാദങ്ങൾ നഷ്ടമായതുകൊണ്ടുള്ള ദുഃഖമോ, ഭൂമിയിൽ ധർമ്മം നീതി ഇവ ഇല്ലാതെ ആയതിനാലോ. യാഗങ്ങൾ വേണ്ടവിധം ചെയ്യാത്തത്കൊണ്ടു യാഗഭാഗം ദേവൻമാർക്ക് കിട്ടാത്തത്കൊണ്ടോ, അല്ല ഇന്ദ്രൻ കാലാകാലത്ത് വർഷിക്കാത്തത്കൊണ്ടോ, ഭഗവാൻ ശ്രീകൃഷ്ണമൂർത്തി വിട്ടുപോയത്കൊണ്ടോ! എന്തിനാണ് നീ ദുഃഖിക്കുന്നത്?

ഭൂമി മറുപടി പറഞ്ഞു. ഭവാന്ന് 4 കാലല്ലേ. ഇപ്പോൾ എങ്ങിനെ ഒരു കാൽ ആയി.

സത്യം, ജ്ഞാനം, ശൗചം, ക്ഷമ, വിരക്തി, മുതലായ ഗുണങ്ങൾ തികഞ്ഞ ഭഗവാൻ എന്നെ വിട്ടുപിരിഞ്ഞതിൽ ദുഃഖിക്കുന്നു. എന്നേയും ദേവശ്രേഷ്ഠനായ ഭവാനേയും. ദേവൻമാർ, പിതൃക്കൾ, ഋഷിമാർ, സജ്ജനങ്ങൾ ഇവരേയും ഓർത്ത് ഞാൻ വ്യസനിക്കുന്നു. ഭഗവാൻെറ പാദരേഖകളായ താമര, വജ്രം, അങ്കുശം, ധ്വജം, മുതലായ അടയാളങ്ങൾ എന്നിൽ പതിഞ്ഞിരുന്നപ്പോൾ ഞാൻ ഐശ്വര്യമുള്ളവളായിരുന്നു. ഭഗവാൻ അസുരജനസമൂഹത്തെ സംഹരിച്ച് എനിക്ക് ശാന്തി തന്നിരുന്നു. ആ കോമളവിഗ്രഹം തിരോധാനം ചെയ്തതിൽ ഞാൻ സങ്കടപ്പെടുന്നു.

ഇത് കുറേശ കേട്ടുംകൊണ്ടാണ് പരീക്ഷിത്ത് മഹാരാജാവ് അവിടെ എത്തിയത്. ആ സമയത്ത് രാജവേഷത്തോടുകൂടിയ ഒരു ശൂദ്രൻ വടികൊണ്ട് ഒരു ഋഷഭത്തെ താഡിക്കുന്നത് കാണാനിടയായി.

രാജാവ് ഇത് കണ്ടു കോപിഷ്ഠനായി ഗർജ്ജിച്ചു. നീ ആർ. ഞാൻ രക്ഷിതാവായിരിക്കുന്ന ഈ രാജ്യത്തിൽ നീ രാജവേഷംകെട്ടി ശൂദ്രനെപോലെ പശുഹിംസചെയ്യുന്നു. നീ വധത്തിന്നർഹനാണ്.

ഹേ ഋഷഭ നിൻെറ മൂന്ന് പാദങ്ങളും പോയിരിക്കുന്നുവല്ലോ. അധർമ്മം എനിക്ക് കാട്ടിതരുവാൻ ഋഷഭരൂപം ധരിച്ച ദേവനാണോ.

നിങ്ങളുടെ രണ്ടുപേരുടേയും സങ്കടത്തിൽനിന്നു നിങ്ങളെ മോചിപ്പിക്കുന്നുണ്ട്.

അത് എൻെറ ധർമ്മമാണ്. നിൻെറ മൂന്നുകാലുകളും ആർ ഛേദിച്ചു? ആരായാലും ഞാൻ അവനെ ശിക്ഷിക്കും.

ഋഷഭൻ പറഞ്ഞു. ഞങ്ങളുടെ ദുഃഖത്തിന്ന് കാരണക്കാരൻ ആരാണെന്ന് പറയുകവയ്യ. സുഖദുഃഖങ്ങൾ മാറി മാറി വരുന്നു. അതുപോലെ ശീതോഷ്ണവും. ഇത് കാലസ്വഭാവമാണ്. അവരവർ ചെയ്ത സുകൃതദുഷ്കൃതങ്ങളാണ് സുഖദുഃഖത്തിന് കാരണമെന്ന് ചിലർ പറയുന്നു. എല്ലാം ഭഗവദിച്ഛയാണെന്നും ചിലർ പറയുന്നു.

രാജാവ്- അങ്ങ് ധർമ്മദേവനാണ് എന്ന് ഞാൻ സംശയിക്കുന്നു. (ഋഷഭൻ പറഞ്ഞു. കൃതയുഗത്തിലുണ്ടായിരുന്ന നാല് പാദങ്ങളിൽ (തപസ്സ്, ശൗചം, ദയ, സത്യം) സത്യമൊഴികെ ബാക്കി മൂന്ന് പാദങ്ങളും നഷ്ടപ്പെട്ടിരിക്കുന്നു. ആസ്ഥാനങ്ങളെ ഗർവ്വം, സംഗം, മദം എന്നിവകളാൽ ആക്രമിക്കപ്പെട്ടിരിക്കുന്നു. ഇപ്പോഴുള്ള സത്യമെന്ന പാദവും അധർമ്മ സ്വരൂപനായ അസത്യത്താൽ അഭിവൃദ്ധിപ്രാപിച്ചുവരുന്ന കലി അക്രമിക്കാനാഗ്രഹിക്കുന്നു.

അതുകേട്ട് ആ കലിയെ നിഗ്രഹിക്കാൻ രാജാവ് തന്റെ വാൾ എടുത്തു.

രാജാവ് തന്നെ ഹനിക്കാൻ പോകുന്നുവെന്നറിഞ്ഞ രാജവേഷധാരിയായ കലി ഭയന്ന് രാജാവിനെ നമസ്ക്കരിച്ചു. പാദത്തിൽ വീണ് തന്നെ രക്ഷിക്കേണമെന്നഭ്യർത്ഥിച്ചു.

രാജാവ് പറഞ്ഞു. എന്നാൽ നിന്നെ ഞാൻ ഇപ്പോൾ ഹനിക്കുന്നില്ല. പക്ഷേ എന്റെ രാജ്യത്തെവിടേയും നീ ഇരിക്കരുത്. ഇത് യാഗാദിപുണ്യകർമ്മങ്ങൾ നടത്തുന്ന സ്ഥലമാണ്.

കലി അപ്പോൾ പറഞ്ഞു. ഇവിടെ എവിടേയും അങ്ങയുടെ അധികാരാതൃത്തിയിൽപെട്ട സ്ഥലമേ ഉള്ളു. പിന്നെ ഞാൻ എവിടെ ഇരിക്കും. രാജാവ് അതിന്നു സമാധാനമായി ചൂതുകളി, മദ്യപാനം, സ്ത്രീസേവ പ്രാണിവധം ഈ വക അധർമ്മസ്ഥാനങ്ങളിൽ ഇരുന്നുകൊൾക എന്നാജ്ഞാപിച്ചു. കലിയുടെ ദോഷഗുണങ്ങളായ അസത്യം, മദം, അത്യാസക്തി, ക്രോധം, ഇവ ഉൾക്കൊള്ളുന്നതാണ് മേൽ പറഞ്ഞ സ്ഥാനങ്ങൾ. ഇത് നാലുംകൂടി ചേർന്നസ്ഥാനമാണ് സ്വർണ്ണം എന്നും അറിയിച്ചു. കലി സമാധാനത്തോടെ മടങ്ങി.

ഉടനെ ഋഷഭത്തിന്റെ പോയ മൂന്നു പാദങ്ങളേയും യോജിപ്പിച്ച് ഭൂമിയേയും നല്ല വാക്കുകൾ പറഞ്ഞു. ആശ്വസിപ്പിച്ചയച്ചു.

ഇതാണ് പരീക്ഷിത്ത്.

## 18-ാം അദ്ധ്യായം

ഭൂമിയിൽ എല്ലാ സ്ഥലത്തും കലി ബാധിച്ചിരുന്നുവെങ്കിലും പരീക്ഷിത്തിന്റെ കാലത്ത് അവന്റെ ശല്യമുണ്ടായിരുന്നില്ല. അതായത് ജനങ്ങൾ സൻമാർഗ്ഗവഴിയിൽ മാത്രം സഞ്ചരിച്ചിരുന്നവരായിരുന്നു.

എന്തുകൊണ്ടാണ് കലിയെ നിശ്ശേഷം ഹനിക്കാഞ്ഞത് എന്നാൽ കലിയുടെ ചില ഗുണങ്ങളെ അറിഞ്ഞതുകൊണ്ടാണ് "കുശലാന്യാശു സിദ്ധ്യന്തി നേതരാണി കൃതാനിയത്" (കൃതാനികുശലാനി - ചെയ്ത പുണ്യ കർമ്മഫലങ്ങൾ ആശുസിദ്ധ്യന്തി - ശീഘ്രംസിദ്ധിക്കുന്നു) ഇതരങ്ങൾ ആശുസിദ്ധിക്കുന്നില്ല. അത്രവേഗത്തിൽ സിദ്ധിക്കുന്നില്ല. കലിമദിച്ചിരിക്കുന്ന മനുഷ്യരിൽ ചെന്നായപോലെ ചെന്ന് വീഴും. സൻമാർഗ്ഗം ഉള്ളവരിൽ കലി ബാധിക്കയില്ല. അതുകൊണ്ട് ഭഗവൽ കീർത്തനങ്ങൾ നാമോച്ചാരണങ്ങൾ ഇവ ഉണ്ടായാൽ കലിയെ അകറ്റാം.

ശൗനകാദിമഹർഷിമാർ സൂതനോട് പറഞ്ഞു. അങ്ങ് ദീർഘായുഷ്മാനായി ഇരിക്കും. കൃഷ്ണന്റെ കളങ്കമില്ലാത്ത യശസ്സിനെ കീർത്തിക്കുന്നതുകൊണ്ട് മരണഭയം ഇല്ലാത്തവരായിതീരുന്ന ഞങ്ങൾ, അങ്ങയുടെ സംസർഗ്ഗത്താൽ അൽപസമയം കൊണ്ട് പരമാനന്ദം അനുഭവിക്കുന്നു. ഞങ്ങൾക്ക് ഇനിയും ഹരികഥകൾ കേൾക്കേണം.

ശുകമുനി ഉപദേശിച്ച ജ്ഞാനത്തിൽ ഏത് സാധനകൊണ്ടാണ് പരീക്ഷിത്ത് ഹരിപാദം അടഞ്ഞത്. ആ ഭാഗം പറയുക.

സൂതൻ പറഞ്ഞു. ഞാൻ താണകുലത്തിൽ ജനിച്ചവൻ - (അമ്മ ബ്രാഹ്മണി അച്ഛൻ ക്ഷത്രിയൻ) വിലോമജൻ. എങ്കിലും ശുക മഹർഷി - പരീക്ഷിത്ത് സംവാദം കേൾക്കാനിടയായതിനാൽ അപ്പോൾജൻമം ലഭിച്ചവനെ പോലെ ആയി.

എനിക്ക് അറിയുന്ന വണ്ണം നിങ്ങൾ ചോദിച്ചത് പറയാം.

ഒരുനാൾ പരീക്ഷിത്ത് രാജാവ് നായാട്ടിന്നായി വനത്തിൽ പോയിരുന്നു. വനത്തിൽ ചുറ്റി നടക്കുമ്പോൾ വിശപ്പും ദാഹവും കൊണ്ട് ക്ഷീണിച്ചു. അൽപം വെള്ളത്തിന്നായി അലഞ്ഞുനടന്നു. ഒടുവിൽ ഒരാശ്രമം കണ്ടു. മഹാരാജാവ് ഉള്ളിൽ ചെന്ന് അവിടെ ഇരിക്കുന്ന ഒരു മഹർഷിയോട് വെള്ളം യാചിച്ചു. മഹർഷി ഒന്നും മിണ്ടിയില്ല. ക്ഷീണിതനായ രാജാവിന്ന് പൊടുന്നനുവെ കോപം വന്നു. ആ മഹർഷി തന്നോട് അനാദരവ് കാണിച്ചതായി കരുതി. പുറത്തു കടന്നു. അവിടെ ഒരു ചത്ത പാമ്പ് കിടക്കുന്നത് കണ്ടു. അതിനെ കോപാധികൃത്താൽ ശൂലാഗ്രത്തിൽ എടുത്തു സമാധിയിൽ തുരിയാവസ്ഥയിലിരിക്കുന്ന മഹർഷി ശമീകൻെറ കഴുത്തിലിട്ട് നടന്നു.

അൽപം അകലെ താപസകുമാരൻമാർ കളിക്കുന്ന കൂട്ടത്തിൽ ശമീകൻെറ പുത്രനും ഉണ്ടായിരുന്നു. കുട്ടികൾ ഈ കുമാരനെ കളിയാക്കി. അപ്പോൾ അവൻ ക്രുദ്ധനായി. രാജാവിനെ ശപിച്ചു. നിരപരാധിയായ അവൻെറ അച്ഛനെ ഈ വിധം അപമാനിച്ചതിന്ന് അന്ന്തൊട്ട് 7-ാം ദിനം തക്ഷകദംശനത്താൽ മൃതി അടയട്ടെ എന്ന്.

കുട്ടിക്കും കോപം വന്നു. മഹാരാജാവിന്നും കോപം വന്നു. കോപമുള്ള വിടം കലി ബാധിക്കാമെന്നല്ലെ. രണ്ടുപേരെയും കലിബാധിച്ച ഫലമാണ് ഇവിടെ കണ്ടത്.

കുമാരൻ ശപിച്ചശേഷം അച്ഛൻെറ അടുക്കൽ വന്ന് കരഞ്ഞു. അച്ഛൻ ഉണർന്നു കൺ മിഴിച്ചു. ചത്ത പാമ്പിനെ കണ്ടു കഴുത്തിൽനിന്ന് അകറ്റി. കാര്യം മനസ്സിലാക്കി. കുമാരൻ ചെയ്തത് തെറ്റായി എന്ന് വിധിച്ചു. രാജാവ് ഭഗവൽ ഭക്തനും തേജസ്വിയും പരാക്രമിയുമാണ്. അദ്ദേഹത്തെ ശപിച്ചത് നന്നായില്ല. നിൻെറ ശാപം ഫലിക്കും. പ്രതിശാപം ചെയ്വാൻ അദ്ദേഹത്തിന്ന് കഴിവുണ്ട്. പക്ഷേ മഹാനായത്കൊണ്ട് അതു ചെയ്തില്ല. എന്തോ പൊടുന്നനവേ വിശപ്പുസഹിക്കാതെ ഞാനദ്ദേഹത്തിൻെറ അപേക്ഷ നിരസിച്ചു എന്നു കരുതി ഈ പാപം അദ്ദേഹം ചെയ്തതാണ്. ഏതായാലും നിൻെറ കൃത്യം നന്നായില്ല. എന്ന് അദ്ദേഹം പറഞ്ഞു.

ശമീക മഹർഷി ശിഷ്യരെ വിളിച്ച് രാജാവിൻെറ അടുക്കലേക്ക് മുനികുമാരൻ ചെയ്ത ശാപം അറിയിക്കുന്നതോടൊപ്പം അവനിൽ കാരുണ്യമുണ്ടാകേണമെന്നും അഭ്യർത്ഥിച്ച് അയച്ചു.

## 19-ാം അദ്ധ്യായം

പാമ്പിനെ മഹർഷിയുടെ കഴുത്തിലിട്ടുപോയ രാജാവ് തൻെറ ഹീനകൃത്യത്തെക്കുറിച്ചാലോചിച്ചു പശ്ചാത്തപിച്ചു. "ഞാൻ ചെയ്ത കുറ്റത്തിൻെറ ഫലം ഞാൻതന്നെ ഉടനെ അനുഭവിക്കുമാറാകട്ടെ. എൻെറ അഹങ്കാരം. മഹാരാജാവാണ് എന്ന നാട്യം. ഇതാണ് എന്നെ ഇതിന്ന് പ്രേരിപ്പിച്ചത്. അതെല്ലാം എനിക്ക് ഇല്ലാതാവട്ടെ . എനിക്ക് ഈ മാതിരി ദ്രോഹബുദ്ധി ഇനിമേലാൽ ഉണ്ടാവാതിരിക്കട്ടെ.

അൽപസമയത്തിന്നുള്ളിൽ ശമീകമഹർഷിയുടെ ശിഷ്യൻ അവിടെ എത്തി വിവരമറിയിച്ചു. മഹർഷി പുത്രൻെറ പക്വതയില്ലാത്ത പെരുമാറ്റത്തിൽ അത്യന്തം

വ്യസനിക്കുന്നുവെന്നും മഹാരാജാവ് കുട്ടിയുടെ അറിവില്ലായ്മയെ പൊറുക്കേണമെന്നും അറിയിച്ചതായി പറഞ്ഞു.

തക്ഷകവിഷബാധ ഏല്ക്കുമെന്നറിഞ്ഞ് എല്ലാം ഈശ്വരേച്ഛയാണ് എന്ന് രാജാവ് തീർച്ചയാക്കി. മന്ത്രിമാരേയും നാട്ടുപ്രമാണികളേയും വരുത്തി താൻ ഭരണം ഒഴിയാനും വാനപ്രസ്ഥം ഉടൻ സ്വീകരിക്കുന്നതായും അറിയിച്ചു. ലൗകികവിഷയങ്ങളിൽ വിരക്തി അവലംബിച്ചു. ഭരണം പുത്രനായ ജനമേജയനിൽ ഏൽപിച്ചു. ഉടൻതന്നെ അനാഡംബരനായി ഗംഗാതീരത്തിലേക്ക് നടന്നു. അവിടെ നദീതടത്തിൽ ഒരു പുണ്യസ്ഥലത്ത് ആഹാരം ത്യജിച്ച് പ്രായോപവേശം ചെയ്തു. ഭഗവാനെ മുന്നിൽ സങ്കൽപ്പത്തിൽ കണ്ടുകൊണ്ട് ധ്യാനനിരതനായിരുന്നു.

അപ്പോൾ അവിടെ നാനാദിക്കിൽ നിന്നും മഹാൻമാരായ ബ്രഹ്മർഷികൾ ദേവർഷികൾ രാജർഷികൾ ബ്രാഹ്മണസത്തമൻമാർ ഇങ്ങിനെ പലരും യാദൃച്ഛികമായി ഭഗവൽ പ്രേരണയാൽ എത്തി.

പരീക്ഷിത്ത് എല്ലാവരേയും ശിരസാവന്ദിച്ച് ആസനസ്ഥരാക്കി.

ഞാൻ നിന്ദിക്കത്തക്ക കാര്യം ചെയ്തുപോയി. എനിക്ക് സിദ്ധിച്ച ശാപം പക്ഷേ ഉപകാരമായി. എല്ലാം ഭഗവാൻെറ അനുഗ്രഹം. ഈശ്വരനിൽ മനസ്സുറപ്പിച്ചിരിക്കുന്ന ഞാൻ ശരണാഗതനാണ്. ഗംഗാദേവിയും ബ്രാഹ്മണരും അറിയട്ടെ. തക്ഷകൻ എന്നെ ഇഷ്ടംപോലെ കടിച്ചുകൊള്ളട്ടെ. നിങ്ങൾ വിഷ്ണു കീർത്തനം ആലപിക്കിൻ എന്ന് പറഞ്ഞു.

ഋഷികൾ രാജാവിൻെറ ഭക്തിയെ പ്രശംസിച്ചു. രാജാവ് അവരോട് ചോദിച്ചു. മരണം നിശ്ചിത സമയത്ത് എന്ന് അറിഞ്ഞ ആൾ എന്താണ് ഭക്തി പരമായി ചെയ്യേണ്ടത്. എന്ന്.

ഓരോരുത്തർ, വ്രതമാണ്, യജ്ഞമാണ്, ജപമാണ്, തപസ്സാണ്. ഇങ്ങിനെ പലരും പലതും പ്രവചിച്ചു. ആ സമയത്ത് ഒരു യുവാവായ ദിഗംബരനായ ഒരു ഋഷി അനേകം ചെറു ബാലൻമാരാൽ കൂക്കിവിളിയോടെ പിന്തുടരപ്പെട്ട് അവിടെ ആഗതനായി. ശോഭയാർന്ന മുഖവും സൗന്ദര്യവും നിറഞ്ഞ ആകാരവും കണ്ട് അവിടെ ഉള്ള ഋഷികൾ പൊടുന്നനവെ എഴുന്നേറ്റ് അദ്ദേഹം ഒരു മഹാനാണ് എന്ന് തീർച്ചയാക്കി. അദ്ദേഹത്തെ വരവേറ്റു. അഗ്രാസനത്തിൽ ആസനസ്ഥനാക്കി . പരീക്ഷിത്തും അദ്ദേഹത്തെ യഥോചിതം സൽക്കരിച്ചു അഭിവാദ്യങ്ങളർപ്പിച്ചു. അദ്ദേഹം ശ്രീവ്യാസഭഗവാൻെറ പുത്രൻ ശുകനാണ്. വ്യാസർ ഏതോ ഒരു യജ്ഞം നടത്തുമ്പോൾ ഹോമാഗ്നിയിൽ അദ്ദേഹത്തിൻെറ ശുക്ലം സ്കലിച്ച് വീണുപോയി. അത് നിഷ്ഫലമാവരുത് എന്ന് കരുതി കടഞ്ഞു. അതിൽനിന്നുണ്ടായ ഭഗവദനുഗ്രഹം തികഞ്ഞ അയോനിജനായ പുത്രനാണ് ഇദ്ദേഹം.

രാജാവ് ഇദ്ദേഹത്തോട് തൻെറ വൃത്താന്തം പറഞ്ഞ് തൻെറ കർത്തവ്യം ഇനി എന്താണെന്ന് ഉപദേശിക്കേണമെന്ന് അഞ്ജലി ബന്ധിച്ച് വിനയനമസ്ക്കാരപൂർവം ചോദിച്ചു. അപ്പോൾ സന്തോഷവാനായ ശുകർ മറുപടി പറഞ്ഞു.

# ദ്വിതീയസ്കന്ദം

## 1-ാം അദ്ധ്യായം

ഗൃഹസ്ഥാശ്രമിയായ ഒരുവൻ അറിഞ്ഞോ അറിയാതേയോ പല നിഷിദ്ധ കർമ്മങ്ങളും ഹിംസാദി വ്യാപാരങ്ങളും ചെയ്യുന്നുണ്ട്. അടുക്കളയിൽ പ്രവൃത്തിക്കുന്ന ഒരുവൾ മുളക്, അരി മുതലായവ അരയ്ക്കുക പൊടിക്കുക ഇവ ചെയ്യുമ്പോൾ എത്ര ചെറുപ്രാണികൾ നശിക്കാറുണ്ട്. ഇങ്ങിനെ ഏത് പ്രവൃത്തിയിലും നാം അറിയാതെ തന്നെ കുറേ പ്രാണികളെ ഹിംസിക്കുന്നുണ്ട്. ഇതെല്ലാം പാപമല്ലേ.

ഇങ്ങിനെ പാപം ദിവസന്തോറും വർദ്ധിച്ചുകൊണ്ടേവരും. ഇതിന്ന് പ്രായശ്ചിത്തം ചെയ്വാൻ നാം മുതിരാറില്ല.

രാവിൽ നിദ്ര സ്ത്രീസേവ; പകലിൽ ധന സമ്പാദന മാർഗ്ഗങ്ങൾ ഇവകളിൽ നാം മുഴുകിയിരിക്കുന്നതിനാൽ ഭഗവൽ ചിന്തക്ക് സമയം കാണാറില്ല. ഇത് ഏറ്റവും പരിതാപകരമാണ്. ഭഗവൽസ്മരണ പാപങ്ങൾക്ക് പ്രായശ്ചിത്തമാണ്.

നാമജപം സങ്കീർത്തനം ഇവ അത്യാവശ്യമാണ്. ഭാഗവതം ഇതാണ് ഘോഷിക്കുന്നത്. അത് ഞാൻ എൻെറ പിതാവിൽനിന്ന് ദ്വാപരയുഗാവസാനം പഠിച്ചു. അതിന്നുശേഷം ഞാൻ ആനന്ദത്തിൽ മുഴുകിയിരിക്കുന്നവനാണ്. എങ്കിലും ഹരികഥ എനിക്ക് ഇഷ്ടമാണ്. അത് ശ്രദ്ധാപൂർവ്വം കേൾക്കുന്നവർക്ക് മുക്തിയെ പ്രദാനം ചെയ്യുന്നു.

ജീവിതകാലം കുറച്ചാണെങ്കിൽകൂടി ആ ഉള്ളകാലം അതിന്നായി വിനിയോഗിക്കേണം. ഖട്വാംഗൻ എന്ന രാജാവ് ദേവാസുരയുഗത്തിൽ ദേവൻമാരെ സഹായിച്ച് ദേവൻമാർ പാരിതോഷികമായി വരം നൽകാൻ പുറപ്പെട്ടപ്പോൾ താൻ ആവശ്യപ്പെട്ട വരം താൻ എത്രകാലം ജീവിച്ചിരിക്കും എന്ന വിവരം അറിയിച്ചാൽ മതി എന്നായിരുന്നു. ഒരു മുഹൂർത്ത നേരമേ ജീവിതമുള്ളു എന്ന് മനസ്സിലാക്കിയപ്പോൾ ഉടൻ മനുഷ്യലോകത്തേക്ക് തിരിച്ച് ബാക്കി സമയം ഉഗ്ര ജപധ്യാനത്തിൽ വിനിയോഗിച്ച് ഭഗവൽ പാദം അടഞ്ഞുവത്രെ. അങ്ങക്ക് 7 ദിവസം സമയമുണ്ടല്ലോ. അത് മുഴുവൻ ആദ്ധ്യാത്മിക ചിന്തയിൽ മുഴുക്കുക. അങ്ങക്ക് ഇഷ്ടസിദ്ധി ഉണ്ടാവും.

ആദ്യമായി സജ്ജന സംസർഗ്ഗദ്വാരാ എല്ലാ ഐഹികപരമായ കാര്യങ്ങളിൽ വിരക്തി വരുത്തേണം. പുത്രകളത്രാദികളിൽവെച്ച സ്നേഹപാശങ്ങൾ അറക്കേണം. സ്വന്തം ഗൃഹങ്ങൾ ഉപേക്ഷിച്ച് ദൂരദിക്കിൽ ചെന്ന് ജന നിബിഡമല്ലാത്ത പ്രദേശത്ത് ശുദ്ധമായ നദീ മുതലായ തീരങ്ങളിൽ ധാരണ ധ്യാനയോഗാദികൾ അഭ്യസിക്കേണം. ഓം എന്ന മന്ത്രം മനസ്സിൽ ജപിച്ച് ശ്വാസോച്ഛ്വാസഗതി അടക്കി മനസ്സിൻെറ ചഞ്ചലസ്വഭാവത്തെ നിരോധിച്ച് മനസ്സിനെ ഈ ബീജാക്ഷരത്തിൽ ഉറപ്പിക്കേണം. പ്രത്യാഹാരം വേണ്ടിവന്നാൽ അത് ധാരാളം പ്രയോഗിക്കേണം.

ഇഷ്ടദേവത ഏതോ അതിൻെറ സഗുണസ്വരൂപത്തിൽ ഓരോ അവയവത്തിലും മനസ്സ് ഉറപ്പിക്കേണം. പാദം തൊട്ടു കേശം വരെയും. ഒടുവിൽ ആനന്ദം ഒഴുകുന്ന പുഞ്ചിരിയും സമഗ്രരൂപത്തിൽനിന്ന് വ്യതിചലിക്കാത്ത മന

സ്സിൽ ധ്യാനിച്ചുറപ്പിച്ച് ആനന്ദത്തിലിരിക്കേണം. രൂക്ഷത കൂടുമ്പോൾ ജപം അൽപനേരം വിട്ടു ആനന്ദത്തിൽ മുഴുകേണം. ഇത് സമാധിയാണ്. പിന്നേയും മനസ്സ്ചലിക്കാനിട വന്നാൽ ധാരണ ധ്യാനം, ജപം ഇവ ആവർത്തിച്ച് പൂർവ്വ സ്ഥിതിക്ക് വരുത്തേണം.

രാജാവ് ഇത് വിസ്തരിച്ച് കേൾക്കേണമെന്ന് ആവശ്യപ്പെട്ടു.

ശുകമഹർഷി സന്തോഷത്തോടെ തുടർന്നു എല്ലാ ജീവജാലങ്ങളിലും ഭഗവൽ ചൈതന്യമുണ്ട്. ഈ ചൈതന്യത്തെ ജീവൻ എന്ന് പറയപ്പെടുന്നു. മനുഷ്യ ശരീരത്തിൽ ജീവൻ ഏതുപോലെയോ അതുപോലെ ഭഗവാനാകുന്ന ചൈതന്യത്തിന് ഒരു ശരീരമുണ്ട് അതിന് വിരാട് എന്ന് പേർ. വിരാട് (പ്രകാശിക്കുന്നത്) ആണ് ഭഗവാൻെറ പ്രപഞ്ചാകാരം. ഇത് പഞ്ചഭൂതങ്ങളും അഹങ്കാരം മഹത്തത്വം എന്ന 7 ആവരണങ്ങളോടും കൂടിയതാണ്. ഇത് അണ്ഡാകൃതിയിലുള്ള 14 ലോകങ്ങളും അടങ്ങിയതാണ്.

ഈ അണ്ഡകോശമായ വിരാടിൽ വിളങ്ങുന്ന ചൈതന്യമായ പുരുഷന്ന് വൈരാജൻ എന്നു പേർ. ഈ ലോകത്തിൽ മനസ്സു പ്രവേശിക്കേണം. അതിൽ ഭക്തി ജനിക്കേണം.

ഈ അണ്ഡ രൂപത്തിൽ അഭിമാനം കൊള്ളുന്ന ദേവനാണ് നാലുമുഖമുള്ള ബ്രഹ്മാവ്--ക്ഷേത്രജ്ഞൻ അദ്ദേഹത്തിൻെറ പ്രവർത്തനസ്ഥലമാണ് ഈ വിരാട് സ്വരൂപം.

ഈ വൈരാജൻെറ പാദമൂലം പാതാളം, മുൻ പിൻ ഭാഗങ്ങൾ രസാതലം, നെരിയാണി മഹാതലം, മുട്ടുക്കാലുകൾ തലാതലം, മുഴങ്കാൽ സുതലം, തുടകളുടെ മേൽ കീഴ് ഭാഗങ്ങൾ വിതലവും അതലവും, ജഘനം (കടിപശ്ചാൽ ഭാഗം) ഭൂമിതലം, നാഭി ആകാശലോകം, മാറിടം നക്ഷത്രലോകം, കഴുത്ത് മഹർലോകം, മുഖം ജനർലോകം, നെറ്റി തപോലോകം, ശിരസ്സ് സത്യലോകം.

ഇന്ദ്രാദിദേവൻമാർ അദ്ദേഹത്തിൻെറ കൈകൾ, ദിക്കുകൾ കർണ്ണങ്ങൾ ശബ്ദം കാത്, അശ്വിനീ ദേവൻമാർ രണ്ട് നാസാപുടങ്ങൾ, അഗ്നി മുഖം അന്തരീക്ഷ ലോകം, നേത്രഗോളങ്ങൾ, സൂര്യൻ കണ്ണ് കൺപോളകൾ രാവും പകലും. ബ്രഹ്മലോകം പുരികം, ജലം താലു (അണ്ണാക്ക്), രസം നാവു, വേദങ്ങൾ ശിരസ്സ്, യമൻ ദംഷ്ട്രം, പുത്രാദിസ്നേഹകലാ പല്ലുകൾ, മായ പുഞ്ചിരി. സൃഷ്ടി കടാക്ഷം, ലജ്ജ മേൽചുണ്ട്, ലോഭം കീഴ്ചുണ്ട്, ധർമ്മം സ്തനം, അധരം പൃഷ്ടം, ബ്രഹ്മാവ് ഗുഹ്യസ്ഥലം, വൃഷ്ണങ്ങൾ മിത്രാവരുണൻമാർ (2പേർ) വയർ സമുദ്രം, എല്ലുകൾ ഗിരികൾ, നദികൾ, നാഡികൾ, വൃക്ഷങ്ങൾ രോമങ്ങൾ, ഊക്കേറിയ കാറ്റ് ശ്വാസപ്രശ്വാസങ്ങൾ, കാലം വയസ്സ് പ്രാണികളുടെ ജനനമരണം അദ്ദേഹത്തിൻെറ ലീല.

മേഘങ്ങൾ തലമുടി, സന്ധ്യ വസ്ത്രം, അവ്യക്തം എന്ന പ്രധാന തത്വം ഹൃദയം, ചന്ദ്രൻ മനസ്സ്, സർവത്തിലും ആത്മാവായി വിളങ്ങുന്ന ചിത്തം മഹത്തത്വം, ശ്രീരുദ്രൻ അന്തഃകരണം, കുതിര മുതലായ മൃഗങ്ങൾ നഖങ്ങൾ, പശുക്കൾ, മാൻ എന്നിവ അരക്കെട്ടിൻെറ മുൻപിൻ ഭാഗങ്ങൾ, പക്ഷിവർഗ്ഗം, ശിൽപവിദ്യകൾ.

മനു (വൈവസ്വതൻ) ബുദ്ധി, ക്ഷത്രിയൻ ഭുജം, വൈശ്യൻ തുട, ബ്രാഹ്മണൻ മുഖം, ശൂദ്രൻ പാദം, യാഗാദികൾ കർമ്മം.

ഇതാണ് വിരാട് സ്വരൂപം എന്ന വൈരാജന്റെ ശരീരം. ഇതിൽ മനസ്സുറപ്പിക്കേണം. നിർഗ്ഗുണ സ്വരൂപത്തിൽ മനസ്സ് നിറുത്തുവാൻ പ്രയാസമായതിനാൽ ഏതേതിൽ മനസ്സ്പോകുന്നുവോ അതെല്ലാം ഈശ്വരാവയവമാണെന്ന് മേൽ പറഞ്ഞ വൈരാജ ശരീരഘടനയിൽനിന്ന് അറിയാം. ഭഗവത്സ്വരൂപം വിസ്തരിച്ച് കേൾക്കേണമെന്ന് ആവശ്യപ്പെട്ടതിനാലാണ് ഈ വർണ്ണന.

## 2-ാം അദ്ധ്യായം

കൽപകാലത്തിൽ ബ്രഹ്മാവിന്ന് സൃഷ്ടിസ്ഥിതി നശിച്ചുപോയതിനാൽ വീണ്ടും ആവിർഭവിച്ചപ്പോൾ നാരായണസ്മൃതിക്കായി ധ്യാനം ചെയ്ത് സ്മരണ നേടേണ്ടി വന്നു. അപ്പോൾ സൃഷ്ടിപുനരാരംഭിക്കാൻ സാധിച്ചു.

ഈ വിധത്തിൽ ആദ്യമായി ധ്യാനിച്ച് വിഷയങ്ങളിൽനിന്ന് വിരക്തി നേടേണം. സ്വർഗ്ഗ സുഖമാണ് വേണ്ടത് എന്നുവെച്ചാൽ അതിന്ന് യാഗാദികർമ്മങ്ങൾ ചെയ്യേണം. പക്ഷേ അത് നശ്വരമാണ്. ക്ഷീണേപുണ്യേമർത്ത്യലോകം വിശന്തി--ഗീത. പുണ്യം ക്ഷയിച്ചാൽ വീണ്ടും ഈ ലേകത്തിലേക്കു തന്നെ മടങ്ങിവരേണ്ടിവരും.

വിരക്തി വന്ന് എല്ലാമുപേക്ഷിച്ചാൽ ജിവസന്ധാരണം എങ്ങിനെ ആകും എന്നതിന് ഉത്തരം. ശരീരയാത്രക്ക് വേണ്ടത് മാത്രം അത്യന്താപേക്ഷിതമായത് അന്യരിൽനിന്ന് സ്വീകരിക്കാം. ഉറക്കം വരുമ്പോൾ വിശാലമായ ഭൂമിയുള്ളപ്പോൾ കിടക്ക തേടരുത്. കൈകൾ തലയണയായി ഉപയോഗിക്കാം. മരവിരി വസ്ത്രമായും, ആഹാരത്തിന്നു കാട്ടിലുള്ള ഫലമൂലാദികളും ഗുഹകൾ കിടക്കുന്ന മുറികളും.

ഹൃദയത്തിൽ വിരാട് സ്വരൂപധ്യാനം ആദ്യം സങ്കൽപത്തിൽ വരേണം. പിന്നീട് ശംഖചക്ര ഗദാധാരിയായ രൂപമെടുക്കാം. പാദാദികേശം ഓരോ അവയവും ഹൃദയത്തിൽ പ്രത്യക്ഷമായി ഉറയ്ക്കുന്നതുവരെ തുടരേണം.

മരണം അടുത്തിരിക്കുന്ന പുരുഷൻ ചെയ്യേണ്ടതാണ് ഇതുവരെ പറഞ്ഞത്. ഇഷ്ടംപോലെ ശരീരം ത്യജിക്കാവുന്ന യോഗി. ഉത്തരായണകാലംവരെ കാത്തിരിക്കേണ്ട. സുഖാസനത്തിലിരുന്ന് വിഷയങ്ങളിൽനിന്ന് മനസ്സിനെ പിൻവലിച്ച് അത് മഹത്തത്വത്തിൽ ലയിപ്പിച്ച് ബുദ്ധിയെ ജീവനിൽ നിലപ്പിച്ച് ജീവനെ പരമാത്മാവിലും നിലയുറപ്പിക്കേണം. ആ പരമാത്മാവ് താൻ എന്ന ബോധവും വരുത്തേണം. അഹം ബ്രഹ്മാസ്മി.

ആത്മാവിനെ അറിവാനാഗ്രഹിക്കുന്നവർ ദേഹം ഇന്ദ്രിയങ്ങൾ മനസ്സ് ബുദ്ധി ഇവ നശിക്കുന്നവയാണെന്നു അറിഞ്ഞ് അവയെ എല്ലാം തള്ളിക്കളഞ്ഞും ദേഹാദികളിൽ ഇതുവരെ ഉണ്ടായ ആത്മാവെന്ന വിശ്വാസത്തെ വെടിഞ്ഞും പൂജ്യമായ ശ്രീകൃഷ്ണചരണാംബുജമാണ് പൂജനീയസ്ഥാനമെന്നറിഞ്ഞ് വണങ്ങേണം.

ദേഹത്തെ എങ്ങിനെ ആണ് വെടിയേണ്ടത് എന്നത് പറയുന്നു. സ്ഥിരമായ ആസനത്തിലിരുന്ന് കുതിങ്കാൽകൊണ്ട് ഗുദത്തെ അടച്ച് അപാനവായുവിന്റെ കീഴ്ഗതിയെ തടഞ്ഞ് മൂലാധാരത്തിൽനിന്ന് ബലം പ്രയോഗിക്കാതെ സുഷുമ്നയിൽകൂടി പ്രാണനെ 6 പടി കയറ്റി ബ്രഹ്മരന്ധ്രത്തിലെത്തിക്കേണം. സ്വർഗ്ഗഗതി വേണ്ടെങ്കിൽ ഉടനെ ബ്രഹ്മരന്ധ്രം പൊട്ടിച്ച് പോകാം. ഇതാണ്

സദ്യോൻമുക്തി. ഇനി ക്രമമുക്തിയാണ് വേണമെങ്കിൽ യോഗി മനസ്സും ഇന്ദ്രിയങ്ങളും കൂടി ചേർന്ന സൂക്ഷ്മശരീരം ഉപേക്ഷിക്കാതെ അതാത് ലോകത്തേക്ക് മെല്ലെ മെല്ലെ പോകാം. ഇഷ്ടംപോലെ ചെയ്വാനും മറ്റും യോഗികൾക്കേ സാദ്ധ്യമാവൂ. കർമ്മം ചെയ്തുകൊണ്ട് ഇത് സാദ്ധ്യമാവില്ല.

ആദ്യമായി ഭൂമി ജലം അഗ്നി വായു ആകാശം എന്നീ ക്രമത്തിൽ ഇന്ദ്രിയങ്ങളെ അവയുടെ വിഷയങ്ങളായ സൂക്ഷ്മഭൂതങ്ങളിൽ ലയിപ്പിക്കുന്നു. അവിടുന്ന് അഹങ്കാരതത്ത്വം മഹത്തത്വം പ്രകൃതി (അവ്യക്തം, പ്രധാനം)യിൽ ലയിക്കുന്നു. അവിടുന്ന് പരമാത്മാവിലും. ഈ നിലയെത്തിയാൽ പിന്നെ ജനന മരണമില്ല.

## 3-ാം അദ്ധ്യായം

ഓരോരുത്തർ ഓരോ ദേവൻമാരെ ഭജിക്കുന്നുണ്ടല്ലോ. അതിൻെറ ഫലം പറയുന്നു. ബ്രഹ്മതേജസ്സാഗ്രഹിക്കുന്നവർ ബ്രഹ്മാവിനെയും ഇന്ദ്രിയപാടവസുഖം വേണ്ടവർ ഇന്ദ്രനേയും സന്താനം ഇച്ഛരിക്കുന്നവർ ദക്ഷപ്രജാപതിയേയും, ഐശ്വര്യത്തിന് ദുർഗ്ഗയേയും പ്രഭാവത്തിന്ന് അഗ്നിയേയും ധനത്തിന്ന് അഷ്ടവസുക്കളേയും ശിരഛേദം മുതലായ ഘോരകർമ്മങ്ങളിൽ താൽപര്യമുള്ളവർ രുദ്രനേയും ഭക്ഷ്യാദികൾക്ക് അദിതിയേയും സ്വർഗ്ഗം വേണ്ടവർ 12 ആദിത്യൻമാരേയും ദീർഘായുസ്സിന്ന് അശ്വിനീദേവൻമാരേയും അഭിവൃദ്ധിക്ക് ഭൂമിയേയും സൗന്ദര്യവർദ്ധനക്ക് ഗന്ധർവൻമാരേയും സ്ത്രീകളെ ആഗ്രഹിക്കുന്നവർ ഉർവശിയേയും കീർത്തിക്ക് ശ്രീഹരിയേയും ഭണ്ഡാരവർദ്ധനക്ക് വരുണനേയും വിദ്യക്ക് ശ്രീപരമേശ്വരനേയും ദാമ്പത്യസുഖം വേണ്ടവർ ഉമയേയും ധർമ്മപഥം വേണ്ടവർ വിഷ്ണുവിനേയും ഭോഗങ്ങൾക്ക് ചന്ദ്രനേയും ഒന്നിലും ആഗ്രഹമില്ലാത്തവൻ പരംപുരുഷനേയും ആരാധിക്കേണം. ഇങ്ങിനെ ഓരോ ദേവന്ന് ഓരോ ഫലം കൊടുക്കാൻ സാധിക്കും. എന്നാൽ സാക്ഷാൽ ശ്രീനാരായണന്ന് എല്ലാ ഐഹിക സുഖവും മോക്ഷവും കൊടുപ്പാൻ സാധിക്കും.

ശ്രീ നാരായണഭജനം ഇല്ലാത്ത ജിവിതം നിഷ്ഫലമാണ്. കൃഷ്ണനാമം നാവിലെടുക്കാത്ത ജീവിതം വ്യർത്ഥമാണ്. മൃഗങ്ങൾക്ക് തുല്യമാണ് അവർ. അവരുടെ കാതുകൾ സർപ്പവാസസ്ഥാനമാണ്. നാവുകൾ തവളയുടേതിനോട് ഉപമിക്കാം. വളയിട്ട കൈകൾ ഭഗവൽ പൂജക്ക് മുതിരുന്നില്ലെങ്കിൽ ആ വളകൾ ശവത്തിൻെറ കൈകൾ പോലെ ആണ്. ഭഗവന്നാമം ഉച്ചരിക്കുമ്പോഴോ കേൾക്കുമ്പോഴോ മനസ്സ് ഭ്രമിക്കാതെയും രോമാഞ്ചം ഉണ്ടാവാതെയും ഇരുന്നാൽ ആ ഹൃദയം കല്ലിന്ന് സമമാണ്. അതുകൊണ്ട് ഹരികഥാമൃതം കൂടുതൽ കൂടുതൽ ആസ്വദിച്ച് ഭക്തി വളർത്തേണം.

## 4-ാം അദ്ധ്യായം

രാജാവിൻെറ ഇപ്പോഴത്തെ മനസ്ഥിതിയിൽ ശ്രീഹരിതന്നെ സേവ്യൻ ഇതര ദൈവങ്ങളല്ല എന്ന ബോദ്ധ്യം വന്നു. തൻെറ ബുദ്ധിയെ ശ്രീകൃഷ്ണരൂപത്തിൽ ഉറപ്പിച്ചു. ലോകത്തിലെ എല്ലാ വസ്തുക്കളേയും ഭാര്യാപുത്രബന്ധുജനങ്ങളേയും മനസ്സിൽ നിന്ന് സമൂലം അകറ്റി.

വീണ്ടും അദ്ദേഹം ചോദിച്ചു. ബ്രഹ്മാവാദികൾക്ക് ഊഹിക്കാൻപോലും കഴിയാത്ത ഈ പ്രപഞ്ചസൃഷ്ടി എങ്ങിനെ ചെയ്തു. അതു വിസ്തരിച്ചു പറയേണം.

ശുകമഹർഷി ഭഗവാനെ ഭക്തിപൂർവ്വം ധ്യാനിച്ച് ബ്രഹ്മനാരദസംവാദരൂപമായ ചോദ്യോത്തരങ്ങൾ പണ്ട് ശ്രീഹരി ബ്രഹ്മാവിന്നുപദേശിച്ചത് പറയാമെന്ന് പറഞ്ഞു.

## 5-ാം അദ്ധ്യായം

ശ്രീഹരി സ്വയം പ്രകാശിക്കുന്നവനാണ്. സൂര്യനോ മറ്റു ഗ്രഹങ്ങളോ അവനെ പ്രകാശിപ്പിക്കുന്നില്ല. മറിച്ച് അവർ പ്രകാശിക്കുന്നത് ഇവന്റെ പ്രഭ ഏറ്റിട്ടാണ്. ലോകത്തിന്റെ അധിഷ്ഠാനം ശ്രീഹരിയാണ്. ശ്രീഹരി തത്വത്തേയാണ് വേദം ഉപദേശിക്കുന്നത്. വേദം യോഗം, തപസ്സ്, ഇവ ആ ഹരിയെ അറിവാനുള്ള മാർഗ്ഗങ്ങളാണ്.

ഞാൻ ബ്രഹ്മാവ് ശ്രീഹരിയാൽ സൃഷ്ടിക്കപ്പെട്ടവനാണ്. അവന്റെ ആജ്ഞാനുസരണം ഞാൻ കർമ്മത്തിലേർപ്പെട്ട് എന്റെ പ്രവൃത്തി നടത്തുന്നു. ഈശ്വരന്ന് (ഹരി) ഗുണസംബന്ധമില്ല. എങ്കിലും സൃഷ്ടിസ്ഥിതി സംഹാരങ്ങളെ നടത്താൻ സത്വ രജസ്തമസ്സുകളായ മൂന്നു ഗുണങ്ങളെ അവലംബിക്കുന്നു.

തന്നിൽനിന്നുണ്ടായ മായ അല്ലെങ്കിൽ പ്രകൃതി ഈ മൂന്നു ഗുണങ്ങളെ കൊണ്ട് ഭഗവാന്റെ ഇഷ്ടാനുസരണം സൃഷ്ടിയിൽ ഏർപ്പെടുന്നു. കാലം, കർമ്മം, സ്വഭാവം, എന്ന തത്വങ്ങൾ സൃഷ്ടിക്ക് കാരണമാണ്. കാലത്തിൽനിന്ന് സത്വാദികളുടെ സമതവെടിഞ്ഞ ക്ഷോഭവും സ്വഭാവത്തിൽനിന്ന് രൂപങ്ങൾ വെടിഞ്ഞ് അന്യരൂപങ്ങൾ വരുന്ന പരിണാമവും കർമ്മത്തിൽനിന്ന് മഹത്തത്വത്തിന്റെ ഉൽപത്തിയും ഉണ്ടായി.

സത്വരജോഗുണം അധികരിച്ചും വികാരത്തെ പ്രാപിച്ചതുമായ മഹത്തത്വത്തിൽനിന്ന് ദ്രവ്യങ്ങൾ എന്ന മഹാഭൂതങ്ങൾ ജ്ഞാനമെന്ന ദേവതകൾ, ക്രിയയെന്ന സ്വരൂപം ഇവയോടുകൂടിയ തമോഗുണം അധികരിച്ച അഹങ്കാരതത്വം ഉണ്ടായി. താമസാഹങ്കാരത്തെ ദ്രവ്യശക്തിയെന്നും രാജസാഹങ്കാരത്തെ (തൈജസം) ക്രിയാശക്തിയെന്നും സാത്വികാഹങ്കാരത്തെ (വൈകാരികം) ജ്ഞാനശക്തി എന്നും പറയുന്നുണ്ട്.

താമസാഹങ്കാരത്തിൽനിന്ന് ആകാശവും ഗുണമായ ശബ്ദവും ആകാശത്തിന്ന് വികാരം സംഭവിപ്പിച്ചപ്പോൾ വായുവും ഗുണങ്ങളായ ശബ്ദസ്പർശങ്ങളും അഗ്നിക്ക് വികാരം സംഭവിച്ചപ്പോൾ രസവും ശബ്ദസ്പർശനരൂപ ഗുണങ്ങളുമുള്ള ജലവും ജലം വികാരപ്പെട്ടപ്പോൾ ഗന്ധഗുണമുള്ളതും മറ്റു ഭൂതസംബന്ധം നിമിത്തമുള്ള ശബ്ദസ്പർശരൂപരസങ്ങളും തികഞ്ഞ ഭൂമിയും ഉണ്ടായി.

സാത്വികാഹങ്കാരത്തിൽനിന്ന് മനസ്സും അധിഷ്ഠാനദേവതയായ ചന്ദ്രനും ഉണ്ടായി. സാത്വികാഹങ്കാരത്തിൽനിന്ന് ജനിച്ചവരായ ഇന്ദ്രിയ അധിഷ്ഠാനദേവതകൾ ദിക്ക് (ശ്രോതം) വായു (ത്വക്ക്) സൂര്യൻ (കണ്ണ്) പ്രചേതസ്സ് (നാവ്) അശ്വിനികൾ (നാസിക) വഹ്നി ( വാക്ക്) ഇന്ദ്രൻ (കൈകൾ) ഉപേന്ദ്രൻ (പാദ

ങ്ങൾ) മിത്രൻ (പായു) ബ്രഹ്മാവ് (ഉപസ്ഥം) ആണ്.

വികാരപ്പെട്ട രാജസാഹങ്കാരത്തിൽനിന്ന് അഞ്ച് ജ്ഞാനേന്ദ്രിയങ്ങളും അഞ്ച് കർമ്മേന്ദ്രിയങ്ങളും ഉണ്ടായി. കൂടാതെ ബുദ്ധിയും പ്രാണനും ജ്ഞാനേന്ദ്രിയ ങ്ങൾ ശ്രോതം ത്വക്ക് ഘ്രാണം ദൃക് ജിഹ്വ. കർമ്മേന്ദ്രിയങ്ങൾ വാക്ക് പാണി മേഢ്രം (ഉപസ്ഥം) കാൽ പായു (ഗുദം).

ഈ ഇന്ദ്രിയഗുണങ്ങൾ മനോഗുണങ്ങൾ ഭൂതഗുണങ്ങൾ ഭഗവൽ ശക്തി യാൽ പ്രേരിക്കപ്പെട്ട് യോജിച്ച് സ്ഥൂലസൂക്ഷ്മഭാവത്തെ അവലംബിച്ച് സമ ഷ്ടിശരീരവും വ്യഷ്ടിശരീരവും സൃഷ്ടിയിൽ വന്നു.

ഈ പദാർത്ഥങ്ങൾ അനേകകാലം കഴിഞ്ഞതോടെ ജലത്തിൽ ശയിക്കുന്ന ഒരു അണ്ഡമായി. ശ്രീഹരി എന്ന പരമാത്മ അചേതനമായ ഈ അണ്ഡ ത്തിൽ പ്രവേശിച്ച് അതിനെ ചൈതന്യമായിമാക്കി തീർത്തു.

ആ അണ്ഡം പൊട്ടിയപ്പോൾ അനേകം പാദങ്ങൾ ശിരസ്സുകൾ മുതലാ യവ ഉള്ള പുരുഷനായി പുറത്തുവന്നു. 'സഹസ്രശീഷഃ പുരുഷഃ സഹസ്രാക്ഷഃ സഹസ്രപാത്' (പുരുഷസൂക്തം.) വിരാട് വർണ്ണനയിൽ പറഞ്ഞ 14 ലോകങ്ങളും ഈ പുരുഷന്റെ അവയവങ്ങളാണ്.

ലോകങ്ങളെ മൂന്നായി കൽപിക്കുമ്പോൾ- ഭൂർഭൂവസ്വ;- ഭൂർലോകം കാലടി മുതൽ കടിവരെയുള്ള 7 അവയവങ്ങൾ; ഭൂവർലോകം നാഭി; സ്വർലോകം മൂർ ദ്ധാവിൽ; സ്വർഗ്ഗം മുതൽ ബ്രഹ്മലോകംവരെ ഉള്ള മറ്റു ലോകങ്ങൾ എന്ന് ഭഗവാന്റെ ശരീരത്തെ വിഭജിക്കപ്പെടുന്നു. ധ്യാനസൗകര്യത്തിന്നുവേണ്ടിയാണ് ഈ വിഭജനം.

## 6-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ മുമ്പ് പറഞ്ഞതിനെ അൽപം കൂടി വിസ്തരിച്ചു പറയുകയാണ്. അതുകൊണ്ട് അത് ഇവിടെ അത്രകണ്ട് ആവർത്തിക്കുന്നില്ല.

നമ്മുടെ വാഗീന്ദ്രിയങ്ങളും അവയുടെ ദേവത വഹ്നിയും വിരാടിന്റെ മുഖമാണ്. ഗായത്രി ഉഷ്ണിക്ക് എന്ന ഛന്ദസ്സുകൾ അവന്റെ ത്വക്ക് മാംസം എന്നിവയാണ്. ഇങ്ങിനെ അവന്റെ അവയവങ്ങളെ ആണ് പ്രപഞ്ചവസ്തു ക്കളായി തുല്യപ്പെടുത്തീട്ടുള്ളത്.

വിരാട് പുരുഷന്റെ നാഭിയിൽ കമലത്തിൽനിന്ന് ഞാൻ ഉണ്ടായി. യാഗ ത്തിന്നുവേണ്ട എല്ലാ സാമഗ്രികളും അവന്റെ അവയവങ്ങളാണ്. അതുകൊണ്ട് ആ പ്രഭുവിനെ പൂജിക്കുന്നത് അവന്റെ അവയവങ്ങളെകൊണ്ടുതന്നെയാണ്.

ആ ഈശ്വരനാൽ പ്രേരിക്കപ്പെട്ട ഞാൻ സൃഷ്ടി ചെയ്യുന്നു. ശിവനും അതേപോലെ പ്രേരിപ്പിക്കപ്പെട്ട് സംഹരിക്കുന്നു. ത്രിഗുണാത്മികമായ മായയെ അംഗീകരിച്ച പ്രഭു വിഷ്ണുരൂപംകൊണ്ട് പരിപാലിക്കുന്നു.

ഇത്രയൊക്കെ ശക്തിയും അറിവും ഉണ്ടായിട്ടും ആ ഭഗവാനെ ഞാൻ ശരിക്ക് അറിയുന്നില്ല. പിന്നെ മറ്റുള്ളവർ എങ്ങിനെ അറിയും.

പരമാർത്ഥസ്വരൂപം അതിസൂക്ഷ്മമായതുകൊണ്ട് അത് അറിവാൻ കഴി യാത്തതുകൊണ്ട് ദൃഷ്ടിക്ക് ഗോചരമായ അവതാര സ്വരൂപങ്ങളെ എങ്കിലും കണ്ടറിഞ്ഞ് രൂപം നിർണ്ണയിക്കേണം.

## 7-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ ഭഗവാൻെറ അവതാരങ്ങൾ വരാഹം തൊട്ട് കൽക്കി വരെ ചുരുക്കത്തിൽ പറയുകയാണ്. ഇത് പ്രഥമ സ്കന്ദത്തിൽ 3-ാം അധ്യായത്തിൽ സംക്ഷേപമായി പറഞ്ഞിട്ടുളളതിനാൽ ഇവിടെ ആവർത്തിക്കുന്നില്ല.

ഭഗവാനെ ശരണം പ്രാപിച്ച അനേകം പേർ സ്ത്രീകൾ ശൂദ്രർ തിര്യക്ക് ജീവികളായ ജടായു സമ്പാതി മുതലായവർ അദ്ദേഹത്തിൻെറ പാദമടഞ്ഞിട്ടുണ്ട്. ഭക്തിയാണ് അതിൻെറ താക്കോൽ. അപ്പോൾ നവീന വിദ്യാഭ്യാസം, ശാസ്ത്രാഭ്യാസം, യോഗാഭ്യാസം ഉള്ള ബുദ്ധിജീവികൾക്ക് സംസാരം കടക്കാൻ അവരുടെ വികസിച്ചു ബുദ്ധി ഉപയോഗിച്ചാൽ ആകാവുന്നതേ ഉള്ളു.

ഈ പ്രപഞ്ചം സൃഷ്ടിച്ച ആ പ്രഭു തന്നെ ധർമ്മാർത്ഥകാമങ്ങളും മോക്ഷവും തരേണം. എല്ലാറ്റിന്നും മൂലം ശ്രീഹരിതന്നെ.

ഹേ, നാരദ, ഭഗവാൻെറ അവതാരങ്ങളുടേയും ഐശ്വര്യത്തിൻെറയും ചുരുക്കമാണ് ഈ ഭാഗവതം. ഇത് ശ്രീ നാരായണൻ എനിക്കുപദേശിച്ചു. നീ ഇത് ശ്രീഹരിയിൽ ഭക്തി ഉണ്ടാകത്തക്കവണ്ണം വർണ്ണിച്ച് തപിക്കുന്ന ജനങ്ങളെ സന്താപഹീനരാക്കേണം.

## 8-ാം അദ്ധ്യായം

പരീക്ഷിത്ത് ചോദിച്ചു. സകലഭൂതങ്ങളിലും ആത്മാവായിരിക്കുന്ന ശ്രീകൃഷ്ണനിൽ ഏതു വിധമായാൽ മനസ്സ് സ്ഥിരമായി വെക്കാനും അന്യവിചാരം കൂടാതെ ഈ ശരീരത്തെ ഉപേക്ഷിപ്പാനും സാധിക്കുമോ. ആവിധം ഭഗവൽ കഥകളെ അങ്ങു വർണ്ണിച്ചു പറഞ്ഞുതരേണം. ഈ ആത്മാവ് മഹാഭൂതങ്ങളോട് ബന്ധമില്ലാതിരുന്നിട്ടും ഭൂതങ്ങളെകൊണ്ടുളള ദേഹാരംഭത്തോട് കൂടിയതെങ്ങിനെ. ജീവന്നും ഈശ്വരന്നും തമ്മിൽ ഭേദമെന്ത്. പ്രാണികളുടെ ഹൃദയത്തിൽ പ്രവേശിച്ചിട്ടുളള ഈശ്വരൻ മായയെ വെടിഞ്ഞ് എവിടെ വസിക്കുന്നു. പ്രളയങ്ങളുടെ കാലപരിണാമം എത്ര. ദേവൻമാർ മനുഷ്യർ ഇവയുടെ വയസ്സ് പരിധി എത്ര കാലത്തെ എങ്ങിനെ അളന്ന് തിട്ടപ്പെടുത്തുന്നു. കർമ്മത്താൽ പ്രാപ്യങ്ങളായ സ്ഥാനഭേദങ്ങൾ എത്ര. ദേഹാദിഭാവത്തെ ആഗ്രഹിക്കുന്ന ജീവൻമാർ അനുഷ്ഠിക്കേണ്ട കർമ്മങ്ങൾ ഏത്. ഹരിയുടെ ഏറ്റവും വിശേഷപ്പെട്ട അവതാരങ്ങൾ ഏത്. ധർമ്മങ്ങൾ ഏതേത്. എത്രയുണ്ട്. യോഗാഭ്യാസത്തിലുണ്ടാകാവുന്ന സിദ്ധികൾ ഏതെല്ലാം? ഭൂതങ്ങളുടെ സ്ഥിതി ലയം, സ്ഥിതി ഇവ എങ്ങിനെ? ഇതെല്ലാം അങ്ങയിൽ ശരണാഗതനായ എന്നോട് അറിയത്തക്കവിധത്തിൽ പറഞ്ഞു തരേണം.

## 9-ാം അദ്ധ്യായം

ജീവൻെറ ദേഹബന്ധത്തെപ്പറ്റി ആദ്യം പറയുന്നു. സ്വപ്നം കാണുന്നവന്ന് സ്വപ്നപദാർത്ഥങ്ങളോട് ബന്ധമുണ്ടോ. അതുപോലെ ആത്മാവിന്ന് ദേഹാദി ബന്ധം ഇല്ല. ബന്ധം ഉണ്ടെന്ന് വെറും തോന്നലാണ്. അത് മായാപ്രവർത്തന ഫലമാണ്. ജീവൻ സത്യവും ദേഹം അസത്യവുമാണ്. സത്യം അസത്യത്തോട് എങ്ങിനെ യോജിക്കും. മായയുടെ ഗുണകാര്യങ്ങളായ ശബ്ദാദിവിഷയങ്ങളിൽ

രമിക്കുന്നവനായി വിഷയാനുകൂലകളായ ഭാര്യപുത്രാദികളിൽ എൻേറതെന്നും ശരീരം ഞാനാണെന്നും അഭിമാനിക്കുന്നതിലാണ് ബന്ധം ഏർപ്പെടുന്നത്.

ബന്ധവും മോക്ഷവും മായാകൽപിതങ്ങളാണ്. ഭക്തിയാൽ ആ ബന്ധം നശിക്കും. അതിന്ന് ബ്രഹ്മാവിൻെറ സ്വാനുഭവകഥ പറയുന്നു.

ബ്രഹ്മാവ് ഏകനായി എങ്ങും വെള്ളത്താൽ ചുറ്റപ്പെട്ട് ഏകമായ ഒരു താമരപൂവിൽനിന്ന് ജനിച്ചുവെന്നാണല്ലോ. ആ താമര എവിടെനിന്നു വന്നു എന്നറിയാനുള്ള ജിജ്ഞാസയോടെ അതിൻെറ തണ്ടിൽകൂടെ അദ്ദേഹം താഴത്തേക്കിറങ്ങി. എത്രയോ ആഴത്തിൽ ചെന്നിട്ടും അവസാനം കാണാതായപ്പോൾ മടങ്ങി. ഇച്ഛാഭംഗം നേരിട്ടപ്പോൾ ഇനി എന്തു ചെയ്യും. ആര് എന്നെ ഉപദേശിക്കും എന്ന് ചിന്തിച്ചു വ്യാകുലപ്പെട്ടു. അപ്പോൾ ഒരു അശരീരവാക്ക് "തപഃ തപഃ", അപ്പോൾ തോന്നി തന്നെകൂടാതെ മറ്റൊരാൾ ഉണ്ട് അത് സൂക്ഷ്മമാണ്. ഈ പറഞ്ഞതിൻെറ അർത്ഥം താൻ തപസ്സ് ചെയ്യേണമെന്നാണ് എന്ന്. താൻ 1000 ദിവ്യസംവത്സരം തപസ്സ് ചെയ്തു. അവസാനത്തിൽ വെകുണ്ഠദർശനം സിദ്ധിച്ചു. അവിടെ നാലു കൈകളോടുകൂടെ വിഷ്ണുപാർഷദൻമാരേയും ഭക്തരേയും മറ്റും കണ്ടു. ശ്രീദേവി ഭഗവൽപാദത്തിൽ പൂജ സമർപ്പിക്കുന്നതായും കണ്ടു. ഭഗവാൻ ഐശ്വര്യം, വീര്യം, യശസ്സ് ശ്രീ ജ്ഞാനം, വൈരാഗ്യം എന്നീ 6 ഗുണങ്ങളാൽ പരിപൂർണ്ണനായും ദേവൻമാരാൽ സ്തോത്രം ചെയ്യപ്പെട്ടും കണ്ടു. അവിദ്യ അസ്മിത രാഗദ്വേഷ അഭിനിവേശങ്ങൾ എന്ന ദോഷങ്ങൾ ഇല്ലാത്ത സ്ഥലമാണ് വൈകുണ്ഠമെന്നും മനസ്സിലാക്കി. രജസ്തമോ ഗുണങ്ങളും മായയും അവിടെ പ്രവർത്തനരഹിതരാണ്. ശുദ്ധസത്വസ്വരൂപമാണ് അവിടം.. എല്ലാവരും ശ്യാമളവർണ്ണർ, നിർമ്മലം, താമരദളാക്ഷൻമാർ മഞ്ഞപട്ടുടുത്തവർ, മുഖത്ത് ശോഭയുള്ളവർ സുന്ദരൻമാർ, തിളങ്ങുന്ന ആഭരണം ധരിച്ചവർ.

ഭഗവാനെ കണ്ട ഉടനെ ബ്രഹ്മാവ് അതീവ സന്തോഷത്തോടെ ഭക്തിയോടെ നമസ്ക്കരിച്ചു.

അപ്പോൾ ഭഗവാൻ പറഞ്ഞു ബ്രഹ്മാവേ. ഞാൻ നിന്നിൽ വളരെ സന്തോഷവാനാണ്. നീ എൻെറ ഉത്തമഭക്തനാണ് കാരണം. ഞാൻ പറഞ്ഞതെല്ലാം നീ അനുസരിച്ചു. നന്നായി തപസ്സ് ചെയ്തു.

ഉത്തമഭകത്ൻ- നിഷ്കാമൻ സ്വാർത്ഥചിന്തയില്ലാത്തവൻ. മദ്ധ്യമൻ- മോക്ഷേച്ഛയോടെ ഭജിക്കുന്നവൻ. അധമൻ ഭോഗപദാർത്ഥേച്ഛയോടെ ഭജിക്കുന്നവൻ.

നീ എന്നിൽ നിന്ന് ഇഷ്ടവരം സ്വീകരിക്കുക. ഞാനാണ് നിന്നെ തപസ്സ് ചെയ്വാൻ പ്രേരിപ്പിച്ചത്. തപസ്സാണ് എൻെറ ഹൃദയം. എൻെറ സ്വരൂപജ്ഞാനസിദ്ധിക്ക് ഉത്തമസാധനം തപസ്സാണ്.

ബ്രഹ്മാവ് മറുപടി പറഞ്ഞു. അങ്ങയുടെ പാദസ്പർശനംകൊണ്ട് എൻെറ ബുദ്ധി തെളിയുവാൻ തുടങ്ങി. അരൂപനായ നിന്തിരുവടിയേയും അവിടുത്തെ സൂക്ഷരൂപത്തേയും ഏതുവിധത്തിൽ ഞാനറിയും? അത് അറിയാനുള്ള ബുദ്ധി എനിക്കുണ്ടാവേണം.

മറ്റൊരു വരം; എനിക്ക് ഐശ്വര്യവും അറിവും വർദ്ധിക്കുമ്പോൾ അഹങ്കാരം ഉണ്ടാവരുത്. ഞാൻ സൃഷ്ടിക്കുന്നു എന്ന് അഹംബോധം എന്നെ

ബാധിക്കരുത്.

ഭഗവാൻ അതെല്ലാം നൽകി. അതിന്നുശേഷം സൃഷ്ടി സംബന്ധമായ ഒരു ഉപദേശം കൊടുത്തു അതിനെ ചതുശ്ശ്ലോകീഭാഗവതം എന്ന് പറയപ്പെടുന്നു. അതിൻെറ സാരം പറയാം.

സൃഷ്ടിക്കുമുമ്പും പിമ്പും പ്രളയത്തിനു്ശേഷവും ഞാൻ മാത്രമേ ഉള്ളു. എനിക്ക് ആദിയും അന്തവുമില്ല. ഞാൻ എല്ലാ ലോകത്തും വ്യാപിച്ചിരിക്കുന്നവനാണ്. ആത്മാവിന്ന് പലേ ഭാവങ്ങളും ഉണ്ടെന്ന് തോന്നും. കൃശൻ സ്ഥൂലൻ പംഗു മൂകൻ വിശപ്പ് ദാഹം, സുഖം ദുഃഖം--ഇവ എല്ലാം ദേഹധർമ്മങ്ങളാണ്. ആത്മധർമ്മങ്ങളല്ല. മായയുടെ പ്രവർത്തനമാണ് കാരണം . മായ എന്നെമറച്ചുവച്ച് അസത്യമിത്ഥ്യാ രൂപങ്ങളെ സത്യമാണെന്ന് തോന്നത്തക്ക വിധം പ്രവൃത്തിക്കും. ആത്മതത്വം അറിയേണ്ടവർ ഏതൊന്ന് അന്വയത്താലും വ്യതിരേകത്താലും എല്ലാകാലത്തും ഉണ്ടോ അത് ആത്മസ്വരൂപം എന്നറിയേണം.

അന്വയം. എന്നാൽ കാര്യങ്ങളായ ശരീരങ്ങളിൽ കാരണത്വേന അനുവർത്തിക്കുന്നത്.

വ്യതിരേകം. എന്നത് കാരണാവസ്ഥയിലും ശരീരാദി ഭാവങ്ങളോട് ചേരാതിരിക്കുന്ന നില.

ജാഗ്രത് സ്വപ്നം ഈ അവസ്ഥകളിൽ ഞാൻ വെറും സാക്ഷിയായി ശരീരത്തിൽ ഇരിക്കുന്നു. അത് അന്വയം.

സമാധ്യാദി അവസ്ഥകളിൽ ദേഹത്തോട് ചേർച്ചയില്ലാതിരിക്കുന്ന അനുഭവമുള്ളതിനാൽ വ്യതിരേകം.

ഇത്രയും പറഞ്ഞ് ഭഗവാൻ അദൃശ്യനായി.

ബ്രഹ്മാവിന്ന് ഇപ്പോൾ ഹരിയുടെ ദർശനസ്പർശന ഉപദേശത്താൽ ബുദ്ധി തെളിഞ്ഞ് പൂർവകൽപത്തിലെ ഓർമ്മകൾ തിരിച്ചുവന്നു. അതിനാൽ സൃഷ്ടി എളുപ്പത്തിൽ ചെയ്‌വാൻ കഴിഞ്ഞു.

## 10-ാം അദ്ധ്യായം

ഭാഗവതപുരാണത്തിന്ന് 10 ലക്ഷണങ്ങളാണ്. സർഗ്ഗം, വിസർഗ്ഗം, സ്ഥാനം, പോഷണം, ഊതികൾ, മന്വന്തരങ്ങൾ, അവതാരകഥകൾ, നിരോധം, മുക്തി, ആശ്രയം ഇവയാണ് അവ.

**സർഗ്ഗം** എന്നത് ആകാശാദി ഭൂതങ്ങൾ ഗുണക്ഷോഭം നിമിത്തം പരമാത്മാവിൽ നിന്നുത്ഭവിച്ചു എന്നുള്ളത്.

**വിസർഗ്ഗം** വൈരാജൻ എന്ന പുരുഷൻ - ബ്രഹ്മാവു - ചെയ്യപ്പെടുന്ന സൃഷ്ടി

**സ്ഥാനം** ലോകത്തെ മര്യാദ തെറ്റാതെ പാലിക്കുന്നത് സ്ഥാനം. അവതാരങ്ങളാൽ

**പോഷണം** ഭഗവാൻ ചെയ്യുന്ന അനുഗ്രഹം

**മന്വന്തരങ്ങൾ** സ്വായംഭൂവമനു മുതലായ മനുക്കളുടെ ധർമ്മങ്ങൾ

**ഊതികൾ** കർമ്മവാസനകൾ. പ്രപഞ്ചാഭിവൃദ്ധികൾ

**ഈശ്വരകഥകൾ** വിഷ്ണുവിൻെറ അവതാരകഥകൾ.

**നിരോധം** ഭഗവാൻ യോഗനിദ്ര പ്രാപിക്കുമ്പോൾ ഈ ലോകം ഭഗവാനിൽ ലയിക്കുന്നത്

**മുക്തി** അവിദ്യനശിച്ച് ശരീരാദികൾ ആത്മാവാണെന്ന ധാരണ ഇല്ലാതായി ബ്രഹ്മസ്വരൂപമായി മാറുന്നത്.

**ആശ്രയം** ഈ ലോകം ആരെ ആശ്രയിക്കുന്നുവോ ആരിൽ ലയിക്കുന്നുവോ ആ വസ്തുവിനെ ആശ്രയം എന്ന് പറയപ്പെടുന്നു. അതുതന്നെ ബ്രഹ്മം. പരമാത്മാ,

ആശ്രയം മൂന്നു വിധത്തിൽ അധിദൈവം അദ്ധ്യാത്മികം. അധിഭൂതം.

അധിദൈവം. സകലർക്കും അധിഷ്ഠാനമായവൻ ഇന്ദ്രിയങ്ങളിൽ പ്രകാശിക്കുന്ന ചൈതന്യം സൂര്യാദിദേവൻമാർ.

അദ്ധ്യാത്മം. കണ്ടു കേട്ടു എന്നഭിമാനിക്കുന്ന ജീവൻ.

അധിഭൂതം. മേൽ പറഞ്ഞ രണ്ടും പരമാത്മാ ജീവാത്മാ. ഏതൊരു ശരീരത്തിലിരിക്കുന്നുവോ അത്.

ഈ മൂന്നും ഓന്നോടൊന്നു ചേർന്നാലെ പ്രകാശം കാണുകയുള്ളു. അവയെ പ്രകാശിപ്പിക്കുന്നത് പരമാത്മ.

വിരാട് പുരുഷൻ അണ്ഡം പിളർന്നു പുറത്തുവന്നപ്പോൾ തനിക്കിരിപ്പാൻ സ്പഷ്ടമായ ജലം നിർമ്മിച്ചു. ആ ജലത്തിൽ 1000 ദിവ്യസംവത്സരം ശയിച്ചു. അതിനാൽ നാരായണൻ നാരം- ജലം- നാരത്തിൽ ശയിച്ചവൻ നാരായണൻ - എന്ന പേർ സിദ്ധിച്ചു.

ഏകനായ ആ ദേവൻ തന്റെ ദേഹത്തെ മായകൊണ്ട് മൂന്നായി വിഭജിച്ചു. അധിദൈവം, അദ്ധ്യാത്മം, അധിഭൂതം.

പിന്നീട് ക്രിയാശക്തി രൂപമായ ഒരു വീര്യം മൂന്നായി പിരിഞ്ഞു. ശരീരാന്തർഭാഗത്തുള്ള ആകാശത്തിൽ നിന്ന് ഓജസ്സെന്ന ഇന്ദ്രിയശക്തിയും സഹം എന്ന മനശ്ശക്തിയും ബലം എന്ന ദേഹശക്തിയും ഉണ്ടായി. ആ സൂക്ഷ്മ രൂപത്തിൽനിന്ന് പ്രാണനും പിന്നീടുണ്ടായി. ഈ പ്രാണൻ ജീവാധാരമാണ്. അതുകൊണ്ട് ഇത് പ്രാധാന്യമേറിയതാണ്. ഈ പ്രാണൻ ചലിച്ചപ്പോൾ വിശപ്പും ദാഹവും ഉണ്ടായി. ദാഹം തീർക്കാൻ മുഖമുണ്ടായി. മുഖത്തിൽ താലു; താലുവിൽ ജിഹ്വ ഇതിന്ന് അദ്ധ്യാത്മം എന്ന് പേർ.

പിന്നീട് 6 രസം. കടു അമ്ലം. ലവണം മുതലായത്. ഇത് അധിഭൂതം. ഇതിന്റെ അധിഷ്ഠാന ദേവൻ വരുണൻ. ഇങ്ങിനെ അധിഷ്ഠാനം ഇന്ദ്രിയം വിഷയം ദേവത എന്ന 4 വകഭേദം എല്ലാ ഇന്ദ്രിയങ്ങൾക്കും ഉണ്ടായി. വാക്ക്, ഇന്ദ്രിയം; വചനം വിഷയം; അധിഷ്ഠാനം മുഖം; വഹ്നി, ദേവത.

ഘ്രാണേന്ദ്രിയം നാസിക. ഗന്ധം കാറ്റ്- ചക്ഷുസ്സ് ഇന്ദ്രിയം; ആദിത്യൻ ദേവത; രൂപഗ്രഹണം വിഷയം- നേത്രം അധിഷ്ഠാനം - ശ്രോതം ഇന്ദ്രിയം ശബ്ദം വിഷയം ശബ്ദഗ്ഹണം ഫലം. ദിക്കുകൾ ദേവത- ത്വക്ക് അധിഷ്ഠാനം. ദേവത, വായു രോമങ്ങൾ വൃക്ഷങ്ങൾ.

കൈകൾ - ഇന്ദ്രൻ ദേവത

പാദങ്ങൾ - വിഷ്ണു, ദേവത

ശിശ്നം - ഇന്ദ്രിയം, പ്രജാപതി, ദേവത വിഷയം - സ്ത്രീപുരുഷ സംയോഗം

ഗുദം - (മലദ്വാരം) മിത്രൻ ദേവത

നാഭി - ഇന്ദ്രിയം അപാനൻ - ദേവത മൃത്യു ആശ്രയവിഷയം മരണം.

അന്നപാനാദികളെ സ്വീകരിച്ചപ്പോൾ കുക്ഷിയാകുന്ന അധിഷ്ഠാനവും നാഡികളായ ഇന്ദ്രിയവും കുക്ഷിയുടെ നേതാവായ സമുദ്രങ്ങളും നാഡികളുടെ നേതാവായ നദികളും ഇന്ദ്രിയ ദേവതകളുടെ സംയോഗവും നിമിത്തം തുഷ്ടിയും പുഷ്ടിയും ശരീരത്തിന്നുണ്ടായി.

ചിന്തിക്കാൻ ഹൃദയമുണ്ടായി. മനസ്സ് ഇന്ദ്രിയം - ദേവത ചന്ദ്രൻ സങ്കൽപം വിഷയം, അഭിലാഷം ഫലം.

ത്വക്ക് പുറമേയും ഉള്ളിലും വ്യാപിച്ചിരിക്കുന്നു. ത്വക്ക്, ചർമ്മം, മാംസം, രുധിരം, മേദസ്സ്, മജ്ജ, അസ്ഥി എന്നീ 7 ധാതുക്കൾ ഭൂമി, ജലം, വഹ്നി എന്ന 3 ഭൂതങ്ങളുടെ വികാരത്താൽ ഉണ്ടായി. ആകാശം ജലം വായു ഈ മൂന്നിൻേറയും സമുദായരൂപമായിട്ടും പ്രാണനും ഉണ്ടായി.

ചക്ഷുരാദികളായ ഇന്ദ്രിയങ്ങൾ ഭൂതങ്ങളുടെ രജോഗുണസംബന്ധികളാണ്. അഹങ്കാരത്തിൽ നിന്നുണ്ടായതാണ്. മനസ്സ് എല്ലാ വികാരങ്ങളുടേയും സ്വരൂപം, ബുദ്ധി പല വിധ ജ്ഞാനത്തോട് കൂടിയതാണ്, പരമാർത്ഥം മാത്രമല്ല ബുദ്ധിഗ്രഹിക്കുക.

അതായത് ഭഗവാൻെറ സ്ഥൂലരൂപം പഞ്ചഭൂതങ്ങൾ, അഹങ്കാരം, മഹത്തത്വം, അവ്യക്തം എന്ന 8 വിധ ആവരണങ്ങൾകൊണ്ട് മറയ്ക്കപ്പെട്ടതാണ്.

ഭഗവാൻെറ സൂക്ഷ്മരൂപം. ഈ സ്ഥൂലരൂപത്തിന്ന് അന്യമായതും വാക്കിന്നോ മനസ്സിന്നോ വിഷയമല്ലാത്തതും ആണ്. അത് അവ്യക്തവും ഉൽപത്തിസ്ഥിതി ലയം ഇല്ലാത്തതുമാണ്.

ഈ 2 രൂപങ്ങളേയും ധ്യാനത്തിന്നുവേണ്ടി സങ്കൽപിക്കപ്പെട്ടതാണ്. ഇത് പരമാർത്ഥമായിട്ടു കാണുന്നതല്ല. ഈശ്വരൻ ഇതിൽനിന്നെല്ലാം അതീതനാണെന്ന് വിവേകികൾ പറയുന്നു.

സൃഷ്ടി നടത്തുന്നത് ഭഗവാൻ തന്നെ. പക്ഷേ ബ്രഹ്മാവിൻെറ രൂപത്തിലാണെന്ന് മാത്രം. പ്രജാപതികൾ മനുക്കൾ ദേവന്മാർ ഋഷിമാർ, പിതൃക്കൾ എന്നിവരെല്ലാം ബ്രഹ്മസൃഷ്ടികളാണ്.

സത്വഗുണം ഉള്ളവർ ശ്രേഷ്ഠന്മാർ, ദേവന്മാർ. തമോഗുണം അധികരിച്ചവർ നികൃഷ്ടർ, തിര്യക്കുകളായും, രജോഗുണികൾ മനുഷ്യരായും ഈ 3 ഗുണങ്ങളും ഇടകലർന്നവർ ജന്മാന്തരങ്ങളിൽ ചെയ്ത പുണ്യപാപഫലമായി നാനായോനികളിലും സൃഷ്ടിക്കപ്പെടുന്നു. ഇതനുസരിച്ച് സ്വർഗ്ഗം, നരകം ഭൂമി എന്ന സ്ഥാനങ്ങളിലും പ്രത്യക്ഷമാവുന്നു.

ബ്രഹ്മരൂപേണ സൃഷ്ടി, വിഷ്ണുരൂപേണ രക്ഷ, രുദ്രരൂപേണ സംഹാരം, ഇതിന്നായി ഓരോ അവസരങ്ങളിൽ അവതാരങ്ങൾ എടുക്കുന്നു.

ഇങ്ങിനെ ഒക്കെ ആണെങ്കിലും ഭഗവാന്ന് ഒന്നിലും കർത്തൃത്വമില്ല. അത് പേറാൻ മായ ആണ്.

## തൃതീയസ്കന്ദം

### 1-ാം അദ്ധ്യായം

ഇവിടെ 'സർഗ്ഗം' എന്ന ഭഗവൽ ലീലയെ വർണ്ണിക്കുന്നു.

വിദുരർ ബന്ധുക്കളേയും ധനസമൃദ്ധിയുള്ള ഗൃഹത്തേയും ഉപേക്ഷിച്ച് തീർത്ഥാടനത്തിന്നു പോയിരുന്നു. അപ്പോൾ അദ്ദേഹം മഹാനായ മൈത്രേയ മഹർഷിയെ കണ്ട് ചില തത്വോപദേശങ്ങൾ ചോദിച്ചു മനസ്സിലാക്കിയിരുന്നു. അതേ ചോദ്യങ്ങൾ തന്നെ ആണ് പരീക്ഷിത്തും ശുകമഹർഷിയോട് ചോദിച്ചത്. അതുകൊണ്ട് അപ്പറഞ്ഞതിനെ ഇവിടെ പറയാമെന്ന് ശുകർ പറഞ്ഞു.

വിദുരൻ വനത്തിലേക്ക് പോയത് കൗരവാദികളുടെ ധർമ്മവിരുദ്ധമായ പ്രവർത്തനങ്ങൾ കണ്ട് മടുത്തും അതിന്ന് കൂട്ടുനിൽക്കാൻ സാധിക്കാത്തത് കൊണ്ടുമാണ്. പാണ്ഡവദ്രോഹം പലവിധത്തിലും, അവകാശപ്പെട്ട രാജ്യം പാണ്ഡവർക്ക് കൊടുക്കാതിരിക്കൽ, അരക്കില്ലേന വധശ്രമം, കൃഷ്ണഭഗവാനോട് കാണിച്ച നിർമ്മര്യാദ, ധൃതരാഷ്ട്രരാജാവായ ജ്യേഷ്ഠന്ന് വിദുരനീതി എന്ന് പരക്കെ അറിയപ്പെടുന്ന ധർമ്മോപദേശം കൊടുത്തപ്പോൾ തന്നെ ഗളഹസ്തം ചെയ്യാനും ദേഹോപദ്രവം ചെയ്യാനും ദുര്യോധനൻ കൊടുത്ത കൽപനകൾ, ധൃതരാഷ്ട്രരുടെ തന്റെ ദുഷ്ടപുത്രനായ ദുര്യോധനനോടുള്ള അമിതമായ സ്നേഹം ഇവയാണ് വിദുരരെ രാജ്യം വിട്ടുപോവാൻ പ്രേരിപ്പിച്ചത്. വിദുരർ സന്യാസ വൃത്തിസ്വീകരിച്ച് പല തീർത്ഥങ്ങളും ദർശിച്ചു. പ്രഭാസതീർത്ഥത്തിൽ വെച്ച് ഹസ്തിനാപുരവർത്തമാനങ്ങൾ കേൾക്കാനിടയായി. അവിടെനിന്ന് യമുനാതീരത്ത് എത്തി. അവിടെ യാദൃശ്ചികമായി ഉദ്ധവരെ കണ്ടു.

ഉദ്ധവർ മഹാനായ ഭക്തനും കൃഷ്ണഭഗവാന്റെ ഹൃദയസൂക്ഷിപ്പുകാരനും മന്ത്രിയുമായിരുന്നു. വിദുരർ നാട്ടിലെ വർത്തമാനങ്ങൾ എല്ലാം വിശദമായി ചോദിച്ചു. പ്രത്യേകിച്ച് യദുകുലത്തിലെ സ്നേഹജനങ്ങളേ പറ്റിയും ഭഗവാന്റെ പുത്രൻമാരായ പ്രദ്യുമ്നൻ, സാംബൻ മുതലായവരെപറ്റിയും ദേവകീ വസുദേവൻ, അക്രൂരൻ, ഉഗ്രസേനൻ, പാണ്ഡവൻമാർ, കുന്തീദേവി, ധൃതരാഷ്ട്രർ ഇവരെപറ്റിയും ചോദിച്ചു. ഒടുവിൽ സാക്ഷാൽ പരമാത്മാവായ കൃഷ്ണഭഗവാന്റെ വർത്തമാനവും ചോദിച്ചു.

## 2-ാം അദ്ധ്യായം

വിദുരർ ഭഗവാന്റെ കുശലം ചോദിച്ചപ്പോൾ കൃഷ്ണഭക്തനായ ഉദ്ധവർ ആനന്ദബാഷ്പം പൊഴിച്ചു. ചെറുപ്പത്തിൽ അമ്മ ആഹാരം കഴിക്കാൻ വിളിച്ചാൽ കൂടി അതിൽ ശ്രദ്ധിക്കാതെ കൃഷ്ണവിഗ്രഹത്തിൽ പൂജ അർപ്പിച്ചുകൊണ്ടിരുന്നിരുന്ന ഉദ്ധവർ വിദുരരുടെ ചോദ്യംകേട്ട് ധ്യാനത്തിലായി. ഭാവസമാധിയിൽ പ്രവേശിച്ചുപോയി. പിന്നീട് അൽപ നിമിഷം കഴിഞ്ഞാണ് കണ്ണ് തുറന്നത്. വിദുരർ ഈ അവസ്ഥ കണ്ട് ആശ്ചര്യപ്പെട്ടു.

ഉദ്ധവർ പറഞ്ഞു. ശ്രീകൃഷ്ണനാകുന്ന സൂര്യൻ വസുദേവപുത്രൻ അസ്തമിച്ചു. ഇനി കാലസ്വരൂപന്റെ വായിലകപ്പെട്ടിരിക്കുന്ന നമുക്ക് എന്ത് ഗതി. യദുകുലത്തിൽ ഭഗവാൻ ജനിച്ചുവെങ്കിലും അവരുടെ ഭാഗ്യഹീനതകൊണ്ട് ഭഗവാനെ അവരിലൊരാളായിട്ടേ അവർ കണക്കാക്കിയുള്ളു. ഭക്തിയുള്ള അൽപം ചിലർ മറിച്ചും വിചാരിച്ചിരുന്നു. മതിയായ തപസ്സാചരിക്കാത്ത യാദവൻമാർക്ക് സ്വരൂപദർശനം കിട്ടി എങ്കിലും അവരുടെ നേത്രങ്ങളെ ഭഗവാൻ അപഹരിച്ചിരിക്കണം.

പാണ്ഡവൻമാരുടെ രാജസൂയയാഗത്തിൽ അഗ്രാസനസ്ഥനായ ഭഗവാനെ കണ്ട് ആ ദിവ്യ കോമളസുന്ദരരൂപം സൃഷ്ടിച്ച ബ്രഹ്മാവിനെ ജനങ്ങൾ അഭിനന്ദിച്ചുപോൽ.

രാസക്രീഡക്കായി യമുനാതീരത്തിലേക്ക് ഓടക്കുഴലിൽകൂടെ സന്ദേശമയച്ച ഭഗവാനെ എല്ലാം ഉപേക്ഷിച്ച് ഭഗവാൻെറ സമീപത്ത് ഓടിയെത്തിയ 110 കോടി ഗോപസ്ത്രീകൾ ചെയ്തത് മഹാശ്ചര്യം.

ഭഗവാൻെറ സൃഷ്ടികളാണല്ലോ ജീവജാലങ്ങൾ. അവയിൽ ഘോരം, ശാന്തം, മൂഢത മുതലായ ഭാവങ്ങൾ കാണുന്നുണ്ട്. ഘോരരൂപങ്ങളെ ഭഗവാൻ നിഗ്രഹിക്കുന്നു. ശാന്തങ്ങളെ അനുഗ്രഹിക്കുന്നു. ഇതുതന്നെയാണ് അവിടുത്ത ലീല.

ജനനമരണമില്ലാത്ത ഭഗവാൻ വസുദേവഗൃഹത്തിൽ ജനിച്ചതും. യശോദാഗൃഹത്തിൽ വളർന്നതും സ്മരിക്കുമ്പോൾ സങ്കടംവരുന്നു.

കംസരാജാവിനെ ഹനിച്ചശേഷം അച്ഛനമ്മമാരായ ദേവകീ വസുദേവൻമാരുടെ സമീപം ചെന്ന് അവരുടെ ശത്രുവായ കംസനെ ഇതിൻമുമ്പേ നശിപ്പിക്കാൻ സാധിക്കാത്തതിൽ പരിതപിച്ച് മാപ്പ് അപേക്ഷിച്ചതോർക്കുമ്പോൾ ഹൃദയം പിളരുന്നു.

ദ്രോഹിയായ ശിശുപാലനെ ഹനിച്ച് ഭക്തർക്ക് കൊടുക്കുന്ന പരമപദവി നൽകിയത് ഭഗവാൻെറ ആശ്ചര്യമനസ്ഥിതിയെ ചൂണ്ടിക്കാട്ടുന്നു.

കൗരവപാൺഡവയുദ്ധത്തിൽ അനേകം കൗരവൻമാർക്ക് ഭഗവൽമുഖാംബുജം കണ്ടുകൊണ്ട് അന്ത്യശ്വാസം വിടാൻ സാധിച്ച സന്ദർഭം സൃഷ്ടിച്ചതിൽ ആശ്ചര്യം തോന്നില്ലേ.

ഉഗ്രസേന രാജാവിൻെറ അടുത്ത് ചെന്ന് വണക്കത്തോടെ സംസാരിക്കുന്നത് കണ്ടാൽ എന്നേപോലെയുള്ള ദാസൻമാർക്ക് സങ്കടം വരും.

ഭഗവാനെ കൊല്ലാൻ വന്ന പൂതനക്കും മാതാവായ യശോദക്കും ഒരേ സ്ഥാനംകൊടുത്തു . അദ്ദേഹത്തെ എങ്ങിനെ മറക്കും.

ചിലർ ഭഗവാനെ ദ്വേഷിച്ചു. ചിലർ അദ്ദേഹത്തെ സ്നേഹിച്ചു. ദ്വേഷഭക്തിക്കും പ്രേമഭക്തിക്കും രണ്ടുകൂട്ടർക്കും ഓരേ സ്ഥാനം. ബാലലീലയാൽ ഗോകുലവാസികളെ ആനന്ദിപ്പിച്ചു. പശുക്കുട്ടികളേയും പശുക്കളേയും മേച്ചു. ദുഷ്ടരായ അസുരൻമാരെ നിഷ്പ്രയാസം ഹനിച്ചു. ജനദ്രോഹംചെയ്ത്, കുടിജലത്തെ വിഷപങ്കിലമാക്കിയ കാളിയസർപ്പത്തെ കാളിന്ദിയിൽനിന്ന് ആട്ടിഓടിച്ചു. നന്ദഗോപരുടെ പശുവൃദ്ധിയാൽ വീർത്ത ഭണ്ഡാരം സദ്വിഷയത്തിൽ ചിലവഴിക്കാനായി അനേകം യാഗങ്ങൾ നടത്തിച്ചു.

ഇന്ദ്രൻെറ ഗർവ് അടക്കി. ഗോപികളുടെ ഉദ്ധാരണത്തിന്നായി അവരുടെ ആഗ്രഹ നിവൃത്തി വരുത്തുന്നുവെന്ന വ്യാജേന അവരെ ഭക്തരാക്കി മോക്ഷപദവിക്കർഹരാക്കി.

## 3-ാം അദ്ധ്യായം

സാന്ദീപനിയുടെ ശിഷ്യസ്ഥാനം സ്വീകരിച്ച് ഗുരുദക്ഷിണയായി അദ്ദേഹത്തിൻെറ അന്തരിച്ച പുത്രനെ പഞ്ചജനൻ എന്ന അസുരനെകൊന്ന് അവൻെറ ഉദരത്തിൽ നിന്ന് എടുത്തു. മുനിക്ക് കൊണ്ടുവന്ന് കൊടുത്തു. മഹാശ്ചര്യം.

തന്നെ പ്രേമിക്കുന്ന മഹാലക്ഷ്മിയുടെ അവതാരമായ ശ്രീരുഗ്മിണിദേവിയെ വരനും മറ്റു രാജാക്കൻമാരും നോക്കിനില്ക്കെ നിർഭയം അപഹരിച്ച് വിവാഹം ചെയ്തു.

7ഭയങ്കര കാളകളെ ഒരേ സമയത്ത് പിടിച്ചു കെട്ടി. നഗ്നജിത്തിൻെറ പുത്രിയായ നാഗ്നജിതിയെ സമ്മാനമായി സ്വീകരിച്ച് വിവാഹം ചെയ്തു.

നരകാസുരനെയും മുരാസുരനേയും ഒറ്റക്ക് യുദ്ധത്തിൽ നേരിട്ട് ഹനിച്ച് സങ്കടം പറഞ്ഞ അമ്മ ഭൂമിദേവിയെ സന്തോഷിപ്പിക്കാൻ അവരുടെ മകൻ ഭഗദത്തനെ രാജാവായി അഭിഷേകം ചെയ്ത് അവരുടെ ജയിലറയിൽ അടയ്ക്കപ്പെട്ട 16100 സ്ത്രീകളെ മോചിപ്പിച്ച് അവരുടെ കടാക്ഷമാലകളാൽ ആകർഷിക്കപ്പെട്ട് അവരെയെല്ലാം ധർമ്മപ്രകാരം വിവാഹം ചെയ്ത് ഓരോരുത്തർക്കും 10 വീതം സന്താനങ്ങളെയും നല്കിയത് സ്മരിക്കുമ്പോൾ എന്തെന്നില്ലാത്ത ആശ്ചര്യം തോന്നുന്നു.

ജരാസന്ധൻ യവനൻ സാല്വൻ മുതലായവരെ സൈന്യത്തോടെ താൻ നേരിട്ടു ഹനിക്കുകയോ മറ്റുള്ളവരെകൊണ്ടോ ഹനിപ്പിക്കുകയോ ചെയ്തു. അതുപോലെ ശംബരൻ ദ്വിവിധൻ ബാണൻ ബല്വലൻ മുതലായവരേയും ഹനിപ്പിച്ചു. കുരുക്ഷേത്രയുദ്ധത്തിൽ പങ്കാളിയായി പാണ്ഡവരെകൊണ്ടു ദുഷ്ടരായ കൗരവൻമാരേയും അവരുടെ സൈന്യത്തേയും ഉൻമൂലനം ചെയ്തു.

ഇത്രയൊക്കെ ദുഷ്ടനിഗ്രഹം ചെയ്തിട്ടും തൻെറ അവതാരോദ്ദേശം പൂർത്തിയാക്കീല എന്നൊരു തോന്നൽ- തൻെറ പുത്രപൗത്രബൻധു ജനങ്ങളടങ്ങിയ യദുസൈന്യവും നശിച്ചാലേ പൂർത്തിയാവുള്ളു എന്നാണ്.

അദ്ദേഹം കൗരവയുദ്ധത്തിന്നുശേഷം ധർമ്മപുത്രരുടെ അഭിഷേകം നടത്തി. അദ്ദേഹത്തെക്കൊണ്ട് 3 അശ്വമേധയാഗം നടത്തിച്ചു. പിന്നീട് ദ്വാരകക്ക് മടങ്ങി. അവിടെ വേദവിധിപ്രകാരം ഗൃഹസ്ഥാശ്രമി എന്ന നിലയിൽ കർമ്മങ്ങൾ ചെയ്ത് ലോകരീത്യാ സുഖകരവിഷയങ്ങളനുഭവിച്ചും എന്നാൽ സ്വരൂപാനന്ദത്തിൽനിന്നു തെറ്റാതെയും കുറെകാലം കഴിച്ചു. ഭൗതികസുഖങ്ങളിൽ വിരക്തിവന്നവനെന്ന മട്ടിൽ ആയിതീർന്നു.

ഒരുനാൾ യദുകുമാരൻമാർ കളിച്ചുകൊണ്ടിരിക്കുമ്പോൾ അവർക്ക് അവരുടെ അഹംമതി കാരണം ബ്രാഹ്മണശാപം ഏൽക്കേണ്ടിവന്നു. ഇത് യദുകുലനാശം എന്ന തൻെറ ഇച്ഛക്കനുകൂലമായ സംഭവമായി. പിന്നേയും കുറേ മാസങ്ങൾ കഴിഞ്ഞു. ഒരുദിവസം പലേ അശുഭസൂചനകൾ കണ്ടത് കൊണ്ടു ഗ്രാമത്തലവൻമാരെ വിളിച്ച് ആപത്തുകൾ ഒഴിവാക്കാൻ പ്രഭാസതീർത്ഥസ്നാനം, തർപ്പണം മുതലായത് നല്ലതാണെന്ന് ഉപദേശിച്ച് അവരോടുകൂടി സരസ്വതീ തീരത്തുള്ള പ്രഭാസത്തിലേക്ക് പോയി.

അവിടെ സ്നാന തർപ്പണാദികൾ കഴിഞ്ഞ് ബ്രാഹ്മണർക്ക് മൃഷ്ടാന്ന ഭോജനം ദക്ഷിണ ഇവകൊടുത്തു തൃപ്തി വരുത്തി.

## 4-ാം അധ്യായം

കർമ്മങ്ങളെല്ലാം കഴിഞ്ഞ് സന്തോഷമായിരിക്കുമ്പോൾ മരങ്ങളിൽ കണ്ട മധു, മദ്യം ഇവ അവരെ ആകർഷിച്ചു. യദുക്കൾ ഇത് അമിതമായി ആസ്വദിച്ചു.

സൂര്യാസ്തമനം ആവുമ്പോഴേക്ക് ലഹരിമൂത്ത് ബുദ്ധിഭ്രംശിച്ച് അന്യോന്യം ദുർവാക്കുകൾ പൊഴിച്ച് മനോവേദനയുണ്ടാക്കി. കലഹം മൂത്തു.

മദ്യം കലിയുടെ ഇരിപ്പിടമാണ്. നാശത്തിന്ന് കലിയുടെ ഉപകരണമാണ്. തൻെറ ഇച്ഛ, മായ മനസ്സിലാക്കി പ്രവൃത്തിക്കുന്നതുകണ്ട് ഭഗവാൻ സരസ്വ തിയിൽചെന്ന് സ്നാനം കഴിച്ച് ഒരു മരച്ചുവട്ടിൽ ചെന്നിരുന്നു.

പ്രഭാസത്തിലേക്ക് പുറപ്പെടുന്നതിനുമുമ്പേ എന്നോട് ബദര്യാശ്രമം ചെല്ലു വാൻ കൽപിച്ചിരുന്നു . അവിടുത്തെ ഇംഗിതം മനസ്സിലാക്കിയ ഞാൻ അദ്ദേ ഹത്തെ വിട്ടുപിരിയാൻ കഴിവില്ലാത്തവനായി അദ്ദേഹത്തെ തേടി പ്രഭാസത്തി ലേക്ക് വന്നു. ഇവിടെ സരസ്വതീ തീരത്തിൽ പീതാംബരധാരിയായും 4 കൈക ളോടും കൈകളിൽ ശംഖം, ചക്രം, ഗദ, പത്മം ഇവ ധരിച്ചും വീരാസനത്തിൽ (വലത്തേപാദം ഇടത്തേ തുടയിൽ) ശരീരം അടുത്ത ആൽമരത്തിൽ ചാരി ഇരി ക്കുന്നതായും ഞാൻ കണ്ടു. ആ സമയത്ത് എതൃച്ഛയാ പരമഭക്തനായ മൈത്രേയമഹർഷിയും എത്തി. അദ്ദേഹം കേൾക്കേ സ്നേഹത്തോടെ എന്നോട് പറഞ്ഞു.

"ഉദ്ധവാ, പൂർവജൻമത്തിൽ അഷ്ടവസുക്കളിൽ ഒരുവനായിരുന്നു നീ. അന്ന് നടത്തിയ സത്രത്തിൽ സായൂജ്യം വേണമെന്ന് ആവശ്യപ്പെട്ടിരുന്നു. അത് ഞാൻ ഈ ജൻമത്തിൽ നിനക്ക് തരുന്നുണ്ട്. എന്നെ വിട്ടുപിരിയാതെ ഇവിടെയും വന്ന നിനക്ക് എൻെറ ആത്മതത്വം ഉപദേശിക്കാം". അതുതന്നെ ഭാഗവതം എന്നുപറഞ്ഞ് എനിക്ക് തത്വോപദേശം തന്നു. ഞാൻ അദ്ദേഹത്തെ പ്രദ ക്ഷിണം ചെയ്തു നമസ്കരിച്ചു. ഇപ്പോൾ ബദര്യാശ്രമത്തിലേക്ക് പോകയാണ്. അവിടെ ഭഗവൽ അവതാരമായ നരനാരായണൻമാർ തപസ്സിലിരിക്കുന്നുണ്ടത്രേ.

വിദുരർ ബൻധുക്കളുടെ നാശസംഭവം കേട്ട് ദുഃഖിതനായി. എന്നാലും എല്ലാം പുറത്ത് പ്രകാശിക്കാതെ ഉള്ളിലൊതുക്കി. ഉദ്ധവർ യാത്ര പറഞ്ഞ് പിരിയാൻ പുറപ്പെട്ടപ്പോൾ വിദുരർ വീണ്ടും പറഞ്ഞു.

ഭഗവാൻ ആത്മതത്വരഹസ്യം അങ്ങക്കുപദേശിച്ചു. അത് എനിക്ക് അങ്ങു പറഞ്ഞുതരേണം. ഉദ്ധവർ പറഞ്ഞു. " ഹേ വിദുരാ ഭഗവാൻ എൻെറ മുമ്പി ൽവെച്ച് മൈത്രേയമഹർഷിയോട് ആ തത്വം അങ്ങക്കുപദേശിക്കേണമെന്ന് നിർദ്ദേശിച്ചിട്ടുണ്ട്. അങ്ങുന്ന് അതുകൊണ്ട് മൈത്രേയരുടെ സമീപം ചെല്ലുക.

പരീക്ഷിത്ത് രാജാവ് ഇതെല്ലാംകേട്ട് ശുകമഹർഷിയോട് ചോദിച്ചു. അതിര ഥൻമാരും സേനാധിപൻമാരും വീരൻമാരുമായ യാദവൻമാർ എങ്ങിനെ നശിച്ചു. കൃഷ്ണഭഗവാൻ കൂടെ സ്വരൂപം ഉപേക്ഷിച്ചിരിക്കേ ഉദ്ധവർ എങ്ങിനെ അവ ശേഷിച്ചു.

ശുകർ. ഉദ്ധവർ ഭഗവാനിൽനിന്ന് അൽപവും കുറഞ്ഞവനല്ല. ഭഗവൽ തത്വം ലോകം മുഴുവൻ പ്രചരിപ്പിക്കാൻ ഉദ്ധവരേയാണ് ഭഗവാൻ എൽപിച്ചത്. അതുകൊണ്ടാണ് ബദര്യാശ്രമത്തിൽചെന്ന് ജപധ്യാന കീർത്തനാദികൾ ചെയ് വാൻ ഭഗവാൻ ഉപദേശിച്ചത്.

ഭഗവാൻ തിരോധാനം ചെയ്യുന്ന സമയത്ത്കൂടി വിദുരരെ ഓർത്തു എന്ന റിഞ്ഞ് വിദുരർ വളരെ സന്തോഷിച്ചു. എങ്കിലും ഭഗവാൻെറ വേർപാടും ഉദ്ധവരുടെ യാത്രയും വിദുരരെ സങ്കടത്തിൽ മുക്കി.

വിദുരർ അവിടെനിന്ന് മൈത്രേയരെ തേടി. ഗംഗാതീരത്തിലുള്ള ഹരിദ്വാ

രത്തിലേക്ക് പോയി.

## 5-ാം അദ്ധ്യായം

ഹരിദ്വാരത്തിൽ ചെന്ന് മൈത്രേയ മഹർഷിയെ കണ്ടു ചില സംശയങ്ങൾ തീർത്തു തരേണമെന്ന് വിനയപൂർവ്വം അപേക്ഷിച്ചു.

കർമ്മങ്ങളൊന്നും ചെയ്യാത്ത ശ്രീഹരി, അവതാരങ്ങളെ സ്വീകരിക്കുന്നത് എന്തിനാണ്. ഈ ലോകത്തെ എങ്ങിനെ സൃഷ്ടിച്ചു രക്ഷിക്കുന്നു. സൃഷ്ടിക്കുവേണ്ട ഭഗവാൻെറ ഉപകരണങ്ങൾ ഏതെല്ലാം. പ്രജകളിലുള്ള രൂപഭേദം ജീവഭേദം കർമ്മഭേദം നാമഭേദം ഇവ എന്തിനെ ആസ്പദമാക്കി നിശ്ചയിച്ചു. ഹരികഥ എത്രകേട്ടാലും മതിയെന്ന് വരുന്നില്ല. അതുകൊണ്ട് അതും പറയേണം. വ്യാസഭഗവാൻ ഭാരതം ആദ്യം നിർമ്മിച്ചു. അതിന്നു ശേഷമാണ് ഭാഗവതം രചിച്ചത്. ഇത് വിഷയലോലൻമാരായ രാജാക്കൻമാരുടെ ഹീനവാസന കാരണം അവർ തമ്മിൽ തമ്മിൽ അധർമ്മം കാരണം തല്ലി നശിച്ച് ഒടുവിൽ ഭക്തിരസമായ ലീലാമൃതം ഭുജിച്ച് കൈവല്യം നേടാൻ വേണ്ടിയാണെന്ന് എനിക്കു തോന്നുന്നു. അതുകൊണ്ടാണ് ഹരികഥകളും വീണ്ടും വീണ്ടും കേൾക്കേണമെന്ന് ഞാനാഗ്രഹിക്കുന്നത്.

മൈത്രേയർ പറഞ്ഞു. വിദുരരെ, അങ്ങ് ധർമ്മരാജാവിൻെറ അംശാവതാരമാണ്. മാണ്ഡവ്യമുനിയുടെ ശാപം കാരണം ഇങ്ങിനെ ഭൂമിയിൽ ജനിക്കാനിടയായതാണ്. അങ്ങയുടെ ചോദ്യങ്ങൾ അങ്ങക്ക് പറ്റിയത് തന്നെ ഭഗവാനും എന്നോട് അങ്ങക്ക് തത്വോപദേശം ചെയ്യേണമെന്ന് നിർദ്ദേശം തന്നിട്ടുണ്ട്.

ഭഗവാൻ സൃഷ്ടിക്കു മുമ്പേ ഏകനായിരുന്നു. ഇപ്പോൾ കാണപ്പെടുന്ന ലോകങ്ങളെല്ലാം ഭഗവാനിൽ അടങ്ങിയിരുന്നു. ഏകനായ ഭഗവാൻ കുറേകാലം കഴിഞ്ഞപ്പോൾ ബഹുരൂപനാവാനും ഇച്ഛരിച്ചു. ആ രൂപങ്ങളിൽ താൻ തന്നെ പ്രവേശിച്ചു. എന്നിട്ടും ആ രൂപങ്ങളിൽ ബന്ധപ്പെടാതെ ഇരുന്നു.

ഈ ഇച്ഛരാശക്തി കാരണമായും സൃഷ്ടി കാര്യമായും തീർന്നു.

ഈ ശക്തിയുടെ ആദ്യവികാസം കാലം ആണ്. കാലം എന്നാൽ ഒരു വിത്ത് വെള്ളം നനച്ച് മുളക്കാനിട്ടാൽ അതിൽ മുളവരാൻ കുറെ സമയം എടുക്കില്ലേ. ആ സമയത്തിന്ന് കാലം എന്ന് പറയും. ആ കാലത്തിനെ സൃഷ്ടിച്ചു.

ശക്തിയുടെ വികാസത്താൽ ഗുണങ്ങൾ ഉണ്ടായി. സത്വം രജസ് തമസ്സ് ഈ ഗുണങ്ങൾ വികസിച്ചപ്പോൾ ക്രമത്തിൽ ഓരോ തത്വങ്ങൾ ഉണ്ടായി. ഈ സ്ഥിതിയിൽ മായക്ക് അവ്യക്തം എന്ന് പേർ. കാലശക്തിയുടെ കാരണം അവ്യക്തത്തിൽനിന്ന് മഹത്തത്വം ഉണ്ടായി. അതിനെ തന്നെ ബുദ്ധിതത്വമെന്നും പ്രകാശമെന്നും പറയാറുണ്ട്. മഹത്തത്വം എന്നാൽ തന്നിലിരിക്കുന്ന ലോകത്തെ പ്രകാശിപ്പിക്കുന്ന ശക്തി എന്നർത്ഥം. ലോകത്തെ മറച്ചിരിക്കുന്ന അന്ധകാരത്തെ ഈ തത്വമാകുന്ന പ്രകാശം നീക്കിക്കളയുന്നു. ഈ മഹത്തത്വത്തിൽ ഈശ്വരാംശമുണ്ട്. ഇത് ലോകസൃഷ്ടിക്ക് ഉപാദാനകാരണമാണ്. ഗുണങ്ങളെ സാമ്യാവസ്ഥയിൽ നിന്ന് ക്ഷോഭിപ്പിക്കുന്ന ശക്തിസ്വരൂപമായ കാലവും ഇതിലുണ്ട്. അതിനാൽ ചിദാത്മാ, സത്വാദികൾ, കാലം, ഇവ ചേർന്നതാണ് ഈ മഹത്തത്വം.

ഇതിന്ന് ഭഗവദിച്ഛര കാരണം വികാരം ഉണ്ടായി. അപ്പോൾ അതിൽ നിന്ന്

അഹംതത്വം വന്നു. മഹം തത്വമെന്ന കാരണത്തിൽനിന്ന് ഉത്ഭവിച്ചതിനാൽ ഇത് കാര്യമായി. ഇതിൽനിന്ന് പഞ്ചഭൂതങ്ങളുണ്ടായി. അപ്പോൾ ഇത് കാരണവും ഭൂതങ്ങൾ കാര്യവും ആയി. ഈ ഭൂതങ്ങളാണ് അധിഭൂതം എന്ന് പറയപ്പെടുന്നത്. അത്പോലെ ഇന്ദ്രിയങ്ങളും മനസ്സും ഭൂതങ്ങളോടൊപ്പം അഹംതത്വത്തിൽ നിന്ന് വന്നതാണ്. ഇന്ദ്രിയങ്ങളെ അദ്ധ്യാത്മം എന്ന് പറയപ്പെടുന്നു. മനസ്സ് ഇന്ദ്രിയ ങ്ങളിൽ വസിക്കുന്ന ദേവൻമാരുടെ ഇരിപ്പിടമാണ്. ആകയാൽ ഈ മഹത്തത്വ ത്തിൽ ഭൂതങ്ങൾ ഇന്ദ്രിയങ്ങൾ ദേവൻമാർ ഇവ ഉണ്ട്. അതായത് അധിഭൂതം അദ്ധ്യാത്മം. അധിദൈവം എന്ന മൂന്നുവിധത്തിൽ.

അഹംതത്വം 3 വിധം. സാത്വികം, രാജസം, താമസം. സാത്വികാഹങ്കാര ത്തിൽനിന്ന് ദേവൻമാരും രാജസത്തിൽനിന്ന് ഇന്ദ്രിയങ്ങളും താമസത്തിൽനിന്ന് ഭൂതങ്ങളുമാണ് വന്നത്.

ഇന്ദ്രിയങ്ങൾ 10 (ജ്ഞാനം 5 കർമ്മം 5). ഭൂതങ്ങൾ 5 (സ്ഥൂലം) (സൂക്ഷ്മം) 5 . സ്ഥൂലഭൂതങ്ങൾ ആകാശം, വായു, അഗ്നി, അപ്, പൃത്ഥ്വി. സൂക്ഷ്മഭൂ തങ്ങൾ, ശബ്ദസ്പർശരൂപരസഗന്ധം. ആകാശമാകുന്ന ഭൂതത്തിൻെറ ഗുണം, ശബ്ദം, ആകാശം വികാരപ്പെട്ടപ്പോൾ വായു ഉണ്ടായി. ഇതുപോലെ ക്രമത്തിൽ മറ്റു ഭൂതങ്ങളും പ്രവർത്തിച്ചു. ഓരോ ഭൂതത്തിന്നും അതിൻെറ കാരണമായ ഭൂതത്തിൻെറ ഗുണവും സിദ്ധിക്കുന്നു.

| ഭൂതം | ഭൂതഗുണം (തൻമാത്ര) | അതിൽനിന്ന് ഉണ്ടായ കാര്യം | ഓരോ ഭൂതത്തിന്നും ആകെ ഗുണം |
|---|---|---|---|
| ആകാശം | ശബ്ദം | വായു | ഗുണം ഇല്ല |
| വായു | സ്പർശം | അഗ്നി | ശബ്ദംസ്പർശം |
| അഗ്നി | രൂപം | അപ് (ജലം) | ശബ്ദസ്പർശരൂപം |
| ജലം | രസം | ഭൂമി | ശബ്ദസ്പർശരൂപം രസം |
| ഭൂമി | ഗന്ധം | - | ശബ്ദസ്പർശരൂപര സഗന്ധം |

ഇവയെല്ലാം ഒന്നോടൊന്ന് യോജിക്കാതെ ഭിന്നിച്ചിരുന്നതിനാൽ പ്രവർ ത്തന സാമർത്ഥ്യമില്ലാത്തവരായിരുന്നു. അപ്പോൾ അവരിൽ അധിവസിക്കുന്ന ദേവൻമാർ ഭഗവാനെ പ്രാർത്ഥിച്ചു.

## 6-ാം അദ്ധ്യായം

ഭഗവാൻ ദേവൻമാരുടെ പ്രാർത്ഥനകേട്ട്. മേൽപറഞ്ഞ തത്വങ്ങളിൽ പ്രവേ ശിച്ചു. തത്വങ്ങൾ എല്ലാം കൂടി 23 ആണെന്നു കണ്ടു. 1) മഹത്തത്വം 2) അഹംതത്വമെന്ന അഹങ്കാരതത്വം. 3) ആകാശാദി പഞ്ചഭൂതങ്ങൾ 4) ഭൂത ഗുണങ്ങളായ പഞ്ചതൻമാത്രകൾ 5 ജ്ഞാനേന്ദ്രിയങ്ങൾ (കണ്ണ്, മൂക്ക്, വായ, ചെവി, ത്വക്ക്) 5) കർമ്മേന്ദ്രിയങ്ങൾ (വാക്ക്, പാണി, പാദം, ഗുദം, ഉപസ്ഥം) ഈ തത്വങ്ങളിലടങ്ങിയ പ്രാണികളുടെ ജൻമവാസനകളെ ഉണർത്തി. ഇവ യെല്ലാം ചേർന്നു സമഷ്ടിരൂപമായ വിരാട് എന്ന പുരുഷരൂപം ആയി. ഇതിൽ

ചരങ്ങളും അചരങ്ങളും ആയ ലോകങ്ങൾ അടങ്ങീട്ടുണ്ട്. ജലത്തിൽ ലയിച്ചിരിക്കുന്ന ബ്രഹ്മാണ്ഡത്തിൽ ആ സമഷ്ടി പുരുഷൻ 1000 ദിവ്യസംവത്സരം വസിച്ചു. ഈ പുരുഷനിൽ ഭഗവാൻെറ ചിച്ഛക്തി (ദേവശക്തി)യും ക്രിയാശക്തിയും ജീവരൂപശക്തിയും അടങ്ങിയിട്ടുണ്ട്. ചിച്ഛക്തിയെ ചൈതന്യമായിട്ടും ക്രിയാശക്തിയെ, പ്രാണാദികൾ അഞ്ചും അവയുടെ വ്യാപാരങ്ങൾ അഞ്ചും കൂടി പത്തായും, ആത്മശക്തിയെ ആദ്ധ്യാത്മികം, ആധിഭൗതികം ആധിദൈവികം എന്നു മൂന്നായിട്ടും പ്രകാശിപ്പിച്ചു. ഈ വിരാട് പരമാത്മാവിൻെറ ഒന്നാമത്തെ അവതാരമാണ്. ഈ പുരുഷൻ സകലവ്യഷ്ഠി ജീവൻമാരുടേയും ആത്മാവും. പരമാത്മാവിൻെറ അംശവുമാണ്. ഈ പുരുഷൻ മുൻ പറഞ്ഞ മൂന്നായി പിരിഞ്ഞതിനാൽ സാദ്ധ്യാത്മൻ, സാധിഭൂതൻ സാധിദൈവൻ എന്ന് 3 നാമങ്ങളിൽ അറിയപ്പെടുന്നു. പ്രാണൻ അപാനൻ, സമാനൻ, ഉദാനൻ, വ്യാനൻ, നാഗൻ, കൂർമ്മൻ, കൃകരൻ, ദേവദത്തൻ, ധനുജ്ഞയൻ ഇങ്ങിനെ 10 പേർ വായ്വംശങ്ങളോടുകൂടി ക്രിയാശക്തിയുടെ പരിണാമമായ പത്തുപേരാണ്. ഹൃദയത്തോട് ചേർന്നിരിക്കുന്നതിനാൽ ചിച്ഛക്തി എന്ന ചൈതന്യമായിട്ടും ശോഭിച്ചു.

വിരാട്ടിൽ ദേവൻമാർക്കിരിപ്പാനുള്ള സ്ഥാനം പറയുന്നു. സമഷ്ടി എന്ന ലോകം, വിരാടിൻെറ ശരീരം. വ്യഷ്ടി ജീവശരീരം. വിരാടിന്ന് ആദ്യം മുഖമുണ്ടായി. അതിൽ അഗ്നിദേവൻ അംശഗുണമായ വാക്കോടെ പ്രവേശിച്ചു. ഇവിടെ മുഖം അധിഭൂതം. അതിൽ വസിച്ചുവെന്നതിനാൽ അതുതന്നെ അധിഷ്ഠാനം. വസിക്കുന്നവൻ അഗ്നി. അഗ്നി ദൈവം. ഇതേമാതിരി എല്ലാം ഇന്ദ്രിയങ്ങൾക്കും ഉണ്ട്. അവ താഴെ കൊടുക്കുന്നു.

| അധിഭൂതം | അധിദൈവം | അധ്യാത്മം |
|---|---|---|
| 1. മുഖം | അഗ്നി | വാക്ക് |
| 2. താലു (ജിഹ്വ) | വരുണൻ | രസം |
| 3. നാസിക | അശ്വിനിദേവൻമാർ | ഘ്രാണം |
| 4. നേത്രം | സൂര്യൻ | രൂപജ്ഞാനം |
| 5. തോൽ | വായു | ചൂട്, തണുപ്പ്, ഇവ |
| 6. ചെവി | ദിക്ദേവത | ശബ്ദം |
| 7. ത്വഗീന്ദ്രയം | ഔഷധദേവൻ | ചൊറിച്ചൽ |
| 8. മേഢ്രം(ലിംഗം) | പ്രജാപതി | രതിസുഖം |
| 9. ഗുദം (പായു) | മിത്രൻ | മലവിസർജ്ജനം |
| 10. കൈകൾ | ഇന്ദ്രൻ | ഉപജീവനമാർഗ്ഗം |
| 11. കാലുകൾ | വിഷ്ണു | ഗമനശക്തി |
| 12. ബുദ്ധി | ബ്രഹ്മൻ | ജ്ഞാനം |
| 13. ഹൃദയം (മനസ്സ്) | ചന്ദ്രൻ | ചിന്ത |
| 14. ഞാൻ (അഹങ്കാരം) | രുദ്രൻ | അഭിമാനപ്രവൃത്തി |
| 15. ചിത്തം | ബ്രഹ്മദേവൻ | വിശേഷജ്ഞാനം |

വിരാടിൻെറ ശരീരത്തിലെ ലോകങ്ങളെ പറയുന്നു. ശിരസ്സിൽനിന്ന് സ്വർഗ്ഗം

പാദങ്ങളിൽനിന്ന് ഭൂലോകം നാഭിയിൽനിന്നു സ്വർഗ്ഗത്തിന്നും ഭൂമിക്കും മദ്ധ്യേ ഉളള അന്തരീക്ഷലോകം.

സത്വഗുണമുളളവരായ ദേവൻമാർ സ്വർഗ്ഗത്തിലും രജോഗുണമുളളവരായ മനുഷ്യരും മറ്റു ഇതരപ്രാണികളും ഭൂമിയിലും, തമസ്സ് വർദ്ധിച്ചവർ അന്തരീക്ഷലോകത്തിലും സ്ഥാനം പിടിച്ചു. രുദ്രപാർഷദൻമാരായ ഭൂതപ്രേതപിശാചുകളാണ് അന്തരീക്ഷലോകത്തിൽ.

വിരാടിൻെറ മുഖത്തിൽനിന്ന് വേദവും അത് അനുഷ്ഠിക്കുന്ന ചിലരും കൈകളിൽനിന്ന് ധർമ്മവും അത് നടത്താൻ ചിലരും. തുടകളിൽനിന്ന് കൃഷിയും വ്യവസായവും അത് നടത്തുന്ന ചിലരും. പാദത്തിൽനിന്ന് സേവാധർമ്മവും അത് നടത്താനുളള ചിലരും ഉണ്ടായി. ഇവരെ ക്രമത്തിൽ ബ്രാഹ്മണർ ക്ഷത്രിയർ വൈശ്യർ ശൂദ്രർ എന്ന പേരിലറിയപ്പെട്ടു.

ഈ നാലുവർണ്ണങ്ങളും അവരവരുടെ ജൻമസിദ്ധങ്ങളായ കർമ്മങ്ങളെ ചെയ്യുന്നതിനാൽ ശ്രീ ഹരി ഓരോരുത്തരിലും ഒരുപോലെ പ്രീതിപ്പെടുന്നു.

ഇന്ദ്രിയങ്ങൾ എങ്ങിനെ ഉപയോഗിക്കേണമെന്ന് പറയുന്നു. സംസാരിക്കാൻ തന്ന ശക്തി ഹരികഥകൾ കീർത്തിക്കാനും, കാത് അത് കേൾക്കാനും ആണ്. അതുപോലെ ഓരോ ഇന്ദ്രിയം ഭഗവാനെ സേവിക്കാനായി ഉപയോഗിക്കേണം.

## 7-ാം അദ്ധ്യായം

വിദുരർ ഇടയിൽ ഒരു ചോദ്യം ചെയ്തു. വികാരമില്ലാത്ത ഭഗവാന്ന്-ക്രിയ; ഗുണാതീതന്ന്-ഗുണങ്ങൾ; സ്വതസംതൃപ്തനും ഏകാകിയുമായവന്ന് ലീല; ജ്ഞാനസ്വരൂപന്ന് അജ്ഞാനമയമായ മായയോട് ബന്ധം; ഭഗവദംശമായ ജീവന്ന് സ്വരൂപാനന്ദഭ്രംശം നിമിത്തം. ദൈന്യം; നിത്യമുക്തന്ന് ബന്ധനം; എന്നിങ്ങനെ ഒന്നിനൊന്ന് വിരോധം സംഭവിക്കുന്നതെങ്ങിനെ.

മൈത്രേയർ മറുപടി പറഞ്ഞു. യോജിപ്പാൻ വിരോധമാണെന്ന് ബുദ്ധിക്ക് തോന്നുന്ന കാര്യങ്ങളെ യോജിപ്പിക്കുന്നതുതന്നെ ഈശ്വരേച്ഛയുടെ മഹിമ.

പരമാർത്ഥത്തിൽ ജീവന്ന് ജനനമരണ ക്ലേശങ്ങൾ ഇല്ല. ഉണ്ടെന്ന് തോന്നിക്കുന്നത് മായാപ്രവർത്തനമാണ്. ശരീരേന്ദ്രിയാദികൾക്കുളള സുഖദുഃഖങ്ങൾ. ജനനമരണാദികൾ, ശരീരാഭിമാനം നിമിത്തം ജീവന് ഉളളതുപോലെ തോന്നുന്നു. അസംഗനായ ഈശ്വരന്ന് ആ വക ധർമ്മങ്ങളില്ല. ചന്ദ്രൻ വെളളത്തിൽ പ്രതിബിംബിക്കുമ്പോൾ വെളളത്തിൽ കാറ്റാലും മറ്റും ഉണ്ടാവുന്ന ചലനങ്ങൾ പ്രതിബിംബചന്ദ്രനെ ഇളക്കുന്നതായി തോന്നുന്നു. എന്നാൽ സാക്ഷാൽ ചന്ദ്രനിൽ വല്ല ഇളക്കവും തട്ടിക്കാണുന്നുണ്ടോ. ഇല്ല. അതുപോലെ ഭ്രമം നിമിത്തം ജീവാത്മാവിന്ന് ഉണ്ടാവുന്ന സുഖദുഃഖങ്ങൾ പരമാത്മാവിനേയും ബാധിക്കുന്നില്ല.

ഈ വിപരീത ഭാവങ്ങൾ ഇല്ലാതാവണമെങ്കിൽ സത്സംഗം മുഖേന ഭക്തി വർദ്ധിപ്പിച്ച് ഭഗവത്സേവ ചെയ്യേണം.

ഭക്തിവർദ്ധനയുടെ ലക്ഷണമെന്താണ്? ഭക്തിയിൽ മുങ്ങിയവന്ന് അവിദ്യ നിമിത്തമുണ്ടാവുന്ന യാതൊരു ബാധയും ഉണ്ടാവില്ല. ഇതാണ് പരമഭക്തിയുടെ ലക്ഷണം സുഖദുഃഖം രണ്ടും ഒരുപോലെ.

വിദുരർ:- ഗുരോ, എൻെറ സംശയങ്ങളെല്ലാം തീർന്നു. എൻെറ ഭ്രമം നശി

ച്ചുവെങ്കിലും ബാധിതാനുവർത്തിയായി ഞാൻ ഇരിക്കുന്നു. യഥാർത്ഥത്തിൽ സംബന്ധമില്ലാത്ത ദേഹേന്ദ്രിയാദികളെ അനുവർത്തിക്കുന്ന രീതിയിൽ ഗുരു നൽകുന്ന ഉപദേശങ്ങളിൽ ദൃഢവിശ്വാസത്തോടെ മനനനിദിദ്ധ്യാസനാദികൾ ചെയ്ത്, ആത്മാവിന്ന് ദേഹസംബന്ധമുള്ളതുപോലെ തോന്നിയിരുന്ന പ്രതീതിയും ഇല്ലാതെ ആവുമ്പോൾ, ജീവൻമുക്തനാകും. പരോക്ഷജ്ഞാനികളുടെ ജീവിതനിലയാണ് ഇത്. അപരോക്ഷാനുഭൂതി എത്തുമ്പോൾ ഇച്ഛതീരെ നശിച്ച് ശരീരധർമ്മങ്ങളൊന്നുംതന്നെ ബാധിക്കാത്ത നിലയിൽ ആവുന്നു. ജീവൻമുക്തൻമാർ ആ രീതിയിൽ ജീവിതം നയിക്കും.

ഗുരോ, ഭഗവാൻെറ ആദ്യവതാരമായ വിരാട് സ്വരൂപം എന്ന് ലീലക്ക് സർഗ്ഗം എന്നാണല്ലോ പറഞ്ഞത്. അടുത്ത സൃഷ്ടി ബ്രഹ്മാദി ദേവൻമാരുടേതാണല്ലോ. വിസർഗ്ഗം എന്ന പറയുന്ന ആ ഭാഗം കേൾപാനാഗ്രഹിക്കുന്നു. പ്രജാപതി, മനു മതുലയാവരുടെ ഉത്ഭവം. ഭൂമിക്കു മേലും കീഴുമുള്ള ലോകങ്ങളെപറ്റിയും അണ്ഡജം സ്വേദജം, ജരായുജം ഉത്ഭിജം എന്നിവയെപ്പറ്റിയും വർണ്ണാശ്രമാചാരാദികളെപറ്റിയും. ഭൂതലയസമ്പ്രദായത്തെപറ്റിയും ജീവതത്വത്തേപറ്റിയും അറിവാനാഗ്രഹിക്കുന്നു. ഇതിന്നുപുറമേ എനിക്ക് അറിയേണ്ടതും ചോദിക്കാൻ വിട്ടുപോയതും ആയ സംഗതികളേപറ്റിയും പറഞ്ഞു തരേണം.

## 8-ാം അദ്ധ്യായം

മൈത്രേയൻ മറുപടി പറയുന്നു. അങ്ങ് കേമപ്പെട്ട പൂരുവംശജനാണ്. പൂർവജൻമത്തിൽ അഷ്ടദിക്പാലൻമാരിൽ ഒരുവനായ യമധർമ്മരാജാവായിരുന്നു. എൻെറ ഭാഗ്യമാണ് അങ്ങയെ ശിഷ്യനായികിട്ടിയത്. അങ്ങയുടെ ചോദ്യോത്തരം ശ്രീമഹാഭാഗവതത്തിൽ അടങ്ങീട്ടുള്ളതുകൊണ്ട് അതുതന്നെ പറയാം. ഇതു ഭഗവാൻ ഋഷികൾക്കുപദേശിച്ചതാണ്.

സനകാദിഋഷികൾ പരമപുരുഷതത്വം അറിവാനാഗ്രഹിച്ച്, ഭഗവാൻ സങ്കർഷമൂർത്തിയോട് ചോദിച്ചു. സങ്കർഷണമൂർത്തിയെ ശ്രീ ആദിശേഷൻ എന്നും രാമാവതാരത്തിൽ ലക്ഷ്മണനായും കൃഷ്ണാവതാരത്തിൽ രാമനായും ചിത്രീകരിക്കപ്പെട്ടിട്ടുണ്ട്. ഭഗവാൻ സനകാദികൾക്കും സനൽ സാംഖ്യായനമുനിക്കും. സാംഖ്യായനൻ പരാശരനും ബൃഹസ്പതിക്കും പരാശരൻ എനിക്കും (മൈത്രേയർക്ക്) ഈ ഭഗാവതസംഹിത ഉപദേശിച്ചു. ഈ ഭാഗവതം പരാശരമുഖാന്തരം ഭൂമിയിലും. ബൃഹസ്പതി നിമിത്തം സ്വർഗ്ഗത്തിലും സനൽ കുമാരൻമാർ മുഖാന്തരം. സ്വർഗ്ഗത്തിന്നു മേലേയുള്ള ലോകങ്ങളിലും പ്രചാരത്തിൽവന്നു.

ഭഗവാൻ ലോകോൽപത്തിക്ക്മുമ്പ് ആദിശേഷനെന്ന ശയ്യമേൽ കിടന്നു. അപ്പോൾ ലോകം ജലമയം. ഈ സ്ഥിതിക്ക് നൈമിത്തിക പ്രളയമെന്ന് പേർ. ഭഗവാൻ എല്ലാംതന്നിൽ ലയിപ്പിച്ച് സൃഷ്ട്യാദി സാമർത്ഥ്യത്തെ ഉള്ളിലടക്കി യോഗനിദ്ര പ്രാപിച്ചതാണ്.

ഇങ്ങിനെ സ്വാനന്ദസ്വരൂപത്തോടെ ഭഗവാൻ 1000- ചതുർയുഗങ്ങൾ കഴിയുന്ന കാലംവരെ കിടന്നു. അപ്പോൾ ബ്രഹ്മാവിൻെറ രാത്രി അവസാനിച്ചു. കാലശക്തി ഉണർന്നു, സൃഷ്ട്യാദികൾ ആരംഭിച്ചു.

ഭഗവാൻ അന്തർഭാഗത്തിലിരിക്കുന്ന അത്യന്തസൂക്ഷ്മമായ ഭൂതങ്ങളെ ഒന്നു കടാക്ഷിച്ചു. അവ അപ്പോൾ ഭഗവാൻെറ നാഭിയിൽകൂടെ പൊന്തിവന്നു.

ഒരു വലിയ താമരപൂവ് രൂപത്തിലാണ് വന്നത്. അത് സകലഭൂതങ്ങളുടേയും സൂക്ഷ്മസമഷ്ടിഭൂതസ്വരൂപമായിരുന്നു. അതിന്നു ദിവ്യപ്രഭയുണ്ടായിരുന്നു. (ഇതാണ് ഭഗവൽപൂജക്ക് താമരപൂവിനുള്ള വിശേഷം.) ആ താമരയിൽനിന്ന് ബ്രഹ്മാവ് ജനിച്ചു. ജനനത്തിന്ന് കാരണഭൂതൻ ഇല്ലാത്തതുകൊണ്ട് ബ്രഹ്മാവിനെ സ്വയംഭൂ എന്ന് വിളിക്കപ്പെടുന്നു.

മുൻ കൽപാവസാനത്തിൽ ബ്രഹ്മാവ് ശ്രീനാരായണനിൽ ലയിച്ചിരുന്നു. ഇപ്പോൾ പദ്മത്തിൽനിന്ന് വന്നതിനാൽ പദ്മകൽപം എന്ന് ഇതിന്നുപേർ.

ബ്രഹ്മാവ് താൻ എവിടെനിന്ന് വന്നു എന്നറിയാതെ വിഷമിച്ചു. നാലുഭാഗവും നോക്കി. അപ്പോൾ നാലു മുഖങ്ങളുണ്ടായി. ഉൽപത്തിസ്ഥാനം കണ്ടുപിടിക്കാനായി താമരപ്പൂവിൻെറ നാളത്തിൽകൂടെ താഴത്തേക്കിറങ്ങി. 100 ദിവ്യസംവത്സരം ഈ തിരച്ചിൽ തുടർന്നു. ആരേയും കണ്ടില്ല. പോയവഴിയെ മടങ്ങിവന്നു. പുറമെ കാണാത്തതുകൊണ്ട് തൻെറ ഹൃദയത്തിൽ ആരാഞ്ഞു. മനസ്സടക്കി ശ്വാസമടക്കി. ധ്യാനത്തിലിരുന്നു. വീണ്ടും 100 ദിവ്യസംവത്സരം കഴിഞ്ഞു. അപ്പോൾ ഹൃദയത്തിൽ ഒരു രൂപം പ്രത്യക്ഷമായി.

ആദിശേഷൻെറ മേൽ കിടക്കുന്ന രൂപം.. പീതാംബരം തുളസിമാല മുത്തുമാല കൗസ്തുഭം സുന്ദരമുഖം ശ്രീവത്സവക്ഷസ്ഥലം. ഈ മാതിരി അലങ്കാരത്തോടെ. ആ രൂപത്തിൻെറ നാഭിയിൽ താമര. അതിൻമേൽ ഇരിക്കുന്നതന്നെയും. എല്ലാംചേർന്ന് പർവതസമമായ ശരീരം. അപ്പോൾ ബ്രഹ്മാവ് തീർച്ചയാക്കി. തൻെറ കാരണകർത്താവ് ഈ ദേഹം തന്നെ എന്ന്. ബ്രഹ്മാവ് ആരൂപത്തെ സ്തുതിച്ചു.

## 9-ാം അദ്ധ്യായം

ഭഗവൽദർശനം സിദ്ധിക്കാത്തതാണ് ശരീരമെടുത്തവർക്കുള്ള കുറവ്. എൻെറ ബഹുകാലതപസ്സിൻ ഫലമായി ഞാനങ്ങയെ ഇപ്പോൾ കണ്ടു. അങ്ങയുടെ അനുഗ്രഹത്താൽ എൻെറ അന്ധകാരം നീങ്ങി. അങ്ങയുടെ സ്വരൂപം. അനേകം അവതാരങ്ങളുടെ ബീജമാണ്. അതിന്ന് ഞാൻ തന്നെ ദൃഷ്ടാന്തം. അങ്ങയുടെ ഉപാസകനായ എനിക്ക് ധ്യാനാവസരത്തിൽ കാട്ടിതന്ന ഈ സ്വരൂപം സച്ചിദാനന്ദമാണ്. വിഷയാസക്തൻമാരായ അസജ്ജനങ്ങൾ അങ്ങയെ ആദരിക്കില്ല. അവർക്ക് നരകം തന്നെ ഫലം. ഭഗവൽ ഭക്തൻമാർക്ക് അങ്ങ് എപ്പോഴും അനഗ്രഹാശിസ്സുകൊടുക്കും.

എത്രകാലം ജനങ്ങൾ നിന്തിരുവടിയുടെ പാദകമലത്തെ മറന്നും. വിഷയാശയിൽ മുങ്ങിയും ഇരിക്കുന്നവോ അത്രകാലം അവർ ദുഃഖികളായിതന്നെ ഇരിക്കുന്നു. എൻെറസൃഷ്ടിയിൽപെട്ട ജനങ്ങൾ കളത്ര പുത്രൻമാരാലും ശീതോഷ്ണത്താലും വാതപിത്തരോഗങ്ങളാലും അനുഭവിക്കുന്ന ദുഃഖങ്ങൾകണ്ട് എൻെറ മനസ്സ് ക്ലേശിക്കുന്നു. മായാബാധിതരായിട്ടാണ് അവർ ഇങ്ങിനെ ക്ലേശിക്കുന്നത്. ചിലർ ശാസ്ത്രാഭ്യാസം ചെയ്തിട്ടും വേദമന്ത്രങ്ങൾ പഠിച്ചിട്ടും കൂടി സംസാരക്ലേശം അനുഭവിക്കുന്നു. അവർക്ക് ശാസ്ത്രാഭ്യാസവും മറ്റും കൊണ്ടു മാത്രം ഭഗവൽ പ്രീതിവരും എന്ന് തോന്നൽ കാരണം ഭക്തി ഇല്ലാതെവരുമ്പോൾ ദുഃഖത്തിന്ന് ഹേതുവായി ഭവിക്കുന്നു.

ഭക്തൻമാരുടെ ഹൃദയത്തിൽ അങ്ങ് സ്ഥിരമായി വസിക്കുന്നു. അവരുടെ

ജന്മം സഫലം തന്നെ.

സകാമികളും നിഷ്കാമികളും അങ്ങയെ ഭജിക്കുന്നുണ്ട്. സകലവിധനെ വേദ്യാദികളോടെ ചില പ്രത്യേക ആവശ്യത്തിനായി അങ്ങയെ ഭജിക്കുന്ന സകാമികളുടെ ഭജനം അങ്ങുക്കത്ര ഇഷ്ടപ്രദമല്ല. നിഷ്കാമഭജനമാണ് അങ്ങേക്കിഷ്ടം.

അങ്ങയെ പൂജാസ്തോത്രാദികൾ ചെയ്വാൻ ഞാൻ അശക്തനാണ്. അതുകൊണ്ട് ഞാൻ അങ്ങയെ നമസ്കരിക്കട്ടെ. അങ്ങക്ക് അനേകം നമസ്കാരം.

അങ്ങയുടെ നാമങ്ങൾ പലവിധത്തിലാണ്. അവതാരസൂചനകളായ ദേവകീനന്ദന നാരായണ മുതലായതും കർമ്മങ്ങളെ സൂചിപ്പിക്കുന്ന ഗോവർദ്ധനോദ്ധാരക മുതലായതും. ഗുണങ്ങളെ സൂചിപ്പിക്കുന്ന സർവജ്ഞ. ഭക്തവത്സല എന്നിവയും അന്ത്യകാലത്തിൽ ആർ ഉച്ചരിക്കുന്നുവോ അവൻെറ പാപപുണ്യങ്ങൾ നശിച്ച് അങ്ങയുടെ പാദം അടയുന്നു.

'സർവധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ' എന്ന സ്ഥിതിയിലെത്തിയവരെ അവിടുന്ന് സംസാരത്തിൽനിന്ന് കരകയറ്റും. അവർ അവിടുത്തെ പാദത്തിൽ ലയിക്കും. ആ തിന്തിരുവടിക്ക് നമസ്കാരം.

കാലസ്വരൂപനായ അങ്ങയെ ലോകം അറിയുന്നില്ല. സകല ലോകങ്ങളിൽ വെച്ച് ഉൽകൃഷ്ടമായ സത്യലോകത്തിൽ വസിക്കുന്ന അവിടുത്തെ പ്രഥമപുത്രനായ ഞാൻ കൂടെ അങ്ങയെ പ്രാപിക്കാനായി നമസ്കാരം ചെയ്യുന്നു.

അങ്ങ് ഇനിയും അവതാരങ്ങൾ എടുക്കും. മത്സ്യം, ആമ മുതലായ തിര്യക് യോനികളിലും, രാമൻ, കൃഷ്ണൻ, എന്ന പേരിൽ, മനുഷ്യയോനികളിലും വാമനൻ ഹയഗ്രീവൻ എന്ന നാമധേയത്തിൽ അറിയപ്പെടുംവണ്ണം ദേവയോനികളിലും മറ്റും അവതരിക്കും, എല്ലാം ധർമ്മത്തെയും ആചാരമര്യാദകളേയും നിലനിർത്താൻ വേണ്ടിയാണ്. അതുകൊണ്ട് അങ്ങയെ ഞാൻ വീണ്ടും വീണ്ടും നമസ്കരിക്കട്ടെ.

ഈ ലോകം പൂർവ കൽപത്തെപോലെ സൃഷ്ടിക്കേണമെങ്കിൽ എനിക്ക് അതിനുള്ള അറിവുണ്ടാകേണം. പലവിധത്തിൽ ഉച്ചനീചാവസ്ഥയിൽ അവരവരുടെ സഞ്ചിതകർമ്മഫലമായി സൃഷ്ടിക്കേണ്ടതുകൊണ്ട് കർമ്മജന്യമായ ദോഷം ബാധിക്കാതിരിക്കട്ടെ. എല്ലാം അങ്ങയിൽ ഞാൻ സമർപ്പിക്കുന്നു. ദേവമനുഷ്യാദി വിചിത്രരൂപങ്ങളെ പ്രകാശിപ്പിക്കുമ്പോൾ വിസ്മൃതി ഭവിക്കാതിരിക്കട്ടെ. അങ്ങ് പ്രസാദിച്ച് എഴുന്നേറ്റിരുന്ന് എൻെറ സൃഷ്ടിവൃത്തിയിലുള്ള വിഷമതകളെ ഞാൻ തരണംചെയ്യുംവിധം എന്നെ അനുഗ്രഹിപ്പാനായി മധുരവാക്ക് പറഞ്ഞ് എന്നിൽ കാരുണ്യം പൊഴിക്കേണം.

ഈ വാക്കുകളെല്ലാം ശ്രദ്ധിച്ചശേഷം പറഞ്ഞു. ബ്രഹ്മദേവാ, അങ്ങയുടെ ഹൃദയത്തിൽ സർവ്വജ്ഞാനമയമായ വേദം കിടപ്പുണ്ട്. ജ്ഞാനം അങ്ങയുടെ ഹൃദയത്തിൽ നിക്ഷിപ്തമാണ്. അത് സ്പഷ്ടമാക്കാൻ ഇനിയും തപസ്സ് ചെയ്തുകൊൾക. അപ്പോൾ അന്തർഭാഗത്തുള്ള ലോകങ്ങളെ യാതൊരുമറവും കൂടാതെ കാണും.

എല്ലാ ഭൂതങ്ങളിലും വസിക്കുന്ന. എന്നാൽ പ്രേരിക്കപ്പെട്ടവരായിട്ടാണ് എല്ലാവരും കർമ്മം ചെയ്യുന്നത് എന്ന പരമാർത്ഥം ലോകർക്ക് എപ്പോൾ മനസ്സിലാകുന്നുവോ അപ്പോൾ പുണ്യപാപകർമ്മങ്ങളിൽനിന്ന് അവർ മുക്തരാകുന്നു. എന്നെ അറിഞ്ഞാൽ പിന്നെ കർമ്മബന്ധം ഉണ്ടാവില്ല.

കാഷ്ഠങ്ങളിലെ അഗ്നി കടഞ്ഞാലല്ലാതെ സ്ഫുരിക്കില്ല. പുറത്തു വരില്ല. അതുപോലെ എന്നെ അറിയേണമെങ്കിൽ ഭക്തി ഉണ്ടാവുകയും ധ്യാനവും ജപവും സ്വീകരിക്കയും വേണം.

ജീവാത്മാ പരമാത്മാ ഭേദഭാവന ഇല്ലാതെ ആകേണം. നാശരഹിതൻ ഞാൻ മാത്രമേ ഉള്ളു എന്ന വിശ്വാസം വന്നാൽ സർവബന്ധങ്ങളിൽനിന്നും ക്രമേണ മുക്തനാവും.

വേദം അങ്ങയുടെ ഹൃദയത്തിൽനിന്നു പുറപ്പെടുന്നതാകയാൽ അങ്ങക്ക് രജോഗുണദോഷം ബാധിക്കയില്ല.

എന്നെക്കുറിച്ച് അങ്ങ് ചെയ്ത സ്തോത്രം എന്നെ തുഷ്ടിപ്പെടുത്തുന്നു. അതിൽനിന്ന് കാര്യങ്ങൾ അങ്ങക്ക് ഇപ്പോൾ വെളിവായിട്ടുണ്ട് എന്നറിയുന്നു. ധൈര്യമായി സൃഷ്ടികർമ്മത്തിൽ ഏർപ്പെട്ടുകൊൾക.

ഇത്രയും പറഞ്ഞ് ബ്രഹ്മാവിൽനിന്ന് ആ രൂപം മറഞ്ഞു.

## 10-ാം അദ്ധ്യായം

മൈത്രേയർ വിദുരരുടെ ചോദ്യങ്ങൾക്ക് ഉത്തരം പറയുന്നു.

ബ്രഹ്മാവ് പരമാത്മാവിൽ മനസ്സിനെ ഉറപ്പിച്ച് വീണ്ടും 100 ദിവ്യസംവത്സരം തപസ്സ് ചെയ്തു.

ബ്രഹ്മാവിരിക്കുന്ന താമരയും ചുറ്റുമുള്ള ജലവും കാറ്റിന്റെ ഗതിയാൽ ഇളകുന്നത് കണ്ടപ്പോൾ ആ ജലത്തേയും വായുവിനേയും മുഴുവൻ കുടിച്ചു. ഇപ്പോൾ താമരമാത്രമായി. അത് ആകാശം മുഴുവൻ പരന്നുകിടക്കുന്നു.

അദ്ദേഹം ഈ താമരയെ മൂന്ന് ആയി വിഭാഗിച്ചു. മൂന്ന് ലോകങ്ങൾ. ഈ ലോകങ്ങളുടെ സുഖാനുഭവത്തിന്നുവേണ്ടി സകലതും അതിൽ നിക്ഷിപ്തമായിരുന്നു. വിത്തിൽ മുളവളരാൻ വേണ്ട ആഹാരം ഉള്ളതുപോലെ. നിഷ്കാമഭക്തനായ ബ്രഹ്മാവിന്ന് കിട്ടിയ ഭഗവദനുഗ്രഹമാണ് ലോകങ്ങളെ സൃഷ്ടിക്കാനുള്ള അറിവ്.

ആദ്യം കാലത്തെപ്പറ്റി വിസ്തരിക്കുന്നു. കാലം എന്നത് എന്ത്. സത്വാദി ഗുണങ്ങൾ സാമ്യാവസ്ഥയെ ഉപേക്ഷിച്ച് ഏറ്റക്കുറച്ചിലായി വരുന്ന കാരണം യാതൊന്നോ അതിന്ന് കാലമെന്ന് പറയുന്നു. കാലം പ്രത്യക്ഷമല്ല. അതിന്ന് ആദിയും അന്തവും ഇല്ല. ലോകസൃഷ്ടിക്ക് അന്യപദാർത്ഥം ഇല്ലാത്തതിനാൽ കാലംതന്നെ ഉപാദാനകാരണം.

ഭഗവാൻ, കാലമാകുന്ന ഉപാദാനംകൊണ്ട് സത്രൂപമായ വിശ്വത്തെ സൃഷ്ടിച്ചു. അതായത് കാലം കാരണവും വിശ്വം കാര്യവും.

ലോകസൃഷ്ടി 10 വിധം - പ്രാകൃതസൃഷ്ടി 6 വിധം. വൈകൃതസൃഷ്ടി 3 വിധം. വൈകൃതവും പ്രാകൃതവും ചേർന്നത് ഒന്ന്.

പ്രളയം 3 വിധം - കാലംനിമിത്തം നാശം. ദ്രവ്യം നിമിത്തം നാശം. ഗുണങ്ങൾ നിമിത്തം നാശം. കാലം കാരണം നിത്യപ്രളയം. ദ്രവ്യം (അഗ്നി)കൊണ്ട്, നൈമിത്തിക പ്രളയം. ഗുണംകൊണ്ട് പ്രാകൃതിക പ്രളയം.

കാലശക്തി നിമിത്തം സത്വാദികൾ സാമ്യാവസ്ഥയെ ഉപേക്ഷിച്ച് ഉണ്ടായ പ്രകൃതിയുടെ വികാരം കാരണം സർഗ്ഗം ഉണ്ടായി. വികാരത്തിന്ന് മഹത്തത്വമെന്നപേർ. ഇതാണ് ഒന്നാമത്തെ സർഗ്ഗം. രണ്ടാമത്തേ പ്രകൃതി വികാരം

അഹങ്കാരതത്വം. ഇതിൽനിന്ന് പഞ്ചഭൂതങ്ങൾ. ആകാശം, വായു അഗ്നി, ജലം, ഭൂമി ഉണ്ടായി. ഇത് മൂന്നാമത്തെ സൃഷ്ടി. പിന്നീട് പഞ്ചേന്ദ്രിയങ്ങൾ ഉണ്ടായി. ഇത് 4-ാമത്തെ സൃഷ്ടി സത്വഗുണപ്രധാനമായ കാര്യസ്വരൂപമാണ് ഇന്ദ്രിയാഭിമാനികളായ ദേവതകളുടെ സൃഷ്ടി. അതിൽ ഉൾപ്പെട്ടതാണ് മനസ്സും. ഇത് അഞ്ചാമത്തെ സൃഷ്ടി. ജീവൻമാർക്ക് സ്വരൂപബോധമില്ലാതാക്കുന്ന അവിദ്യയുടെ സൃഷ്ടിയാണ്. 6-ാമത്തേത്. ഈ ആറും സങ്കൽപമാത്രത്താൽ പ്രകൃതിയിൽ നിന്നുണ്ടായതാണ്. അതിനാൽ പ്രാകൃതം.

ഇനി ബ്രഹ്മദേവൻെറ രജോഗുണസംബന്ധമായ സർഗ്ഗങ്ങൾ.

7-ാംമത്തെത് സ്ഥാവരസൃഷ്ടി. ഭക്ഷണപദാർത്ഥങ്ങൾ-ഇവ 6 വിധം. വൃക്ഷങ്ങൾ, ഔഷധികൾ, ധാന്യവർഗ്ഗങ്ങൾ, വള്ളികൾ, മുള മുതലായവ. പുഷ്പത്തിൽ നിന്ന് കായ ഉണ്ടാകുന്നവയും പൂക്കാതെ കായ്ക്കുന്ന ആൽമരം മുതലായവയും.

8-ാമത്തെത്. തിര്യക്കുകൾ ഇവ 28 വിധം. പശു ആട് മുതലായ ഇരട്ടക്കുളമ്പുള്ളവ കഴുത മുതലായ ഒറ്റക്കുളമ്പുള്ള 5 നഖങ്ങളുള്ള നായ കുറുക്കൻ ആന സിംഹം മുതലായവ. മകരമത്സ്യം മുതലായ ജലചരങ്ങൾ, ഭൂമിയിൽ സഞ്ചരിക്കുന്ന വിവിധ തരത്തിലുള്ള പക്ഷികൾ-ഇങ്ങിനെ 28 വിധം.

9-ാമത്തേത് മനുഷ്യർ. രജോഗുണം -അധികരിച്ചുള്ളവരാകയാൽ സുഖദുഃഖാഭിമാനികൾ-കർമ്മതൽപരൻമാർ.

ഈ പറഞ്ഞ 7-8-9 സർഗ്ഗങ്ങൾ വൈകൃതമാണ്. ദേവൻമാരും വൈകൃതം തന്നെ. ഇവർ 8 വിധം. പിതൃക്കൾ, അസുരൻമാർ, ഗന്ധർവ്വൻമാർ, ഭൂതപ്രേത പിശാചുക്കൾ മുതലായവർ . പ്രാകൃതവും വൈകൃതവും കൂടി ചേർന്നതാണ്. സനൽകുമാരാദികൾ-ഇത് 10-ാമത്തെ സർഗ്ഗം ഏകനായ ശ്രീഹരിയിൽനിന്നാണല്ലോ. ഇത്രയും വന്നത്. അദ്ദേഹം ബ്രഹ്മാവ് എന്ന നിലയിൽ സൃഷ്ടി ഈ വിധം പൂർത്തിയാക്കി.

## 11-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ കാലത്തിൻെറ സൂക്ഷ്മതയേയും സ്ഥൂലതയേയും വിവരിക്കുന്നു.

കാര്യരൂപേണ കാണപ്പെടുന്ന സകലവസ്തുക്കളിലും ഏറ്റവും ചെറിയ അംശം പരമാണുവാണ്. ഇതു അന്യോന്യം യോജിച്ചാണ് പദാർത്ഥങ്ങളാവുന്നത്. ഇങ്ങിനെ പരമാണുക്കൾ ചേർന്ന ഈ പ്രപഞ്ചം കാലത്തിൻെറ സ്ഥൂലരൂപമാണ്. പരമാണു സൂക്ഷ്മരൂപവും.

പരമാണു മുതൽ പ്രപഞ്ചംവരെയുള്ള വസ്തുക്കളുടെ ഉൽപത്തിസ്ഥിതിലയങ്ങൾക്ക് കാരണം. കാലമായതിനാൽ ഈശ്വരശക്തിതന്നെയാണ് കാലമെന്ന നാമത്താൽ പറയപ്പെടുന്നത്.

പ്രപഞ്ചവസ്തുക്കളിൽ പരമാണു വ്യാപിക്കുന്ന സമയത്തിന്ന് പരമാണുവെന്നും അവയുടെ സംയോഗം കൊണ്ടുണ്ടായ ഏറ്റവും വലിയ രൂപത്തെ കാലമെന്നും പറയുന്നു. സൂര്യഗതിക്കനുസരിച്ചാണ് കാലം നിർണ്ണയിക്കപ്പെടുന്നത്.

പരമാണു രണ്ടെണ്ണംചേർന്നാൽ ഒരണു. അതിനെ വ്യാപിക്കാൻ സൂര്യന്നു വേണ്ട സമയം അണു. 3 പരമാണുക്കൾ ത്രസരേണു. ത്രസരേണു ദൃഷ്ടിക്ക്

ഗോചരമാണ്. ജനൽവെളിച്ചത്തിൽ കാണുന്ന പറക്കുന്ന പൊടി ത്രസരേണു ആണ്. ഇതിനെ മേൽപോട്ട് പറപ്പിക്കാൻ വേണ്ട സമയത്തിൻെറ പേരും ത്രസരേണു. 3 ത്രസരേണു അതിക്രമിപ്പാൻ വേണ്ട സമയം 1 ത്രുടി. 100 ത്രുടി=1വേധം. 3 വേധം=1ലവം. 3 ലവം=1 നിമേഷം. 3 നിമേഷം=1 ക്ഷണം. 5 ക്ഷണം=1 കാഷ്ഠ. 5കാഷ്ഠ=1 ലഘു. 15ലഘു=1 നാഴിക. 2 നാഴിക=1 മുഹൂർത്തം. 6 അല്ലെങ്കിൽ 7 നാഴിക= 1 യാമം(പ്രഹരം). 4 യാമം=1 പകൽ(രാത്രി) ഇങ്ങിനെ 15 പകൽ (രാത്രി)=1 പക്ഷം. ശുക്ലപക്ഷം, കൃഷ്ണപക്ഷം ചേർന്നാൽ 1മാസം. 2മാസം=ഒരു ഋതു. 6 മാസം=1 അയനം. ദക്ഷിണായനം, ഉത്തരായനം കൂടിയത്1കൊല്ലം. 100 കൊല്ലം 1 മനുഷ്യൻെറ പരമായുസ്സ്.

ഗ്രഹനക്ഷത്രങ്ങളുടെ ചക്രത്തിലിരിക്കുന്ന ഭഗവാൻ കണ്ണടക്കാതെ ഒരു സംവത്സരംകൊണ്ട് പരമാണുമുതൽ സർവ്വവും അടങ്ങിയ ലോകത്തെ 1 പ്രാവശ്യം ചുറ്റി സഞ്ചരിക്കുന്നു. ഈ ഭഗവാനെആണ് സൂര്യൻ എന്ന് പറയുന്നത്. അപ്പോൾ സൂര്യൻ സാക്ഷാൽ ഭഗവാൻതന്നെ എന്ന് നിശ്ചയിക്കാം.

ഇതാണ് കാലസ്വരൂപം. കാലബാധയിൽനിന്ന് രക്ഷകിട്ടാൻ സൂര്യമണ്ഡലത്തിലെ ഈ സൂര്യനാരായണനെ പൂജിക്കേണം. ലോകത്തിൽ വേണ്ട സുഖഭോഗങ്ങളേയും അതിന്നുപരി ദോഷവും കൊടുക്കുന്നത് ഈ പ്രത്യക്ഷ മൂർത്തിയായ സൂര്യനാരായണനാണ്.

പിതൃക്കൾ ദേവൻമാർ മനുഷ്യർ ഇവർക്ക് അവരവരുടെ സമയകണക്ക് പ്രകാരം 100 വർഷമാണ് പരമായുസ്സ്. എന്നാൽ ലോകങ്ങളെ വിട്ടിരിക്കുന്ന ജ്ഞാനികളുടേത് അൽപം വ്യത്യസ്തമാണ്.

ജ്ഞാനികളുടെ ആയുർമ്മാനം പറയുമ്പോൾ യുഗാദികാലജ്ഞാനം അറിയേണം.

യുഗങ്ങൾ 4. കൃതം, ത്രേത, ദ്വാപര, കലി. ഈ യുഗങ്ങൾ നാലും കൂടി 12000 വർഷം.

കൃതയുഗത്തിൽ ധർമ്മത്തിൻ പാദങ്ങൾ 4. ഓരോയുഗം കഴിയുമ്പോൾ ഓരോ പാദം കുറയും. അതായത് അധർമ്മം യുഗം കഴിയുന്തോറും വർദ്ധിക്കും. ധർമ്മം ഇരുന്ന സ്ഥാനത്ത് അധർമ്മം പ്രവേശിക്കും.

ലോകത്തിൽ 1000 ചതുർയുഗം കഴിയുമ്പോൾ (അതായത് 4X12000) പുറമെയുള്ള മഹർലോകാദികളിൽ 1 പകൽ കഴിയും. അത്രകാലം തന്നെ രാത്രിക്കുംവേണം. ബ്രഹ്മാവ് ഉറങ്ങുന്നത് ഈ രാത്രിയിലാണ്. ഈ രാത്രി കാലത്തേയാണ് നാം പ്രലയമായി കാണുന്നത്.

ബ്രഹ്മാവിൻെറ പകൽ സമയത്ത് (1000 ചതുർയുഗത്തിൽ) 14 മനുക്കൾ രാജ്യം പരിപാലിക്കുന്നു. അതായത് ഒരു മനുവിന്ന് 71ൽ ചില്വാനം. ചതുർയുഗകാലം. അതാണ് ഒരു മന്വന്തരം ഈ ഒരു മന്വന്തരത്തിൽ 1. മനു, 2. മനുപുത്രൻമാരായ രാജാക്കൻമാർ, 3. സപ്തർഷികൾ, 4. ദേവൻമാർ, 5. ദേവേന്ദ്രൻ, 6. ഗന്ധർവ്വാദികൾ, ഇങ്ങിനെ 6 സംഘക്കാർ ഉൾപ്പെടുന്നു. ഇതോടെ ഭഗവാൻെറ ഒരവതാരവും ഉണ്ടാവും. പകൽ കഴിഞ്ഞാൽ ബ്രഹ്മാവ് സൃഷ്ടി നിർത്തും. വീണ്ടും പകൽ ആരംഭിക്കുമ്പോൾ വീണ്ടും സൃഷ്ടി തുടരും. ഇതിന്നു ദൈനംദിന സൃഷ്ടി എന്ന് പേർ. ഇതിന് അവരവരുടെ കർമ്മാനുസരണം മനുഷ്യർ പക്ഷികൾ മുതലായവർ ജനിക്കുന്നു.

രാത്രി ആവുമ്പോൾ 3 ലോകങ്ങളും സൂര്യചന്ദ്രനക്ഷത്രാദികളും ഭഗവാനിൽ ലയിക്കും.

ഇനി ഈ ലോകങ്ങൾക്ക് എങ്ങിനെയാണ് ലയം സംഭവിക്കുന്നത് എന്ന് പറയുന്നു.

നാശം എത്തിയാൽ ആദിശേഷമുഖത്തിൽനിന്ന് അഗ്നിജ്വാല പുറപ്പെടും. ഈ ഉഷ്ണജ്വാലയിൽ എല്ലാം ദഹിക്കും. മഹർ ലോകത്തിൽ ജ്വാല എത്തുമ്പോൾ ഭൃഗു മുതലായ സിദ്ധൻമാർ അവിടെനിന്ന് ജനർലോകത്തേക്ക് പോകും.

സമുദ്രങ്ങൾ അലയടിച്ച് ഓന്നോടോന്ന് ചേർന്ന് 3 ലോകത്തേയും മുക്കും. അപ്പോൾ ശ്രീഹരി ശേഷശയ്യമേൽ സനകാദികളാൽ സ്തോത്രം ചെയ്യപ്പെട്ടവനായി ശയിക്കും.

ഇങ്ങിനെ ബ്രഹ്മാവിൻെറ 100 വയസ്സും കഴിയും. ബ്രഹ്മാവിന്ന് 1 പരാർദ്ധം അതായത് 50 വയസ്സ് കഴിഞ്ഞ് ഇപ്പോൾ കുറേ കാലമായി. ബ്രഹ്മാവിൻെറ ദിവസാവസാനങ്ങളെല്ലാം ഓരോ കൽപമാണല്ലോ. ആദ്യത്തെ കൽപത്തിന്ന് പദ്മകൽപമെന്നു പേർ. (താമരയുണ്ടായ കൽപം). ഇങ്ങനെ എത്രയോ കൽപങ്ങൾ ഉണ്ടായതിനനീൽ അതിൻെറ പേർ മുഴുവൻ ഇവിടെ പറയുന്നില്ല. 1 പരാർദ്ധം കഴിഞ്ഞ ആദ്യകൽപം 'വരാഹം' എന്ന് പറയുന്നു. അപ്പോഴാണ് ശ്രീഹരി വരാഹമായി അവതരിച്ചത്.

## 12-ാമദ്ധ്യായം

ഈ അദ്ധ്യായത്തിൽ ബ്രഹ്മാവ് ചെയ്ത സൃഷ്ടിയെപ്പറ്റി പറയുന്നു.

ആദിയിൽ, ലോകനില നിലനിർത്താൻ വേണ്ടത് അവിദ്യാരുപങ്ങളാണെന്ന് നിശ്ചയിച്ച് അവയെ സൃഷ്ടിച്ചു. അന്ധതാമിസ്രം, താമിസ്രം, മഹാമോഹം, മോഹം, അന്ധകാരം എന്ന അജ്ഞാനവൃത്തികൾ.

**അന്ധതാമിസ്രം** -വിഷയം നശിക്കുമ്പോൾ താൻതന്നെ നശിച്ചുവെന്ന തോന്നൽ.

**താമിസ്രം** -ആഗ്രഹിച്ച വിഷയഭോഗത്തിന്ന് തടസ്സം വരുത്തുന്നവരിൽ വരുത്തുന്ന ദ്വേഷ്യം.

**മഹാമോഹം** -വിഷയങ്ങളെ അനുഭവിപ്പാനുള്ള താൽപര്യം.

**മോഹം** -ദേഹം, ഇന്ദ്രിയങ്ങൾ, മനസ്സ് എന്നിവയിൽ ഞാനെന്നഹം ബുദ്ധി.

**അന്ധകാരം** -സത്ത്, ചിത്തം, ആനന്ദം എന്ന ആത്മസ്വരൂപത്തെ മറയ്ക്കുന്നത്.

മേൽപറഞ്ഞവയെ സൃഷ്ടിച്ചശേഷം അവക്ക് പരിഹാരമായി ഇവയെ നശിപ്പിക്കാനുള്ള ചിലരെയും സൃഷ്ടിച്ചു.

സനകൻ, സനന്ദൻ, സനാതനൻ, സനൽകുമാരൻ എന്ന 4 പേരാണ് അവർ. ഇവർ മാനസപുത്രരാണ്. ഐഹികവിഷയവാസനകളോ ധർമ്മാർത്ഥകാമസമ്പാദോദ്യമമോ ഇല്ലാത്തവർ. കൽപകാലത്ത് ഇവർക് നാശമില്ല.

ഇവരോട് സൃഷ്ടി നടത്താൻ ബ്രഹ്മാവ് കൽപിച്ചു. അവർ അത് താൽപ ര്യപ്പെട്ടില്ല. പിതാവിന്ന് അപ്പോൾ ക്രോധം വന്നു. ആ ക്രോധത്തെ പ്രയത്നപ്പെട്ട് അടക്കി. എങ്കിലും അത് പുരികങ്ങളുടെ മദ്ധ്യത്തിൽനിന്ന് നീലലോഹിതവർ ണ്ണത്തിൽ ഒരു കുമാര രൂപത്തിൽ പുറത്തുവന്നു. കരഞ്ഞുകൊണ്ടാണ് വന്നത്. പിതാവിനോട് നാമവും സ്ഥാനവും കൽപിക്കേണമെന്നാവശ്യപ്പെട്ടു.

പിതാവ് നീ കരയേണ്ട. രോദനത്തോടെ വന്നവനായതിനാൽ നീ രുദ്രൻ എന്നറിയപ്പെടും.

നിൻെറ വാസസ്ഥാനം ഞാൻ മുമ്പേ നിശ്ചയിച്ചിട്ടുണ്ട്. അവ, ഹൃദയം ഇന്ദ്രിയങ്ങൾ, പ്രാണൻ, പഞ്ചഭൂതങ്ങൾ, സൂര്യൻ, ചന്ദ്രൻ എന്നീ സ്ഥാനങ്ങ ളാണ്.

നിണക്ക് 11 നാമങ്ങളേയും കൽപിച്ചിട്ടുണ്ട്. മന്യു, മനു, മഹിനസൻ,, മഹാൻ, ശിവൻ, ഋതുദ്ധ്വജൻ, ഉഗ്രരേതസ്സ്, ഭവൻ, കാലൻ, വാമദേവൻ, ധൃത വ്രതൻ എന്നിവയാണ്.

നിണക്ക് 11 പത്നിമാരും ഉണ്ട്. ധീ, വൃത്തി, ഉശനാ, ഉമാ, നിയുസ്, സർ പ്പീസ്, ഇലാ, അംബിക, ഇരാവതി, സുധാ, ദീക്ഷ എന്നിവർ.

ഭാര്യാസമേതനായി പ്രജാസൃഷ്ടി ഭംഗിയായി നടത്തുക എന്ന് കൽപിച്ചു.

രുദ്രൻ, സൃഷ്ടി ആരംഭിച്ചു. എണ്ണിയാൽ തീരാത്ത അനേകം രൂപങ്ങളെ കൂട്ടംകൂട്ടമായി സൃഷ്ടിച്ചു. എല്ലാം ഭയങ്കരാകൃതി ഉളളവർ.

ബ്രഹ്മാവ് സൃഷ്ടി ഉടൻ നിർത്താൻ പറഞ്ഞു. അവരുടെ ഉഗ്രമായ നോട്ട ങ്ങൾ എന്നെകൂടെ ഭയപ്പെടുത്തുന്നു. നീ സർവ്വഭൂതങ്ങൾക്കും സുഖം വരു ത്തുവാനായി തപസ്സാചരിക്കുക. അപ്പോൾ തപോ മഹിമയാൽ സൃഷ്ടി പണ്ട ത്തെപോലെ നടത്താൻ സാധിക്കും.

രുദ്രൻ തപസ്സിന്നുപോയി. ബ്രഹ്മാവ് പിന്നീട് 10 പുത്രൻമാരെ സൃഷ്ടിച്ചു. മരീചി, അത്രി, അംഗീരസ്, പുലസ്ത്യൻ. പുലഹൻ ക്രതു, ഭൃഗു, വസിഷ്ഠൻ, ദക്ഷൻ,നാരദൻ എന്നിവരാണ് അവർ. ഇവർ പിതാവിൻെറ ശരീരത്തിലെ പലേ ഭാഗങ്ങളിൽനിന്നായിട്ടാണ് ഉത്ഭവിച്ചത്.

പിന്നീട് വലത്തേ സ്തനത്തിൽനിന്ന് ധർമ്മഋഷിയും പൃഷ്ടത്തിൽനിന്ന് അധർമ്മവും ജനിച്ചു. അധർമ്മമാണ് മൃത്യുവിൻെറ ജനനസ്ഥാനം. ഹൃദയ ത്തിൽനിന്ന് കാമവും താഴത്തെ ചുണ്ടിൽനിന്ന് ലോഭവും പുരികത്തിൽനിന്ന് ക്രോധവും മുഖത്തിൽനിന്ന് സരസ്വതിയും മേഢ്രത്തിൽനിന്ന് സമുദ്രങ്ങളും ഗുദത്തിൽനിന്ന് പാപപ്രവർത്തകനായ നിഋതി എന്ന രാക്ഷസനും ജനിച്ചു. ഇതിന്നുപുറമെ ശരീരഛായയിൽനിന്ന് കർദ്ദമനും ഉണ്ടായി.

സരസ്വതിയെ കണ്ടപ്പോൾ ബ്രഹ്മാവിന്നു കാമവികാരം തോന്നിയത്രെ. അപ്പോൾ മരീചി മുതലായ പുത്രൻമാർ അത് എതൃത്തു. ഒടുവിൽ അദ്ദേഹം ആ മനസ്ഥിതിയെ ത്യജിച്ചുവെന്ന് പറയുന്നു.

ബ്രഹ്മാവിന്നുംകൂടി തടുക്കാൻ കഴിയാത്തതാണ് സ്ത്രീചേഷ്ഠ എന്ന് കാണിപ്പാൻ വേണ്ടി പറഞ്ഞുവെന്നല്ലാതെ ബ്രഹ്മാവിന്ന് അങ്ങിനെ ഒരു വികാരം ഉണ്ടാവാൻ കാരണമില്ലെന്ന് ധരിക്കേണം.

പിന്നെ 4 മുഖത്തിൽനിന്ന് 4 വേദങ്ങളുണ്ടായി. മുഖത്തിൽനിന്നുതന്നെ യാഗാദികർമ്മങ്ങളും അത് നടത്തേണ്ട ഹോതാവ്, ഉൽഗാതാവ്. അദ്ധ്വര്യ,

ബ്രഹ്മാ എന്ന 4 വിധ വിദഗ്ദ്ധരും. ആയുർവേദം മുതലായ ഉപവേദങ്ങളും നീതിശാസ്ത്രം, പുരാണം, ന്യായം, മീമാംസ, ധർമ്മശാസ്ത്രം എന്നിവയും സത്യം, തപസ്സ്, ദയ, (ദാനം) ശൗചം, (വിദ്യ) എന്ന ധർമ്മ പാദങ്ങളും ബ്രഹ്മ ചര്യാദി ആശ്രമങ്ങളും ഉണ്ടായി.

കൂടാതെ ആയുർവേദം, ധനുവേർദം, ഗാന്ധർവവേദം, സംഗീതശാസ്ത്രം, സ്ഥാപത്യം എന്ന തച്ചുശാസ്ത്രം മുതലായവയും ഉണ്ടായി.

5-ാംവേദം എന്നറിയപ്പെടുന്ന ഇതിഹാസ പുരാണങ്ങളും മുഖത്തിൽ നിന്ന് ആവിർഭവിച്ചു.

കർമ്മങ്ങൾ ഷോഡശി, ഉക്ഥ, പുരീഷി, അഗ്നിഷ്ടുത്ത്, ആപ്തോര്യാമം, അതിരാത്രം, വാജപേയം, ഗോസവം ഇവയും മുഖത്തിൽനിന്നുവന്നു.

4 ധർമ്മപാദങ്ങളും 4 ആശ്രമങ്ങളും ഉണ്ടായി എന്ന് പറഞ്ഞുവല്ലോ.

ആശ്രമങ്ങളെപ്പറ്റി വിസ്തരിച്ചു പറയാം. ബ്രഹ്മചര്യമാണ് ആദ്യത്തെ ആശ്രമം. ഉപനയനം കഴിഞ്ഞ് ഗായത്രി അദ്ധ്യയനം ചെയ്യുമ്പോൾ ആദ്യത്തെ 3 ദിവസവ്രതത്തിന് സാവിത്രം എന്ന് പേർ. സവിതാവ് എന്നാൽ സൂര്യൻ. സൂര്യ മഹിമയെ പ്രകാശിപ്പിക്കുന്ന മന്ത്രമായതിനാൽ ഗായത്രിക്ക് സാവിത്രി എന്ന് കൂടി പേരുണ്ട്. മറ്റൊരു വ്രതം പ്രാജാപത്യമാണ്. പ്രജാപതി ബ്രഹ്മാവിനെ പ്രസാ ദിപ്പിക്കുവാനുള്ള വ്രതം. ഈ വ്രതത്തിൻെറ ആദ്യ വർഷം ബ്രാഹ്മം (വേദം) എന്ന് പറയപ്പെടുന്നു. മരണപര്യന്തം വേദം അഭ്യസിക്കുന്നതിന്ന് 'ബൃഹത്' എന്ന് പേർ. ഇത് അനുഷ്ഠിക്കുന്ന ആളുടെ പേർ നൈഷ്ഠിക ബ്രഹ്മചാരി. ഇങ്ങിനെ 4 വിധം വ്രതം. സാവിത്രം, പ്രജാപത്യം, ബ്രാഹ്മം, ബൃഹത്.

ഇതേപോലെ ഗൃഹസ്ഥാശ്രമിക്കും 4 വിധവൃത്തികൾ; വാർത്താ സഞ്ചയം. ശാലീനം ശിലോഞ്ചം.

3-ാമത്തെ ആശ്രമിയായ വാനപ്രസ്ഥനും 4 വിധം. വൈവാസനർ, വാല ഖില്വൻമാർ, ഔദുരമ്വരൻമാർ, പേനപൻമാർ.

4-ാമത്തെ വകക്കാരായ സന്യാസിമാരും 4 തരക്കാരുണ്ട്. കടീചകൻ, ബഹോ്വാദൻ, ഹംസൻ, നിഷ്ക്രിയൻ അഥവാ പരമഹംസൻ.

സ്വാശ്രമധർമ്മത്തെ പ്രധാനമായി കരുതി അതിൽ നിഷ്ടയോടെ ഇരിക്കുന്ന വൻ കടീചകൻ. കർമ്മത്തെ അപ്രധാനമായിട്ടും ജ്ഞാനത്തെ പ്രധാനമായിട്ടും കരുതുന്നവൻ ബഹോ്വാദൻ. ജ്ഞാനാഭ്യാസത്തിൽ നിഷ്ടയുള്ളവൻ ഹംസൻ. പരമാത്മഭാവം നിമിത്തം കർമ്മങ്ങളെ വെടിഞ്ഞവൻ പരമഹംസൻ.

നയങ്ങൾ 4 സൃഷ്ടിച്ചു. 1) ആന്വീക്ഷകീ (ആത്മജ്ഞാനം പ്രതിപാദി ക്കുന്ന ശാസ്ത്രം.) 2) ത്രയീ- (സ്വർഗ്ഗഭോഗ സുഖങ്ങളുടെ യാഗാദി ശാസ്ത്രം. 3) വാർത്താ (കൃഷ്യാദി വ്യാപാരശാസ്ത്രം) 4) ദണ്ഡനീതി (പ്രജാപരിപാലനം)

വ്യാഹൃതികൾ 4 സൃഷ്ടിച്ചു. 1) ഭ്രൂർ 2) ഭുവഃ 3) സ്വഃ 4) ഈ മൂന്നും ചേർന്നത്. ഭ്രൂർഭുവസ്വഃ അങ്ങിനെ ആകെ നാല്.

പ്രണവം എന്ന ബ്രഹ്മവാചകം - ഓം. അ, ഉ, മ് ഈ മൂന്നക്ഷരങ്ങളും കൂടി ചേർന്നത്. ബ്രഹ്മാവിൻെറ ഹൃദയത്തിൽ നിന്നും ഉണ്ടായി.

ബ്രഹ്മാവിൻെറ രോമങ്ങളിൽ നിന്ന് 28 അക്ഷരങ്ങളുള്ള 'ഉഷ്ണിക്കും' ത്വക്കിൽനിന്ന് 24 അക്ഷരമുള്ള ഗായത്രിയും, മാംസത്തിൽ നിന്ന് 44 അക്ഷ രങ്ങളുള്ള 'ത്രിഷ്ടുപും' അസ്ഥിയിൽനിന്ന് 48 അക്ഷരങ്ങളുള്ള 'ജഗതി'യും

ഉണ്ടായി. ഇവ ഛന്ദസ്സുകളാണ്. മജ്ജയിൽനിന്ന് 40 അക്ഷരമുള്ള പങ്ക്തിയും പ്രാണനിൽനിന്ന് 36 അക്ഷരമുള്ള ബൃഹതിയും ജീവനിൽനിന്ന് കകാരം മുതൽ മകാരം വരെയുള്ള 5 വർഗ്ഗങ്ങളും. (25 അക്ഷരങ്ങൾ) ദേഹത്തിൽ നിന്ന് അകാരം മുതൽക്കുള്ള സ്വരാക്ഷരങ്ങളും ഉണ്ടായി. ബ്രഹ്മാവിന്റെ ഇന്ദ്രിയങ്ങളിൽ നിന്ന് ശ, ഷ, സ, ഹ എന്ന ഊഷ്മാക്കളും ബലത്തിൽ നിന്ന് യ, ര, ല, വ എന്ന അന്തസ്ഥകളും ക്രീഡയിൽനിന്ന് സ, രി ഗ, മ, പ, ദ ,നി എന്ന സപ്തസ്വരങ്ങളും ഉണ്ടായി.

മുഖത്തിൽനിന്ന് വൈഖരി എന്ന ശബ്ദവും (വ്യക്തമായത്) ഹൃദയത്തിൽ നിന്ന് ഓം എന്ന അവ്യക്ത ശബ്ദവും ഉണ്ടായി. ഇങ്ങിനെ വേദത്തെ സൃഷ്ടിച്ചശേഷം ഈ ശരീരത്തെ ബ്രഹ്മാവ് ഉപേക്ഷിച്ചു. കൂടുതൽഫലപ്രദമായ മറ്റൊരു ശരീരം എടുത്തു.

സൃഷ്ടിചെയ്വാൻ പ്രജാപതികളെ ഭാരമേൽപ്പിച്ചിട്ടുണ്ട്. എന്നാലും അത് മതിയാവില്ലെന്ന് തോന്നി. അപ്പോൾ ഇനി എന്താണ് ചെയ്യേണ്ടത് എന്നാലോചിച്ചു. തന്റെ ശരീരത്തെ രണ്ടായി പിളർന്നു. ഒരു ഭാഗം പുരുഷനായും മറ്റേ ഭാഗം സ്ത്രീയായും പിളർന്നു. പുരുഷൻ സ്വായംഭൂവമനു സ്ത്രീ ശതരൂപ മനുവിന്റെ പത്നി.

## 13-ാം അദ്ധ്യായം

സ്വായംഭൂവമനു (സ്വയംഭൂ=ബ്രഹ്മാവ്) പിതാവിനോട് ചോദിച്ചു താൻ എന്താണ് ചെയ്യേണ്ടത് എന്ന്.

നിങ്ങൾ ഭാര്യാഭർത്താക്കൻമാർ രണ്ടുപേരും എന്റെ കൽപനയെ അനുസരിക്കാമെന്ന് പറഞ്ഞതിൽ എനിക്ക് വളരെ സന്തോഷം. നിങ്ങൾക്ക് കല്യാണം ഭവിക്കട്ടെ. പിതാവിന്റെ കൽപനയെ വേണ്ടപോലെ നടത്തുന്ന പുത്രിപുത്രൻമാർക്ക് എപ്പോഴും പിതാവിന്റെ പൂർണ്ണാനുഗ്രഹം ഉണ്ടാകും. നിങ്ങൾ സന്താനോൽപാദനം ചെയ്ക. ഭൂമിയെ വേണ്ടവിധം പരിപാലിക്കുക.

മനു പറഞ്ഞു. അങ്ങയുടെ ആജ്ഞയെ വേണ്ടപോലെ നടത്താം. കർമ്മങ്ങൾ ചെയ്യുമ്പോൾ അതിൽനിന്ന് ചില പാപങ്ങൾ നേരിടാൻ ഇടയുണ്ടാകും. അത് എന്നെ ബാധിക്കാതെ ഇരിക്കാൻ അങ്ങ് അനുഗ്രഹിക്കേണം. പിന്നെ എനിക്കും എന്റെ പ്രജകൾക്കും താമസിക്കാനുള്ള ഭൂമി ഞാൻ കാണുന്നില്ല. അത് വെള്ളത്തിലാണെന്ന് ഊഹിക്കുന്നു. അത് പുറത്തുകൊണ്ടുവരേണം.

ബ്രഹ്മാവ് ഇതു കേട്ടപ്പോൾ ചിന്താമഗ്നനായി. ഞാൻ സൃഷ്ടി തുടങ്ങിയപ്പോൾ ഭൂമി സമുദ്രത്തിന്നടിയിൽ പോയിരിക്കുന്നു. ജലം ആക്രമിച്ചതായിരിക്കേണം. ഇതിന്നൊരു പോംവഴി എന്റെ പിതാവായ സാക്ഷാൽ നാരായണമൂർത്തിതന്നെ എന്നെ ഉപദേശിക്കേണം.

ഇങ്ങിനെ ചിന്തിച്ചിരിക്കുമ്പോൾ ബ്രഹ്മാവിന്റെ മൂക്കിന്റെ ഉള്ളിൽനിന്ന് ഒരു പെരുവിരൽ വലുപ്പമുള്ള പന്നിക്കുട്ടി പുറത്തേക്ക് ചാടി. പന്നിയുടെ മുഖവും മനുഷ്യന്റെ ഉടലും. അല്പസമയത്തിനുള്ളിൽ ആ വരാഹം ആനയോളം വലുപ്പമായി. ഈ ഭീകരസൂകരമൂർത്തി ആരെന്ന് അറിയാതെ മരീചി മുതലായ ഋഷിമാരും സനകാദികളും അമ്പരപ്പോടെ നോക്കി. അപ്പോൾ അത് ഭയങ്കരമായി ഗർജ്ജിച്ചു. ജനർലോകം, തപോലോകം, സത്യലോകം ,മുതലായ ലോകങ്ങളി

ലുള്ള മുനിമാർ ഗർജ്ജനം കേട്ട് ഭഗവാനാണെന്ന് സങ്കൽപിച്ചു സ്തുതിച്ചു. ഭഗവാൻ സ്തുതികേട്ട് സന്തോഷിച്ചു. വീണ്ടും ഗർജ്ജിച്ച് വെള്ളത്തിലേക്കിറങ്ങി.

വാലുയർത്തി പിരടി രോമങ്ങൾ ചലിപ്പിച്ച് ശുഭ്രമിറമുള്ള ദംഷ്ട്രങ്ങൾ പുറത്തു കാണിച്ച് കണ്ണുകൾ ജ്വലിപ്പിച്ച് മൂക്കുകൊണ്ട് മണപ്പിച്ച് തന്നെ സ്തുതിക്കുന്ന മരീച്യാദികളെ ശാന്തമായി കടാക്ഷിച്ചു.

വെള്ളം ക്ഷോഭിച്ചു. അലകൾ വാനോളം പൊന്തി. പ്രാതർ മദ്ധ്യാഹ്ന സായംകാലങ്ങളിൽ ചെയ്യുന്ന മൂന്നു വിധ യജ്ഞങ്ങളാകുന്ന ദേഹത്തോടുകൂടി യജ്ഞമൂർത്തിയായ ഈ സൂകരം വെള്ളത്തിൽ ഭൂമിയെ തിരഞ്ഞു. രസാതല ത്തിൽ കണ്ടു പിടിച്ചു. നിഷ്പ്രയാസം തൻെറ തേറ്റകളിൽ താങ്ങി എടുത്തു മേല്പോട്ടുകൊണ്ടുവന്നു.

അപ്പോൾ തന്നെ എതൃക്കുവാൻ ഒരു രാക്ഷസൻ എത്തി. ഹിരണ്യാക്ഷൻ സുദർശനംകൊണ്ട് അവനെ സംഹരിച്ചു. ബ്രഹ്മാവ് മുതലായവർ സൂക്ത ങ്ങൾകൊണ്ട് ഭഗവാനെ സ്തുതിച്ചു. ബ്രഹ്മസ്തുതി ചുരുക്കത്തിൽ ഇപ്രകാര മായിരുന്നു. അങ്ങയുടെ സ്വരൂപം വേദവും യജ്ഞവും. അങ്ങയുടെ ത്വക്കിൽ ഗായത്ര്യാദി ഛന്ദസ്സുകളും രോമങ്ങളിൽ ദർഭകളും നേത്രത്തിൽ ആഹൂതിക്ക് വേണ്ട നെയ്യും. 4 പാദങ്ങളിൽ ഹോതാക്കൾ ചെയ്യുന്ന കർമ്മങ്ങളും അട ങ്ങീട്ടുണ്ട്. ഇങ്ങിനെ സൂകരമൂർത്തിയുടെ ഓരോ അംഗത്തിലും യജ്ഞസാ മഗ്രികൾ അടങ്ങിയതായി വർണ്ണിച്ചു... സ്തുതി കഴിഞ്ഞ് ഭഗവാനെ ശരണം പ്രാപിക്കുന്നുവെന്ന് പറഞ്ഞ് നമസ്ക്കരിച്ചു.

ഭഗവാൻ ഭൂമിയെ ജലോപരിയിൽ ഉറപ്പിച്ചു. അവിടെതന്നെ സന്തുഷ്ടനായി മറയുകയും ചെയ്തു.

ഈ മനോഹര കഥയെ ഭക്തിപൂർവം ശ്രവിക്കുന്നവരുടെ സകല പാപ ങ്ങളും ഭഗവാൻ നശിപ്പിക്കുന്നു. ഈശ്വരകാരുണ്യം ഇല്ലാത്തവർ മൃഗപ്രായ ൻമാരാണ്. വിഷയവൈരാഗ്യം സമ്പാദിപ്പാൻ കഥാശ്രവണം സൗകര്യമാണ്. വൈരാഗ്യം വന്നാൽ ഭഗവൽ പ്രസാദവും സുകരമാണ്.

ഭഗവാൻെറ ലീലയാകുന്ന സൃഷ്ടി ഈ വിധം ഹൃദയത്തിന്ന് ശാന്തി കുളി ർമ്മ. ഭക്തി ജ്ഞാനം ഇവ വർദ്ധിക്കത്തക്ക വിധം ശുകമഹർഷി പരീക്ഷിത്ത് മഹാരാജാവിന്ന് വ്യക്തമായി പറഞ്ഞു ധരിപ്പിച്ചു. നാരായണ നാരായണ നാരാ യണ.

## 14-ാം അദ്ധ്യായം

വിദുരർ ചോദിച്ചു. യ്ജ്ഞവരാഹമൂർത്തിയായ ഭഗവാനും ഹിരണ്യാ ക്ഷന്നും തമ്മിൽ യുദ്ധമുണ്ടാവാൻ കാരണമെന്ത്. മൈത്രേയർ പറഞ്ഞു.

ഹരികഥ കേൾക്കുന്നതിൽ അങ്ങയുടെ താൽപര്യം എന്നെ സന്തോഷി പ്പിക്കുന്നു. മർത്ത്യൻമാരെ അമർത്ത്യൻമാരാക്കുന്നത് ഹരികഥയാണ്. ഇതേ ചോദ്യം ദേവൻമാർ ബ്രഹ്മാവിനോട് ചോദിച്ചിരുന്നു. അദ്ദേഹം പറഞ്ഞ മറു പടി ഞാൻ പറയാം.

ബ്രഹ്മപുത്രനായ ദക്ഷപ്രജാപതിക്ക് പ്രസൂതി എന്ന സ്ത്രീയിൽ ദിതി എന്ന പുത്രിയുണ്ടായിരുന്നു. അവർ മരീചിപുത്രനായ കശ്യപമഹർഷിയുടെ ഭാര്യയാണ്. കശ്യപമഹർഷി സന്ധ്യാസമയത്ത് അഗ്നിഹോത്രം മുതലായ കർ

മ്മങ്ങൾ ചെയ്തുകൊണ്ടിരിക്കുമ്പോൾ ഭാര്യയായ ദിതി മൻമഥതാപംകൊണ്ട് വിരളിയെടുത്ത് നിവാരണമാർഗ്ഗത്തിന്നായി ഭർത്താവിനെ സമീപിച്ചു.

സന്ധ്യാസർവത്ര വർജ്ജയേത്. എന്നാണല്ലോ. സന്താനോത്പാദനം ഈ സമയത്ത് ഒട്ടും ഉചിതമല്ല എന്ന് അദ്ദേഹം പറഞ്ഞു. ആ മൻമഥൻെറ പ്രവൃത്തി എത്രയും നിഷ്ടുരം. എന്തു ചെയ്യാനാണ്! ദിതിക്ക് കാമപീഡ പൊടുന്നനെ ഉണ്ടായതും അൽപനേരം പോലും തടുത്തു നിർത്തുവാൻ നിവൃത്തിയില്ലാത്ത തുമായിരുന്നു.

ദിതി പറഞ്ഞു. എൻെറ പിതാവ് ഞാനടക്കം 13 പെൺമക്കളെ അങ്ങക്ക് വിവാഹം ചെയ്തുതന്നു. അങ്ങ് എൻെറ സഹോദരിമാർക്കെല്ലാം സന്താന ങ്ങളെകൊടുത്തു. എനിക്ക് മാത്രം അങ്ങയുടെ ആ ഒരു ഭാഗ്യം ഉണ്ടായില്ല. എൻെറ സങ്കടം ഞാനെൻെറ അച്ഛനെ അറിയിച്ചാൽ അങ്ങയിൽ കോപിഷ്ട നാകും.

കാമപീഡിതയായ അവളുടെ വാക്കുകേട്ട് മുനി അവളോടു ശാന്തമായി പറഞ്ഞു. നിൻെറ അഭിലാഷം ഞാൻ അറിയുന്നുണ്ട്. ഞാൻ വേണ്ടത് ചെയ്യാം.

പുരുഷാർത്ഥങ്ങളായ ധർമ്മാർത്ഥ കാമങ്ങൾ പുരുഷൻ നേടുന്നത് ഭാര്യ യുടെ അനുകൂലമനസ്ഥിതിയോടെ ആണ്. നദി കടക്കാൻ ഉദ്ദേശിക്കുന്ന നീയും കടത്തു കാരനായ ഞാനും ഒരേ ബോട്ടിൽ പോയി അക്കര എത്തുന്നത് പോലെ ആണ് നീയും ഞാനും കാമത്തെ ജയിക്കുന്നത്.

ബ്രഹ്മചര്യാദി ആശ്രമത്തിലിരിക്കുന്നവർക്ക് ജയിപ്പാൻ പ്രയാസമായ ഇന്ദ്രിയ ജയം. ഗൃഹസ്ഥാശ്രമികളായ എന്നെപ്പോലെ ഉള്ളവർ അവരുടെ പത്നിയുടെ സഹായത്തോടെ എളുപ്പത്തിൽ സാധിപ്പിക്കുന്നു. അതിന്നുപക രിക്കുന്ന നിന്നോട് എനിക്ക് വലിയ കടപ്പാടുണ്ട്. അതിന്നു പ്രത്യുപകാരം ചെയ്തു കടംവീട്ടാൻ വളരെ ബുദ്ധിമുട്ടാണ്. അതുകൊണ്ട് നിൻെറ അഭ്യർ ത്ഥന ഞാൻ നിരസിക്കയില്ല. അൽപസമയം കാത്തിരിക്കുക. എൻെറ ആരാധന കഴിയട്ടെ. അപ്പോഴേക്ക് സന്ധ്യാസമയവും കഴിയും. ഈ സമയസന്ധ്യ അത്യന്തം നിന്ദ്യമാണ് സന്താനോൽപാദനത്തിന്ന്.

ഈ സമയത്ത് പരമേശ്വര സിൽബന്ധികളായ ഭൂതപ്രേതപിശാചുക്കൾ സഞ്ചരിക്കുന്നു. മാത്രമല്ല അവരുടെ നാഥനായ ശ്രീരുദ്രനും തൻെറ വാഹനമായ നന്ദികേശ്വരനിൽ കയറി എല്ലാ ഗൃഹങ്ങളും സന്ദർശിക്കുന്നു. അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ നിന്ന് ഒഴിഞ്ഞുമാറാൻ ആർക്കും ഒരു മന്ത്രത്തിന്നും സാധ്യമല്ല. പോരെങ്കിൽ അദ്ദേഹം നിൻെറ സഹോദരി സതീദേവിയുടെ ഭർത്താവുമാണ്. അൽപം ക്ഷമിക്കൂ. സന്ധ്യ കഴിയട്ടെ.

ഭർത്താവ് ഇങ്ങിനെ പറഞ്ഞപ്പോൾ ക്ഷമകെട്ട ഭാര്യ അദ്ദേഹത്തിൻെറ വസ്ത്രം പിടിച്ചിഴുത്തു.

കശ്യപൻ ഗത്യന്തരമില്ലാതെ ഈശ്വരേച്ഛയാണെന്ന് കരുതി. ഭഗവാനെ നമസ്ക്കരിച്ച് ഏകാന്തത്തിൽ ദിതി ദേവിക്ക് ഇഷ്ടപൂർത്തിവരുത്തിക്കൊടുത്തു.

അനന്തരം കശ്യപൻ പ്രായശ്ചിത്തം ചെയ്തു. അതായത് സ്നാനം ചെയ്ത് പ്രാണായാമംകൊണ്ട് ദോഷപരിഹാരം ചെയ്തു ബ്രഹ്മത്തെ ധ്യാനിച്ച് പ്രണ വത്തെ ഉച്ചരിച്ചു. ദിതിക്ക് ഇപ്പോൾ താൻ ചെയ്ത പ്രവൃത്തി നിന്ദ്യമായി തോന്നി. അവരും പ്രായശ്ചിത്തം ചെയ്തു. ഭർത്താവിനേയും ശ്രീരുദ്രനേയും സങ്കൽപിച്ച്

നമസ്ക്കാരാദികൾ നടത്തി. തന്റെ കുറ്റം പൊറുക്കേണമെന്ന് പ്രാർത്ഥിച്ചു. തനിക്ക് സൽസന്താനങ്ങളുണ്ടാവേണമെന്ന് ഭർത്താവിനോടും പ്രാർത്ഥിച്ചു.

കശ്യപൻ പറഞ്ഞു. അമംഗളേ. സന്താനോൽപാദന സമയത്തിൽ നിന്റെ മനസ്സ് ശോഭനമല്ല. കൂടാതെ നീ ദേവൻമാരെ ധിക്കരിക്കയും ചെയ്തു. അതിനാൽ നിനക്ക് അമംഗള സ്വരൂപൻമാരായ 2 പുത്രൻമാർ ജനിക്കും. അവർ ഈ മൂന്നു ലോകത്തേയും കിടുകിട വിറപ്പിക്കും. ഭഗവാൻ ശ്രീ നാരായണൻ ലോക രക്ഷാർത്ഥം അവതരിച്ച് ഇവരെ സംഹരിക്കും.

ദിതി ഇതുകേട്ടു ഭയന്നു. എങ്കിലും ഭഗവൽ ദർശനം അവർക്ക് കിട്ടുമെന്നും ഭഗവാന്റെ കൈകൾകൊണ്ടു മരണമടയുമെന്നും അറിഞ്ഞ് സമാധാനിച്ചു.

കശ്യപൻ ഒന്നുകൂടി പറഞ്ഞു. നീ എന്നേയും രുദ്രനേയും നമസ്ക്കാരാദികൾകൊണ്ട് ആദരിച്ചതിനാൽ നിന്റെ ഒരു പൗത്രൻ ശ്രീനാരായണ ഭക്തനാവും. അവൻ മഹാജനങ്ങളാൽ എന്നെന്നും കീർത്തിക്കപ്പെട്ടവനുമാകും.

ദിതി ഇത് കേട്ടു കൂടുതൽ സന്തോഷിച്ചു. നമസ്ക്കാരാദികൾകൊണ്ട് ഭർത്താവിനെ വീണ്ടും സന്തോഷിപ്പിച്ചു.

## 15-ാം അദ്ധ്യായം

ദിതിദേവിയുടെ ഗർഭം വളർന്നു വന്നു. തന്റെ ഗർഭശിശുക്കൾ ദേവൻമാർക്കു ചെയ്‌വാൻ പോകുന്ന ദ്രോഹത്തെ ഓർത്ത് ദിതി ആ ഗർഭം പുറത്തു വരുത്താതെ 100 വർഷം ചുമന്നു നടന്നു.

ഗർഭ ശിശുക്കളുടെ പ്രഭ കാരണം സൂര്യപ്രഭ മങ്ങിപ്പോയി. ദേവൻമാർ ബ്രഹ്മാവിനോടു ആവലാതിപ്പെട്ടു. ദിക്കുകൾ വേർതിരിച്ചറിയുന്നില്ല എങ്ങും അന്ധകാരം. വൃക്ഷലതാദികൾക്ക് വളർച്ചയില്ല. ഇതിന്ന് ഒരു പോംവഴി ചെയ്തുതരേണം. ഇതാണ് അവരുടെ പ്രാർത്ഥന.

ബ്രഹ്മാവ് ദേവൻമാരെ സൗമ്യവാക്കുകൾ പറഞ്ഞു ആശ്വസിപ്പിക്കാൻ ശ്രമിച്ചു. ഹേ ദേവൻമാരെ. നിങ്ങളുടെ പൂർവ്വീകൻമാരായ സനകാദികൾ ഒരു ദിവസം ആകാശമാർഗ്ഗത്തിൽ കൂടെ സഞ്ചരിക്കുമ്പോൾ ഐശ്വര്യപൂർണ്ണനായിരിക്കുന്ന വിഷ്ണുവിന്റെ സ്ഥാനമായ വൈകുണ്ഠത്തേക്ക് വന്നു.

വൈകുണ്ഠത്ത് എല്ലാവരും വിഷ്ണു രൂപൻമാരാണ്. ചതുർഭുജവും മഞ്ഞ പട്ടുആടയും കിരീടവും വനമാലയും ധരിച്ചവരാണ്. ഫലകാംക്ഷ കൂടാതെ ഭജിക്കുന്നവർക്ക് കൊടുക്കുന്ന സമ്മാനമാണ് വൈകുണ്ഠം. എങ്ങും ഹരികഥാകീർത്തനവും നാമ സങ്കീർത്തനവും കേൾക്കാം. അവിടെ പക്ഷികൾ കൂടെ ഭഗവൽ ഗാനങ്ങൾ പാടുന്നു. തുളസി ഇലകളെ ഭഗവാൻ ആഭരണമായി കണ്ഠത്തിൽ ധരിക്കുമ്പോൾ താമര ഉൾപെടെയുള്ള മറ്റു പുഷ്പങ്ങൾ തുളസിയുടെ ഉന്നത പദവിയോർത്ത് തുളസി ചെയ്ത തപസ്സിനെ ഓർത്ത് ബഹുമാനിക്കുന്നു. ബ്രഹ്മാവാദികൾ യാതൊരുത്തിയുടെ പ്രസാദം ലഭിപ്പാനായി അശ്രാന്ത പരിശ്രമം ചെയ്യുന്നുവോ ആ ലക്ഷ്മീ ദേവി ഭഗവാന്റെ ഗൃഹത്തിൽ അടിച്ചു വാരുന്ന വേല ചെയ്യുന്നവളോ എന്ന് തോന്നുമാറ് അങ്ങുമിങ്ങും പ്രശോഭിച്ചു നടന്നുകൊണ്ടിരിക്കുന്നു.

ഈ പ്രദേശത്ത് ഭഗവൽ കഥാമൃതത്തെ യഥേഷ്ടം പാനം ചെയ്തും മറ്റുള്ളവർക്ക് പറഞ്ഞുകേൾപിച്ചും ഉണ്ടാവുന്ന ഭക്തി രസത്തെ ആസ്വദിക്കുന്ന

ഭക്തൻമാർക്ക് മാത്രമെ പ്രവേശനമുള്ളൂ. അവിടെ സനകാദികൾ എത്തിച്ചേർന്നപ്പോൾ അളവില്ലാത്ത ആനന്ദമവർക്കുണ്ടായി.

ഭഗവാനെ കാണാനുള്ള ധൃതികൊണ്ട് തിരിഞ്ഞും മറിഞ്ഞും നോക്കാതെ അവിടെ ഉള്ള പലതും കാണാൻ ശ്രദ്ധിക്കാതെ അവസരവസരമായി 7 മതിൽ ചുറ്റുകളുള്ള കോട്ടയുടെ ആറും കടന്ന് 7-ാമത്തെ കോട്ടവാതിൽക്കൽ എത്തിയപ്പോൾ അവിടെ ഉണ്ടായിരുന്ന ദ്വാരപാലകൻമാർ എന്നു സൂചിപ്പിക്കുന്ന രണ്ട് ഗദാധാരികൾ ഇവരെ വാക്കുകൊണ്ടും ഗദകൊണ്ടും തടഞ്ഞു.

അവരുടെ വേഷം ദേവൻമാരെ പോലെ തോൾവള കുണ്ഡലം വനമാല. നാല് കൈകൾ മഞ്ഞപ്പട്ടു ഇവയായിരുന്നു. അവരുടെ കണ്ണുകൾ ചുവന്നിരുന്നു. അത് കണ്ടപ്പോൾ അവർ കുപിതരാണെന്ന് സനകാദികൾക്ക് തോന്നി.

ശ്രീഹരി തുല്യൻമാരായ ഇവരെ ശ്രീഹരിയെ ദർശിപ്പാനുള്ള അതിയായ ആഗ്രഹത്തിൽ സഹകരിക്കാതെ തടുത്തപ്പോൾ അവർക്ക് അൽപം കോപം സ്ഫുരിച്ചു.

അവർ പറഞ്ഞു. ഈ പുണ്യസ്ഥലത്ത് ഭഗവാനെപോലെ ബ്രാഹ്മണഭക്തി സമഭാവന മുതലായ ഗുണങ്ങളുള്ളവരാണല്ലോ വേണ്ടത്. നിങ്ങൾ എങ്ങിനെ ഇവിടെ വന്നു. വേഷത്തിൽ ദേവൻമാരാണെങ്കിലും നിങ്ങളുടെ ഹൃദയം പരിശുദ്ധമല്ല. നിങ്ങൾ ഭേദഭാവനയുള്ളവരായി കാണുന്നു. അതുകൊണ്ട് അങ്ങിനെ ഉള്ള ലോകങ്ങളിലേക്ക് നിങ്ങൾ പോകുവിൻ. അവിടെ ഭേദ ഭാവനയുള്ളവൻെറ മനോഗതിക്കനുസരിച്ച് മൂന്നു ശത്രുക്കളുണ്ട്. കാമക്രോധ ലോഭങ്ങൾ. ഈ ഭാവങ്ങൾ നന്നായി അറിഞ്ഞ് കാലാന്തരത്തിൽ മുക്തി നേടുക എന്ന് ശപിച്ചു.

സർവജ്ഞനായ ഭഗവാൻ ഇതറിഞ്ഞ ഉടനെ സ്വഭൃത്യൻമാർ കാണിച്ച അറിവില്ലായ്മയെ പരിഹരിക്കാനായി ഉടനെതന്നെ മുനിമാരുടെ അടുക്കൽ കാൽനടയായി വന്നു.

ആ മനോഹരവേഷം. ഇത്രകാലം സമാധിയിൽ മാത്രമാണ് അവർക്ക് കാണുവാൻ സാധിച്ചിരുന്നത്. ഇപ്പോൾ അതു അവരുടെ മാംസചക്ഷുസ്സുകൾകൊണ്ട്തന്നെ ദർശിച്ച് ആസ്വദിപ്പാൻ സാധിച്ചതിൽ അവരുടെ സന്തോഷം അളവറ്റതായി.

മഞ്ഞപ്പട്ടു ധരിച്ച് അതിന്മീതെ അരഞ്ഞാണം കഴുത്തിൽ പരിമളം വീശുന്ന വനമാലയും കൗസ്തുഭ രത്നമുത്തുമാലകളും ഉന്നതമായ നാസികയും, രത്നക്കല്ല് പതിച്ചകിരീടവും മറ്റുമായാണ് ദൃശ്യം. ഭഗവാനെ കണ്ട ഉടൻ അവർ നാല് പേരും നമസ്ക്കരിച്ചു. ഭഗവാൻെറ അധരങ്ങൾക്കുള്ളിൽ നിന്ന് എത്തിനോക്കുന്ന ശുഭ്രമായ പുഞ്ചിരി നീലത്താമരപോലെ ശോഭിക്കുന്ന മുഖത്തിന്ന് അഴക് കൂട്ടി. സനകാദികൾക്ക് ഈ മുഖം അവരുടെ സർവാഭീഷ്ടങ്ങളേയും സാധിപ്പിച്ചുവെന്ന കൃതാർത്ഥതയുണ്ടായി. അവർ ഭഗവാനെ ഭക്തി പൂർവ്വം സ്തുതിച്ചു.

യാതൊരു രൂപത്തെ ഭഗവത്സ്വരൂപമായി ഞങ്ങളുടെ പിതാവായ ബ്രഹ്മദേവൻ ഞങ്ങൾക്ക് ഉപദേശിച്ചുവോ ആ രൂപം ഇതാ ഞങ്ങളുടെ മുമ്പിൽ പ്രത്യക്ഷമായിരിക്കുന്നു. അങ്ങയുടെ കഥകൾ കേൾക്കുക കീർത്തിക്കുക അങ്ങയുടെ നാമങ്ങൾ ഉച്ചരിക്കുക മുതലായവ ചെയ്ത് അങ്ങയുടെ പരമപദം അടഞ്ഞ് സംസാരത്തിൽനിന്ന് വിമുക്തരാവാം.

ഞങ്ങൾ ഇതിനുമുമ്പ് പാപങ്ങൾ ചെയ്തിട്ടില്ല. ഇപ്പോൾ പൊടുന്നനവേ കോപത്താൽ അങ്ങയുടെ ഭൃത്യൻമാരെ ശപിച്ചു പാപം ചെയ്തു. അതിൻെറ ഫലമായിട്ട് നീചയോനികളിൽ ഞങ്ങൾ ജനിക്കേണമെങ്കിൽ അത് ഞങ്ങൾക്ക് സമ്മതമാണ്. പക്ഷേ ഒരു അഭ്യർത്ഥന. അങ്ങിനെ വരുമ്പോൾ അങ്ങയുടെ പാദകമലങ്ങളിൽ ഞങ്ങളുടെ മനസ്സ് അധിവസിക്കേണം. ഞങ്ങളുടെ ശ്രോത്ര ങ്ങൾ അങ്ങയുടെ കഥാശ്രവണത്തിൽ മാത്രം തൽപരതയുള്ളവയായിരിക്കേണം. ഈ വരം ഞങ്ങൾക്ക് തരേണം.

വന്ന കാര്യം അങ്ങയെ ദർശിക്കുക എന്നതാണ്. അത് ഞങ്ങൾക്ക് സുലഭം സാധിച്ചു. ഉപ്രകാരം ഞങ്ങളെ അനുഗ്രഹിച്ച അങ്ങയെ വീണ്ടും വീണ്ടും നമസ്ക്കരിക്കുന്നു.

## 16-ാം അദ്ധ്യായം

ഭഗവാൻ പറഞ്ഞു. നിങ്ങൾ എനിക്ക് പൂജ്യൻമാരാണ്. എൻെറ ഭൃത്യർ നിങ്ങളിൽ കാണിച്ച പ്രവൃത്തി ധിക്കാരമാണ്. അവർക്ക് നിങ്ങൾ കൊടുത്ത ശിക്ഷ എനിക്ക് സമ്മതമാണ്. എൻെറ ഭൃത്യർ ചെയ്ത കുറ്റം ഞാൻ ഏറ്റെ ടുക്കുന്നു. ഞാനും ശിക്ഷാർഹനാണ്.

എൻെറ പ്രഭാവത്തെ പ്രകാശിപ്പിക്കുന്ന വേദങ്ങൾ ബ്രാഹ്മണരിൽനിന്ന് പ്രകാശനം കിട്ടിയാണ് ലോകപ്രസിദ്ധമായത്. അത് ശ്രവിക്കുന്നതുകൊണ്ട് ചണ്ഡാളജൻമം സിദ്ധിച്ചവർ കൂടി പരിശുദ്ധരാകുന്നു.

എനിക്ക് രണ്ട് മുഖങ്ങളുണ്ട്. ഒന്ന് അഗ്നിയും രണ്ട് ബ്രാഹ്മണനും. ബ്രാഹ്മണന്ന് കൊടുക്കുന്ന അന്നാദിപദാർത്ഥങ്ങൾ ബ്രാഹ്മണമുഖത്തിൽ കൂടെ ഞാനനുഭവിക്കുന്നു. അഗ്നിയിൽ യജിക്കുന്നത് ഇത്ര സന്തോഷത്തോടെ ഞാൻ സ്വീകരിക്കുന്നില്ല. എൻെറ പാദക്ഷാളന ജലം സാക്ഷാൽ പരമേശ്വ രനേയും സകല ലോകങ്ങളേയും. പരിശുദ്ധമാക്കുന്നു. ആ ഞാൻ നിങ്ങളുടെ പാദധൂളിയെ എൻെറ ശിരസ്സിൽ ധരിക്കുന്നു.

ഇതാണ് എൻെറ നില. അപ്പോൾ നിരപരാധികളായ നിങ്ങളെ ദ്രോഹിച്ചാൽ ഞാൻ എങ്ങനെ സഹിക്കും. ഉൽകൃഷ്ഠരായ ബ്രാഹ്മണരേയും പശുക്കളേയും അനാഥരേയും ആർ ദ്രോഹിച്ചാലും അവർ ശിക്ഷക്കർഹരാണ്. ബ്രാഹ്മണർ ഇങ്ങോട്ട് മര്യാദകേടു കാണിച്ചാലും അവരിൽ പ്രതികാര ബുദ്ധി വെക്കരുത്.

ഭൃത്യൻമാരായ ഇവർക്ക് വിവേചനബുദ്ധി ഇല്ല. ആരോട് എങ്ങിനെ പെരുമാറേണമെന്ന് അവർ മനസ്സിലാക്കേണ്ടതായിരുന്നു. ഞാൻ ആദരിക്കപ്പെ ടേണ്ടവരോട് മാന്യമായി അവർ പെരുമാറി എൻെറ ബഹുമതി അവർ നേടേ ണ്ടതായിരുന്നു. നേരെ മറിച്ചാണ് അവർ പ്രവൃത്തിച്ചത്. അതുകൊണ്ട് അവർക്ക് നിങ്ങൾ കൊടുത്ത ശിക്ഷ സമുചിതവും, സന്ദർഭോചിതവുമാണ്. ശിക്ഷ അവർ അനുഭവിച്ച് ചുരുങ്ങിയ കാലത്തിന്നുള്ളിൽ എൻെറ അടുക്കലേക്ക് തന്നെ തിരിച്ചു വരാൻ നിങ്ങൾ അനുഗ്രഹിക്കേണം.

ബ്രാഹ്മണർ മറുപടി പറയുന്നു. ഭഗവാനെ, അങ്ങ് ഞങ്ങളിൽ കാണിച്ച ഈ അനുഗ്രഹ ബുദ്ധിക്ക് ഞങ്ങൾ അർഹരാണോ? ബ്രാഹ്മണർ തെറ്റു ചെയ്താലും അവരെ രക്ഷിച്ചാലേ അവർ കൈകാര്യം ചെയ്യുന്ന വേദത്തിന്ന് രക്ഷയുള്ളു. വേദം നിലനിന്നാലെ ധർമ്മം നിലനിൽക്കയുള്ളു. ആ വിധത്തി

ലായിരിക്കാം അങ്ങയുടെ ചിന്താഗതി. അല്ലാതെ ഞങ്ങൾക്ക് അങ്ങയെ അനുഗ്രഹിക്കാനുള്ള കഴിവോ ശക്തിയോ ഇല്ല. പക്ഷേ അങ്ങയുടെ പരിചാരകരെ ഞങ്ങൾ ശിക്ഷിച്ചത്. ഞങ്ങൾക്ക് തന്നെ ന്യായീകരിക്കുവാൻ വയ്യ. കാരണം സ്വാമിയുടെ സമ്മതം കൂടാതെ ഒരുവരെ അങ്ങോട്ട് കടത്തിവിടുന്നത് ന്യായമല്ലല്ലോ. അങ്ങ് അത് പാകംപോലെ ആലോചിച്ച് അവരെ രക്ഷിക്കുകയോ ശിക്ഷിക്കുകയോ ഞങ്ങൾക്കുചിതമായ ശിക്ഷ തരുകയോ ചെയ്യുമാറാകണം എന്ന് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

ഭഗവാൻ മറുപടി പറഞ്ഞു. ഹേ ബ്രാഹ്മണ ഭക്തൻമാരെ. നിങ്ങൾ ഏൽപ്പിച്ച ശാപം എന്റെ ഇച്ഛാപരമാണ്. അതുകൊണ്ട് നിങ്ങളിൽ അതിന്ന് കർത്തൃത്വദോഷമില്ല. ഈ ഭൃത്യർ അസുരമാനുഷയോനികളിൽ ജനിച്ച് വീണ്ടും എന്നെ പ്രാപിക്കും. അവരുടെ മനസ്സ് എപ്പോഴും ആ കാരണത്താൽ എന്നിൽ ഉറച്ചിരിക്കും. എന്നിൽ പ്രേമഭക്തിക്ക് പകരം ദ്വേഷഭാവം അവർക്കുണ്ടാവും. അതിന്റെ കാഠിന്യം കാരണം അവർ ബഹു ജൻമങ്ങൾ എടുക്കാതെ വേഗം മടങ്ങിവരും.

ഇതുകേട്ട് അവർ സന്തുഷ്ടരായി ഭഗവാന്റെ അനുജ്ഞവാങ്ങി സമസ്ക്കരിച്ച് യാത്രയായി.

അനന്തരം ഭഗവാൻ തന്റെ ഭൃത്യരോട് നിങ്ങൾ തൽക്കാലം ഈ ലോകം വിട്ടുകൊൾവിൻ. നിങ്ങൾ എനിക്ക് പ്രിയപ്പെട്ടവരാണ്. എന്നിൽ ക്രോധഭാവം അംഗീകരിച്ച് ബ്രാഹ്മണ തിരസ്കാരം നിമിത്തമുണ്ടായ പാപത്തെ നശിപ്പിക്കാൻ എന്നെ എപ്പോഴും സ്മരിച്ച് കുറഞ്ഞകാലത്തിന്നുള്ളിൽ മടങ്ങിവന്നുകൊൾവിൻ. ഇത്രയും വാത്സല്യത്തോടെ അവരോട് പറഞ്ഞ് യാത്രയായി.

ദ്വാരപാലകൻമാർ ശാപം കാരണം ഐശ്വര്യമില്ലാത്തവരായി അധോലോകം പ്രാപിച്ചു. ഇവരാണ് ദിതിയുടെ ഗർഭത്തിൽ ജനിച്ച ഹിരണ്യാക്ഷനും ഹിരണ്യകശിപുവും. ആ ഹിരണ്യാക്ഷനാണ് ഇതിനുമുമ്പ് പറഞ്ഞ ഒരദ്ധ്യായത്തിൽ ഭൂമിയെ ഉദ്ധരിക്കാൻ ചെന്നപ്പോൾ ഭഗവാനെ എതിർത്തു സംഹരിക്കപ്പെട്ട അസുരൻ. ഈ രണ്ടു പേരാണ് ബാലൻമാരായിരിക്കുമ്പോൾ ദേവൻമാർക്ക് സങ്കടം കൊടുത്ത് അന്ധകാരപ്രശ്നമുണ്ടാക്കിയവർ.

## 17-ാം അദ്ധ്യായം

മൈത്രേയർ കഥ തുടർന്നു. ദിതിയുടെ ഗർഭത്തിലുള്ള കുട്ടികളെ 100 വർഷം തികഞ്ഞപ്പോൾ ദേവൻമാരുടെ സങ്കടനിവൃത്തിക്കായി പ്രസവിച്ചു. അവർ ഇരട്ട പെറ്റവരാണ്. ജനന സമയം എങ്ങും ദുർല്ലക്ഷണങ്ങൾ കാണപ്പെട്ടു. ഭയങ്കരമായ കൊടുങ്കാറ്റ്, മിന്നൽ, എങ്ങും ഇരുട്ട്. സമുദ്രം ക്ഷോഭിച്ചു. പൊതുവെ അലകൾ കലങ്ങിമറിയുന്ന നദികൾ. രാഹു ഗ്രസിച്ചമാതിരി ഉള്ള സൂര്യ ചന്ദ്രൻമാർ. കൂമൻ, കുറുക്കൻ, പട്ടികൾ, കഴുതകൾ മുതലായവരുടെ അമംഗള കരച്ചിൽ. പശുക്കളുടെ അകാരണമായ കരച്ചിൽ. ആകാശത്തിൽ നിന്ന് അമേദ്ധ്യവർഷം, ക്ഷേത്രങ്ങളിലെ ബിംബങ്ങളിൽനിന്ന് കണ്ണീർ. ഇതൊക്കെയാണ് അനുഭവപ്പെട്ട ചില ദുശ്ശകുനങ്ങൾ

ഈ കുട്ടികൾ പർവ്വതതുല്യരായി വളർന്നു. ഇവരുടെ ശിരസ്സിലെ കിരീടം സൂര്യമണ്ഡലം മൂടുമായിരുന്നു. അച്ഛനായ കശ്യപൻ കുട്ടികൾക്ക് നാമനി

ർദ്ദേശം ചെയ്തു. സ്വദേഹത്തിൽനിന്ന് വീണ ആദ്യ തുള്ളി വീര്യത്തിൽനിന്നു ണ്ടായ കുട്ടി രണ്ടാമതാണ് ഭൂമി ദർശനം കണ്ടത്. ഹിരണ്യകശിപു എന്ന് അവന്ന് പേർ ഇട്ടു. ഇവനാണ് ജ്യേഷ്ഠപുത്രൻ. മറ്റേ ബാലൻ ഹിരണ്യാക്ഷൻ.

ഹിരണ്യ കശിപുവും ഹിരണ്യാക്ഷനും തപസ്സ് ചെയ്ത് ബ്രഹ്മാവി ൽനിന്ന് വരബലം നേടി. രണ്ടുപേരും ലോകത്തെ വിറപ്പിച്ചുകൊണ്ടു സഞ്ച രിച്ചു. ഹിരണ്യാക്ഷൻ ഗദയും തോളിലേന്തി സ്വർഗ്ഗലോകം മുഴുവനും നടന്നു. തന്നോട് പോരാടുവാൻ എതിരാളിയെ തേടുകയായിരുന്നു.

സമുദ്രത്തെ കണ്ടപ്പോൾ അതിലേക്കിറങ്ങി. വരുണഭഗവാൻെറ ആൾക്കാ രായ ജലജന്തുക്കൾ ഇവനെ കണ്ടമാത്രയിൽ അങ്ങുമിങ്ങും ഓടി ഒളിച്ചു. ഇവൻ വളരെ കാലം ആ ജലത്തിൽ കിടന്നു കളിച്ചു. ഒരിക്കൽ വരുണൻെറ രാജധാ നിയായ വിഭാവരി കണ്ട് അങ്ങോട്ടു ചെന്നു. സൂരാധിപനായ വരുണനെ കണ്ട് വഞ്ചിതമനസ്ഥിതിയോടെ സമസ്ക്കരിച്ച് പ്രഭോ എന്ന സംബോധന ചെയ്ത് യുദ്ധം യാചിച്ചു.

യുദ്ധത്തിന്ന് ക്ഷണിച്ചിട്ടും വരുണൻ അന്നു കൂട്ടാക്കാതിരുന്നതിനാൽ അദ്ദേഹത്തെ നിന്ദിച്ചുംകൊണ്ടു സംസാരിച്ചു. വരുണൻ അപ്പോൾ പറഞ്ഞു. ഞാൻ ഇപ്പോൾ പഴയ മാതിരി ആരോടും യുദ്ധത്തിന്ന് പോകാറില്ല. നിനക്ക് പറ്റിയ ആളെ ഞാൻ പറഞ്ഞുതരാം. വൈകുണ്ഠേശ്വരനല്ലാതെ മറ്റാരേയും നിന്നെ സന്തോഷിപ്പിക്കാൻ തക്ക യുദ്ധമാർഗ്ഗം അറിയുന്നവരായി ഞാൻ കാണു ന്നില്ല. അദ്ദേഹത്തെ അതുകൊണ്ട് സമീപിക്കുക. ഇതാണ് നല്ലത്.

## 18-ാം അദ്ധ്യായം

ഈ വർത്തമാനം കേട്ടപ്പോൾ തന്നോട് യുദ്ധം ചെയ്യാനൊരാളെ കിട്ടുമല്ലോ എന്ന് വിചാരിച്ചു സന്തോഷിച്ചു. അപ്പോൾ അവിടെ നാരദ മഹർഷി യദൃച്ഛയാ എത്തി. അദ്ദേഹത്തിൽനിന്നു ശ്രീഹരി ഉള്ള സ്ഥലം മനസ്സിലാക്കി. ഹരിയെ തേടി വെള്ളത്തിന്നുള്ളിൽ പ്രവേശിച്ചു. അപ്പോൾ കണ്ടു; ദംഷ്ട്രാഗ്രത്തിൽ ഭൂമിയെ തൂക്കിക്കൊണ്ടുവരുന്ന പർവതംപോലെ ഉന്നതനായ വരാഹമൂർത്തിയെ. ഓ, ഇത് വനവാസിയായ ഒരു മൃഗമാണ് എന്ന ഹാസ്യ ഭാവത്തിൽ പറഞ്ഞു. മൂർ ത്തിയോട് ആജ്ഞാ സ്വരൂപത്തിൽ കൽപിച്ചു. "ഹേ മൂഢ, പന്നിരൂപം എടുത്ത ദേവാധമ, ഭൂമിയെ ഉപേക്ഷിക്കുക. അത് ബ്രഹ്മാവ് ഞങ്ങൾക്ക് നൽകിയ താണ്. ഇതുംകൊണ്ട് സൂത്രത്തിൽ ഇവിടെനിന്ന് പോകാൻ ആലോചിക്കേണ്ട. ഒരടി വെക്കാൻ ഞാൻ സമ്മതിക്കില്ല. വേണമെങ്കിൽ യുദ്ധത്തിന്ന് ഒരുങ്ങികൊ ൾക.

ഞാൻ പ്രയോഗിക്കുന്ന ഈ ഗദയുടെ ശക്തിയാൽ നിൻെറ ശിരസ്സ് പിള രുമ്പോൾ നിൻെറ ആശ്രിതരായ ഋഷികൾക്കും ദേവൻമാർക്കും നാശം വരും. അങ്ങിനെ നിന്നെ ഒരുത്തനെ കൊല്ലുന്നത്കൊണ്ട് മറ്റുള്ള നിസ്സാരൻമാരുടെ ശല്യവും തീരും."

ഈ ദുർവ്വാക്കുകൾ ഭഗവാനെ പീഡിപ്പിച്ചുവെങ്കിലും ദംഷ്ട്രത്തിലിരിക്കുന്ന ഭൂമി ഭയപ്പെടുന്നത് കണ്ട് അതിനെ ജലത്തിൻെറ ഉപരിയിൽ സ്ഥാപിക്കാൻ നിർ ബന്ധനായി. ഭഗവാൻെറ ഈ പ്രവൃത്തി ബ്രഹ്മാവാദി ദേവൻമാർ ഭഗവാനെ സ്തുതിക്കാനിടയാക്കി.

ഭഗവാൻെറ നേർക്ക് ഈ അസുരൻ ഓടിവന്ന് ഗദകൊണ്ടടിച്ചു. ഇങ്ങിനെ കുറെനേരം ഗദായുദ്ധം തുടർന്നു.

ഭൂമിയുടെ കൈവശാവകാശയുദ്ധം കാണാൻ ബ്രഹ്മാവും മരീച്യാദി മഹർഷിമാരും എത്തി.

ബ്രഹ്മാവ് പറഞ്ഞു. ഇവൻ തപസ്സിരുന്ന് വരം നേടിയിട്ടുണ്ട്. ഇവൻ നിന്തിരുവടിയുടെ ഭക്തൻമാരേയും പശുക്കളേയും നിർദ്ദയം ദ്രോഹിക്കുന്നു. ഫണം ഉയർത്തിയ സർപ്പത്തോട് കളിക്കുന്നതുപോലെ അവനോടു കളിക്കുന്നതിൽ ഞങ്ങൾക്ക് ഭയമുണ്ട്. അസുരർക്ക് ശക്തി വർദ്ധിക്കുന്ന സന്ധ്യാസമയം എത്താറായി. ഇപ്പോൾ അഭിജിത്ത് നല്ലമുഹൂർത്തമാണ്. (ഉത്രാടത്തിൻെറ അന്ത്യപാദം 15 നാഴികയും തിരുവോണത്തിൻെറ ആദ്യം 4 നാഴികയും ചേർന്ന സമയം). അതുകൊണ്ട് ഇവനെ വേഗം സംഹരിക്കേണം.

## 19-ാം അദ്ധ്യായം

ബ്രഹ്മവാചകം കേട്ട് നന്ദി സൂചകമായി കടക്കൺകൊണ്ട് ബ്രഹ്മാവിനെ നോക്കി. ഗദായുദ്ധത്തിൽ ഗദ ഭഗവാൻെറ കൈയിൽനിന്നു വീണു. സുദർശനം കൈയിലേന്തി അവൻെറ ഗദയെ സുദർശനംകൊണ്ടു മുറിച്ചു. അവൻ മുഷ്ടിയുദ്ധം പ്രകടമാക്കി. മാത്രമല്ല പല മായാ പ്രയോഗങ്ങളും ചെയ്തു. ഒടുവിൽ അവൻെറ ചെവിക്കുറ്റിയിൽ ഭഗവാൻ കൈകൊണ്ടടിച്ചു. അവൻ കൊടുങ്കാറ്റിൽ വൃക്ഷം പതിക്കുംപോലെ ഭൂമിയിൽ മരിച്ചു വീണു.

മരിച്ചു കിടക്കുമ്പോൾ ഭഗവാൻെറ കരസ്പർശനത്താൽ കിട്ടിയ തേജസ്സ് ബ്രഹ്മാവാദികൾക്ക് ആശ്ചര്യത്തെ നൽകി. ഭഗവാൻെറ സ്പർശനമേറ്റ് ഭഗവാനിൽ ദൃഷ്ടിപതിപ്പിച്ച് മരണമടയുവാൻ സാധിച്ചത് മഹാഭാഗ്യം എന്ന് അവർ പറഞ്ഞു. അവർ സ്ത്രോത്രാദികൾകൊണ്ട് സ്തുതിച്ചു. അനന്തരം ഭഗവാൻ വൈകുൺഠത്തിലേക്കു തിരിച്ചുപോയി.

ഈ കഥകേൾക്കുന്നവർക്കും കീർത്തിക്കുന്നവർക്കും സ്മരിക്കുന്നവർക്കും മഹാപാപങ്ങളിൽനിന്ന് ഭഗവാൻ മുക്തികൊടുക്കും.

സപ്താഹം 1-ാം ദിവസം ഇവിടെ അവസാനിപ്പിക്കാം.

## 20-ാം അദ്ധ്യായം

വിദുരമൈത്രേയ സംവാദം തുടരുന്നു. വരാഹ ചരിത്രം കേട്ടശേഷം വിദുരർ ചോദിച്ചു. ബ്രഹ്മാവ് സൃഷ്ടി എങ്ങിനെ തുടർന്നു നടത്തി എന്ന്.

മൈത്രേയർ പറഞ്ഞു. ത്രിഗുണാത്മകമായ അവ്യക്തത്തിന്ന് ചലനം സംഭവിച്ചപ്പോൾ മഹത്തത്വം ഉണ്ടായി. അതിൽനിന്ന് അഹങ്കാരതത്വം പഞ്ചമഹാഭൂതങ്ങൾ ശബ്ദതൻമാത്രകൾ കർമ്മേന്ദ്രിയങ്ങൾ ജ്ഞാനേന്ദ്രിയങ്ങൾ ഇവയെല്ലാം ചേർന്നു ഒരണ്ഡം ഉണ്ടായി. ഈ അണ്ഡം 1000 വർഷം വെള്ളത്തിൽ കിടന്നു. ആ ഹിരൺമയ അണ്ഡത്തിൽ ഭഗവാൻ പ്രവേശിച്ചു. അങ്ങിനെ ഭഗവാന്ന് നാരായണൻ (നാരം - വെള്ളം വെള്ളത്തിൽ കിടന്നവൻ നാരായണൻ) എന്ന പേർ വന്നു.

അദ്ദേഹത്തിൻെറ നാഭിയിൽനിന്ന് താമരയുണ്ടായി. അതിൽനിന്ന്

ബ്രഹ്മാവും ഉണ്ടായി. അദ്ദേഹം ബ്രഹ്മാവിൻെറ ഹൃദയത്തിൽ പ്രവേശിച്ചു. പിന്നീടദ്ദേഹത്തിൻെറ പ്രചോദന പ്രകാരം സൃഷ്ടി ആരംഭിച്ചു.

ബ്രഹ്മാവിൻെറ ശരീര പ്രഭയാകുന്ന ജ്ഞാനസ്വരൂപത്തിൻെറ നിഴൽ അജ്ഞാനമയമാണ്. അതിൽനിന്ന് 5 കവർച്ചങ്ങളുള്ള അവിദ്യ- (താമിസ്രം അന്ധതാമിസ്രം, തമസ്സ് മോഹം, മഹാമോഹം) ഇവ ഉണ്ടായി. ഇവയെ ബ്രഹ്മാവ് ഇഷ്ടപ്പെട്ടില്ല. ആ ശരീരത്തെ ബ്രഹ്മാവ് ഉപേക്ഷിച്ചു. ആ ശരീരം രാത്രി --അന്ധകാരം--ആയി. ആ ശരീരത്തിൽനിന്ന് യക്ഷൻമാരും രക്ഷസ്സുകളും ഉണ്ടായി. അവർ രാത്രിയെ അവരുടെ സ്വരൂപ ദേവതയായി സ്വീകരിച്ചു.

ഇവർ വിശപ്പിനാലും ദാഹത്താലും പീഡിതരായി ബ്രഹ്മാവിനെതന്നെ ഭക്ഷിക്കാൻ മുതിർന്നു. ബ്രഹ്മാവ് ഞാൻ നിങ്ങളുടെ പിതാവാണ്. നിങ്ങൾക്ക് ഭക്ഷിക്കാനുള്ള വസ്തുവല്ല എന്ന് പറഞ്ഞ് സാന്ത്വനപ്പെടുത്തി.

പിന്നീടു താൻ സത്വഗുണത്താൽ ദേവൻമാരെ സൃഷ്ടിച്ചു. പ്രഭാപൂരമായ ആ ശരീരത്തെ ഉപേക്ഷിച്ചു. അത് പകൽ ആയി, ദേവൻമാർ ആപകലിനെ സ്വീകരിച്ചു.

പിന്നീട് ജഘ്വന (അരക്കെട്ടിൽ നിന്ന് താഴെ ഉള്ള ഭാഗം) ത്തിൽനിന്ന് അസുരാദികളെ സൃഷ്ടിച്ചു. അവർ ബ്രഹ്മാവിനെ ബലാൽ സംഗമിക്കാൻ പുറപ്പെട്ടു. അവർ അതികാമികളായിരുന്നു. ബ്രഹ്മാവ് ശ്രീഹരിയെ സ്വരക്ഷക്കായി പ്രാർത്ഥിച്ചു. ഹരി ആ കശ്മല രൂപം ഉപേക്ഷിക്കാൻ പറഞ്ഞു. രൂപം ഉപേക്ഷിക്കുക എന്നാൽ ആ് മനോഭാവം മാറ്റുക എന്നേ അർത്ഥമുള്ളു. ഈ ചിത്തവൃത്തി പകലിൻെറയും രാത്രിയുടെയും മദ്ധ്യേയുള്ള സന്ധ്യയായി. അത് ഒരു സുന്ദരി ആയി. അസുരൻമാരുടെ ദൃഷ്ടിയിൽപെട്ടു. അവളെ പിടികൂടാൻ ശ്രമിച്ചു. അവൾ ചിരിച്ചുകൊണ്ടു മറഞ്ഞു. അതായത് അപ്പോഴേക്ക് സന്ധ്യാസമയം കഴിഞ്ഞുവെന്നർത്ഥം.

പിന്നീട് ബ്രഹ്മാവ് തൻെറ സൗന്ദര്യപ്രഭയാൽ ഗന്ധർവൻമാരേയും അപ്സരസ്സുകളേയും സൃഷ്ടിച്ചു. ആ ശരീരത്തേയും വെടിഞ്ഞു. അത് ചന്ദ്രികയായി. അവർ ചന്ദ്രികയെ സ്വീകരിച്ചു. ഗന്ധർവമുഖ്യൻ വിശ്വാവസു ആണ്.

പിന്നെ തൻെറ ആലസ്യമെന്ന ഭാവത്താൽ ഭൂതപ്രേതപിശാചുക്കളെ സൃഷ്ടിച്ചു. നഗ്നരും മുടി അഴിച്ചിട്ടവരുമായ അവരെ കണ്ടപ്പോൾ കണ്ണടച്ചു. ഈ രൂപത്തേയും ഉപേക്ഷിച്ചു. അത് നിദ്രയായി ഭവിച്ചു. ജനങ്ങൾക്ക് തളർച്ച വരുമ്പോൾ ഈ ഭാവം വരുന്നു.

അനന്തരം ബ്രഹ്മാവ് സാദ്ധ്യൻമാർ, പിതൃക്കൾ എന്നിവരെ സൃഷ്ടിച്ചു. അവർ ഉത്ഭവത്തിന്ന് കാരണമായ ബ്രഹ്മാവിൻെറ ആ ദേഹത്തിനെ സ്വീകരിച്ചു. ഈ സമ്പ്രദായം അനുസരിച്ചാണ് പിതൃക്കൾക്ക് ശ്രാദ്ധാദി കർമ്മങ്ങൾ നടത്തുന്നത്. അതായത് നാം ചെയ്യുന്ന ബലി അവർ സ്വീകരിക്കുമെന്ന്.

അതിൽ പിന്നെ തിരോധാനം എന്ന ഉപാദാനത്താൻ (കാഴ്ചക്ക് കാണാൻ കഴിയാത്തത്) സിദ്ധൻമാരേയും വിദ്യാധരൻമാരേയും സൃഷ്ടിച്ചു. ഈ തിരോധാനം എന്ന ഗുണം, സാദ്ധ്യൻമാർക്കും നൽകി.

പിന്നീട് സ്വശരീരസൗന്ദര്യത്താൽ കിന്നരൻമാരേയും കിംപുരുഷൻമാരേയും സൃഷ്ടിച്ചു. ആ രൂപം ബ്രഹ്മാവ് ഉപേക്ഷിച്ചപ്പോൾ കിന്നരൻമാർ സ്വീകരിച്ചു. അവർ ഉഷസ്സിൽ ബ്രഹ്മ സൃഷ്ടിയെ പുകഴ്ത്തി ഗാനം ചെയ്യുന്നു.

ശേഷം തന്റെ ഇതുവരെ ഉള്ള സൃഷ്ടിയെപറ്റി ഒന്നു ചിന്തിച്ചു. തൃപ്തി വന്നില്ല എന്നല്ല. അൽപം കോപം സ്പുരിച്ചു. ആ ഭാവത്തെ ഉപേക്ഷിച്ചു. അതിൽനിന്നും അഴിഞ്ഞ മുടിയിൽനിന്നും മറ്റും സർപ്പങ്ങൾ പാമ്പുകൾ മുതലായവ ഉണ്ടായി.

പിന്നീട് അൽപം ശാന്തമായി. ആ ഭാവത്തിൽ നിന്നു മനുക്കൾ ഉണ്ടായി. അവർക്ക് തന്റെ പുരുഷാകൃതിയെ നൽകി.

ദേവൻമാർ ഈ സൃഷ്ടികണ്ട് സന്തോഷിച്ചു സ്തുതിച്ചു. ഈ മനുക്കൾ ചെയ്യുന്ന യാഗാദിക്രിയകളിൽ ഞങ്ങൾ ഭോഗം അനുഭവിക്കാം എന്ന് പറഞ്ഞു.

പിന്നെയാണ് ഋഷികളെ സൃഷ്ടിച്ചത്. അവരിൽ ബ്രഹ്മാവിന്നം വളരെ സ്നേഹമായിരുന്നു. അവർക്ക് ഓരോരുത്തർക്കും തന്റെ ശരീരത്തിന്റെ ഓരോ ഭാഗത്തെകൊടുത്തു. അതിനാൽ അവർ ചിലർ ജ്ഞാനികൾ. ചിലർ യോഗികൾ. ചിലർഭക്തൻമാർ ഇങ്ങിനെ ആയിതീർന്നു.

## 21-ാം അദ്ധ്യായം

വിദുരർ മൈത്രേയമഹർഷിയോട് വിനയത്തോടെ ചോദിച്ചു. മനുക്കളെപ്പറ്റി പറഞ്ഞുവല്ലൊ. അവരുടെ വംശം വലുപ്പം വ്യാപ്തി ഇവ അറിഞ്ഞാൽ കൊള്ളാമെന്നുണ്ട് എന്ന് പറഞ്ഞു. ആദ്യത്തെ മനുവിന്ന് ശതരൂപയിൽ പ്രിയവ്രതൻ ഉത്താനപാദൻ എന്ന രണ്ടു പുത്രൻമാരും ആകൂതി പ്രസൂതി ദേവഹൂതി എന്നു മൂന്നു പുത്രിമാരും ഉണ്ടായി. ബ്രഹ്മപുത്രൻമാരായ രുചി ആകൂതിയേയും ദക്ഷൻ പ്രസൂതിയേയും ഭാര്യയായി സ്വീകരിച്ചു. ദേവഹൂതിയെ കർദ്ദമന്നും കൊടുത്തു. കർദ്ദമന്റെ വിവാഹത്തെപ്പറ്റി വിസ്തരിച്ചു പറയാം.

ബ്രഹ്മാവ് പ്രജകളെ ഉൽപാദിപ്പിച്ച് തന്നെ സഹായിക്കുക എന്ന് കൽപിച്ചതിനനുസരിച്ച് ജ്ഞാനൈശ്വര്യം നിറഞ്ഞ കർദ്ദമൻ സരസ്വതീ നദിയുടെ തീരത്തിൽ 10000 സംവത്സരം തപസ്സ് ചെയ്തു. പൂജാനമസ്ക്കാരസ്ത്രോത്രാദികളോടും കൂടിയ കർമ്മയോഗത്തെയും പരമപ്രേമ ലക്ഷണയായ ഭക്തിയോഗത്തേയും അവലമ്പിച്ചാണ് തപസ്സ്. തനിക്ക് ഉത്തമയായ ഒരു ഭാര്യവേണം. ഇതാണ് ഉദ്ദേശം. ഭഗവാൻ കർദ്ദമന്ന് ദർശനം കൊടുത്തു. ശംഖം ചക്രം ഗദാ പത്മത്തോടുകൂടിയ കൈകളോടും വെള്ളത്താമര ആമ്പലപൂക്കൾ ഇത്യാദി കൊണ്ട് കെട്ടിയ മാല ധരിച്ചും കൗസ്തുഭം രത്നമാല മുത്തുമാല ഇവകൾ അണിഞ്ഞും നിർമ്മലമായ പട്ടുവസ്ത്രം ധരിച്ചും കിരീടധാരിയായി ഗരുഡന്റെ പുറത്തിരുന്ന് കഴുത്തിൽ പാദങ്ങളെ വെച്ചും ആണ് കർദ്ദമന്റെ മുമ്പിൽ പ്രത്യക്ഷമായത്.

കർദ്ദമൻ ഭഗവാനെ ഭക്തിപൂർവം സ്തുതിച്ചു. വേദങ്ങളിൽ ജ്ഞാനകാണ്ഡവും കർമ്മകാണ്ഡവും ലോകനൻമക്കായി ഉപദേശിച്ചിരിക്കുന്നു. അതിൽ വിഷയസുഖാശ ലേശവുമില്ലാത്ത വിരക്തൻമാർക്ക് ജ്ഞാനകാണ്ഡപ്രകാരമുള്ള നിഷ്കാമ ഭജനവും അത്രത്തോളം സംസ്ക്കാരം സിദ്ധിച്ചിട്ടില്ലാത്തവർക്ക് സകാമഭജനവും അങ്ങ് നിശ്ചയിച്ചിട്ടുണ്ട്. സകാമികൾക്ക് മൂന്നു വിധ ഋണബാദ്ധ്യതകളും ഉണ്ട്. ദേവകടം ഋഷികടം പിതൃകടം. ഇവയാണ് ആ ബാദ്ധ്യതകൾ. വേദാദ്ധ്യായനംകൊണ്ട് ഋഷികടവും യജ്ഞംകൊണ്ട് ദേവകടവും സന്താനോദ്പാദനത്താൽ പിതൃകടവും തീരുമെന്നാണ് വേദവിധി. ഇവ നിറ

വേറ്റാതെ മോക്ഷമാർഗ്ഗത്തിൽ പ്രവേശിക്കുന്നത് പാപകരമായ്തീരും. അങ്ങയുടെ കൽപനയെ അനുസരിക്കാത്തതുകൊണ്ട് സകാമനായ ഞാൻ എന്റെ ഋണങ്ങളെ തീർക്കാൻ സഹായിക്കാനായി അതേപോലെ മനസ്ഥിതിയുള്ള ഒരു ഭാര്യയെ തേടുകയാണ്. അതിന്നു ഉചിതമായ സ്ത്രീയെ അങ്ങ് പ്രദാനം ചെയ്യേണം.

ഗൃഹസ്ഥാശ്രമ സ്വീകാരം സംസാരദുഃഖം കാരണമായി പരിണമിക്കാതെ അങ്ങയുടെ അനുഗ്രഹത്തിന്നായിട്ടു ഭവിക്കത്തക്ക വിധം ആവേണമെന്നും പ്രാർത്ഥിക്കുന്നു. ഭഗവാൻ മറുപടി പറഞ്ഞു. ഹേ ഭക്ത. അങ്ങയുടെ ഇംഗിതം മനസ്സിലാക്കി ഞാൻ വേണ്ടതെല്ലാം ചെയ്തിട്ടുണ്ട്. അങ്ങക്ക് എന്റെ അനുഗ്രഹം പൂർണ്ണമായുണ്ടാകും.

ഈ ഭൂമിയെ മുഴുവൻ പരിപാലിക്കുന്ന ബ്രഹ്മപുത്രനായ സ്വായംഭുവൻ എന്ന മനുചക്രവർത്തി ഭാര്യാസമേതനായി പരിവാരങ്ങളോടുകൂടി അങ്ങയെ ദർശിക്കാൻ ഇന്നുതൊട്ട് 3-ാംദിവസം ഇവിടെ വരും. അദ്ദേഹത്തിന്റെ പുത്രി ദേവഹൂതിയും കൂടെ ഉണ്ടാവും. അവൾ പ്രായപൂർത്തി തികഞ്ഞ ഒരു ഉത്തമകന്യകയാണ്. അവളുടെ വിവാഹാലോചനയായിട്ടാണ് ചക്രവർത്തിവരുക. അവളെ അങ്ങയുടെ പത്നിയായി സ്വീകരിച്ചുകൊൾക.

അവളിൽ അങ്ങക്ക് 9 കന്യകമാർ ജനിക്കും. അവരെ മരീച്യാദി മഹർഷിമാർക്ക് വിവാഹം ചെയ്തു കൊടുക്കുക. അവർക്ക് സൽപുത്രൻമാർ ഉണ്ടാവും.

അങ്ങുന്ന് പുത്രോത്പാദനം ചെയ്യേണമെന്നുള്ള എന്റെ കൽപനയെ വേണ്ടത്പോലെ നടത്തി. ഋണബാദ്ധ്യതകളെ ഒഴിവാക്കുന്നതിനാൽ എല്ലാ കർമ്മവും എന്നിൽ സമർപ്പിച്ച് അവസാനം എന്നിൽ ലയിക്കയും ചെയ്യും.

അവസാനത്തിൽ ഭഗവൽപ്രാപ്തിക്ക് കാരണമായ കർമ്മാനുഷ്ഠാനത്തേയും അതായത് ഗൃഹസ്ഥാശ്രമത്തിലിരിക്കുമ്പോൾ സർവജീവൻമാരിലും ദയയോടെ അന്നദാനാദികൾകൊണ്ടും സന്യാസത്തിലിരിക്കുമ്പോൾ സഹജീവികളും സുഖികളായി ഭവിക്കേണമെന്നുള്ള സങ്കൽപത്തോടും ഇന്ദ്രിയ ജയത്തോടെ ആത്മാവിനെ (മനസ്സിനെ) എന്നിലുറപ്പിച്ചും കൊണ്ടിരിക്കുന്ന അങ്ങുന്ന് ലോകവും ആത്മാവും എന്നിലിരിക്കുന്നുവെന്നും ആത്മാവിൽതന്നെ ഞാനുമിരിക്കുന്നുവെന്നും കാണും.

അങ്ങയിൽ എന്റെ വീര്യത്തെ പ്രവേശിപ്പിച്ച് ഞാൻ ദേവഹൂതിയിൽ അങ്ങയുടെ പുത്രനായി അവതരിക്കും. എന്റെ ജന്മോദ്ദേശം പ്രകൃതി പുരുഷ ഈശ്വര ബന്ധം വേർതിരിച്ച് ഭക്തർക്ക് മനസ്സിലാക്കിക്കൊടുക്കലാണ്. ഇത്രയും പറഞ്ഞ് ഭഗവാൻ ഗരുഡന്റെ പുറത്തുകയറി പറന്നുപോയി. ഗരുഡൻ പുറപ്പെട്ടപ്പോൾ അതിന്റെ ചിറകടി ശബ്ദം സാമവേദത്തിലെ ബൃഹദ്രഥന്തരങ്ങൾ ആണ് എന്ന് പറയപ്പെടുന്നു. ഈ കാരണത്താലാണ് ഗരുഡദർശനം വിഷ്ണു ദർശനമെന്ന് പറയാൻ കാരണം.

മനുചക്രവർത്തി, ഭാര്യ ശതരൂപ പുത്രി ദേവഹൂതി ഇവരോടുകൂടി പുറപ്പെട്ടു. അനുരൂപനായ വരനെ അന്വേഷിച്ച് ഭൂമിയിൽ പലേടത്തും സഞ്ചരിച്ച് ഒടുവിൽ കർദ്ദമന്റെ ശാന്തമായ ആശ്രമത്തിലും എത്തി.

ആശ്രമത്തിന്ന് ബിന്ദുസരസ്സെന്ന് പേർ. ഭഗവാൻ തപക്ലിഷ്ടനായ കർദ്ദമനെ കണ്ട് സന്തോഷാശ്രുക്കൾ പൊഴിച്ചുവത്രെ. അശ്രുക്കൾ ഒന്നുരണ്ടു

തുളളി അടുത്ത ഒരു തടാകത്തിൽ വീഴുകയുണ്ടായി. ആ കാരണത്താൽ അതിന്നു ബിന്ദുസരസ്സെന്ന് പേർവന്നു. അതിൻെറ തീരത്താണ് ഈ ആശ്രമം. അതുകൊണ്ടാണ് ആശ്രമത്തിന്നും അതേ പേർ കിട്ടിയത്.

ആശ്രമം സ്വാഭാവികമായി രമണീയമായ മനോഹരമായ പുഷ്പലതാദികൾ കാട്ടുമൃഗങ്ങൾ പക്ഷിജാലങ്ങൾ ഇവകൊണ്ടു നിബിഡമായിരുന്നു. പക്ഷികളുടെ കൂജനവും പുഷ്പങ്ങളുടെ സുഗന്ധവും ഇതിന്ന് മാറ്റ് കൂട്ടി.

മുനി അഗ്നിഹോത്രാദികളായ നിത്യകർമ്മങ്ങൾ കഴിഞ്ഞ് സ്വസ്ഥനായിരിക്കയായിരുന്നു ചക്രവർത്തി അദ്ദേഹത്തെ കണ്ടു.

മുനി പ്രകൃത്യാലോ തപസ്സാലോ ശോഷിച്ച ശരീരിയായിരുന്നു. പക്ഷേ അടുത്തകാലത്ത് ഭഗവദ്ദർശനം സിദ്ധിച്ചതിനാൽ കുറേ പുഷ്ടി വന്നിട്ടുണ്ട്. യുവത്വവും സൗന്ദര്യവും അദ്ദേഹത്തിൻെറ കൈമുതലാണ്. ആകരത്തിൽ നിന്നെടുത്ത കടയാത്ത രത്നക്കല്ല്പോലെ ശോഭിച്ചിരുന്നു. ജടാധാരിയായ മുനി പുത്രിക്ക് അനുരൂപനാണെന്ന് കണ്ടമാത്രയിൽ തോന്നി.

ചക്രവർത്തി മുനിയെ നമസ്ക്കരിച്ച് ആശീർവദിക്കപ്പെട്ടു. അദ്ദേഹത്തെ പൂജിച്ച് ഉചിതമായ സ്ഥാനത്ത് ഇരുത്തി.

കർദ്ദമൻ മധുരമായി സംസാരിച്ചു. അങ്ങ് പ്രജാക്ഷേമാന്വേഷണത്തിന്നായി നഗരങ്ങൾ പട്ടണങ്ങൾ ഗ്രാമങ്ങൾ ഇവ ചുറ്റുകയാണെന്ന് ഞാൻ ധരിക്കുന്നു. രാജാവ് 8 ദിക്പാലൻമാരുടെ (സൂര്യൻ ചന്ദ്രൻ അഗ്നി ഇന്ദ്രൻ വായു വരുണൻ യമൻ ധർമ്മൻ) അംശങ്ങളെ ധരിക്കുന്ന ശ്രീഹരിസ്വരൂപനാണ്. അങ്ങയെ ഞാൻ നമസ്ക്കരിക്കുന്നു. (ക്ഷത്രിയനെ ബ്രാഹ്മണൻ നമസ്ക്കരിക്കേണ്ട എങ്കിലും ക്ഷത്രിയനിൽ കാണുന്ന ശ്രീഹരിപ്രഭയെ നമസ്ക്കരിക്കേണം) അങ്ങ് ദുർജ്ജന പീഡ അകറ്റാനായി ഭൂമി ചുറ്റേണ്ടത് ആവശ്യമാണ്. എൻെറ ആശ്രമത്തിൽ വരാൻ വല്ല പ്രത്യേക കാരണമുണ്ടോ എന്ന് അറിയുവാൻ താൽപര്യമുണ്ട്. എന്നെക്കൊണ്ട് പ്രത്യേകിച്ചു വല്ലതും ആവാനുണ്ടെങ്കിൽ അത് ചെയ്യാൻ ഒരുക്കമാണ്.

## 22-ാം അദ്ധ്യായം

ചക്രവർത്തി മുനിവചനം കേട്ടു സന്തോഷിച്ചു. തന്നെ പുകഴ്ത്തുന്ന മധുരവാക്കുകളും വിശേഷ ആവശ്യങ്ങൾ അനുസരിച്ച് പ്രവൃത്തിക്കാമെന്നും കേട്ടപ്പോൾ കുറേ കൂടെ ധൈര്യത്തിൽ വന്ന വിഷയം പറയുവാൻ സമർത്ഥനായി.

വേദോക്ത കർമ്മങ്ങളെ ലോകത്തിൽ നിലനിർത്താൻ വേണ്ടി ഭഗവാൻെറ സ്വമുഖത്തിൽ നിന്ന് ബ്രാഹ്മണരെ സൃഷ്ടിച്ചു. നിങ്ങൾ കർമ്മാനുഷ്ഠാനമായ തപസ്സ്, ഉപാസന, യോഗാഭ്യാസം മുതലായവ ആചരിച്ച് ഭഗവൽഭജനം നടത്തുന്നു. അത് നിങ്ങളുടെ സ്വധർമ്മം.

ഞങ്ങൾ ക്ഷത്രിയർ ബ്രാഹ്മണരെ രക്ഷിപ്പാനായി അദ്ദേഹത്തിൻെറ കൈകളിൽനിന്ന് ജനിച്ചു.

ഞാൻ വന്ന കാര്യം പറയുന്നതിനു മുമ്പ് ഞാനനുഷ്ഠിക്കേണ്ടതായ ധർമ്മത്തെ സൂചിപ്പിച്ചതിൽ ഞാൻ നന്ദി പറയുന്നു. അങ്ങയുടെ ഈ കോമള വിഗ്രഹം എനിക്ക് സന്ദർശിപ്പാനും അങ്ങയുടെ പാദധൂളി ശിരസിൽ ധരിക്കാനും സാധിച്ചത് ഭാഗ്യമായി കരുതുന്നു.

ഇവൾ എൻെറ പുത്രി ദേവഹൂതിയാണ്. പ്രിയവ്രതൻ, ഉത്താനപാദൻ എന്നിവരുടെ സഹോദരിയാണ്. അവൾക്ക് അനുരൂപനായ വരനെ ഞാൻ തേടുകയാണ്.

അങ്ങയുടെ യോഗ്യതകൾ ശ്രീനാരദമഹർഷിയിൽ നിന്ന് വിശ്വാസപൂർവ്വം ഇവൾ ഗ്രഹിച്ചിരിക്കുന്നു. അന്നു മുതൽ അങ്ങയെ അവൾ അവൾക്ക് അനുയോജ്യനായ പുരുഷനായി കരുതി വരുന്നു. ഗൃഹസ്ഥാശ്രമകാര്യങ്ങളിൽ അങ്ങയെ പരിചരിക്കാൻ അവൾക്ക് മനസ്ഥിതിയും കഴിവും ഉണ്ട്. അങ്ങ് ഉപകുർവ്വാണനാണ് എന്നും വിവാഹം ചെയ്വാൻ ഉദ്യമിക്കുന്നുണ്ടെന്നും ഞാനറിഞ്ഞു. അതുകൊണ്ട് വിരോധമില്ലെങ്കിൽ ഇവളെ അങ്ങ് സ്വീകരിക്കാം.

കർദ്ദമൻ പറഞ്ഞു ശരിയാണ്. ഞാൻ വിവാഹം വേണമെന്ന് വിചാരിക്കുന്നു. വിവാഹച്ചേർച്ചക്ക് യാതൊരു ന്യൂനതയും ഇല്ല. അതുകൊണ്ട് ഞാൻ സ്വീകരിക്കാം. വിശ്വാവസു എന്ന ഗന്ധർവൻ അങ്ങയുടെ മകൾ രാജധാനിയുടെ മുകൾപരപ്പിൽ പന്തടിച്ചുകളിക്കുന്നത് കണ്ട് അവളുടെ സൗന്ദര്യ ശോഭയിൽ മുഴുകി മൂർച്ഛിതനായി എന്ന് ഞാൻ കേട്ടിട്ടുണ്ട്. അങ്ങിനെയുള്ള ഒരു രാജകന്യകയെ ആർ തള്ളിക്കളയും. പക്ഷേ ഒരു നിബന്ധനയുണ്ട്. എനിക്ക് ഒരു സന്താനം ഉണ്ടാവുന്നതുവരെ മാത്രമെ ഗൃഹസ്ഥാശ്രമിയായിരിക്കയുള്ളു. അതിന്നുശേഷം ഞാൻ സന്യസിക്കും. ഇത്രയും പറഞ്ഞ് അദ്ദേഹം ധ്യാനസമാധിയിലായി.

മനുവിൻെറ ഭാര്യയും മകളും അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ ഏകമനസ്ഥിതിക്കാരായിരുന്നു.

മനു നല്ല മുഹൂർത്തത്തിൽ കന്യകാദാനം ചെയ്തു. ശതരൂപ വിലപിടിച്ച വസ്ത്രങ്ങൾ ആഭരണങ്ങൾ പാത്രങ്ങൾ മുതലായവ സ്ത്രീധനമായി കൊടുത്തു. മകളെ അച്ഛനും അമ്മയും അനുഗ്രഹിച്ചു. പിരിയേണ്ടിവന്ന സങ്കടത്താൽ കണ്ണീർ വാർത്തു.

മനു തൻെറ രാജധാനിയായ ബർഹിഷ്മതിക്ക് പോയി. യജ്ഞവരാഹമൂർത്തി ജലത്തിൽനിന്ന് കയറിവരുമ്പോൾ ശരീരം കുടഞ്ഞപ്പോൾ അൽപം രോമങ്ങൾ ഈ സ്ഥലത്ത് കൊഴിഞ്ഞു പോയിരുന്നുവത്രെ. അതെല്ലാം ദർഭപ്പുല്ലുകളും കുശപ്പുല്ലുകളുമായി. അത് ഉള്ളതിനാൽ അവിടെ ദുഷ്ടരായ ഭൂതപ്രേതപിശാചുക്കൾ രക്ഷസ്സുകൾ മുതലായവർ പ്രവേശിക്കയില്ലത്രേ. മനു യാഗം നടത്തുമ്പോൾ ഈ പുല്ലുകളെ പരത്തി വരാഹമൂർത്തിയെ ആരാധിക്കുന്നു.

മനു അവിടെ ഭക്ത്യാ പൂജാദികൾ നടത്തിയും സങ്കീർത്തനം ചെയ്തും കാലം കഴിച്ചു.

മുനിമാർ മനുവിനോട് ചെയ്തചോദ്യങ്ങൾക്ക് മനു വേണ്ടവിധം ഉത്തരങ്ങൾ പറഞ്ഞതാണ്. മനു സംഹിതയിൽ അടങ്ങീട്ടുള്ളത്.

## 23-ാം അദ്ധ്യായം

കർദ്ദമ ദമ്പതികൾ രണ്ടുപേരും ഒരു അസാധാരണ ദമ്പതികളാണെന്ന് പറയാതെവയ്യ. പുരുഷൻ വളരെകാലം തപസ്സാചരിച്ച ഒരു ബ്രഹ്മചാരി. ഭാര്യയോ ആവിധത്തിൽ ഒട്ടും പരിചയമില്ലാത്ത ഒരു രാജകന്യക.

അമ്മയും അച്ഛനും പോയ ശേഷം ദേവഹൂതി ഭർത്താവിൻെറ ആവ

ശൃങ്ങൾ മണത്തറിഞ്ഞ് ഭക്തിശ്രദ്ധയോടെ ശുശ്രൂഷിച്ചു. പതിവ്രതാധർമ്മം അറിഞ്ഞ ഇവൾ തൻെറ സർവസ്വവും ഇദ്ദേഹം മാത്രമാണെന്നും ഇദ്ദേഹത്തിൽ കൂടിമാത്രമേ അദ്ദേഹത്തിൻെറ പ്രസാദത്താലേ എല്ലാ ഐഹിക പാരത്രീക കാര്യങ്ങൾ സാദ്ധ്യമാവൂ എന്നും മനസ്സിലാക്കിയിരുന്നു. ഉള്ളും പുറവും ഒരേ ശുദ്ധി, കാപട്യം ലേശവുമില്ലാത്തത്, അദ്ദേഹത്തിൻെറ മഹത്വത്തിൻെറ രക്ഷക്ക് വേണ്ട ആദരവ്, അന്തകരണ അഭിലാഷങ്ങളും ബാഹ്യേന്ദ്രിയങ്ങളും അടക്കി പ്രേമാതിശയമാകുന്ന സൗഹൃദം, മധുരമായ വാക്ക് മനസ്സിൽ സഹ ജമായ വ്യാജവൃത്തിയായ അഹങ്കാരത്തെ അടിച്ചമർത്തി വിഷയവാസനാഗ്ര ഹങ്ങളെ പൊന്തിവരാൻ സമ്മതിക്കാതെ തടുത്ത് നിർത്തൽ, മഹാരാജപുത്രി എന്ന ദംഭത്തെ ഉപേക്ഷിച്ചും ഭർത്താവിൻെറ ആഗ്രഹമേതോ അത് തന്നെ തൻേറയും എന്ന നിലപാട്, ഈ വിധത്തിൽ അദ്ദേഹത്തെ ഉപചരിച്ചു.

തന്നിൽ വളരെപ്രേമത്തോടെ തൻെറ ആവശ്യങ്ങളെ അറിഞ്ഞറിഞ്ഞ് ചെയ്ത അവളിൽ കർദ്ദമന്ന് പ്രീതിതോന്നി. പലേ വ്രതങ്ങൾ എടുത്തു. ക്ഷീണിച്ച ശരീരവുമായ അവളിൽ മനസ്സലിഞ്ഞ് മുനിവരൻ പ്രേമത്തോടെ ഒരു ദിവസം അവളോട് പറഞ്ഞു.

എന്നിൽ അതീവപ്രേമം കാരണം നിൻെറ ശരീര രക്ഷയെ അവഗണിച്ചും എന്നെ ശുശ്രൂഷിച്ചതിൽ ഞാൻ വളരെ പ്രീതനാണ്. ആമാതിരി ശുശ്രൂഷ കാരണം ഭഗവൽപ്രീതി വരത്തക്ക കർമ്മങ്ങൾ ചെയ്വാനും ഭഗവൽപ്രസാദം സമ്പാദിപ്പാനും എനിക്ക് സാധിച്ചു. നീ അതിൽ മുഖ്യപങ്കാളി ആയതിനാൽ നിനക്കും ഭഗവൽ പ്രസാദം കിട്ടീട്ടുണ്ട്. അത് നീ പ്രത്യക്ഷമായി കണ്ടുകൊ ൾക. അതിന്നായി ഞാൻ നിനക്ക് ദിവ്യദൃഷ്ടി തരാം. ഈ സിദ്ധികൾ നാശ രഹിതങ്ങളാണ്. നീ ഭഗവൽപാദം അടയുന്നത്വരെ നിന്നെ അവ സേവിക്കും. പാതിവ്രത്യം എന്ന നിൻെറ സ്വധർമ്മ മഹാത്മ്യത്താൽ കിട്ടിയതാണ് ഈ ദിവ്യഭോഗങ്ങൾ. സാധാരണ മനുഷ്യർക്ക് ഇത് ലഭ്യമല്ല.

ദേവഹൂതി ഇതുകേട്ടു വളരെ സന്തോഷിച്ചു. ഭർത്താവിൽ ഇങ്ങിനെ ഒരു തകിടം മറിയലുണ്ടാവുമെന്ന് വിചാരിച്ചിരുന്നില്ല. സ്ത്രീ സഹജമായ ലജ്ജ യോടെ മുഖത്ത് പുഞ്ചിരി പ്രസരിപ്പിച്ച് ഇങ്ങിനെ പറഞ്ഞു.

പ്രഭോ. സകലത്തിന്നും സമർത്ഥനായ ഭർത്താവാണ് അങ്ങ് എന്ന് ഞാന റിയുന്നു. സകല ഭോഗസാധനങ്ങളെ സൃഷ്ടിക്കാനും ദിവ്യദൃഷ്ടിയെ നല് കാനും അങ്ങക്ക് കഴിവുണ്ട് എന്നും അറിയുന്നു. എന്നാൽ ഗർഭധാരണം വരെ മാത്രമേ എൻെറ ശരീരസ്പർശനം ചെയ്കയുള്ളു എന്ന് വിവാഹാവസരത്തിൽ പറഞ്ഞത് ഞാൻ ഓർക്കുന്നു. അതുകൊണ്ട് സന്താനോല്പാദനം ആയശേഷം ആ ഭോഗങ്ങൾ ഞാൻ അനുഭവിക്കാം. കാരണം പതിവ്രതമാരുടെ ഗുണം നിലനില്ക്കുന്നത് മഹാനായിരിക്കുന്ന ഭർത്താവിൽനിന്ന് ലഭിക്കുന്ന സന്താനം നിമിത്തമാണല്ലോ.

സന്താനോല്പാദനത്തിന്നും മറ്റും വേണ്ട ഭോഗസാമഗ്രികൾ തെയ്യാറാക്കു കയും എൻെറ ശരീരം രതിസാമർത്ഥ്യത്തിന്നും സന്താനങ്ങളെ ഉദരത്തിൽ പേറി വളർത്തി പ്രസവിക്കാനുള്ള ശക്തിയും തേജസ്സും ഉണ്ടാവാനും അങ്ങ് അനുഗ്രഹിക്കേണം. അതിന്നു വേണ്ട ഉപകരണങ്ങളായ വീട് മുതലായതും സുഖവാസത്തിന്ന് വേണ്ട സൗകര്യങ്ങളും അങ്ങ് ഏർപ്പാട് ചെയ്യേണം.

ഉടനെ പ്രിയയുടെ ആഗ്രഹത്തെ സാധിപ്പിക്കുവാനിച്ഛരിച്ച മുനി. മായാശക്തിയെ ധ്യാനിച്ചു. ഇഷ്ടാനുസരണം സഞ്ചരിക്കുന്നതും സർവ സൗകര്യങ്ങളും ഉള്ളതുമായ ഒരു വിമാനം അവിടെ പ്രത്യക്ഷമായി.

വിമാനം. ചിത്രപ്പണികൾകൊണ്ട് അലങ്കരിച്ചിരുന്നു. രത്നവും വൈഡൂര്യവും പതിച്ച സ്തംഭങ്ങൾ. വാതിലുകൾ. സ്വർണ്ണഗൃഹോപകരണങ്ങൾ പട്ടുതുണികൾ, വർണ്ണശബളമായ പുഷ്പമാലകൾ അവയുടെ സുഗന്ധം വണ്ടുകളെ ആകർഷിച്ചിരുന്നു. കട്ടിൽകൾ, ശയനങ്ങൾ, ആസനങ്ങൾ ആലവട്ടങ്ങൾ ഇവ ആകർഷകമായിരുന്നു. വിമാനത്തിലെ ഭിത്തികളിലും മറ്റും ഉള്ള പക്ഷികളുടെ ചിത്രങ്ങൾ ജീവനുള്ള അതേ വർഗ്ഗക്കാരെ ആകർഷിച്ചിരുന്നു. കളിപ്പാനും കുളിപ്പാനും ഉള്ള സ്ഥലങ്ങൾ, വിശ്രമസ്ഥലം, ഉദ്യാനങ്ങൾ മുതലായവ വിശേഷപ്പെട്ടവയായിരുന്നു.

കർദ്ദമൻ വിമാനം കണ്ട് ഭാര്യയോട് പറഞ്ഞു. ഇത്രയും രമണീയവിമാനം ഈ ശോഷിച്ച ശരീരമുള്ള നിനക്ക് എന്ത് പ്രയോജനം എന്ന് ചിന്തിക്കേണ്ട. ഈ കാണുന്ന തടാകത്തിൽ സ്നാനം ചെയ്തുവരൂ. എല്ലാം ശരിയാകും.

അവൾ ഭർത്താവിനെ അനുസരിച്ച് ആ ബിന്ദുസരസ്സെന്ന സരസ്വതിയിൽ സ്നാനത്തിന്നിറങ്ങി. അവിടെ വെള്ളത്തിന്നടിയിൽ താമരപ്പൂവിൻെറ വാസന വരുന്ന 100 കന്യകമാർ ദേവഹൂതിയെ സ്വീകരിച്ചു. ഞങ്ങൾ അങ്ങയുടെ ദാസികളാണ്. അവിടുത്തെ കൽപനയെ സഹർഷം സ്വീകരിക്കുന്നവരാണ് എന്ന് പറഞ്ഞു.

ദേവഹൂതി സുഗന്ധതൈലം തേച്ചുകുളിച്ച് അവർ നൽകിയ പട്ടു വസ്ത്രങ്ങളെ ധരിച്ചു. വിലമതിക്കാൻ വയ്യാത്ത അനേകം ആഭരണങ്ങൾ അണിഞ്ഞു. അന്നവും ആസവവും കഴിച്ചു. അവൾ കണ്ണാടിയിൽ നോക്കിയപ്പോൾ ഒരു നവയുവസുന്ദരിയായി മാറിയതായി തോന്നി. അതേ സമയം ഇത്രയും ദാസികളുടെ കൂടെ കോമളനായി യൗവനയുക്തനായി നിൽക്കുന്ന തൻെറ ഭർത്താവ് തൻെറ സമീപം വന്നതായും കണ്ടു.

അവൾക്ക് സംശയം. ഇതെല്ലാം വെറും സ്വപ്നമാണോ എന്ന്.

കർദ്ദമൻ ഇന്ദ്രിയജയം സിദ്ധിച്ചവനാണെങ്കിലും സിദ്ധികളുടെ ലാഭത്താൽ അന്തർഭാഗത്തിൽ പ്രസരിച്ച കാമവൃത്തിയോടുകൂടിയ ആ മഹാൻ ദിവ്യസ്വരൂപിണിയായ സ്വപത്നിയെ വിമാനത്തിൽ കയറ്റി.

നക്ഷത്രങ്ങളാൽ ചുറ്റപ്പെട്ട ആകാശത്തിലെ പൂർണ്ണ ചന്ദ്രനെപോലെ അദ്ദേഹം ശോഭിച്ചു.

ആ മുനി വിമാനത്തിൽ കൂടെ സഞ്ചരിച്ച് മന്മഥക്രീഡയിൽ ആസക്തി വരത്തക്ക സന്തോഷമായ സാഹചര്യങ്ങളിൽ കൂടെ പറന്ന് മഹാമേരുവിൻെറ ശാന്തഗംഭീരമായ ഗുഹകളിൽ പ്രവേശിച്ച് വളരെ കാലം രമിച്ചു. അദ്ദേഹം പത്നീ സമേതനായി ദേവൻമാരുടെ ഉദ്യാനത്തിലും മാനസം എന്ന തടാകത്തിലും രമിച്ചു. ഇങ്ങിനെ പല കാഴ്ചകളും കണ്ടും സന്തോഷിച്ചും ഒടുവിൽ ആശ്രമത്തിലേക്ക് മടങ്ങി.

ഏകദേശം 100 വർഷം അവർ ഇങ്ങിനെ ചിലവഴിച്ചിരുന്നു. അത് ഒരു മുഹൂർത്തസമയം പോയതുപോലെ അവർക്ക് തോന്നിയുള്ളു. ഇദ്ദേഹം സ്വവീര്യത്തെ 9 രൂപം എന്നു സങ്കൽപത്തോടെ തൻെറ പത്നിയിൽ ആധാനം ചെയ്തു.

അങ്ങിനെ 9 കന്യകമാരെ ദേവഹൂതി പ്രസവിച്ചു.

കുട്ടികൾ പിറന്നപ്പോൾ ദേവഹൂതിക്ക് അൽപം ഭയശങ്കയുണ്ടായി. ഭർത്താവ് മുമ്പ് പറഞ്ഞപോലെ സന്യാസാശ്രമത്തിലേക്ക് ഉടൻ പ്രവേശിക്കുമോ എന്ന്.

അവൾ പറഞ്ഞു "ഇനിയൊരു ജൻമം എടുക്കാൻ ഇടവരാതെ സംസാരബന്ധത്തിൽനിന്ന് മോചനം കിട്ടുവാൻ തക്കവണ്ണം എന്നെ അനുഗ്രഹിക്കേണം. ഈ കന്യകമാരെ അങ്ങുന്ന് തന്നെ വിവാഹം ചെയ്തുകൊടുക്കേണം എനിക്ക് നാശരഹിതമായ സദുപദേശം തരാൻ യോഗ്യനായ ഒരു പുത്രനെ കൂടെ അങ്ങുന്നു തരേണം. അതിന്ന് ശേഷം അങ്ങ് സന്യസിക്കാം."

"ഇന്ദ്രിയ സുഖങ്ങൾ ഇത്രയുംകാലം അനുഭവിച്ച് മതിയായി. അത് അബദ്ധവുമായി. ഇന്ദ്രിയസുഖത്തിൽ മുഴുകിയിരുന്നതിനാൽ പരമപുരുഷാർത്ഥകാര്യം ഞാനോർത്തില്ല. ജ്ഞാനിയായ ഒരു പുത്രനെ ലഭിച്ചാൽ ഞാൻ സംസാരസന്തരണം ചെയ്യാം.

സജ്ജനസംസർഗ്ഗം നൻമക്കും അസജ്ജന സംഗം നാശത്തിനും ഇടവെക്കും. അങ്ങയോടുളള എൻെറ സംഗം എനിക്ക് പരമാത്മപ്രാപ്തിക്ക് വഴിയാക്കണം. ഞാൻ ഇതുവരെ മായയാൽ വഞ്ചിക്കപ്പെട്ടു."

## 24-ാം അദ്ധ്യായം

കർദ്ദമൻ ഭാര്യയുടെ പ്രേമപൂർവമായ അഭ്യർത്ഥന കേട്ട് ഭഗവാൻ അദ്ദേഹത്തിന് പണ്ട് ദർശനം കൊടുത്തപ്പോൾ പറഞ്ഞ വാക്കുകളെ അപ്പോൾ സ്മരിച്ചു. "ഞാൻ സ്വാംശത്താൽ നിൻെറ പുത്രനായി അവതരിക്കും."

എന്നിട്ട് ഭാര്യയോട് പറഞ്ഞു. നീ അകാരണമായി വ്യസനിക്കരുത്. ഞാൻ പോകുന്നതിനുമുമ്പ് നിനക്ക് സന്താനലാഭമുണ്ടാവും. നീ ഭഗവാനെ വേണ്ടപോലെ ഭജിക്കുക. നിനക്ക് സൽപുത്രലാഭം ഉണ്ടാവട്ടെ. ഭഗവാൻ തന്നെ നിൻെറ പുത്രനായി അവതരിക്കട്ടെ. ആ കുട്ടി നിനക്ക് ബ്രഹ്മതത്വത്തെ ഉപദേശിക്കട്ടെ.

ദേവഹൂതി സന്തൃപ്തയായി. ഭഗവാനെ ഉത്സാഹത്തോടെ പൂജിച്ചു. കുറേ കഴിഞ്ഞപ്പോൾ ഭഗവാൻ ദേവഹൂതിയിൽ പുത്രനായി ജനിച്ചു. ദേവൻമാർ ഗന്ധർവൻമാർ അപ്സരസ്സുകൾ ഇവർ ഗാനം ചെയ്കയും വാദ്യങ്ങൾ ഘോഷിക്കയും നൃത്തങ്ങൾ ചെയ്കയും ചെയ്തു.

ബ്രഹ്മാവ് ഭഗവാൻെറ ജനനം മനസ്സിലാക്കി മരീച്യാദികളോടു കൂടി ആശ്രമത്തിലേക്ക് എഴുന്നെളളി. ഭഗവൽദർശനം ചെയ്തു. ബ്രഹ്മാവ് കർദമനോടു പറഞ്ഞു. പുത്രാ എൻെറ കൽപന നീ അപ്പടി അനുസരിച്ചതിൽ ഞാൻ സന്തുഷ്ടനാണ്. പിതാവിൻെറ ആജ്ഞ എന്തായാലും അത് അനുസരിക്കുന്ന പുത്രൻ സൽപുത്രനാണ്. നിൻെറ സുന്ദരികളായ പെൺമക്കളെ മഹർഷിമാർക്ക് വിവാഹം ചെയ്തു കൊടുക്കുക. നിൻെറ കീർത്തി എന്നെന്നും ലോകത്തിൽ നിലനിൽക്കും.

നിൻെറ പുത്രൻ ഭഗവാൻെറ അവതാരമാണ്. കപില നിറമായത്കൊണ്ട് കപിലൻ എന്ന് അവൻ അറിയപ്പെടും. ദേവഹൂതി അതീവ ഭാഗ്യവതിയാണ്.

ഹേ മനുപുത്രീ, നിൻെറ പുത്രൻ ബ്രഹ്മതത്വം എന്ന സാംഖ്യശാസ്ത്രത്തെ ജനോപകാരാർത്ഥം നിനക്ക് ഉപദേശിക്കും. ഇത് പരോക്ഷമായും അപരോ

ക്ഷമായും തത്വജ്ഞാനംകൊണ്ടും യോഗാഭ്യാസംതൊണ്ടും ഭക്തൻമാരുടെ ജൻമാന്തരകർമ്മവാസനകൾ നശിപ്പിക്കും. നിൻെറ അജ്ഞാനത്തേയും ശരീരാ ഭിമാനത്തേയും ഇല്ലായ്മ ചെയ്ത് നിന്നെ സംസാരബന്ധത്തിൽ നിന്ന് മോചി പ്പിക്കും.

ബ്രഹ്മാവ് അതിന്ന് ശേഷം തൻെറ ലോകത്തേക്ക് മടങ്ങി.

കർദ്ദമ പ്രജാപതി ബ്രഹ്മാവ് പോയശേഷം തൻെറ 9 പെൺമക്കളെ മരീ ച്യാദി ഋഷിമാർക്ക് അവരുടെ സ്വഭാവത്തിന്നും അഭിപ്രായത്തിന്നും അനുസരിച്ച് വിവാഹം ചെയ്തു കൊടുത്തു.

കലയെ മരീചിക്കും, അനുസൂയയെ അത്രിക്കും ശ്രദ്ധയെ അംഗീരസ്സിന്നും ഹവിർഭൂവിനെ പുലസ്ത്യന്നും ഗതിയെ പുലഹന്നും ക്രിയയെ ക്രതുവിന്നും ഖ്യാതിയെ ഭൃഗുവിന്നും അരുന്ധതിയെ വസിഷ്ഠനും ശാന്തിയെ അഥർവാ വിന്നും കൊടുത്തു. അവർക്കെല്ലാം യഥോചിതദാനാദികൾ കൊടുത്തു മധുര വാക്കുകൾ പറഞ്ഞ് സന്തോഷിപ്പിച്ചു യാത്ര അയച്ചു.

ഭഗവാൻ തൻെറ പുത്രനായി അവതരിച്ചിട്ടുള്ളത് കർദമന്ന് വളരെ ആശ്വാ സമായി. തൻെറ ഭാരങ്ങളെ ഭഗവാൻ കുറച്ച് അനുഗ്രഹം ചൊരിഞ്ഞിരിക്കുന്നു എന്ന് കരുതി. ഒരു നാൾ ഏകാന്തത്തിൽ കുട്ടിയുടെ അടുക്കൾചെന്ന് ഭഗവനാ നാണ് തൻെറ പുത്രൻ എന്ന വീക്ഷണത്തോടെ ഇപ്രകാരം അഞ്ജലികൂപ്പി ഉണർത്തിച്ചു.

ഭഗവാനെ, അങ്ങുന്ന് ലോകരക്ഷാർത്ഥം പ്രാകൃതൻമാരായ ഞങ്ങളുടെ ഗൃഹത്തിൽ അവതരിച്ചിരിക്കുന്നു. അങ്ങ് രൂപരഹിതനാണെങ്കിലും പലയോനി കളിലും ജനിച്ച് ജീവജാലങ്ങളുടെ കഷ്ടതകളെ നശിപ്പിക്കുന്നു. അങ്ങക്ക് എല്ലാ രൂപവും ഒരുപോലെതന്നെ. ഇപ്പോൾ എൻെറ പുത്രനായി ജനിച്ച അങ്ങ് എനിക്ക് മുമ്പ് വാക്ക് തന്ന പ്രകാരം ഞങ്ങളെ അനുഗ്രഹിപ്പാനും പ്രപഞ്ചധർമ്മങ്ങളെ വിട്ടിരിക്കുന്ന ഈ ലോകത്തിൽ ധർമ്മം പുനഃസ്ഥാപി ക്കാനും വേണ്ടിയാണ് എന്ന് ഞാനറിയുന്നു. അതുകൊണ്ട് ഞാൻ അങ്ങയെ ശരണം പ്രാപിക്കുന്നു. അങ്ങ് എൻെറ പുത്രനായി വന്നതുകൊണ്ട് എനിക്ക് ഇനി ഋണബാധ്യതകൾ ഒന്നും ഇല്ല. എൻെറ സർവ്വാഭീഷ്ടങ്ങളും സാധിച്ചു. ഇനി സന്യാസം സ്വീകരിപ്പാൻ എനിക്ക് സമ്മതം തരേണം. അങ്ങയുടെ ഈ രുപത്തെ നിരന്തരം ധ്യാനിച്ച് ദുഃഖകരമായ അജ്ഞാനഗ്രന്ഥിയെ അറുത്ത് അവിടുത്തെ പാദങ്ങളിൽ ലയിക്കാൻ ഞാനാഗ്രഹിക്കുന്നു.

ഭഗവാൻ മറുപടി പറഞ്ഞു. ഹേ മുനേ, എൻെറ വാക്ക് പാലിക്കാനായി ഞാൻ അങ്ങയുടെ പുത്രനായി അങ്ങയുടെ ഗൃഹത്തിൽ വന്നു. എൻെറ ഉദ്ദേശം ജൻമജൻമാന്തരങ്ങൾക്ക് കാരണമായ ശരീരത്തെതന്നെ ആത്മാവ് എന്ന ഭാവനയാൽ വന്ന സംസാരദുഃഖത്തിൽനിന്ന് വിട്ടുപോകാനാഗ്രഹിക്കുന്നവർക്ക് പ്രകൃതി, ജീവാത്മാ, പരമാത്മാ ഇവ തമ്മിലുള്ള ബന്ധത്വത്തെ വിസ്തരിച്ച് മനസ്സിലാക്കികൊടുത്ത് സാംഖ്യശാസ്ത്രം എന്ന ആ തത്വത്തെ പുനർജ്ജീവി പ്പിക്കുക എന്നതാണ്. ഈ ശാസ്ത്രം മുമ്പ് തന്നേ ഞാൻ പ്രചരിപ്പിച്ചതാണ്. കാലംകൊണ്ട് അത് സ്മൃതിയിൽനിന്ന് നഷ്ടപ്പെട്ടിരിക്കുന്നു.

അങ്ങക്ക് സന്യസിക്കുവാൻ ഞാൻ സമ്മതം തരുന്നു. അതിന്നുവേണ്ടി ഈ ഗൃഹം വിട്ട് അങ്ങ് പോകണമെന്നില്ല. ഇവിടെ വനത്തിൽ കിട്ടാവുന്ന സൗക

ര്യങ്ങളും ഏകാന്തതയും ലഭിക്കും. എന്നാൽ പോയേ കഴിയൂ എന്നാണെങ്കിൽ പോകുന്നതിന്നും വിരോധമില്ല.

എല്ലാ കർമ്മങ്ങളെയും ധർമ്മങ്ങളേയും എന്നിൽ സമർപ്പിച്ച് ഉപാസന ചെയ്ത് ലിംഗദേഹത്തിൽനിന്ന് ആത്മാവിനെ വേർതിരിച്ച് പരമാത്മാവിൽ യോജിപ്പിക്കുക. അങ്ങ് അപ്പോൾ ശോകമോഹിതനും ആനന്ദസ്വരൂപനുമായി ഭവിക്കും. അതുതന്നെ പരമപുരുഷാർത്ഥമെന്ന മോക്ഷം.

എൻെറ മാതാവായ ഇവർക്ക് ഞാൻ വേണ്ടപോലെ ഉപദേശം കൊടുക്കും. ആ ജ്ഞാനത്താൽ അവർ എന്നിൽ ലയിക്കും. ഇപ്രകാരം കപിലൻ കർദമനോട് പറഞ്ഞപ്പോൾ പ്രദക്ഷിണ നമസ്ക്കാരാദികൾ ചെയ്ത് വിടവാങ്ങി വനത്തെ പ്രാപിച്ചു.

സ്വൈരമായ ജീവിതം വനത്തിലേ സാധിക്കൂ എന്ന ദൃഢവിശ്വാസം ഉണ്ടായതിനാലാണ് വനത്തിലേക്ക് പോയത്.

മുനി മൗനിയായി. ജനബാധയിൽനിന്ന് ഒഴിഞ്ഞ് വിഷയാസക്തരിൽനിന്ന് തീരെ അകന്ന് എല്ലാ കർമ്മങ്ങളേയും ഉപേക്ഷിച്ച് ഒരു ദിക്കിൽ സ്ഥിരമായി ഇരിക്കാതെ സഞ്ചരിച്ചു. നിരന്തരപ്രയത്നംകൊണ്ട് മനസ്സിനെ ബ്രഹ്മത്തിൽ ഉറപ്പിച്ചു. ശരീരം ഇന്ദ്രിയങ്ങൾ എന്നിവക്ക് ആത്മാവോടുള്ള അവിദ്യാബന്ധം നശിച്ചു. ഞാൻ, എൻെറ, ശീതം, ഉഷ്ണം, വിശപ്പ്, ദാഹം, ശോകം മോഹം, ദുഃഖം, സുഖം, ജനനം, മരണം, കാമം, ക്രോധം എന്നീ ഭാവങ്ങൾ ഇല്ലാതായി. ആത്മാനുഭവ രൂപമായ അപരോക്ഷജ്ഞാനം ലഭിച്ചു സകല ബന്ധത്തിൽ നിന്നും മുക്തനായി പരമഭക്തനായി പരമപദം അടഞ്ഞു.

## 25-ാം അദ്ധ്യായം

പിതാവായ കർദമ മഹർഷി പോയശേഷം ഭഗവാൻ കപിലൻ മാതാവോടുകൂടി ബിന്ദുസരസ്സിൽ താമസിച്ചുവന്നു.

ഒരു ദിവസം ദേവഹൂതി തൻെറ പുത്രൻ സാക്ഷാൻ പരമാത്മാവാണെന്ന് ബ്രഹ്മാവ് പറഞ്ഞിരുന്നത് ഓർമ്മവെച്ച് പുത്രൻെറ അടുത്ത് ചെന്ന് ഇങ്ങിനെ പറഞ്ഞു. ഹേ സർവ്വേശ്വരാ അങ്ങയോട് ഞാൻ ഒന്നും പറയേണമെന്നില്ല. അങ്ങക്ക് എൻെറ എല്ലാ വർത്തമാനവുമറിയാം. എന്നാലും എൻെറ മനസ്സിലെ വേദനകളെ അൽപം പറഞ്ഞു സമാധാനിക്കട്ടെ. എത്രതന്നെ അനുഭവിച്ചാലും തൃപ്തിവരാതെ ഇന്ദ്രിയങ്ങളെ തൃപ്തിപ്പെടുത്താനുള്ള പരിശ്രമം കാരണം ഞാൻ മഹാമോഹത്തിലകപ്പെട്ടിരിക്കുന്നു. അങ്ങയുടെ സാന്നിദ്ധ്യം ഈ ജൻമത്തിൽ എനിക്ക് സിദ്ധിച്ചു. എന്നിട്ടും അങ്ങയുടെ മായാശക്തി എന്നെ വല്ലാതെ അലട്ടുന്നു. ശരീരാഭിമാനം നിമിത്തം ഈ സംസാരാന്ധകാരത്തിൽനിന്ന് കരകയറുവാൻ വയ്യാതെ ബുദ്ധിമുട്ടുന്നു. അങ്ങ് അതിന്നുവേണ്ട വഴിമാർഗ്ഗം കാണിച്ചു തരേണം.

ഭഗവാൻ പറഞ്ഞു. സംസാരത്തിൽനിന്ന് മോചനം വേണമെന്നാഗ്രഹിക്കുന്നവർ പ്രകൃതിയോട് ബന്ധപ്പെട്ടു കിടക്കുന്ന ആത്മാവിനെ വേർതിരിച്ച് പ്രകൃതിബന്ധം ഇല്ലാതാക്കുവാൻ ശ്രമിക്കേണം. ദേഹേന്ദ്രിയാന്തകരണങ്ങളിൽ ആത്മധ്യാസം നിമിത്തമുണ്ടായ ശോക മോഹാദികൾ പുനർജ്ജൻമത്തിന്ന്

കാരണമാകുന്നു. ആത്മസാക്ഷാൽക്കാരം സിദ്ധിച്ചാൽ അവയുടെ നാശമുണ്ടാകുന്നു. അതുകൊണ്ട് ആത്മസാക്ഷാൽക്കാരത്തിന്നുള്ള യോഗം ഏതോ അത് മനസ്സിലാക്കേണം. പണ്ട് ഋഷികൾക്ക് ഞാനിത് ഉപദേശിച്ചിട്ടുണ്ട്. അത് ഞാൻ വീണ്ടും എടുത്ത് അങ്ങക്ക് പറഞ്ഞുതരാം.

ജീവാത്മാവിന്ന് ബന്ധമുക്തിക്ക് കാരണം ചിത്തമാണ്. ബന്ധവും മുക്തിയും ഒന്നിനൊന്നു വിരുദ്ധങ്ങളായി ശക്തികൾ എങ്ങിനെ പ്രവൃത്തിക്കുന്നുവെന്നതാണ് ആശ്ചര്യം . ഗുണകാര്യങ്ങളായി ശബ്ദാദി വിഷയങ്ങളിൽ ആഗ്രഹം വരുമ്പോൾ ചഞ്ചലിപ്പ് എന്ന ദോഷം; ഈശ്വരനിൽ പ്രേമം വരുമ്പോൾ മോക്ഷം. ചിത്തത്തിൻെറ ചഞ്ചലിപ്പ് എന്ന ദോഷം അശുദ്ധിയേയും ചിത്തം ചഞ്ചലമാകാതെ ഇരുന്നാൽ ശുദ്ധിയേയും ജനിപ്പിക്കുന്നു. അതുകൊണ്ട് ചിത്തം ശുദ്ധമാകാതെ യോഗം സാദ്ധ്യമല്ല.

ചിത്തം എങ്ങിനെ അശുദ്ധിപ്പെടുന്നുവെങ്കിൽ, ശരീരേന്ദ്രിയാദികളിൽ ഞാനെന്നും ഭാര്യാപുത്രാദികൾ പശു വീട് മുതലായവയിൽ എൻേറതെന്നും ഉള്ള അഭിമാനം ചിത്തത്തിൽ കാമാദി വൃത്തികളെ ജനിപ്പിക്കുന്നു. ആ വൃത്തികളെ പരിചരിച്ച് അവർക്ക്വേണ്ടത് ചെയ്യുന്തോറും അത് വർദ്ധിച്ചുകോണ്ടേ വരും. ഈ വിധം ചലിക്കുന്ന സ്വഭാവമാണ് ചിത്തിൻെറത്. ഈ ദോഷം ചിത്തിന്ന് ഇല്ലാതെ വന്നാൽ അത് ശുദ്ധമായി. ശുദ്ധമായ മനസ്സോടെ ശാസ്ത്രം അഭ്യസിച്ചാൽ ജ്ഞാനവും വിഷയവൈരാഗ്യവും ഉണ്ടാവും. അപ്രകാരമുള്ള മനസ്സുകൊണ്ട് ഏത് ജീവാത്മാവിന്നും പരമാത്മാവിനെ സാക്ഷാൽ കരിപ്പാൻ സാധിക്കും. പരമാത്മാവിൻെറ സംഗം കിട്ടിയാൽ ജീവാത്മാവിന്ന് സംസാര കാര്യങ്ങളിൽ വീണ്ടും പ്രവേശിപ്പാൻ വാഞ്ഛയൂണ്ടാവില്ല.

സാക്ഷാൽകാരത്തിന്ന് പ്രധാന വഴികൾ ഭക്തിജ്ഞാന വൈരാഗ്യം എന്ന മൂന്നാണെന്ന് മുമ്പേ പറഞ്ഞുവല്ലോ. യോഗമാർഗ്ഗങ്ങളിൽ ഭക്തിക്ക് തുല്യമായിട്ടൊന്നും തന്നെ ഇല്ല. സർവേശ്വരനായ ഭഗവാനെ പരമോൽകൃഷ്ടമായി സ്നേഹിക്കുന്നതിൽ കവിഞ്ഞ് വേറൊന്നും ചെയ്യാൻ ഇല്ല. അന്യഭജനം ആവശ്യമില്ല. മനസ്സ് ഭഗവാനിൽ ഉറയ്ക്കുന്തോറും സുഖാനുഭവം ഉണ്ടാകുകയും ചെയ്യും.

ബന്ധമോക്ഷങ്ങൾക്കുള്ള കാരണം മനസ്സിൻെറ ശുദ്ധിയും അശുദ്ധിയുമാണെന്ന് മുമ്പേ പറഞ്ഞു. വിഷയതൽപരൻമാരായ ജനങ്ങളോടുള്ള അടുപ്പമാണ് അശുദ്ധിക്ക് കാരണം. അവരോടുള്ള ചേർച്ചകൊണ്ട് വിഷയസുഖങ്ങളെ സമ്പാദിപ്പാനുള്ള പ്രയത്നവും ആഗ്രഹവും വർദ്ധിക്കും. അതുകൊണ്ട് വിഷയസുഖികളെ നീക്കി നിർത്തി സാധുക്കളോടുള്ള സംസർഗ്ഗത്തിന്ന് പ്രയത്നിക്കേണം.

സാധുക്കൾ ആരാണ്. അന്യൻമാർ അപരാധം ചെയ്താലും അതിനെ സഹിക്കയല്ലാതെ പ്രതികാരം ചെയ്വാനിച്ഛിക്കാത്തവർ; സ്വന്തം ആവശ്യത്തെ വകവെക്കാതെ പരദുഃഖം തീർക്കാനാഗ്രഹിക്കുന്നവർ; സകലപ്രാണികൾക്കും ക്ഷേമത്തെ ആഗ്രഹിക്കുന്നവർ; ആരേയും ശത്രുക്കളായി കാണാത്തവർ; ചിത്തശാന്തി പ്രാപിച്ചവർ; എന്നിലിളക്കമില്ലാത്ത ഭക്തിയുള്ളവർ; എൻെറ ഭജനത്തിന്ന് വിരോധികളായ കർമ്മങ്ങളേയും സ്വജനങ്ങളേയും ബന്ധുക്കളേയും വെടിയുന്നവർ; എൻെറ കഥാശ്രവണം ചെയ്യുന്നവരും കീർത്തിക്കുന്നവരും; അന്യവിഷയങ്ങ

ളിൽ മനസ്സ് ചെലുത്താത്തവർ; ഇവരൊക്കെയാണ് സാധുക്കൾ. അവരോടുള്ള സംസർഗ്ഗം എനിക്ക് പ്രിയം വരുത്തുന്നതാണ്. ഇവരെ യാതൊരു താപവും നേരിടാതെ ഞാൻ കാത്തുരക്ഷിക്കും.

സൽസംഗം നിമിത്തം ദോഷനിവൃത്തി മാത്രമല്ല എൻെറ കഥകളെ പ്രകാശിപ്പിക്കുന്ന സത്തുക്കളുടെ പ്രസംഗങ്ങൾ മനസ്സിന്നും കർണ്ണത്തിന്നും ആനന്ദം തരുന്നതാകയാൽ ക്രമേണ എന്നിൽ വിശ്വാസവും പ്രിയവും വളരും. അപ്പോൾ മോക്ഷമാർഗ്ഗം തെളിയും.

കഥാശ്രവണാദികളിൽ മനസ്സ് ചെല്ലുമ്പോൾ ഭഗവൽ ലീലകളായ സൃഷ്ടിസ്ഥിതികളിൽ നിരന്തരചിന്തവരും. അപ്പോൾ എന്നിൽ പ്രേമം ജനിക്കും. ഇന്ദ്രിയങ്ങൾ തരുന്ന സുഖങ്ങൾ നശിക്കുന്നതാണ് എന്നും അവയിൽ ആഗ്രഹം വെക്കരുത് എന്നും തോന്നും. അപ്പോൾ ഭക്തിപ്രധാനമായ യോഗാഭ്യാസങ്ങൾ ശീലിക്കും. മനസ്സിൻെറ ചലനം അടങ്ങും. ശബ്ദസ്പർശാദികളിലുള്ള സുഖങ്ങൾ ക്ഷണികമാണ് എന്നും അവയെ ഉപേക്ഷിക്കേണ്ടതാണ് എന്നും വരും. അതുതന്നെ വിരക്തി. അതിൻെറ ഫലം ജീവാത്മാപരമാത്മാ ഐക്യജ്ഞാന ലബ്ധമാണ്. അതോടെ ഭക്തിയും ബലപ്പെട്ടുവരും. അതുകൊണ്ട് ഈ ജീവാത്മ ഈ ശരീരത്തിൽ ഇരുന്നുകൊണ്ടേ പരമാത്മാവായ എന്നിൽ ഐക്യം പ്രാപിക്കും.

ദേവഹൂതി ചോദിച്ചു. യോഗാംഗങ്ങളിൽവെച്ച് പ്രാധാന്യം ഭക്തിക്കാണെന്നും ഭക്തി സൽസംഗംകൊണ്ട് ലഭിക്കും എന്ന് പറഞ്ഞുവല്ലോ. മുക്തി സാധിക്കാൻ യോഗ്യമായ ഭക്തിസ്വരൂപം എന്താണ്? വിശേഷാൽ സ്ത്രീയായ എനിക്ക് നേടാവുന്ന ഭക്തി ഏതുവിധം? നിന്തിരുവടിയുടെ ചരണങ്ങളിൽ ഐക്യം പ്രാപിക്കാനുള്ള ഭക്തി ഏതുവിധം? മന്ദബുദ്ധിയായ എനിക്ക് ഏതുവിധത്തിൽ മനസ്സിലാകുമോ ആവിധത്തിൽ പറഞ്ഞുതരേണം.

മാതാവായ ദേവഹൂതിക്ക് ഭക്തിയോഗവും സാംഖ്യശാസ്ത്രവും അതിൻെറ സ്വരൂപഭൂതമായ തത്വവിചാരക്രമവും കേൾക്കേണമെന്ന് കപിലൻ മനസ്സിലാക്കി സന്തോഷിച്ചു. മാതാവിൽ സ്നേഹമുണ്ടാകേണമെന്ന് ഇതിനാൽ സൂചിപ്പിച്ചു.

ഭക്തിയുടെ ഉചിതസ്വരൂപമെന്തെന്നു ഭഗവാൻ പറയുന്നു. എല്ലാ ഇന്ദ്രിയങ്ങളുടേയും വ്യാപാരം സത്വഗുണസ്വരൂപനായ ഭഗവാൻെറ ചരിത്രശ്രവണാദികളിൽ തന്നെയായിരിക്കുന്നത് സ്വഭാവമായാൽ അതിനെ ഭക്തി എന്ന് പറയാം. യാതൊരു സുഖത്തേയും ഉദ്ദേശിക്കാതെ പരിശുദ്ധമായിരുന്നാൽ അത് ശുദ്ധഭക്തി. അതായത് വേദനിഷേധ കർമ്മങ്ങളെ ചെയ്യാതിരിക്കുക. കർമ്മങ്ങളെ ഫലാപേക്ഷ കൂടാതെ ഭഗവൽ പ്രസാദത്തിനായി ചെയ്യുക എന്നത്. ഈ നിഷ്കാമഭക്തി അജ്ഞാനത്തെ നശിപ്പിക്കും. അപ്പോൾ സ്വരൂപബോധം ആനന്ദമാകും. ഇത് മുക്തിയേക്കാൾ ശ്രേഷ്ഠമാണ്.

പലരും എൻെറ ഭക്തിയിൽ മുഴുകി ആനന്ദത്തിൽ ആറാടുന്നു. അവർക്ക് സായൂജ്യം കൂടി വേണ്ട. അവർക്ക് എൻെറ അപ്രാകൃതരൂപങ്ങളെ കാണുക. എൻെറ ലീലകൾ ശ്രദ്ധിക്കുക. എൻെറ സംഭാഷണം, എൻെറ നോട്ടം ഇവയിൽ ആനന്ദിക്കുക. ഇത്രമതി എന്നാണ്. ശരീരാഭാവത്തിൽ അവർ എന്നിൽ ലയിക്കുകയും ചെയ്യും സംശയമില്ല.

ഭക്തിയാൽ അവിദ്യാനാശം സംഭവിച്ചശേഷം ഐശ്വര്യങ്ങളും സിദ്ധി

കളും അവരെ കാത്തുനിൽക്കുന്നു. അവർ അതിനെ തള്ളിക്കളയുന്നു. എന്റെ അടുക്കൽ വന്നശേഷം അവർ അതിനാൽ പരമാനന്ദം അനുഭവിക്കുന്നു.

വൈകുണ്ഠം സ്വർഗ്ഗംപോലെ അല്ല. അവിടെ എത്തിയാൽ പിന്നെ ഭ്രംശമില്ല. ഞാൻ തന്നെ അവർക്ക് പുത്രനും ആത്മാവും സഖിയും ഗുരുവും സുഹൃത്തും. എന്റെ കാലചക്രം അവരെ ബാധിക്കയില്ല.

അവർക്ക് എന്നെ മാത്രമേ വേണ്ടു. ധാന്യ പശു ഭൃത്യ ഗൃഹാദികൾ വേണ്ട. ഞാൻ മാത്രം മതി.

എന്നെ ആശ്രയിക്കുന്നവർക്ക് മാത്രമേ ഈ ജനന മരണ ദുഃഖത്തിൽനിന്ന് രക്ഷയുള്ളു. ആശ്രയം അന്യരിലായാൽ അവർക്ക് കാലഭീതിയുള്ളതുകൊണ്ട് ഇത് നൽകാൻ സാദ്ധ്യമല്ല.

എന്നോടുള്ള ഭയം കാരണമാണ് വായു, അഗ്നി, ഇന്ദ്രൻ, അന്തകൻ, സൂര്യൻ ഇവർ ശരിയായി പ്രവൃത്തിക്കുന്നത്.

യോഗികൾ എന്റെ മാഹാത്മ്യത്തെ അറിഞ്ഞിട്ടാണ് ഭക്തിയോഗത്തെ അവലംബിച്ച് എന്റെ പാദമൂലത്തെത്തുന്നത്. ഈ ഉൽകൃഷ്ഠമായ ഭക്തിയോഗത്തെ വളർത്തി എന്നിൽ ഇളക്കമില്ലാത്ത മനസ്സ് ഉറപ്പിച്ചാൽ അതുതന്നെ സർവ്വപുരുഷാർത്ഥങ്ങളും സമ്പാദിപ്പാൻ ഏക ദോഷരഹിത മാർഗ്ഗം.

## 26-ാം അദ്ധ്യായം

മുക്തിയെ ആഗ്രഹിക്കുന്നവർ തത്വങ്ങളെ അറിയേണം. എന്നാൽ പ്രകൃതി ഗുണങ്ങളിൽനിന്നുണ്ടായ ദേഹാദിബന്ധങ്ങളിൽനിന്ന് മുക്തരാകും.

പ്രകൃതിയിൽനിന്ന് സത്വാദി ഗുണങ്ങൾ ഉണ്ടായി. പുരുഷൻ അതിൽനിന്ന് ഭിന്നമാണ്. അത് അറിഞ്ഞാൽ ദേഹാഭിമാനനാശം വരും. അപ്പോൾ ജീവതത്വം ശുദ്ധമായ്വരും. ഫലം ജനനമരണങ്ങളിൽനിന്ന് മുക്തി. അതിനാൽ തത്വങ്ങളെ അറിയേണം.

മുക്തിസിദ്ധിക്കേണമെങ്കിൽ ആത്മജ്ഞാനം ലഭിക്കേണമല്ലൊ. തത്വലക്ഷണം അറിഞ്ഞാൽ പോരാ എന്നു ശ്രുതി പറയുന്നുണ്ടല്ലോ. അതിന്നു മറുപടി പറയാം.

ഏതൊരു വിധമായ അറിവിൽനിന്ന് ആത്മസ്വരൂപബോധം അനുഭവപ്പെടും. ഏത് അറിവിൽനിന്ന് ഞാനെന്ന ഭാവം നശിക്കും. ഏതൊരു വിധജ്ഞാനത്തെ മോക്ഷസാക്ഷാത്ക്കാരമായിട്ടു ഉപനിഷത്തുക്കൾ സിദ്ധാന്തിക്കുന്നു. ആ ആത്മജ്ഞാനമാർഗ്ഗം പറയാം. തത്വങ്ങളുടെ ലക്ഷണമറിയുമ്പോൾ അവയിൽനിന്ന് ഭിന്നമായിരിക്കുന്ന ആത്മാവിനെ സാക്ഷാത്കരിക്കാൻ സാധിക്കുന്നതിനാൽ ആ ലക്ഷണം അടങ്ങിയ സാംഖ്യ ശാസ്ത്രത്തെ പറയാം.

എങ്ങും വ്യാപിച്ചിരിക്കുന്ന ചൈതന്യം പുരുഷൻ ഈ കാണുന്നതെല്ലാം പ്രകൃതി, ജഡം. ആത്മാവ് അതിന്ന് വിപരീതമായ പ്രകാശകൻ.

ആത്മാവ് പ്രകൃതിയോട് സംബന്ധമില്ലാത്തതാണ്. അസംഗോഹ്യയം പുരുഷഃ. ശ്രുതി--ആത്മസാന്നിദ്ധ്യം നിമിത്തം ആകാശാദി ജഡരൂപങ്ങൾ പ്രകാശിക്കുന്നു.

ഇപ്പോൾ പുരുഷ സ്വരൂപമറിഞ്ഞു. ഇനി പ്രകൃതി സ്വരൂപം പറയാം. പ്രകൃതിയെ രണ്ട് വിധമായി കാണിക്കുന്നു. ഒന്ന് ആവരണശക്തി രണ്ട് വിക്ഷേ

പശക്തി. ആവരണശക്തിയെ അവിദ്യയെന്നും വിക്ഷേപത്തെ മായയെന്നും പറയുന്നു. മായയെ പരമേശ്വരി എന്നും വിദ്യയെന്നും കൂടി പറയാറുണ്ട്.

പുരുഷനെ ജീവനെന്നും ഈശ്വരനെന്നും രണ്ടായി തിരിച്ചു.

പ്രകൃതി സ്വരൂപത്തെ തിരിച്ചറിയാതെ പ്രകൃതി കാര്യങ്ങളായ ശരീരാദി കളെ ആത്മാവാണെന്നഭിമാനിച്ചത്കൊണ്ട് ആത്മാവ് ജനനമരണത്തിന്ന് വശപ്പെടേണ്ടിവന്നിരിക്കുന്നു. ആ ആത്മാവാണ് അവിദ്യോപഹിത ചൈതന്യമായ ജീവൻ. പ്രകൃതിയെ സ്വാധീനിച്ച് പ്രകൃതി കാര്യങ്ങളായ തത്വങ്ങളെകൊണ്ട് ലോകസൃഷ്ടി സ്ഥിതി സംഹാരം നടത്തുന്ന വിദ്യോപഹിത ചൈതന്യം ഈശ്വരൻ.

അതിൽ പ്രകൃതിയെ അറിയാത്തത്കൊണ്ട് ജീവാത്മാവിന്നുണ്ടാകുന്ന സംസാരത്തിൻെറ സ്വരൂപത്തെ പറയാം.

ഈശ്വരൻ യദൃച്ഛയാ ഉൽബുദ്ധയായ പ്രകൃതിയെ ലീലാർത്ഥം സൃഷ്ടിക്ക്വേണ്ടി സ്വീകരിച്ചു. ആ പ്രകൃതി ഭഗവാൻെറ ശക്തിസ്വരൂപവും സമഷ്ടിയും അവ്യക്തയുമാണ്. ആ പ്രകൃതി വികസിച്ചു.

പ്രകൃതി സൗന്ദര്യവും അതിൻെറ ദേവമാനുഷരൂപങ്ങളെ ഉത്ഭവിപ്പിക്കുന്ന സാമർത്ഥ്യവും. ജീവന്ന് സ്വരൂപവിസ്മൃതിയുണ്ടാക്കി. ഈ തെറ്റായ ധാരണക്ക് മോഹമെന്ന് പേർ. മായ എന്ന പ്രകൃതിയുടെ ഈ പ്രവൃത്തിയെ ആവരണം എന്ന് പറയുന്നു. ഇതുതന്നെ അവിദ്യ. ഈ അവിദ്യയാൽ ജീവാത്മ മോഹിതനായി ആവരണപ്പെട്ടത്കൊണ്ട് ജനനമരണാദികൾ വാസ്തവത്തിലില്ലെങ്കിലും ഉള്ളത്പോലെ തോന്നത്തക്കവിധം മനഭ്രംശം വന്ന് പ്രകൃതിക്കധീനനായി വരുന്നത്കൊണ്ട് സംസാരം വന്നു ചേരുന്നു.

പുരുഷനെ അജനെന്നും പ്രകൃതിയെ അജയെന്നും പറയപ്പെടുന്നു. സത്വരജഃ തമോഗുണങ്ങളുടെ സാമ്യാവസ്ഥയിൽ അത് പ്രകൃതിയാണ്. ഈ ഗുണങ്ങൾ മറ്റൊന്നിനോട് കലരുമ്പോൾ സമാവസ്ഥ തെറ്റുന്നു. തന്നിമിത്തം ബഹുരൂപകളായ പ്രജകൾ ജനിക്കുന്നു. അപ്പോൾ പ്രജകളെ സൃഷ്ടിക്കുന്ന പ്രകൃതി നിമിത്തം പുരുഷൻ മോഹിതനാവുന്നു. അജനായ പുരുഷൻ മോഹിച്ചതായ ഈ നിലയിൽ ജീവനെന്ന് വിളിക്കപ്പെടുന്നു. ഇതാണ് പ്രകൃത്യധീനൻ എന്ന് പറഞ്ഞതിൻെറ സ്വരൂപം. പ്രകൃതിയെ കണ്ട് മോഹിക്കാതെ സ്വരൂപത്തെ മറക്കാതെ പ്രകൃതിയെ ദാസിയെപ്പോലെ വെച്ചിരിക്കുന്ന സമർത്ഥനായ പുരുഷൻ ഈശ്വരനെന്ന് അറിയപ്പെടുന്നു. ജീവൻ പ്രകൃതിക്കധീനനായതുകൊണ്ട് അവശനായി. അവശനായ ജീവൻ സ്വതന്ത്രനായ ഈശ്വരനിൽ നിന്ന് ഭിന്നനാണെന്ന് അപ്പോൾ തോന്നിപ്പോകുന്നു.

ഇന്ദ്രിയങ്ങൾ അന്തഃകരണങ്ങൾ മുതലായ സൗന്ദര്യമുള്ള പ്രകൃതിയാൽ വശീകരിക്കപ്പെട്ട ജീവൻ, പ്രകൃതി ഗുണങ്ങൾ ചെയ്യുന്ന കർമ്മങ്ങൾ താൻ ചെയ്യുന്നവയാണെന്ന് ഭ്രമിക്കുന്നത്കൊണ്ട് ജീവാത്മാവിന്ന് കർത്തൃത്വം ജനിച്ചു. എല്ലാം താനാണ് ചെയ്യുന്നത് അനുഭവിക്കുന്നത് എന്ന ദൃഢവിചാരം തനിക്കുണ്ടായി.

കർത്താവല്ലാത്ത ജീവൻ കർത്താവെന്ന് വിചാരിച്ചതിനാൽ സംസാരവും ജൻമമരണ ദുഃഖവും അനുഭവിക്കുന്നു.

ദേവഹൂതി ചോദിച്ചു. യാതൊരു പ്രകൃതിപുരുഷൻമാരുടെ സ്വരൂപം.

സ്ഥൂലമായും സൂക്ഷ്മമായും കാണപ്പെടുന്നുവോ ഈ ലോകത്തിന്റെ ജനനീ ജനകൻമാരായിരിക്കുന്നവർ യാതൊരു പ്രകൃതി പുരുഷൻമാരോ അവരുടെ ലക്ഷണം പറയേണം.

ഭഗവാൻ:- ഞാൻ പ്രകൃതി ലക്ഷണം ആദ്യം പറയാം. എന്നിൽനിന്ന് ആദ്യം വന്ന തത്വം പ്രകൃതി അഥവാ പ്രധാനം. ഇതിന്റെ ഗുണങ്ങൾ മൂന്ന് - സത്വം രജസ്സ് തമസ്സ്. ഇവക്ക് സാമ്യാവസ്ഥയാണ്. ഗുണങ്ങളുടെ അന്യോന്യമുള്ള കലർപ്പു നിമിത്തം കാറ്റ് നിമിത്തം ശാന്തമായ സമുദ്രം ചലിക്കുന്ന മട്ടിൽ പ്രകൃതി അൽപം ചലിച്ചു. അപ്പോളാണ് തത്വങ്ങൾ ഉണ്ടായത്. ഗുണങ്ങളുടെ സാമ്യാവസ്ഥ പോയി. ഈശ്വരവീര്യമായ ചിച്ഛക്തി പ്രകൃതിയാകുന്ന സ്ത്രീയിൽ പ്രതിഫലിച്ചു. അല്ലെങ്കിൽ, ഈശ്വരൻ പ്രകൃതിയിൽ സന്താനോൽപാദനം ചെയ്തു എന്ന് പറയാം. ഇത് ലോകമാകുന്ന മഹാവൃക്ഷത്തിന്റെ അങ്കുരാവസ്ഥയാണ്.

അധിഭൂതമായിട്ടു പറയുമ്പോൾ ഗോളാകൃതിയിൽ ഭൂതം എന്ന നിലക്ക് കണ്ടാൽ അതിന്ന് മഹത്തത്വം എന്ന് പറയുന്നു. അദ്ധ്യാത്മ സ്വരൂപമായിട്ട് ഇന്ദ്രിയ രൂപമായിട്ട് പറയപ്പെടുമ്പോൾ മഹത്തത്വത്തിന്ന് ചിത്തം എന്ന് പേർ. ഉപാസ്യനായിരിക്കുന്ന ദേവന്റെ സ്വരൂപത്തിൽ പറയുമ്പോൾ വാസുദേവൻ എന്നും പറയുന്നു.

ഹൃദയഗുഹയിൽ പ്രകാശിക്കുന്ന ഭഗവാന്റെ ബിംബത്തെ ഉള്ളിൽ ലയിപ്പിക്കുവാൻ തക്കവിധം നിർമ്മലമായി വെക്കേണം. ലയം വിക്ഷേപം മുതലായ വികാരങ്ങളെ പ്രാപിക്കാതെ ഒരേനിലയിൽ വിളങ്ങേണം. രാഗദ്വേഷാദികൾ ഉദിക്കാതെ ശാന്തമായിരിക്കേണം. ഇതാണ് ചിത്തലക്ഷണം.

തിരമാല, നുര ഇവ ഇല്ലാതെ ശാന്തിയും നൈർമ്മല്യവും ജലത്തിന്റെ ലക്ഷണം . ഈ സ്വച്ഛത ഭൂമി കാറ്റ് ഇവയോട് ചേരുമ്പോൾ മാറുമ്പോലെ മനസ്സിന്റെ ശാന്തി രാഗാദിവൃത്തികളോട് ചേരുമ്പോൾ മാറുന്നു. ഈ നില വരുമ്പോൾ ബന്ധവും ശാന്തമാകും. അപ്പോൾ മോക്ഷവും അനുഭവപ്പെടുന്നു. ചേതസ്സിനെ അലട്ടാതെ ഇരുത്താനുള്ള അഭ്യാസങ്ങളാണ് യോഗമുറ.

ഈശ്വരന്റെ ചിത്ത് അതായത് ജ്ഞാനം എന്ന ശക്തിയിൽ നിന്നുത്ഭവിച്ച മഹത്തത്വത്തിന്ന് വികാരം സംഭവിച്ചു. അപ്പോൾ അഹങ്കാരതത്വം ഉണ്ടായി. അത് മൂന്നുവിധം. വൈകാരികം തൈജസം, താമസം.

ആദ്യത്തെ വികാരം സത്വഗുണത്തിൽനിന്ന്; അത് വൈകാരികാഹങ്കാരം. രജോഗുണത്തിൽ പ്രതിഫലിച്ചത് രാജസാഹങ്കാരം. തമോഗുണത്തിൽ പ്രതിപലിച്ചത് താമസാഹങ്കാരം. സാത്വികത്തിൽ നിന്ന് മനസ്സും രാജസത്തിൽനിന്ന് ഇന്ദ്രിയങ്ങളും താമസത്തിൽ നിന്ന് മഹാഭൂതങ്ങളും ഉണ്ടായി.

ഈ മൂന്ന് അഹങ്കാരങ്ങളിൽ ഉപാസ്യനായ മൂർത്തി സങ്കർഷണൻ എന്ന പേരിലറിയപ്പെടുന്ന മഹാപുരുഷൻ. ഒരു വ്യക്തിയിൽ ഞാനെന്ന് തോന്നുന്ന ഭാവത്തെ സർവ്വവ്യാപകമാക്കുന്നുവെങ്കിൽ "തോന്നുന്നതാകിലഖിലം ഞാനെന്നു തോന്നേണമേ". ഇതാണ് സങ്കർഷണോപാസന.

അഹങ്കാരലക്ഷണം. മറ്റൊരു വിധത്തിൽ പറയുന്നു. ദേവൻമാരെന്ന നിലയിൽ കർത്തൃഭാവത്തേയും. ഇന്ദ്രിയങ്ങളെന്ന നിലയിൽ കരണാവസ്ഥയേയും. ഭൂതങ്ങളെന്ന നിലയിൽ കാര്യസ്വരൂപത്തേയും വഹിക്കുന്നതിന്ന് പ്രധാന

കാരണം. അഹങ്കാരമാണ്.

മറ്റൊരു വിധത്തിൽ പറയുന്നതായാൽ സാത്വികത്തിൽനിന്ന് ശാന്തിയും തൈജസത്തിൽ നിന്ന് തീക്ഷ്ണതയും താമസത്തിൽനിന്ന് ആലസ്യവും ഉണ്ടാകുന്നു. ജീവാത്മാവിൻെറ ബഹുവിധ ഭാവഭേദങ്ങൾക്ക് കാരണം ഗുണങ്ങളോടുള്ള ചേർച്ചയാണ്. ശുദ്ധചൈതന്യം ജീവൻ; പക്ഷേ ഗുണബദ്ധനായപ്പോൾ അശുദ്ധീകരണം വന്നു.

മനസ്സ് - സാത്വികാഹങ്കാരത്തിന്ന് വികാരം ഭവിച്ചപ്പോൾ മനസ്സ് ഉണ്ടായി. വിഷയസങ്കൽപം മനസ്സിൻേറതാണ്. ഇത് കാരണം കാമം എന്ന വൃത്തി പ്രകാശിച്ചു. ഇവിടെ ഉപാസിക്കേണ്ട ദേവൻ അനിരുദ്ധൻ - ഉറപ്പുള്ളവൻ . മനസ്സ് തന്നെ അനിരുദ്ധൻ എന്ന് ഉപാസന ഉറപ്പുവരുന്നതോടെ കാമിച്ചതെല്ലാം സാധിക്കും. കാമത്തിൽ അശുദ്ധിയുമുണ്ടാവില്ല.

തൈജസത്തിൽ നിന്ന് ബുദ്ധിതത്വമുണ്ടായി. രൂപാദികൾക്ക് വിശേഷ അറിവ് തരുന്നു ബുദ്ധി. ഘടം ഇത്, പടം ഇത്, എന്ന് അറിവ് തരുന്നത് ബുദ്ധിയുടെ ശക്തിയാണ്.

തൈജസത്തിൽനിന്ന് കർമ്മേന്ദ്രിയങ്ങൾ ജ്ഞാനേന്ദ്രിയങ്ങൾ ഇവ ഉണ്ടായി. ക്രിയാശക്തി പ്രാണനിൽനിന്നും ജ്ഞാനശക്തി ബുദ്ധിയിൽ നിന്നും ഇന്ദ്രിയങ്ങൾക്ക് ലഭിക്കുന്നു. പ്രാണനും ബുദ്ധിയും രാജസത്തിൽനിന്ന് ജനിച്ചു അതിനാൽ ഇന്ദ്രിയങ്ങളും രാജസത്തിൽ നിന്ന് ജനിച്ചു.

താമസാങ്കാരത്തിന്ന് രൂപമാറ്റം വന്നപ്പോൾ അതിൽനിന്ന് ശബ്ദമുണ്ടായി. ശബ്ദത്തിൽനിന്ന് ആകാശവും അത് ഗ്രഹിപ്പാൻ ശ്രോത്രവും. ശബ്ദത്തിൽ നിന്ന് സ്പർശം എന്ന സൂക്ഷ്മ ഭൂതവും അതിൽനിന്ന് വായുവെന്ന സ്ഥൂലഭൂതവും ഗ്രഹിപ്പാൻ ത്വക്ക് എന്ന ഇന്ദ്രിയവും ഉണ്ടായി. വായുവിൽനിന്ന് രൂപം. അതിൽനിന്ന് തേജസ്സ് അതിനെ ഗ്രഹിക്കാൻ നേത്രം തേജസ്സിൽനിന്ന് രസം. അതിൽനിന്ന് ജലം. അത് ഗ്രഹിക്കാൻ ജിഹ്വ. ജലത്തിൽനിന്ന് ഗന്ധം. അതിൽനിന്ന് ഭൂമി. ഗ്രഹിക്കാൻ നാസിക.

| **സൂക്ഷ്മരൂപം** (തൻമാത്രാ) | **സ്ഥൂലഭൂതം** | **ഇന്ദ്രിയം** |
|---|---|---|
| ശബ്ദം | ആകാശം | ശ്രോത്രം |
| സ്പർശം | വായു | ത്വക്ക് |
| രൂപം | തേജസ്സ് (അഗ്നി) | നേത്രം |
| രസം | ജലം | ജിഹ്വ |
| ഗന്ധം | ഭൂമി | നാസിക |

ഈ പറഞ്ഞ സൂക്ഷ്മ ഭൂതങ്ങൾ അതാതിൻെറ ധർമ്മം അനുസരിച്ച് വിവിധ ലക്ഷണങ്ങൾ കാണിക്കുന്നു. ചെവി എന്ന ഇന്ദ്രിയം ശബ്ദത്തേയും ത്വക്ക് വായുവിൻെറ സ്പർശനത്തേയും നേത്രം അഗ്നിയുടെ രൂപത്തേയും നാവ് ജലത്തിൻെറ രസത്തേയും മൂക്ക് ഭൂമിയിലുള്ള വസ്തുക്കളുടെ ഗന്ധത്തേയും അറിയുന്നു.

ഒരു ഭൂതത്തിൻെറ ധർമ്മം മറ്റൊന്നോട് അൽപം കലർന്നിരിക്കുന്നത്കൊണ്ട് അതാതിൻെറ ഗുണങ്ങളോടും കലർന്നിരിക്കുന്നുണ്ട് എന്ന് ധരിക്കേണം.

| ഭൂതങ്ങൾ | ഗുണങ്ങൾ |
|---|---|
| ആകാശം | ശബ്ദം മാത്രം |
| വായു | ശബ്ദവും സ്പർശവും |
| തേജസ്സ് | ശബ്ദസ്പർശരൂപം |
| ജലം | ശബ്ദസ്പർശരൂപരസം |
| ഭൂമി | ശബ്ദസ്പർശരൂപരസഗന്ധം |

ഇതിൽനിന്ന് മനസ്സിലാക്കേണ്ടതെന്തെന്നാൽ ആദ്യമാദ്യമായുണ്ടായ ഭൂതങ്ങൾ പിന്നീടുണ്ടായവയോട് കലർന്നിരിക്കുന്നതിനാൽ അവരുടെ ഗുണങ്ങളും ഇവക്ക് സിദ്ധിച്ചിട്ടുണ്ട് എന്ന്.

ഇതെല്ലാം കാരണോൽപത്തി. ഇനി കാര്യോൽപത്തിയെ പറ്റി പറയാം.

മഹത്തത്വം അഹങ്കാരതത്വം പഞ്ചഭൂതങ്ങൾ എന്ന ഏഴും വെവ്വേറെനിന്നപ്പോൾ കാലം - ഈശ്വരൻ - ഈ മഹദാദികളിൽ പ്രവേശിച്ചു (ഒറ്റയായിരുന്നാൽ കാര്യസാദ്ധ്യം കുറയും മഹത്കാര്യങ്ങൾ കൂട്ടായ് ചെയ്യേണം എന്നത് പ്രകൃതിതത്വം)

ഈശ്വരൻ പ്രവേശിച്ചപ്പോൾ അന്യോന്യം യോജിച്ച ഈ പദാർത്ഥങ്ങൾ അചേതനമായ ഒരു അണ്ഡമായി. അതിൽ നിന്ന് വിരാട് പുരുഷനുണ്ടായി. ഈ അണ്ഡമാണ് ലോകാധിഷ്ഠാനം. ഈ അണ്ഡത്തിന്റെ ബാഹ്യത്തിൽ 10 ഇരട്ടി ജലവും ഉണ്ട്. ഇതിന്റെ ഓരോ അംശത്തിൽ ഓരോലോകം നില്ക്കുന്നു. എല്ലാറ്റിന്നും അധിപൻ ശ്രീഹരിതന്നെ. ഈ അണ്ഡത്തിൽ അധിവസിക്കുന്ന പുരുഷൻ അനേകം ദ്വാരങ്ങൾ അതിൽ ഉണ്ടാക്കി. ഈ ദ്വാരങ്ങൾ ഇന്ദ്രിയങ്ങളായി. ആദ്യം മുഖം അതിൽ നിന്ന് വാഗിന്ദ്രിയം അധിഷ്ഠാനദേവത വഹ്നി. ഇവ ഉണ്ടായി. പിന്നെ നാസികകൾ. ഈ രണ്ട് ദ്വാരങ്ങളിൽ നിന്ന് പ്രാണനോട് ചേർന്ന ഘ്രാണേന്ദ്രിയമുണ്ടായി. പിന്നെ നേത്രമുണ്ടായി. ദേവത സൂര്യനും പിന്നെ കർണ്ണങ്ങൾ. ശ്രോത്രവും ദിക്കുകളും ഉണ്ടായി. പിന്നെ ത്വക്ക് അതിൽനിന്ന് രോമങ്ങളും ഔഷധികളും ഉണ്ടായി. പിന്നെ ശിശ്നം. അതിൽനിന്ന് രേതസ്സും ജലവും. പിന്നെ ഗുദദ്വാരം. അതിൽ നിന്ന് അപാനനും മൃത്യുവും. പിന്നെ കൈകൾ അതിൽനിന്ന് ബലവും ഇന്ദ്രൻ എന്ന ദേവതയും പിന്നെ പാദങ്ങൾ അതിൽനിന്ന് ഗതിയും അധിഷ്ടാന ദേവത വിഷ്ണുവും ഉണ്ടായി. പിന്നെ ഉദരം അതിൽനിന്ന് വിശപ്പും ദാഹവും അതിൽനിന്ന് സമുദ്രം വന്നു. പിന്നെ ഹൃദയം ഉണ്ടായി. പിന്നീട് മനസ്സ് വന്നു. മനസ്സിന്റെ ദേവത ചന്ദ്രൻ ഹൃദയത്തിൽനിന്ന് ബുദ്ധി. ബുദ്ധിക്ക് ദേവൻ ബ്രഹ്മാവ് ഹൃദയത്തിൽനിന്ന് അഹങ്കാരം അതിന്ന് രുദ്രൻ ദേവത. പിന്നേയും ഹൃദയത്തിൽനിന്ന് ചിത്തം ഉണ്ടായി. അതിൽനിന്ന് ക്ഷേത്രജ്ഞൻ എന്ന ജീവനുണ്ടായി. ഇങ്ങിനെ വന്ന ദേവൻമാർക്കും വിരാടിനെ ഉണർത്തുവാൻ സാധിപ്പിച്ചില്ല. ഏങ്കിലും ഈ ദേവതകൾ ആ അധിഷ്ഠാനത്തിൽ തന്നെ വസിച്ചു. എന്നാൽ ക്ഷേത്രജ്ഞനായ ജീവൻ എപ്പോൾ അധിവസിച്ചുവോ അപ്പോൾ വിരാട് ജലത്തിൽനിന്നെഴുന്നേറ്റു. അതായത് ഉറങ്ങിക്കിടക്കുന്ന മനുഷ്യൻ ജീവനോട് യോജിച്ചാലല്ലാതെ മനസ്സ് ബുദ്ധി ഇന്ദ്രിയങ്ങൾ ഇവക്കൊന്നും സ്വസ്വബലത്താൽ ഉണർത്താൻ കഴിയുകയില്ലെന്ന് സാരം. അത്കൊണ്ട് ജീവനാണ് ഏറ്റവും പ്രധാന ഘടകം. അതുകൊണ്ട് ഈ ജീവൻ ആരെന്ന് ശരിക്കറിയേണം.

## 27-ാം അദ്ധ്യായം

ജീവൻ പ്രകൃതി കാര്യങ്ങളോട് സംബന്ധിച്ചിരുന്നാലും പരമാർത്ഥത്തിൽ കർത്തൃത്വം ഇല്ല. ഭ്രമം നിമിത്തമാണ് ആ ഭാവം ഉണ്ടാവുന്നത്. പക്ഷേ ഈ ജീവൻ ഞാൻ എന്ന ഭാവത്തെ വഹിച്ച് പ്രകൃതി ഗുണങ്ങളിൽ ആസക്തനാവുമ്പോൾ കർത്തൃഭാവം വരുന്നു. വാസ്ഥവത്തിൽ ജൻമമരണാദി ഭാവം ഉള്ളത്പോലെ തോന്നലാണ്. നിദ്രയിൽ കണ്ട ഭാവങ്ങൾ ഉണരുമ്പോൾ ഇല്ലാതെ ആവുന്നത്പോലെ. അതുകൊണ്ട് ചിത്തത്തെ ദൃഢമായ ഭക്തി കൊണ്ടും വൈരാഗ്യംകൊണ്ടും സ്വാധീനപ്പെടുത്തേണം. അവ ഏത് വിധമെന്ന് താഴെ നിർദ്ദേശിക്കുന്നു.

യമാദികൾ - യമനിയമ ആസനപ്രാണായാമ പ്രത്യാഹാര ധാരണ ധ്യാന സമാധി ഇവ അഭ്യസിക്കേണം.

ശ്രവണ കീർത്തന സ്മരണ സേവന അർച്ചന വന്ദന ദാസ്യ സഖ്യ ആത്മ നിവേദനം ഈ 9 ഭക്തിമാർഗ്ഗങ്ങളിൽ മനസ്സിരുത്തേണം.

സർവ്വഭൂതങ്ങളിലും എൻെറ ചൈതന്യത്തെ കാണേണം. ഉച്ചനീചഭാവം ഉണ്ടാവരുത്. ആരിലും വൈരം അരുത്. ഒരു വിഷയത്തിലും ആസക്തി പാടില്ല.

സ്ത്രീദർശനം സ്ത്രീ സ്പർശനം സ്ത്രീകളോടു സംഭാഷണം തുടങ്ങിയ 8 വിധ വിധികളെ ദീക്ഷിച്ച് ബ്രഹ്മചര്യം രക്ഷിക്കേണം. അനാവശ്യവാദം അരുത്.

അവരവരുടെ വർണ്ണാശ്രമാദികൾ അനുസരിച്ചുള്ള പ്രവൃത്തികൾ ഈശ്വര പൂജയാണെന്ന് കരുതേണം.

പ്രാരബ്ധത്താൽ വരുന്ന ആഹാരംകൊണ്ട് തൃപ്തിപ്പെടേണം. അൽപമേ ഭക്ഷിക്കാവൂ.

ഏകാന്തത്തിൽ ആത്മസ്വരൂപത്തെ നിരൂപിക്കേണം. രാഗാദി വൃത്തികൾക്ക് മനസ്സിൽ ഇടം കൊടുക്കരുത്. എല്ലാവർക്കും ഹിതൻ - പരദുഃഖം അറിഞ്ഞ് പ്രവൃത്തിക്കേണം. കരുണ പുഷ്ടിപ്പെടുത്തേണം.

ഇന്ദ്രിയങ്ങളുടെ അധീനത്തിലകപ്പെടരുത്. പുത്രമിത്രാദികളിലുള്ള മമത പരിത്യജിക്കേണം. പ്രകൃതി കാര്യങ്ങളായ ദേഹാദികളേയും. അതിലെ ജീവാത്മാവിനെയും ആരെന്നറിഞ്ഞ് പ്രവൃത്തിക്കേണം.

ജാഗ്രത്ത് സ്വപ്നം സുഷുപ്തി എന്ന മൂന്ന് അവസ്ഥ ബുദ്ധിയുടെ വ്യാപാരം നിമിത്തമുള്ളതാണെന്നും ഈ അവസ്ഥകളുടെ സാക്ഷിയാണ് ജീവചൈതന്യം എന്നും മറ്റും അറിയേണം. ഈ ചൈതന്യം മാത്രമാണ് സത്യം; മറ്റേത് എല്ലാം മിത്ഥ്യയാണെന്നും നശ്വരമാണെന്നും അറിയേണം. ജീവാത്മാവ് സത്യസ്വരൂപനാണെന്നും സർവചരാചരങ്ങളിലും വ്യാപിച്ചിരിക്കുന്ന ഏക ചൈതന്യസ്വരൂപനാണെന്നും അറിയേണം.

ജീവൻെറ ബന്ധകാരണം സത്വാദികളുടെ നിലനിൽപുമാത്രമല്ല ദേഹേന്ദ്രിയാദികളിലും പുണ്യപാപകർമ്മങ്ങളിലും ഉള്ള അഭിമാനമാണ്. ആ അഭിമാനം ഉണ്ടാകുന്നതോ ശക്തിയായ അവിദ്യനിമിത്തവുമാണ്. അവിദ്യനശിച്ചാൽ അഭിമാനം നശിക്കും. അഭിമാനം ഇല്ലാതായാൽ മോക്ഷമായി. അവിദ്യാനാശത്തിന്നായി എന്നെ സർവാത്മനാ ശരണം പ്രാപിച്ചാൽ മതി. അതിനാൽ എന്നെ

ഭജിക്കുന്നതാണ് ജീവന്റെ മോക്ഷസാധനം.

കാമാദിവൃത്തികൾ നീങ്ങുമ്പോൾ ബുദ്ധിയുടെ ദോഷം നശിച്ച് നിർമ്മലമാകുന്നു. അപ്പോൾ പ്രകൃതി കാര്യങ്ങൾ നശിക്കുകയും ജ്ഞാനസ്വരൂപമായ ആത്മാവ് ഉൽകൃഷ്ഠനാണെന്നും അറിയും. അപ്പോൾ സംസാര ആസക്തി കുറയുകയും, വിരക്തി പ്രബലപ്പെട്ടുവരുകയും ചെയ്യും. അതിന്റെ ഫലം ആത്മാനന്ദവും സമാധിനിലയും ആണ്. ദുഃഖപ്രദമായ പ്രകൃതി എന്നന്നേക്കുമായി വിടവാങ്ങും.

ആത്മാവിൽ രമിക്കുമ്പോൾ എന്നിൽ അതീവ ഭക്തനായും വിഷയവിരക്തനായും സംശയാതീതനായും ആയിത്തീരും. അപ്പോൾ ഈ ജൻമത്തിൽതന്നെ എന്നെ പ്രാപിക്കാനിടവരും. പിന്നെ ആ യോഗി സംസാരത്തിലേക്ക് തിരിച്ചു വരില്ല. നസപുനരാവർത്തതെ നസപുനരാവർത്തതെ എന്ന് ശ്രുതി. മോക്ഷം പ്രാപിച്ചവർ ജനനമരണങ്ങൾക്ക് പാത്രമാവില്ല.

മേൽ പറഞ്ഞ വിധം മോക്ഷത്തിന്നർഹനായ യോഗിക്ക് അണിമാദി സിദ്ധികൾ വിഘ്നങ്ങളായി വരും. അതിൽ വഴുതി ആശക്ക് അടിമപ്പെട്ടാൽ ജനന മരണം വീണ്ടും വരും. മധുരം കൊണ്ടു മൂടിയ വിഷഗുളികപോലെ ആണ് അത്. അതുകൊണ്ട് ജാഗ്രതപാലിക്കേണം.

## 28-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ അണിമാദി സിദ്ധികൾ സ്വതവേ ഉത്ഭവിക്കാൻ തക്ക മാഹാത്മ്യമുള്ള അനുഷ്ഠാനങ്ങളെ പറയുന്നു.

യോഗം രണ്ടുവിധം. സബീജം നിർബീജം മനസ്സിന്ന് ആലംഭത്തെ നൽകാതെ സർവവ്യാപക ചൈതന്യത്തിൽ മനസ്സിരുത്തുന്നത് നിർബീജം. ആലംഭത്തെ കൊടുത്തു അതിൽ മനസ്സുറപ്പിക്കുന്നത് സബീജം, നിർഗ്ഗുണം സഗുണം എന്നപോലെ. ഇപ്പോൾ സബീജത്തെപ്പറ്റി പറയാം. നിർബീജം അനുഷ്ഠാനത്തിന്ന് ക്ലേശകരമാകയാൽ ഇവിടെ പറയുന്നില്ല. സബീജയോഗത്തിന്റെ നിയമങ്ങൾ എന്തെന്നു പറയുന്നു. ഫലകാംക്ഷകൂടാതെ സ്വവർണ്ണാശ്രമോചിത വ്യാപാരങ്ങൾ ആചരിക്കുക. ധർമ്മ വിരുദ്ധമായത് ചെയ്യാതിരിക്കുക. പ്രാരബ്ധാനുസരണം വന്നു ചേരുന്ന ഭക്ഷണ പദാർത്ഥങ്ങളിൽ തൃപ്തിയോടെ ഇരിക്കുക. ആത്മജ്ഞാനികളെ സേവിക്കുക.

നശ്വരങ്ങളായ മൂന്നു പുരുഷാർത്ഥങ്ങളിൽ ആസക്തി വെക്കാതിരിക്കുക.

ഭഗവൽ കഥാശ്രവണത്തിൽ ശ്രദ്ധവെക്കുക.

ശുദ്ധമായ അന്നം മിതമായതോതിൽ കഴിക്കുക.

ജനബാധയില്ലാത്തസ്ഥലത്ത് സുഖാസനത്തിലിരിക്കുക.

മനസാവാചാ കർമ്മണാ യാതൊരു പ്രാണിക്കും ദോഷം ചെയ്യാതിരിക്കുക.

സത്യമേ പറയാവൂ എന്ന നിശ്ചയം വെക്കുക. അന്യരുടെ ധനത്തിൽ മോഹം വെക്കാതിരിക്കുക.

ദേഹം നിലനിൽക്കാൻ വേണ്ട ആഹാരം മാത്രം കഴിക്കുക.

സ്ത്രീസംഗം കൂടാതെ കഴിക്കുക.

കൃച്ഛ്രചാന്ദ്രായണാദി വ്രതങ്ങൾ ഏകാദശി പ്രദോഷം മുതലായത് അനുഷ്ഠിക്കുക.

സ്നാനാദികൾ കൊണ്ടു ശരീരത്തേയും നാമസങ്കീർത്തനംകൊണ്ട് മനസ്സിനേയും ശുദ്ധമാക്കുക.

വേദപുരാണേതിഹാസങ്ങളിൽ ഘോഷിച്ചിട്ടുള്ള ഈശ്വരമഹിമയെ പഠിക്കുക. ഈശ്വരപൂജ ഭക്തിശ്രദ്ധാപൂർവ്വം ചെയ്യുക.

അനാവശ്യവാഗ്വ്യവഹാരം അരുത് എന്നുവെക്കുക.

ശരീരത്തിന്ന് ഇളക്കം വരാത്ത വിധത്തിൽ ആസനം ഉറച്ചശേഷം പ്രാണായാമം ശീലിക്കുക.

വിഷയങ്ങളിൽ നിന്ന് ഇന്ദ്രിയങ്ങളെ പിൻവലിച്ച് മനസ്സിൽ നിർത്തി മനസ്സ് ചലനമില്ലാതെ നിർത്തുക.

പ്രാണനെ ഏതെങ്കിലും ഒരുസ്ഥാനത്ത് സ്ഥിരമായി നിർത്താൻ ശീലിക്കുക. മൂലാധാരം തൊട്ടുള്ള സ്ഥാനങ്ങളിൽ അനാഹതം ഹൃദയസ്ഥാനമാണ് അവിടെ നിർത്തിയാൽ മതി.

ഭഗവൽ ലീലകളെ മനനം ചെയ്ത് മനസ്സിൽ ഈശ്വരനെ നിർത്തുക.

മറ്റുമാർഗ്ഗങ്ങൾകൊണ്ടും മനസ്സിനെ പതുക്കെ പരമാത്മാവിൽ യോജിപ്പിക്കാൻ ശ്രമിക്കുക.

ആസനം എവിടെ ആവാം. ഗംഗാമുതലായ പുണ്യനദീതീരങ്ങളിലോ ശുദ്ധമായ മറ്റു സ്ഥലങ്ങളിലോ ഇരിപ്പുറപ്പിക്കുക. സ്വസ്തികാസനം വിശേഷം പക്ഷേ നിർബന്ധമില്ല. ഇളക്കമില്ലാതെ പറ്റിയരീതിയിൽ ഇരുന്നാൽ മതി.

പ്രാണായാമം. ഇതു മൂന്നുഭാഗം. പൂരകം കുംഭകം രേചകം ഈ ക്രമത്തിലും ആവാം രേചകം. കുംഭകം പൂരകം എന്ന രീതിയിലും ആവാം. പൂരകം രേചകം കുംഭകം എന്ന രീതിയിലും ആവാം. (ഒടുവിൽ പറഞ്ഞത് ആപത്ത് ഇല്ലാത്തതാണെന്ന് വിവേകാനന്ദസാരസംഗ്രഹത്തിൽ പറയുന്നു.)

ഇതിൻെറ പ്രയോജനം – പ്രാണായാമത്താൽ സ്വാധീനപ്പെടുത്തിയ മനസ്സ് രജോഗുണം നിമിത്തമുള്ള ചലനത്തിൽനിന്ന് വിട്ടിരിക്കും. മനസ്സ് ശുദ്ധവും അചഞ്ചലവുമാകാം.

വാതപിത്തകഫദോഷങ്ങളെ പ്രാണായാമം ഇല്ലാതാക്കും. രോഗബാധ സാധാരണ ഉണ്ടാവില്ല.

ധാരണ--അഷ്ഠാംഗയോഗാംഗങ്ങളിൽ ഒന്നാണ് ഇത്. മനസ്സിൽ എല്ലായ്പ്പോഴും ഭഗവൽരൂപത്തെ വെക്കുക. "ധാരാണാഭിശ്ചകിൽബിഷാൻ" എന്നാണ് എല്ലാ പാപങ്ങളും നശിക്കുമെന്നാണ്.

പ്രത്യാഹാരം--ഇതും മറ്റൊരു യോഗാംഗമാണ്. ചലിച്ചു അലഞ്ഞുനടക്കുന്ന മനസ്സിൽ ഭഗവൽരൂപത്തെ വീണ്ടും വീണ്ടും പരിശ്രമിച്ച് യഥാസ്ഥാനത്ത് നിർത്തുന്നതാണ് ഈ അഭ്യാസം. ഈ പരിശ്രമംകൊണ്ട് സജ്ജനസംഗം ഉണ്ടാവുമെന്നാണ് വെപ്പ്. "പ്രത്യാഹാരേണ സംസർഗ്ഗാൻ"--അത് വളരെ വ്യക്തമാണ്. എങ്ങിനെ എന്നാൽ പരമാത്മാവിൻെറ സംസർഗ്ഗത്തെ ആഗ്രഹിച്ചിട്ടാണല്ലോ ഭഗവൽരൂപത്തെ വീണ്ടും വീണ്ടുംകൊണ്ടുവന്ന് ചഞ്ചലമായ മനസ്സിൽകൊണ്ട് വന്ന് നിർത്തുന്നത്. ആ അഭ്യാസം തുടരുമ്പോൾ സജ്ജന സംസർഗ്ഗത്തിന്നല്ലേ ഇഷ്ടം വരുകയുള്ളു.

ധ്യാനം മറ്റൊരു അംഗം--മനസ്സിൽ അൽപനേരം ഭഗവൽരൂപത്തെ ഇളക്കമില്ലാതെ നിർത്തുന്നത് ധ്യാനം. ധ്യാനം ഈശ്വരോപാസനക്ക് വിരോധികളായ

രാഗാദിവൃത്തികളെ നശിപ്പിക്കും. "ധ്യാനേനാനീശ്വരാൻ ഗുണാൻ."

സമാധി--ഈ മേൽ പറഞ്ഞ ധ്യാനനിലയിൽ ഏകാഗ്രതയോടെ നിശ്ചല മായി ഭഗവാനിൽ അന്തർദൃഷ്ടി ഉറപ്പിച്ചിരിക്കുന്നതാണ് സമാധി.

മനസ്സിൻെറ ചാഞ്ചല്യം തീരുംവരെ പ്രാണായാമം വേണം. ജപത്തിന്നിരി ക്കുന്ന സാധകൻെറ ദൃഷ്ടിനാസികാഗ്രത്തിൽകൂടി ഹൃദയത്തിലേക്ക് പായേണം.

മനസ്സ് ഏകാഗ്രമാക്കാൻ പറ്റിയ ഭഗവദ്രൂപം. 10-16 വയസ്സ് കൈശോരപ്രാ യമുള്ള പുഞ്ചിരിതൂകുന്ന സൗന്ദര്യധാമമായ ശ്യാമസുന്ദരരൂപം. 4 കൈകൾ ശംഖം, ചക്രം, ഗദ, പത്മം ഇവ ധരിച്ചവ. മഞ്ഞപട്ടുവസ്ത്രം, ശ്രീവത്സാങ്കി തവക്ഷസ്സ്. കൗസ്തുഭം, രത്നമാല മുത്തുമാല ഇവ അണിഞ്ഞത്--വർണ്ണശ ബളമായ വനമാല. കൈകളിൽ തോൾവള കൈവളകൾ മോതിരം കിങ്കിണി ചേർത്തിയ അരഞ്ഞാണം. പാദസരം, താമരപൂവാകുന്ന ആസനം. പീലിചാ ർത്തി രത്നം പതിപ്പിച്ച കിരീടം. മകരകുണ്ഡലങ്ങൾ ഗോപിക്കുറി. പട്ടുത്ത രീയം ഇങ്ങിനെയുള്ള രൂപം ധ്യാന വിഷയമാകേണം--ഭഗവാൻെറ ലീലകളെ പ്രമാണിച്ച് ഏത് രൂപമായാലും തരക്കേടില്ല.

ഇത് സമഗ്രമായ ധ്യാനം. ഇത് ഉറച്ചശേഷം ഓരോ അവയവത്തിലും പ്രത്യേകം ശ്രദ്ധിക്കേണം. ഒന്നിൽ മനസ്സ് ഇരിക്കുമ്പോൾ മനസ്സ് മറ്റൊരംഗ ത്തിൽ പ്രവേശിക്കരുത്.

പാദങ്ങൾ--അതിൽ അനേകം രേഖകൾ കാണാം. വജ്രം താമര എന്ന അട യാളങ്ങളെ പ്രത്യേകം മനസ്സിരുത്തേണം. വജ്രം സഞ്ചിതപാപങ്ങളെ പിളർക്കും. അങ്കുശം മനസ്സാകുന്ന മത്തഗജത്തെ പാദത്തേക്ക് ആകർഷിക്കും. ധ്വജം ആധ്യാത്മികാദിതാപത്രയങ്ങളെ തീർക്കും. സുഖമുണ്ടാക്കും. നഖത്തിലുള്ള രക്തവർണ്ണ ചന്ദ്രിക ഹൃദയാന്ധകാരത്തെ നശിപ്പിക്കും. ഇങ്ങിനെ പ്രത്യേകം പ്രത്യേകമായി ചിന്തിക്കേണം. പാദക്ഷാളനജലം മനശ്ചാഞ്ചല്യത്തെ സംഹ രിക്കുന്നതായി കരുതേണം.

കാലടികൾക്ക് മീതെമുട്ടുവരെ മഹാലക്ഷ്മി മടിയിൽവെച്ച് തലോടുന്ന തായി ധ്യാനിക്കേണം. അവിടുത്തെ തുടകളേയും കടിപശ്ചാൽ ഭാഗത്തേയും ഗരുഡൻെറ പുറത്തിരുന്ന് വരുമ്പോൾ കാണുന്നപോലെ ധ്യാനിക്കേണം. പീതാം ബരത്തിൻെറ മേലെ കാണുന്ന അരഞ്ഞാണിനേയും വസ്ത്രത്തോടൊപ്പം ധ്യാനവിഷയമാക്കേണം.

നാഭി--ആദിശേഷൻെറ ശരീരമാകുന്ന ശയ്യയിൽ കിടക്കുന്നതായും ഉദര ത്തിൻെറ മദ്ധ്യത്തിലുള്ള നാഭിയിൽനിന്ന് താമരയും താമരയിൽനിന്ന് നാൻമു ഖനായ ബ്രഹ്മാവും ഉത്ഭവിച്ചു വരുന്നതായും ധ്യാനിക്കേണം.

പിന്നീട് ഭഗവാൻെറ മാർവിടവും സ്തനങ്ങളും ധ്യാനവിഷയമാക്കേണം. മാർവിടത്തിൽ ഐശ്വര്യദേവത ലക്ഷ്മി ഇരിപ്പുണ്ടെന്ന് കാണേണം. അവിടെ ശോഭിക്കുന്ന കൗസ്തുഭം. മറ്റുമാലകൾ വർണ്ണശബളമായ വനമാല ഇവ ദൃശ്യ മാകണം--കൈകൾ--മന്ദരപർവതത്തെ കടകോലായി ഉപയോഗിച്ച ആ കൈകൾ. ഭക്തരക്ഷണത്തിനുള്ള സുദർശന ചക്രം, ജ്വലിക്കുന്ന ശംഖ്, കൗമോദകി, എന്ന ഗദ, മുഖപങ്കജം പുഷ്പംപോലെ മൃദുവായത്, കവിൾ തടങ്ങളുടെ മാറ്റ് കൂടിയ ശോഭയേറിയ മകരകുണ്ഡലങ്ങൾ, ആനന്ദം തരുന്ന നീണ്ടനാസിക, കറുത്തമുടിയാൽ കാന്തികൂടിയ മുഖത്തിലെ താമരദളസദൃശ്യമായ രണ്ട് കൺ

കൾ, മൂന്നുവിധ താപങ്ങളേയും തീർക്കുന്ന ഭഗവൽ കടാക്ഷം, ഭക്തരുടെ കണ്ണീർ ഇല്ലാതാക്കുന്ന ഫലപ്രദമായ പുഞ്ചിരി, മൻമഥനെ മഥിക്കുന്ന ഭ്രൂവല്ലി കൾ, കോവപ്പഴംപോലെ ചുവന്ന ചുണ്ടുകളിൽകൂടെ എത്തി നോക്കുന്ന സുന്ദ രദന്തപങ്ക്തികൾ. ഇങ്ങിനെ ഓരോ അവയവത്തെയും പ്രത്യേകമായി എടുത്ത് അവയുടെ പ്രാധാന്യത്തെ ചിന്തിച്ച് മനസ്സിൽ ധ്യാനമുറപ്പിക്കേണം.

ഇപ്രകാരം സർവസന്താപങ്ങളേയും ഹരിക്കുന്ന ശ്രീഹരിയിൽ പ്രേമം ഉറ ച്ചത്കൊണ്ടുള്ള ഈ ആനന്ദം കാരണം. ഹൃദയം അലിയുകയും രോമാ ഞ്ചമുണ്ടാവുകയും ചെയ്യുമ്പോൾ ധ്യാനത്തിൽ മനസ്സ് ലയിക്കും. ഇതിൻെറ അർത്ഥം ധ്യാനം ധ്യേയം ധ്യാതാവ് എന്ന മൂന്നും ഒന്നാവുന്നു. ഇതാണ് നിർ വ്വികൽപസമാധി. സബീജയോഗത്തിൻെറ പരിപക്വാവസ്ഥയാണ് ഈ സമാധി.

ഈ ആനന്ദാനുഭവം കിട്ടുമ്പോൾ ശബ്ദാദി വിഷയങ്ങളിൽനിന്ന് വിരക്തി പ്രാപിക്കുന്നു. അപ്പോൾ അഹങ്കാരം ഇല്ലാതായി ധ്യാനധ്യേയധ്യാതാവ് എന്ന മൂന്നിൻേറയും സ്പുരണമില്ലാതായി പരമാനന്ദത്തിൽ ലയിക്കയും ജീവാത്മാവ് പരമാത്മാവ് ഏകത്വം പ്രാപിക്കയും ചെയ്യുന്നു.

ശരീരം ഇന്ദ്രിയങ്ങൾ അഹങ്കാരം എന്നിവയെ കണ്ടിരുന്ന മനസ്സ് നശിച്ചതി നാൽ ഒന്നും ആത്മഭിന്നമായിട്ടു കാണുന്നില്ല. ശരീരഭാവന ഇല്ല. അസംഗനായ ആത്മാവ് ആനന്ദസ്വരൂപേണ വിളങ്ങുന്നു. എണ്ണയും തിരിയും കത്തികഴി ഞ്ഞാൽ അതുവരെ ഉണ്ടായിരുന്ന അഗ്നി പ്രത്യേക സ്ഫുരണം വിട്ടിട്ട് ഭൂതാത്മാവായി വിളങ്ങുന്നതുപോലെ. ഇതുതന്നെ ആത്മസാക്ഷാൽക്കാരം.

അവിദ്യാരൂപമായ അജ്ഞാനത്തിൽനിന്ന് ആത്മജ്ഞാനം ലഭിച്ച് ആത്യന്തി കമായ ലയം വന്നതിനാൽ വീണ്ടും സംസാരമുണ്ടാകുന്നില്ല. ഈ ലയത്തിന്നും സുഷുപ്തിയിലുള്ള ലയത്തിന്നും വ്യത്യാസമുണ്ട്. സുഷുപ്തിയിൽനിന്നു വീണ്ടും ജാഗ്രത്തിൽ വരുന്നതിനാൽ സംസാരബന്ധം തുടരുന്നു. എന്നാൽ സമാധിയിൽനിന്ന് ഉണരുമ്പോൾ ദേഹാദിബന്ധങ്ങളിൽ ആസക്തികുറഞ്ഞ് കർത്താവായി ഇരുന്നവൻ താനല്ല എന്നും. പ്രകൃതി കാര്യമായ അഹങ്കാര മാണ് കർത്തൃഭാവം വഹിച്ചിരുന്നത് എന്നും അതിനാൽ സുഖദുഃഖാനുഭവം അഹങ്കാരത്തിന്നാണ് തനിക്കല്ല. താൻ പരമാത്മാവാണ് എന്നും സാക്ഷാൽ കരിച്ചതിനാൽ കൃതകൃത്യനായി ഭവിച്ചിരിക്കുന്നുവെന്നും അനുഭവിച്ചറിയുന്നു.

ആത്മസാക്ഷാൽകാരം ലഭിച്ച യോഗിക്ക് ഇനിമേൽ ജൻമമില്ല. ശരീരനാ ശംവരെ കാലം തള്ളിനീക്കുക എന്നുമാത്രം. യോഗിക്ക് ശരീരം തനിക്കുണ്ടോ ഇല്ലയോ എന്നുകൂടി തോന്നുകയില്ല. അജ്ഞാനാവസ്ഥയിൽ ആത്മാവിനെ അറിഞ്ഞിരുന്നില്ല. ജ്ഞാനാവസ്ഥയിൽ ശരീരത്തേയും അറിയുന്നില്ല. മദ്യം സേവിച്ച് ലഹരിപിടിച്ച ഒരാളുടെ വസ്ത്രം അയാളുടെ ശരീരത്തിൽ ഉണ്ടോ ഇല്ലയോ എന്ന് അയാൾക്ക് അറിയാത്തതുപോലെ. ഈ അവസ്ഥയെ ജീവൻ മുക്തി എന്ന് പറയപ്പെടുന്നു.

വീണ്ടും പ്രകൃതി പുരുഷ ഈശ്വരഭേദങ്ങളെപ്പറ്റി പറയുന്നു.

നാം എൻെറ പുത്രൻ എൻെറ ധനം എന്ന് അഭിമാനിച്ചിരുന്നാലും നാം പുത്രശരീരത്തിൽനിന്ന് വ്യത്യസ്ഥരാണ് എന്നത് പ്രത്യക്ഷമാണ്. അതുപോലെ ആത്മാവും ദേഹേന്ദ്രിയങ്ങളെ എൻേറതെന്ന് കരുതിയിരുന്നാലും ജ്ഞാനം വരുമ്പോൾ അത് ശരിയെല്ലന്നുവരും.

അഗ്നി അവയുടെ കാഷ്ഠങ്ങളിൽനിന്ന് വ്യത്യസ്തമായതുപോലെ ഭൂതങ്ങൾ ഇന്ദ്രിയങ്ങൾ മുതലായ പ്രകൃതിതത്വങ്ങളും അവയെ ചേഷ്ടിപ്പിക്കുന്ന ജീവനിൽനിന്നും ഭിന്നരാണ്.

മണ്ണും ഘടപദാർത്ഥങ്ങളും പോലെ നാമരൂപത്തിൽ വ്യത്യാസമുണ്ടെങ്കിലും എല്ലാം മണ്ണാണല്ലോ. അതുപോലെ പക്ഷി മൃഗാദികളായി ഭിന്നഭാവത്തിൽ ഇരുന്നാലും സകലവും ഏകമായ ആതമാവാണ്.

ഉപാദിഭേദമനുസരിച്ച് ഒന്ന് അനേകമായി തോന്നുന്നു. അഗ്നി പല ജാതി കാഷ്ഠാദികളിലെന്നപോലെ.

പ്രകൃതി പുരുഷനെ വിട്ടിരിക്കുന്നില്ല. പിന്നെ എങ്ങിനെ മുക്തി കിട്ടും എന്ന സംശയത്തിന്ന് മറുപടി. ഭക്തികൊണ്ട് ഈശ്വരകാരുണ്യം നേടുമ്പോൾ മായാശക്തിയെ ഈശ്വരശക്തി കടക്കുന്നു. അപ്പോൾ ബ്രഹ്മപദത്തിലേക്ക് മാർഗ്ഗം തെളിയുന്നു. പിന്നെ സംസാരപ്രാപ്തി ഇല്ല.

## 29-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ ഭക്തിയോഗത്തിന്റെ വിശേഷമാർഗ്ഗങ്ങളെപ്പറ്റി പറയുന്നു.

സാംഖ്യത്തിൽ മഹത്തത്വം അഹങ്കാരം മുതലായ പ്രകൃതി കാര്യങ്ങളേയും പരമാത്മാവായ പുരുഷനെ പറ്റിയും പറഞ്ഞു. ഇനി ആ പുരുഷനോട് ഭക്തി എങ്ങിനെ ഉണ്ടാകേണം എന്നത് പറയാം. കൂടാതെ പ്രാണികളുടെ ബഹുവിധ സംസാരഗതികളേപറ്റിയും പറയാം. കാലം ഭഗവൽ സ്വരൂപമാണ്. കാലത്തെ ഭയപ്പെട്ടിട്ടാണ് സകലരും പുണ്യകർമ്മങ്ങൾ ചെയ്യുന്നത്. അത് കാരണം വിരക്തി ഭാവം ഉണ്ടാവുന്നു അതിനാൽ കാലസ്വരൂപ ജ്ഞാനം വിശേഷമാണ്.

ഭക്തി നാല് വിധം. അന്യർക്ക് ഉപദ്രവം നേരിടേണമെന്ന് പ്രാർത്ഥിച്ചോ, മറ്റുള്ളവർ താൻ ഭക്തനാണെന്നറിയേണമെന്ന് വിചാരിച്ചോ ഉണ്ടാകാവുന്ന ഭക്തി താമസീക ഭക്തി, വിഷയഭോഗങ്ങളേയോ ധനത്തേയോ ഐശര്യത്തേയോ സങ്കൽപിച്ച് സൂര്യൻ അഗ്നി എന്നിവരുടെ പ്രതിമകളിലോ എന്റെ രൂപങ്ങളിലോ പൂജ രാജസീകഭക്തി. ഇത് രണ്ടും ത്യാജ്യം പാപം ക്ഷയിക്കേണം. വേദവിധിപ്രകാരം ചെയ്യേണം എന്നീഭാവനയിൽ ജീവാത്മാ പരമാത്മ ഭേദമനസ്ഥിതിയോടെ എന്നെ പൂജിക്കുന്നവനിൽ സത്വഗുണം അധികരിച്ചിരിക്കുന്നു. അവന്റെ ഭക്തിസാത്വികീഭക്തി. അത് സ്വീകാര്യമാണ്. എന്റെ ഭക്തവാത്സല്യങ്ങളറിഞ്ഞ് എന്നിൽ ഗംഗാപ്രവാഹം പോലെ ഒഴുകുന്ന പ്രേമം. ആഗ്രഹമെന്ന ചരടില്ലാത്ത നിഷ്കാമഭക്തി. ഇത് അത്യുത്തമമാണ്.

ഈ ഭക്തൻ ഒന്നിനേയും കാംക്ഷിക്കുന്നില്ല. സാലോക സാർഷ്ടൃ സാമീപ്യ സാരൂപ്യ സായൂജ്യ എന്ന 5 വിധ പ്രാപ്തിയും വേണ്ട. (സാർഷ്ടൃ എന്നാൽ ഭഗവാനെപോലെ ഐശര്യഭാവം). ഇതിൽ സായൂജ്യം തന്നെ വിശേഷം ഭക്തൻ എന്നിൽ ഏകീഭവിക്കുന്നു.

സായൂജ്യമുക്തി എങ്ങിനെ സിദ്ധിക്കും. അവരവരുടെ വർണ്ണാശ്രമോചിതങ്ങളായ ധർമ്മങ്ങളെ ഫലകാംക്ഷ കൂടാതെ അനുഷ്ഠിക്കേണം. എന്റെ പ്രതിമയെ ദർശിക്കുക സ്പർശിക്കുക പൂജിക്കുക. സ്തുതിക്കുക. സമസ്ക്കരിക്കുക. എല്ലാ ഭൂതങ്ങളിലും ഞാൻ സ്ഥിതി ചെയ്യുന്നുണ്ട് എന്ന് കാണുക.

സ്വധർമ്മം തെറ്റാതെ നടത്തുക. ഒന്നിലും ആസക്തിവെക്കാതിരിക്കുക. മഹാൻമാരെ ബഹുമാനിക്കുക. ദുഃഖിതൻമാരിൽ കരുണ സമൻമാരിൽ മിത്രഭാവം പരദ്രവ്യം ആഗ്രഹിക്കാതിരിക്കുക. ജപധ്യാനാദികൾ മുടങ്ങാതെ നടത്തുക. ഭഗവൽ ലീലകൾ നിത്യവും ശ്രദ്ധിക്കുക. നാമങ്ങൾ കീർത്തിക്കുക. യോഗാദികൾ പരമാർത്ഥബോധത്തോടെ ആചരിക്കുക. ശരീരാഭിമാനം ഉപേക്ഷിക്കുക. ഇതെല്ലാം വേണ്ടപോലെ അനുഷ്ഠിച്ചാൽ സായൂജ്യം നേടാം.

താമസാദിഭക്തിയെ നിന്ദിക്കേണ്ടതാണ്. ദേഹത്തിൽ അഭിമാനംവെച്ച് പ്രതിമാദികളിൽ എന്നെ പൂജിക്കരുത്. എന്റെ സർവാത്മഭാവത്വം അറിയാതെ പ്രതിമാപൂജ നിന്ദ്യമാണ്. ദേഹാഭിമാനം നിമിത്തം സമഭാവന ഇല്ലാതാകുന്നു. പരശരീരത്തിലിരിക്കുന്ന എന്നെ ദ്രോഹിക്കുന്ന അവന്റെ മനസ്സ് ശാന്തി പ്രാപിക്കുന്നില്ല. പ്രാണികളെ ഉപദ്രവിച്ച് സമ്പാദിക്കുന്ന ദ്രവ്യം കൊണ്ട് എന്നെ പൂജിച്ചാൽ ഞാൻ പ്രീതനാവില്ല. സർവജീവാത്മാക്കളിലും ഞാൻ ഉണ്ട് എന്നും സ്വന്തം ശരീരത്തിലും ഞാൻ വിളങ്ങുന്നുണ്ട് എന്നും ദൃഢ ബോധം വരുന്നതുവരെ പ്രതിമാപൂജ നടത്തേണം. ഈ ജ്ഞാനാനന്തരം ഈ കർമ്മം വേണ്ടെന്ന് വെക്കാം. ദാനം, ബഹുമാനം, മൈത്രി എന്ന ഭാവങ്ങളാൽ യഥാധർമ്മം പൂജിക്കേണം. പ്രാണികളുടെ താരതമ്യമനുസരിച്ച് സമ്മാനം ചെയ്യേണം.

അചേതനങ്ങളേക്കാൾ ചേതനങ്ങളായ വൃക്ഷാദികൾ വിശേഷങ്ങൾ. ശ്വാസോച്ഛ്വാസം ഉള്ളവ വൃക്ഷാദികളേക്കാൾ ശ്രേഷ്ഠം. ഇന്ദ്രിയങ്ങളെകൊണ്ട് രൂപരസാദിവിഷയങ്ങൾ അറിയുന്നവ അതിലും ശ്രേഷ്ഠം. അതിൽ വെച്ച് സ്പർശത്തെ അറിയുന്നവ ശ്രേഷ്ഠം. അവയെക്കാൾ ഗന്ധം അറിയുന്നവശ്രേഷ്ഠം. അവയേക്കാൾ ശബ്ദമറിയുന്നവ ശ്രേഷ്ഠം.

രൂപഭേദങ്ങൾ അറിയുന്ന കാക്ക മുതലായവ ശബ്ദമറിയുന്നവയേക്കാൾ ശ്രേഷ്ഠം. രണ്ട് വരിപല്ലുകൾ ഉള്ളവ കാക്കകളേക്കാൾ ശ്രേഷ്ഠം. കാലുകളുള്ളവ അവയില്ലാത്തവയേക്കാൾ ശ്രേഷ്ഠം. അനേകം കാലുകൾ ഉള്ളവയേക്കാൾ 4 കാലുള്ളവ ശ്രേഷ്ഠം. 2 കാലുള്ളവർ 4 കാലുള്ളവരേക്കാൾ ശ്രേഷ്ഠം.

മനുഷ്യരിൽ ബ്രാഹ്മണർ ശ്രേഷ്ഠർ. അവരിൽ വേദം അറിഞ്ഞവർ ശ്രേഷ്ഠർ. അവരിൽ വേദാർത്ഥം അറിഞ്ഞവർ ശ്രേഷ്ഠർ. വിചാരം ചെയ്ത് സംശയ വിമുക്തി വരുത്തിക്കൊടുക്കുന്നവർ അവരിലും ശ്രേഷ്ഠർ. സ്വധർമ്മം തെറ്റാതെ നടക്കുന്നവർ അതിലും ശ്രേഷ്ഠർ. അവരേക്കാൾ ഒന്നിലും ആഗ്രഹം വെക്കാതെ ധർമ്മം നടത്തുന്നവർ ശ്രേഷ്ഠർ. കാരണം അവർ നിഷ്കാമ കർമ്മം ചെയ്യുന്നവരാണ്. എന്നിൽ എല്ലാം സമർപ്പിക്കുന്നവർ നിഷ്കാമ കർമ്മം ചെയ്യുന്നവരേക്കാൾ ശ്രേഷ്ഠർ. അവരേക്കാൾ പ്രാണിവർഗ്ഗത്തിൽ ഉൽകൃഷ്ടർ ആരും ഇല്ല. അവർ എന്നിൽ ലയിക്കാൻ അർഹരാണ്. ഈശ്വരൻ സർവ്വരിലും ഉണ്ടെന്നുള്ള വിചാരത്തോടെ സകല ഭൂതങ്ങളേയും ബഹുമാനിച്ച് മനസാ നമസ്കരിക്കേണം. ഇതാണ് സാരമായ ഭക്തി സാധനം.

അമ്മേ ഞാൻ ഭക്തിയോഗവും സാംഖ്യം (ജ്ഞാനം) യോഗവും പറഞ്ഞു. ഇതിൽ രണ്ടിൽ ഏതെങ്കിലും ഒന്ന് ശീലിച്ചാലും എന്നെ പ്രാപിക്കാം.

ഇനി കാലസ്വരൂപത്തെ വിവരിക്കാം ഭഗവത്സ്വരൂപമാണ് കാലം. ചതുർഭുജങ്ങളോടുകൂടിയ എന്റെ സ്വരൂപം തന്നെ കാലം. പ്രകൃതിയും മഹദാദിതത്വങ്ങളും ഇന്ദ്രിയ സമൂഹവും അതിലെ അധിഷ്ഠാന ദേവതാസമൂഹവും

എല്ലാം ഭഗവൽ സ്വരൂപമാണ്. അതുപോലെ കാലവും. സർവഭൂതങ്ങളുടേയും അന്തർഭാഗത്തിൽ പ്രവേശിച്ച് പഞ്ചമഹാഭൂതവികാരങ്ങളെകൊണ്ടുതന്നെ സർവത്തേയും സംഹരിക്കയും ചെയ്യുന്നു. കാലം- വിഷ്ണു, (വ്യാപകൻ). ഈ കാലന്ന് ഒരുവൻ പ്രിയനോ ദ്വേഷവാനോ ബന്ധുവോ ഇല്ല. ഈ കാലത്തിൻെറ ആജ്ഞയെ പഞ്ചഭൂതങ്ങളും മുടക്കം കൂടാതെ നിർവഹിക്കുന്നു. വൃക്ഷങ്ങൾ നദികൾ സമുദ്രം എല്ലാം അവരവരുടെ ധർമ്മത്തെ കാലനെ ഭയന്ന് ശരിക്ക് നടത്തുന്നു. കാലനാണ് മാതാപിതാക്കൻമാരെകൊണ്ട് സന്താനോൽപാദനം ചെയ്യിക്കുന്നത്. മൃത്യുസ്വരൂപനായി സംഹരിക്കുന്നതും കാലൻ തന്നെ. ആദിയും അന്തവും വരുത്തുന്നവൻ ഈ കാലം തന്നെ.

## 30-ാം അദ്ധ്യായം

ജീവികളുടെ ബഹുവിധഗതിഭേദങ്ങളെ വിവരിക്കുന്നു.

കാലസ്വരൂപനായ ഭഗവാൻ പ്രാണിവർഗ്ഗങ്ങളെ ബഹുവിധത്തിൽ ചലിപ്പിക്കുന്നു എങ്കിലും അവർ അത് അറിയുന്നില്ല. സുഖസാധനങ്ങളെന്ന് കരുതുന്ന പുത്രകളത്രാദികൾക്ക് വേണ്ടി എത്ര ക്ലേശം അനുഭവിച്ചിട്ടാണോ ധനം സമ്പാദിക്കുന്നത് കാലസ്വരൂപൻ അതിനെ അതേതോതിൽ നശിപ്പിക്കുന്നു. അപ്പോൾ അവൻ ഖേദിക്കുന്നു. എന്നാലും വിഷയവാസന നിമിത്തം ഈ പദാർത്ഥങ്ങൾ ശാശ്വതങ്ങളാണെന്ന് കരുതി വീണ്ടും അവയെ നേടാൻ ശ്രമിക്കയല്ലാതെ വിരക്തി വരുത്തുന്നില്ല. നരകത്തിൽ വസിക്കുന്ന കീടങ്ങളും ആ നരകത്തെ ആനന്ദസ്വർഗ്ഗമായി കരുതുന്നു. അത് ഉപേക്ഷിപ്പാൻ ആഗ്രഹിക്കുന്നില്ല. കാരണം അതിൽ സുഖമുണ്ടെന്നുള്ള വിചാരം.

ശാസ്ത്രം മറ്റും പഠിച്ചവർ കൂടി തൻെറ സുഖത്തിന്നുവേണ്ടത് ഭാര്യ പുത്രൻമാർ വീട് പശു ധനം ഇവയാണെന്ന് കരുതി. അവയെ സമ്പാദിച്ച് അഭിമാനിക്കുന്നു. ദാരിദ്ര്യം ബാധിച്ചവരും ധനവാൻമാരാവാൻ ശ്രമിക്കയും ഈ മോഹവലയത്തിൽ പെട്ടുഴലുകയും ചെയ്യുന്നു. നിത്യവും കുടുംബപരിപാലനത്തിന്നുവേണ്ടി, ദുരിത കർമ്മം ചെയ്ത് അഭിമാനത്തോടെ ഇരിക്കുന്നു.

കുലടകളായ ഭാര്യമാരേവെച്ചു പുലർത്തുന്ന ഭർത്താക്കൻമാർക്കും സംസാരത്തിൽ മടുപ്പ് വരുന്നില്ല. കീർത്തിമാൻ എന്ന് പേരെടുത്തിട്ടുള്ളവരും ഈ വിചാരഗതിയിൽ വ്യത്യസ്തരല്ല.

ഈ ലോകത്തിലുള്ളത്പോലെ പരലോകത്തിലും ഈ അവസ്ഥ തന്നെ. നീചകർമ്മം ചെയ്യുന്നവർക്ക് മരണാനന്തരം കിട്ടുന്ന ലോകത്തിൽ അനുഭവിക്കേണ്ടിവരുന്ന ദുരിതങ്ങൾക്കു കാരണക്കാരായ ഈ ഭാര്യാമക്കൾ ഫലത്തിൽ യാതൊരു പങ്കും വഹിക്കുകയില്ല.

യൗവനകാലത്തിൽ ചെയ്ത ദുഷ്പ്രവൃത്തികൾ പ്രായമാവുമ്പോഴും തുടർന്നു പോകുന്നു. അപ്പോൾ ശരീരശക്തി കുറയും. ദൈന്യഭാവം വരും. എന്നാലും വിരക്തിവരില്ല.

അക്കാലത്ത് കുടുംബാദികൾ ഇവരുടെ ബലഹീനത കാരണം ഇവരെ നിരാദരിക്കും. "വാക്യം നാദ്രിയതേചബാംന്ധവജനോ ഭാര്യാ നശുശ്രൂഷതെ. ഹാ കഷ്ടം പുരുഷസ്യ ജീർണ്ണവയസിപുത്രോപി അമിത്രായതേ". ഭർത്തൃഹരി. അപ്പോഴും പ്രപഞ്ച വൈരാഗ്യം വരില്ല. ജരനരബാധിക്കുന്നു. അംഗ വൈകല്യം

വരുന്നു. പട്ടിയെന്നപോലെ കിട്ടുന്ന ആഹാരം ഭക്ഷിച്ചു നിശ്ശബ്ദമായി ഇരിക്കുന്നു. അതിനിടയിൽ രോഗം വരുന്നു. കാസശ്വാസം തടസ്ഥം. കഫം കൺഠത്തിൽ കെട്ടുന്നു. അന്ത്യശ്വാസം വലിക്കുന്നു. ബന്ധുക്കൾ ചുറ്റുമിരുന്നു അച്ഛാ അമ്മാ എന്ന് പറഞ്ഞു കരയുന്നു.

മേൽ പറഞ്ഞ വിധം ജീവിതത്തെ കുടുംബസംരക്ഷണത്തിന്നായി ചിലവഴിച്ച് ഇന്ദ്രിയങ്ങളെ കീഴടക്കാതെ അവയ്ക്കധീനനായി നയിച്ചതിനാൽ വിചാരശക്തി നശിച്ച് അജ്ഞാനനിലയിലായിലാകുന്നു. അസഹ്യമായ ദുഃഖത്തോടെ മരണത്തെ നേരിടുന്നു.

അപ്പോൾ 2 യമദൂതൻമാർ ക്രോധ സ്വരൂപരായി ഭയങ്കരാകൃതികളായി കൺമിഴികൾ ഉരുട്ടി ഭയപ്പെടുത്തുന്നു. അവരെകണ്ടമാത്രയിൽ മലമൂത്രവിസർജ്ജനം ചെയ്യുന്നു. സ്ഥൂലശരീര വിസ്മൃതി ചിലർക്കുണ്ടായാലും സൂക്ഷ്മശരീരത്തിലിരിക്കുന്ന ജീവൻ യമദൂതൻമാരെകണ്ട് ഭയപ്പെടുന്നു.

ദൂതൻമാർ യാതനാശരീരത്തെ പാശംകൊണ്ട് ബന്ധിച്ച് കഴുത്തിൽ ചുളുക്കിട്ട് ഇഴുത്തുകൊണ്ടുപോകുന്നു. വഴിയിൽ നായ്ക്കൾ കടിച്ചുവലിക്കുന്നു. അപ്പോൾ താൻ ചെയ്ത പാപങ്ങൾ ഓരോന്നായി സ്മരണയിൽ വരുന്നു.

യമദൂതൻമാരുടെ പ്രഹരം സഹിച്ചും അതിയായ വെയിലിൽ നഗ്നപാദനായി നടക്കേണ്ടിവരുന്നു. 9009 യോജനദൂരം യമപുരിക്കുണ്ട്. അത്രയും ദൂരം 2, 3, മുഹൂർത്തങ്ങൾക്കുള്ളിൽ പോകേണം. അവിടെ യമന്റെ മുമ്പിൽ ഹാജരാക്കുന്നു. പലേയാതനകളും അവിടെ ചെന്നശേഷവും അനുഭവിക്കേണ്ടിവരുന്നു. താമിസ്രം. അന്ധതാമിസ്രം രൗരവം എന്ന നരകയാതന ലോകങ്ങളിൽ പ്രവേശിപ്പാനിടവരുന്നു.

ഇപ്രകാരം സംസാരബന്ധത്തിൽ പെട്ടുവലഞ്ഞ് പുത്രകളത്രാദികൾക്ക് വേണ്ടി അനേകം ദുഷ്കർമ്മം ചെയ്ത ജീവൻ കഷ്ടതകൾ അനുഭവിക്കേണ്ടി വരുന്നു.

കുടുംബാദികൾ ഒരുവിധത്തിലും പങ്കുകൊള്ളില്ല. പാപം ചെയ്തത് അവർക്ക് വേണ്ടിയാണെങ്കിലും ഫലം താൻ തന്നെ ഏകനായി അനുഭവിക്കേണം.

മനുഷ്യജൻമം ഉൽകൃഷ്ടമാണ്. അത് സിദ്ധിക്കുന്നത് വരെ എത്രയോ നീചയോനികളിൽ ശ്വാവ് പന്നി. പുഴു മുതലായവയിൽ കിടന്നിരുന്നു. അപ്പോൾ, കിട്ടിയ മനുഷ്യജൻമം പാഴാക്കിക്കളയാതെ വീണ്ടും അധഃപതിച്ച് നികൃഷ്ഠയോനികളിൽ ജനിക്കാനിടയാകാതെ ഉൽകൃഷ്ടനിലയിൽ എത്തുവാൻ ഭഗവൽപാദം ഏകാവലംബം എന്ന് മനസ്സിലാക്കി വേണ്ടത് ചെയ്യേണം.

## 31-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ ജീവന്റെ ഗർഭപ്രാപ്തി ജനനം. ഇവയെ വിവരിക്കുന്നു. നരകസ്വർഗ്ഗസുഖങ്ങൾ അനുഭവിച്ചശേഷം വീണ്ടും മനുഷ്യശരീരം കിട്ടുന്നപക്ഷം ഈ ജീവനെ ആദ്യം പുരുഷരേതസ്സിലും പിന്നീട് സ്ത്രീയുടെ ഗർഭപാത്രത്തിലും നിക്ഷേപിക്കുന്നു. ഈ രേതസ്സ് 24 മണിക്കൂർ നേരം സ്ത്രീ ഗർഭത്തിലെ രക്തത്തിൽ കലർന്ന് കിടക്കുന്നു. അതിന്ന് അപ്പോൾ കലലം എന്ന് പേർ. 5 ദിവസം കഴിഞ്ഞാൽ അതു വൃത്താകാരമാകും. അപ്പോൾ ബുൽബുദം എന്ന്പേർ-10 ദിവസംകൊണ്ട് എലന്തക്കായയുടെ ആകൃതിയിൽ കഠിനമുള്ള

ഒരു ദ്രവ്യമാകും. പിന്നീട് ഒരു മാംസപിണ്ഡമാകും. അതിനെ പേശി എന്ന് പേർ പറയുന്നു. (പക്ഷിജാതിയാണെങ്കിൽ അപ്പോൾ മുട്ടയാകുന്നു.) ഒരു മാസം കൊണ്ട് ശിരസ്സും 2 മാസംകൊണ്ടു കൈകളും കാലുകളും 3 മാസംകൊണ്ട് നഖം രോമം എല്ല് . തോൽ ലിംഗദ്വാരം എന്നിവയും ഉണ്ടാകുന്നു. 4-ാമത്തെ മാസം 7 ധാതുക്കൾ 5-ാംമാസം വിശപ്പ്, ദാഹം, മുതലായ പ്രാണധർമ്മം 6-ാം മാസം ജരായു എന്ന നേർമ്മത്തോൽ ശരീരത്താകെ ചുറ്റുന്നു. ആൺ ശിശു മാതാവിൻെറ വലതുഭാഗത്തിൽ ചലിക്കും. പെൺകുട്ടിയാണെങ്കിൽ ഇടതുഭാഗത്തും.

മാതാവ് കഴിക്കുന്ന അന്നരസം കാരണം ശിശു അഭിവൃദ്ധിയെ പ്രാപിക്കുന്നു. കുട്ടി ഈ കാലത്ത് കൃമികീടാദി നിറഞ്ഞ മാതൃകുക്ഷിയിൽ ശയിക്കേണമല്ലൊ. കൃമികൾ കുട്ടിയെ കടിച്ചു മുറിവേൽപിക്കും. ആ ക്ലേശം സഹിക്കാനാവാതെ മോഹാലസ്യത്തിൽപ്പെടും. മാതാവ് കഴിക്കുന്ന രൂക്ഷമായ എരുവ് പുളി കലർന്ന രസം തട്ടുമ്പോൾ സഹിക്കവയ്യാത്ത വേദന അനുഭവിക്കേണ്ടി വരും. കുട്ടിയെ ജരായു മൂടിയിരിക്കുന്നതിനാലും മാതാവിൻെറ കുടലുൾ ചുറ്റി ഇരിക്കുന്നതിനാലും പൃഷ്ടവും കഴുത്തും വളച്ച് തലകുനിച്ച് ഇരിക്കേണ്ടിവരുന്നു. ആ അവസരത്തിൽ പൂർവജൻമങ്ങളിൽ ചെയ്ത പാപപുണ്യങ്ങൾ സ്മരണയിൽവരുന്നു.

7-ാം മാസം മുതൽ അറിവ് വരുന്നു. അപ്പോൾ സങ്കടാവസ്ഥയിൽ സുതിവാതത്താൽ ചലിക്കപ്പെട്ട് ഇരിക്കും. മലത്തിലെ കൃമിപോലെ ചലിക്കും.

ഈ നിലയിൽ കിടന്ന് തപിക്കും. ആ കാലത്ത് ഞാനെന്ന അഹങ്കാരഭാവവും വരും. അപ്പോൾ ഈശ്വരകാരുണ്യത്തിന്നായി സ്തോത്രം ചെയ്യും.

എനിക്ക് ഈ ഗർഭവാസം തന്ന ഭഗവാനെ ശരണം പ്രാപിക്കുന്നു. അദ്ദേഹത്തെ നമിക്കുന്നു. "ദേഹാഭിമാനമുള്ളതിനാൽ അങ്ങയുടെ സ്വരൂപബോധം ഇല്ലാത്തവനായിരിക്കുന്നു. ഭഗവൻ, ഈ ഗർഭവാസം സഹിക്കവയ്യ. എപ്പോഴാണ് എന്നെ പുറത്തേക്ക് വിട്ടയക്കുക. ഈ 10 മാസം പ്രായമായ എനിക്ക് അങ്ങ് ഇപ്പോൾ അറിവ് നൽകി. അങ്ങ് ദുഃഖിതൻമാരെ സംരക്ഷിക്കുന്നു. ഇതിന്നു പ്രത്യുപകാരം ചെയ്വാൻ ഞാൻ അസമർത്ഥനാണ്. അതുകൊണ്ട് അങ്ങയെ നമസ്കാരംകൊണ്ടെങ്കിലും തൃപ്തിപ്പെടുത്തട്ടെ. ഇപ്പോൾ നിന്തിരുവടിയെ പ്രത്യക്ഷമായിതന്നെ കാണുന്നു. (ഇത് മനുഷ്യഗർഭശിശുവിന്ന് മാത്രമേ ഉള്ളു.) ഗർഭക്ലേശം അസഹ്യമാണെങ്കിലും പുറത്തുപോയാൽ അങ്ങയെ കാണാൻ സാധിക്കാതെ ആവുന്നതുകൊണ്ട് ഞാൻ പോകുന്നില്ല. ജനനമരണം വീണ്ടും വേണ്ട. ഞാൻ നിന്തിരുവടിയെ ധ്യാനിച്ച് ഇവിടെതന്നെ ഇരുന്നുകൊള്ളാം." ഇങ്ങിനെ പ്രാർത്ഥിക്കുന്നു.

അങ്ങിനെ ഇരിക്കുമ്പോൾ പ്രസവസമയത്തുണ്ടാവുന്ന അപാനൻെറ ചലനം സൂതികാവാതം പുറപ്പെടുന്നു. ശിരസ്സ് കീഴ്ഭാഗത്തേക്കു മറിയുന്നു. അപ്പോൾ ആലസ്യം വരുന്നു. വിചാരശക്തി നശിക്കുന്നു. അതികഷ്ടത്തോടെ ഗർഭത്തിൽനിന്ന് പുറത്തേക്കുവരുന്നു. അജ്ഞാനനിലയിൽ കരയുന്നു.

പിന്നെ വളരുന്നു. 5 വയസ്സുവരെ ശൈശവം. 16 വയസ്സുവരെ പൗഗണ്ഡം. ദേഹവളർച്ച വരുന്നതോടുകൂടി ഞാനെന്ന അഹങ്കാരവും അഭിമാനവും വർദ്ധിക്കുന്നു.

പഞ്ചഭൂതങ്ങളാലുണ്ടായ ഈ ശരീരത്തിൽ അഹങ്കാരബുദ്ധി വരുന്തോറും കുത്സിതബുദ്ധിയുള്ള ജീവാത്മാവ് അത് പ്രകാരം പ്രവൃത്തിക്കുന്നു. ശരീര പോഷണാദികൾക്കായി കർമ്മങ്ങളിൽ ഏർപ്പെടുന്നു. ജൻമജരാമരണാദികൾക്ക് അധീനമായ ശരീരത്തോടുള്ള ബന്ധത്തിൽനിന്ന് വിട്ടുപോകാതെ നാനായോനികളിൽ ജനിപ്പാൻ ബാദ്ധ്യസ്ഥനാകുന്നു. മായാബാധിതനായ ഈ ജീവൻ സ്ത്രീസംസർഗ്ഗം കാംക്ഷിച്ച് അത്യാസക്തനായി തീർന്ന് സംസാരബന്ധത്തിൽപെട്ടുമുങ്ങുന്നു. ബ്രഹ്മാവ് തന്നെ സ്വപുത്രിയായ സരസ്വതിയെകണ്ട് ആവേശിതനായി പിന്നാലെ ഓടിയത് സുപ്രസിദ്ധമാണ്. അങ്ങിനെ ഇരിക്കെ സാധാരണക്കാർക്ക് സ്ത്രീബാധ ഒഴിപ്പാൻ അത്രവേഗം സാദ്ധ്യമാണോ?

അതുകൊണ്ട് സജ്ജനസംസർഗ്ഗം ലഭിച്ച് മനസ്സ് നിർമ്മലമായാൽ മാത്രമേ ഗതിയുള്ളൂ. മോക്ഷേച്ഛയുള്ള സ്ത്രീ, പുരുഷൻമാരിൽനിന്ന് അകന്ന് നിൽക്കേണം. പുരുഷനെ കാമിക്കുന്ന സ്ത്രീ അടുത്ത ജൻമം പുരുഷനായും സ്ത്രീയെ കാമിക്കുന്ന പുരുഷൻ സ്ത്രീയായും ജനിക്കുന്നുവെന്ന് പറയപ്പെടുന്നു. സ്ഥൂലദേഹം നശിക്കുമ്പോൾ അതായത് മരണമെന്നത് വരുമ്പോൾ സൂക്ഷ്മ ശരീരം നശിക്കുന്നില്ല. ആത്മജ്ഞാനംകൊണ്ടേ അത് നശിക്കയുള്ളു. ലിംഗശരീരവും സ്ഥൂലശരീരവും കൂടിയാൽ ജനനം. ലിംഗദേഹത്തിൽനിന്ന് മനസ്സ് ഇന്ദ്രിയങ്ങൾ എന്ന ജീവോപാധികൾ വേർവിട്ടാൽ മുക്തി.

ഈ സത്യാവസ്ഥയെ ബുദ്ധികൊണ്ടറിഞ്ഞ് ജനനമരണത്തിൽ നിന്ന് മോചനം കിട്ടാൻ ശ്രമിക്കേണം.

## 32-ാം അദ്ധ്യായം

ഭാര്യയെ സ്വീകരിച്ച് കുടുംബ ജീവിതത്തിൽ പ്രവേശിച്ച പുരുഷൻ ധർമ്മാർത്ഥകാമപുരുഷാർത്ഥങ്ങൾ അനുഭവിക്കുന്നു. വിഷയഭോഗേച്ഛകൊണ്ട് വിചാരശക്തിയെ ഉപയോഗിക്കാതെ വരുമ്പോൾ കാമഭോഗങ്ങളെ തരുവാൻ പ്രാപ്തരായ പിതൃക്കളേയും ദേവൻമാരേയും ശ്രാദ്ധാദികൾകൊണ്ടും യജ്ഞങ്ങൾകൊണ്ടും പൂജിക്കുന്നു. അവർ അവരുടെ ലോകത്തിലേക്ക് ക്ഷണിക്കയും പുണ്യക്ഷയം വരുമ്പോൾ വീണ്ടും മർത്ത്യലോകത്തേക്ക് വരുകയും ചെയ്യുന്നു.

ഭഗവാൻ ആദിശേഷ ശയ്യയിൽ യോഗനിദ്ര പ്രാപിക്കുമ്പോൾ ഗൃഹസ്ഥാശ്രമികൾ ഭൂതാദിലോകങ്ങളിൽ പ്രവേശിച്ച് അതോടൊപ്പം ലയിക്കുന്നു. നിവൃത്തിമാർഗ്ഗത്തിൽ പ്രവൃത്തിച്ചവർ വിഷയങ്ങളെ അടക്കി. ഭഗവാനിൽ എല്ലാം സമർപ്പിച്ച് കഥാശ്രവണാദികൾ ശ്രദ്ധിക്കുന്നു. ആ കാലത്ത് ഭൗതികത്തെ ഉപേക്ഷിക്കുന്നവർ സൂര്യമാർഗ്ഗത്തിലൂടെ സഞ്ചരിച്ച് ഭഗവാനെ പ്രാപിക്കുന്നു.

യാതൊരുത്തർ ബ്രഹ്മാവിനെ ഉപാസിക്കുന്നുവോ അവർ ബ്രഹ്മപ്രളയം വരെ ബ്രഹ്മലോത്തിൽ വസിക്കുന്നു. 2 പരാർദ്ധമാണ് ബ്രഹ്മാവിൻെറ ആയുഷ്ക്കാലം. അതിൻെറ അവസാനംവരെ ബ്രഹ്മലോകത്തിൽ വസിച്ച് ഒടുവിൽ ബ്രഹ്മാവിനോടൊപ്പം അവരും പ്രളയത്തിൽ ഭഗവാനിൽ ലയിക്കുന്നു.

ഗുണത്രയാത്മകമായ പ്രപഞ്ചമാണ് സ്വശരീരമെന്ന് അഭിമാനിച്ചിരിക്കുന്നു ബ്രഹ്മാവ്, പഞ്ചഭൂതങ്ങൾ, മനസ്സ് ഇന്ദ്രിയങ്ങൾ, തൻമാത്രകൾ, അഹങ്കാരം എന്നിവയടങ്ങിയ ബ്രഹ്മാണ്ഡമാണ് സ്വശരീരം. അതിനെ സംഹരിപ്പാനിച്ഛരിച്ച് പരമേശ്വരനിൽ എപ്പോൾ പ്രാപിക്കുന്നുവോ അപ്പോഴാണ് ബ്രഹ്മപ്ര

ളയം. ഈ ഇച്ഛവരുന്നത് ദ്വാപരാർദ്ധകാലം കഴിയുമ്പോഴാണ്. ബ്രഹ്മാവിന്റെ ഉപാസകൻമാരും ബ്രഹ്മലോകത്തെ പ്രാപിച്ചശേഷം ധ്യാനാദികളിൽ മനസ്സിനെ ജയിച്ചവരാകയാൽ ബ്രഹ്മാവിനോട് കൂടി പരമേശ്വരനിൽ ലയിക്കുന്നു.

എന്നാൽ ശ്രീനാരായണനെ നേരിട്ട് ഭജിക്കുന്നവർ നേരിട്ട് തന്നെ പരമപുരുഷനെ അടയും. അതുകൊണ്ട് മാതാവേ, അങ്ങ് പരമപുരുഷനായ ഭഗവാനെ തന്നെ മനനംചെയ്ത് ആ പരമപ്രാപ്യസ്ഥാനം ചെല്ലുക.

വേദം ബ്രഹ്മാവിന്റെ ഹൃദയത്തിൽ നിന്നാണ് ഉണ്ടായത്. അതിനാൽ ജ്ഞാനസ്വരൂപൻ തന്നെ ആണ് എങ്കിലും താനാണ് സൃഷ്ടിക്കുന്നത് എന്ന അഭിമാനം കാരണം ഈശ്വരനിൽ ലയിച്ചശേഷം വീണ്ടും ബ്രഹ്മാവായി അവതരിക്കുന്നു.

ബ്രഹ്മലോകത്തിൽ പ്രാപിച്ച പുണ്യാത്മാക്കൾ സൃഷ്ട്യാരംഭത്തിൽ വീണ്ടും മനുഷ്യലോകത്തേക്ക്വരുന്നു.

ലോകത്തിൽ സംസാരതൽപരരായ ജനങ്ങൾ വേദം നിഷേധിക്കാത്ത കാമ്യകർമ്മങ്ങൾ ചെയ്യുന്നു. ശ്രാദ്ധാദികളും പൂജകളും ചെയ്യുന്നു. രജോഗുണം കാരണം പലതും ആഗ്രഹിക്കുന്നു. ധർമ്മാർത്ഥകാമങ്ങൾ എന്ന മൂന്നു പുരുഷാർത്ഥങ്ങളിൽമാത്രം ശ്രദ്ധിക്കുന്നു. പക്ഷേ ഭഗവത്സേവനത്തിന്ന് മുതിരുന്നില്ല. കഥാശ്രവണാദികളിൽ താൽപര്യമില്ല. അസൽ കഥകളിൽ ശ്രദ്ധപതിപ്പിക്കുന്നു. സാദ്വന്നം ഉപേക്ഷിച്ച് മലം ഭക്ഷിക്കുന്ന പന്നി പട്ടി മുതലായവയെ പോലെ. അങ്ങിനെ ഉള്ളവർക്ക് സംസാരോപരതി ലഭിക്കുന്നില്ല. അവർ മരണാനന്തരം ദക്ഷിണമാർഗ്ഗത്തിൽകൂടെ പിതൃദേവനായ അര്യമാവിന്റെ ലോകം പ്രാപിക്കുന്നു. അവർക്ക് വീണ്ടും ജനനമുണ്ട്. ഫലകാംക്ഷയോടെ പിന്നേയും മരണംവരെ പ്രവൃത്തിക്കും. ഇങ്ങിനെ ജനനമരണം വീണ്ടും വീണ്ടും വന്നുകൊണ്ടിരിക്കും. ഒരു ജൻമത്തിൽ പുത്രീപുത്രൻമാരായവർ മറ്റൊരു ജൻമത്തിൽ മാതാപിതാക്കൻമാരായും വരും. അതുകൊണ്ട് അങ്ങ് പരമാത്മാവിനെ തന്നെ ഭജിക്കുക.

ജ്ഞാനം കൊണ്ടല്ലേ മോക്ഷം കിട്ടുകയുള്ളു. ഭക്തികൊണ്ട് അത് എങ്ങിനെ സിദ്ധിക്കുമെന്ന് ശങ്കിക്കേണ്ട. സർവഭൂതങ്ങളുടേയും ഏകാത്മാവിൽ ഭക്തിദൃഢമാകുമ്പോൾ തുച്ഛവിഷയങ്ങളിൽ വിരക്തി വരുന്നു. അപ്പോൾ ബ്രഹ്മസാക്ഷാൽക്കാരത്തിന്നുവേണ്ട സ്വരൂപബോധം വളരുന്നു. അതുതന്നെ ജ്ഞാനം അപ്പോൾ ഭക്തി ഒന്നുണ്ടായാൽ മറ്റെല്ലാം തന്നെ വരും. ബ്രഹ്മദർശനം സിദ്ധിക്കും.

ജ്ഞാനം എപ്പോഴാണ് ഉണ്ടാവുക എന്നത് കൂടുതൽ വിവരമായി പറയാം. ശബ്ദ സ്പർശ രൂപ രസഗന്ധാദികളിൽ മനസ്സ് എപ്പോൾ സുഖസാമ്യത വരുത്തി വിഷമതകളെ ഉപേക്ഷിക്കുന്നുവോ അപ്പോൾ ചിത്തം ശാന്തത പ്രാപിക്കുന്നു. അപ്പോൾ ആത്മാവ് ശബ്ദാദിവിഷയങ്ങളോട് ചേരാതെ താൻ ഒറ്റയാണെന്നും എല്ലാറ്റിനേയും പ്രകാശിപ്പിക്കുന്ന വസ്തുവാണെന്നും അറിയുന്നു. സർവാതീതമായ പരമപദം. അതുതന്നെ. ഈ അറിവിനെയാണ് ആത്മസാക്ഷാൽക്കാരമെന്ന് പറയപ്പെടുന്നത്.

സർവഭൂതങ്ങളിലുംസമസ്വരൂപനായ ജ്ഞാനമാകുന്ന പരമാർത്ഥവസ്തു

ഏകംമാത്രം. അതിനെ ഉപനിഷത്തുക്കളിൽ ബ്രഹ്മം എന്നും യോഗശാസ്ത്രത്തിൽ പരമാത്മാവ്, ഈശ്വരൻ എന്നും സാംഖ്യത്തിൽ പുരുഷൻ, പുമാൻ എന്നും ഭക്തിശാസ്ത്രത്തിൽ ഭഗവാൻ എന്നും പറയുന്നു.

നാനാരൂപങ്ങളായി കാണപ്പെടുന്നതെല്ലാം ബ്രഹ്മമാണെങ്കിൽ അത് നിത്യസിദ്ധമാണല്ലൊ. അതിനെ നേടാൻ യോഗങ്ങൾ എന്തിന്ന് എന്ന ശങ്കക്ക് സമാധാനം.

ബ്രഹ്മസാക്ഷാൽക്കാരത്തെ നിരോധിക്കുന്നത് വിഷയാസക്തി ആണ്. അതിനെ ജയിപ്പാനുള്ള ഉപായത്തെ യോഗം എന്ന് പറയുന്നു. സ്വരൂപത്തെ മറയ്ക്കുന്നത് വിഷയാസക്തി ആണ്. ആസക്തി നിരോധം യോഗത്താൽ സിദ്ധമാവുമ്പോൾ ബ്രഹ്മം സ്വയമേവ വിളങ്ങുന്നു.

ഏകമായ പരബ്രഹ്മം ആദ്യം മഹത്തത്വം, അഹങ്കാരതത്വം, സത്വാദിഗുണങ്ങൾ, പഞ്ചഭൂതങ്ങൾ, ജ്ഞാനേന്ദ്രിയങ്ങൾ, കർമ്മേന്ദ്രിയങ്ങൾ, മനസ്സ് എന്നിങ്ങനെ പലതായും രൂപാന്തരപ്പെടുന്നു. ഈ കാണപ്പെടുന്ന സകലത്തിലും വ്യാപിച്ചിരിക്കുന്നതുകൊണ്ട് പരമേശ്വരൻ സമഷ്ടിസ്വരൂപനും ബ്രഹ്മാണ്ഡത്തിലെ ഓരോ വ്യക്തിയും പരമേശ്വര ശരീരവുമാണ്.

സർവപദാർത്ഥങ്ങളായി കാണുന്നത് ബ്രഹ്മസ്വരൂപമായത് കാരണം ഭേദഭാവനക്ക് അവകാശമില്ല. ആ ഭ്രമം ഇല്ലാതാക്കാൻ പരിശ്രമിക്കേണം. ശാസ്ത്രവിശ്വാസം, ഭക്തി, യമനിയമാഭ്യാസം, വിഷയവിരക്തി എന്നീ സാധനാഭ്യാസത്താൽ ഇന്ദ്രിയങ്ങളേയും മനസ്സിനേയും അടക്കാം. വിഷയാശകളെ ഇല്ലാതാക്കാം. അപ്പോൾ സർവ്വാത്മകമായ തത്വം ബ്രഹ്മംതന്നെ എന്ന് അറിവുണ്ടാകും.

ജ്ഞാനസ്വരൂപം ഇങ്ങിനെ പറയപ്പെട്ടു. ഇതിനെ നന്നായി ധരിക്കുമ്പോൾ പ്രകൃതി പുരുഷൻമാരുടെ പരമാർത്ഥ നില അറിയും.

ജ്ഞാനയോഗവും ഭക്തിയോഗവും രണ്ടും ഒരേ ഫലംതരുന്നതാണ്. ഒന്നു നികൃഷ്ടം മറ്റൊന്നു ഉൽകൃഷ്ടം എന്നൊന്നും ഇല്ല. ഏതു വഴി എളുപ്പമാണെന്ന് തോന്നുന്നുവോ അതിൽ കൂടെ പോകാം. പ്രാപ്യസ്ഥാനം ഒന്നായിരിക്കേ മാർഗ്ഗഭേദം വ്യത്യസ്ഥമായത് എങ്ങിനെ എങ്കിൽ രൂപരസ ഗന്ധസ്പർശം എന്ന വിവിധ ഗുണങ്ങളുള്ള ഒരു സാധനം ഓരോ ഇന്ദ്രിയം ഓരോ വിധത്തിൽ ധരിക്കുന്നതുപോലെ ഏകനായ ഭഗവാനെ ശാസ്ത്രങ്ങൾ അനേകവിധത്തിൽ വർണ്ണിക്കുന്നു. ജ്ഞാനി ഗുണാതീതനാണെന്നും ഭക്തൻ കല്യാണഗുണവാനെന്നും പറയുമ്പോൾ രണ്ടുപേരും പറയുന്നത് ശരിതന്നെ ആണ്.

ശാസ്ത്രങ്ങൾ ഭഗവൽപ്രീതിക്കു ഉപദേശിക്കുന്ന മാർഗ്ഗങ്ങൾ കുളം, കിണർ ഇവ വെട്ടിക്കുക, യാഗങ്ങൾ ചെയ്യിക്കുക, വ്രതങ്ങൾ, തപസ്സ്, വേദാദ്ധ്യയനം, വേദാർത്ഥവിചാരം ഇവ ചെയ്യുക. ശമദമാദികൾ ശീലിക്കുക, കർമ്മങ്ങൾ ഭഗവൽ പ്രീതിക്കായി സമർപ്പിക്കുക, അഷ്ടാംഗയോഗാനുഷ്ഠാനങ്ങൾ ചെയ്യുക, ഭക്തിമാർഗ്ഗങ്ങൾ ശീലിക്കുക, നിഷ്കാമകർമ്മങ്ങൾ ചെയ്യുക, പ്രവൃത്തിക്കുമ്പോൾ നിവൃത്തിമാർഗ്ഗത്തെ ആസ്പദിക്കുക ഈ മാർഗ്ഗങ്ങളിൽകൂടിയും വിരക്തിയാലും ആത്മതത്വം മനസ്സിലാക്കുക– ഇതെല്ലാം സശ്രദ്ധം അനുഷ്ഠിച്ചാൽ ഭഗവാനെ പ്രാപിക്കാം.

അമ്മേ, അങ്ങയോട് സകാമനിഷ്കാമസഗുണനിർഗ്ഗുണ എന്ന ഭേദത്താൽ

4 വിധത്തിലുള്ള ഭക്തിയോഗത്തിൻെറയും കാലസ്വരൂപത്തിൻെറയും കാര്യം പറഞ്ഞു കഴിഞ്ഞു. അജ്ഞാനം നിമിത്തം ദേഹേന്ദ്രിയാദികളിൽ അഭിമാനം വെച്ച് ജീവാത്മാ അനുഭവിക്കുന്ന സുഖദുഃഖങ്ങളേയും സർഗ്ഗനരകഫലങ്ങളേയും പറഞ്ഞുകഴിഞ്ഞു.

ഈ സാംഖ്യശാസ്ത്രം പരദ്രോഹികൾക്കും ഗുരുവിനെ ആദരിക്കേണമെന്ന് വിചാരമില്ലാത്തവർക്കും അഹങ്കാരികൾക്കും കപടസ്വഭാവികൾക്കും വിഷയവാഞ്ഛ അധികമുള്ളവർക്കും ഭക്തിയില്ലാത്തവർക്കും എൻെറ ഭക്തദ്വേഷികൾക്കും ഉപദേശിക്കരുത്.

എന്നാൽ ശ്രദ്ധ, ഭക്തി, വിനയം, അസൂയയില്ലായ്മ, സർവത്ര മിത്രഭാവം, വിരക്തി, സദാചാരനിഷ്ഠ ഇങ്ങിനെ കല്യാണ ഗുണങ്ങളുള്ളവർ അർഹൻമാരാണ്.

## 33-ാം അദ്ധ്യായം

ഈശ്വരനും ഗുരുവും പ്രസാദിച്ചാലേ ശ്രവണാദികളുടെ ഫലം പ്രകാശിക്കയുള്ളു. ഇവിടെ സ്വന്തം പുത്രൻ ഈശ്വരനും ഗുരുവും ആയതിനാൽ കാര്യം കുറേ എളുപ്പമായി.

മാതാ ദേവഹൂതി ഭഗവാനെ സ്തുതിച്ചു. ദേഹാത്മഭാവനയാകുന്ന അന്ധകാരത്തിൽനിന്ന് മോചിതയായി.

സ്തുതി ഇങ്ങിനെ ആയിരുന്നു. ഭഗവാൻെറ ബ്രഹ്മാവിന്നുകൂടി കാൺമാൻ കഴിയാത്ത ഈശ്വരരൂപത്തെ ഞാൻ കണ്ടുവല്ലോ. ലോകങ്ങളെല്ലാം അങ്ങയിൽ ലയിക്കുന്നു. വീണ്ടും അങ്ങയിൽനിന്ന് ഉത്ഭവിക്കുന്നു. അങ്ങയുടെ നാഭിയിൽ നിന്ന് താമരയും അതിൽനിന്ന് ബ്രഹ്മാവും ജനിച്ചു. സൃഷ്ടിക്ക് വേണ്ട പഞ്ചഭൂതാദികളുടെ സ്വരൂപമായ അങ്ങയെ ബ്രഹ്മാവ് ധ്യാനിച്ച് യുഗാന്തത്തിൽ ഈ ലോകത്തെ മുഴുവൻ അങ്ങയുടെ കുക്ഷിയിൽ ലയിപ്പിച്ചു.

അങ്ങ് ചെറുബാലൻെറ രൂപത്തിൽ വടപത്രത്തിൻെറ മീതെ പാദാംഗുഷ്ടത്തെ പാനംചെയ്ത് കിടന്നു. അവിടുന്ന് എൻെറ ഗർഭത്തിൽ സ്വേച്ഛയാ കടന്ന് ആത്മസ്വരൂപത്തെ അറിവാനാഗ്രഹിക്കുന്ന എനിക്ക് സാംഖ്യമാർഗ്ഗത്തെയും ഭക്തിമാർഗ്ഗത്തെയും ഉപദേശിച്ചു. ഭഗവാൻ, അവിടുത്തെ തിരുനാമം എപ്പോഴെങ്കിലും ഒരിക്കൽ ഉച്ചരിച്ചാൽകൂടി ഏതു ചണ്ഡാളനും പൂജ്യനായി ഭവിക്കുന്നുവോ ആ നിന്തിരുവടിയുടെ സ്വരൂപത്തെ സാക്ഷാത്തായി ദർശിച്ച ഞാൻ പരിശുദ്ധയും കൃതാർത്ഥയുമായി ഭവിച്ചു.

നിന്തിരുവടിയുടെ നാമസങ്കീർത്തനം നിരന്തരം ചെയ്യുന്ന ചണ്ഡാളൻ അങ്ങയെ ഭജിക്കാത്ത ബ്രാഹ്മണനേക്കാൾ ശ്രേഷ്ഠനാണ്. ജപയജ്ഞം മറ്റ് യജ്ഞങ്ങളേക്കാൾ ശ്രേഷ്ഠമാണ് "യജ്ഞാനാം ജപയജ്ഞോസ്മി" എന്ന് ഗീതയിൽ പറയുന്നു. യജ്ഞങ്ങളിൽ ജപയജ്ഞം ഞാനാണ് അങ്ങയെ ജ്ഞാനസ്വരൂപൻ, പരമപുരുഷൻ, വിഷ്ണു, കപിലൻ എന്നെല്ലാം അറിയപ്പെടുന്നു. ആ പരബ്രഹ്മത്തെ ഞാൻ നമസ്കരിക്കുന്നു.

ഭഗവാൻ പറഞ്ഞു. അമ്മേ, പ്രയാസം കൂടാതെ അനുഷ്ഠിപ്പാൻ സാധിക്കുന്നതും ഞാൻ ഉപദേശിച്ചതുമായ മാർഗ്ഗം അമ്മക്ക് പരമപദവി നൽകും. ഇത് പുതിയതൊന്നുമല്ല. ഇതേമാർഗ്ഗം പലേ ആചാര്യൻമാർ മുമ്പും ഉപദേശിച്ചിട്ടുണ്ട്.

ഇദ്ദേഹം അതിന്നുശേഷം മാതാവിൻെറ അനുജ്ഞവാങ്ങി സ്ഥലം വിട്ടു.

ദേവഹൂതി പുത്രനിർദ്ദേശപ്രകാരം സരസ്വതീ നദീതീരത്തിലെ ബിന്ദുസര സ്സെന്ന ആശ്രമത്തിൽ വസിച്ച് യോഗം ക്രമപ്രകാരം അനുഷ്ഠിച്ചു.

സ്നാനം മൂന്നു സന്ധ്യകളിലും ചെയ്തു. മുടി ജടപിടിച്ചു. വസ്ത്രം മര വിരിയാക്കി. ദേഹം കൃശമായി.

ആശ്രമം അസാധാരണമഹിമയും സൗകര്യങ്ങളും ഉള്ളതായിരുന്നു. അവി ടുത്തെ പൂന്തോട്ടം, ഗൃഹത്തിലെ ഭിത്തികളിലെ രത്നാലങ്കാരം എല്ലാം കർദമ പ്രജാപതിയുടെ സൃഷ്ടി, അതിമനോഹരമായിരുന്നു.

ഇത്ര ശ്രേഷ്ഠമായ അഭിമാനകരമായ ആശ്രമസൗകര്യങ്ങളെ ത്യജിച്ച് ദേവ ഹൂതിദേവി യോഗരതയായി മാറി. എന്നാലും പുത്രവിരഹദുഃഖം മനസ്സിനെ ക്ലേശിപ്പിക്കാതിരുന്നില്ല. ഭർത്താവു സന്യസിച്ചപ്പോൾ പുത്രനെ വിശ്വസിച്ചു. ഇപ്പോൾ പുത്രനും പോയി.

ആത്മാവിന്ന് സംയോഗവും വിയോഗവും ഇല്ലെന്നറിഞ്ഞിട്ടും പശുക്കു ട്ടിയെ കാണാതായ പശുവിനെ എന്നപോലെ ദുഃഖിച്ചു. എന്നാലും അവർ മനസ്സിൻെറ ശാന്തി കളഞ്ഞില്ല.

നിരന്തരമായ ജപധ്യാനഭക്തിമാർഗ്ഗങ്ങളാലും വൈരാഗ്യബുദ്ധിയാലും ക്രമീകരിച്ച ആഹാരാദികളാലും മനസ്സിനെ ഭഗവാനിൽ ഉറപ്പിച്ച് ജീവഭാവത്തിൽ നിന്ന് മുക്തയായി. രാഗാദികൾ നശിച്ചു. ആനന്ദം സ്വരൂപമായിതീർന്നു. ത്രിഗു ണങ്ങളും വിട്ടുപിരിഞ്ഞു. സ്വദേഹത്തെകൂടെ വിസ്മരിച്ചു. ദേഹഭാവം നശിച്ചു. മുടി അഴിഞ്ഞതോ വസ്ത്രം അഴിഞ്ഞതോ അവർ അറിഞ്ഞിരുന്നില്ല. ആശ്ര മപരിചാരികകൾ എല്ലാം വേണ്ടതുപോലെ ശുശ്രൂഷിച്ചിരുന്നു. ഒരു കുറവും ഉണ്ടായിരുന്നില്ല.

ദേവഹൂതി ഭക്തിദ്വാരാ ഭഗവൽപാദം തേടി ബുദ്ധിയെ ഭഗവാനിൽ ഉറ പ്പിച്ചു. ശരീരത്തേ ഉപേക്ഷിച്ചു.

അവർ ബ്രഹ്മസായൂജ്യം പ്രാപിച്ച സ്ഥലത്തിന്ന് സിദ്ധിപദമെന്നു പേർ. അതു ഏറ്റവും വലിയ പുണ്യക്ഷേത്രമായി പ്രശോഭിക്കുന്നു. ശരീരം ജല ത്തിൽ വീണ് ഒഴുകിപോയി.

കപിലഭഗവാൻ വടക്ക് കിഴക്ക് ഭാഗത്തേക്കാണ് പോയത്. സിദ്ധൻമാർ ചാരണൻമാർ ഗന്ധർവ്വൻമാർ അപ്സരസുകൾ ഋഷികൾ ഇവരാൽ സ്തുതി ക്കപ്പെട്ടും സമുദ്രത്താൽ അർഘ്യവും പാദ്യവും ആസനുവും നൽകിക്കൊണ്ടു മിരിക്കുന്നു ഇപ്പോഴും.

വിദുരാ, അങ്ങ് ചോദിച്ച കപില--ദേവഹൂതി സംവാദം പറഞ്ഞു കഴിഞ്ഞു. യാതൊരുവർ ഇത് ദിനം പ്രതി കീർത്തിക്കയും മറ്റുള്ളവർക്ക് ഉപദേശിക്കയും ചെയ്യുന്നുവോ അവർ മരണാനന്തരം ഭഗവൽപാദം പ്രാപിക്കുന്നതാണ്.

# ചതുർത്ഥസ്കന്ദം

## 1-ാം അദ്ധ്യായം

ഈ സ്കന്ദത്തിൽ ചരാചരങ്ങളുടെ സൃഷ്ടിയെന്നർത്ഥമായ വിസർഗ്ഗം എന്ന ലീലയെപറ്റി പറയുന്നു. മനുപുത്രിമാരുടെ വംശങ്ങളെ വർണ്ണിക്കുന്ന ഈ

അദ്ധ്യായത്തിൽ ശ്രീഹരി യജ്ഞാദി മൂർത്തികളായി അവതരിച്ചിരിക്കുന്നത് വിഷയമാകുന്നു.

മനുവിന്ന് ശതരൂപയിൽ ആകൂതി, ദേവഹൂതി പ്രസൂതി എന്ന മൂന്നു പുത്രിമാരും പ്രിയവ്രതൻ ഉത്താനപാദൻ എന്ന രണ്ടു പുത്രൻമാരും ഉണ്ടായിരുന്നുവെന്ന് മുമ്പ് പറഞ്ഞിട്ടുണ്ട്. ആകൂതിയെ രുചിപ്രജാപതിക്ക് വിവാഹം ചെയ്തു കൊടുത്തു. പുത്രികാധർമ്മവിധി പ്രകാരമാണ് കൊടുത്തത് എന്നുവെച്ചാൽ പുത്രിയിൽ ജനിക്കുന്ന പുത്രസന്താനത്തിനെ പുത്രിയുടെ അച്ഛന്ന് കൊടുക്കേണമെന്ന വാഗ്ദാനം.

രുചി ഭഗവാനെ ധ്യാനിച്ച് സന്താനോല്പാദനം ചെയ്തു. ഒരു പുത്രിയേയും ഒരു പുത്രനേയും ഇരട്ടപെറ്റു. പുരുഷസന്താനം യജ്ഞൻ സാക്ഷാൽ മഹാവിഷ്ണു അവതാരം. സ്ത്രീസന്താനം ദക്ഷിണ സാക്ഷാൽ ലക്ഷ്മീദേവിയും.

രുചി പുത്രനെ ഗൃഹത്തിൽകൊണ്ടുവന്നു വളർത്തി. യജ്ഞൻ, സഹോദരിയാണെങ്കിലും ദക്ഷിണയെ കാമിച്ചു വിവാഹം ചെയ്തു. അവർ എന്നും പിരിയാത്ത വിഷ്ണുവും ലക്ഷ്മിയുമാണല്ലോ. അവർക്ക് 12 പുത്രൻമാർ ജനിച്ചു. ഈ 12 പേർ തുഷിതൻമാർ എന്ന ദേവൻമാരായി.

ഒരു മന്വന്തരകാലത്ത് 6 പേർ ചേർന്നാണ് രാജ്യം പരിപാലിക്കുക. ഏകാധിപത്യമല്ല. 6 പേരും ഇപ്പോൾ തികഞ്ഞു. എങ്ങിനെയെന്നാൽ 1) മനു, 2) മനുപുത്രൻമാർ (പ്രിയവ്രതാദികൾ) 3.4)ദേവേന്ദ്രൻ (യജ്ഞൻതന്നെ ദേവേന്ദ്രനും അവതാരവും. 5) ദേവൻമാർ (12പേർ). 6) ഋഷികൾ മരീചി മുതലായവർ.

ദേവഹൂതിയെ മനു കർദ്ദമപ്രജാപതിക്ക് കൊടുത്തുവല്ലൊ. ആ ചരിത്രം മുമ്പ് പറഞ്ഞു. മനു പ്രസൂതിയെ ബ്രഹ്മപുത്രനായ ദക്ഷന്ന് നൽകി.

കർദ്ദമന് 9 പുത്രിമാരാണ് മക്കൾ എന്ന് മുമ്പ് പറഞ്ഞിരുന്നു. കലാ, അനസൂയ, ശ്രദ്ധ, ഹവിർഭൂ, ഗതി, ക്രിയാ, ഖ്യാതി, അരുന്ധതി, ശാന്തി. അവരെ മരീചി, അത്രി, അംഗീരസ്, പുലസ്ത്യൻ, പുലഹൻ, ക്രതു, ഭൃഗു, വസിഷ്ഠൻ, അഥർവ്വാവ് എന്ന 9 ബ്രഹ്മർഷികൾ വിവാഹം ചെയ്തു. 8 പേർ ബ്രഹ്മപുത്രൻമാരും അഥർവ്വാവ് വേദം അറിയുന്ന ഒരു മുനിയും. ഇവർക്ക് ധർമ്മബോധം ഉള്ള സന്താനങ്ങളായിരുന്നു ജനിച്ചത്. അതുകൊണ്ട് അവരുടെ വംശം വിസ്തരിച്ചുപറയാം.

മരീചിയുടെ ഭാര്യ കശ്യപനേയും പൂർണ്ണിമാവിനേയും പ്രസവിച്ചു. പൂർണ്ണിമാവിന്ന് 2 പുത്രൻമാരും 1 പുത്രിയും.

അത്രിക്ക് അനസൂയയിൽ 3 പുത്രൻമാർ. അവർ ദത്തൻ, ദുർവ്വാസസ്സ്, സോമൻ എന്നിവരാണ്. ശ്രീഹരി, പരമശിവൻ, ബ്രഹ്മാവ് ഇവരുടെ അംശങ്ങളാണ് ഈ 3 പേർ.

ഈ 3 ഭഗവദംശങ്ങൾ എങ്ങിനെ സംജാതമായി എന്നതിനെപറ്റി പറയാം.

ബ്രഹ്മദേവന്റെ കൽപനപ്രകാരം അത്രി ലോകാഭിവൃദ്ധിക്കായി സൽസന്താനങ്ങളെ ഇച്ഛിച്ച് തപസ്സ് ചെയ്തു. ജനബാധയില്ലാത്ത സ്ഥലത്ത് പ്രാണായാമാദി സ്വീകരിച്ച് 100 വർഷം ഒറ്റക്കാലിൽനിന്ന് തപസ്സാചരിച്ചു. സങ്കല്പം. ഭഗവാന്ന് സദൃശമായ സത്സന്താനം വേണമെന്ന്. തപശ്ശക്തി 3 ലോകത്തേയും ബാധിച്ചതിനാൽ ത്രിലോകാധിപൻമാരായ ബ്രഹ്മാ വിഷ്ണു

ശിവൻ സന്തുഷ്ടരായി. അവർ അവരവരുടെ വാഹനങ്ങൾ ഹംസം, ഗരുഡൻ, കാള ഇവകളിലിരുന്നു. അത്രിയുടെ സമീപമെത്തി. അത്രി അവരെ സ്തുതിച്ചു. അദ്ദേഹം പറഞ്ഞു, ശ്രീനാരായണനേയാണ് ഞാൻ ധ്യാനരൂപമായെടുത്തത്. നിങ്ങൾ 3 പേർ വന്നിരിക്കുന്നുവല്ലോ. നിങ്ങൾ ആരാണെന്ന് പറയേണം എന്ന്.

ഞങ്ങൾ 3പേരും അങ്ങ് മനസ്സിൽ നിരൂപിച്ച ആ ഏകപരമാത്മതത്വംതന്നെ 3 വിധത്തിൽ 3 രൂപം ബാഹ്യാ ധരിച്ചിരിക്കുന്നുവെന്നേ ഉള്ളു. അങ്ങക്ക് ഞങ്ങൾ 3 പേരും ഓരോ പുത്രനെ ദാനം ചെയ്യാം.

ബ്രഹ്മാവിൻെറ അംശത്തിൽനിന്ന് സൗമ്യനായ ചന്ദ്രനും, വിഷ്ണുവിൽ നിന്ന് യോഗജ്ഞനായ ദത്തനും ശങ്കരാംശത്തിൽനിന്ന് ദുർവാസസ്സും ഉണ്ടായി.

ഇനി അംഗിരസ്സിൻെറ വംശത്തെപറ്റി പറയാം. ശ്രദ്ധാദേവിയിൽ അദ്ദേഹത്തിന് 4 കന്യകമാർ, സീനിവാലി, കുഹു, അനുമതി, രാകാ രണ്ടുപക്ഷങ്ങളുടെ ചതുർദ്ദശി, പഞ്ചദശി എന്ന തിഥികളുടെ ദേവതകളാണവർ. അവരിൽ 2 പുത്രൻമാർ ഉതത്ഥ്യൻ ബൃഹസ്പതി.

പുലസ്ത്യന് ഹവിർഭൂവിൽ അഗസ്ത്യൻ വിശ്രവസ്സ് എന്ന 2 പുത്രൻമാർ.

വിശ്രവസ്സിന് ഇഡവിഡാ, കേശിനി എന്ന 2 ഭാര്യമാർ. ഇഡവിഡയുടെ പുത്രൻ കുബേരൻ. ദേവവംശജനും യക്ഷരാജാവുമാണ്. കേശിനിയിൽ രാവണൻ കുംഭകർണ്ണൻ, വിഭീഷണൻ എന്ന 3 പുത്രൻമാർ.

പുലഹന്ന് ഗതി എന്ന ഭാര്യയിൽ 3 പുത്രൻമാർ. ക്രതുവിന്, ക്രിയാ എന്ന ഭാര്യയിൽ 60,000 ഋഷികുമാരൻമാരുണ്ടായി. ഇവരാണ് സുപ്രസിദ്ധ വാലഖില്യൻമാർ.

വസിഷ്ഠന്ന് ഊർജ്ജ (അരുന്ധതി)യിൽ 7 പുത്രൻമാർ. ജ്യേഷ്ഠപുത്രൻ ചിത്രകേതു.

അഥർവാവിന്ന് ചിത്തി (ശാന്തി)യിൽ കുതിരമുഖംപോലുള്ള ദദ്യങ് എന്ന മുനി ജനിച്ചു. ഭൃഗുവിന്ന് ഖ്യാതിയിൽ 2 പുത്രൻമാർ - ധാതാവ് വിധാതാവ് -ശ്രീദേവി എന്ന പുത്രിയും.

മേരുദേവൻ തൻെറ പുത്രിമാരായ ആയതി, നിയതി എന്നിവരെ ധാതാവിന്നും വിധാതാവിന്നും നൽകി. ഈ പുത്രിമാരിൽ മൃകൺഠൻ, പ്രാണൻ എന്ന 2 പുത്രൻമാർ - മൃകൺഠുവിന്ന് മാർക്കണ്ഡേയനെന്നും പ്രാണന്ന് വേദശിരസ്സെന്നും പേരുള്ള പുത്രൻമാരുണ്ടായി. ഭൃഗുവിന്ന് കവിയെന്ന് മറ്റൊരു പുത്രൻ. ആ കവിയുടെ പുത്രൻ, ഉശനസ്സ് എന്ന ശുക്രമുനി. ഇവരെല്ലാം കർദ്ദമൻെറ പുത്രിമാരുടെ സന്താനങ്ങൾ.

മനുവിൻെറ 3-ാമത്തെ പുത്രി പ്രസൂതിയെ ബ്രഹ്മാവിൻെറ അംഗുഷ്ഠത്തിൽനിന്ന് ജനിച്ച ദക്ഷൻ വിവാഹം കഴിച്ചു.. അവളിൽ 16 പുത്രിമാരെ ജനിപ്പിച്ചു. അവർ സൽസ്വഭാവികളായിരുന്നു.

പുത്രിമാരിൽ 13 പേരെ ധർമ്മനും ഒരുവളെ അഗ്നിക്കും ഒരുവളെ പിതൃദേവൻമാർക്കും മറ്റൊരാളെ പരമശിവന്നും കൊടുത്തു.

ധർമ്മപത്നിക്കാർ 13 പേരിൽ ശ്രദ്ധാദ്യഭിമാനികളായ ദേവതകളായിരുന്നു. ശ്രദ്ധാ, മൈത്രി, ദയ ശാന്തി, തുഷ്ടി, പുഷ്ടി, ക്രിയാ, ഉന്നതി, ബുദ്ധി, മേധാ, തിതിക്ഷ, ഹ്രീ, മൂർത്തി ഈ വക ഗുണങ്ങളുള്ളവരായതുകൊണ്ട് ആ പേർതന്നെ അവർക്കിട്ടിരുന്നു. ഈ ഗുണങ്ങൾ മനസ്സിൻേറതാണല്ലോ.

മനസ്സിൻെറ അധിഷ്ഠാനദേവത ചന്ദ്രനാകയാൽ ദക്ഷൻെറ 16 പുത്രിമാരും ചന്ദ്രൻെറ 16 കലകളാണ്. 15 തിഥികൾ 15 കല. 16-ാമത്തെത് സ്വരൂപഭൂതയായ നിത്യ എന്ന കല. ഇവർക്കെല്ലാം ഓരോ പുത്രൻമാർ. ശുഭം, പ്രസന്നം, അഭയം, സുഖം മുതലായവർ. മേൽപറഞ്ഞ മാനസിക ഗുണങ്ങളുള്ളവർക്ക് ഈമാതിരി ഐശ്വര്യസന്താനങ്ങൾ എന്നർത്ഥം.

ധർമ്മദേവന്ന് മൂർത്തീദേവിയിൽ നരനാരാണൻമാരെന്ന 2 പുത്രൻമാർ. നാരായണൻ സാക്ഷാൽ ഭഗവാനും നരൻ ഭഗവദംശവുമാണ്- ബ്രഹ്മാവ് മുതലായവർ സ്തോത്രം ചെയ്തു. ഈ രണ്ടുപേരും തപസ്സിന്നായി ഗൻധമാദ നപർവ്വതത്തിലേക്ക് പോയി. ഇവരാണ് പിന്നീട് കൃഷ്ണാർജ്ജുനൻമാരായത്.

ദക്ഷൻെറ 14-ാമത്തെ പുത്രി സ്വാഹ അഗ്നിദേവനിൽനിന്ന് 3 പുത്രൻമാരെ, പാവകൻ പവമാനൻ, ശുചി എന്നിവരെ പ്രസവിച്ചു. ഈ 3 പേരിൽനിന്ന് 45 അഗ്നികൾ പുറപ്പെട്ടു. അങ്ങിനെ സ്വാഹവംശക്കാർ 49 പേർ. ഇവരെല്ലാം ലൗകീകാഗ്നികളല്ല. ഇഷ്ടികളെ നടത്തുന്ന മന്ത്രാദികളായ ദേവതകൾ.

15-മത്തെ പുത്രി സ്വധ പിതൃക്കളുടെ ഭാര്യയാണ്. പിതൃക്കൾ 4 സംഘ ക്കാരാണ്. അവരിൽ സ്വധക്ക് 2 കന്യകമാർ ജനിച്ചു. ഇവർ വേദശാസ്ത്രജ്ഞാ നമുള്ളവരാണ്. അവർ ഗൃഹസ്ഥാശ്രമികളല്ല.

16-ാംമത്തെ പുത്രി സതി. ശ്രീ ശിവൻെറ ഭാര്യ, സന്താനമില്ല.

## 2-ാം അദ്ധ്യായം

ദക്ഷപുത്രിയായ സതിക്കും അവളുടെ പിതാവിന്നും തമ്മിൽ ശത്രുത വന്നു. അതിന്നു കാരണം പറയുന്നു.

സ്വായംഭുവ മന്വന്തരം എന്ന ഒന്നാമത്തെ കൽപത്തിൽ ലോകാഭിവൃദ്ധി ക്കായി മരീചി മുതലായ പ്രജാപതികൾ ഒത്തുചേർന്ന് ഒരു സത്രം നടത്തി. സത്രത്തിൽ വസിഷ്ഠർ, നാരദർ മുതലായ ഋഷികളും ഇന്ദ്രാദിദേവൻമാരും അഗ്ന്യാഭിമാനികളായ 49 ദേവതമാരും പങ്കുകൊണ്ടു. ആ സദസ്സിൽ ബ്രഹ്മപു ത്രനായ ദക്ഷപ്രജാപതി പ്രവേശിച്ചു. അദ്ദേഹത്തിൻെറ വരവ് കണ്ട ബ്രഹ്മാവും ശിവനും ഒഴികെ മറ്റെല്ലാവരും എഴുന്നേറ്റു പ്രണാമം പറഞ്ഞു വന്ദിച്ചു. ഇദ്ദേഹം ബ്രഹ്മാവിനെ വണങ്ങി നമസ്കരിച്ചു. ശിവൻ തന്നെ ആദരിക്കാത്തതിൽ ദക്ഷൻ കോപിച്ചു.

സദസ്യരോട് അദ്ദേഹം പ്രസംഗിക്കവേ പറഞ്ഞു. "ഈ ശിവൻ എൻെറ മക ളുടെ ഭർത്താവാണ്. ലോകപാലൻമാർ എന്നെ ബഹുമാനിച്ചപോലെ എന്നോട് ആദരവ് കാണിച്ചില്ല. ഇവൻ അഹംഭാവിയാണ്. സാവിത്രിയെപ്പോലെ പരി ശുദ്ധയായ എൻെറ മകളെ ഇവന്ന് വിവാഹം ചെയ്തുകൊടുത്തത് ശൂദ്രന്ന് വേദം ഉപദേശിച്ചത് പോലെ ആയി. എനിക്ക് ഇവന്ന് കൊടുപ്പാൻ തീരെ ഇഷ്ടമു ണ്ടായിരുന്നില്ല. പിതാവ് (ബ്രഹ്മാവ്) നിർബൻധിച്ചതുകൊണ്ടാണ് കൊടുത്തത്. ഇവൻ ചുടല ഭസ്മം ധരിച്ച്, പ്രേതങ്ങളെ മാലയായിട്ടു നടക്കുന്നു. അസ്ഥി കളെ ആഭരണമായിട്ടും ധരിക്കുന്നു. അമംഗള സ്വരൂപൻ. എൻെറ പുത്രിയെ നൽകിയത് അബദ്ധമായി.

ഇത്രത്തോളം നിന്ദാവാക്കുകൾ പൊഴിച്ചപ്പോഴും രുദ്രൻ ഒന്നും മിണ്ടിയില്ല. ദക്ഷൻ തൻെറ കാൽകഴുകി ജലം കയ്യിലെടുത്തു ശപിക്കാൻ പുറപ്പെട്ടു.

ക്രോധം മൂർദ്ധന്യാവസ്ഥയിലെത്തി- "ഇവൻ സദാചാര ഭ്രഷ്ടനാകയാൽ ദേവന്മാരോടൊപ്പം ഇവന്ന് യാഗഭാഗം ലഭിക്കാതിരിക്കട്ടെ" എന്ന് ശപിച്ചു.

പൂജ്യനായ പരമേശ്വരൻ ഒന്നും മിണ്ടാതെ എഴുന്നേറ്റുപോയി. എന്നാൽ ശിവസേവകരിൽ മുഖ്യനായ നന്ദീശ്വരന്നു ക്രോധംവന്നു. ശിവനേയും അനുമോദിച്ച ദ്വിജൻമാരെയും പ്രതിശപിച്ചു.

"പരമാത്മാവായ പരമേശ്വരനെ അധിക്ഷേപിച്ച ഈ അജ്ഞന് പരമാർത്ഥജ്ഞാനം ഉണ്ടാവാതിരിക്കട്ടെ. വേദാർത്ഥം പ്രകാശിക്കാതിരിക്കട്ടെ. വിഷയവാസന ഉണ്ടാവട്ടെ. അവന്ന് ആടിന്ന് തുല്യമായ മുഖം ഉണ്ടാവട്ടെ" ഇങ്ങനെ 3 ശാപം കൊടുത്തു.

ദ്വിജൻമാരേയും ശപിക്കുന്നു. "ഉപജീവനത്തിനുവേണ്ടി വർജ്ജ്യാവർജ്ജ്യവിചാരം കൂടാതെ എല്ലാ പദാർത്ഥങ്ങളും ഭക്ഷിക്കാനിടവരട്ടെ. ദേഹപോഷണത്തിന്നായി യാചകൻമാരായി നടക്കട്ടെ".

ഭൃഗുവിന്നു ഇതുകേട്ടു സഹിക്കാതെ വന്നപ്പോൾ ശിവപക്ഷക്കാർക്ക് ബ്രഹ്മദണ്ഡം എന്ന ശാപം ഏൽപിച്ചു. ശിവവ്രതം അനുഷ്ഠിക്കുന്നവർ സൻമാർഗ്ഗവിരോധികളായ പാഖണ്ഡമാരാവട്ടെ; ശിവവ്രതക്കാർ മദ്യനിർമ്മിത ആസവം പ്രധാന നൈവേദ്യമായി എടുക്കാൻ ഇടയാവട്ടെ.

ശിവൻ ഇതെല്ലാം കേട്ടു അവിടെനിന്ന് സ്ഥലംവിട്ടു.

## 3-ാം അദ്ധ്യായം

ശിവനും ദക്ഷനും വളരെക്കാലം ഇതേ തുടർന്നു സുഖവിരോധത്തിൽ ഇരുന്നു. ഉന്നത്സ്ഥാനം വരുമ്പോൾ അഹങ്കാരം വർദ്ധിക്കും. അപ്പോൾ നാശവും വേഗം വരും എന്ന് ചിന്തിച്ചിട്ടായിരിക്കേണം ബ്രഹ്മാവ് ദക്ഷനെ പ്രജാപതികളുടെ ആധിപത്യസ്ഥാനത്തിൽ ആ കാലത്ത് നിശ്ചയിച്ചത്.

ദക്ഷൻ ഇതിനുശേഷം വാജപേയം എന്ന യാഗം നടത്തി. അതിൽ ശിവനും ശിവപക്ഷക്കാർക്കും ഭാഗം വെച്ചില്ല. പിന്നീട് ഉൽകൃഷ്ടമായ 'ബൃഹസ്പതി സർവ്വം' എന്ന യാഗവും നടത്തി. ബ്രഹ്മർഷികൾ, ദേവർഷികൾ, പിതൃക്കൾ, ദേവൻമാർ, മുതലയാവരെ എല്ലാം ഭാര്യാസഹിതരായി വരാൻ ക്ഷണിച്ചിരുന്നു. ശിവനേയോ ഭാര്യ സതിയേയോ ക്ഷണിച്ചില്ല.

ക്ഷണിക്കപ്പെട്ടവർ ആകാശ സഞ്ചാരികളായി ഈ യാഗത്തിന് പോകുന്നതുകണ്ട് സതീദേവി പിതാവിന്റെ യാഗത്തിനാണ് പോകുന്നതെന്ന് അവരുടെ സംസാരത്തിൽ നിന്ന് മനസ്സിലാക്കി. സ്ത്രീകൾ പുതുവസ്ത്രങ്ങൾ മനോഹരമായ ആഭരണങ്ങൾ ഇവ അണിഞ്ഞ് സന്തോഷത്തോടെ അവരവരുടെ ഭർത്താക്കൻമാരോടു കൂടി പോകുന്നത് കണ്ടപ്പോൾ തനിക്കും സ്ത്രീസഹജമായ ഒരു ആശ ജനിച്ചു. തന്റെ ഭർത്താവായ പരമേശ്വരനോട് ചെന്നുപറഞ്ഞു.

"കണ്ടുവോ എത്ര പേരാണ് എന്റെ പിതൃഗൃഹത്തിലേക്ക് പോകുന്നത്. അവിടെ വലിയ യാഗം നടക്കുന്നുണ്ടുപോൽ. എനിക്കും അങ്ങയോടൊപ്പം പോകാനാഗ്രഹം തോന്നുന്നു. എന്റെ സഹോദരിമാർ അവരുടെ ഭർത്താക്കൻമാരോടൊപ്പം കുട്ടികളേയും കൊണ്ടുവരും. ഞാൻ അവരെ ഒക്കെ കണ്ടിട്ട് കാലമെത്രയായി. എന്റെ അമ്മയച്ഛൻമാരേയും കാണാം. ഞാൻ ഇളയമകളാണ്, എല്ലാവരും എനിക്ക് പല സമ്മാനങ്ങളും തരും. നമുക്ക് പോകാം."

"അങ്ങയിൽ ഇല്ലാത്തത് ഒന്നും പുറത്തില്ല. എങ്കിലും അങ്ങയുടെ മാഹാത്മ്യത്തെ തികച്ചും അറിയാത്ത ഞാൻ അവരെ കാൺമാൻ കൊതിക്കുന്നു".

"എന്താ, അങ്ങ് മിണ്ടാതിരിക്കുന്നത്. നമ്മളെ ക്ഷണിച്ചിട്ടില്ല എങ്കിൽ ഗുരു, പിതാവ് , ഭർത്താവ് എന്നിവരുടെ ഗൃഹങ്ങളിൽ പോകുന്നതിന് ക്ഷണനം ആവശ്യമില്ല എന്നാണല്ലോ. പോരെങ്കിൽ ദേവനായ അങ്ങക്ക് എവിടെയും പോകാം. ഒരു തടസ്ഥവുമില്ലതാനും. അങ്ങ് സർവാശകളും വെടിഞ്ഞ ഈശ്വരൻ. അങ്ങ് എൻെറ ദുർബലത്വം മനസ്സിലാക്കി എന്നിൽ പ്രസാദിക്കേണം.

ശിവൻ പത്നിയുടെ അന്ധതയെ ഓർത്തു ചിരിച്ചു. അവർക്ക്വരാൻ പോകുന്ന ആപത്തോർത്ത് ദുഃഖിച്ചു.

അദ്ദേഹം പറഞ്ഞു. ഹേ പ്രിയേ, ക്ഷണിക്കാതെ ബന്ധുവീട്ടിൽ പോകാം. പക്ഷേ വൈരംവെച്ചു പുലർത്തുന്ന നിൻെറ പിതൃഗൃഹത്തിൽ പോകുന്നത് ആപത്തിനെ ക്ഷണിച്ചുവരുത്തുന്നതായിരിക്കും ഫലം. അഹങ്കാരമുള്ള ബന്ധുക്കളുടെ ഗൃഹത്തിൽ പോകരുത്. എൻെറ അച്ഛൻെറ വീടല്ലേ. മാതാവും സഹോദരിമാരും ഒക്കെ അവിടെ ഉണ്ടല്ലോ. എനിക്കെന്തു വരാനാണ് എന്ന് വിചാരിക്കരുത്. നിനക്ക് നല്ല സ്വീകരണം കിട്ടുകയില്ല. നീ അപമാനിക്കപ്പെടും. കാരണം മറ്റൊന്നുമല്ല. ഞാൻ നിൻെറ ഭർത്താവായതുകൊണ്ട്.

ഞാൻ മുമ്പൊരു യാഗസദസ്സിൽവെച്ച് നിൻെറ അച്ഛനെ ബഹുമാനിച്ചില്ല എന്നാണ് എൻെറ പേരിലുള്ള ആരോപണം. ഞാൻ അദ്ദേഹത്തിൻെറ ഹൃദയസ്ഥിതനായ പരമാത്മാവിനെ വന്ദിച്ചു. അഹങ്കാരം നിറഞ്ഞ അദ്ദേഹത്തിൻെറ ശരീരത്തെ വന്ദിച്ചില്ല. അദ്ദേഹത്തിന് ശരീരാഭിമാനം കുറെ അധികമാണ്.

അതുകാരണം അദ്ദേഹം നിൻെറ പിതാവാണെന്നത് മറന്ന് മരീചി മുതലായ പ്രജാപതികളുടെ ഇടയിൽവെച്ച് രോഷംപൂണ്ട സ്വരത്തിൽ എന്നെ അധിക്ഷേപിച്ചു നിന്ദിച്ചു. അങ്ങിനെയുള്ളവരെ എൻെറ പത്നിയായ നീ കാണുന്നതു കൂടി അയോഗ്യതയാണ്. ശ്രദ്ധിക്കാതെ നീ പോകാനൊരുങ്ങുകയാണെങ്കിൽ അനിഷ്ടഫലങ്ങൾ ഉണ്ടാവാനിടയുണ്ടെന്ന് മുൻ അറിവ് തരുന്നു.

## 4-ാം അദ്ധ്യായം

സതീദേവി ഇത് കേട്ട് വിലപിച്ചു. കണ്ണുനീർ ഒഴുക്കി. മാതാപിതാക്കൻമാരേയും സഹോദരീമാരേയും മറ്റു ബന്ധുക്കളേയും കാൺമാനുള്ള ആഗ്രഹം മനസ്സിനെ ഇട്ടുകുലുക്കി അസഹ്യമായ കോപം വന്നു. വിചാരശക്തി നശിച്ചു.

കാമഏഷക്രോധഏഷ
രജോഗുണസമുത്ഭവഃ
മഹാശനോ മഹാപാപ്മാ
വിധ്യേന മിഹ വൈരിണാം — ഗീ. III 37

ക്രോധാൽ ഭവതി സമ്മോഹഃ
സമ്മോഹാൽ സ്മൃതി വിഭ്രമഃ
സ്മൃതിഭ്രംശാൽ ബുദ്ധിനാശോ
ബുദ്ധിനാശാൽ പ്രണശ്യതി — ഗീ. II 63

കാമവും ക്രോധവും രജോഗുണത്തിൻനിന്നുണ്ടായതാണ്. ക്രോധത്തിൻെറ മുന്നോടിയാണ് ആഗ്രഹം. അത് എന്തു കിട്ടിയാലും ഭക്ഷിക്കും. മഹാപാ

പികളുമാണ്. ക്രോധത്തിൽനിന്നു മോഹവും അതിൽനിന്ന് ഓർമ്മക്കുറവും ബുദ്ധിനാശവും വന്ന് മനുഷ്യൻ തീരെ നശിക്കയും ചെയ്യുന്നു.

സതി ഏകാകിയായിതന്നെ പോകാൻ തീരുമാനിച്ചു.

ശ്രീ ശിവൻ ആലോചിച്ചു. പോക്കുനിരോധിച്ചാൽ ഇവിടെവെച്ച് ദേഹത്യാഗം വന്നുവെന്നുവരാം. കാരണം ബന്ധുജനങ്ങളോട് അത്രഅധികം സ്നേഹമാണ്. സംസാരബന്ധം മായാവിലാസം. അങ്ങിനെ ഇവിടെവെച്ച് ശരീരത്യാഗം എനിക്ക് ചീത്തപ്പേരിനും ഇടയാകും. ദക്ഷഗൃഹത്തിൽ അപമാനിതയായി മരിച്ചാലോ. അത് ദക്ഷനെ ബാധിക്കയേ ഉള്ളു എന്നോർത്തു മൗനമായിരുന്നു.

ഏകാകിയായി പോകുന്നത് കണ്ടപ്പോൾ ഭൃത്യമുഖ്യൻമാരായ നന്ദി കേശ്വരൻ മുതലായവർ അകമ്പടി സേവിച്ചു. ഒരു മഹാരാജ്ഞിക്ക് സമുചിതമായ ആഡംബരങ്ങളും വാദ്യഘോഷങ്ങളും തയ്യാറാക്കി ഋഷഭ വാഹനത്തിലിരുത്തി പിന്തുടർന്നു.

സതീദേവീ വേദമന്ത്രോച്ചാരണങ്ങളുള്ളതും മനോഹരമായി അലങ്കരിച്ചതുമായ യജ്ഞശാലയെ സമീപിച്ചു. ബ്രാഹ്മണർ യജ്ഞം നടത്തി കൊണ്ടിരുന്നിരുന്നു. യജമാനൻ ദക്ഷപ്രജാപതി അവിടെ ഉണ്ടായിരുന്നു.

ദേവി യജ്ഞശാലയിൽ പ്രവേശിച്ചപ്പോൾ ആരും അനങ്ങിയില്ല. ആദരിച്ചില്ല. ഒരു മര്യാദയും കാണിച്ചില്ല. ദക്ഷനെ ഭയന്നിട്ടായിരിക്കാം ഒരു പക്ഷേ അങ്ങിനെ ചെയ്തത്.

അവിടുന്ന് ഗൃഹത്തിൽ ചെന്നു. മാതാവും സഹോദരിമാരും വളരെ സ്നേഹാദരങ്ങൾ കാണിച്ചു. അവർ സതിക്ക് പല സമ്മാനങ്ങളും നൽകി. അവർ അത് ഒന്നും സ്വീകരിച്ചില്ല. കാരണം മറ്റൊന്നുമല്ല അച്ഛൻെറ ആദരവില്ലാത്തതിനാൽ. വീണ്ടും യജ്ഞശാലക്ക് വന്നു. തൻെറ പ്രിയപ്പെട്ട ഭർത്താവായ ശ്രീ ശിവന്ന് യാഗഭാഗം സമർപ്പിച്ചിട്ടുണ്ടോ എന്ന് നോക്കി. കണ്ടില്ല. വളരെ കുപിതയായി. അച്ഛൻ കൽപിച്ചുകൂട്ടി അനാദരിക്കയാണെന്ന് തീർച്ചയാക്കി. തൻെറ ഭർത്താവിൻെറ വാക്ക് കേൾക്കാതെ ഇറങ്ങിയതിൽ പശ്ചാത്തപിച്ചു. 14 ലോകങ്ങളേയും ദഹിപ്പിക്കത്തക്കവണ്ണം കോപിഷ്ഠയായി ശിവദ്വേഷിയായ തൻെറ പിതാവിനോട് പറഞ്ഞു.

പിതാവേ, വൈരമെന്നത് അറിയാത്ത ആളാണ് എൻെറ ഭർത്താവ്. അങ്ങ് അവരിൽ വൈരം വെച്ചു വളർത്തിവന്നത് കഷ്ടമായി. എല്ലാ ജീവിജാലങ്ങളുടെയും ഹൃദയഗുഹയിൽ വസിക്കുന്ന അദ്ദേഹത്തോട് അങ്ങയുടെ സമീപനം തെറ്റായി പോയി. ബ്രാഹ്മണനായ അങ്ങ് ഗുണവാൻമാരിൽ ആരോപണങ്ങൾ ഉയർത്തി അവരെ ശത്രു ഭാവത്തിൽ കാണുന്നത് മഹാനീചമാണ്. നശ്വരമായ ശരീരത്തെ ആത്മാവാണെന്ന് കരുതുന്നവർ അസത്തുക്കളാണ്. അവർ മഹാപുരുഷൻമാരെ വിദ്വേഷഭാവത്തോടെ നോക്കുന്നത് അവരുടെ തേജസ്സ് മുഴുവനും കളയുവാനാണ്. ഏതെങ്കിലും സംഗതിവശാൽ ശിവ എന്ന രണ്ടക്ഷരം ഉച്ചരിച്ചാൽ ആ ഉച്ചരിച്ചാൾ എത്ര മഹാപാപിയായിരുന്നാലും അവൻെറ സർവ്വപാപങ്ങളും തൽക്ഷണം നശിക്കുമെന്നിരിക്കെ ആ ശിവനെ അമംഗള മൂർത്തിയായി അങ്ങ് കണ്ടത് കഷ്ടമായി. സനകാദികളായ മുനിമാർ ആകുന്ന വണ്ടുകൾ ഏതുപാദപത്മത്തെ നിരന്തരം സേവിക്കുന്നുവോ, ധർമ്മാദികളായ ശ്രേയസ്സുകളെ ആഗ്രഹിക്കുന്നുവർക്കെല്ലാം ആർ തൽക്ഷണം അവ

നൽകുന്നുവോ ആ മഹാപുരുഷനെയാണ് അങ്ങ് അനാദരിക്കുന്നത്. ശത്രുഭാവേന വീക്ഷിക്കുന്നത്. ലോകേശ്വരനായ ബ്രഹ്മാവ് ശ്രീ ശിവപാദമഹിമ അറിഞ്ഞവനായത് കൊണ്ടല്ലേ ആ പാദങ്ങൾ സ്പർശിച്ച പദാർത്ഥങ്ങളെ തൻെറ ശിരസ്സിൽ ധരിക്കുന്നത് . ശ്മശാനവാസി. അമംഗളസ്വരൂപി എന്നെല്ലാം അങ്ങുന്ന് പുച്ഛ ഭാവത്തിൽ വിളിക്കുന്നു. ബ്രഹ്മാവിനേക്കാൾ അങ്ങക്ക് അറിവ് കൂടിയോ-

അവിടെയുള്ള ഋത്വിക്കുകളേയും ബ്രാഹ്മണമുഖ്യരേയും നോക്കി.

നിങ്ങൾ ശിവനിന്ദ ചെയ്യുന്നവരുടെ വാക്കുകളെ ഭക്തൻമാരാണെങ്കിൽ നിരുത്സാഹപ്പെടുത്തേണ്ടതായിരുന്നു. അവരുടെ നാവ് അറക്കേണ്ടതായിരുന്നു. ആ ശബ്ദം കേൾക്കാത്ത വിധം കാതടക്കേണ്ടതായിരുന്നു. ഇതിനൊന്നും നിവൃത്തി ഇല്ലെങ്കിൽ പ്രാണങ്ങളെ ത്യജിക്കേണ്ടതായിരുന്നു.

വീണ്ടും പിതാവിനോടായി.

പിതാവേ, ലോക ഹിതാർത്ഥം വിഷപാനം ചെയ്ത ആ ശിവനെ അങ്ങ് അകാരണമായി നിന്ദിച്ച കാരണം അങ്ങയിൽ നിന്ന് ലഭിച്ച ശരീരം ഞാനിനി ധരിപ്പാൻ തയ്യാറില്ല. ശിവാജ്ഞയെ ധിക്കരിച്ചും പിതൃസ്നേഹത്താൽ ഞാൻ ഇവിടെ വന്നതാണ്. അങ്ങയെ ശാസിപ്പാൻ എനിക്ക് അധികാരമില്ല. ഞാനങ്ങയുടെ പുത്രിയായി പോയി. അതുകൊണ്ട് അങ്ങയുടെ മുമ്പിൽ അങ്ങ്തന്ന ഈ ശരീരത്തെ ഞാൻ ഉപേക്ഷിക്കുന്നു.

ത്രിഗുണങ്ങൾക്ക് അതീതമായി ആത്മാരാമൻമാരായി വർത്തിക്കുന്നവർക്ക് വേദവിധികളെ അനുസരിക്കേണ്ടതില്ല- ശ്രുതി. "നി സ്ത്രൈഗുണ്യേപഥി വിഹരതാം കോവിധിഃ കോനിഷേധഃ - ത്രിഗുണങ്ങളെ അതിക്രമിച്ചിരിക്കുന്ന ആത്മാനന്ദത്തെ അനുഭവിക്കുന്നവർക്ക് വിധി നിഷേധവേദവാക്കുകൾ ബാധകമല്ല." ഇതുതന്നെ ഗീതയും പറയുന്നു. ത്രൈഗുണ്യ വിഷ യാ വേദാഃ നിസ്ത്രൈഗുണ്യോഭവാർജ്ജുനഃ, നിർദ്വന്ദോ നിത്യ സത്വസ്ഥേ, നിര്യോഗക്ഷേമആത്മവാൻ. ഗീ.II 45

അതുകൊണ്ട് ശിവന്ന് ഈ ലോകോപചാരമര്യാദകൾ ബാധകമല്ല

നിങ്ങളുടെ പദവികൾ അൽപകാലമേ നിലനിൽക്കയുള്ളു. യാഗാന്നത്താൽ തൃപ്തിയടയുന്ന ദേഹാഭിമാനികൾ ആപദവികളെ സ്തുതിക്കും. യാഗാനുഷ്ഠാനത്താൽ സിദ്ധിക്കുന്ന ലോകയാത്ര ധൂമമാർഗ്ഗത്തിൽ കൂടി തന്നെ വേണം. എന്നാൽ ഞങ്ങൾ അനുഭവിക്കുന്ന ആനന്ദപദവി ഇച്ഛാമാത്രത്താൽ ലഭിക്കുന്നതാണ്. അത് അവധൂതൻമാർക്ക് മാത്രമേ അറിവാൻ കഴികയുള്ളു. അങ്ങക്ക് ശിവമാഹാത്മ്യം അറിയാതെ പോയത് കഷ്ടമായി.

എൻെറ ഭർത്താവ് എന്നെ ദാക്ഷായണി എന്ന സംബോധന ചെയ്താൽ അങ്ങയെ ഞാൻ ഓർക്കേണ്ടി വരും. അത് എന്നെ വേദനിപ്പിക്കും അതുകൊണ്ട് ഭർതൃസന്നിധിയിൽ എനിക്ക് പോകാൻ നിവൃത്തിയില്ല ആത്മഹത്യ തന്നെ മാർഗ്ഗം.

സതീദേവി യജ്ഞശാലയിൽ നിലത്ത് വടക്ക് നോക്കി ഇരുന്നു. സമാധിസ്ഥയായി. പ്രാണായാമം ചെയ്ത് പ്രാണ വായുക്കളെ പിടിച്ചുകെട്ടി മൂലാധാരം മുതലായ 6 ചക്രങ്ങളിൽ കൂടി പ്രാണനെ ആജ്ഞാ ചക്രത്തിലെത്തിച്ചു. ശിവനെ മനസ്സിൽ ധ്യാനിച്ചു. സമാധി കൊണ്ടുണ്ടായ അഗ്നിയിൽ ശരീരത്തെ

ഭസ്മമാക്കി.

"യംയം വാപി സ്മരൻ ഭാവം. ത്യജത്യന്തേകളേബരം, തംതമേ വൈതി കൗന്തേയ. സദാ തൽഭാവഭാവിതഃ." ഏത് ചിന്തയോട് അന്ത്യനിമിഷത്തിൽ ശരീരത്തെ ത്യജിക്കുന്നുവോ അതായി വീണ്ടും രൂപമെടുക്കും.- ഗീത.

ദേവൻമാരും മനുഷ്യൻമാരും ദേവിയുടെ തിരോധാനം കണ്ട് ഹാ! കഷ്ടം എന്ന് പറഞ്ഞ് വിലപിച്ചു. ദക്ഷനെ ഏവരും പഴിപറഞ്ഞു.

ദേവിയുടെ അനുചരൻമാർ ഇതെല്ലാം കണ്ട് സഹിക്കവയ്യാതെ ആയുധങ്ങളേന്തി ദക്ഷനെ സംഹരിപ്പാനൊരുങ്ങി.

ഭൃഗുമഹർഷി ഇവരുടെ എതിർപ്പു മനസ്സിലാക്കി ദക്ഷിണാഗ്നിയിൽ ആഭിചാരമന്ത്രംകൊണ്ടു ഹോമിച്ചു. അപ്പോൾ ഹോമകണ്ഡത്തിൽനിന്ന് അനേകം ദേവൻമാരുത്ഭവിച്ചു. അവർക്ക് ഋഭുക്കൾ എന്ന് പേർ. ആയുധധാരികളായ അവർ ശിവാനുചരൻമാരെ അടിച്ചുപുറത്താക്കി.

## 5-ാം അദ്ധ്യായം

ഈ വിവരങ്ങളെല്ലാം നാരദർ ശിവസന്നിധിയിൽ ചെന്നുണർത്തിച്ചു. ശിവന്നു കോപം വന്നു. ജഡ അഴിച്ചു നിലത്തടിച്ചു. അപ്പോൾ ഒരു ഭൂതമുണ്ടായി. ഭയങ്കരസ്വരൂപം. ആകാശം മുട്ടുന്ന വലുപ്പം. സൂര്യ ചന്ദ്രൻമാരെപ്പോലെയുള്ള പ്രകാശമായ കണ്ണുകൾ. ആ ഭൂതം ശിവനെ നമസ്കരിച്ചു തനിക്കുള്ള കൽപനയെന്താണെന്ന് ചോദിച്ചു.

ശിവൻ പറഞ്ഞു. വീരഭദ്രാ, നീ എൻെറ അംശമാണ്. എൻെറ ഭടൻമാരുടെ അധിപനായിരിക്കുക. ദക്ഷനേയും യാഗത്തേയും ധ്വംസനം ചെയ്യുക.

വീരഭദ്രൻ രുദ്രനെ പ്രദക്ഷിണംവെച്ചു നമസ്കരിച്ച് ആത്മവിശ്വാസം നേടി യാത്രയായി. നന്ദികേശ്വരൻ മുതലായ പാഷാർദൻമാരും പിന്നാലെ ചെന്നു. ഈ സംഘത്തിൻെറ ഘോഷയാത്ര ഭൂമിയിൽ പൊടിപടലം ഉയർത്തി. മേഘംപോലെ കട്ടിയായ ധൂളി പരിണമിച്ചതുകൊണ്ട് യാഗശാലയിലെ ജനങ്ങൾ പരിഭ്രമിച്ചു. ദക്ഷഭാര്യമാർ, സതിയെ അവമാനിച്ച കാരണം ദക്ഷൻ വരുത്തിയ വിനയാണെന്ന് പറഞ്ഞ് ഭർത്താവിനെ ആക്ഷേപിച്ചു.

പൊടുന്നനവെ രുദ്രപാർഷദൻമാർ യാഗശാലയുടെ ഉള്ളിൽ കടന്നു. ആയുധങ്ങൾകൊണ്ട് കണ്ടവരെ എല്ലാം പ്രഹരിച്ചു. യാഗശാല വെട്ടിപൊളിച്ചു. യാഗാഗ്നിയിൽ മൂത്രം ഒഴിച്ചും മറ്റും കെടുത്തി. പലരും ഭയന്ന് ഓടി. വീരഭദ്രൻ ദക്ഷനെ കെട്ടി. ചണ്ഡീശൻ പൂഷാവിനെയും നന്ദീശ്വരൻ ഭഗനെയും കെട്ടി. മറ്റുള്ളവർ ഇതുകണ്ട് പ്രാണരക്ഷാർത്ഥം ഓടി.

ശിവനെ ദക്ഷൻ നിന്ദിക്കുമ്പോൾ ഭൃഗു താടിരോമത്തിൽ സന്തോഷപൂർവ്വം കൈവെച്ചു തലോടിയിരുന്നു. അദ്ദേഹത്തിൻെറ ആ ഓരോ രോമവും പറിച്ചു കളഞ്ഞു. കൗതുകത്തോടെ ആ സമയം നോക്കിനിന്ന ഭഗൻെറ കണ്ണുകളെ പറിച്ചെടുത്തു. പല്ലുകൾ കാട്ടിചിരിച്ച പൂഷാവിൻെറ പല്ലുകൾ തല്ലിക്കൊഴിച്ചു. വീരഭദ്രൻ ദക്ഷൻെറ കഴുത്ത് തിരിച്ചെടുത്തു വേർപെടുത്തി. അദ്ദേഹത്തിൻെറ തലയെ അഗ്നിയിൽ ഹോമിച്ചു. യാഗശാലയെ തീവെച്ചു. എല്ലാം കഴിഞ്ഞ് ശിവൻെറ അടുക്കൽ ദൗത്യം നിർവ്വഹിച്ച വർത്തമാനം പറയാൻപോയി.

## 6-ാം അദ്ധ്യായം

ദേവസമൂഹങ്ങൾക്ക് അസഹ്യമായ സങ്കടമായി. അവർ ബ്രഹ്മസന്നിധി യിൽ ചെന്ന് സങ്കടം ബോധിപ്പിച്ചു.

ബ്രഹ്മാവും ശ്രീനാരായണനും ശിവസാന്നിദ്ധ്യം ഇല്ലാത്തതിനാൽ യാഗ ത്തിൽ പങ്കുകൊണ്ടിരുന്നില്ല.

ബ്രഹ്മാവ് ദേവൻമാരോടു പറഞ്ഞു. മഹാൻമാർ കുറ്റം ചെയ്താലും അവ രിൽ അപരാധം ഏൽപിക്കുന്നവർക്കാർക്കും ക്ഷേമം വരികയില്ല. യാഗത്തിൽ ശിവനെ നിരാകരിച്ച നിങ്ങൾ അപരാധികളാണ്. ഏതായാലും ഞാനൊരു ഉപായം പറയാം.

പ്രായശ്ചിത്തം 2 വിധമാണ്. നിങ്ങൾ ചെയ്തത് സ്ഥാനം നോക്കാതെ വലുപ്പം നോക്കാതെ അജ്ഞതകൊണ്ട് ചെയ്ത തെറ്റാണെന്ന് നിങ്ങൾക്ക് ഹൃദയത്തിൽ ബോദ്ധ്യപ്പെട്ട് പശ്ചാത്തപിക്കേണം.

അങ്ങിനെ മനഃശുദ്ധിവരുത്തിയശേഷം സ്വന്തം അഹങ്കാരത്തെ ഉപേക്ഷിച്ച് ശിവന്റെ പാദപത്മങ്ങളിൽ നമസ്കരിക്കേണം. ആ ദേവൻ ക്ഷിപ്രപ്രസാദി യാണ്.

യാഗം പൂർത്തി ചെയ്യേണം. എന്നും എല്ലാം ഭംഗിയായും നടക്കേണമെ ന്നുമുണ്ടെങ്കിൽ അത് മാത്രമെ മാർഗ്ഗമുളളു. ശ്രീരുദ്രന്നു കോപം വന്നാൽ ലോകവും ലോകപാലൻമാരും കൂടെ ഇല്ലാതാകും. അദ്ദേഹത്തിന്ന് ഏൽപിച്ച ദുർവ്വാക്കും പ്രിയപത്നിയുടെ നാശവും ദക്ഷന്റെ ധിക്കാരം കൊണ്ടുവന്ന താണ് ശിവമഹിമ. ഞാനോ ദേവഗണങ്ങളിൽ ആരെങ്കിലുമോ അറിയുകയില്ല. ശിവനെ പ്രസാധിപ്പിക്കുകയല്ലാതെ വേറെ മാർഗ്ഗമില്ല.

ശ്രീരുദ്രസന്നിധിയിൽ തനിയെ പോകാൻ ഭയപ്പെടുന്നതുകണ്ട് ബ്രഹ്മാവ് തന്നെ അവർക്കും നേതൃത്വം കൊടുക്കാനേറ്റു പുറപ്പെട്ടു.

കൈലാസത്തിൽ അനേകം സിദ്ധൻമാർ താമസിച്ചു വന്നിരുന്നു. സ്ഥലം അതിമനോഹരം. കുന്നുകളും മലകളും താഴ്വരകളും പച്ചപിടിച്ചുനിന്നിരുന്നു. അളകനന്ദ നദി ഇതിന്റെ സമീപത്തുകൂടെ ഒഴുകിയിരുന്നു. പട്ടണത്തിന്റെ പുറത്ത് നന്ദയും അളകനന്ദയും ഉണ്ട്. പക്ഷികളും പുഷ്പങ്ങളും പക്ഷികളുടെ കൂജനങ്ങളും മനോഹാരതക്ക് മാറ്റ് കൂട്ടിയിരുന്നു. അളകാപുരി. സൗഗന്ധി കവനം എന്ന വിശേഷപ്പെട്ട സ്ഥലങ്ങൾ അടുത്തതന്നെയായിരുന്നു. അധികം ദൂരെയല്ലാതെ ഒരു വമ്പിച്ച വടവൃക്ഷം നിൽക്കുന്നുണ്ട്. അതിന്റെ ചുവട് പരന്ന് ആകർഷകമായിരുന്നു. അവിടെയാണ് ശിവപരമാത്മാ വസിച്ചിരുന്നത്. ആ വൃക്ഷത്തെ പരബ്രഹ്മമെന്ന് പറയുന്നു. നാശമില്ലാത്ത സർവേശ്വരചൈതന്യം.

അതിന്റെ ചുവട്ടിൽ ശ്രീ ശിവൻ ധ്യാനനിരതനായി ശാന്തനായി ഇരി ക്കുന്നു. ശിവൻ ലോകത്ത് മാതൃകാപുരുഷനായതുകൊണ്ട് ഉപാസന തപസ്സ് ഏകാഗ്രമനസ്ഥിതി. അഷ്ടാംഗയോഗം. പ്രാണായാമം. സമാധി എന്നിവയിൽ മുഴുകിയിരുന്നിരുന്നു. ഭസ്മം ദണ്ഡ് ജടം കൃഷ്ണമൃഗതോൽ ഇവയാണ് വേഷഭുഷണങ്ങൾ. ദർഭവിരിച്ച് അതിൻമേലിരുന്ന് സനന്ദനൻ മുതലായ ശ്രോതാക്കളോടുകൂടി പൃഷ്ടാവായ നാരദമുനിക്ക് വേദാന്തതത്വങ്ങൾ ഉപദേ ശിച്ചുകൊണ്ടിരിക്കുകയായിരുന്നു. വലത്തേ തുടയിൽ ഇടത്തേക്കാൽ വെച്ച് ഇടത്തേ കാൽമുട്ടിൽ ഇടത്തേകയ്യും വെച്ച് വലതുകയ്യിന്റെ മണികൺഠത്തിൽ

ജപമാലചുറ്റി ആ കയ്യിന്റെ പെരുവിരലിനെ ചൂണ്ടാണിവിരലോട് യോജിപ്പിച്ച് തർക്കമുദ്ര ധരിച്ചിരുന്നു. ഇതാണ് വീരാസനം.

ശിവനെ ദർശിച്ച ഉടനെ മുനിമാർ നമസ്കരിച്ചു. ശിവൻ എഴുന്നേറ്റു തന്റെയും ലോകത്തിന്റെയും പിതാവായ ബ്രഹ്മാവിനെ നമസ്കരിച്ചു. ശിവന്റെ ചുറ്റുമുള്ള ഋഷിമാരും ബ്രഹ്മാവിനെ നമസ്കരിച്ചു.

ബ്രഹ്മാവിന്റെ പുത്രനാണ് ശിവൻ ലോകരീത്യാ എങ്കിലും. സാക്ഷാൽ പരബ്രഹ്മമായതിനാൽ ബ്രഹ്മാവ് ഉചിതമായ രീതിയിൽ ശിവനെ സ്തുതിച്ചു.

"അങ്ങയുടെ മാഹാത്മ്യമറിയാഞ്ഞതുകൊണ്ടാണ് ഇവർ ഈവിധം പ്രവൃത്തിച്ചത്. ദക്ഷാഹങ്കാരം നശിപ്പിച്ച് ദക്ഷനെ ശുദ്ധീകരിപ്പാൻവേണ്ടിയാണ് ദക്ഷനെ അങ്ങ് യാഗം ചെയ്വാൻ പ്രേരിപ്പിച്ചത്. ഈ ലോകത്തെ സൃഷ്ടിച്ചതും സംരക്ഷിച്ചുവരുന്നതും സംഹരിക്കുന്നതും നിന്തിരുവടിതന്നെ.

അങ്ങല്ല ദക്ഷനെ നശിപ്പിച്ചത്. ദക്ഷന്റെ ദുഷ്പ്രവൃത്തിയുടെ ഫലംതന്നെയാണ്. വിഷ്ണുമായ അങ്ങയെ ബാധിക്കുകയില്ല. ദേഹാഭിമാനം ഇല്ലാത്ത അങ്ങക്ക് കാമക്രോധാദിവൃത്തികൾ ഇല്ല. അങ്ങക്ക് തരേണ്ടഭാഗം തരാതെ യാഗം നടത്താൻ ശ്രമിച്ചാൽ യാഗം മുടങ്ങുകയേ ഉള്ളു. അതാണ് യാഗവിഘ്നകാരണം. അതുകൊണ്ട് ഇപ്പോൾ പശ്ചാത്തപിക്കുന്ന ഇവരെ അങ്ങ് അനുഗ്രഹിക്കേണം. യാഗം നടത്തി കൊടുക്കേണം. യാഗഭാഗം അങ്ങക്ക് നീക്കിവെക്കുന്നതാണ്. ദക്ഷനെ ജീവിപ്പിക്കേണം. പൂഷാവ്, ഭഗൻ ഭൃഗു മുതലായവരുടെ വൈകല്യങ്ങൾക്ക് അങ്ങ് നിവൃത്തിമാർഗ്ഗം കാണേണം. സൻമാർഗ്ഗം തെറ്റിനടക്കരുത് എന്ന് കരുതീട്ടാണല്ലോ. അങ്ങ് കോപം അഭിനയിച്ചത്. അവർക്ക് ശിക്ഷ കൊടുത്തതിൽ തെറ്റില്ല. യാഗത്തിൽ അവശേഷിച്ചതെല്ലാം അങ്ങയുടേതാണ് എന്ന് ഞാൻ നിശ്ചയിക്കുന്നു. എല്ലാം വേണ്ടതുപോലെ ആവാൻ അനുഗ്രഹിക്കേണം.

## 7-ാം അദ്ധ്യായം

ഇതെല്ലാംകേട്ട് ശ്രീരുദ്രപരമാത്മാ സന്തോഷഭാവം പൂണ്ടു. ദക്ഷനും കൂട്ടുകാരും വിഷ്ണുമായയാൽ മോഹിതൻമാരായി കർത്തവ്യബോധം അതിക്രമിച്ചതിൽ ഞാൻ വിശേഷിച്ചൊന്നും പറയുന്നില്ല. അവരുടെ അധർമ്മവഴിയെ ബോദ്ധ്യപ്പെടുത്താൻ വേണ്ടി ചെറിയ ശിക്ഷകൊടുത്തുവെന്നേയുള്ളു. ലോകമര്യാദ നിലനിർത്തേണ്ടത് ആവശ്യമാണല്ലോ. അപരാധികളെ ശിക്ഷിച്ചില്ലെങ്കിൽ അപരാധങ്ങൾ വർദ്ധിക്കും.

ദക്ഷപ്രജാപതിയുടെ ശിരസ്സ് ദഹിച്ചുപോയതുകൊണ്ട് ആസ്ഥാനത്ത് യാഗപശുവായ ആടിന്റെ മുഖംവെച്ചുകൊള്ളട്ടെ. കണ്ണുകൾ നഷ്ടപ്പെട്ട ഭഗൻ മിത്രദേവനിൽകൂടി കാണട്ടെ. പൂഷാവിന്റെ പല്ലിന്റെ ആവശ്യം നിറവേറ്റാൻ ആഹാരം യജമാനന്റെ(ദക്ഷന്റെ) ദന്തങ്ങൾകൊണ്ട് അരച്ചോ, അരച്ചുണ്ടാക്കിയ മൃദുവായ ഭക്ഷണമോ ആയിക്കൊള്ളട്ടെ. ഭൃഗുവിന് ആടിന്റെ താടിരോമം വെച്ചുകൊള്ളട്ടെ. യാഗത്തിൽ ശേഷിച്ചതെല്ലാം എനിക്കായി സമർപ്പിക്കട്ടെ.

ഇത്രയും ശ്രീപരമശിവൻ പറയുന്നതുകേട്ട് എല്ലാവരും സന്തോഷിച്ചു.

ദക്ഷന്റെ യാഗശാലയിൽ ബ്രഹ്മാവ് ശിവൻ ദേവാദികൾ മുതലായവർ

പ്രവേശിച്ചു. ശിവൻ അരുളിയതുപോലെ എല്ലാം ചെയ്തു. ദക്ഷൻെറ ഉടലിൽ യാഗപശുവിൻെറ കഴുത്തിനെ ഘടിപ്പിച്ചു. ദക്ഷൻ ഉറങ്ങി എഴുന്നേറ്റപോലെ എഴുന്നേറ്റു.

കൺമുമ്പിൽ ശിവനെ കണ്ടു. കടാക്ഷമാത്രയിൽ ദക്ഷൻെറ അന്തഃകരണം പരിശുദ്ധമായി. ദക്ഷൻ പശ്ചാത്തപിച്ചു. ഭഗവാൻെറ ഭക്തവാത്സല്യഗുണങ്ങളിൽ സന്തോഷിച്ചു സ്തുതിച്ചു.

ഞാൻ മരീച്യാദി പ്രജാപതികളുടെ സത്രസദസ്സിൽവെച്ച് ധിക്കരിച്ച് സംസാരിച്ചത് അങ്ങയുടെ മഹിമ അറിയാഞ്ഞതുകൊണ്ടാണ്. അങ്ങ് അതെല്ലാം സദയം പൊറുത്ത് എനിക്കും എൻെറ കൂട്ടുകാർക്കും ചെറിയ ശിക്ഷതന്ന് ഞങ്ങളെ വലിയൊരു ആപത്തിൽനിന്ന് രക്ഷിച്ചു. അത് അങ്ങയുടെ ഭക്തവാത്സല്യത്തിൻെറ ലക്ഷണമാണ്. അങ്ങിനെ അങ്ങ് ചെയ്തില്ലായിരുന്നുവെങ്കിൽ ഞങ്ങൾ ചെയ്ത പാപഫലമായി അനേകം ദുരിതമനുഭവിക്കേണ്ടിവന്നേനെ. യാഗദീക്ഷയിൽ ഏർപ്പെട്ട ബ്രാഹ്മണരെ അങ്ങ് ഉപേക്ഷിക്കുകയില്ല. അങ്ങയുടെ ബ്രാഹ്മണഭക്തി. അങ്ങ് ഇങ്ങിനെ ചെയ്തതിൽ എനിക്ക് എന്തു തിരിച്ചു ചെയ്വാൻ സാധിക്കും. എന്നെ രക്ഷിച്ച അങ്ങയുടെ കാരുണ്യം നിറഞ്ഞ പ്രവൃത്തിതന്നെ അങ്ങയെ സന്തോഷിപ്പിക്കട്ടെ.

ബ്രഹ്മാവ് ഇതെല്ലാം ശ്രദ്ധിച്ചു. മുടങ്ങിയ യാഗത്തെ പരിശുദ്ധിചെയ്തു വേണ്ടപോലെ നടത്തിച്ചു. വിഷ്ണുദേവതാ മന്ത്രം ഉച്ചരിച്ചാണ് പരിശുദ്ധമാക്കപ്പെട്ടത്. അപ്പോൾ സാക്ഷാൽ ശ്രീനാരായണൻ അവിടെ പ്രത്യക്ഷമായി. ഗരുഡൻെറ പുറത്തിരുന്നാണ് വന്നത്. ഗരുഡൻെറ ചിറകടി ശബ്ദം വേദത്തിലെ ബൃഹദ്രഥന്തരങ്ങൾ ആണെന്ന് പറയപ്പെടുന്നു. എന്നുമാത്രമല്ല ഭക്തിതന്നെയാണ് ഗരുഡസ്വരൂപമെന്നും പറയുന്നു.

ശ്രീഹരി സ്വർണ്ണാലംകാരമായ എട്ട് കൈകളും അവയിൽ ശംഖ ചക്രം മുതലായ ആയുധങ്ങളും. വനമാല കൗസ്തുഭം വെൺകൊറ്റക്കുട, ആലവട്ടം വെൺചാമരം ഇത്യാദി ആഡംബരങ്ങളോടും കൂടിയാണ് വന്നത്. ഭഗവാനെ ബ്രഹ്മാവ് ശിവൻ സദസ്യർ എല്ലാം നമസ്കരിച്ചു.

ഭഗവാനെ കണ്ടതിൽ ഉണ്ടായ സന്തോഷഭ്രമം നിമിത്തം ആർക്കും നാവു ശരിക്കു പൊന്തിയില്ല. എങ്കിലും ഓരോരുത്തരും ഭഗവാൻെറ മഹിമയെ കീർത്തിച്ചു. ദക്ഷൻ തുടങ്ങി ഋത്വിക്കുകൾ സദസ്യർ രുദ്രൻ ഭൃഗു, ബ്രഹ്മാവ്, ഇന്ദ്രൻ ദേവപത്നിമാർ സിദ്ധൻമാർ, യജമാനപത്നി പ്രസൂതിദേവി, ലോകപാലൻമാർ, യോഗേശ്വരൻമാർ അഗ്നി, ദേവൻമാർ ഗന്ധർവ്വൻമാർ, വിദ്യാധരൻമാർ ബ്രാഹ്മണർ മുതലായവർ തനിതനിയായി ഭഗവാനെ സ്തുതിച്ചു. യാഗപൂർത്തിവരുത്തി തരേണമെന്ന് എല്ലാവരും പ്രാർത്ഥിച്ചു.

ശ്രീനാരായണമൂർത്തി അവരോട് പറഞ്ഞു. സകലഭൂതങ്ങളിലും ഉള്ള ചൈതന്യം ഞാനാണ്. ബ്രഹ്മാവും വിഷ്ണുവും രുദ്രനും ഞാനാണ്. ലോകരക്ഷക്കായി 3 ഉപാധികളെടുത്ത് 3 രൂപം ധരിച്ച് സൃഷ്ടി സ്ഥിതി സംഹാരം എന്ന 3 ക്രിയകളും ചെയ്യുന്നുവെന്നേയുള്ളു. ഇത് അറിയാതെ അഹങ്കാരം നിമിത്തം പ്രവൃത്തിക്കുന്നത് അജ്ഞതയാണ്. എന്നെ സർവ്വാത്മനാ ഭജിക്കുന്നവർക്ക് ഭേദബുദ്ധിയുണ്ടാവില്ല. ഞങ്ങൾ മൂവരും എന്നല്ല സർവഭൂതങ്ങളും ഞാനാണെന്നറിയാൻ ഹേ ദക്ഷ, സാധിക്കാതെ പോയത് ആശ്ചര്യമായി.

അഹം ബ്രഹ്മാചശർവ്വശ്ച
ജഗതഃ കാരണം പരം.
ആത്മേശ്വര ഉപദ്ര(1)ഷ്ടാ
സ്വയം ദൃഗ(2) വിശേഷണഃ(3)

(1) സാക്ഷി (2) താനെ പ്രകാശിക്കുന്നവനും (3) എല്ലാറ്റിലും വിട്ടിരിക്കുന്നവനും ആയ ഞാൻ ബ്രഹ്മാവും ശിവനും ജഗത്തിൻെറ കാരണഭൂതനുമാണ്. 'ഗീത'

ദക്ഷൻ ഹരിയെ നമസ്കരിച്ച് മുടങ്ങിയ യാഗം പരിപൂർത്തിവരുത്തി. ശ്രീരുദ്രന്ന് യാഗഭാഗം സമർപ്പിച്ചു സന്തോഷിപ്പിച്ചു. ദീക്ഷാവസാനം നടത്തേണ്ടതായ അവഭൃഥസ്നാനം ചെയ്തു. ശ്രീഹരി അവരെ എല്ലാം അനുഗ്രഹിച്ചശേഷം മടങ്ങിപോയി.

ദക്ഷപുത്രിയായ സതി ശരീരത്തെ യോഗാഗ്നിയിൽ ദഹിപ്പിച്ചശേഷം ഹിമവാൻെറ (പർവ്വതാഭിമാനിദേവൻെറ) ഭാര്യമേനാദേവിയിൽ അവതരിച്ചുവത്രെ. അവരാണ് പാർവതി. ശിവനെ ഭർത്താവായി സ്വീകരിച്ചു.

ഈ കഥാശ്രവണം ലോകർക്ക് ഭക്തി ജനിപ്പിക്കയും സംസാരബന്ധമുക്തിക്ക് കാരണമാക്കുകയും ചെയ്യും.

## 8-ാം അദ്ധ്യായം

കഴിഞ്ഞ അദ്ധ്യായത്തിൽ ദക്ഷന്ന് ധർമ്മ സിദ്ധികിട്ടിയതിനെപറ്റി പറഞ്ഞു. ഈ അദ്ധ്യായത്തിൽ ധ്രുവന്ന് ലഭിച്ച അർത്ഥസിദ്ധിയെ പറ്റി വിസ്തരിക്കുന്നു.

സനകൻ, സനന്ദൻ, സനാതനൻ, സനൽകുമാരൻ, നാരദർ, ഋഭു, ഹംസൻ, ആരുണി, യതി എന്നീ 9 പേർ ബ്രഹ്മപുത്രർ. ജനനം മുതൽക്കേ ബ്രഹ്മജ്ഞാനികളായിരുന്നു. ഗൃഹസ്ഥാശ്രമം സ്വീകരിച്ചവരല്ല. അവർ ഊർദ്ധ്വരേതസ്സുകളാണ്. അതായത് യോഗസിദ്ധി പ്രാപിച്ച ഇവർക്ക് രേതസ്സ് മേൽപോട്ടാണ് ഒഴുകുക. (ഇവിടെ ശിരസാസനത്തിൻെറ മഹിമയെ ചൂണ്ടിക്കാട്ടുന്നു.)

ഭാര്യാസ്വീകരണം വിഹിതമാണെന്നാണ് വേദവിധി. അതിനെ വേണ്ടെന്നു വെക്കുന്നത് അധർമ്മവുമല്ല. കാരണം വിരക്തിവന്നവർ തൽക്ഷണം സന്യസിക്കേണമെന്നാണ് ശ്രുതി. അതുകൊണ്ടു വിരക്തരും സബ്രഹ്മചാരികളും ആയ സനകാദികൾ ഗൃഹസ്ഥരാകത്തതിൽ തെറ്റില്ല.

ധർമ്മം എന്താണെന്നറിയേണമെങ്കിൽ അധർമ്മസ്വരൂപമറിയേണം. അധർമ്മൻ എന്ന ബ്രഹ്മപുത്രൻ വിവാഹം കഴിച്ചത് മൃഷിയെ ആണ്. അവരുടെ പുത്രൻ ദംഭൻ പുത്രി മായ, പേരുകൾ ഗുണങ്ങൾക്കനുസരിച്ചാണ് ഇട്ടിരിക്കുന്നത്. സന്താനഹീനനായ നിരൃതി (തെക്ക് പടിഞ്ഞാറെ ദിക്ക്പാലകൻ) സ്വസന്താനങ്ങളായി ഇവരെ ദത്തെടുത്തു. രണ്ടുപേരും ദാമ്പത്യബന്ധത്തിലേർപ്പെട്ടു. അവരുടെ പുത്രൻ ലോഭൻ. പുത്രി നികൃതി (ശാഠ്യക്കാരി എന്നർത്ഥം) അവർ ദമ്പതികളായി പുത്രൻ ക്രോധം. പുത്രി ഹിംസ. അവരിരുവരുടെയും ബന്ധത്തിൽ കലി എന്ന പുത്രനും. ദുരുക്തി (ശകാരം വാക്കർത്ഥം) എന്ന പുത്രിയുമുണ്ടായി. ഇവരുടെ ദാമ്പത്യത്തിൽ ഭീതിയും മൃത്യുവും പുത്രീപുത്രൻമാർ. അവരുടെ കുടുംബജീവിതത്തിൽ യാതന (കഠിനവേദന വാക്കർത്ഥം)

പുത്രി, നിരയം പുത്രൻ.

ഈ വംശക്കാർ പ്രാണികൾക്ക് നാശത്തെ ഉണ്ടാക്കുന്നവരാണ്. ഇത് പ്രതിസർഗ്ഗം എന്ന ലീലയിൽ ഉൾപ്പെടുന്നു. ഇവർ ദുർമ്മാർഗ്ഗികളായതിനാൽ ഇവരോടുളള സംഗം വർജ്ജിക്കേണ്ടതാണ്. ഇത് ഒന്നിലധികം പ്രാവശ്യം കേൾ പാനിടയായാൽ മനസ്സ് മലിനപ്പെടും. അതുകൊണ്ട് അതിനെ വിസ്തരിക്കുന്നില്ല.

ഇനി സ്വായംഭുവ മനുവിൻെറ വംശത്തെപറ്റി പറയാം. അതു പുണ്യാഭി വൃദ്ധി ഉണ്ടാക്കും.

മനുവിന്ന് ശതരൂപയിൽ ഭഗവദംശങ്ങളായ പ്രിയവ്രതനും ഉത്താനപാദനും 2 പുത്രൻമാർ 3 പുത്രികൾക്ക് പുറമെ ഉണ്ട് എന്ന് മുമ്പേ പറഞ്ഞിട്ടുണ്ട്. പുത്ര നിൽ പ്രിയവ്രതനാണ് ജ്യേഷ്ഠൻ. അദ്ദേഹം നിവൃത്തിമാർഗ്ഗതൽപരനായിരുന്നു. കല്യാണം കഴിച്ചിരുന്നില്ല. വംശവൃദ്ധി ഉത്താനപാദന്നായിരുന്നു. അദ്ദേഹ ത്തിന് 2 ഭാര്യമാർ. സുനീതി സുരുചി. അവരിൽ സുരുചിയോടാണ് രാജാവിന്ന് കൂടുതൽ ഇഷ്ടം. സുനീതിക്ക് 1 പുത്രനും സുരുചിക്ക് 1 പുത്രനും ഉണ്ടായി. സുനീതി പുത്രൻ ധ്രുവൻ. സുരുചി പുത്രൻ ഉത്തമൻ. ഉത്തമൻ മൂത്തവനാണ്.

ഒരു ദിവസം രാജാവ് സുരുചിയുടെ പുത്രൻ ഉത്തമനെ മടിയിലിരുത്തി ലാളിക്കയായിരുന്നു. ധ്രുവൻ ഇത് കണ്ട് തനിക്കും തൻെറ അച്ഛൻെറ അങ്ക ത്തിൽ കയറേണമെന്നും അച്ഛൻെറ ലാളന അനുഭവിക്കേണമെന്നും തോന്നി ഓടിചെന്നു. സുരുചി അടുത്തുണ്ടായിരുന്നതുകൊണ്ട് രാജാവ് അതിനനുവദി ച്ചില്ല. വിഷ്ണ്വംശജനായിട്ടും വിഷയാസക്തനായി. വിവേകശൂന്യനായി എന്ന് പറയേണ്ടതില്ലല്ലോ.

ബാലാശ്ച കുലവൃദ്ധാശ്ച
നിർദ്ദഹന്ത്യവമാനിതാഃ

ബാലൻമാരേയും കുലവൃദ്ധൻമാരേയും അവമാനിച്ചാൽ കുലത്തിന് നാശം വരും. (ധർമ്മ ശാസ്ത്രം) ഒന്നിലധികം സ്ത്രീകളോടുളള സ്നേഹം അനർ ത്ഥകരമാണ്.

ഇതുകണ്ട സുരുചി ഗർവത്തോടെ പറഞ്ഞു. എടോ ബാല, നീ രാജപുത്രൻ തന്നെ. എങ്കിലും നിൻെറ അച്ഛൻ നിൻെറ അമ്മയേക്കാൾ എന്നെ പേമിക്കു ന്നതുകൊണ്ട് നിന്നെ അച്ഛൻെറ അങ്കത്തിൽ ഇരിപ്പാൻ ഞാൻ സമ്മതിക്ക യില്ല. നിനക്ക് അങ്ങിനെ ഇരുന്നേ കഴിയൂ എങ്കിൽ നീ എൻെറ കുംഭിയിൽ പിറക്കേണം. അതിന്ന് മറ്റൊരു ജൻമം നിണക്ക് വേണ്ടിവരും. അതിനായി നീ ഭഗവാനെ തപസ്സാചരിച്ച് പ്രാർത്ഥിക്കുക. അതല്ലാതെ വേറെ മാർഗ്ഗമില്ല.

ഇത് ധ്രുവന്ന് സഹിക്കവയ്യാത്ത ദുഃഖത്തെ ഉണ്ടാക്കിത്തീർത്തു. കുട്ടി കര ഞ്ഞുകൊണ്ട് അവൻെറ മാതാവിൻെറ അടുക്കൽചെന്നു. അമ്മ, കുട്ടിയുടെ രോദനത്തിൻ കാരണമെന്തെന്ന് ആരാഞ്ഞു. കുട്ടി കരയുകയല്ലാതെ അവന്ന് സംസാരിക്കാൻ സാധിച്ചില്ല. അപ്പോൾ അരമനയിലെ ദാസികൾ ഈ സംഭവം കണ്ടവർ മാതാവിനോട് വിവരമെല്ലാം പറഞ്ഞു. മാതാവ് വളരെ വിഷമിച്ചു. പക്ഷേ എല്ലാം ഒതുക്കി പുത്രനോട് പറഞ്ഞു.

മകനേ, നീ ദുഃഖിക്കേണ്ട, സുഖദുഃഖങ്ങൾ അവരവരുടെ മുൻജൻമക ർമ്മഫലത്തിന്നനുസരിച്ചിരിക്കും. ഇപ്പോൾ വന്ന നിൻെറ ദുഃഖകാരണക്കാർ അച്ഛനോ ചെറിയമ്മയോ എന്ന് നീ വിചാരിക്കരുത്.

ചെറിയമ്മ പറഞ്ഞവാക്കുകൾ ശ്രദ്ധേയമാണ്. നീ രാജാങ്കണത്തിൽ ഇരിക്കാൻ യോഗ്യനല്ലെന്ന് പറഞ്ഞത്. കാരണം നിന്റെ അച്ഛൻ നിന്റെ അമ്മയെ ഭാര്യയാണെന്ന് പറയാൻ ലജ്ജിക്കുന്നു. അതുകൊണ്ട് എന്റെ പുത്രനായ നിനക്ക് ആ ഭാഗ്യം എങ്ങിനെ ലഭിക്കും. പുണ്യം ചെയ്തവർക്കേ ആ ഭാഗ്യം കിട്ടുകയുള്ളു. അതുകൊണ്ടു അവർ പറഞ്ഞത് യഥാർത്ഥമാണ്. ഭഗവാനെ ഭജിച്ച് തപസ്സിലേർപ്പെട്ടു സന്തോഷിപ്പിച്ചാൽ മാത്രമേ അത് സാധിക്കയുള്ളു. നിന്റെ മുത്തച്ഛൻ മനു ഉൽകൃഷ്ഠയാഗങ്ങൾ നടത്തി. ഇഹപരസുഖങ്ങൾ അനുഭവിച്ചു. ഭൂലോകത്തിൽ ഉൽകൃഷ്ഠസ്ഥാനവും. മരണാനന്തരം മോക്ഷപദവും കിട്ടി. അതുകൊണ്ട് നീയും ആ ഭഗവാനെ സേവിച്ചു കൊൾക. നിന്റെ അഭീഷ്ടങ്ങൾ എല്ലാം സാധിക്കും.

മാതാവിന്റെ ഈ ശാന്തമായ വാക്കുകൾ മനസ്സിന്ന് സമാധാനം നൽകി. ധ്രുവൻ ആ വാക്കുകളെ തന്നെ വീണ്ടും വീണ്ടും ആലോചിച്ചു. ഹരിഭജനം ചെയ്‌വാൻ നിശ്ചയിച്ചു. രാജധാനിയിൽ നിന്നിറങ്ങിപോയി.

ഇതെല്ലാമറിഞ്ഞ പരോപാകാരിയായ മഹാത്മാ നാരദർ കുട്ടിയെ അനുഗ്രഹിപ്പാൻ തീർച്ചയാക്കി. വഴിമദ്ധ്യേ തടഞ്ഞു. കുട്ടിയോട് പറഞ്ഞു.

ഹേ ബാലാ, നീ എവിടേക്ക് പോകുന്നു. ഈ പ്രായത്തിൽ മാനാപമാനത്തെപ്പറ്റി നീ ചിന്തിക്കരുത്. മാനാപമാനം പ്രാരാബ്ധനുസരണം വരുന്നതാണ്. അത് അനുഭവിച്ചുതന്നെ തീരണം. ഈശ്വരാരാധനകൊണ്ട് അത് മറികടക്കാം എന്ന് അമ്മ പറഞ്ഞത് ശരിതന്നെ. പക്ഷേ അത് അത്ര എളുപ്പമല്ല. നിനക്ക് അത്ര പ്രായമായിട്ടില്ല. 5 വയസ്സുമാത്രമേ ആയിട്ടുള്ളു. മനുഷ്യർക്ക്, നിന്നെപോലെയുള്ള ബാലൻമാർക്ക് അത് സാധിപ്പാൻ ഏറ്റവും പ്രയാസമാണ്.

മഹർഷിമാർ അഷ്ടാംഗയോഗംകൊണ്ടും സമാധികൊണ്ടും ഭഗവാനെ സാക്ഷാൽക്കരിക്കാൻ സാധിക്കാതെ വലയുന്നു. അങ്ങിനെ ഇരിക്കെ ബാലനായ നിനക്ക് സാദ്ധ്യമാവുമോ? അതുകൊണ്ട് രാജധാനിക്ക് തന്നെ മടങ്ങുക. കാലംകൊണ്ട് എല്ലാം ശരിയാകും എന്ന് സമാധാനിക്കുക.

തന്നെക്കാൾ അധികം വിദ്യ ധനം എന്നിവ ഉള്ളവരെ കാണുമ്പോൾ അവരുടെ ശ്രേയസ്സിൽ സന്തോഷിക്കേണം. അസൂയപ്പെടരുത്. തന്നോളം ഇല്ലാത്തവരെക്കാണുമ്പോൾ ദയയോട് പെരുമാറേണം. തനിക്ക് തുല്യൻമാരെ കാണുമ്പോൾ അവരിൽ സ്നേഹഭാവം ഉണ്ടാവേണം. അങ്ങിനെ ആയാൽ മാനാപമാനങ്ങളോ അസൂയകളോ ബാധിക്കയില്ല.

ധ്രുവൻ പറഞ്ഞു. ഭഗവൻ, അങ്ങുന്നുപദേശിച്ച മാർഗ്ഗം വിവേകശക്തി നശിച്ച എന്നിൽ കടക്കുന്നില്ല. എന്റെ ഹൃദയം ചെറിയമ്മയുടെ ദുർവാക്കുകളാൽ വ്രണപ്പെട്ടിരിക്കുന്നു. ക്ഷത്രിയ തേജസ്സുള്ള എനിക്ക് എന്റെ പിതാമഹനായ മനുവെപോലെ 3 ലോകങ്ങളിലും ഉൽകൃഷ്ടസ്ഥാനം വേണമെന്നാഗ്രഹമുണ്ട്. അതിന്ന് സവജ്ഞനായ അങ്ങ് എന്നെ അനുഗ്രഹിച്ച് വഴികാട്ടിതരേണം.

നാരദർ പറഞ്ഞു. നിന്റെ അമ്മ പറഞ്ഞമാർഗ്ഗം തന്നെ നല്ലത്. നിനക്ക് അർത്ഥം സമ്പാദിക്കണമെന്നാണല്ലോ വിചാരം. അത് ഹരിഭജനം കൊണ്ടേ ആവൂ. ഹരിഭജനത്തിന് പറ്റിയ സ്ഥലം. യമുനാതീരത്തിലുള്ള മധുവനം ആണ്. അവിടെ പ്രവേശിക്കുക. അവിടെ ഹരിസാന്നിദ്ധ്യം കൂടുതലുണ്ട്.

അവിടെ ചെന്ന് 3 സന്ധ്യയിലും സ്നാനം ചെയ്ത് ഭജനം ആരംഭിക്കുക.

ആസനം സ്വസ്തികാദികൾ ശീലിക്കേണം. പ്രാണായാമം ചെയ്ത് മനസ്സിൻെറ ചാഞ്ചല്യം. കളയേണം വിഷയങ്ങളിൽ മനസ്സ് പ്രവേശിക്കരുത്. ശ്രീഹരി വരം തരാൻ തയ്യാറായി നിൽക്കുന്നു എന്ന് സങ്കൽപിക്കേണം. ധ്യാനരൂപം, അദ്ദേഹത്തിൻെറ സുന്ദരസ്വരൂപത്തിൽ കിരീടം, കുണ്ഡലം, ഗോപികുറി, കൗസ്തുഭം, വനമാല, മുത്തുമാല, രത്നമാല, ഉത്തരീയം, തോൾവള, കൈവള, മോതിരം, പീതാംബരം, അരഞ്ഞാണം, പാദസരം, ശംഖ് ചക്രഗദാപുഷ്പം വിവിധ അംഗങ്ങളിൽ ധരിച്ചതായിരിക്കേണം. ആ രൂപത്തിൽ പുഞ്ചിരി കണ്ടെത്തി അതിൽ മനസ്സിനെ ഉറപ്പിക്കേണം. ഭക്തിപൂർവ്വം ഏകാഗ്രതയോടെ ഓം നമോ ഭഗവതേ വാസുദേവായ എന്ന മൂലമന്ത്രം ഉച്ചരിച്ച് പൂജാസാമഗ്രികൾ തയ്യാറാക്കി പൂജിക്കേണം. അർഘ്യം പാദ്യം ആചമനീയം മുതലായ ജലങ്ങൾകൊണ്ടും പുഷ്പം, മാല ഫലമൂലാദികൾ തുളസി ഇവകൊണ്ടും പൂജിക്കേണം. കല്ല് ലോഹം ഭൂമിയിൽ പത്മമിട്ടും ഉള്ള പ്രതിമകൾ ഉപയോഗിക്കാം. ജലത്തിലും, ആദിത്യമണ്ഡലത്തിലും, ബ്രാഹ്മണൻ ഗുരു മുതലായവരിലും, പൂജിക്കാം. മനസ്സ് ഭഗവൽരൂപത്തിൽ സ്ഥിരമായി വെക്കേണം. പൂജ മനസാ വാചാ കർമ്മണാ. ഈ 3 വിധത്തിലും ആവേണം. രൂപത്തെ ധ്യാനിക്കുന്നതു മനസാപൂജ, മന്ത്രം ജപിക്കുന്നത് വാക്കാൻ പൂജ, ജലം പുഷ്പഗന്ധം, ധൂപദീപം, നൈവേദ്യം, ഇവ സമർപ്പിക്കുന്നത് കർമ്മണാ ദേഹം കൊണ്ടുള്ളപൂജ.

സകാമൻമാരും നിഷ്കാമൻമാരും പൂജ ചെയ്യും. സകാമൻമാർ ആഗ്രഹം സാധിച്ചശേഷം ക്രമേണ വിരക്തിവന്ന് മുക്തിപദം എത്തും. നിഷ്കാമൻമാർ മരണാനന്തരം ആ ജൻമാവസാനംതന്നെ ആ പദം എത്തും. അതുകൊണ്ട് നിഷ്കാമ ഭക്തിതന്നെ വിശേഷം.

കുട്ടി ഈ ഉപദേശത്തെ സ്വീകരിച്ച് അദ്ദേഹത്തെ പ്രദക്ഷിണംവെച്ച് നമസ്കരിച്ച് യാത്രയയച്ചു.

ധ്രുവൻ മധുവനം പ്രാപിച്ചു. തപസ്സാരംഭിച്ചു.

നാരദർ അവിടെനിന്ന് നേരെ ഉത്താനപാദൻെറ രാജധാനിക്കുചെന്നു രാജാവ് നാരദരെ ഉചിതമാംവണ്ണം സ്വീകരിച്ചു.

നാരദർ രാജാവിൻെറ വാടിയമുഖംകണ്ട് കാരണം ആരാഞ്ഞു.

രാജാവ് പറഞ്ഞു. മഹാത്മൻ, ഞാൻ സ്ത്രീവിഷയാസക്തി നിമിത്തം എൻെറ 5 വർഷം മാത്രം പ്രായമായ പുത്രനേയും അവൻെറ അമ്മയേയും രാജധാനിയിൽനിന്ന് പുറത്താക്കി. ഞാൻ മൂഢത കാണിച്ചു. ഇപ്പോൾ ഞാൻ പശ്ചാത്തപിക്കുന്നു. കുട്ടി കാട്ടിലെവിടെയോ പോയതായിട്ടാണ് അറിയുന്നത്. അവനെ ദുഷ്ടമൃഗങ്ങൾ ഹനിക്കുമല്ലൊ എന്നോർത്തു ഭയപ്പെടുന്നു. അങ്ങയുടെ അനുഗ്രഹത്താൽ അവന്ന് സ്വസ്തി ഭവിക്കേണം.

നാരദർ പറഞ്ഞു. രാജൻ പരിതപിക്കേണ്ട. അവന്ന് ആപത്ത് ഒന്നും സംഭവിക്കയില്ല. ലോകപാലൻമാരാൽകൂടെ ചെയ്വാൻ സാധിക്കാത്ത ഭഗവാരാധന നടത്തി. കാലതാമസം കൂടാതെ അവൻ ഇവിടെ മടങ്ങിവരും. ധ്രുവൻ ഉള്ള സ്ഥലം പറഞ്ഞുകൊടുത്തില്ല. രാജാവ് തപസ്സ് മുടക്കിയാലോ എന്ന് ഭയന്നിട്ട്.

ധ്രുവൻ ആദ്യദിവസം രാത്രി പട്ടിണികിടന്നു. പിന്നീട് മുമ്മൂന്നു ദിവസം കൂടുമ്പോൾ മാത്രം ആഹാരം കഴിക്കുകയും തപസ്സ് വർദ്ധിപ്പിക്കയും ചെയ്തു.

2-ാംമാസം 6 ദിവസം കൂടുമ്പോൾ മാത്രം ഒരു നേരാഹാരം. ഹിംസ ഒഴി

വാക്കാൻ പഴുത്ത ഇലകളും പഴങ്ങളും മാത്രം തിന്നു.

3-ാം മാസം ബാഹ്യപൂജ നിർത്തി. അപ്പോഴേ ശരീരബലം കുറഞ്ഞു. ഇട വിടാതെ ധ്യാനത്തിലേർപ്പെട്ടു.

4-ാം മാസം 12 ദിവസം കഴിയുമ്പോൾ മാത്രം വായുഭക്ഷണം. ശ്വാസത്തെ അടക്കി ധ്യാനം.

5-ാം മാസം. ശ്വാസം പുറത്ത് വിടാതെ കുംഭകം ആചരിച്ചു. ഒറ്റക്കാലിൽ നിന്ന് തപസ്സ് ചെയ്തു. ജീവൻ സ്ഥൂലശരീരത്തിൽനിന്ന് വേർവിട്ട നിലയിൽ പ്രാണനെ ആസ്പദിച്ചുനിന്നു.

ഹൃദയത്തിൽ അക്ഷരബ്രഹ്മം പ്രത്യക്ഷമായി. അതോടെ 3 ലോകങ്ങളും വിറച്ചുപോയി. സമഷ്ടി പ്രാണൻ ധ്രുവൻെറ വ്യഷ്ടി പ്രാണനിൽ കൂടെ ഒഴുകി. അങ്ങിനെ പ്രാണൻ ധ്രുവന്ന് സ്വാധീനമായി. ഇതാണ് യോഗരഹസ്യം.

ഒറ്റക്കാലിൽ നിൽക്കുന്ന ധ്രുവൻെറ ഹൃദയാന്തഭാഗത്തിൽ അക്ഷരബ്രഹ്മം നിലകൊണ്ടപ്പോൾ കാൽനിൽക്കുന്ന ഭാഗം ഘനം താങ്ങാൻ വയ്യാതെ കുഴി ഞ്ഞുപോയി.

ധ്രുവൻെറ നാസാദ്വാരത്തിൽ കൂടെ ഉള്ള പ്രാണചലനം നിന്നപ്പോൾ ഇന്ദ്രാദി ദിക്പാലൻമാരും മറ്റും ശ്വാസോച്ഛ്വാസത്തിന്നായി ബുദ്ധിമുട്ടി. അവർ വിഷ്ണുവിനെ ശരണം പ്രാപിച്ചു. അവരോട് ഭഗവാൻ പറഞ്ഞു. ഉത്താനപാദ മഹാരാജാവിൻെറ പുത്രൻ ധ്രുവൻെറ തപസ്സ് കാരണമാണ് ഈ നില സംഭ വിച്ചത്. ഞാൻ ഉടനെ അവന്ന് ദർശനം കൊടുത്ത് നിങ്ങളുടെ സങ്കടങ്ങൾ തീർത്തുതരാം.

## 9-ാം അദ്ധ്യായം

ഭഗവാൻെറ ആശ്വാസവചനങ്ങൾ കേട്ട് ഇന്ദ്രാദികൾ തിരിച്ചുപോയി. ഭഗ വാൻ ഗരുഡാരൂഢനായി ധ്രുവൻെറ സമീപം ചെന്നു.

ധ്രുവൻെറ ഹൃദയകമലത്തിൽ വിളങ്ങുന്ന ഭഗവാനെ പൊടുന്നനവെ കാണാ തായപ്പോൾ കൺ തുറന്നു. തൻെറ മുമ്പിൽ പ്രത്യക്ഷമായി അതേ രൂപത്തെ കണ്ടു. ധ്രുവൻ ദീർഘദണ്ഡ നമസ്കാരം ചെയ്തു. നേത്രങ്ങളാൽ പാനംചെയ്യുന്നതു പോലെയും മുഖത്തിൽ ചുംബിക്കുന്നപോലെയും കൈകളാൽ ആലിംഗനം ചെയ്യുന്ന മാതിരിയും സങ്കൽപിച്ച് ഭ്രമത്തോടെ മിഴിച്ചുനിന്നു.

ധ്രുവന്ന് ഭഗവാനെ സ്തുതിക്കേണമെന്നുണ്ടെങ്കിലും സംഭ്രമംകൊണ്ട് അത് സാധിക്കാതെ വന്നിരിക്കുന്നുവെന്ന് ഭഗവാൻ മനസ്സിലാക്കി കവിളിൽ ശംഖു കൊണ്ട് തലോടി. അപ്പോൾ വാഗ്ദേവത പ്രകാശിച്ചു. സ്തോത്രങ്ങൾ ഒഴുകി.

"എൻെറ ഹൃദയത്തിൽ പ്രകാശിക്കുന്ന സർവേശ്വരചിച്ഛക്തിക്ക് നമ സ്കാരം . അങ്ങ് മായ എന്ന ശക്തിയെകൊണ്ട് മഹത്തത്വാദികൾ അടങ്ങിയ ഈ ലോകം സൃഷ്ടിച്ചു. അതിൽ അങ്ങുതന്നെ പ്രവേശിച്ചു. പുരുഷൻ അട ങ്ങിയ ഈ ലോകം സൃഷ്ടിച്ചു. അതിൽ അങ്ങുതന്നെ പ്രവേശിച്ചു. പുരുഷൻ എന്ന പേരും ധരിച്ചു. സൃഷ്ടിക്കാൻ ബ്രഹ്മാവാണെങ്കിലും ആ ബ്രഹ്മാവിന്ന് സൃഷ്ടി സാമർത്ഥ്യം നൽകിയത് അങ്ങാണ്. ജനനമരണരൂപമായ സംസാര സങ്കടംതീർത്ത് പരമാനന്ദത്തെ അനുഭവിപ്പിക്കുന്ന അങ്ങയോട് തുച്ഛമായ സുഖഭോഗങ്ങളെ ആവശ്യപ്പെടുന്നത് എന്തൊരു അവിവേകമാണ്. സകാമഭ

ക്തൻമാർ സ്വർഗ്ഗാദി ഭോഗങ്ങളെ കാംക്ഷിച്ച് അങ്ങയെ ഭജിക്കുന്നു. അങ്ങയുടെ പാദപത്മത്തിന്ന് ആധ്യാത്മികാദി താപത്രയങ്ങളേയും നശിപ്പിക്കാൻ കഴിവിരിക്കുമ്പോൾ അതിന്നായി അങ്ങയുടെ കഥാശ്രവണത്തിൽ മനസ്സിരുത്താതെ സ്വർഗ്ഗാദിഭോഗങ്ങൾ ഇച്ഛിക്കുന്നതും അതിന്നായി മറ്റുവിധത്തിൽ ശ്രമിക്കുന്നതും എത്ര വങ്കത്തരം. ഹേ ഭഗവാനെ, അങ്ങയുടെ പാദപത്മധ്യാനം ബുദ്ധിമുട്ടുള്ളതായതിനാൽ അങ്ങയുടെ കഥാമൃതം ഭക്തൻമാരിൽനിന്ന് ഗ്രഹിച്ച് ഞാൻ അതിൽ നിമഗ്നാകേണമെന്ന് താൽപര്യപ്പെടുന്നു. അങ്ങയുടെ ഭക്തജനങ്ങൾ ഏറ്റവും പ്രിയമായ അവരുടെ ശരീരത്തേയും അതിനെ സംബന്ധിച്ച പുത്രകളത്രാദികളേയും നിസ്സാരമായി തള്ളി. പാദാരവിന്ദസൌരഭ്യം നിർമ്മിച്ച മഹാൻമാരുടെ സംസർഗ്ഗത്തേ കാംക്ഷിക്കുന്നു.

ഭഗവത്തത്വം 2 വിധം സ്ഥൂലവും സൂക്ഷ്മവും. എനിക്ക് സ്ഥൂലം മാത്രമേ അറിവാൻ സാധിക്കുന്നുള്ളു. സൂക്ഷ്മം അതിനിഗുഢമായതിനാൽ അത് അറിയുന്നില്ല. ആ സൂക്ഷ്മരൂപത്തെ വേദംകൂടെ വ്യക്തമാക്കുന്നില്ല. അതിനാൽ നിഗുഢമായ ജ്ഞാനദ്വാരാ എന്നെപോലെ ഉള്ളവർക്ക് മോക്ഷം സുഖകരമല്ല. അറിവ് സമ്പാദിച്ച സജ്ജനങ്ങളോടുള്ള സംഗത്തിന്ന് പ്രാധാന്യം ഞാൻ കൊടുക്കുന്നു.

അങ്ങയെ ക്ലിപ്തമായി അറിവാൻ എനിക്ക് കഴിയുന്നില്ലെങ്കിലും ലോക സൃഷ്ടി കർത്താവായ ബ്രഹ്മാവ്. യാതൊരുവൻെറ സ്വരൂപമായ പത്മത്തിൽ നിന്ന് ജനിച്ചുവോ ആ നാരായണനെ ഞാൻ നമസ്കരിക്കുന്നു. സർവരും ആഗ്രഹിക്കുന്ന പരമപുരുഷാർത്ഥം പരമാനന്ദ പ്രാപ്തി രൂപമായ മോക്ഷമാകുന്നു. അത് ആഗ്രഹിക്കുന്നവർക്ക് അങ്ങ് അതിനെ നൽകുന്നു. വിഷയവിരക്തരല്ലാത്തവർ ആഗ്രഹിക്കുന്ന കാമതാൽപര്യങ്ങളേയും അങ്ങ് വേണ്ടവിധത്തിൽ കൊടുത്തു സംരക്ഷിക്കുന്നു. ഇതായിരുന്നു സ്തുതി.

ഭഗവാൻ പറഞ്ഞു. ഹേ രാജപുത്ര, നിൻെറ മനോരഥം ഞാനറിഞ്ഞു. ഇതരൻമാർക്ക് സാധിക്കാത്തതാണെങ്കിലും കഠിനവ്രതം എടുത്ത നിനക്ക് ഞാൻ അത് നൽകുന്നുണ്ട്. നിണക്ക് മംഗളം ഭവിക്കട്ടെ. നിണക്ക് പൂർവപിതാക്കൻമാരായ മന്വാദികൾകൂടെ എത്താത്ത സ്ഥലം--എപ്പോഴും പ്രകാശിക്കുന്നതും സൂര്യാദി നവഗ്രഹങ്ങൾ, 27 നക്ഷത്രങ്ങൾ എവിടെ ബന്ധിക്കപ്പെട്ടിരിക്കുന്നുവോ കൽപത്തിലും നാശമില്ലാത്ത ആസ്ഥാനം--ഞാൻ തരുന്നുണ്ട്.

ഈ ശരീരം നശിക്കുന്ന കാലത്ത് ഈ സ്ഥാനത്ത് പോകാം . ഇപ്പോൾ നീ രാജ്യത്തേക്ക് തിരിച്ചുപോവുക. പിതാവ് നിന്നെ രാജാവായി വാഴിച്ചശേഷം വനവാസം സ്വീകരിക്കും. അതിന്നുശേഷം 36000 വർഷം നീ ധർമ്മത്തോടെ പ്രജാസംരക്ഷണം നടത്തും.

നിൻെറ ജ്യേഷ്ഠഭ്രാതാവായ ഉത്തമൻ കാട്ടിൽ നായാട്ടിന്ന്പോയി മരണപ്പെടും. അവൻെറ അമ്മ അവനെ തേടിചെന്ന് കാട്ടുതീയിൽ പെട്ട് മരിക്കും. നീ എന്നെ അനേകയജ്ഞങ്ങൾകൊണ്ട് ആരാധിക്കും. നീ ഉത്തമഭോഗങ്ങൾ അനുഭവിക്കും. നീ എൻെറ പ്രിയപ്പെട്ട ഭക്തനായി തന്നെ തുടരും. അവസാനത്തിൽ സർവ്വരാലും ആദരണീയനായി. മേൽപറഞ്ഞ ലോകത്തെ നീ പ്രാപിക്കും. ഭഗവാൻ ഇത്രത്തോളം പറഞ്ഞ് തിരിച്ചുപോയി.

ധ്രുവൻ അതിന്നുശേഷം നാട്ടിലേക്ക് മടങ്ങി. പക്ഷേ വലിയ സന്തോഷമു

ണ്ടായില്ല. കാരണം അന്ന് സുരുചിയുടെ ബാണങ്ങളാൽ ഹൃദയം തകർക്കപ്പെട്ടിരുന്നതുകൊണ്ട് പ്രാപഞ്ചികമായ ആഗ്രഹം പൊന്തിവന്നിരുന്നു. അതെല്ലാം നിസ്സാരമാണെന്ന് ഇന്ന് അറിയുന്നു. ഭഗവൽപാദപാപ്തിയാണ് വേണ്ടത് എന്ന് തോന്നിയില്ല. അതാണ് പറ്റിയ തെറ്റ്. മായ എന്നെ വലച്ചു. എന്റെ വിചാരശക്തി നശിച്ചു. ഉത്തമൻ വേറെ ഞാൻ വേറെ അവൻ എന്റെ ശത്രു. ഇതെല്ലാമാണ് എന്റെ ബുദ്ധിയെ മരവിപ്പിച്ചത്. രാജ്യൈശ്വര്യം എനിക്ക് തന്നിരിക്കുന്നതിനാൽ ഞാൻ അതിൽ അഹങ്കരിച്ച് വീണ്ടും ജനനമരണപ്രാപ്തിക്ക് പാത്രമാകേണ്ടിവരും.

ഉത്താനപാദമഹാരാജാവ് ഭൃത്യൻമാർ മുഖാന്തരം ധ്രുവന്റെ വരവ് അറിഞ്ഞു പക്ഷേ ആദ്യം അത് വിശ്വസിച്ചില്ല. ദുഷ്കർമ്മം ചെയ്ത തനിക്ക് സൽകർമ്മഭാഗ്യം എങ്ങിനെ കിട്ടാനാണ്. ഇതായിരുന്നു വിചാരം. അപ്പോൾ നാരദർ പറഞ്ഞ വാക്കുകൾ ഓർത്തു പുത്രൻ അധികം താമസിക്കാതെ വരുമെന്ന്. സന്തോഷത്തോടെ അവർക്ക് വിലപിടിച്ച രത്നമാലകൾ സമ്മാനിച്ചു. പുത്രനെ വരവേൽക്കാൻ വാദ്യഘോഷങ്ങളോടും മന്ത്രിസത്തമൻമാരോടും പ്രജാപുംഗവൻമാരോടുംകൂടി ചെന്നു. സുനീതി സുരുചി ഉത്തമൻ എന്നിവരും കൂടെ പോയിരുന്നു. ഈശ്വരാനുഗ്രഹത്താൽ അവർക്കു പണ്ടുണ്ടായ വൈരമെല്ലാം നാമാവശേഷമായിരുന്നു.

രാജധാനിയുടെ പുറത്തുവെച്ച് പുത്രനെ കണ്ടുമുട്ടി. തേരിൽ നിന്നിറങ്ങി രാജാവ് വാത്സല്യപൂർവ്വം ആലിംഗനം ചെയ്തു. ശിരസ് ബഹുതവണ സന്തോഷപൂർവ്വം ആഘ്രാണിച്ചു കണ്ണുനീരിൽ അവനെ കുളിപ്പിച്ചു. ധ്രുവൻ പിതാവിനെയും മാതാക്കൻമാരേയും നമസ്കരിച്ചു. ഉത്തമനെ ആലിംഗനം ചെയ്തു.

സുനീതി മകനെ വാരി എടുത്ത് ആനന്ദബാഷ്പം പൊഴിച്ചു. ഇത്ര ചെറുപ്പത്തിൽ ഭഗവാനെ സാക്ഷാൽക്കരിക്കാൻ സാധിച്ചുവല്ലൊ എന്ന അഭിമാനിച്ചു. സ്തനങ്ങളിൽനിന്ന് പാൽ ഒഴുകി. ജനങ്ങൾ സുനീതിയുടെ ഭാഗ്യത്തെ പുകഴ്ത്തി. രാജാവ് ധ്രുവനേയും ഉത്തമനേയും ആനപ്പുറത്തിരുത്തി പുരത്തിൽകൂടെ എഴുന്നെള്ളിച്ച് രാജാധാനിക്ക് കൊണ്ടുപോയി.

ജനങ്ങൾ മംഗളപദാർത്ഥങ്ങൾ സമർപ്പിച്ച് മധുരഗാനങ്ങൾകൊണ്ട് സ്വീകരിച്ചു.

രാജൻ പുത്രന്റെ പ്രഭാവത്തെ കേൾക്കയും കാണുകയും ചെയ്തിട്ട് പരമവിസ്മയം പൂണ്ടു.

ജനങ്ങൾക്ക് അവനിലുള്ള പ്രാപ്തിയും തൃപ്തിയും കണ്ട് രാജാവ് അവനിൽ രാജ്യഭാരമേൽപിച്ചു. അദ്ദേഹം വാനപ്രസ്ഥം സ്വീകരിച്ചു.

## 10-ാം അദ്ധ്യായം

രാജ്യൈശ്വര്യം അനർത്ഥമാണെന്ന് ഈ അദ്ധ്യായത്തിൽ പറയുന്നു.

ധ്രുവൻ ശിശുമാരൻ എന്ന പ്രജാപതിയുടെ മകൾ ഭൂമിയെ വിവാഹം ചെയ്തു. കൽപൻ, വത്സരൻ എന്ന 2 പുത്രൻമാരുണ്ടായി. 2-ാമത്തെ ഭാര്യ വായുവിന്റെ പുത്രി ഇള. അതിൽ ഒരു പുത്രൻ ഉൽക്കലൻ അവൻ സ്ത്രീകളെ വശീകരിക്കാൻ സമർത്ഥനായിരുന്നു.

ഉത്തമൻ അവിവാഹിതനായിരുന്നു. ഒരു ദിവസം അവൻ നായാട്ടിന്ന് കാട്ടിൽ

പോയപ്പോൾ ഒരു യക്ഷൻ അവനെ ഹനിച്ചു. അമ്മ സുരുചി അതു കാരണം മരിച്ചു.

ഭ്രാതാവിനെ വധിച്ചവിവരം അറിഞ്ഞ് ധ്രുവന്ന് ദുഃഖവും കോപവും പ്രതി കാരബുദ്ധിയും വന്നു. അവൻ തേരിൽ കയറി ഒറ്റക്ക് യക്ഷലോകത്തിലേക്ക് പോയി. ഹിമവൽ താഴ്വരയിലെ യക്ഷപുരിയിൽ എത്തി. ഉച്ചത്തിൽ ശംഖുനാദം മുഴക്കി യക്ഷപുരി രുദ്രാനുചരൻമാരായ യക്ഷരക്ഷസ്സുകളുടേയും ഭൂതപ്രേത പിശാചുക്കളുടെയും വാസസ്ഥാനമായിരുന്നു.

ശംഖനാദം യക്ഷരെ യുദ്ധത്തിന്നുള്ള പോർവിളിയായിരുന്നു. യക്ഷസ്ത്രീ കൾ ശംഖ്കേട്ട് ഭയന്നു. മഹാവീരൻമാരായ കുബേരഭടൻമാർ ആയുധങ്ങളേന്തി വന്നു. ധ്രുവൻ അവരെ ബാണങ്ങളെകൊണ്ട് മുറിപ്പെടുത്തി. ധ്രുവൻെറ കൈമി ടുക്ക് കണ്ട് അവർ ശ്ലാഘിച്ചു. അവരും ഇടവിടാതെ ശരവർഷം ചെയ്തു. ശരവർഷം പർവ്വതംപോലെ നിൽക്കുന്ന ധ്രുവനെമൂടി. പക്ഷേ ധ്രുവന്ന് ഹാനിതട്ടില.

ദേവലോകത്തിൽ സിദ്ധൻമാർ മനുവിൻെറ പൗത്രൻ യക്ഷൻമാരുടെ ശര മേറ്റ് നശിക്കുന്നുവെന്ന് അപലപിച്ചു. എന്നാൽ ധ്രുവൻ തൻെറ തേരിനെ സാമ ർത്ഥ്യത്തോടെ ശരവ്യൂഹത്തിൽനിന്ന് പുറത്ത് കൊണ്ടുവന്ന് സ്വബാണങ്ങൾ കൊണ്ട് അവരുടെ ബാണങ്ങളെ എല്ലാം നിശ്ശബ്ദമാക്കി. വിഷ്ണു അനുഗ്രഹിച്ച വില്ലാണ് കൈവശം. അനേകം യക്ഷൻമാർ മരിച്ചുവീണു. അവശേഷിച്ചവർ രംഗത്തുനിന്ന് ഓടിപ്പോയി.

തന്നോട് നേരിടാൻ ആരും ഇല്ലാത്ത സ്ഥിതിയായി. എങ്കിലും അൽപനി മിഷത്തിനുള്ളിൽ പുറത്ത് ഭയങ്കരശബ്ദങ്ങൾ കേൾപാനിടയായി. മിന്നൽ, ഇടി, രക്തം, മലം ഇവ വർഷിക്കുന്ന മഴ. കബന്ധശരീരങ്ങളും വീണു. ആകാശ ത്തിൽ പർവ്വതങ്ങൾ നിരന്ന് നിൽക്കുന്നതായി തോന്നി. അതിൽനിന്ന് കൽമാരി, ഗദ, ആയുധം, വാൾ എന്നിവ വീണു. ദ്വേഷ്യഭാവത്തോടെ ക്രൂരമൃഗങ്ങൾ സിംഹം, നരി, പുലി ഇവ കൂട്ടംകൂട്ടമായി തൻെറ നേർക്കു വന്നു. എല്ലാം മായാപ്രയോഗം. മുനിമാർ ഇത് കണ്ട് അവിടെ ചെന്ന് ധ്രുവന്ന് ക്ഷേമം ആശംസിച്ചു. ഹേ ധ്രുവ, യാതൊരു ഭഗവാൻെറ ശാർങ്ങമെന്ന വില്ല് ധരിച്ചിരിക്കു ന്നുവോ. ആ ശ്രീനാരായണനെ സ്മരിക്കുക എന്നുപദേശിച്ചു. ഭഗവൽസ്മരണ അപ്പോൾ ധ്രുവന്ന് വന്നു.

## 11-ാം അദ്ധ്യായം

ഇപ്രകാരം ഋഷികളുടെ ഉപദേശത്തിനനുസരണമായി ധ്രുവൻ ജലം സ്പർ ശിച്ച് നാരായണ മന്ത്രം ജപിച്ച് അസ്ത്രം വിട്ടു. അപ്പോൾ മായാജാലങ്ങളെല്ലാം നീങ്ങി. എല്ലാം നശിച്ചു. പക്ഷേ അവർ വീണ്ടും സംഘടിച്ച് എതിർത്തു. ധ്രുവൻ വളരെപേരെ സംഹകരിച്ചു. ബാക്കി ഉള്ളവർ പ്രാണരക്ഷാർത്ഥം ഓടിപ്പോയി.

ധ്രുവൻെറ പിതാമഹാനായ മനു സ്വർഗ്ഗലോകത്തിൽനിന്ന് അവിടെ എഴു ന്നെള്ളി ധ്രുവനോട് പറഞ്ഞു. ഹേവത്സ. നിർത്തു. യുദ്ധം നിർത്തുക. നീ എന്തിനായിട്ടാണ് ഈ നിരപരാധികളെ സംഹരിക്കുന്നത്. അവർ നിണക്ക് എന്ത് ദ്രോഹം ചെയ്തു. ശാസ്ത്രമാർഗ്ഗം അനുസരിക്കുന്ന നമുക്ക് ഈ അധ ർമ്മം യുക്തമാണോ. നീ നരകത്തിൽ പോകാനിടവരും.

നീ 5 വയസ്സ് പ്രായമുള്ളപ്പോൾ നിൻെറ ചെറിയമ്മയുടെ അധർമ്മം നിറഞ്ഞ വാക്ക് കേട്ട് സഹിക്കാൻ വയ്യാതെ വനത്തിൽ ചെന്ന് കഠിന തപസ്സ് ചെയ്ത് സാക്ഷാൽ ശ്രീ ഹരിയുടെ അനുഗ്രഹം വാങ്ങിയവനാണ്. അപ്പോൾ നീ ധർമ്മം തെറ്റി നടക്കരുത്. ശ്രീഹരിക്ക് ആരിലും പക്ഷഭേദമില്ല. ഒരുത്തൻ പ്രിയനായും മറ്റൊരുത്തൻ അപ്രിയനായിട്ടും ഇല്ല. നിൻെറ ക്രോധം ധർമ്മാർത്ഥകാമ മോക്ഷങ്ങളുടെയും സകല ശ്രേയസ്സുകളുടേയും പരമവിരോധിയാണ്. ഭഗവൽ പ്രിയനായി നടക്കേണമെന്ന് ആഗ്രഹിക്കുന്നവൻ ഭഗവാൻെറ അനിഷ്ടം സമ്പാദിക്കരുത്. അതുകൊണ്ട് അമംഗളമായ ഈ പ്രവൃത്തി നിർത്തുക. നീ സംഹരിച്ചവർ പുണ്യാത്മാക്കളാണ്. നിരപരാധികളാണ്. അവർ കുബേരൻെറ അനുചരൻമാരാണ്. കുബേരൻ ശിവഭക്തനാണ്. തൻെറ അനുജനെപോലെ ആണ് കുബേരൻ ശിവന്ന്. അതുകൊണ്ട് കുബേരകോപത്തിന്നിടയാവും. ശിവൻെറയും കോപത്തിനിടയാവും, ആ കോപാഗ്നി നമ്മുടെ കുലത്തെതന്നെ ദഹിപ്പിക്കും. നീ രണ്ടുപേരോടും മാപ്പു ചോദിക്കേണം.

ധ്രുവന്ന് ഇതുകേട്ടപ്പോൾ കാര്യം മനസ്സിലായി. പശ്ചാത്താപം വന്നു. പിതാമഹനെ നമസ്കരിച്ചു. മനു സന്തോഷവാനായി മടങ്ങി.

## 12-ാം അദ്ധ്യായം

ഇതിൽ ധ്രുവൻെറ സ്വർഗ്ഗാരോഹണവും മറ്റും പറയുന്നു.

മനുവിൻെറ ഉപദേശത്താൽ ക്രോധം ശമിപ്പിച്ച ശാന്തനായ ധ്രുവസമീപം മഹാനായ കുബേരൻ വന്നു. ഭഗവാനെ തപസ്സുകൊണ്ട് മെരുക്കിയതുകൊണ്ട് ധ്രുവൻ മഹാനാണ് എന്നതുകൊണ്ടാണ് കുബേരൻ ഇങ്ങോട്ടെഴുന്നെള്ളിയത്. കൂടെ ചാരണയക്ഷ കിന്നരൻമാരും ഉണ്ടായിരുന്നു. ധ്രുവൻ സവിനയം അഞ്ജലിബന്ധിച്ച് നിന്ന് അദ്ദേഹത്തെ സ്വീകരിച്ചു. കുബേരൻ സന്തോഷത്തോടെ ധ്രുവനോട് പറഞ്ഞു.

ഞാൻ നിന്നിൽ സന്തോഷവാനാണ്. നീ ക്ഷത്രിയനായിട്ടും യക്ഷൻമാരിലുള്ള വൈരം ഉപേക്ഷിച്ചുവല്ലൊ. ഞാൻ വധിച്ചു നീ വധിച്ചു എന്ന് പറയുന്നതെല്ലാം ആത്മസ്വരൂപവിസ്മരണംകൊണ്ടാണ്. നിൻെറ സഹോദരനെ ആരും വധിച്ചിട്ടില്ല. നീയും ആരേയും വധിച്ചിട്ടില്ല. പ്രാണികളുടെ ജനനമരണം ആ ഭഗവാനാണ് നടത്തുന്നത്. ശരീരാഭിമാനം നിമിത്തമാണ് ഞാൻ ചെയ്തു യക്ഷൻ ചെയ്തു എന്ന് തോന്നുന്നത്. സർവ്വവും ബ്രഹ്മമയമാണ്. നീ നിരന്തരം ഭഗവൽ ഭജനം ചെയ്യുക. നിൻെറ ആ അജ്ഞാനം ഇല്ലാതാകും.

രാജൻ, നിന്നിൽ ഞാൻ സന്തോഷവാനാണ്. യക്ഷവധം ചെയ്തുവല്ലോ എന്ന് വിചാരിച്ച് പരിഭ്രമിക്കേണ്ട. അവരവരുടെ പ്രാരാബ്ധകർമ്മമനുസരിച്ച് ഒരുവൻ മരിക്കുന്നു. ജനിക്കുന്നു.

എന്നിൽനിന്ന് അഭീഷ്ടവരം വരിച്ചുകൊൾക. നിനക്ക് വരംതന്നാൽ ആ ഭഗവാൻ എന്നിൽ പ്രസാദിക്കും.

അപ്പോൾ ധ്രുവൻ പറഞ്ഞു. എനിക്ക് ഭഗവാനിൽ അചഞ്ചലമായ ഭക്തി ഉണ്ടാവാൻ അനുഗ്രഹിക്കേണം എന്ന്. കുബേരൻ അഭീഷ്ട വരംകൊടുത്ത് യാത്രയായി.

ധ്രുവൻ പ്രജാപരിപാലനം ഭംഗിയായി നടത്തി. യജ്ഞങ്ങളും യാഗങ്ങളും

ലോകക്ഷേമാർത്ഥം ചെയ്തു. കർമ്മങ്ങൾ എല്ലാം ഭക്ത്യാ ഭഗവാനിൽ സമർപ്പിച്ചു. ഇങ്ങിനെ 36,000 വർഷം രാജ്യം ഭരിച്ചു. ധർമ്മാർത്ഥകാമങ്ങൾ സമ്പാദിച്ചു. വിഷയങ്ങളിൽ വിരക്തി വന്നു. രാജ്യം പുത്രനായ വത്സരനെ ഏൽപിച്ചു. അതിന്നുശേഷം വീണ്ടും ബന്ധുജനങ്ങളോട് എൻെറ എന്ന മമതാഭാവം വരാതിരിപ്പാൻ ബദര്യാശ്രമത്തിലേക്ക് പോയി.

അവിടെ ഇന്ദ്രിയങ്ങളേയും മനസ്സിനെയും മെരുക്കുവാൻ യോഗാഭ്യാസങ്ങളെല്ലാം ചെയ്ത് പ്രാണവായുവിനെ ബന്ധിച്ച് മനസ്സ് വിരാട് സ്വരൂപത്തിലുറപ്പിച്ചു. അഭ്യാസബലത്താൽ ത്രിപുടീനാശം സംഭവിച്ചു. ധ്യാതൃ ധ്യാന ധ്യേയ പ്രതീതിയില്ലാതായി. ആത്മാരാമനായി.

ഇപ്രകാരമുള്ള പ്രാർത്ഥനാഫലമായി .ആനന്ദബാഷ്പവും ഹൃദയത്തിൽ ആർദ്രതയും ശരീരത്തിൽ അടിക്കടി രോമാഞ്ചവും വന്നുകൊണ്ടിരുന്നു.

അങ്ങിനെ ഇരിക്കുമ്പോൾ ആകാശത്തിൽനിന്ന് പ്രകാശമുള്ള ഒരു വിമാനം അവിടെവന്നുനിന്നു. അതിൽ 2 വിഷ്ണുപാർഷദൻമാർ സുനന്ദനന്ദൻമാർ ഉണ്ടായിരുന്നു. അവരെ ധ്രുവൻ അഞ്ജലി കൂപ്പി നമസ്കരിച്ചു.

ഭഗവാൻെറ കൽപന പ്രകാരം ഞങ്ങൾ വന്നവരാണ്. താങ്കളെ അന്യൻമാർക്ക് പ്രാപിക്കാൻ സാധിക്കാത്ത വിഷ്ണുവിൻെറ സ്ഥാനത്തേക്ക് കൊണ്ടുപോകാനാണ് നിർദ്ദേശം. ആസ്ഥാനത്തിൻെറ താഴത്ത് സപ്തർഷികളും ചുറ്റും സൂര്യാദിഗ്രഹങ്ങളും 27 നക്ഷത്രങ്ങളുടെയും പ്രദക്ഷിണവഴിയും ആണ്. താങ്കളുടെ പൂർവ്വികൻമാരാരും അവിടെ എത്തീട്ടില്ല. അവിടെ വസിക്കാം. ഈ ശരീരത്തോടുതന്നെ അങ്ങോട്ടുയാത്ര ചെയ്യാം.

ധ്രുവൻ ഇത് കേട്ട ഉടനെ തനിക്ക് ഇഹലോകം വെടിയാനുള്ള സമയമായെന്ന് മനസ്സിലാക്കി. അടുത്തുള്ള അളകനന്ദയിൽ ചെന്ന് സ്നാനം ചെയ്ത്. മംഗളവസ്തുക്കളായ ചന്ദനം സിന്ദൂരം മുതലായവ ഇട്ട് ശുഭ്രവസ്ത്രം ധരിച്ചു പാർഷദൻമാരെ അഭിമുഖീകരിച്ചു. അവരെ പ്രദക്ഷിണം വെച്ച് വിമാനത്തിൽ കയറി. ശരീരം ഉടനെ സ്വർണ്ണവർണ്ണമായി . ദേവൻമാർ പുഷ്പവൃഷ്ടിചെയ്തു വാദ്യഘോഷം മുഴക്കി.

അപ്പോൾ പൊടുന്നനവേ തൻെറ ആശാകേന്ദ്രമായ അമ്മയെ ഓർത്തു. ഇത് മനസ്സിലാക്കിയ പാർഷദൻമാർ തൻെറ മുമ്പിൽ മറ്റൊരു വിമാനത്തിൽ പോകുന്ന അമ്മയെ ചൂണ്ടിക്കാണിച്ചുകൊടുത്തു. ഭക്തൻമാർക്ക് സങ്കൽപിക്കുന്നതെല്ലാം അപ്പോഴപ്പോൾതന്നെ സാധിക്കും എന്നതിൻെറ ലക്ഷണമാണിത്. ധ്രുവൻ സൂര്യാദികളെ കടന്നു വിഷ്ണുപദം പ്രാപിച്ചു.

നാരദർ ധ്രുവമാഹാത്മ്യം ഗാനമാക്കി പാടി സഞ്ചരിക്കുന്നു. അദ്ദേഹം പ്രചേതസ്സുകളുടെ സത്രത്തിലും പാടിയിരുന്നു. അമ്മ സുനീതിയുടെ പാതിവ്രത്യശക്തിയാണ് 5 വയസ്സുമാത്രം പ്രായമായ തൻെറ പുത്രന് ഇത്രയും വേഗത്തിൽ ഭഗവൽ പ്രസാദത്തിന്ന് കാരണമെന്ന് അദ്ദേഹം പറയുന്നു.

ഈ ധ്രുവചരിതം ശ്രവിക്കുന്നവർക്കും പറയുന്നവർക്കും അഭീഷ്ടസിദ്ധി, ധനം, കീർത്തി, ദീർഘായുസ്സ്, പുണ്യസ്വർഗ്ഗപ്രാപ്തി എന്നിവ ഉണ്ടാകുന്നതാണ്.

ഈ കഥ കേൾപാനാഗ്രഹിക്കുന്നവരെ പ്രതിഫലകാംക്ഷ കൂടാതെ കേൾപിക്കേണ്ടതാണ്. എന്നാൽ ഭഗവൽ പ്രസാദം ഉണ്ടാകും.

## 13-ാം അദ്ധ്യായം

11-ാമത്തെ അദ്ധ്യായംകൊണ്ട് ധർമ്മം എന്ന പുരുഷാർത്ഥത്തേയും (ദക്ഷ കഥകൊണ്ട്) 12 -ാം അദ്ധ്യായംകൊണ്ട് അർത്ഥത്തേയും (ധ്രുവൻെറ കഥയാൽ) വിവരിച്ചു. ഇനി ഈ അദ്ധ്യായംകൊണ്ട് കാമപ്രകരണങ്ങളെയാണ് പറയുന്നത്. പരീക്ഷിത്ത് ചോദിച്ചു. ശ്രീ നാരദമഹർഷി ധ്രുവചരിതത്തെ പ്രചേതസ്സുകളുടെ സത്രത്തിൽവെച്ച് പ്രകീർത്തിച്ചുവെന്നു പറഞ്ഞുവല്ലൊ. ആരാണ് ഈ പ്രചേ തസ്സുകൾ. എവിടെവെച്ച് സത്രം നടത്തി. ഇതറിയാൻ താൽപര്യമുണ്ട്. ഹരി യുടെ പൂജാക്രമം വിവരിക്കുന്ന പഞ്ചരാത്രം എന്ന ഗ്രന്ഥം നാരദീയമാണല്ലോ. അതുകൊണ്ട് പ്രചേതസ്സുകളുടെ കഥയും ഭക്തിനിറഞ്ഞതായിരിക്കും.

ശുക്രാചാര്യർ പറഞ്ഞു - ധ്രുവൻെറ പുത്രൻ ഉൽക്കലൻ പിൻതുടർച്ചാവ കാശമായ രാജ്യഭാരം ഇഷ്ടപ്പെട്ടില്ല. അവൻ ബ്രഹ്മനിഷ്ഠനായിരുന്നതിനാൽ ജഡനെപ്പോലെയും ഭ്രാന്തനെപ്പോലെയും മൂകനെപ്പോലെയും നടന്നു. ബ്രഹ്മാ നന്ദനായിരുന്നു. ധ്രുവൻെറ വിരക്തി സ്വഭാവം പുത്രനിൽ പ്രകാശിച്ചതാണ് ഇതിന്നു കാരണം.

ധ്രുവൻെറ ദ്വിതീയഭാര്യ ഭ്രമിയിൽ ജാതനായ വത്സരൻ രാജ്യം ഏറ്റെ ടുത്തു. വത്സരന്ന് 6 പുത്രൻമാർ പുഷ്പാർണ്ണവൻ മൂത്തവൻ. ഇവന്ന് രണ്ട് ഭാര്യമാർ പ്രഭയും ദോഷയും. പ്രഭ പകൽ സമയത്തിൻേറതും ദോഷ രാത്രികാല ത്തിൻേറയും അഭിമാനദേവതകളായിരുന്നു. പ്രഭക്ക് മൂന്നു പുത്രൻമാർ പ്രഭാതം മദ്ധ്യാഹ്നം, സായംകാലം എന്ന അഭിമാനദേവതകൾ. ദോഷയിലും മൂന്നു പുത്രൻമാർ പ്രദോഷൻ, നിശിഥൻ, വ്യുഷ്ടൻ വ്യുഷ്ടന്ന് ഒരു പുത്രൻ സർവ തേജസ്സ് ഇവന്ന് ചക്ഷുസ്സെന്ന് പുത്രൻ - അവൻ അടുത്ത മനുവാണ്. ഈ മനുവിന്ന് ആറ് പുത്രൻമാർ. അവർ രാഗാദിദോഷങ്ങൾ ഇല്ലാത്തവർ. അതിൽ ഉൽമുകൻ എന്ന ഒടുവിലത്തെ പുത്രന്ന് സൗശീല്യമുളള ആറ് പുത്രൻമാർ. അംഗൻ മൂത്തവൻ ഈ അംഗന്ന് സുനീഥയെന്ന ഭാര്യയിൽ വേനൻ എന്ന പുത്ര നുണ്ടായി. അവൻ ദുശ്ശീലനായിരുന്നു. പുത്രസ്വഭാവം പൊറുക്കാൻ വയ്യാതെ അംഗൻ സംസാരവിരക്തനായി രാജ്യം വിട്ടു.

അംഗൻെറ ചരിത്രം അൽപം പറയാം. ഋഷിതുല്യനായ അംഗരാജാവ് മഹത്തായ അശ്വമേധയാഗം നടത്തി. ആയാഗത്തിൽ യാഗഭാഗം സ്വീകരിക്കാൻ ദേവതകൾ ആരും വന്നില്ല. അദ്ദേഹം കാരണം അന്വേഷിച്ചു. ഋത്വിക്കുകൾ പറഞ്ഞു. യജ്ഞം ചെയ്യുന്നതിലോ മന്ത്രോച്ചാരണത്തിലോ മറ്റൊന്നിലും ശ്രദ്ധ യില്ലായ്മവന്നിട്ടില്ല. പക്ഷേ ഒരു കാരണമാവാം. അങ്ങക്ക് സന്താനമില്ലല്ലോ. സന്താനമാണ് വംശത്തെ നിലനിർത്തുന്നത്. പൂർവ ജൻമത്തിലെ പാകപ്പിഴ കൾ കൊണ്ടാണ് അങ്ങക്ക് ഇതുവരെ സന്താനമുണ്ടാകാഞ്ഞത്. അത്കൊണ്ട് സന്താനലബ്ധിയ്ക്കിന്ന് ശ്രമിക്കുക. ഒരു പുത്രനെ ആഗ്രഹിച്ച് ശ്രീഹരിയെക്കുറിച്ച് യാഗം ചെയ്യുക. അപ്പോൾ ദേവൻമാർ യാഗഫലം സ്വീകരിക്കും. സന്താനവും ഉണ്ടാകും. ശ്രീഹരി നമ്മുടെ പ്രാർത്ഥനക്കനുസരിച്ച് സന്താനം നൽകും.

രാജാവ് അവരുടെ ഉപദേശം സ്വീകരിച്ച് സന്താനലാഭത്തിന്നായി യാഗം നടത്തി. ഹോമാഗ്നിയിൽ നിന്ന് പായസവുംകൊണ്ട് ഒരു പുരുഷൻ വന്നു. ആ പായസം സ്വീകരിച്ചു ബ്രാഹ്മണർക്ക് ദക്ഷിണ നൽകി അവരെ സന്തോഷി പ്പിച്ചു. പത്നി പായസം ഭുജിച്ചു. ഗർഭിണിയായി. ഒരു പുരുഷ സന്താനമുണ്ടായി.

ആ ബാലനാണ് വേനൻ. അമ്മയുടെ അച്ഛൻ മൃത്യുവായിരുന്നതിനാൽ അദ്ദേഹത്തിൻെറ ദോഷഭാവങ്ങളും അംഗൻെറ പൂർവജൻമപാപങ്ങളും കൂടി ചേർന്നപ്പോൾ ഈ ബാലൻ ദുഷ്ടനും ദുഃസ്വഭാവിയും ഈശ്വരവിചാരം ഇല്ലാത്തവനുമായി വളർന്നു.

വേനനെ കണ്ടാൽ ജനങ്ങൾ ഭയപ്പെട്ടോടും. കാരുണ്യം ലേശവുമില്ലാത്ത നിഷ്ടൂര സ്വഭാവി. രാജാവ് വളരെ വിഷമിച്ചു. തനിക്ക് ഇങ്ങിനെ ഒരു കുത്സിതപുത്രൻ ജനിച്ചുവല്ലോ എന്നോർത്തു വളരെ സങ്കടത്തിലായി. ഇവൻ കാരണം രാജാവിന്ന് ദുഷ്കീർത്തി ആയി. പുത്രസ്നേഹം ഉപേക്ഷിക്കാനും വയ്യ. ആ സ്നേഹം കാരണം താൻ അധർമ്മം പ്രവൃത്തിക്കേണ്ടിവരും. അപ്പോൾ പിതൃകടത്തിൽനിന്ന് മോചനമുണ്ടാവില്ല. ഇങ്ങിനെ ചിന്തിച്ച് അസ്വസ്ഥനായി.

പിന്നൊരു വിധത്തിലും ചിന്തിച്ചു. സൽപുത്രനായാൽ കുടുംബത്തിൽ സ്നേഹം പെരുകി വിഷയാശവർദ്ധിക്കും. കുപുത്രനായാൽ വിഷയ വിരക്തി വേഗം വരുകയും ഭഗവാനിൽ നിവൃത്തിമാർഗ്ഗം തേടുകയും ചെയ്യും. അതുകൊണ്ട് കുപുത്രൻ ഒരു അനുഗ്രഹമാണ്. ഇങ്ങിനെ ചിന്തിച്ച് ഏറ്റവും സ്നേഹിക്കുന്ന തൻെറ ഭാര്യയോടുകൂടി ഒരക്ഷരം ആരോടും പറയാതെ രാത്രിയിൽ എല്ലാവരും നിദ്രപ്രാപിച്ചിരിക്കുന്ന സമയത്ത് രാജധാനിവിട്ട് പുറത്തിറങ്ങി എങ്ങോട്ടോ പോയി.

മന്ത്രിമാർ ആചാര്യൻമാർ മുതലായവർ രാജാവിനെ പലേടിക്കിലും ആളുകളേ അയച്ചു തിരച്ചിൽ നടത്തി. കണ്ടുകിട്ടിയില്ല. അവർ മടങ്ങിവന്ന് ഋഷികളുടെ അടുക്കൽ വിവരം പറഞ്ഞു. ഇനി രാജ്യം ആർ ഭരിക്കും. രാജാവില്ലാതെ ആയാൽ പല ദുർഘട്ടങ്ങളും സംഭവിക്കും. എന്താവേണ്ടത് എന്ന പ്രശ്നം എടുത്തിട്ടു.

## 14-ാം അദ്ധ്യായം

ഋഷികൾ ഭൃഗുമുതലായവർ കൂടിച്ചേർന്നാലോചിച്ചു. രാജ്യാവകാശി രാജപുത്രൻ വേനനാണല്ലോ. രാജ്യത്തിന്നധികാരിയും അവനാണ്. പക്ഷേ അവൻ ദുഷ്ടബുദ്ധിയാണ്. ജനങ്ങൾക്ക് അവനിൽ പ്രിയമില്ല. എന്നാലും അവന്നർഹപ്പെട്ടത് നിഷേധിക്കുന്നത് അധർമ്മമായിവരും. അവൻെറ അമ്മ സുനീഥയോടുകൂടി അവർ ആലോചിച്ചു. ഒടുവിൽ അവനെ രാജാവായി വാഴിക്കാൻ തീരുമാനിച്ചു. അഭിഷേകവും ചെയ്തു.

വേനൻ രാജാവായ ഉടനെ കൊള്ളക്കാർ അൽപം ഭയന്നു. അതികഠിന ദണ്ഡന തരുമെന്ന് ഭയന്ന് അവർ ഒതുങ്ങിനിന്നു. എന്നാൽ രാജാവിന്ന് ഐശ്വര്യം വർദ്ധിച്ചപ്പോൾ അഹങ്കാരം പെരുകി. വർണ്ണാശ്രമപ്രകാരം നടക്കുന്ന മാന്യൻമാരെ അപമാനിച്ചു. സദാചാരവും ശാസ്ത്രമര്യാദയും തിരസ്കരിച്ചു. ഭൂമിയിൽ സർവത്ര സഞ്ചരിച്ച് തൻെറ പ്രവർത്തന രീതി ധരിപ്പിച്ചു. ഇനി മേലാൽ യജ്ഞം ദാനം തപസ്സ് ഹോമം ഇവ നടത്തിപ്പോകരുതെന്ന ഭേരിഘോഷം ചെയ്ത് പ്രസിദ്ധപ്പെടുത്തി. ക്ഷേത്രാരാധനകൾക്ക് പിൻ ബലം കൊടുത്തില്ല. എല്ലാം താൻ ആണ്. അതിനുമീതെ വലിയ ശക്തി ഇല്ല. എല്ലാവരും തന്നെയാണ് ആരാധിക്കേണ്ടത്. ഇതൊക്കെയാണ് വിളംബരവിഷയം. ചോരൻമാർ രാജമനസ്ഥിതി മനസ്സിലാക്കി അതിന്തകുന്ന രീതിയിൽ അവരുടെ ദുഷ്ടവൃത്തികൾ

തുടർന്നു.

സജ്ജനങ്ങൾക്ക് ഇത് ദഹിച്ചില്ല. അവർ അവിടവിടെ സംഘം ചേർന്നു എന്തു ചെയ്യേണ്ടു എന്നാലോചിച്ചു. മുനിമാരെ അവരുടെ സങ്കടങ്ങൾ അറിയിച്ചു. അവരിരുന്നാലോചിച്ചു. രാജാവിനെ നേരിൽ കണ്ട് ഉപദേശിക്കാൻ അവർ തീർച്ചയാക്കി.

മുനിമാർ വേനസമീപം ചെന്നു. അദ്ദേഹത്തോട് പറഞ്ഞു. അങ്ങയുടെ ഭരണരീതിയിൽ ജനങ്ങൾ തൃപ്തരല്ല. ജനങ്ങളുടെ ക്ഷേമമാണ് രാജധർമ്മം. അവരുടെ സങ്കടനിവാരണം അങ്ങ് ആലോചിച്ചു പ്രവൃത്തിക്കേണം. രാജ്യത്തിൽ മന്ത്രിമാരുടേയും ഉദ്യോഗസ്ഥൻമാരുടെയും ഇടയിൽ കൈക്കൂലി അധികമായിരിക്കുന്നു. കള്ളൻമാർ പെരുകിയിരിക്കുന്നു. ജനക്ഷേമത്തെ മുൻനിർത്തി ഭരിക്കുന്ന രാജാവിന്ന് ഇഹപരലോകങ്ങളിൽ നൻമ ഉണ്ടാവും. ജനങ്ങൾ വർണ്ണാശ്രമാദികൾ തെറ്റാതെ നടക്കണം. ക്ഷേത്രങ്ങളിൽ വീഴ്ചയില്ലാതെ ആരാധനകൾ വേണം. അങ്ങ് അതൊന്നും വിഘ്നപ്പെടുത്തരുത്. വേണ്ടത് പോലെ ചെയ്തില്ലെങ്കിൽ ഈശ്വരകോപം ഫലമാകും.

മറുപടിയായി വേനൻ പറഞ്ഞു. അധർമ്മത്തെ ധർമ്മമെന്നു കരുതുന്നു നിങ്ങൾ. അത് മൂഢതയാണ്. എല്ലാ സുഖവും കൊടുക്കുന്ന ഭർത്താവിനെ ഉപേക്ഷിച്ച് അൽപസമയത്തേക്ക് ഒളിവിൽ കഴിയുന്ന ജാരനെ സ്വീകരിക്കുന്ന ഭാര്യയെ പ്രോത്സാഹിക്കുന്നപോലെയാണ് ഇത്. എല്ലാം കൊടുത്തു രക്ഷിക്കുന്ന എന്നെ മറന്ന് അദൃശ്യമായ ദൈവത്തെ ആരാധിക്കുന്നത് അനഭിമതമാണ്. അറിവുള്ള നിങ്ങൾക്ക് ഈ വിഡ്ഢിത്വം എങ്ങിനെ വന്നു? വിഷ്ണു മുതലായ ത്രിമൂർത്തികളും സൂര്യൻ മുതലായ ദിക്ക്പാലൻമാരും രാജാവിൽ ഇരിക്കുന്നത്കൊണ്ട് രാജാവ് സർവദേവസ്വരൂപനാണ്. അതുകൊണ്ട് എന്നെയാണ് നിങ്ങളെല്ലാം പൂജിക്കേണ്ടത്. യജ്ഞം യാഗം ഇവ എനിക്ക് സമർപ്പിക്കുക; എന്നെ സന്തോഷപ്പെടുത്തുക. അതാണ് വേണ്ടത്.

ഇപ്രകാരം ധിക്കാരവാക്കുകൾ പറഞ്ഞപ്പോൾ മുനിമാർ ചിലർ ഇവനെ നശിപ്പിക്കുവിൻ. ധിക്കാരി എന്ന കൂകി എല്ലാവരും ആ അഭിപ്രായത്തിൽ യോജിച്ചു അവനെ ശാപത്താൽ പ്രാണഹീനനാക്കി. വേനൻ മൃതി അടഞ്ഞു.

പുത്രനാശംകണ്ട മാതാവ് സുനീഥ വളരെ വ്യസനിച്ചു. ഈശ്വരേച്ഛയെ ആർക്കും വെല്ലാൻ കഴിയുകയില്ലെന്നു ഓർത്ത് സമാധാനിച്ചു. പുത്ര ശരീരം നശിപ്പിക്കാതെ തനിക്കെന്നെന്നും കാണത്തക്കരീതിയിൽ എണ്ണപ്പാത്തിയിലിട്ടു സൂക്ഷിച്ചു.

രാജ്യം ഭരിക്കാൻ രാജാവില്ലാതെ ആയപ്പോൾ ദുഷ്ടജനങ്ങൾ വാലുപൊന്തിച്ചു. കളവ് വഞ്ചന കൊലപാതകം ഇവ സംഭവിക്കാൻ തുടങ്ങി. അധർമ്മം നടമാടി. സാധു ദ്രോഹം സാധാരണയായി.

ഋഷികൾ സരസ്വതീനദീതീരത്തിൽ സംഘടിച്ച് സ്ഥിതിഗതികൾ വിലയിരുത്തി. രാജ്യത്തെ രക്ഷിക്കേണ്ടത് അവരുടെ കടമയാണ്. എന്നാൽ താപസൻമാരായത്കൊണ്ട് അവർക്ക് ഏറ്റെടുക്കുവാൻ വയ്യ. അന്യനെകൊണ്ടുവന്ന് രാജാവായി അഭിഷേകം ചെയ്യുന്നതും ശരിയല്ല. കാരണം ഉത്താനപാദൻ ധ്രുവൻ മുതലായ ശ്രീനാരായണ ഭക്തൻമാരുടെ വംശപരമ്പര വിച്ഛിത്തിവന്നുചേരാൻ പാടില്ലല്ലോ. അങ്ങിനെ അവർ ചിന്തിച്ചു ഒരുതീരുമാനത്തിലെത്തി. സുനീഥാ

ദേവി സൂക്ഷിച്ചു വെച്ച വേനന്റെ ശരീരം പുറത്തെടുത്തു ആ ശരീരത്തിന്റെ തുടഭാഗം കടഞ്ഞു. അവിടുന്ന് രാജാവിന്റെ പാപാംശം ഒരു മനുഷ്യരൂപത്തിൽ പ്രത്യക്ഷമായി. കറുത്ത ശരീരം. ചെമ്പിച്ച മുടി. ഹ്രസ്വശരീരം. ആകെപ്പാടെ വികൃതരൂപം. അവൻ ഋഷികളെ വന്ദിച്ചു. എന്താണ് താൻ ചെയ്യേണ്ടത് എന്ന് ചോദിച്ചു അവർ നിഷീദ് എന്നാജ്ഞാപിച്ചു. ഇരുന്നുകൊൾക എന്ന് വാക്കർത്ഥം. അങ്ങിനെ അവൻ നിഷാദനായി. ഇപ്പോൾ കാട്ടിലും മലയോരങ്ങളിലും താമസിക്കുന്ന കാട്ടാള വർഗ്ഗക്കാർ ഇവന്റെ പരമ്പരക്കാരാണത്രെ. പാപമൂർത്തികളായത്കൊണ്ട് അവരെ അകറ്റി നിർത്തിയതാണ്.

## 15-ാം അദ്ധ്യായം

മൈത്രേയർ വിദുരരോട് ഭഗവൽ കഥ തുടർന്നു പറയുകയാണ്.

ഋഷികൾ വേനന്റെ കൈകളെ പിന്നീട് മഥനം ചെയ്തു. ഒരു പുരുഷനും ഒരുസ്ത്രീയും അതിൽനിന്ന് വന്നു. ഋഷികൾ ജ്ഞാനികളായതിനാൽ പുരുഷ സന്താനം മഹാവിഷ്ണ്വംശമാണെന്നും സ്ത്രീസന്താനം ശ്രീദേവിയുടെ അംശമാണെന്നും അവർ പറഞ്ഞു. പുരുഷൻ പൃഥു എന്ന പേരിലും സ്ത്രീ അർച്ചിസ്സ് എന്ന പേരിലും അറിയപ്പെട്ടു. രണ്ടുപേരും ദമ്പതികളാവുമെന്ന് പറഞ്ഞു.

കുട്ടികളുടെ ജനനം പ്രമാണിച്ച് ബ്രാഹ്മണർ സ്തോത്രം ചെയ്കയും സിദ്ധൻമാർ ഗന്ധർവ്വൻമാർ ദേവസ്ത്രീകൾ മുതലായവർ അവരവരുടെ കഴിവുകളനുസരിച്ച് ഗാനാലാപം നൃത്തം ഇവ ചെയ്കയും ചെയ്തു. ദേവൻമാർ വാദ്യങ്ങൾ മുഴക്കി. പിന്നീടു ബ്രഹ്മാവ് ഇന്ദ്രാദികളായ ദിക്പാലൻമാർ സനകാദികൾ മുതലായവർ ദർശനത്തിന്നായി എത്തി. കയ്യിൽ ചക്രരേഖ കണ്ടിട്ടു ശ്രീഹരിതന്നെ എന്ന് അവർ ഉറപ്പിച്ചു. ബ്രാഹ്മണർ പൃഥുവിനെ അഭിഷേകം ചെയ്വാനൊരുങ്ങി. അപ്പോൾ ജനങ്ങൾ പലദിക്കുകളിൽനിന്നും അഭിഷേകസാമഗ്രികൾ കൊണ്ടുവന്നു . അഭിഷേകം കഴിഞ്ഞപ്പോൾ ഭൂതങ്ങൾ, നദികൾ, പർവ്വതങ്ങൾ, സർപ്പങ്ങൾ, പശുക്കൾ, മൃഗങ്ങൾ, പക്ഷികൾ ഇവയുടെ സൂക്ഷ്മഭൂതങ്ങൾ, കാഴ്ചദ്രവ്യങ്ങൾ സമർപ്പിച്ചു. ബ്രഹ്മാവ്, കുബേരൻ, വരുണൻ, വായുദേവൻ, ധർമ്മദേവൻ, ഇന്ദ്രൻ, യമൻ, സരസ്വതി, ശ്രീഹരി, ശ്രീദേവി, രുദ്രൻ, രുദ്രാണി, ചന്ദ്രൻ, വിശ്വകർമ്മാവ്, അഗ്നിദേവൻ, സൂര്യഭഗവാൻ, ഭൂമിദേവി, അന്തരീക്ഷദേവത, ഗന്ധർവ്വൻമാർ, വിദ്യാധരൻമാർ, ഋഷികൾ, ലവണസമുദ്രം ഇവരും കാഴ്ചദ്രവ്യങ്ങൾ സമർപ്പിച്ചു. അനന്തരം സൂതമാഗധവന്ദികൾ സ്തുതിപ്പാനാരംഭിച്ചു. അപ്പോൾ രാജാവ് അത് നിരോധിച്ചു. അദ്ദേഹം പറഞ്ഞു.

ഒന്നും ഞാൻ ചെയ്യാതെ എന്റെ പ്രവൃത്തികൾ ഗുണമുള്ളതോ എന്നറിയാതെ എന്നെകുറിച്ചു പ്രശംസിക്കരുത്. നിങ്ങൾ സമയം വെറുതെ കളയേണ്ട. ഭഗവാനെ സ്തോത്രം ചെയ്യുവിൻ.

## 16-ാം അദ്ധ്യാം

അപ്പോൾ ഋഷികൾ ഇടപെട്ട് അദ്ദേഹത്തിന്റെ സ്വഭാവഗുണങ്ങളെപ്പറ്റിയും അദ്ദേഹത്തിന്റെ ഭാവിജീവിതത്തെപ്പറ്റിയും പറവാൻ ആവശ്യപ്പെട്ടു.

ഇവർ പറഞ്ഞു. രാജാവ് ധർമ്മിഷ്ഠനായിരിക്കും. വർണ്ണാശ്രമധർമ്മം പരി

പാലിക്കും. യജ്ഞാദികൾ മുടക്കം കൂടാതെ തന്നെ നടത്തും. ദേവൻമാർക്കുഹിതത്തെ ജനിപ്പിക്കുന്നവനാകയാൽ വൃഷ്ട്യാദികൾ കാലാകാലത്ത് ഉണ്ടാവും. ഇദ്ദേഹത്തിൽ ഇന്ദ്രാദി ദിക്ക്പാലൻമാരുടെ അംശമുണ്ട്. ഭൂമിദേവിയെപോലെ ക്ഷമാശീലനായിരിക്കും.

ഇദ്ദേഹം അഗ്നിതുല്യനാണ്. ഇദ്ദേഹത്തിൻെറ ശരങ്ങളെ ആർക്കും തടുക്കുവാൻ സാധിക്കയില്ല. അതുകൊണ്ട് ഇദ്ദേഹത്തെ ധിക്കരിപ്പാൻ ആരും തുനിയില്ല. ശിക്ഷ അർഹിക്കുന്നവർക്ക് ശിക്ഷകൊടുക്കും. പക്ഷഭേദം കൂടാതെ ഭരിക്കും. സൂര്യരശ്മി തട്ടുന്ന സ്ഥലങ്ങളിലെല്ലാം ഇദ്ദേഹത്തിൻെറ കോയ്മ ഉണ്ടാകും. സ്വധർമ്മത്തിൽ ദൃഢനിശ്ചയമുള്ളവനും സത്യവാനും ബ്രാഹ്മണഭക്തനും കരുണാനിധിയും ആണ്. പരസ്ത്രീകളെ മാതാവായും ഭാര്യയെ സ്വാംശമായും പ്രജകളെ പിതാവെന്ന പോലെയും ആദരിക്കും.

സകല ശരീരികളും സ്വാത്മാവിനെപോലെ ഇദ്ദേഹത്തെ സ്നേഹിക്കും. ജ്ഞാനികളോട് അടുപ്പമുണ്ടാകും. ദുഷ്ടരിൽ അന്തക തുല്യനുമായിരിക്കും. ഇദ്ദേഹം സകലരുടേയും അന്തര്യാമിയായ ഭഗവാൻെറ അംശമാണ്.

ഇദ്ദേഹത്തിൻെറ ജൻമോദ്ദേശം അരാജകമായ രാജ്യത്തെ ധർമ്മപ്രകാരം പരിപാലിക്കലാണ്. ഇദ്ദേഹത്തിൻെറ കാലത്ത് ഭൂമി നല്ല വിളവ് തരും. ഇദ്ദേഹം 100 അശ്വമേധം നടത്തും. 100 -മത്തെ യാഗം ഇന്ദ്രൻ മുടക്കും. സനൽകുമാരൻ അവിടെവന്ന് രാജാവിന്ന് ജ്ഞാനോപദേശം ചെയ്യും. ഇദ്ദേഹം സ്വപരാക്രമത്താൽ ദുർജ്ജനങ്ങളെ ശിക്ഷിച്ച് നല്ല ഭരണാധികാരിയായി വർത്തിക്കും.

## 17-ാം അദ്ധ്യായം

പൃഥു രാജാവായ കാലത്ത് ഭൂമി താണിട്ടും പൊന്തിയിട്ടും കൃഷി ചെയ്യത്തക്കരീതിയിലല്ലായിരുന്നു. വിളവില്ലാത്തതിനാൽ ഭക്ഷണക്ഷാമം കൊടുമ്പിരിക്കൊണ്ടിരുന്നിരുന്നു. ജനങ്ങൾ നാഥനായി ഒരു നല്ല രാജാവ് വന്നിട്ടുണ്ട് എന്നറിഞ്ഞപ്പോൾ അവരുടെ സങ്കടം രാജാവിനെ ബോധിപ്പിക്കാൻ സംഘം സംഘമായി വന്നു.

രാജൻ, ആഹാരമില്ലാതെ ഞങ്ങൾ തപിക്കുന്നു. മുനിമാർ അങ്ങയെ രാജാവാക്കി വാഴിച്ചു എന്നറിഞ്ഞ് ഞങ്ങൾ സന്തോഷിക്കുന്നു. ഞങ്ങൾക്ക് ഉടനെ ആഹാരം ലഭിക്കാതെപോയാൽ ഞങ്ങൾ അൽപകാലത്തിന്നുള്ളിൽ നശിക്കും.

രാജാവ് ഇത് കേട്ടുകുറേ ആലോചിച്ചു. വില്ലെടുത്ത് പിടിച്ചു ക്രോധവാനെന്നപോലെ ഭൂമിയുടെ നേരെ ബാണങ്ങൾ തൊടുത്തു. ഭൂമിദേവി ക്രോധിച്ചിരിക്കുന്ന രാജാവിനെ ശാന്തപ്പെടുത്താൻ ഗോരൂപത്തിൽ വന്നു. ഗോരൂപമായാൽ തനിക്ക് ദേഹോപദ്രവം തട്ടില്ലെന്ന് വിചാരിച്ചാണ് അത് എടുത്തത്. എങ്കിലും രാജാവിനെ കണ്ടമാത്രയിൽ പശു ഭയന്ന് ഓടി. നാനാദിക്കിലേക്കും. രാജാവ് പിന്തുടർന്ന രാജാവ് തന്നെ വിട്ടുപോകയില്ല എന്ന് മനസ്സിലാക്കിയപ്പോൾ ഓട്ടം നിറുത്തി. രാജാവിനോട് പ്രാർത്ഥിച്ചു. തന്നെ രക്ഷിക്കേണം എന്ന് അഭ്യർത്ഥിച്ചു. "ഞാൻ യാതൊരു അപരാധവും ചെയ്തിട്ടില്ല. എന്നെ എന്തിന്ന് ശിക്ഷിക്കേണം. ഞാൻ ഒരു സ്ത്രീയും ആണ്. സ്ത്രീവധം അങ്ങക്ക് ഒട്ടും ശോഭനമല്ല. എന്നിലാണ് ഈ ലോകം നിലനിൽക്കുന്നത്. എന്നെ ഹിംസിച്ചാൽ ഈ ലോകവും അങ്ങും വെള്ളത്തിലാകും."

പൃഥു മറുപടി പറഞ്ഞു. എൻെറ ആജ്ഞയെ നീ അനുസരിക്കുന്നില്ല. യാഗ ഭാഗം നീ സ്വീകരിക്കുന്നു. എന്തുകൊണ്ട് രാജ്യക്ഷേമത്തിന്നുവേണ്ട ആഹാരം നീ വർദ്ധിപ്പിക്കുന്നില്ല. നീ സ്ത്രീയായതുകൊണ്ട് നിന്നെ വധിക്കില്ല എന്ന് കരുതേണ്ട. അഹംഭാവിയായി നടക്കുന്ന നീ പ്രാണികളിൽ കാരുണ്യം കാട്ടാത്ത താണ് നിന്നെ ഹിംസിക്കാനാലോചിക്കുന്ന കാരണം. നിന്നെ ഹിംസിക്കുന്നതിൽ ദോഷമില്ല. നിൻെറ അഭാവത്തിൽ എൻെറ പ്രജകൾക്ക് ആസ്പദമില്ലാതെ ആവു മെന്ന് കരുതേണ്ട. എൻെറ ശരംകൊണ്ട് നിന്നെ പൊടിപൊടിയാക്കിയശേഷം ജലമയമായ ഈ ലോകത്തിൽ എൻെറ യോഗബലത്താൽ ഈ പ്രാണിവർഗ്ഗ ങ്ങളെ ഞാൻ ധരിക്കും.

ഭൂമിദേവി ക്രോധം നിറഞ്ഞ രാജാവിൻെറ രൂപംകണ്ട് വിറച്ചു. അഞ്ജലി കൂപ്പി നമസ്ക്കരിച്ചു. രാജാവിനെ സ്തുതിച്ചു.

പഞ്ചമഹാഭൂതങ്ങൾ, 10 വിധ ഇന്ദ്രിയങ്ങൾ, അവയെ പ്രവൃത്തിപ്പിക്കുന്ന ദേവതകൾ, ബുദ്ധി, അഹങ്കാരം എന്നിവകൊണ്ട് ഇക്കാണപ്പെടുന്ന സർവ്വ ത്തേയും സൃഷ്ടിച്ചു. രക്ഷിച്ചു സംഹരിക്കുന്ന സാക്ഷാൽ ശ്രീനാരായണ നായ അങ്ങയെ ഞാൻ നമസ്ക്കരിക്കുന്നു. എന്നെ നിലനിർത്തുവാൻ വേണ്ടി ആദിയിൽ വരാഹരൂപനായി അവതരിച്ച് പാതാളത്തിൽ പ്രവേശിച്ച് ജലത്തിൽ കൂടെ എന്നെകൊണ്ട് വന്ന് അതിൻമുകളിൽ എന്നെ സ്ഥാപിച്ച അങ്ങക്ക് സാധിക്കാത്തതെന്ത്? അത്രകാരുണ്യം കാണിച്ചുവല്ലൊ. ഇന്നെന്താ ഈ മാതിരി വിപരീതം. പ്രഭോ, ഇത്രയെല്ലാം കഴിവുള്ള അങ്ങ് എന്നിൽ വസിക്കുന്ന പ്രജകളെ പരിപാലിപ്പാൻവേണ്ടി എന്നിൽ ഉള്ള അൽപമായ പാൽ കിട്ടാത്ത തിൽ എന്നോട് ക്രോധിച്ച് എന്നെ നശിപ്പിക്കാൻ ഭാവിക്കുന്നത് ഉചിതമാണോ? അങ്ങക്ക് നമസ്ക്കാരം എന്നെ രക്ഷിക്കേണം. ഞാൻ ശരണാഗതയാണ്.

## 18-ാം അദ്ധ്യായം

രാജാവിൻെറ കോപം ഇത്രയും പറഞ്ഞിട്ടും ശമിച്ചിട്ടില്ലെന്നറിഞ്ഞ് ഭൂമീദേവി വിഷമിച്ചു. പ്രജകൾക്ക് വേണ്ട അന്ന പദാർത്ഥം കിട്ടാതെ കോപം മാറില്ലെന്ന് തോന്നി അൽപം ആലോചിച്ചു വീണ്ടും പറഞ്ഞു.

അങ്ങ് കോപിഷ്ടനായിരിക്കുന്നുവല്ലൊ. കോപം ശമിപ്പിച്ചാലെ എനിക്ക് പറയാനും അങ്ങക്ക് കേൾക്കാനും ക്ഷമയുണ്ടാവുകയുള്ളു.

ശരി. ആവട്ടെ എന്ന് രാജാവ് പറഞ്ഞപ്പോൾ ഭൂമി പറഞ്ഞു.

പൂർവ്വികൻമാർ ഇതിനെല്ലാം ഉപായങ്ങൾ കണ്ടുപിടിച്ചിട്ടുണ്ട്. പണ്ട് ബ്രഹ്മ ദേവൻ ലോകരക്ഷാർത്ഥം ഗോതമ്പ് വ്രീഹി, യവം മുതലായ ധാന്യങ്ങളെ എന്നിൽ സമർപ്പിച്ചിട്ടുണ്ട്. അവയെ ശാസ്ത്ര മര്യാദതെറ്റി സ്വേച്ഛപ്രകാരം അസത്തുക്കൾ ഉപയോഗിക്കാൻ തുടങ്ങിയപ്പോൾ ഞാൻ അവയെ എല്ലാം എന്നു ള്ളിൽ ഒതുക്കിവെച്ചു. നല്ലൊരു രാജ്യപാലകൻ വരുമ്പോൾ മാത്രം പുറത്തുവിടാ മെന്ന് വിചാരിച്ചാണ് അങ്ങിനെ ചെയ്തത്. ആ ബീജങ്ങൾ മിക്കതും എന്നിൽ ലയിച്ചുകിടക്കയാണ്. അവയെ പുറത്തുകൊണ്ടുവരുവാൻ സുപ്രസിദ്ധമായ ഉപായങ്ങൾ ഉണ്ട്.

അങ്ങയുടെ പ്രാണിവർഗ്ഗങ്ങൾ എന്നിൽ നിന്ന് കറന്നെടുക്കാം. ഗോരൂപ മായ എന്നിൽ നിന്ന്പാൽ വേണമെങ്കിൽ ഒരു വത്സൻ കറക്കാനുള്ള ആൾ

കറന്നെടുക്കാൻ പാത്രം ഇവവേണമല്ലൊ. വത്സൻ കുടിക്കുമ്പോൾ ഗോവ് പാൽ ചുരുക്കും. പാൽ കറവുകാരൻ പാത്രത്തിൽ കറന്നെടുക്കും. അത് പോലെ ഏതാവശ്യത്തിന്നും ഈ സാമഗ്രികൾ വെച്ച് എന്നെ സമീപിച്ചാൽ ആവശ്യപദാർത്ഥങ്ങൾ ലഭ്യമാകും.

മറ്റൊന്നുകൂടെ ചെയ്യേണം. എന്റെ ബാഹ്യം സമനിരപ്പല്ല. നിമ്നോന്നത മാണ്. അത് അങ്ങ് നിരപ്പാക്കണം. വെള്ളം ഏത് കാലത്തും കിട്ടത്തക്കവണ്ണം സംഭരണികൾ വേണം.

ഈ വാക്കുകൾ കേട്ട് രാജാവിന്ന് സന്തോഷം വന്നു. രാജാവ് ഭൂപരിപാലനത്തിൽ മുഖ്യനായ മനുവിനെ കുട്ടിയാക്കി സങ്കൽപിച്ച് തന്റെ കയ്യാകുന്ന പാത്രത്തിൽ സകലധാന്യങ്ങളും കറന്നെടുത്തു.

പൃഥു ചെയ്തത്പോലെ അറിവുള്ളവരെല്ലാം അവരവരുടെ സംഘത്തിന്ന് വേണ്ട സാധനങ്ങളെ ഇഷ്ടംപോലെ കറന്നെടുത്തു.

ഋഷികൾ അവരുടെ മുഖ്യനായ ബൃഹസ്പതിയെ വത്സനാക്കി വേദസ്വരൂപത്തെ കറന്നെടുത്തു. ദേവസമൂഹങ്ങൾ ഇന്ദ്രനെ കുട്ടിയാക്കി. ബലംതരുന്ന അമൃതത്തെ കറന്നെടുത്തു.

ദൈത്യൻമാർ അവരുടെ അധിപൻ പ്രഹ്ലാദനെ വത്സലനാക്കി ഇരുമ്പു പാത്രത്തിൽ മദ്യം കറന്നെടുത്തു.

ഗന്ധർവൻമാരും അപ്സരസ്സുകളും വിശ്വാവസുവിനെ കുട്ടിയാക്കി താമരപ്പൂവാകുന്ന പാത്രത്തിൽ വാങ്മാധുര്യവും സൗന്ദര്യവും കറന്നെടുത്തു.

ദേവൻമാരിൽ പിതൃക്കൾക്കായിട്ടുള്ള തർപ്പണ ശ്രാദ്ധഭാഗം അവരുടെ അധിപനായ അര്യമാവിനെ കുട്ടിയാക്കി കവ്യരൂപമായ അന്നരൂപത്തെ മൺപാത്രത്തിൽ കറന്നെടുത്തു.

സിദ്ധൻമാർ വിദ്യധരൻമാർ മുതലായവർ കപിലനെ വത്സലനാക്കി. അണിമാദിസിദ്ധികളെയും അന്തർദ്ധാനവിദ്യയേയും ആകാശമാകുന്ന പാത്രത്തിൽ കറന്നെടുത്തു.

മായാവികൾ മയനെ വത്സലനാക്കി മായാവിദ്യയെ കറന്നെടുത്തു.

യക്ഷൻമാർ രക്ഷസ്സുകൾ ഭൂതങ്ങൾ പിശാചുക്കൾ മാംസഭോജികൾ ഇവരെല്ലാം രുദ്രനെ വത്സലനാക്കി തലയോട്ടിൽ രക്തം കറന്നെടുത്തു.

പാമ്പു, തേൾ മുതലായ വിഷജീവികൾ തക്ഷകനെ വത്സനാക്കി മാളമാകുന്ന പാത്രത്തിൽ വിഷാത്മകമായ ക്ഷീരത്തെ കറന്നെടുത്തു.

ഗോക്കൾ കുതിരകൾ മുതലായ നാൽക്കാലികൾ നന്ദീശ്വരനെ വത്സനാക്കി കാടാകുന്ന പാത്രത്തിൽ തൃണാത്മകമായ ക്ഷീരത്തെ കറന്നെടുത്തു.

മാംസഭോജികളായ വ്യാഘ്രാദികൾ സിംഹത്തെ വത്സനാക്കി അവയുടെ ശരീരമാകുന്ന പാത്രത്തിൽ മാൻ മുതലായ ജീവികളുടെ മാംസത്തെ ക്ഷീരമായി കറന്നെടുത്തു.

പക്ഷികൾ ഗരുഡനെ വത്സനാക്കി കീടാദികളായ ചരങ്ങളേയും ഫലമൂലാദികളായ അചരങ്ങളേയും കറന്നെടുത്തു.

ഇപ്രകാരം ബാക്കിഎല്ലാ ജീവജാലങ്ങളും അവക്ക് വേണ്ട ആഹാരങ്ങളെ കറന്നെടുത്തു.

ഇങ്ങിനെ സർവ്വപ്രജകൾക്കും കാമസമ്പൂർത്തി വരുത്തിയതുകൊണ്ട് പൃഥു

സന്തോഷിച്ചു. തനിക്കൊരു പുത്രിയില്ലാത്തതുകൊണ്ട് ഭൂമിയെ തന്റെ പുത്രിയാക്കി നിശ്ചയിച്ചു. ആകാരണത്താലാണ് ഭൂമിക്ക് പൃത്ഥ്വി എന്നപേർ വന്നത്.

വിഷ്ണ്വവതാരമായ പൃഥു ഭൂമി മിക്കതും നിരപ്പാക്കി. ശേഷം പ്രജകൾക്ക് താമസിക്കാൻ അവിടവിടെ ഗ്രാമങ്ങളും വീടുകളും നിർമ്മിച്ചു. അതായത് ഗ്രാമങ്ങൾ (അട്ടങ്ങളില്ലാത്തവ) പത്തനങ്ങൾ (വലിയപുരങ്ങൾ) കോട്ടകൾ -ദുർഗ്ഗങ്ങൾ (ഉള്ളിൽ പ്രവേശിപ്പാൻ പ്രയാസമായത്) ഗോഷങ്ങൾ (പശുക്കളെപോറ്റി ജീവിക്കുന്നവരുടെ വീടുകൾ) വ്രജങ്ങൾ ( പശുക്കൾക്ക് വസിപ്പാനുള്ള സ്ഥാനങ്ങൾ) ശിബിരങ്ങൾ (സ്വന്തം താമസിക്കാനുള്ളത്) ആകരങ്ങൾ (സ്വർണ്ണം വെള്ളി ഇവ കുഴിച്ചെടുക്കാനുള്ള സ്ഥാനങ്ങൾ വേടങ്ങൾ ( കൃഷിക്കാർക്കുള്ള താമസസ്ഥലം) ഖർവടങ്ങൾ (പർവതപ്രാന്തഗ്രാമങ്ങൾ) ഇവ.

ഈ സമ്പ്രദായം പൃഥുവിന്ന് മുൻപുള്ള രാജാക്കൻമാർക്കുണ്ടായിരുന്നില്ല. ഇതെല്ലാം ഇദ്ദേഹമാണ് ഏർപ്പാട് ചെയ്തത്. ആകാരണത്താൽ ആദിരാജാവ് എന്ന് അദ്ദേഹത്തെ വിളിക്കപ്പെടുന്നു.

## 19-ാം അദ്ധ്യായം

ഇക്കഴിഞ്ഞ 6 അദ്ധ്യായംകൊണ്ട് പ്രജകളുടെ കാമസമ്പൂർത്തി വരുത്തി. ഇനിവരുന്ന 6 അദ്ധ്യായംകൊണ്ട് രാജാവ് സ്വന്തം കാമപൂർത്തി വരുത്തിയതെങ്ങിനെ എന്ന് വിവരിക്കുന്നു. പുരുഷാർത്ഥങ്ങൾ എന്ന് പറയുന്ന ധർമ്മാർത്ഥകാമമോക്ഷങ്ങളിലെ കാമപൂർത്തിയാണ് ഇവിടെ വിഷയം.

കാമസമ്പൂർത്തിക്ക് ആത്മവിശുദ്ധി ആവശ്യമാണ്. അതിന്ന് ഏറ്റവും പറ്റിയ കർമ്മം അശ്വമേധയാഗമാണ്. ഏതുവിധം പാപവും ഈ യാഗത്താൽ പരിഹരിക്കപ്പെടും അതിന്നായി ബ്രഹ്മാവർത്തദേശത്തിൽ സരസ്വതീ നദീതീരത്തിൽ മനുചക്രവർത്തി യാഗം നടത്തിയ സ്ഥലം തിരഞ്ഞെടുത്തു. 100 യാഗം നടത്താനായിരുന്നു ഉദ്ദേശം. ചക്രവർത്തി ആയത്കൊണ്ട് അതിന്നുവേണ്ട പണമോ സാമഗ്രികളോ മറ്റു സഹായ സഹകരണങ്ങൾക്കോ ക്ഷാമമില്ലല്ലോ. എല്ലാം വേണ്ടത് പോലെ നടത്താൻ സാധിച്ചു.

പൃഥു ചക്രവർത്തി യാഗം ആരംഭിച്ചിരിക്കുന്നുവെന്നും 100 യാഗമാണ് ഉന്നമെന്നും ദേവേന്ദ്രൻ അറിഞ്ഞു. അദ്ദേഹത്തിന്നു വിഷമമായി. കാരണം എന്തെന്നോ? 100 യാഗം നടത്തിയാൽ ഇന്ദ്രപദവിക്ക് അർഹനാകുമെന്നാണ്. അപ്പോൾ താൻ സ്ഥാനം ഒഴിയേണ്ടിവരുമല്ലൊ എന്ന ഭീതി . ദേവനായാലും മനുഷ്യനായാലും അഹങ്കാര അഭിമാനമുള്ളവർക്ക് സ്വാർത്ഥം അസൂയ മുതലായ ചേഷ്ടകൾ സാധാരണമാണ് എന്ന് ഇത് കാണിക്കുന്നു.

ഈ യാഗത്തിൽ ശ്രീമഹാവിഷ്ണു ബ്രഹ്മാവ് ശിവൻ ഇന്ദ്രാദി ദിക് പാലൻമാർ ഗന്ധർവൻമാർ മുനിമാർ മുതലായവർ സന്നിഹിതരായിരുന്നു. സിദ്ധൻമാർ വിദ്യാധരൻമാർ ഹരിപാർഷദൻമാരായ സുനന്ദ നന്ദൻമാർ കപിലൻ നാരദൻ ദത്തൻ സനകാദികൾ ഇത്രയും ദിവ്യൻമാരും വന്നിരുന്നു. ഭൂമീദേവി യാഗത്തിന്നു വേണ്ട സകല സംഭാരങ്ങളും ഒരുക്കിയിരുന്നു. നദികൾ പാൽ തൈർ നൈ ഇവ ഒഴുക്കിൽകൂടെ എത്തിച്ചുകൊടുത്തു. വൃക്ഷങ്ങൾ രത്നസമൂഹങ്ങളെ എത്തിച്ചു. പർവതങ്ങൾ ഭക്ഷ്യം ഭോജ്യം ചൂഷ്യം ലേഹ്യം എന്ന 4 വിധം അന്നത്തെ ജനിപ്പിച്ചു. ദിക്ക്പാലകൻമാർ അവർക്ക് കിട്ടാവുന്ന പല

സാധനങ്ങളും കാഴ്ചവെച്ചു.

പൃഥുവിൻെറ ഇപ്രകാരമുളള അഭിവൃദ്ധിയെ ഇന്ദ്രൻ സഹിച്ചില്ല. അദ്ദേഹം യാഗപൂർത്തീകരണ വിഘ്നം ചെയ്വാൻ തന്നെ തീർച്ചയാക്കി. 100-ാമത്തെ യജ്ഞം നടക്കുമ്പോൾ ഇന്ദ്രൻ അന്തർദ്ധാനവിദ്യ എടുത്ത് ആരും കാണാതെ അശ്വത്തെ അപഹരിച്ചു.

യാഗം നടത്തുന്ന അത്രിമമഹർഷി ഇത് മനസ്സിലാക്കി. ഉടനെ പൃഥു പുത്ര നോട് വിളിച്ചു പറഞ്ഞു. അതാ ഇന്ദ്രൻ യജ്ഞാശ്വത്തെ തട്ടിക്കൊണ്ടുപോകുന്നു. അവനെ ഹനിക്കുക എന്ന്. പൃഥുപുത്രൻ ഇന്ദ്രൻെറ പിന്നാലെ ഓടി.

ഇന്ദ്രൻ ജടാധാരിയായി ഭസ്മലേപനം ചെയ്ത് സന്യാസിവേഷത്തിലായി രുന്നു. പൃഥുപുത്രൻ സന്യാസിയോടുളള ബഹുമാനം കൊണ്ട് ഒന്നുംചെയ്യാതെ മടങ്ങി. ഇതുകണ്ട് മഹർഷി വിണ്ടും വിളിച്ചു പറഞ്ഞു. അതു ഇന്ദ്രൻ തന്നെയാണ്. കപടവേഷത്തിലാണ് അവനെ വിടേണ്ട എന്ന് . പൃഥുപുത്രൻ ഇന്ദ്രൻെറ പിന്നാലെ വീണ്ടും പോയപ്പോൾ അശ്വത്തെ വിട്ടേച്ചു ഇന്ദ്രൻ ഓടിപ്പോയി. ഇന്ദ്രനെ ജയിച്ച് അശ്വത്തെ കൊണ്ടുവന്നതിനാൽ ഇവന്ന് വിജിതാശ്വൻ എന്ന പേർ വന്നു.

ഇന്ദ്രൻ ഇങ്ങിനെ പല പ്രാവശ്യം അപഹരിക്കയും എതൃക്കാൻ ചെല്ലു മ്പോൾ അശ്വത്തെ ഉപേക്ഷിച്ചു പോകലും ഉണ്ടായി. ഓരോ പ്രാവശ്യവും ഇന്ദ്രൻ കപടവേഷവും അതോടൊപ്പം ഉപേക്ഷിച്ചു. ഈ വേഷങ്ങൾ പാപഭൂ യിഷ്ടമായതിനാൽ അവരെ പാഖണ്ഡങ്ങൾ - പാപത്തിൻെറ കഷണങ്ങൾ - എന്നറിയപ്പെടുന്നു. അനേക പ്രാവശ്യം ഇന്ദ്രൻെറ ആക്രമണം ഉണ്ടായതിനാൽ പാഖണ്ഡൻമാരും പെരുകി. ഇത് കണ്ട് പൃഥുചക്രവർത്തിക്ക് കോപം വന്നു. വില്ലുയർത്തി ഇന്ദ്രനെ നശിപ്പിക്കാൻ ബാണം തൊടുത്തു.

പൃഥുവിൻെറ നടപടികണ്ട് ഋത്വിക്കുകൾ വിഷമിച്ചു. യജ്ഞസമയത്ത് അശ്വ വധം മാത്രമല്ലാതെ മറ്റൊന്നും യുക്തമല്ലെന്നറിഞ്ഞ് അവർ അത് നിരോധിച്ചു. എന്നാൽ അവർ പറഞ്ഞു അക്രമിയായ ഇന്ദ്രനെ മന്ത്രശക്തിയാൽ 'വിളിച്ച് അഗ്നിയിൽ ഹോമിക്കാം എന്ന്. ഇതുകേട്ട് രാജാവിന്ന് സമാധാനമായി.

അപ്പോൾ ലോകപിതാവായ ബ്രഹ്മദേവൻ അവിടെ എത്തി ഇന്ദ്രഹോമം നിരോധിച്ചു.

ബ്രഹ്മാവ് പറഞ്ഞു. "ഇന്ദ്രനെ വധിപ്പാൻ സാധിക്കയില്ല. വധിക്കുന്നത് യുക്തവുമല്ല. ഇന്ദ്രൻ യാഗഫലങ്ങളെ യജമാനൻമാർക്ക് നൽകുന്നു. അദ്ദേഹം ഭഗവാൻെറ അവതാരമാണ്. യാഗത്താൽ പൂജിക്കപ്പെടുന്ന സകലദേവൻമാരും ഇന്ദ്രൻെറ അവയവങ്ങളാണ്. ഇന്ദ്രനെ വധിച്ചാൽ സകല ദേവൻമാരേയും വധിച്ച ഫലമായി. അപ്പോൾ ലോകത്തിൽ യാഗങ്ങൾ ഇല്ലാതെ ആവും. നിങ്ങളുടെ പ്രവൃത്തി ആലോചനാപൂർവകമല്ല. പാഖണ്ഡൻമാർ ലോകത്തിൽ വർദ്ധിച്ചു. ഇന്ദ്രൻ ഇത്രത്തോളം പ്രബലനാണെന്ന് നിങ്ങൾ ചിന്തിക്കാഞ്ഞത് തെറ്റായി.

രാജാവേ, അങ്ങ് യാഗം നിർത്തുക 99 യാഗം ആയല്ലോ. എന്തിന്ന് 100 തികക്കണം. അങ്ങക്ക് സ്വർഗ്ഗാധിപത്യം വേണ്ടല്ലോ. മോക്ഷപ്രാപ്തിക്ക് വേറെ മാർഗ്ഗമല്ലെ അതുകൊണ്ട് യജ്ഞകർമ്മം നിർത്തുക. അങ്ങയുടെ സ്വരൂപമായ ഇന്ദ്രനോട് മത്സരിക്കുന്നത് ശരിയല്ല. ജൈനൻമാർ കാപാലികർ. ബൗദ്ധൻമാർ മുതലായ പാഖണ്ഡൻമാർ കപടവേഷം ധരിച്ച് ജനങ്ങളെ കബളിപ്പിക്കുന്നു.

അവർ മോഹനവാക്കുകൾ പറഞ്ഞ് മനസ്സിലുള്ള ശുദ്ധകർമ്മശ്രദ്ധയെ നശിപ്പിച്ച് ലോകത്തിൽ യജ്ഞങ്ങൾ തന്നെ ഇല്ലാതാക്കും.

വേനൻെറ അപനയം നിമിത്തം ധർമ്മം നശിച്ചു. അത് സംരക്ഷിപ്പാൻ അങ്ങ് അവതരിച്ചു. ഒടുവിൽ ഇന്ദ്രനോട് മത്സരിച്ച് അവതാരപ്രയോജനത്തിന്ന് ഹാനിവരുത്തരുതല്ലോ. ഇന്ദ്രനാൽ സൃഷ്ടിക്കപ്പെട്ട പാഖണ്ഡൻമാരുടെ അധർമ്മ പ്രവർത്തനം അങ്ങ് അവസാനിപ്പിക്കേണം."

പൃഥു ഈ ഉപദേശം സ്വീകരിച്ച് ഇന്ദ്രനോട് സന്ധിച്ചു.

ഋത്വിക്കുകൾ യാഗസമാപ്തിവരുത്തി അവഭൃഥസ്നാനം ചെയ്തു. അവർ അഭീഷ്ടവരങ്ങൾ രാജാവിന്ന് നൽകി അനുഗ്രഹിച്ചു. ദക്ഷിണദാനമാനാദികൾ ഉചിതംപോലെ എല്ലാവർക്കും കൊടുത്തു രാജാവ് അവരെ പൂജിച്ചു.

## 20-ാം അദ്ധ്യായം

ശ്രീഹരി രാജാവിൽ സന്തോഷിച്ചു അവിടെ ദേവേന്ദ്രനെയും കൂട്ടിവന്നു. ബ്രഹ്മദേവൻ രാജാവിനെ വേണ്ടവിധം ഉപദേശിച്ചിട്ടുണ്ടെങ്കിലും ഇന്ദ്രനോടുള്ള മുഷിച്ചിൽ തീരെ മാറീട്ടില്ലെന്ന് മനസ്സിലാക്കിയാണ് വന്നത്. രാജാവിനെ അഭിസംബോധനചെയ്തു. രാജൻ, " അങ്ങയുടെ 100-ാമത്തെ യാഗം ഇന്ദ്രൻ വിഘ്നപ്പെടുത്തിയതിൽ ലജ്ജിച്ച് അദ്ദേഹം അങ്ങയോട് ക്ഷമാ യാചനത്തിന്നായി വന്നിരിക്കുന്നു.

സദാചാരയുക്തൻമാരായ ശ്രേഷ്ഠൻമാർ ലോകത്തിൽ യാതൊരു പ്രാണികളേയും ദ്രോഹിക്കുകയില്ല. ഭേദദർശനമാണ് ദ്രോഹബുദ്ധി വരുത്തുന്നത്. ഭേദ ദർശനമോ ശരീരാഭിമാനം നിമിത്തവും. അതുകൊണ്ട് ബുദ്ധിശക്തിയുള്ളവർ പ്രാണിഹിംസ ചെയ്കയില്ല. അങ്ങക്ക് ഈ ബോധത്തിന്ന് മാലിന്യം സംഭവിക്കാൻ കാരണം രാജഭാവമാണ്. മായാ മോഹിതൻമാർക്കാണ് ആത്മാഭിമാനം ഉണ്ടാവുക. ആത്മാവിനെ അറിയാത്തത്കൊണ്ട് വിഷയാഗ്രഹവും; അതുനിമിത്തം പുണ്യപാപകർമ്മങ്ങളും; അതുകാരണം ഉത്കൃഷ്ടനികൃഷ്ട ശരീരങ്ങളും ഉണ്ടാകുന്നു. അതുകൊണ്ട് ദേഹാത്മഭാവനയെ നശിപ്പിക്കുന്നത് തന്നെ വിവേകം . ഈ ശരീരത്തിൽ ആസക്തി ഇല്ലാതെവരുമ്പോൾ ഈ ശരീരത്താൽ നിർമ്മിക്കപ്പെടുന്ന ഗൃഹം സന്താനം ധനം എന്നീ വസ്തുക്കളിൽ എൻേറതെന്നുള്ള ഭാവന ഉണ്ടാവില്ല. ദേഹത്തിൽ അഹന്തയും ഗൃഹാദികളിൽ മമതയുമാണ് ഭൂതദ്രോഹകാരണം.

ആത്മാവ് ഏകനും അന്യാശ്രയം ഇല്ലാത്തതുമാണ്. സ്വയം പ്രകാശനാണ് ദേഹമോ ആത്മാവിനെ ആശ്രയിക്കുന്നതും നശിക്കുന്നതുമാണ്. ആത്മാവ് ദേഹത്തിൽ നിന്ന് ഭിന്നനും സ്വതന്ത്രനുമാണ്.

ഇപ്രകാരമുള്ള ആത്മാവിനെ സ്വശരീരത്തിലിരിക്കുന്നതായിട്ട് യാതൊരുവൻ അറിയുന്നുവോ അവൻ പ്രകൃതിനിർമ്മിതമായ ശരീരം ധരിച്ചിരിക്കുന്നുവെങ്കിലും പ്രകൃതിഗുണങ്ങൾ അവനെ ബാധിക്കാത്തതുകൊണ്ട് അഹന്താമമതാദോഷങ്ങൾ ഇല്ലാത്തവനാണ്. അവൻ എന്നിലിരിക്കുന്നവനാണ്.

അത് എൻെറ ഭക്തൻമാർക്ക് മാത്രമേ സാധിക്കയുള്ളു. യാതൊരു ഭോഗങ്ങളേയും ആവശ്യപ്പെടാതെ നിത്യം എന്നെ അവൻ ആരാധിക്കുന്നു. അവൻെറ അന്തഃകരണം ക്രമത്തിൽ പരിശുദ്ധമായ്വരും. അപ്പോൾ വിഷയാശ നശിക്കും.

ആത്മാവിനെ സാക്ഷാത്തായി അറിയും. എൻെറ സ്വരൂപമായ ബ്രഹ്മം തന്നെ അവനും എന്ന അറിവുണ്ടാകും.

അങ്ങ് സുഖദുഃഖങ്ങളിൽ സന്തോഷസന്താപഭേദങ്ങളെ നോക്കാതെ എല്ലാവരേയും ഒരുപോലെ വീക്ഷിക്കുക.

രാജാവിൻെറ ധർമ്മം ക്ഷത്രിയധർമ്മം. പ്രജാപരിപാലനം. അത് വേണ്ട പോലെ നടത്തിയാൽ പരലോകത്തിൽ ചെല്ലുമ്പോഴും പ്രജകളുടെ സുകൃതഫലത്തിൻെറ 6ൽ ഒരു ഭാഗം രാജാവിന്ന് ലഭിക്കും. രാജാവ് തന്നിഷ്ടക്കാരനും പ്രജാദ്രോഹിയുമായാൽ രാജാവിൻെറ പുണ്യങ്ങൾ വല്ലതുമുണ്ടെങ്കിൽ അത് പ്രജകൾ അപഹരിച്ച് രാജാവിന്ന് പാപം മാത്രം മിച്ചമാക്കും. അതുകൊണ്ട് സ്വധർമ്മംപാലിക്കേണം. സ്വധർമ്മാനുഷ്ടാനത്താൽ മോക്ഷവും ലഭിക്കും.

അങ്ങക്ക് എറെ താമസിയാതെ സനൽകുമാരാദികളുടെ സാന്നിദ്ധ്യം ഉണ്ടാകും. അവർ അങ്ങക്ക് മോക്ഷധർമ്മം ഉപദേശിക്കും.

രാജാവേ, അങ്ങയുടെ ശാന്തി മുതലായ സൽസ്വഭാവങ്ങളും നിഷ്പക്ഷപാതനിലയുംകണ്ട് ഞാൻ പ്രീതനാണ് ഇഷ്ടവരം ചോദിച്ചുകൊൾക."

പൃഥു ചക്രവർത്തി ഭഗവാൻെറ ഉപദേശം സ്വീകരിച്ചു. ഇന്ദ്രൻ ചക്രവർത്തിയുടെ പാദംതൊട്ടുവന്ദിച്ചു. പൃഥു ഇന്ദ്രനെ ആലിംഗനം ചെയ്തു. മൽസരമനസ്ഥിതി തീരെ ഉപേക്ഷിച്ചു.

രാജാവ് ഭഗവൽപാദങ്ങളിൽ നമസ്ക്കരിച്ചു. സന്തോഷംകൊണ്ട് വീർപ്പുമുട്ടി. വാക്കുകൾ വരാതെ ആയി. പിന്നീട് കണ്ണീർ തുടച്ച് പറഞ്ഞു. "അറിവുള്ളവർ അങ്ങയോട് വിഷയഭോഗങ്ങളെ വരിക്കില്ല. ഞാൻ നിന്തിരുവടിയോട് കൈവല്യത്തേയും ചോദിക്കുന്നില്ല. കാരണം ഭക്തഹൃദയത്തിൽനിന്ന് വരുന്ന നിന്തിരുവടിയുടെ പാദാരവിന്ദമകരന്ദകഥകൾ കൈവല്യം കിട്ടിയാൽ കേൾക്കാൻ സാധിക്കയില്ല. കഥാമൃതാനന്ദശ്രവണംകൊണ്ട് ഈ കർണ്ണങ്ങൾക്ക് ആനന്ദം ലഭിക്കാൻ അനുഗ്രഹം തരേണം. അത് ആസ്വദിക്കാനും അനുഗ്രഹിക്കേണം.

കഥാശ്രവണംകൊണ്ട് സാധിക്കാത്തപുരുഷാർത്ഥം ഒന്നുമില്ല. നിന്തിരുവടിയുടെ ഭജനമാണ് എല്ലാ പുരുഷാർത്ഥപ്രാപ്തിക്കും കാരണം. നിന്തിരുവടിയെ അവിച്ഛിന്നമനോഭാവത്തോടെ ഭജിക്കുന്നതിനാൽ ശ്രീദേവിക്കും തനിക്കും തമ്മിൽ കലഹം കൂടാതെ ഇരിപ്പാനും അനുഗ്രഹിക്കേണം. അവരോട് മത്സരിക്കുന്ന ഞങ്ങളെ അങ്ങ് ഉപേക്ഷിക്കയില്ല. കാരണം അങ്ങു ആത്മാനന്ദത്തിൽ രമിക്കുന്നു. അതുകൊണ്ട് ശ്രീദേവിയെകൊണ്ട് അങ്ങക്ക് വിശേഷിച്ച് പ്രയോജനമൊന്നുമില്ല. ഭാര്യയിൽ ആനന്ദിക്കുന്ന പ്രാകൃതപുരുഷനല്ലല്ലോ അങ്ങ്. ഭക്തനായ ഞാൻ ആഗ്രഹിക്കുന്നത് ശ്രീദേവിയുടെ അനുഗ്രഹഫലമായ ലൗകീകഭോഗവിഷയസുഖമല്ല. ഭഗവൽപാദാരവിന്ദഭക്തിയെയാണ്.

അങ്ങ് വരം വരിക്കാനാവശ്യപ്പെട്ടുവല്ലോ. എന്നെ ബന്ധിക്കാനല്ലേ അത്. വേദത്തിൽ കർമ്മകാണ്ഡത്തിൽ ഇന്ന കർമ്മം ചെയ്താൽ ഇന്ന ഫലം കിട്ടും എന്ന് പറയുന്നത് പ്രകാരം ആചരിച്ചാൽ ഫലാസക്തൻമാരായി ഓരോ കർമ്മംചെയ്ത് ജനന മരണത്തിന്നിടയാവും. എന്നെ അങ്ങ് ആവിധത്തിൽ മോഹിപ്പിക്കരുത്. ആ കയർകൊണ്ട് എന്നെ കെട്ടേണ്ട. അറിവില്ലാതെ ഭേദബുദ്ധികാരണം വല്ലതും ആഗ്രഹിക്കയോ പ്രവൃത്തിക്കയോ ചെയ്താൽ അങ്ങ് ആ

ആഗ്രഹത്തേയും നശിപ്പിച്ച് സംസാരബന്ധത്തിൽനിന്ന് വിമുക്തനാക്കേണം."

ഭഗവാൻ ഇതെല്ലാം കേട്ടുസന്തോഷിച്ചീവിധം പറഞ്ഞു. "അങ്ങ് ആഗ്രഹിച്ചപ്രകാരം എന്നിൽ അങ്ങക്ക് നിരന്തരഭക്തി ഉണ്ടാവട്ടെ. പ്രജാപരിപാലനം സ്വധർമ്മമാണ്. അത് എൻെറ ആരാധനയിൽകൂടെ വിഷയസുഖങ്ങളിൽ നിന്ന് വേർതിരിഞ്ഞു വരട്ടെ. ഈ മാതിരി ഭക്തികൊണ്ടേ എൻെറ മായയെ സന്തരണം ചെയ്വാൻ സാധിക്കയുള്ളു."

രാജാവായിരുന്നിട്ടും ഋഷിയെപോലെ വിരക്തനും ഭക്തനുമായതിനാൽ പുരുഷാർത്ഥപ്രാപ്തിക്കുള്ള മാർഗ്ഗം ലോകത്തിന്ന് കാട്ടിക്കൊടുത്തതിന്ന് ഭഗവാൻ അഭിനന്ദിച്ചു. പൃഥുവീണ്ടും സ്തോത്രനമസ്കാരാദികളാൽ പൂജിച്ചു. ഭഗവാൻ സ്വസ്ഥാനമായ വൈകുണ്ഠത്തേക്ക് യാത്രയായി.

വാസുദേവൻ മറഞ്ഞപ്പോൾ ആ മറഞ്ഞ ദിക്ക് നോക്കി അദ്ദേഹം നമസ്കരിച്ചു. രാജാവും സ്വരാജധാനിയിലേക്ക് മടങ്ങി.

## 21-ാംഅദ്ധ്യായം

**രാജാവിൻെറ വരവ് അറിഞ്ഞ് ജനങ്ങൾ സന്തോഷം പൂണ്ടു. വഴിനീളെ അദ്ദേഹത്തിനെ സ്വീകരിക്കാൻ അവർ തെയ്യാറെടുത്തു. രാജവീഥികളെല്ലാം പൂർവ്വാധികം ശുദ്ധമാക്കി - വർണ്ണപതാകകൾ തോരണങ്ങൾ പുഷ്പമാലകൾ, കുലവാഴകൾ, കവുങ്ങുകൾ, ഇവകൊണ്ടലങ്കരിച്ചു. മംഗളപദാർത്ഥങ്ങളായ കുങ്കുമം അക്ഷതം നാളികേരം പഴം എന്നിവ താലങ്ങളിലെടുത്ത് കന്യകമാർ വിളക്കോടെ സ്വീകരണം കൊടുത്തു. ശംഖം ദുന്ദുഭി എന്നീ വാദ്യങ്ങൾ മുഴക്കി. വേദയുക്തരായ ബ്രാഹ്മണരുടെ വേദഘോഷങ്ങൾ മുഴങ്ങി. നിറപറകൾ വിളക്കുകൾ എന്നിവ വീടുതോറും വീഥിയിൽ വെച്ചിരുന്ന രാജാവ് ഇതെല്ലാം കണ്ട് സന്തോഷിച്ചു. തന്നെ കാണാൻ വന്നവർക്കെല്ലാം സമ്മാനങ്ങൾ കൊടുത്തു സന്തോഷിപ്പിച്ചയച്ചു. താൻ രാജധാനിയെ പ്രവേശിച്ചു.**

**രാജാവിൻെറ ഭരണം നീതിയുക്തമായിരുന്നു. സുഖദുഃഖങ്ങൾ വരുമ്പോൾ അതുമുജ്ജൻമഫലമാണെന്ന് കരുതി അതിൽ ഭാവഭേദം കാണിച്ചില്ല. 7 ദ്വീപുകളിലും ആജ്ഞനടത്തുന്ന ചക്രവർത്തി വേദോക്തകർമ്മങ്ങളെ പ്രചരിപ്പിച്ചു. ബ്രാഹ്മണരിലും നാരായണഭക്തരിലും അത് നിർബന്ധമാക്കിയില്ല.**

**ഒരിക്കൽ അദ്ദേഹം മഹത്തായ ഒരു യാഗം നടത്തി. അവിടെ ദേവഗന്ധർവ്വൻമാരും ബ്രഹ്മർഷികളും ബ്രാഹ്മണരും ധർമ്മ നിഷ്ഠരായരാജാക്കൻമാരും മറ്റ് അനേകം ഭക്തജനങ്ങളും സന്നിഹിതരായിരുന്നു. അവരെ എല്ലാം അദ്ദേഹം സൽക്കരിച്ച് പ്രജകളെ ഉദ്ദേശിച്ച് സംസാരിച്ചു.**

ഗംഭീരാശയനും സുന്ദരനും ആജാനുബാഹുവും ശരീരത്തിൻെറ വടിവിനൊത്ത വസ്ത്രം ധരിച്ചവനും വസ്ത്രത്തിന്നുമേൽ കൃഷ്ണമൃഗത്തോൽ ചുറ്റിയും കയ്യിൽ ദർഭപിടിച്ചുംകൊണ്ടാണ് സദസ്സിനെ ആനന്ദിപ്പിച്ചുകൊണ്ട് സംസാരം തുടങ്ങിയത്.

എൻെറ പ്രിയപ്പെട്ട പ്രജകളെ, "നിങ്ങളുടെ രാജാവായി മുനിമാർ എന്നെ നിശ്ചയിച്ചു. അതുകൊണ്ട് ഞാൻ മാർഗ്ഗം തെറ്റാതെ നടക്കേണ്ടത് ആവശ്യമാണ്. പ്രജാപരിപാലനം. എൻെറ കർത്തവ്യമായ ധർമ്മമാണ്. വഴിതെറ്റി നടക്കുന്നവരേയും ദുർജ്ജനങ്ങളേയും ശിക്ഷിക്കേണ്ടുതകൊണ്ട് ചിലർക്ക് അനി

ഷ്ടമുണ്ടാകും. ധർമ്മപരിപാലനം നടത്തുന്ന രാജാവിന്ന് മരണാനന്തരം പുണ്യ പ്രാപ്തി ഉണ്ടാകും. പ്രജകളെ ധർമ്മത്തിൽ പ്രവൃത്തിപ്പിക്കാതെ അവരിൽനിന്ന് കരം മാത്രം പിരിച്ച് തൻെറ ഭോഗസുഖത്തിന്നുവേണ്ടി ചിലവഴിച്ചാൽ രാജാവിൻെറ ഐശ്വര്യാദികൾ നശിക്കയും പ്രജകളുടെ പാപകർമ്മങ്ങളുടെ ഫലങ്ങൾ അനുഭവിക്കേണ്ടതായും വരും. അതിനാൽ നിങ്ങളെ ശാസിക്കുന്നതിൽ നിങ്ങളെന്നെ തെറ്റിദ്ധരിക്കാതെ സ്വധർമ്മം ശ്രദ്ധയോടെ നടത്തേണമെന്ന് ഞാനാഗ്രഹിക്കുന്നു.

ബ്രഹ്മർഷികളെ, ഞാൻ പറയുന്നത് ശരിതന്നെ എങ്കിൽ നിങ്ങളെന്നെ അനുമോദിക്കുവിൻ.

പുണ്യപാപഫലങ്ങൾ അനുഭവിക്കുന്നതിന്ന് മറ്റൊരുലോകമുണ്ടെന്ന് ഞാൻ വിശ്വസിക്കുന്നു. സ്വർഗ്ഗവും നരകവും അവിടെയാണ്. അത് നടപ്പിൽ വരുത്തുവാൻ ലോകേശനായ ഭഗവാനുണ്ടെന്നും വിവേകികളായ നിങ്ങൾക്കറിയാം. മനു മുതൽക്കുള്ള രാജാക്കൻമാരും ബ്രഹ്മാവ്, ശിവൻ മുതലായ ദേവൻമാരും പ്രഹ്ലാദൻ ബലി മുതലായ അസുരാധിപൻമാരും ഈ അഭിപ്രായക്കാരാണ്. എന്നാൽ ചിലർ ഈശ്വരാജ്ഞയെ അനുസരിക്കുന്നില്ല. ധർമ്മത്തെ അധർമ്മമെന്ന് തെറ്റിദ്ധരിക്കുന്നു. ജഡങ്ങളായ പുണ്യപാപകർമ്മങ്ങൾക്ക് സ്വതേ ഫലം തരുവാൻ ശക്തിയില്ല. അപ്പോൾ ധർമ്മാർത്ഥകാമം എന്ന പുരുഷാർത്ഥങ്ങളെ താരതമ്യേന നൽകി ഫലത്തെ അനുഭവിപ്പിക്കുന്നു ഭഗവാൻ.

ആ ഈശ്വരനെ സജ്ജനങ്ങൾ ഭജിക്കുന്നു. ഭഗവൽ പ്രീതിക്കായി ചെയ്യുന്ന കർമ്മം ഭക്തി വർദ്ധിപ്പിക്കും. കാമാദിവൃത്തികൾ നശിപ്പിക്കപ്പെടും. വിഷയഭോഗങ്ങളിൽ വിരക്തി ജനിക്കും. വീണ്ടും സംസാരഭാവന ഉണ്ടാകാതേയും ഭവിക്കും. പ്രജകളെ, നിങ്ങൾ വർണ്ണാശ്രമോചിതങ്ങളായ പ്രവൃത്തികളാൽ സമ്പാദിക്കുന്ന ധനംകൊണ്ടും മനസ്സിൻെറ വ്യാപാരമായ ധ്യാനംകൊണ്ടും വാക്കിൻെറ വ്യാപാരമായ സ്തുതികൊണ്ടും ദേഹത്തിൻെറ വ്യാപാരമായ പരിചര്യ എന്ന കർമ്മംകൊണ്ടും ഭഗവൽ പാദത്തെ നിഷ്കപടമായി ഭജിക്കുവിൻ. ഭജനം ചെയ്യുന്നതായാൽ കാമബീജങ്ങൾ വറുത്തവിത്തുപോലെ ആയി വീണ്ടും മുളക്കയില്ല. അതിനാൽ ഭജനം ഭക്തിക്കും മുക്തിക്കും വിശേഷമാണ്.

ഭജിക്കുന്നതാനും ഭജനം എന്ന കർമ്മവും ഭജിക്കാനുപയോഗിക്കുന്ന യാഗാദികളും എല്ലാം ഭഗവാൻ തന്നെ എന്ന ഭാവന വേണം. നാമരൂപങ്ങളായ സകലതും ഭഗവദ്രൂപങ്ങളാണ്. ഗീത പറയുന്നു. ബ്രഹ്മാർപ്പണം ബ്രഹ്മഹവിർ ബ്രഹ്മാഗ്നൗ ബ്രഹ്മണാഹുതം, ബ്രഹ്മൈവ തേനഗൻധർവ്യം, ബ്രഹ്മകർമ്മസമാധിനഃ എല്ലാം ഭഗവാനാകുമ്പോൾ യാഗഫലവും ഭഗവാൻ തന്നെ. അത് സാധാരണ അനുഭവം. അതാണ് ആനന്ദം."

ഇപ്രകാരം പ്രജകളെ ഭജനമാർഗ്ഗത്തിൽ പ്രേരിപ്പിച്ചു. "സ്വതവേ തന്നെ ഈ വിധം ഭജിച്ചു വരുന്ന ഇന്ദ്രാദിദേവൻമാരുടേയും. അധീശനായ ശ്രീഹരിയെ ആർ സ്വധർമ്മാനുഷ്ഠാനമായ യോഗത്താൽ ഭജിച്ചുകൊണ്ടിരിക്കുന്നുവോ. അവരുടെ ആ കർമ്മഫലത്തിൻെറ ആറിലൊരുഭാഗം എനിക്ക് സിദ്ധിക്കുന്നു. അതിനാൽ അവരാണെന്നെ അനുഗ്രഹിക്കുന്നവർ.

ഐശ്വര്യം വർദ്ധിക്കുന്ന രാജാക്കൻമാർ ഒരു കാലത്തും ബ്രാഹ്മണനേയും ഭക്തൻമാരേയും ഉപദ്രവിക്കരുത്. അവരിൽ ആജ്ഞ ചെലുത്തുന്നത് കുല നാശകരമായിരിക്കും. ഭഗവാൻതന്നെ നിത്യം ബ്രാഹ്മണരെ ആരാധിക്കുന്നു. അതു നിമിത്തം ഭക്തരുടെ പാപങ്ങളെ തീർക്കുവാനുള്ള ശക്തി ഭഗവാനു കിട്ടുന്നുവത്രെ. ഇതു കാരണം ഭഗവാനെ വിട്ടുപിരിയാതെ ഐശ്വര്യദേവത യായ ലക്ഷ്മീദേവി ഇരിക്കുന്നു. ബ്രാഹ്മണ ഭക്തികൊണ്ടാണ് തനിക്ക് ഈ കഴിവ് വന്നത് എന്ന് ഭഗവാൻതന്നെ പറയാറുണ്ട്.

ഭഗവൽ ഭജനവും ബ്രാഹ്മണഭജനവും ഒരുപോലെ ഭഗവാന്ന് പ്രിയമാണ്. ബ്രാഹ്മണ ഭോജനസൽക്കാരാദികൾ ഭഗവൽ സേവ തന്നെ. ബ്രഹ്മസാക്ഷാ ൽക്കാരം സിദ്ധിച്ച ബ്രാഹ്മണസംസർഗ്ഗവും ഭോജനസൽക്കാരാദികളാൽ പ്രീതിപ്പെടുത്തലും. ഭഗവാൻ നിങ്ങളുടെ സകല സന്താപങ്ങളും കാലതാമസം കൂടാതെ ഇല്ലാതാക്കും. ഭഗവാന്ന് രണ്ട് മുഖമാണ്. അഗ്നി, ബ്രാഹ്മണൻ. ഇതിൽ അഗ്നിയിൽ ഹോമിക്കുന്നതിനേക്കാൾ വിശേഷമാണ് ബ്രാഹ്മണ സൽ ക്കാരം. അഗ്നിയിൽ ഹോമിച്ചാൽ അത് അഗ്നിദേവതാമുഖാന്തരമാണ് ഭഗ വാന്ന് കിട്ടുക. എന്നാൽ ബ്രാഹ്മണന്ന് കൊടുത്താൽ അത് നേരിട്ട് ഉടനെ ഭഗവാന്ന് കിട്ടുന്നു. എന്നാൽ ബ്രാഹ്മണൻ ജ്ഞാനിയും പരമഹംസനുമായിരി ക്കേണം. വേദജ്ഞരും അതുപ്രകാരം പ്രവൃത്തിക്കുന്നവരുമായ ബ്രാഹ്മണരിൽ വേദം ഇരിക്കുന്നത്കൊണ്ട് അവർ ഭജനയോഗ്യരാണ്. ആ ബ്രാഹ്മണരുടെ പാദധൂളിയെ ഞാൻ എന്റെ ആയുഷ്ക്കാലം മുഴുവൻ എന്റെ കിരീടത്തിൽ ധരിക്കും. അങ്ങിനെ ധരിക്കുന്നവന്റെ പാപകർമ്മം മുഴുവൻ നശിക്കും. സകല ഗുണങ്ങളും അവനെ ആശ്രയിക്കും. അതുകൊണ്ട് ബ്രാഹ്മണരും ഭക്തൻമാരും ഭഗവാനും പശുക്കളും എന്നിൽ പ്രസാദിക്കേണം."

ഇപ്രകാരം രാജാവിന്റെ ധർമ്മോപദേശം കേട്ട് പിതൃക്കൾ ദേവൻമാർ ബ്രാഹ്മണർ മുതലായ സദസ്യർ രാജാവിനെ സ്തുതിച്ചു.

സൽക്കർമ്മത്തിൽ ശ്രദ്ധയുള്ള പുത്രനാണെങ്കിൽ പിതാവ് പാപിയായാലും അയാളുടെ പാപങ്ങൾ നശിച്ച് പുണ്യവാനാകുന്നു. ഇവിടെ വേനൻ, പുത്രൻ പൃഥുകാരണം പാപങ്ങളകന്ന് സൽഗതി പ്രാപിച്ചു. അതുപോലെ പ്രഹ്ലാദൻ കാരണം ഹിരണ്യകശിപുവും പുണ്യലോകം പ്രാപിച്ചിട്ടുണ്ട്.

പ്രജകൾ രാജാവിനെ ആശംസിച്ചു. അങ്ങ് ദീർഘായുഷ്മാനായി സുഖ മായി ജീവിക്കേണം. അങ്ങക്ക് ഭഗവാനിൽ ഇത്ര ഭക്തിയുണ്ടല്ലോ. മഹാഭാഗ്യം. അങ്ങയുടെ ഉപദേശം ഞങ്ങളെ സൻമാർഗ്ഗതൽപരരാക്കുന്നു. സംസാര സമു ദ്രത്തിന്റെ മറുകര എത്താൻ ഞങ്ങൾക്ക് എളുപ്പമാണ്. സ്വധർമ്മാനുഷ്ഠാനം, ഭഗവൽ ഭക്തി ബ്രാഹ്മണസേവ ഈ മാർഗ്ഗങ്ങൾ ആണ് ഞങ്ങൾക്കാശ്രയം എന്ന് പറഞ്ഞതിൽ ഞങ്ങൾ അനുഗ്രഹീതരാണ്. യാതൊരു ഭഗവാൻ കൃപ കൊണ്ട് വേദങ്ങളിലും സ്മൃതികളിലും പ്രതിപാദിച്ച ആചാരക്രമത്തെ ലോക ത്തിൽ ഉറപ്പിച്ച് ക്ഷത്രിയരിൽ പ്രവേശിച്ച് പ്രജകളെ ആപത്തിൽ നിന്ന് രക്ഷിച്ച് ലോകത്തെ നിലനിർത്തുന്നുവോ ആ ഭഗവാന്ന് ഞങ്ങളുടെ നമസ്ക്കാരം.

## 22-ാം അദ്ധ്യായം

രാജാവിന്റെ അപാരമായ ധർമ്മനിഷ്ടയെപ്പറ്റി ജനങ്ങൾ സംതൃപ്തരായി

സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ രാജാവിന്റെ സമീപം ഒരു ദിവസം സനകാദികൾ വരുകയുണ്ടായി.

വൃദ്ധൻമാരെ കാണുമ്പോൾ യുവാക്കൻമാരുടെ പ്രാണൻ അവരുടെ അടുക്കലേക്ക് ചെല്ലുമത്രേ. ഇതാണ് സ്മൃതിഘോഷിക്കുന്നത്. ആ പ്രാണനെ നിലക്ക് നിർത്തുവാനെന്നവണ്ണം സനൽകുമാരൻമാരെ സ്വീകരിക്കാൻ ഭക്തിയോടെ മുന്നോട്ടുചെന്ന് അവരെ ആദരിച്ചുവണങ്ങി.

അവരുടെ പാദങ്ങൾ രാജാവ് തന്നെ കഴുകി. ആ തീർത്ഥം ശിരസ്സിൽ ധരിച്ചു. അവർ സ്വർണ്ണ പീഠം അലങ്കരിച്ചു. അതിനുശേഷം അദ്ദേഹം പറഞ്ഞു.

ഞാൻ എന്തു പുണ്യം ചെയ്തുവെന്നറിയുന്നില്ല. നിങ്ങളുടെ സാന്നിദ്ധ്യം ലഭിപ്പാൻ യോഗികൾക്ക് കൂടെ സാദ്ധ്യമല്ല. നിങ്ങൾ പ്രസാദിച്ചാൽ ഇഹപരങ്ങളിൽ ലഭിക്കാത്തതൊന്നുമില്ല. ഗൃഹങ്ങളിൽ പുണ്യവാൻമാർ പ്രവേശിക്കുക--അവിടുത്തെ ഗൃഹനാഥനോടും മറ്റും സംഭാഷണം ചെയ്യുക ഇവകൊണ്ട് അവർ ധന്യൻമാരാകുന്നു. ആ ഗൃഹത്തിന്റെ സർവദോഷങ്ങളും അതോടെ ഇല്ലാതാവുന്നു. നൈഷ്ഠിക ബ്രഹ്മചാരികളായ നിങ്ങളുടെ ആഗമനം മംഗളകരമാണ്. അതിനാൽ ഞാൻ നിഷ്പാപനായി. കുശലം ചോദിക്കുന്നത് മര്യാദയാണെങ്കിലും ഞാനാവിധം ചെയ്യുന്നില്ല. കാരണം നിങ്ങൾ ആത്മാനന്ദത്തിൽ മുഴുകിയിരിക്കുന്നവരാണ്.

നിങ്ങൾ ദുഃഖിതൻമാരുടെ സുഹൃത്തുക്കളാണല്ലോ. ഈ സംസാരത്തിൽ അകപ്പെട്ടിരിക്കുന്നവർ ഏതു വിധം പ്രവൃത്തിച്ചാൽ ക്ഷേമം പ്രാപിക്കും എന്ന സംഗതിയെക്കുറിച്ച് പറഞ്ഞു തരേണം.

സനൽകുമാരൻ മറുപടി പറഞ്ഞു. ഈ ചോദ്യത്തിന്നുത്തരം അങ്ങക്ക് അറിയാവുന്നതാണ്. എന്നാൽ സർവജനങ്ങളുടേയും നൻമയെ ഓർത്ത് അങ്ങ് ചോദിച്ചത് കൊണ്ട് പറയാം.

സകല ദോഷങ്ങളേയും തീർത്തു ഭക്തൻമാരെ പരിപാലിക്കുന്ന ഹരിയുടെ കഥകൾ കേൾക്കുന്നതിൽ അങ്ങയുടെ താൽപര്യം സംസാരഹേതുവായ അന്തഃകരണത്തിന്നുള്ള രാഗാദിവാസനകളെ മൂലത്തോടെ നശിപ്പിക്കും.

രാജാവെ, സംസാരബന്ധത്തിൽ നിന്നുള്ള മോചനത്തിന്ന് രണ്ട് മാർഗ്ഗങ്ങളാണ് നിഷ്കർഷിക്കുന്നത്. ആത്മാവിനെ ഒഴിച്ചുള്ള വിഷയങ്ങളിൽ ഒട്ടും സംഗമില്ലാതിരിക്കുക. പ്രകൃതിഗുണങ്ങളുടെ സമ്പർക്കമില്ലാതെ സർവ്വത്ര വ്യാപിച്ചിരിക്കുന്ന പരമാത്മാവിൽ ഉറപ്പായ രതിയുണ്ടായിരിക്കുക.

ഇത് രണ്ടും എങ്ങിനെ സാധിക്കും? ശാസ്ത്രവും ആചാര്യനും പറയുന്നതിൽ വിശ്വാസം, വർണ്ണാശ്രമത്തിന്നനുസരിച്ച് അനുഷ്ഠാനം, ഭജനാദികൾ, യമനിയമാദികൾ അനുഷ്ഠിച്ച് മനസ്സിനെ ചലിക്കാതെ നിർത്താനുള്ള അഭ്യാസം, യോഗമാർഗ്ഗങ്ങൾ ഉപദേശിച്ച കപിലാചാര്യർ മുതലായവരെ ഭക്തിപൂർവ്വം സ്മരിക്കൽ, ഭഗവൽ ലീലാമൃതശ്രവണം. ഇവകൊണ്ട് വൈരാഗ്യവും ആത്മരതിയും ഉണ്ടാകും. രജോഗുണതമോഗുണ പ്രധാനികളോടുള്ള സംസർഗ്ഗം. ഉപേക്ഷിക്കേണം. ബ്രഹ്മത്തിൽ ഇളക്കമില്ലാത്ത പരമപ്രേമം. ജനിക്കുമ്പോൾ ആചാര്യനെ ലഭിക്കും. അദ്ദേഹത്തിന്റെ ഉപദേശം ജ്ഞാനത്തിന്നും വിഷയവൈരാഗ്യത്തിന്നും ശക്തി വർദ്ധിപ്പിക്കും. അപ്പോൾ ജീവന്റെ ആനന്ദസ്വരൂപത്തെ മറയ്ക്കുന്ന കാരണ ശരീരത്തെ - അന്തഃകരണത്തെ--പുനർജനനത്തിന്ന്

വഴിയില്ലാത്ത വിധത്തിൽ മൂലത്തോടെ ദഹിപ്പിക്കുവാൻ തക്ക ആത്മാനന്ദാനുഭവജ്ഞാനം വിളങ്ങും.

അന്തഃകരണം ദഹിക്കുമ്പോൾ അതിൻെറ ധർമ്മങ്ങളായ അഹന്താമമതാദി ഭാവങ്ങൾ മുഴുവനും നശിക്കും. അപ്പോൾ ബാഹ്യവസ്തുക്കളായ ഗൃഹങ്ങൾ സന്താനങ്ങൾ ബ്രഹ്മമയമായി ഭവിക്കുമ്പോൾ തന്നിൽ നിന്ന് ഭിന്നങ്ങളായിട്ടു കാണില്ല. ഇവ ഇല്ലാതാവുമ്പോൾ ആത്മാവ് മാത്രമായി സ്വയമേവ വിളങ്ങുന്നു. ഇതാണ് ജൻമം എടുത്തതിൻെറ പരമപ്രയോജനം.

അന്തഃകരണം ഉണ്ടായതുകൊണ്ടാണ് ജീവാത്മഭാവം വിളങ്ങിയത്. ഏതുപോലെ എന്നാൽ കണ്ണാടി നോക്കിയത്കൊണ്ടാണ് പുരുഷനെ കൂടാതെ അന്യനായ പ്രതിബിംബത്തെ കണ്ടത്. കണ്ണാടി ഇല്ലെങ്കിൽ പ്രതിബിംബം ഇല്ല. അതുപോലെ അന്തകരണമില്ലെങ്കിൽ ജീവഭാവം ഇല്ല. പരമാത്മസ്വഭാവം മാത്രം.

ജനന മരണാദിബന്ധം എങ്ങിനെ ഉണ്ടാവുന്നു എന്ന് പറയാം. കണ്ടിട്ടോ കേട്ടിട്ടോ ഉള്ള വിഷയസുഖങ്ങളെപ്പറ്റി ഓർമ്മ വരുമ്പോൾ ആ വിഷയങ്ങളെ പറ്റി മനസ്സ് ചിന്തിക്കും. അപ്പോൾ മനസ്സിൽ വികാരം വരും. ബുദ്ധിയുടെ വിചാരശക്തി നശിക്കും. സ്വരൂപജ്ഞാനവും നശിക്കും. ഇതാണ് ആത്മാവിന്ന് ആത്മാവുതന്നെ ശത്രു എന്നു പറഞ്ഞതിൻെറ അർത്ഥം. വിഷയസുഖത്തിന്നുവേണ്ടിട്ടാണല്ലോ ധനധാന്യ ഗൃഹാദികളെ സമ്പാദിക്കുന്നത്.

വിഷയങ്ങളിൽ ആസക്തിയില്ലാതായാൽ ജനനമരണസംസാരം തരണം ചെയ്യാം. നാല് പുരുഷാർത്ഥങ്ങളും മനുഷ്യർക്കാവശ്യമാണെങ്കിലും ആഗ്രഹിക്കാത്തത് മോക്ഷം മാത്രമാണ്. മറ്റു മൂന്നും നശ്വരങ്ങളാണ് - ധർമ്മാർത്ഥകാമങ്ങൾ.

ബ്രഹ്മാവ് മുതലായവർക്ക് കൂടി കാലഭയമുണ്ട്. അവർക്കും നാശമുണ്ട്. തത്വമസി, അഹം ബ്രഹ്മാസ്മി എന്ന വാക്യങ്ങളെ മനസ്സിലാക്കി അതിൻെറ സാരാംശം ഗ്രഹിക്കുക. ഈ ശരീരമോ അതിലെ ഇന്ദ്രിയങ്ങളോ അല്ല ഞാൻ. ഞാൻ സർവേശ്വരനാണ് എന്ന ഭാവം വരേണം.

സോഹം എന്ന ജ്ഞാനമാർഗ്ഗം പ്രയാസമാണെങ്കിൽ ഞാൻ ശുദ്ധബുദ്ധിസ്വരൂപനായ ഭഗവാനെ ശരണം പ്രാപിക്കുന്നു എന്ന ഭാവം ഉണ്ടാവണം. (ഇതുവരെ ജ്ഞാനമാർഗ്ഗം ഉപദേശിച്ചു. ഇപ്പോൾ ഭക്തിമാർഗ്ഗത്തിൽ കടക്കുന്നു കാരണം ജ്ഞാനമാർഗ്ഗം ദുഷ്ക്കരമാണെന്നു തോന്നിയതിനാൽ) - ശരണാഗതി - അങ്ങിനെ ഭജനീയമായ പാദപത്മത്തെ കപ്പലായി ആശ്രയിച്ച് സംസാരസമുദ്രത്തെ സുഖമായി കടക്കുക."

രാജാവ് ഇതെല്ലാം ശ്രദ്ധിച്ച് മുനിമാരെ നമസ്ക്കരിച്ചു. സ്തുതിച്ചു.

നിങ്ങളിൽ നിന്ന് ആത്മജ്ഞാനലാഭം ഉണ്ടാകുമെന്ന് ശ്രീഹരി മുമ്പ് എനിക്കനുഗ്രഹം തന്നിരുന്നു. അത് ഇപ്പോൾ പരിപൂർണ്ണമായി സാധിച്ചു. നിങ്ങൾക്ക് ഗുരുദക്ഷിണ തരേണ്ടതാണ്. പക്ഷേ എൻേറതായിട്ടൊന്നുമില്ല. എൻെറ കയ്യിൽ ഉള്ളത് എല്ലാം സാധുക്കളുടേതാണ്. അവ ദാനം ചെയ്‌വാൻ എനിക്കധികാരമില്ല. എന്നാൽ അവ എൻെറ സ്വന്തമാണെന്നുള്ള അഭിമാനമുള്ളതുകൊണ്ട് അവയെ--പ്രാണൻ ഭാര്യ പുത്രൻമാർ ഗൃഹം, രാജ്യം എല്ലാം--നിങ്ങൾക്കായി സമർപ്പിക്കുന്നു. ഭഗവാൻെറ പരമാർത്ഥതത്വത്തെ ഉപദേശിച്ച നിങ്ങൾ നിങ്ങളുടെ പ്രവൃത്തികൊണ്ടുതന്നെ സന്തോഷിക്കേണം. മറ്റൊരു വിധത്തിൽ

പ്രത്യുപകാരം ചെയ്‌വാൻ ഞാൻ ശക്തനല്ല.

സനൽകുമാരൻമാർ ഇതെല്ലാം കേട്ട് വളരെ സന്തോഷിച്ച് രാജാവിനെ അനുഗ്രഹിച്ച് ആകാശമാർഗ്ഗത്തിൽകൂടെ തിരിച്ചുപോയി.

ചക്രവർത്തി കൃതാർത്ഥനായി. കർമ്മങ്ങൾ ബ്രഹ്മാർപ്പണ ബുദ്ധ്യാ ചെയ്തു കാലം കഴിച്ചു. ഞാൻ എന്ന വിചാരം തീരെ ഇല്ലാത്തവനായി.

ഇദ്ദേഹത്തിന്ന് ഭാര്യ അർച്ചിസ്സിൽ വിജിതാശ്വൻ ധൂമ്രകേശൻ, ഹര്യക്ഷൻ, ദ്രവിണൻ, വൃകൻ എന്ന 5 പുത്രൻമാരുണ്ടായിരുന്നു. ഇന്ദ്രാദിലോകപാലൻമാരുടെ അംശം തന്നിലുളളത്കൊണ്ട് കാലാകാലത്ത് വർഷം മുതലായത് വിഘ്നം കൂടാതെ ഉണ്ടായി. പ്രജകൾക്ക് സംതൃപ്തി ഉണ്ടായിരുന്നു. ഒരു രാമരാജ്യം പോലെ ആയിരുന്നു ഭരണം.

## 23-ാം അദ്ധ്യായം

ചക്രവർത്തി വിഷയാശകളെല്ലാം തൃജിച്ച് വിരക്തനായി. പ്രായവും ആയി. രാജ്യാഭിവൃദ്ധിക്ക് വേണ്ടതെല്ലാം ചെയ്തു കഴിഞ്ഞു. ധർമ്മമാർഗ്ഗങ്ങളേയും തന്റെ അനുഷ്ഠാനദ്വാരാ ഉറപ്പിച്ചു. രാജ്യഭരണം ഒഴിയാൻ പോകുന്നുവെന്ന് പ്രജകൾ മനസ്സിലാക്കി ദുഃഖിച്ചു. പുത്രൻ വിജിതാശ്വനിൽ ഭരണം ഏൽപിച്ചു. വാർദ്ധകൃത്തിൽ ചെയ്യേണ്ടതായ വനവാസം ഭാര്യാസമേതനായി സ്വീകരിക്കാൻ തപോവനം പ്രാപിച്ചു.

വനത്തിൽ വനവാസനിയമ ശ്രദ്ധകൾ തെറ്റാതെ ആചരിച്ചു. ഉഗ്രതപസ്സിൽ ഏർപ്പെട്ടു. ആദ്യം കിഴങ്ങ് കായ മുതലായതും പിന്നീട് ഉണക്കിലകളും അതിൽ പിന്നെ ജലം മാത്രവും ശേഷം വായുമാത്രവും ഭക്ഷണമാക്കി.

ഉഷ്ണകാലത്ത് 4 ഭാഗത്തും തീയിട്ടും മുകളിൽ സൂര്യരശ്മിയും തട്ടിച്ചുക്കൊണ്ട് പഞ്ചാഗ്നിയുടെ നടുവിലും മഴക്കാലത്ത് മഴയത്തും തണുപ്പുകാലത്ത് വെളളത്തിൽ കഴുത്തുവരേയും നിന്ന് തപസ്സ് ചെയ്തു . കിടക്കുന്നത് വെറും നിലത്തും.

വിശപ്പ് ദാഹം ശീതം ഉഷ്ണം ഇവ സഹിച്ചും വാക്കുകൾ അടക്കിയും ഇന്ദ്രിയങ്ങളെ സ്വാധീനപ്പെടുത്തിയും മൈഥുനേച്ഛയെ ഉപേക്ഷിച്ചും പ്രാണായാമത്താൽ ശ്വാസജയം സമ്പാദിച്ചും കഴിച്ചു.

ഈമാതിരി തപസ്സിനാൽ കർമ്മങ്ങളും അവയുടെ ഫലങ്ങളും നശിച്ചു പുനർജൻമവാസനകൾ ഇല്ലാതായി. പ്രാണായാമ അഭ്യാസത്താൽ പഞ്ചേന്ദ്രിയങ്ങളേയും മനസ്സിനേയും അടക്കി സനൽകുമാരൻ ഉപദേശിച്ച ഭക്തിമാർഗ്ഗത്തേ തുടർന്നു. ബ്രഹ്മത്തിൽ ഇളകാത്ത ഭക്തി ജനിച്ചു.

രജസ്തമോഗുണങ്ങൾ ക്ഷയിച്ച് സത്വഗുണങ്ങൾ വർദ്ധിച്ചു. അന്തഃകരണം പരിശുദ്ധമായി. അത്കൊണ്ട് ധ്യാനവും ഭഗവൽസ്മരണയും മനോവൃത്തിയായി. ഇതരവിഷയങ്ങളിൽ ആസക്തിയില്ലാതായി. അപ്പോൾ വൈരാഗ്യവും ആത്മജ്ഞാനവും വന്നു. അതിനാൽ ഇടക്കിടെ ഉണ്ടാകുന്ന സംശയങ്ങളെല്ലാം തീർന്നു. ആത്മസ്വരൂപബോധം വന്നു. ശ്രീകൃഷ്ണകഥകളിൽ മാത്രം രതിയുളളവനായി. അപ്പോൾ അണിമാദിസിദ്ധികൾ അകന്നു. ജ്ഞാനദാർഢ്യത്തിന്നായുളള പ്രയത്നങ്ങൾ എല്ലാം ഉപേക്ഷിച്ച് ഭഗവൽ കഥകളിൽ മാത്രം മനസ്സ് കൊടുത്തു. ബ്രഹ്മത്തിനെ മാത്രം ധ്യാനിച്ചിരുന്നതിനാൽ ബ്രഹ്മമായിട്ടുതന്നെ

ഭവിച്ചു. മനസ്സിനെ പരമാത്മാവിൽ ലയിപ്പിച്ചു. പ്രാരബ്ധം അവസാനിക്കുന്ന വരെ ഇങ്ങിനെ കഴിച്ചുകൂട്ടി. ഒടുവിൽ ശരീരത്തെ സ്വേച്ഛയാ വെടിഞ്ഞു.

കുതികൾകൊണ്ട് ഗുദത്തെ അടച്ചു. (മുക്താസനം) വായുവിനെ ഗുദത്തിൽ കൂടെ പോവാൻ വിട്ടില്ല. ക്രമേണ പ്രാണനെസ്ഥാനങ്ങളിൽ കൂടെ കയറ്റി. ബ്രഹ്മരന്ധ്രത്തിലെത്തിച്ചു. ദേഹത്തിലുള്ള പഞ്ചഭൂതങ്ങങ്ങളെ കാരണ ഭൂതങ്ങളിൽ യോജിപ്പിച്ചു. സമഷ്ടിയിൽ എത്തിയഭൂതങ്ങളെ സമഷ്ടിഭൂമിയിൽ നിന്ന് സമഷ്ടി ജലത്തിലും ഒടുവിൽ സമഷ്ടി ആകാശത്തിലും ലയിപ്പിച്ചു. മനസ്സിനെ ഇന്ദ്രിയങ്ങളിലും ഇന്ദ്രിയങ്ങളെ തൻമാത്രകളിലും അവയെ അഹങ്കാരത്തിലും അഹങ്കാരത്തെ മഹത്തത്വത്തിലും ലയിപ്പിച്ചു. മഹത്തത്വത്തെ മായയായ ലിംഗ ശരീരത്തിലും ലയിപ്പിച്ചു. ഒടുവിൽ ആശരീരത്തെയും ഉപേക്ഷിച്ചു. ഇങ്ങിനെ ആണ് സ്വേച്ഛയാ ശരീരത്തെ വെടിഞ്ഞത്.

ഭാര്യ അർച്ചിസ്സ് പതിവ്രതാധർമ്മം അനുഷ്ഠിച്ച്. ഭർത്താവിനെ വേണ്ട പോലെ ശുശ്രൂഷിക്കയും ഭർത്തൃവിയോഗത്തിന്ന് ശേഷം ഉദകക്രിയകൾ ചെയ്ത് ചിതകൂട്ടി തീകൊളുത്തി താനും ഭർത്താവോടൊപ്പം ആചിതയിൽ അഗ്നിക്കിരയാവുകയും ചെയ്തു.

വൈകുൺഠത്തിൽ ദമ്പതിമാർ പ്രവേശിച്ചപ്പോൾ ദേവീദേവൻമാർ പുഷ്പ വൃഷ്ടിചെയ്തു. അർച്ചിസ്സിനെ സ്തുതിച്ചു. ഭർത്താവിനോടൊപ്പം ഐശ്വര്യപദവി ഉപേക്ഷിച്ച് വനത്തിൽ തപസ്സാചരിച്ച് ഭർത്തൃശുശ്രൂഷ ചെയ്തതിൻെറ ഫലമായി എത്ര എളുപ്പത്തിൽ വൈകുൺഠം പ്രാപിച്ചു! മനുഷ്യലോകം സിദ്ധിച്ചതുകൊണ്ടാണല്ലോ ഇത്രയും സാധിച്ചത്. ഇതെല്ലാം തള്ളിക്കളഞ്ഞ് വിഷയവാസനകളിൽ പെട്ടുഴന്നാൽ വീണ്ടും വീണ്ടും ജനന മരണാദികൾക്ക് പാത്രമാകും.

ഈ പൃഥുചരിതം ശ്രദ്ധയോടെ കേൾക്കുന്നവർക്കും കേൾപ്പിക്കുന്നവർക്കും കലിദോഷം ഇല്ലാതാകുന്നതും സകല വിധ സുഖങ്ങളും ലഭിക്കുന്നതും ആണ്.

## 24-ാം അദ്ധ്യായം

കഴിഞ്ഞ 11 അദ്ധ്യായങ്ങളിൽ പുരുഷാർത്ഥമായ കാമത്തെ സാധിപ്പിച്ച ധ്രുവൻ പൃഥു മുതലായവരുടെ ചരിത്രം പറഞ്ഞു. ഇനി വരുന്ന ചില അദ്ധ്യായങ്ങളിൽ മോക്ഷത്തെപ്പറ്റി പറയാം.

പൃഥുവിന്നുശേഷം അദ്ദേഹത്തിൻെറ പുത്രൻ വിജിതാശ്വൻ രാജാവായി. അദ്ദേഹത്തിൻെറ രാജ്യത്തിൻെറ ചില ഭാഗങ്ങളിൽ അനുജൻമാരെ വാഴിച്ചു.

വിജിതാശ്വന്ന് രണ്ട് ഭാര്യമാർ. ശിഖണ്ഡി, നഭസ്വതി. ശിഖണ്ഡിയിൽ മൂന്നു പുത്രൻമാർ നഭസ്വതിയിൽ ഒരു പുത്രൻ. അവൻെറ പേർ ഹവിർദ്ധാനൻ. ഇവൻ രാജ്യപദവി ഇഷ്ടപ്പെട്ടില്ല. സർവം ബ്രഹ്മമയം എന്ന വിചാരത്തോടെ അവൻ ഭഗവൽ പൂജ നടത്തി. അദ്ദേഹത്തിന്ന് ആറ് പുത്രൻമാർ. മൂത്തവൻ ബർഹിഷത് ആണ്. ക്രിയാകാണ്ഡം, യോഗകാണ്ഡം, ഇവകളിൽ നിപുണനായിരുന്നു അനേകം യാഗങ്ങൾ അദ്ദേഹം നടത്തി. കിഴക്കോട്ട് തലയായി ഭൂമിമൂടത്തക്കവണ്ണം ദർഭവിരിച്ച് യാഗം ചെയ്തതിനാൽ പ്രാചീന ബഹിർസ്സ് എന്ന പേരിലദ്ദേഹം അറിയപ്പെട്ടു. ശതദ്രുതി എന്ന അദ്ദേഹത്തിൻെറ അതിസുന്ദരിയായ ഭാര്യയിൽ അദ്ദേഹത്തിന്ന് 10 പുത്രൻമാർ ഉണ്ടായി. എല്ലാവരും

ഒരേ സ്വഭാവം ഒരേ മനസ്ഥിതി ഒരേ ആകൃതി ആയതിനാൽ 10 പേർക്കും ചേർന്ന് ഒരേ പേർ പ്രചേതസ്സുകൾ. (അർത്ഥം ഉൽകൃഷ്ഠമനസ്ഥിതിയുളള വർ) എന്നായിരുന്നു.

ഇവർ മികച്ച ഭക്തൻമാരായിരുന്നു. അവരുടെ പിതാവ് അവരെ സന്താനോ ൽപാദനം ചെയ്ത് പ്രജാവർദ്ധനത്തിന് പ്രോത്സാഹിപ്പിച്ചു. ഇവർ അനുസരി ക്കാമെന്ന് വാക്കുകൊടുത്തു. അതിന്നായി ഹരിപ്രസാദം സമ്പാദിക്കേണമെന്ന് കരുതി അവർ തപസ്സ് ചെയ്വാൻ വിശേഷപ്പെട്ട ഒരു സ്ഥലം തേടി നടന്നു.

വഴിമദ്ധ്യെ ഒരു വലിയ തടാകം കണ്ടു. താമരമുതലായ പുഷ്പങ്ങൾ എരണ്ട കുളക്കോഴി ഹംസം മുതലായ പക്ഷികൾ ഇവകൾ ആ തടാകത്തിലെ ശുദ്ധജലത്തിന്ന് മാറ്റ് കൂട്ടി. അവിടെ മൃദംഗം പണവം മുതലായ വാദ്യഘോ ഷങ്ങളും കേൾക്കാനിടയായി.

ആ ജലത്തിൽ നിന്ന് സാക്ഷാൽ ശ്രീ പരമേശ്വരൻ കയറി വന്നു. പുലി ത്തോൽ ധരിച്ച് പാമ്പ് തലയിൽ ചുറ്റി ഉടുക്ക് ഡമര് മുതലായ വാദ്യങ്ങളും ശൂലവും കയ്യിലേന്തിയിരുന്നിരുന്നു. പിറകിൽ നന്ദികേശ്വരൻ മുതലായ ഭൂതഗ ണങ്ങളും ഉണ്ടായിരുന്നു.

ഭഗവാനെ പ്രചേതസ്സുകൾ നമസ്കരിച്ചു. ഭഗവാൻ പറഞ്ഞു. നിങ്ങൾ വാസു ദേവനെ ഫലകാംക്ഷകൂടാത ഭജിക്കുന്നവരായത്കൊണ്ട് നിങ്ങൾ എനിക്ക് പ്രിയങ്കരൻമാരാണ്.

വർണ്ണാശ്രമധർമ്മം പാലിക്കുന്നവർ 100 ജൻമം ആ വിധം അനുഷ്ഠിച്ചാൽ ബ്രഹ്മലോകം പ്രാപിക്കും. അതാണ് കർമ്മത്തിൻെറ വഴി. അതിനേക്കാൾ പുണ്യം ചെയ്തവർ എൻെറ ലോകത്തിലും എത്തും. എന്നാൽ വാസുദേവഭ ക്തൻ ഈ ജൻമത്തിൻെറ അവസാനത്തിൽ തന്നെ വൈകുൺഠം പ്രാപിക്കും. ഞാനും ബ്രഹ്മനും അതുപോലെ ഈ ജൻമാവസാനം വൈകുൺഠം പ്രാപി ക്കുന്നവരാണ്. അപ്പോൾ ഞങ്ങളും വാസുദേവഭക്തൻമാരും ഒരു പോലെ ആണ്.

ഞാൻ നിങ്ങൾക്ക് മന്ത്രദീക്ഷ തരുവാൻ വന്നതാണ്. ഞാൻ പറയുന്ന സ്തോത്രം നിങ്ങൾ പഠിച്ച് ദിനംനിങ്ങൾ വാസുദേവപൂജ ചെയ്യുകവേണം.

ഭഗവാൻെറ ഉൽക്കർഷത്തെ വർണ്ണിച്ചും തങ്ങൾക്കാനന്ദം നൽകേണമെന്നു പ്രാർത്ഥിച്ചും ഭഗവാനെ നമസ്ക്കരിച്ചുംകൊണ്ട് സ്തോത്രം ആരംഭിക്കുന്നു.

ശ്രീഹരി പരമാത്മാവാണ്. ഏകൻ, അദ്വിതീയൻ. ബ്രഹ്മൻ, ശിവൻ മുത ലായ ദേവൻമാരുടേയും ദേവനാണ്. ഈമാതിരി വാക്യങ്ങളടങ്ങിയ സ്തുതി ഭാഗവതത്തിൽ 38 ശ്ലോകങ്ങളെക്കൊണ്ടാണ് വിസ്തരിച്ചിട്ടുളളത്. അന്യ ചിന്ത കൂടാതെ മനസ്സിൽ ഹരിയെ ദൃഢമായുറപ്പിച്ച് ഭജിച്ചാൽ ഹരി ദർശനം ലഭിക്കും. എന്നുപദേശിച്ച് ശ്രീശിവൻ അപ്രത്യക്ഷനായി

## 25-ാം അദ്ധ്യായം

പ്രചേതസ്സുകൾ ശിവോപദേശപ്രകാരം ജലത്തിൽ ഇറങ്ങി തപസ്സാരംഭിച്ചു. അവർ 10000 സംവത്സരം തപസ്സ് ചെയ്തുവത്രെ.

അവരുടെ പിതാവ് പ്രാചീന ബർഹിസ്സ് വേദോക്ത കർമ്മങ്ങളെ ചെയ്ത് അവയുടെ ഫലത്തിൽ കാംക്ഷിച്ചു ജീവിച്ചുവന്നു. ക്രമേണ ഫലാശ വിട്ടുവന്ന

തോടെ ചിത്തശുദ്ധി വന്നു തുടങ്ങി. അപ്പോൾ ജ്ഞാനവും വരാൻ തുടങ്ങി.

ഒരു ദിവസം മഹാത്മാവായ ശ്രീ നാരദൻ അവിടെ വന്നു. നാരദർ രാജാവിൻെറ അന്തഃകരണം പരീക്ഷിക്കാനായി ചോദിച്ചു. രാജാവേ കർമ്മത്താൽ ഏതൊരു ശ്രേയസ്സാണ് അങ്ങ് ആഗ്രഹിക്കുന്നത്.

രാജാവ് മറുപടി പറഞ്ഞു കർമ്മങ്ങൾക്കുളള ഫലശ്രുതി അറിയുമ്പോൾ ആ ഫലങ്ങളിൽ ആഗ്രഹം തോന്നി. ആ കർമ്മം ചെയ്യും. അവയെക്കാൾ ഉൽകൃഷ്ടമായ പദ്ധതി ഉണ്ടോ എന്ന് അറിയുകയില്ല. അത് ദയവായി അങ്ങ് ഉപദേശിക്കേണം. ഗൃഹസ്ഥൻമാർ മിക്കപേരും അങ്ങിനെ ആണ്. കാമ്യകർമ്മങ്ങളിലുളള ഫലത്തെ ആഗ്രഹിച്ച് വീണ്ടും വീണ്ടും അവയിൽ പ്രവൃത്തിക്കുന്നു. കർമ്മങ്ങളെല്ലാം ഐഹിക സുഖങ്ങളെ ആസ്പദിച്ചാണല്ലോ ഉളളത് പുത്രൻമാർ ഭാര്യ ഗൃഹം ഇവകളിൽ മനസ്സുറപ്പിക്കുന്നു. അതു കാരണം മോക്ഷം കിട്ടുന്നില്ല. അതിനാൽ എനിക്ക് കർമ്മ ബന്ധത്തിൽ നിന്ന് മോചിപ്പിക്കുന്ന ജ്ഞാനം എന്ത് എന്ന് പറഞ്ഞുതരേണം.

നാരദർ അദ്ദേഹത്തിൻെറ യോഗവൈഭവത്താൽ രാജാവ് യാഗകർമ്മങ്ങളിൽ വധിച്ച അനേകം പശുക്കളെ കാണിച്ചു കൊടുത്തു. "അവ അങ്ങ് മരണാനന്തരം പരലോകത്ത് ചെല്ലുമ്പോൾ പ്രതികാരം ചെയ്‌വാനായി അവയുടെ കൂർത്തകൊമ്പുകളെ കൊണ്ടു അങ്ങയെ കുത്തി വേദനപ്പെടുത്തുവാൻ കാത്തുനിൽക്കുകയാണ് ഈ പശുക്കളും അങ്ങയുടെ പ്രജകളല്ലേ. പ്രജാപാലകൻ ഇങ്ങിനെ പ്രജാഘാതകനാവാമോ. ഇത് രാജധർമ്മമാണോ. വേദത്തിൽ പശു ഹിംസ പൂർവ ഭാഗത്ത് വിധിച്ചിട്ടുണ്ടെങ്കിലും അതു വർജ്യമാണ് എന്നാണ് സിദ്ധാന്ത പക്ഷം."

മനുഷ്യരുടെ കർമ്മ വാസനയും ജീവൻെറ കർമ്മ ബന്ധവും സൂചിപ്പിക്കാൻ ഒരു കഥ നാരദർ പറവാൻ തുടങ്ങി.

പുരഞ്ജനൻ എന്ന ഒരു രാജാവ് പുരം -ശരീരം. അതിനെ ജനിപ്പിക്കുന്നവൻ പുരഞ്ജനൻ--ജീവാത്മാവ്--ഈ ജീവാത്മാവിന്ന് ആർക്കും അറിയാത്ത ഒരു സഖാവ് ഉണ്ട്. പരമാത്മാ.

രാജാവ് സമർത്ഥനാണ്. എങ്കിലും ഇഷ്ടപ്രദമായ വാസയോഗ്യമായ ഒരു ഗൃഹം വളരെകാലം അന്വേഷിച്ചിട്ടും കിട്ടീല്ല. ഏത് ശരീരം ലഭിച്ചാലും ഏതേത് ഭോഗങ്ങൾ അനുഭവിച്ചാലും തൃപ്തിവന്നില്ല. ഉറുമ്പോ ശ്വാവോ പന്നിയോ ഇങ്ങിനെ ഏതെല്ലാം ജൻമങ്ങളോ എടുത്ത് ഒന്നിലും സന്തോഷം തോന്നിയില്ല.

ഇദ്ദേഹം പലദിക്കിലും സഞ്ചരിച്ച് ഒടുവിൽ ഹിമാലയൻ താഴ്വരയിൽ എത്തി. ആവിടെ 9 ദ്വാരങ്ങളുളള ഒരു പുതിയ ഗൃഹം. മനുഷ്യശരീരം കണ്ടു. അതിൽ പ്രവേശിച്ചു. അവിടെ ഹൃദ്യമായ പലതും കണ്ടു. പൂങ്കാവുകൾ ഉദ്യാനങ്ങൾ മുതലായവ--ശരീരത്തിലുളള പല അവയവങ്ങളെ ആണ് സൂചിപ്പിച്ചത്.

മഹാരാജാവിന്ന് വിശ്രമിക്കാൻ ചിത്തമദ്ധ്യം. 9 കവാടങ്ങൾ 7 എണ്ണം മുകളിലും 2 എണ്ണം താഴത്തും (മുഖത്തുളള ദ്വാരങ്ങളും ഗുദവും ഉപസ്ഥവും) രാജാവിന്നു പുറമേ പോകാനും പൂന്തോട്ടങ്ങളിൽ ഉല്ലസിപ്പാനും ആണ് ഈ കവാടങ്ങൾ.

ഒരു ദിവസം സഞ്ചരിക്കുമ്പോൾ യാദൃച്ഛികമായി ഒരു സുന്ദരിയായ

സ്ത്രീയെ കണ്ടു. അവളുടെ കൂടെ 10 ഭൃത്യൻമാരും ഉണ്ടായിരുന്നു. ബുദ്ധിയും 10 ഇന്ദ്രിയങ്ങളും. ഈ സ്ത്രീയോട് ബന്ധപ്പെട്ടപ്പോൾ ഞാൻ എന്നും എൻേറതെന്നുമുള്ള ഭാവം വന്നു. രജോഗുണപ്രധാനമായ ജഡമായ ബുദ്ധിയുടെ സാന്നിദ്ധ്യത്താൽ പുരുഷൻ സ്ത്യാദിസുഖം അനുഭവിക്കാനുള്ള ആഗ്രഹത്തിൽ സ്വരൂപമായ ആനന്ദം മറന്നു. ഇന്ദ്രിയങ്ങളുടെ പ്രവർത്തനത്താൽ അവക്കധീനനായി സ്ത്രീവശനാവുന്നു. അധീരനെപോലെ പെരുമാറുന്ന രാജാവിനെ മോഹിപ്പിച്ച ആ സ്ത്രീ മന്ദസ്മിതത്തോടെ അഭിനയിച്ചു.

അതായത് ചൈതന്യസ്വരൂപമായ ആത്മാവിന്ന് ജഡമായ ബുദ്ധിയിൽ വ്യാമോഹിതനായി ചേർന്നപ്പോൾ ഭോഗാസക്തി വന്നു. അതുപോലെ ജഡമായ ബുദ്ധി ജീവനോട് ചേരുമ്പോൾ മാത്രം ഭോഗം അനുഭവപ്പെടുന്നു. ഇങ്ങിനെ ജീവൻ ബുദ്ധിയേയും ബുദ്ധി ജീവനേയും സ്വീകരിച്ചു. ജീവൻ ഭോഗകർത്താവായി.

അവൾ പറഞ്ഞു. എനിക്ക് ഞാനാരാണെന്നറിയുകയില്ല. അങ്ങയെപറ്റിയും എനിക്കൊന്നും അറിയുകയില്ല. ഏതായാലും അങ്ങയിൽ പ്രിയം തോന്നുന്നു. അങ്ങക്ക് വിഷയഭോഗങ്ങളെ ഞാൻ സംഭരിച്ചുതരാം. എനിക്ക് ഭൃത്യൻമാർ 10 പേരുണ്ട് (ഇന്ദ്രിയങ്ങൾ) അവർ സമർത്ഥൻമാരാണ്. ഞാൻ ആവശ്യപ്പെടുന്നതെല്ലാം എനിക്ക് എത്ര പണിപ്പെട്ടും കൊണ്ടുവന്നുതരും.

ഇങ്ങിനെ അന്യോന്ന്യം ബന്ധപ്പെട്ട് 100 സംവത്സരം ജീവിച്ചു. അനേകം പുത്രൻമാരുണ്ടായി. അന്തഃകരണത്തിൽ പ്രധാനപ്പെട്ട അംഗമായ ബുദ്ധിയുടെ സാമർത്ഥ്യംകൊണ്ട് ജീവാത്മ ബദ്ധനായി. എല്ലാറ്റിലും ആസക്തിയും വിഷയഭോഗങ്ങളും അവയുടെ സുഖദുഃഖാദ്യവസ്ഥകളും സ്വയമേവ ഏറ്റെടുത്തു. ഭാര്യ ചിരിക്കുമ്പോൾ ഭർത്താവും ചിരിക്കും. പാടുമ്പോൾ പാടും, ഇങ്ങിനെ ഭാര്യക്ക് വശംവദനായി.

## 26-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ പുരഞ്ജനൻ ഒരു നായാട്ടിന്ന് പോകയാണ്. കൂടെ പത്നിയില്ല. രാജാവ് പല സ്ഥലത്തും ചുറ്റി കറങ്ങി. പല ഹിംസകളും ചെയ്യുന്നു. രാജാവിന്ന് ഇങ്ങിനെയുള്ള നായാട്ട് അനുവദിച്ചിട്ടില്ല. ചില പ്രത്യേക പരിതസ്ഥിതിയിൽ മാത്രമേ അനുവദനീയമായിട്ടുള്ളു. ശ്രാദ്ധാദിപുണ്യകാലങ്ങളിൽ ബലിക്കായി വധാർഹരായ മൃഗങ്ങളെ ഹനിക്കാം. ഇതിനെ അതിക്രമിച്ചനായാട്ട് നരകഹേതുകമാണ്.

ജാഗ്രദവസ്ഥയിൽ അതൃത്തിതെറ്റിയ ഭോഗാഭിലാഷം ഫലമാണ് സ്വപ്നങ്ങൾ. ഈ സ്വപ്നങ്ങളെ ആണ് ഇവിടെ നായാട്ട് എന്ന് പറഞ്ഞത്.

സ്വപ്നം കഴിഞ്ഞുണർന്നാൽ പത്നിയെ സാന്ത്വനപ്പെടുത്തുന്നു. തന്നെ കൂടാതെ നായാട്ടിന്ന് പോയതിന്ന് പത്നിക്ക് വശംവദനായതിനാൽ അവളെ സമാധാനിക്കാൻ അവളുടെ കാൽ പിടിക്കുന്നു. കേണുവീണു അപേക്ഷിക്കുന്നു. ഇതാണ് ജീവൻെറ ദയനീയാവസ്ഥ. എത്രതന്നെ ധീരനായാലും സ്ത്രീവശനായാൽ അവൻെറ പൗരുഷം അവളുടെ മുമ്പിൽ വിലപ്പോകില്ല. അതുകൊണ്ട് പുരുഷനെ അധഃപതിപ്പിക്കുന്ന കാമത്തെ അടക്കുവാൻ വിവേകികൾ ശ്രദ്ധവെക്കേണം.

## 27-ാം അദ്ധ്യായം

പുരുഷശരീരത്തിലും സ്ത്രീ ശരീരത്തിലും ജീവനുണ്ടല്ലോ. അതുകൊണ്ട് ആ ശരീരങ്ങൾക്കനുസരിച്ച് മേൽ പറഞ്ഞ വിധത്തിൽ ഭാര്യ ഭർത്താവിന്നോ ഭർത്താവ് ഭാര്യക്കോ വശംവദനാവുന്നു എന്ന് ധരിക്കേണം. പുരഞ്ജനിയാണ് ഭാര്യ.

ലോകരീത്യാ അവൾ പലവിധ ശൃംഗാരചേഷ്ടകൾകൊണ്ടും വിശേഷപ്പെട്ട വസ്ത്രാഭരണാലങ്കാരങ്ങൾകൊണ്ടും ആലിംഗനസല്ലാപങ്ങളാലും പുരുഷനെ മയക്കുന്നു.

ഇങ്ങിനെ രണ്ടുപേരും സുഖിച്ച് രാവും പകലും കഴിക്കുന്നു. കാലം കഴിയുന്തോറും കാലശക്തിയും അടുത്തു കൂടുന്നു. ഭാര്യാസുഖം തന്നെ പരമപുരുഷാർത്ഥം എന്ന് കരുതിപോകുന്നു. ആത്മസ്വരൂപമായ ബ്രഹ്മത്തെ കരുതുന്നതേ ഇല്ല. ചെറുപ്പകാലം മുതൽക്കേ സമ്പാദിക്കേണ്ട ജ്ഞാനഭക്തി സാധനകളേ പറ്റി ചിന്തിക്കുന്നതേ ഇല്ല.

അവർക്ക് അനേകം പുത്രൻമാരും പുത്രിമാരും പൗത്രപൗത്രിമാരും ഉണ്ടാവുന്നു. അവരെല്ലാവരും എൻെറ എന്ന മനോഭാവത്തിൽ വേരുറച്ചു നിൽക്കുന്നു. സുഖവിഷയത്തിൽ അത്യാസക്തരായിട്ട്.

രാജാവിൻെറ സങ്കൽപപ്രകാരം അവയെ സാധിപ്പിക്കാൻ വേണ്ടി പ്രാണിഹിംസാ പ്രധാനങ്ങളായ യാഗങ്ങളും കർമ്മങ്ങളും നടത്തുന്നു. ദേവൻമാർ പിതൃക്കൾ ഭൂതനാഥർ അവരെ ആ വിധത്തിൽ ആരാധിക്കുന്നു.

ഇങ്ങിനെ ഭോഗസുഖത്തിൽ ആശയോടെ കാലം കഴിച്ചുകൊണ്ടുവരുമ്പോൾ പ്രായാധിക്യംകൊണ്ട് ജരബാധിക്കുന്നു. ഭാര്യക്ക് ഈ സ്ഥിതി ഇഷ്ടപ്പെടുന്നില്ല.

ഇന്ദ്രിയപോഷണം മാത്രം ചിന്തിച്ചുവന്ന രാജാവിന്ന് ഭഗവൽ ഭജനം ഇല്ലാതെ പോകുന്നു. അതു കാരണം ജീവിതം നിഷ്ഫലം ആവുന്നു. വാർദ്ധക്യവും വന്നു ദിവസങ്ങൾ മാസങ്ങൾ വർഷങ്ങൾ കഴിയുന്തോറും അവരുടെ വാർദ്ധക്യം നിമിത്തമുള്ള ബാധകൂടിക്കൂടി വരുന്നു. എന്നാൽ ആ പുരം കാക്കുന്ന പ്രാണങ്ങൾ പ്രജാഗരൻ അവരെ എതൃത്തുകൊണ്ടേ ഇരിക്കുന്നു. രാജാവിന്ന് അങ്ങിനെ 100 വയസ്സ് തികയുന്നു.

പ്രാണങ്ങൾക്കും ബലഹീനത തട്ടുന്നു. ഗന്ധർവ്വൻമാരായ ദിവസമാസങ്ങളെ എതൃക്കുവാനുള്ള ശക്തി കുറയുന്നു.

ഇപ്പോൾ രാജാവിന്ന് മറ്റൊരു ശത്രുവും വരുന്നു. കാലത്തിൻെറ പുത്രിയായ ജര. അവൾ യവനൻമാരുടെ--ആധിവ്യാധികളുടെ രാജാവായ ഭയം എന്ന മൃത്യുവിനെ സമീപിക്കുന്നു.

മൃത്യു അവളോടു പറയുന്നു. "ജനങ്ങൾക്ക് മരണമുണ്ടെന്ന വിചാരം ഉണ്ടാവാൻ ദേവൻമാർ സമ്മതിക്കില്ല. അതു വന്നാൽ അവർ വിഷയവിരക്തരാകും. അപ്പോൾ കാമ്യകർമ്മങ്ങളെ ഉപേക്ഷിക്കും. അപ്പോൾ ദേവപൂജ മുടങ്ങും.

അതുകൊണ്ട് നിന്നെ ആരും സ്വീകരിക്കയില്ല. നീ എൻെറ സൈന്യത്തിൽ ചേർന്നുകൊൾക. നിൻെറ ജോലി എൻെറ പ്രജകളെ നശിപ്പിക്കലാണ്. പ്രജ്വരൻ എൻെറ സഹോദരനാണ്. നീ എൻെറ സഹോദരിയായിട്ടുമിരിക്കുക. ലോകനാശം എനിക്കും ഇഷ്ടമായതുകൊണ്ട് നാം എല്ലാവരും യോജിച്ച് പ്രവർത്തിക്കാം."

## 28-ാം അദ്ധ്യായം

യവനരാജാവായ മൃത്യു പ്രജ്വരനോടും. കാലപുത്രിയായ ജര ദ്രുർഭഗ യോടും കൂടി ഈ ലോകത്തിൽ സഞ്ചാരം തുടങ്ങി. ഒരു ദിവസം പുര ഞ്ജനന്റെ രാജധാനിയേയും ആക്രമിച്ചു. അതിന്റെ പാലകനായ പന്നഗം (പ്രജാഗരൻ) ശക്തിക്ഷയം നിമിത്തം ഇവരെ എതൃക്കുവാൻ ശക്തനല്ലാതെ വരുന്നു. വാർദ്ധക്യം ജരാനര ആധിവ്യാധികൾ എല്ലാം ചേർന്നു. ബധിരത, ദൃഷ്ടിനഷ്ടം, ഇവയും വന്നു കൂടുന്നു.

പുരഞ്ജനൻ ഇപ്പോൾ ദുഃഖിതനാവുന്നു. രാജധാനി പൊളിഞ്ഞു തുടങ്ങി. പുത്രൻമാർ പൗത്രൻമാർ ഭൃത്യൻമാർ ഭാര്യ മന്ത്രിമാർ ഇവരെല്ലാം സ്നേഹമി ല്ലാത്തവരായി.

ഇവർക്ക് പുരഞ്ജനനോട് സ്നേഹമില്ലെങ്കിലും രാജാവിന്ന് അവരോട് പാശം കലശലായിട്ടുണ്ട്.

മൃത്യുവിന്റെ ജ്യേഷ്ഠൻ പ്രജ്വരൻ വന്നു. പുരിയെ മുഴുവൻ ഉഷ്ണംകൊണ്ട് ദഹിപ്പിച്ചു. (സന്നിജ്വരം) രാജധാനി ദഹിക്കുന്നത് കണ്ട് പുരഞ്ജനൻ വ്യസനിച്ചു. ത്വക്ക് മുതലായവർ (പൗരൻമാർ) ഇന്ദ്രിയങ്ങൾ (പുത്രൻമാർ) ബുദ്ധി (ഭാര്യ) ഇവരോടുകൂടി ജീവൻ തപിച്ചു. ദേഹാഭിമാനം ആണ് ഇതിന്ന് കാരണം.

ഈ സ്ഥിതിയിൽ പ്രാണങ്ങൾക്ക് (പ്രജാഗരന്ന്) കഷ്ടമായി - അവർ പുരിയെ വിടുവാനാഗ്രഹിച്ചു. കണ്ഠനാളത്തിൽ ഘുർ ഘുർ എന്ന ശബ്ദം വന്നു തുടങ്ങുന്നു. എന്റെ എന്റെ എന്ന് വിചാരിച്ച ഭാര്യ പുത്രൻമാരെ ഉപേക്ഷിക്കേണ്ട ഘട്ടം വന്നപ്പോൾ പുരഞ്ജനൻ അത്യന്തം വിലപിച്ചു. ഞാൻ പോയാൽ എന്റെ ഭാര്യ എന്തു ചെയ്യും. എന്റെ മക്കൾ എന്തുചെയ്യും എന്ന് പറഞ്ഞ് കരഞ്ഞു. അപ്പോൾ പുരഞ്ജനനെ പിടിക്കാൻ യവനേശ്വരൻ- മൃത്യു വന്നു.

രാജാവിനെ യവനൻമാർ പിടിച്ചുകെട്ടി വലിച്ചിഴുത്തുകൊണ്ടുപോയി. കൂടെ പുത്രപൗത്രാദിമാരും ഭൃത്യരും. അതായത് ബുദ്ധി, ചിത്തം, മനസ്സ്, അഹങ്കാരം മുതലായ സൂക്ഷ്മശരീരാംഗങ്ങളും അതിബലവാൻമാരായ യവനൻമാരുടെ പിടുത്തത്തിൽ പെട്ടതിനാൽ പുരഞ്ജനൻ മോഹാലസ്യത്തിലായി.

അവനെ സ്നേഹിച്ചിരുന്ന സഖാവായ പരമാത്മ കൂടെ ഉണ്ട്. പക്ഷേ മോഹം നിമിത്തം ആ ബന്ധുവിനെ പുരഞ്ജനൻ ഓർത്തതേ ഇല്ല.

ദയയില്ലാതെ അശാസ്ത്രീയമായ അവിഹിത കർമ്മങ്ങളിലേർപ്പെട്ടു ദ്രോഹിച്ച പശുമുതലായ മൃഗങ്ങൾ പകവീട്ടുവാൻ പുരഞ്ജനനെ പരലോ കത്തിൽ കാത്തു നിൽക്കുന്നുണ്ടായിരുന്നു.

കുറേക്കാലം അവിടെ ഉള്ള ശിക്ഷകൾ അനുഭവിച്ചു. അപ്പോൾ എല്ലാം ഈ സൂക്ഷ്മ ശരീരം കൂടെ തന്നെ ഉണ്ട്. കുട്ടികൾ ഭാര്യ മുതലായവരെപ റ്റിയുള്ള ചിന്തയാണ് അപ്പോഴും, ഭാര്യയായ സ്ത്രീരൂപത്തിൽ മോഹിതനായി രുന്നതിനാൽ ഒരു സ്ത്രീരൂപമായി ജൻമം എടുത്തു.

ഇതെല്ലാം രജോഗുണ പ്രധാനമായ ബുദ്ധിയോട് ചേർന്നതുകൊണ്ടുള്ള അവസ്ഥാവിശേഷങ്ങളാണ്.

ഇനി ജീവൻ സത്വഗുണ പ്രധാനമായ ബുദ്ധിയോട് ചേർന്നുവെന്ന് വിചാ രിക്കുക. ജീവൻ വിദർഭരാജാവിന്റെ പുത്രിയായി ജനിക്കുന്നു. അവളെ സാത്വകീ

ബുദ്ധിയായ മലയദ്ധ്വജൻ വിവാഹം കഴിക്കുന്നു. ഭക്തിപ്രധാനനായ ജീവൻ.

വിദർഭരാജനെ സത്വഗുണ പ്രധാനമായ ജീവാത്മ എന്നും മലയദ്ധ്വജനെ ഗുരുവായിട്ടും കൽപിക്കാം. ബുദ്ധിയിൽ സത്വഗുണം വർദ്ധിക്കുമ്പോൾ ഗുരുവിനെ ലഭിക്കുമെന്ന് സൂചിപ്പിക്കുന്നു.

ഗുരുകടാക്ഷത്താൽ ബുദ്ധിയുടെ നോട്ടം. ശ്രീകൃഷ്ണ ഭഗവാനിൽ ആകുന്നു. അപ്പോൾ ഭക്തിയുടെ അംഗങ്ങൾ ശ്രവണം കീർത്തനം സ്മരണം പാദസേവനം ആർച്ചനം വന്ദനം ദാസ്യം എന്നിവ ബുദ്ധിയിൽ പ്രകാശിക്കുന്നു. അവയെ 7 പുത്രൻമാരെന്ന് സങ്കൽപിക്കാം. ഈ 7 പേരെ ദ്രാവിഡാധിപൻമാരായിട്ടും കൽപിച്ചു. കാരണം ദ്രാവിഡദേശം. ഭക്തിപ്രധാനമായ സ്ഥലമായതിനാൽ. ഇവർക്ക് അനേകം പുത്രൻമാരുണ്ടായി. അവർ ശ്രവണ കീർത്തന സമ്പ്രദായങ്ങൾ പ്രചരിപ്പിച്ച് സംസാരബന്ധങ്ങളിൽനിന്ന് വിമുക്തരായി.

മലയധ്വജന്ന് 1-മത്തെ പുത്രി ധൃതവ്രത. അവളെ അഗസ്ത്യമുനി കല്യാണം കഴിച്ചു. അവരുടെ പുത്രൻ ദൃഢച്യുതൻ അദ്ദേഹത്തിൻെറ പുത്രൻ ഇധ്മവാഹൻ.

അഗസ്ത്യൻ എന്നാൽ മനസ്സ് എന്ന് ഇവിടെ അർത്ഥം അതായത് ഭഗവൽ കഥാ ശ്രവണാദികളിൽ താൽപര്യം വന്നു എന്നർത്ഥം. ദൃഢച്യുതൻ എന്നാൽ ഭോഗസുഖങ്ങളിൽ വിരക്തി വന്നവനെന്നർത്ഥം. അതായത് ശ്രവണാദികളിൽ അഭിരുചി വർദ്ധിച്ചു. വിരക്തി ജനിച്ചു എന്ന് താൽപര്യം. ഇധ്മവാഹൻ പൂജാദ്രവ്യങ്ങളെ വഹിക്കുന്നവൻ എന്നർത്ഥം. സാരം - വൈരാഗ്യത്താൽ ഗുരുസേവയും നിരന്തര ഭജനവും മുടക്കം കൂടാതെ സാധിച്ചുവെന്ന്.

ഋഷിയുടെ രീതിയിൽ ജീവിതം നയിക്കുന്ന മലയധ്വജൻ പുത്രൻമാർക്ക് രാജ്യത്തെ വീതിച്ചു കൊടുത്ത് ഭജനത്തിന്നായി കുലപർവ്വതം പ്രവേശിച്ചു.

ഇതിൻെറ സാരം ഭജനം ചെയ്ത് വൈരാഗ്യം വർദ്ധിക്കയും സ്വഭവനം ഉപേക്ഷിച്ച് ഏകാന്ത പുണ്യസ്ഥലം സ്വീകരിക്കയും ചെയ്തു എന്നാണ്. അതിൻെറ ഫലമായി അഹങ്കാരം തീരെ നശിക്കുമെന്നും മഹൽ സംഗം ലഭിക്കുവാൻ സാധിക്കുമെന്നും പരിശുദ്ധക്ഷേത്രാദിസ്ഥാനങ്ങൾ സന്ദർശിക്കാൻ സാധിക്കുമെന്നും വരുന്നു.

വൈദർഭി പതിവ്രതാധർമ്മം അനുഷ്ഠിക്കുന്നവൾ ആയിരുന്നതിനാൽ യുവതി ആയിട്ടും ഗൃഹം പുത്രൻമാർ സുഖം ഭോഗം ഇവ വെടിഞ്ഞു സ്വഭർത്താവായ മലയധ്വജനെ അനുഗമിച്ചു.

സത്വഗുണത്താൽ കാമാദിദോഷങ്ങളകന്നിരിക്കുന്ന പരിശുദ്ധബുദ്ധി വൃത്തി മുമുക്ഷുവായ ജീവനെ പിരിയാതെ സേവയിൽ തൽപരയായിരുന്നു.

മലയധ്വജൻ അവിടുത്തെ പുണ്യനദികളിൽ സ്നാനം ചെയ്ത് ശമദമാദികൾ അഭ്യസിച്ച് വനത്തിലുള്ള കിഴങ്ങ് ഫലങ്ങൾ ഇവ ആഹാരമാക്കി. തപസ്സാചരിച്ചു. ഉഷ്ണവും മഴയും തണുപ്പും വകവെച്ചില്ല. പരമതത്വത്തെ മാത്രം കണ്ടുകൊണ്ട് മനസ്സ് അന്തനിഷ്ഠമാക്കി. ആ അവസ്ഥയിൽ ഉഷ്ണശീതങ്ങൾ അറിഞ്ഞില്ല.

ഇങ്ങിനെ അനുഷ്ഠിച്ചത്കൊണ്ട് കാമക്രോധാദികൾ പോയി. ഇന്ദ്രിയങ്ങളും മനസ്സും ശാന്തവൃത്തികളായി - ഇങ്ങിനെ 100 ദിവ്യസംവത്സരം അചഞ്ചലനായി വ്രതമനുഷ്ഠിച്ചു. അപ്പോൾ ആത്മസാക്ഷാൽക്കാരമുണ്ടായി. ജീവൻമുക്തനും ആയി.

എന്നുവെച്ചാൽ ജീവാത്മാ ദേഹാദി ഭാവത്തിൽനിന്ന് സ്വതന്ത്രനായി ആത്മമാത്രനായി ഭവിച്ചു. പരിച്ഛിന്നഭാവം പോയി അപരിച്ഛിന്നബ്രഹ്മമായി.

ഭർത്താവ് തന്നെ സർവ്വേശ്വരൻ എന്ന് കരുതിയിരുന്ന വൈദർഭി സുഖാഭിലാഷങ്ങളെ മുഴുവൻ ത്യജിച്ച് പരമധർമ്മം എന്തെന്നറിഞ്ഞ ഭർത്താവിനെ പരിചരിച്ചു. (ഇതുവരെ ഗുരുവായ ഭരദ്വജൻെറ മുക്തിയെ പറഞ്ഞിരുന്നു. ഇനി ശിഷ്യയായ ഭാര്യയുടെ മുക്തിയെപറ്റി പറയുന്നു).

ഗുരുവെ ഭക്തി പൂർവ്വം ശുശ്രൂഷിച്ചതിനാൽ ശിഷ്യൻ മുക്തിക്കർഹനാണ്.

ശിഷ്യക്ക് വൽക്കലവസ്ത്രം. വ്രതം നിമിത്തം ശോഷിച്ച ശരീരം. എണ്ണ സ്നാനം ഇല്ലാത്തതിനാൽ ജടപിടിച്ച മുടി. ഈമാതിരി അവരും ആചരിച്ച് തപോനിഷ്ഠയിലായി.

ഭർത്താവ് എപ്പോഴും സമാധിയിലായിരുന്നതിനാൽ മഹാസമാധി ആയത് അറിഞ്ഞില്ല. തൊട്ടുനോക്കിയപ്പോൾ തണുപ്പ് കണ്ടപ്പോഴാണ് കാര്യം മനസ്സിലായത്.

ഇണപിരിഞ്ഞു പോയതിൽ ദുഃഖിച്ചു ഉച്ചത്തിൽ കരഞ്ഞു. ചിതകൂട്ടി ഭർത്തൃശരീരം അതിൽവെച്ചു ചിതയിൽ ചാടുവാനൊരുങ്ങി. ഗുരുവിൻെറ കൂടെ ശിഷ്യനും മരിപ്പാൻ തെയ്യാറായി എന്ന് താൽപര്യം.

അപ്പോൾ പണ്ട് കൂടെ ഉണ്ടായിരുന്ന പരമാത്മാവായ അന്തര്യാമി ശിഷ്യഹൃദയത്തിൽ പ്രകാശിച്ചു ചോദിച്ചു.

നീ ആർ. നിൻെറ മാതാപിതാക്കൻമാർ ആർ. നീ ആരെക്കുറിച്ച് ദുഃഖിക്കുന്നു. ആദികാലത്തുണ്ടായിരുന്ന നിൻെറ സഖാവല്ലേ ഞാൻ. എന്നെ നീ ഓർക്കുന്നുണ്ടോ.

ഭോഗസുഖങ്ങൾ അനുഭവിക്കേണമെന്നാഗ്രഹത്താൽ നീ എന്നെ വിട്ടുപോയി. അതാണ് ഈ അനർത്ഥം വരാൻ നിനക്ക് കാരണം.

അവൾ അപ്പോൾ പറഞ്ഞു. എനിക്ക് അതൊന്നും ഇപ്പോൾ ഓർമ്മയില്ല. നീ തന്നെ എല്ലാം പറഞ്ഞുതരിക.

പരമാത്മാവായ സഖാവ് അവളോട് എല്ലാം പറഞ്ഞു.

ഞാനും നീയും. മാനസം എന്ന സരസ്സിൽ ഒരുമിച്ചായിരുന്നു. ഹംസപക്ഷികൾ. പിന്നീട് 1000 വർഷം നമ്മൾ വീടില്ലാത്തവരായി. വെള്ളത്തിലായി. പ്രളയ കാലത്തെ സൂചിപ്പിച്ചതാണ്. ശേഷം വിഷയസുഖങ്ങളെ ആഗ്രഹിച്ച നീ എന്നെ വിട്ടു പോയി. ഭൂമിയിൽ പല ദിക്കിലും സഞ്ചരിച്ച് ഒടുവിൽ ഏതോ ഒരു സ്ത്രീ നിർമ്മിച്ച ഒരു ഭവനം കണ്ട് അതിൽ നീ കടന്നുകൂടി.

അതായത് പക്ഷി മൃഗാദിപലയോനികളിലും പ്രവേശിച്ചശേഷം മനുഷ്യശരീരത്തിൽ പ്രവേശിച്ചുവെന്ന്. ഇതിൽ പൂന്തോട്ടങ്ങളും മറ്റും നീ കണ്ടു. അതിൻെറ അധിപതി ഒരു സ്ത്രീയായിരുന്നു.

ഇതെല്ലാം നിനക്ക് ഓർമ്മയില്ല അല്ലേ. നീ വിഷയത്തിൽ ഭ്രമിച്ച് മുഴുകിയിരിക്കയായിരുന്നു. ഇപ്പോഴെങ്കിലും നീ ഇതെല്ലാം തള്ളിക്കളയുന്നപക്ഷം മോചിതയാവും. നീ പുരഞ്ജനിയുമല്ല. ഭരദ്വാജൻ നിൻെറ ഭർത്താവുമല്ല. കഴിഞ്ഞ ജൻമത്തിൽ പുരുഷനായിട്ടും ഈ ജൻമത്തിൽ സ്ത്രീയായിട്ടും ജൻമമെടുത്തു. ഇതു രണ്ടും വാസ്തവമല്ല. മായാശക്തികൊണ്ടാണ് നിനക്ക് അങ്ങിനെ തോന്നുന്നത്. വാസ്തവത്തിൽ നീ പരിശുദ്ധയാണ്. ഹംസനാണ്.

നമ്മൾ രണ്ടുപേരുടേയും യഥാർത്ഥ സ്വരൂപത്തെ കണ്ടുകൊൾക. നമ്മൾ രണ്ടുപേരും ഒന്നാണ്. തത്വമസി എന്ന മഹാവാക്യം കേട്ടിട്ടുണ്ടോ. തത് എന്നാൽ അത് എന്നർത്ഥം. ഇവിടെ അത് എന്നത് പരമാത്മാവാണ്. അതായത് ഞാൻ. ത്വം എന്ന് പറയുന്നതിന്റെ അർത്ഥം നീ അതായത് ജീവാത്മാ. ഇവിടെ സംസാരത്തിൽ പെട്ടു ഇത്രകാലം കുഴങ്ങിയ നീ. അസി. എന്നാൽ ആകുന്നു. അപ്പോൾ വാക്യാർത്ഥമായ തത്വമസി എന്നതിന്റെ അർത്ഥം അത് നീയാകുന്നു അതായത് ജീവാത്മാവായ നീ പരമാത്മാവായ ഞാനാണ് എന്ന്.

എന്നാൽ രണ്ടുപേർക്കും വ്യത്യാസം വന്നത് എങ്ങിനെ - 2 കണ്ണാടി എടുക്കുക. ഒന്നു ശുദ്ധിയായി തെളിഞ്ഞതും മറ്റേത് ചളിപുരണ്ടതും. തെളിഞ്ഞ കണ്ണാടിയിൽ തെളിഞ്ഞ രൂപം കാണുമ്പോൾ ചളിപുരണ്ടതിൽ വ്യത്യസ്തമായ രൂപമല്ലെ കാണുക. ഇതുപോലെ അവിദ്യാസംബന്ധമായ ലോകത്തിൽ ഇടപെട്ടതിനാൽ നീ അജ്ഞനെന്നപോലെയും ഞാൻ സ്വരൂപം മറക്കാതെ പരമാർത്ഥ ഭാവത്തിൽതന്നെ ഇരുന്നതിനാൽ സർവജ്ഞനായും ഇരിക്കുന്നു. ഉപാധി ഭേദമാണ് വ്യത്യാസ കാരണം. യഥാർത്ഥത്തിൽ നമുക്ക് വ്യത്യാസമില്ല.

ഇതെല്ലാം കേട്ട് അജ്ഞത വെടിഞ്ഞു പുരഞ്ജനി ജീവന്മുക്തയായി.

സത്സംഗം ഈശ്വരഭക്തി സംസാരനാശനം ജീവൻമുക്തി ഇങ്ങിനെ ഒന്നിന്റെ ഫലമായി മറ്റൊന്നുണ്ടാവും.

ഇങ്ങിനെ പ്രാചീനബർഹിസ്സിന്ന് പരോക്ഷമായി പുരഞ്ജനോപാഖ്യാനത്തിൽ കൂടെ രജോഗുണമുള്ള ജീവന്റേയും സത്വഗുണമുള്ള ജീവന്റെയും സംസാരഗതി ഉപദേശം നാരദർ നൽകി.

## 29-ാം അദ്ധ്യായം

ഈ സംസാരനാശം ഉണ്ടാവേണമെങ്കിൽ സർവലോകഗുരുവായ വാസുദേവനിൽ ഏകാന്തഭക്തി ഉണ്ടാവേണം. ഭക്തി വരുമ്പോൾ വൈരാഗ്യവും ജ്ഞാനവും ഉണ്ടാകും.

അതെങ്ങിന ഉണ്ടാകുമെന്നാൽ പ്രതിദിനം, ഭഗവൽ കഥകൾ ശ്രവിക്കുക. കീർത്തിക്കുക. സ്മരിക്കുക. സദാചാരസത്സംഗനിഷ്ഠയിൽ മനസ്സിരുത്തുക. ജപധ്യാനാദികൾ ചെയ്യുക. ഈ മാതിരി പ്രവർത്തനം വരുമ്പോൾ വേണ്ടതെല്ലാം ഉണ്ടാകും.

സജ്ജനസമിതികളിൽ നിന്ന് ഒഴുകുന്ന കഥാമൃതം വിശപ്പ് ദാഹം ഭയം ശോകം മോഹം എന്ന വൃത്തികളെ മാറ്റി നിർത്തും. ഭഗവൽ ചിന്തനം മാത്രമാണ് ഭഗവൽ ദർശനത്തിനുള്ള വഴി. എല്ലാമുപേക്ഷിച്ച് ഭഗവാനിൽ ബദ്ധശ്രദ്ധനായി ഇരിക്കേണം. സാക്ഷാൽക്കാരം സിദ്ധിക്കുക അത്ര എളുപ്പമല്ല. ബ്രഹ്മാവാദിദേവൻമാരും സനകാദികളും ഞാനും ഭഗവൽ ദർശനത്തിന്ന് പ്രയാസപ്പെടുന്നു. അതുകൊണ്ട് ഏകമനസ്ഥിതിയോടെ ഭഗവൽ സ്വരൂപസ്മരണം സദാസമയവും ഉണ്ടായാൻ അത് സാധ്യമാകുമെന്ന് പറയട്ടെ.

വേദം ഇന്ദ്രാദിദേവൻമാരെ സന്തോഷിപ്പിക്കുവാനോ സ്വർഗ്ഗാദി ലോകങ്ങളെ പ്രാപിക്കുവാനോ ഉള്ള ഉപദേശഗ്രൻഥമല്ല. ശ്രീഹരിപ്രസാദം കിട്ടുവാൻ വേണ്ട ഉപദേശഗ്രൻഥമാണ്.

വേദാന്ത സാരം അറിയാത്തവരുടെ സംസർഗ്ഗംകൊണ്ടാണ് ബർഹിസ്സേ,

അങ്ങ് അജ്ഞനായത്. അനേകം മഹായജ്ഞങ്ങൾ ചെയ്കയും അതിന്നായി ഭൂമി മുഴുവനും ദർഭവിരിച്ചും അനേകം പ്രാണികളെ ഹിംസിക്കയും അങ്ങ് ചെയ്തിരുന്നു. അങ്ങക്ക് കർമ്മത്തിൻെറ ലക്ഷണവും പ്രയോജനവും അറിഞ്ഞിരുന്നില്ല. ഭേദദർശനം കാരണം പ്രാണിവധം. അത് ഹരിയെ സന്തോഷിപ്പിക്കയില്ല. ഭേദദർശനം വിദ്യയല്ല. അവിദ്യയാണ്. (ഇതൊക്കെയാണ് മോക്ഷമാർഗ്ഗം) ബർഹിസ്സേ, അങ്ങയുടെ ചോദ്യത്തിന്നുത്തരം പറഞ്ഞു ഇനി അങ്ങ് ഉടനെ ചെയ്യേണ്ട കൃത്യങ്ങളെപറ്റി പറയാം.

മനുഷ്യർക്ക് മുന്നിലും പിന്നിലും ആപത്ത് വരുന്നത് കൊണ്ട് അതിവേഗത്തിൽ നിവൃത്തി മാർഗ്ഗം കാണേണം. കാര്യം നീട്ടുന്നത് ആപൽക്കരമാണ്.

അതിന്ന് ഒരു മാനിനെ ദൃഷ്ടാന്തപ്പെടുത്തുന്നു. ഒരു മാൻ ഒരു പേടയുമായി ക്രീഡിച്ച് പുഷ്പാദിരമ്യപദാർത്ഥങ്ങളുള്ള വനത്തിൽ സഞ്ചരിക്കുന്നു. അതിൻെറ മുമ്പിൽ കുറെ ചെന്നായ്ക്കൾ ഉള്ളത് അത് അറിഞ്ഞില്ല. പിന്നിൽ ഒരു വേടനും വന്നുകൊണ്ടിരുന്നു. ഇതുപോലെ ആണ് മനുഷ്യൻെറ സ്ഥിതി. മുന്നിലും പിന്നിലും ആപത്ത് ഉണ്ടാവുന്നത് അറിയുകയില്ല. യുവതികളുടെ അംഗഭംഗികണ്ട് മോഹിച്ച് വിഹരിക്കുന്ന മനുഷ്യൻ ആയുസ്സ് അപഹരിക്കാൻ വരുന്ന കാലൻെറ (വേടൻ ദൃഷ്ടാന്തത്തിൽ) വരവിനെ അറിയുന്നില്ല. വിഷയാസക്തൻെറ ഗതികേടാണ് ഇത്.

രാജാവേ, മനസ്സിനെ ബാഹ്യസുഖങ്ങളിലേക്ക് ആകർഷിക്കുന്ന ശ്രോത്രാദി ഇന്ദ്രിയങ്ങളെ നിരോധിച്ച് ചിത്തത്തിൽ തന്നെ ലയിപ്പിക്കുക. ഭഗവൽ ചിന്തയിൽ വിമുഖൻമാരായ ഗൃഹാശ്രമികളെ വിട്ടുതള്ളുക. പരമഹംസൻമാരെ ആശ്രയിച്ച് ഭഗവൽസേവ ചെയ്യുക. അങ്ങിനെ സംസാരനിവൃത്തി വരുത്തുക.

രാജാവിന്ന് ഒരു സംശയം. പുരുഷൻ കർമ്മം ചെയ്യുന്നത് ഈ സ്ഥൂലദേഹംകൊണ്ട്. മരിക്കുമ്പോൾ ഈ സ്ഥൂലദേഹത്തെ ഉപേക്ഷിക്കപ്പെടുന്നു. മരണാനന്തരം സൂക്ഷ്മദേഹംകൊണ്ട് എങ്ങിനെ സുഖഭോഗം അനുഭവിക്കും.

രണ്ടാമത്, വേദങ്ങളിൽ പറയുന്ന കർമ്മം പരലോകത്തിലില്ല. അതുകൊണ്ട് കർമ്മഫലം അവിടെ എങ്ങിനെ അനുഭവിക്കും.

നാരദർ മറുപടി പറയുന്നു. ജീവാത്മാവിൻെറ ലിംഗശരീരത്തിന്ന് (സൂക്ഷ്മ) മാറ്റമില്ല. മരിച്ചാലും അത് കൂടെതന്നെ ഉണ്ട്. കർമ്മം ചെയ്യുന്നത് സ്ഥൂലശരീരമല്ല. സ്ഥൂലദേഹത്തെകൊണ്ട് മനസ്സാണ് ചെയ്യിക്കുന്നത്.

മരണം സൂക്ഷ്മദേഹത്തെ നശിപ്പിക്കുന്നില്ല. സൂക്ഷ്മദേഹനാശം ജ്ഞാനംകൊണ്ടേ നശിക്കയുള്ളു. അതുകൊണ്ട് പരലോകത്തിൽ സുഖഭോഗങ്ങൾ അനുഭവിക്കാൻ സൂക്ഷ്മദേഹം മതി.

സ്വപ്നത്തിൽ സുഖദുഃഖാനുഭവമുണ്ടാവാറില്ലേ. അപ്പോൾ സ്ഥൂലശരീരംകൊണ്ടല്ലല്ലോ പ്രവൃത്തി. അതുപോലെ പരലോകത്തിൽ സൂക്ഷ്മശരീരം മാത്രം ആവുമ്പോൾ സുഖദുഃഖാദികൾ അനുഭവിക്കുന്നതിന്ന് തടസ്ഥമില്ല.

മനുഷ്യൻ ഈ ജൻമം കിട്ടുന്നതിനുമുമ്പ് പലേ ജൻമങ്ങളും എടുത്തിട്ടുണ്ട്. അപ്പോൾ അനുഭവിച്ചതോ ചെയ്തതോ ആയ എല്ലാസുകൃതദുഷ്കൃത കർമ്മങ്ങളും അതിൻെറ ഫലങ്ങളും എല്ലാം മനസ്സിൽ നിക്ഷിപ്തമാണ്. സ്വപ്നത്തിൽ കാണുന്നതെല്ലാം ഈ അനുഭവങ്ങളുടെ സ്മരണയാണ്. അനുഭവിച്ചിട്ടില്ലാത്തത് ഒന്നും സ്വപ്നത്തിൽ വരുന്നതല്ല. മനസ്സിന്ന് അനുഭവിക്കാത്തതിനെ

സ്ഫുരിക്കുവാനുള്ള ശക്തിയില്ല.

ഇപ്പോൾ ഒരാളിൽ കാണുന്നത് വിഷയാവേശമോ ഭഗവദാദേശമോ എന്ന് നമുക്ക് എളുപ്പത്തിൽ അയാളുടെ പ്രവൃത്തിയിൽനിന്ന് മനസ്സിലാക്കാം. ഇതിൽനിന്ന് ആയാൾക്ക് ഇനിമേലിൽ ജൻമമുണ്ടാവാൻ സാധ്യതയുണ്ടോ എന്ന് ഏകദേശം അറിവാൻ കഴിയും.

എല്ലാവർക്കും ലിംഗദേഹം പൂർവ്വസ്മരണകളോടെ നിലനിൽകുന്നത് കൊണ്ടും കർത്താവായ ജീവന്ന് മാറ്റമില്ലാതത്കൊണ്ടും സുഖദുഃഖരൂപമായ സംസാരം നിലനിൽക്കുന്നുവെന്ന് ഇത് വെളിപ്പെടുത്തുന്നു.

ഗുണങ്ങളുടെ കാര്യരൂപങ്ങളായ മനസ്സ് ബുദ്ധി ഇന്ദ്രിയങ്ങൾ ആകാശാദിസൂക്ഷ്മഭൂതങ്ങൾ എന്നിവ ചേർന്നുണ്ടായ സൂക്ഷ്മ ശരീരം. എത്രകാലം വരെ നിലനിൽക്കുന്നുവോ അത്രകാലം പുരുഷന്ന് ഞാനെന്നും എൻേറതെന്നുമുളള അദ്ധ്യാസം ഉണ്ടാവും. ലിംഗദേഹം നശിച്ചാൽ പിന്നെ സ്ഥൂലദേഹം ഉണ്ടാവില്ല. ജനനമരണവും ഇല്ല. ഗർഭത്തിലും ബാല്യത്തിലും ഇന്ദ്രിയങ്ങൾ സൂക്ഷ്മമാണ്. അസ്പഷ്ടമാണ്. അതുകൊണ്ടാണ് കാണപ്പെടാത്തത്. ലിംഗദേഹം ഇല്ലാത്തത്കൊണ്ടല്ല അമാവാസിയിലെ ചന്ദ്രൻകാണില്ലല്ലോ. ചന്ദ്രൻ ഇല്ലാത്തതുകൊണ്ടല്ലല്ലോ കാണാത്തത് എന്നപോലെ.

സ്വപ്നത്തിൽ കാണുന്ന അദ്ധ്യാസ ദുഃഖാദികൾ ജാഗ്രതവസ്ഥയിൽ കാണില്ലല്ലോ. എങ്കിലും സൂക്ഷ്മശരീരത്തിൽ തന്നെ അവ ഇരിക്കുന്നു. അത് തീരെ പോകേണമെങ്കിൽ ലിംഗദേഹം ഇല്ലാതെ ആവണം. അങ്ങിനെ ആവേണമെങ്കിൽ ഭക്തി ജ്ഞാനം വൈരാഗ്യം വന്ന് ജീവൻെറ സംസാരബന്ധം അറ്റ് പോകേണം.

ത്രിഗുണങ്ങളിൽ നിന്നാണല്ലോ പഞ്ചതൻമാത്രകളായ ശബ്ദസ്പർശരൂപരസഗന്ധങ്ങളും കർമ്മേന്ദ്രിയങ്ങളും ജ്ഞാനേന്ദ്രിയങ്ങളും മനസ്സും കൂടിയ സൂക്ഷ്മേന്ദ്രിയങ്ങളടങ്ങിയ ലിംഗദേഹം രൂപമായത്. ജീവൻ ഇതോടാണ് ചേർന്നിരിക്കുന്നത്.

ജീവാത്മാവ് ഈ ലിംഗശരീരത്തെ വിട്ടുപിരിയാതെ. ബഹുവിധശരീരങ്ങളെ സ്വീകരിക്കയും ഉപേക്ഷിക്കയും ചെയ്യുന്നു. ഈ ലിംഗശരീരമാണ് സുഖാദ്യവസ്ഥകളെ സൃഷ്ടിക്കുന്നത്.

ജീവൻ ഒരു ശരീരം വിട്ട് മറ്റൊന്ന് എടുക്കുന്നത്വരെ സ്വസ്ഥനല്ല. അത് പുല്ലട്ടപോലെ ആണ്. ഒന്നിൽ പിടിച്ചാലെ മറ്റേതിൻെറ പിടി വിടുകയുള്ളു.

സംസാരകാരണം മനസ്സാണ്. മനസ്സിൽ എത്രകാലം വരെ ഞാൻ എന്ന അഭിമാനം ഉണ്ടോ അത്രയും കാലം കർമ്മങ്ങൾ ചെയ്യും. അവയുടെ ഫലങ്ങളായ സുഖദുഃഖാദികളും അനുഭവിക്കും. അനുഭവിച്ച സുഖങ്ങൾ സ്മരണയിൽ വരുമ്പോൾ വീണ്ടും അവക്ക് കാരണമായ കർമ്മങ്ങളിലേർപ്പെടാൻ പ്രേരിതനാവും. ഇങ്ങിനെ സംസാരം ആവർത്തിക്കും. അതില്ലാതെ ആവേണമെങ്കിൽ ശ്രീഹരി ഭജനം വേണം.

ഇത്രയും ഉപദേശിച്ചശേഷം ശ്രീനാരദർ യാത്രയായി.

ഋഷിതുല്യനായ ബർഹിസ്സ് രാജ്യത്തെ പുത്രൻമാരായ പ്രചേതസ്സുകളിൽ ഏൽപിച്ച് കപിലാശ്രമം പ്രവേശിച്ചു. അവിടെ അതിപ്രയത്നത്തോടെ വിഷയങ്ങളിൽ നിന്ന് മനസ്സിനെ പിൻവലിച്ച് ഏകാഗ്രമാക്കി ഭക്തിയോടെ ഭഗവൽ ഭജനം ചെയ്തു മുക്തി അടഞ്ഞു.

ഈ കഥ കേൾക്കുന്നവരും കേൾപ്പിക്കുന്നവരും ക്രമേണ ലിംഗശരീരത്തിൽനിന്ന് മുക്തരായി ഭഗവൽപാദമുക്തിക്കർഹരായി വരുമത്രെ.

## 30-ാം അദ്ധ്യായം

വിദുരമൈത്രേയ സംവാദം തുടരുന്നു.

പ്രജകളെ ഉൽപാദിപ്പിച്ച് രാജ്യാഭിവൃദ്ധി വരുത്താനാണല്ലോ പിതൃനിർദ്ദേശം പ്രചേതസ്സുകൾക്കുള്ളത്. അവർക്ക് രുദ്രഗീതം സ്ത്രോത്രം ചെയ്വാൻ പരമേശ്വരൻ ഉപദേശിച്ചശേഷം അവർ സമുദ്രാന്തർഭാഗത്തിൽ 10000 വർഷം തപസ്സുചെയ്തു. അപ്പോൾ ശ്രീനാരായണൻ പ്രത്യക്ഷമായി.

ഗരുഡവാഹനസ്ഥനായി. 8 കൈകൾ അവയിൽ എല്ലാം പല വിധ ആയുധങ്ങൾ. കിരീടം കുണ്ഡലം കൗസ്തുഭം. വനമാല രത്നമാല മുത്തുമാല ഉത്തരീയം തോൾവള, കൈവള പീതാംബരം മുതലായവയാണ് ഭഗവാന്റെ വേഷധാനം. പ്രചേതസ്സുകൾ അദ്ദേഹത്തെ കണ്ടമാത്രയിൽ ദണ്ഡനമസ്ക്കാരം ചെയ്തു.

ഭഗവാൻ പറഞ്ഞു. നിങ്ങൾ 10 പേരും ഒരേ ശുഭമനസ്ഥിതിയുള്ളവർ (പ്രചേതസ്സുകൾ) നിങ്ങൾക്ക് ക്ഷേമം ഭവിക്കട്ടെ. നിങ്ങളിൽ ഞാൻ സന്തോഷമുള്ളവനാണ്. ആവശ്യമുള്ള വരം ചോദിച്ചുകൊള്ളുവിൻ. നിങ്ങൾ ജപിച്ച രുദ്രഗീതം സന്ധ്യാസമയത്ത് ആർ ജപിച്ചാലും ഞാൻ അവരുടെ ആഗ്രഹനിവൃത്തി വരുത്തികൊടുക്കും. നിങ്ങൾ പിതൃകൽപനയെ ആദരിച്ചതിനാൽ പ്രജാഭിവൃദ്ധിക്കായി ഞാൻ നിങ്ങൾക്ക് നല്ലൊരു ഭാര്യയെ തരുന്നുണ്ട്.

കണ്ടുമഗർഷിയുടെ തപസ്സ് മുടക്കാൻ ഇന്ദ്രൻ പ്രമ്ലോച എന്ന ഒരു അപ്സരസിനെ നിയോഗിച്ചിരുന്നു. അവൾക്ക് മഹർഷിയിൽ മാരീഷ എന്നൊരു പുത്രിയുണ്ട്. അവളെ വൃക്ഷങ്ങൾ എടുത്തു വളർത്തിവരുന്നു. അവളെ നിങ്ങൾ വിവാഹം ചെയ്ത് കുടുംബം വർദ്ധിപ്പിക്കുവിൻ. വൃക്ഷങ്ങളുടെ രാജാവായ ചന്ദ്രനാണ് തന്റെ അമൃതം ഒഴുകുന്ന ചൂണ്ടുവിരലിനെ കുടിക്കാൻ കൊടുത്ത് കുട്ടിയെ പോറ്റി എടുത്തത്. അവൾ സുശീലയാണ്. 1000 ദിവ്യസംവത്സരം. നിങ്ങൾ സുഖഭോഗങ്ങളനുഭവിച്ച് വിരക്തിവന്ന് ഒടുവിൽ എന്നെ പ്രാപിക്കുവിൻ.

പ്രചേതസ്സുകൾ അഞ്ജലിബന്ധിച്ച് സന്തോഷാശ്രുക്കളോടെ ഭഗവാനെ സ്തുതിച്ചു.

മായാസ്വീകാരത്താൽ വിഷ്ണു ബ്രഹ്മാ ശിവൻ എന്ന ത്രിമൂർത്തികളായി രൂപം ധരിച്ച അങ്ങക്ക് നമസ്ക്കാരം. താമരദളംപോലെ മൃദുവായ പാദങ്ങളുള്ള അങ്ങക്ക് നമസ്ക്കാരം. മഞ്ഞപ്പട്ടുധരിച്ച അങ്ങക്ക് നമസ്ക്കാരം. അവിദ്യകാരണം ക്ലേശം അനുഭവിക്കുന്ന ഞങ്ങളുടെ സകലദുഃഖങ്ങളേയും ദർശനമാത്രത്താൽ നശിപ്പിച്ച അങ്ങയോട് ഇനി എന്ത് വരമാണ് ഞങ്ങൾക്ക് ചോദിക്കാനുള്ളത്. ഞങ്ങൾ അങ്ങയുടെ ദാസൻമാരാണ്. ഞങ്ങളിൽ അങ്ങയുടെ അനുഗ്രഹം വേണം. ഞങ്ങൾ എടുക്കുന്ന എല്ലാ ജൻമങ്ങളിലും അപ്പോളെല്ലാമുണ്ടാകാവുന്ന സംസാരങ്ങളിലും അങ്ങയുടെ ഭക്തസംസർഗ്ഗം ഞങ്ങൾക്കുണ്ടാവേണം. ഭക്തസംസർഗ്ഗംകൊണ്ടുകിട്ടാവുന്ന ആനന്ദം മോക്ഷസുഖത്തേയോ സ്വർഗ്ഗസുഖത്തേയോ നിസ്സാരമാക്കുന്നതാണ്. അങ്ങയുടെ കഥാമൃതം സേവിച്ചാൽ വിഷയാശ മൂലത്തോടെ നശിക്കും. മോക്ഷം പ്രാപിച്ചാൽ

ഈ ആനന്ദം ലഭിക്കയില്ല. മോക്ഷം ഞങ്ങൾക്ക് വേണമെന്നില്ല. സത്സംഗം മാത്രം മതി. ആ സുഖം ഞങ്ങൾ ഒരിക്കൽ അനുഭവിച്ചറിഞ്ഞു . ഞങ്ങൾ തപസ്സിന്ന് പുറപ്പെട്ടപ്പോൾ അങ്ങയുടെ സുഹൃത്തു പരമേശ്വരൻ ഞങ്ങളെ എതൃച്ഛയാ വഴിയിൽവെച്ച് കണ്ട് ഞങ്ങൾക്ക് ദീക്ഷ തന്ന് അനുഗ്രഹിച്ചു. അത് കാരണം അങ്ങയെ വേണ്ടപോലെ ഭജിക്കാനും ഇപ്പോൾ ദർശിക്കാനും ഇടയായി. ഭഗവൽ സംഗമഹിമ.

ഭഗവാനെ ഞങ്ങൾ അക്ഷരപിഴകൂടാതെ വേദം ഉച്ചരിച്ചതും ഗുരുഭൂതൻമാരെ പ്രസാദിപ്പിച്ചതും ബ്രാഹ്മണരേയും വൃദ്ധജനങ്ങളേയും സേവിച്ചതും മറ്റ് പ്രാണികളോട് പെരുമാറിയതും എല്ലാം അവിടുത്തെ സന്തോഷത്തിന്നായി വരേണമെന്ന് പ്രാർത്ഥിക്കുന്നു. (ഇതാണ് ഒരു ഭക്തന്ന് വേണ്ട സങ്കൽപം).

ഇപ്രകാരം പ്രചേതസ്സുകൾ സ്തുതിച്ചപ്പോൾ ഭഗവാൻ അനുഗ്രഹാശിസ്സുകൾ സന്തോഷപൂർവ്വം നൽകി. വൈകുണ്ഠത്തേക്ക് തിരിച്ചു.

സമുദ്രാന്തർഭാഗത്തുനിന്ന് പുറത്തുവന്നപ്പോൾ ഭൂമി എങ്ങും വൃക്ഷങ്ങളാൽ നിബിഡമായിരുന്നു. കാട്ടുചെടികളും മറ്റുമല്ലാതെ ആഹാരപദാർത്ഥങ്ങൾകണ്ടില്ല. പ്രജകൾക്ക് വേണ്ട ആഹാരം ഉണ്ടാക്കുവാൻ വൃക്ഷങ്ങളുടെ വളർച്ച കാരണം സാദ്ധ്യമല്ലെന്ന് തോന്നി വൃക്ഷങ്ങളുടെ മേൽ കുപിതരായി. കോപം കാലാഗ്നിപോലെ ഉജ്വലിച്ചു. (ഇത്രകാലം തപസ്സ് ചെയ്തിട്ടും കോപത്തെ ജയിക്കാത്തതിൽ ആശ്ചര്യം).

വൃക്ഷങ്ങൾ ഭയപ്പെടുന്നത് കണ്ട് ബ്രഹ്മദേവൻ അവിടെ ഓടിഎത്തി. ബ്രഹ്മാവ് അവരെ ശാന്തപ്പെടുത്തി വൃക്ഷങ്ങളുടെ പുത്രി മാരിഷയെ ഇവർക്ക് വിവാഹം ചെയ്തു കൊടുത്തു.

പണ്ട് ദക്ഷയാഗത്തിൽ ദക്ഷന്റെ പുത്രിയായ സതീദേവി ഭർത്താവായ പരമശിവനെ ദക്ഷൻ അപമാനിച്ച കഥ നിങ്ങൾ ഓർക്കുന്നുണ്ടായിരിക്കും. ആ ദക്ഷന്റെ തലയറുത്ത് ദഹിപ്പിച്ചശേഷം വീണ്ടും ആടിന്റെ തലവെച്ചുകൊടുത്തിരുന്നു. ആ ദക്ഷൻ മരണാനന്തരം ഈ മാരീഷയിൽ പുത്രനായി ജനിച്ചു. ഇപ്പോഴും അദ്ദേഹത്തിന് ദക്ഷൻ എന്നപേർ തന്നെ സിദ്ധിച്ചു. ദാക്ഷ്യം എന്നുവെച്ചാൽ ചാതുര്യം കർമ്മങ്ങളിൽ കൂടുതൽ ചാതുര്യം കാണിക്കുന്നതിനാൽ ആപേർ ദാക്ഷ്യം ഉള്ളവൻ ദക്ഷൻ എന്നത് സിദ്ധിച്ചു. ബ്രഹ്മദേവൻ ദക്ഷനെ രാജാവായി അഭിഷേകം ചെയ്തു.

## 31-ാം അദ്ധ്യായം

കുറേകാലം കഴിഞ്ഞപ്പോൾ പ്രചേതസ്സുകൾക്ക് സംസാരവിരക്തി വന്നു. അവർ പുത്രനായ ദക്ഷനിൽ മാതാവിനെ എൽപിച്ച് ഗൃഹത്തിൽനിന്ന് പുറപ്പെട്ടുപോയി. അവർ പടിഞ്ഞാറെകരയിൽ സമുദ്രതീരത്ത് ഒരു പരിശുദ്ധസ്ഥലത്തിരുന്ന് ആത്മനിരൂപണം ചെയ്തുവന്നു. പ്രാണായാമം ജപധ്യാനം മുതലായവ ചെയ്തു തുടങ്ങി.

ഒരു ദിവസം ശ്രീനാരദമഹർഷി അവിടെ എത്തി. അദ്ദേഹത്തെ വിധി പ്രകാരം പൂജിച്ച് ആസനസ്ഥനാക്കി. അവർ നാരദരോട് പറഞ്ഞു. മഹാമുനേ, ഇതുവരെ സംസാരത്തിൽ മുഴുകി ബദ്ധരായിരുന്നതിനാൽ പരമേശ്വരനും നാരായണനും ഉപദേശിച്ച പരമാർത്ഥതത്വം മറവിയിൽ പെട്ടുപോയി. അങ്ങ്

ഞങ്ങൾക്ക് സംസാരമുക്തി വരാൻ വേണ്ടി ഉപദേശം തരേണം.

നാരദമുനി അവരുടെ പ്രാർത്ഥന സ്വീകരിച്ചു. ഇപ്രകാരം പറഞ്ഞു.

ശ്രീഹരിയെ ആർ സേവിക്കുന്നുവോ അവൻെറ ജൻമം സഫലമാണ്. ജൻമം 3 വിധം ആണ്. ശൗക്ലം സാവിത്രം യാജ്ഞികം. ശൗക്ലം എന്നാൽ ഉൽകൃഷ്ഠമായ മാതാപിതാക്കൻമാരിൽ ജനിക്കുക. സാവിത്രം എന്നാൽ ഗായത്രീമന്ത്രം ഉപദേശിക്കുന്നത് കൊണ്ട് കിട്ടുന്ന സംസ്ക്കാരം. ഇത് രണ്ടാമത്തെ ജൻമം യൗജ്ഞികം യാഗാദികൾകൊണ്ട് സിദ്ധിക്കുന്ന മാഹാത്മ്യം 3-ാമത്തെ ജൻമം. ഈ 3 വിധം ജൻമം ഒരുവൻ നേടിയാലും ഹരിസേവയില്ലെന്ന് വന്നാൽ ആ ജൻമം നിഷ്ഫലമാണ്. വേദം പഠിച്ചവനായാലും പൺഠിതനായാലും പ്രാണായാമം സാംഖ്യം സന്യാസം ഇവയുണ്ടെങ്കിലും ഹരിഭക്തി ഇല്ലെങ്കിൽ ഇതെല്ലാം നിഷ്പ്രയോജനം.

ആത്മാനന്ദത്തിന്ന് വേണ്ടി മാത്രമാണ് നാം പ്രവൃത്തിക്കുന്നത്. ആത്മാവാകട്ടെ സർവവ്യാപിയായ സർവ്വേശ്വരനായ ശ്രീഹരിയുമാണ്. ആ ആത്മാവിനെ പ്രസാദിപ്പിക്കാൻ മതിയാകാത്തത് എന്തും നിഷ്ഫലം.

"ആത്മനസ്തു കാമായ സർവ്വം പ്രിയം ഭവതി" ആത്മാനന്ദത്തെ ആഗ്രഹിക്കുന്നത്കൊണ്ട് സർവവും പ്രിയമായി ഭവിക്കുന്നു. മരത്തിൻെറ വേരിൽ വെളളമൊഴിച്ചാൽ എല്ലാ ശാഖകളിലും അതിൻെറ ഫലം എത്തുന്നത്പോലെ ശ്രീഹരിയാകുന്ന മൂലത്തെ ഭജിച്ചാൽ മറ്റെല്ലാവരും സന്തോഷിക്കും. സർവ്വചരാചരങ്ങളും ഭൂമിയിൽനിന്ന് ജനിച്ച് ഭൂമിയിൽ വളർന്ന് ഭൂമിയിൽ ലയിക്കുന്നത് പോലെ എല്ലാം. ശ്രീഹരിയിൽ നിന്നുണ്ടായി ശ്രീഹരിയെ ആശ്രയിച്ച് വളർന്ന് ശ്രീഹരിയിൽ ലയിക്കുന്നു.

ഈലോകം ഈശ്വരനിൽ നിന്ന് വേറിട്ടതല്ല. സൃഷ്ടിസമയത്ത് ലോകരൂപമായും. പിന്നീടു പ്രലയം വരുമ്പോൾ എല്ലാം അദ്ദേഹത്തിൽ ലയിക്കയും ചെയ്യുന്നു. അദ്ദേഹത്തിന്ന് ഒന്നിനോടും സംഗമില്ല. ആകാശത്തിൽ മേഘങ്ങളുടെ ചലനമുണ്ടെങ്കിലും അതുകൊണ്ട് ആകാശത്തിന്ന് യാതൊരു കോട്ടവും സംബന്ധിക്കുന്നില്ല. അതുപോലെ ഹരിയിൽ സത്വരജഃതമോ ഗുണങ്ങൾ സൃഷ്ടിസ്ഥിതി സംഹാരം എന്നിവയുണ്ടെങ്കിലും അവ നിമിത്തം യാതൊരു ക്ഷോഭവുമില്ല. ഹരിസർവ്വത്തിന്നും മൂലകാരണമാണ്. സകല ദേഹികളുടേയും ആത്മാവുമാണ്. എല്ലാറ്റിൻേറയും നിയന്താവുമാണ്. ഇപ്രകാരമിരിക്കുന്ന ഹരിയെ ഭജിക്കുവിൻ.

പ്രപഞ്ചവാസന അർത്ഥപുത്രാദികളിലുള്ള താൽപര്യം മുതലായവനശിച്ച് വ്യക്തികളുടെ ഹൃദയങ്ങളിൽ സന്തോഷം വരുമ്പോൾ അവിടെ ഹരി കടന്നുകൂടുന്നു. ആ ഭക്തൻെറ ദാസനാകുന്നു ഹരി. ഭഗവാൻ പ്രസാദിച്ചാൽ അലഭ്യം എന്താണുള്ളത്. കിം ദുർല്ലഭം ഭഗവതി പ്രസന്നേ ശ്രീനികേതനേ. എന്നാണ്.

സ്വഭക്തൻമാർക്ക്ധീനനാണെങ്കിലും കുത്സിതൻമാരുടെ പൂജ സ്വീകരിക്കയില്ല. വിദ്യാഭ്യാസം, ധനം, സൽകുലജനനം എന്നിവ കാരണം അഹങ്കാരികളായി ഭഗവാനെ ആരാധിക്കുന്ന ഭക്തൻമാരെ ധിക്കരിക്കുന്നവർ കുത്സിതൻമാരാണ്.

ഹരി, ഭക്തദാസനായത്കൊണ്ട് തന്നെ ആശ്രയിച്ചിരിക്കുന്ന ശ്രീദേവിയെ കൂടെ ആദരിക്കാതെ നിരന്തരം ഭജിക്കുന്ന ഭക്തൻെറ അടുക്കലാണ് വാസം. ആ ഭഗവാനെ സ്മരിക്കാതെ ഇരിക്കുന്നത് ക്ഷന്തവ്യമല്ല. മൂർഖലക്ഷണ

മാണ്. അത്.

ഇപ്രകാരം നാരദർ ഉപദേശംകൊടുത്ത് ബ്രഹ്മലോകത്തേക്ക് പോയി.

പ്രചേതസ്സുകൾ നാരദരിൽ നിന്ന് ഹരിസേവന മാഹാത്മ്യം ശ്രവിച്ച് ഹരിയെ തന്നെ സ്മരിച്ച് ബാക്കി ജീവിതകാലം കഴിച്ചുകൂട്ടി. ഒടുവിൽ ഹരിപാദത്തിൽ ലയിച്ചു.

ഇതെല്ലാം സ്വായം ഭൂവമനുവിൻെറ രണ്ടാമത്തെ പുത്രൻ. ഉത്താനുപാദ മഹാരാജാവിൻെറ വംശകഥകളാണ്. മനുവിൻെറ മൂത്തപുത്രനായ പ്രിയവ്രത വംശം കൂടി പറയാനുണ്ട്.

വിദുരർ ഇത്രയും കേട്ട് മൈത്രേയമഹർഷിയെ നമസ്ക്കരിച്ച് നന്ദി പറഞ്ഞു. അവിദ്യയുടെ പ്രവർത്തനം ജൻമജരാമരണാദിക്ലേശങ്ങളെ ഉണ്ടാക്കുന്ന താണെന്നും അതിൽനിന്ന് രക്ഷ ഭഗവൽ ഭജനമാണെന്നും മനസ്സിലാക്കിതന്ന അങ്ങക്ക് അനേകം നമസ്ക്കാരം. ഭക്തികൊണ്ട് മുക്തി എന്ന് വ്യക്തമായി മനസ്സിലായി. ഇങ്ങിനെ പറഞ്ഞു വീണ്ടും നമസ്ക്കരിച്ച് ഹസ്തിനപുരത്തേക്ക് വിദുരർ യാത്രതിരിച്ചു.

## പഞ്ചമസ്കന്ദം

### 1-ാം അദ്ധ്യായം

കഴിഞ്ഞ ചതുർത്ഥസ്കന്ദത്തിൽ 31 അദ്ധ്യായങ്ങളായിരുന്നു. അതിൽ വിസർഗ്ഗം എന്ന ലീലയെ വിവരിച്ചു. ഈ സ്കന്ദത്തിൽ 26 അദ്ധ്യായങ്ങളാണ്. അതിൽ സ്ഥാനം എന്ന ലീലയെ വർണ്ണിക്കുന്നു. അതായത് പദാർത്ഥങ്ങളെ ഓരോ സ്ഥാനത്തിൽ നിലക്ക് നിർത്തുക എന്നതാണ് അതിൻെറ താൽപര്യം. പ്രകൃതിയിൽനിന്നു കിട്ടിയ പദാർത്ഥങ്ങൾ 24. പിന്നെ ജീവൻ, 25-ാമത്. പര മാത്മാവ് 26 ഇങ്ങനെ ആകെ 26.

ഈ സ്ഥിതിയെ സ്വരൂപസ്ഥിതി ദേശസ്ഥിതി എന്ന രണ്ടായും . ഈ ഓരോന്നിനേയും മുമ്മൂന്നു പ്രകരണങ്ങളായും വേർതിരിച്ചു. അപ്പോൾ ആകെ 6 പ്രകരണങ്ങൾ. സ്വരൂപസ്ഥിതിയെ ഭക്തി, ജ്ഞാനം, വൈരാഗ്യം എന്നു മൂന്നായും ദേശസ്ഥിതിയെ ഭൂമിയുടെ സ്ഥിതി, ഊർദ്ധ്വലോകസ്ഥിതി, അധോ ലോകസ്ഥിതി എന്ന 3 ആയും അങ്ങിനെ 6 പ്രകരണങ്ങൾ ആയി തരംതിരിച്ചു.

ഭഗവാൻ 6 ഗുണങ്ങളുളളവനാണ്. അവയെ പ്രതിപാദിക്കുന്ന അദ്ധ്യാ യങ്ങൾ, 6 ഐശ്വര്യസ്യ സമഗ്രസ്യ വീര്യസ്യ യശസഃ ശ്രീയഃ ജ്ഞാനവൈ രാഗ്യയോശ്ചൈവ ഷണ്ണാം ഭഗ ഇതീരണാം ഐശ്വര്യം, വീര്യം, യശസ്സ്, ശ്രീ, ജ്ഞാനം, വൈരാഗ്യം ഇതാണ് 6 ഗുണങ്ങൾ. യോഗങ്ങൾക്ക് 8 അംഗം അവയെ സംബന്ധിച്ചത് 8 അദ്ധ്യായങ്ങൾ. ജ്ഞാനം ഒരദ്ധ്യായം. അങ്ങിനെ മൊത്തം 15 അദ്ധ്യായം സ്വരൂപവർണ്ണന.

ഭൂമിയിൽ പഞ്ചഭൂതങ്ങളുടെ പ്രാധാന്യം കാണിപ്പാൻ 5 അദ്ധ്യായം. ഊർ ദ്ധ്വലോകങ്ങൾക്കും അധോലോകങ്ങൾക്കും മുമ്മൂന്ന് അദ്ധ്യായം. അങ്ങനെ 15+5+6 = 26 അദ്ധ്യായങ്ങൾ. പഞ്ചമസ്കനദത്തിൽ. ഇത് മനസ്സിലാക്കി നാം പഞ്ചമസ്കന്ദത്തിലേക്ക് കടക്കാം.

പരീക്ഷിത്ത് ശുകരോടു ചോദിച്ചു. മുനേ, പ്രിയവ്രതൻ എങ്ങിനെ ഗൃഹ

സ്ഥാശ്രമം സ്വീകരിച്ചു. കർമ്മബൻധത്തിന്ന് മൂലകാരണമായതുകൊണ്ട് അതിൽ താൻ പ്രവേശിക്കയില്ല എന്നാണല്ലോ മുമ്പു പറഞ്ഞിരുന്നത്, ആ കഥ കേൾക്കാൻ താൽപര്യപ്പെടുന്നു.

ഭഗവൽ ഭക്തൻമാർക്ക് ഗൃഹാദിനിവേശം ഇഷ്ടപ്രദമല്ലെങ്കിലും ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിച്ച് മനസ്സിനെ നിയന്ത്രിച്ച് നിവൃത്തിമാർഗ്ഗത്തിൽ പ്രവേശിപ്പാൻ സാധിക്കും എന്നതാണ് പ്രിയവ്രതൻ ചൂണ്ടിക്കാണിക്കുന്നത്.

പ്രിയവ്രതൻ ചെറുപ്പം മുതൽക്കേ ഭക്തൻമാരിൽ അഗ്രഗണ്യനായിരുന്നു. നാരദമുനിയെ ദർശിച്ച് ആത്മവിദ്യ സമ്പാദിച്ച് ജീവിതകാലം ഭജനത്തിൽ കഴിക്കേണമെന്നാണ് നിശ്ചയിച്ചിരുന്നത്. എന്നാൽ പിതാവായ സ്വായംഭുവ മനു രാജ്യപരിപാലനത്തിൽ ഏർപ്പെടേണമെന്ന് ആവശ്യപ്പെട്ടു. നാരദമഹർഷിയെ ദർശിച്ച് അദ്ദേഹത്തിൽനിന്ന് പാഠങ്ങൾ പഠിച്ചുകൊണ്ടിരിക്കുമ്പോൾ ബ്രഹ്മദേവൻ മരീച്യാദികളോടും വേദസ്വരൂപങ്ങളോടും കൂടി ഒരുദിവസം അവരുടെ മുമ്പിൽ എത്തി. മനുവും ആ സമയത്ത് അവിടെ എത്തി. ബ്രഹ്മനെ കണ്ട ഉടനെ എല്ലാവരും എഴുന്നേറ്റ് വണങ്ങി സ്തുതിച്ചു.

ബ്രഹ്മാവ് അപ്പോൾ പ്രിയവ്രതനോടായിട്ട് പറഞ്ഞു. വത്സാ, ഞാൻ പറയുന്നത് കേൾക്കുക. എന്റെ മുഖത്തിൽകൂടിയാണ് ഈ വാക്കുകൾ വരുന്നതെങ്കിലും ഇത് ശ്രീ നാരായണന്റെ വചനങ്ങളാണ്. ശ്രീ നാരായണൻ നമ്മുടെ എല്ലാം മൂക്ക് തുളച്ച് കയറിട്ടുവലിക്കുന്ന ആളാണ്-ശരീരം ധരിക്കുന്ന ആർക്കും തപസ്സുകൊണ്ടോ പ്രാണായാമാദി അഭ്യാസങ്ങൾകൊണ്ടോ ഈശ്വരനിശ്ചയത്തെ മാറ്റിവെക്കാൻ സാധിക്കയില്ല. ജനിപ്പാനും മരിപ്പാനും സുഖദുഃഖങ്ങൾ അനുഭവിക്കാനും കഷ്ടപ്പെടാനും മറ്റും മറ്റും വേണ്ടിയാണ് ഈ ശരീരം. തന്നിരിക്കുന്നത് ഇതെല്ലാം ആരും ഇഷ്ടമായി വരിക്കുന്നതല്ല നിർബൻധിതരായിട്ടാണ് നാം സ്വീകരിച്ചിരിക്കുന്നത്. നാം ഗുണകർമ്മവാസനകൾക്കനുസരിച്ച് ചെയ്യുന്ന കർമ്മങ്ങൾകൊണ്ട് ഭഗവാനെ ആരാധിക്കുന്നു. ഈ കർമ്മവാസനകളും സത്വാദിത്രിഗുണങ്ങളും ആയ കയർകൊണ്ട് ഈശ്വരൻ നമ്മെ കെട്ടി കർമ്മമാർഗ്ഗത്തിൽ നിർബൻധിക്കുന്നു. ഈ കർമ്മങ്ങളെ സന്തോഷത്തോടെ അനുസരിച്ച് ഈശ്വരാരാധനമായി നാം പ്രവൃത്തിച്ചാൽ അദ്ദേഹം നമ്മളിൽ പ്രീതിപൂണ്ട് നമ്മുടെ കെട്ട് അഴിച്ചുവിടും. വണ്ടിയിൽ പൂട്ടിയ കാളകളെ വിശ്രമിക്കാൻ കെട്ടഴിച്ചു വിടുന്നതുപോലെ.

ഭഗവാൻ നിശ്ചയിച്ച ഭോഗസുഖങ്ങൾ നാം അനുഭവിച്ചേ പറ്റൂ. അതാത് സുഖങ്ങൾ അനുഭവിപ്പാൻ വേണ്ട തലത്തിൽ നമ്മെ ജനിപ്പിക്കുന്നു. അൻധൻമാരേപോലെയോ വളർത്തുന്ന പശുമൃഗാദികളേപോലെയോ ആണ് നമുക്ക് ആഹാരാദികൾ ലഭ്യമാക്കുന്നത്.

ആത്മപരമാർത്ഥം അറിഞ്ഞവരും പ്രാരബ്ധാനുസരണം വരുന്ന സുഖദുഃഖാദികൾ അനുഭവിച്ചേ തീരൂ. പക്ഷേ അവർക്ക് ആത്മസാക്ഷാത്കാരമുള്ളതുകൊണ്ട് ശരീരാഭിമാനമോ സുഖദുഃഖഭാവമോ ഉണ്ടാകുന്നില്ല. അതുകൊണ്ട് അവർക്ക് പുനർജ്ജൻമത്തിന് കാരണമില്ലാതാവുന്നു.

ഭഗവാന്റെ അനുഗ്രഹമില്ലാത്തവൻ ആ അനുഗ്രഹം നേടാൻ ശ്രമിക്കാതെ മറ്റെന്ത് ചെയ്തിട്ടും കാര്യമില്ല. അനുഗ്രഹം നേടിയവൻ ഗൃഹസ്ഥാശ്രമം സ്വീകരിച്ചാൽ അവന്ന് ദോഷം വരുകയില്ല.

പഞ്ചേന്ദ്രിയങ്ങളും, മനസ്സും കൂടിയ 6 എണ്ണം ശത്രുക്കളാണ്. അവയെ ജയിപ്പാനാഗ്രഹിക്കുന്നവൻ ഗൃഹധർമ്മങ്ങളിൽ പ്രവേശിച്ച് പരിശ്രമിക്കേണം. പിന്നീട് ഭക്തി. ഉറക്കുന്തോറും ഇന്ദ്രിയഭോഗങ്ങളിൽ ശ്രദ്ധ കുറച്ചു കൊള്ളേണം അതു കൊണ്ട് വത്സാ, നീ ശ്രീ നാരായണപാദമാകുന്ന ദുർഗ്ഗത്തെ ആശ്രയിച്ച് ധീരനായി ഗൃഹസ്ഥാശ്രമം സ്വീകരിക്കുകയും ഇന്ദ്രിയങ്ങളേയും മനസ്സിനേയും ജയിക്കുന്നതുവരെ ഭോഗസുഖങ്ങൾ അനുഭവിക്കുകയും പിന്നീട് സർവ്വവും പരിത്യജിച്ച് ഭഗവൽപാദം അടയുകയും ചെയ്യുക.

ഇപ്രകാരം ബ്രഹ്മാവ് ഉപദേശിച്ചപ്പോൾ പ്രിയവ്രതൻ പൂർവനിശ്ചയത്തെ ഉപേക്ഷിച്ചു . ബ്രഹ്മാവിനെ നമസ്ക്കരിച്ചു. പിതാവിൻെറ നിർദ്ദേശപ്രകാരം രാജ്യഭാരമേറ്റെടുക്കാൻ തീർച്ചയാക്കി.

മർക്കടമുഷ്ടി ഉപേക്ഷിക്കാത്തവൻ മഹാനുഭാവനല്ല. കർമ്മമാർഗ്ഗം മോക്ഷേച്ഛയുള്ളവർക്കും അഭികാമ്യമാണ്. എന്ന് ഇത് സൂചിപ്പിച്ചു.

പുത്രനായ പ്രിയവ്രതനെ രാജ്യപരിപാലനത്തിൽ എർപ്പെടുത്തിയതിൽ മനു സന്തോഷിച്ചു. ബ്രഹ്മദേവനെ നന്ദിപൂർവ്വം പൂജിച്ചു. പ്രിയവ്രതനാകട്ടെ, നിവൃത്തിമാർഗ്ഗം ഉപേക്ഷിക്കേണ്ടിവന്നതിൽ വ്യസനിച്ചതും ഇല്ല. ശിഷ്യലാഭം നഷ്ടം വന്നതിൽ നാരദർക്കും അനിഷ്ടം തോന്നിയില്ല. ബ്രഹ്മദേവനെ എല്ലാവരും നന്ദിപൂർവ്വം നമസ്കരിച്ച് യാത്ര അയച്ചു.

പുത്രനെ രാജ്യപരിപാലനത്തിൽ നിർത്തി മനു വനവാസത്തിന്നായി പോയി. പ്രിയവ്രതൻ രാജ്യം ധർമ്മപ്രകാരം നടത്തി. രാഗാദിമലങ്ങൾ നശിച്ചിരുന്നതിനാൽ പരിശുദ്ധനായി. (എപ്പോഴും മുതിർന്നവരുടേയും ഗുരുജനങ്ങളുടെയും വാക്ക് അനുസരിച്ചാൽ നൻമയേ വരുകയുള്ളു എന്ന് മനസ്സിലാക്കേണം.)

പ്രിയവ്രതൻ വിശ്വകർമ്മാവിൻെറ പുത്രി ബർഹിഷ്മതിയെ വിവാഹം ചെയ്തു. അവളിൽ 10 ആൺകുട്ടികളും 1 പെൺകുട്ടിയും ഉണ്ടായി-എല്ലാം ഈശ്വരേച്ഛ.

ആഗ്നീധ്രൻ, ഇധ്മജിഹ്വൻ, യജ്ഞബാഹു, മഹാവീരൻ, ഹിരണ്യരേതസ്സ്, ഘൃതപൃഷ്ടൻ, സവനൻ, മേധാതിഥി, വീതിഹോത്രൻ, കവി ഇവരാണ് ആൺമക്കൾ. എല്ലാം അഗ്നിയുടെ പര്യായങ്ങൾ ഇവരിൽ കവി, മഹാവീരൻ, സവനൻ എന്ന 3 പേർ വിവാഹം ചെയ്തില്ല. ആത്മവിദ്യയിൽ അവർ വാസനയുള്ളവരായിരുന്നു.

പ്രിയവ്രതന് മറ്റൊരു ഭാര്യ ഉണ്ടായിരുന്നു അവളിൽ 3 പുത്രൻമാരുണ്ടായി. ഉത്തമൻ താമസൻ. രൈവതൻ അവർ ക്രമത്തിൽ മന്വന്തരാധിപൻമാരായി.

പ്രിയവ്രതൻ ഏകദേശം 1 കോടി വർഷം രാജ്യഭോഗം അനുഭവിച്ചു. അദ്ദേഹം ദിനംതോറും 7 പ്രാവശ്യം വിശിഷ്ടമായ രഥത്തിൽ കയറി രാജ്യത്തെങ്ങും സഞ്ചരിച്ചു വന്നു. പ്രജകളുടെ ക്ഷേമം നേരിട്ടറിവാനും മറ്റുമായിരുന്നു യാത്ര. അദ്ദേഹത്തിൻെറ തേർചക്രങ്ങൾ പാഞ്ഞ സ്ഥലത്തെല്ലാം കുഴികളുണ്ടായി. അവ സമുദ്രങ്ങളായി മാറി. അങ്ങനെ 7 മഹാസമുദ്രങ്ങളും ചുറ്റുമുള്ളവ ദ്വീപുകളും ആയി. ജംബു, പ്ലക്ഷം, ശാൽമലി, കുശം, ക്രൗഞ്ചം, ശാകം, പുഷ്കരം ഇവയാണ് സമുദ്രങ്ങൾ ഇവകളിൽ ഓരോന്നിന്നും പാൽ, തൈർ മുതലായ ഓരോ രസമാണ്.

ശുകമഹർഷിക്ക് തൻെറ പുത്രി ഊർജ്ജസ്വതിയെ വിവാഹം കഴിച്ചുകൊ

ടുത്തു. ദേവയാനി ഇവരുടെ മകളാണ്.

പ്രവൃത്തിമാർഗ്ഗം പറഞ്ഞശേഷം നിവൃത്തിമാർഗ്ഗം പറയുന്നു. ശ്രീനാരദ രിൽനിന്ന് ആത്മവിദ്യ ശീലിച്ചിരുന്നു. എന്നാൽ സംസാരബൻധത്തിൽപെട്ട് ഭോഗസുഖങ്ങളിൽ തൽപരത വന്നതിനാൽ ആത്മാനന്ദം കുറഞ്ഞതായി തോന്നി ദുഃഖിച്ചു. സ്ത്രീയുടെ കളികുരങ്ങായി. ആയുഷ്ക്കാലം കഴിച്ചതിൽ താൻ നിന്ദ്യനാണെന്ന് തോന്നി. പിന്നീട് നിരന്തരം ഉപാസിച്ചതിനാൽ ഭഗവൽ കാരുണ്യം നിമിത്തം ഭഗവൽപ്രസാദം പരിപൂർണ്ണമായി ഹൃദയത്തിൽ പ്രകാ ശിച്ചതോടെ വിഷയങ്ങളിൽ വിരക്തി വന്നു. ശ്രീഹരിയുടെ പ്രസാദംകൊണ്ടേ സംസാരോപരതി സിദ്ധിക്കയുള്ളുവെന്ന് മനസ്സിൽ ഉറപ്പിച്ചു.

പുത്രൻമാർക്ക് രാജ്യത്തെ വിഭജിച്ചുകൊടുത്ത് ഭാര്യമാരേയും രാജ്യത്തേയും ത്യജിച്ച് ഭജനത്തിന്നായി വനം പ്രവേശിച്ചു.

ഭഗവൽശക്തി കൊണ്ടല്ലാതെ ദ്വീപുകളും സമുദ്രങ്ങളും ഉണ്ടാവില്ല. മഹ ൽകർമ്മങ്ങൾ ചെയ്‌വാൻ ഈശ്വരനല്ലാതെ മറ്റാർക്കും സാധ്യമല്ല. അതുകൊണ്ട് പ്രിയവ്രതന്ന് ഈശ്വരശക്തി അനുഗ്രഹത്താൽ ഉണ്ടായി എന്നർത്ഥം. ഭഗവൽ ഭക്തജനസംസർഗ്ഗം നിമിത്തം സിദ്ധിച്ച വിവേകത്താൽ സർവ്വഭോഗങ്ങളേയും ത്യജിക്കാൻ അദ്ദേഹത്തിന് സാധിച്ചത് ഈശ്വരകാരുണ്യംതന്നെ.

## 2-ാം അദ്ധ്യായം

പ്രിയവ്രതന്റെ പ്രഥമപുത്രൻ ആഗ്നീധ്രൻ പിതൃകൽപനയനുസരിച്ച് ധർ മ്മംതെറ്റാതെ രാജ്യം പരിപാലിച്ചു. അദ്ദേഹത്തിന് സന്താനാഗ്രഹം തോന്നി. അപ്പോൾ നല്ലൊരു ഭാര്യയ്ക്ക് വേണ്ടി ബ്രഹ്മാവിനെ തപസ്സ് ചെയ്തു.

ബ്രഹ്മദേവൻ ഇതറിഞ്ഞ് തന്റെ സഭയിൽ ഗായകിയായ പൂർവ്വചിത്തി എന്ന അപ്സരയെ അയച്ചു. അവൾ അവളുടെ സൗന്ദര്യപ്രകടനങ്ങളും മന്ദഗ തിയും വേഷഭൂഷണങ്ങളും നൃത്തവും ഗാനങ്ങളും ആലാപനങ്ങളുംകൊണ്ട് ധ്യാനത്തിലിരുന്നിരുന്ന രാജാവിനെ കണ്ണു തുറപ്പിച്ചു. അവളിൽ ആകൃഷ്ടനായി. അവളോട് വളരെ മധുരമായി അവളുടെ ശരീരലാവണ്യത്തെപ്പറ്റി സംസാരിച്ചു. അവളോട് അഭ്യർത്ഥനകൾ നടത്തി. ബ്രഹ്മദേവൻ അയച്ച ആളാണെങ്കിൽ താൻ കൃതാർത്ഥനായി എന്നും വിചാരിച്ചു. അവളോടു ചേർന്നു അനേകം കാലം സുഖഭോഗങ്ങൾ അനുഭവിച്ച് ജീവിച്ചു.

അവൾക്ക് നാഭി, കിംപുരുഷൻ, ഹരിവർഷൻ, ഇലാവൃതൻ, രമ്യകൻ, ഹരി ൺമയൻ, കുരുഭദ്രാശ്വൻ, കേതുമാലൻ എന്ന 9 പുത്രൻമാർ ഉണ്ടായി. കുട്ടികൾ സത്വഗുണപ്രധാനികൾ. അതിമാനുഷപ്രഭാവൻമാർ. അനന്തിരം അവൾ രാജാ വിനെ വിട്ട് ബ്രഹ്മസഭക്ക് മടങ്ങിപോയി.

പുത്രൻമാർ ഓരോരുത്തർക്കും ഓരോ ഖൺഡം ഭൂമി കൊടുത്തു. ഭാര്യയിൽ അതിയായ പ്രേമം ഉണ്ടായിരുന്നതിനാൽ അവളുടെ ലോകത്തേക്ക് ചെല്ലുവാൻ വേണ്ട കർമ്മാനുഷ്ഠാനങ്ങൾ ചെയ്ത് അങ്ങോട്ടുചെന്നു, അതുതന്നെ പിതൃ ലോകം. അവിടെ ഉള്ള സുഖഭോഗങ്ങൾ അനുഭവിച്ച് വിരക്തിവന്നശേഷം മുക്തിപദം അടഞ്ഞു.

ആഗ്നീധ്രകന്റെ പുത്രൻമാർ മേരുപുത്രിമാരായ മേരുദേവി പ്രതിരൂപ മുതലായ 9 കന്യകളെ വിവാഹം ചെയ്തു.

## 3-ാം അദ്ധ്യായം

ജ്യേഷ്ഠപുത്രനായ നാഭിക്ക് സന്താനം ഉണ്ടായില്ല. മേരുദേവിയായ ഭാര്യയും അദ്ദേഹവും സന്താനം ഉണ്ടാവാൻ കൊതിച്ചിരുന്നു. സന്താനപ്രാപ്തിക്കായി ഋത്വിക്കുകളെകൊണ്ട് ഒരു യാഗം ചെയ്യിച്ചു. ദ്രവ്യദേശകാല മന്ത്രാദികൾകൊണ്ട് ഭഗവാനെ സാധാരണയായി പ്രാപിപ്പാൻ കഴികയില്ല. എങ്കിലും ഭക്തവത്സലനായതുകൊണ്ട് ഭഗവാൻ അവിടെ പ്രത്യക്ഷനായി.

4 കൈകൾ, കിരീടം, മഞ്ഞപ്പട്ടു മുതലായ സാധാരണ വേഷത്തിലായിരുന്നു ദർശനംകൊടുത്തത്. കണ്ട ഉടനെ എല്ലാവരും നമസ്കരിച്ചു. ഋത്വിക്കുകൾ ഭക്തിപൂർവം സ്തുതിച്ചു.

അങ്ങയുടെ മഹിമ ഇന്നവിധമാണെന്നറിയാൻ കഴിയാത്ത ഞങ്ങൾക്ക് അങ്ങയെ നമസ്ക്കരിക്കാനെ സാധിക്കു. സ്തുതിപ്പാനുള്ള കഴിവില്ല. ഇടറി ഇടറിയുള്ള ഭക്തരുടെ സ്തുതിവചനങ്ങളും പത്രം പുഷ്പം ഫലം തോയവും അങ്ങക്ക് ഏറ്റവും സന്തോഷപ്രദമാണ്. ഇത് അങ്ങയുടെ സ്വഭാവമാണ്. ഭക്തി പ്രേമമില്ലാത്ത പൂജ അങ്ങ് സ്വീകരിക്കയില്ല. അങ്ങയെ സേവിക്കുന്ന ഞങ്ങൾക്ക് ദർശനം തന്നത് പരമാനുഗ്രഹമായി. ദുർല്ലഭമായ ദർശനം ലഭിച്ചതുതന്നെ പരമാനുഗ്രഹം. എന്നാലും അങ്ങയുടെ സ്മൃതിയും, നാമോച്ചാരണവും ഞങ്ങൾക്കുണ്ടാവാൻ അങ്ങ് അനുഗ്രഹിക്കേണം.

ഈ രാജർഷി സന്താനത്തെ ആഗ്രഹിക്കുന്നു. മോക്ഷത്തെ കൂടെ തരാൻ പ്രാപ്തനായ അങ്ങയോട് തുച്ഛമായ ഈ പ്രാർത്ഥന ചെയ്യുന്നത് വിഡ്ഢിത്വമാണ്. എങ്കിലും പ്രാരബ്ധവാസന മറികടക്കാൻ സാദ്ധ്യമല്ലാത്തതുകൊണ്ട് അങ്ങക്ക് സദൃശനായ ഒരു സന്താനം വേണമെന്ന് ആവശ്യപ്പെടുന്നു.

ഭഗവാൻ പറഞ്ഞു. ഋത്വിക്കുകളെ, നിങ്ങളിലും രാജാവിലും ഞാൻ സന്തോഷവാനാണ്. എനിക്ക് സദൃശനായവൻ ഞാൻ മാത്രമേ ഉള്ളു. ബ്രാഹ്മണാപേക്ഷ വ്യർത്ഥമാക്കാൻ പാടില്ലാത്തതുകൊണ്ട് ഞാൻതന്നെ അദ്ദേഹത്തിൻെറ പുത്രനായി ജനിക്കാം. ഇത്രമാത്രം പറഞ്ഞു ഭഗവാൻ മറഞ്ഞു. എല്ലാവരും അദ്ദേഹത്തെ നമസ്കരിച്ചു.

രാജാവും ഭാര്യയും ഇതെല്ലാം കേട്ടുകൊണ്ടുനിന്നിരുന്നു. അവർ അത്യാനന്ദത്തിൽ നിമഗ്നരായി- ഭഗവാൻ താമസിയാതെ മേരുദേവിയിൽ അവതരിച്ചു.

## 4-ാം അദ്ധ്യായം

കുട്ടി ജനിച്ചപ്പോൾ എല്ലാവരും സന്തോഷിച്ചു. കുട്ടിയുടെ കൈകൾ കാലുകൾ ഇവകളിലുള്ള രേഖകൾ കണ്ട് സാക്ഷാൽ ഭഗവാൻതന്നെ എന്ന് സമർത്ഥിച്ചു. കുട്ടിയുടെ സാത്വികശീലങ്ങൾ അവരെ ആകർഷിച്ചു. ജനങ്ങൾ ഈ കുട്ടിതന്നെ അവരുടെ രാജാവായി വരേണമെന്നാഗ്രഹിച്ചു. പിതാവ് ഇദ്ദേഹത്തിന് ഋഷഭൻ എന്ന പേരിട്ടു. ഋഷഭൻ എന്നാൽ ശ്രേഷ്ഠൻ എന്നർത്ഥം.

കാലാകാലത്ത് മഴയുണ്ടായില്ല. എന്തുകൊണ്ടോ ഇന്ദ്രൻ ശത്രുതാഭാവം കൊണ്ടപോലെ ഇരുന്നു. അപ്പോൾ രാജാവ് യോഗപ്രഭാവത്താൽ അജനാഭം എന്ന് കൂടി പേരുള്ള ഈ ഭാരതത്തിൽ വേണ്ടപോലെ വർഷം ഉണ്ടാക്കി.

മായാവിലാസത്താൽ തൻെറ പുത്രൻ ഭഗവദംശംമാണ് എന്ന് മറന്ന നാഭി.

പുത്രൻെറ പ്രവർത്തനങ്ങൾ കണ്ട് സന്തോഷിച്ചു മടിയിലിരുത്തി ലാളിച്ചു. താലോലിച്ച് മതിമറന്ന് ആനന്ദം അനുഭവിച്ചു.

പുത്രനിൽ നാട്ടുകാർക്കും വളരെ നല്ല അഭിപ്രായമുണ്ടെന്നറിഞ്ഞ രാജാവ് പുത്രനെ രാജാവായി അഭിഷേകം ചെയ്ത് ഭാര്യയോടു കൂടി വനവാസത്തിനു പോയി. ബദര്യാശ്രമത്തിൽ കുറെ കാലം താമസിച്ച് വാസുദേവനെ തീവ്രമായി ഭജിച്ച് ജീവൻമുക്തനായി.

ജനങ്ങൾ വളരെ ആശ്ചര്യത്തോടെ ആണ് നാഭിചരിത്രം വർണ്ണിക്കുക. ആർക്കാണ് ഗൃഹസ്ഥാശ്രമിയായിരുന്ന് കർമ്മത്തിൽ പ്രവേശിച്ച് നിവൃത്തി മാർഗ്ഗത്തിലും മനസ്സ് ചെലുത്തി ഭഗവാനെ പ്രത്യക്ഷമാക്കി ദർശിച്ച് ഭഗവൽപാദം അടയുവാൻ സാധിക്കുക, ഇങ്ങനെയായിരുന്നു അവരുടെ ആശ്ചര്യം.

ഋഷഭൻ ഗുരുകുലവാസം ചെയ്ത് വിദ്യ നേടി വേണ്ടപോലെ ഗുരുദക്ഷിണ ചെയ്ത് ഗുരുവിൻെറ സമ്മതം വാങ്ങി ശ്രുതി സ്മൃതി വിഹിതകർമ്മങ്ങൾ യഥാവിധി അനുഷ്ഠിച്ച് ഗൃഹസ്ഥാശ്രമി ആവാൻ ഉറച്ചു. ഇന്ദ്രൻെറ മകൾ ജയന്തിയെ വിവാഹം ചെയ്തു. അദ്ദേഹത്തിന് 100 പുത്രൻമാരുണ്ടായി. ജ്യേഷ്ഠപുത്രൻ ഭരതൻ. അദ്ദേഹത്തിൻെറ പേരിൽനിന്നാണ് ഈ ഭൂഖണ്ഡത്തിന്ന് ഭാരതം എന്ന പേർ വന്നത്. കൂടാതെ ഇനിയൊരു 9 പേർ കൂടി രാജ്യഭരണത്തിൽ തൽപരരായിരുന്നു. കുശാവർത്തൻ, ഇലാവർത്തൻ, ബ്രഹ്മവർത്തൻ, മലയൻ, കേതു, ഭദ്രസേനൻ, ഇന്ദ്രസ്പൃക്, വിദർഭൻ, കീകടൻ ഇവരാണ് ആ 9 പേർ. ബാക്കി 90 പേരിൽ 9 പേർ മഹാജ്ഞാനികളായി. കവി, ഹരി, അന്തരീക്ഷൻ, പ്രബുദ്ധൻ, പിൽപലായനൻ, അവിർഹോത്രൻ, ദ്രുമിലൻ, ചമസൻ കരഭാജനൻ എന്നിവർ. ഇവരെപ്പറ്റി കൂടുതൽ ഏകാദശസ്കന്ദത്തിലറിയാം. ബാക്കി 81 പേർ വേദം, ശാസ്ത്രങ്ങൾ, തന്ത്രം മുതലായവ പഠിച്ച് അന്തകരണ ശുദ്ധി വരുത്തിയ ബ്രാഹ്മണരായി.

ഋഷഭദേവൻ ജ്ഞാനമൂർത്തിയാണെങ്കിലും സാധാരണക്കാരനെന്നപോലെ ശാസ്ത്രോക്ത കർമ്മങ്ങൾ ആചരിച്ച് മാതൃകാപുരുഷനായി ജീവിച്ചു. സുഖദുഃഖങ്ങളെ ഒരുപോലെ വീക്ഷിച്ചു. ഇന്ദ്രിയഭോഗങ്ങളിൽ വിരക്തി, ദീനൻമാരിൽ സേവനം, ഗൃഹസ്ഥാധർമ്മങ്ങളെ വേണ്ടപോലെ ആചരിക്കൽ, ഈ വിധമായിരുന്നു അദ്ദേഹത്തിൻെറ ജീവിതചര്യ.

ഈ കാലത്ത് ജനങ്ങൾക്ക് അന്യരുടെ ഒരു സാധനവും വഴിതെറ്റിയ മാർഗ്ഗത്തിൽ കൂടെ കിട്ടേണമെന്ന ആഗ്രഹം ഉണ്ടായിരുന്നില്ല. ഭഗവാനിൽ പ്രേമഭക്തി ഉണ്ടാവേണമെന്ന് മാത്രമാണ് അഭിലാഷം.

ഋഷഭദേവൻ പ്രജാക്ഷേമമറിവാൻ രാജ്യം ചുറ്റുക സമ്പ്രദായമുണ്ടായിരുന്നു. ഒരു പ്രാവശ്യം ബ്രഹ്മാവർത്തത്തിൽവെച്ച് ബ്രഹ്മർഷികൾ നിറഞ്ഞ സഭയിൽ സ്വപുത്രരോട് ഉപദേശിക്കുന്ന രീതിയിൽ വിനയം ഭക്തി, അന്തഃകരണ നിഗ്രഹം എന്ന ഗുണങ്ങളെ പരാമർശിച്ച് പ്രസംഗിക്കയുണ്ടായി. അങ്ങിനെ ജനങ്ങൾ ഏതുവിധത്തിൽ ആചരിക്കേണമെന്നും ഏതു വിധത്തിൽ നടന്നാൽ ഭഗവൽ പ്രീതിനേടി ധർമ്മാർത്ഥ കാമമോക്ഷങ്ങൾ നേടാമെന്നും ഉപദേശിച്ചു.

## 5-ാം അദ്ധ്യായം

ഋഷഭദേവൻെറ ഉപദേശത്തെ വിസ്തരിച്ചിവിടെ പറയുകയാണ്.

പ്രിയപ്പെട്ട പുത്രൻമാരെ, ഈ മനുഷ്യജൻമം ഉൽകൃഷ്ടമാണ്. സൂകരാദിജീവികൾ ചെയ്യുന്നതുപോലെ തുച്ഛമായ വിഷയസുഖങ്ങൾ അനുഭവിക്കാനുള്ളതല്ല. ഈ കാലത്ത് ഉൽകൃഷ്ഠമായ ജപധ്യാനാദികളും തപസ്സുംചെയ്ത് ബ്രഹ്മാനന്ദത്തെ അനുഭവിക്കേണ്ടതാണ്.

സജ്ജനസംസർഗ്ഗം കിട്ടാൻ പ്രയത്നിക്കേണം. അതാണ് മോക്ഷപ്രാപ്തിക്കുള്ള ആദ്യത്തെ പടി.

വിഷയഭോഗങ്ങളെ അനുഭവിച്ച് ഇന്ദ്രിയങ്ങളെ തൃപ്തിപ്പെടുത്തുമ്പോൾ ധർമ്മാധർമ്മ വിചാരശക്തി കുറയുന്നു. അപ്പോൾ പ്രമാദം വരുന്നു. പ്രമാദം നിമിത്തം പാപകർമ്മം ചെയ്യാനിടവരുന്നു. പൂർവജൻമകൃതഫലമായാണ് ആത്മാവിന്ന് ഈ ശരീരം കിട്ടിയത്. അത് ദോഷനിധാനമായിരിക്കാം. വീണ്ടും പാപം ചെയ്താൽ വീണ്ടും ശരീരം എടുക്കേണ്ടിവരും. അതുകൊണ്ട് ആത്മതത്വം അറിഞ്ഞ് പ്രവൃത്തിക്കേണം, ആത്മതത്വം അറിയാത്ത കാലത്തോളം ദേഹാഭിമാനം വർദ്ധിക്കയും ആത്മാവിനെ തിരസ്കരിക്കയും ചെയ്യും. അപ്പോൾ ഇന്ദ്രിയങ്ങളെ പോഷിപ്പിക്കാൻ ശ്രദ്ധ കൂടിവരും. സ്ഥൂലദേഹം നശിക്കുന്നതോടെ സൂക്ഷ്മദേഹം നശിക്കാത്തതിനാൽ സംസാരവാഞ്ഛ തുടർന്നുകൊണ്ടേ ഇരിക്കും. വിഷയങ്ങളിൽ വിരക്തി വന്നാലെ നിവൃത്തിമാർഗ്ഗം ആകുകയുള്ളു. അതിന്ന് ചിത്തത്തിൽ വസിക്കുന്ന വാസുദേവനിൽ പ്രീതി ജനിക്കേണം.

അറിവുള്ളവൻ ആത്മാവിന്ന് അനർത്ഥമായ കാര്യങ്ങളെ വർദ്ധിപ്പിക്കുകയില്ല. സ്ത്രീസുഖം അനർത്ഥമാണെന്നറിഞ്ഞ് അതിനെ അനാദരിക്കും.

സ്ത്രീപുരുഷൻമാർക്ക് 2 വിധത്തിൽ അദ്ധ്യാസമുണ്ട്. ഒന്ന് ജൻമനാതന്നെ ഞാൻ എൻേറത്, എന്നുള്ള ഭാവം. ഇത് കാരണം അനേകം ദുഃഖങ്ങൾ അനുഭവിക്കേണ്ടിവരുന്നു.

രണ്ടാമതായി യൗവനദശയിൽ ഒട്ടും പരിചയമില്ലാത്ത സ്ത്രീയേയോ സ്ത്രീ പുരുഷനേയോ തൻെറ ജീവസഖാവായി കൂട്ടിച്ചേർക്കുന്നു. ഈ വിധത്തിൽ ആദ്യത്തെ അധ്യാസത്തിന്ന് ശക്തികൂട്ടുന്നു.

മനസ്സാണ് എല്ലാറ്റിന്നും കാരണം. മനസ്സിലുള്ള വാസനകളാണ് വൃത്തികളുണ്ടാക്കുന്നത്. ഇവയെ വിവേകത്താൽ അടക്കേണം. അപ്പോൾ അവ ശാന്തമാകും. അത് വിരക്തിയുടെ പ്രാരംഭമാണ്. വിരക്തിവരുമ്പോൾ ഞാനെന്നും എൻേറതെന്നുമുള്ള അഹങ്കാരഭാവം-ശരീരാഭിമാനം ഇല്ലാതാകും. അതിന്ന് ശക്തികൂടുമ്പോൾ പരമാത്മാവിൽ ഏകീഭാവം ഉണ്ടാകും.

ഇതിന്നുള്ള പരിശ്രമം എന്ത് എന്ന് പറയാം. പാൽ കലർന്ന വെള്ളത്തിൽ നിന്ന് ഹംസം പാൽ വേർതിരിച്ച് അനുഭവിക്കുന്നതുപോലെ സദ്ഗുരു കാരുണ്യത്താൽ ഭക്തി, വിഷയവിരക്തി, ക്ഷമാശീലം, ഇഹത്തിൽ പ്രാണികൾക്ക് ദുഃഖമാണ്, അനുഭവം എന്ന അറിവ്, ഇന്ദ്രിയനിഗ്രഹം, ആഹാരനിയന്ത്രണം, കാമ്യകർമ്മങ്ങളുടെ പരിത്യാഗം, സത്യാസത്യവിവേകത ഇവ സമ്പാദിക്കേണം.

കർമ്മങ്ങളെ ഭഗവാനിൽ സമർപ്പിക്കുക. ഭഗവൽകഥകൾ കേൾക്കുക,. ഭക്തസംസർഗ്ഗം ചെയ്യുക, കഥകൾ കീർത്തിക്കുക, പ്രാണികളിൽ വൈരമില്ലാതിരിക്കുക, ഗൃഹാദികളിൽ എൻെറ എന്ന വിചാരമില്ലാതിരിക്കുക. ഇവ ശീലിക്കേണം.

ആത്മതത്വങ്ങളെ പ്രതിപാദിക്കുന്ന ശാസ്ത്രങ്ങളെ അഭ്യസിക്കുക-കഴിയുന്നതും ഏകാന്തസ്ഥലത്ത് താമസിക്കുക. പ്രാണായാമംകൊണ്ട് പ്രാണനേയും,

പ്രത്യാഹാരംകൊണ്ട് ഇന്ദ്രിയങ്ങളേയും മൗനംകൊണ്ട് വാക്കിനേയും ജയിക്കാൻ ശീലിക്കുക. ശാസ്ത്രാചാരപ്രകാരം നടക്കുക, ബ്രഹ്മചര്യം, ഗൃഹസ്ഥന്ന് ഋതുകാലത്തിൽമാത്രം സംഗം, കർത്തവ്യം ശരിക്കു നടത്തുക. ഇങ്ങിനെ അഹംകാരത്തെ ജയിക്കുക.

ഇപ്പറഞ്ഞ സാധനകൾകൊണ്ട് ലിംഗശരീരവൃത്തി രൂപമായ സംസാരബന്ധത്തെ നശിപ്പിക്കുക. അപ്രകാരം ആചരിച്ച് ജീവൻമുക്തനാകുക. ഇതേമാതിരി പിതാക്കൻമാരും ഗുരുക്കൻമാരും ഉപദേശിക്കേണം. അറിവില്ലാതെ കർമ്മങ്ങളിൽ ഏർപ്പെട്ടവരെ അതിലേക്ക് തന്നെ വീണ്ടും പ്രേരിപ്പിക്കരുത്. ഉപദേശം സ്വീകാര്യമല്ലെന്നു കണ്ടാൽ കോപിക്കരുത്. വീണ്ടും ഉപദേശിക്കേണം.

ലൗകീകർക്ക് ഇതിന്നു പറ്റിയ വഴി ഏതെന്നറിയുകയില്ല. കാരണം അടക്കാൻ കഴിയാത്ത കാമശക്തിതന്നെ. അതിനാൽ ശ്രേയോമാർഗ്ഗത്തെ സംബന്ധിച്ചേടത്തോളം മിക്കപേരും അന്ധൻമാരാണ്.

ചെന്നു ചാടുന്ന ജനനമരണ പ്രവാഹത്തിൽനിന്ന് രക്ഷ തരുവാൻ ഗുരുവിന്നും, പിതാവിന്നും, മാതാവിന്നും ബന്ധുക്കൾക്കും ഭർത്താവിന്നും, സാധിച്ചില്ലെങ്കിൽ അവരാരും ആസ്ഥാനത്തിന്നർഹരല്ലെന്ന് തീർച്ചയാണ്.

നിങ്ങൾ, എൻെറ മക്കൾ, ജ്യേഷ്ഠനായ ഭരതനെ അനുസരിക്കുകയും, അവൻെറ ആജ്ഞാനുസരണം പ്രവർത്തിക്കയും വേണം. എന്നാൽ എന്നെ സേവിച്ച ഫലമായി എനിക്ക് ഋഷഭൻ എന്ന പേർ (ശ്രേഷ്ഠൻ) അന്വർത്ഥമാണ് ഞാൻ ശ്രീ നാരായണാംശമാണെന്നറിയുക.

എല്ലാ ജീവികളും, എനിക്ക് ഒരുപോലെയാണ്. എന്നാൽ സസ്യാദികൾ, വൃക്ഷങ്ങൾ, ഇഴജാതികൾ, പശ്വാദികൾ, മനുഷ്യർ, ഭൂതപ്രേതാദികൾ, ഗന്ധർവ്വൻമാർ, സിദ്ധൻമാർ, അസുരൻമാർ, ദേവൻമാർ, ദക്ഷാദികൾ, പരമശിവൻ, ബ്രഹ്മാവ്, ഞാൻ എന്നിങ്ങനെ ക്രമത്തിൽ ശ്രേഷ്ഠതകൂടികൂടി ഉള്ളവരാണ് എന്ന് അറിയേണം. എങ്കിലും ഞാൻ ബ്രാഹ്മണരെ പൂജിക്കുന്നു. അതുകൊണ്ട് ബ്രാഹ്മണൻ എന്നെക്കാൾ ശ്രേഷ്ഠൻ.

ബ്രാഹ്മണരുടെ നിർവചനം പറയാം. വേദാദ്ധ്യായനം, മനോനിഗ്രഹം ഇന്ദ്രിയനിഗ്രഹം, സത്യഭാഷണം, പരദുഃഖനിവാരണ പരിശ്രമം. ആഹാരാദി നിയന്ത്രണം, 3 വിധതാപങ്ങളേയും സഹിക്കാനുള്ള ശക്തി. എൻെറ സ്വരൂപ സാക്ഷാൽക്കാരം ഈ 8 ഗുണങ്ങളുള്ളവരാണ് ബ്രാഹ്മണർ.

പരമവൈരാഗ്യം ബ്രാഹ്മണരുടെ പ്രധാനഗുണമാണ്. എൻെറ അനുഗ്രഹം വേണ്ടവർ ഈ മാതിരിയുള്ള ബ്രാഹ്മണരെ ഭജിക്കേണം.

ഉയർന്നത് താണത് എന്ന ഭേദംകൂടാതെ എല്ലാ ചരാചരങ്ങളിലും ഞാനുണ്ട് എന്നറിഞ്ഞ് അവരെ സന്തോഷിപ്പിക്കേണം. പ്രതിമപൂജ നടത്തിയതുകൊണ്ട് മാത്രം തൃപ്തിയാവരുത്.

സർവ്വകർമ്മങ്ങളേയും എനിക്കായി സമർപ്പിക്കുക. മനസാ വാചാ കർമ്മണാ ചെയ്യുന്ന എല്ലാ വ്യാപാരങ്ങളും.

പിന്നീട് തൻെറ മൂത്ത പുത്രനായ ഭരതനെ അഭിഷേകം ചെയ്ത് രാജ്യഭാരമേൽപിച്ചു. താൻ സകലതും ഉപേക്ഷിച്ച് ശരീരമാത്രത്തോടെ പുറപ്പെട്ടു. അക്ഷരാർത്ഥത്തിൽതന്നെ വെറും നഗ്നനായി രാജാധാനിവിട്ടു. ആത്മാരാമനായി. ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്ന് പിൻവലിച്ചതിനാൽ ഒരു വിഷയവും

പ്രവർത്തനത്തിലില്ലാതായി.

ആ മഹാത്മാവ് ഏകനായി ഭൂമിയിൽ ധാരാളം സഞ്ചരിച്ചു. ഭ്രാന്തനെന്ന് കരുതി പലരും ദ്രോഹിച്ചു. എന്നാൽ അതൊന്നും അറിഞ്ഞ ഭാവമില്ലായിരുന്നു. അദ്ദേഹം അജഗരവൃത്തി സ്വീകരിച്ചു. യദൃഛയാ കിട്ടുന്ന ആഹാരം കഴിച്ചും കിടന്ന സ്ഥലത്ത് തന്നെ മലമൂത്രാദികൾ വിസർജ്ജിച്ചും കഴിഞ്ഞു. ജനദ്രോഹമില്ലാതിരിപ്പാനായി പശു, മാൻ, കാക്ക മുതലായ ജീവികളായി മാറിയും സഞ്ചരിച്ചു. ഇപ്രകാരം ഋഷഭദേവൻ നാനാവിധയോഗസമ്പ്രദായങ്ങളെ സ്വീകരിച്ച് യോഗികൾക്ക് മാതൃകയായി. ഇതുപോലെ മറ്റുള്ളവരും യോഗം ശീലിച്ചാൽ ഈ മാതിരി ആവാമെന്ന് ലോകത്തിന്ന് കാട്ടിക്കൊടുത്തു. എന്നാലും സിദ്ധികളെ പൊതുവെ അദ്ദേഹം ആദരിച്ചില്ല.

## 6-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ ഋഷഭദേവനെ പറ്റി ചില പുതിയ വർത്തമാനങ്ങൾ ചോദിക്കുന്നു.

ഇദ്ദേഹം എന്തുകൊണ്ടാണ് ഇത്ര മഹത്തായ സിദ്ധികളെ ആദരിക്കാഞ്ഞത്.

ശുകമഹർഷി ഉത്തരം പറഞ്ഞു. ഇദ്ദേഹത്തിന്ന് സിദ്ധികളെകൊണ്ട് വിശേഷിച്ച് ആവശ്യമൊന്നുമില്ല. രണ്ടാമതു യോഗസിദ്ധികൾ മനസ്സിനെ വീണ്ടും ആ സുഖങ്ങളിലേക്ക് ആകർഷിക്കും എന്നതുകൊണ്ട്. വിനോദരീതിയിൽ പ്രകാശിക്കുന്ന ആദരവ് അനർത്ഥത്തിൽ പര്യവസാനിച്ചാൽ ബുദ്ധിമുട്ടല്ലേ.

മനസ്സ് എപ്പോഴും ചഞ്ചലയായതുകൊണ്ട് ഒന്നിലും ഒരു കാലത്തും ഇഷ്ടം കൂടാതെ ഇരിക്കയാണ് വേണ്ടത്. ശ്രീമഹേശ്വരിയുടെ ഭർത്താവായ പരമേശ്വരൻ മോഹിനിയെകണ്ട് ഭ്രമിച്ചതിനാൽ അദ്ദേഹത്തിൻെറ തപശ്ശക്തി കുറേ കാലം നഷ്ടപ്പെട്ടുപോയത്രെ. പരപുരുഷസംസർഗ്ഗം കാമിക്കുന്ന ഭാര്യ ജാരൻമാരുടെ പ്രേരണയാൽ ഭർത്താവിനെ ഹനിക്കാം. യോഗിയുടെ മനസ്സ് കാമാദിവൃത്തികളിൽ സംഗിച്ചാൽ അനന്തരഫലങ്ങൾ ആപൽക്കരമായിരിക്കും. അതുകൊണ്ട് മനസ്സിനെ വിശ്വസിക്കാഞ്ഞതുകൊണ്ടാണ് യോഗസിദ്ധികളെ ആദരിക്കാഞ്ഞത്.

ഋഷഭദേവൻ ഇപ്രകാരം ലിംഗദേഹത്തിൽനിന്ന് മുക്തനാണെന്ന് തെളിയിച്ചു. നമ്മുടെ സ്ഥിതിഗതികൾ നേരെ വിപരീതമാണ്. സ്ഥൂലശരീരം പോയാലും അതായത് മരണം സംഭവിച്ചിട്ടും നമ്മുടെ ലിംഗശരീരം പോവില്ല. ഇദ്ദേഹത്തിന്ന് സ്ഥൂലശരീരം ഇരിക്കത്തന്നെ ലിംഗശരീരം ഇല്ലാതായി.

ഇദ്ദേഹം ഈ സ്ഥൂലശരീരത്തോടെ പല സ്ഥലത്തും ഒരു ഭ്രാന്തൻെറ മട്ടിൽ സഞ്ചരിച്ചു. തലമുടി ശ്രദ്ധിക്കാതെ ജഡപിടിച്ചു. നഗ്നനായും, മുഖാന്തർഭാഗത്തിൽ ചെറുകല്ലുകൾ ഇട്ടുനിറച്ചും നടന്നു. ഒരു പക്ഷേ, രസനേന്ദ്രിയത്തെ ജയിക്കാനായിരിക്കാം കല്ല് വായിലിട്ടത്. അവസാനം കുടക് പർവ്വതതാഴ്വരകളിൽ ഒരു മുളങ്കാട്ടു തീയിൽ ശരീരത്തെ ഉപേക്ഷിച്ചു.

ഈ അവതാരത്തിൽ ഭഗവാൻ ഒരു കർമ്മയോഗിയായി ജീവിച്ച് എങ്ങിനെ മുക്തിപദം നേടേണം എന്ന് കാണിച്ചു.

## 7-ാം അദ്ധ്യായം

ഇനി ഭരതചരിതം പറയുന്നു. അദ്ദേഹം ധർമ്മപ്രകാരം ഭൂമി പരിപാലനം

ചെയ്തുവന്നു. വിശ്വരൂപപുത്രി പഞ്ചജനിയെ വിവാഹം ചെയ്തു. ഭരതനും കർമ്മമാർഗ്ഗം സ്വീകരിച്ച് സ്വരൂപനിഷ്ഠയെ പാലിച്ചു. വരുന്ന 8 അദ്ധ്യായങ്ങളിൽ അദ്ദേഹത്തിൻെറ ചരിത്രം വർണ്ണിക്കുന്നു. അദ്ദേഹത്തിന് 5 പുത്രൻമാരാണ്. രാജ്യഭരണം ജനങ്ങൾക്ക് പ്രീതികരമായതിനാൽ അജനാഭം എന്ന പേർ മാറി. ഭാരതം എന്ന് പേർ വന്നു.

യജ്ഞങ്ങൾ യൂപങ്ങൾ ഉള്ളവയും ഇല്ലാത്തവയും 2 വിധത്തിലാണ്- ഭഗവാനെ ഇത് 2 കൊണ്ടും ആരാധിച്ചു. അഗ്നിഹോത്രം ദശംപൂർണ്ണമാസം. ചാതുർമ്മാസ്യം പശുക്കളെകൊണ്ടും സോമലതകൊണ്ടും നടത്തുന്ന യജ്ഞങ്ങൾ. ഈ സ്വധർമ്മങ്ങൾ കാലാകാലത്ത് വേണ്ടപോലെ നടത്തി. പ്രകൃതികൾ (സകല അംഗങ്ങളോടെ നടത്തുന്നവ). വികൃതികൾ ചിലത് സ്വീകരിച്ചും ചിലത് തള്ളിയും ഉള്ളവ) ഈ രണ്ടും പാകംപോലെ നടത്തി. 4 പേർ കൂടി നടത്തുന്ന ചാതുർഹോത്രവും നടത്തി.

നിരന്തരഭജനം നിമിത്തം മനസ്സിലെ രാഗാദിദോഷങ്ങൾ നീങ്ങിയിരുന്നു. അതിനാൽ സ്വർഗ്ഗാദിഭോഗസുഖങ്ങളിൽ ഇച്ഛയില്ലായിരുന്നു. ഇങ്ങിനെ അന്യഫലകാംക്ഷ കൂടാതെ അനുഷ്ഠിച്ച കർമ്മത്താൽ രാഗാദിദോഷങ്ങൾ നീങ്ങി. ഭഗവൽരൂപം സ്ഥിരമായി ഹൃദയത്തിൽ സ്ഥലം പിടിച്ചു. ഭക്തിയും വർദ്ധിച്ചുവന്നു. ഇങ്ങനെ 10,000 വർഷം, കർമ്മം, വിധിപ്രകാരം ഭക്തിയോടെ നടത്തി. അവസാനം പുത്രൻമാർക്ക് രാജ്യത്തെ വിഭജിച്ചുകൊടുത്തു താൻ വനവാസത്തിന്നായി പുലഹാശ്രമം പ്രാപിച്ചു.

അദ്ദേഹം ഈ സ്ഥാനത്ത് ഇരുന്നു ശ്രീഹരിഭക്തൻമാരെ അനുഗ്രഹിച്ചുകൊണ്ടിരിക്കുന്നുണ്ട് എന്ന് ജനങ്ങൾ വിശ്വസിക്കുന്നു. അവിടെ 'ചക്രനദി' ചക്രാകൃതിയിലുള്ള സാളഗ്രാമശിലകളിൽകൂടി ഒഴുകി ആശ്രമത്തെ പരിപാവനമാക്കുന്നു.

ഈ രാജാവ് ആ ആശ്രമ ഏകാന്തതയിൽ വസിച്ച് ഭഗവാനെ തുളസിജലം. ഫലങ്ങൾ ഇവകൊണ്ട് ആരാധിച്ചുവന്നു. ഏകാന്തതയിലായതിനാൽ ശാന്തിക്ക് പ്രയാസമുണ്ടായില്ല.

ഇങ്ങിനെ ഈശ്വരപൂജ നിരന്തരം ചെയ്തു ഹൃദയം ദ്രവിച്ചു. അപ്പോൾ മറ്റുപ്രവൃത്തികളിലും പൂജകളിലും ശൈഥില്യം വന്നു. ആനന്ദം ഒഴുകി. രോമാഞ്ചവും. അതിൻെറ ഫലമായി തന്നത്താൻ മറന്നു ആനന്ദത്തിൽ ബുദ്ധി മറഞ്ഞതിനാൽ സഞ്ചരിപ്പാനുള്ള കർത്താവില്ലാതായി.

3 നേരവും സ്നാനം ചെയ്തും മുടി ജടകെട്ടിയും കൃഷ്ണത്തോൽ ധരിച്ചും ഉദിച്ചുവരുന്ന സൂര്യനെ നോക്കി. ഹിരണ്മയനായ ഭഗവാനെ ഗായത്രീമന്ത്രത്താൽ സ്തുതിച്ചുകൊണ്ടുപോന്നു.

## 8-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ വിഷയസംഗം കാരുണ്യം നിമിത്തമോ മറ്റേത് വിധത്തിലോ ആയാലും അധഃപതനത്തിന്ന് വഴികാണിക്കും എന്ന് ചൂണ്ടികാണിക്കുന്നു.

ഇദ്ദേഹം പതിവുപോലെ മഹാനദിയായ ഗണ്ഡകിയിൽ ഒരു നാൾ സ്നാനംചെയ്ത് സന്ധ്യാവന്ദനം ചെയ്ത് പ്രണവം ഉച്ചരിച്ച് കരയിൽ ഇരി

ക്കുകയായിരുന്നു. അപ്പോൾ വെള്ളം കുടിപ്പാൻ ഒരു കൃഷ്ണമൃഗപേടവന്നു. വെള്ളം കുടിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു സിംഹത്തിൻെറ ഭയങ്കര ഗർജ്ജനം കേൾപ്പാനിടയായി. മാൻപേട വെള്ളദാഹം ശമനമാകുന്നതിനുമുമ്പേ കണ്ണുകൾ ചലിപ്പിച്ച് വെള്ളത്തിലേക്ക് ചാടി. പൂർണ്ണഗർഭിണിയായ അവളുടെ ഗർഭം നദി കടക്കുമ്പോൾ സ്രവിച്ചു. അവൾ കഷ്ടപ്പെട്ട് നദി കടന്ന് ക്ഷീണിച്ച് ഒരു പർവ്വതഗുഹയിൽ ചെന്ന് വീണു മരിച്ചു. ഗർഭത്തിലെ മാൻകുട്ടി ജലപ്രവാഹത്തിൽ ഒഴുകി. കുട്ടി ജലപ്രവാഹത്തിൽ ഒഴുകുന്നത് കണ്ട് കാരുണ്യം ജനിച്ചു അതിനെ രക്ഷപ്പെടുത്തി. ആശ്രമത്തിലേക്ക് കൊണ്ടുവന്നു.

ഉൽകൃഷ്ടസത്വഗുണമായാലും, പിടികൂടിയാൽ ആത്മജ്ഞാനിയേയും വലയ്ക്കുമെന്ന് ദൃഷ്ടാന്തപൂർവ്വം കാണിക്കുന്നു. അതുകൊണ്ട് ഗുണബന്ധത്തിലകപ്പെടരുത്.

ഈ മാൻകുട്ടിയേ രക്ഷിക്കേണ്ടത് തൻെറ കർത്തവ്യമല്ലേ. അതിന്ന് സ്വന്തക്കാരാരും ഇല്ലാതിരിക്കേ തനിയെ ഇരതേടാൻ പ്രാപ്തിയാവാതിരിക്കേ അതിനെ ഉപേക്ഷിക്കുന്നത് ധർമ്മമാണോ. അത് ആ കാരണത്താൽ മരിക്കാനിടയായാൽ കണ്ടുകൊണ്ടുനിന്ന എനിക്ക് പാപമാവില്ലേ. തൻെറ ധർമ്മം എന്താണ്. കർത്തവ്യമെന്താണ് എന്ന് ചിന്തവന്നു. ഒടുവിൽ അതിനെ വളർത്താൻ തന്നെ തീർച്ചയാക്കി.

അതിന്ന് പുല്ല് പറിച്ചുകൊടുത്തും കുളിപ്പിച്ചും കളിപ്പിച്ചും ലാളിച്ചും തൻെറ കുട്ടിയാണ് എന്ന ചുമതലാബോധം ഏറ്റു.

ബന്ധനം-ഭാര്യപുത്രൻമാരായാലും മൃഗമായാലും സ്നേഹബന്ധം ഒന്നു തന്നെ.

ഇത് എന്നെ ആശ്രയിച്ചിരിക്കുന്നു. ഇതിന്ന് അച്ഛൻ അമ്മ എല്ലാം ഞാൻ തന്നെയാണ്. പുറത്തുവിട്ടാൽ ചെന്നായ്ക്കൾ മുതലായവ പിടിച്ചുതിന്നും. ശരണാഗതനെ ഉപേക്ഷിക്കവയ്യാ. അത് പാപമാണ്. എൻെറ സ്വന്തം കാര്യങ്ങൾക്ക് വിഘ്നം വരുന്നുവല്ലോ. എന്ന് ഞാൻ വിചാരിക്കരുത് അത് സ്വാർത്ഥമാണ്. വിഷയവിരക്തരായ പണ്ടുള്ളവർ പരോപകാരാർത്ഥം സ്വന്തം കാര്യങ്ങളെ ഉപേക്ഷിക്കാറുണ്ട്.

ഈ മാതിരി ചിന്തിച്ച് ആ മൃഗത്തെ തൻെറ സന്താനമെന്ന നിലയിൽ പോറ്റി സ്നേഹിച്ചു. കിടക്കുക, കുളിക്കുക, ഭക്ഷണം കഴിക്കുക എന്നീ സമയങ്ങളിൽകൂടി അതിനെ പിരിഞ്ഞിരിക്കാൻ വയ്യാതെ ആയി. വല്ല ആവശ്യത്തിന്നും പുറത്തുപോകുമ്പോൾ, കൂടെ കൊണ്ടുനടക്കും. ചില സമയത്ത് അതിനെ ചുമലിൽ ഏറ്റി നടക്കും. ചിലപ്പോൾ, മടിയിൽ വെക്കും. മാറിലണക്കും. നിത്യകർമ്മങ്ങൾ, ജപധ്യാനാദികൾ ചെയ്യുമ്പോൾ ഇതിൻെറ ഓർമ്മവന്ന് അത് നിർത്തി. ഇതിനെ തേടി പോകും. ഉടനെ കണ്ടില്ലെങ്കിൽ ദീനനാകും വിലപിക്കും. അപ്പോൾ അതിൻെറ ചേഷ്ടകളെ ഇങ്ങനെ വർണ്ണിക്കും. ശകാരിച്ചാൽ ഭീതനെന്നപോലെ ദൂരത്തുപോകും. ബുദ്ധിവിശേഷം എന്തു പറയട്ടെ. കുളമ്പടികൾ ഈ ഭൂമിയെ പുണ്യഭൂമിയാക്കി. കൃഷ്ണസാരം ഉള്ളദേശമല്ലേ എന്ന് സ്മൃതിയിൽ പറയുന്നത് ഓർമ്മവന്ന് പറയും.

മൃഗബാലനോടുള്ള സ്നേഹം കാരണം തൻെറ യോഗനിഷ്ഠക്ക് വിഘ്നം വന്നു. കളത്ര പുത്രബന്ധം യോഗമാർഗ്ഗത്തിന്ന് വിഘ്നമാണെന്നാലോചിച്ചി

ട്ടാണ്. അതെല്ലാം ഉപേക്ഷിച്ച് ഇവിടെ വന്നത്. ഇവിടെ വന്നിട്ടും ഗത്യന്തര മില്ലാതായി. മൃഗബാലനാൽ ആകർഷിക്കപ്പെട്ടു പ്രാരബ്ധം.

അപ്പോഴേക്ക് അന്ത്യകാലവും വന്നു. മരണസമയത്ത് മൃഗബാലനെ ഓർത്ത് വ്യസനിച്ചു. മനസ്സ് അവനിൽതന്നെ ആയിരുന്നു ശരീരം വിടുമ്പോൾ.

"യാന്തേ മതി സാഗതിഃ" അന്ത്യകാലത്ത് മനസ്സിന്റെ ഗതി എങ്ങിനേയോ അങ്ങിനെ ആവും പിന്നീട്.

വീണ്ടും ജൻമം വേണ്ടിവന്നു. അത് മാൻ ജൻമംതന്നെ. ഭഗവാനെ കുറെ ഒക്കെ ഭജിച്ചിട്ടുള്ളതിനാൽ മൃഗജൻമമെടുത്താലും, പൂർവ്വജൻമസ്മരണ കൾ ഉണ്ടായിരുന്നു. അതു വളരെ സഹായമായി. ഇനി സംസാരബന്ധത്തി ലേർപ്പെടില്ലെന്നും ഭഗവാനെ ഭക്തിപൂർവ്വം സ്മരിച്ച് ജീവിതം കഴിക്കുമെന്നും തീർച്ചയാക്കി. ആ മൃഗം പുലസ്ത്യരുടെ പുലഹാശ്രമസമീപം വാസമാക്കി. അവിടുത്തെ ആശ്രമവാസികളെ കണ്ടും അവരുടെ നാമോച്ചാരണം ലീലാകീർ ത്തനം ഇവ ശ്രദ്ധിച്ചും കാലത്തെ കഴിച്ചു. താൻ ചെയ്തതെല്ലാം തെറ്റായിരുന്നു എന്ന വിചാരം വന്ന് പശ്ചാത്തപിച്ചു. അന്ത്യകാലം ആയി എന്ന് മുൻകൂട്ടി അറിഞ്ഞപ്പോൾ ഭഗവൽ ധ്യാനത്തോടെ അടുത്തുള്ള തീർത്ഥത്തിൽ ഇറങ്ങി ശരീരത്തെ അതിൽ ഉപേക്ഷിച്ചു.

## 9-ാം അദ്ധ്യായം

നമ്മുടെ ഭാരതമഹാരാജാവ് മൃഗശരീരം ഉപേക്ഷിച്ചശേഷം ആംഗീരസ് മഹർഷിയുടെ വംശത്തിൽ ഉൽകൃഷ്ഠനായ ഒരു ബ്രാഹ്മണന്റെ മകനായി ജനിച്ചു. "ശുചീനാം ശ്രീമതാം ഗേഹേ, യോഗഭ്രഷ്ഠോഭി ജായതേ" എന്നാണ്. യോഗഭ്രഷ്ഠൻമാരായ പരിശുദ്ധിയുള്ളവർ സൽ കുലത്തിൽ ജനിക്കും.

ആ ബ്രാഹ്ണന്ന് ആദ്യത്തെ ഭാര്യയിൽ 9 പുത്രൻമാരും 2-ാമത്തെ ഭാര്യ യിൽ ഒരു പുത്രനും ഒരു പുത്രിയും ഉണ്ടായി. ആദ്യ ഭാര്യാപുത്രൻമാർ 9 പേരും ശമദമാദികൾ ശീലിച്ച് സുശീലഗുണങ്ങളുള്ളവരായി ഗൃഹസ്ഥാശ്രമികളായി.

നമ്മുടെ കഥാനായകൻ സ്വജനങ്ങളോടുകൂടി വിഷയത്തിൽ ലയിച്ച് ജൻമത്തെ പാഴാക്കരുത് എന്ന ദൃഢനിശ്ചയം വെച്ചു. ഭഗവദനുഗ്രഹത്താൽ ഇതിനുമുൻപ് കഴിഞ്ഞ എല്ലാം ജൻമങ്ങളും ഓർമ്മയിൽ വന്നിരുന്നു. അതു കാരണം വീണ്ടും ആപത്ത് വരാതിരിപ്പാൻ അതിജാഗ്രതയുള്ളവനായിരുന്നു. ഭ്രാന്തൻ ജഡൻ (കൊള്ളരുതാത്തവൻ) എന്ന മട്ടിൽ ജീവിക്കാനാലോചിച്ചു.

അച്ഛൻ ശാസ്ത്രരീതിയനുസരിച്ച് സംസ്കാരങ്ങളെല്ലാം ചെയ്യിപ്പിച്ചു. ജഡൻ ആയിരുന്നതിനാൽ വിവാഹത്തിന്ന് പറ്റില്ലെന്ന് തീർച്ചയാക്കി. പ്രേരിപ്പി ച്ചില്ല. ശൗചം ആചമനം മുതലായത് യഥാവിധി അഭ്യസിപ്പിച്ചു.

വേദവ്രതം കഴിഞ്ഞ് ശ്രാവണാവസരത്തിലും മറ്റു ഋതുക്കളിലും വേദം അഭ്യ സിച്ചിട്ടും പിഴക്കാതെ ഗായത്രിപോലും ഉച്ചരിക്കാൻ കഴിഞ്ഞില്ല. പിതാവ് എത്ര തന്നെ ശ്രമിച്ചാലും പുത്രനിൽ ഏശുന്നില്ലെന്ന്കണ്ട് കുണ്ഠിതപ്പെട്ടു. അങ്ങിനെ ഇരിക്കെ പിതാവ് കാലഗതി പ്രാപിച്ചു. അതായത് പിതാവ് ആത്മാവ് എന്താ ണെന്ന് അറിയുന്ന കാര്യത്തിൽ മനസ്സിരുത്താതെ തന്നെ ആയുഷ്കാലം കഴിച്ച് മരണമടഞ്ഞു.

ഭരതന്റെ അമ്മ മക്കളെ മൂത്ത ഭാര്യയിൽ ഏൽപിച്ച് സതീധർമ്മമനുസ

രിച്ച് ഭർത്താവിൻെറ ചിതയിൽ ജീവത്യാഗം ചെയ്തു.

പിതാവ് മരിച്ചപ്പോൾ ജേഷ്ഠൻമാർ ഭരതൻ ജഡനാണെന്ന് കരുതി വേദാദ്ധ്യയനങ്ങളിൽ പ്രോത്സാഹനം കൊടുത്തില്ല. ഈ ജഡഭരതൻ ജനങ്ങൾ പറയുന്നതുപോലെ ജഡനായോ ഭ്രാന്തനായോ നടിക്കും. അവർ വല്ല പൈസയും കൊടുക്കും. തിന്നാനും വല്ലതും കൊടുക്കും. ചില സമയത്ത് സ്വീകരിക്കും. ചിലസമയത്ത് സ്വീകരിക്കയില്ല. ശുദ്ധമായാലും അശുദ്ധമായാലും ഭക്ഷിക്കും. ഇന്ദ്രിയങ്ങളെ തൃപ്തിപ്പെടുത്താനുള്ള ആഹാരമല്ല ശരീരനിർവഹണത്തിന്നുള്ളതാണ്. വിശുദ്ധാനന്ദംതന്നെ ആത്മസ്വരൂപം എന്ന അനുഭവമുണ്ടായതിനാൽ സുഖദുഃഖങ്ങൾ നിമിത്തം ദേഹാഭിമാനമുണ്ടാകാത്ത നിർവ്വികൽപ സമാധി അദ്ദേഹത്തിന് ലഭ്യമായി.

തണുപ്പ്, ചൂട്, കാറ്റ് മഴ എന്നീ സ്ഥിതിഭേദങ്ങളെ ഗണിച്ചതേ ഇല്ല. ശരീരം തടിച്ച് കൊഴുത്തിരുന്നിരുന്നു. കുൽസിതമായ വസ്ത്രം മലിനമായ പൂണൂൽ ചളിപുരണ്ടശരീരം ഇവകണ്ട് ജനങ്ങൾ പരിഹസിച്ചു. അപമാനിച്ചു.

അന്യർക്ക് കൂലി പണി എടുത്ത് കൊടുക്കും. അവർ വല്ലതും തിന്നാൻ കൊടുക്കും പ്രതിഫലമായി. ജേഷ്ഠ്യൻമാർ ഇതുകണ്ട് ഞങ്ങൾ ആഹാരം തരാം. ഇവിടുത്തെ വീട്ടു പണി ചെയ്യുക എന്ന് പറഞ്ഞ് അവിടെ വല്ല ചെറിയ പണിയും എടുപ്പിക്കും.

ചെയ്യുന്ന പ്രവൃത്തിയിൽ മനസ്സ് വെക്കാത്തതുകൊണ്ട് എല്ലാവർക്കും വിഷമമായിരുന്നു. ഒടുവിൽ ജേഷ്ഠ്യൻമാർ കൃഷി, സ്ഥലം രാത്രി കാവലിന്ന് എൽപ്പിച്ചു.

അങ്ങിനെ ഇരിക്കുമ്പോൾ ഒരു ശൂദ്രപ്രമുഖൻ സന്താനാഗ്രഹിയായി ഭദ്രകാളിക്ക് ഒരു മനുഷ്യജീവിയെ ബലി കൊടുപ്പാനാഗ്രഹിച്ചു. അയാളുടെ അനുയായികൾ ഒരു സാധുവിനെ ബലാൽ പിടിച്ചുകൊണ്ടുപോയി. ബന്ധനത്തിൽവെച്ചു. അവൻ കാര്യം മനസ്സിലാക്കി ഭയന്ന് അവരുടെ പിടിയിൽനിന്ന് രക്ഷപ്പെട്ട് ഓടിപ്പോയി. ആ രാത്രിവേളയിൽ അവർ അവരുടെ പ്രഭു അറിയുന്നതിനുമുമ്പ് മറ്റൊരാളെ സ്ഥാനത്ത് കൊണ്ടുവരുവാൻ പരിശ്രമിച്ചു. അപ്പോഴാണ് വയലിൽ കാവൽ നിൽക്കുന്ന ജഡ ഭരതനെ കണ്ടത്. അവർ ഇദ്ദേഹത്തെ പിടികൂടി കയർകൊണ്ട് കെട്ടി ക്ഷേത്രത്തിലേക്ക് കൊണ്ടുപോയി.

അവിടെ പുരോഹിതൻമാർ ഇദ്ദേഹത്തെ സ്നാനം ചെയ്യിച്ച് ആഹാരം വയർ നിറയെ കഴിപ്പിച്ച് പുതുവസ്ത്രം അണിയിച്ച് അലങ്കാരങ്ങൾ ചെയ്യിച്ച് ചന്ദനം കുങ്കുമം മാല മുതലായതിട്ട് പാട്ട് സ്തുതി വാദ്യം ഇവയോടുകൂടി ഭദ്രകാളിയുടെ മുമ്പിൽ കൊണ്ടുനിർത്തി.

പുരോഹിതൻ കാളിമന്ത്രം ഉച്ചരിച്ച് ശിരച്ഛേദനത്തിന്നായി ദേവി സന്തോഷത്തിന്നായി വാളെടുത്ത് പിടിച്ചു. ഇദ്ദേഹത്തെ തലകുനിച്ചു നിർത്തി.

തദവസരത്തിൽ ഭദ്രകാളി ഉജ്ജ്വലിച്ച തേജസ്സോടെ ക്ഷേത്രബിംബം പൊട്ടിച്ച് പുറത്തുചാടി പൂജാരിയുടെ കയ്യിൽനിന്ന് വാൾ പിടിച്ചെടുത്ത് അവിടെയുള്ള മിക്കപേരേയും നിഗ്രഹിച്ചു. എങ്ങും രക്തപ്രളയം ഗർജ്ജനത്തോടെ ദേവി രക്തം കുടിച്ച് ശിരസ്സുകൾകൊണ്ട് പന്താടി.

നമ്മുടെ ജഡഭരതൻ ദേവിയെ നമസ്കരിച്ചു ദേവി അതിന്നുശേഷം അവിടെതന്നെ മറഞ്ഞു.

(ചിലർ മഹാൻമാരിൽ ആഭിചാരാദികർമ്മങ്ങൾ--ദുർമ്മന്ത്രവാദം ചെയ്യാ

റുണ്ട്. അവർക്ക് കിട്ടുന്ന ശിക്ഷ ഇങ്ങിനെ ആയിരിക്കും..)

പരീക്ഷിത്തേ, ഇതിൽ ആശ്ചര്യപ്പെടേണ്ട ഈ ജഡ ബ്രഹ്മണൻ മരണമടുത്ത് എന്നറിഞ്ഞിട്ടും അതിൽനിന്ന് രക്ഷപ്പെടാനോ അവരെ എതൃക്കുവാനോ തുനിഞ്ഞില്ല. ദേഹത്തിൽ ആത്മാഭിമാനം തീരെ ഇല്ലാത്തതുകൊണ്ട് അവരെയൊക്കെ സുഹൃത്തുക്കളായേ കരുതിയുള്ളൂ. ഭക്തരെ രക്ഷിക്കുന്നത് ഭഗവാനാണ്. വേണമെങ്കിൽ ചെയ്തുകൊള്ളട്ടെ എന്നാണ് വിചാരം. ഭദ്രകാളി രൂപവും ആയുധമായ സുദർശനചക്രവും എല്ലാം ഭഗവാൻ തന്നേ ആണ്.

## 10-ാം അദ്ധ്യായം

സിൻധു സൗവീരം എന്നീ പ്രദേശങ്ങളിലെ അധിപനായ രഹൂഗണൻ ഭഗവൽതത്വമറിവാനാഗ്രഹിച്ച് കപിലാശ്രമത്തിലേക്ക് പല്ലക്കിലിരുന്നു യാത്ര ചെയ്യുകയായിരുന്നു. പല്ലക്ക് ചുമക്കുന്ന ആൾക്കാർ ക്ഷീണിച്ചു കണ്ടപ്പോൾ മറ്റാരേയെങ്കിലും വിളിക്കാൻ പ്രേരിതനായി. വഴിയിൽ യദൃച്ഛയാ നമ്മുടെ ജഡഭരതനെ കാണുകയുണ്ടായി. ഭരതൻ കാഴ്ചക്ക് ചെറുപ്പം, നല്ല തടി, ബലവാൻ, പല്ലക്ക് തൂക്കുവാൻ പറ്റിയ ആൾ എന്ന് തോന്നി അദ്ദേഹത്തെ വിളിച്ചു പല്ലക്ക് ചുമപ്പിച്ചു.

ഭരതൻ അവരുടെ കൽപനക്ക് വഴങ്ങി കുറേദൂരം നടന്നു. എന്നാൽ മറ്റുള്ളവരോടൊപ്പം കാൽവേഗത ഉണ്ടായിരുന്നില്ല. കാരണം ഭാരം ചുമക്കുന്നുവെന്ന വിചാരം അദ്ദേഹത്തിന്നില്ല. മനസ്സ് ഭഗവാനിൽ ലയിച്ചിരിക്കയാണ്. പിന്നെ എങ്ങിനെ വേഗതകാലുകൾക്ക് വരും. രഹൂഗണൻ പല്ലക്കിൻെറ ഗതി മന്ദമായത്കൊണ്ട് ആൾക്കാരെ ശാസിച്ചു. അപ്പോൾ അവർ ഭരതൻെറ മെല്ലെ പോക്ക് കാരണമാണ് പല്ലക്ക് മന്ദഗതിയിലായത് എന്ന് പറഞ്ഞു.

രഹൂഗണൻ ഇതുകേട്ടു ഭരതൻ കാരണം മറ്റുള്ളവരും പ്രവൃത്തി എടുക്കാത്തവരായി എന്ന് കരുതി. സാത്വികനും ഈശ്വരവിശ്വാസിയും ആണെങ്കിലും രാജാവായതുകൊണ്ട് അഹന്തയും മറ്റു രജോഗുണങ്ങളും ഉണ്ടായിരുന്നു. അദ്ദേഹം ആ ബ്രാഹ്മണനോട് പരിഹാസസ്വരത്തിൽ പറഞ്ഞു.

പാവം, ഈ പുതിയ ആൾ. ക്ഷീണിച്ചവശനായി. അല്ലെങ്കിൽതന്നെ വളരെ ശോഷിച്ച് രോഗിയെപ്പോലെ ഇരിക്കുന്നു. വളരെനേരം പല്ലക്ക് ചുമക്കുകയും ചെയ്തിരിക്കുന്നു. കൂടെയുള്ളവർ ശരിക്ക് നടക്കുന്നതുമില്ല. എന്നിങ്ങനെ വിപരീതവാക്കുകൾ പറഞ്ഞു പരിഹസിച്ചു.

ഭരതൻ കേട്ടഭാവം നടിച്ചില്ല. നിന്ദയും സ്തുതിയും അദ്ദേഹത്തിന് ഒരുപോലെ ആയിരുന്നു.

പിന്നേയും ഒരു വിൽപാട് ദൂരം ചെന്നു. ഗതിക്ക് മാറ്റമില്ല. മന്ദം തന്നെ. രഹൂഗണന് അതിയായ കോപം വന്നു.

എടാ, നീ ജീവൻമൃതനാണോ? സ്വാമിയായ എൻെറ ആജ്ഞയെ നീ അനുസരിക്കാതിരുന്നാൽ യമനെപോലെ ഞാൻനിന്നിൽ ദണ്ഡമേൽപിക്കും എന്ന് കോപത്താൽ അലറി.

ബ്രാഹ്മണൻ അപ്പോൾ മറുപടി പറഞ്ഞു. ഹേ രാജൻ, അങ്ങയുടെ വാക്കുകൾ പരിഹാസോക്തിയോടുകൂടിയതോ വഞ്ചനാപരമായതോ അല്ല. യഥാർത്ഥമാണ് പറഞ്ഞതെല്ലാം. ക്ഷീണമോ ഭാരം ചുമക്കലോ എനിക്കുണ്ടായിട്ടില്ല.

ഞാൻ ക്ഷീണിക്കാൻ ഒന്നും ചെയ്തിട്ടുമില്ല. ഭാരവും വഹിച്ചിട്ടില്ല. ജഡമായ ശരീരമാണ് പല്ലക്ക് വലിച്ചത്. ഞാനല്ല. എങ്ങും നിറഞ്ഞിരിക്കുന്ന ആത്മാവായ ഞാൻ സഞ്ചരിച്ചിട്ടുമില്ല. എനിക്ക് പോരാൻ ഒരു സ്ഥലവുമില്ല. ശരീരത്തിന്നാണ് തടിയും വണ്ണവും. അതിനെ ആത്മാവാണെന്ന് കരുതുന്നത് അന്ധതയാണ്. ആത്മാവിനെ അറിഞ്ഞവർ ആരും അതിന്ന് സ്ഥൗല്യവും സൗക്ഷ്മ്യവും ഉണ്ടെന്ന് പറയുകയില്ല. ദേഹത്തിൽ അഭിമാനിക്കുന്നവർക്ക് മാത്രമേ ഈവക ബാധകളുള്ളു. ജനനമരണമില്ലാത്ത എനിക്ക് യാതൊരു ക്ലേശവും ഇല്ല.

ജീവൻമൃതനാണെന്ന് പറഞ്ഞുവല്ലൊ. ജനനമരണമില്ലാത്ത എനിക്ക് ഇതെങ്ങിനെ ബാധിക്കും.

സ്വാമിയെ ധിക്കരിക്കുന്നുവെന്ന് പറഞ്ഞു. ആർ സ്വാമി, ആർ ഭൃത്യൻ. ഇപ്പോൾ അങ്ങ് സ്വാമിയും ഞാൻ ഭൃത്യനുമാണെങ്കിൽ ഈ സ്ഥിതി മറിച്ചു ആയിക്കൂടാ എന്നില്ലല്ലോ.

ദണ്ഡശിക്ഷ തരുമെന്ന് പറഞ്ഞു. ഞാൻ ബ്രഹ്മത്തിൽനിന്ന് തെറ്റാതെ ഇരിക്കുന്നതുകൊണ്ട് അങ്ങയുടെ ദണ്ഡംകൊണ്ട് വിശേഷഫലമൊന്നുമുണ്ടാവില്ല. ദുഷിച്ചിരിക്കുന്ന ഒരുവനെ ശിക്ഷിച്ചു നന്നാക്കാൻ സാധിക്കയില്ല.

രാജാവ് ഇതുകേട്ട് പല്ലക്ക് നിർത്തിവെച്ച് അതിൽനിന്ന് ഇറങ്ങി. ബ്രാഹ്മണനെ നമസ്കരിച്ചു. ക്ഷമ ചോദിച്ചു. അഹങ്കാരം കൂടാതെ വിനയത്തോടെ പറഞ്ഞു.

അങ്ങുന്ന് ആരാണ്. ഗൂഢവേഷത്തിൽ സഞ്ചരിക്കുന്നത് ഞങ്ങളെ അനുഗ്രഹിക്കാനാണെങ്കിൽ വിഷ്ണ്വാംശാവതാരമായ കപിലഭഗവാനായിരിക്കുമോ. എന്നിൽ കരുണയുണ്ടാകേണം. എനിക്ക് ദേവേന്ദ്രന്റെ വജ്രായുധത്തേയോ ശ്രീപരമശിവന്റെ ത്രിശൂലത്തേയോ ഭയമില്ല. എന്നാൽ ബ്രാഹ്മണരെ അവമാനിക്കുന്നതിൽ ഭീതനാണ്.

സാധോ, ഞാൻ അതിഭീതനായിരിക്കുന്നതിനാൽ കരുണാപൂർവ്വം അങ്ങ് ആരാണ് എന്ന് പറഞ്ഞു തരേണം. അങ്ങയുടെ വാക്കുകളെ ശരിക്കു ഗ്രഹിക്കുവാൻപോലും എനിക്ക് കഴിവോ യോഗ്യതയോ ഇല്ല. സാക്ഷാൽ കപിലമുനിയെ കണ്ട് ഈ സംസാരത്തിൽനിന്ന് കരകയറുവാൻ ആരേയാണ് ഭജിക്കേണ്ടത്. അത് എങ്ങിനെയാണ് എന്ന് ചോദിപ്പാൻ ഞാൻ പോകുകയാണ്. അതുകൊണ്ട് ആ കപിലമുനി അങ്ങ് തന്നേയോ എന്ന് ഞാൻ സംശയിക്കുന്നു.

അങ്ങ് പറഞ്ഞ കാര്യങ്ങളിൽ ഭിന്നാഭിപ്രായമാണ് എനിക്ക്. ക്ഷീണമില്ലെന്ന് പറഞ്ഞതിന്ന് എന്ത് കർമ്മം ചെയ്താലും അത് ശ്രമത്തെ തരുന്നതാണെന്നാണ് എന്റെ അഭിപ്രായം. പ്രപഞ്ചം മിത്ഥ്യയല്ല സത്യമാണെന്നാണ് എന്റെ ബോദ്ധ്യം. ദേഹം ഇന്ദ്രിയങ്ങൾ ഇവയോട് ആത്മാവ് ചേർന്നിരിക്കുന്നതിനാൽ ആത്മാവിന്നും ശ്രമാദിവികാരങ്ങൾ ഉണ്ടാകും. അഗ്നിനിമിത്തം പാത്രം മാത്രമല്ല പാത്രത്തിന്റെ ഉള്ളിലുള്ള പാലും ചൂടാകുമ്പോലെ.

സ്വാമി ഭൃത്യൻ എന്നത് ശാശ്വതമല്ലെങ്കിലും രാജാവ് എന്ന നിലക്ക് തെറ്റ് ചെയ്യുന്നവരെ ശിക്ഷിക്കുന്നത് രാജധർമ്മമാണ്. അതുകൊണ്ട് എന്റെ ഈ സംശയംതീർത്ത് എന്നെ അനുഗ്രഹിക്കേണം. സജ്ജന നിന്ദാസ്വരൂപമായ മഹാപാപത്തിൽനിന്ന് ഞാൻ മുക്തനാകേണമെന്ന കരുണയോടെ എന്നെ അനുഗ്രഹിക്കേണം. മഹാനായ അങ്ങയെ ഞാൻ അവമാനിച്ചാൽ ഞാൻ നശിക്കും.

അതിനാൽ അങ്ങ് എന്നെ അനുഗ്രഹിക്കേണം.

## 11-ാം അദ്ധ്യായം

ബ്രാഹമണോപദേശം- ബ്രാഹ്മണൻ ഉപദേശിക്കുന്നു. അങ്ങക്ക് പരമാർത്ഥ സത്യം അറിയുകയില്ല. സത്യമെന്നപോലെ ആഭാസിക്കുന്ന വ്യവഹാര സമ്പ്രദായത്തെ സത്യമായി കരുതി യുക്തിവാദം പുറപ്പെടുവിക്കുന്നു.

ലോകവ്യവഹാരത്തിൽ എന്നപോലെ വേദവിധിയായ കർമ്മവ്യവഹാരത്തിലും. പാരമാർത്ഥ്യമില്ല. വേദോക്തങ്ങൾ പൂജ്യകൾതന്നെ. എങ്കിലും വിഷയവിരക്തി വരാത്തവർക്ക് പരമാർത്ഥ ജ്ഞാനത്തെ ജനിപ്പിക്കുന്നില്ല. ഗൃഹസ്ഥാശ്രമികളുടെ സുഖം തുച്ഛമാണ്. അത് സ്വപ്നസുഖംപോലെ ആണ്. എന്ന് വേദാന്തം ഘോഷിക്കുന്നു. അതിൽനിന്ന് ഇഹപരലോകസുഖങ്ങൾ അൽപകാലമേ ഉണ്ടാവുകയുള്ളു എന്ന് വിചാരം ചെയ്താൽ മനസ്സിലാകും. വിഷയവിരക്തി ഇല്ലാത്തവർക്ക് ആത്മാനന്ദം അനുഭവപ്പെടുകയില്ല. ആത്മാനന്ദം അനുഭവിച്ചാൽ വിഷയസുഖം തുഛ്ചമാണെന്നറിയും.

മനസ്സാണ് സംസാരമൂലകാരണം. മനസ്സ് ഗുണങ്ങൾക്കധീനപ്പെട്ട് ഇഹപരസുഖങ്ങളെ അന്വേഷിക്കുന്നു. അത് സമ്പാദിച്ചാൽ പുണ്യപാപകർമ്മങ്ങളെ ഇന്ദ്രിയങ്ങൾ വഴി നടത്തുകയും ചെയ്യുന്നു.

മനസ്സ് കർമ്മവാസനകളുടെ ഫലമായി അനേകം ശരീരം എടുക്കുന്നു. പഞ്ചഭൂതങ്ങളും കർമ്മേന്ദ്രിയജ്ഞാനേന്ദ്രിയങ്ങളും മനസ്സും കൂടിയ 16 തത്വങ്ങൾ മനസ്സിൻെറ നേതൃത്വത്തിൽ കർമ്മങ്ങൾ ചെയ്യുന്നു. ഈ മനസ്സ് ആത്മാവിൻെറ ഉപാധിയാണ്. മനസ്സിൻെറ ശുദ്ധി അശുദ്ധി അനുസരിച്ച് ആത്മാവിൻെറ സ്ഥാനം. മനസ്സ് ഏറ്റെടുക്കുന്നു. വരുന്ന സകലസുഖദുഃഖങ്ങളേയും ദേഹത്തിലിരുന്ന് മായയുടെ തിരിപ്പുകൊണ്ട് അനുഭവിച്ച് സംസാരചക്രത്തെ ചലിപ്പിക്കുന്നു.

മനസ്സ് എത്രകാലം വിഷയാസക്തമായിരിക്കുന്നുവോ അത്രയും കാലം അതിൻെറ പ്രവൃത്തിളെല്ലാം ആത്മാവ് ഏറ്റെടുക്കേണ്ടിവരുന്നു. എല്ലാ ഗുണത്തിന്നും ദോഷത്തിന്നും കാരണം മനസ്സാണ് എന്ന് അറിവുള്ളവർ പറയുന്നു. മനസ്സാണ് വ്യവഹാരത്തെ സത്യമെന്ന് തോന്നിക്കുന്നത്. ആ മനസ്സ് മായാകൽപിതമാണ്.

ഞാൻ മായാഗുണങ്ങളിൽനിന്ന് അതീതനാണ്. സംസാരവും മറ്റും സത്യമല്ലെന്ന് ഞാനറിയുന്നു. അതുകാരണം മനസ്സുണ്ടാക്കുന്ന ഉൽകൃഷ്ട നികൃഷ്ട സുഖദുഃഖാദികൾ എനിക്ക് ബാധകമല്ല. അങ്ങാകട്ടെ മനസ്സിൻെറ അധീനതയിലായതുകൊണ്ട് ഈ ലോകവ്യവഹാരം സത്യമാണെന്ന് കരുതുന്നു.

പ്രാണികൾക്ക് ജനനമരണ സംസാരദുഃഖം ഉണ്ടാക്കുന്നത് മനസ്സാണ്. ഗുണങ്ങളോട് ബന്ധമില്ലാതാവുമ്പോൾ മോക്ഷവും അനുഭവപ്പെടും.

വിഷയങ്ങളെ ജ്ഞാനേന്ദ്രിങ്ങളായ നാസിക നേത്രം മുതലായവകളിൽകൂടെ മനസ്സറിയുന്നു. കർമ്മങ്ങളായി മലവിസർജ്ജനം സ്ത്രീസുഖം സംഭാഷണം ഗ്രഹണം ആദാനം എന്നിവയെ ഗുദം മുതലായ 5 കർമ്മേന്ദ്രിയങ്ങൾകൊണ്ട് ചെയ്യുന്നു. എൻെറ എന്ന അഭിമാനത്തിന്നു ശരീരവും ആസ്പദമാകുന്നു.

ശബ്ദാദികളായ ദ്രവ്യങ്ങൾ അവയുടെ സ്വഭാവവിശേഷത്താൽ പാപപുണ്യങ്ങൾ കാലം എന്നിവ ഹേതുവായി എത്രയോ മടങ്ങ് അധികമായി ഭവിക്കും.

ഇതുവരെ പറഞ്ഞത് ഗുണകർമ്മങ്ങളോട് ചേരുന്ന മനസ്സിൽ വൃത്തികളുണ്ടാവുന്നു എന്നാണ്. ആ മനസ്സ് തന്നെ തത്വങ്ങളെ ആശ്രയിച്ചാൽ മായയിൽ നിന്ന് വിമുക്തയായി ആനന്ദത്തിൽ ലയിക്കുകയും ചെയ്യുന്നു.

മനസ്സിൻെറ സംസാരവാസന നിമിത്തം കാമാദിവൃത്തികൾ ജാഗ്രദവസ്ഥയിൽ ഉത്ഭവിക്കുന്നതിനേയും സുഷുപ്തിയിൽ മറഞ്ഞിരിക്കുന്നതിനേയും ശരീരത്തിൽനിന്ന് വിട്ടിരിക്കുന്ന ആത്മാവ് കാണുന്നു.

ക്ഷേത്രജ്ഞൻ 2 വിധം. തത്വമസി എന്ന പദത്താൽ ത്വം എന്നത് ജീവനേയും തൽ (അത്) എന്നത് ഈശ്വരനെയും സൂചിപ്പിക്കുന്നു. ഈ ഈശ്വരനെ ആത്മാവ്, പുരുഷൻ, വാസുദേവൻ, ഭഗവാൻ എന്നെല്ലാം വിളിക്കപ്പെടുന്നു.

ഈ ഈശ്വരൻ സർവവ്യാപിയും സർവത്തിലും ഉള്ളിലും പുറത്തും പ്രവൃത്തിക്കുന്നവനുമാകുന്നു.

ആത്മാവിന്ന് സംസാരബന്ധമില്ല. സംസാരം മിത്ഥ്യയാണ്.

ശരീരം ധരിച്ചിരിക്കുന്ന ഏവനും ഈ അറിവ് സമ്പാദിച്ച്, അവിദ്യയെ നശിപ്പിക്കേണം. സകല വിഷയങ്ങളിൽനിന്നും വിട്ടിരിക്കേണം. കാമാദിഷൾക്കങ്ങളാണ്, ആത്മശത്രുക്കളായ വൃത്തികൾ. അവയെ ജയിക്കേണം. സച്ചിദാനന്ദസ്വരൂപത്തെ അപരോക്ഷമായി അനുഭവത്തിലറിയേണം. ഈ അറിവ് ഉണ്ടാകുന്നതുവരെ ജീവൻ ജനനമരണത്തിലകപ്പെട്ടിരിക്കും.

ഇനി എന്താണ് ചെയ്യേണ്ടത് എന്ന് പറഞ്ഞു തരാം.

മനസ്സാണ് വാസ്തവത്തിൽ ശത്രു. ആ ശത്രുവിനെ നിഗ്രഹിക്കാതെ ഗത്യന്തരമില്ല. ശ്രീ ഹരിയുടെ പാദസേവയാകുന്ന അസ്ത്രംകൊണ്ടേ ആ ശത്രുവിനെ ഹനിക്കാൻ കഴിയൂ. രാജാവായ അങ്ങയുടെ ബാഹ്യശത്രുക്കളെ സംഹരിച്ചതുകൊണ്ടു കാര്യമായില്ല. ആന്തരശത്രുക്കളായ കാമാദികളെ സംഹരിച്ചാലേ കാര്യനിവൃത്തി ആകയുള്ളു. അതിന്നായി ഗുരുവായ ശ്രീഹരിയെ സമാശ്രയിക്കു.

## 12-ാം അദ്ധ്യായം

രഹൂഗണൻ പറഞ്ഞു. അങ്ങയുടെ വാക്കുകൾ എന്നെ ആശ്വസിപ്പിക്കുന്നു. രാജാവാണെന്നുള്ള അഹങ്കാരസർപ്പത്തിൻെറ ബാധയേറ്റ് വിവേകഹീനനായി തീർന്ന എനിക്ക് അങ്ങയുടെ വാക്കുകൾ അമൃതതുല്യമായ ഔഷധമായിരിക്കുന്നു. എന്നാൽ അങ്ങ് പറഞ്ഞത് ഒന്നും ശരിക്ക് എനിക്ക് മനസ്സിലായില്ല. വിസ്തരിച്ച് വിശദമായി പറഞ്ഞുതരേണം.

ബ്രാഹ്മണൻ പറഞ്ഞു. രാജാവേ, ഭൂമിയിൽ ചലിക്കാതെ ഇരിക്കുന്ന കല്ല് മുതലായ വസ്തു കല്ലുപോലെ ഈ ശരീരവും ചലിക്കാത്ത ജഡവസ്തുവാണ്. ജഡവസ്തുക്കളെ എന്തുതന്നെ ചെയ്താലും അവക്ക് ദുഃഖമോ ശ്രമമോ ഇല്ല. ശരീരത്തിലുള്ള ഏതൊരവയവത്തിനെ പൊളിച്ചുനോക്കിയാലും വിശേഷമായിട്ടൊന്നും കാണുന്നില്ല. എന്തോ സംഗതിവശാൽ ഈശ്വരേച്ഛയാൽ അവ ചലിക്കുന്നുവെന്നുമാത്രം. അതുകൊണ്ട് ശരീരത്തിന്ന് ശ്രമാദികളുണ്ടെന്ന് വിചാരിക്കുന്നത് അജ്ഞതയാണ്.

ജഡമായ ചുമലിൻമേൽ ജഡമായ മരംകൊണ്ടുള്ള പല്ലക്ക് ഇരിക്കുന്നു. അതി

ന്നുള്ളിൽ സിന്ധുരാജൻ എന്നുപേരുള്ള ഭവാനുമിരിക്കുന്നു. ആ രാജന്റെ ശരീരത്തിൽ 'ഞാൻ' എന്ന അഭിമാനത്തോടെ അങ്ങ് ഇരിക്കുന്നു. അതികഷ്ട മായ പ്രവൃത്തിയിൽ ക്ഷീണിച്ചിരിക്കുന്ന ഈ ചുമട്ടുകാരെ ദുർമ്മദത്തോടെ അങ്ങ് ശാസിക്കുന്നു. അത് ആത്മവഞ്ചനയാണ്. വിവേകികൾ അങ്ങക്ക് മാപ്പ് തരുകയില്ല. (കാലടികൾ മീതെയുള്ള അവയവങ്ങൾ ഭാരമാണെന്ന് പറയാ റില്ലല്ലോ. അതുപോലെ ചുമലിന്ന് മീതെ ഇരിക്കുന്ന ഡോലിയും ഭൂമിക്ക് ഭാരമല്ല) ഇക്കാണുന്നതൊന്നും സത്യവസ്തുക്കളല്ല. ഭൂമിയും അല്ല. എല്ലാം മായകാര്യമാണ്. നശിക്കുന്ന പ്രകൃതിവസ്തുക്കൾ. ഭഗവാൻ ഏകൻ മാത്രം സത്യം. ഭഗവാനെ കൂടാതെ പ്രകൃതി വേറിട്ടിരിക്കാത്തതിനാൽ അതിനെ സത്യ വസ്തുവെന്ന് പറയാൻ വയ്യ. ഭഗവാന്റെ സ്വരൂപം ജ്ഞാനം. അത് മാത്രം സത്യം. ഈ ജ്ഞാനസ്വരൂപം സർവാധാരതത്വമാകയാൻ വാസുദേവനെന്നും സർവത്തിനേയും നിയമിക്കുന്നതിന്ന് ശക്തിയുള്ളതിനാൽ ഭഗവാനെന്നും പറ യുന്നു.

ഈ പരമാർത്ഥ ജ്ഞാനം തപസ്സിനാലോ കർമ്മങ്ങൾകൊണ്ടോ ദാനം കൊണ്ടോ വേദം പഠിക്കുന്നതുകൊണ്ടോ സൂര്യൻ അഗ്നി മുതലായവരെ ഉപാസിച്ചതുകൊണ്ടോ ലഭിക്കയില്ല. ഭക്തൻമാരായ മഹാൻമാരുടെ പാദസേവ കൊണ്ട് മാത്രമേ ലഭിക്കയുള്ളു. ഗുരുകാരുണ്യംകൊണ്ടു മാത്രം.

അതെങ്ങിനെ സാധിക്കാമെന്നാൽ അവർ ഭഗവാന്റെ കല്യാണഗുണങ്ങളെ കീർത്തിക്കും. അത് ശ്രദ്ധയോടെ ശ്രവിച്ചാൽ വിഷയവാസന ഉണ്ടാവില്ല. അപ്പോൾ മനസ്സ് ശുദ്ധമാകും. വാസുദേവനിൽ പരമഭക്തി ഉറയ്ക്കും.

മഹാൻമാരെ സേവിക്കാൻ കൂട്ടാക്കാതെ വിഷയത്തിൽ വാസന വന്നിരു ന്നാൽ അധഃപതനംതന്നെ ഫലം. ദൃഷ്ടാന്തമായി ഭാരതരാജാവായിരുന്ന താൻ ഇഹലോകസുഖങ്ങളെ എല്ലാം ഉപേക്ഷിച്ച് ഭഗവാനെ ആരാധിച്ചതും, പിന്നീട് മാൻ കുട്ടിയിൽ വാത്സല്യം വന്നതും അങ്ങിനെ ഹസ്തപ്രാപ്തമായ മോക്ഷ പദവി പോയതും എടുത്തു പറഞ്ഞു. എന്നാൽ ഭഗവൽ കാരുണ്യത്താൽ ഭഗവൽ സ്മൃതി അപ്പോഴും ഉണ്ടായിരുന്നതിനാൽ വീണ്ടും ഈ ജൻമം കിട്ടിയപ്പോൾ ജന സംഗത്തെ ഉപേക്ഷിച്ച് ശരിയായ തന്റെ സ്വരൂപത്തെ പുറമെ പ്രകാശിക്കാതെ ജഡനായി സഞ്ചരിക്കുന്നു.

സത്സംഗംകൊണ്ട് വിഷയവാസനകളെ നശിപ്പിക്കേണം. ഭഗവൽ കഥ കൾ ശ്രവിക്കുക. കീർത്തിക്കുക സ്മരിക്കുക ഇവ ചെയ്ത് ആയുഷ്കാലത്തെ കഴിച്ചാൽ ദേഹാവസാനത്തിൽ ശ്രീഹരിയെ പ്രാപിക്കാം.

## 13-ാം അദ്ധ്യായം

ബ്രഹ്മണൻ തുടർന്നു. ജീവജാലങ്ങൾ വിഷയസുഖങ്ങളെ ആഗ്രഹിക്കുന്നു. അപ്പോൾ പല കർമ്മങ്ങളും ചെയ്യുന്നു. അതിന്റെ ഫലമായി സംസാരവനത്തിൽ തന്നെ ലയിക്കേണ്ടിവരുന്നു. ആത്മസുഖം ഇല്ലാതെ ആവുന്നു. സംസാരവ നത്തിലെ ശത്രുക്കളാണ് പഞ്ചേന്ദ്രിയങ്ങളും മനസ്സും. ഈശ്വരഭജനത്തിൽ മനസ്സിരുത്താത്ത ജീവാത്മാക്കളെ കാട്ടിൽപെട്ട ആടിനെ ചെന്നായ്ക്കൾ എന്ന പോലെ ഭാര്യാപുത്രാദികൾ പിടിച്ചുപറിക്കുന്നു.

ഗൃഹം, ധനം മുതലായവയിൽ ഏന്റേതെന്നഭാവത്താൽ മനശ്ശാന്തിയി

ല്ലാതെ അലയുന്നു. സ്ത്രീ വിഷയാദികളിലുള്ള രാഗം കാരണം അതൃത്തി തെറ്റി പ്രവൃത്തിക്കുന്നു. ദുർജ്ജനങ്ങൾ കണ്ടിട്ടും കാണാതേയും കുറ്റം പറയുന്നു. കാട്ടുതീപോലെ തപിക്കുന്ന ഗൃഹസ്ഥാശ്രമത്തിൽപെട്ട് വ്യസനിക്കുന്നു. ബലവാൻമാർ ധനാദികൾ അപഹരിച്ചുകൊണ്ടുപോകുമ്പോൾ ദുഃഖിക്കേണ്ടിവരുന്നു. ചിലപ്പോൾ ആത്മനാശം വേണ്ടിവരുമോ എന്ന് ഭയപ്പെടേണ്ടിവരുന്നു. ചിലപ്പോൾ സുഖം തോന്നുന്നു. ചിലപ്പോൾ കഠിനദുഃഖവും. ചിലപ്പോൾ തുച്ഛസുഖം ഇച്ഛിച്ച് പരസ്ത്രീ പ്രവേശനത്തിന്ന് ഉദ്യമിക്കുന്നു. ഇത് മറ്റുള്ളവർ അറിഞ്ഞുവരുമ്പോൾ പല വിഷമങ്ങൾക്കും ഇടയാകുന്നു. അന്യോന്യം കൊടുത്തുവാങ്ങുന്നവർ തമ്മിൽ വിവാഹബന്ധത്തിൽ ഏർപ്പെടും. അപ്പോൾ ധനസംബന്ധമായതോ മറ്റുപലവിധത്തിലോ ഉള്ള കലഹങ്ങൾ പുറപ്പെടും.

ഇങ്ങിനെ സംസാരത്തിൽപെട്ടുഴലുന്നവരുടെ ഗതി ആപൽക്രമം തന്നെ. ദിക്കുകൾ ജയിക്കുന്ന രാജാക്കൻമാർ അൽപം ഭൂമിക്കും, പദവിക്കുംവേണ്ടി അന്യോന്യം ബദ്ധവൈരികളായി യുദ്ധം ചെയ്യുന്നു.

ഇവർക്കെല്ലാം സന്യാസിമാരുടെ പദവിയോ, ഉൽക്കർഷതയോ ലഭിക്കുമോ? പ്രവൃത്തി മാർഗ്ഗത്തിൽപെട്ട ഒരുവരും ആ മാർഗ്ഗത്തിൽനിന്ന് മോചിതരാവുന്നില്ല. മായയാകുന്ന ശത്രു സദാ പ്രേരിപ്പിച്ചുകൊണ്ടിരിക്കുന്നതിനാൽ അതിൽനിന്ന് രക്ഷ നേടാൻ പ്രയാസമാണ്. അതിൻെറ മറുകരയിൽ ശ്രീഹരിയുണ്ട്. അദ്ദേഹത്തെ അറിയുന്നതേ ഇല്ല.

രഹൂഗണ, അങ്ങുന്നും ഈ പ്രവൃത്തിമാർഗ്ഗത്തിലാണ് സഞ്ചരിക്കുന്നത്. ഭൂതദയ, വിഷയവിരക്തി, ഭഗവൽ ഭജനം ഇവകളാൽ ആ ശ്രീഹരിയുടെ സമീപമെത്താൻ ശ്രമിക്കുക. ഹരിഭജനംകൊണ്ട് മായയെ ജയിക്കാം. അപ്പോൾ കാര്യം എളുപ്പമാകും.

രാജാവ് പറഞ്ഞു. ഹേ, ബ്രാഹ്മണോത്തമാ, എല്ലാ ജനങ്ങളിലുംവെച്ച് മനുഷ്യജൻമംതന്നെ ശോഭനം എന്നറിയുന്നു. കാരണം സജ്ജനസംസർഗ്ഗം ഇവിടെ മാത്രമേ ഉള്ളു. ദേവലോകത്തിൽപോയാലും അവിടെ അങ്ങയെപോലെ ഉള്ള ആത്മജ്ഞാനികളെ സംസർഗ്ഗത്തിന്ന് കിട്ടുകയില്ല. അങ്ങയോടുകൂടി ഒരു മുഹൂർത്തനേരമേ ഞാൻ ചിലവഴിച്ചിട്ടുള്ളു. എന്നാൽ ഈ ചുരുങ്ങിയ സമയത്തിന്നുള്ളിൽ എനിക്കുണ്ടായിരുന്ന 'ദേഹംതന്നെ ആത്മാവ്' എന്ന ധാരണ അങ്ങ് നശിപ്പിച്ചു.

ഞാൻ ചെയ്ത അപരാധം അങ്ങ് ക്ഷമിക്കേണം. അറിവാൻ കഴിയാത്ത വിധം അവധൂതൻമാരായ് വേഷം മാറി നടക്കുന്ന ബ്രഹ്മജ്ഞാനികൾക്കും കുട്ടികൾക്കും യുവാക്കൻമാർക്കും നമസ്സ് ഭവിക്കട്ടെ. എന്നെപോലെ മദിച്ച അഹങ്കാരികളായ രാജാക്കൻമാർ ബ്രഹ്മജ്ഞരെ അധിക്ഷേപിക്കാം. അവരിൽ കരുണയുണ്ടാകേണം എന്ന് ഞാൻ പ്രാർത്ഥിക്കുന്നു.

ശ്രീശുകർ പറഞ്ഞു. പരീക്ഷിത്തേ, ഈ രഹൂഗണൻ ഈ ജഡഭരതൻ എന്ന ബ്രാഹ്മണനെ അധിക്ഷേപിച്ചു. അവിനയം പ്രവർത്തിക്കയും പറയുകയും ചെയ്തുവെങ്കിലും ഭഗവൽഭക്തനായ ബ്രാഹ്മണൻ അത് ഗണിക്കാതെ പരമതത്വത്തെ ഉപദേശിച്ചു. രഹൂഗണൻ താൻ ചെയ്ത അപരാധത്തെ ഓർത്ത് വ്യസനിച്ച് മാപ്പ് ചോദിച്ചു. നമസ്കരിച്ചു.

പരീക്ഷിത്ത് ശുകരോട് അങ്ങ് പറഞ്ഞതെല്ലാം ദൃഷ്ടാന്തങ്ങളാണ്. അത്

സാധാരണക്കാരായ എന്നെപോലെ ഉള്ളവർക്ക് അറിവാൻ സാധിക്കുന്നതല്ല. ദൃഷ്ടാന്തങ്ങളെ അനുസരിക്കുന്ന ദാർഷ്ടാന്തികളേയും ഉചിതമായ വിധം വെളിപ്പെടുത്തി പറവാൻ കരുണയുണ്ടാകേണം എന്നു പറഞ്ഞു.

## 14-ാം അദ്ധ്യായം

ശുകമഹർഷി സന്തോഷപൂർവം അത് പറയാമെന്ന് പറഞ്ഞു പറയാൻ തുടങ്ങി.

ദേഹത്തെ ആത്മാവ് എന്ന് അഭിമാനിക്കുന്നവർ ഇന്ദ്രിയങ്ങളുടെ ഭരണം നടക്കുന്ന മനുഷ്യ ദേവാദി ശരീരങ്ങളിൽ മായയുടെ പീഡകൾക്ക് വശംവദരാകുന്നു. ധനാദികളെ തേടി കച്ചവടക്കാർ അലയുന്നതുപോലെ സംസാരമായ കാട്ടിൽ പ്രവൃത്തിമാർഗ്ഗം തേടി നാം അലയുന്നു. നിവൃത്തിമാർഗ്ഗത്തെ തേടി ആരും പോകുന്നില്ല.

കഷ്ടപ്പെട്ടു സമ്പാദിക്കുന്ന ധനം പരമാത്മാവിനെ സേവിപ്പാൻ ഉപയോഗിക്കാതെ കള്ളൻമാരായ ഇന്ദ്രിയങ്ങളുടെ പ്രേരണയിൽ പെട്ട് ആ ധനത്തെ ഗൃഹസുഖം അനുഭവിക്കാനായി ദുർവിനിയോഗം ചെയ്യുന്നു. അതുകൊണ്ട് ഈ ഇന്ദ്രിയങ്ങൾ കള്ളൻമാർതന്നെ എന്ന് ഉറപ്പിക്കേണ്ടിവരുന്നു.

സംസാരവനത്തിലെ ചെന്നായ്ക്കളാണ് ഭാര്യാപുത്രാദികൾ. എങ്ങിനെ എന്നാൽ ധർമ്മത്തിനുവേണ്ടി ചെലവഴിക്കേണ്ട ധനത്തെ ലുബ്ധമനസ്ഥിതി കാരണം സൂക്ഷിച്ചുവെക്കുമ്പോൾ ഭാര്യയും പുത്രൻമാരും ചെന്ന് സാമോക്തികൾകൊണ്ടും മറ്റും ആ ധനത്തെ അപഹരിക്കുന്നു.

ഗൃഹസ്ഥാശ്രമം കർമ്മ വിള എടുക്കാനുള്ള ഒരു കൃഷിസ്ഥലമാണ്. കൃഷിസ്ഥലങ്ങളിൽ വീണ്ടും വീണ്ടും മുളകൾ പൊട്ടിവരുന്നത്പോലെ. ജനനവും മരണവും തുടർച്ചയായി വന്നുകൊണ്ടിരിക്കുന്നതിനാലാണ് ഇങ്ങിനെ ഉപമിച്ചത്.

കായമോ കൽപൂരമോ ഇട്ട അളുക്കുകളിൽനിന്ന് അവയെ എടുത്ത് കളഞ്ഞാലും ആ പാത്രങ്ങളിൽ അവയുടെ വാസന കുറേ കാലത്തേക്ക് നിലനിൽകുമ്പോലെ സംസാരവാസന ഈ ശരീരം മൺമറഞ്ഞാലും അതിലെ സൂക്ഷ്മശരീരത്തിന്ന് കുറേകാലം ആ വാസന ഉണ്ടായികൊണ്ടിരിക്കും.

പ്രവൃത്തിമാർഗ്ഗത്തിൽ കുടുങ്ങിയ ജീവൻ മനുഷ്യരാകുന്ന കാട്ടീച്ചകളാൽ ആക്രമിക്കപ്പെടുന്നു. ജീവന്ന് സ്വാതന്ത്ര്യം അനുവദിക്കാതെ മനുഷ്യശരീരഇന്ദ്രിയങ്ങൾ അവരുടെ പ്രവർത്തനം നടത്തി ജീവനെ കീഴടക്കിവെക്കുന്നു.

സകല ദോഷങ്ങളുടേയും വാസസ്ഥാനമാണ് സ്വർണ്ണം. കലിയുടെ ഇരിപ്പിടമാണ് അത്. അതിനെ സമ്പാദിപ്പാൻ നാം പ്രയത്നിക്കുന്നു. അത് കിട്ടുമ്പോൾ കലഹവും ശത്രുതയും അസൂയയും അഹങ്കാരവും മറ്റും മറ്റും വർദ്ധിക്കുന്നു ഇതിനെ അഗ്നിരൂപത്തിലുള്ള കൊള്ളമീൻ കണക്കെ ഉദാഹരിക്കുന്നു.

ചിലപ്പോൾ സംസാരവനത്തിൽ യാത്രചെയ്യുമ്പോൾ ഗൃഹം പശു മുതലായ സമ്പത്ത് ഉണ്ടാകും. അപ്പോൾ ഭഗവൽ പാദസ്മരണപോലുമില്ലാതെ ആകും. "പണമെന്നുള്ളത് കയ്യിൽ വരുമ്പോൾ ഗുണമെന്നുള്ളത് ഓടിപ്പോകും." കുഞ്ചൻനമ്പ്യാർ.

ചിലപ്പോൾ സാമർത്ഥ്യമുള്ള ചില സ്ത്രീകളുടെ വലയിൽ കുടുങ്ങും. അവർ രാഗത്താൽ മടിയിലിരുത്തിയും ലാളിച്ചും പ്രവൃത്തിക്കുമ്പോൾ പുരു

ഷൻ അവകളിൽ തൽപരനായി എന്തും ചെയ്യും. അതിനെ ചുഴലികാറ്റിൽ അകപ്പെട്ടു വട്ടംകറങ്ങുന്നതിനോടുപമിക്കുന്നു.

മിത്ഥ്യാവസ്തുക്കളാണ് വിഷയങ്ങൾ എന്നറിഞ്ഞും ആത്മാവിനെ മറന്ന് വിഷയങ്ങളെ ആഗ്രഹിച്ച് പരിഭ്രമിക്കും. ഇത് മരു മരീചിക കണ്ട് ദാഹിച്ച് വെള്ളം കുടിപ്പാൻ പോകുന്നതിനോടുപമിക്കുന്നു.

ചിലപ്പോൾ ശത്രുക്കളും രാജപുരുഷൻമാരും ക്രോധത്തോടെ ആക്ഷേപിക്കും. അതു കേൾക്കുമ്പോൾ മനസ്സ് ക്ഷോഭിക്കും. ഇതിനെ ഝില്ലികൾ-കൂമൻമാർ ഇവരുടെ ഭയം തരുന്ന ശബ്ദത്തോടുപമിക്കുന്നു.

ചിലപ്പോൾ ധനം സമ്പാദിച്ചുവെച്ച ലുബ്ധൻമാരായ ആളുകളെ ആശ്രയിക്കുന്നു. അതാണ്. കാഞ്ഞിരം, കാകതുണ്ഡം മുതലായ വിഷവൃക്ഷങ്ങളെ ആശ്രയിക്കുമെന്നതുപോലെ എന്ന് പറയുന്നത്.

ചിലപ്പോൾ ദുഷ്ടസംസർഗ്ഗം കാരണം ബുദ്ധിദുഷിച്ച് പല ആപത്തുകളിലും ചെന്നു ചാടും. അത് വെള്ളമില്ലാത്ത കിണറ്റിൽ വീണ് ശരീരത്തിൽ വ്രണം ഉണ്ടാക്കും എന്ന് പറയുന്നത്.

വല്ല കാരണത്താലും അന്നാദി പദാർത്ഥങ്ങൾ കിട്ടാതെ പോയാൽ വീട്ടിൽ കടന്ന് അവിടെയുള്ള പദാർത്ഥങ്ങൾ അനധികൃതമായി എടുക്കയോ അഥവാ അച്ഛനമ്മമാരെ മടികൂടാതെ കൊന്ന് ഭക്ഷിക്കുയോ ചെയ്യും. അതിന്ന് പരസ്പരം ഭക്ഷിക്കുമെന്ന് പറയുന്നത്.

സുഖത്തെ ഉദ്ദേശിച്ച് ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കുമ്പോൾ അത് ദുഃഖഭൂയിഷ്ഠമാണെന്നറിയുമ്പോൾ കാട്ടുതീയിൽപെട്ടവനെപ്പോലെ ക്ലേശിക്കുന്നു.

ചിലപ്പോൾ കാലദോഷവശത്താൽ രോഗബാധ വന്ന് ധനവ്യയം വരുമ്പോൾ സന്തോഷമെല്ലാം പോയി. ജീവശവംപോലെ ജീവിക്കും. ഗൃഹാശ്രമികൾ ചെയ്യേണ്ട മഹൽ യാഗകർമ്മങ്ങളെ ചെയ്‌വാൻ പുറപ്പെട്ട് ധനം കടംവാങ്ങി ചിലവഴിക്കും. കടക്കാർ ഉപദ്രവിക്കുമ്പോൾ കഷ്ടത്തിൽ അകപ്പെടുകയും ചെയ്യും.

ജാഗ്രത്തിൽ പലവിധ വ്യാപാരങ്ങളാൽ ക്ഷീണിച്ച് മനംനൊന്ത് മലമ്പാമ്പിൻെറ വായിലകപ്പെട്ടവനെപ്പോലെ കിടക്കും. ദുർജ്ജനശല്യത്താൽ നിദ്ര കൂടെ ഇല്ലാതാകും. മനോദുഃഖത്താൽ വിവേകം നശിക്കും. എന്തു ചെയ്യേണ്ടു എന്നറിയാതെ തപിക്കും. അന്ധൻ വെള്ളമില്ലാത്ത കിണറ്റിൽ വീണാലുള്ളതുപോലെ.

ചിലപ്പോൾ കാമാധീനനായിട്ട് പരസ്ത്രീ പ്രവേശനത്തിന്നൊരുങ്ങും. അപ്പോൾ അപമാനമോ ദണ്ഡശിക്ഷയോ കിട്ടി എന്ന് വരും. ഇതാണ് കാട്ടിൽ തേൻ എടുക്കാൻ പോയവനോടുള്ള ഉപമ.

അതുകൊണ്ട് കർമ്മമാർഗ്ഗം എന്ന സംസാരത്തിൽപെട്ടാൽ ഈ മാതിരി ദുഃഖങ്ങൾ അനുഭവിക്കുന്നതിന്ന് പുറമെ ഇതിൽനിന്ന് മോചനവും ഉണ്ടാവില്ല.

പരദാരപരധനാദികളെ ഏതെങ്കിലും വിധത്തിൽ കയ്‌വശമാക്കിയാലും ദേവദത്തൻ (അന്യൻ) അത് അപഹരിക്കും. അതുകൊണ്ട് ഇവന്ന് സുഖാനുഭവമുണ്ടാകയില്ല.

കാറ്റും തണുപ്പും തടുക്കാൻ കഴിയാതെ വരുമ്പോലെ ആദി ദൈവീകം. ആദ്ധ്യാത്മികം. ആദി ഭൗതികം എന്ന 3 കഷ്ടാവസ്ഥകളെ നേരിടാൻ കഴി

യാതെ ദുഃഖിക്കും.

ചിലപ്പോൾ അന്യന്റെ സാധനം വല്ലതും അപഹരിക്കും. അതുകാരണം മഹാവൈരത്തിന്നിടയാകും.

ചിലപ്പോൾ ഭാര്യയിലുള്ള അത്യാസക്തി കാരണം അവളേയും അവളുടെ കുട്ടികളേയും സന്തോഷിപ്പിക്കാനായി ഗൃഹാദികൾ നിർമ്മിക്കുക മുതലായവയിൽ പ്രവേശിച്ച് മനസ്സിന്ന് അസ്വാസ്ഥ്യം ഉണ്ടാക്കും.

ചിലപ്പോൾ രോഗനിവാരണം, പരദ്രോഹം ശത്രുനാശം ഇവക്കായി ദുർമ്മന്ത്രവാദികളും പാഖണ്ഡവൻമാരുമായ ആളുകളുടെ പിടിയിൽപെട്ട് ആഭിചാര മന്ത്രാദികൾ ചെയ്യിക്കുന്നു. അതുകൊണ്ടു ഗുണമില്ലെന്നു മാത്രമല്ല ആത്മനാശവും ചിലപ്പോൾ വരുന്നു.

ഇഹലോകസുഖങ്ങളെ പ്രധാനമായി കരുതുന്നവർ ഗൃഹങ്ങളിൽ കുരങ്ങൻ മരങ്ങളിൽ എന്ന പോലെ സന്തോഷത്തോടുള്ള ജീവിതമാണ് ഏറ്റവും സുഖപ്രദം എന്ന് കരുതി ആയുഷ്കാലം മുഴുവനും അങ്ങിനെ കഴിക്കുന്നു. ആയുസ്സ് അങ്ങിനെ കുറഞ്ഞ് കുറഞ്ഞ് ജീവിതം നിഷ്ഫലമാക്കുന്നു.

ഇപ്രകാരം സംസാരത്തിൽപെട്ട ഒരുവൻ ആനയെപേടിച്ച് പർവ്വതഗുഹകളിൽ ചെന്ന് ചാടുമ്പോലെ അന്ധകാരക്കുഴികളിൽ ചെന്നുവീഴുന്നു.

തണുപ്പ് കൊടുങ്കാറ്റ് ഇവകൊണ്ടുള്ള ദുഃഖം ദൈവീകം. കള്ളൻമാർ ശത്രുക്കൾ എന്നിവരിൽനിന്നുള്ള ദുഃഖം ഭൗതികം രോഗാദികൾ നിമിത്തം വരുന്നത് ആത്മീയം. ഈവക ദുഃഖങ്ങളെ തരണംചെയ്വാൻ വയ്യാതെ ചിന്താമഗ്നനാകുന്നു.

ചിലപ്പോൾ ധനാശനിമിത്തം അന്യരെ വഞ്ചിച്ച് നിസ്സാരവസ്തുക്കളെ കൈവശമാക്കുന്നു. ആ വിധത്തിൽ പാപം അധികരിപ്പിക്കുന്നു.

പ്രാരാബ്ധവശാൽ ധനം ഇല്ലാതെ ആവുമ്പോൾ പരൻമാരോട് യാചിക്കും. അത് കിട്ടീലെങ്കിൽ മനസ്സിന്ന് കഷ്ടം. ചിലപ്പോൾ അത് അവമാനത്തിലും കലാശിക്കും.

ഇങ്ങിനെ ഇരിക്കെ അവരിൽ വിവാഹബന്ധം വരും. ചിലപ്പോൾ അത് ശത്രുതയിൽ കലാശിക്കും.

സംസാരികൾ കാട്ടിൽ പ്രവേശിച്ച കച്ചവടക്കാരെ പോലെ ആണ്. കാരണം. കാട്ടിൽ പ്രവേശിച്ചവർ ചിലർ രക്ഷപ്പെട്ടുവെന്നുവരും. ചിലർ അവിടെതന്നെ കിടന്ന് ഉഴലേണ്ടിവരുന്നതുമുണ്ട്. സംസാരകാട്ടിൽപെട്ടവർ എല്ലാവരും മറുകര എത്തി എന്ന് വരില്ല.

രാജർഷികൾ കൂടെ സംസാര മറുകര എത്തുന്നില്ല. കാരണം ഭൂമിയിൻമേലുള്ള എന്റെ നിന്റെ എന്ന തർക്കം. ആ അഭിമാനം അവരെ യുദ്ധത്തിലെത്തിക്കുന്നു.

വല്ല പുണ്യകർമ്മത്താലും നരകത്തിൽനിന്ന് നിവൃത്തി കിട്ടിയാലും വീണ്ടും സംസാരമാർഗ്ഗത്തിൽപെടുന്നതുകൊണ്ട് സംസാരോപരതിമാർഗ്ഗം കാണുന്നില്ല.

ഇതെല്ലാമാണ് ഭരതൻ പറഞ്ഞ കാര്യങ്ങൾ എന്ന് പരീക്ഷിത്തിന്ന് മനസ്സിലാക്കികൊടുത്തു.

പൂർവ്വികൻമാർ അദ്ദേഹത്തിന്റെ മഹിമയെ വാഴ്ത്തുന്നു. മറ്റു രാജാക്കൻമാർക്ക് ഇദ്ദേഹത്തെ അനുകരിക്കാൻ പ്രയാസമാണ്. ഗരുഡന്റെ മാർഗ്ഗം

അനുകരിക്കാൻ ഈച്ചക്ക് കഴിയാത്തതുപോലെ. ഇദ്ദേഹം ചെറുപ്പത്തിൽ തന്നെ ഭാര്യ, പുത്രൻ, സ്വത്ത് രാജ്യം മുതലായവയെ ഭഗവദർപ്പണമാക്കി.

സംസാരസങ്കടങ്ങളെ സംഹരിക്കുന്ന ഭഗവാന്ന് നമസ്കാരം എന്ന് മാൻശരീരത്തെ ഉപേക്ഷിക്കുന്ന അവസരത്തിലും ഉച്ചരിച്ച് ആർ ശരീരം തൃജിച്ചുവോ അദ്ദേഹത്തിൻെറ മാർഗം പിൻതുടരാൻ മറ്റുള്ളവർക്ക് അത്ര എളുപ്പമല്ല.

## ഫലശ്രുതി

ഏതൊരുവൻ ഈ ഭരതചരിതത്തെ കേൾക്കയോ കീർത്തിക്കയോ കേൾപിക്കയോ ചെയ്യുന്നുവോ അവന്ന് ഭഗവാൻ സർവ്വ ഐശ്വര്യങ്ങളും നൽകുന്നതാണ്.

നാരായണ, നാരായണ, നാരായണ ഇതോടെ സപ്താഹത്തിൽ 2-ാം ദിവസം കഴിഞ്ഞു.

## 15-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ ഭരതവംശത്തെ പറ്റി പറയുന്നു.

ഭരതൻെറ പുത്രൻ സുമതി. സുമതിയുടെ പുത്രൻ ദേവതാജിത്ത്. അദ്ദേഹത്തിൻെറ പുത്രൻ. ദേവദ്യുമ്നൻ. അദ്ദേഹത്തിൻെറ പുത്രൻ പ്രതീഹൻ. പ്രതീഹൻ ആത്മവിദ്യയെ ബഹുജനങ്ങൾക്കുപദേശിച്ചു. ഇദ്ദേഹത്തിന്ന് 3 പുത്രൻമാർ. യജ്ഞകർമ്മങ്ങളിൽ വിദഗ്ധർ. മൂത്തവനായ പ്രതിഹർത്താവിന്ന് അജൻ ഭൂമാവ് എന്ന 2 പുത്രൻമാർ. ഭൂമാവിന്ന് ഉൽഗീഥൻ എന്ന 1 പുത്രൻ. അവൻെറ പുത്രൻ പ്രസ്താവൻ. അവൻെറ പുത്രൻ വിഭു. അവന്ന് പൃഥുഷേണൻ എന്ന പുത്രൻ. അവൻെറ പുത്രൻ നക്തൻ. നക്തൻെറ പുത്രൻ ഗയൻ.

ഗയൻ വിഷ്ണ്വാംശമായിരുന്നു. മഹാപുരുഷൻ എന്ന സൽകീർത്തി പ്രാപിച്ചു. ധർമ്മം തെറ്റാതെ ഇദ്ദേഹം രാജ്യം പരിപാലിച്ചു. ഗയമാഹാത്മ്യം ജനങ്ങൾ ഗാനങ്ങളായി പാടി കീർത്തിക്കുന്നു.

ദക്ഷകന്യകമാരായ ശ്രദ്ധ, മൈത്രി, ദയ എന്നിവർ ഇദ്ദേഹത്തെ നദീജലംകൊണ്ട് ശ്രദ്ധാപൂർവം അഭിഷേകം ചെയ്തിരുന്നുപോൽ. ഇദ്ദേഹത്തിൻെറ കാലത്ത് ഭൂമിദേവിസഹകരിച്ച് വിളവ് മെച്ചപ്പെടുത്തി. ഇദ്ദേഹത്തിന്ന് യാതൊരാഗ്രഹവുമില്ലായിരുന്നു. എങ്കിലും വേദദേവതകളും വേദോക്തകർമ്മങ്ങളും സമയോചിതംപോലെ എല്ലാം നൽകിയിരുന്നു. ശത്രുരാജാക്കൻമാർ യുദ്ധമില്ലാതെതന്നെ കീഴടങ്ങിയിരുന്നു. ബ്രാഹ്മണർ അവരുടെ ശുഭകർമ്മങ്ങളുടെ ആറിൽ ഒരു ഭാഗം ഇദ്ദേഹത്തിന് സമർപ്പിച്ചു. ഇദ്ദേഹം നടത്തിയ യജ്ഞങ്ങളിൽ ഫലദാതാവായ ശ്രീഹരി പ്രത്യക്ഷമായിവന്ന് യാഗഫലം ഇദ്ദേഹത്തിന്ന് നൽകി എന്നു മാത്രമല്ല അദ്ദേഹത്തോട് അനുഗ്രഹപൂർവം സംസാരിക്കയും ചെയ്തു.

ഗയന്ന് 3 പുത്രൻമാർ. മൂത്തവൻ ചിത്രരഥൻ. അവന്ന് സമ്രാട്ട് എന്ന പുത്രൻ. അവന്ന് മരീചി എന്ന പുത്രൻ. മരീചിക്ക് ബിന്ദുമാൻ എന്ന പുത്രൻ. ഇങ്ങിനെ പരമ്പയാ വിരജനും അവന്ന് ശതജിത്ത് തുടങ്ങി 100 പുത്രൻമാരും 1 പുത്രിയും മക്കൾ. വിരജൻ വളരെ ശ്രേഷ്ഠനായിരുന്നു. സ്വപ്രവൃത്തികൊണ്ട് കീർത്തിനേടി പ്രിയവ്രതവംശത്തെ അലങ്കരിച്ചു. ഈ വംശത്തിൽ ജനിച്ചവരെല്ലാം

ചുരുക്കത്തിൽ പറഞ്ഞാൽ മഹാത്മാക്കളായിരുന്നു.

## 16-ാം അദ്ധ്യായം

പരീക്ഷിത്ത് രാജാവ് ചോദിച്ചു. മഹർഷേ പ്രിയവ്രത മഹാരാജാവിൻെറ ഭരണത്തിൽ രാജാവിൻെറ രഥചക്രങ്ങൾ പോയ സ്ഥലത്ത് 7 പാതകൾ ഉണ്ടായി എന്നും അവ 7 സമുദ്രങ്ങളായി എന്നും പറഞ്ഞിരുന്നുവല്ലൊ. അവയുടെ വിസ്താരം നീളം വീതി. അസാധാരണ ലക്ഷണം അറിയാൻ ആഗ്രഹിക്കുന്നു. കാരണം. ഭഗവാൻെറ സ്ഥൂലശരീരമാണല്ലോ ഈ ലോകങ്ങൾ. അതിൽ ഉറപ്പിക്കപ്പെട്ട മനസ്സ് പരബ്രഹ്മത്തിൽ പ്രവേശിപ്പാനർഹതവരുമ്പോൾ അവയെപറ്റി കൂടുതൽ വിവരങ്ങൾ അറിയേണ്ടതാണല്ലോ.

ശുകമഹർഷി മറുപടി പറഞ്ഞു. ഭഗവാൻെറ സ്ഥൂലരൂപം അറിയേണമെന്ന് തോന്നിയത് നല്ലത് തന്നെ. പക്ഷേ സ്വരൂപവിസ്താരം മനസ്സുകൊണ്ട് നിശ്ചയിപ്പാനോ വാക്കുകൊണ്ട് പറഞ്ഞറിയിപ്പാനോ സാദ്ധ്യമല്ല. എങ്കിലും പ്രധാനസംഗതികളെ വിസ്തരിച്ചുപറയാം.

ഭൂമിയാകുന്ന മഹാ താമരയുടെ മൊട്ടുകൾപോലെ ഉള്ള 7 ദ്വീപങ്ങളുടെ നടുവിലുള്ളമൊട്ടാണ് ജംബുദ്വീപം. ലക്ഷം യോജനവിസ്താരവും അത്രതന്നെ ദിർഘ്വവും ഉണ്ട്. ഇതിന്ന് താമരയിലപോലെ സമവൃത്താകാരമാണ്. ഈ ദ്വീപിന്നു 9 ഖണ്ഡങ്ങൾ ഉണ്ട്. ഓരോന്നും 9,000 യോജനവിസ്താരം ഉണ്ട്. ഈ ഖണ്ഡങ്ങളെ വേർതിരിക്കുന്നത് ചുറ്റുമുള്ള 8 പർവ്വതങ്ങളാണ്. ഇവയുടെ നടുവിലാണ് ഇളാവൃതം. അതിൻെറ നാഭിയിലാണ് മേരു പർവ്വതം. ഇതിനെ കുലപർവതരാജൻ എന്ന് പറയാം. ഭൂമിയാകുന്ന താമരപുഷ്പത്തിൻെറ കർണ്ണികയാണ് ഇത്.

മേരു പർവതത്തിൻെറ മൂർദ്ധാവിൽ 32000 യോജനയും, മൂലത്തിൽ 10000 യോജനയും ഭൂമിക്കുള്ളിൽ 16000 യോജനയും വിസ്താരമുണ്ട്. നാലതിരുകളിൽ വടക്ക് നീലപർവ്വതം തൊട്ടടുത്ത് രമ്യകം. പിന്നിൽ ശ്വേതപർവതം. അടുത്ത് ഹിരൺമയം. തൊട്ടുപിന്നിൽ ശൃംഗവാൻ പർവ്വതം അതിൻേറ പിന്നിൽ കുരുവർഷം-ഈ ഓരോ പർവതത്തിന്നും 2000 യോജനവിസ്താരമുണ്ട്.

ഇതേപോലെ തെക്ക് നിഷധപർവതം ഹരിവർഷം ഹേമകൂടപർവതം കിംപുരുഷവർഷം ഹിമാലയപർവതം ഭാരതവർഷം ഇവകൾ ഉണ്ട്. ഈ പർവ്വതങ്ങളുടെയും ഉയരം 10000 യോജനതന്നെ. (1 യോജന എന്നാൽ 8 മൈൽ.)

പടിഞ്ഞാറ് മാല്യവാൻ പർവതം അടുത്ത് കേതുമാലവർഷം.

കിഴക്ക് ഗന്ധമാദനപർവതം അടുത്ത് ഭദ്രാശ്വവർഷം.

വർഷം എന്നാൽ ജനവാസയോഗ്യമായ ഭൂമി.

മാല്യവാൻ നീലപർവ്വതംവരേയും ഗന്ധമാദനം നിഷധംവരേയും നീണ്ടുകിടക്കുന്നു. മന്ദരം, മേരുമന്ദരം, സുപാർശ്വം, കുമുദം എന്ന 4 പർവതങ്ങൾ അയുതയോജന (10000) വിസ്താരവും ഉയരവും. മഹാമേരുവിൻെറ 4 ഭാഗത്തും ആശ്രയപർവതങ്ങളായിട്ടു നിൽക്കുന്നു.

ഈ 4 പർവതങ്ങളിൽ മന്ദിരത്തിൽ ചൂതവൃക്ഷം മേരുവിൽ ജംബുവൃക്ഷം സുപാർശ്വത്തിൽ കദംബം കുമുദത്തിൽ ന്യഗ്രോദം (ആൽ) എന്നിവ കൊടികളെന്നപോലെ നിൽക്കുന്നു. ഇവക്ക് 10000ത്തിലധികം യോജന ഉയരവും

കൊമ്പുകൾക്ക് അതേ വിസ്താരവും ഉണ്ട്.

പാൽ, തൈര്, ഇക്ഷുക്കൾ (കരിമ്പ്രസം) ശുദ്ധജലം എന്നിവയുള്ള 4 കയങ്ങൾ ആ പർവ്വതങ്ങളിലുണ്ട്. ഈ ജലങ്ങളെ സേവിക്കുന്നവർ അണിമാദി സിദ്ധികളുള്ളവരാണ്. അവിടെ നന്ദനം, ചൈത്രരഥം. വൈഭ്രാജകം സർവതോ ഭദ്രം എന്ന 4 ഉദ്യാനങ്ങളുമുണ്ട്. ആ ഉദ്യാനങ്ങളിൽ ശ്രേഷ്ഠരായ ദേവസ്ത്രീകളോടുകൂടി ദേവശ്രേഷ്ഠൻമാർ ക്രീഡിക്കുന്നു. മന്ദരപർവതശിഖരത്തിൽ ചൂതവൃക്ഷങ്ങൾ അമൃത്പോലുള്ള ഫലങ്ങൾ കായ്ച്ചു ഉതിർന്നുവീഴുന്നു. ഈ ഫലങ്ങൾ ഉടയുമ്പോൾ ഉണ്ടാകുന്ന രസം പ്രവാഹംപോലെ ഒഴുകി. ഇളാവൃതത്തിന്റെ പൂർവഭാഗത്തേ നനയ്ക്കുന്നു. അതിൽനിന്നുള്ള വാസന 10 യോജന ദൂരം പരക്കുന്നു.

ഇതേപോലെ ജംബുഫലങ്ങൾ വീണു രസപ്രവാഹമായി. മേരുമന്ദിരശിഖരത്തിൽനിന്ന് ഒഴുകി തെക്ക് ഭാഗത്ത് ഇളാവൃതത്തെ ചുറ്റുന്നു.

ആ നദികളുടെ ഇരുഭാഗങ്ങളിലുമുള്ള മണ്ണ് ഈ ജലസ്പർശം നിമിത്തം ആഭരണങ്ങൾ ഉണ്ടാക്കാൻ പറ്റിയ സ്വർണ്ണമായിതീരുന്നു. ജംബുനദിയുടെ ജലമഹാത്മ്യത്താലുണ്ടായതുകൊണ്ട് അതിന്ന് ജംബുനദമെന്നു പേർവന്നു. ആ സ്വർണ്ണത്തേകൊണ്ട് ദേവിമാരും മറ്റും ആഭരണങ്ങളുണ്ടാക്കി ധരിക്കുന്നു.

സുപാർശ്വപർവതത്തിലുള്ള കദംബവൃക്ഷത്തിന്റെ പൊത്തുകളിൽനിന്ന് മധുധാരകൾ 5 മാറ് വീതിയിൽ നിന്ന് വീണ് ഇളാവൃതവർഷത്തിന്റെ പടിഞ്ഞാറായി ഒഴുകുന്നു. ആ മധുധാര പാനം ചെയ്യുന്നവരുടെ മുഖത്തിൽനിന്ന് വിശേഷപ്പെട്ട വാസനവരുന്നു.

ഇപ്രകാരം കുമുദപർവതശിഖരത്തിലുള്ള ശതവൽശം എന്ന ആൽവൃക്ഷത്തിന്റെ കൊമ്പുകളിൽനിന്ന് പാൽ, തൈര്, തേൻ നെയ്യ്, ശർക്കരരസം, അന്നം, വസ്ത്രം, ശയ്യ, ആസനം, ആഭരണം എന്നീ അഭീഷ്ടങ്ങളെ നൽകുന്ന സർവ സാധനങ്ങളും ഉണ്ടായി. ഇളാവൃതത്തിന്റെ വടക്ക് ഭാഗത്തേക്ക് ഒഴുകുന്നു.

ആ വക നദികളിലെ ജലങ്ങളേയും പദാർത്ഥങ്ങളേയും സേവിക്കുന്നവർക്ക്, ജരാനരകൾ, ക്ഷീണം, വിശപ്പ്, ദാഹം, രോഗം ഇവയൊന്നും ഉണ്ടാകയില്ല. ജീവിതകാലം മുഴുവനും ഉൽകൃഷ്ട സുഖമുണ്ടാകും. കുരംഗം തൊട്ട് നാരദംവരെ ഇരുപത് പർവതങ്ങൾ. മഹാമേരുവിന്റെ കർണ്ണികയുടെ കേസരങ്ങളെന്നപോലെ ഉണ്ട്.

മേരുവിന്റെ കിഴക്ക് ജഠരം ദേവകൂടം എന്ന 2 പർവ്വതങ്ങളും, പടിഞ്ഞാറ് പവനം, പാരിജാതം എന്ന 2 പർവ്വതങ്ങളും തെക്കു ഭാഗത്ത് കൈലാസം, കരവീതം എന്ന 2 പർവ്വതങ്ങളും വടക്ക് ത്രിശൃംഗം മകരം എന്ന 2 പർവ്വതങ്ങളും ഉണ്ട്. ഇങ്ങിനെ മഹാമേരു 8 പർവ്വതങ്ങളാൽ ചുറ്റപ്പെട്ട സ്വർണ്ണമയിയായി അഗ്നിയെന്നപോലെ ശോഭിക്കുന്നു. ചുറ്റുമുള്ള പർവതങ്ങൾ രജതമയങ്ങളാണ്.

മേരുവിന്റെ മദ്ധ്യത്തിൽ ബ്രഹ്മദേവന്റെ പുരിയാണ്. 10000 യോജന സഹസ്രസമചതുരം ആണ് ആ പുരിയുടെ വിസ്താരം. ശാതകൗംഭി എന്ന് അതിനുപേർ. മനോവതി എന്നും പറയാറുണ്ട്.

ബ്രഹ്മപുരിയുടെ ചുറ്റും 8 ദിക്കുകളിൽ അഷ്ടദിക് പാലൻമാരുടെ പുരികളാണ്. ഇന്ദ്രന്റേത് കിഴക്ക് അമരാവതി, വഹ്നിയുടേത് കിഴക്കേകോണദിക്ക് തേജോവതി. യമന്റേത് സായമിന്ന. നിരൃതിയുടേത് കൃഷ്ണാംഗന. വരുണ

ൻേറത് ശ്രദ്ധാവതി. വായുവിൻേറത് ഗന്ധവതി. കുബേരൻേറത് മഹോദയ. ഈശാനൻേറത് യശോവതി--എല്ലാം 2500 യോജനവിസ്താരം.

## 17-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ ഗംഗാനദിയുടെ ഉത്ഭവവും. ശ്രീരുദ്രൻ സങ്കർഷണമൂർത്തിയെ ഉപാസിക്കുന്നതും പറയുന്നു.

മഹാബലിയുടെ യജ്ഞശാലയിൽ പ്രവേശിച്ച വാമനപ്രഭു കാൽകൊണ്ടു ഭൂമിയെ അളന്നപ്പോൾ ഇടതുകാൽ പൊക്കിയതിനാൽ കാൽനഖം തട്ടി ഉപരി തലത്തിൽ ദ്വാരമുണ്ടായത്രെ. ആ ദ്വാരത്തിൽകൂടെ ജലം കിനിഞ്ഞ് ധാരയായി. കുറേകാലം കഴിഞ്ഞപ്പോൾ സ്വർഗ്ഗത്തിലെത്തി. ഇതാണ് ഗംഗ. പാദസ്പർശനം ഉണ്ടായതിനാൽ അതിന്ന് 'ഭഗവൽ പദി' എന്നും നാമധേയം ഉണ്ടായി. അതിനെ പിന്നീട് ഭാഗീരഥി എന്നും വിളിച്ചുവന്നു.

ഗംഗ അവതരിച്ച ബ്രഹ്മാണ്ഡത്തിലെ സ്ഥാനം ധ്രുവലോകമാണ്. ധ്രുവൻ ഈ ജലത്തെ ത്രിസന്ധ്യകളിലും ഭക്തിയോടെ സേവിക്കുന്നു.

ധ്രുവമണ്ഡലത്തിൻെറ താഴെ വസിക്കുന്ന സപ്തർഷികൾ ഗംഗ ഭഗവാൻെറ പാദസ്പർശിയെന്നറിഞ്ഞ് ദിവസവും ജടാഭാരത്തിൽ വഹിക്കുന്നു. ഭഗവൽഭക്തൻമാർക്ക് മാത്രമേ ഭഗവൽ സംബന്ധികളായ പദാർത്ഥങ്ങളിൽ താൽപര്യമുണ്ടാകയുള്ളു.

സപ്തർഷി സ്ഥാനത്തിൽനിന്ന് താഴെ ദേവലോകമാർഗ്ഗത്തിൽകൂടെ ചന്ദ്രമണ്ഡലത്തിലേക്കൊഴുകി, ബ്രഹ്മപുരിയിലെ മേരുമൂർദ്ധാവിലെത്തുന്നു. അവിടെ അത് നാലായി പിരിഞ്ഞ് സീത, അളകനന്ദ, ചക്ഷുസ്സ്, ഭദ്ര എന്ന പേരുകളിൽ സമുദ്രത്തിലേക്കായി ഒഴുകുന്നു.

ആ നാലിൽ സീത ബ്രഹ്മപുരിയിൽനിന്ന് ഒഴുകി ഗന്ധമാദനപർവത ശിഖരങ്ങളിൽ പതിച്ച് ഭദ്രാശ്വവർഷത്തിൽകൂടെ ലവണസമുദ്രത്തിൽ ചെന്നു ചേരുന്നു.

അതേപോലെ ചക്ഷുസ്സ് മാല്യവാൻ പർവതത്തിൽനിന്ന് താഴത്തേക്കൊഴുകി. കേതുമാലവർഷത്തിൽനിന്ന് പടിഞ്ഞാട്ട് സമുദ്രത്തിലേക്ക് പായുന്നു.

ഭദ്ര മേരുവിൻെറ വടക്കുള്ള കുമുദം, നീലം, ശ്വേതം എന്ന പർവതങ്ങളുടെ മുകളിൽകൂടെ കുരുദേശങ്ങളെ നനച്ച് സമുദ്രത്തിൽ ചെന്നുചേരുന്നു.

അളകനന്ദ ബ്രഹ്മപുരിയുടെ തെക്കുഭാഗത്തുകൂടെ അനേകം പർവതശിഖരങ്ങളെ കടന്ന് ഹേമകൂട പർവതത്തിൻെറ മുകളിൽകൂടി ഭാരതവർഷത്തിൽ ചെന്ന് തെക്ക് സമുദ്രത്തെ പ്രാപിക്കുന്നു. ഈ അളകനന്ദയാണ് ഭാരതത്തിലെ ഗംഗ.

ഈ നദിയിൽ സ്നാനം ചെയ്വാൻ ഗംഗയിൽവെക്കുന്ന ഓരോകാൽ വെപ്പും അശ്വമേധം രാജസൂയം ഇവ നടത്തിയാൽ സിദ്ധിക്കാവുന്ന ഫലത്തെ നൽകുന്നതാണ്.

മേരുവിൽനിന്ന് പുറപ്പെടുന്ന ചെറുനദികൾ ഇനിയും അനേകമുണ്ട്.

ഈ ഭൂഖണ്ഡങ്ങളിൽ ഭാരതവർഷം ഒന്നു മാത്രമാണ് പുണ്യകർമ്മക്ഷേത്രം. മറ്റുള്ള 8 ഭൂഖണ്ഡങ്ങൾ, സ്വർഗ്ഗത്തിൽ ചെന്ന് പുണ്യഫലങ്ങൾ അനുഭവിച്ചശേഷം അവശിഷ്ടപുണ്യഫലം അനുഭവിപ്പാനായിട്ടുള്ളതാണ്. സ്വർഗ്ഗം

തന്നെ 3 വിധമാണ്. ദിവ്യം ഭൗമം, ബലിം, നല്ലവണ്ണം വളമിട്ട കൃഷിസ്ഥലത്ത് വിത്തിട്ടാൽ അത് കൂടുതൽ അനുഭവംതരുന്നതുപോലെ. ഭാരതഖണ്ഡത്തിൽ കർമ്മം ചെയ്യുന്നതിന്ന് കൂടുതൽ ഫലമാണ് - അതുകൊണ്ടാണ് ഭാരതത്തെ കർമ്മക്ഷേത്രം എന്ന് വിളിക്കപ്പെടുന്നത്.

ഈ 8 ഭൂഖണ്ഡങ്ങളിലുളള ജനങ്ങൾക്ക് എന്നും ത്രേതായുഗസമമായ കാലമാണ്. എങ്ങിനെ എന്നാൽ അവർക്ക് 10000 സംവത്സരമാണ് ആയുഷ്കാലം. വ്യാധികളൊന്നും ഉണ്ടാവില്ല. നല്ല ആരോഗ്യവും ശക്തിയും ഉളളവർ. അവസാനകാലത്ത് ഒന്നോ രണ്ടോ വർഷം ബാക്കി ഉളളപ്പോഴാണ് സന്താനോൽപാദനം. അതുവരെ ദമ്പതികൾ വിഷയലോലൻമാരായി വിഷയസുഖം അനുഭവിക്കും.

ത്രേതായുഗസമക്കാരാണ് ജനങ്ങൾ എന്ന് പറയാൻ കാരണം കൃതയുഗത്തിൽ ധ്യാനനിഷ്ടരാണ് ജനങ്ങൾ. ദ്വാപരത്തിലും കലിയിലും ദുഃഖത്തിൽപെട്ടു തുടങ്ങും. അതുകൊണ്ട് വിഷയസുഖത്തിന്ന് ത്രേതായുഗമാണ് വിശേഷം.

ഈ വർഷങ്ങളിൽ ദേവൻമാർ മാല, ചന്ദനം മുതലായവ ധരിച്ച് യഥേഷ്ടം ക്രീഡിക്കുന്നു. എല്ലാ ഋതുക്കളും ഒന്നിച്ചുചേർന്നപോലെ പുഷ്പങ്ങൾ എല്ലാ കാലത്തും കിട്ടും. കുളങ്ങളിൽ ജലത്തിന്ന് ദൗർലഭ്യമുണ്ടാവില്ല. ദേവൻമാരും മനുഷ്യരും സന്തോഷത്തോടെ യഥേഷ്ടം ക്രീഡിക്കും.

ഈ 9 വർഷങ്ങളിലും ഐശ്വര്യനിധിയായ ശ്രീഹരി സന്നിധാനം ചെയ്യുന്നു. ഇലാവൃതത്തിൽ പരമേശ്വരനാണ് സ്ഥിതിചെയ്യുന്നത്. അവിടെ ഒരു പ്രത്യേക ഭാഗത്ത് പുരുഷൻമാർക്ക് പ്രവേശനമില്ല. പാർവതീ ശാപം കാരണം അവിടെ ചെല്ലുന്ന പുരുഷൻ സ്ത്രീയാകും.

ശിവൻ അനേകായിരം സ്ത്രീകളാൽ ചുറ്റപ്പെട്ട സ്വാമിനിയായ പാർവതീദേവിയോടുകൂടി ശ്രീനാരായണാംശമായ സങ്കർഷണമൂർത്തിയെ ഉപാസിക്കുന്നു. ശ്രീഹരി ഉപാസനക്ക് 4 മൂർത്തികളാണ്. വാസുദേവൻ, പ്രദ്യുമ്നൻ, അനിരുദ്ധൻ, സങ്കർഷണൻ.

സങ്കർഷണമൂർത്തി എന്നത് ഭഗവാന്റെ ശയ്യയായ ആദിശേഷൻ. രാമാവതാരത്തിലെ ലക്ഷ്മണനും കൃഷ്ണാവതാരത്തിലെ ബലരാമനും സങ്കർഷണമൂർത്തി അവതാരങ്ങളാണ്. മന്ത്രം ഓം നമോ ഭഗവതെ മഹാപുരുഷായ സർവഗുണ സംഖ്യാനായാനന്തായാവ്യക്തായ നമഃ ഇതി-ഈ മന്ത്രമാണ് ഉപാസനക്കുപയോഗിക്കുന്നത്.

സ്തുതി--ഞാൻ (ശിവൻ) നിന്തിരുവടിയെ ഭജിക്കുന്നു. സകാമഭക്തൻമാർ ആഗ്രഹിക്കുന്നത് മുഴുവനും അങ്ങുന്ന് നൽകുന്നു. ഭജിക്കാത്തവർക്ക് ജൻമമരണരൂപമായ സംസാരത്തെ വീണ്ടും വീണ്ടും കൊടുക്കുന്നു.

തമോഗുണ പ്രധാനി ആണ് അങ്ങുന്ന് എങ്കിലും ലോകത്തെ മര്യാദയിൽ നിലനിർത്തുവാൻ മായാഗുണത്തെ അംഗീകരിച്ചാലും. മായാഗുണം അങ്ങയെ ബാധിക്കുന്നില്ല.

യാതൊരുവന്റെ ക്രിയാശക്തിയാൽ ബന്ധിക്കപ്പെട്ട മഹത്തത്വം അഹങ്കാരതത്വം സാത്വികരാജസതാമസങ്ങളായ ത്രിവർഗ്ഗങ്ങൾ എന്ന ഞങ്ങളെല്ലാവരും യാതൊരുവന്റെ അനുഗ്രഹത്താൽ യാതൊരുവന്നധീനരായിട്ട് ഈ വിശ്വത്തെ സൃഷ്ടിക്കുന്നുവോ. ആസർവേശ്വരനായ നിന്തിരുവടിക്ക് നമസ്കാരം.

മായയുടെ പ്രവൃത്തികളിൽ അഭിമാനിച്ചുകൊണ്ട് ആത്മസ്വരൂപത്തെ മറന്നിരിക്കുന്ന ജനങ്ങൾ ആ മായയെ മാത്രമേ അറിയുന്നുള്ളു. അതു കടക്കുവാനുള്ള ഉപായം അറിയുന്നില്ല. ദേഹോഹം എന്ന ഭാവത്തോടെ വീണ്ടും വീണ്ടും ജനിപ്പിച്ചും മരിപ്പിച്ചും ലോകത്തെ നിലനിർത്തിപോരുന്ന അങ്ങക്ക് നമസ്കാരം.

## 18-ാം അദ്ധ്യായം

ഇതേപോലെ ഭദ്രാശ്വവർഷത്തിൽ ഭദ്രശ്രവസ്സെന്ന പേരായ ധർമ്മപുത്രനും അദ്ദേഹത്തിൻെറ കുലത്തിലെ മറ്റു മുഖ്യൻമാരും വാസുദേവൻെറ ധർമ്മസ്വരൂപമായ ഗയഗ്രീവൻ എന്ന മൂർത്തിയെ ധ്യാനിച്ച് സ്തോത്രാദികൾ ചെയ്യുന്നു.

മന്ത്രം- ഓം നമോ ഭഗവതെ ധർമ്മായാത്മ വിശോധനായ നമോ നമഃ ഇതി.

ധർമ്മസ്വരൂപനും ഭക്തൻമാരുടെ ഹൃദയമാലിന്യം തീർത്ത് പരിശുദ്ധി നൽകുന്നവനും ആയ അങ്ങക്ക് നമസ്കാരം.

സ്തുതി- മൃത്യുവിനെ മുമ്പിൽ കണ്ടിട്ടും അതിൽനിന്ന് മോചനം കിട്ടുവാൻ ആഗ്രഹിക്കാതെ ഇരിക്കുന്നതിൽ ആശ്ചര്യം. മരിച്ചപുത്രൻെറ ധനം. അല്ലെങ്കിൽ മരിച്ച പിതാവിൻെറ ധനം കിട്ടുവാൻ ശ്രമിച്ച് അതുകൊണ്ട് സുഖിപ്പാനിച്ഛരിക്കുന്നു. വിഷയസുഖത്തിലിച്ഛ താൽപര്യപ്പെടുന്നു. ഭാരതവർഷവാസികൾ വിഷയസുഖം ആശിക്കാതെ മുക്തി കാമൻമാരാണെന്നറിഞ്ഞ് ഇവർ അസൂയയാൽ പരിതപിക്കുന്നു.

ഈശ്വരതത്വം അറിയാത്തതുകൊണ്ട് വിഷയാസക്തൻമാരാകുന്നു. എന്നാലും അറിഞ്ഞവരും അങ്ങിനെ പ്രവൃത്തിക്കുന്നു. അത് അങ്ങയുടെ മായയുടെ പ്രവൃത്തിയാണ്. അങ്ങയുടെ അനുഗ്രഹം സിദ്ധിച്ചവർ അറിവില്ലാത്തവരായാലും അങ്ങ് കരകയറ്റുന്നു. അങ്ങിനെ ഉള്ള നിന്തിരുവടിക്ക് നമസ്കാരം.

സൃഷ്ടിസ്ഥിതി സംഹാരം അങ്ങാണ് ചെയ്യുന്നത്. എന്നാൽ അങ്ങ് അകർത്താവാണെന്നും വെറും സാക്ഷിയാണെന്നും പറയുന്നു. കാരണം എല്ലാറ്റിന്നും അങ്ങ് വെറും നിമിത്തം മാത്രമാണ്. അങ്ങിനെ ഉള്ള നിന്തിരുവടിക്ക് നമസ്കാരം.

യുഗാവസാനത്തിൽ മധുകൈടഭൻമാർ എന്ന അസുരൻമാർ അപഹരിക്കപ്പെട്ട വേദങ്ങളെ മനുഷ്യശരീരവും കുതിരശിരസ്സും ധരിച്ച് രസാതലത്തിൽനിന്ന് കൊണ്ടുവന്ന് ബ്രഹ്മദേവന്ന് കൊടുത്ത അങ്ങക്ക് നമസ്കാരം.

ഹരിവർഷത്തിൽ ശ്രീഹരി നരസിംഹരൂപമെടുത്ത് ഹിരണ്യകശിപുവെന്ന അസുരനെ വധിച്ച് ഭക്തനായ പ്രഹ്ലാദന്ന് ശാന്തി കൊടുത്തു. ആ ഭഗവാന് നമസ്കാരം.

മന്ത്രം. ഓം നമോ ഭഗവതെ നരസിംഹായ നമസ്തേ ജഡേ ഇത്യാദി

പ്രഹ്ലാദൻ സ്വയം മന്ത്രത്താൽ ഉപാസിക്കുന്നതിന്നു പുറമെ കൂട്ടുകാരെ കൊണ്ടും അത് ചെയ്യിക്കുന്നു. ഞങ്ങൾക്ക് ആരിലും പാശ ബന്ധമില്ലാതിരിക്കേണം. ഉണ്ടാവുന്നതായാൽ ഭഗവൽ ഭക്തൻമാരോടുമതി. ഭാര്യ, പുത്രൻമാർ, ഗൃഹം, ധനം, ബന്ധുക്കൾ ഇവരിൽ ഒരുകാലത്തും പാശം ഉണ്ടാവാതിരിക്കേണം.. ഭക്തസംസർഗ്ഗം കിട്ടിയാൽ കാതുകളിൽ ശ്രവണാദികൾകൊണ്ട് നിരന്തരം കിട്ടുന്ന ഭഗവാൻെറ മാഹാത്മ്യം രാഗാദിദോഷങ്ങളെ നശിപ്പിക്കുന്നു. ഗംഗാതീർത്ഥം സേവിച്ചാൽ ശരീരമലങ്ങൾ പോകയേയുള്ളു.

മനഃശുദ്ധി സംഭവിച്ചാൽ ഹരിയിൽ നിഷ്കാമഭക്തി ഉണ്ടാകും.

ഹരിഭക്തി ഹീനൻ കുടുംബാസക്തനായിരിക്കുമ്പോൾ അവന്ന് ലോകം പൂജ്യത. ചില സമയങ്ങളിൽ കൽപിക്കുന്നു. അത് മഹത്വമല്ല. പരിഹാസാസ്പദമാണ്. അത് നിലനിൽക്കത്തക്കതല്ല.

അതുകൊണ്ട് ഹേ, ദൈത്യൻമാരേ, നിങ്ങൾ ഗൃഹബന്ധത്തെ ഉപേക്ഷിക്കേണം. ശ്രീഹരിയുടെ പാദാരവിന്ദം ഭജിക്കേണം എന്ന് പ്രഹ്ലാദൻ ഉപദേശിച്ചുകൊണ്ടിരിക്കുന്നു.

കേതുമാലാവർഷത്തിൽ ലക്ഷ്മീദേവി പ്രദ്യുമ്നനെ കാമദേവസ്വരൂപനായി പ്രാർത്ഥിക്കുന്നു. ഭഗവാനെ സംവത്സരാൻ എന്നും ഇവിടെ പറയപ്പെടുന്നു.

മന്ത്രം-ഓം ഹ്രാം ഹ്രീം ഹ്രൂം. ഓം നമോ ഭഗവതെ ഋഷികേശായ ഇത്യാദി.

ഐശ്വര്യപൂർണ്ണനും ഇന്ദ്രിയങ്ങളുടെ പ്രേരകനും സർവഗുണസ്വരൂപനും കർമ്മജ്ഞാന ഇന്ദ്രിയ അന്തകരണങ്ങളുടെ എല്ലാ അധിപതിയും പഞ്ചഭൂതങ്ങളിലും ഇന്ദ്രിയങ്ങളിലും അംശിയും വേദസ്വരൂപനും അന്നസ്വരൂപനും അമൃതസ്വരൂപനും ബലസ്വരൂപനും ആയ നിന്തിരുവടിക്ക് നമസ്കാരം. ഇങ്ങിനെ ലക്ഷ്മീദേവി പ്രാർത്ഥിക്കുന്നു.

സ്ത്രീകൾ വ്രതാദികൾ അനുഷ്ഠിച്ച് നിന്തിരുവടിയെ പൂജിച്ച് അന്യപുരുഷനെ ഭർത്താവായി കിട്ടണമെന്ന് പ്രാർത്ഥിക്കുന്നു. അവർ മൂഢകളാണ് കാരണം. ആ ഭർത്താക്കൻമാർക്ക് ഇവരുടെ ധനത്തെയോ ആയുസ്സിനെയോ രക്ഷിപ്പാൻ പ്രാപ്തിയില്ല. എന്നാൽ ഭഗവാൻ അങ്ങിനെയാണോ. ഭഗവാനെ തന്നെ ഭർത്താവായി വരിക്കുന്നവർ ബുദ്ധിശാലിനികൾ അല്ലേ.

<u>നിഷ്കാമഭജനം തന്നെ ശ്രേഷ്ഠത. എങ്ങിനെ എന്നാൽ യാതൊരുവൾ</u> യാതൊന്നിനേയും ആഗ്രഹിക്കാതെ നിന്തിരുവടിയെ സേവിക്കുന്നുവോ അവൾക്കുചിതമായത് എല്ലാം അങ്ങ് നൽകും. ഏതൊന്നിനെ എങ്കിലും ആഗ്രഹിച്ച് പ്രാർത്ഥിച്ചാൽ അങ്ങ് അത് മാത്രം നൽകും. കാലം കൊണ്ട് അത് നശിക്കയും ചെയ്യും.

ഇന്ദ്രിയഗ്രാഹ്യങ്ങളായ വിഷയസുഖങ്ങളെ ആഗ്രഹിച്ച് ബ്രഹ്മാവ് ശിവൻ ദേവൻമാർ അസുരൻമാർ മുതലായവർ ലക്ഷ്മീദേവിയായ എന്നെ ആഗ്രഹിക്കുന്നു. കഠിനതപസ്സുചെയ്യുന്നു. എന്നാൽ അങ്ങയെ ആശ്രയിക്കുന്നുവർക്കുമാത്രമേ എന്നെ ലഭിക്കയുള്ളു.

ഹേ, അച്യുത. അങ്ങയുടെ കൈ ഭക്തൻമാരുടെ തലയിൽ വെക്കുമ്പോൾ അത് എൻെറ തലയിലും വെക്കേണം. എന്നെ മാറിടത്തിൽ അങ്ങ് പേറി നടക്കുന്നുണ്ട്. എങ്കിലും ഭക്തൻമാരിലാണ് അങ്ങക്ക് അധികം പ്രിയം.

രമ്യകവർഷത്തിൽ സത്യവ്രത രാജാവിന്ന് മത്സ്യാവതാരവും പ്രളയവും അനുഭവപ്പെടുത്തിക്കൊടുത്തു. അദ്ദേഹം ശ്രാദ്ധദേവൻ എന്ന മനുവായിരിക്കുന്ന സമയത്തു ഭക്ത്യാ ആരാധിക്കുന്ന സമയത്ത് ഉള്ള മന്ത്രം.

ഓം നമോ ഭഗവതെ മുഖ്യതമായ നമഃ ഇത്യാദി.

സാരം- ഭഗവാനും സർവേന്ദ്രിയങ്ങളെ നിയമിക്കുന്ന അന്തര്യാമിയും. സത്വോൽകൃഷ്ടനും സൂത്രാത്മാവും ഓജസ്സ് സഹസ്സ് (അന്തഃകരണശക്തി) ബലം എന്നിവയുടെ സ്വരൂപഭൂതനുമായ മഹാമത്സ്യ മൂർത്തിക്കായ് കൊണ്ടു.

നമസ്കാരം.

യാതൊരുവൻ വേദവിധികളെ ദേവലോകത്തിൽ പ്രകാശിപ്പിച്ച് ഉള്ളിലും പുറത്തും പ്രാണനായിട്ടും വായുവായിട്ടും സഞ്ചരിച്ച് സ്വാധീനപ്പെടുത്തിയിരിക്കുന്നുവോ ആ അങ്ങയെ ബ്രഹ്മാവാദികൾകൂടെ അറിയുന്നില്ല.

പ്രാണസ്വരൂപനായ നിന്തിരുവടിയെ കൂടാതെ ബ്രഹ്മാവാദികളായവർ എത്ര വിചാരിച്ചാലും സംരക്ഷിപ്പാൻ കഴിവുളളവരല്ല.

മത്സ്യാവതാരകാലത്തിൽ ഭൂമിയെ എന്നോടുകൂടെ ഒരു തോണിയിലാക്കി. അങ്ങയുടെ കൊമ്പിൽ ബന്ധിച്ച് ബഹുവേഗത്തിൽ സഞ്ചരിച്ചു. ആ ദേവന്ന് നമസ്കാരം.

ഹിരൺമയവർഷത്തിലും ഭഗവാൻ കൂർമ്മശരീരത്തിൽ നിവസിക്കുന്നു. അവിടെ പിതൃഗണങ്ങളുടെ നേതാവായ അര്യമാവ് അവിടെ ഉള്ള പുരുഷൻമാരോട് ചേർന്ന്. ഭഗവാനെ സേവിക്കുന്നു. ഭജനമന്ത്രം.

ഓം നമോ ഭഗവതെ അകൂപാരായ ഇത്യാദി- അകൂപം=ആമ.

ഐശ്വരപൂർണ്ണനും കൂർമ്മമൂർത്തിയും സർവസത്വഗുണമാകുന്ന വിശേഷത്തോടുകൂടിയവനും അപ്രത്യക്ഷമായ സ്ഥാനത്തോടുകൂടിയവനും കാലപരിഛേദരഹിതനും സർവവ്യാപിയും സർവ്വാധാരഭൂതനുമായ ഭഗവാനായ്ക്കൊണ്ട് നമസ്കാരം.

ആമയുടെ ആകൃതിയിൽ രൂപമെടുത്തവനും അതേപോലെ അസംഖ്യം രൂപങ്ങളെ എടുത്തവനും മരുഭൂമിയിൽ മരീചി ജലം പോലെ സംഖ്യാനിർണ്ണയം ചെയ്വാൻ അസാദ്ധ്യമായവനുമായ ഭഗവാന്ന് നമസ്കാരം.

ചരാചരം എന്ന സകല സൃഷ്ടികളും ദേവവർഗ്ഗവും ഋഷിവർഗ്ഗവും അര്യമാവ് മുതലായ പിതൃക്കളും പഞ്ചഭൂതങ്ങളും ഇന്ദ്രിയവർഗ്ഗവും സ്വർഗ്ഗം നദി, സമുദ്രം, സൂര്യാദിഗ്രഹങ്ങൾ അശ്വിന്യാദി നക്ഷത്രങ്ങൾ എന്നിങ്ങനെ സകല വിധ പ്രപഞ്ചവും നിന്തിരുവടിയാണ്. സർവ്വം ഖല്വിദം ബ്രഹ്മഃ എന്നാണ്.

ഇത്രയും നാമരൂപങ്ങളടങ്ങിയ യാതൊരുവനെ 24 തത്വങ്ങളുടേയും ആധാരഭൂതനായിട്ടു കൽപിച്ചുവോ എന്നാൽ ആ തത്വങ്ങളോടു സംബന്ധമില്ലാതെ കാണിക്കപ്പെട്ടുവോ ആ നിന്തിരുവടിയെ അര്യമാവ് സേവിക്കുന്നു.

യജ്ഞഫലദാതാവായ വരാഹമൂർത്തിയെ ഉത്തരകുരുദേശങ്ങളിൽ ഭൂമ്യഭിമാനദേവതയായ ഭൂമിദേവി ആ രാജ്യവാസികളോട് ചേർന്ന് ഭജിക്കുന്നു.

മന്ത്രം-ഓം നമോ ഭഗവതെ മന്ത്രതത്വ ലിംഗായ ഇത്യാദി.

മന്ത്രങ്ങളാൽ അറിയപ്പെടുന്നവനും യജ്ഞങ്ങളുടേയും ക്രതുക്കളുടേയും സ്വരൂപത്തോട് കൂടിയവനും അവയവങ്ങളിൽ ശ്വരങ്ങളെ (യജ്ഞങ്ങളെ) പ്രകാശിപ്പിക്കുന്നവനും കർമ്മങ്ങളുടെ പരിശുദ്ധഫലത്തെ നൽകുന്നവനും 3 യുഗത്തിലും യജ്ഞാവതാരസ്വരൂപത്തെ പ്രകാശിപ്പിക്കുന്നവനുമായ ഭഗവാന്നായ് കൊണ്ട് നമസ്കാരം.

കർമ്മം ജ്ഞാനം ഭക്തി എന്ന ഈ യോഗങ്ങളെകൊണ്ടും ഭഗവാനെ ആരാധിക്കുന്നതായി പറയുന്നു.

ലൗകീകങ്ങളും വൈദീകങ്ങളുമായ കർമ്മങ്ങളിലും അവയുടെ ഫലങ്ങളിലും ഭ്രമിച്ച് അതുപ്രകാരം അനുഷ്ഠിക്കുന്നവർ ഭഗവൽ സ്വരൂപത്തെ അറിയുന്നില്ല. വിറകിലുളള അഗ്നിയെ സാമാന്യജനം അറിയാത്തതുപോലെ. എന്നാൽ

വിവേകികൾ വിഷയമാർഗ്ഗങ്ങളിൽനിന്ന് പിൻവലിച്ച് ഭഗവദ്രപത്തിൽ മനസ്സുറപ്പിക്കുമ്പോൾ അവർക്ക് സ്വരൂപപ്രകാശം ലഭിക്കുന്നു. അങ്ങിനെ ഉള്ള ഭഗവാന് നമസ്കാരം. മായാഗുണകാര്യങ്ങളിൽപെടാതെ എല്ലാറ്റിനും സാക്ഷിയായി നിൽക്കുന്നത് ആത്മാവാണെന്ന് മനസ്സിലാക്കി. അതിന്നായി ജ്ഞാനയോഗമാർഗ്ഗങ്ങളെ ശീലിച്ചും ഭജിച്ചും ഭഗവാനെ സന്തോഷപ്പെടുത്തുന്നു. ആപരമാത്മാവിനായ്കൊണ്ട് നമസ്കാരം.

പ്രവൃത്തിയിൽ ലയിച്ചിരിക്കുന്ന ജീവൻമാർക്ക് സംസാരമുക്തി കിട്ടാൻ കർമ്മാനുസരണം ശരീരം സിദ്ധിക്കേണം. അതിന്ന് നിന്തിരുവടിയുടെ അഭിലാഷപ്രകാരം മായ സൃഷ്ടി നടത്തുന്നു. അങ്ങ് അതിന്ന് വെറും സാക്ഷിമാത്രം. ആ അങ്ങക്ക് നമസ്കാരം.

ആദിസൂകരമൂർത്തിയായവതരിച്ച ഭഗവാൻ ഹിരണ്യാക്ഷനെ വധിച്ച് ജലത്തിൽനിന്ന് എന്നെ കൊണ്ടുവന്ന് ജലത്തിൻെറ മീതെ ലോകരക്ഷാർത്ഥം സ്ഥാപിച്ചു. ആ ദേവന്ന് നമസ്കാരം.

## 19-ാം അദ്ധ്യായം

കിം പുരുഷവർഷത്തിൽ ശ്രീരാമചന്ദ്രനെ ശ്രീഹനുമാൻ ഭക്തിയോടെ സേവിക്കുന്നു.

മന്ത്രം- ഓം നമോ ഭഗവതെ ഉത്തമശ്ലോകായ നമഃ ഇത്യാദി.

സാരം-അജ്ഞാനത്തെ നശിപ്പിക്കുന്ന യശസ്സോടുകൂടിയ ഭഗവാന്ന് നമസ്കാരം. ആര്യങ്ങളായ ലക്ഷണങ്ങളും ശീലവും വ്രതവുമുള്ള ഭഗവാന്ന് നമസ്കാരം. ബ്രാഹ്മണഭക്തനും മഹാരാജാവും ആയ ഭഗവാന്ന് നമസ്കാരം.

സ്തുതി-അദ്വിതീയതത്വത്തെ ഞാൻ ശരണം പ്രാപിക്കുന്നു. കർമ്മാദികളിൽനിന്ന് വേറിട്ടതായ വിഷയബന്ധമില്ലാത്തതാണ് ആ തത്വം. അതിനെ ഞാൻ ശരണം പ്രാപിക്കുന്നു. അങ്ങയുടെ അവതാരം ദുഷ്ടനായ രാവണസംഹാരം മാത്രമല്ല. ലോകത്തിൽ ഏതു വിധത്തിൽ ജനങ്ങൾ അവിടുന്ന് അഭിമുഖീകരിച്ച പ്രശ്നങ്ങളെ തരണം ചെയ്യേണമെന്ന് പഠിപ്പിക്കലും കൂടിയായിരുന്നു. ഇഷ്ടജനവിയോഗം, ശത്രുബാധ, ഭാര്യാപഹരണം, ശത്രുസംഹാരം, കാര്യസാദ്ധ്യത്തിന്നായി പരാശ്രയം, ഇതെല്ലാമാണ് അങ്ങക്ക് വേണ്ടിവന്നത്.

അങ്ങ് ഒന്നിലും ആസക്തിയില്ലാത്തവനായിരുന്നു. സ്ത്രീ സുഖം ആഗ്രഹിക്കുന്നവനേ അല്ല. ജനങ്ങളെ സൻമാർഗ്ഗം ശീലിപ്പിക്കേണമെന്നായിരുന്നു അങ്ങയുടെ ഉദ്ദേശം.

പ്രിയപ്പെട്ട ലക്ഷ്മണനെ മടികൂടാതെ പ്രതിജ്ഞാപരിപാലനത്തിന്നായി ഉപേക്ഷിപ്പാൻ തയ്യാറായത്. അങ്ങയുടെ മഹാത്മ്യംതന്നെ ആയിരുന്നു.

അങ്ങയെ ആർക്കും ഭജിക്കാം. അങ്ങയെ ഭജിക്കാൻ സൽകുലജാതർക്കോ സൗന്ദര്യമുള്ളവർക്കോ മനുഷ്യൻമാർക്കോ പാടുള്ളൂവെന്നൊന്നുമില്ല. ഒരു ഗുണവുമില്ലാത്ത എന്നെപോലെയുള്ള വാനരൻമാർക്കും ആവാം.

ആരാണ് അങ്ങയെ സർവ്വത്മഭാവത്തോടെ ഭജിക്കുന്നത്. ദേവനോ അസുരനോ മൃഗമോ പക്ഷിയോ ആരായാലും ഭജിക്കുന്നവരുടെ സർവക്ലേശങ്ങളേയും മൂലത്തോടെ നശിപ്പിച്ച് പരമപദം അങ്ങ് കൊടുക്കും.

ഭാരതവർഷത്തിൽ, അവിടുന്ന് നരനാരായണമൂർത്തികളായി ലോകത്തിൽ

ധർമ്മം ജ്ഞാനം വൈരാഗ്യം വിഷയവിരക്തി ഇന്ദ്രിയനിഗ്രഹം. ഞാനെന്ന ഭാവമില്ലായ്മ ഇവ ഉണ്ടാവാൻവേണ്ടി കൽപാന്തംവരെ തപസ്സ് ചെയ്യുന്നു. ശ്രീനാരദർ ഈ വർഷത്തിലെ പ്രജകളോടുകൂടി നരനാരായണ മൂർത്തിയായ അങ്ങയെ ഭജിക്കുന്നു. സാംഖ്യതത്വമടങ്ങിയ പഞ്ചരാത്രം എന്ന ശാസ്ത്രം. സാവർണ്ണിമനുവിന് ഉപദേശിക്കയുണ്ടായി. അദ്ദേഹം ഈ മന്ത്രത്തെ ജപിച്ചുകൊണ്ടിരിക്കുന്നു.

മന്ത്രം-ഓം നമോ ഭഗവതെ ഉപശമശീലായ- ഇത്യാദി.

സാരം- ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ പ്രവേശിപ്പിക്കാതെ അചഞ്ചലമായും അനഹങ്കാരമായും സർവ്വാത്മഭാവേന ഭജിക്കുന്ന ഭക്തൻമാരെ രക്ഷിക്കുന്നവനും ഋഷികളിൽ ശ്രേഷ്ഠനായും പരമഹംസരുടെ ഗുരുഭൂതനായും ആത്മാരാമനായും ഇരിക്കുന്ന ഭഗവാന്ന് നമസ്കാരം.

സ്തുതി- ഒന്നിലും ആസക്തിയില്ലാതേയും എന്നാൽ എല്ലാറ്റിന്നും സാക്ഷിയായുമിരിക്കുന്ന പരിശുദ്ധനായ ഭഗവാന്ന് നമസ്കാരം. സൃഷ്ടിസ്ഥിതികൾ താൻ ചെയ്യുന്നുവെങ്കിലും 'ഞാൻ' ചെയ്തുവെന്ന് ഭാവമില്ലാത്ത ഭഗവാന്ന് നമസ്കാരം. ദേഹധർങ്ങളായ വിശപ്പ് ദാഹം ഇവയാൽ ബന്ധിക്കപ്പെടാതെ സദാനന്ദനായി രമിക്കുന്ന ഭഗവാന്ന് നമസ്കാരം.

പ്രാകൃത ഗുണങ്ങളെ അതിക്രമിച്ച നിന്തിരുവടിയിൽ ഭക്തിയെ ഉറപ്പിച്ച് സംസാരമൂലകാരണമായ ശരീരാഭിമാനത്തെ ഉപേക്ഷിക്കേണം. വിഷയാശയിൽ മനസ്സിരുത്തി വന്നാൽ എത്രതന്നെ വിദ്വാനായാലും ശാസ്ത്രാഭ്യാസ പരിശ്രമം നിഷ്ഫലമാവും. നിരന്തര ഭക്തിഭാവം ഇല്ലാഞ്ഞാൽ അഹംഭാവം പോകയില്ല.

ഈ ഭാരതത്തിൽ അനേകം പുണ്യപർവതങ്ങളും (നദങ്ങൾ) നദികളും ഉണ്ട്. അവയുടെ നാമോച്ചാരണംകൊണ്ടുതന്നെ പരിശുദ്ധി ലഭ്യമാകുന്നതാണ്. ആ നദീജലത്തിൽ സ്നാനപാനാദികൾചെയ്ത് പരിശുദ്ധരാകുന്നു. ഗംഗാ കാവേരി തുംഗഭദ്ര നർമ്മദ ഇത്യാദികൾ മഹാനദികളാണ്. ഇവിടുത്തെ ജനങ്ങൾ സത്വരജസ്തമോ ഭേദങ്ങളനുസരിച്ച് പുണ്യം മിശ്രം പാപം എന്ന ഭേദകർമ്മങ്ങളാൽ ദേവത്വം മനുഷ്യത്വം മുതലായത് നേടുന്നു. അവസാനം മോക്ഷവും.

മോക്ഷമാർഗ്ഗം എന്ത്? ഭഗവാനിൽ പരമപ്രേമഭക്തി നിമിത്തം അവിദ്യ നശിക്കയും ഭക്തൻമാരുടെ സംസർഗ്ഗം ലഭിക്കയും ചെയ്യുന്നു. അവരുടെ ഉപദേശം സ്വീകരിക്കുമ്പോൾ സംസാരത്തിൽനിന്ന് മോചനം ഉണ്ടാവുന്നു. ഇതുതന്നെ മോക്ഷം.

ദേവൻമാർ ഭാരതീയരെപറ്റി ഈവിധം അഭിപ്രായപ്പെടുന്നു.

ഈ ജനങ്ങൾ എന്ത് പുണ്യകർമ്മങ്ങളാണ് ചെയ്തിട്ടുള്ളത്. ഭാരതത്തിൽ ജൻമം എടുക്കുവാൻ, ഭാരതത്തിൽ ജനിപ്പാൻ ഞങ്ങൾക്കെല്ലാം ആഗ്രഹമാണ്. ശ്രീഹരി അവരിൽ വളരെ കനിഞ്ഞിരിക്കയാണ്.

എത്രയോ കഷ്ടപ്പെട്ട് യാഗം തപസ്സ് വ്രതം എന്നിവ നടത്തിയവരാണ് ഞങ്ങൾ. കിട്ടിയതോ സ്വർഗ്ഗലോകം. ഇവിടെ ഇന്ദ്രിയാനന്ദത്തിന്നാണ് സൗലഭ്യം. ഈശ്വരപാദസ്മരണ ഒട്ടും ഇല്ല.

സ്വർഗ്ഗം മാത്രമല്ല ബ്രഹ്മലോകവും നിസ്സാരമാണ്. അവിടെ ചെന്നാൽ കൽപകാലം വരെ ജീവിക്കാം. വീണ്ടും ജനനം തന്നെ ഫലം. എന്നാൽ ഭാരതത്തിൽ ജനിക്കുന്നതായാൽ ക്ഷണകാലം മാത്രം ജീവിച്ച് കർമ്മങ്ങളെ ഹരിയിൽ

അർപ്പിച്ച് ഹരിപാദം ചേരാം.

ഭഗവൽ കഥാമൃതപാനവും സാധുക്കളും ഇല്ലാത്ത സ്ഥലങ്ങൾ ബ്രഹ്മ ലോകമായാലും അതിനെ ആശ്രയിക്കരുത്.

ഈ ജൻമത്തിൽ അറിവും കർമ്മകുശലതയും അതിന്നുവേണ്ട ദ്രവ്യങ്ങളും ഉണ്ടായിട്ടും അവ ഉപയോഗിക്കാതെ വിഷയാസക്തരായി ജീവിച്ചാൽ മഹാമൂഢതയാകും.

ഈ ഭാരതത്തിൽ വിധിപ്രകാരമുള്ള മന്ത്രോച്ചാരണത്തോടെ അഗ്നിയിൽ പുരോഡാംശം. ഇന്ദ്രീദിദേവൻമാർക്ക് സമർപ്പിക്കുമ്പോൾ ഭഗവാൻ അവയെ സന്തോഷപൂർവ്വം സ്വീകരിക്കുന്നു.

ഇങ്ങിനെ യജ്ഞംകൊണ്ട് ഭജിക്കുന്ന നിഷ്കാമഭക്തൻമാർ ഭാഗ്യവാൻമാരാണ്. സകാമികൾക്ക് ആശിച്ചത് മാത്രമേ ലഭിക്കയുള്ളു. എന്നാൽ നിഷ്കാമികൾക്ക് ഭഗവാൻ ഇഷ്ടംപോലെ എന്തുംകൊടുക്കും. ഒടുവിൽ മോക്ഷവും.

ഞങ്ങൾക്ക് ഈ സ്വർഗ്ഗലോകം കിട്ടിയത് വിധിപ്രകാരം വേദം പഠിച്ച് യജ്ഞകർമ്മാദികൾ അനുഷ്ഠിച്ചതുകൊണ്ടാണ്. ഈ സുഖാനന്തരം വല്ല പുണ്യവും ബാക്കിയുണ്ടെങ്കിൽ ഭാരതത്തിൽ ജൻമം ലഭിക്കാൻ സംഗതിയുണ്ടാവേണം.

ശുകർ പറഞ്ഞു. രാജാവേ, ജംബുദ്വീപിലും 8 ദ്വീപുകൾ ഉണ്ട്. സഗരപുത്രൻമാർ, കുതിരയെതേടി ഭൂമി കുഴിച്ച് പാതാളത്തിലേക്ക് പോയപ്പോഴാണ് ഈ ദ്വീപുകളെ കണ്ടത്.

സ്വർണ്ണപ്രസ്ഥം, ചന്ദ്രശുക്ലം, ആവർത്തനം, രമണകം, മന്ദരഹരിണം, പാഞ്ചജന്യം, സിംഹളം, ലങ്കാ എന്നിവയാണ് അവ.

ഇതോടെ ജംബുദ്വീപവും അതിലെ വിശേഷപ്പെട്ട ഭാരതവർഷത്തേയും പറ്റി പറഞ്ഞുകഴിഞ്ഞു.

## 20-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ പ്ലക്ഷദ്വീപുകളുടെ കിടപ്പ് വിസ്താരം എന്നിവയെ പറ്റി പറയുന്നു.

പ്ലക്ഷദ്വീപം ജംബുദ്വീപത്തെപോലെ വിസ്താരമുള്ളതാണ്. ലവണസമുദ്രത്താൽ ചുറ്റപ്പെട്ടിരിക്കുന്നു. ജംബു (ഞാവൽ)വൃക്ഷംപോലെ പ്ലക്ഷദ്വീപിൽ പ്ലക്ഷം എന്ന വൃക്ഷമുണ്ട്. അത് സ്വർണ്ണനിറമുള്ളതാണ്. ഇതിൻെറ അധിപതി പ്രിയവ്രതപുത്രൻ ഇദ്മജിഹ്വനാണ്. ഇതിനെ 7 ആയി വിഭജിച്ച് 7 പുത്രൻമാർക്ക് ഭരണം കൊടുത്തു.

ഇവയിൽ 7 പർവ്വതങ്ങളും 7 നദികളും ഉണ്ട്. ഈ നദികളുടെ ജലം കുടിച്ചതുകൊണ്ടും മറ്റും കാരണത്താൽ രജോഗുണവും തമോഗുണവും ഇല്ലാത്ത ഹംസൻ, പതാഗൻ, ഊർദ്ധ്വായനൻ, സത്യാംഗൻ എന്ന 4 വിഭാഗക്കാരുണ്ടായിട്ടുണ്ട്. ദേവൻമാരെപോലെ സുമുഖരും സന്താനോൽപാദനത്തിൽ ശ്രദ്ധയുള്ളവരുമാണ്. ഇവർ വേദമന്ത്രത്താൽ സൂര്യാരാധന ചെയ്യുന്നു.

സൂര്യൻ വിഷ്ണു സ്വരൂപനാണ്. വേദം നിശ്ചയിച്ച ധർമ്മത്തിൻേറയും ശുഭാശുഭകർമ്മത്തിൻേറയും അധിഷ്ഠാതാവാണ്. ഞങ്ങൾ അദ്ദേഹത്തെ ശരണം പ്രാപിക്കുന്നു. ഇതാണ് മന്ത്രസാരം.

പ്ലക്ഷദ്വീപം 2 ലക്ഷം യോജനവിസ്താരമാണ്. ഇക്ഷുരസ സമുദ്രത്താൽ ചുറ്റപ്പെട്ടിരിക്കുന്നു.

ഇതുപോലെ ശാൽമലദ്വീപം 4 ലക്ഷം യോജനയുണ്ട്. അതിന്നുചുറ്റും സുരോദകം (മദ്യരസം) ഉള്ള സമുദ്രം ഉണ്ട്.

ശാൽമലി ദ്വീപത്തിൽ ശാൽമലി എന്ന വൃക്ഷം ഉണ്ട്. പ്ലക്ഷവൃക്ഷംപോലെ പടർപ്പുള്ളതാണ്. ചിറകടിച്ച് ഛന്ദസ്സ് ശബ്ദം ഉണ്ടാക്കുന്ന ഗരുഡനാണ്. ഈ വൃക്ഷത്തിൽ താമസിക്കുന്നത്. പ്രിയവ്രതപുത്രനായ യജ്ഞബാഹുവാണ് ഇതിൻെറ അധിപൻ. ഈ ഖണ്ഡത്തെ 7 ആയി വിഭജിച്ച് 7 പുത്രൻമാർക്ക് ഭാഗിച്ചുകൊടുത്തു. അതിലും 7 പർവതങ്ങളും 7 നദികളും ഉണ്ട്. അവർ വേദ സ്വരൂപനും ഭഗവാനുമായ ചന്ദ്രനെ മന്ത്രത്താൽ പൂജിക്കുന്നു.

ചന്ദ്രനിലുള്ള അമൃതമാണ് സസ്യങ്ങളുടെ ജീവനെ നിലനിർത്തുന്നത്. ചന്ദ്രൻ സ്വന്തം കിരണങ്ങൾകൊണ്ട് കറുത്ത പക്ഷത്തിൽ പിതൃക്കൾക്കും വെളുത്ത പക്ഷത്തിൽ ദേവൻമാർക്കും. ലോകത്തിലെ സകല പ്രജകൾക്കും അന്നത്തെ വിഭജിച്ചുകൊടുക്കുന്നു. ആ ചന്ദ്രൻ ഞങ്ങളെ രാജാവായിട്ട് ഭരിക്കട്ടെ എന്നാണ് മന്ത്രസാരം.

ഈ സുരാസമുദ്രം കഴിഞ്ഞാൽ അപ്പുറം ഇതിൻെറ ഇരട്ടി വലുപ്പമുള്ള കുശദ്വീപം അത്രതന്നെ വലുപ്പമുള്ള ഘൃതസമുദ്രത്താൽ ചുറ്റപ്പെട്ടു കിടക്കുന്നു. അതിൽ കുശസ്തംഭം അതിൻെറ പുല്ലുകളുടെ ശോഭയാൽ ദിക്കുകളെ പ്രകാശിപ്പിക്കുന്നു. അതുകൊണ്ടാണ് അതിന്ന് കുശദ്വീപം എന്ന പേർ വന്നത്.

കുശദ്വീപത്തിൻെറ അധിപൻ പ്രിയവ്രതൻെറ മറ്റൊരു പുത്രൻ ഹിരണ്യരേതസ്സാണ്. അദ്ദേഹം തൻെറ 7 പുത്രൻമാർക്ക് രാജ്യം വിഭജിച്ചുകൊടുത്ത് തപസ്സിന്നുപോയി.

ആ ഭൂഖണ്ഡത്തിൽ 7 പർവതങ്ങളും 7 നദികളും ഉണ്ട്. അവിടുത്തെ നിവാസികൾ അഗ്നിസ്വരൂപനായ ഭഗവാനെ യജ്ഞങ്ങളാൽ സേവിക്കുന്നു.

അഗ്നേ, അങ്ങ് ഹവ്യവാഹനനാണ് ഞങ്ങൾ സമർപ്പിക്കുന്ന ഹവ്യത്തെ കൊണ്ട് അങ്ങ് ഭഗവാനെ തൃപ്തിപ്പെടുത്തുക. ഇതാണ് മന്ത്രസാരം.

ഇതിനപ്പുറത്ത് ക്രൗഞ്ചം എന്ന ദ്വീപുണ്ട്. അതിന്ന് 16 ലക്ഷം യോജനവിസ്താരമുണ്ട്. ആ ദ്വീപത്തെയും ഘൃതസമുദ്രം ചുറ്റിക്കിടക്കുന്നു. ക്രൗഞ്ചം എന്ന ശ്രേഷ്ഠപർവതമുള്ളതുകൊണ്ട് ക്രൗഞ്ചദ്വീപ് എന്ന പേർ വന്നു. അതിലെ അധിപതി ഘൃതപൃഷ്ഠൻ എന്ന പ്രിയവ്രതപുത്രനാണ്. അദ്ദേഹം വനവാസത്തിന് പോകുമ്പോൾ അദ്ദേഹത്തിൻെറ 7 പുത്രൻമാർക്ക് രാജ്യം ഭാഗിച്ചുകൊടുത്തു.

അവിടുത്തെ നദികളിലുള്ള പരിശുദ്ധജലം സേവിക്കുന്നവർ ജഗത്സ്വരൂപനായ ദേവനെ കയ്യിൽ ജലം എടുത്ത് മന്ത്രം ജപിച്ച് അർപ്പിക്കുന്നു.

മന്ത്രസാരം-അല്ലയോ ജനങ്ങളെ, നിങ്ങളുടെ ഉൽപത്തിസ്ഥാനമായ പുരുഷനിൽനിന്ന് നിങ്ങൾക്ക് വീര്യം ലഭിച്ചിരിക്കുന്നു. അതിനാൽ നിങ്ങൾ 3 ലോകവാസികളേയും സ്പർശത്താൽ പരിശുദ്ധമാക്കേണമേ എന്ന് പ്രാർത്ഥിക്കുന്നു.

ഇപ്രകാരം ക്ഷീരസമുദ്രത്തിൻെറ പിറകിൽ 32 ലക്ഷം യോജനവിസ്താരമുള്ള ശാകദ്വീപം കിടക്കുന്നു. ശാകം എന്ന വൃക്ഷം ഉള്ളതിനാൽ ശാകദ്വീപം എന്ന പേർ വന്നു. ആ വൃക്ഷത്തിൽനിന്ന് പരിമളം വീശുന്നുണ്ട്.

അതിൻെറ അധിപൻ പ്രിയവ്രതപുത്രൻ മേധാതിഥി. അതും 7-ായി ഭാഗിച്ച്

7 പുത്രൻമാർക്ക് കൊടുത്ത് അദ്ദേഹവും തപോവനം പ്രാപിച്ചു. ഇതിൻേറയും അതിർത്തിയിൽ 7 പർവ്വതങ്ങളും 7 നദികളും ഉണ്ട്. അവിടുത്തെ ആളുകൾ വായുരൂപനായ ഭഗവാനെ പൂജിക്കുന്നു.

മന്ത്രസാരം-യാതൊരു ദേവൻ സകലഭൂതങ്ങളുടേയും ഉള്ളിൽ പ്രവേശിച്ച് ഈ പ്രപഞ്ചത്തെ നിലനിർത്തുന്നുവോ ആ ദേവൻ രക്ഷിക്കട്ടെ.

അതിന്നപ്പുറം പുഷ്കരദ്വീപ്, 64 ലക്ഷം യോജനവിസ്താരം ചുറ്റും ശുദ്ധ ജലസമുദ്രം. അതിൽ ഒരു വലിയ താമരപ്പൂവുണ്ട്. ഇത് ബ്രഹ്മാവിൻെറ ആസനമാണ്. മദ്ധ്യത്തിൽ മാനസോത്തരം എന്ന പർവതമുണ്ട്. ഇത് 2 വർഷങ്ങളുടെ മദ്ധ്യത്തിലാണ് കിടക്കുന്നത്. അതിൻെറ മുകളിൽ 4 ദിക്കുകളിൽ ഇന്ദ്രാദിദിക് ദിക്പാലൻമാരുടെ രാജധാനികളുണ്ട്. ആ പർവ്വതത്തിൻെറ മുകളിൽ മേരുവിനെ പ്രദക്ഷിണം വെക്കുന്ന സൂര്യഭഗവാൻ ദേവൻമാരുടെ പകലും രാത്രിയുമായ ഉത്തരായനദക്ഷിണായന എന്ന രൂപങ്ങളോടെ ചുറ്റുന്നു.

ഇതിൻെറ അധിപൻ പ്രിയവ്രതപുത്രൻ വീതിഹോത്രൻ. അദ്ദേഹം 2 പുത്രൻമാരെ വാഴിപ്പിച്ച് സന്യസിച്ചു. ഈ വർഷങ്ങളിൽ ബ്രഹ്മദേവനാണ് ആരാധനാമൂർത്തി.

ഇതിൻെറ അപ്പുറം ലോകാലോകം എന്ന പർവതം. സൂര്യപ്രകാശം തട്ടുന്ന ഭാഗം ലോകം. മറ്റേപുറം അലോകം. ഇതിൻെറ രണ്ടിൻെറയും അതിർത്തി ഈ പർവതമാണ്.

ലോകത്രയത്തിൻെറ അവസാനത്തിൽ 4 ഭാഗത്തും അതിർത്തിയായി ഈ പർവതം നിൽക്കുന്നു. സൂര്യാദിജ്യോതിർഗ്ഗണങ്ങളുടെ കിരണങ്ങൾ ഇതിന്നുള്ളിൽപെട്ട് 3 ലോകങ്ങളെമാത്രം പ്രകാശിപ്പിക്കുന്നു. ഭൂഗോളത്തിൻെറ വിസ്താരം 80 കോടി യോജന എന്നാണ്. അതിൽ 4 ൽ 1 ഭാഗം ഈ ലോകാലോകപർവതത്തിന്ന് ദീർഘവിസ്താരമുണ്ട്. അതിന്നപ്പുറം 4 ദിക്കുകളിലും 4 ദിഗ്ഗജങ്ങളും നിൽക്കുന്നു. അവ ലോകങ്ങളെ നിലനിർത്താനുള്ളതാണ്. ഈ പർവതത്തിൽ ഭഗവാൻ എല്ലാവരേയും പരിപാലിപ്പാനായി വസിക്കുന്നു.

മേരുമുതൽ ലോകാലോകപർവതംവരെ ഉള്ളിലെ വിസ്താരം 12-1/2കോടി യോജന എന്ന് മുമ്പേ പറഞ്ഞിട്ടുണ്ട്. അതിന്നപ്പുറത്തുള്ള അലോകത്തിൻെറ വിസ്താരവും അത്രതന്നേയാണ്.

സ്വർഗ്ഗത്തേയും ഭൂമിയേയും ബന്ധിപ്പിക്കുന്ന അന്തരീക്ഷത്തെ അണ്ഡത്തിൻെറ മദ്ധ്യം എന്ന് പറയുന്നു. അത് സൂര്യസ്ഥാനം. അണ്ഡത്തിൻേറയും സൂര്യൻെറയും മദ്ധ്യം 25 കോടി യോജന.

ഈ അണ്ഡം അചേതനമാണ്. അതിൽനിന്നാണ് സൂര്യഗോളമുണ്ടായത്. അതുകൊണ്ട് സൂര്യന്ന് മാർത്താണ്ഡൻ എന്ന പേർ വന്നു. വിരാട് പുരുഷൻ അചേതനമായ അണ്ഡത്തിൽ പ്രവേശിച്ചപ്പോൾ ആ അണ്ഡം സ്വർണ്ണംപോലെ ശോഭിച്ചു. ആ അണ്ഡത്തിനേയും സൂര്യൻ പ്രകാശിപ്പിക്കുന്നതുകൊണ്ട് സൂര്യന്ന് ഹിരണ്യഗർഭൻ എന്ന പേരും വന്നു. അതായത് അണ്ഡത്തിൽ പ്രവേശിച്ച സൂര്യൻ സാക്ഷാൽ ഭഗവാൻതന്നെ എന്നർത്ഥം. കിഴക്ക് വടക്ക് എന്ന ദിക്കുകളും സ്വർഗ്ഗം ഭൂമി എന്നീ ഭേദങ്ങളും ഉണ്ടായത് സൂര്യൻ നിമിത്തമാണ്.

എല്ലാ ജീവജാലങ്ങളുടെയും അന്തര്യാമിയായ ആത്മാവും നേത്രാധിഷ്ഠാന

ദേവതയും സൂര്യനാണ്. അതുകൊണ്ട് ഭഗവാനെ സേവിക്കാൻ സൂര്യമണ്ഡലം വിശേഷമാണ്. ദൃഷ്ടിക്ക് ഗോചരമായ ദൈവം.

## 21-ാം അദ്ധ്യായം

കഴിഞ്ഞ 20 അദ്ധ്യായങ്ങളിൽ ലോകമര്യാദയെ പറ്റിയാണ് പറഞ്ഞിരുന്നത്. ഈ അദ്ധ്യായങ്ങൾകൊണ്ട് ഊർദ്ധ്വലോകത്തെപറ്റി പറയുന്നു. ഈ അദ്ധ്യായത്തിൽ സൂര്യഗതിയെപറ്റി ഒരു വിവരണം തരുന്നുണ്ട്.

ഭൂമണ്ഡലത്തിൻെറ വിസ്താരം 50 യോജന എന്ന് പറഞ്ഞിരുന്നു. അപ്പോൾ ദ്യോവിൻേറതു (സ്വർഗ്ഗം) പരിണാമം അത്രതന്നെ.

ഭൂഗോളത്തിൻെറയും സ്വർഗ്ഗത്തിൻേറയും മദ്ധ്യഭാഗവും അത്രതന്നേ വലുപ്പമാണ്. സ്വർഗ്ഗവും ഭൂമിയും കരണ്ടകംപോലെ ഒരു ചെപ്പാണ്.

ഈ ഗോളങ്ങളുടെ മദ്ധ്യത്തിൽ സൂര്യൻ പ്രകാശിക്കുന്നു. സൂര്യൻെറ ഗതി ഉത്തരായനം ദക്ഷിണായനം വൈഷുവതം എന്ന കാലയളവിൽ നടക്കുന്നു. അത് മന്ദമായും ശീഘ്രമായും സമമായും നടക്കുന്നുണ്ട്.

മേഷതുലാരാശികളിൽ തുല്യമായും ഇടവം മുതൽക്കുളള 5 രാശികളിൽ പകൽ ദീർഘവും. ഓരോ മാസത്തിൽ ഓരോ നാഴിക വീതം രാത്രി കുറവും ആണ്. വൃശ്ചികം മുതൽക്കുളള രാശികളിൽ ദിവസം കുറഞ്ഞുവരുന്നതായും കാണാം. ദക്ഷിണായനംവരെ ദിവസം അധികരിച്ചും ഉത്തരായനംവരെ രാത്രി അധികരിച്ചുമാണ്.

മേരുമുതൽ മാനസോത്തര പർവതംവരെ ദൂരം 9 കോടി 51 ലക്ഷം യോജനയാണ്. മേരുവിൻെറ കിഴക്ക് ദേവധാനി എന്ന ഇന്ദ്രപുരിയും തെക്ക് സംയമിനി എന്ന യമപുരിയും പടിഞ്ഞാറ് വിമ്ലോചനി എന്ന വരുണപുരിയും വടക്ക് വിഭാവരി എന്ന സോമപുരിയും ഉണ്ട്. ഈ പുരികളിൽ സൂര്യൻെറ ഉദയാസ്തമനങ്ങളുണ്ടാകുന്നു.

മേരുവിലിരിക്കുന്നവർക്ക് സൂര്യൻ എപ്പോഴും മദ്ധ്യാഹ്ന സ്ഥാനമാണ്. മേരുവിൻെറ ഇടത് ഭാഗത്ത് കൂടിയാണ് സൂര്യചലനം. സൂര്യൻ നിൽക്കുന്ന സ്ഥാനത്തിൻെറ മറുഭാഗം ഇരുട്ടാണ്.

ഇന്ദ്രപുരിയിൽനിന്ന് യാമ്യയെത്താൻ 15 നാഴിക സമയംവേണം. ദൂരം 2-1/4 കോടി 2-1/2ലക്ഷം യോജന.

ചന്ദ്രാദികളായ മറ്റു ഗ്രഹങ്ങളും ജ്യോതിഷ്ചക്രത്തിൽ ഉദിക്കയും ഒരുമിച്ച് അസ്തമിക്കയും ചെയ്യുന്നു.

ഇപ്രകാരം വേദസ്വരൂപനായ സൂര്യൻ ഒരു മുഹൂർത്തത്തിൽ 34 ലക്ഷത്തി എണ്ണൂറ് യോജന സഞ്ചരിച്ച് എല്ലാ പുരിയിലും എത്തുന്നു.

സൂര്യരഥത്തിന്ന് ഒരു ചക്രമേ ഉള്ളു. അത് സംവത്സരരൂപമാണ്. അതിന്ന് 12 ആരങ്ങൾ (മാസങ്ങൾ) 6 ഋതുക്കൾ (നേമികൾ) 3 ചാതുർമാസ്യങ്ങൾ (നാഭികൾ) ഇവയാണുളളത്. ചക്രത്തിൻെറ അക്ഷത്തിൻെറ ഒരറ്റം മേരുമൂർദ്ധാവിലും മറ്റേ അഗ്രം മാനസോത്തരപർവ്വതത്തിലും ഘടിപ്പിച്ചിട്ടുണ്ട്. ഈ സൂര്യരഥചക്രം എണ്ണയാട്ടുന്ന ചക്രത്തിന്നു സമമാണ്.

ഈ അക്ഷത്തിൽ ചക്രപ്രാന്തത്തിൽ മറ്റൊരക്ഷം മുമ്പേത്തെ അക്ഷത്തിൻെറ 1/4 നീളമുളളത് കോർക്കപ്പെട്ടിരിക്കുന്നു. ഇതിൻെറ ഉപരിഭാഗം ധ്രുവമണ്

ഡലത്തിൽ ചേർക്കപ്പെട്ടിരിക്കുന്നു. ഒന്നാമത്തെ അക്ഷം 1-1/2 കോടി 71/2 ലക്ഷം യോജന. രണ്ടാമത്തേത് 39,37.500 യോജന. സൂര്യരഥത്തിൻെറ നുകം 9 ലക്ഷം യോജന . അതിൽ അരുണൻ ഗായത്ര്യാദി ഛന്ദദേവതകളാകുന്ന 7 കുതിരകളെ യോജിപ്പിച്ച് സാരഥ്യം വഹിക്കുന്നു. കുതിരകൾ ആദിത്യദേവനെ വഹിക്കുകയും ചെയ്യുന്നു.

സൂര്യൻെറ മുൻഭാഗത്തിൽ അരുണൻ ഇരുന്നു തേർതെളിക്കുന്നു.

സൂര്യൻെറ പൂർവഭാഗത്തിൽ 60,000 ഋഷികൾ പെരുവിരൽ--നീളമുള്ളവർ-വാലഖില്യൻമാർ-സൂക്തങ്ങളാൽ സൂര്യനെ സ്തുതിക്കുന്നു.

ഇവരെ കൂടാതെ അന്യഋഷികൾ, ഗന്ധർവൻമാർ, അപ്സരസുകൾ, നാഗങ്ങൾ, യക്ഷൻമാർ, യാതുധാനൻമാർ (രാക്ഷസർ) ദേവൻമാർ ഇങ്ങിനെ 7 ഗണങ്ങൾ ഉണ്ട്. ഓരോ ഗണത്തിൽനിന്ന് ഈ രണ്ടുപേർ ആകെ 14പേർ മാസംതോറും മാറിമാറിവന്ന് സൂര്യനെ ഉപാസിക്കുന്നു.

9-1/2 കോടി ഒരു ലക്ഷം യോജനദീർഘവിസ്താരമുള്ള ഭൂമണ്ഡലത്തെ സൂര്യൻ ഒരു ക്ഷണത്തിൽ 2000 യോജനയും 2 ക്രോശവും വീതം ചുറ്റിസഞ്ചരിക്കുന്നു.

## 22-ാം അദ്ധ്യായം

പരീക്ഷിത്ത് ചോദിച്ചു. ആദിത്യൻ മേരുവിനേയും ധ്രുവമണ്ഡലത്തേയും പ്രദക്ഷിണം ചെയ്യുന്നുവെന്ന്. അത് അപ്രദക്ഷിണമായിട്ടാണ് എന്ന് പറഞ്ഞുവല്ലൊ. അത് എങ്ങിനെ.

കുശവൻെറ ചക്രം തിരിയുമ്പോൾ അതിലിരിക്കുന്ന ഒരു പ്രാണി ചക്രത്തിനൊപ്പം തിരിയുന്നതുപോലെ സ്വന്തമായി ചക്രത്തിൻെറ ഗതിക്ക് എതിരെപോകുന്നതായാൽ ആ പ്രാണിക്ക് 2 വിധം ചുറ്റലായില്ലേ എന്നപോലെ.

നക്ഷത്രരാശികളോടു ചേർന്നിരിക്കുന്ന കാലചക്രം ധ്രുവനേയും മേരുവിനേയും ചുറ്റുമ്പോൾ ആ ചക്രത്തെ ആശ്രയിച്ചിരിക്കുന്ന. സൂര്യാദിഗ്രഹങ്ങളുടെ ഗതിയും അന്യവിധമായിരിക്കുന്നുവെന്ന് മറ്റുള്ളവർക്ക് കാണപ്പെടും.

ഈ കാണപ്പെടുന്ന സൂര്യൻ ആദിപുരുഷനായ ശ്രീ നാരായണൻതന്നെ ആണ്.

ഈ സൂര്യനെ ഭക്തൻമാർ വേദവിദ്യകൊണ്ടും വേദോക്തങ്ങളായ അഗ്നിഹോത്രം, സന്ധ്യോപാസനം മുതലായ പല കർമ്മങ്ങൾകൊണ്ടും ധ്യാനം കൊണ്ടും ശ്രദ്ധാപൂർവ്വം പൂജിച്ച് ശ്രേയസ്സ് പ്രാപിക്കുന്നു.

ഈ സൂര്യൻ ലോകങ്ങളുടെ അന്തരാത്മാവാണ്. ഭൂലോകത്തിൻെറയും സ്വർഗ്ഗത്തിൻെറയും മദ്ധ്യേയുള്ള ആകാശവലയത്തിൽകൂടി സഞ്ചരിച്ച് 12 മാസങ്ങളെ ഭുജിക്കുന്നു.

ചന്ദ്രമാസ പ്രകാരം 2 പക്ഷം 1 മാസം. പിതൃക്കൾക്ക് 1 പകലും 1 രാത്രിയും കൂടിയത് 1 മാസം. സൂര്യമാനപ്രകാരം 2-1/4 നക്ഷത്രം. 1 മാസം. ഇവക്കെല്ലാം ആസ്പദം സൂര്യനാണ്. 1 സംവത്സരത്തിന് 6 ഋതു. ആകാശമാർഗ്ഗത്തിൽ അർദ്ധഭാഗം സഞ്ചരിക്കാനുള്ള കാലം അയനം.

സൂര്യൻ തൻെറ മണ്ഡലം ചുറ്റിയാൽ അതിന്ന് 1 സംവത്സരമെടുക്കുന്നു. സൂര്യൻെറ ഗതിക്ക് മന്ദഗതി, ശീഘ്രഗതി, സമഗതി എന്ന വ്യത്യാസങ്ങളുണ്ട്.

അതുകൊണ്ട് ഒരു വർഷത്തിന്ന് കുറേ ദിവസം അധികരിച്ചും മറ്റൊന്നിന്നു കുറഞ്ഞും കാണുന്നു.

സൂര്യമണ്ഡലത്തിൽനിന്ന് ഉപരി ലക്ഷയോജനദൂരത്തിൽ കാണപ്പെടുന്ന ചന്ദ്രൻ സൂര്യൻെറ സംവത്സരഭുക്തിയെ 2 പക്ഷങ്ങൾകൊണ്ടും മാസഭുക്തിയെ 2-1/4 ദിവസം കൊണ്ടും ചിലപ്പോൾ 1 ദിവസംകൊണ്ടും ഭുജിക്കുന്നു.

ചന്ദ്രൻെറ വൃദ്ധികരങ്ങളായ കലകളാൽ ദേവൻമാർക്കും ക്ഷയശീലകളായ കലകളാൽ പിതൃക്കൾക്കും അഹോരാത്രങ്ങൾ ജനിപ്പിക്കുന്നു. ഇവിടെ അഹോരാത്രം എന്നാൽ രാത്രി പകലുകൾ അല്ല. പൂജാകാലങ്ങളെന്നാണ്.

ചന്ദ്രൻ തൻെറ കലകൾ വൃദ്ധിക്ഷയങ്ങൾകൊണ്ട് സർവ്വജീവരാശികൾക്കും ആഹാരമായിരിക്കുന്ന ഔഷധികളെ അഭിവൃദ്ധിപ്പെടുത്തുന്നു. അതിനാൽ ചന്ദ്രനെ ജീവൻ എന്നും പ്രാണങ്ങൾ എന്നുംകൂടി പറയാറുണ്ട്.

ചന്ദ്രന്ന് തേരുണ്ടത്രെ. അതിന്ന് 3 ചക്രങ്ങളുണ്ട്. കുതിരകൾ വെള്ളനിറമാണ്. ആകെ 10 കുതിരകൾ. ആ തേരിൽ ചന്ദ്രൻ സഞ്ചരിക്കുന്നു.

ചന്ദ്രന്ന് 16 കലകളാണ്. ചന്ദ്രൻ ഭഗവാൻെറ മനോരൂപനാണ്. അതുകൊണ്ട് ചന്ദ്രനെ മനോമയൻ, അന്നമയൻ, അമൃതമയൻ എന്നെല്ലാം വിളിക്കുന്നു. സർവ്വമയനുമാണ്. കാരണം എല്ലാ ജീവികളുടേയും പ്രാണസംതൃപ്തിയെ ജനിപ്പിക്കുന്നു. 10 ഇന്ദ്രിയങ്ങളും 5 പഞ്ചഭൂതങ്ങളും മനസ്സും കൂടിയതാണ് 16 കലകൾ. അതുകൊണ്ടാണ് ചന്ദ്രനെ ഭഗവാനായ പുരുഷൻ എന്ന് വിളിക്കപ്പെടുന്നത്.

ചന്ദ്രമണ്ഡലത്തിൽനിന്നും ഉപരി 3 ലക്ഷം യോജന ദൂരെ 28 നക്ഷത്രങ്ങൾ മേരുവിനെ പ്രദക്ഷിണംവെക്കുന്നു. അഭിജിത്ത് എന്ന നക്ഷത്രം ഉത്രാടത്തിന്നും തിരുവോണത്തിന്നും മദ്ധ്യേ ഉള്ളതിനാലാണ് 28 എന്ന സംഖ്യനിർണ്ണയിക്കുന്നത്.

ഉത്രാടത്തിൻെറ അന്ത്യം 15 നാഴികയും തിരുവോണത്തിൻെറ ആദ്യം 4 നാഴികയും കൂടിയ ഭാഗമാണ് അഭിജിത്ത്.

നക്ഷത്രമണ്ഡലത്തിൽനിന്ന് ഉപരി, 2 ലക്ഷം യോജന ദൂരെ ശുക്രൻ ഇരിക്കുന്നു. ഈ ഗ്രഹം ലോകാനുഗ്രഹിയാണ്. ശുക്രസഞ്ചാരത്താൽ വർഷം ഉണ്ടാകുന്നു. വർഷത്തെ പ്രതിബന്ധിക്കുന്ന ഗ്രഹങ്ങളെ ഉപശമിപ്പിക്കും ശുക്രൻ.

ശുക്രനെപോലെ ബുധനും സൂര്യൻെറ മുന്നിലും പിന്നിലുമായ് സഞ്ചരിക്കുന്നു. ഇത് ശുഭഗ്രഹണമാണ്. സൂര്യനിൽനിന്ന് അകന്നാൽ കൊടുങ്കാറ്റ്, അതിവൃഷ്ടി മുതലായ ഫലമാണ്.

ചൊവ്വ, ബുധനുപരി 2 ലക്ഷം യോജനദൂരെ ആണ്. ഇത് ഒരു അശുഭഗ്രഹമാണ്.

ബൃഹസ്പതി ഭഗവാൻ അതിൽനിന്ന് 2 ലക്ഷം ദൂരെ ആണ്. സൻമാർഗ്ഗികൾക്കനുകൂലിയാണ്.

ശനി അതിൽനിന്നും ഉപരി 2 ലക്ഷം യോജന ദൂരെ സ്ഥിതി ചെയ്യുന്നു. ഇത് അശുഭഗ്രഹമാണ്.

അതിൽനിന്നും 11 ലക്ഷം യോജനദൂരെ ഋഷികൾ ഇരിക്കുന്നു. അവർ ലോകക്ഷേമാഗ്രഹത്തോടെ വിഷ്ണുവിൻെറ പരമപദം പ്രദക്ഷിണം ചെയ്യുന്നു.

## 23-ാം അദ്ധ്യായം

ഋഷികളുടെ സ്ഥാനത്തിൽനിന്നും 13 ലക്ഷം യോജന ദൂരത്ത് വിഷ്ണുവിൻെറ പരമപദം. അവിടെ ധ്രുവനെ വലത്ത് ഭാഗത്ത് നിർത്തി അഗ്നി, ഇന്ദ്രൻ, കശ്യപൻ, ധർമ്മൻ മുതലായവർ ഉപാസിക്കുന്നു. ധ്രുവനെ ഒരു കുറ്റിപോലെ ഇരുത്തീട്ടു ഗ്രഹങ്ങളും നക്ഷത്രങ്ങളും ധ്രുവൻെറ ചുറ്റും പ്രദക്ഷിണം വെക്കുന്നു. അവക്ക് ഭഗവൽ പ്രഭാവത്താൽ ഭൂമിയിൽ പതനം ഇല്ല. ധ്രുവമണ്ഡലസ്ഥിതരായതുകൊണ്ട് ശിശുമാരാകൃതിയായ ഭഗവൽ പ്രഭാവത്താൽ പതനമില്ലാതായി എന്ന് ചിലർ അഭിപ്രായം പറയുന്നു.

വാസുദേവൻെറ ശിശുമാരസ്വരൂപം പാമ്പ് വലയമിട്ടു കിടക്കുന്നത് പോലെ ആണ്. കുണ്ഡലാകാരമായിരിക്കുന്ന ശരീരത്തോടുകൂടിയ ശിശുമാരൻെറ പുച്ഛാഗ്രത്തിൽ ധ്രുവമണ്ഡലം, ആ രൂപത്തിൻെറ ലാംഗൂലത്തിൽ പ്രജാപതി, അഗ്നി, ഇന്ദ്രൻ, ധർമ്മൻ ഇവർ സ്ഥിതി ചെയ്യുന്നു. ശിശുമാരൻെറ ശരീരത്തിൽ പലഭാഗത്തുമായി നക്ഷത്രങ്ങളും സപ്തർഷികളും ഇരിക്കുന്നു.

നക്ഷത്രസ്വരൂപനായ അഗസ്ത്യർ മുകളിലെ കവിൾതടത്തിലും യമൻ താഴത്തെ ഹനുവിലും മുഖങ്ങളിൽ ചൊവ്വയും ഉപസ്ഥത്തിൽ ശനിയും പിരടിയൽ ബൃഹസ്പതിയും മാറിടത്തിൽ ആദിത്യനും ഹൃദയത്തിൽ ശ്രീനാരായണനും മനസ്സിൽ ചന്ദ്രനും നാഭിയിൽ ശുക്രനും സ്തനങ്ങളിൽ അശ്വികളും ഗളത്തിൽ രാഹുവും കേതു സർവ്വാംഗങ്ങളിലും രോമങ്ങളിൽ സർവനക്ഷത്രങ്ങളും വസിക്കുന്നു.

ശ്രീ വിഷ്ണു ഭഗവാൻെറ സർവ്വദേവതമയമായ ഈ ശിശുമാരസ്വരൂപത്തെ പ്രതിദിനം സന്ധ്യയിൽ മന്ത്രത്തോടെ ഉപാസിക്കേണം.

ത്രികാലങ്ങളിൽ ഈ ശിശുമാരസ്വരൂപത്തെ നമസ്കരിക്കയോ സ്മരിക്കയോ ചെയ്താൽ തൽകാലത്തെ എല്ലാ പാപവും ഉടനെ നശിക്കും.

## 24-ാം അദ്ധ്യായം

ഇനി 3 അദ്ധ്യായങ്ങളെകൊണ്ട് അധോലോകങ്ങളെ വിവരിക്കുന്നു. ഈ അദ്ധ്യായത്തിൽ രാഹുവിൻേറയും മറ്റ് 7 അധോലോകങ്ങളുടേയും വിവരം പറയുന്നു.

സൂര്യനിൽനിന്ന് 1 അയുതം (10000) യോജന താഴെ സ്വഭാനു (രാഹു). ഇത് നക്ഷത്രമെന്നപോലെ സഞ്ചരിക്കുന്നു. സിംഹിക എന്ന രാക്ഷസിയുടെ പുത്രനാണ് ഇവൻ. എന്നാൽ ഭഗവൽ കാരുണ്യത്താൽ മരണമില്ലായ്മയും ഗ്രഹമെന്ന ഭാവവും കിട്ടി. വാസ്തവത്തിൽ ഈ പദവിക്ക് അവൻ അർഹനല്ലായിരുന്നു.

സൂര്യമണ്ഡലം 10,000 യോജനയും ചന്ദ്രമണ്ഡലം 12,000 യോജനയും രാഹുമണ്ഡലം 13,000 യോജനയും വിസ്താരമുണ്ട്.

പാലാഴി കടഞ്ഞ് കിട്ടിയ അമൃത് ഭഗവാൻ സ്ത്രീ വേഷധാരിയായി വന്ന് അസുരൻമാരെ മോഹിപ്പിച്ച് ദേവൻമാരെയും അസുരൻമാരെയും വെവ്വേറെ ചേരിയിൽ ഇരുത്തി അമൃതം ആദ്യം ദേവൻമാർക്ക് വിളമ്പിക്കൊടുക്കുമ്പോൾ രാഹു എന്ന അസുരൻ ഭഗവാൻ അറിയില്ല എന്നു കരുതി ദേവവേഷത്തിൽ ദേവൻമാരുടെകൂടെ വന്ന് അമൃത് വാങ്ങി കഴിച്ചപ്പോൾ സൂര്യചന്ദ്രൻമാർ ഭഗവാന്ന്

ഇവൻ യഥാർത്ഥ അസുരനാണെന്ന് ചൂണ്ടിക്കാട്ടുകയും ഭഗവാൻ തൽക്ഷണം സുദർശനംകൊണ്ട് ഇവന്റെ ശിരഛേദനം ചെയ്കയും ചെയ്തു. അപ്പോഴേക്ക് അമൃത് കൺഠത്തിൽനിന്ന് താഴെ ഇറങ്ങിയതിനാൽ ഇവൻ മരണപ്പെട്ടില്ല. അന്നു മുതൽക്ക് ഇവന്ന് അമൃതത്വവും ഗ്രഹഭാവവും സിദ്ധിച്ചു.

ഇവന്ന് സൂര്യചന്ദ്രൻമാരോടും അന്നുമുതൽ വൈരമാണ്. പൗർണ്ണമിയിലും അമാവാസിയിലും അവരെ വിഴുങ്ങുവാൻ പരിശ്രമിക്കും. സൂര്യചന്ദ്രൻമാരെ രക്ഷിപ്പാൻ ശ്രീഹരി സുദർശനത്തെ അയച്ചു. ഇവൻ സുദർശനത്തെ അൽപ നേരം എതിരിട്ടു. പിന്നീട് താങ്ങാൻ വയ്യാതെ മടങ്ങി. ഇതിനെ ഗ്രഹണം എന്ന് പേർ പറയുന്നു.

രാഹുമണ്ഡലത്തിൽനിന്ന് അയുതം ദൂരത്തിൽ സിദ്ധചാരണവിദ്യാധര ൻമാരാണ്.

അതിന്റെയും താഴെ യക്ഷസ്സുകൾ രക്ഷസ്സുകൾ പിശാചുക്കൾ പ്രേതങ്ങൾ ഭൂതങ്ങൾ ഇവയുടെ വിഹാരസ്ഥലം. അവിടെവരെ വായു ചലിക്കും.

അതിന്റെ 100 യോജന താഴത്താണ് ഭൂമി. ഇതിന്റെ ഉപരിഭാഗം ഹംസ ഭാഡ്യശ്യേന (ഗരുഡപക്ഷികൾ) ഇവ എത്രദൂരം പറക്കുന്നുവോ അതൊക്കെ ഭൂമിയിൽപെട്ടതാണ്.

ഭൂമിയുടെ താഴെ 7 ലോകങ്ങളുണ്ട്. അതലം വിതലം സുതലം തലാതലം മഹാതലം രസാതലം പാതാളം. ഈ അധോലോകങ്ങളെ ബിലസ്വർഗ്ഗങ്ങൾ എന്ന് പറയുന്നു. (ഗുഹാരൂപസ്വർഗ്ഗങ്ങൾ) ഇവിടെ സ്വർഗ്ഗത്തിലുള്ളതിനേക്കാൾ ആനന്ദവും ഐശ്വര്യവും പ്രഭാവവും സമ്പത്തും വിനോദവുമാണ്. സ്ത്രീപുരു ഷൻമാർക്ക് ഒന്നിച്ച് ക്രീഡിക്കാനുള്ള സൗകര്യങ്ങൾ ധാരാളം. ഇതിലെ പുരങ്ങൾ മായാവിദ്യയിൽ നിപുണനായ മയൻവിഭാഗം ചെയ്തതും നിർമ്മിച്ചതുമാണ്. അവിടെ ഉദ്യാനങ്ങൾ ആരാമങ്ങൾ കുളങ്ങൾ ഇവകളിൽ പുഷ്പങ്ങൾ ഫല ങ്ങൾ താമരകൾ അവകളുടെ ഇടയിൽ നാനാജാതി പക്ഷികൾ ഇവകളുണ്ട്. ഇവിടുത്തെ ഉദ്യാനങ്ങളും മറ്റും ദേവലോകത്തിലുള്ളതിനെക്കാൾ സുന്ദരമാണ്. ഇവിടെ മഹാസർപ്പങ്ങളുടെ ശിരസ്സുകളിലെ രത്നങ്ങൾ അന്ധകാരത്തെ നിശ്ശേഷം ഇല്ലാതാക്കുന്നു. ഇവിടുത്തെ നിവാസികൾ ദിവ്യൗഷധം കലർന്ന രസായനം ലേഹ്യം മുതലായവ സേവിക്കുന്നതിനാലും ഔഷധം ചേർന്ന വെള്ളത്തിൽ സ്നാനം ചെയ്യുന്നതിനാലും ജരനര വിശപ്പ് ക്ഷീണം ദാഹം ഇവ ഇല്ലാത്തവരാണ്. ഇവർക്ക് മരണം ഭഗവാന്റെ സുദർശനത്തിൽനിന്ന് മാത്രമാണ്. ഇവിടെ സുദർശനം പ്രവേശിച്ചാൽ അസുരസ്ത്രീകളുടെ ഗർഭം അലസുമത്രെ.

അതലത്തിൽ മയന്റെ പുത്രൻ ബലൻ വസിക്കുന്നു. അവൻ കോട്ടവായ ഇട്ടപ്പോൾ 3 വിധസ്ത്രീകൾ മുഖത്തിൽനിന്ന് വന്നു. സ്വൈരണികൾ കാമിനി കൾ പുംശ്ചലികൾ. സ്വജാതിയിൽ രമിക്കുന്നവർ സ്വൈരണികൾ വിജാതികളിൽ രമിക്കുന്നവർ കാമിനികൾ. അതിചഞ്ചലകൾ പുംശ്ചലികൾ-ഇവർ ഇവരെ ആഗ്രഹിച്ചുവരുന്ന പുരുഷൻമാർക്ക് ഹാടകം എന്ന ഒരു രസം സേവിപ്പാൻ കൊടുക്കും. പിന്നെ അവർ മദാന്ധരായി. ഇഷ്ടംപോലെ ക്രീഡിക്കും.

അതിനുതാഴെ വിതലത്തിൽ ഹാടകേശ്വരൻ എന്ന പേരിൽ ശിവപരമാത്മാ വിരിക്കുന്നു. ഭവാനി ദേവിയുംകൂടെ ഉണ്ട്. അവരുടെ വീര്യത്തിൽനിന്ന് ഹാടകി

എന്ന നദി ഉത്ഭവിക്കുന്നു. കാറ്റടിച്ച് നദിയുടെ ജലം വറ്റുമ്പോൾ അതിലെ ഊറൽ മണ്ണ് സ്വർണ്ണമായി മാറുന്നു. അത് ആഭരണമുണ്ടാക്കാൻ അവിടുത്തെ നിവാസികൾ ഉപയോഗിക്കുന്നു.

അതിൻെറ താഴെ സുതലത്തിൽ പ്രസിദ്ധനായ മഹാബലി വസിക്കുന്നു. ഭഗവദനുഗ്രഹത്താൽ അദ്ദേഹത്തിന്ന് സ്വർഗ്ഗത്തിൽകൂടി ഇല്ലാത്ത ഐശ്വര്യം അവിടെ ഉണ്ട്.

അതിന്നുതാഴെ തലാതലത്തിൽ ത്രിപുരങ്ങളുടെ അധിപനായ ദാനവേന്ദ്രൻ (മയൻ) വസിക്കുന്നു. ശിവൻ ത്രിലോകത്തിന്നും ക്ഷേമം നൽകാനായി ത്രിപുരങ്ങളെ ദഹിപ്പിച്ചു. സുദർശനഭയത്തിൽനിന്ന് രക്ഷ നൽകികൊണ്ട് ശിവൻ അവർക്ക് അഭയം നൽകുന്നു.

അതിൻെറ താഴെ മഹാതലത്തിൽ കദ്രുവിൻെറ സന്താനങ്ങളായ സർപ്പഗണങ്ങൾ വസിക്കുന്നു. അവർ ക്രോധികളാണ്. കുഹകൻ, തക്ഷകൻ, കാളിയൻ സുഷേണൻ മുതലായവർ പ്രധാനികളാണ്. ഗരുഡഭയം ഉണ്ടെങ്കിലും കുടുംബങ്ങളോട് ചേർന്ന് അതെല്ലാം മറന്ന് സ്വൈരജീവിതം നയിക്കുന്നു.

താഴെ രസാതലത്തിൽ ദൈവതേയൻമാർ ദാനവൻമാർ പണികൾ നിവാതകവചൻമാർ കാലകേയൻമാർ ഹിരണ്യപുരവാസികൾ മുതലായ ദേവശത്രുക്കൾ താമസിക്കുന്നു. ജൻമനാബലശാലികൾ. സുദർശനത്തെ ഭയന്ന് ജീവിക്കുന്നു.

അതിലും താഴെ പാതാളം. നാഗലോകപതികളായ വാസുകി മുതലായവരുടെ വാസസ്ഥാനമാണ് ഇത്. അവർ വലിയ പത്തികളുള്ളവരാണ്. മഹാക്രോധികളുമാണ്. ചിലർക്ക് ശിരസ്സിൽ 1000 പടങ്ങൾവരെ ഉണ്ട്. അവരുടെ ശിരോരത്നങ്ങൾ അവിടുത്തെ ഇരുട്ടിനെ നശിപ്പിക്കുന്നു.

## 25-ാം അദ്ധ്യായം

പാതാളത്തിൻെറ മൂലദേശത്തിൽ 30,000 യോജനദൂരെ തമോഗുണപ്രധാനിയായ അനന്തൻ വസിക്കുന്നു. ഇദ്ദേഹത്തെ സങ്കർഷണൻ എന്നും വിളിക്കാറുണ്ട്. സങ്കർഷണം= സംബന്ധത്തെ ജനിപ്പിക്കുന്നത് എന്നർത്ഥം. ദൃഷ്ടാവായ ആത്മാവിനേയും ദൃശ്യമായ ശരീരത്തേയും യോജിപ്പിക്കുന്ന ഞാൻ എന്ന അഹങ്കാരത്തിൻെറ അധിഷ്ഠാനമായതുകൊണ്ട് സങ്കർഷണൻ എന്ന പേർ വന്നു.

അനന്തന്ന് 1000 ശിരസ്സാണ്. അതിൽ ഒന്ന് ഈ ഭൂമണ്ഡലത്തെ കടുക്മണിപോലെ താങ്ങിനിൽക്കുന്നു. അദ്ദേഹത്തിൻെറ ശരീരവലുപ്പം എത്ര എന്ന് ഇതിൽനിന്ന് ഊഹിക്കാം. അദ്ദേഹത്തിൻെറ പുരികങ്ങളുടെ മദ്ധ്യത്തിൽനിന്ന് 3 നേത്രങ്ങളോടുകൂടിയ ഏകാദശരുദ്രവ്യൂഹം 3 ശിഖകളോടുകൂടിയ ശൂലത്തെ ചലിപ്പിച്ചുകൊണ്ട് പുറപ്പെട്ടു. സങ്കർഷണത്തിൽനിന്ന് പുറപ്പെട്ടതിനാൽ രുദ്രന്ന് സാങ്കർഷണൻ എന്നും പേർവന്നു. ലോകസംഹാരം ചെയ്യുന്ന രുദ്രൻെറ ഉൽപത്തിക്ക് കാരണമായതുകൊണ്ടാണ് അനന്തനെ തമോഗുണസ്വരൂപൻ എന്ന പേരലറിയപ്പെടുന്നത്.

തമോഗുണസ്വരൂപനെന്ന് പറഞ്ഞതുകൊണ്ട് അനന്തൻ ഭയങ്കരനൊന്നും അല്ല. അദ്ദേഹത്തെ നമസ്കരിക്കുന്ന സർപ്പാദിപൻമാരും നാഗരാജകന്യകൻമാരും ഇദ്ദേഹത്തിൻെറ നഖങ്ങളിൽ അവരുടെ മുഖം പ്രതിബിംബിച്ചു കാണുമ്പോൾ ആനന്ദിക്കാറുണ്ടത്രെ. അദ്ദേഹം അമർഷത്തേയും ക്രോധത്തേയും

അടക്കി ലോകരക്ഷ ചെയ്തുവരുന്നു.

നാരദർ പറയുന്നു. ഇദ്ദേഹം നാശരഹിതനും സച്ചിദാനന്ദവുമായ ഏക വസ്തു യാതൊന്നാണോ അതാണ്. യാതൊരുവൻ അറിഞ്ഞോ അറിയാതേയോ കൃഷ്ണാ രാമ നാരായണ എന്ന നാമം പരിഹാസമായിട്ടായാലും ഉച്ചരിക്കാനിടയായാൽ അവന്റെ സർവപാപങ്ങളും തൽക്ഷണം നശിക്കും. ഭൂമിയുടെ ചരാചരങ്ങളുടെ നിലനിൽപിന്നായി അതിനെ തന്റെ ഒരു ശിരസ്സിൽ ഒരു അണുകണക്കെവെച്ച് നടക്കുന്നു.

ഇത്രയും പറഞ്ഞശേഷം ശുകമഹർഷി പരീക്ഷിത്തിനോട് പറഞ്ഞു. ഭഗവാന്റെ സ്ഥൂലശരീരത്തെപറ്റി വിസ്തരിച്ചു കേൾക്കേണമെന്നാവശ്യപ്പെട്ടത് മുഴുവൻ പറഞ്ഞുകഴിഞ്ഞു. ഇനി എന്താണ് അങ്ങക്ക് അറിയേണ്ടത് എന്ന് ചോദിച്ചു.

## 26-ാം അദ്ധ്യായം

മഹർഷേ, ഈ മാതിരി ലോകത്തിന്റെ വൈചിത്ര്യത്തിന്ന് കാരണമെന്താണ്. ശുകമഹർഷി ഉത്തരം പറഞ്ഞു.

കർത്താവിന്റെ ശ്രദ്ധാഭേദംനിമിത്തം കർമ്മഗതികൾ വിഭിന്നകളായി ഭവിക്കുന്നു. ഗുണഭേദം നിമിത്തം ശ്രദ്ധ ഓരോ സമയത്തും വ്യത്യാസപ്പെടും. സാത്വകീ ശ്രദ്ധയുണ്ടായാൽ ധർമ്മം. രാജസിക്ക് ധർമ്മാധർമ്മം. താമസിക്ക് പാപം. ധർമ്മഫലം അനുഭവിപ്പാൻ സ്വർഗ്ഗാദിലോകം രാജസിക്ക് മനുഷ്യലോകം പാപിക്ക് നരകലോകം. ഒരു ജീവന്നുതന്നെ ഈ 3 ലോകവും പ്രവേശിക്കേണ്ടിവന്നുവെന്നും വരാം.

വേദം നിരോധിച്ച കർമ്മം ചെയ്യുന്നത് അധർമ്മമാണ്. കർത്താവിന്റെ അധർമ്മശ്രദ്ധകാരണം. കാമവൃത്തികൾ നാനാവിധങ്ങളായിരിക്കും. അതിനാൽ പ്രാപ്യസ്ഥാനങ്ങളായ നരകങ്ങളും വ്യത്യാസപ്പെട്ടിരിക്കും.

നരകലോകങ്ങൾ ത്രിലോകങ്ങളുടെ മദ്ധ്യത്തിൽതന്നേയാണ്. ഭാരതഖണ്ഡത്തെ സംബന്ധിച്ച് അത് തെക്കായി വരും. അവിടെ സൂര്യപുത്രനായ യമൻ വസിക്കുന്നു. അവിടെ അദ്ദേഹത്തിന്റെ ഭൃത്യൻമാർ മൃത്യു അടഞ്ഞവരെകൊണ്ടുവരും. അവരുടെ കർമ്മഫലത്തിന്നനുസരിച്ച് അവർക്ക് ശിക്ഷ വിധിക്കും.

അവിടെ 21 വിധ നരകങ്ങളുണ്ടെന്ന് പറയുന്നു. ചിലർ അത് 28 ആണെന്നും പറയുന്നു.

പൗരൻമാരുടെ സന്താനം കളത്രം ധനം എന്നിവ അപഹരിച്ചാൽ താമിസ്രം എന്ന നരകം.

യാതൊരുവൻ ഉടമസ്ഥനെ വഞ്ചിട്ട് അവന്റെ ഭാര്യ ധനം ഇവ അപഹരിക്കുന്നുവോ അവന്ന് അന്ധതാമിസ്രം. അവർ മൂർച്ഛിച്ച് കണ്ണ് കാണാതെ കിടക്കേണ്ടിവരും.

യാതൊരുവൻ ഈ ശരീരാഭിമാനത്തിൽ ഭാര്യപുത്രാദികളെ സംരക്ഷിപ്പാനായി പ്രാണികളെ ദ്രോഹിക്കുന്നുവോ അവന്ന് രൗരവം എന്ന നരകം. ദ്രോഹം അനുഭവിച്ച പ്രാണികൾ ഇവനെ രുരുക്കൾ എന്ന ക്രൂരപ്രാണികളായി ഹിംസിക്കുന്നു.

യാതൊരുവൻ പ്രാണിഹിംസകൊണ്ട് ജീവിക്കുന്നുവോ അവൻ മഹാരൗരവത്തിൽ വീഴുന്നു. രുരുക്കൾ ഇവൻെറ മാംസം ഭക്ഷിക്കുന്നു.

യാതൊരുവൻ പ്രാണികളെ പ്രാണനോടുകൂടിതന്നെ പചിക്കുന്നുവോ അവനെ കംഭീപാത നരകത്തിൽ ഇടുന്നു. തിളക്കുന്ന എണ്ണയിൽ. യാതൊരുവൻ മാതാപിതാക്കൾ ബ്രാഹ്മണൻ ബ്രഹ്മജ്ഞാനികൾ എന്നിവരെ ദ്രോഹിക്കുന്നുവോ അവനെ കാലസൂത്രം എന്ന നരകത്തിലിടുന്നു. താഴത്ത് അഗ്നി മുകളിൽ പഴുക്കുന്ന സൂര്യരശ്മി.

യാതൊരുവൻ വേദമാർഗ്ഗത്തെ ഉപേക്ഷിച്ച് അതായത് സ്വധർമ്മത്തെ ഉപേക്ഷിച്ച് പാഖണ്ഡത്തെ സ്വീകരിക്കുന്നുവോ അവനെ അസിപത്രവനം എന്ന നരകത്തിൽ പ്രവേശിപ്പിക്കുന്നു. അവനെ കൊരടാവുകൊണ്ട് അടി. മൂർച്ചയുള്ള പനയോലകളിൽകൂടി ഓടിക്കൽ ഇവ ചെയ്യും.

യാതൊരുവൻ അധികാരമില്ലാതിരിക്കെ മറ്റൊരുവനിൽ ദണ്ഡത്തെ ഏൽപിക്കുന്നുവോ അവൻ സൂകരമുഖം എന്ന നരകത്തിൽ വീഴുന്നു. അവിടെ കരിമ്പിനെ മുറിക്കുന്നതുപോലെ ഇവൻെറ അവയവങ്ങളെ പിളർക്കപ്പെടുന്നു.

യാതൊരുവൻ ഈച്ച കൊതുക് ഉറുമ്പ് മുതലായ ജീവികളെ ഉപദ്രവിക്കുന്നുവോ അവൻ അന്ധകൂപം എന്ന നരകത്തിൽ പതിക്കും. മനുഷ്യനെ ദ്രോഹിക്കുന്ന പ്രാണികൾ അറിവില്ലായ്മകൊണ്ട് ചെയ്യുന്ന കൃത്യമാണ്. ഭഗവാൻ അവരുടെ ആഹാരം ആവിധമാണ് നിശ്ചയിച്ചിട്ടുള്ളത്.

യാതൊരുവൻ കിട്ടിയ ഭക്ഷ്യസാധനങ്ങളെ അന്യർക്ക് പങ്കുവെക്കാതെ സ്വന്തം അനുഭവക്കുന്നുവോ അവൻ കൃമിഭോജനം എന്ന നരകത്തിൽ വീഴുന്നു. അവിടെ കൃമികൾ ഇവനെ ഭക്ഷിക്കുന്നു. ഇവൻ കൃമികളേയും. യാതൊരുവൻ അന്യൻെറ സ്വർണ്ണരത്നാദികളെ അപഹരിക്കുന്നുവോ അവൻ സംദാശം എന്ന നരകത്തിൽ വീഴുന്നു. അവിടെ ഇരുമ്പ് പഴുപ്പിച്ച് ശരീരത്തിൽ പൊള്ളിക്കുന്നു. മുഖാന്തഭാഗത്തിലും.

യാതൊരുവൻ അഗമ്യകളായ സ്ത്രീകളേയോ, സ്ത്രീകൾ പുരുഷൻമാരേയോ പ്രാപിക്കുന്നുവോ അവൻ പഴുപ്പിച്ച ഇരുമ്പ് ആലിംഗനം ചെയ്യേണ്ടിവരുന്നു.

ബ്രാഹ്മണി, വിധവ, മാന്യ, സ്വഗോത്രത്തിൽ ജനിച്ചവൾ, രാജസ്ത്രീകൾ ഉയർന്ന വർണ്ണത്തിലുള്ളവർ, അതിനീച ഇവർ അഗമ്യകളാണ്.

യാതൊരുവൻ ഭേദാഭേദമൊന്നും നോക്കാതെ സർവസ്ത്രീകളിലും പ്രവേശിക്കുന്നുവോ അവനെ വജ്രംപോലെമുള്ളുകളുള്ള ശാൽമ്ലീ മരത്തിൽ കയറ്റി വലിക്കുന്നു.

സൽകുലരായ രാജാക്കൻമാർ ധർമ്മബന്ധനകളെ തെറ്റിയാൽ അവരെ മലം മൂത്രം മാംസം ഇവനിറഞ്ഞ വൈതരണി എന്ന നദിയിലിട്ടു അതിലെ ജന്തുക്കളാൽ ചുറ്റപ്പെട്ട് മാംസം രക്തം ഇവ തിന്നൊടുക്കിപ്പിക്കുന്നു.

ദാസികളെ ഭാര്യസ്ഥാനത്തിൽ വെക്കുന്നവർ, ശൗച ആചാരനിയമ മര്യാദകളെ ഉപേക്ഷിച്ച് മൃഗങ്ങളെപോലെ വ്യാപരിക്കുമ്പോൾ അവരെ പൂയോദം എന്ന നരകത്തിലിടുന്നു. മലമൂത്ര കഫം നിറഞ്ഞ സമുദ്രത്തിലിട്ടു വലപ്പിക്കയും ഭുജിപ്പിക്കയും ചെയ്യുന്നു.

ശ്വാക്കൾ കഴുതകൾ മുതലായ മൃഗങ്ങളിൽ കാമചേഷ്ടയെ അനുഷ്ടി

ക്കയും ശ്രാദ്ധം യജ്ഞം എന്നിവക്കല്ലാതെ മൃഗങ്ങളെ ഹിംസിക്കയും ചെയ്യുന്ന ബ്രാഹ്മണരെ യമപുരുഷൻമാരും ഇവരുടെ ദ്രോഹം അനുഭവിച്ച ഭൂതങ്ങളും ബാണങ്ങൾകൊണ്ട് മുറിപ്പെടുത്തുന്നു.

യാഗതത്വമറിയാതെ ദംഭത്തിനുവേണ്ടി മറ്റുള്ളവരെ ധരിപ്പിക്കാൻ യാഗം നടത്തുകയും മൃഗങ്ങളെ ഹിംസിക്കുകയും ചെയ്യുന്നവരെ വൈശസം എന്ന നരകത്തിൽ പ്രാപിപ്പിക്കുന്നു.

യാതൊരു ബ്രാഹ്മണൻ അവൻെറ ഭാര്യയെ ശുക്ലം കുടിപ്പിക്കുന്നുവോ അവനെ യമപുരുഷൻമാർ രേതകുല്യയിൽ പതിപ്പിച്ച് രേതസ്സ് കുടിപ്പിക്കുന്നു.

യാതൊരുവൻ കള്ളനോ രാജാവോ രാജഭടനോ തീ, വിഷം ഇവകൊണ്ട് ജനങ്ങൾക്ക് ദ്രോഹം ചെയ്യുന്നവോ അവനെ 720 ശ്വാരുപത്തിലുള്ള യമപുരുഷൻമാർ കടിക്കുന്നു. സാരമോദനം എന്ന നരകമാണ് ഇത്.

യാതൊരുവൻ കള്ളസാക്ഷി പറയുക. കൊള്ളകൊടുക്കയിൽ കളവ് പ്രവൃത്തിക്കുക. ഇവ ചെയ്താൽ അവനെ അവീച്ചിമത്ത് എന്ന നരകത്തിലേക്ക് പർവ്വതശിഖരത്തിൽനിന്ന് തള്ളിയിട്ട് വേദനപ്പെടുത്തുന്നു. അവീചിമത്ത് എന്നാൽ ജലം എന്ന പോലെ ശിലാതലം പ്രകാശിക്കും. അതിൽ വീണാൽ അവയവങ്ങൾ നുറുങ്ങും. പ്രാണഹാനിവരില്ല. ബ്രാഹ്മണന്ന് സുരാപാനം (മദ്യം) രാജാവിന്നും വൈശ്യന്നും സോമപാനം വർജ്യമാണ്. ഈ വേദവിധിയെ അതിക്രമിച്ചവരെ യമപുരുഷൻമാർ മാറിൽ ചവിട്ടി ഉരുക്കിയ കാരിരുമ്പിൻനീര് വായിലൊഴിക്കും.

യാതൊരുവൻ അധമനായിരിക്കേ ജൻമം തപസ്സ് വിദ്യ ആചാരം ജാതി ആശ്രമം മുതലായവയാൽ പൂജ്യൻമാരായവരെ ബഹുമാനിക്കാതെ ഇരിക്കുന്നുവോ അവൻ ജീവൻമൃതനാണ്. അവർ ക്ഷാരകർദ്ദമം എന്ന നരകത്തിൽ തലകീഴായിവീണ് അനേകം കഷ്ടപ്പാടുകൾ അനുഭവിക്കുന്നു.

യാതൊരുവൻ മനുഷ്യനെ ഹിംസിച്ച് നരമാംസം ഭക്ഷിക്കുന്നുവോ അവനെ യമപുരിയിൽ രക്ഷോഗണങ്ങൾ ആയുധംകൊണ്ട് പിളർന്ന് രക്തം കുടിച്ച് നൃത്തം ചെയ്യുന്നു.

യാതൊരുവൻ കളിയായിട്ടായാലും നിരുപദ്രവികളായ ജീവികളെ ഭക്ഷണാശ കാണിച്ച് വഞ്ചിച്ച് ശൂലങ്ങളിലോ മറ്റോ കോർത്ത് ഉപദ്രവിക്കുന്നുവോ അവനെ യമൻ ശൂലത്തിൽ കോർത്ത് ദണ്ഡിപ്പിക്കുന്നു. കഴു മുതലായ പക്ഷികൾ അവൻെറ മാംസം കൊത്തി തുളക്കും.

യാതൊരുവൻ സർപ്പങ്ങൾ എന്നപോലെ പ്രാണികളെ ഭയപ്പെടുത്തുന്നുവോ അവൻ ദന്ദശൂകം എന്ന നരകത്തിൽ പതിക്കും. 5,7 തലയുള്ള സർപ്പങ്ങൾ അവനെ വിഴുങ്ങും.

യാതൊരുവൻ കാറ്റ് ഗതാഗതം ഇല്ലാത്ത മുറികളിലിട്ടടച്ച് പ്രാണികളെ ഉപദ്രവിക്കുന്നുവോ അവനെ വിഷാംശം കലർന്ന ചൂടുള്ള വായുവിലിട്ട് ശ്വസിപ്പിക്കും.

അതിഥികളോട് അനാദരവായി പെരുമാറുന്നവരുടെ കണ്ണുകൾ നരകത്തിലെ കഴു, കാക്ക മുതലായ ജീവികൾ കൊത്തിപൊളിക്കും.

യാതൊരുവൻ ധനാശനിമിത്തം മാതാപിതാ ഗുരു മഹാൻമാർ ഇവരെ അന്ധവിശ്വാസത്തോടെ നോക്കുകയും അനാദരവ് കാണിക്കയും ചെയ്യുന്നുവോ. അവൻ സൂചിമുഖമെന്ന നരകത്തിൽ വീഴുന്നു. അവനെ ധർമ്മരാജാപുരുഷൻമാർ ശരീരം മുഴുവനും സൂചിയിൽ കോർത്ത നൂൽകൊണ്ട് കുത്തിവരിഞ്ഞുകെട്ടും.

രാജാവേ, ഇപ്രകാരം അനേകം നരകങ്ങൾ ഇനിയും ഉണ്ട്. ധർമ്മാധർമ്മത്തിന്നനുസരിച്ച് പാപപുണ്യം ചെയ്തവർക്കുള്ളതാണ് അവ. ധർമ്മം തെറ്റാത്തവർ സ്വർഗ്ഗത്തിലും അധർമ്മികൾ നരകത്തിലും പ്രവേശിക്കും. ധർമ്മാധർമ്മങ്ങളുടെ അവശേഷത്തിൽ രണ്ടാമതും മനുഷ്യലോകം പ്രവേശിക്കും.

ജൻമമരണാദികളില്ലാത്ത നിത്യമുക്തിസ്ഥാനത്തെ പ്രാപിക്കാനുള്ള മാർഗ്ഗം മുമ്പ് പറഞ്ഞിട്ടുമുണ്ട്.

14 ലോകങ്ങളടങ്ങിയ അണ്ഡകോശം എന്ന ഇത് ഭഗവാൻെറ സ്ഥൂലരൂപമാണ്. അതിനെ വർണ്ണിച്ചുകഴിഞ്ഞു.

വിശ്വാകാരമായിരിക്കുന്നത് ഭഗവാൻെറ സ്ഥൂലരൂപമാണെന്നു അറിഞ്ഞു യോഗി മെല്ലെമെല്ലെ ഭഗവാൻെറ സൂക്ഷ്മരൂപത്തിൽ മനസ്സ് പ്രവേശിപ്പിക്കേണം.

രാജാവേ, ഭൂമി, ദ്വീപങ്ങൾ ഭാരതാദിഖണ്ഡങ്ങൾ നദികൾ പർവതങ്ങൾ ആകാശം സമുദ്രം. നരകലോകം നക്ഷത്രലോകം ഇവ ഭഗവാൻെറ സ്ഥൂലരൂപമാണ്. സർവം ബ്രഹ്മമയം എന്ന ശ്രുതിസാരാംശമാണ് അങ്ങയെ ബോധിപ്പിച്ചത്.

പഞ്ചമസ്കന്ദം സമാപ്തം.

## ഷഷ്ഠസ്കന്ദം

### 1-ാം അദ്ധ്യായം

പഞ്ചമസ്കന്ദത്തിൽ 26 അധ്യായങ്ങൾകൊണ്ട് സ്ഥാനം എന്ന ലീലയെ വർണ്ണിച്ചു. ഈ സ്കന്ദത്തിൽ 19 അധ്യായങ്ങൾകൊണ്ട് പോഷണം എന്ന ലീലയെ വർണ്ണിക്കുന്നു. ഇതുവരെ സർഗ്ഗം വിസർഗ്ഗം സ്ഥാനം എന്ന 3 ലീലകളേയാണ് പറഞ്ഞത്.

ഈ പോഷണത്തിൽ മഹാപാപനായിരുന്ന അജാമിളന്ന് മോക്ഷം. ഇന്ദ്രദോഷമായ വിശ്വരൂപകഥ, വൃത്രാസുരകഥ മരുത്തുകളുടെ കഥ ഇവ ക്രമത്തിൽ പറയുന്നതാണ്.

പരീക്ഷിത്ത് ചോദിക്കുന്നു. അങ്ങുന്ന്, സംസാരനിവൃത്തിക്ക് വേണ്ടമാർഗ്ഗം മുമ്പ് ഉപദേശിച്ചു. ക്രമത്തിൽ ബ്രഹ്മലോകം പ്രാപിക്കാമെന്നും പ്രളയാവസാനത്തിൽ ബ്രഹ്മാവിനോടുകൂടി പ്രാപിക്കാമെന്നും പ്രകൃതിവാസന അവസാനിക്കാത്തവന്ന് ജനനമരണമുണ്ടാകുമെന്നും സ്വർഗ്ഗനരകാദികൾ അനുഭവിക്കുമെന്നും പറഞ്ഞു.

അതിനുമുമ്പ് ലോകത്തിലുള്ള ദ്വീപുകൾ നദികൾ പർവ്വതങ്ങൾ ഭൂഖണ്ഡങ്ങൾ ഇവയെപറ്റിയും സൂര്യചന്ദ്രാദിഗ്രഹങ്ങളെപറ്റിയും. മനു മുതലായവരുടെ കാലത്തിൽ ഉത്താനപാദൻ, പ്രിയവ്രതൻ മുതലായവരുടെ വാഴ്ചയെപറ്റിയും കുടുംബങ്ങളെപറ്റിയും സവിസ്തരം പറഞ്ഞു.

ഇനി അറിയേണ്ടത് നരാകാദിഭയങ്ങളില്ലാതെ രക്ഷപ്പെടാനുള്ള ഉപായമാണ്. കരുണയോടെ അത് പറഞ്ഞുതരേണം.

ശ്രീശുകർ അരുളിചെയ്തു. മനസ്സ് വാക്ക് ശരീരം ഇവകളാൽ ചെയ്യപ്പെട്ട എല്ലാ പാപങ്ങളേയും മറികടക്കാനുള്ള പ്രായശ്ചിത്തത്തെ വേണ്ടത്പോലെ

അനുഷ്ഠിക്കാതിരുന്നാൽ മരണാനന്തരം നരകങ്ങളിൽ പ്രവേശിക്കേണ്ടിവരും. അതുകൊണ്ട് മരണത്തിനുമുമ്പ്തന്നെ പ്രായശ്ചിത്തം ചെയ്യേണം.

രോഗത്തിന്ന് ചികിത്സിക്കുന്നതുപോലെ കുറ്റം ചെയ്തവന്ന് രാജാവും, മരണാനന്തരം യമനും ശിക്ഷ നൽകുന്നു. പ്രായശ്ചിത്തം ചെയ്താൽ തൽക്കാലം നിവൃത്തിയും കിട്ടും. പക്ഷേ, പിന്നീടും അതേ പാപംതന്നെ ചെയ്യുന്നു. മത്തേഭൻ പാംസുസ്നാനം കൊണ്ടല്ലോ സന്തോഷിപ്പു എന്നതുപോലെ. അതുകൊണ്ട് പ്രായശ്ചിത്തം അർത്ഥശൂന്യമല്ലെ എന്ന് രാജാവ് ചോദിച്ചു.

കൃച്ഛ്രം ചാന്ദ്രായണം എന്നീ വ്രതരൂപമായ പ്രായശ്ചിത്ത കർമ്മം പാപത്തിൻെറ നാശത്തിന് വലിയ സഹായമൊന്നുമല്ല. പാപകർമ്മവും പ്രായശ്ചിത്ത കർമ്മവും രണ്ടും കർമ്മങ്ങളാകയാൽ അവിദ്യാബന്ധുക്കളാണ്. അവിദ്യാ പാപകർമ്മത്തെ അതിൻെറ പ്രായശ്ചിത്തത്തിന് രക്ഷിപ്പാൻ സാധിക്കയില്ല. എന്നാൽ പാപപരിഹാരമാർഗ്ഗം വിദ്യാ നിമിത്തമുള്ള ജ്ഞാനത്തിൽകൂടി ആണെങ്കിൽ ശരിയാവും.

മനസ്സ് പരിശുദ്ധമാക്കേണം. അതിന്ന് അഭ്യാസം വേണം. അവ ഏതെന്നാൽ (1) തപസ്സ്. (2) ഏകാദശ്യാദിവ്രതങ്ങൾ ദുഃഖങ്ങൾ സഹിച്ചും ചെയ്യേണം. (3) ബ്രഹ്മചര്യം - 8 വിധമാണ്. 1. സ്ത്രീസംഗം (സ്ത്രീ പുരുഷനേയും) സ്മരിക്കുകകൂടി ചെയ്യരുത്. 2. സ്ത്രീഗുണങ്ങളെ കീർത്തിക്കരുത്. 3. അവരോട് ചേർന്ന് നടക്കയോ കളിക്കയോ ചെയ്യരുത്. 4. അവരെ ഉറ്റുനോക്കരുത്. 5. സ്വകാര്യസംഭാഷണം ചെയ്യരുത്. 6. സ്ത്രീസംഗത്തെപറ്റി മനഃസങ്കൽപം അരുത്. 7. അതിന്നുവേണ്ടി നിശ്ചയങ്ങൾ അരുത്. 8. സ്ത്രീപുരുഷസംഗം പ്രാവർത്തികമാക്കി വിഷയസുഖം അനുഭവിക്കരുത്. ഇതാണ് ബ്രഹ്മചര്യത്തിൻെറ വിവിധവശങ്ങൾ.

(4) ശമം- മനസ്സിനെ അടക്കൽ (5) ദമം-ബാഹ്യേന്ദ്രിയങ്ങളെ അടക്കൽ. (6) അന്നാദികളെ അന്യർക്ക് കൊടുക്കുന്ന ത്യാഗം (7) സത്യം-യഥാർത്ഥഭാഷണം (8) ശൗചം-പ്രാതസ്നാനം മുതലയവ. (9) യമം അഹിംസാ മുതലായത്. (10) നിയമം മന്ത്രജപം. ഈശ്വര പൂജ മുതലായത്. ഇവ അനേകം ജൻമങ്ങളിൽ അനുഷ്ഠിച്ചാൽ ധർമ്മരഹസ്യം അറിഞ്ഞ് ബഹുകാലാഭ്യാസംകൊണ്ട് പാപം മുഴുവൻ നശിക്കും.

മേൽപറഞ്ഞവയെല്ലാം ദുഷ്കരമാണെന്ന് തോന്നിയപ്പോൾ ഇതിൽനിന്ന് വ്യത്യസ്തമായ മുഖ്യോപായത്തെ പറയുന്നു. വാസുദേവൻതന്നെ പരമാശ്രയം എന്ന് വിശ്വസിക്കുക. ഒന്നിനേയും ആശ്രയിക്കാതെ ഏകാഗ്രമായ ഭക്തിയോടെ ആചരിക്കുക. അപ്പോൾ സൂര്യൻ മഞ്ഞിനെപ്പോലെ എല്ലാ പാപങ്ങളും നശിപ്പിക്കപ്പെടും.

ഭഗവൽമഹിമ സത്സംഗത്താൽ ഭക്തജനങ്ങളിൽനിന്ന് അറിഞ്ഞുവരുമ്പോൾ സകലഇന്ദ്രിയങ്ങളേയും മനസ്സിനേയും ഈ വഴിക്ക് തിരിച്ചുവിടും. അപ്പോൾ പാപങ്ങൾ . നശിക്കും. ഇത് പറയുംപോലെ അത്ര എളുപ്പമല്ല. കഠിനപ്രയത്നം വേണം. അനന്യാശ്ചിന്തയന്തോമാം, യേജനാഃ പര്യപാസതേ എന്നാണ് ഭഗവദ്വചനം- ഇത്ര നല്ല സുഗമമാർഗ്ഗം വേറെ ഇല്ല.

ശ്രീനാരായണനിൽ ഭക്തി ഇല്ലാതെ പ്രായശ്ചിത്താദികൾ ചെയ്യുന്നത് ഫലപ്രദമല്ല. നകർമ്മണാനപ്രജയാ ധനേനത്യാഗേ- നൈകേ അമൃതത്വമാനശു

തൈത്തരീയഉപനിഷദ് - കർമ്മംകൊണ്ടോ പുത്രധനസമ്പാദനംകൊണ്ടോ ത്യാഗം കൊണ്ടോ അമൃതത്വം സിദ്ധിക്കുന്നതല്ല. ഇതൊന്നും നമ്മുടെ രക്ഷക്ക് എത്തില്ല. മനസ്സിനെ കൃഷ്ണപാദാരവിന്ദത്തിൽ ലയിപ്പിക്കേണം. അതാണ് ശരിയായ മാർഗ്ഗം.

ഭക്തിക്ക് പാപത്തെ സമൂലം നശിപ്പിക്കുവാൻ ശക്തിയുണ്ടെന്ന് ഉപദേശിക്കുന്ന ഒരു പൂർവകഥയെ പറയാം.

കാന്യകുബ്ജം എന്ന പട്ടണത്തിൽ അജാമിളൻ എന്ന ഒരു ബ്രാഹ്മണൻ ഉണ്ടായിരുന്നു. അദ്ദേഹം ഒരു ദാസിയെ ഭാര്യയായി സ്വീകരിച്ചു. സംസർഗ്ഗദോഷംകൊണ്ട് അദ്ദേഹം ശാസ്ത്രമര്യാദകളെ എല്ലാം ത്യജിച്ചു.

പിടിച്ചുപറി, ചൂതുകളി, മദ്യപാനം, അസത്യവാദം, കളവ് ഇവ കൈമുതലാക്കിവെച്ച് കുടുംബത്തെ പോറ്റി. അനേകം പുത്രീപുത്രൻമാരുണ്ടായി. അവരെ ലാളിച്ച് അവരുടെ സുഖമേ തൻെറ സുഖമെന്ന് കരുതി ജീവിച്ചു. അപ്പോഴേക്കും വയസ്സ് 88 കഴിഞ്ഞു.

ആ ബ്രാഹ്മണന്ന് ആകെ 10 പുത്രൻമാരാണ്. ഒടുവിലത്തെ ബാലന്ന് നാരായണൻ എന്നാണ് പേർ. ഇദ്ദേഹത്തിന് ആ കുട്ടിയോട് അതിയായ സ്നേഹമായിരുന്നു. അവനെ ഒരുമിച്ചിരുത്തി ആഹാരം വാരികൊടുത്തും മറ്റും ലാളിച്ചിരുന്നു.

വാർദ്ധക്യമായതിനാൽ മരണവും സമീപിച്ചു ഭയങ്കരരൂപൻമാരായ യമദൂതൻമാരെ കണ്ട് ഭയന്നു. ഇന്ദ്രിയങ്ങളെല്ലാം തളർന്നു, കളിക്കോപ്പുകളെടുത്ത് കളിച്ചുകൊണ്ടിരുന്ന ദുരസ്ഥനായ ബാലനായ നാരായണനെ ഉച്ചസ്വരത്തിൽ നാരായണാ എന്ന് വിളിച്ചു.

ഈ വിളികേട്ട് ശ്രീ നാരായണ ഭൃത്യൻമാർ അവിടെ ഓടിയെത്തി. മരണ സമയത്തിൽ നാരായണ എന്ന തങ്ങളുടെ സ്വാമിജിയുടെ നാമം ഉച്ചരിച്ചതിനാൽ സംഗതി മുഴുവൻ മാറി അവർ ഓടിവന്നതാണ്. പാപിഷ്ഠനെന്ന് കരുതിയ അജാമിളൻെറ സൂക്ഷ്മശരീരത്തെ വലിച്ചെടുക്കുന്നതിൽ വ്യാപൃതരായ യമ ദൂതൻമാരെ തടഞ്ഞു.

ഞങ്ങളുടെ ധർമ്മപ്രഭുവിൻെറ ആജ്ഞയെ ഞങ്ങൾ നടത്തുമ്പോൾ ഞങ്ങളെ തടയുന്ന നിങ്ങൾ ആർ? നിങ്ങളുടെ പ്രഭാവവും വേഷഭൂഷണങ്ങളും കണ്ടാൽ നിങ്ങൾ മഹാൻമാരാണെന്ന് തോന്നുന്നു. (4 കൈകൾ, ശംഖ്, ചക്രം, ഗദ, താമര, വാൾ, ആവനാഴി ഈ ആയുധങ്ങളും മഞ്ഞപ്പട്ട്, വസ്ത്രം, കിരീടം, കുണ്ഡലം, വനമാല മുതലായവയും ആണ് വേഷം)

വിഷ്ണുദൂതൻമാർ ഇതുകേട്ടു പുഞ്ചിരിച്ചു. പക്ഷേ ഗൗരവത്തോടെ പറഞ്ഞു.

നിങ്ങൾ യമധർമ്മൻെറ ആൾക്കാരണെങ്കിൽ നിങ്ങൾ നടത്തുന്ന ദണ്ഡ നീതി ആശ്ചര്യകരമാണ്. എല്ലാ മനുഷ്യരേയും നിങ്ങൾ ദണ്ഡിക്കുമോ. അതോ കുറ്റം ചെയ്തവരെ മാത്രമോ.

യമദൂതർ:- ധർമ്മം വേദത്താൽ വിധിക്കപ്പെട്ടു വേദം നിഷേധിച്ചത് അധർമ്മത്തേയാണ്. വേദമോ സ്വയംഭൂവായ ശ്രീഹരിയുമാണ്. എന്ന് ഞങ്ങളുടെ ധർമ്മരാജാവ് ഞങ്ങൾക്ക് പറഞ്ഞുതന്നിട്ടുണ്ട്.

എല്ലാ കർമ്മങ്ങൾക്കും സാക്ഷിയാണ്. സൂര്യാദിഗ്രഹങ്ങളും പഞ്ചഭൂത

ങ്ങളും യമധർമ്മനും. ഇവർ അധർമ്മികളെ അറിയുന്നു. അവർക്ക് വിധിപ്രകാരമുള്ള ദണ്ഡന ഞങ്ങൾ നൽകുന്നു.

പ്രാണികളിൽ സത്വാദിഗുണങ്ങളുടെ വ്യത്യസ്ഥത നിമിത്തം ഓരോരുത്തനും ഓരോവിധം കർമ്മം ചെയ്യുന്നു. അത് പുണ്യവുമാവാം. പാപവുമാവാം. അതനുസരിച്ച് സ്വർഗ്ഗഫലമോ നരകഫലമോ അവർ അനുഭവിക്കും. പരലോകത്തിൽ പുണ്യവാൻ, പാപി, ഉഭയകർമ്മങ്ങൾ കലർന്നവർ എന്ന 3 തരക്കാരുണ്ട്. അതിന്നനുസരിച്ച് ഫലങ്ങൾ അവർ അനുഭവിക്കും.

എല്ലാ ഹൃദയത്തിലും വസിക്കുന്ന ഭഗവാൻ ഓരോരുത്തരുടേയും പുണ്യപാപകർമ്മങ്ങളെകണ്ട് വിലയിരുത്തുന്നു. ഇതെല്ലാം ഭഗവാന്ന് അറിയാമെങ്കിലും മായാമോഹിയായ ജീവന്ന് ഇതൊന്നും അറിയുന്നില്ല. ഈ ശരീരത്തെ മാത്രമേ അറിയുന്നുള്ളു.

ഈ ജീവൻ ജ്ഞാനേന്ദ്രിയങ്ങൾ 5 (ശ്രോത്രം കണ്ണ് തോൽ നാവ് മൂക്ക്) കർമ്മേന്ദ്രിയങ്ങളഞ്ച്. (വാക്ക്, പാണി, പാദം, ഗുദം ഉപസ്ഥ) പഞ്ചതൻമാത്രകൾ (ശബ്ദസ്പർശരൂപരസഗന്ധ) ഈ പതിനഞ്ചും മനസ്സും ചേർന്ന 16 വിഷയങ്ങളെ അനുഭവിക്കുന്നു. ജീവൻെറ സൂക്ഷ്മശരീരം. ജീവന്ന് സന്തോഷം സന്താപം ഭീതി മുതലായവ കലർന്ന സംസാരത്തെ ഉണ്ടാക്കുന്നു. ഈ ജീവൻ പരമാത്മാവിൻെറ അംശമാണ്. തനിക്ക് കർമ്മംകൊണ്ട് സമ്പാദിക്കാൻ ഒന്നുമില്ലെങ്കിലും മേൽ കണ്ട ഷോഡശാംശങ്ങൾക്ക് അധീനനായി കർമ്മങ്ങളുടെ കർത്തൃത്വം ഏറ്റെടുക്കുന്നു. അതുകാരണം കർമ്മങ്ങളാൽ ബദ്ധനായിട്ട് അതിൽനിന്ന് വിട്ടുപോവാൻ ഉപായംതോന്നാതെ ജനനമരണങ്ങളെ അനുഭവിച്ച് ക്ലേശിക്കുന്നു. അതുകൊണ്ട് ഈ ജീവൻ വാസനാശക്തിനിമിത്തം മാതാപിതാക്കളെ പോലെയുള്ള സ്ത്രീപുരുഷശരീരം സ്വീകരിക്കുന്നു.

സാക്ഷാൽ പുരുഷൻ പ്രകൃതി എന്ന മായയോട് ചേർന്നതിനാൽ വിപരീതാവസ്ഥ പ്രാപിച്ചു. ഭഗവാനെ തൃഷ്ണയോടെ ഭജിക്കുമ്പോൾ ഈ മായാബന്ധം അറ്റ് മുക്തനാകയും ചെയ്യും.

ഞങ്ങൾ യമപുരിക്ക് കൊണ്ടുപോവാനുദ്ദേശിക്കുന്ന ഈ അജാമിളൻ വേദജ്ഞനും സദാചാരനും മറ്റും ആയിരുന്നു. എന്നാൽ പ്രാരബ്ധം കാരണം ഇവൻ അധർമ്മത്തിൽ ചെന്നു ചാടി.

ഒരു നാൾ പിതൃകൽപനപ്രകാരം കാട്ടിൽചെന്ന് കായ, പുഷ്പം, സമിത്ത്, ദർഭ, മുതലായവ കൊണ്ടുവരാൻ പോയി. മടങ്ങുമ്പോൾ വഴിമദ്ധ്യത്തിൽ ഒരു പുരുഷനും സ്ത്രീയും മദ്യപാന ലഹരിയിൽ കാമവിരളി എടുത്ത് മദിക്കുകയായിരുന്നു. അവളുടെ വസ്ത്രം അഴിയുന്നത് കൂടി അവൾ അറിയാത്തമാതിരി ആയിരുന്നു. അവളെ അജാമിളൻ കണ്ട് കാമത്തിന്നടിമപ്പെട്ടു. അവളുടെ കൂടെ താമസമാക്കി. പിതൃധനം മുഴുവനും സന്തോഷത്തിന്നായി ചിലവഴിച്ചു. അവൻ ഈ വിധത്തിൽ സ്വധർമ്മം തെറ്റി നടന്നുവെന്നു മാത്രമല്ല വിധിപ്രകാരം താൻ വരിച്ച ബ്രാഹ്മണ ഭാര്യയേയും സന്താനങ്ങളേയും ഉപേക്ഷിക്കയും ചെയ്തു. ഈ കുലടയുടെ കടാക്ഷത്തിൽപെട്ട് അവൾക്കധീനനായി പാപിയായിതീരുകയും ചെയ്തു.

കുടുംബപരിപോഷണത്തിന്ന് ന്യായാന്യായം നോക്കാതെ പണം ഏതെങ്കിലും വിധത്തിൽ കരസ്ഥമാക്കികൊണ്ടുവന്നു. അപ്പോൾ സജ്ജനങ്ങളാൽ

വെറുക്കപ്പെട്ടു. പാപപരിഹാര ചിന്തകൂടാതെ ഇത്രയും കാലം ജീവിതം കഴിച്ചു.

അതുകൊണ്ടാണ് ഞങ്ങൾ ഇവനെ ധർമ്മരാജസന്നിധിയിലേക്ക് കൊണ്ടുപോകുന്നത്. ഞങ്ങളെ നിരോധിക്കുന്നത് യുക്തമാണോ?

## 2-ാം അദ്ധ്യായം

വിഷ്ണുദൂതൻമാർ:- കഷ്ടമായിപോയി. നിങ്ങൾ ധർമ്മജ്ഞരാണ് എന്ന ഭാവത്തിൽ പ്രസംഗിക്കുന്നുണ്ട്. ധർമ്മം അറിയേണ്ടവർക്ക് തന്നെ ധർമ്മം പിഴച്ചുപോയാൽ സാധുക്കളുടെ നിലപാട് എത്ര കഷ്ടമായിരിക്കും. ദണ്ഡനക്കർഹരല്ലാത്തവർക്ക് ദണ്ഡന കിട്ടുന്നു. പ്രജകളെ സൻമാർഗ്ഗത്തിൽ പ്രവൃത്തിപ്പിക്കാൻവേണ്ടി ശാസിക്കുന്നവർക്കും അവരുടെ നൻമകാംക്ഷിക്കുന്നവർക്കും ഈ മാതിരി തെറ്റുപറ്റിയാൽ പ്രജകൾ ആരേയാണ് ശരണം പ്രാപിക്കുക.

ഈ ബ്രാഹ്മണൻ ഈ ജൻമത്തിന്നു മാത്രമല്ല കോടിജൻമ പാപങ്ങൾക്കും പ്രായശ്ചിത്തം അനുഷ്ഠിച്ചിരിക്കുന്നു. എങ്ങിനെ എന്നാൽ മരണസമയം അടുത്തെത്തിയപ്പോൾ പരവശനായിട്ട് ശ്രീഹരിനാമം ഉച്ചരിച്ചു. പാപപരിഹാരം മാത്രമല്ല മോക്ഷസാധകവുമാണ്.

സകൃദുച്ചാരിതംയേന ഹരിരിത്യക്ഷരദ്വയം
ബദ്ധപരികരസ്തേന മോക്ഷായഗമനം പ്രതി - സ്മൃതി

ഹരി എന്ന 2 അക്ഷരത്തെ ഒരു പ്രാവശ്യം ഉച്ചരിച്ചാൽ മോക്ഷത്തിന്ന് ഒരുക്കമായി എന്നാണ്.

ഈ ബ്രഹ്മണൻ പാപംചെയ്തവൻ തന്നെ എങ്കിലും മതിയായ പരിഹാരം ചെയ്തുകഴിഞ്ഞു. ഇവൻ മഹാപാപിയാണല്ലോ ഒരു നാമോച്ചാരണംകൊണ്ട് പാപപരിഹാരമാകുമോ എന്ന് സംശയിക്കേണ്ട. പ്രായശ്ചിത്തമില്ലാത്ത മഹാപാതകങ്ങൾക്കുംകൂടി മഹാപ്രായശ്ചിത്തം ഹരിനാമകീർത്തനമാണ്.

അജ്ഞാനാദഥവാജ്ഞാനാത്
ഉത്തമശ്ലോകനാമയത്
സങ്കീർത്തിതമഘംപുംസോ
ദഹേദേധോ യഥാനലഃ

അറിഞ്ഞിട്ടോ അറിയാതേയോ ഭഗവന്നാമം ജപിച്ചാൽ അഗ്നി വിറകെന്ന പോലെ സകലപാപവും ദഹിപ്പിക്കപ്പെടും.

വേദജ്ഞൻമാർ വിധിച്ച വ്രതങ്ങളോ യജ്ഞങ്ങളോ അനുഷ്ഠിച്ചാൽ പാപപരിഹാരമാകും. എന്നാൽ രണ്ടാമത് ഉണ്ടാകുന്നതിനെ തടുക്കുന്നില്ല. എന്നാൽ നാമോച്ചാരണം ഭഗവൻമഹിമ മനസ്സിലാക്കി വീണ്ടും പാപകർമ്മങ്ങൾക്ക് പ്രേരണ തരുകയില്ല. പ്രത്യേകിച്ച് മരണസമയത്ത് ഇവൻ ഭഗവന്നാമം ഉച്ചരിക്കാൻ സംഗതി വന്നത് അവനെ വിശിഷ്ടമാക്കുന്നു. അറിഞ്ഞിട്ടോ അറിയാതെയോ പരിഹാസത്താലോ എങ്ങിനെ ആയാലും കൃഷ്ണരാമനാരായണ ഗോവിന്ദ എന്ന ഭഗവന്നാമങ്ങൾ ഉച്ചരിച്ചാൽ മതി അത് പാപപരിഹാരമാണ്.

സാങ്കേത്യം വാ പാരിഹാസ്യം വാ
സ്തോഭം ഹേലനമേവവാ
വൈകുണ്ഠനാമഗ്രഹണ
വിശേഷാണാപഹരം വിദുഃ

സങ്കേതത്താലോ പരിഹാസത്താലോ രസപൂർത്തിയെ അപേക്ഷിച്ചിട്ടോ അവജ്ഞയാലോ ചെയ്ത വിഷ്ണുനാമസങ്കീർത്തനം സകലപാപഹരം എന്ന് അറിവുള്ളവർ പറയുന്നു.

ഭഗവന്നാമകീർത്തനങ്ങൾ പാപം നശിപ്പിക്കുക മാത്രമല്ല 4 വിധ പുരുഷാർത്ഥങ്ങളും സമ്പാദിക്കും ഏതുപോലെ എന്നാൽ ശക്തിയായ ഔഷധം യദൃച്ഛയാ സേവിച്ചാലും. അതിന്റെ ഗുണം നിമിത്തം രോഗം നശിക്കയും അതുകാരണം ശരീരത്തിന്ന് പുഷ്ടി ലഭിക്കയും ചെയ്യും. അത് പോലെ.

വിഷ്ണുദൂതൻമാർ ഇപ്രകാരം നാമജപമാഹാത്മ്യത്തെ യമദൂതൻമാർക്ക് പറഞ്ഞ് ധരിപ്പിച്ചു. അജാമിളനെ അവരുടെ കൈകളിൽനിന്ന് വിടുവിച്ചു.

യമദൂതൻമാർ യമസന്നിധിയിലേക്ക് മടങ്ങിചെന്ന് വിവരമുണർത്തിച്ചു.

ബ്രാഹ്മണൻ വിഷ്ണുപാർഷദൻമാരുടെ ദർശനത്താൽ അതീവസന്തുഷ്ടനായി. ആകെ പൊടുന്നനവേ ഒരു മാറ്റംവന്നു. അവരെ നമസ്കരിച്ചു വന്ദിച്ചു.

അജാമിളന്ന് ഇനിയും കുറേക്കാലംകൂടി ജീവിക്കാൻ അവസരം കിട്ടി. അത് എങ്ങിനെ സംഭവിക്കും. ആയുസ്സ് അവസാനിച്ചശേഷമല്ല ഒരുവൻ മരിക്കയുള്ളൂ; അതിന്ന് സമാധാനം.

പാപിഷ്ഠായേ ദുരാചാരാ
ദേവബ്രാഹ്ണ നിന്ദകാഃ
അപത്ഥ്യഭോജിനസ്തേഷാ
മകാലേ മരണം ധ്രുവം.

അതിപാപികൾ ദുരാചരതൽപൻമാർ മുതലായവർക്ക് അകാലമരണം എന്നാണ് ശാസ്ത്രം. അതുകൊണ്ട് ഈ ബ്രാഹ്മണൻ ദുരാചാരനെന്ന് കരുതി ആയുസ്സ് ബാക്കി ഇരിക്കതന്നെ അവനെ മരണമടയിച്ചു. നാമസങ്കീർത്തനത്താൽ അത് മടക്കികിട്ടു.

അജാമിളന്ന് ഇതെല്ലാം അറിഞ്ഞപ്പോൾ പെട്ടെന്നു ഭഗവൽ ഭക്തിയുണ്ടായി. താൻ ചെയ്ത പാപങ്ങളാലോചിച്ച് പശ്ചാത്തപിക്കയും ചെയ്തു. 'ഞാൻ പതിവ്രതയായ എന്റെ ഭാര്യയെ ഉപേക്ഷിച്ചു. മദ്യപാനിയും വ്യഭിചാരിയും ആയ ഒരുവളെ ആസ്ഥാനത്ത് സ്വീകരിച്ചു. അനന്യശരണരായ എന്റെ മാതാപിതാക്കളെ അവഗണിച്ചു. അവർ എന്നെ വളർത്തി എടുത്ത ഉപകാരത്തെ ഞാൻ മറന്നു. മാതാപിതാക്കൻമാരെ ഉപേക്ഷിച്ചതിനാൽ ഞാൻ തീർച്ചയായും നരകത്തിൽ വീഴും. ധർമ്മം തെറ്റി നടന്ന ഞാൻ യമധർമ്മരാജാവിന്റെ ദണ്ഡം അനുഭവിക്കതന്നെ വേണം.

എന്നെ കയർകൊണ്ട് ഇഴുത്ത് വലിച്ച ആ വിരൂപസ്വരൂപർ എവിടെ? എന്നെ വിടുവിച്ച ആ 4 സുന്ദര വൈഷ്ണവതേജസ്വികൾ എവിടെ? എല്ലാം സ്വപ്നമായിരുന്നോ. അല്ലല്ല. ഈ ജൻമത്തിൽ ഞാൻ പാപം ചെയ്തവനാണെങ്കിലും പൂർവജൻമത്തിൽ ഇവരുടെ ദർശനം കിട്ടാൻ വേണ്ട പുണ്യങ്ങൾ ചെയ്തിരിക്കേണം. ഇവരെ കണ്ടശേഷം എന്റെ മനസ്സ് ആനന്ദം അനുഭവിക്കുന്നു.

പൂർവം പുണ്യം ഞാൻ ചെയ്തിട്ടിലായിരുന്നുവെങ്കിൽ എന്റെ നാവ് ഭഗവന്നാമത്തെ ഉച്ചരിക്കുകയില്ലായിരുന്നു. വഞ്ചനയും മഹാപാതകനും ബ്രാഹ്മണ്യത്തെ നശിപ്പിച്ചവനുമായ ഞാനെവിടെ? എല്ലാ അമംഗളങ്ങളേയും തീർത്ത് തൽക്ഷണം എനിക്ക് സൽബുദ്ധിതന്ന ഭഗവന്നാമമെവിടെ?

ഇനി ഏതായാലും പഴയ വഴിക്ക് തിരിയാതെ ആത്മാവിനെ സംസാരത്തിൽ നിന്ന് വിമുക്തനാക്കാൻ മനസ്സ് ഇന്ദ്രിയങ്ങൾ ഇവ വേണ്ടുംവിധം ഉപയോഗിക്കും.

അവിദ്യനിമിത്തം ദേഹത്തിൽ ആത്മബുദ്ധി അതുകാരണം വിഷയാശ. അത് സാധിപ്പിക്കാൻ ലൗകീകവും നിഷ്ഠൂരവുമായ കർമ്മങ്ങൾ - ഗൃഹപുത്രി കളത്രാദികളോടുള്ള അമിതമായ ബന്ധം. ഈ സംസാരബന്ധത്തെ മുറിച്ച് വിഷയാശ കളഞ്ഞ് സർവഭൂതഹിതേരതനായി. പരമാത്മാവായ ശ്രീഹരിയെ ആശ്രയിച്ച് സ്ത്രീരൂപമായ മായയെ തള്ളി ആത്മാവിനെ ഞാൻ മോചിപ്പിക്കും. ഭഗവാനെ ശരണം പ്രാപിച്ചാലെ അതിന്ന് വഴിയുള്ളു. അതിന്ന് ഭഗവന്നാമസ ങ്കീർത്തനം ഞാൻ ചെയ്യും.

അൽപനേരത്തെ ഭഗവൽപാർഷദൻമാരോടുള്ള സംസർഗ്ഗംകൊണ്ട് ഇത്രയും ബുദ്ധിവന്നു. ഭാര്യാപുത്രാദികളോടുള്ള ബന്ധം വിടർത്തി. അദ്ദേഹം ഹരിദ്വാ രത്തേക്ക് യാത്ര ചെയ്തു.

അവിടെ ആ ബ്രാഹ്മണൻ അഷ്ടാംഗയോഗാദികൾ ശീലിച്ചു. (യമനിയ മാദികൾ) ആസനവിധി മനസ്സിലാക്കി പ്രാണായാമാദിയോഗമാർഗ്ഗം ആശ്രയിച്ച് ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്ന് പിൻവലിച്ച് ചിത്തം ഏകാഗ്രമാക്കി സച്ചിദാ നന്ദസ്വരൂപമായ ഭഗവാനിൽ ഉറപ്പിച്ചു.

ബുദ്ധിവൃദ്ധി ഉറച്ചപ്പോൾ മുമ്പേ കണ്ട ആ ദിവ്യപുരുഷൻമാരെ മുൻഭാ ഗത്ത് വന്നതായി കണ്ടു. അവരെ ശിരസാ വന്ദിച്ചു. ഉടനെ ഗംഗയിൽ ചെന്ന് മുഴുകി ശരീരത്തെ ആദിവ്യജലത്തിൽ ഉപേക്ഷിച്ചു. ഭഗവൽ പാർഷദസ്വരൂപം തനിക്കും ലഭിച്ചു. അവിടെ കാത്തുനിൽക്കുന്ന ഭൃത്യൻമാരോടൊപ്പം സ്വർണ്ണ വിമാനത്തിൽ കയറി വൈകുണ്ഠം പ്രവേശിച്ചു.

ഇതിൽനിന്ന് നാം ഗ്രഹിക്കേണ്ടത് എന്ത്? എത്ര പാപിഷ്ഠനായാലും സംസാരവിമുക്തനാകേണമെങ്കിൽ ഭഗവത്സങ്കീർത്തനം സഹായിക്കും. നാമ സങ്കീർത്തനം സഹായിക്കും. നാമസങ്കീർത്തനം ഉൽകൃഷ്ടമാർഗ്ഗമാണ്. ദിവസം പ്രതി യാതൊരുവനും ഭക്തിയോടെ നാമസങ്കീർത്തനം ചെയ്താൽ വിഷ്ണു ലോകം പ്രാപിക്കും.

യാതൊരുവൻ ഈ കഥാശ്രവണം ചെയ്കയോ കീർത്തനം ചെയ്കയോ കേൾപിക്കുകയോ ചെയ്യുന്നവോ അവൻ ദുരാചാരനായിരുന്നാൽ കൂടെ സർവ പാപങ്ങളും നശിച്ച് വിഷ്ണുലോകം പ്രവേശിക്കും. യമകിങ്കരൻമാർ അവനെ തിരിഞ്ഞുനോക്കുകകൂടി ചെയ്കയില്ല.

## 3-ാം അദ്ധ്യായം

യമകിങ്കരൻമാർ വിഷ്ണുപാർഷദൻമാർ ചെയ്ത നിരോധത്തെ അവരുടെ പ്രഭുവായ യമനെ അറിയിച്ചു.

ധർമ്മം പരിപാലിക്കുന്ന യമൻെറ ആജ്ഞയെ ആരും ഇതുവരെ മറികടന്ന തായി കേട്ടിട്ടില്ല. അതുകൊണ്ട് കിങ്കരൻമാർ അവരുടെ സ്വാമിയുടെ അടുക്കൽ ചെന്ന് ഈവിധം പറഞ്ഞു. പ്രഭോ, ശാസിപ്പാനും ദണ്ഡിപ്പാനും ഒന്നിലധികം അധികാരികളുണ്ടായാൽ കുറ്റം ചെയ്തവർ രക്ഷപ്പെടും. ധർമ്മസ്ഥാപനപ്രവ ർത്തനം ശരിയായി പ്രവർത്തിക്കയില്ല.

അങ്ങുന്ന് ഒരുവൻ മാത്രമേ ഈ സ്ഥാപനത്തിന്ന് പൂർണ്ണാധികാരമുള്ള

ഒരാൾ ഉള്ളു എന്നാണ് ഞങ്ങൾ ധരിച്ചത്. എന്നാൽ ഇപ്പോൾ ചെയ്ത പ്രവൃത്തിയെ 4 പേർ വന്ന് നിരോധിച്ചിരിക്കുന്നു. അങ്ങ് കൽപിച്ച പ്രകാരം പാപിഷ്ഠനായ അജാമിളനെ നരകത്തിലേക്ക് കൊണ്ടുവരുവാൻ ശ്രമിക്കുമ്പോൾ ഈ 4 പേർ അവനെ ഞങ്ങളിൽ ബലം ഉപയോഗിച്ചു വിടുവിച്ചു. അവൻ നാരായണ എന്ന നാമം ഉള്ള അവൻെറ മകനെ ഞങ്ങളെ കണ്ടഭീതിയിൽ വിളിച്ചു. അതുകേട്ടാണ് ഇവർ ഓടി എത്തിയത്. അവർ ആരെന്ന് അങ്ങക്കറിയാമെങ്കിൽ പറഞ്ഞുതരേണം.

യമൻ ഇതുകേട്ട് ശ്രീഹരിപാദത്തെ സ്മരിച്ച് വന്ദിച്ച് അവരോട് സാവധാനത്തിൽ പറഞ്ഞു.

സർവലോകത്തിന്നും അധിപനായി എന്നെ കൂടാതെ മറ്റൊരാൾ ഉണ്ട്. ആ പ്രഭുവിൻെറ കിങ്കരനാണ് ഞാൻ. വസ്ത്രം ഓതപ്രോതമായി നെയ്തെടുത്ത പോലെ ഈ ലോകത്തെ അദ്ദേഹത്തിൻെറ ചൈതന്യംകൊണ്ട് തലങ്ങും വിലങ്ങുംവെച്ചു സൃഷ്ടിച്ചിരിക്കുന്നു. അദ്ദേഹത്തിൻെറ ലീലാവിശേഷത്തെ ഞാൻ എങ്ങിനെ പറഞ്ഞറിയിക്കേണ്ടു.

ഞാനും ഇന്ദ്രനും നിരുഋതി. വരുണൻ, ചന്ദ്രൻ, ബ്രഹ്മാവ്, രുദ്രൻ, സൂര്യൻ, മുതലായ എല്ലാ പ്രഭുക്കൻമാരും സത്വഗുണപൂർണ്ണൻമാരാണ്. രജസ്തമോ ഗുണങ്ങൾ ഞങ്ങളെ വ്യാപിച്ചിട്ടില്ല. എന്നാലും മായാബാധയുള്ളവരാണ്. എങ്കിലും ഞങ്ങളാരുംതന്നെ ആ പ്രഭുവിൻെറ ചേഷ്ടാവിശേഷങ്ങളെ അറിയുന്നില്ല. അദ്ദേഹത്തെ ശാസിപ്പാൻ ജീവികളായ നമ്മൾക്ക് കഴിവില്ല. അധികാരമില്ല. അങ്ങിനെ എല്ലാവരേയും നിയന്ത്രിക്കാൻ ഒരാൾ ഉണ്ടെന്ന് നിങ്ങൾ അറിയേണം.

നിങ്ങളുടെ പ്രവൃത്തിയെ നിരോധിച്ചവർ ആ പരമേശ്വരൻെറ ദൂതൻമാരാണ്. ആ ദേവനെപ്പോലെ ഇവരും 4 കൈകളും ശ്യാമളനിറവും പീതാംബരവസ്ത്രവും ഉള്ളവരാണ്. ഇങ്ങിനെ വളരെപേർ സ്വസ്വാമിഭക്തൻമാരെ അനുഗ്രഹിപ്പാൻ നടക്കുന്നുണ്ട്. അവർ വിഷ്ണുഭൃത്യൻമാരാണ്. അവർ ശത്രുക്കളിൽനിന്നും എന്നുവേണ്ട സർവാപത്തുകളിൽനിന്നും ഭക്തൻമാരെ സംരക്ഷിക്കുന്നു.

ഭഗവാൻെറ നാമസങ്കിർത്തനപ്രേമസ്വഭാവം ഭൃഗ്വാദികളായ ഋഷികൾ ദേവൻമാർ മുതലായവർകൂടി അറിയുന്നില്ല. ആ സ്ഥിതിക്ക് രജോഗുണപ്രധാനികളായ അസുരർ മനുഷ്യർ മുതലായവർ എങ്ങിനെ അറിയും?

ഇത് അറിയുന്നവർ ആരാണെന്നോ പറയാം. ബ്രഹ്മദേവൻ, നാരദർ, ശിവൻ, സനൽകുമാരർ, കപിലൻ, മനു, പ്രഹ്ലാദൻ, ജനകൻ, ഭീഷ്മർ, മഹാബലി, ശുകമഹർഷി ഞാൻ ഈ 12 പേർ മാത്രം. കാരണം ഇത് രഹസ്യമായി വെച്ചതുകൊണ്ടാണ്. അതിനെ അറിഞ്ഞവർ മോക്ഷസ്വരൂപനായ ഭഗവാനെ പ്രാപിക്കുന്നു.

ഈ മനുഷ്യലോകത്തിൽ ജനിച്ചവർ അനുഷ്ഠിക്കേണ്ട പരമധർമ്മം ഇത്രമാത്രമാണ്. നാമസങ്കിർത്തനാദി സാധനഭക്തികളാൽ ഭഗവാനിൽ പരമപ്രേമലക്ഷണമായ ഭക്തിയോഗം വളർത്തുവാൻ പരിശ്രമിക്കുക എന്നത്.

സ്നേഹത്തോടെ തൻെറ ഭൃത്യൻമാരെ, പുത്രൻമാരെ എന്ന് സംബോധനചെയ്ത് പറഞ്ഞു. ശ്രദ്ധാഭക്തി പുരസ്സരം ഇടവിടാതെ നാമസങ്കീർത്തനം ചെയ്താൽ പാപനിവൃത്തി ഉണ്ടാകും എന്ന് പുരാണങ്ങളിൽ പറയുന്നു. ഹരിയെ മനസ്സിൽ ഭാവിക്കാതെ വെറും നാമം ഉച്ചരിച്ചതുകൊണ്ട് ഫലമില്ലെന്ന് ശങ്കി

ക്കേണ്ട മനുഷ്യരുടെ പാപപരിഹാരത്തിന്ന് ഭഗവന്നാമങ്ങളുടെ ശ്രദ്ധാപൂർവക മായ നിരന്തരോച്ചാരണം ആവശ്യമില്ല. പാപിയായിരുന്നിട്ടും അജാമിളൻ ഭഗവൽ സ്മരണയില്ലാതെ നാമമുച്ചരിച്ചപ്പോൾ അതിന്നുഫലം കണ്ടു. മരണാവസ്ഥയിൽ സ്വസ്ഥചിത്തനല്ലാത്ത സമയത്താണ് വിളിച്ചത്. അതും തൻെറ പുത്രനായ നാരായണനെ. നാമത്തിൻെറ മാഹാത്മ്യത്താൽ അവൻ പാപമുക്തനായി. എന്നുമാത്രമല്ല മുക്തിയേയും പ്രാപിച്ചു. അങ്ങിനെ ഇരിക്കെ ഭക്തിപുരസ്സരം നിരന്തരം നാമോച്ചാരണം ചെയ്താൽ അവരുടെ മുക്തിസാദ്ധ്യതയെപറ്റി സംശയിക്കാനുണ്ടോ.

12 കൊല്ലം ഗുരുകുലവാസം ചെയ്ത് ദീക്ഷകഴിഞ്ഞശേഷം മഹാവാക്യം ശ്രവിച്ച് മനനം ചെയ്യുന്നവർക്കേ മുക്തിയുള്ളു എന്ന വേദവിധിയുണ്ട്. ജന ങ്ങൾക്ക് നാമസങ്കിർത്തനമാഹാത്മ്യം അറിയാത്തതുകൊണ്ടാണ് ആ വിധി. അത് വ്യാപകമായി അറിഞ്ഞുപോയാൽ സകലരും അത് എളുപ്പത്തിൽ ചെയ്യും. അപ്പോൾ ക്രമേണ സംസാരചക്രം പ്രവർത്തിക്കാതെ ആകും. മായാ വിലാസ മാണ് അതിന്ന് എതിരെ പ്രവർത്തിക്കുന്നത്.

നിരന്തരനാമസങ്കിർത്തനമാണ് ഫലപ്രദമായ ഔഷധം. ദുഷ്കരമായ അഷ് ടാംഗയോഗം ആവശ്യമില്ല. അതുകൊണ്ട് നാമോച്ചാരണത്തോടെ ആർ ഭഗവാനെ ശരണം പ്രാപിക്കുന്നുവോ അവരുടെ മഹിമയെ ദേവൻമാരും സിദ്ധൻമാരും കൂടെ ഗാനം ചെയ്യുന്നു.

നിങ്ങൾ ഭഗവൽഭക്തൻമാരെ അടുക്കരുത്. അവരെ ദണ്ഡിക്കുവാൻ ബ്രഹ്മാവാദികൾക്കോ എനിക്കോ ശക്തിയില്ല.

എന്നാൽ നിങ്ങൾ ഇവിടെ കൊണ്ടു വരേണ്ടത് ആരെയാണെങ്കിൽ ഭഗവൽ പാദാരവിന്ദരസം അനുഭവിക്കാത്തവരും പാപകർമ്മങ്ങൾ ചെയ്വാൻ വേണ്ട തൃഷ്ണ ഉറപ്പിക്കുന്നവരുമായ അസജ്ജനങ്ങളേയാണ്.

അസജ്ജനങ്ങൾ എന്നാൽ ഒരിക്കലെങ്കിലും ഭഗവൽ നാമങ്ങൾ ഉച്ചരിക്കാ ത്തവരും ഭഗവൽരൂപത്തെ സ്മരിക്കാത്ത മനസ്സുള്ളവരും. ശിരസ്സ് കൃഷ്ണപാ ദത്തിൽ വെക്കാത്തവരും ആണ്.

യമൻ തൻെറ ശിഷ്യരുടെ അപരാധത്തെ താൻ ഏറ്റെടുക്കുന്നുവെന്നും ഈ അപരാധം പൊറുത്ത് മാപ്പുതരേണമെന്നും ഭഗവാനോട് പ്രാർത്ഥിച്ചു.

പരീക്ഷിത്തിനോട് ശ്രീശുകൻ പറഞ്ഞു.

ഹേ, രാജാവേ, നാമസങ്കീർത്തനം മഹാപാപങ്ങളേയും നശിപ്പിക്കുന്നതാ ണെന്നും ലോകർക്ക് ചതുർവിധ പുരുഷാർത്ഥങ്ങളേയും സാധിപ്പിക്കുന്ന താണെന്നും അറിഞ്ഞുകൊൾക. വ്രതാദികൾകൊണ്ട് തൽകാലം പരിശുദ്ധമാ യാലും പാപങ്ങൾ മനുഷ്യർ വീണ്ടും ആവർത്തിക്കും. വാസന നശിക്കുകയില്ല. എന്നാൽ നാമസങ്കീർത്തനത്താൽ വാസനതന്നെ ഇല്ലാതാവും. വ്രതാദികൾക്ക് കഷ്ടവുമധികമാണല്ലോ. ഭഗവൽ നാമത്തിൽ മുഴുകിയാൽ വിഷയവാസന കുറ ഞ്ഞുവരും.

യമകിങ്കരൻമാർ അവരുടെ സ്വാമിയുടെ മുഖത്തിൽനിന്ന് നിഗ്ഗളിച്ച ഭഗവ ന്നാമ മാഹാത്മ്യത്തെ ഓർത്ത് ആശ്ചര്യഭരിതരായി. ഭഗവാൻെറ ആശ്രിതരുടെ അടുക്കൽ ചെല്ലാൻ സംഗതിവന്നാൽ തങ്ങൾക്ക് തന്നെ നാശം വരുമെന്ന് അവർക്ക് സംശയമുണ്ടായി ഭയന്നു.

ശ്രീഅഗസ്ത്യ മുനിയാണ് ഈ നാമസങ്കീർത്തന മാഹാത്മ്യം പ്രകാശനം ചെയ്തത്. അത് ഞാൻ അങ്ങക്ക് വേണ്ടവിധം ഉപദേശിച്ചു തന്നു എന്ന് ശുക മഹർഷി പറഞ്ഞ് അവസാനിപ്പിച്ചു.

## 4-ാം അദ്ധ്യായം

മഹർഷേ, കഴിഞ്ഞ 3 അദ്ധ്യായങ്ങൾകൊണ്ട് ഭഗവന്നാമ സങ്കീർത്തന മാഹാത്മ്യം സവിസ്തരമായി അങ്ങയിൽനിന്ന് കേട്ടു. ഇനി മുമ്പ് അങ്ങ് പറഞ്ഞിരുന്ന സ്വായംഭൂവമന്വന്തരകാലത്തുണ്ടായ ദേവാസുരേതര പ്രാണികളുടെ സൃഷ്ടിയെ പറ്റി അറിവാനാഗ്രഹിക്കുന്നു.

പ്രിയവ്രതവംശത്തിൽ അവസാനത്തെ രാജാവ് വിരജനെപറ്റി പറഞ്ഞിരുന്നു. ഇനി ബാക്കിയുള്ളത് ഉത്താനപാദൻെറ പരമ്പരയിലുള്ള പുത്രപൗത്രൻമാരെ പറ്റിയുള്ള ബാക്കി ഭാഗമാണ്. അതും പറയാം.

പ്രാചീന ബർഹിസ്സിൻെറ 10 പുത്രൻമാരായ പ്രചേതസ്സുകൾ ശിവോപദേശം സ്വീകരിച്ച് ജലാന്തർഭാഗത്തിൽ ബഹുകാലം തപസ്സ് ചെയ്തു. ആ കാലത്ത് നാരദോപദേശം സിദ്ധിച്ച് പ്രാചീന ബർഹിസ്സ് സംസാരത്തിൽനിന്ന് വിരക്തി നേടി. അപ്പോൾ രാജാവ് ഇല്ലാത്ത സ്ഥിതിയിലായി രാജ്യത്ത്. ഭരണം എല്ലാം താറുമാറായി. ഭൂമിയിൽ വിളകൾ എടുക്കേണ്ട സ്ഥലത്ത് കാടുകൾ പൊന്തി വൃക്ഷങ്ങൾ നിബിഡമായി.

പ്രചേതസ്സുകൾ തപസ്സുനിർത്തി പുറത്തുവന്നപ്പോൾ ഇതായിരുന്നു സ്ഥിതി. അവർ വൃക്ഷങ്ങളുടെ അക്രമവളർച്ചയിൽ ക്രോധിച്ചു. അവരുടെ മുഖങ്ങളിൽനിന്നു അഗ്നിയും കൊടുംകാറ്റും ഉജ്വലിച്ചു. വൃക്ഷങ്ങൾ കാറ്റുകൊണ്ടും അഗ്നികൊണ്ടും ഒട്ടധികം നശിക്കയുണ്ടായി.

വൃക്ഷരാജാവായ ചന്ദ്രൻ ഇതുകണ്ട് അസ്വസ്ഥനായി അവരോട് പറഞ്ഞു. പ്രചേതസ്സുകളേ, നിങ്ങൾ ഭഗവാൻെറ സൃഷ്ടികളെ നശിപ്പിക്കുന്നത് കഷ്ടമാണ്. അവ പ്രജകൾക്ക് ആഹാരം നൽകാനുള്ളതാണ്. ശ്രീഹരി, ദേവൻമാർ, പിതൃക്കൾ, മനുഷ്യർ, മൃഗപക്ഷ്യാദികൾ, ഇവക്കെല്ലാം വേണ്ട ആഹാരത്തിന്നു വേണ്ടിയാണ്അവയെ സൃഷ്ടിച്ചത്. കോപം അടക്കുവിൻ. നിങ്ങളുടെ പൂർവ്വികൻമാർ സ്വീകരിച്ച സൻമാർഗ്ഗരീതി തുടരുക. എല്ലാം ശ്രീഹരിമയമാണ്. ശ്രീഹരിസർവരിലും ചൈതന്യമൂർത്തിയായി ആത്മസ്വരൂപമായി എല്ലാ ചരാചരങ്ങളിലും ഉണ്ടെന്ന് അറിഞ്ഞ് പ്രവൃത്തിപ്പിൻ. കോപം നന്നല്ല. ആർക്കാണ് കോപത്തെ ജയിപ്പാൻ കഴിയുന്നത് അവർ ആത്മാവിനെ അറിഞ്ഞ് ത്രിഗുണ കാര്യങ്ങളെ അതിക്രമിക്കുന്നു. വൃക്ഷങ്ങളെ ദഹിപ്പിച്ചത് മതി. ബാക്കി വൃക്ഷങ്ങൾക്കും നിങ്ങൾക്കും മംഗളം ഭവിക്കട്ടെ.

ഇത്രയും സാമവാക്കുകൾ പറഞ്ഞിട്ടും അടങ്ങുന്നില്ലെന്ന് കണ്ടപ്പോൾ മറ്റൊരു ഉപായം എടുത്തു. ദാനം. ഈ കന്യകവൃക്ഷപുത്രിയാണ്. നിങ്ങളുടെ ഭാര്യയായിരിപ്പാൻ യോഗ്യതയുള്ളവളാണ്. അവളെ സ്വീകരിപ്പിൻ. ഇപ്രകാരം പറഞ്ഞ് പ്രമ്ലോചയുടെ പുത്രിയായ മാരീഷ എന്ന കന്യകയെ അവിടെ വിട്ട് ചന്ദ്രൻ യാത്രയായി.

ഇവർ 10 പേരും അവളെ ഏകപത്നിയായി സ്വീകരിച്ചു. മാരീഷക്ക് പ്രചേതസ്സുകളിൽ ഒരു പുത്രൻ ജനിച്ചു. അവനാണ് ദക്ഷൻ. (ഈ ദക്ഷനും ശിവശാപം

ഏറ്റ് ആടിൻെറ മുഖം സ്വീകരിക്കേണ്ടി വന്ന ശിവപത്നിയായ സതിയുടെ അച്ഛൻ ദക്ഷനും ഒന്നല്ല. ഈ ദക്ഷൻെറ പുനർജൻമമാണ് പ്രചേതസ്സുകളുടെ പുത്രനായ ദക്ഷൻ).

ദക്ഷൻെറ സന്താനങ്ങൾ 3 ലോകവും നിറഞ്ഞു.

ദക്ഷൻ ആദ്യമായി മാനസികമായി ആകാശത്തിലും ഭൂമിയിലും ജലത്തിലും കുറേപേരെ സൃഷ്ടിച്ചു.

സൃഷ്ട്യാഭിവൃദ്ധി മതിയായില്ലെന്ന് കണ്ട് അദ്ദേഹം തപസ്സിന് പോയി വിന്ധ്യയിൽ. (ഭഗവൽസഹായം ഇല്ലാതെ ഒരു കാര്യവും നടക്കുകയില്ല എന്നതിൻെറ ലക്ഷ്യമാണിത്.) ദക്ഷൻ ഹംസഗുഹ്യം എന്ന സ്തോത്രം ചൊല്ലി ഹരിയെ സന്തോഷിപ്പിച്ചു. ആ മന്ത്രത്തിൻെറ സാരം പറയാം.

"ഈ ദേഹത്തിൽ വസിക്കുന്ന ജീവന് ഭഗവത്സ്വരൂപത്തെ അറിയുന്നില്ല. കാരണം ജീവൻെറ നോട്ടം പ്രപഞ്ചത്തോടാണ്. ജീവന് തൻെറ ചുറ്റുമിരിക്കുന്ന ഗുണങ്ങളുള്ള ജഡശരീരം. പ്രാണങ്ങൾ, ഇന്ദ്രിയങ്ങൾ അന്തകരണം. പഞ്ചഭൂതങ്ങൾ പഞ്ചതൻമാത്രകൾ ഇവയെ മാത്രമേ അറിയുന്നുള്ളു. ജീവൻ ചേതനാസ്വരൂപനാണ്. ആത്മാവിൻെറ അംശമാണ്. എങ്കിലും സർവ്യാപിയായ പരമേശ്വരനെ അറിയുന്നില്ല. മേൽ പറഞ്ഞ ഗുണവസ്തുക്കളും പഞ്ചഭുതങ്ങളും മറ്റും ജീവനെ പരമാത്മാവിൽനിന്ന് മറയ്ക്കുന്നു. മനുഷ്യർ പരമാത്മാവിനെ മന്ത്രശക്തിയുടെ വിചാരത്താൽ അറിയേണം.

എല്ലാമായിരിക്കുന്നതാണ് പരമാത്മാ എന്നാൽ ഒന്നിനോടും ബന്ധപ്പെടാതെയുമിരിക്കുന്നു. ആ പരമാത്മാവിന്ന് നമസ്കാരം.

യോഗശാസ്ത്രത്തിൽ ഭഗവാന്ന് ശിരസ്, പാദം, ശംഖം, ചക്രം ഇവ ഉണ്ടെന്നും ആകൃതി നിർദ്ദേശിച്ച് വിധിക്കുമ്പോൾ സാംഖ്യത്തിൽ ഭഗവാൻ കൈകാൽകൾ ഇല്ലാത്ത സച്ചിദാനന്ദഘനമായ പരമതത്വമാണെന്നും പറയുന്നു. 2 കൂട്ടരും ഏതായാലും ഒരു പരമാർത്ഥതത്വമുണ്ടെന്ന് സമ്മതിക്കുന്നു. ആ തത്വത്തെ ഞാൻ നമസ്കരിക്കുന്നു.

ഭഗവാൻ ഇപ്രകാരം സ്തോത്രം ചെയ്തു ഭജിക്കുന്ന ദക്ഷൻെറ മുമ്പിൽ പ്രത്യക്ഷനായി. ഇപ്പോൾ ഭഗവാൻ 8 കൈകളോടും ഓരോന്നിലും ഓരോ ആയുധവുമായി -ശംഖ്, ചക്രം, ബാണം, വില്ല് മുതലായവ - ഗരുഡൻെറ പുറത്ത് ഇരുന്നാണ് വന്നത്. ചുറ്റും നാരദാദി മുനികളും സിദ്ധൻമാരും ഗന്ധർവചാരണൻമാരും ഗാനം ചെയ്തുകൊണ്ടിരുന്നു. ദക്ഷൻ ആ രൂപത്തെ കണ്ട ഉടൻ നമസ്കരിച്ചു.

ഭഗവാൻ പറഞ്ഞു. ഹേ, ദക്ഷപ്രജാപതെ, അങ്ങയുടെ തപസ്സുകൊണ്ട് ഞാൻ സന്തോഷിച്ചിരിക്കുന്നു. പ്രജാസൃഷ്ടി ലോകാഭിവൃദ്ധിക്ക് കാരണമായി വരുന്നതിനാൽ തപസ്സ് സമുചിതംതന്നെ.

സൃഷ്ടിക്ക് മുമ്പേ ഞാൻ മാത്രമേ ഉണ്ടായിരുന്നുള്ളു. എൻെറ ചൈതന്യം മാത്രമാണ് സൃഷ്ടിക്കുള്ള ഉപകരണം. കുശവന്ന് ചട്ടി ഉണ്ടാക്കാൻ മണ്ണുപോലെ, ഗുണമയിയായ മായയിൽനിന്ന് സർവവ്യാപിയായ ഞാനാകുന്ന അധിഷ്ഠാനത്തിൽ ഗുണാത്മകമായ ബ്രഹ്മാണ്ഡം ഉണ്ടായി. അതിൽ ആദ്യനായി ബ്രഹ്മാവ് ഉത്ഭവിച്ചു. ബ്രഹ്മൻ എൻെറ അനുഗ്രഹപ്രകാരം തപസ്സ് ചെയ്തു. ലോകാഭിവൃദ്ധി വരുത്തുവാൻ സമർത്ഥൻമാരായ നിങ്ങളെ, പ്രജാപതികളെ

സൃഷ്ടിച്ചു.

അങ്ങ് സന്താനോൽപാദനാവശ്യത്തിന്നായി അങ്ങയുടെ ധർമ്മപത്നിയായി ഈ പെൺകുട്ടിയെ സ്വീകരിക്കുക. ഇവൾ പഞ്ചജനൻ എന്ന പ്രജാപതിയുടെ പുത്രി അസിക്നി ആണ്.

ഇപ്പോൾ മുതൽ എൻെറ മായാസ്വരൂപമായിരിക്കുന്ന സ്ത്രീ രൂപത്തിൽ പുരുഷസംസർഗ്ഗംകൊണ്ട് സന്താനങ്ങൾ ഉൽഭവിക്കും. പുരുഷൻ സ്ത്രീയിൽ പുത്രഭാവേന ജനിച്ച് എൻെറ ആജ്ഞയെ നടത്തിയ പൂജയെ എനിക്ക് സമർപ്പിക്കേണം. എല്ലാം ഭംഗിയായിവരും. ഭഗവാൻ ദക്ഷനെ അനുഗ്രഹിച്ച് യാത്രയായി. [ഗൃഹസ്ഥാശ്രമം ഭഗവാൻെറ കൽപനയാണ്. ഭഗവാൻ അതിന്ന് വിരുദ്ധമാണെന്നും സന്യാസമാണ് ഭഗവാനിഷ്ടമെന്നും ആരും ധരിക്കരുത്. എല്ലാ ആശ്രമവും അതാത് കാലത്ത് നിയമപ്രകാരം വേണമെന്നുമാത്രം.]

## 5-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ ദക്ഷൻ നാരദരെ ശപിക്കുന്നു.

ദക്ഷപ്രജാപതി മായയുടെ ആവേശം നിമിത്തം സംസാരത്തിൽ അത്യാസക്തനായിരുന്നു. ഭാര്യയായ അസക്നിയിൽ ഹര്യാശ്വൻമാർ എന്ന 10,000 പുത്രൻമാരെ ജനിപ്പിച്ചു. ഇവരെല്ലാം ഒരേ ആചാരത്തിൽ തൽപരരായിരുന്നു. പിതാവിൻെറ കൽപനപ്രകാരം പുത്രോൽപാദനത്തിന്ന് മതിയായ ഭഗവദനുഗ്രഹം സമ്പാദിപ്പാൻവേണ്ടി തപസ്സ് ചെയ്വാൻ പറ്റിയ സ്ഥലം തേടി പടിഞ്ഞാട്ടേക്ക് പോയി. അവർ സിന്ധു നദീതീരത്തുള്ള നാരായണ സരസ്സ് എത്തിച്ചേർന്നു. അതിൽ സ്നാനപാനാദികൾ ചെയ്തു ആ തീർത്ഥത്തിൻെറ മാഹാത്മ്യം കാരണം അന്തഃകരണം പരിശുദ്ധമായി. രാഗാദിദോഷങ്ങൾ എല്ലാം നശിച്ചു. പരമഹംസധർമ്മം അനുഷ്ഠിക്കേണമെന്ന് തോന്നാൻ തുടങ്ങി.

ജ്ഞാനഭാവം താൽപര്യപ്പെട്ടുവെങ്കിലും പിതാവിൻെറ കൽപന പ്രജകളെ സൃഷ്ടിക്കേണം എന്നായതുകൊണ്ട് ആ ഉദ്ദേശത്തോടെ തപസ്സാരംഭിച്ചു.

ഒരു ദിവസം ദേവർഷിയായ ശ്രീനാരദർ അവരുടെ അടുക്കൽ എത്തി. [ഹൃദയം പരിശുദ്ധമായപ്പോൾ ഭഗവൽ പ്രേരിതനായി സദുപദേശം ചെയ്വാൻ നാരദർ അവിടെ എത്തി. ഇതാണ് ഭഗവദനുഗ്രഹം.]

അല്ലയോ ഹര്യശ്വൻമാരെ, നിങ്ങൾ വിവേകികളാണല്ലോ. ഭൂമിയുടെ വ്യാപ്തി എത്രയുണ്ടെന്നറിയാതെ അതിൽ നിവസിക്കേണ്ട ജനങ്ങളെ സൃഷ്ടിപ്പാൻ ആലോചിച്ചത് ശരിയാണോ. അതേപോലെ സൃഷ്ടിയിലുൾപെട്ട ശരീരത്തിൻെറ ഘടന, അതിലുൾക്കൊള്ളുന്ന തത്വങ്ങൾ, അത് എങ്ങിനെ പ്രവൃത്തിക്കുന്നു, അതിനെ നടത്തുന്ന ശക്തി ഏത്, എന്നൊന്നും അറിയാതെ പിതാവിൻെറ വാക്കുകളിലടങ്ങിയ സാരാംശത്തെ ശരിക്ക് ഗ്രഹിക്കാതെ ചെയ്യുന്ന പരിശ്രമം ബുദ്ധിഹീനമാണ്.

ജീവന്ന് ജനനമരണരൂപമായ ബന്ധവും മോചനവും എങ്ങിനെ വരുന്നു. 25 തത്വങ്ങളെ പ്രകാശിപ്പിക്കുന്ന അന്തര്യാമിയായ പരമാത്മാവ് എങ്ങിനെ പ്രവർത്തിക്കുന്നു. ശാസ്ത്രതത്വം അറിയുമ്പോൾ മാത്രമേ നിവൃത്തിക്ക് വേണ്ട ഈശ്വരഭജനം ചെയ്യുകയുള്ളു. വിവാഹവിധിയുള്ള ശാസ്ത്രം വിഷയസ്വീകരണമാണ്. അത് എത്രകണ്ട് പ്രോത്സാഹിപ്പിക്കേണമെന്നാണ് നിങ്ങൾ ചിന്തിക്കേണ്ടത്.

ഹര്യശ്വൻമാർ നാരദരുടെ ഉപദേശത്തിലടങ്ങിയ സാരംഗ്രഹിച്ച് അദ്ദേഹത്തെ ഗുരുവായി സ്വീകരിച്ച് ജ്ഞാനഭക്തിമാർഗ്ഗത്തിലേക്ക് പ്രവേശിപ്പാനുത്സാഹിച്ചു. നാരദർ അവർക്ക് വേണ്ട ഉപദേശംകൊടുത്ത് യാത്രതിരിച്ചു.

ദക്ഷൻ നാരദമുനിയിൽനിന്ന് തൻെറ പുത്രൻമാർ ഗൃഹസ്ഥാശ്രമചിന്തവിട്ടുവെന്നും ഭക്തിമാർഗ്ഗത്തിൽ തൽപരരായിരിക്കുന്നുവെന്നും അറിഞ്ഞ് പരിതപിച്ചു.

സൽപുത്രൻമാരുണ്ടായിട്ടു അവരുടെ വിയോഗം സഹിക്കേണ്ടിവന്നത് മഹാകഷ്ടംതന്നെ മറിച്ച് ദുഷ്പുത്രൻമാരായിരുന്നുവെങ്കിൽ വിയോഗം അത്ര ദുഃഖകരമായി തോന്നില്ലായിരുന്നു.

ബ്രഹ്മാവ് ദക്ഷനെ സമാധാനിച്ചു. പിന്നീട് പാഞ്ചജന്യ എന്ന പത്നിയിൽ ശബലാശ്വൻമാർ എന്ന 1000 പുത്രൻമാരെ ജനിപ്പിച്ചു. പ്രജാസൃഷ്ടിക്ക് പിതാവിനാൽ പ്രേരിപ്പിക്കപ്പെട്ട അവരും അവരുടെ ജ്യേഷ്ഠൻമാർ ചെന്ന നാരായണസരസ്സിൽ ഇറങ്ങി സ്നാനം ചെയ്ത്. ജലം പാനം ചെയ്തു. അവരുടെ മനസ്സും ശരീരവും പരിശുദ്ധമായി. അവർ മഹത്തായ തപസ്സാചരിച്ചു.

ആദ്യത്തെ കുറേ മാസങ്ങളിൽ വെള്ളം മാത്രം കഴിച്ചും പിന്നെ വായുമാത്രമായും മന്ത്രം സദാ ജപിച്ചും ഭഗവാനെ ആരാധിച്ചു. അവരുടെ മന്ത്രം:- ഓം നമോ നാരായണായ പുരുഷായ മഹാത്മനെ. വിശുദ്ധസത്വധിഷ്ണ്യായ മഹാഹംസായ ധീമഹി.

സാരം:- മുക്തൻമാർ പ്രാപിക്കുന്ന സ്ഥാനം ഏതോ, അന്തര്യാമിയായവൻ ആരോ, പരിശുദ്ധമായ മനസ്സിൽ തെളിഞ്ഞു കാണുന്നവൻ ആരോ, സർവവ്യാപിയായ ആ ദേവന്ന് നമസ്കാരം.

ഇങ്ങിനെ സൃഷ്ട്യാഭിവൃദ്ധിക്ക്വേണ്ടി ഉഗ്രതപസ്സ് ചെയ്തിരിക്കുമ്പോൾ നാരദർ പ്രത്യക്ഷമായി. മുമ്പ് ജ്യേഷ്ഠൻമാർക്കുപദേശിച്ച മാതിരി അസ്പഷ്ടമായ ഗൂഢാർത്ഥങ്ങൾ അടങ്ങിയ ചില നിർദ്ദേശങ്ങൾ കൊടുത്തു. നിങ്ങൾ ജ്യേഷ്ഠൻമാരോട് വളരെ സ്നേഹമുള്ളവരായതുകൊണ്ട് അവരുടെ മാർഗ്ഗം നിങ്ങൾക്കും നൻമവരുത്തിത്തീർക്കും.

നാരദരുടെ ആന്തരോപദേശം മനസ്സിലാക്കി അവരും ഭക്തിമാർഗ്ഗത്തിലേക്ക് തന്നെ തിരിഞ്ഞു.

ദക്ഷൻ പല അശുഭസൂചനകളും കണ്ടു അസ്വസ്ഥനായി. മക്കളെ പറ്റി അന്വേഷിച്ചപ്പോൾ ഇവരും നാരദോപദേശം സ്വീകരിച്ച് കർമ്മമാർഗ്ഗം ഉപേക്ഷിച്ചതായി അറിഞ്ഞു. നാരദരും ദക്ഷൻെറ സമീപം വരുകയുണ്ടായി. ദക്ഷൻ നാരദരോട് കോപിച്ചു.

നാരദരെ, എൻെറ ബാലൻമാർക്ക് വീണ്ടും അങ്ങ് സന്യാസമാർഗ്ഗം കാട്ടിക്കൊടുത്തു. ഞങ്ങൾ സൻമാർഗ്ഗ ജീവിതം തെറ്റാതെ അനുഷ്ഠിക്കുന്നവരാണ്. സന്യാസമാർഗ്ഗം മോക്ഷഹേതുവല്ലെ. പുത്രൻമാർക്കു ഗുണമല്ലേ ഞാൻ ചെയ്തത് എന്ന് അങ്ങ് ശങ്കിക്കേണ്ട. മനുഷ്യന്ന് 3 വിധ കടമാണുള്ളത്. ഋഷികടം. ദേവകടം, പിതൃകടം, ബ്രഹ്മചര്യംകൊണ്ട് ഋഷികടവും യജ്ഞംകൊണ്ട് ദേവകടവും, സന്താനോൽപാദനംകൊണ്ട് പിതൃകടവും, തീർക്കേണ്ടത് മനുഷ്യരുടെ കടമയാണ്. അത് ചെയ്തില്ലെങ്കിൽ ഇഹപരത്തിൽ ഗതി ഇല്ല. അതുകൊണ്ട് അങ്ങ് കാരണം എൻെറ മക്കൾ പാപികളായിതീരും.

അങ്ങയുടെ പ്രവൃത്തി കഷ്ടമായിപോയി. ബാലൻമാരെ ദുരുപദേശം ചെയ്ത് വഴിതെറ്റിച്ച് ഭഗവാന്ന് തന്നെ ദുഷ്പേരിന് ഇടയാക്കിയ അങ്ങ് ഭക്തൻമാരുടെ മദ്ധ്യത്തിൽ ഞെളിഞ്ഞു നടക്കുന്നതും ഉണ്ട്. മറ്റുള്ളവർ സഹജീവികളെ അനുഗ്രഹിക്കുമ്പോൾ അങ്ങ് ഈ വിധം ദ്രോഹിക്കുന്നു.

വിഷയങ്ങൾക്കുള്ള ശക്തി അപാരമാണ്. അത് അനുഭവിച്ചവർക്കേ അറിയുകയുള്ളു. അങ്ങക്ക് അതിനെപറ്റി യാതൊരു ഗന്ധവുമില്ല. അനുഭവിച്ച് വിരക്തിവരേണം. അതുമാത്രമേ ഫലപ്രദമാകയുള്ളു. അന്യൻമാരുടെ പ്രേരണയാൽ വിഷയങ്ങളെ ഉപേക്ഷിച്ചാൽ അത് പലേ അനർത്ഥങ്ങൾക്കും ഇടയായിതീരും.

എൻെറ പുത്രൻമാരുടെ ബുദ്ധിയെ ഗൃഹസ്ഥാശ്രമമാർഗ്ഗത്തിൽനിന്ന് തെറ്റിച്ച അപരാധം ക്ഷന്തവ്യമല്ല. എൻെറ കുടുംബസന്താനവല്ലിയെ അങ്ങ് അറുത്ത് കളഞ്ഞു. അതുകൊണ്ട് അങ്ങ് സ്ഥിരമായി എങ്ങും ഒരു ഭാഗത്തും വസിക്കാൻ ഇടവരാതെ ആവട്ടെ.

നാരദർ ഈ ശാപത്തെ സന്തോഷത്തോടെ സ്വീകരിച്ചു. പ്രതിശാപം കഴിയാതെ അല്ല പക്ഷേ അദ്ദേഹത്തെപോലെ ഉള്ള മഹോന്നതൻമാർക്ക് ചേർന്നതല്ല അത്.

ദക്ഷൻെറ ഈ അഭിപ്രായം വേദത്തിൻെറ പൂർവപക്ഷോക്തമാണ്. പൂർവപക്ഷം മനോബലം സിദ്ധിക്കാത്തവർക്കുള്ള ഉപദേശമാണ്. ദക്ഷൻെറ 10000 കുട്ടികളും പൂർവജൻമത്തിൽതന്നെ വിരക്തരാണ്. അതുകാരണം അവരുടെ മനസ്സ് വിഷയാസക്തമല്ല. ശ്രീ നാരദർ ത്രികാല ജ്ഞാനിയായതിനാൽ കുട്ടികളുടെ പൂർവചരിതം മുഴുവനും അറിഞ്ഞിരിക്കുന്നതിനാലാണ് അവർക്ക് സൽഗതിവരത്തക്കവണ്ണം സന്യാസമാർഗ്ഗം കാട്ടികൊടുത്തത്.

ദക്ഷശാപം നാരദർക്ക് അനുഗ്രഹമായിതീർന്നു.

## 6-ാം അദ്ധ്യായം

നാരദമുനി പോയശേഷം പുത്രൻമാരെ പറ്റി ചിന്തിച്ചിരിക്കുന്ന ദക്ഷൻെറ സമീപം ബ്രഹ്മദേവൻ വന്നു. സമാധാനവാക്കുകൾ കൊണ്ട് ആശ്വസിപ്പിച്ചു. വീണ്ടും സൃഷ്ടിയിൽ പ്രേരിപ്പിച്ചു.

അപ്പോൾ അദ്ദേഹം തീർച്ചയാക്കി. പുത്രൻമാരായത്കൊണ്ടാണ് തകരാർ പറ്റിയത്. ഇനി കുറേ പുത്രികളായികൊള്ളട്ടെ എന്ന്. അദ്ദേഹം 60 പുത്രിമാരെ ജനിപ്പിച്ചു.

ഇവരിൽ 10 പേരെ ധർമ്മന്നും 13 പേരെ കശ്യപന്നും 27 പേരെ ചന്ദ്രന്നും. ഈരണ്ടുപേരെ ഭൂതൻ, അംഗീരസ്സ്, കൃശാശ്വൻ എന്ന മൂവർക്കും. ബാക്കി 4 പേരെ താർക്ഷ്യൻ എന്ന കശ്യപനും വിവാഹം ചെയ്തു കൊടുത്തു. ഇവരുടെ പുത്രപൌത്രാദികൾ 3 ലോകവും നിറഞ്ഞു.

ഇവരിൽ മുഖ്യമായ ചില സ്ത്രീകളുടെ സന്താനങ്ങളെ പറ്റി പറയാം.

ധർമ്മൻെറ 8-ാംമത്തെ ഭാര്യ വസുവിന്ന് പുത്രൻമാർ അഷ്ടവസുക്കൾ. അവർ ദ്രോണർ, പ്രാണൻ, ധ്രുവൻ, അർക്കൻ, അഗ്നി, ദോഷൻ, വസു, വിഭാവസു എന്നിവർ.

മേൽ കാണിച്ച പുത്രൻമാരിൽ അഗ്നിക്ക് വസോർദ്ധാര എന്ന ഭാര്യ

യിൽ മറ്റു പുത്രൻമാർക്ക് പുറമെ സ്കന്ദൻ എന്ന ഒരു പുത്രനും ഉണ്ടായി. സ്കന്ദൻ തമിഴ്നാടിലെ ശ്രുതിപ്പെട്ട പഴനിയിലെ അധിപതിയാണ്. സ്കന്ദൻ കൃത്തികയാൽ എടുത്ത് വളർത്തപ്പെട്ടതുകൊണ്ട് കൃത്തികാപുത്രൻ-കാത്തികേയൻ എന്നും വിളിക്കപ്പെടാറുണ്ട്.

വസുവിൻെറ ഭാര്യ ആംഗീരസി. അവരുടെ പുത്രൻ വിശ്വകർമ്മാവ്. ശിൽപികളുടെ ആചാര്യൻ. ഇദ്ദേഹത്തിൻെറ പുത്രൻ ചാക്ഷുഷികൻ എന്ന പേരുള്ള മനുവായി. മനു പുത്രൻമാർ വിശ്വേസാദ്ധ്യൻമാർ എന്നവരാണ്. ഭൂതന്ന് 2 ഭാര്യമാർ. സരൂപ എന്ന ഭാര്യയിൽ അനേകം രുദ്രൻമാരുണ്ടായി. അവരിൽ 11 പേർ പ്രധാനികൾ. ഭൂതൻെറ 2 -ാമത്തെ ഭാര്യയിൽ രൂദ്രപാർഷദൻമാരുണ്ടായി. ഭയങ്കരസ്വരൂപികൾ.

അംഗീരസ് എന്ന പ്രജാപതിക്ക് സ്വധ സതി എന്ന 2 പേർ ഭാര്യമാർ. സ്വധയിൽ പിതൃക്കളും സതിയിൽ അഥർവ്വം അംഗീരസം എന്ന വേദാഭിമാനി ദേവതകളും പുത്രരായി ജനിച്ചു.

താർക്ഷ്യൻ എന്ന കശ്യപന്ന് വിനതാ കദ്രു, പതംഗി, യാമിനി എന്ന 4 പത്നിമാർ.

പതംഗി പക്ഷികളേയും യാമിനി ശലഭങ്ങളേയും സുപർണ്ണ ഗരുഡനേയും സൂര്യ സാരഥിയായ അരുണനേയും കദ്രു അനേകം സർപ്പങ്ങളേയും ജനിപ്പിച്ചു.

ചന്ദ്രൻെറ 27 ഭാര്യമാരിൽ ആർക്കും സന്താനമുണ്ടായില്ല. ചന്ദ്രൻ രോഹിണിയോട് മാത്രം സ്നേഹം കാണിച്ചു. അപ്പോൾ ദക്ഷൻ ചന്ദ്രനെ ശപിച്ചു. ശാപംകാരണം ചന്ദന്ന് ക്ഷയരോഗം പിടിപെട്ടു. അതിനാൽ സന്താനഹീനനായി. ദക്ഷനെ പ്രസാദിപ്പിച്ചപ്പോൾ കൃഷ്ണപക്ഷത്തിൽ ക്ഷീണിക്കുന്ന കലകൾക്ക് ശുക്ലപക്ഷത്തിൽ വർദ്ധന ഉണ്ടാവട്ടെ എന്ന് പറഞ്ഞതല്ലാതെ ശാപവിമുക്തനാകുമെന്ന് പറഞ്ഞില്ല.

കശ്യപന്ന് അദിതി, ദിതി. ദനു, കാഷ്ഠാ, അരിഷ്ട്ടാ, സുരസാ, ഇലാ, മുനി, ക്രോധവശാ, താമ്രാ, സുരഭി, സരമാ, തിമി, ഇവർ ഭാര്യമാർ.

തിമിയിൽനിന്നു ജലജന്തുക്കളുണ്ടായി. സരമുയുടെ സന്താനങ്ങളാണ് വ്യാഘ്ര്യാദികൾ സുരഭിയുടെ സന്താനങ്ങൾ പോത്ത്, പശു, മുതലായ ഇരട്ടക്കുളമ്പുള്ള വർഗ്ഗക്കാർ.

താമ്രക്ക്, പരുന്തുകൾ, കഴുക്കൾ, മുനിയുടെ മക്കൾ, അപ്സരസംഘങ്ങൾ, ക്രോധവശക്ക്, തേൾ മുതലായ വിഷജന്തുക്കൾ. ഇളയുടെ മക്കൾ ഭൂമിയിൽനിന്നു മുളച്ചുവരുന്ന വൃക്ഷാദികൾ, സുരസാപുത്രൻമാർ രാക്ഷസൻമാർ (യാതുധാനൻമാർ) അരിഷ്ടയുടെ സന്താനങ്ങൾ ഗന്ധർവൻമാർ കാഷ്ടയുടെ മക്കൾ ഒറ്റക്കുളമ്പുള്ള മൃഗങ്ങൾ.

ദനുവിന്ന് 61 പുത്രൻമാർ. മുഖ്യൻമാർ ദ്വിമൂർദ്ധാവ്, ശംബരൻ, അരിഷ്ടൻ, ഹയഗ്രീവൻ, വിഭാവസു, അയോമുഖൻ, ശംഖശിരസ്സ്, സ്വർഭാനു, കപിലൻ, അരുണൻ, പുലോമാവ്, ഋഷപർവ്വാവ്, ഏകചക്രൻ, അനുതാപനൻ, ധൂമകേശൻ, വിരൂപാക്ഷൻ, വിപ്രചിത്തി, ദുർജ്ജയൻ, എന്നിവർ.

സ്വഭാനുവിൻെറ സുപ്രഭ എന്ന കന്യകയെ നമുചി വിവാഹം ചെയ്തു. വൃഷപർവ്വാവിൻെറ പുത്രി ശർമ്മിഷ്ഠയെ നഹുഷപുത്രനായ യയാതി കല്യാണം കഴിച്ചു.

ദനുപുത്രനായ വൈശ്വാനരന്ന് സുന്ദരിമാരായ 4 കന്യകമാർ ഉണ്ടായി. അവരിൽ ഉപദാനവിയെ ഹിരണ്യാക്ഷനും ഹയശിരസ്സിനെ ക്രതുവും. പുലോമ, കാലക എന്ന 2 പേരെ കശ്യപ പ്രജാപതിയും കല്യാണം കഴിച്ചു.

പുലോമാവിൻെറ പുത്രൻമാരാണ് പരാക്രമികളായ കാലകേയൻമാർ എന്ന ദാനവൻമാർ. അവർ 60,000 പേരാണ് ന്രിവാതകവചൻമാർ യാഗങ്ങളെ മുടക്കുന്നവരായതിനാൽ ഇന്ദ്രൻെറ ആവശ്യപ്രകാരം അർജ്ജുനൻ സ്വർഗ്ഗത്തിൽചെന്ന് ഏകനായി അവരെ ഹനിച്ചു. വിപ്രചിത്തി സിംഹിക എന്ന രാക്ഷസിയിൽ 101 പേരെ ജനിപ്പിച്ചു. ജ്യേഷ്ഠപുത്രൻ രാഹു . ബാക്കി 100 പേർക്ക് കേതുക്കൾ എന്ന് പേർ ഇവരെല്ലാം ഗ്രഹങ്ങളാണ്.

അദിതിയിൽ ശ്രീ നാരായണൻ വാമനനായി അവതരിച്ചു. കൂടാതെ 12 സൂര്യൻമാരും വിവസ്വാൻ അര്യമാവ്, പുഷ്ടാവ് ത്വഷ്ടാവ് സവിതാവ്, ഭഗൻ, ധാതാവ് വിധാതാവ് വരുണൻ മിത്രൻ ശക്രൻ ഉരുക്രമൻ.

വിവാസ്വാൻെറ ഭാര്യ സംജ്ഞയിൽ ശ്രാദ്ധദേവൻ എന്ന മനു, ദേവനായ യമൻ, നദീരൂപിയായ യമുന ഇവർ ജനിച്ചു. അവൾ (യമുന) ഭൂമിയിൽ പ്രവേശിച്ചു. അവൾ നാസത്യൻമാരെന്ന അശ്വിനീ ദേവൻമാരെ ജനിപ്പിച്ചു.

ഛായയെന്ന സൂര്യഭാര്യ ശനൈശ്ചരനേയും സാവർണ്ണ മനുവിനേയും തപതി എന്ന കന്യകയേയും പ്രസവിച്ചു. കന്യക സംവരണനെ ഭർത്താവായി എടുത്തു.

അര്യമാവിൻെറ ഭാര്യ മാതൃകയിൽ മനുഷ്യവർഗ്ഗം പ്രസവിച്ചു. ഇവർക്കും ഇവരുടെ പുത്രൻമാർക്കും ഭൂതഭാവികാര്യങ്ങൾ പറയാൻ കഴിഞ്ഞിരുന്നു.

പുഷാവിന്ന് സന്താനമില്ല. ആ ദേവന്ന് ദന്തങ്ങൾ ഇല്ല. കാരണം, ദക്ഷയാഗത്തിൽ ശിവകോപത്താൽ നഷ്ടപ്പെട്ടു. അദ്ദേഹം അരച്ച ഭക്ഷണം കഴിക്കുന്നു.

ത്വഷ്ടാവിൻെറ ഭാര്യ ദൈന്യാനുജയായ രചനയാണ്. അവരുടെ മക്കളാണ് സന്ധിവേശനും വിശ്വരൂപനും. ശത്രുക്കളുടെ - ദൈത്യൻമാരുടെ സഹോദരി പുത്രനായ വിശ്വരൂപനെ ദേവൻമാർക്ക് പുരോഹിതനായിട്ടു സ്വീകരിക്കേണ്ടി വന്നു. കാരണം ദേവാചാര്യനായ ബൃഹസ്പതി അവരെ ഉപേക്ഷിച്ചുപോയി. അപ്പോഴാണ് വിശ്വരൂപനെ അവരുടെ ഗുരുവാക്കിയത്.

## 7-ാം അദ്ധ്യായം

പരീക്ഷിത്ത് ചോദിച്ചു. എന്തുകാരണത്താലാണ് ദേവഗുരുവായ ബൃഹസ്പതി ശിഷ്യൻമാരെ ഉപേക്ഷിച്ചുപോയത്. ശിഷ്യൻമാർ ഗുരുവിന്നു നേരെ എന്തക്രമമാണ് ചെയ്തത്.

ഇന്ദ്രൻ ത്രിലോകാധിപനാണെന്ന് അഹങ്കാരത്തിൽ സദാചാരത്തെ മറന്ന് പ്രവർത്തിച്ചു. അതാണ് ഗുരു പരിത്യജിക്കാൻ കാരണമായത്. വിസ്തരിച്ച് പറയാം.

ഒരു ദിവസം ഇന്ദ്രൻ സഭയിൽ തൻെറ സിംഹാസനത്തിൽ മരുദേവൻമാർ അഷ്ടവസുകൾ രുദ്രൻമാർ ആദിത്യൻമാർ ഋതുക്കൾ വിശ്വദേവൻമാർ നാസത്യൻമാർ സിദ്ധൻമാർ ചാരണൻമാർ ഗന്ധർവ്വൻമാർ മുനിമാർ വിദ്യാധരൻമാർ അപ്സരസുകൾ, കിന്നരൻമാർ, പതംഗങ്ങൾ ഉരഗങ്ങൾ ഇവരാൽ ചുറ്റപ്പെട്ടും സ്തുതിഗാനങ്ങൾ പാടിയും ആനന്ദത്തിൽ പ്രഭാവത്തോടെ ഇരിക്കയായിരുന്നു.

ഇന്ദ്രാണി അർദ്ധാസനത്തിലും, വെൺകൊറ്റകുട ആലവട്ടം, വെൺചാമരം മുതലായ രാജചിഹ്നങ്ങളോടുംകൂടിയായിരുന്നു.

അപ്പോൾ സകലദേവൻമാരുടേയും തൻെറയും അഭിവന്ദ്യനായ ഗുരു ബൃഹസ്പതി വന്നു. ഗുരുവിനോട് മര്യാദകളൊന്നും പാലിച്ചില്ല. എഴുന്നേൽക്കുക, എതിരേൽക്കുക, ആസനം നൽകുക എന്ന ഉപചാരങ്ങളൊന്നും ഉണ്ടായില്ല. ഇന്ദ്രൻ സ്വസ്ഥാനത്തുനിന്ന് ഇളകിയതേ ഇല്ല.

ബൃഹസ്പതിഭഗവാന്ന് ഇന്ദ്രൻെറ പെരുമാറ്റം അത്ര ഇഷ്ടപ്പെട്ടില്ല. അദ്ദേഹം താമസിയാതെ സ്ഥലം വിട്ടു. ഗുരുവിന്ന് വേണമെങ്കിൽ ശപിക്കാമായിരുന്നു. പക്ഷേ ശാന്തസ്വരൂപനായത്കൊണ്ട് നിശ്ശബ്ദനായി പോയതേ ഉള്ളൂ.

ദേവേന്ദ്രന്ന് ഗുരുവിൻെറ മനഃക്ലേശം മനസ്സിലായി. താൻ ഗുരുവിനോട് നിന്ദകാണിച്ചുവെന്ന് തോന്നി. ഐശ്വര്യം നിമിത്തം താൻ ഗുരുവിനെ വണങ്ങിയില്ല. തൻെറ മദം. രാജാവിന്നുചിതമായ സിംഹാസനസ്ഥർ ആ മാതിരി ഔപചാരികമായ മര്യാദകൾ കാണിക്കേണ്ട എന്ന ശാസ്ത്രം ഉണ്ടെങ്കിലും. അത് ധർമ്മോചിത വാക്കല്ല. വിഷ്ണുഭക്തനായ ബ്രാഹ്മണനെ പാകംപോലെ സ്വീകരിക്കാത്തവന്ന് അനേകം ദുഃഖം സംഭവിച്ചേക്കും എന്ന് പ്രമാണമുണ്ട്.

"ബ്രാഹ്മണം കുലസമ്പന്നം,<br>
ഭക്തം വിഷ്ണോർ മഹാത്മനം.<br>
ആയാന്തം വീക്ഷ്യനോത്തിഷ്ഠേൽ.<br>
സദുഃഖൈപരിഭൂയതെ."

"ഞാൻ അദ്ദേഹത്തെ ചെന്നുകണ്ട് പാദങ്ങളിൽ നമസ്കരിക്കട്ടെ എൻെറ തെറ്റ് ഞാൻ സമ്മതിക്കുന്നു. ഞാൻ പശ്ചാത്തപിക്കുന്നു. എന്ത് പ്രായശ്ചിത്തവും ഞാൻ ചെയ്യാൻ തയ്യാറാണ്."

ബൃഹസ്പതി ത്രികാലജ്ഞാനി ആണ് ഇന്ദ്രൻെറ മനസ്ഥിതി അറിഞ്ഞ് മായാപ്രഭാവത്താൽ അദൃശ്യനായി.

ഇന്ദ്രൻ ഗുരുദേവനെ പലദിക്കിലും തിരഞ്ഞു. കണ്ടില്ല. ദേവൻമാരോട് തൻെറ അസ്വാസ്ഥ്യം പറഞ്ഞു ദുഃഖം പ്രകടിപ്പിച്ചു.

ദേവൻമാരെ അവരുടെ മഹാനായ അജയ്യനായ ഗുരു ഉപേക്ഷിച്ചു എന്നറിഞ്ഞ അസുരൻമാർ ഈ അവസരം പാഴാക്കിയില്ല. അവരുടെ ഗുരു ശുക്രമഹർഷിയുടെ അനുഗ്രഹം വാങ്ങി. ദേവൻമാരെ ആക്രമിച്ചു. ദേവൻമാരെ ദയയില്ലാതെ കഷണംകഷണമായി അറുക്കാൻ തുടങ്ങി. ഇന്ദ്രാദികൾ ലജ്ജിച്ച് ബ്രഹ്മദേവൻെറ അടുക്കൽ ചെന്ന് അവർക്കു പറ്റിയ അമളി അറിയിച്ചു.

ബ്രഹ്മാവിന്ന് കാര്യം മനസ്സിലായി. അവരെ അദ്ദേഹം സമാധാനിപ്പിച്ചു.

ഹേ സാത്വികസ്വഭാവികളെ, നിങ്ങൾക്ക് എങ്ങിനെ ഈ ദുരിതം വന്നു. ബ്രഹ്മത്വത്തെ സാക്ഷാൽകരിച്ചവരിൽ പ്രഥമഗണ്യനായ ആചാര്യനെ നിങ്ങൾ എന്തേ അപമാനിച്ചത്? എല്ലാം ഈശ്വരേച്ഛ. ആചാര്യനെ അവഗണിച്ചതുകൊണ്ടാണ് നിങ്ങൾക്ക് ഈ ദുർഗ്ഗതി വന്നത് ഗുരുനിന്ദകൊണ്ട് നിങ്ങൾക്ക് ക്ഷീണം. ബാധിച്ചു. നിങ്ങളുടെ ശത്രുക്കൾ അവരുടെ ആചാര്യനെ പ്രീതിപ്പെടുത്തുന്നതു കൊണ്ട് അവർക്ക് നൻമയും വന്നു. ശുക്രനെ ഭഗവാനായി ആരാധിക്കുന്നവർ എൻെറ സ്ഥാനത്തെകൂടെ ആക്രമിക്കാൻ സമർത്ഥരാണ്. അപ്പോൾ നിങ്ങ

ളുടെ വാസസ്ഥാനമായ സ്വർഗ്ഗത്തെ ആക്രമിക്കാൻ മടിക്കുമോ. ബ്രാഹ്മണർ ശ്രീഹരി പശുക്കൾ ഇവരെ ഈശ്വരഭാവേന കരുതുന്നവർക്ക് അമംഗളങ്ങൾ ബാധിക്കയില്ല. നിങ്ങൾക്ക് ഏതായാലും ഒരു ഗുരു വേണം. ത്വഷ്ടാവിന്റെ പുത്രനും, ആത്മസാക്ഷാൽകാരം സിദ്ധിച്ചവനും തപസ്വിയുമായ വിശ്വരൂപൻ എന്ന ബ്രാഹ്മണൻ മതിയായ പ്രാപ്തനായ ഗുരുവാണ്. അദ്ദേഹത്തെചെന്ന് ആശ്രയിപ്പിൻ. അദ്ദേഹം അസുരമാതാവിൽ ജനിച്ചവനാണെന്ന് കരുതാതെ വിനയപൂർവ്വം ആരാധിച്ചാൽ നിങ്ങളുടെ മനോരഥം സാധിക്കും.

ദേവൻമാർക്ക് ഇതുകേട്ട് അൽപം സമാധാനമായി. അവർ വിശ്വരൂപന്റെ അടുക്കൽചെന്ന് ആദരവോടെ പറഞ്ഞു.

ഹേ വത്സ, ഞങ്ങൾ നിന്റെ സമീപംവന്നത് യാചകൻമാരായിട്ടാണ്. നിന്റെ പിതൃക്കളായ ഞങ്ങളുടെ മനോരഥം നീ സാധിപ്പിച്ചുതരേണം.

പുത്രൻമാർ ഗുണവാൻമാരാണെങ്കിൽ പിതൃശുശ്രൂഷ ഉപേക്ഷകൂടാതെ നടത്തും. അത് അവരുടെ പരമധർമ്മമായി അവർ എടുക്കും. നീ ബ്രഹ്മജ്ഞനായതുകൊണ്ട് ഞങ്ങൾ വിശേഷിച്ചൊന്നും പറയുന്നില്ല.

പിതൃക്കളും അതിഥികളുമായ ഞങ്ങളുടെ ആവശ്യം നിറവേറ്റേണ്ടത് നിന്റെ ധർമ്മമാണ്. ഉപനയനം ചെയ്യിപ്പിച്ച ആചാര്യൻ വേദസ്വരൂപനും അച്ഛൻ ബ്രഹ്മാവിന്റെ സ്വരൂപനും ജ്യേഷ്ഠൻ ഇന്ദ്രന്റെ സ്വരൂപനും അമ്മ ഭൂമിദേവിയും, സഹോദരി ദയയുടെ സ്വരൂപവും അതിഥി ധർമ്മത്തിന്റെ സ്വരൂപവും അഭ്യാഗതൻ അഗ്നിസ്വരൂപവും സകലപ്രാണിവർഗ്ഗങ്ങൾ ആത്മസ്വരൂപവുമാണ്. (അതിഥി എന്ന ആൾ അറിയപ്പെട്ടവനും അറിയപ്പെടാത്ത ആഗതൻ അഭ്യാഗതനുമാണ് എന്ന് പറയപ്പെടുന്നു.)

ഹേ വത്സ, ഞങ്ങൾക്ക് അസുരൻമാരുടെ യുദ്ധത്തിൽ പരാജയം സംഭവിച്ചിരിക്കുന്നു. ഞങ്ങളുടെ ആചാര്യൻ എന്തോ അനിഷ്ടസംഭവത്താൽ മറഞ്ഞിരിക്കയാണ്. ഞങ്ങളുടെ ദുഃഖത്തെ നിന്റെ തപശ്ശക്തികൊണ്ട് നശിപ്പിച്ച് ഞങ്ങൾക്കുചിതമായ ഉപദേശം തരേണം.

ബ്രാഹ്മണൻ ജൻമനാ ഗുരുസ്ഥാനത്തിന്നർഹനാണ്. നീയോ. ബ്രഹ്മജ്ഞാനികളിൽ ഉത്തമനുമാണ്. അതുകൊണ്ട് നിന്നെ ഗുരുവായിവരിക്കുന്നു. നിന്റെ തേജസ്സുകൊണ്ട് ശത്രുക്കളെ ജയിക്കാൻ തക്കവിധം ഞങ്ങൾക്ക് സഹായം ചെയ്യേണം.

നീ ഞങ്ങളുടെ സഹോദരപുത്രനായതുകൊണ്ട് ഞങ്ങൾ ജ്യേഷ്ഠൻമാരാണ്. അതുകൊണ്ട് നിന്നെ വന്ദിക്കരുത് എന്നൊന്നുമില്ല. വയസ്സല്ല പ്രമാണം. ജ്ഞാനമാണ്. അതുകൊണ്ട് ഞങ്ങളുടെ ഗുരുസ്ഥാനത്തിന്ന് നീ യോഗ്യനാണ്.

വിശ്വരൂപൻ ഈ വാക്കുകൾകേട്ട് സന്തോഷിച്ചു. പൗരോഹിത്യം നിന്ദ്യമായിട്ടാണ് പറയപ്പെടുന്നത്. കാരണം പൗരോഹിത്യ ബ്രഹ്മതേജസ്സിനെ ക്ഷയിപ്പിക്കും. എന്നാലും നിങ്ങളുടെ അപേക്ഷയെ നിരാകരിക്കാൻ വയ്യ. ഗുരുഭൂതൻമാരായ നിങ്ങളുടെ അഭ്യർത്ഥന സ്വീകരിക്കുന്നു. നിങ്ങൾ ആവശ്യപ്പെട്ട ഏതു കാര്യത്തേയും എന്റെ പ്രാണങ്ങളെകൊണ്ടും അർത്ഥത്തെകൊണ്ടും ഞാൻ സാധിപ്പിക്കാം.

ഈ പ്രതിജ്ഞകേട്ട് ദേവൻമാർ സന്തോഷിച്ച് അദ്ദേഹത്തെ ഗുരുവായി സ്വീകരിച്ചു.

ശുക്രമഹർഷിയുടെ വിദ്യാശക്തിയാൽ അസുരൻമാരെ ഐശ്വര്യമുള്ളവ രാക്കി എങ്കിലും വിശ്വരൂപൻ വൈഷ്ണവി വിദ്യകൊണ്ട്(നാരായണകവചം എന്ന മന്ത്രശക്തിയാൽ) ആകർഷിച്ച് എല്ലാ സൗഭാഗ്യങ്ങളും ദേവേന്ദ്രന്ന് നൽകി. ഇന്ദ്രന്ന് അസുരസൈന്യങ്ങളെ പരാജയപ്പെടുത്താനുള്ള സമർത്ഥത യുള്ള നാരായണകവചത്തെ ഉപദേശിക്കയും ചെയ്തു.

## 8-ാം അദ്ധ്യായം

പരീക്ഷിത്ത്, മഹർഷിയോട് പറഞ്ഞു. നാരായണകവചം ഇത്രയും മഹിമ യുള്ളതാണല്ലോ. അതു എനിക്ക് ഉപദേശിച്ചുതരേണം. ആ വിധത്തിൽ അത് ലോകത്തിന്നും ഉപകാരമായിവരും-ദേവേന്ദ്രൻ ഏത് വിധത്തിലാണ് യുദ്ധം ചെയ്ത് ശത്രുക്കളെ കീഴടക്കിയത്. എന്നതും പറഞ്ഞുതേരണം.

ശുകമഹർഷി അതു പറയാമെന്ന് ഏറ്റു. ഈ കവചം ആധിദൈവികം ആധി ഭൗതികം, ആദ്ധ്യാത്മികം. എന്ന 3 തരത്തിലുള്ള താപങ്ങളേയും നിവൃത്തി വരുത്തുന്നതാണ്. കൈകാൽകൾ ശുദ്ധിചെയ്ത് ആചമനം ചെയ്ത് അഷ് ടാക്ഷരം ദ്വാദശാക്ഷരം എന്ന 2 മന്ത്രങ്ങളെ ന്യസിക്കേണം. ദർഭകൊണ്ടുള്ള പവിത്രമോതിരം കയ്യിൽ ധരിക്കേണം. അതിന്നുശേഷമാണ് മന്ത്രജപം തുടങ്ങേ ണ്ടത്.

അഷ്ടാക്ഷരമന്ത്രം-ഓം നമോ നാരായണായ എന്നാണ്. പാദം മുട്ടുകൾ തുടകൾ വയർ ഹൃദയം മാറിടം മുഖം ശിരസ്സ് എന്ന അവയവങ്ങളിൽ ഈ ക്രമത്തിൽ വിന്യസിക്കേണം. അതേപോലെ ശിരസ്സ് തൊട്ടുപാദംവരേയും.

ദ്വാദശാക്ഷരമന്ത്രം-'ഓം നമോ ഭഗവതെ വാസുദേവായ' ഇത് കരന്യാസ മാണ്. വലത്തേ ചൂണ്ടുവിരൽ തുടങ്ങി ഇടത്തെ ചൂണ്ടുവിരൽവരെ 8 വിര ലുകളിൽ ഓംകാരം മുതൽ ഓരോ അക്ഷരമായും ബാക്കി 4 അക്ഷരങ്ങൾ പെരുവിരലുകളുടെ പർവങ്ങളിൽ (2 വിരലുകളിൽകൂടെയുള്ള 4 രേഖകളിൽ) വിന്യസിക്കേണം.

പിന്നെ ഓം വിഷ്ണവേനമഃ ഇതിലെ വിഷ്ണവേനമഃ എന്ന അക്ഷരങ്ങളെ ഓരോന്നും ഓംകാരത്തോട് യോജിപ്പിച്ച് ഹൃദയാദിസ്ഥാനങ്ങളിൽ വിന്യസി ക്കേണം.

ഓം ഹൃദയത്തിലും വി മൂർദ്ധാവിലും ഷ പുരികമദ്ധ്യത്തിലും ണകാ രത്തെ ശിഖയിലും. വേ കാരത്തെ നേത്രങ്ങളിലും, നകാരത്തെ സർവസന്ധിക ളിലും. മകാരത്തെ സർവ്വദിക്കുകളിലും അസ്ത്രമന്ത്രമായിട്ട് വിന്യസിക്കേണം. 'മഃ അസ്ത്രായ ഫട്' എന്നാണ്. അസ്ത്രമായിട്ട് ദിക്കുകളിൽ ബന്ധിക്കേണ്ടത്.

ഇതിൻെറ ഫലം സാധകൻ മന്ത്രമൂർത്തിയായും വിദ്വാനായും തീരും.

അതിന്നുശേഷം രാമകൃഷ്ണമൂർത്തികളിൽ ഇഷ്ടമൂർത്തിയെ ധ്യാനിച്ച് ഈ മന്ത്രത്തെ ജപിക്കയും വേണം.

പിന്നീട് നാരായണ കവചം ജപിക്കേണം. അത് 23 ശ്ലോകമാണ്.

സാരം--മനോവേഗത്തിൽ സഞ്ചരിക്കുന്ന ഗരുഡൻെറ പുറത്ത് പാദങ്ങൾ വെച്ച് 8 കൈകളിൽ ശംഖചക്രാദി ആയുധങ്ങൾ ധരിച്ച് അണിമാദികളായ ഐശ്വര്യസിദ്ധികളോടും കൂടിയ ശ്രീഹരി എല്ലാ ദിക്കിലും എല്ലാ കാലത്തും എന്നെ രക്ഷിക്കേണം. അതുപോലെ ഓരോ ദേവൻമാരേയും പ്രാർത്ഥിക്കുന്നു.

ജലത്തിൽ വരുണ പാശത്തിൽനിന്ന് മത്സ്യരൂപൻ സംരക്ഷിക്കേണം.

വാമനഭഗവാൻ സംരക്ഷിക്കേണം നരസിംഹമൂർത്തി രക്ഷിക്കേണം. വരാഹമൂർത്തി രക്ഷിക്കേണം. പരശുരാമൻ പർവതശിഖരങ്ങളിൽ രക്ഷിക്കേണം. അന്യദേശത്തിൽ വസിക്കുന്ന എന്നെ ശ്രീരാമചന്ദ്രൻ രക്ഷിക്കേണം. ആഭിചാരമന്ത്രാദികളിൽനിന്ന് ശ്രീനാരായണൻ രക്ഷിക്കേണം. ഗർവത്തിൽനിന്ന് ശ്രീനരൻ രക്ഷിക്കേണം. യോഗഭ്രംശത്തിൽനിന്ന് ദത്താത്രേയൻ രക്ഷിക്കേണം. കർമ്മബന്ധത്തിൽനിന്ന് ശ്രീകപിലൻ രക്ഷിക്കേണം.

മൻമഥദോഷങ്ങളിൽ ശ്രീസനൽകുമാരൻ രക്ഷിക്കേണം. വഴിയിൽകൂടെ നടക്കുമ്പോൾ വരുന്ന ആപത്തുകളിൽനിന്ന് ഹയഗ്രീവൻ രക്ഷിക്കേണം. ഭഗവൽ പൂജ ചെയ്യുന്ന അവസരത്തിൽ വരുന്ന പിഴകളിൽനിന്ന് ശ്രീനാരദർ രക്ഷിക്കേണം. സകലവിധദുഃഖങ്ങളിൽനിന്നും ശ്രീകൂർമ്മമൂർത്തി രക്ഷിക്കേണം. അപത്ഥ്യാഹാരത്തിൽനിന്ന് ധാന്വന്തരി ദേവൻ രക്ഷിക്കേണം. ശീതോഷ്ണ ഭയത്തിൽ നിന്ന് ഋഷഭദേവൻ രക്ഷിക്കേണം. ലോകാപവാദത്തിൽനിന്ന് ശ്രീയജ്ഞമൂർത്തി രക്ഷിക്കേണം. ജനാപവാദത്തിൽനിന്ന് ശ്രീബലരാമൻ രക്ഷിക്കേണം. ക്രോധസർപ്പസമൂഹത്തിൽനിന്ന് ആദിശേഷമൂർത്തി രക്ഷിക്കേണം. അജ്ഞാനത്തിൽ നിന്ന് ശ്രീവ്യാസമുനി രക്ഷിക്കേണം. പാഖണ്ഡൻമാരിൽനിന്ന് ബുദ്ധദേവൻ രക്ഷിക്കേണം. കലിദോഷത്തിൽനിന്ന് ശ്രീകൽക്കിയും.

1 ദിവസത്തെ ആറാക്കി ഭാഗിച്ച് 5 നാഴിക പുലരുന്നതുവരെ കേശവൻ ഗദകൊണ്ടും 10 നാഴികവരെ (ആസംഗവ എന്ന സമയം) വേണു ധരിച്ച ഗോവിന്ദനും 15 നാഴികവരെ (മദ്ധ്യാഹ്നം) വിഷ്ണുവും രക്ഷിക്കട്ടെ എന്ന് പ്രാർത്ഥിക്കേണം. 25 നാഴികവരെ അപരാഹ്നം. മധുവൈരിയും 30 നാഴികവരെ സായംകാലം. മാധവനും രാത്രി നാലുനാഴികവരെ പ്രദോഷത്തിൽ ഋഷികേശനും അർദ്ധരാത്രിയിൽ 14 നാഴികവരേയും 15, 16 നാഴികകളിലും (നിശീഥം) പത്മനാഭനും രക്ഷിക്കട്ടെ. അപരരാത്രി അരുണോദയംവരെ ശ്രീവത്സം ധരിച്ച ഈശ്വരനും അരുണോദയത്തിൽ പ്രത്യുഷത്തിൽ അവിദ്യാകാരകൻ ജനാർദ്ദനനും എല്ലാ സന്ധ്യകളിലും ദാമോദരനും സൂര്യോദയം അടുത്ത സമയത്തിൽ പ്രഭാതത്തിൽ കാലസ്വരൂപനായ വിശ്വേശ്വരനും രക്ഷിക്കട്ടെ

പിന്നീട് ചക്രായുധം പുല്ലിനെ അഗ്നി എന്നപോലെ ശത്രുക്കളെ ദഹിപ്പിച്ച് രക്ഷിക്കേണം. പാഞ്ചജന്യം എന്ന ശംഖ് ശബ്ദംകൊണ്ട് ശത്രുക്കളെ ഭയപ്പെടുത്തേണം. ഗദ, ശത്രുക്കളെ പൊടിയാക്കി രക്ഷിക്കേണം. വാൾ വേണ്ടവിധത്തിൽ ശത്രുസംഹാരം ചെയ്യേണം. ചർമ്മം യാഗവിഘ്നം ചെയ്യുന്നവരുടെ നേത്രങ്ങളെ മറയ്ക്കേണം. നാമരൂപത്താൽ ഭൂതപ്രേതപിശാചുക്കൾ നശിക്കുമാറാകട്ടെ.

ബൃഹദ്രഥന്തരങ്ങൾ എന്ന വേദഭാഗം സ്തോത്രം ചെയ്യുന്ന ഗരുഡൻ എല്ലാ സങ്കടങ്ങളിൽനിന്നും രക്ഷ തരട്ടെ. സ്വനാമം കീർത്തനം ചെയ്യുന്ന ഭഗവാൻ എല്ലാ കഷ്ടങ്ങളിൽനിന്നും രക്ഷിക്കട്ടെ. ഭഗവന്നാമം രൂപം വാഹനം ആയുധങ്ങൾ ഇവ എല്ലാം രക്ഷിക്കട്ടെ.

ഇനി ശപഥപൂർവകം:-

സ്ഥൂലസൂക്ഷ്മമായ ഈ ലോകം ഭഗവാനാണ്. അത് സത്യമാണെങ്കിൽ ഞങ്ങളുടെ സർവോപദ്രവങ്ങളും നശിക്കട്ടെ. സർവം ഖല്വിദം ബ്രഹ്മഃ എന്ന്

ധ്യാനിക്കുന്നവർക്കും സഗുണോപാസകർക്കും ആ ഉപാധികൾ സത്യമാണെങ്കിൽ അവ ഞങ്ങളെ സർവ ഉപദ്രവങ്ങളിൽനിന്നും രക്ഷിക്കട്ടെ. ഈ സത്യപ്രമാണപ്രകാരം ശ്രീഹരി എല്ലാ രൂപങ്ങളെകൊണ്ടും എല്ലാ ദിക്കിലും ഞങ്ങളെ രക്ഷിക്കട്ടെ. നരസിംഹമൂർത്തിയുടെ അട്ടഹാസവും ശബ്ദത്താൽ എട്ടു ദിക്കുകളിലും താഴത്തും മുകളിലും ഞങ്ങൾ രക്ഷിക്കപ്പെടട്ടെ.

ഇന്ദ്രാ, നാരായണ കവചത്തെ അങ്ങക്കുപദേശിച്ചു. ഇതുകൊണ്ട് സർവ്വാംഗരക്ഷചെയ്യുക. അസുരൻമാരെ എളുപ്പത്തിൽ ജയിക്കാൻ കഴിയും.

ഈ കവചം ധരിച്ചവൻ ആരെ നോക്കിയാലും നോക്കപ്പെട്ടവൻെറ സകല ഭയങ്ങളും തീരുന്നതാണ്.

പണ്ട് കുശികകുലത്തിൽ ജനിച്ച ഒരു ബ്രാഹ്മണൻ ഈ വിദ്യ അഭ്യസിച്ചിരുന്നു. അദ്ദേഹം മരിക്കുമ്പോൾ ശരീരത്തെ ഉപേക്ഷിച്ചത് വെളളമില്ലാത്ത ഒരു വരണ്ടഭൂമിയിലായിരുന്നു. ചിത്രരഥൻ എന്ന ഗന്ധർവ്വൻ സ്ത്രീകളോടുകൂടി ഒരു വിമാനത്തിൽ ആ സ്ഥലത്തിനുമുകളിൽകൂടെ പറക്കുകയുണ്ടായി. ഈ സ്ഥലമാഹാത്മ്യം കാരണം അദ്ദേഹം വിമാനത്തോടെ താഴത്ത് തലകീഴായി പതിക്കപ്പെട്ടു. അതിന്ന് കാരണമെന്തെന്ന് അറിവുളളവരോട് അന്വേഷിച്ചപ്പോൾ വാലഖില്യൻമാർ എന്നവർ ഈ കഥ പറഞ്ഞ് മനസ്സിലാക്കികൊടുക്കയും അവിടെ കാണാവുന്ന കുശികകുല ജാതനായ ബ്രാഹ്മണൻെറ അസ്ഥികൾ പെറുക്കി സരസ്വതീ നദിയിൽ സ്ഥാപിക്കാൻ നിർദ്ദേശിക്കയും ചെയ്തു.

ഈ കവച സ്തോത്രം ചെയ്യുന്നവരെ ഭൂതങ്ങൾ നമസ്കരിക്കുകയും അവർ സർവഭയത്തിൽനിന്നും വിമുക്തരാകുകയും ചെയ്യും.

ദേവേന്ദ്രൻ അസുരൻമാരെ യുദ്ധത്തിൽ തോൽപിച്ചു.

## 9-ാം അദ്ധ്യായം

ശുകമഹർഷി തുടർന്നു. മഹാരാജാവേ, ഈ വിശ്വരൂപന്ന് 3 ശിരസ്സുകളുണ്ട്. ഒരു ശിരസ്സുകൊണ്ട് സോമപാനം. മറ്റൊന്നുകൊണ്ട് സുരാപാനം. മൂന്നാമത്തേതുകൊണ്ട് സാധാരണഭക്ഷണം. ഇവ അനുഭവിക്കുന്നു.

വിശ്വരൂപൻ അൽപം മര്യാദ തെറ്റി നടന്നതായി ദേവൻമാർ അറിഞ്ഞു. യജ്ഞം ചെയ്യുമ്പോൾ എല്ലാവരും കേൾക്കത്തക്കവിധം ദേവൻമാർക്കുളള ഭാഗത്തെ ഉച്ചരിച്ച് ഹോമിക്കും. 'ഇദമിന്ദ്രായസ്വാഹ,' 'ഇദമഗ്നയെ സ്വാഹ' എന്ന്. ഇതിന്നുപുറമെ ഗോപ്യമായി അസുരൻമാർക്കായ്ക്കൊണ്ടായ് യജ്ഞഭാഗം സമർപ്പിക്കും. കാരണം മാതൃസ്നേഹം.

ഇന്ദ്രൻ ഈ കളളത്തരം അറിഞ്ഞു. അസുരൻമാർക്ക് ഹവിർഭാഗം കൊടുത്താൽ അത് അവരെ ശക്തിപ്പെടുത്തും. അത് ദേവൻമാർക്കാപൽക്കരമാണ് എന്ന ഭീതിയാൽ ഇന്ദ്രൻ വിശ്വരൂപൻെറ 3 ശിരസ്സുകളും ഛേദിച്ചു.

ഈ 3 ശിരസ്സുകൾ 3 പക്ഷികളായി. സോമപാന ശിരസ്സ് കപിഞ്ജലം ആയി. സുരാപാനം ചെയ്തത് കലപിങ്ക. അന്നം ഭക്ഷിച്ചത് തിത്തിരിപക്ഷി.

ഗുരുവധം ആണല്ലോ ഇന്ദ്രൻ ചെയ്തത്. ബ്രാഹ്മണവധം. അപ്പോൾ ബ്രഹ്മഹത്യാ പാപം ബാധിച്ചു. ദേവേന്ദ്രന്ന് വേണമെങ്കിൽ ഈ പാപത്തെ തടുക്കാൻ ഉളള കഴിവുണ്ട്. പക്ഷേ അത് ചെയ്തില്ല. അതിനെ ഒരു വർഷം കൊണ്ടുനടന്നു. കൊല്ലാവസാനത്തിൽ ഭൂമി, ജലം വൃക്ഷങ്ങൾ സ്ത്രീ എന്ന

4 പേർക്ക് ഓരോ ഭാഗം കൊടുത്ത് താൻ മോചിതനായി. അങ്ങിനെ അവർ വിഭാഗം ഏറ്റെടുക്കുമ്പോൾ ഓരോരുത്തരും ഓരോ നിശ്ചയം വെച്ചിരുന്നു. ഭൂമി പറഞ്ഞു. എന്നെ ആർ എവിടെ കുഴിച്ചാലും ആ കുഴി ക്രമേണ താനെ തൂർന്നു പോകേണം. ഇന്ദ്രൻ സമ്മതിച്ചു. അതാണ് ഊഷരപ്രദേശവും മണൽ വനവും. ഭൂമി ഏറ്റെടുക്കുന്ന ബ്രഹ്മഹത്യാ ലക്ഷണം. ഇവിടങ്ങളിൽ സസ്യാദികൾ ഉണ്ടാവില്ല. ഈ സ്ഥലങ്ങളിൽ വേദാദ്ധ്യയനാദി പുണ്യകർമ്മങ്ങൾ നടത്തില്ല.

മരങ്ങൾ പറഞ്ഞു. ഞങ്ങളെ വെട്ടിമുറിച്ചാൽ വീണ്ടും തഴച്ചുവരേണം. അതും സമ്മതിച്ചു. വൃക്ഷങ്ങളുടെ പാൽ ബ്രഹ്മഹത്യാപാപമാണ്. അത് ഭക്ഷണയോഗ്യമല്ല.

സ്ത്രീകൾ പറഞ്ഞു. മറ്റു ജീവികൾ ഗർഭം ധരിച്ചാൽ പുരുഷസംയോഗം ഇഷ്ടപ്പെടില്ല. ഞങ്ങൾക്ക് എക്കാലവും അതിന്ന് സാധ്യതയും മനസ്ഥിതിയും ഉണ്ടാവേണം. അതും ഇന്ദ്രൻ അനുവദിച്ചു. അവരുടെ മാസംതോറുമുള്ള രജസ് ബ്രഹ്മഹത്യാ. സ്വരൂപമാണ്.

ജലം പറഞ്ഞു. നദീകൂപങ്ങളിൽനിന്ന് എത്രവെള്ളം എടുത്താലും വീണ്ടും ഉറവുവരേണം. അതും ഇന്ദ്രൻ അനുവദിച്ചു. ബ്രഹ്മഹത്യാ സ്വരൂപം വെള്ളത്തിൽ കാണുന്ന നുരയും പതയും. അത് നീക്കി വെള്ളം എടുത്ത് കുടിക്കണം.

വിശ്വരൂപൻെറ പിതാവായ ത്വഷ്ടാവ് തൻെറ പുത്രവധം അറിഞ്ഞ് കോപിഷ്ഠനായി. പകവീട്ടാനായി ആലോചിച്ചു. ഇന്ദ്രനെ ഹനിപ്പാൻ ശക്തനായ ഒരു സത്വത്തെ സൃഷ്ടിക്കാനായി ആഭിചാരമന്ത്ര യജ്ഞം നടത്തി. ഇന്ദ്രശത്രോ വിവർദ്ധസ്വ എന്ന് ഉച്ചരിച്ച് ആഹൂതി ചെയ്തു. വിചാരിച്ചഫലമല്ല ഉണ്ടായത്. ഇന്ദ്രൻെറ ശത്രു ആവുന്നതിന്ന് പകരം ഇന്ദ്രൻ അതിന്ന് ശത്രുവായി. ഇന്ദ്രശത്രോ എന്നതിന്ന് ഇന്ദ്രനാകുന്ന ശത്രുവോടുകൂടിയവൻ എന്ന് വന്നു.

അവൻ അതിശീഘ്രം വളർന്നു. വളരെ വലുപ്പം. ആകാശത്തോളം മുട്ടും. ആകൃതിയും ഭയങ്കരം. ഇവനെ ത്വാഷ്ടൻ എന്നും വൃത്രൻ (വൃത്താകൃതിയിലുള്ളവൻ) എന്നും വിളിക്കുന്നു. ഇവൻെറ ബാഹ്യാകൃതി സമഷ്ടി ജനപാപമായിരുന്നു. വാസ്തവത്തിൽ അവൻ സ്വതവേ പാപിയല്ലായിരുന്നു. ഇവനെ ദേവൻമാർ കണ്ട് ഭയപ്പെട്ടോടിപ്പോയി. എങ്കിലും അവർ കൂട്ടമായി വന്ന് എതൃത്തു. ഇവൻ അവരുടെ ആയുധങ്ങളെ എല്ലാം പിടുങ്ങി വിഴുങ്ങി. അപ്പോൾ അവർക്ക് ഗത്യന്തരമില്ലാതായി. അവർ രക്ഷാർത്ഥം ഭഗവാനെ സ്തുതിച്ചു.

ഭഗവാൻ അവരുടെ ഹൃദയത്തിൽ ദർശനം കൊടുത്തു. 4 കൈകളും അവകളിൽ ശംഖ് ചക്രാദികൾ ധരിച്ചുമാണ് ദർശനം കൊടുത്തതു. കൂടെ പാർഷദൻമാർ 16 പേരുണ്ടായിരുന്നു. അവർ ഭഗവാനെ നമസ്കരിച്ചു.

ഹേ, നാരായണ, ഹൃദയത്തിൽ സ്വയമേവ പ്രകാശിച്ച് ആനന്ദരൂപത്തിൽ വിളങ്ങുന്ന അങ്ങക്ക് നമസ്കാരം. അങ്ങ് യഥാർത്ഥ ഭക്തൻമാർക്ക് സച്ചിദാനന്ദസ്വരൂപനായും ഭ്രാന്തബുദ്ധികൾക്ക് ദുഃഖിത്വാദിഗുണങ്ങളോടുകൂടിയ ജീവനായിട്ടും വിളങ്ങുന്നു. പരമഹംസരായ ഭക്തശിരോമണികൾ നിന്തിരുവടിയുടെ പാദാംബുജ സേവചെയ്ത് പരമപ്രേമത്തോടെ ഭജിക്കുന്നു. അവർ വിഷയങ്ങളെ സ്മരിക്കുകപോലുമില്ല.

പണ്ട് ദുഷ്ടനിഗ്രഹത്തിന്നായി പലേ അവതാരങ്ങൾ എടുത്ത് സജ്ജന

ങ്ങളെ രക്ഷിച്ചിട്ടുണ്ട്. ആ ദുഷ്ടൻമാരും അങ്ങയുടെ അംശഭൂതൻമാരാണ്. അതുപോലെ ഈ അസുരനിൽനിന്നും ഞങ്ങൾക്ക് രക്ഷ തരേണം. ഈ വൃത്രാസുരൻ ഞങ്ങളുടെ അസ്ത്രങ്ങളേയും തേജസ്സിനേയും അപഹരിച്ചിരിക്കുന്നു. അവനെ സംഹരിച്ചാലും അങ്ങക്ക് നമസ്കാരം.

അപ്പോൾ ഭഗവാൻ പറഞ്ഞു. നിങ്ങളുടെ സ്തോത്രം സാധാരണക്കാർക്ക് ഭക്തി ഉണ്ടാകുവാനുതകും. അത് ലോകോപകാരമാണ്. അതിനാൽ ഞാൻ നിങ്ങളിൽ പ്രീതനായിരിക്കുന്നു. ഞാൻ പ്രീതിപ്പെട്ടാൽ എൻെറ ഭക്തൻമാർക്ക് സാധിക്കാത്തതൊന്നുമില്ല. എന്നാലും എനിക്ക് നിഷ്കാമഭക്തൻമാരെയാണ് കൂടുതലിഷ്ടം. അവരുടെ മനസ്സ് എപ്പോഴും എന്നിലിരിക്കും.

ഇപ്രകാരം പറയുന്ന ഭഗവാൻെറ ഇംഗിതമറിയാതെ വീണ്ടും വൃത്രാസുരനെ വധിക്കാൻ ആവശ്യപ്പെട്ടു.

അപ്പോൾ ഒരു ഉപായം അവർക്ക് പറഞ്ഞു കൊടുത്തു. "ദേവൻമാരെ, നിങ്ങൾ തപസ്വിയും മഹാനുമായ ദധ്യങ് മഹർഷിയെ സമീപിച്ച് അദ്ദേഹത്തിൻെറ ശരീരം ആവശ്യപ്പെടുവിൻ. ആ ശരീരത്തിലെ എല്ലുകൾകൊണ്ട് വിശ്വകർമ്മാവ് ആയുധം നിർമ്മിക്കും ഇന്ദ്രൻ ആ ആയുധം യുദ്ധത്തിൽ ഉപയോഗിക്കട്ടെ. അപ്പോൾ ജയം സിദ്ധിക്കും.

മഹർഷി നിഷ്ക്കാമനാണ്. പരമത്യാഗിയാണ്. അദ്ദേഹത്തെപറ്റി ഒരു കഥയുണ്ട്. ശിഷ്യരായ അശ്വിനീ ദേവൻമാർ ദധീചി (ദധ്യങ്) മഹർഷിയോട് അഥർവവേദമന്ത്രം ഉപദേശിക്കേണമെന്നാവശ്യപ്പെട്ടു. ദേവേന്ദ്രൻ ഇതറിഞ്ഞു വിരോധിച്ചു. ഇന്ദ്രൻ പറഞ്ഞു അദ്ദേഹം നിങ്ങൾക്ക് ഈ മന്ത്രോപദേശം ചെയ്താൽ അദ്ദേഹത്തിൻെറ ശിരസ്സ് ഞാൻ കൊയ്യും എന്ന്. അപ്പോൾ അശ്വിനീ ദേവൻമാർ മഹർഷിയോട് പറഞ്ഞു ഞങ്ങൾക്ക് അങ്ങ് മന്ത്രം ഉപദേശിച്ചുകൊൾക. എന്നിട്ട് ഞങ്ങൾതന്നെ അങ്ങയുടെ ശിരസ്സ് അറുത്ത് അതിന്നുപകരം ഉടലിൽ അശ്വശിരസ്സ് ഘടിപ്പിക്കാം. ഇന്ദ്രൻ അത് അറുത്ത് കൊള്ളട്ടെ. അപ്പോൾ ഞങ്ങൾ അങ്ങയുടെ യഥാർത്ഥ ശിരസ്സ് വീണ്ടും യോജിപ്പിച്ചുതരും.

ഇതുപോലെ എല്ലാം ചെയ്തു. ഇന്ദ്രൻ ശിരസ്സറുത്തു. അശ്വിനികൾ ദക്ഷിണയായി പൂർവശിരസ്സ്വെച്ചു കൊടുക്കയും ചെയ്തു.

ദധീചിക്ക് നാരായണ കവചം അറിഞ്ഞിരുന്നു. അതാണ് അദ്ദേഹത്തിൻെറ മാഹാത്മ്യം. അദ്ദേഹം അത് ത്വഷ്ടാവിന്നും ത്വഷ്ടാവ് വിശ്വരൂപന്നും വിശ്വരൂപനിൽനിന്ന് ഇന്ദ്രന്നും കിട്ടി.

ദധീചിയുടെ ശരീരം മന്ത്രസാരത്താൽ പരിശുദ്ധമായതാണ്. അത് വൃത്രാസുരവധാർത്ഥം യാചിക്കുക.

ഇത്രയും കാര്യമായ ശരീരം അദ്ദേഹം നൽകുമോ എന്ന് ശങ്കിക്കേണ്ട. ശിഷ്യരായ അശ്വിനീ ദേവൻമാർ ചെന്ന് യാചിക്കട്ടെ.

ഈ മാതിരി ചെയ്താൽ നിങ്ങൾക്ക് പഴയപോലെ ഐശ്വര്യാദികൾ വീണ്ടും വന്ന് ചേരും. നിങ്ങൾ എൻെറ ആശ്രിതൻമാരായതിനാൽ ഞാൻ നിങ്ങളെ കൈവിടുകയില്ല."

## 10-ാം അദ്ധ്യായം

ഭഗവാൻ ഈ വിധം ഇന്ദ്രാദിദേവൻമാരോട് പറഞ്ഞശേഷം അവിടെതന്നെ മറഞ്ഞു.

ദേവൻമാർ ദധീചി മഹർഷിയെ സമീപിച്ച് വിനയപൂർവ്വം ശരീരംതരേണമെന്ന് യാചിച്ചു. മഹർഷി ഇതുകേട്ടു പുഞ്ചിരിച്ചു. ഭഗവൽ പ്രേരിതരായിട്ടാണ് അവർ ഇങ്ങിനെ ആവശ്യപ്പെടുന്നത് എന്ന് അദ്ദേഹം ധരിച്ചു. പരോപകാരതൽപരനായ മഹർഷി ഇവരുടെ ആഗ്രഹത്തെ സാധിപ്പിച്ചാൽ ഭഗവാൻ സന്തോഷിക്കും എന്നുള്ള വിചാരത്തോടെ അതുകൊടുപ്പാൻ തയ്യാറായിരുന്നു. എങ്കിലും ഇന്ദ്രന്റെ ധർമ്മന്യായം കേൾപാനുള്ള ആഗ്രഹത്തിനാൽ അവരുടെ പ്രാർത്ഥനയെ നിരാകരിക്കുന്ന മട്ടിൽ പറഞ്ഞു.

പ്രാണികളുടെ മരണസമയത്തിൽ അവരുടെ ദുഃഖങ്ങളും കഷ്ടതകളും ഏത് വിധത്തിലാണ് എന്ന് നിങ്ങൾക്ക് യാതൊരു രൂപവുമില്ല. എല്ലാ ജീവികളും ഈ ലോകത്തിൽ ആയുഷ്കാലം മുഴുവൻ ജീവിച്ചിരിപ്പാൻ ആഗ്രഹമുള്ളവരാണ്. അവർക്ക് അവരുടെ പ്രിയപ്പെട്ട സ്ഥാനങ്ങളായ ഗൃഹം, കളത്രം, പുത്രൻ എന്നിവയേക്കാൾ അധികം പ്രിയം അവരുടെ ശരീരത്തോടാണ്. മരണഭയത്തിൽനിന്ന് രക്ഷപ്പെടാൻ ഇഹത്തിലുള്ള എന്തും കൊടുപ്പാൻ തയ്യാറാണ്. അത്രത്തോളം പ്രീതിക്കാസ്പദമായ ശരീരത്തെ ശ്രീഹരി തന്നെ വന്ന് യാചിച്ചാലും ആരും കൊടുക്കുകയില്ല.

ദേവൻമാർ പറഞ്ഞു. ഹേ ബ്രഹ്മസ്വരൂപനായ ദേവാ, പ്രാണികാരുണ്യമുള്ളവരും ത്യാഗികളുമായ അങ്ങയെപ്പോലെയുള്ള പുണ്യവാൻമാർക്ക് പ്രയാസമുള്ളതേതാണ്. സ്വാർത്ഥചിന്തയുള്ള ഒരുവനോട് യാചിച്ചാൽ അവൻ അങ്ങ് പറഞ്ഞതുപോലെ തരുകയില്ല. തീർച്ചതന്നെ. എന്നാൽ പരസങ്കടം അറിയുന്നവർ യാചകരോട് വയ്യെന്ന് പറയുകയില്ല.

ഋഷി പറഞ്ഞു. നിങ്ങളുടെ ധർമ്മവാദം കേൾപാൻ വേണ്ടിയാണ് ഞാൻ നിഷേധിച്ചതായി അഭിനയിച്ചത്. എന്റെ ശരീരം ഇന്നല്ലെങ്കിൽ നാളെ നശിക്കുന്നതാണ്. അത് നിങ്ങൾക്ക് ആവശ്യമാണെങ്കിൽ സന്തോഷത്തോടെ ഞാൻ തരാം. നിങ്ങൾ ലോകരക്ഷകരായതുകൊണ്ട് നിങ്ങൾക്ക് തരുന്നതുകൊണ്ട് അതു പലർക്കും ഉപകാരമായി വരും. നിങ്ങൾ സ്വാർത്ഥബുദ്ധിയോടല്ല ചോദിക്കുന്നത്. വൃക്ഷാദികൾകൂടെ അവരുടെ ശരീരത്തിന്റെ എല്ലാ ഭാഗങ്ങളും പരോപകാരം ചെയ്യുന്നു. മനുഷ്യർ വൃക്ഷാദികളേക്കാൾ താണുപോകരുത്.

അവരുടെ സന്താപസന്തോഷങ്ങളിൽ പങ്കുകൊള്ളുന്നത് തന്നേയാണ് നാശരഹിതമായ ധർമ്മം. ഇത് പ്രകാരം അനുഷ്ഠിച്ചാണ്. നമ്മുടെ പൂർവ്വികൻമാർ പുണ്യകീർത്തികളായത്.

"പരോപകാരം ചെയ്യുന്നത് തന്നെ ഏറ്റവും വലിയ ധർമ്മം. പരോപകാരാർത്ഥമിദം ശരീരം," ഈ ശരീരം പരോപകാരം ചെയ്വാൻ വേണ്ടീട്ടുള്ളതാണ്. മരണാനന്തരം ശ്വാക്കളോ പക്ഷികളോ ഭക്ഷിക്കുന്ന ഇത് സ്വകീയമല്ല. ധനം പുത്രൻ ശരീരം ഇവകൊണ്ട് മറ്റൊരാൾക്ക് ഉപകാരം ചെയ്വാൻ കഴികയില്ലെങ്കിൽ അവയുടെ ആവശ്യം എന്താണ്. ഇവകളെല്ലാം സ്വസുഖത്തിന്നുവേണ്ടീട്ടാണെങ്കിൽ അവകളില്ലെങ്കിലും ഈ പ്രാരാബ്ധയാത്ര തുടർന്നുപോകും. അതുകൊണ്ട് ശരീരത്തെ പരോപകാരത്തിന്നായി ഉപയോഗിക്കുന്നത് അത്യാവശ്യമാണ്.

ഇപ്രകാരം നിശ്ചയത്തോടെ പറഞ്ഞ അഥർവ്വണ വേദകർത്താവായ ദധീചി മഹർഷി മനസ്സിനെ ഭഗവാനിൽ ധ്യാനത്തിലുറപ്പിച്ച് യോഗശക്തികൊണ്ട് ശരീരത്തെ ഉപേക്ഷിച്ചു. സദ്യോൻമുക്തി നേടി.

അനന്തരം ഇദ്ദേഹത്തിൻെറ ശരീരത്തിലെ എല്ലുകൾ ശേഖരിച്ച് വിശ്വകർത്താവ് ഒരു വജ്രായുധം ഉണ്ടാക്കി ഇന്ദ്രന്ന് സമ്മാനിച്ചു. അതോടെ ദേവേന്ദ്രന്നു പൂർവ്വതേജസ്സ് തിരിച്ചു കിട്ടി എന്ന് മാത്രമല്ല ശക്തിയും വർദ്ധിച്ചു. വൃത്രാസുരനെ യുദ്ധത്തിൽ നേരിട്ടു.

ദേവാസുരൻമാർ തമ്മിൽ ഭയങ്കരയുദ്ധം നടന്നു. വൈവസ്വതമന്വന്തരത്തിൽ ത്രേതായുഗത്തിൽ നർമ്മദാ നദീതീരത്തിൽവെച്ചാണ് ഈ യുദ്ധം നടന്നത്.

നമുചി, ശംബരൻ മുതലായ ദൈത്യനേതാക്കളുള്ള അസുരസൈന്യം ഇന്ദ്രൻെറ സേനയെ ഭയങ്കരമായി എതിരിട്ടു. ദേവൻമാർ അസുരൻമാരുടെ ആയുധങ്ങളെ മുറിച്ച് വീഴ്ത്തി. അപ്പോൾ അവർ കല്ല് വൃക്ഷം പർവ്വതശിഖകൾ ഇവ എടുത്തു ദേവൻമാരെ ഹിംസിച്ചു. ഇതുകൊണ്ടൊന്നും ദേവസൈന്യത്തിന്ന് കാര്യമായ ഹാനി തട്ടീട്ടില്ലെന്ന് കണ്ടപ്പോൾ അവർക്ക് ഭയമായി. പിൻവലിയാൻ തുടങ്ങി. ശ്രീഹരിപ്രസാദം ഉള്ളവർക്കല്ലേ ജയമുണ്ടാകയുള്ളു.

അസുരൻമാർ ഭയന്ന് ഓടുന്നത് അവരുടെ നേതാവ് വൃതാസുരൻ കണ്ടപ്പോൾ ഈവിധം പറഞ്ഞു. ഹേ, നമുചേ, വിപ്രചിത്തേ, പുലോമൻ, ഈ ലോകത്തിൽ ജനിച്ചവർക്കെല്ലാം മരണമുണ്ട്. എന്നാൽ ആ മരണം പുണ്യലോകപ്രാപ്തി തരുമെങ്കിൽ ആർ ആ മരണത്തെ വരിക്കയില്ല?

മരണം 2 വിധം ശ്ലാഘ്യമാണ്. ഒന്ന് യോഗവിധിപ്രകാരം പ്രാണവായുക്കളെ സ്വാധീനിച്ച് സമാധിയിൽ ലയിച്ച് ശരീരത്തെ ഉപേക്ഷിക്കുക. രണ്ട്, യുദ്ധഭൂമിയിൽ ശത്രുവിനെ എതൃത്ത് പിന്തിരിയാതെ അവസാനം വരെ പൊരുതി മരിക്കുക. ഈ രണ്ടു തരക്കാരും സൂര്യമണ്ഡലം ഭേദിച്ച് സൽഗതി പ്രാപിക്കുന്നവരാണ്.

## 11-ാം അദ്ധ്യായം

വൃത്രാസുരൻെറ ധർമ്മോപദേശം. അസുരൻമാർ ചെവികൊണ്ടില്ല. അവർ യുദ്ധം ഉപേക്ഷിച്ച് ഓടാൻ തുടങ്ങി. ഇവർ ഓടുന്നതുകണ്ട് വൃത്രാസുരൻ കോപിച്ചു. ഏതായാലും താൻ യുദ്ധഭൂമി വിട്ടു പോകുന്നതല്ലെന്നും ഒറ്റക്ക് തന്നെ എല്ലാവരോടും പോരാടുമെന്നും പറഞ്ഞു.

ദേവൻമാരോടായി പറഞ്ഞു. ഇവർ പിന്തിരിഞ്ഞു ഓടുന്നവരാണല്ലോ. ഇവരെ നിങ്ങൾ വധിക്കരുത്. അത് ശ്ലാഘ്യമല്ല. നിങ്ങൾക്ക് അവരെ വധിച്ചതുകൊണ്ട് പുണ്യവും കിട്ടില്ല. എന്നാൽ ധീരൻമാരാണെങ്കിൽ എന്നോട് നേരിടുവിൻ എന്ന് പറഞ്ഞ് ഗർജ്ജിച്ചു.

വൃത്രാസുരൻെറ ഗർജ്ജനം കേട്ട് ദേവൻമാർ ഭയന്ന് ഭൂമിയിൽ മോഹാലസ്യപ്പെട്ടുവീണു. വീണു കിടക്കുന്നവരെ വൃത്രൻ ആന പുല്ലു ചവിട്ടുന്നതുപോലെ ചവിട്ടി അരച്ചു.

വജ്രായുധധാരിയായ ദേവേന്ദ്രൻ വൃത്രനോട് മുട്ടി. ഗദകൊണ്ടടിച്ചു. വൃത്രൻ ഇടതുകൈകൊണ്ട് ഗദയെ അനായാസേന പിടിച്ചു. ആ ഗദകൊണ്ട് ഐരാവതത്തിൻെറ കുംഭയിൽ അടിച്ചു.

ഐരാവതം രക്തം ഛർദ്ദിച്ചു. വട്ടം കറങ്ങി. ഇന്ദ്രനോടുകൂടെ 7 വിൽപാട് ദൂരം ഓടി തൻെറ വാഹനത്തിന്ന് പറ്റിയ ആപത്ത് കണ്ട് ഇന്ദ്രൻ വ്യാകുല നായി. പരവശനായ ഇന്ദ്രൻെറ നേരെ അതുകാരണം ഗദ ഉപയോഗിച്ചില്ല. ക്ഷീണിച്ച ശത്രുവിനെ എതിർക്കരുത് എന്ന ധർമ്മം അറിഞ്ഞവനാണ് വൃത്രൻ. ഇന്ദ്രൻ ആനയെ തടവികൊടുത്ത് അതിൻെറ വേദനക്ക് ആശ്വാസം നൽകി.

തൻെറ സഹോദരൻ വിശ്വരൂപനെ ഹനിച്ചതുകൊണ്ട് തൻെറ ശത്രുവായി തീർന്ന ഇന്ദ്രൻ യുദ്ധേച്ഛയോടെ ആനപ്പുറത്ത് ഇരിക്കുന്നത് കണ്ട് വൃത്രൻ പറഞ്ഞു.

ബ്രാഹ്ണനും നിൻെറ ഗുരുവും എൻെറ സഹോദരനുമായ വിശ്വരൂപനെ നീ സംഹരിച്ചതുകൊണ്ട് നീ എൻെറ ശത്രുവായിതീർന്നു. അതിനാൽ നിൻെറ ഹൃദയം പിളർന്ന് എൻെറ സഹോദരനോടുളള കടപ്പാട് തീർക്കുന്നുണ്ട്.

നിൻെറ ശരീരം ഇപ്പോൾ ഈ ഭൂമിയിൽ കഴുക്കൾക്ക് തിന്നേണ്ട രീതി യിൽ കിടക്കും. നിന്നെ ഞാൻ ഹനിച്ചാൽ നിൻെറ ആൾക്കാർ എന്നെ ഹനിക്കുമെന്ന് വിചാരിക്കേണ്ട. അവർക്ക് എൻെറ ശക്തി അറിയുകയില്ല. അവരുടെ കണ്ഠങ്ങൾ അറുത്ത് ഞാൻ ഭൈരവാദിഭൂതങ്ങളെ പൂജിക്കും. ഒരു പക്ഷേ നീയാണ് എൻെറ സൈന്യത്തെ ജയിച്ച് എന്നെ കൊല്ലുന്നത് എങ്കിൽ യോഗികൾ ഏതൊരുസ്ഥാനം പ്രാപിക്കുമോ ആസ്ഥാനം ഞാൻ പ്രാപിക്കും. അവരുടെ പാദധൂളിയെ എൻെറ ശിരസ്സിൽ വഹിക്കും.

ദേവേന്ദ്രാ, ഭഗവാൻ കാരുണ്യത്തോടെ നിണക്ക് തന്ന വജ്രായുധം നീ എന്താണ് എന്നിലുപയോഗിക്കാത്തത്. നിൻെറ ശത്രുവായ എന്നിൽ അതുപ യോഗിക്കുക-നിഷ്ഫലമാവുകയില്ല. സംശയം വേണ്ട. ശ്രീഹരിയുടെ തേജസ്സി നാലും ദധീചി മഹർഷിയുടെ തപശ്ശക്തിയാലും ഉത്തേജനം ചെയ്യപ്പെട്ട ഇത് നിഷ്ഫലമാവില്ല. ശ്രീഹരി ഏത് ഭാഗത്താണോ. അവിടെ മാത്രമേ ജയമുണ്ടാ കയുള്ളു. അതുകൊണ്ട് നീ വജ്രം ഉപയോഗിക്കുക.

എനിക്ക് വജ്രായുധത്താൽ പീഡയുണ്ടാകുമെന്ന് വിചാരിക്കേണ്ട. ഭഗ വാൻെറ നിർദ്ദേശമനുസരിച്ച് ഞാൻ ഭഗവൽപാദമടയും. എൻെറ മനസ്സ് ആപാ ദത്തിൽ ഞാനുറപ്പിക്കും. സർവ്വാത്മനാ ഭഗവാനെതന്നെ ആശ്രയിച്ചിരിക്കുന്ന എനിക്ക് സ്വർഗ്ഗമോ ഭൂമിയോ പാതാളമോ മറ്റ് സമ്പത്തുള്ള ലോകമോ അല്ല ലഭിക്കുക. സമ്പത്തുക്കളുണ്ടായാൽ മനശ്ചാഞ്ചല്യം, സന്താപം, ഗർവം, വിഷയ വാസന ഇതെല്ലാമുണ്ടാകും. ഭോഗാഭിലാഷമുള്ള നിന്നെപോലെ ഉള്ളവർക്കാണ് ഭഗവാൻ ആ ലോകങ്ങൾ തരുക. ആശയറ്റ എനിക്ക് അവിടുത്തെ പാദാ രവിന്ദമാണ് കിട്ടുക. ഐഹികവസ്തുക്കളെ ആഗ്രഹിക്കാതിരിക്കുന്നവർക്കേ ഭഗവദനുഗ്രഹം ലഭിക്കയുള്ളു.

ഇത്രയും പറഞ്ഞ് വൃത്രൻ ഭഗവാനെ പ്രാർത്ഥിക്കുന്നു. ഭഗവാനെ, അവി ടുത്തെ ഭക്തൻമാരുടെ ദാസനായിതന്നെ വീണ്ടും ജനിക്കേണം. അവിടുത്തെ ഗുണങ്ങളെ എൻെറ മനസ്സ് സ്മരിക്കേണം. എൻെറ വാക്കുകൾ അങ്ങയെ കീർത്തിക്കേണം. ശരീരം അങ്ങയുടെ കൈങ്കര്യം നടത്തേണം. അങ്ങയെ മാത്രമല്ലാതെ ചക്രവർത്തി പദംകൂടി എനിക്ക്വേണ്ട ചിറക് മുളക്കാത്ത പക്ഷി ക്കുഞ്ഞ് അവരുടെ തള്ളയെ കാത്തിരിക്കുന്നത് പോലെ എൻെറ മനസ്സ് അങ്ങയെ കാത്തിരിക്കുന്നു. എനിക്ക് അങ്ങയുടെ ഭക്തസംസർഗ്ഗം കിട്ടേണം. ദുഷ്ടരും ജന

നമരണക്ലേശങ്ങളനുഭവിക്കുന്നവരുമായവരുടെ സംസർഗ്ഗം എനിക്ക് തരരുതേ.

## 12-ാം അദ്ധ്യായം

ഇത്രയും പറഞ്ഞ് ദേവേന്ദ്രനെ പ്രോത്സാഹിപ്പിച്ചിട്ടും തൻെറ നേർക്ക് വരാതിരിക്കുന്ന ഇന്ദ്രനെ വൃത്രൻ കൈടഭാസുരനെന്നപോലെ ആക്രമിച്ചു. മരിപ്പാനാഗ്രഹിക്കുവാനുള്ള കാരണം. ഈ ശരീരം മോക്ഷത്തിന്ന് പ്രതിബന്ധമാണെന്ന് കരുതീട്ടാണ്. മരണം ജയത്തേക്കാൾ ശ്ലാഘ്യമാണെന്ന് കരുതി.

വൃത്രൻ ശൂലത്തെ ഉപയോഗിച്ചു. നീ ഇതാ, എന്നാൽ കൊല്ലപ്പെട്ടുവെന്ന് പറഞ്ഞു. ശൂലം, സൂര്യൻ, ചന്ദ്രൻ എന്ന ഗ്രഹങ്ങളെപോലെ അത്യുഗ്രമായി ജ്വലിച്ചുവരുന്നത് കണ്ട് ഇന്ദ്രൻ തൻെറ വജ്രായുധത്താൽ അതിനേയും അവൻെറ ഭുജത്തേയും അറുത്തു. വൃത്രൻ ഒരുകൈപോയാലും മറ്റേകൈകൊണ്ട് ഒരു പരിഘം എടുത്ത് ചുഴറ്റി. ഇന്ദ്രൻെറ കവിൾതടത്തിലും ഐരാവതത്തേയും അടിച്ചു. അപ്പോൾ വജ്രായുധം കൈയിൽനിന്ന് തെറിച്ചുവീണു. വൃത്രാസുരൻെറ യുദ്ധസാമാർത്ഥ്യം ദേവൻമാരുടെ അഭിനന്ദനത്തിന്ന് പാത്രമായി.

താഴെ കിടക്കുന്ന വജ്രത്തെ ഇന്ദ്രൻ എടുക്കാൻ പോയില്ല ലജ്ജകാരണം. അപ്പോൾ വൃത്രൻ പറഞ്ഞു. വജ്രമെടുക്കുക. അങ്ങയുടെ കയ്യിൽ ആയുധമില്ലാതിരിക്കുമ്പോൾ ഞാനങ്ങയെ അടിക്കുകയില്ല. അത് എനിക്ക് ധർമ്മമല്ല. വജ്രായുധമെടുത്ത് എന്നൊട് പോർചെയ്യുക. ഇത് വിഷാദത്തിന്നുള്ള അവസരമല്ല. ജയാപജയങ്ങൾ മാറി മാറി വരും. ഇപ്പോൾ തോൽവി പറ്റി എന്ന് വിചാരിച്ച് വിഷമിക്കേണ്ട. ജയം സർവ്വോൽകൃഷ്ടനായ ഭഗവാന്ന് മാത്രമേയുള്ളൂ. നാമെല്ലാം അദ്ദേഹത്തിൻെറ വലയിൽ കുടുങ്ങിയ പക്ഷികളാണ്-അസ്വതന്ത്രൻമാരാണ്. ജയാപയം നമ്മുടെ കൈയൂക്കിലല്ലേ കിടക്കുന്നത്. ഈശ്വരനും ഇതുമായി എന്ത് ബന്ധം എന്ന് വിചാരിക്കേണ്ട. നമ്മുടെ ബലവും ജീവിതവുമെല്ലാം അദ്ദേഹത്തിലാണ് ഇരിക്കുന്നത് മൂഢ ജനമാണ് മറിച്ച് വിചാരിക്കുക. ശരീരം പ്രകൃതിയേ ആശ്രയിച്ചല്ലെ, ഈശ്വരാധിനമാണെന്ന് എങ്ങിനെ പറയാം. എന്നാണെങ്കിൽ പ്രകൃതിയെ ഭരിക്കുന്ന ഭഗവാൻ പ്രകൃതി മഹത്തത്വം എന്ന തത്വങ്ങളെ സൃഷ്ടിച്ചു. ആ സൃഷ്ടികർത്താവിനെ ആശ്രയിച്ചാണ് എല്ലാം. ഭഗവാൻ ഭൂതങ്ങളെ സംഹരിക്കുന്നു. നമുക്ക് ആയുസ്സ്, ഐശ്വര്യം കീർത്തി ഇവ വർദ്ധിക്കുന്നു, ക്ഷയിക്കുന്നു. ഇതൊന്നും നമ്മുടെ സാമർത്ഥ്യം കൊണ്ടല്ല. ഈശ്വരനിശ്ചയമാണ്. അതുകൊണ്ട്, സർവ്വവും, ഈശ്വരാധീനമായിരിക്കുന്നതിനാൽ സുഖദുഃഖങ്ങൾ വരുമ്പോൾ നിർവ്വികാരനായിരിക്കേണം.

എൻെറ കൈ നീ മുറിച്ചു കളഞ്ഞു. അതുകൊണ്ട് എനിക്ക് തോൽവി വന്നു എന്ന് വിചാരിച്ചു. ഞാൻ ക്ലേശിക്കുന്നില്ല. എൻെറ കഴിവ് മുഴുവൻ ഉപയോഗിച്ച് എൻെറ ധർമ്മത്തെ, നിന്നെ ഹനിക്കുക എന്ന കൃത്യത്തെ-ഞാൻ നടത്തും. സ്വധർമ്മം നിലനിർത്തുകയും മോദഖേദങ്ങൾ ഇല്ലാതിരിക്കുകയും ചെയ്യുക എൻെറ അഭിപ്രായം. ഞാൻ അവസാനം വരെ പൊരുതും. ആർക്കും ഏതു നിലയിലും ജയാപജയം വരാം.

ഇതെല്ലാം കേട്ട് ഇന്ദ്രന്ന് വൃത്രനിൽ ബഹുമാനം തോന്നി. വൃത്രൻെറ ഭഗവൽ ഭക്തി. ഇന്ദ്രനിൽ ആശ്ചര്യം ഉളവാക്കി. എന്നാൽ അസുരവംശജരായ പ്രഹ്ലാദാദികളെ ഓർത്തപ്പോൾ ആ വിസ്മയത്തിൻെറ ശക്തി കുറഞ്ഞു

തനിക്ക് തന്ന ഉപദേശം ആലോചിച്ച് ചിരിച്ചു. അദ്ദേഹം ഇങ്ങിനെ പറഞ്ഞു. ഹേ, ദാനവേന്ദ്ര, നീ അസുരകുലജാതനായിരുന്നിട്ടും നിൻെറ ഈശ്വര പ്രേമം എന്നെ ആശ്ചര്യപ്പെടുത്തുന്നു. നിണക്ക് സ്വർഗ്ഗാദിഭോഗസുഖങ്ങളിൽകൂടി താൽപര്യം കാണാത്തതിൽ കൂടുതൽ ആശ്ചര്യമുണ്ടായിരിക്കുന്നു.

വീണ്ടും യുദ്ധം ആരംഭിച്ചു. വൃത്രൻ പരിഘം ഇടത്തേ കൈകൊണ്ട് ചുഴറ്റി ഇന്ദ്രൻെറ നേർക്കെറിഞ്ഞു. ഇന്ദ്രൻ ശൂലത്തെയും ഇടത്തേ കയ്യിനേയും വജ്രായുധംകൊണ്ട് മുറിച്ചു. മുറിക്കപ്പെട്ട കൈളിൽനിന്ന് പുഴപോലെ രക്തം ഒഴുകി. അവൻ പർവതംപോലെ ശോഭിച്ചു. അവൻ ഇന്ദ്രൻെറ നേരെ കോപാവിഷ്ടനായി പാഞ്ഞെത്തി. ഇന്ദ്രനോട് കൂടെ ഐരാവതത്തെ വിഴുങ്ങി.

മരീച്യാദികളും നാരദാദി ബ്രഹ്മർഷികളും കഷ്ടം! കഷ്ടം! എന്ന് പറഞ്ഞു ആർപ്പ് വിളിച്ചു. നാരായണ കവചത്താൽ രക്ഷിക്കപ്പെട്ടതുകൊണ്ടും സ്വതവേ യോഗശക്തി ഉള്ളതുകൊണ്ടും ഇന്ദ്രൻ മരിച്ചില്ല.

ഇന്ദ്രൻ വൃത്രൻെറ കുക്ഷി വജ്രായുധത്താൽ വിളർന്ന് പുറത്തുവന്ന് വൃത്രൻെറ ശിരസ്സിനെ വജ്രംകൊണ്ട് അറുത്തു. അതും വളരെ സുഗമമായിരുന്നില്ല. അതിന്ന് 360 ദിവസം വേണ്ടിവന്നുവത്രെ. നല്ല മുഹൂർത്തവും നല്ല സമയവും തേടി ചുറ്റും സഞ്ചരിക്കയായിരുന്നുവത്രെ.

ശിരസ്സ് അറുത്തപ്പോൾ അവൻെറ ശിരസ്സിൽനിന്ന് ഒരു തേജപുഞ്ജം സ്വർഗ്ഗവാസികൾ കാണേ ഭഗവാനിൽ ചെന്നിരുന്നതായി പറയുന്നു.

## 13-ാം അദ്ധ്യായം

വൃത്രാസുരവധത്തിനുശേഷം 3 ലോകവാസികളും ദേവൻമാർ ഋഷികൾ പിതൃക്കൾ ഭൂതങ്ങൾ ബ്രഹ്മാവ് പരമേശ്വരൻ മുതലായവരും. സന്തോഷത്തോടെ അവരവരുടെ സ്ഥാനങ്ങളിൽ യഥാസുഖം വസിച്ചു. ദേവേന്ദ്രന്ന് മാത്രം സുഖം ഉണ്ടായിരുന്നില്ല. കാരണം അദ്ദേഹത്തിന് വൃത്രാസുരൻ ബ്രാഹ്മണജാതനായതുകൊണ്ട് ബ്രഹ്മഹത്യാ ഭീതി.

വൃത്രാസുരവധത്തിന്ന് മുതിരുന്നതിന്നുമുമ്പ് ഇന്ദ്രൻ ഋഷികളോട് പറഞ്ഞിരുന്നു. വിശ്വരൂപനെ ഹനിച്ചതിൻെറ ഫലമായി തന്നെപിടികൂടിയ ബ്രഹ്മഹത്യാപാപത്തെ 4 പേർ ചേർന്ന് പങ്കിട്ടെടുത്ത് തന്നെ മോചിപ്പിച്ചു. ഇനി വൃത്രനെ ഹനിച്ചാൽ ആ പാപത്തിൽനിന്ന് താൻ എങ്ങിനെ രക്ഷപ്പെടും.

അപ്പോൾ അവർ പറഞ്ഞു. ഭയപ്പെടേണ്ട. തങ്ങൾ അശ്വമേധയാഗം ചെയ്ത് രക്ഷിപ്പിക്കും. എല്ലാ യാഗങ്ങളിലുംവെച്ച് അശ്വമേധം ശ്രേഷ്ടമാണ്. ബ്രാഹ്ണവധം പിതൃവധം പശുവധം മാതൃവധം ആചാര്യവധം ഇവക്കുകൂടി പരിഹാരമാണ് അശ്വമേധം. തങ്ങളാണ് അത് നടത്തുക. മന്ത്രദോഷത്താൽ കർമ്മവിഘ്നം വരുകയില്ല.

ഇങ്ങിനെ പറഞ്ഞു ധൈര്യം കൊടുത്തിട്ടാണ്. ഇന്ദ്രൻ വൃത്രനെ സംഹരിച്ചത്. ഇപ്പോൾ ഇന്ദ്രനെ ബ്രഹ്മഹത്യ പിടിപ്പെട്ടു പാപത്തെ ഇല്ലാതാക്കാൻ ഋഷികൾക്ക് സാധിച്ചില്ല. കാരണം, ഇന്ദ്രൻ സ്വർഗ്ഗമേധാവിത്വം ഉദ്ദേശിച്ചാണല്ലോ വൃത്രനെ കൊന്നത്. സ്വാർത്ഥചിന്തയോടെ ബ്രാഹ്മണനെ വധിച്ചതിനാൽ അതിനാലുള്ള ലജ്ജകാരണം അദ്ദേഹത്തിന് മനസ്സുഖം കുറഞ്ഞിരുന്നു.

അതിന്നുള്ളിൽ ബ്രഹ്മഹത്യ ഭയങ്കരമായി പിടികൂടി. ജരബാധിച്ച് വിറച്ചി

രിക്കുന്നതും ക്ഷയരോഗം പിടിപെട്ടതുമായ ഒരു ചണ്ഡാള സ്ത്രീ രൂപത്തിൽ രക്തം പുരണ്ടവസ്ത്രം ധരിച്ച് മുടി അഴിഞ്ഞും ദുർഗ്ഗന്ധ ശരീരത്തോടുംകൂടിയാണ് പിൻതുടർന്നത്. ദേവേന്ദ്രാ, നിൽക്കുക, നിൽക്കുക, എന്ന് വിളിച്ചു പറഞ്ഞാണ് പിന്നാലെ പോയത്.

ഇതിനെ ഭയപ്പെട്ട് ഇദ്ദേഹം ആകാശത്തിലും മറ്റു ലോകങ്ങളിലും പ്രവേശിച്ചു. എവിടെ പോയാലും രക്ഷ ഉണ്ടായിരുന്നില്ല. പെട്ടെന്ന് ഈശാനകോണിൽ ഉള്ള മാനസ സരസ്സിൽചെന്ന് മുങ്ങി. അവിടെ ഉള്ള താമരകളുടെ തണ്ടിൽ ആരും കാണാതെ 1000 വത്സരം ജീവിച്ചു. ആഹാരം എത്തിച്ചുകൊടുക്കേണ്ട അഗ്നി ഭഗവാന്ന് കൂടി അവിടെ പ്രവേശിപ്പാൻ സാധിച്ചില്ല. അതുകാരണം അദ്ദേഹം നിരാഹാരനായി.

ഇന്ദ്രൻ ഒളിച്ചിരുന്ന കാലത്ത് സ്വർഗ്ഗം ഭരിച്ചിരുന്നത് നഹുഷൻ എന്ന പ്രബലപ്പെട്ട രാജാവായിരുന്നു. അദ്ദേഹത്തിന്ന് എല്ലാ സ്വർഗ്ഗൈശ്വര്യാദികളും ലഭിച്ചു വന്നതിനാൽ മദാന്ധകാരനായി. ഇന്ദ്രൻ തിരിച്ചു വരികയില്ല എന്ന വിചാരവും വന്നിരിക്കാം. അപ്പോൾ സുന്ദരിയായ ഇന്ദ്രാണിയെ അനുഭവിക്കേണമെന്ന് ആഗ്രഹവും ഉണ്ടായി. (<u>പണമെന്നുള്ളത് കുടിവരുമ്പോൾ ഗുണമെന്നുള്ളത് ദൂരെപോകും- കുഞ്ചൻ നമ്പ്യാർ</u>.)

ഇന്ദ്രാണിയോട് പറഞ്ഞു- ഞാനിപ്പോൾ ഇന്ദ്രനാണ്. നീ ഇന്ദ്രിയാണിയും ആണ്. അപ്പോൾ നീ എന്നെ സ്വീകരിക്കേണ്ടതല്ലേ- ഇന്ദ്രാണി അൽപദിവസം സമയം മറുപടി പറയാൻ ചോദിച്ചു.

ഇന്ദ്രാണി ഈ വിവരം ബൃഹസ്പതിയോട് പറഞ്ഞു. ബൃഹസ്പതി ഒളിവിൽ പോയിരുന്നിരുന്നുവെങ്കിലും ദേവൻമാരുടെ ദുഃഖം കണ്ടു മടങ്ങിവന്നിരുന്നു. അദ്ദേഹം ഉപദേശിച്ചു. അതിന്നു വിരോധമില്ല - പക്ഷേ എൻെറ അടുക്കൽ വരുമ്പോൾ കുറെക്കൂടെ യോഗ്യനായി വരേണം. വരുന്നത് പരിശുദ്ധരായ ബ്രാഹ്മണർ മഞ്ചം ചുമന്ന് ആ മഞ്ചത്തിൽ അങ്ങ് ആസനസ്ഥനായി വരേണം എന്ന് പറയുക എന്ന് ഉപദേശിച്ചു. ഇന്ദ്രാണി അപ്രകാരം ചക്രവർത്തിയോട് പറഞ്ഞു.

നഹുഷനന്ന് വളരെ സന്തോഷമായി. ഇന്ദ്രാണിയെ അടയുന്നതിൽപരം വേറെ എന്ത് ഐശ്വര്യം വേണം. അഗസ്ത്യാദി മഹിഷിമാരെ വിളിച്ചുവരുത്തി തണ്ടെടുക്കാൻ കൽപിച്ചു. രാജകൽപന അവർ അനുസരിച്ചു.

ഇന്ദ്രാണിയെ പുൽകാനുള്ള തിരക്കിൽ അദ്ദേഹം അക്ഷമനായി. മഹർഷിമാർ വേഗത്തിൽ നടക്കുന്നില്ല എന്ന് തോന്നി. 'സർപഃ' 'സർപഃ' എന്ന് (വേഗം നടക്കുക) പറഞ്ഞ് അഗസ്ത്യരെ കാൽകൊണ്ടു ചവിട്ടി. അഗസ്ത്യർ കുപിതനായി ശപിച്ചു. അദ്ദേഹം 'സർപ്പോഭവ' എന്ന് പറഞ്ഞു നഹുഷൻ ശാപഫലമായി ഉടനെ ഒരു മലമ്പാമ്പായി.

അതിന്നുശേഷം ബ്രഹ്മർഷികൾ ഇന്ദ്രനെ ചെന്ന് കണ്ടു സ്വർഗ്ഗലോകത്തേക്ക് കൊണ്ടുവന്നു അശ്വമേധം ചെയ്യിച്ച് ശ്രീഹരിയെ ആരാധിച്ചു. ശ്രീഹരി ഇന്ദ്രനെ പാപ വിമുക്തനാക്കി.

ദേവേന്ദ്രൻെറ ഐശ്വര്യമദംകാരണമാണ് ബൃഹസ്പതിയെ അപമാനിച്ചത്. അതിന്നുശേഷം സ്വർഗ്ഗസുഖം നിലനിർത്താൻ വേണ്ടി ഇന്ദ്രനും ദേവാദികൾക്കും എത്രകാലം എത്ര , എത്ര ബുദ്ധിമുട്ടുകൾ അനുഭവിക്കേണ്ടിവന്നു.

ഐശ്വര്യം വരുമ്പോൾ അഹങ്കാരം വരും. ഞാനെന്ന ഭാവം കൂടുതലാവും. സ്വാർത്ഥ ചിന്തയിൽ മുഴുകും. അതിന്റെ എല്ലാം ഫലം നാശം. ഒടുവിൽ ഭഗവൽ കാരുണ്യം സിദ്ധിച്ചാലെ രക്ഷയുള്ളു എന്നെല്ലാം ഈ കഥയിൽനിന്ന് ഗ്രഹിക്കാം.

ഈ കഥയെ കീർത്തിക്കയോ ശ്രവിക്കയോ ചെയ്യേണം. നിത്യം സാധിച്ചില്ലെങ്കിലും വാവ് ഏകാദശി ഈ പുണ്യകാലങ്ങളിലെങ്കിലും ശ്രദ്ധയോടെ കേൾക്കേണം- ശ്രീഹരി ഭക്തി ഇതിനാൻ ഉണ്ടാവും വർദ്ധിക്കും. ഇഹത്തിലും പരത്തിലും കളങ്കരഹിതമായ ഭഗവദനുഗ്രഹം കാരണം ഐശ്വര്യം കീർത്തി ശത്രുജയം ദീർഘായുസ്സ് ഇവ ഉണ്ടാകും.

## 14-ാം അദ്ധ്യായം

പരീക്ഷിത്ത് മഹാരാജാവ് ചോദിച്ചു. മഹർഷേ, രജഃതമോ ഗുണമുള്ളവരാണല്ലോ അസുരൻമാർ. അവർക്ക് ഭക്തി ഉണ്ടാവാൻ വഴി ഇല്ലല്ലോ. വൃത്രാസുരൻ ഹരിഭക്തനാവാൻ കാരണമെന്ത്.

സാത്വികരായ ദേവൻമാർക്കും ഋഷികൾക്കും കൂടി ഹരിഭക്തി വേണ്ടുവോളം ഉണ്ടാകുന്നില്ല. പ്രാണിവർഗ്ഗങ്ങളിൽ മനുഷ്യരാണ് ഉന്നതർ. അവർക്ക് മാത്രമേ ആ മാർഗ്ഗത്തിൽ പ്രവൃത്തിക്കാൻ സാധിക്കൂ. എന്നാൽ ചുരുക്കംപേരേ ആ വഴിക്കുള്ളു. മറ്റുള്ളവർ ഭോഗേച്ഛുക്കളാണ്. മോക്ഷേച്ഛുക്കളിൽ ചുരുക്കം പേരെ സംസാരമുക്തരാകയുള്ളു. കാരണം തത്വജ്ഞാനം ദുർല്ലഭമാണ്. തത്വജ്ഞാനികളിലും ശ്രീഹരിയിൽ നിരതിശയപ്രേമം ഉള്ളവർ വളരെ ദുർല്ലഭം. ഈ വൃത്രന് അസരുനായിട്ടും ഇത്ര അധികം ഭക്തി എങ്ങിനെ ഉണ്ടായി. ഇന്ദ്രഭയം കൊണ്ടല്ല വൃത്രന്ന് ഭക്തി വന്നത് എന്നത് തീർച്ച. ഇന്ദ്രനേക്കാൾ എത്രയോ മടങ്ങ് ഭക്തിയുള്ളവനാണ് വൃത്രൻ.

അപ്പോൾ ശുകമഹർഷി പറഞ്ഞു. മഹാരാജാവേ, ഈ ചോദ്യം സംബന്ധിച്ച ഒരു ചരിത്രകഥയുണ്ട് പറയാം. കേൾക്കുക.

ശൂരസേന രാജ്യത്തിൽ ചിത്രകേതു എന്ന ഒരു ചക്രവർത്തി ഉണ്ടായിരുന്നു. ഭൂമിദേവി, കാമധേനുവെപോലെ രാജ്യം മുഴുവൻ നല്ല വിളവ് ഉണ്ടാക്കി. ഐശ്വര്യമാക്കിയിരുന്നു. ജനങ്ങൾക്ക് സമൃദ്ധിയും സന്തുഷ്ടിയും ഉണ്ടായിരുന്നു.

രാജാവിന്ന് കോടി ഭാര്യമാർ ഉണ്ടായിരുന്നു. എന്നാലും ഒരു സന്താനം പോലും ഉണ്ടായിരുന്നില്ല. ഐശ്വര്യം തികഞ്ഞ രാജാവ് സന്താനമില്ലാതായപ്പോൾ ചിന്താകുലനായി. ഒരു ദിവസം മഹാനായ അംഗീരസ് മഹർഷി അവിടെ വന്നു. രാജാവ് വിധിപ്രകാരം പൂജാ നമസ്കാരാദികൾ ചെയ്ത് സ്വീകരിച്ചു. ആഹാരം കഴിഞ്ഞതിനുശേഷം രാജാവ് മഹർഷിയെ നമസ്കരിച്ചു മഹർഷി അപ്പോൾ ചോദിച്ചു.

അങ്ങക്കും രാജ്യാംഗങ്ങൾക്കും പ്രജകൾക്കും ക്ഷേമം തന്നെയല്ലെ. മഹത്തത്വം അഹങ്കാരതത്വം പഞ്ചഭൂതങ്ങൾ എന്ന 7 തത്വങ്ങളാൽ രക്ഷിക്കപ്പെടുന്ന ജീവാത്മാവും മന്ത്രി രാജ്യം സൈന്യം ദുർഗ്ഗം, ധനം. ദണ്ഡം, മിത്രം എന്ന 7 അംഗങ്ങളോടുകൂടിയ രാജാവും ഒരു പോലെ ആണ്. ശരീരത്തിലെ ഇന്ദ്രിയാദികൾക്കും അതാതിന്റെ പ്രവൃത്തി ശരിക്ക് നടത്താൻ സാധിച്ചാലെ ജീവാത്മാവിന്ന് സുഖമുണ്ടാകയുള്ളു. അങ്ങയുടെ മുഖത്തിൽനിന്ന് അങ്ങക്ക്

അപ്പോൾ രാജാവ് പറഞ്ഞു. മഹാത്മൻ, തപസ്വിയായ അങ്ങക്ക് മനുഷ്യരുടെ അന്തഃകരണം, പറയാതെ തന്നെ അറിയാം. എന്നാലും അങ്ങയുടെ കൽപനയനുസരിച്ച് എന്റെ മനോദുഃഖത്തെ ഞാൻ തന്നെ വെളിപ്പെടുത്താം.

ഭഗവൻ, എനിക്ക് ഐശ്വര്യങ്ങളും മറ്റും ഉണ്ടെങ്കിലും സന്താനഭാഗ്യം ഇല്ല. സന്താനം ഇല്ലാത്തതുകൊണ്ട് എന്റെ പൂർവ്വികൻമാരോടുകൂടെ ഞാനും നരകം പ്രാപിക്കേണ്ടിവരും. അതിന്ന് പോംവഴി എന്തെന്ന് അങ്ങുന്ന് നിർദ്ദേശിക്കേണം.

അപ്പോൾ അംഗീരസ് മഹർഷി സൂര്യാരാധനക്ക് വേണ്ട പുരോഡാംശത്തെ തയ്യാറാക്കി യജിച്ചു. ആ ചരുവിനെ രാജാവിന്റെ ആദ്യഭാര്യയും ശ്രേഷ്ഠയുമായ കൃതദ്യുതിക്ക് കൊടുത്തു. അദ്ദേഹം രാജാവിനോടു പറഞ്ഞു. "അങ്ങക്ക് ഉടനെ ഒരു പുത്രൻ കൃതദ്യുതിക്കുണ്ടാവും. അവൻ അങ്ങക്ക് സന്തോഷവും സന്താപവും തരുന്നതാണ്.

കൃതദ്യുതി ഗർഭിണിയായി. പുത്രൻ ജനിച്ചു. അവൻ അഗ്നിയിൽനിന്ന് ജനിച്ച സ്കന്ദനെപോലെ ശോഭിച്ചു. പുത്രജനനം രാജാവിന്നും കുടുംബത്തിന്നും പ്രജകൾക്കും സന്തോഷത്തെ നൽകി. കുമാരന്ന് ബ്രാഹ്മണരെകൊണ്ട് ആശീർവ്വാദം ചെയ്യിച്ചു. ജാതകർമ്മവും നടത്തി. സ്വർണ്ണം വെള്ളി വസ്ത്രം, ഗൃഹങ്ങൾ കുതിരകൾ പശുക്കൾ ഇവ ബ്രാഹ്മണർക്കു ദാനം ചെയ്തു. ബ്രാഹ്മണേതർക്കും അവരുടെ ഇഷ്ടപ്പടി പല ദാനങ്ങളും ചെയ്തു.

രാജാവിന്ന് പുത്രനോട് അതിയായ സ്നേഹം നാൾക്കുനാൾ വർദ്ധിച്ചുവന്നു. മാതാവിന്നും അതുപോലെ തന്നെ ആയിരുന്നു. എന്നാൽ മറ്റു മാതാക്കൻമാർക്ക് അവർക്ക് സ്വന്തം കുട്ടികളില്ലല്ലോ എന്ന് വിചാരിച്ചു ദുഃഖവും അധികരിച്ചു. രാജാവിന്ന് പുത്രനെ പ്രദാനം ചെയ്ത മാതാവിനോട് കൂടുതൽ പ്രേമം വന്നു. ഇതരഭാര്യമാർക്ക് ഇത് അസൂയക്ക് വക നൽകി. അവർ പരിതപിച്ചു.

സന്താനമില്ലാത്ത സ്ത്രീകളുടെ അവസ്ഥ ദയനീയം ആണ്. മുൻജൻമങ്ങളിൽ അവർ പാപം ചെയ്തിരിക്കേണം. പ്രസവിക്കാത്തവളെ ഭർത്താവ് സ്നേഹിക്കയില്ല. അവളുടെ സ്ഥാനം പ്രസവിച്ചവളുടെ ദാസ്യമാണ്. പോരാ. ദാസികൾക്ക് രാജാവ് വല്ല സമ്മാനങ്ങളും ഇടക്ക് കൊടുക്കും. ഇവർക്ക് അതും ലഭിക്കയില്ല. അതുകൊണ്ട് ഇവർ ദാസികളുടേയും ദാസികളാണ്. ഇപ്രകാരം അവർ ചിന്തിച്ചു ദുഃഖിതരായി.

ക്രമേണ ഈ ദുഃഖം കലർന്ന അസൂയ വിരോധഭാവത്തിലെത്തിച്ചു. അത് മൂത്ത് കുത്സിതമായി. അതിന്റെ ഫലമായി അവർ ആ ബാലന്ന് ആഹാരത്തിൽ വിഷം കലർന്നുകൊടുത്തു.

സപത്നികൾ ചെയ്ത ഈ പാപം കൃതദ്യുതി അറിഞ്ഞില്ല. കുട്ടി അനങ്ങാതെ കിടക്കുന്നത് കണ്ട് ഉറക്കത്തിലാണെന്ന് വിചാരിച്ചു.

കുറേ നേരം കഴിഞ്ഞിട്ടും കുട്ടി ഉണരാതെ കണ്ടപ്പോൾ കുട്ടിയെ ഉണർത്തികൊണ്ടുവരാൻ ധാത്രിയോട് പറഞ്ഞു. അവൾ കുട്ടിയെ ഉണർത്താൻ സാധിക്കാതെ വലഞ്ഞു. അവൾ കുട്ടിയെ സ്നേഹിച്ചിരുന്നു. വാവിട്ടു കരഞ്ഞ് മോഹാലസ്യപ്പെട്ടു വീണു.

രാജ്ഞി ധാത്രിയുടെ ശബ്ദംകേട്ട് ഓടിച്ചെന്നു. രാജ്ഞിയും നിലത്തു വീണു. പ്രജ്ഞയററ വിധം കിടന്നു. ഈ കോലാഹലം കേട്ടു മറ്റു രാജഭാര്യമാരും ഓടി

എത്തി. അവർ ഭംഗിയായി അഭിനയിച്ചു.

രാജാവിൻെറ ദുഃഖം പറഞ്ഞറിയിപ്പാൻ പ്രയാസമായിരുന്നു. കാലിടറി തടഞ്ഞു തടഞ്ഞു പുത്രസന്നിധിയിൽ എത്തി ദുഃഖം തടുക്കാൻ വയ്യാതെ ഉറക്കെ കരഞ്ഞു. കുട്ടിയുടെ പാദമൂലത്തിൽ വീണ് കണ്ണുനീർ കൊണ്ടു കുളിപ്പിച്ചു. അസഹ്യദുഃഖത്താൽ ഭർത്താവ് മൂർഛിതനായിരിക്കുന്നതിനേയും കുലത്തിൻെറ അഭിവൃദ്ധിക്കുള്ള ഏകസന്തതി അകാലഗതി പ്രാപിച്ചതും ഓർത്ത് കരഞ്ഞു നെടുവീർപ്പിട്ടു.

അവൾ സൃഷ്ടികർത്താവായ ബ്രഹ്മാവിനെ കുറ്റം പറഞ്ഞു. അങ്ങുന്ന് മൂർഖനാണ്. അൽപം പോലും ദയയില്ലാത്തവനാണ്. സൃഷ്ടിസ്ഥിതിക്ക് ഇത് എതിരാണല്ലോ. വയസ്സധികമുള്ളവർ ജീവിച്ചിരിക്കേ കുട്ടികളേ തട്ടുന്നത് ശരിയാണോ? ബാലമരണം കാണുമ്പോൾ പിതാക്കൻമാർ പുത്രൻമാരെ സ്നേഹിക്കുമോ? ഇങ്ങിനെ ആയാൽ സൃഷ്ടി അഭിവൃദ്ധിപ്പെടുമോ?

അനന്തരം പുത്രനോട് തന്നെ പറഞ്ഞു ഹേ, ബാല, നീ പോയാൽ ഞാൻ അനാഥയാകും. നീ എന്നെ ഉപേക്ഷിക്കരുത്. നിൻെറ പിതാവ് കരയുന്നത് കാണുന്നില്ലേ. അപുത്രൻമാർക്ക് കടക്കുവാൻ കഴിയാത്ത നരകത്തെ ഞങ്ങൾ നിൻെറ സഹായത്താൽ തരണം ചെയ്യാമെന്നാലോചിച്ചിരുന്നു. കരുണയില്ലാത്ത യമനോട് കൂടെ നീ പോകാതെ.

ഓമനേ, എഴുന്നേൽക്കുക. നിൻെറ ചങ്ങാതിമാർ നിന്നെ കളിപ്പാൻ വിളിക്കുന്നു. നിനക്ക് ഇപ്പോൾ വിശപ്പുണ്ടാകും. എഴുന്നേറ്റ് ഭക്ഷണം കഴിക്കുക മടിയിലിരുന്നു മുലകുടിക്കുക. നിൻെറ മാതാപിതാക്കളുടെ സങ്കടം നീക്കുക.

പുത്രാ, നീ മടങ്ങി വരാത്തവിധത്തിൽ പരലോകത്തേക്ക് പോയൊ? നിർദ്ദനായ യമൻ നിന്നെ കൊണ്ടുപോയി ഹാ, കഷ്ടം

കൃതദ്യുതി ഇപ്രകാരം വിലപിക്കുന്നത് കേട്ട് രാജാവ് അത്യുച്ചത്തിൽ കരഞ്ഞു.

പ്രാപഞ്ചികദുഃഖം!

രാജാവിൻെറയും രാജ്ഞിയുടേയും വിലാപം കണ്ട് പ്രജകളും മന്ത്രിമാരും എല്ലാവരും ദുഃഖിതരായി. അവരുടെ കണ്ണുകളിൽ ധാരധാരയായി കണ്ണീർ ഒഴിഞ്ഞു.

ആ സമയത്ത് അവിടെ അംഗീരസ്സ് മഹർഷി നാരദരോട് കൂടി വന്നു.

## 15-ാം അദ്ധ്യായം

നാരദരും അംഗീരസും കൂടി രാജദമ്പതിമാരുടെ ദുഃഖം അകറ്റാൻ ശ്രമിച്ചു. "ഈ കുട്ടിയെകുറിച്ച് അങ്ങ് ദുഃഖിക്കുന്നു. ഇവൻ അങ്ങക്ക് ആരാണ്? അങ്ങ് ഇവന്നാരാണ്? ഇവൻ മകനും അങ്ങ് അച്ഛനുമാണെങ്കിൽ കഴിഞ്ഞ ജൻമത്തിൽ ഇവൻ ആരുടെ പുത്രൻ. അങ്ങ് ആരുടെ പിതാവ്. ഇനിമേൽ ഇവൻ ആരുടെ പുത്രനാകും? അങ്ങ് ആരുടെ പിതാവാകും. ഒരു ജൻമത്തിൽ പുത്രനായവൻ അടുത്ത ജൻമത്തിലും പുത്രനായി വരുമെന്ന് വല്ല ഉറപ്പുമുണ്ടോ?

നദിയിൽ വെള്ളത്തിൻെറ ഒഴുക്കിൽ മണൽ തരികൾ ഒന്നിച്ചു ചേരുന്നതും വേർപിരിഞ്ഞുപോകുന്നതും പോലെ ആണ് മനുഷ്യരും. നെല്ല് മുതലായ ധാന്യങ്ങളിൽനിന്ന് ധാന്യങ്ങൾ വീണ്ടും മുളച്ചുണ്ടാവുന്നു. അവ കുറേ കഴിയുമ്പോൾ

കൊഴിഞ്ഞു നശിച്ചുപോകുന്നു. അവക്ക് തമ്മിൽ ജന്യജനകഭാവമുണ്ടെങ്കിലും ഉണ്ടായാൽ സന്തോഷമോ നശിച്ചാൽ സന്താപമോ ഉണ്ടോ? ഈശ്വരൻ ഭൂതകാലത്തേ ഭൂതൻമാരായ പിത്രാദികളേകൊണ്ട് പുത്രാദിഭൂതങ്ങളെ സൃഷ്ടിക്കുന്നു. അവരെകൊണ്ട് രക്ഷയും സംഹാരവും ചെയ്യിക്കുന്നു. ഭൂതങ്ങൾക്ക് സ്വാതന്ത്ര്യമില്ല. എല്ലാം ഈശ്വരാധീനമാണ്. ഈ വ്യാപാരങ്ങളെകൊണ്ട് ഈശ്വരന്ന് സാധിക്കേണ്ടതായിട്ടൊന്നുമില്ല. എന്നാലും ബാലനെപോലെ ക്രീഡിക്കുന്നു.

ജീവന്ന് ജനനമരണമില്ല. ശരീരത്തിന്നാണ്. വിത്തിന്നാസ്പദം ഭൂമി. വിത്തിൽനിന്ന് വൃക്ഷവും വൃക്ഷത്തിൽനിന്ന് വിത്തും ഉണ്ടാകുന്നു. ഭൂമി ഏതുകാലത്തും ഒരേപോലെ. ദേഹാന്തർഗ്ഗതനായ ദേഹി ശാശ്വതനാണ്.

മുനിമാർ ഇപ്രകാരം ആശ്വാസവാക്ക് പറഞ്ഞപ്പോൾ കണ്ണുനീർ തുടച്ച് രാജാവ് അവരോട് പറഞ്ഞു. അവധൂതവേഷത്തിൽ വന്ന നിങ്ങൾ 2 പേർ ആരാണെന്നറിയുന്നില്ല. വലിയ ജ്ഞാനികളാണെന്ന് ഞാൻ അറിയുന്നു. വിഷയത്തിൽ കിടന്നു ബുദ്ധിമുട്ടുന്ന എന്നെപോലെ ഉള്ളവരെ ആശ്വസിപ്പിക്കാൻ ലോകസഞ്ചാരികളായ സനൽകുമാരനോ നാരദരോ മറ്റു വല്ല ഋഷികളോ ആണോ? എനിക്ക് ആത്മജ്ഞാനം നൽകുവാൻ സമർത്ഥരാണ് നിങ്ങൾ.

അപ്പോൾ അംഗീരസ് പറഞ്ഞു. പുത്രനെ ആഗ്രഹിച്ച അങ്ങക്ക് പുത്രദാനം ചെയ്ത അംഗീരസാണ് ഞാൻ. ഇദ്ദേഹം ബ്രഹ്മപുത്രൻ ശ്രീനാരദരാണ്. ഭഗവാനെ ആശ്രയിച്ചിരിക്കുന്ന അങ്ങ് ഈ മാതിരി ദുഃഖിക്കുന്നത് കണ്ട് അങ്ങക്ക് ആശ്വാസം തരുവാൻ വേണ്ടി വന്നവരാണ് ഞങ്ങൾ.

അന്ന് ഞാൻ വന്നപ്പോൾ അങ്ങക്ക് തത്വോപദേശം ചെയ്യുമായിരുന്നു. പക്ഷേ അങ്ങയുടെ മനസ്സ് സംസാരഭ്രമത്തിൽ നീന്തിക്കളിക്കയായിരുന്നു. അതുകൊണ്ടാണ് പക്വമായിട്ടില്ലെന്ന് കരുതി സന്താനാനുഗ്രഹം തന്ന് പോയത്.

ഇപ്പോൾ സന്താനങ്ങളെ ആഗ്രഹിക്കുന്നവരും സന്താനങ്ങൾ ഉണ്ടായവരും അനുഭവിക്കുന്ന സന്താപം അങ്ങുന്ന് തന്നെ അനുഭവിച്ചറിഞ്ഞു. അതുകൊണ്ട് തത്വജ്ഞാനം അറിവാൻ പാകമായി.

ഈ കാണുന്ന സർവ്വവും ഭാര്യ ഗൃഹം ധനം രാജ്യം, സൈന്യം ഇവയെല്ലാം കാരണംകൂടാതെ പെട്ടെന്നുണ്ടായവയും, മറഞ്ഞുപോകുന്നവയുമാണ്. അവ സ്വപ്നവസ്തുക്കളെപോലെ ആണ്. അനിത്യങ്ങളാണ്. അവ വാസ്തവത്തിൽ ഇല്ലാത്തവയാണെങ്കിലും ജൻമാന്തരകർമ്മവാസനകൾ നിമിത്തം നാം അവയെപറ്റി ചിന്തിക്കുമ്പോൾ കാണപ്പെടുന്നതാണ്.

ദേഹാഭിമാനം നിമിത്തമാണ് ഈ ക്ലേശം ജീവനുണ്ടാകുന്നത്. സർവ്വദുഃഖങ്ങളുടേയും കാരണം ദേഹാഭിമാനമാണ്.

ദുഃഖകാരണം അവിവേകമാണെന്ന് മനസ്സിലാക്കി. ഈ പ്രപഞ്ചം സത്യമാണെന്ന വിചാരം കളഞ്ഞ് ശാന്തമായിരിക്കുക.

അനന്തരം നാരദർ പറഞ്ഞു. അംഗീരസ് ഉപദേശിച്ച ജ്ഞാനം ഈശ്വരകൃപകൊണ്ടേ ലഭിക്കയുള്ളു. ഈശ്വരപ്രസാദത്തിന്നായി ഒരു മന്ത്രം ഞാൻ ഉപദേശിക്കാം. ഇതിനെ ഉപാസിച്ചാൽ 7 രാത്രിക്കുള്ളിൽ അങ്ങ് സങ്കർഷണ ഭഗവാനെ സന്ദർശിക്കും. ഈ ഭഗവാൻെറ പാദമൂലത്തെ ആശ്രയിച്ച് പൂർവ്വീകൻമാരായ ശ്രീശിവൻ മുതലായവർ ദ്വൈതഭ്രമത്തെ ഉപേക്ഷിച്ച് ശ്രീഹരിയെ പ്രാപിച്ചു. അതുപോലെ അങ്ങയും കാലവിളംബം കൂടാതെ ശ്രീഹരിയെ

സാക്ഷാൽകരിക്കും. (നാരദർ മന്ത്രദീക്ഷ കൊടുക്കാമെന്നാണ് പറയുന്നത്.)

## 16-ാം അദ്ധ്യായം

പിതാപുത്ര ബന്ധം മിത്ഥ്യയാണെന്നുപദേശിച്ചത് രാജാവിന്ന് ഫലിച്ചിട്ടില്ലെന്നു കണ്ടതിനാൽ നാരദമുനി മറ്റൊരുപായമെടുത്തു. മരിച്ചുപോയ പുത്രജീവനെ തൻെറ യോഗബലത്താൽ വിളിച്ചുവരുത്തി രാജാവിനോട് നേരിട്ട് സംസാരിപ്പിക്കാൻ ആലോചിച്ചു. അദ്ദേഹം പുത്രജീവാത്മാവിനെ വിളിച്ചു.

ഹേ, ജീവാത്മാവേ, നിൻെറ മാതാപിതാക്കൻമാർ നിൻെറ വിരഹം സഹിക്കവയ്യാതെ അത്യന്തം പരവശരായിരിക്കുന്നു. നിണക്ക് സാധാരണരീതിയിൽ കുറേകാലം കൂടി ജീവിക്കാമല്ലോ. നീ വീണ്ടും നിൻെറ പഴയ ശരീരത്തിൽ പ്രവേശിച്ച് മാതാപിതാക്കൾ ബന്ധുമിത്രാദികൾ ഇവരോടൊത്ത് വാഴുക. നിണക്ക് ചക്രവർത്തി പദത്തിൽ കയറി രാജസിംഹാസനത്തിലിരിക്കാം.

ജീവൻ പറഞ്ഞു. എൻെറ പ്രാരബ്ധ കർമ്മംകൊണ്ട് മനുഷ്യർ ദേവൻമാർ തിര്യക്കുകൾ ഇങ്ങിനെ അനേകം ജൻമങ്ങളെടുത്തു. ഇവർ ഏത് ജൻമത്തിലാണ് എനിക്ക് മാതാപിതാക്കൻമാർ? ഞാൻ ഇപ്പോൾ ഈ ശരീരം വിട്ടപ്പോൾ ഇവർ വ്യസനിക്കുന്നു. ഞാൻ ഇവർക്ക് ശത്രുവായിരുന്നപ്പോൾ ഇവരെന്തേ വ്യസനിക്കാഞ്ഞത്? അന്യോന്യം ബന്ധുക്കളായും മിത്രങ്ങളായും വിരോധികളായും ശത്രുക്കളായും ബന്ധപ്പെട്ടവരായിരിക്കും. ഒരുജൻമത്തിൽ മാതൃപിതൃബന്ധമുള്ളവർ അടുത്തതിൽ ശത്രുക്കളായി വരാം. അച്ഛൻ മകനാകും. മകൻ അച്ഛനും ആകാം. ഇങ്ങനെ ജീവാത്മാക്കൾ തമ്മിൽ പല വിധത്തിലും ബന്ധപ്പെടാം. ജീവൻ നാം കൈകാര്യം ചെയ്യുന്ന നാണയംപോലെ ആണ്. അത് ഓരോരുത്തരുടെ കയ്യിലും മാറിമാറിപോകുന്നു ഓരോരുത്തരും. അതിനെ എൻെറ എന്ന് കരുതി ഭദ്രമായിവെക്കുന്നു. എന്നാൽ അത് എവിടേയും സ്ഥിരമായി നിൽക്കുന്നില്ല. ഇപ്രകാരം തന്നേയാണ് ജീവനും.

വാസ്തവത്തിൽ അത് പരമാത്മാവിൻെറ അംശമാണ്. കർമ്മവശാൽ മാതാപിതാക്കൻമാരിൽനിന്ന് ശരീരത്തെ സ്വീകരിച്ച് ആ ശരീരം നിലനിൽക്കുന്നതുവരെ ആ മാതാപിതാക്കൻമാർക്ക് തങ്ങളുടെ പുത്രൻ എന്ന വിചാരമുണ്ടാക്കും. മരിച്ചാൽ പിന്നെ അങ്ങിനെ ഒരു ചിന്ത അസ്ഥാനത്തിലാണ്.

ജീവൻ നിത്യനാണ്. ശരീരത്തിന്നാണ് ജനനമരണം, ജീവന്നല്ല. മായാബന്ധം നിമിത്തം ജീവൻ ജഡമായ ശരീരത്തിന്നാശ്രയമാണ്. അതുകൊണ്ടാണ് ശരീരം ചെയ്യുന്ന കർമ്മങ്ങൾക്ക് ജീവൻ ഉത്തരവാദിത്വം ഏറ്റെടുക്കുന്നത്.

ഈശ്വരൻ (പരമാത്മാ) സ്വതന്ത്രനാണ്. അദ്ദേഹം. ഗുണത്തേയോ ദോഷത്തേയോ കർമ്മഫലത്തേയോ സ്വീകരിക്കുന്നവനല്ല. ഞാൻ ആത്മസ്വരൂപനാണ്. എനിക്ക് ആ ബോധം വന്നിട്ടുണ്ട്. അതുകൊണ്ട് നിങ്ങളാരോടും എനിക്ക് യാതൊരു ബന്ധവുമില്ല. എനിക്ക് യാതൊരു പദവിയും സുഖവും ആവശ്യമില്ല.

ജീവൻ ഇപ്രകാരം പറഞ്ഞ് അവിടെതന്നെ മറഞ്ഞു.

ആശ്ചര്യമെന്ന് പറയട്ടെ. ഈ ജീവൻെറ ഈ ഭാഷണം കേട്ട് ശരീരത്തോടുള്ള ബന്ധം മാതാപിതാക്കൻമാരും ബന്ധുക്കളും ഉപേക്ഷിച്ചു. പുത്രസ്നേഹം ശരിയല്ലെന്നും അത് സംസാരത്തിൽനിന്ന് കരകയറുവാൻ അനുവദിക്കാത്ത മായാബന്ധമാണെന്നും മനസ്സിലാക്കി. ദുഃഖത്തിൽനിന്ന് വിമുക്തരായി.

അനന്തരം ചിത്രകേതു രാജാവ്, ജ്ഞാനിയായ പുത്രന്റെ ശരീരത്തെ സംസ്കരിച്ച് പിണ്ഡദാനം മുതലായ ഉചിതകർമ്മങ്ങൾ ചെയ്തു.

ബാലന്ന് വിഷംകൊടുത്ത രാജാപത്നികൾ ലജ്ജിച്ചു. അവർ ചെയ്ത നിഷിദ്ധകർമ്മത്തെ ബഹുജനസമക്ഷം സമ്മതിച്ചു. അവരും മഹർഷിയുടെ ഉപദേശം സ്വീകരിച്ച് പുത്രാശയെ വെടിഞ്ഞു. ബാലവധപാപത്തിൽനിന്ന് വിമുക്തരാവാൻ യമുനാതീരത്തിൽ പ്രായശ്ചിത്തകർമ്മങ്ങൾ ചെയ്തു.

ചിത്രകേതു ആന ചേറ്റുകുളത്തിൽനിന്നു രക്ഷപ്പെട്ടു കയറുന്നത് പോലെ സംസാരഗൃഹച്ചേറിൽനിന്ന് കരകയറി. അദ്ദേഹം കാളിന്ദിയിൽ സ്നാനംചെയ്ത് ഋഷി പിതൃതർപ്പണാദികൾ ചെയ്ത് ഋഷികളെ നമസ്കരിച്ചു. അനന്തരം ശ്രീനാരദർ ചിത്രകേതുവിന്ന് മന്ത്രദീക്ഷ നൽകി.

ആദ്യം അന്തകരണ പരിശുദ്ധിക്കായി 4 വിധ സ്ഥാനങ്ങളിൽ ഉപാസിക്കേണം. 1 ചിത്തത്തിൽ ഉപാസിക്കേണ്ടത് വാസുദേവനേയാണ്. അദ്ദേഹത്തിന് നമസ്കാരം. ബുദ്ധിയിൽ ഉപാസിക്കേണ്ടത് പ്രദ്യുമ്നനേ. മനസ്സിൽ അനിരുദ്ധനെ, അഹങ്കാരതത്വത്തിൽ സങ്കർഷണനേയും. ഇവർക്കെല്ലാം നമസ്കാരം ചെയ്യേണം. രാഗലോഭാദികൾ ഇല്ലാത്ത ആനന്ദസ്വരൂപനും ആത്മരാമനും ആയ ഭഗവാന്ന് നമസ്കാരം. സർവ്വന്തര്യാമിയും സർവവ്യാപിയും ആയ ഭഗവാന്ന് നമസ്കാരം.

സർവരുടേയും ഹൃദയകമലത്തിൽ വിളങ്ങുന്ന സച്ചിദാനന്ദസ്വരൂപനും സംസാരക്ലേശനാശനുമായ ഭഗവാൻ രക്ഷിക്കട്ടെ.

ഈ ലോകം യാതൊരുവനിൽനിന്ന് ജനിച്ച് ലയിക്കുന്നുവോ ആ നിന്തിരുവടിക്ക് നമസ്കാരം. വാക്പാണ്യാദി കർമ്മേന്ദ്രിയങ്ങൾ യാതൊന്നിനെ സ്പർശിക്കുന്നില്ലയോ ബുദ്ധി യാതൊന്നിനെ അറിയുന്നില്ലയോ ആകാശംപോലെ ഉള്ളിലും പുറത്തും പ്രകാശിക്കുന്ന ആ ദേവന്ന് നമസ്കാരം. മുകളിൽ പറഞ്ഞ വിധം സ്തുതിച്ചശേഷം ജപിക്കാനുള്ള മന്ത്രം പറയുന്നു. ഓം നമോ ഭഗവാതെ മഹാപുരുഷായ മഹാനുഭാവായ മഹാവിഭൂതി പതയെ സകല സാത്വത പരിവൃഢ നികര കരകമല കുഢ്മ ലോലലാലിത ചരണാരവിന്ദയുഗല! പരമഃ പരമേഷ്ഠിന്നമസ്തേ.

ഇങ്ങിനെ ഉപദേശിച്ചശേഷം അവർ ബ്രഹ്മലോകം പ്രാപിച്ചു.

ചിത്രകേതു ഈ വിദ്യയെ സ്വരവർണ്ണ പിഴകൂടാതെ വിധിപ്രകാരം 7 ദിവസം ജലം മാത്രം കഴിച്ച് വ്രതം എടുത്ത് ജപിച്ചു.

7-ാം ദിവസം അവസാനത്തിൽ ചിത്രകേതു ആർക്കും അതിക്രമിപ്പാൻ കഴിയാത്ത ആജ്ഞയോടുകൂടിയ വിദ്യാധരാധിപത്യം പ്രാപിച്ചു.

പിന്നീട് വിദ്യാമാഹാത്മ്യത്താൽ മനസ്സിന്റെ ഗതിക്ക് തടസ്ഥമില്ലാതായതിനാൽ ആദിശേഷന്റെ പാദങ്ങൾ പ്രാപിച്ചു.

വെളുത്ത ശരീരം നീല പട്ടുവസ്ത്രം കിരീടം തോൾവള അരഞ്ഞാണം കൈവള മുതലായ ആഭരണങ്ങളോടുകൂടിയും സനകാദികളാൽ ചുറ്റപ്പെട്ടുമിരിക്കുന്ന ആദിശേഷനെ - സങ്കർഷണമൂർത്തിയെ കണ്ടു.

കണ്ടതുകൊണ്ടുതന്നെ പാപങ്ങളെല്ലാം നശിച്ചു. മനസ്സ് പരിശുദ്ധമായി. വാക്കുകൾ അടക്കി. രോമാഞ്ചംകൊണ്ടു പ്രേമബാഷ്പം പൊഴിഞ്ഞു നമസ്കരിച്ചു.

നേത്രജലത്താൽ പാദങ്ങൾക്ക് അഭിഷേകം ചെയ്തു. പിന്നീട് മനസ്സിനെ അടക്കി വാക്കുകൾക്കുണ്ടായിരുന്ന തടസ്ഥം നീക്കി. സച്ചിദാനന്ദസ്വരൂപനായ ജഗൽ ഗുരുവിനെ സ്തുതിച്ചു.

ഭഗവൽ ഭജനം തന്നെ ശ്രേഷ്ഠമെന്നും നശ്വരങ്ങളായ ഐഹികാമുഷ്മിക ഭോഗങ്ങളെ ആഗ്രഹിക്കുന്നവർ അവിവേകികളാണെന്നും പറഞ്ഞു. ഭഗവാനെ ഭജിക്കേണ്ടത് നിഷ്കാമ ഭജനമാർഗ്ഗത്തിൽകൂടി വേണം. സകാമഭജനംകൊണ്ട് കിട്ടുന്ന ഫലം ക്ഷണകാലം കൊണ്ടു നശിക്കയും. വീണ്ടും സംസാരക്ലേശം അനുഭവിക്കേണ്ടതായും വരുന്നു. അങ്ങയെ ദർശിച്ചത് കൊണ്ടുതന്നെ ഞാൻ പരിശുദ്ധനായി. അങ്ങയുടെ ഭക്തൻ നാരദർ പറഞ്ഞത് വ്യർത്ഥമാകില്ല. അങ്ങക്ക് നമസ്കാരം. 1000 ശിരസ്സുള്ള അങ്ങക്ക് നമസ്കാരം.

ഇപ്രകാരം ഭക്തി പൂർവം സ്തോത്രം ചെയ്ത വിദ്യാധരപതിയിൽ സന്തോഷിച്ച് ആദിശേഷൻ അനുഗ്രഹപൂർവ്വം പറഞ്ഞു.

ഹേ രാജാവേ, മഹർഷിമാർ ഉപദേശിച്ച മന്ത്രവിദ്യകൊണ്ടും എന്റെ ദർശനം കൊണ്ടും അങ്ങ് കൃതാർത്ഥനായല്ലോ. ഭോഗ്യരൂപമായ ഈ പ്രപഞ്ചത്തിൽ ഭോക്താവായി ആത്മാവുണ്ടെന്നും ലോകം ഭോഗ്യരൂപേണ ജീവനിൽ വ്യാപരിച്ചിരിക്കുന്നുവെന്നും അത് രണ്ടും കാരണ സ്വരൂപമായ എന്നാൽ വ്യാപിക്കപ്പെട്ടതാണെന്നും ഞാനാകുന്ന അധിഷ്ഠാനത്തെ ആശ്രയിച്ചാണിരിക്കുന്നതെന്നും അറിയുക. എല്ലാമായി വിളങ്ങുന്ന എന്റെ സ്വരൂപത്തെ വിസ്മരിച്ചാൽ ജീവാത്മാവിന്ന് സംസാരക്ലേശം അനുഭവിക്കേണ്ടിവരും. അതുകൊണ്ട് എന്റെ യഥാർത്ഥ ഭാവത്തെ അറിയേണം. ഇതരയോനിയിൽ ജനിക്കുന്നവർക്കും വിഷയസുഖം കിട്ടും. പക്ഷേ മനുഷ്യർക്ക് മാത്രമേ ആത്മജ്ഞാനം സമ്പാദിപ്പാൻ സാധിക്കയുള്ളൂ. ശാസ്ത്രങ്ങളിലും വേദങ്ങളിലും നാനാവിധ സുഖഭോഗ പദാർത്ഥങ്ങളേയും പ്രാപ്യസ്ഥാനങ്ങളേയും പറയുന്നതിൽ മോഹിച്ച്, ചിത്തം അങ്ങോട്ടുതിരിഞ്ഞാൽ നിവൃത്തി മാർഗ്ഗത്തിലെത്തില്ല. പരമാത്മാവായ ഭഗവാനിൽനിന്ന് അന്യനല്ല ജീവാത്മാവ് എന്ന ദൃഢബോധം ഉണ്ടാവേണം. ഇത് നേടിയാൽ ജൻമം സഫലമായി. ബുദ്ധിക്ക് നിർമ്മലത ഇല്ലാത്തത്കൊണ്ടാണ് ഈ അറിവ് ഉണ്ടാകാത്തത്, അതുകൊണ്ട് എല്ലാം കർമ്മങ്ങളും ഈശ്വരാർപ്പണ ബുദ്ധ്യാ ചെയ്താൽ ആ ബുദ്ധി ദോഷം നീങ്ങും. ഈ ഉപദേശത്തെ വിശ്വസിച്ച് പ്രവൃത്തിക്കുക. അപ്പോൾ ശാസ്ത്രജ്ഞാനവും ആത്മാനുഭവവും ലഭിക്കും. കൃതാർത്ഥനാകും. ഇത്രയും പറഞ്ഞ് ഭഗവാൻ സങ്കർഷണമൂർത്തി അവിടെത്തന്നെ മറഞ്ഞു.

## 17-ാം അദ്ധ്യായം

ആദിശേഷമൂർത്തി മറഞ്ഞസ്ഥലത്തെ നോക്കി ചിത്രകേതു നമസ്കരിച്ചു. അദ്ദേഹം ആകാശത്തിൽകൂടെ വിമാനത്തിൽ പോയി. ഈ വിദ്യാധരപതി അനേക വർഷക്കാലം ശരീരബലത്തോടെ അഷ്ടസിദ്ധികളുടെ സ്വാധീനത്തോടെ സിദ്ധൻമാരാലും ചാരണൻമാരാലും സ്തുതിക്കപ്പെട്ട് വിദ്യാധരസ്ത്രീളെകൊണ്ട് ഹരിനാമം ചൊല്ലിച്ച് മഹാമേരുവിന്റെ ഗുഹകളിൽ വസിച്ചിരുന്നു.

ശ്രീഹരി നൽകിയ ഒരു വിശേഷപ്പെട്ട വിമാനത്തിലാണ് സഞ്ചാരം. അദ്ദേഹം

ഒരു ദിവസം സിദ്ധചാരണൻമാരാൽ ചുറ്റപ്പെട്ട ശ്രീ ശിവനെ കണ്ടു. മുനിമാരുടെ സദസ്സിൽ ഭഗവാൻ പാർവതി ദേവിയെ മടിയിലിരുത്തി ഒരു കൈകൊണ്ട് ആലിംഗനം ചെയ്തിരിക്കയായിരുന്നു. ചിത്രകേതു അവരെ കണ്ടു ഉച്ചത്തിൽ ചിരിച്ചു ഇങ്ങിനെ പറഞ്ഞു.

ഈ സദസ്സിൽ മുഖ്യനും ലോകഗുരുവുമായ ഇദ്ദേഹം ഭാര്യയോട് ചേർന്നിരിക്കുന്നു കഷ്ടം! ജടധരിച്ചും തീവ്രമായ തപസ്സാചരിച്ചും സഭാപതിയുമായിരിക്കുന്ന ഇദ്ദേഹം ഒരു സാധാരണക്കാരനെപ്പോലെ ലജ്ജയില്ലാതെ ഭാര്യയെ മടിയിലിരുത്തി ലാളിക്കുന്നു. പ്രാകൃതൻമാർ കൂടി ഇപ്രകാരം ചെയ്യില്ല. ഇദ്ദേഹം ബ്രഹ്മചാരിയുമാണത്രെ!

ശിവൻ ഇതുകേട്ട് ചിരിച്ചതേ ഉള്ളു. മൗനം ദീക്ഷിച്ചു. സദസ്യരും ഒന്നും പറഞ്ഞില്ല.

ചിത്രകേതു ശ്രീശിവൻ വിഷയങ്ങളെ അതിക്രമിച്ച മഹേശ്വരനാണെന്നറിവില്ലാത്തതിനാലാണ് ഇപ്രകാരം പറഞ്ഞത്.

ശിവൻ മിണ്ടാതിരുന്നെങ്കിലും ദേവിക്ക് കോപം വന്നു. ഇങ്ങിനെ പറഞ്ഞു. ലജ്ജാഹീനരായ ഞങ്ങളെ ശാസിപ്പാൻ ഇങ്ങിനെ ഒരു പ്രഭു ഉണ്ടായത് വിചിത്രം തന്നെ. ബ്രഹ്മദേവൻ, ഭൃഗു, നാരദർ, മുതലായ ബ്രഹ്മപുത്രൻമാരും, സനൽകുമാരനും, കപിലനും, ധർമ്മമറിയാത്തത് കൊണ്ടായിരിക്കാം ആക്ഷേപിക്കാഞ്ഞത്. ബ്രഹ്മവാദികൾ യാതൊരുവൻെറ പാദങ്ങളെ നിരന്തരം ധ്യാനിച്ചിരിക്കുന്നുവോ മംഗളസ്വരൂപനും പൂജ്യനുമായ അദ്ദേഹത്തെ യാതൊരുവൻ അവരെ എല്ലാം ധിക്കരിച്ച് ശാസിക്കുവാൻ ഒരുങ്ങിയോ അവനെ ദണ്ഡിക്കതന്നെ വേണം. വിഷ്ണുഭക്തനാവാൻ ഇവൻ അർഹനല്ല. ഇവൻ ഗർവ്വിഷ്ടനാണ്. അതുകൊണ്ട് ഇവൻ ഇനിമേലാൽ മഹാൻമാരുടെ നേരെ അക്രമം കാണിക്കാതിരിപ്പാനായി അതിപാപികൾക്ക് ജനിപ്പാൻ പറ്റിയ അസുരയോനിയിൽ ജനിക്കട്ടെ. ചിത്രകേതു വിമാനത്തിൽനിന്ന് താഴെ ഇറങ്ങി പാർവ്വതിയുടെ കാൽക്കൽ വീണു പ്രസാദിപ്പിച്ചു. അദ്ദേഹം പറഞ്ഞു. ഹേ, ദേവി അങ്ങയുടെ ശാപത്തെ ഞാൻ സ്വീകരിക്കുന്നു എൻെറ പൂർവ്വജൻമാന്തര കർമ്മഫലമാണ് എനിക്ക് പറയാൻ തോന്നിയതും അങ്ങയെ ശപിക്കാൻ തോന്നിച്ചതും. ഇത് സംസാര ചക്രഫലമാണ്. ഇതിൽ ഞാൻ ദുഃഖിക്കുന്നില്ല. ഒരുവൻെറ സുഖദുഃഖങ്ങളുടെ കർത്തൃത്വം അവനിലോ അവൻെറ ശത്രുവിലോ ഇരിക്കുന്നില്ല. വിവേകഹീനൻ സുഖത്തിന്ന് കർത്തൃത്വം തനിക്കും ദുഃഖത്തിന്നു കർത്തൃത്വം തൻെറ ശത്രുവിന്നും കൊടുക്കും.

പിന്നെ, ഈ സുഖദുഃഖാദി ഭാവം തന്നെ നിരൂപിപ്പാൻ പാടില്ലാത്തതാണ്. എന്തുവേണമെങ്കിലും വന്നുകൊള്ളട്ടെ. ഇതെല്ലാം അവാസ്ഥവമാണ് എന്നാണ് വിചാരിക്കേണ്ടത്. എല്ലാം മായാമയമാണ്! പ്രാണികളുടെ സുഖദുഃഖങ്ങൾ കർമ്മാധീനങ്ങളാണ്. ഞാൻ ഇതെല്ലാം പറയുന്നത് ശാപമോചനത്തിനുവേണ്ടിയല്ല. അങ്ങയെ പ്രസാദിപ്പിക്കുവാൻ വേണ്ടിമാത്രമാണ്. ഞാൻ ന്യായവിരോധമായൊന്നും പറഞ്ഞിട്ടില്ല. എങ്കിലും ഞാൻ അപരാധിയാണ് എന്ന് അങ്ങ് വിചാരിക്കുന്നതുകൊണ്ട് ഞാൻ മാപ്പ് ചോദിക്കുന്നു. ഇങ്ങിനെ പറഞ്ഞ് ശിവപാർവതിമാരെ പ്രസാദിപ്പിച്ച് ചിത്രകേതു വിമാനത്തിൽ കയറിപോയി.

അനന്തരം ശ്രീപരമേശ്വരൻ സഭാവാസികൾ കേൾക്കേ പാർവതിയോട്

പറഞ്ഞു. ഹേ, സുന്ദരി, പ്രഭുവായ ശ്രീഹരിയുടേയും അദ്ദേഹത്തിൻെറ അന്യ ചിന്തയില്ലാതെ ഭജിക്കുന്ന നാരദാദി ഭക്തൻമാരുടേയും അദ്ദേഹത്തിൻെറ ഭൃത്യ ൻമാരായ ചിത്രകേതുവിനെപോലെയുളളവരുടേയും മഹിമ പ്രത്യക്ഷത്തിൽ കണ്ടില്ലേ..... നാരായണ ഭക്തൻമാർക്ക് ആരേയും ഭയമില്ല. സ്വർഗ്ഗവും നര കവും മോക്ഷവും അവർക്ക് ഒരുപോലെ ആണ്. സുഖദുഃഖത്തിൽ അവർക്ക് മോഹമില്ലാത്തതിനാലാണ് ഭയമില്ലാത്തത്.

ദേഹത്തേയും അന്തഃകരണത്തേയും ആത്മാവായിട്ട് ധരിക്കുന്നത് അവി വേകമാണ്. പരമാർത്ഥത്തെ ശരിക്ക് മനസ്സിലാക്കാത്തതുകൊണ്ടാണ് സുഖം ദുഃഖം എന്നുളള ഭേദം. ഈ ചിന്തക്ക് നിവൃത്തി വരേണമെങ്കിൽ ഭക്തി തന്നേ ഉണ്ടാവേണം. വാസുദേവനിൽ ആർക്ക് ഭക്തി ഉണ്ടാകുന്നുവോ അവർക്ക് വിഷയവിരക്തിയും പരമാർത്ഥബോധവും ഉണ്ടാകും. അപ്പോൾ ഏകനായ ശ്രീഹരി അല്ലാതെ മറ്റൊന്നും ആശ്രയണീയനായിട്ട് ഇല്ലെന്ന് ദൃഢബോധം വരും.

ഞാനും ബ്രഹ്മാവും നാരദാദികളും ഹരിയുടെ അംശങ്ങളാണെങ്കിലും ഞങ്ങൾ വേറെ എന്ന അഭിമാനമുളളവരാകയാൽ ഈശ്വരപരമാർത്ഥം ശരിക്ക് അറിയുന്നവരല്ല ശ്രീഹരിക്ക് ഭേദമനസ്ഥിതി ഇല്ല. എല്ലാ പ്രാണികളിലും ആത്മാവായിരിക്കുന്നതുകൊണ്ട് സർവ്വക്കും പ്രിയങ്കരനാണ്.

ഈ ചിത്രകേതു ശ്രീഹരി ഭക്തനാണ്. ശാന്തനാണ്. ഞാനും ഹരിഭക്ത നാണ്. അതുകൊണ്ട് ചിത്രകേതുവിൽ എനിക്ക് ലവലേശം അപ്രിയമില്ല. ചിത്ര കേതു പറഞ്ഞത് ലോകമര്യാദയനുസരിച്ചുമാത്രമാണ്. അതുകൊണ്ട് ദേവീ, പരമപുരുഷോത്തമൻെറ ഭക്തരിൽ ശാപം ഏൽപിക്കാൻ തക്ക സാമർത്ഥ്യം ദേവിക്കുണ്ടെന്ന വിചാരം അരുത്. പ്രതിശാപം ചെയ്‌വാൻ ചിത്രകേതുവിന്നും ശക്തിയുണ്ടെന്ന് ഓർക്കേണം. പകരം ശപിക്കാത്തതിന്ന് കാരണം ശാന്തനാ യതുകൊണ്ടാണ്- ഇത് സാധുലക്ഷണമാണ്.

ഇതുകേട്ട് ദേവിയുടെ കോപവും ഗർവ്വവും ശമിച്ചു.

ബ്രഹ്മസഭയിൽ ദേവിയെ മടിയിലിരുത്തി ആലിംഗനം ചെയ്തതിൻെറ രഹസ്യം പുരുഷൻ പ്രകൃതിയെ കടാക്ഷിച്ച് ലോകോൽപത്തിക്ക് കാരണമാ ക്കുന്നു എന്ന തത്വ പ്രകാശമാണ് ഈ സൂക്ഷ്മബോധം ചിത്രകേതുവിന്നു ണ്ടാകാഞ്ഞത് രജോഗുണസംബന്ധമാണ്. അത് ഇല്ലാതാവാൻ വീണ്ടും ഒരു ജൻമം കൂടി എടുക്കേണ്ടിവന്നു.

അങ്ങിനെ ചിത്രകേതു ത്വഷ്ടാവിൻെറ ആഭിചാര ഹോമാഗ്നിയിൽ വൃത്രാ സുരനായി ജനിച്ചു. ജൻമാന്തര ഭഗവൽ ഭക്തി ഉണ്ടായിരുന്നതിനാൽ അസുര നായി ജനിച്ചിട്ടും ഭക്തി തുടർന്നു വന്നു.

ഈ ചിത്രകേതു ചരിത്രം കേൾക്കുന്നവർക്കും കീർത്തിക്കുന്നവർക്കും സംസാരബന്ധമുക്തി ഉണ്ടാകും. കാലത്തെഴുന്നേറ്റ് ശ്രീഹരിയെ സ്മരിച്ച് ശ്രദ്ധാപൂർവ്വം ഈ ചരിത്രം കീർത്തനം ചെയ്താൽ പരമഗതി സിദ്ധിക്കും.

## 18-ാം അദ്ധ്യായം

കഴിഞ്ഞ ഏതാനും അദ്ധ്യായങ്ങളിൽ അദിതിയുടെ 4-ാമത്തെ പുത്രനായ ത്വഷ്ടാവിൻെറ വംശവിസ്താരമാണല്ലോ പറഞ്ഞത്. ഇനി ബാക്കി മക്കളുടെ

വംശവർദ്ധനയേപറ്റി പറയാം.

5-ാമൻ വിവസ്വാൻ. അദ്ദേഹത്തിന്ന് ഭാര്യ പൃശ്നിയിൽ സാവിത്രി വ്യാഹൃതി ത്രയി എന്ന മന്ത്രദേവതകളും അഗ്നിഹോത്രം പശുയജ്ഞം സോമയാഗം ചാതുർമ്മാസ്യം പഞ്ചയജ്ഞങ്ങൾ എന്ന കർമ്മങ്ങളുടെ അഭിമാനിദേവതകളും ജനിച്ചു.

6-ാമത്തെ പുത്രൻ ഭഗൻ അദ്ദേഹത്തിന്നു 3 പുത്രൻമാരും 1 കന്യകയും ഉണ്ടായി. 7 -ാമത്തെ ധാതാവിന്ന് 4 ഭാര്യമാർ കുഹു സീനിവാലി, രാകാ അനുമതി. ഇവർക്ക് സായം, ദർശം, പ്രാതഃകാലം, പൂർണ്ണമാസം എന്ന കാലാഭിമാനികളായ പുത്രൻമാർ ഉണ്ടായി.

8-ാമത്തെ പുത്രൻ വിധാതാവ് ഭാര്യ ക്രിയ പുരീഷ്യൻമാരെന്ന 5 അഗ്ന്യഭിമാനിദേവതകൾ പുത്രൻമാർ.

9-ാമത്തെ പുത്രൻ വരുണൻ ഭാര്യ ചർഷിണീദേവി പുത്രൻ മുമ്പ് ഭൃഗുവായിരുന്ന മുനി വീണ്ടും ജനിച്ചു. വാത്മീകിയും വരുണപുത്രനാണ്.

10-ാമത്തെ പുത്രൻ മിത്രൻ. മിത്രാവരുണൻമാരുടെ പുത്രൻമാർ അഗസ്ത്യൻ, വസിഷ്ടർ , ആരുടേ രേതസ്സിൽനിന്നു ജനിച്ചുവെന്ന് അറിയാത്തതിനാൽ അവരെ രണ്ടുപേരുടെയും പുത്രൻമാരെന്ന് പറയുന്നു. മിത്രനും വരുണനും ഉർവ്വശിയെ കണ്ട് മോഹിതരായി ശുക്ലസ്ഖലനംസംഭവിച്ചപ്പോൾ ആ രേതസ്സു 2 പേരും ശേഖരിച്ച് ഒരേ കുടത്തിൽ നിക്ഷേപിച്ചു. അതിൽ നിന്ന് അഗസ്ത്യവസിഷ്ഠൻമാർ ജനിച്ചു.

മിത്രന്ന് സ്വഭാര്യ രേവതിയിൽ ഉത്സർഗ്ഗൻ, അരിഷ്ടൻ പിപ്പലൻ എന്ന 3 പുത്രൻമാർ

അദിതിയുടെ 11-ാമത്തെ പുത്രൻ ഇന്ദ്രൻ. അദ്ദേഹത്തിന്ന് പൗലോമിയിൽ ജയന്തൻ ഋഷഭൻ മീഢുഷൻ എന്ന 3 പുത്രൻമാർ.

അദിതിയുടെ 12-ാമത്തെ പുത്രൻ വാമനൻ. ആ ദേവന്ന് കീർത്തിയിൽ ബൃഹത്ശ്ലോകൻ എന്ന പുത്രൻ. സൗഭഗൻ മുതലായവർ ബൃഹശ്ലോകപുത്രൻമാർ

കശ്യപൻെറ മറ്റൊരു ഭാര്യയായ ദിതിയുടെ സന്താനങ്ങളെ പറയാം. അദിതിയുടെ സന്താനങ്ങളെല്ലാം സാത്വികീരായ ദേവാദികൾ. ദിതിയുടേത് അസുരയോനികളിൽ പിറന്നവർ.

ആദ്യപുത്രൻമാർ ഹിരണ്യകശിപു ഹിരണ്യാക്ഷൻ. ഹിരണ്യകശിപുവിൻെറ ഭാര്യ കയാധു അവർക്ക് 4 പുത്രൻമാർ പ്രഹ്ലാദൻ 4-മത്തെ കുട്ടി പ്രഹ്ലാദൻെറ സഹോദരി സിംഹിക (രാമായണത്തിൽ ഹനുമാനെ വഴിമധ്യെ ആക്രമിച്ചവൾ). ഭർത്താവ് വിപ്രചിത്തി. പുത്രൻ രാഹു. പ്രഹ്ലാദൻെറ മൂത്ത ജ്യേഷ്ഠൻ സംഹ്ലാദൻെറ ഭാര്യ കൃതിയിൽ പഞ്ചജനം എന്ന പുത്രൻ. മറ്റൊരു ജ്യേഷ്ഠൻ ഹ്ലാദന്ന് ധമനിയിൽ വാതാപിയും ഇല്വലനും ഉണ്ടായി. അഗസ്ത്യർ അതിഥിയായി വന്നപ്പോൾ ആട്ടിൻെറ രൂപം ധരിച്ച വാതാപിയെ കൊന്ന് കറിവെച്ചുകൊടുത്തു. അനുഹ്ലാദൻ മറ്റൊരു ജ്യേഷ്ഠൻ. ഭാര്യ സൂര്യ. മക്കൾ ബാഷ്ക്കളൻ മഹിഷൻ. പ്രഹ്ലാദൻെറ പുത്രൻ വിരോചനന്ന് ദേവിയെന്ന ഭാര്യയിൽ ബലി. ബലിക്ക് അശനയിൽ 100 പുത്രൻമാർ. ജ്യേഷ്ഠപുത്രൻ ബാണൻ. ബാണൻ ശിവനെ ആരാധിച്ച് ശിവൻ ബാണൻെറ പുരപാലകനായി.

ഭക്തവാത്സല്യം ഭഗവാൻ കാണിച്ചു. ദിതിക്ക് മരുത്തുക്കൾ പുത്രൻമാരായി അവർ 49 പേർ. ഇന്ദ്രൻ അവരെ ദേവസംഘത്തിലെടുത്തു.

പരീക്ഷിത്ത് രാജാവ് ചോദിച്ചു. ദിതിപുത്രരായ മരുത്തുക്കൾ അസുരവംശജരല്ലേ. എങ്ങിനെ ദേവൻമാരായി. ആ ഭാഗം പറഞ്ഞു തരേണം.

ശുകമഹർഷി പറഞ്ഞു. ഇന്ദ്രനെ സഹായിപ്പാനായി മഹാവിഷ്ണു ദിതി പുത്രൻമാരായ ഹിരണ്യാക്ഷനേയും ഹിരണ്യകശിപുവിനേയും വധിച്ചപ്പോൾ ദിതിമാതാവിന്ന് ദുഃഖവും അതിയായ കോപവും ഉണ്ടായി. സ്വരക്ഷക്ക് വേണ്ടി, സ്വശരീരസുഖത്തിന്നുവേണ്ടി, സ്വവർഗ്ഗക്കാരുടെ രക്ഷക്ക് വേണ്ടി പരൻമാരെ ദ്രോഹിക്കുന്നവർ. ക്രൂരൻമാരാണ്. ഇന്ദ്രനാണ് ഇതിൻെറ പിന്നിൽ. വിഷയ സുഖം ശാശ്വതമാണെന്നും തനിക്ക് ചെയ്വാൻ സാധിക്കാത്തത് ഒന്നുമില്ലെന്നും തനിക്ക് സഹായി ശ്രീഹരി ഉണ്ടെന്നും ഉള്ള അഹങ്കാരമാണ് ഇന്ദ്രൻെറ ഈ പ്രവൃത്തികൾക്ക് കാരണം. അവനെ കൊന്നാലെ തനിക്ക് മനസ്സുഖം കിട്ടുക യുള്ളു. അതിന്ന് സമർത്ഥനായ ഒരു പുത്രൻ തനിക്കുവേണം. അതിനെന്താണ് ഉപായം. അവൾ ഭർത്തൃസന്നിധിയിൽ ഭയഭക്തി വിനയ ബഹുമാനത്തോടെ ചെന്ന് തൻെറ ശരീരസുഖങ്ങളെ അവഗണിച്ച് ഭർത്തൃസുഖത്തെ ഇച്ഛരിച്ച് പല സേവനങ്ങളും ചെയ്ത് ഭർത്താവിൻെറ സൻമനസ്സ് നേടി.

കശ്യപൻ ഈ കപടനാട്യത്തിൽ അലിഞ്ഞ് വരം കൊടുക്കാൻ തീർച്ചയാക്കി. അവളുടെ സൗന്ദര്യം ആചാരശുദ്ധി ഇവകളിൽ ഭ്രമിച്ച് അവളോട് ഇഷ്ടവരം ചോദിച്ചുകൊള്ളുവാൻ പറഞ്ഞു. ഭർത്താവ് സ്ത്രീകൾക്ക് സകലകാമങ്ങളേയും സാധിപ്പിക്കേണ്ട ആളാണ്. സ്ത്രീകൾക്ക് സാക്ഷാൽ വാസുദേവൻ അവരുടെ ഭർത്താവാണ് എന്ന് ശാസ്ത്രം പറയുന്നു. ഭർത്താവിനെ ശുശ്രൂഷിക്കുന്ന പതി വ്രതകൾ ഹൃദയത്തിൽ വിളങ്ങുന്ന സർവ്വേശ്വരൻ തന്നെ ഭർത്താവായിട്ട് അവരെ പരിരക്ഷിക്കുന്നു എന്നുള്ള ഭാവത്തോടെ ഭർത്തൃശുശ്രൂഷകൾ ചെയ്ത് ഫലം പ്രാപിക്കുന്നു. ഈശ്വരസ്വരൂപനായ ഞാൻ നിന്നാൽ പരമപ്രേമത്തോടും അന ന്യഭാവത്തോടും പൂജിക്കപ്പെട്ടതിനാൽ നിൻെറ ദുർല്ലഭമായ ആഗ്രഹം കൂടെ സാധിപ്പിക്കാൻ ഒരുക്കമാണ്. അപ്പോൾ ദിതി പറഞ്ഞു. പ്രഭോ, അങ്ങുന്ന് ഇഷ്ട വരം തരുമെങ്കിൽ എൻെറ 2 പുത്രൻമാരെ നശിപ്പിക്കാൻ കാരണഭൂതനായ ഇന്ദ്രനെ വധിക്കാൻ എനിക്ക് പ്രാപ്തനായ ഒരു പുത്രനെ തരേണം.

കശ്യപൻ ഈ ആഗ്രഹം കേട്ടു പരിതപിച്ചു. ദിതിയുടെ വാക്ക് അനുസരി ക്കാനിടയായാൽ ഇന്ദ്രൻെറ മരണം സംഭവിക്കും. ഇത് വലിയ അധർമ്മമാകും. ഇന്ദ്രിയ സുഖങ്ങളെ കാംക്ഷിച്ച് സ്ത്രീയിൽ ലയിച്ച എന്നെ മായ വഞ്ചിച്ചു. ഞാൻ നരകത്തിൽ പതിക്കും. സ്ത്രീരൂപം പ്രത്യക്ഷമായ മായാസ്വരൂപമാണ്. മോഹിപ്പിക്കുന്നത് അവളുടെ സ്വഭാവമാണ്. ഞാൻ ഇന്ദ്രിയങ്ങളെ ജയിക്കാഞ്ഞത് എൻെറ കുറ്റമാണ്.

സ്ത്രീകളുടെ മുഖം ശരൽക്കാലത്തിലെ താമരപ്പൂവിന്ന് സമമാണ്. വാക്ക് അമൃതം പോലേയും മനസ്സാകട്ടെ അന്യനെ ഹനിക്കുന്നതിൽ ക്ഷുരകൻെറ കത്തിപോലെയും.

തങ്ങൾ ആഗ്രഹിച്ച കാര്യസാദ്ധ്യത്തിന്നായി ഭർത്താവിനേയോ സഹോദ രനേയോ പുത്രനെ തന്നെയോ ഹനിക്കാനോ ഹനിപ്പിക്കാനോ മടിക്കില്ല.

ഇങ്ങിനെ ആലോചിച്ച് പരിതപിച്ച് അതിന്ന് ഒരുപോംവഴി കാണാൻ ശ്രമിച്ചു.

ഇന്ദ്രൻ ദേവേശ്വരൻ. 3 ലോകങ്ങളുടെയും പ്രഭു. എന്റെ പുത്രൻ. അവൻ മരിക്കാതെ ഇരിക്കേണം ഞാൻ വരംകൊടുക്കാമെന്നേൽക്കുകയും ചെയ്തു. അത് കൊടുക്കയും വേണം. അതു രണ്ടും സാധിക്കത്തക്ക ഉപായം എന്ത്.

തന്നെത്താൻ നിന്ദിച്ചുകൊണ്ട് അവളോട് പറഞ്ഞു. ഞാൻ നീ ആഗ്രഹിച്ചവരം തരാം. അതിന്ന് ഒരു വൈഷ്ണവ വ്രതം ഉപദേശിക്കാം. അതിന്റെ കാലാവധി ഒരു വർഷമാണ്. അത് ശരിയായനുഷ്ഠിച്ചാൽ ഇന്ദ്രനെ വധിക്കുവാനുള്ള ഒരു പുത്രനെ കിട്ടും. ശരിക്ക് അനുഷ്ഠിച്ചില്ലെങ്കിൽ പിറക്കുന്ന കുട്ടി ഇന്ദ്ര സഹായി ആയിവരും.

ദിതി പറഞ്ഞു. സ്വാമിൻ, ഞാൻ അത് ശരിക്ക് അനുഷ്ഠിച്ചുകൊള്ളാം. അതിൽ ചെയ്യേണ്ടതും ചെയ്യാൻ പാടില്ലാത്തതുമായ കാര്യങ്ങൾ പറഞ്ഞുതരേണം.

കശ്യപൻ പറഞ്ഞു. ചെയ്‌വാൻ പാടില്ലാത്തവ 31 എണ്ണമാണ്. അവ ആദ്യം പറയാം. ആരേയും ഉപദ്രവിക്കരുത്. ആരേയും ശപിക്കരുത്. കളവ് പറയരുത്. നഖം രോമം മുറിക്കരുത്. അമംഗളപദാർത്ഥങ്ങൾ (മനുഷ്യാസ്ഥി മുതലായവ) തൊടരുത്. ജലത്തിൽ ഇറങ്ങികുളിക്കരുത്. ആരോടും കോപിക്കരുത്. ദുർജ്ജനങ്ങളോട് സംഭാഷണം അരുത്. അലക്കാത്തവസ്ത്രം ധരിക്കരുത് (ഈ പത്തെണ്ണം എല്ലാ വ്രതങ്ങൾക്കും ബാധകമാണ്.)

ഭക്ഷണം കാളിക്ക് നിവേദിച്ചതോ ഉറുമ്പ് സ്പർശിച്ചതോ കഴിക്കരുത്. പ്രാണിഹിംസക്കാർ കൊണ്ടുവരുന്ന മാംസം ഭുജിക്കരുത്. രജസ്വലയായ സ്ത്രീ കണ്ട ആഹാരം കഴിക്കരുത്. കൈകൊണ്ടെടുത്ത വെള്ളം കുടിക്കരുത്. മുഖം ശുദ്ധി ചെയ്യാതെ പുറത്ത് പോകരുത്. കൈകാലുകൾ കഴുകാതെ ഇരിക്കരുത്. സന്ധ്യാകാലത്ത് മുടി അഴിച്ചിട്ടു നടക്കരുത്. ആഭരണാദികൾ ധരിക്കാതെ പുറമെ പോകരുത്. വാക്കുകൾ അടക്കാതെ ദേഹം മറയ്ക്കാതെ പോകരുത്.

ശയന സമയത്തിൽ കാൽ കഴുകാതെയും മനസ്സിനെ ഏകാഗ്രമാക്കാതെയും നനഞ്ഞ പാദത്തോടുകൂടിയും വടക്കും പടിഞ്ഞാട്ടും തലവെച്ചും അന്യസ്ത്രീകളോടുകൂടിയും കിടക്കരുത്. പ്രാതഃസന്ധ്യ സായംസന്ധ്യ ഈ സമയങ്ങളിൽ ശയിക്കരുത്.

അനുഷ്ഠിക്കേണ്ടത്. നിത്യം അലക്കിയ വസ്ത്രം ധരിച്ച് ശുചിയായിരിക്കേണം. പുഷ്പം ചന്ദനം കുങ്കുമം മുതലായവ ഉപയോഗിക്കേണം. കാലത്ത് ഭക്ഷണത്തിനുമുമ്പ് പശുക്കൾ ബ്രാഹ്മണർ ശ്രീദേവി മഹാവിഷ്ണു എന്നിവരെ പൂജിക്കേണം.

മംഗല്യവതികളായ സ്ത്രീകളെ പൂമാല ചന്ദനം നൈവേദ്യം അലങ്കാര പദാർത്ഥങ്ങൾ ഇവകൊണ്ടു പൂജിക്കേണം. സ്വഭർത്താവിനെ സാദരം പൂജിച്ച് സ്തുതിക്കേണം. അദ്ദേഹം തന്റെ ഗർഭത്തിൽ പ്രവേശിച്ചിരിക്കുന്നുവെന്ന് ധ്യാനിക്കേണം. ഈ വ്രതം വിധിപ്രകാരം ഒരു സംവത്സരം നടത്തേണം. ഒരു ദിവസവും മുടങ്ങരുത്. എന്നാൽ ഇന്ദ്രനെഹനിക്കുന്ന പുത്രനുണ്ടാവും. വൈകല്യം സംഭവിച്ചാൽ അവൻ ഇന്ദ്രബന്ധുവുമാകും. ദിതി എല്ലാം സമ്മതിച്ചു. ഗർഭം ധരിച്ചു. ഇന്ദ്രൻ തന്റെ ഇളയമ്മയുടെ നീക്കങ്ങൾ അറിഞ്ഞ് അവരെ നന്നായി ശുശ്രൂഷിച്ചാലെ രക്ഷയുള്ളു എന്ന് മനസ്സിലാക്കി. താമസം അവരുടെ ഗൃഹത്തിലാക്കി. താൻ തന്നെ അവർക്ക് വ്രതം സംബന്ധിച്ച പൂജാദികൾക്ക്

സംഭാരങ്ങൾ വേണ്ടപോലെ ഒരുക്കി മുടങ്ങാതെ ചെയ്തു കൊടുത്തുവന്നു. ദിതി അമ്മയോട് വളരെ ഭക്തിയും സ്നേഹവും വിനയവും അനുസരണയും പ്രകടിപ്പിച്ചു. എന്നാൽ മനസ്സിൻെറ ഉള്ളിൽ വ്രതം മുടക്കുവാൻ തനിക്ക് എപ്പോൾ അവസരം കിട്ടുമെന്ന് കാത്തുകൊണ്ടും ഇരുന്നു.

അങ്ങിനെ ഇരിക്കുമ്പോൾ ദിതി ക്ഷീണം നിമിത്തം സന്ധ്യാസമയത്ത് കാൽകഴുകാതെ അല്പം നിദ്രയിലാണ്ടുപോയി. ഇന്ദ്രൻ ഈ സമയത്തെ വേണ്ട പോലെ ഉപയോഗിച്ചു. ഇന്ദ്രന്ന് പരകായസിദ്ധിയുണ്ട്. അദ്ദേഹം ദിതിയുടെ ഗർഭത്തിൽ കടന്ന് തൻെറ ശത്രുവായ് പുറത്തുവരാൻ പോകുന്ന പൈതലിനെ വജ്രായുധംകൊണ്ട് ഏഴായി കഷണിച്ചു.

കുട്ടികൾ അപ്പോൾ കരഞ്ഞുതുടങ്ങി. കഷണങ്ങളാക്കി മുറിച്ചിട്ടും അവ മരിച്ചില്ല ഈശ്വരേച്ഛ. മരിച്ചില്ലെന്ന് കണ്ട് ഓരോകഷണത്തേയും വീണ്ടും ഏഴേഴാക്കി. അപ്പോഴും ജീവനാശം വന്നില്ല. അവർ കൈകൾ കൂപ്പി തൊഴുതു പറഞ്ഞു. ഞങ്ങൾ അങ്ങയുടെ സഹോദരൻമാരല്ലേ. ഞങ്ങളെ എന്തിന്ന് ഹിംസിക്കുന്നു.

അപ്പോൾ ഇന്ദ്രൻ പറഞ്ഞു. നിങ്ങൾ എൻെറ സഹോദരഭാവം പുലർത്തുന്നവരാണെങ്കിൽ ഞാൻ നിങ്ങളെ ഹിംസിക്കയില്ല. ഇന്ദ്രന്ന് ഇപ്പോഴാണ് ഇവർ മരുൽഗണങ്ങളാണെന്ന് അറിഞ്ഞത് 49 കഷണങ്ങളായാലും ഹരി കാരുണ്യത്താൽ ആർക്കും അംഗവൈകല്യം കൂടി ഉണ്ടായില്ല. ഇന്ദ്രനടക്കം ഇവർ 50 പേരായി.

ദിതി ഉറക്കത്തിൽ നിന്ന് ഞെട്ടി എഴുന്നേറ്റു. അഗ്നിപോലെ പ്രകാശിക്കുന്ന 49 പുത്രൻമാർ ഇന്ദ്രനോടുകൂടെ നിൽക്കുന്നതായി കണ്ടു. ദിതിക്ക് സന്തോഷമാണ് വന്നത്. കാരണം വൈഷ്ണവഭജനം ഹൃദയത്തിലെ മാലിന്യം നീക്കി. ഇന്ദ്രവിരോധവും നശിച്ചു.

ദിതി ഇന്ദ്രനോട് പറഞ്ഞു. വത്സ, നിൻെറ വംശത്തിന്ന് ഭീതി ഉണ്ടാവാൻ വേണ്ടി ഒരു പുത്രനെ ആവശ്യപ്പെട്ട് ഞാൻ ഈ വ്രതം എടുത്തു. ഞാൻ ആഗ്രഹിച്ചത് ഒരു പുത്രൻ. എനിക്ക് കിട്ടിയത് 49 പേർ. അത് എങ്ങിനെ സംഭവിച്ചു. നിനക്ക് അറിയുമെങ്കിൽ പറയുക.

ഇന്ദ്രൻ കാപട്യത്തെ മറച്ചുവെക്കാതെ തുറന്നു പറഞ്ഞു. ദിതിയോട് സംഭവിച്ചതെല്ലാം പറഞ്ഞു. എല്ലാം ശ്രീനാരായണസേവകൊണ്ട് എനിക്ക് സിദ്ധിച്ചതാണ്. ഇതിന്നുവേണ്ടി പ്രത്യേകമായി ഞാൻ ഒന്നും ചെയ്തിട്ടില്ല. ഞാൻ നിഷ്കാമഭജനം നടത്തുന്നതിൻെറ ഫലമാണിത്. ശരണാഗതനായ എൻെറ യോഗക്ഷേമം ഭഗവാൻ നടത്താതിരിക്കുമോ മാതാവേ, പൂജ്യയായ അങ്ങയിൽ ഞാൻ ചെയ്ത അപരാധത്തെ പൊറുക്കേണം. ഞാൻ ഗർഭവാസിയായ കുട്ടിയെ നശിപ്പിക്കാൻ ശ്രമിച്ചു. പക്ഷേ 49 കഷണങ്ങളാക്കിയാലും അപ്പോഴും നശിച്ചില്ല. എന്നോട് കൂറും പുലർത്തി. എല്ലാം ഈശ്വരാനുഗ്രഹം. ദിതി ഇന്ദ്രൻെറ ഉചിതപ്രവൃത്തിയെ അനുമോദിച്ചു. ഇന്ദ്രൻ അനുജൻമാരോടുകൂടി തൻെറ ലോകം പ്രാപിച്ചു.

## 19-ാം അദ്ധ്യായം

പരീക്ഷിത്തു രാജാവ് ചോദിച്ചു. ഈപുംസവന വ്രതത്തിൻെറ വിശേഷ

സമ്പ്രദായത്തെ അറിവാനിച്ഛരിക്കുന്നു.

മഹർഷി പറഞ്ഞു. ധനുമാസം ശുക്ലപക്ഷത്തിൽ പ്രഥമ മുതൽ വ്രതമാരംഭിക്കേണം. ഭർത്താവിൻെറ സമ്മതവും സഹകരണവും വേണം. എന്ത് ആഗ്രഹമുണ്ടെങ്കിലും അതെല്ലാം സാധിക്കും.

തുടങ്ങുന്നതിനു മുമ്പ് ഈ കഥ ഒരാവർത്തി വായിക്കേണം. സ്നാനാദികൾ കഴിഞ്ഞ് വിശേഷ പൂജ ചെയ്യേണം. ശ്രീദേവി, നാരദർ ഇവരേയും ശേഷം വിഷ്ണുവിനേയും സ്തുതിനമസ്കാരാദികൾകൊണ്ട് സന്തോഷിപ്പിക്കേണം. പിന്നീട് ലക്ഷ്മീദേവിയെ സ്തുതിച്ച് നമസ്ക്കരിക്കേണം.

വിഷ്ണുസ്തുതി:- അലംതേ നിരപേക്ഷായ, പൂർണ്ണകാമ നമോസ്തുതെ, മഹാവിഭൂതിപതയേ നമഃ സകലസിദ്ധയേ.

ദേവീസ്തുതി. വിഷ്ണപത്നീമഹാമായേ, മഹാപുരുഷലക്ഷണേ, പ്രിയേ ഥാമേ മഹാഭാഗേ, ലോകമാതനമോസ്തുതേ.

പൂജാമന്ത്രം. ഓം നമോ ഭഗവതേ മഹാപുരുഷായ മഹാനുഭാവായ, മഹാവിഭൂതിപതയേ സഹമഹാ വിഭൂതിഭിർബ്ബലി മുപഹരാണീതി.

അർത്ഥം. ഐശ്വര്യാദി ഗുണസമ്പൂർണ്ണനും ശ്രീദേവി ഭർത്താവുമായ അങ്ങക്കും പാർഷദൻമാർക്കും ആയിപൂജയെ സമർപ്പിക്കുന്നു.

ഈ മന്ത്രം ഉച്ചരിച്ച് അർഘ്യപാദ്യാദികളും നൈവേദ്യാദികളും സമർപ്പിക്കേണം. പാർഷദൻമാർക്കും ബലി സമർപ്പിക്കേണം. നൈവേദ്യത്തെ അഗ്നിയിൽ 12 പ്രാവശ്യം ആഹൂതി ചെയ്യേണം ഹോമമന്ത്രം. ഓംനമോ ഭഗവതേ മഹാപുരുഷായ മഹാ വിഭൂതിപതയേ സ്വാഹേതി.

ഏതൊരു സമ്പത്തിനെ ആഗ്രഹിക്കുന്നവരും വിഷ്ണുവിനേയും ലക്ഷ്മിയേയും നിത്യവും പൂജിക്കേണം. അവർ 2 പേരാണ് യഥാർത്ഥത്തിൽ അഭീഷ്ടവരങ്ങൾ തരുന്നവർ.

പിന്നീട് സാഷ്ടാംഗ നമസ്ക്കാരം. ശേഷം 10 പ്രാവശ്യം മന്ത്രം ഉച്ചരിക്കേണം. ശേഷം സ്ത്രോതം ചെയ്യേണം.

പ്രകൃതിയേ നിയന്ത്രിക്കുന്ന സർവ്വേശ്വരൻ നിന്തിരുവടിയാണ്. ഐഹികങ്ങളായ സല്കർമ്മങ്ങളുടേയും അവയുടെ ഫലങ്ങളുടേയും കർത്താവ് ഈശ്വരിയുമാണ്. സത്വാദിഗുണങ്ങളുടെ സാമ്യാവസ്ഥ ഭഗവതിയാണ്. അതിനെ പ്രകാശിപ്പിക്കുന്ന കാലവും വിരാട് പുരുഷനും നിന്തിരുവടിയാണ്. സകല ശരീരത്തിലും ഉള്ള ആത്മാവ് നിന്തിരുവടി. ശരീരം ഇന്ദ്രിയങ്ങൾ അന്തകരണം ഇവ ഭഗവതി. അതായത് പ്രകൃതി സംബന്ധമായ നശ്വരങ്ങളെല്ലാം ഭഗവതിയും ആത്മാവ് സംബന്ധിച്ചു അനശ്വരമായതെല്ലാം നിന്തിരുവടിയും ആണ്. അത്കൊണ്ട് എൻെറ ആഗ്രഹങ്ങളെ നിങ്ങൾ രണ്ടുപേരും ചേർന്ന് നൽകുമാറാകണം.

ഇങ്ങിനെ സ്തോത്രം ചെയ്ത് നൈവേദ്യം നീക്കി ആചമനം സമർപ്പിച്ച് പിന്നേയും മുമ്പേത്തേപോലെ പൂജചെയ്ത് സ്ത്രോത്രം ചെയ്യേണം. പ്രസാദം ആഘ്രാണിച്ച് വീണ്ടും ഹരിപൂജ ചെയ്ത് ഭർത്താവ് തന്നെ ശ്രീഹരി എന്ന് സങ്കല്പിച്ച് ഭർത്താവിനേയും പൂജിക്കേണം. ഭർത്താവിന്ന് ഇഷ്ടപദാർത്ഥങ്ങളെ സമർപ്പിച്ച് സേവിക്കേണം. ഭാര്യയുടെ വ്രതത്തിൽ തുല്യമായി പങ്കെടുക്കേണം.

ഭാര്യക്ക് വല്ല കാരണത്താലും മുടക്കം വരുന്നതായാൽ ഭർത്താവ് വ്രതം

കൊണ്ടു നടത്തേണം. വ്രതാവസാനത്തിൽ ബ്രാഹ്ണരേയും ഭർത്തൃമതികളായ സ്ത്രീകളേയും മാല ചന്ദനം നൈവേദ്യം ഇവ നൽകി സൽക്കരിക്കേണം. ഇങ്ങിനെ എല്ലാ ദിവസവും ചെയ്യേണം. നൈവേദ്യത്തെ ആദ്യം താൻ സേവിച്ച് പിന്നീട് മറ്റുള്ളവർക്കും നൽകേണം.

12 മാസം വിധി പ്രകാരം പൂജിച്ച് അവസാനദിവസമായ കറുത്ത വാവിന്നാൾ പത്നി ഉപവാസമിരിക്കേണം. പിറ്റേന്നാൾ കാലത്ത് സ്നാനാദികൾ ചെയ്ത് പാലിൽ പാകം ചെയ്ത ഘൃതത്തോടെ ഭർത്താവ് 12 ആഹൂതി ചെയ്യേണം. ഹോമാധികാരം ഭർത്താവിന്ന് മാത്രമാണ്.

ബ്രാഹ്മണർക്ക് ദാനമാനാദികൾ കൊടുത്ത്. സന്തുഷ്ടിപ്പെടുത്തി. അവരുടെ ആശീർവ്വാദം സ്വീകരിച്ച് നമസ്ക്കരിക്കേണം. പിന്നീട് അത് ഭക്ഷിക്കേണം. ഹോമശേഷത്തെ (സൽപ്രജയെ നൽകാൻ പറ്റിയ) ഭാര്യക്ക് നൽകേണം.

പുരുഷനായാലും സ്ത്രീയാലും യഥാവിധി അനുഷ്ഠിച്ചാൽ അഭീഷ്ട കാര്യം സാധിക്കും. വിവാഹം കഴിയാത്തവൾ അനുഷ്ഠിച്ചാൽ നല്ല ഭർത്താവിനെ ലഭിക്കും. പുത്രൻമാരില്ലാത്തവർക്ക് പുത്രൻമാരുണ്ടാവും. ഇങ്ങിനെ പലവിധ ഫലസിദ്ധിയാണ്.

## 7-ാംസ്കന്ദം

## 1-ാം അദ്ധ്യായം

ഈ സ്കന്ദത്തിൽ ഭഗവാൻെറ ഊതി എന്ന ലീലയെ വർണ്ണിക്കുന്നു. കഴിഞ്ഞ 6-ാം അദ്ധ്യായത്തിൽ പോഷണം എന്ന ലീലയായിരുന്നു വിഷയം. അതായത് ഭഗവൽ കാരുണ്യമുണ്ടായാലേ പുഷ്ടി ആർക്കും ഉണ്ടാകുകയുള്ളു. അത് തെളിയിക്കാനാണ് മഹാപാപിയായ അജാമിളനെ രക്ഷിച്ചത്. ഇന്ദ്രൻെറ അഹങ്കാരംകൊണ്ടുണ്ടായ വിശ്വരൂപവധം വൃത്രാസുരവധം മരുദ്ദേവോൽപത്തി. ഈ കഥകളും അതിനെ സംബന്ധിച്ചുള്ളതാണ്.

ഈതിയിൽ പ്രതിപാദ്യവിഷയം മഹാൻമാരുടെ ശാപങ്ങളും അനുഗ്രഹങ്ങളും കൊണ്ടുള്ള ഫലസിദ്ധികളാണ്.

6-ാംസ്കന്ദാവസാനത്തിൽ ദിതി പുത്രനായ ഹിരണ്യനെ വധിച്ചത് ഇന്ദ്രപ്രേരണയോടുകൂടിയാണ് എന്ന് ഹിരണ്യകശിപു അറിഞ്ഞപ്പോൾ ഹിരണ്യകശിപു എന്ത് ചെയ്തു. ശത്രുമിത്രഭാവം ഇല്ലാത്ത ഭഗവാൻ ദേവൻമാരോട് ചേർന്ന് എന്തിന്ന് അസുരൻമാരെ വധിച്ചു എന്ന് പരീക്ഷിത്ത് ചോദിച്ചു.

മഹർഷി അതിന്നുത്തരം പറയാമെന്ന് പറഞ്ഞു. ആനന്ദസുന്ദരമായ ഗോവിന്ദമാഹാത്മ്യം കീർത്തിക്കയും കേൾക്കയും കേൾപിക്കയും ചെയ്യുന്നവരുടെ ജൻമം സഫലമാണ്. ആ ഒരവസരം തന്നതിൽ ഞാൻ സന്തോഷിക്കുന്നു. മനസ്സിരുത്തി കേൾക്കുക.

ഭഗവാൻ സത്വാദി ഗുണകാര്യങ്ങളായ രാഗദ്വേഷാദികളില്ലാത്ത ആളാണ്. എല്ലാവരിലും സമത്വം പാലിക്കുകയും ചെയ്യുന്നു. ശത്രുവും മിത്രവും അദ്ദേഹത്തിന്നില്ല.

തൻെറ മായ ജഗൽ സൃഷ്ടിസ്ഥിതി സംഹാരലീലകളെ നടത്തുന്നു. പ്രാണി

കൾക്ക് കർമ്മാനുസരണം ഫലം ലഭിക്കുകയും ചെയ്യുന്നു. ഇതൊന്നും ഭഗവാൻ കൊടുക്കുന്നതല്ല. ചെയ്ത കർമ്മത്തിൻെറ ഫലം അനുഭവിക്കുന്നുവെന്നല്ലാതെ ഭഗവാൻ കൊടുക്കുന്നതായി ഒന്നും ഇല്ല.

ജീവാത്മാക്കളുടെ ഭോഗത്തിന്നായി ശരീരങ്ങളെ സൃഷ്ടിപ്പാനാഗ്രഹിക്കുമ്പോൾ തുല്യനിലയിലായിരുന്ന ഗുണങ്ങളിൽ നിന്ന് രജോഗുണം വേർതിരിയുന്നു. വിചിത്രയോനികളിൽ രമിപ്പാൻ ആഗ്രഹിക്കുമ്പോൾ ഭഗവാൻ സത്വഗുണത്തെ അംഗീകരിച്ച് അവതാരങ്ങളെടുക്കുന്നു. യോഗനിദ്രയെ സ്വീകരിക്കുമ്പോൾ തമസ്സിനെ പ്രേരിപ്പിച്ചു ലോകം സംഹരിക്കുന്നു. ഗുണപാരതന്ത്ര്യം ഈശ്വരനില്ല. മായാ ഗുണങ്ങളെ സ്വേച്ഛയാ അംഗീകരിക്കുന്നത് കൊണ്ട് ഭഗവാന് വിഷമവുമില്ല.

പ്രകൃതി പുരുഷൻമാരെ കൊണ്ട് സ്വസങ്കൽപത്തെ സഫലമാക്കിത്തീർക്കുന്നു ഭഗവാൻ. അതിന്നു സഹായം കാലമാണ്. ഈ പ്രകൃതി പുരുഷൻമാരും കാലവും താൻ നിശ്ചയിക്കപ്പെട്ടവരാകയാൽ അവരെ കൊണ്ട് പാരതന്ത്ര്യമില്ല. കാലശക്തി സത്വഗുണത്തെ വർദ്ധിപ്പിക്കുമ്പോൾ സത്വഗുണ പ്രധാനികളായ ദേവൻമാരെ ഭഗവാൻ സഹായിക്കുന്നുവെന്ന് തോന്നുന്നതാണ്. അസുരൻമാരെ ദ്രോഹിക്കുന്നുവെന്നും തോന്നും. ഭഗവാന്ന് ദേവൻമാരിൽ പ്രത്യേക സ്നേഹമൊന്നുമില്ല. അസുരരിൽ ദ്വേഷ്യഭാവവുമില്ല.

ഇതേ സംഗതി രാജസൂയയാഗത്തിൽ ധർമ്മപുത്രരോട് നാരദമഹർഷി പറഞ്ഞത് ഞാൻ പറയാം.

അദ്ദേഹത്തിൻെറ സംശയം; രാജസൂയത്തിൽ ഭഗവാനെ വിദ്വേഷഭാവത്തോടെ വീക്ഷിച്ച ശിശുപാലന് മോക്ഷം കൊടുത്തു. വേനൻ എന്ന രാജാവ് ഭഗവാനെ നിന്ദിച്ചതിനാൽ ബ്രാഹ്മണർ ശാപത്താൽ ദഹിപ്പിച്ചു. രണ്ടുപേരും ഭഗവദ്വേഷികൾ. ഒരാൾക്ക് മോക്ഷവും ഒരാൾക്ക് നരകവും ഈവ്യത്യാസത്തിന് കാരണമെന്ത്.

നാരദർ പറയുന്നു. ജീവികൾ ഭഗവാനെ നിന്ദിക്കകയോ വന്ദിക്കുകയോ ചെയ്ത് കൊണ്ട് ഭഗവാന്ന് ക്രോധമോ മറ്റോ ഉണ്ടാകുമെന്ന് വിചാരിക്കേണ്ട. ഭഗവാൻ ജ്ഞാനാനന്ദസ്വരൂപനായതിനാൽ ജനങ്ങളുടെ നിന്ദാസ്തുതി ഭഗവാനിൽ യാതൊരു മാറ്റവും വരുത്തുന്നില്ല.

സാധാരണ ജനങ്ങൾ ശരീരത്തെ ആത്മാവാണന്ന് കരുതുന്നു. എൻെറ എന്ന ഈ ഭാവത്തിനാണ് അഭിമാനമെന്ന് പറയുന്നത്. ഭഗവാന് ശരീരമില്ലാതിരിക്കേ നിന്ദാസ്തുതികൾ സന്താപസന്തോഷംഉണ്ടാക്കുന്നില്ല. പ്രാണികളുടെ ശരീരത്തെ വധിച്ചാൽ അഭിമാനം കാരണം അവരെ വധിച്ചുവെന്നു വിചാരിക്കപ്പെടുന്നു.- ഭഗവാന്ന് ശരീരമില്ലാത്തതിനാൽ ആ മാതിരി അഭിമാനമില്ല എന്നാൽ ദൈത്യൻമാരെ വധിക്കുന്നത് അവരുടെ ഹിതമനുസരിച്ച് പ്രാരബ്ധകർമ്മ ഫലമായി വരുന്നതാണ്.

ഈ കാരണത്താൽ നിന്ദാസ്തുതികളിൽ വിഷമമില്ലാത്തത് കൊണ്ട് ഏതു വിധത്തിലെങ്കിലും വൈരം ഭക്തി സ്നേഹം കാമം ഇവയാൽ മനസ്സ് ഭഗവാനിൽ ഉറപ്പിച്ചാൽ മനസ്സ് ഭഗവൻമയമായ്തീരുന്നു. ഭഗവാനിൽ നിന്ന് മനസ്സ് വേറിടാതിരുന്നാൽ അവന് സായുജ്യം ലഭിക്കും. ഒരുവൻ ശത്രുവിനെ എപ്പോഴും ചിന്തിക്കും എന്നാൽ സ്നേഹിതനെ അത്രകണ്ട് സ്മരിക്കയില്ല. അതാണ്

വിദ്വേഷഭാവത്തിൻെറ ശക്തി. അത് കൊണ്ട് ഭഗവാനെ ഈ ഭാവത്തിൽ ചിന്തിക്കുന്നവർക്ക് വേഗത്തിൽ ഭഗവാനെ പ്രാപിക്കാം.

വേട്ടാളൻ എന്ന വണ്ട് പുഴുവിനെ ഭയപ്പെടുത്തി വണ്ടാക്കി മാറ്റുന്നത് ഇതിനുദാഹരണമാണ്. ഈ മാതിരി സായുജ്യം പ്രാപിച്ചവർ എത്രയോ പേർ ഉണ്ട്.

കാമം ദ്വേഷം ഭയം സ്നേഹം ഭക്തി എന്നീ ഭാവങ്ങളിൽ കുടി മോചനം കിട്ടിയവരെ പറയാം.

കാമത്താൽ ഗോപികൾ, ഭയത്താൽ കംസൻ, ദ്വേഷത്താൽ ശിശുപാലൻ സംബൻധസ്നേഹ ഭാവത്താൽ വൃഷ്ണികൾ, സ്നേഹത്താൽ ധർമ്മപുത്രർ, ഭക്തിയാൽ മഹർഷികൾ.

എന്നാൽ വേനനാകട്ടെ ഈ പറഞ്ഞ വിഭാഗങ്ങളിലൊന്നും പെട്ടിട്ടില്ല. അവൻെറ മനസ്സ് ഭഗവാനിൽ ഉഗ്രമായി പ്രവേശിച്ചിട്ടില്ല. അത് കൊണ്ട് അവൻ നരകത്തിൽ തന്നെ കിടക്കേണ്ടിവന്നു.

പാൺഡവാ, ശിശുപാലനും ദന്തവക്ത്രനും ഭഗവാൻെറ ഭൃത്യരാണ്. ദ്വാരപാലകരായ ജയവിജയൻമാർ. അങ്ങയുടെ മാതൃസഹോദരീപുത്രൻമാർ നിങ്ങൾ സ്നേഹത്തിൽ കുടെ എന്നപോലെ അവർ ദ്വേഷത്താൽ മുക്തിക്കർഹതരായി.

ധർമ്മപുത്രൻ:- ശ്രീഹരിദാസൻമാരായ ഇവരെ ശപിച്ചത് ആരാണ്. ഹരിയുടെ ഏകാന്തഭക്തൻമാർക്കും ജനനമരണങ്ങളുടെ ക്ലേശം ഉണ്ട് എന്നത് വിശ്വസിക്കാൻ വയ്യ. അവർക്ക് സ്ഥൂലദേഹമില്ലല്ലോ.

നാരദർ:- ഒരു ദിവസം ബ്രഹ്മപുത്രരായ സനന്ദനാദികൾ വൈകുണ്ഠം ചെന്നു. അവർ മരീച്യാദികളുടേയും പൂർവ്വജൻമാരാണ്. കണ്ടാൽ 5 വയസ്സേ മതിക്കു. അവരെ ബാലൻമാരാണെന്ന വിചാരിച്ച് ജയ വിജയൻമാരായ ദ്വാരപാലകർ തടഞ്ഞു.

സനകാദികൾക്ക് അൽപം കോപം സ്പുരിച്ചു. രജ:തമോഗുണങ്ങൾ ലേശം പോലുമില്ലാതിരിക്കുന്ന ഈ ലോകത്തിൽ വസിപ്പാൻ നിങ്ങൾ യോഗ്യരല്ല. നിങ്ങൾ അസുരയോനിയിൽ ചെന്ന് ജനിക്കുവിൻ എന്ന് ശപിച്ചു.

ഈ ശാപത്താൽ വൈകുൺഠത്തിൽ നിന്ന് കീഴ്ലോകത്തിലേക്ക് പോകുന്നത് കണ്ട് കരുണതോന്നി ശാപത്തിന്ന് ഒരുനിറമാറ്റം കൊടുത്തു. 3 ജൻമം കൊണ്ട് ശാപവിമുക്തരായി ഇങ്ങോട്ടുതന്നെ വരുക. എന്നു പറഞ്ഞു.

ഈ ശാപം കാരണം ഇവർ ദിതി പുത്രരായി ജനിച്ചു. കശ്യപപ്രജാപതിയുടെ സന്താനങ്ങളായതിനാൽ അവർ ഉന്നതകുലത്തിലാണ് ജനനം. അവരെ ദൈത്യരും ദാനവരും വന്ദിച്ചു.-ജ്യേഷ്ഠൻ ഹിരണ്യകശിപു. അനുജൻ ഹിരണ്യാക്ഷൻ. ശ്രീഹരിയാൽ ഹിരണ്യാക്ഷനും ഹിരണ്യകശിപുവും വധിക്കപ്പെട്ടു. ഭഗവൽ ഭക്തനായ ഹിരണ്യകശിപുവിൻെറ പുത്രൻ പ്രഹ്ലാദനെ അച്ഛൻ ദ്രോഹിച്ചു. വധിക്കാൻ ശ്രമങ്ങൾ നടത്തി. അവൻെറ അസ്ത്രങ്ങൾ പുത്രനിൽ ഏശിയില്ല. ഒടുവിൽ പൊതുജനങ്ങളുടെ അപേക്ഷപ്രകാരം അച്ഛനെ ഭഗവാൻ ഹനിച്ചു.

ഹിരണ്യാക്ഷൻ, ഭഗവാൻ ജലത്തിൽനിന്ന്, ഒളിപ്പിച്ചുവെച്ചഭൂമിയെ പുറത്തേക്കു കൊണ്ടുവരുമ്പോൾ തടഞ്ഞ് ഭഗവാനെ എതൃത്തതിനാൽ ആ യുദ്ധത്തിൽ കൊല്ലപ്പെട്ടു.

രണ്ടാം ജൻമത്തിൽ രാവണൻ കുംഭകർണ്ണൻ എന്ന 2 സഹോദരൻമാരായി.

ഇവർ ഭൂമിയിൽ പരിലസിച്ചു. ഭഗവാൻ ശ്രീരാമനായി അവതരിച്ചപ്പോൾ ഇവരെ വധിച്ചു.

ഇപ്പോൾ 3-ാം ജൻമമാണ്. ശിശുപാലനും ദന്തവക്ത്രനുമായിട്ടാണ് ജനിച്ചിരുന്നത്. അവർ അങ്ങയുടെ മാതൃസഹോദരിപുത്രൻമാരാണ്. ഭഗവാൻെറ തൃക്കൈകൊണ്ടാണല്ലോ അവർ മരണമടഞ്ഞത്.

ഇതോടെ ശാപമോചനമായി അവർ വൈകുൺഠത്തിലേക്ക് മടങ്ങിപോയി. പഴയ ഉദ്യോഗത്തിലേക്ക് വീണ്ടും കയറി.

ധർമ്മപുത്രൻ:- പുത്രനെ സ്നേഹിക്കുന്നത് സാധാരണമാണ്. പ്രഹ്ലാദൻ രാഗാദിവൃത്തികളില്ലാത്തവനാണെന്നും പറയുന്നു. അങ്ങിനെയുള്ള മകനെ വെറുക്കാൻ കാരണമെന്താണ്.

## 2-ാം അദ്ധ്യായം

നാരദർ- ഭഗവാൻ ഹിരണ്യാക്ഷനെ വധിച്ചു വെന്ന വിവരം ഹിരണ്യകശിപു അറിഞ്ഞപ്പോൾ സഹോദരസ്നേഹത്താൽ ഹിരണ്യന്നു ഭഗവാനിൽ വെറുപ്പു വന്നു ഭയങ്കരമായ കോപത്തോടെ ശൂലമുയർത്തിപിടിച്ച് അസുരസഭയിൽ ഇപ്രകാരം പറഞ്ഞു- "ശ്രീഹരി സമഭാവനയുള്ളവനാണെങ്കിലും ദേവൻമാർ അദ്ദേഹത്തെ ഉഗ്രമായി ഭജിക്കന്നതിനാൽ ദേവൻമാർക്ക് വഴങ്ങി എൻെറ പ്രിയപ്പെട്ട അനുജനെ വധിച്ചു. ദേവൻമാർ എനിക്ക് തുച്ഛൻമാരാണ്- അവർക്ക് ഒന്നും ചെയ്യാൻ കഴികയില്ല. അതു കൊണ്ടാണ് ഹരിയെകൊണ്ട് ചെയ്യിച്ചത്. ആ ഹരിയുടെ കൺഠം ഈ ശൂലം കൊണ്ട് മുറിച്ച് ആ രക്തം കൊണ്ട് എൻെറ സഹോദരന്ന് ആത്മസംതൃപ്തിക്കായി തർപ്പണം ചെയ്യേണമെന്നാണ് ഞാൻ ആലോചിക്കുന്നത്. ശ്രീഹരി സർവ്വേശ്വരനല്ലേ. അവനെ ഹനിക്കാൻ കഴിയുമോ എന്ന് വിചാരിക്കേണ്ട. സമത്വമാണ് ഈശ്വരലക്ഷണം അത് അവന് പോയിപോയിരിക്കുന്നു. അതുകൊണ്ട് കപടനായ അവനെ എനിക്ക് എളുപ്പത്തിൽ ഹനിക്കാൻ കഴിയും വിഷ്ണു മരിച്ചാൽ ദേവൻമാരുടെ വേർ മുറിഞ്ഞു. പിന്നെ അവർ അനങ്ങില്ല.

നിങ്ങൾ ഭൂലോകത്തേക്ക് പോകുവിൻ. ബ്രാഹ്മണർ ക്ഷത്രിയർ മുതല്‍ യവരെയും തപസ്സ് യാഗം മുതലായവയിൽ ഏർപ്പെട്ടവരെയും നിങ്ങൾ ഹനിക്കേണം. ശത്രുവിനെ നശിപ്പിക്കേണമെങ്കിൽ ശത്രുവിൻെറ ബലം കുറയ്ക്കാൻ അവൻെറ സഹായികളെ ആദ്യം നശിപ്പിക്കേണം. അവർ താമസിക്കുന്ന ഗ്രാമങ്ങൾ തീ വെക്കേണം. ഉപജീവന പദാർത്ഥങ്ങൾ തരുന്ന വൃക്ഷസസ്യാദികളെ നശിപ്പിക്കേണം."

പ്രകൃത്യാ പരോപകാരോപതല്പരരല്ലാത്ത രാക്ഷസൻമാർക്ക് ഈ ഉപദേശം കുടി കിട്ടിയപ്പോൾ അവർ ജനങ്ങളെ ഭയങ്കരമായി ദ്രോഹിച്ചു. കൃഷിക്ക് വേണ്ട വെള്ളം കെട്ടിനിർത്തുന്ന അണക്കെട്ടുകൾ പൊളിച്ചു. ഗ്രാമങ്ങൾ തീ വെച്ചു. വിളകൾ നശിപ്പിച്ചു. കെട്ടിടങ്ങൾ ഇടിച്ചപൊളിച്ചു. യാഗാദികൾ മുടക്കി- ദേവൻമാർ യാഗ ഭംഗം കിട്ടാതെ അലഞ്ഞു തിരിഞ്ഞു നടന്നു.

ഹിരണ്യകശിപു ഭ്രാതൃമരണത്താൽ വ്യസനിച്ചിരിക്കയാണ്. എന്നാലും ഉദകക്രിയകൾ വേണ്ട വിധം ചെയ്തു. ഭ്രാതാവിൻെറ ഭാര്യയേയും മക്കളേയും സമാശ്വസിപ്പിക്കാൻ ശ്രമം ചെയ്തു. അദ്ദേഹം അവരോടു പറഞ്ഞു.

യുദ്ധത്തിൽ മരിക്കുന്നത് കീർത്തികരമാണ് ഇത് സൽഗതിക്കുള്ള വഴിയും ആണ്. അതു കൊണ്ട് ദു:ഖം ഉണ്ടാവരുത്. നാം ഓരോരുത്തരും ബൻധുക്കൾ എന്ന് വിചാരിക്കുന്നവർ വഴിയമ്പലത്തിൽ വെച്ചു കണ്ടുമുട്ടുമ്പോൾ ഉണ്ടാകുന്ന പരിചയക്കാർക്ക് സമമാണ്. പിരിയുമ്പോഴുണ്ടാകുന്ന മനക്ലേശവും അതു പോലെനിസ്സാരവും ആണ്. ചേർച്ചയും വേർപാടും ജീവൻമാർക്ക് സാധാരണ ആണ്. അതിനാൽ ദു:ഖം അസ്ഥാനത്തിലാണ്.

തത്വ ദൃഷ്ട്യാ പറയുന്നതായാൽ ദേഹം ദേഹിയിൽ നിന്ന് ഭിന്നമാണെന്ന് അറിയേണം. ദേഹം ജഡവും ദേഹി പരമാൽമാവിൻെറ അംശവുമായതിനാൽ അനശ്വരവുമാണ്. അതുകൊണ്ട് ജനനമരണം ദേഹിക്കില്ല. ദേഹത്തിനാണ് മരണം. ശരീരമില്ലാത്ത ആത്മാവ് ശരീരത്തിൽ പ്രവേശിക്കുമ്പോൾ ശരീരബൻധമുള്ളവനായിമാറുന്നു. ഇതു നിമിത്തം ജനനമരണം തനിക്കാണെന്ന് ആത്മാവ് ഭാവനയിൽ വരുത്തുന്നു.- ഇത് അബദ്ധമാണ്. അജ്ഞാനമാണ്.

ഇതോട് ബൻധപ്പെട്ട ഒരു കഥയുണ്ട് . മരിച്ച ആളുടെ ബൻധുവിനും യമനും തമ്മിൽ നടന്ന സംഭഷണം പറയാം.

ഉശീനര രാജ്യത്തിലെ സുയഞ്ജൻ എന്ന രാജാവ് യുദ്ധത്തിൽ ശത്രുക്കളാൽ വധിക്കപ്പെട്ടു. ജ്ഞാതികൾ ചുറ്റും ഇരുന്ന് കരഞ്ഞിരുന്നു. ഭാര്യമാർ മാറടിച്ചുവിലപിച്ചു. ശവത്തെ സംസ്കരിക്കാൻ കൂടെ അവർ വിട്ടുകൊടുത്തില്ല. അപ്പോൾ യമൻ ഒരു ബാലരുപത്തിൽ അവരുടെ മുമ്പിൽ വന്നു.

യമൻ പറഞ്ഞു- ഞങ്ങൾ ബാലൻമാർ ബലഹിനരായവരാണെങ്കിലും ഇവരെ നോക്കുമ്പോൾ ധന്യൻമാരാണ്. രക്ഷിക്കേണ്ടപിതാക്കൻമാർ ഞങ്ങളെ ഉപേക്ഷിച്ച് പോയി. ആരേയും ഏല്പ്പിച്ചിട്ടും ഇല്ല. ദുഷ്ടമൃഗങ്ങൾ എന്നാൽ ഭക്ഷിച്ചതുമില്ല. ഞങ്ങൾ ഇപ്പോൾ സംസാരസാഗരത്തിൽ അലഞ്ഞുനടക്കുന്നു ഗർഭത്തിൽ ഞങ്ങളെ ആർ രക്ഷിച്ചുവോ അവൻ തന്നെ ഇപ്പോഴും രക്ഷിക്കും.

ആ രക്ഷകൻ ആരാണെന്നോ. ലോകത്തെ സൃഷടിച്ചു സംഹരിക്കുന്ന ആ ദേവൻ തന്നെ. എല്ലാം അവൻെറ ഇഷടം പോലെ മാത്രമെ നടക്കു. ഒരു ശിശു ജീവിക്കേണമെന്നാണ് ഈശ്വരസങ്കല്പമെങ്കിൽ അവനെ ആരെങ്കിലും എടുത്തു വളർത്തും. മറിച്ചാണെങ്കിൽ ആർ വിചാരിച്ചിട്ടും കാര്യവുമില്ല.

ആത്മാവിന് ജനനമരണങ്ങളില്ല. ജനനമരണം ഈശ്വരേച്ഛയാകയാൽ സന്തോഷസന്താപം കുടാതെ ഇരിക്കേണം.

ലിംഗ ശരീരത്തിൻെറ സഞ്ചിതകർമ്മ വാസനനിമിത്തം ചിലകാലത്ത് ജനിക്കയും ചിലപ്പോൾ നശിക്കുകയും ചെയ്യുന്നു. ദേവാസുരൻമാരുടെ ഗതിയും ഇതു തന്നെ. ആത്മാവ് പ്രകൃതി കാര്യങ്ങളായ ശരീരങ്ങളിൽ വസിക്കുന്നുവെങ്കിലും ദേഹധർമ്മങ്ങളായ ജൻമമരണാദികളിലും മറ്റും ബൻധപ്പെടുന്നില്ല. ആത്മാവിനെ ശരിരത്തിൽ നിന്ന് വേർതിരിച്ചറിയാത്തത് കൊണ്ടാണ് ഈ അബദ്ധം പറ്റുന്നത്. ശരീരം ഭൗതികമാണ്. നശ്വരമാണ്. ആത്മാവ് അനശ്വരമാണ്. ഭൗതികമല്ല.

വിറകിൽ തീയുണ്ട്. അത് വിറകിനെ ദഹിപ്പിക്കുകയും ചെയ്യും എന്നാൽ അത് വിറകിൽ തന്നെ നിർബാധം ഒളിഞ്ഞിരിക്കുന്നു. ആകാശം എങ്ങും വ്യാപിച്ചിരിക്കുന്നു. എന്നാൽ ആകാശത്തിന് ഒന്നിനോടും ബൻധമില്ല. ആത്മാവും ഇപ്പറഞ്ഞ ഉദാഹരണങ്ങൾ പോലെ സർവവ്യാപിയും സർവശക്തനും ഒന്നി

നോടും ബൻധപ്പെടാത്തവനുമാണ്.

ഇത്രയും പറഞ്ഞ് സമാധാനമായില്ല എന്ന് കണ്ട് വീണ്ടും പറഞ്ഞു.

നിങ്ങളുടെ ബൻധു ഇതാകിടക്കുന്നു. ഇതിൻമുമ്പ് അദ്ദേഹം നിങ്ങൾ പറഞ്ഞത് കേൾക്കുകയും നിങ്ങളോട് സംസാരിക്കുകയും ചെയ്തിരുന്നു. ഇപ്പോൾ അതു പോലെ ചെയ്യാത്തതെന്താണ് അപ്പോൾ അദ്ദേഹം മരിച്ചു എന്ന് സ്ഥാപിക്കുന്നു.

മരിച്ചത് ആരാ? ശരീരമാണോ- ശരീരമാണെങ്കിൽ അത് ഇവിടെ ഉണ്ട് അപ്പോൾ നിങ്ങൾ ദു:ഖിക്കുന്നത് ശരീരം പോയതിലല്ല. മറ്റെന്തോ നഷ്ടപ്പെട്ട തിലാണ് അതെന്താണ്? അതാണ് ആത്മാവ്.

ആത്മാവ് ശരീരത്തെ തൻേറതൊണെന്ന് വെച്ച് അഭിമാനിച്ചുകൊണ്ടിരുന്നു. ആ ശരീരത്തെ ആത്മാവ് ഇപ്പോൾ ഉപേക്ഷിച്ചുവെന്ന് മാത്രം.

ഞാൻ എൻെറ എന്നഭാവം ഈ ശരീരത്തിൽ എത്രകാലം വെച്ചുപുലർത്തുന്നുവോ അത്രകാലംവരെ മാത്രമേ താൻ ജനനമരണങ്ങൾക്കടിമപ്പെട്ടതായി കരുതി ക്ലേശം അനുഭവിക്കേണ്ടിവരുകയുള്ളു. "ഞാൻ" വേറിട്ടുവൻ എന്ന വിചാരം വന്നാൽ കർമ്മബൻധം നശിച്ചുവെന്നർത്ഥം. ഗുണകാര്യങ്ങളായ സ്വർഗ്ഗാദികളും ഭോഗങ്ങളും സത്യമാണെന്ന വിചാരം സ്വപ്നത്തിൽ കാണുന്ന അനുഭവങ്ങൾ പോലെ സത്യമല്ല.

അതുകൊണ്ട് ദു:ഖം അനർത്ഥഹേതുവാണ്. ആത്മാവ് നിത്യനും ദേഹം അനിത്യനും ആണെന്നറിഞ്ഞ് മരണത്തെ പറ്റി ദു:ഖിക്കരുത്.

ഒരു കലിംഗപക്ഷിയുടെ കഥ പറയുന്നു. അതിൻെറ പെൺപക്ഷിയെ വേടൻ വലയിൽ പിടിച്ചു. ആൺപക്ഷി ഇത് കണ്ട് വിലപിച്ചു. അൽപനിമിഷത്തിനുള്ളിൽ അതിനെ വേടൻ കൊന്നു തിന്നും. അതിനെ രക്ഷിക്കാൻ തനിക്ക് കഴിവില്ല. തൻെറ ചിറക് മുളക്കാത്ത കുട്ടികൾക്ക് ആർ ആഹാരം കൊടുക്കും? അവർ അവരുടെ അമ്മയെ കാത്തിരിക്കുമല്ലോ. തനിക്കിനി ഭാര്യയുമില്ല. ഇനി എന്തിന് ജീവിക്കേണം എന്ന് പറഞ്ഞ് ദു:ഖിച്ചിരിക്കുമ്പോൾ വേടൻ അവനെ അമ്പെയ്തു കൊന്നു.

ഈ പക്ഷിയെ പോലെ നിങ്ങൾ ദു:ഖിച്ചിരിക്കുന്നുവല്ലോ. ഇനി എത്രകാലം കഴിഞ്ഞാലും നിങ്ങൾക്കീ ആളെ കിട്ടുകയില്ല.

ഹിരണ്യകശിപു പറഞ്ഞു. ബാലനായ യമൻ ഈ മാതിരി പറയുന്നത് കേട്ടപ്പോൾ അവിടെ ഉണ്ടായിരുന്ന രാജബൻധുക്കളെല്ലാവരും വിസ്മയിച്ചു പോയി. ഇക്കാണുന്നതെല്ലാം മായാ ബൻധിതമാണെന്നും അവാസ്ഥവമാണെന്നും അവർക്ക് മനസ്സിലായി- യമൻ ഇപ്രകാരം , പറഞ്ഞ് അവിടെ തന്നെ മറഞ്ഞു. സുയജ്ഞരാജാവിൻെറ ജ്ഞാതികൾ അദ്ദേഹത്തിൻെറ ഉദകക്രിയകൾ നടത്തി.

ഇപ്പറഞ്ഞതിൽ നിന്ന് ദു:ഖിക്കുന്നത് അവിവേകതയാണെന്നും ശരീരത്തെ ആത്മാവായി കരുതുന്നതാണ് അനർത്ഥമായതെന്നും ഈ കാണുന്നതെല്ലാം പരമാത്മാവ് ഏകൻെറ പലവിധലിലകളുടെ ഫലമാണെന്നും ആത്മഭിന്നമായി കാണുന്നത് എല്ലാം മിത്ഥ്യയാണെന്നും അറിവാൻ കഴിഞ്ഞു.

നാരദർ പറഞ്ഞു അസുരാധിപനായ ഹിരണ്യകശിപു പറഞ്ഞത്കേട്ട് ഹിരണ്യാക്ഷൻെറ ബന്ധുക്കളുടെ ദു:ഖത്തിന്ന് ശാന്തികിട്ടി.

## 3-ാം അദ്ധ്യായം

ഹിരണ്യകശിപു ഇത്രയെല്ലാം മറ്റുളളവർക്ക് ഉപദേശിച്ചാലും ശ്രീഹരിയോടുളള വൈരഭാവത്തിന്ന് കുറവുണ്ടായില്ല. തനിക്ക് തപസ്സ് ചെയ്ത് ശക്തി വളർത്തി ലോകത്തെ കീഴടക്കേണമെന്നാഗ്രഹം ഉണ്ടായി. മന്ദരപർവ താഴ്വരയിൽ ചെന്ന് കൈകളെ ഉയർത്തിപിടിച്ച് നേത്രങ്ങളെ ആകാശത്തിൽ ഉറപ്പിച്ച് കാലിലെ തളളവിരലുകൾ കൊണ്ട് മാത്രം ഭൂമി സ്പർശിച്ച് തപസ്സാരംഭിച്ചു. ഇങ്ങിനെ അന്നാഹാരമില്ലാതെ വളരെ കാലം തപസ്സനുഷ്ഠിച്ചു. ക്രമേണ പ്രളയ കാലത്തെ സൂര്യനെ പോലെ ശോഭിച്ചു. ചുറ്റും പുറ്റ് വളർന്നു. ചെടികളും മുളക്കൂട്ടങ്ങളും വളർന്നു. ദേവൻമാർ ഇവൻെറ തപശ്ശക്തിയുടെ ചൂട് കൊണ്ട് അസ്വസ്ഥരായി. ആ അഗ്നി എല്ലാ ലോകങ്ങളിലും വ്യാപിച്ചു. നദികളും സമുദ്രങ്ങളും ക്ഷോഭിച്ചു. ഭൂമികുലുക്കം ഉണ്ടായി. പർവതങ്ങൾ അഗ്നി പുറത്തേക്ക് തുപ്പി.

ദേവൻമാർ ബ്രഹ്മാവിനോട് സങ്കടം പറയുവാൻ സത്യലോകം ചെന്നു. അതികഠിനുതപസ്സ് ചെയ്തു ലോകങ്ങളുടെ അധിപതിയാവേണമെന്നാണ് ഹിരണ്യൻെറ ആഗ്രഹം . അവൻെറ തപസ്സിൻെറ ഉഗ്രത കാരണം ഞങ്ങൾക്ക് പ്രാണവായു ശ്വസിക്കാൻ കുടി കഷ്ടമായിരിക്കുന്നു. അവന്ന് അങ്ങയുടെ സ്ഥാനം വേണമെന്നാഗ്രഹമുണ്ടെന്ന് തോന്നുന്നു. അവൻ ഭരണം ഏറ്റെടുത്താൽ ഇപ്പോഴത്തെ രീതിമാറ്റി ദേവൻമാരെ അസുരരാക്കും. അസുരരെ ദേവൻമാരുടെ സ്ഥാനത്തു വെക്കും. പുണ്യം പാപമായും പാപം പുണ്യമായും മാറ്റും. അവൻെറ തപസ്സ് കഴിയുന്ന വേഗത്തിൽ നിരോധിക്കേണം.

പിതാവ് പറഞ്ഞു. ദേവൻമാരെ ഞാനെല്ലാം മനസ്സിലാക്കീട്ടുണ്ട്. ഞാൻ വേണ്ടത് ചെയ്യാം.

അദ്ദേഹം ഭൃഗു ദക്ഷൻ മുതലായ പ്രജാപതികളോടുകുടി ഹിരണ്യൻെറ സമീപം ചെന്നു.

ഹിരണ്യൻെറ ചുറ്റും മൺപുറ്റ് പിടിച്ചിരിക്കുന്നു. പുല്ല് വൃക്ഷങ്ങൾ മുളക്കൂട്ടം ഇവ കാടുപോലെ വളർന്ന് അവനെ മറച്ചിരിക്കുന്നു. അവൻെറ തപസ്സ് കണ്ട് അദ്ദേഹം വളരെ സന്തോഷിച്ചു. കമണ്ഡുവിൽ നിന്ന് ജലം എടുത്ത് പ്രോക്ഷണം ചെയ്തു. ആ ജലം സ്പർശിച്ച ഉടനെ അവൻ ഉണർന്ന് പുറ്റുപൊളിച്ച് പുറത്തു വന്നു. ജലസ്പർശം കിട്ടിയതിനാൽ ശരീരത്തിന് ആരോഗ്യവും അതീവ പുഷ്ടിയും ലഭിച്ചു. (ക്ഷേത്രങ്ങളിൽ നട തുറന്ന്. ശാന്തിക്കാരൻ ജലമെടുത്ത് പ്രോക്ഷണം ചെയ്യുന്നതിൻെറ ഫലം ഇതാണ്.)

ഇത്ര കഠിന തപസ്സ് ഇതു വരെ ഒരു ഋഷിയും ചെയ്തിട്ടില്ല. ജലപാനം കുടെ ഇല്ലാതെ 100 ദിവ്യസംവത്സരം ആർക്ക് ഈ മാതിരി ഇരിക്കാൻ കഴിയും. നിൻെറ തപസ്സ് എന്നെ വളരെ സന്തോഷിപ്പിച്ചിരിക്കുന്നു. നിൻെറ ആഗ്രഹങ്ങളെല്ലാം നിറവേറ്റിത്തരാം. അഭീഷ്ടവരം ചോദിച്ചു കൊൾക.

ഹംസവാഹനനായ ബ്രഹ്മാവിനെ നമസ്കരിക്കയും സ്തുതിക്കയും ചെയ്തു . പക്ഷേ സ്തുതി അദ്വിതീയ ബ്രഹ്മമായ ശ്രീനാരായണനേയാണ്. കാരണം മറ്റൊന്നുമല്ല അവൻ മഹാഭക്തനും ജ്ഞാനിയും ശ്രീനാരായണനെ അല്ലാതെ മറ്റാരെയും കൺമുന്നിൽ ദേവനായികാണാത്തവനുമാണ്.

അങ്ങ് മായയെകൊണ്ട് ഈലോകത്തെ സൃഷ്ടിച്ച് രക്ഷിച്ച്സംഹരിക്കുന്നു.

അങ്ങ് എപ്പോഴും ജ്ഞാനാനന്ദ പ്രകാശത്തിൽ ഇരിക്കുന്നു. ഉള്ളിലും പുറത്തും വ്യാപിച്ചിരിക്കുന്ന നിന്തിരുവടി ജൻമാദിവികാരങ്ങളില്ലാത്ത അവ്യക്ത സ്വരൂപ നാണ്. മായയെ അംഗീകരിച്ചതിനാൽ സ്വരൂപത്തോടു കൂടിയും, അതിക്രമിച്ചി രിക്കയാൽ സ്വരൂപരഹിതനായുമിരിക്കുന്നു.

അങ്ങയാൽ സൃഷ്ടിക്കപ്പെട്ട ഭൂതങ്ങളിൽ നിന്ന് എനിക്ക് മരണമുണ്ടാകാ തിരിക്കേണം. ഗൃഹാദികളുടെ ഉള്ളിലും പുറത്തും വെച്ച് മരണമുണ്ടാവരുത് . ഭൂതങ്ങളാലോ ആയുധങ്ങൾ കൊണ്ടോ ആകാശത്ത് വെച്ചോ മനുഷ്യരാലോ മൃഗങ്ങളാലോ എനിക്ക് മരണമുണ്ടാവരുത്. പാഷാണം, ദേവൻമാർ, അസുര ൻമാർ, സർപ്പങ്ങൾ, ഇവരിൽ നിന്നും മരണമുണ്ടാവരുത് . എനിക്ക് സമനാ യിട്ടു യുദ്ധത്തിൽ സൃഷ്ടിയിൽപട്ട ഒരുവനും ഉണ്ടാവരുത്. എല്ലാവരുടേയും അധിപൻ ഞാനായിരിക്കേണം. അണിമാദിസിദ്ധികൾ എനിക്കുണ്ടാവേണം. ലോകപാലകർക്കുള്ള മഹിമ എനിക്കും ഉണ്ടാവേണം.

## 4-ാം അദ്ധ്യായം

ബ്രാഹ്മാവ് പറഞ്ഞു. ഹേ വത്സാ നീ ആഗ്രഹിക്കുന്ന വരങ്ങൾ മനു ഷ്യർക്ക് ലഭിപ്പാൻ പ്രയാസമുള്ളതാണ്. എങ്കിലും നീ എൻെറ പ്രപൗത്രൻ (ബ്രഹ്മപുത്രൻ മരീചി- മരീചിപുത്രൻ കശ്യപൻ. ഇവൻ കശ്യപപുത്രൻ) ആയതിനാൽ നീ ചോദിച്ചതെല്ലാം തരുന്നു. മരീച്യാദിൾ ബ്രഹ്മാവിനെ സ്തു തിച്ചു. പിന്നിട് അവിടെ നിന്ന് ബ്രഹ്മാവ് സത്യലോകത്തേക്ക് മടങ്ങി.

വരം ലഭിച്ചപ്പോൾ ഹിരണ്യകശിപു അതിശക്തിമാനായി. അഹങ്കാരം ഐശ്വര്യത്തോടൊപ്പം വർദ്ധിച്ചു. സഹോദരനെ വധിച്ച ശത്രുവായ ശ്രീനാ രായണനോട് കടുത്ത വൈരാഗ്യം പാലിച്ചു.

അവൻ ആദ്യം തന്നെ 3 ലോകങ്ങളും ചുറ്റി. അവിടെയുള്ള എല്ലാ പ്രഭുക്ക ൻമാരേയും, ഇന്ദ്രൻ, ഗൻധർവ്വാധിപൻമാർ, പക്ഷിരാജവായ ഗരുഡൻ, സർപ്പനാ ഥൻ, സിദ്ധചാരണ വിദ്യാധരാധിപൻമാർ, ഋഷികൾ, പിതൃപതികൾ, മനുക്കൾ, പ്രേതഭൂതപിശാചുകൾ, ദിക്ക്പാലൻമാർ, മുതലായവരെ കീഴടക്കി. ദേവലോകം ആസഥാനമാക്കി. ദേവേന്ദ്രൻെറ ഭവനം സ്വാധിനപ്പെടുത്തി. അത് വിശ്വകർമ്മാവ് നിർമ്മിച്ചതാണ്. നിലത്ത് മരതകകല്ല് പതിച്ചിട്ടുണ്ട്. സ്തംഭങ്ങൾ വൈഡൂര്യം കൊണ്ടാണ് ഉണ്ടാക്കിട്ടുള്ളത്. അലങ്കാരം തിളങ്ങുന്നുണ്ട്. ഓരോ വിഭാഗവും. സുന്ദരികളായ ദേവസ്ത്രീകൾ അവിടവിടെ ഉലാത്തികൊണ്ടിരിക്കുന്നു. അതി യായ ശരീരബലമുള്ള ഹിരണ്യനെ ദേവൻമാർ പാദങ്ങളിൽ വീണു നമസ്ക്കരി ക്കുന്നു. ത്രിമൂർത്തികളൊഴികെ മറ്റെല്ലാ പ്രബലൻമാരും കാഴ്ച ദ്രവ്യങ്ങളോടെ ഹിരണ്യ ദർശനത്തിനു പോയിക്കൊണ്ടിരുന്നിരുന്നു.

മഹേന്ദ്രാസനത്തിൽ ഇരിക്കുന്ന ഹിരണ്യനെ ഗൻധർവ്വമുഖ്യനായ വിശ്വാ വസു, ഞാൻ (നാരദൻ) ഞങ്ങളുടെ തുംബുരുവും വീണയും മീട്ടി സ്തുതി പാടിക്കൊണ്ടാണ് ദർശനം ചെയ്തത്.

അവൻെറ കൽപന, യാഗാദികൾ കൊണ്ട് ഭഗവാനെ ആരാധിക്കുന്നതിനുപ കരം അവനെ പൂജിക്കേണമെന്നായിരുന്നു . ആ കർമ്മങ്ങളിലെ ഹവിർഭാഗത്തെ അവൻ തന്നെ സ്വീകരിച്ചു ഭൂമി ഭയന്ന് ഉഴവു കുടാതെതന്നെ ധാന്യങ്ങൾ സമൃദ്ധമായി വിളഞ്ഞു. 7 സമുദ്രങ്ങളും ഉപ്പ് മദ്യം നെയ്യ് കരിമ്പ്രസം, തയിർ

പാൽ ശുദ്ധജലം അടങ്ങിയത് കാഴ്ചവെച്ചും അവകളുടെ തിരമാലകളിൽ കൂടെ രത്നങ്ങൾ കൊണ്ടു വന്ന് അവൻെറ പാദങ്ങളിൽ സമർപ്പിച്ചു.

ഇപ്രകാരം സകലദിക്കുകളേയും ജയിച്ചും സകലഭോഗങ്ങളും അനുഭവിച്ചും വന്ന ഹിരണ്യന് ഇന്ദ്രിയജയം ഇല്ലാതിരുന്നതിനാൾ മനഃസംതൃപ്തി ഉണ്ടായില്ല. ഇപ്രകാരം ആയുഷ്ക്കാലം- അനേക സംവത്സരം. വ്യർത്ഥമായി തളളിപ്പോയി.

ദൺധനകാഠിന്യം ദിക്ക്പാലൻമാരെ അധികമായി സങ്കടപ്പെടുത്തി . അവർ സാക്ഷാൽ ശ്രീ നാരായണനെ ശരണം പ്രാപിച്ചു. ബ്രഹ്മാവ് കൈമലർത്തിയത് കൊണ്ടാണ് ഹരിയുടെ അടുക്കൽ പോകേണ്ടിവന്നത് അവർ ആഹാരനിദ്രകൾ ഉപേക്ഷിച്ച് ഉപവാസംഎടുത്ത് ഹരിഭജനം ചെയ്തു. അവർ ഭഗവാനെ ഈ ശ്ലോകത്താൽ സ്തോത്രം ചെയ്തു.

ഓം നമോ ഭഗവതെ തുഭ്യം പുരുഷായ മഹാത്മനെ വിശുദ്ധാനുഭവാനന്ദ, സന്ദോഹായ യതോഭയാ.

യാതൊരുവൻെറ അനുഗ്രഹം ലഭിച്ചാൽ പിന്നെ സംസാരഭീതി ഇല്ലയോ. പരമാനന്ദ സ്വരൂപനും ഐശ്വര്യവാനുമായ ആ ഭഗവാന്ന് നമസ്ക്കാരം . ഇതാണ് മേൽ ശ്ലോകതാൽപര്യം.

അപ്പോൾ ഇടിവെട്ടും പോലെ ഒരശരീരിവാക്കുണ്ടായി ദേവശ്രേഷ്ഠൻമാരെ, ഭയപ്പെടേണ്ട. ഹിരണ്യൻെറ വൃത്തികൾ ഞാനറിഞ്ഞുവരുന്നുണ്ട്. അവനെ ഞാനടക്കും. എന്നാൽ കുറഞ്ഞൊരുസമയം നിങ്ങൾ ക്ഷമിക്കണം. എൻെറ ഭക്തരായ ബ്രാഹ്മണർ, പശുക്കൾ, വേദങ്ങൾ, സജ്ജനങ്ങൾ എന്നിവരെ ദ്രോഹിക്കുക, എന്നിൽ വിദ്വേഷം പുലർത്തുക, അങ്ങിനെയുളളവർ ആരായാലും ഞാൻ അവരെ ഹനിക്കും.

നാരദർ പറഞ്ഞു. ഇപ്രകാരം അശരീരിവാക്കുകേട്ടദേവൻമാർ ഭഗവാനെ നമസക്കരിച്ച് ഭയം നീക്കി സന്തുഷ്ടരായി. ആകാലത്ത് ഹിരണ്യൻ തൻെറ പുത്രൻ ഹരിഭക്തനായ പ്രഹ്ലാദനെ ദ്രോഹിച്ചു തുടങ്ങിയിരിക്കുന്നു.

ഹിരണ്യന് 4 പുത്രൻമാരാണ്. ഒടുവിലത്തെ പുത്രൻ പ്രഹ്ലാദനാണ്. അവൻ വളരെ ഗുണവാനും ഹരി ഭക്തനുമായിരുന്നു. ബ്രാമ്ണരെ ഉപാസിക്കുന്നതിൽ ശ്രദ്ധാലുവും സത്യത്തെ മറന്നു പ്രവൃത്തിക്കാത്തവനും ഇന്ദ്രിയജയമുളളവനുമായിരുന്നു. ഉൽകൃഷ്ടകുല ജാതനാണെങ്കിലും അഭിമാനം അഹങ്കാരം ഇവ ബാധിച്ചിരുന്നില്ല. അസുരവംശജനാണെങ്കിലും രാഗാദിമാലിന്യങ്ങളുണ്ടായിരുന്നില്ല. ദേവൻമാർ കൂടെ അവനെ ഉത്തമഭക്തനാണെന്ന് ദേവസഭയിൽ വെച്ച് പ്രശംസിക്കാറുണ്ടായിരുന്നു. ഇതിനെല്ലാം കാരണം അവൻ ജൻമനാ കൃഷ്ണഭക്തനായത്കൊണ്ട്തന്നെയായിരുന്നു.

അവൻ മറ്റു കുട്ടികളെ പോലെ കളിക്കോപ്പുകൾ കൊണ്ട് കളിക്കുക പതിവില്ലായിരുന്നു. അവൻ എപ്പോഴും ഏകാന്തത ഇഷ്ടപ്പെട്ടിരുന്നു. കല്ല് മരം പോലെ ഒരു ഭാഗത്ത് നിശ്ചലമായി ഇരിക്കും കാരണം ഭഗവാൻ അവൻെറ കൂടെ ഉണ്ട്. അവനെ ഹരി കെട്ടിപിടിച്ചു നടക്കുന്നു. അമ്മ കുട്ടികളെ മാറോട് ചേർത്തി ലാളിക്കുന്നത് പോലെ ഹരി അവനെ മാറോട് ചേർത്തു പിടിക്കുന്നു.

സാധാരണ ജനങ്ങളുടെ സമ്പ്രദായത്തിൽ മാതാവു കുട്ടിയെ കിടത്തി പോയാൽ കുട്ടി കരയാറുളളത് പോലെ ഹരി അവനെ വിട്ടുപിരിയുമ്പോഴാണ്

അവൻ കരയുക. അവൻ അവ്യക്തസ്വരത്തിൽ സ്തോത്രം ചെയ്യും . ഭഗവാനെ അടുത്ത് കിട്ടിയാൽ ചിരിക്കും.

വളരുന്തോറും കുടുതൽ ഭക്തിയും പ്രേമവും അവൻ കാണിച്ചുവന്നു. ഹരേ ഭക്തവത്സലാ പ്രഭോ എന്നിങ്ങനെ വിളിക്കും . ഭഗവാൻ അടുത്ത് വന്ന് വത്സാ നീ എനിക്ക് അതിപ്രീയനാണ്. നിന്നെ ഒരു നിമിഷവും എനിക്ക് പിരിഞ്ഞിരിക്കാൻ പറ്റുന്നില്ല. എന്ന് ചിലപ്പോൾ പറയും . അതു കേട്ട് ഈ ബാലൻ നൃത്തം ചെയ്യും ചിലപ്പോൾ അവൻ ഭഗവാനെ കാണാതെ സങ്കടപ്പെടുമ്പോൾ കണ്ണടച്ച് ചിന്തിക്കും. അപ്പോൾ ഭഗവാൻ വന്ന് അവനെ താലോലിക്കും ശരീരം തടവികൊടുക്കും അപ്പോൾ അവന് രോമാഞ്ചമുണ്ടാകും അവൻ ആനന്ദബാഷ്പംതുകും.

ഞങ്ങളെ പോലെയുള്ളവരുടെ സംസർഗ്ഗം കാരണം ഭൗതികവും വൈദിക വുമായ സർവ്വവ്യാപരങ്ങളേയും അവൻഉപേക്ഷിച്ച് ഭഗവൽ പാദാരവിന്ദങ്ങളെ ധ്യാനിച്ചു വന്നു.

ഇപ്രകാരമുള്ള പുത്രനേയാണ് ഹിരണ്യകശിപു ദ്രോഹിച്ചത്. ഒരു കാര ണത്താലും പ്രഹ്ലാദനെ ഏൽപിച്ച ദ്രോഹത്തിന് പ്രഹ്ലാദൻ കാരണക്കാരനല്ല. അതു കൊണ്ട് അവനിൽ ചെയ്ത ഹിംസ മഹാപാപമായി.

ധർമ്മപുത്രൻ ചോദിച്ചു. ദേവർഷേ, ഇത്ര സൽഗുണമുള്ളപുത്രനെ അവന്റെ അച്ഛൻ ഹിംസിക്കാൻ കാരണമെന്ത്? സാധാരണയായി എന്ത് ദുർവൃത്തി കാണിച്ചാലും അച്ഛൻമാർ ക്ഷമിച്ച് മക്കളെ താലോലിക്കലാണല്ലോ പതിവ്. ഇവിടെ നേരെ മറിച്ചാണല്ലോ സംഭവിച്ചത്. അതിനുള്ള പ്രത്യേകകാ രണം വല്ലതുമുണ്ടെങ്കിൽ അത് വിസ്തരിച്ച് അരുളേണം.

## 5-ാം അദ്ധ്യായം

അസുരൻമാരുടെ ഗുരുവാണ് ശുക്രമഹർഷി. അദ്ദേഹം ബൃഹസ്പതിയെ പോലെ വേദ വേദാംഗങ്ങൾ പഠിച്ചിരുന്നാളാണ്. അദ്ദേഹത്തിന്റെ പുത്രൻമാ രായ ശണ്ഡാമർക്കൻമാർ രാജകൊട്ടാരത്തിന്റെ അടുത്തു താമസിച്ചു വന്നി രുന്നു.

ഇവരുടെ അടുക്കൽ തന്റെ പുത്രനെ നീതിശാസ്ത്രം ദണ്ഡനീതി മുത ലായ രാജധർമ്മങ്ങൾ പഠിക്കാൻവിട്ടു. ബാലൻ അതെല്ലാം ശ്രദ്ധയോടെ പഠി ച്ചിരുന്നു. കുടെ മറ്റു അസുരബാലൻമാരും ഉണ്ടായിരുന്നു.

ഒരുനാൾ പ്രഹ്ലാദൻ പഠിച്ചുകൊണ്ടിരിക്കേ പിതാവ് തന്റെ പുത്രനെ മടി യിലെടുത്തുവെച്ച് വാത്സല്യത്തോടെ ചോദിച്ചു മകനെ നീ എന്തിനേയാണ് നിർദ്ദോഷവും ഉത്കൃഷ്ടവുമായി കരുതുന്നത് എന്ന് ചോദിച്ചു.

പ്രഹ്ലാദൻ:- അച്ഛാ നശിക്കുന്ന വസ്തുക്കളിൽ മനസ്സിനെ കൊടുത്താൽ അതിന്ന് സ്വസ്ഥത ഉണ്ടാവില്ല. അവയെ ശാശ്വതമാണെന്ന് വിചാരിച്ചതിനാലും അവ പിന്നിട് നശിച്ചുകാണുന്നതിനാലും ഇനി എന്താണ് വരാൻ പോകു ന്നത് എന്ന് വിചാരിച്ച് ഭീതി ഉണ്ടാകുന്നു. അപ്പോൾ ഗൃഹവാസം ഉപേക്ഷിച്ച് ഏകാന്തതയിൽ ചെന്ന് ശ്രീഹരിയെ ഭക്തിയോടെ ആശ്രയിക്കുക എന്നതാണ് ഏറ്റവും യോഗ്യമെന്ന് ഞാൻ വിചാരിക്കുന്നു.

ഹിരണ്യകശിപു മകന്റെ ഈ വാക്കുകൾ ശ്രദ്ധിച്ച് ബുദ്ധിശൂന്യനായ

കുട്ടി എന്ന്പറഞ്ഞ് ചിരിച്ചു.

ഗുരു ഗൃഹത്തിൽ താമസിക്കുന്ന കുട്ടിയെ തൻെറ ഭടൻമാരോട് നല്ലവണ്ണം കാത്തുകൊള്ളേണമെന്നും അസുരവേഷധാരികളായ ബ്രാഹ്മണർ കുട്ടിയുടെ അടുക്കൽ വന്ന് പലതും പറഞ്ഞ് ദുഷിപ്പിക്കാനിടയുണ്ടെന്നും പറഞ്ഞു.

അസുരഭടൻമാർ കുട്ടിയെ പുരോഹിതഗൃഹത്തിലേക്ക് കൊണ്ടുപോയി. അവിടെ പുരോഹിതൻമാർ ബാലനെ അവരുടെ സമീപംവിളിച്ച് മൃദുവായി ചോദിച്ചു. ഹേ ബാല, ഞങ്ങൾ പഠിപ്പിക്കാത്തതാണല്ലോ ഈ ഹരി ഭക്തി. മറ്റുകുട്ടികൾക്കാർക്കും ഇതില്ലല്ലോ. ഇത് നിനക്ക് എവിടെ നിന്ന് കിട്ടി. ഞങ്ങളോട് സത്യം പറയുക. മറ്റാരെങ്കിലും നിണക്ക് ഉപദേശിച്ചതാണോ. അതോ ജൻമവാസനയോ.

പ്രഹ്ലാദൻ - എങ്ങും നിറഞ്ഞ വസ്തു പരമാത്മാവാണ്. അതിൽ നിന്നാണ് എല്ലാംഉൽഭവിച്ചിരിക്കുന്നത്. അതു കൊണ്ട് രണ്ടെന്ന ഭേദഭാവന ശരിയല്ല. അതു ,ഉണ്ടാകുന്നത് മായയുടെ ശക്തി കാരണമാണ്. എനിക്ക് ആ ഭേദഭാവനയില്ല. നിങ്ങളുടെ ബുദ്ധിയിൽ ആ വ്യാമോഹം ശാസ്ത്രാഭ്യാസം ചെയ്തിട്ടും കൂടി വന്നു ചേർന്നിട്ടിണ്ട്. അതു കൊണ്ട് മായാധീശനായ ഹരിയെ നിങ്ങൾ ശരണം പ്രാപിച്ചാലെ രക്ഷയുള്ളു.

എൻെറ ബുദ്ധിക്ക് സാധാരണക്കാരിൽ നിന്ന് വ്യത്യസ്തമായി കാണുന്നത് ഭഗവൽ പ്രസാദം കൊണ്ടാണ്. എൻെറ ചിത്തം ഭഗവാനിലേക്ക് ഓടുന്നു. കാരണം 4 കൈകളുള്ള അദ്ദേഹം ശംഖം ചക്രം ഗദ, പുഷപം ഇവ ധരിച്ച് സർവ്വാലങ്കാരഭൂഷിതനായി സുന്ദരരൂപത്തിൽ എനിക്ക് ദർശനം തരുന്നു. എങ്ങിനെ എന്ത് പുണ്യം എപ്പോൾ ഞാൻ ചെയ്തു. ഇതു എനിക്ക് എങ്ങിനെ ലഭ്യമായി എന്ന് പറകവയ്യാ.

ഇതു കേട്ട ശുക്രാചാര്യപുത്രൻ കോപിച്ചു. രാജഭടനോട് കൽപിച്ചു. ഇവൻ ഞങ്ങൾക്ക് ദുഷ്കീർത്തി ഉണ്ടാക്കുന്നവനാണ്. ഞങ്ങൾ അദ്ധ്യയനം ചെയ്യാത്തതാണ് ഇവൻ പറയുന്നത് . ഞങ്ങളേയും മീറി സംസാരിക്കുന്നു. ചൂരൽ കൊണ്ടുവരിക. നല്ല പ്രഹരം കൊടുക്കാം. ഇങ്ങിനെ പലവിധ ഭേദവാക്കുകൾ പറഞ്ഞ് ഭീതി ജനിപ്പിക്കാൻ ശ്രമിച്ചു.

പിന്നിട് പുരുഷാർത്ഥങ്ങൾ സമ്പാദിക്കാനുള്ള വിദ്യ അഭ്യസിപ്പിച്ചു. ഇങ്ങിനെ കുറേ കാലം കഴിഞ്ഞു . അവന് രാജനീതി മുഴുവനും പഠിപ്പിച്ചു സാമ ദാന ഭേദ ദണ്ഡോപായങ്ങളെല്ലാം അഭ്യസിപ്പിച്ചു. സന്തോഷത്തോടെ അവനെ രാജസന്നിധിയിലേക്കയച്ചു.

അവൻെറ മാതാവ് സ്നാനാദികൾ കഴിപ്പിച്ച് വാത്സല്യത്തോടെ ആഭരണങ്ങളെല്ലാം അണിയിപ്പിച്ചു. അവർ പ്രഹ്ലാദന് വിദ്യപൂർത്തിയായി എന്ന് അറിയിച്ചു.

പ്രഹ്ലാദൻ അച്ഛൻെറ പാദങ്ങളിൽ വീണു നമസ്ക്കരിച്ചു. അഛൻ മകനെ എടുത്ത് മാറോടണച്ചു ചുംബിച്ചു. സന്തോഷാശ്രുക്കൾകൊണ്ട് അഭിഷേകം ചെയ്തു.

ഹിരണ്യൻ മകനോട് പറഞ്ഞു. വത്സാ, നീ ഇത്രകാലം ഗുരുവിൽ നിന്ന് അഭ്യസിച്ച ഉൽകൃഷ്ടമായത് എന്തെങ്കിലും ഒന്ന് ഉച്ചരിക്കുക.

പ്രഹ്ലാദൻ:- ശ്രവണം, കീർത്തനം വിഷ്ണോഃ, സ്മരണം, പാദസേവനം,

അർച്ചനം, വന്ദനം, ദാസ്യം, സഖ്യമാത്മനിവേദനം.

ഇതി പുംസാർപ്പിതാ വിഷ്ണോ, ഭക്തിശ്ചേന്നവ ലക്ഷണാ, ക്രിയതേ ഭഗവത്യദ്ധാ, തൻമന്യേധീതമുത്തമം.

ഇപ്രകാരം 9 വിധലക്ഷണത്തോടുകുടിയ ഭക്തി അർപ്പണബുദ്ധിയോടെ ഭഗവാനിൽ ഉണ്ടാവുന്നതാണെങ്കിൽ അത് ഉൽകൃഷ്ടാപഠിപ്പാണെന്ന് ഞാൻ കരുതുന്നു.

ഹിരണ്യൻ ഇത് കേട്ട് കോപിച്ചു. അദ്ദേഹത്തിൻെറ ചുണ്ടുകൾ വിറച്ചു. ഉടനെ ഗുരുപുത്രനോട് ഗർജ്ജിച്ചു. എടാ ബ്രാഹ്മണാഭാസ എന്നെ നീ അനാദ രിക്കുന്നു. ഞാൻ ശമ്പളം തന്ന് നിന്നെ പോററുന്നു. എന്നിട്ട് എനിക്ക് എതിരായി പ്രവൃത്തിക്കുന്നു. മിത്രഭാവം പുറമെ നടിച്ച് എന്നിൽ ദ്രോഹ ബുദ്ധികാണി ക്കുന്നു.

ബ്രാഹ്മണൻ പറഞ്ഞു. ഇന്ദ്രശത്രോ – ഈ വിധത്തിൽ സംബോധനചെ യ്തത് പഴയ ചരിത്രങ്ങളെ ഓർമ്മിപ്പിക്കുവാനും ഇന്ദ്രൻ തൻെറ ഗുരുവിനോട് നിർമ്മാര്യാദയായി പെരുമാറിയതിന്ന് കിട്ടിയ ശിക്ഷയെ ഓർമ്മിപ്പിക്കാനും മററും മറ്റുമായിരുന്നു.

അങ്ങയുടെ ഈ പുത്രൻ പറയുന്നതൊന്നും ഞാൻ പഠിപ്പിച്ചതല്ല. അവ അവൻെറ ജൻമവാസനയാണ്. അങ്ങ് കോപിക്കരുത്.

അപ്പോൾ ഹിരണ്യൻ പുത്രനോട് - നീ പറഞ്ഞതൊന്നും ഗുരു പഠിപ്പിച്ച തല്ലെന്ന് പറയുന്നു. പിന്നെ നീ എവിടെ നിന്ന് പഠിച്ചു ഇതെല്ലാം.

പ്രഹ്ലാദൻ:- വിഷയത്തിൽ വാസനയുള്ളവർ ഇന്ദ്രിയ ജയം ഇല്ലാത്തവരാണ്. അവർ നരകം പ്രാപിക്കും. അവരുടെ ബുദ്ധി ഹരിയിൽ എത്തുകയില്ല. ഹരി യിൽ ഭക്തി ഉള്ളവർക്കേ അത് സാധിക്കുകയുള്ളു. വിഷയാസക്തൻമാർക്കും സംസാരവിഷയം നിശ്ശേഷം ഉപേക്ഷിച്ചിരിക്കുന്ന മഹാത്മാക്കളുടെ പാദരേണു ആശ്രയിക്കാത്തവർക്കും ഈ സുഖം കിട്ടുകയില്ല.

ഇപ്രകാരം പറഞ്ഞ പുത്രനെ ഹിരണ്യൻ കോപത്താൽ മടിയിൽ നിന്ന് തള്ളി. അദ്ദേഹത്തിൻെറ കണ്ണുകൾ ചുവന്നു. ഭയങ്കര കോപം ഉജ്ജ്വലിച്ചു. ഇങ്ങിനെ അസുരൻമാരോട് പറഞ്ഞു. നിങ്ങൾ ഇവനെ ഇവിടെ നിന്നു ദൂരെ കൊണ്ടുപോയി വധിക്കുവിൻ അവൻ വധശിക്ഷക്കർഹനാണ്.

വധശിക്ഷക്ക് കാരണം ഇവൻ എൻെറ ഭ്രാതാവിനെ കൊന്നവനാണ്. വിഷ് ണുവാണ് കൊന്നതെങ്കിലും . ഇവൻ എന്നേയും എൻെറ അനുജനേയും ഉപേ ക്ഷിച്ച് വിഷ്ണുപക്ഷത്തിൽ ചേർന്നിരിക്കുന്നതിനാൽ ഇവനും വിഷ്ണുവും ഒന്നുതന്നെ.

ഇവനെ വിഷ്ണുവും സ്വീകരിക്കയില്ല. ഇവനെ കൊണ്ട് വിഷ്ണുവിനെ ന്തുപകാരം? -5 വയസ്സായ ബാലൻ ഇവൻ. മാതാപിതാക്കൻമാരാണ് ഈ പ്രായത്തിൽ ആശ്രയം. അവരേയും ഇവൻ തിരസ്കരിച്ചിരിക്കുന്നു.

ഇവനെ വധിക്കാൻ മടിക്കേണ്ട. എൻെറ പുത്രനാണ് എന്ന വിചാരം നിങ്ങ ൾക്ക്വേണ്ട. ശരീരത്തിൽ ഒരു കുരു വന്നാൽ അതിനെ മുറിച്ചുകളയേണ്ടേ? അതുപോലെ എൻെറ ശരീരത്തിലെ ദുഷിച്ചകുരുവാണ് ഇവൻ.

നിങ്ങൾ ഏതുവിധം ഇവനെ വധിച്ചാലും തരക്കേടില്ല. വിഷം കൊണ്ടോ ശസ്ത്രപ്രയോഗം കൊണ്ടോ, പ്രഹരിച്ചിട്ടോ മറ്റെന്തുപായത്താലോ ചെയ്തു

കൊള്ളുക.

രാജകൽപന കേട്ടപ്പോൾ അസുരഭടൻമാർ ഭയങ്കര രൂപികളായി. ശൂലാഗ്രം കൊണ്ട് അവനെ ഭയപ്പെടുത്തി. പിന്നീട് അത് കൊണ്ട് പ്രഹരം തന്നെ തുടങ്ങി. പക്ഷേ ഒന്നും ഫലിച്ചില്ല.

ഇതറിഞ്ഞ് ഹിരണ്യന് ഭയമായി. ഇവൻ തൻെറ മരണത്തിന് ഹേതുവായി വരും എന്ന് ശങ്കിച്ചു. അതു കൊണ്ട് ഇവനെ ഏതു വിധത്തിലെങ്കിലും വധിച്ചേതീരു എന്ന് നിശ്ചയിച്ചു. താൻ തന്നെ വധോപായങ്ങളെ നിർദ്ദേശിച്ചു.

അവനെ മദിച്ച ആനയെ കൊണ്ട് കുത്തിച്ചു. വിഷമുള്ള സർപ്പങ്ങളെ വിട്ടു കടിപ്പിച്ചു. ആഭിചാരമന്ത്രങ്ങൾ കൊണ്ട് ഭൂതങ്ങളെ ഉൽഭവിപ്പിച്ച് വധശ്രമം നടത്തി. പർവ്വതത്തിൻെറ മുകളിൽ നിന്ന് താഴത്തേക്ക് തള്ളിവിട്ടു. ശംബരൻ മുതലായ അസുരൻമാരെകൊണ്ട് മായാപ്രയോഗം ചെയ്തു. ഭൂമിയുടെ ഉള്ളിൽ കുഴി ഉണ്ടാക്കി അതിലിട്ടു മണ്ണിട്ടുമൂടി ശ്വാസം നിരോധിച്ചു. വിഷം കുടിപ്പിച്ചു. പട്ടിണിഇട്ടു. ഹിമക്കട്ടകളിൽ കിടത്തി. കയ്യും കാലും കെട്ടി അഗ്നിയിൽ ഇട്ടു. വെള്ളത്തിൽ കെട്ടിതാഴ്ത്തി മേലെ ഭാരം വെച്ചു. പാറക്കഷണങ്ങൾ ശരീരത്തിൽ വെച്ചമർത്തി- ഇതൊന്നും തന്നെ ഫലിച്ചില്ല. അവൻ ക്ലേശരഹിതനായി ആരോഗ്യവാനായിട്ടാണ് കണ്ടത്.

കിംദുർല്ലഭം ഭഗവതി പ്രസന്നേ ശ്രീനികേതനേ. എന്നല്ലേ, ഭഗവൽ പ്രസാദം ഉള്ളപ്പോൾ ആർക്കും ഒന്നും ചെയ്വാൻ കഴികയില്ല.

ഞാൻ ഇവനെ വധിപ്പാൻ എന്തെല്ലാമോ വഴികൾ എടുത്തു. അന്യസഹായം കുടാതെ സ്വശക്തിയാൽ തന്നെ അവൻ രക്ഷപ്പെട്ടു. ഞാൻ ത്രിലോകാധിപതിയും അവൻ ഒരു ബാലനും; കേവലം 5 വയസ്സ് മാത്രം പ്രായം. ഇവനിൽ ഏൽപിച്ച ദുരന്തങ്ങൾ അവൻ മറക്കുകയില്ല. അവന് പ്രതികാരബുദ്ധിവന്ന് എപ്പോഴെങ്കിലും എന്നെ ഇവൻ തന്നെ വധിച്ചുകുടാ എന്നില്ല.

ഇവന് യാതൊന്നിൽ നിന്നും ഭയമുള്ളതായി കാണുന്നില്ല. ഇവനോടുള്ള വിരോധത്താൽ എനിയ്ക്ക് നാശം സംഭവിയ്ക്കും. ഇപ്രകാരമായിരന്നു ഹിരണ്യൻെറ ചിന്ത.

ഇപ്രകാരം വിഷമിച്ചിരിക്കുന്ന ഹിരണ്യൻെറ മുമ്പിൽ ശണ്ഡാമർക്കൻമാർ ഏകാന്തതയിൽ ചെന്ന് പറഞ്ഞു. അങ്ങ് ഏകമായി 3 ലോകങ്ങളേയും ജയിച്ച പരാക്രമി ആണ്. പ്രഹ്ലാദനെ പറ്റിയാണ് ചിന്തയെങ്കിൽ . അവൻ ബുദ്ധി ഉറയ്ക്കാത്ത ബാലനാണ്. അവനെ വരുണപാശം കൊണ്ട് ബൻധിച്ച് ഓടിപ്പോകാതെ ഒരിടത്ത് വെച്ച് സൂക്ഷിക്കാം. ഞങ്ങളുടെ പിതാവ് വരുന്നത് വരെ അങ്ങിനെ ഇരിക്കട്ടെ. അപ്പോഴെക്ക് കുറേ കുടെ പ്രായമാകുമല്ലോ അപ്പോൾ ബുദ്ധി നല്ലനിലയിൽ വരും.

ഹിരണ്യൻ അത് ശരിവെച്ച് ഗൃഹസ്ഥാശ്രമത്തിനുതകുന്ന വിധി പ്രകാരമുള വിദ്യ പഠിപ്പിക്കുവാൻ പറഞ്ഞു.

ഇപ്രകാരം രാജാവ് കൽപിച്ചപ്രകാരം ഗുരു പുത്രൻമാർ ശിക്ഷണം നടത്തി. പ്രഹ്ലാദൻ ഗുരുനാഥൻമാരോട് വളരെ വണക്കത്തോടും വിനയത്തോടും പെരുമാറി. അവൻ സച്ഛിഷ്യനാണെന്ന ഭാവം അവർക്കുണ്ടാക്കി.

ബാലൻമാർക്ക് വിനോദത്തിനായി കൊടുക്കുന്ന ഇടവേളകളിൽ മററു ബാലൻമാർ പ്രഹ്ലാദൻെറ സമീപം വന്ന് അവനോട് പല സംശയങ്ങളും ചോദിച്ചുവന്നു.

## 6-ാം അദ്ധ്യായം

ഈ മനുഷ്യജൻമം ലഭിക്കുന്നത് അത്ര എളുപ്പമല്ല- പ്രഹ്ലാദൻ പറഞ്ഞു. അനാവശ്യമായ വാക്ക്‌വ്യവഹാരങ്ങളിലേർപ്പെട്ട് സമയം കളയരുത്. അറിവുള്ള വർ ബാല്യകാലത്ത് തന്നെ ഭഗവൽ പ്രീതികരങ്ങളായ ധർമ്മങ്ങളെ അനുഷ്ഠി ക്കേണം. മനുഷ്യജൻമം സിദ്ധിച്ചവർക്കേ പരമപുരുഷാർത്ഥം സമ്പാദിക്കാൻ കഴിയൂ. ദുർല്ലഭം മാനുഷം ജൻമം: എന്നാണ് ശ്രുതി. വിഷ്ണുസർവഭൂതങ്ങളു ടേയും നിയന്താവും പ്രിയനും സുഹൃത്തും ആത്മാവുമാണ്. അതു കൊണ്ട് ശ്രീഹരിഭജനം ഏറ്റവും യോഗ്യമാണ്.

ശരീരമുള്ളത് കൊണ്ട് എല്ലാവർക്കും അവരവരുടെ കർമ്മാനുസരണം ഫലം ലഭ്യമാകുന്നു. സംസാരസുഖം ആരും ആവശ്യപ്പെടാതെ കിട്ടുന്നതുമാണ്. അതു കൊണ്ട് അതിനു വേണ്ടി, അത് ലഭ്യക്കാൻ വേണ്ടി പ്രയത്നിക്കേണ്ട ആവശ്യമില്ല. സംസാരക്ലേശം ഇല്ലാതാക്കുന്ന നിത്യാനന്ദസുഖം മുകുന്ദപാദസേവകൊണ്ടേ ലഭിക്കയുള്ളു. അത് നേടുവാനാണ് പ്രയത്നിക്കേണ്ടത്.

വിവേകമുള്ളവർ അവരവരുടെ ശരീരാവയവങ്ങളുടെ ചൈതന്യം കുറയു ന്നതിൻമുമ്പേ, കൗമാരം മുതൽക്കേ ഭജനമാർഗ്ഗത്തെ ആശ്രയിക്കേണം.

മനുഷ്യൻെറ ആയുസ്സ് സാധാരണയായി 100വർഷം എന്നാണ് വെപ്പ്. രാവും പകലും കുടിയതാണല്ലോ. ഓരോ ദിവസം. രാത്രി മുഴുവൻ ഉറ ക്കവുമാണ്. അപ്പോൾ 100 വർഷത്തിൽ ഏകദേശം 50 വർഷം ഉറക്കത്തിൽ പോയി. അറിവില്ലാത്തകാലം ബാല്യകാലം. അത് 10 വയസ്സ് വരെ. അങ്ങിനെ 10 കൊല്ലവും പോയി . 10 മുതൽ 20 വരെ പഠിപ്പിലും ക്രീഡയിലും പോകുന്നു. യൗവനകാലം മുഴുവൻ ഭാര്യ കുടുംബം ധനസമ്പാദനം. ഇവയിലും മുഴുകുന്നു. വാർദ്ധക്യകാലം രോഗഗ്രസ്ഥനായും. അംഗങ്ങൾക്ക് ജരബാധ വരുന്നു. പിന്നെ എവിടെയാണ് ഭജനത്തിന്ന് സമയം.

അതുകൊണ്ട് കൗമാരം മുതൽക്കേ ഭഗവൽ ഭജനം ആവശ്യമാണ്. രാത്രി യിലുള്ള 4 യാമങ്ങളിൽ 2, 3 യാമങ്ങൾ ഉറങ്ങാനുപയോഗിച്ച്, 1, 4 യാമങ്ങൾ ഭജനത്തിനുപയോഗിക്കേണം.

പ്രായാധിക്യത്തിൽ ശരീരശക്തി കുറഞ്ഞാലും കൗമാരം തൊട്ടുള്ള അഭ്യാ സപരിചയത്താൽ ജപധ്യാനാദികൾ മുടങ്ങാതെ 80 വയസ്സിന്നു ശേഷവും, ശരീരശക്തി കുറഞ്ഞാലും നടത്താൻ സാധിക്കും.

യൗവനകാലം വളരെ കുറവാണ്. ആ കാലത്ത് എൻേറതെന്നും ഞാനെന്നും ഉള്ളഭാവം - ഇത് ശക്തിയേറിയമോഹങ്ങളുള്ള കാലമാണ്- ഇത് അധിക രിച്ചു വന്നു കൊണ്ടിരിക്കും. ആശകളെ അപ്പോൾ പൂർത്തിയാക്കാൻ ശ്രമിക്കും. എന്നാൽ ആശകൾ അവസാനിക്കയില്ല- ഭഗവൽ പ്രസാദം കുറവാകയാൽ ശരീരമാണ് ആത്മാവ് എന്നും ധരിച്ച് നടക്കും, അപ്പോൾ ഈ ചുരുങ്ങിയ കാലത്തിലും കാമസംതൃപ്തിവരുത്തുവാൻ ശ്രമിക്കലല്ലാതെ ഭജന മാർഗ്ഗത്തിൽ പോകയില്ല. അതു കൊണ്ട് ആ കാലവും നിഷപ്രയോജനമാകുന്നു.

കാമവും ക്രോധവും മനുഷ്യൻെറ ശത്രുക്കളാണ്. "കാമ:ഏഷക്രോധ ഏഷ, രജോ ഗുണസമുത്ഭവ:. മഹാശനോ മഹാപാപ്മ വിദ്ധ്യേന മിഹവൈരിണാം" എന്ന് ഗീത. കാമവും ക്രോധവും രജോഗുണങ്ങളിൽ നിന്ന് ജനിച്ചതാണ്. അവ ഭയങ്കരമായി ഭക്ഷണം കഴിക്കുന്നവരും മഹാപാപികളുമാണ്. അതു കൊണ്ട്

മനുഷ്യശത്രുക്കളുമാണ്.

സംസാരത്തിൽ വിജയം നേടേണമെങ്കിൽ ഈ രണ്ടു ശത്രുക്കളേയും ജയിക്കേണം. ഇതിന്നൊന്നിന്നും സമയവുമില്ല.

ഗൃഹത്തിൽ ആസക്തിയുള്ളവർ സ്നേഹപാശങ്ങളാൽ ബൻധിക്കപ്പെട്ടിരിക്കുന്നു. ഇന്ദ്രിയജയം ഇല്ലാത്തവൻ എങ്ങിനെ ആത്മാവിനെ മോചിപ്പിക്കും? വിരക്തി ഇല്ലാത്തവന് ക്ഷേമം ഉണ്ടാവില്ല.

ഇന്ദ്രിയജയം ഇല്ലാത്ത ഒരുവൻ ധനാദികളിലുള്ള ആശ ഉപേക്ഷിച്ച് പ്രാണങ്ങളെ രക്ഷിക്കുമോ? ഭടൻമാർ അർത്ഥാശനിമിത്തം. ശത്രുക്കളോട് യുദ്ധം ചെയ്ത്മരിക്കുന്നു. കള്ളൻമാർ അവർ പോലിസ് പിടിക്കുമെന്നറിഞ്ഞിട്ടും പണാപഹരണംചെയ്യുന്നു. കച്ചവടക്കാർ പണം സമ്പാദിക്കാൻ കപ്പലിലോ ആകാശത്തിൽ കൂടിയോ യാത്രചെയ്യുന്നു. ചിലപ്പോൾ വഴി മദ്ധ്യേനശിക്കകയും ചെയ്യുന്നു.

അർത്ഥാശയെ ഉപേക്ഷിപ്പാൻ സാധിക്കാത്തത് പോലെ തന്നെ കാമാശയും ഉപേക്ഷിപ്പാൻ കഴിയുന്നില്ല. തന്നിൽ അനുകൂലമനസ്ഥിതിയുള്ള ഭാര്യപുത്രാദികൾ, മാതാപിതാക്കൾ, സഹോദര സഹോദരിമാർ, ഗൃഹം, പശുവാഹനം, ഇവ സ്നേഹരൂപങ്ങളാണല്ലോ. ഇതു പോലെ സ്വന്തം ഇന്ദ്രിയങ്ങളെ--ഉപസ്ഥം ജിഹ്വ മുതലായവയെ തൃപ്തിപ്പെടുത്താനുള്ള മോഹം എങ്ങിനെ ഉപേക്ഷിക്കും. ഇവയെ സമ്പാദിപ്പാനുള്ള മോഹം നിമിത്തം അതിൽ കുടുതൽ പ്രവൃത്തിക്കുന്നതല്ലാതെ. ഈശ്വരസ്മരണക്ക് സമയം നീക്കി വെക്കുന്നില്ല. അങ്ങിനെ ജീവിതകാലം വ്യർത്ഥമായി പെട്ടെന്ന് വന്നുചേരുന്നു. ഫലം പുനരപിജനനം പുനരപിമരണം.

കുടുംബജീവിതത്തിന് പാകം പോലെ ദ്രവ്യമില്ലാതെ വരുമ്പോൾ പരദ്രവ്യം ചോരണം ചെയ്‌വാൻ മനസ്സപോകുന്നു. അപമാനവും രാജദൺഡനയും അതിൻ ഫലമായും വന്നു. ചേരുന്നു. കാമസ്വരുപനായ വൃത്തി നമ്മുടെ ശത്രു ആണ്. അത് ജ്ഞാനിയുടെ നിത്യവൈരിയാണ്. "ആവൃതം ജ്ഞാന മേതേന ജ്ഞാനിനോനിത്യ വൈരിണാ, കാമരൂപേണ കൗന്തേയ ദുഷ്പുരേണാനലേനച" അഗ്നി എല്ലാം ദഹിപ്പിക്കുന്നത് പോലെ കാമാഗ്നി എത്ര കൊടുത്താലും ദഹിപ്പിച്ച് വീണ്ടും ആവശ്യപ്പെടും. മതി എന്ന ഭാവം അതിന്നുവരില്ല.

ഗൃഹാദി വിഷയാസക്തൻമാർക്ക് വളരെ ബുദ്ധിമുട്ടുള്ള കാര്യമാണ് വിരക്തി. ശാസ്ത്രാഭ്യാസം ചെയ്ത് കാര്യം അറിയുന്നവരും കുടി കുടുംബപോഷണത്തിനായി പ്രയത്നിക്കുന്നതല്ലാതെ ആത്മസ്വരുപനിരുപണത്തിന്ന് യത്നിക്കുന്നില്ല. വിഷയവാസനകളിൽ താൽപര്യമുള്ളവരാരായാലും ആത്മാവിനെ സ്വതന്ത്രമാക്കുവാൻ അവർക്ക് സാധിക്കുകയില്ല. പുരുഷൻമാർ സ്ത്രീകളുടെ സൗന്ദര്യഹാസരസത്തിൽ കുടുങ്ങി. തങ്ങളെ ബൻധിക്കാനുള്ള പുത്രൻമാരാകുന്ന ചങ്ങലകളെ ഉണ്ടാക്കുന്നു. അതിനാൽ സംസാരതൽപരരായ അസുരൻമാരുടെ സംസർഗ്ഗം ഉപേക്ഷിച്ച് സർവഭൂതങ്ങളിലും ആത്മാവായ ശ്രീ നാരായണനെ ഉപാസിക്കുവിൻ.

സർവജീവജാലങ്ങളിലും ജീവചൈതന്യമായി പ്രകാശിക്കുന്നത് ഏകനായ ആ പരമാത്മാവാണ്, "ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ-" ശ്രുതി- സർവ ജീവജാലങ്ങളിലും ഗൂഢമായി പ്രകാശിക്കുന്നത് ആ ഏകദേവനാണ്. പരിപൂർണ്ണവും

അനുഭാവാത്മകവുമായ ആനന്ദം മാത്രമാണ് ആദേവൻെറ സ്വരൂപം, മായ ആസച്ചിദാനന്ദസ്വരൂപത്തെ മറയ്ക്കുന്നത് കൊണ്ടാണ്. ഭേദഭാവം തോന്നുന്നത് അതുകൊണ്ട് സമഭാവേന പരിലസിക്കുന്ന പരമാത്മാവിനെ ഭജിക്കുവിൻ.

എങ്ങിനെ ആണ് ഭജിക്കേണ്ടത് എന്ന് വെച്ചാൽ- ആസുരസ്വഭാവമായ ഭൂതദ്രോഹബുദ്ധി തള്ളി എല്ലാവരിലും സ്നേഹഭാവത്തോടെ പെരുമാറേണം- അവരുടെ ദു:ഖങ്ങളെ പരിഹരിക്കാൻ ശ്രമിക്കേണം. അങ്ങിനെ ചെയ്താൽ ഭഗവാൻ തീർച്ചയായും സന്തോഷിക്കും.

ഭഗവാൻ സന്തോഷിച്ചാൽ ഭക്തൻമാർക്ക് ലഭിക്കാത്തതെന്താണ്. "കിം ദുർല്ലഭം ഭഗവതി പ്രസന്നേ ശ്രീനികേതനേ-" ശ്രുതി- ധർമ്മാർത്ഥകാമങ്ങൾ ആവശ്യപ്പെട്ട് പ്രാർത്ഥന നടത്തേണ്ട. അത് സ്വതസ്സിദ്ധങ്ങളാണ്. മോക്ഷവും വേണമെന്ന് ആവശ്യപ്പെടേണ്ട. അത് പാദപൂജാ ഫലമായി താനെ തന്നെ വരും.

വേദങ്ങളിൽ പ്രസ്താപിച്ച ധർമ്മാർത്ഥകാമ മോക്ഷലാഭത്തിന്നുള്ള ആത്മവിദ്യ, കർമ്മവിദ്യ തർകശാസ്ത്രം ദൺഡനീതി ഇവ ത്രിഗുണാത്മകമാകയാൽ സംസാരക്ലേശം നശിപ്പാൻ ഉതകുന്നവയല്ല. അതുകൊണ്ട് ഉത്തമമാർഗ്ഗം സ്വാത്മാർപ്പണം ആണ്.

ത്രൈ ഗുണ്യ വിഷയാവേദാ
നിസ്ത്രൈഗുണ്യോ ഭവാർജ്ജുനാ- ഗീത.

വേദങ്ങൾ ത്രീഗുണസംബൻധമായ വിഷയങ്ങളെ പ്രതിപാദിക്കുന്നു. അർജ്ജുനാ, നീ ത്രീഗുണാതീതനായി ഭവിക്കേണം.

പരിശുദ്ധമായ ഈ ജ്ഞാനം മഹത്സേവകൊണ്ടേ സിദ്ധിക്കയുള്ളു. ഇത് ശ്രീനാരായണ ഋഷി നാരദർക്കുപദേശിച്ചു. നാരദർ ശ്രവണകീർത്തനാദിഭജന ധർമ്മത്തേയും ഈ ജ്ഞാനത്തേയും എനിക്കുപദേശിച്ചു. അദ്ദേഹത്തിൻെറ അനുഗ്രഹം കാരണം എന്നിൽ അത് സഫലമായി വന്നു.

ഗുരുപുത്രൻമാർക്ക് സംശയം. പ്രഹ്ലാദാ, നിനക്ക് 5 വയസ്സ് മാത്രമേ പ്രായമായിട്ടുള്ളു. നമ്മൾ ഒപ്പമാണ് ഇവിടെ ഗുരുഗൃഹത്തിൽ. നാരദർ ഇവിടെ വന്നിട്ടില്ല. അരമനയിൽ നീ ഉള്ളപ്പോൾ അവിടെയും അദ്ദേഹം വരാനിടയില്ല. അതുകൊണ്ട് നാരദർ ഉപദേശിച്ചു എന്ന് പറയുന്നത് ഞങ്ങൾ എങ്ങിനെ വിശ്വസിക്കും ആ സംശയം തീർത്തുതരുക.

## 7-ാം അദ്ധ്യായം

പ്രഹ്ലാദൻ പറഞ്ഞു. എൻെറ അച്ഛൻ തപസ്സിന്നായി മന്ദരപർവ്വത താഴ്വരയിലേക്ക് പോയിരുന്നു. അപ്പോൾ ഇന്ദ്രാദികളായ ദേവൻമാർ അസുരൻമാരെ ആക്രമിച്ചു. അസുരൻമാർ താങ്ങാൻ വയ്യാതെ 4 ഭാഗത്തും ഓടിപ്പോയി. ദേവൻമാർ രാജഭവനത്തിൽ പ്രവേശിച്ചു. അവിടെ ഉള്ള ഗൃഹോപകരണങ്ങളെ എല്ലാം നശിപ്പിച്ചു. ഇന്ദ്രൻ എൻെറ മാതാവിനെ അവിടെനിന്ന് കൊണ്ടുപോയി.

ഇന്ദ്രൻ കൊണ്ടുപോകുമ്പോൾ ദുഃഖിതയായി വിലപിച്ചിരുന്ന മാതാവിനെ എതൃച്ഛയാ വന്ന നാരദർ തടഞ്ഞു. നിരപരാധിയായ എൻെറ മാതാവിനെ വിട്ടയക്കാൻ പറഞ്ഞു. അപ്പോൾ ഇന്ദ്രൻ പറഞ്ഞു. "ഇവളുടെ ഗർഭത്തിൽ ഒരു ശിശു വളർന്നു വരുന്നുണ്ട്. ആ ശിശു ദേവ വൈരിയായിരിക്കും. അവൻ പുറത്ത് വന്നശേഷം അവനെ നിഗ്രഹിച്ചശേഷം ഇവളെ വിട്ടയക്കാം. അതു

വരെ ഇവൾ എൻെറ സന്നിധിയിൽ വസിക്കട്ടെ."

അപ്പോൾ നാരദർ പറഞ്ഞു. "ഈ ഗർഭശിശു ഭഗവൽ ഭക്തനാണ്. ഭഗവാനെ സേവിക്കുന്നവനാണ്. അതുകൊണ്ട് അവനെ ആർക്കും ഹനിക്കാൻ സാധിക്കയില്ല.

ഇന്ദ്രൻ നാരദവാക്കു ബഹുമാനിച്ച് രാജപത്നിയെ ഉപേക്ഷിച്ചുപോയി അദ്ദേഹം. ഗർഭശിശുവായ എന്നെ പ്രദക്ഷിണം ചെയ്ത് സ്വർഗ്ഗത്തിലേക്ക് പോയി.

ഭാവി അറിയുന്ന നാരദർ അമ്മയെ അദ്ദേഹത്തിൻെറ ആശ്രമത്തിലേക്ക് കൊണ്ടുപോയി. എൻെറ അമ്മ അച്ഛൻ മടങ്ങി വരുന്നത് വരെ ഭയമില്ലാതെ അവിടെ വസിച്ചു. എൻെറ അമ്മ പതിവ്രതയായതുകൊണ്ട് താനിച്ഛിക്കുമ്പോഴേ പ്രസവമാകാൻ പാടുള്ളു എന്ന് സങ്കൽപിച്ച് നാരദരെ ഭക്തിപൂർവ്വം പരിചരിച്ചു-ഈ കാലത്ത് ഋഷി എൻെറ മാതാവിനെ ഭക്തിയോഗത്തേയും ആത്മജ്ഞാനത്തേയും ഉപദേശിച്ചു. എനിക്ക് നേരിട്ട് പറഞ്ഞുതരുവാൻ നിവൃത്തിയില്ലാത്തതിനാലാണ് എനിക്കുപയോഗമാകേണമെന്ന് സങ്കൽപിച്ച് മാതാവിന്നുപദേശിച്ചത്.

അതെല്ലാം കാലംകൊണ്ട് അമ്മ മറന്നു. എന്നാൽ അദ്ദേഹത്തിൻെറ അനുഗ്രഹം കാരണം എനിക്ക് എല്ലാം ഓർമ്മയുണ്ട്. നിങ്ങൾക്ക് എൻെറ വാക്കിൽ വിശ്വാസമുണ്ടെങ്കിൽ നിങ്ങൾക്കും ഭക്തിയും സാക്ഷാൽക്കാരവും ഉണ്ടാകും.

താൻ പറയുന്നത് മുഴുവൻ ശ്രദ്ധാപൂർവ്വം അസുരബാലൻമാർ കേൾക്കുന്നുണ്ടെന്ന് സന്തോഷിച്ചു. കൂടുതലായി ആത്മസ്വരൂപത്തെപറ്റി പറഞ്ഞു.

ജീവജാലങ്ങളിൽ കാണുന്ന 6 വിധഭാവഭേദങ്ങൾ. ജായതെ, അസ്തി, വർദ്ധതെ, വിപരമതെ, (വികാരംതട്ടുക) അപക്ഷീയതെ. (ക്ഷയിക്കുക) നശ്യതെ. ഇവ ആത്മാവിന്നുള്ളതല്ല. ശരീരത്തിന്നാണ്. ദേഹേന്ദ്രിയകരണങ്ങളിൽനിന്ന് ആത്മാവിനെ വേർതിരിക്കേണം. • അപ്പോൾ ഞാനെന്നും എൻേറതെന്നും തോന്നുന്നത് മിത്ഥ്യയാണെന്നറിയും. അത് അനുഭവപ്പെടുമ്പോൾ സർവവും ആത്മാവാണെന്നറിയും. മിത്ഥ്യയായ ദേഹാദിഭാവങ്ങൾ ഇല്ലാതെയാകുകയും ചെയ്യും.

ആത്മാവിനെ വേർതിരിച്ചറിവാൻ ശ്രവണ മനന നിദിധ്യാസനാ ധാരണ സമാധി എന്ന അഭ്യാസങ്ങളാണ് വഴി. സാംഖ്യയോഗത്തിൽ 24 തത്വങ്ങൾ പ്രകൃതിയെന്നും 25-ാമത് പരമാത്മാ എന്നും പറഞ്ഞു. പ്രകൃതി തത്വങ്ങൾ ആത്മാവിൽനിന്ന് ഭിന്നവും നശ്വരവുമാണെന്നറിഞ്ഞ് അവയെ തള്ളിക്കളയേണം. യാതൊന്നിനെ ആശ്രയിച്ചാണോ ഈ ഭൂതങ്ങൾ നിലനിൽക്കുന്നത് ആ കാരണ പുരുഷൻ പരമാത്മാവാണ്.

ജാഗ്രത് സ്വപ്നം സുഷുപ്തി ഈ 3 അവസ്ഥകൾ ബുദ്ധിവൃദ്ധികൊണ്ടുണ്ടാകുന്നു. അതായത് ഇന്ദ്രിയങ്ങൾ രൂപാദികളോടു ചേരുമ്പോൾ ഉണ്ടാകുന്നു. ഇതിന്നെല്ലാം ആത്മാവ് സാക്ഷി മാത്രമാണ്. ജനനമരണസുഖദുഃഖാവസ്ഥകൾ എന്ന സംസാരം ബുദ്ധിയുടെ അവസ്ഥാഭേദങ്ങൾ കാരണമുണ്ടാകുന്നു. അവക്കും ആത്മാവിന്നും തമ്മിൽ യാതൊരു ബന്ധവുമില്ല. ഈ സംസാരഭാവം. അജ്ഞാനം നശിക്കുന്നതുവരെ ഉണ്ടാകും.

ജ്ഞാനം സമ്പാദിപ്പാൻ പലേ ആചാര്യൻമാരും അനേകം വഴികൾ നിർ

ദ്ദേശിച്ചിട്ടുണ്ട്. എന്നാൽ ശ്രീഹരി ഉപദേശിച്ച മാർഗ്ഗം കർമ്മങ്ങളെ ഏതുവിധം അനുഷ്ഠിച്ചാൽ ഭഗവാനിൽ പ്രേമം ഉണ്ടാകുമോ അതാണ് എന്നതാണ്.

ഗീതോപദേശം-യത്കരോഷി യദശ്നാസി യജ്ജുഹോഷി ദദാസിയത്. യത്തപസ്യസി കൗന്തേയ, തൽകുരുഷ്വമദർപ്പണം. കൗന്തേയ, നീ എന്ത് ചെയ്യുന്നു. എന്ത് ഭക്ഷിക്കുന്നു. എന്ത് യജിക്കുന്നു. എന്ത് ദാനം ചെയ്യുന്നു. എന്ത് തപസ്സ് ചെയുന്നു. അതെല്ലാം എനിക്കായി അർപ്പണം ചെയ്യുക എന്ന്.

നാരദമഹർഷി പറഞ്ഞത്. ഗുരുനാഥൻമാരെ സേവിക്കുക, സർവ്വവും, പ്രേമത്തോടെ അവർക്കായി സമർപ്പിക്കുക. ഭക്തൻമാരുടെ സംസർഗ്ഗം തേടുക. ഈശ്വരാരാധന ചെയ്യുക. ഭഗവൽകഥ കേൾക്കുക. അത് കീർത്തിക്കുക. ഭഗവൽപാദം ധ്യാനിക്കുക. ഭഗവൽബിംബങ്ങൾ സന്ദർശിക്കുക. പൂജിക്കുക, നമസ്കരിക്കുക. സകലഭൂതങ്ങളിലും ഹരി ഉണ്ടെന്നറിഞ്ഞ് അവരെ സന്തോഷിപ്പിക്കുക. ഇവയാണ്.

ഇപ്രകാരം അനുഷ്ഠിക്കുമ്പോൾ കാമാദിഷൾക്കങ്ങൾ അകന്ന് ഹരിയിൽ പരമപ്രേമമുണ്ടാകയും ആനന്ദസ്വരൂപനായി ഭവിക്കയും ചെയ്യും.

ഭഗവാനിൽ പ്രേമം ജനിച്ച ലക്ഷണം എന്ത്? ഭഗവൽ ഗാനങ്ങൾ കഥകൾ ഇവ കേൾക്കുമ്പോൾ രോമാഞ്ചം ഹർഷാശ്രുക്കൾ ഇവ ഉണ്ടാകും. ലജ്ജ കൂടാതെ നാമസങ്കീർത്തനം ചെയ്യും. ചിലപ്പോൾ ജനങ്ങളെ ഭഗവത് സ്വരൂപമെന്ന് കരുതി നമസ്കരിക്കും. ഇങ്ങിനെ ഉള്ളവൻ അജ്ഞാനം മൂലത്തോടെ നശിച്ച് ഭഗവൽ പാദം അടയുവാൻ അർഹനാണ്.

ഐഹിക പാരത്രിക സുഖവാസനയുള്ളവർക്ക് സംസാരദുഃഖം അനുഭവിക്കേണ്ടിവരും. അതിന്നുപ്രതിവിധി സർവ്വാത്മഭാവേന ഭഗവാനെ പ്രേമിക്കുക എന്നതാണ്.

ഭഗവാൻെറ പ്രേമം സമ്പാദിപ്പാൻ ബുദ്ധിമുട്ടൊന്നുമില്ല. സർവ്വവ്യാപിയാണ് ഭഗവാൻ എവിടേയും തേടിപോകേണ്ടാവശ്യമില്ല. നിങ്ങളുടെ ഹൃദയവാസിയാണ് അദ്ദേഹം. ക്ലേശങ്ങൾക്ക് മൂലകാരണമായ വിഷയങ്ങളെ ഉപേക്ഷിച്ച് ആ ഹൃദയവാസിയെ ഭജിപ്പിൻ. എത്ര സുലഭം. എത്ര എളുപ്പം.

ധനംഹി പുരുഷോ ലോകേ
പുരുഷം ധനമേവവാ
അവശ്യമേകം ത്യജതി
തസ്മാൽ കിം ധന തൃഷ്ണയാ

ലോകത്തിൽ പുരുഷൻ ധനത്തേയും ധനം പുരുഷനേയും നിശ്ചയമായും വിട്ടുപോകും. ആകയാൽ ധനം കൊണ്ടെന്തു ഫലം. അതിനാൽ വിഷയധനാശ കൊള്ളില്ല.

സ്വർഗ്ഗ സുഖവും അഭിലഷിക്കാൻ പറ്റാത്തത് തന്നെ. മനുഷ്യലോക സുഖം പോലെ അതും നശ്വരമാണ്. ഒരു വ്യത്യാസമെന്തെന്നാൽ യാഗാദി കർമ്മങ്ങളാണ് സ്വർഗ്ഗലോകപ്രാപ്തിക്ക് കാരണം. അതിന്ന് ചിരകാലസ്ഥായിയുണ്ട്. പുണ്യ്യ കഴിഞ്ഞാൽ വീണ്ടും മർത്ത്യലോകത്തേക്ക് മടങ്ങിവരേണം. ക്ഷീണേ പുണ്യേ മർത്യലോകം വിശന്തി-ഗീത. അതുകൊണ്ട് സ്വർഗ്ഗലോകവും ആഗ്രഹിക്കരുത്.

ഈശ്വരനെ നിർവ്യാജമായി ഭജിക്കുക. ഇതാണ് അവശ്യം വേണ്ടത്.

കർമ്മികൾ സുഖത്തെ ഉദ്ദേശിച്ച് കർമ്മം ചെയ്യുന്നു. എന്നാൽ അതിൽ നിന്ന് സർവദാ ദുഃഖമാണ് ഫലം. പ്രവൃത്തി എടുക്കാതെ നിദ്രയിലിരിക്കുമ്പോൾ സുഖമുണ്ട്താനും. അതുകൊണ്ട് സുഖം പ്രവൃത്തിയിൽനിന്നല്ല പ്രവൃത്തി വിട്ടിരിക്കുമ്പോഴാണ് എന്ന് തെളിയുന്നു. ഈ സുഖം ആത്മസ്വരൂപമാണ്. അതുപോലെ മനസ്സിനെ അലട്ടുന്ന വിഷയാത്മകമായ പ്രവൃത്തികളെ ത്യജിച്ച് ശ്രീഹരിയിൽ മനസ്സിനെ കൊടുത്താൽ നിത്യാനന്ദവും വിരക്തിയും ലഭിക്കും.

ഈ ആത്മാവിന്ന് സംബന്ധപ്പെട്ടതാണല്ലോ ഈ ശരീരം. അത് തന്നെ പരകീയമെന്ന സ്ഥിതിക്ക് ഈ ശരീരത്തിൽനിന്നകന്ന ഭാര്യ ഭവനം മുതലായവ പരകീയമാണെന്ന് പറയേണ്ടതില്ലല്ലോ.

പുത്രഭാര്യാധനാദികളെകൊണ്ട് ആത്മാവിനെ സന്തോഷിപ്പിക്കാമെന്നാണെങ്കിൽ അത് സാദ്ധ്യമല്ല. ആത്മാവിൻെറ സ്വരൂപം പരമാനന്ദമാണ്. വിഷയങ്ങളാകട്ടെ അൽപങ്ങൾ. നശിക്കുന്നവ. അവയെ സുഖസാധനങ്ങളാണെന്ന് തെറ്റായി ധരിക്കുന്നു. ഇവയെകൊണ്ട് ആത്മാവിന്ന് ഒരാവശ്യവുമില്ല. ശരീരം എടുത്ത ഒരുവൻ ഗർഭത്തിലിരിക്കുന്ന കാലം മുതൽ മരണംവരെ എന്തെല്ലാം കഷ്ടതകൾ അനുഭവിക്കുന്നു. അവൻ അനുഭവിക്കുന്നതെല്ലാം മുജ്ജൻമങ്ങളിൽ ചെയ്ത കർമ്മത്തിൻെറ ഫലമാണ്. ഇങ്ങിനെ വീണ്ടും വീണ്ടും കർമ്മം ചെയ്കയും അതിൻെറ ഫലമായി ജൻമങ്ങൾ എടുക്കുകയും ചെയ്തുകൊണ്ടിരുന്നാൽ ഇതിനൊരവസാനമുണ്ടാകയില്ല. അവസാനമുണ്ടാകേണമെങ്കിൽ ദേഹവും ദേഹിയും വെവ്വേറെ എന്ന ഞ്ജാനം ഉദിച്ച് ദേഹിയായ ശ്രീഹരിയെ സർവശക്ത്യാ ശരണം പ്രാപിച്ചാൽ അന്ധകാരം നശിച്ച് സംസാരമുക്തി ഉണ്ടാവും.

അതുകൊണ്ട് നിങ്ങൾ ശ്രീഹരിയെ ഭജിക്കുവിൻ. അവനാണ് ആത്മാവ്. അവനെ ഭജിക്കുന്നവർക്ക് അർത്ഥവും ലഭിക്കും പക്ഷേ അത് നിങ്ങൾ ആഗ്രഹിക്കരുത്. അത് ആത്മാനന്ദത്തിന്ന് വിഘ്നമാണ്. നിഷ്കാമഭക്തിയാണ് വിശേഷം.

ഈ പ്രപഞ്ചത്തിലെ സകല ഭൂതങ്ങളിലും ആത്മാവായി സ്ഥിതിചെയ്യുന്നത് ശ്രീഹരിയാണ്. അവനെ ഭജിക്കാതിരിക്കുന്നത് കൃതഘ്നതയാണ് അവന്ന് വംശം ജാതി നാമ ലിംഗ വ്യത്യാസമില്ല. തങ്ങൾ അസുരരല്ലേ. തങ്ങളിൽ പ്രസാദിക്കുമോ എന്ന് സംശയിക്കേണ്ട. എല്ലാവരും അവന്ന് ഒരുപോലെ ആണ്. അവനോട് ഭക്തി ഉണ്ടാവേണമെന്നേയുള്ളു.

ഭക്തികൊണ്ടേ ഹരി പ്രസാദിക്കയുള്ളു. ഒരുവനെ സ്നേഹിക്കുകയോ ഒരുവനേ ദ്വേഷിക്കുകയോ ചെയ്യുന്നത് ഹരി സ്വഭാവമല്ല.

തൃണാവർത്താദികളായ ദൈത്യൻമാർ ശംകചൂഡൻ മുതലായ യക്ഷൻമാർ വിഭീഷണൻ മുതലായ രാക്ഷസൻമാർ താടക പൂതന മുതലായ സ്ത്രീകൾ യമളാർജ്ജുന വൃക്ഷാദികൾ ബകം ജടായു മുതലായ പക്ഷികൾ കൂടെ ഭഗവാൻെറ അനുഗ്രഹം സിദ്ധിച്ചവരാണ്. അതുകൊണ്ട് പരമപ്രേമത്തോടെ ഫലകാംക്ഷയില്ലാതെ ഭജനം ചെയ്യുന്നവരെ ഭഗവാൻ പരമപദം എത്തിക്കും എന്നുള്ളത് നിശ്ചയമാണ്.

## 8-ാം അദ്ധ്യായം

ശ്രീഹരിഭക്തിമാഹാത്മ്യം കേട്ട് അസുരപുത്രൻമാർ, വളരെ സന്തോഷിച്ചു. ദൈത്യാചാര്യൻെറ മാർഗ്ഗത്തേക്കാൾ ഇത് ശ്രേയസ്കരമാണെന്ന് അവർക്ക് തോന്നിതുടങ്ങി.

ഗുരുപുത്രൻമാർക്ക് ഇത് അൽപം തലവേദനയായി. പ്രഹ്ലാദൻെറ വഴി മറ്റ് ശിഷ്യൻമാരും പോകുന്നു എന്നറിഞ്ഞ് ഉൽക്കണ്ഠയോടെ അവർ രാജസന്നിധിയിൽ ചെന്ന് വിവരമറിയിച്ചു.

ഹിരണ്യകശിപുവിന്ന് കലി വർദ്ധിച്ചു. തൻെറ പുത്രനെ എങ്ങിനെ എങ്കിലും വധിക്കേണമെന്ന് തന്നെ തീർച്ചയാക്കി.

ആ സമയത്ത് പിതാവിൻെറ അടുക്കൽ യദൃച്ഛയാ പ്രഹ്ലാദനും എത്തിച്ചേർന്നു. പുത്രൻ അഞ്ജലി ബന്ധിച്ച് പിതാവിനെ നമസ്കരിച്ചു. എത്രയോ പ്രാവശ്യം പിതാവ് ദ്രോഹിച്ചിരുന്നാലും പിതൃകൃതാപരാധം ഗണിക്കാതെ സ്നേഹത്തോടെ അച്ഛൻെറ അടുത്ത് ചെന്നു. അദ്ദേഹം ചവിട്ട് കിട്ടിയ പാമ്പെന്ന പോലെ മകൻെറ നേരെ തീറ്റി. പരുഷവാക്കുകൾ പറഞ്ഞു. ഹേ ദുർവ്വിനീത, മന്ദബുദ്ധേ, എൻെറ കുലം നശിപ്പിക്കാനായി ജനിച്ചവനെ, എൻെറ കൽപനയ നിരസിക്കുന്ന നിന്നെ യമപുരിക്ക് ഇപ്പോൾതന്നെ അയക്കുന്നുണ്ട്. 3 ലോകവും എന്നെ കിടുകിട വിറക്കുമ്പോൾ നീ എന്തു ബലം കണ്ടിട്ടാണ് എന്നെ അതിക്രമിക്കുന്നത്.

പ്രഹ്ലാദൻ:- യാതൊരുവൻ സൃഷ്ടി സ്ഥിതി സംഹാരംചെയ്ത് ഈ 3 ലോകത്തേയും ഭരിക്കുന്നുവോ, യാതൊരുവൻ ബ്രഹ്മവാദി ദേവാദി ദേവൻമാർക്കും ഈശ്വരനായി ഇരിക്കുന്നുവോ അവനാണ് എനിക്ക് ബലം. എനിക്ക് മാത്രമല്ല അങ്ങക്കും.

3 കാലടികൊണ്ട് 3 ലോകങ്ങളേയും അളന്നവനാണ് അവൻ. ത്രിഗുണങ്ങളെകൊണ്ട് ലോകങ്ങളെ സൃഷ്ടിക്കുന്നു. ഇക്കാണുന്ന വിശ്വം അവൻെറ സ്ഥൂല ശരീരമാണ്. നമുക്കെല്ലാം അവനാണ് ആശ്രയം.

അങ്ങ് രാഗദ്വേഷാദികൾ കളയേണം. ശത്രുമിത്രഭാവം എന്നത് തള്ളി എല്ലാം സമഭാവനയിൽ കാണേണം. ഇന്ദ്രിയജയം ഉണ്ടായാൽ മാത്രമേ മനസ്സിന്ന് ശാന്തി ലഭിക്കയുള്ളു. മനസ്സാണ് ഒരുവൻെറ ശത്രുവും മിത്രവും.

എനിക്ക് ശത്രുക്കളില്ല. ഞാൻ ദിഗ്വിജയം നേടിയനാണ്. എനിക്ക് മീതെ പ്രബലനും ആരും ഇല്ല എന്ന ഭാവം അരുത്. എല്ലാം ജയിച്ചാലും ഇന്ദ്രിയങ്ങളെ ജയിച്ചിട്ടില്ല. അവയെ ജയിക്കാത്തവൻ വീരപുരുഷനും അല്ല.

സാധുക്കൾ, (ഋഷികൾ മുതലായവർ) ആണ് യഥാർത്ഥ വീരൻമാർ. അവർ ദുർവൃത്തികളെ ജയിച്ചവരാണ്.

ഹിരണ്യകശിപു:- നീ എന്നെ നിന്ദിച്ചും നിന്നെ വന്ദിച്ചും സംസാരിക്കുന്നു. നീ മരിപ്പാനാഗ്രഹിക്കുന്നുവെന്നതിൻെറ സൂചനയാണ്, മരിപ്പാനാഗ്രഹിക്കുന്നവർ ഈ വിധം പുലമ്പുന്നതും സാധാരണയാണ്. എടോ ഭാഗ്യഹീന, എന്നെ കൂടാതെ അന്യനായ ഒരു ഈശ്വരനുണ്ടെന്ന് പറഞ്ഞുവല്ലോ നീ. അവനെവിടെ ഉണ്ട്?

പ്രഹ്ലാദൻ:- അവൻ സർവവ്യാപിയാണ്. എല്ലാസ്ഥലത്തും ഉണ്ട്.

ഹിരണ്യൻ:- എന്നാൽ ഈ സ്തംഭത്തിലുണ്ടോ ഞാൻ കാണുന്നില്ല.

പ്രഹ്ലാദൻ സ്തംഭത്തെ സൂക്ഷിച്ചു നോക്കി. അപ്പോൾ സ്തംഭത്തിൽ ഭഗവൽ രൂപംകണ്ട് നമസ്കരിച്ചു. അവിടേയും ഉണ്ട് എന്ന് പറഞ്ഞു.

ഹിരണ്യൻ- ഞാൻ കാണുന്നില്ല. നീ വെറുതെ പറയുക മാത്രമാണ് നിൻെറ ശിരസ്സ് ഞാൻ ഇപ്പോൾ അറക്കും. അവൻ നിന്നെ രക്ഷിക്കട്ടെ. എന്ന് അനുഗ്രഹവാക്കുകൾ പറഞ്ഞു.

ഹിരണ്യകശിപു സിംഹാസനത്തിൽനിന്ന് താഴെ ചാടി. ഹരിയുണ്ടെന്ന പറഞ്ഞ സ്തംഭത്തെ ഊക്കോടെ അടിച്ചു.

രക്ഷിതാവിനെ ആദ്യം കൊന്നാൽ കുട്ടിയെ പിന്നീട് വധിക്കാതെ കഴിക്ക മെന്ന് വിചാരിച്ചിരിക്കാം.

സ്തംഭത്തിൽനിന്ന് അതിഗംഭീരമായ ഗർജ്ജനനാദം പുറത്തേക്ക് വന്ന ആ ശബ്ദം എല്ലാ ലോകങ്ങളിലും വ്യാപിച്ചു.

ഹിരണ്യൻ ഈ ശബ്ദം കേട്ടിട്ടും ഭയപ്പെട്ടില്ല. സ്തംഭത്തെതന്നെ നോക്ക അതിലും ഒന്നും പ്രത്യേകമായി കണ്ടില്ല. എന്നാൽ അസുരസൈന്യം ഭ പ്പെട്ടു വിറച്ചു.

തൻെറ ഭക്തനായ പ്രഹ്ലാദൻ പറഞ്ഞ വാക്ക് നിഷ്ഫലമാവാതിരിപ്പാ ആ സ്തംഭം രണ്ടായിപിളർന്ന് അതിൻെറ ഉള്ളിൽ നിന്ന് അത്ഭുതമായ ഒര രൂപം പുറത്തു വന്നു. മേൽപാതി സിംഹവും താഴെ മനുഷ്യ രൂപവും. ശ്ര നൃഹരയേ നമഃ.

ഹിരണ്യൻ ഈ ഭയങ്കര അൽഭുത രൂപം കണ്ട് ആശ്ചര്യപ്പെട്ടു. ഇ ന്തൊരു രൂപം നരനുമല്ല സിംഹവുമല്ല. ദ്വാരപാലകനായ തൻെറ ഭൃത്യ അനുഗ്രഹബുദ്ധിയോടെ കാട്ടിക്കൊടുത്തതായിരിക്കാം ഈ രൂപം

ഉഗ്രമായ തീ പോലെ പഴുക്കുന്ന നേത്രങ്ങൾ, പ്രകാശമായ പിരടി രോമ വമ്പിച്ച ദംഷ്ട്രകൾ, മൂർച്ചയുള്ള നാവ്, ഇളകുന്ന പുരികങ്ങൾ, മുഖം ഭയാനക മുഖദ്വാരം പർവത ഗുഹപോലെ പിളർപ്പുള്ളത്, ശരീരം ആകാശമാനമായ കൺഠം കുറുകിയത്, വിരിഞ്ഞ മാറ്, കുടുങ്ങിയ ഇടുപ്പ്, വെളുത്ത രോമ വമ്പിച്ച കൈകൾ, വിരലുകളിൽ കൂർത്ത് ബലിഷ്ഠമായ നഖങ്ങൾ, ശം ചക്രം, ഗദ, പത്മം കൈകളിൽ, കൂടാതെ മററ് അസ്ത്രശസ്ത്രാദികളും

ദൈത്യ ദാനവൻമാർ ഇദ്ദേഹത്തെ കണ്ട ഉടനെ തന്നെ ഭീതിപൂണ്ടു ചില ഓടിപ്പോയി. ഇദ്ദേഹം ഹിരണ്യൻെറ അടുക്കൽ വന്നു. മായാസ്വരൂപനായ ഹ തൻെറ വധോദ്യമത്തിനു പുറപ്പെട്ടിരിക്കുന്നുവെന്ന് അവൻ മനസ്സിലാക്കി. ഇ പരിഭ്രമം വേണ്ടന്ന് തീർച്ചയാക്കി ഗദയെടുത്തു നരസിംഹൻെറ നേർക്ക് ചാ

വെളിച്ചത്തിൻെറ മുമ്പിൽ അന്ധകാരമെന്നപോലെ അവനെ കാണാതാ അവൻ ഹരിയെ ഗദകൊണ്ട് അടിച്ചു. ഭഗവാൻ അവനെ കടന്ന് പിടിച്ചു അവ പിടുത്തത്തിൽ നിന്ന് ചാടി അപ്പോൾ ഹരി നിസ്സാരനാണെന്ന അഹങ്കാരവ വന്നു.

ഈ യുദ്ധം കാണുവാൻ ദിക്പാലൻമാർ വന്നുചേർന്നു-ഹിരണ്യൻ വി ണുവിൻെറ പിടിത്തത്തിൽ നിന്ന് വിടുതലായപ്പോൾ ഇനി എന്ത് സംഭവിക്കു എന്ന് വിചാരിച്ച് ഭയന്നു

അവൻ വാളും പരിചയും എടുത്തു. വാൾ പരിച പ്രയോഗിക്കാൻ പ പ്പെടുമ്പോൾ നരസിംഹം ഗർജിച്ചു. അവൻ ആ ശബ്ദം കേട്ട് അന്ധാളി

ഉടനെ അവതാരമൂർത്തി കടന്ന് വീണ്ടും പിടിച്ചു തന്റെ തുടമേൽ കിടത്തി. പാമ്പ് എലിയെ പിടിച്ചമാതിരി ആയിരുന്നുഅത്. അവൻ ആവുന്നവണ്ണം ശ്രമിച്ചു രക്ഷപ്പെടാൻ സാധിച്ചില്ല. നരസിംഹമൂത്തി തന്റെ ഇരുകൈകളിലുമുള്ള കൂർത്ത നഖങ്ങളെ അവന്റെ മാർവിടത്തിനുള്ളിൽ ഇറക്കി. കുടൽ മാലകൾ പുറത്തെടുത്തു കഴുത്തിലിട്ടു.

ബ്രഹ്മാവ് കൊടുത്ത വരമനുസരിച്ച് ഭൂമിയിലും ആകാശത്തിലും വെച്ച് വധം പാടില്ല എന്നതിനാലാണ് മടിയിൽ കിടത്തിയത്. ആയുധങ്ങൾ പാടില്ലെന്നുള്ളതിനാൽ നഖങ്ങൾ ഉപയോഗിച്ചു. ഉള്ളിലും പുറത്തും എന്നുള്ളതിനാൽ കവാടദ്വാരത്തിൽ വെച്ചു നടത്തി. രാത്രിയിലും പകലിലും പാടില്ല എന്നതിനാൽ സന്ധ്യാസമയം സ്വീകരിച്ചു.

നരസിംഹ മൂർത്തിയുടെ ഭയങ്കര സ്വരൂപത്തിൽനിന്ന് കുടൽ മാലയും രക്തവും ശരീരത്തിൽ വന്നപ്പോൾ ഭയങ്കരത്വം കൂടുതൽ ആയി അങ്ങോട്ട് നോക്കാൻ തന്നെ വയ്യാതായി.

അവന്റെ സഹായികൾ എതിർത്തപ്പോൾ ഭഗവാൻ അവരെ നഖങ്ങൾ കൊണ്ടും ശസ്ത്രങ്ങൾകൊണ്ടും കാൽകൊണ്ടു മെതിച്ചും കൊന്നു

പിരടി രോമങ്ങളുടെ ചലനത്താൽ ഉണ്ടായവാതഗതിയാൽ ചലിച്ച മേഘങ്ങൾ കഷണങ്ങളായി. ശ്വാസഗതിയുടെ വേഗതയാൽ സമുദ്രങ്ങൾ ക്ഷോഭിച്ചു. ഭൂമി ചലിച്ചു പർവതങ്ങൾ പുഴങ്ങിവീണു ഭഗവൽ തേജസ്സ് കാരണം ആകാശം കാണാതെ ആയി.

അനന്തരം അവതാരമൂർത്തി രാജാസനത്തിൽ കയറി ഇരുന്നു. തന്നെ എതൃക്കുവാൻ ആരും വരുന്നില്ലെന്ന് കണ്ടു. ക്രോധാവേശത്തോടെ ആയിരുന്ന മുഖം കാരണം, ആരും അദ്ദേഹത്തെ സമീപിക്കുവാൻ ധൈര്യപ്പെട്ടില്ല. ക്രോധം ശമിപ്പിക്കുവാൻ പററിയവർ സ്ത്രീകളായതിനാൽ ദേവസ്ത്രീകൾ പുഷ്പവൃഷ്ടി ചെയ്തു. അപ്പോൾ ദേവൻമാരും അപ്സരസുകളും ഗന്ധർവൻമാരും വാദ്യം മുഴക്കി നൃത്തം ചെയ്തു. ബ്രഹ്മാവ് ശിവൻ ദിക്പാലൻമാർ മുതലായവർ സ്തോത്രം ചെയ്തു.

## 9-ാംഅദ്ധ്യായം

ഭഗവാന്റെ ക്രോധം ഇനിയും ശമിച്ചിരുന്നില്ല. ബ്രഹ്മാവ് ഭയന്ന് ഇരിക്കയായിരുന്നു. അദ്ദേഹം ലക്ഷ്മിദേവിയോട് ഭഗവാന്റെ അരികിൽ ചെന്ന് ശാന്തപ്പെടുത്താനാവശ്യപ്പെട്ടു. താൻ ഇത്രകാലവും ഇതുപോലെ ഉള്ള ഒരു രൂപം കാണാത്തതിനാൽ തനിക്ക് അതിയായ ഭയമുണ്ടെന്ന് പറഞ്ഞ് ഒഴിഞ്ഞു മാറി.അപ്പോൾ അരികത്തുണ്ടായിരുന്ന പ്രഹ്ലാദനോട് അപ്രകാരം ചെയ്യാൻ പറഞ്ഞു. ബാലൻ ബ്രഹ്മാവിന്റെ കൽപന അനുസരിച്ച് മന്ദം മന്ദം നടന്ന് കൈകൾ ശിരസ്സിൽ വെച്ച് ഭൂമിയിൽ വീണു നമസ്കരിച്ചു. തന്റെ മുമ്പിൽ സാഷ്ടാംഗ പ്രമാണം ചെയ്തു കിടക്കുന്ന ബാലനെ കരുണയോടെ എടുത്ത് തന്റെ കൈകളെ അവന്റെ ശിരസ്സിൽവെച്ച് അനുഗ്രഹിച്ചു.

ഭഗവൽസ്പർശനം കിട്ടിയ ഉടനെ അവന്റെ എല്ലാ ദുരിതങ്ങളും അവസാനിച്ചു. ഹൃദയത്തിൽ ഭഗവൽ പാദങ്ങളെ പ്രതിഷ്ഠിച്ചു. അപ്പോൾ രോമാഞ്ചമുണ്ടായി ഹൃദയം ദ്രവിച്ചു. ആനന്ദബാഷ്പംചൊരിഞ്ഞു ഭഗവാനിൽ ഉറപ്പിച്ച

നേത്രങ്ങളോടും ഹൃദയത്തോടുംകൂടി സ്തുതിച്ചു

ബ്രഹ്മാദിദേവൻമാർക്കും മററും യാതൊരു ദേവനെ സമീപിപ്പാൻ ധൈര്യമില്ലാതിരിക്കേ ആ ഹരിയെ സന്തുഷ്ടനാക്കാൻ എനിക്ക് സാദ്ധ്യമായിയോ ആ ഹരിക്ക് നമസ്ക്കാരം. പദവി, പണം, സൽകുല ജനനം, ശാസ്ത്രജ്ഞാനം, യോഗാഭ്യാസം എന്നി ഗുണങ്ങളേക്കാൾ പരമപ്രേമഭക്തി യാതൊരു ഭഗവാൻ ഉൽകൃഷ്ടമായി കരുതുന്നുവോ, ആ ഭഗവാന്ന് നമസ്ക്കാരം. ഭക്തി ഹീനനായ ബ്രാഹ്മണനേക്കാൾ ഭക്തിയുള്ള ചണ്ഡാളനാണ് ശ്രേഷ്ഠൻ. അവൻ അവൻെറ കുലത്തേയും ഭക്തി കൊണ്ട് പരിശുദ്ധമാക്കുന്നു. ഭക്തി ഹീനനായ ബ്രാഹ്മണനാകട്ടെ ധനാഭിമാനാദികൾ നിമിത്തം അത്യന്തം ഗർവ്വിഷ്ഠനായി ഭവിക്കയാൽ അവനെതന്നെ പരിശുദ്ധനാക്കുന്നില്ല. പിന്നെ കുലത്തെ പരിശുദ്ധമാക്കുമോ

നിന്തിരുവടി അജ്ഞതയുള്ളവരിൽ നിന്ന് യാതൊന്നും അപേക്ഷിക്കുന്നില്ല. എന്നാൽ, സമർപ്പിക്കുന്നത് എന്തും സ്വീകരിക്കാറുണ്ട്. എന്തിനെന്നാൽ അപൂർണ്ണരായ ഭക്തർ പൂജയാൽ പൂർണ്ണത പ്രാപിക്കട്ടെ എന്ന് കരുതിട്ടാണ്. അതിനാൽ ഏതേതുവിധത്തിൽ ഭഗവാനെ സമ്മാനിക്കുന്നുവോ അതൊക്കയും അവരുടെ അപൂർണ്ണതയെ അകററാനാണ്.

ഭഗവാനെ, ബ്രഹ്മാവാദികൾ അങ്ങയുടെ ഭക്തൻമാരാണ്. ഞങ്ങളെ പോലെ ദ്വേഷിക്കുന്നവരല്ല അവർക്ക് ഈ അവതാരസ്വരൂപം ഭയഹേതുകമായിരിക്കുന്നു എന്നാൽ ഈ സ്വരൂപം കണ്ട് ഞാൻ ഭയപ്പെടുന്നില്ല എൻെറ ഭയം അങ്ങയുടെ സംസാരചക്രമാണ് എന്നിൽ അങ്ങ് പ്രീതനായിട്ട് അങ്ങയുടെ പാദാരവിന്ദത്തിലേക്ക് എപ്പോൾ വിളിക്കുമോ അപ്പോഴാണ് എൻെറ ഭയം തീരും.

പ്രിയപ്പെട്ട വസ്തുക്കളോട് വിയോഗവും അപ്രിയമുള്ളതിനോട് സംയോഗവും കാണുന്നു. ഇതെല്ലാം ദുഃഖം തരുന്നു. ഞാൻ ഏതുതരം യോനിയിൽ ജനിച്ചാലും സംസാര ദുഃഖം എന്നെ ദഹിപ്പിക്കും. ഇതിൻെറ ശമനത്തിനായി ലൗകീക ഉപായങ്ങളും, ധനാർജ്ജനവും, വൈദിക വിധിയായി ചില പ്രായശ്ചിത്തങ്ങളും ഉണ്ട്. അതും ദുഃഖജനകമാണ്. എല്ലാററിനും മൂല കാരണം ദേഹത്തിലുള്ള അഹംഭാവമാണ്. ആ ഭാവം ഇല്ലാതാവാൻ അങ്ങയെ സേവിക്കുന്നു

എന്നിലുള്ള കാരുണ്യം കൊണ്ടാണ് അങ്ങ് ഇങ്ങനെ അവതരിച്ചത്. ഇപ്രകാരം കാരുണ്യമുള്ള അങ്ങയുടെ ലീലകളെ കീർത്തിക്കുകയും അങ്ങയുടെ ഭക്തൻമാരുടെ സൽസംഗം നേടുകയും ചെയ്യുമ്പോൾ മായയിൽ നിന്ന് മുക്തനാകും. അപ്പോൾ ക്ഷണികങ്ങളായ ഈ സുഖദുഃഖങ്ങൾ ഞാൻ ഗണിക്കയില്ല അപ്പോൾ സംസാരക്ലേശ നിവൃത്തി ഉണ്ടാകും

രക്ഷാസ്ഥാനമായ മാതാവിൽ നിന്ന് കുട്ടികൾ മരിക്കാറില്ലേ? സമുദ്രത്തിൽ കപ്പലുകൾ മുങ്ങാറില്ലേ? ആകാശത്തിൽ നിന്ന് വിമാനങ്ങൾ പൊട്ടി വീഴാറില്ലേ? ഇതിനെല്ലാം കാരണം അവർക്ക് നിന്തിരുവടിയുടെ കാരുണ്യമില്ലായ്മയാണ്. എന്നാൽ എനിക്ക് കാരുണ്യം അപാരമായിരുന്നു. അങ്ങ് അഭയംതന്നു. അങ്ങ് ഇങ്ങിനെ നേരിട്ടുതന്നെ സഹായം തരുന്നതിന് പുറമെ മററുള്ളവരെ പ്രേരിച്ച് അവരെകൊണ്ടും അങ്ങ് സഹായം ചെയ്യിക്കുന്നു.

മായാശക്തിയുടെ പ്രേരണ കൊണ്ട് 10 ഇന്ദ്രിയങ്ങളും 5 ഭൂതങ്ങളും

കൂടിയ സംസാര ചക്രത്തിൻെറ സ്വരൂപമായ മനസ്സിനെ നിന്തിരുവടിയുടെ ഭക്തനുമാത്രമേ അതിക്രമിക്കാൻ കഴിയുകയുള്ളു അങ്ങയെ സർവ്വാത്മനാ ആശ്രയിക്കുന്നവരുടെ മനസ്സിലാണ് അത് നിലയ്ക്കുക

അങ്ങക്കല്ലാതെ മററാർക്കും ഈ സംസാരത്തിൽനിന്ന് രക്ഷപ്പെടുത്താൻ കഴികയില്ല. ദിക്പാലൻമാർ എൻെറ പിതാവിൻെറ പുരികചലനം കണ്ട് ഭയപ്പെട്ടിരിക്കുകയായിരുന്നു. ആ പിതാവിനേയാണ് അങ്ങ് ഒരു നിമിഷം കൊണ്ട് ഹനിച്ചത്. അപ്പോൾ അങ്ങ് അല്ലാതെ മററാർക്ക് എന്തു ചെയ്യാൻ കഴിയും?

ബ്രഹ്മാവ് മുതൽ ചക്രവർത്തിവരെയുള്ളവരുടെ സകലഭോഗങ്ങളും ഇന്ദ്രീയഗ്രാഹ്യങ്ങളാകയാൽ അവ തുച്ഛമാണ്. അതൊന്നും എനിക്ക് വേണ്ട. അങ്ങയുടെ പാദസേവ മാത്രം മതി. അതുമാത്രമേ ക്ഷയിക്കാത്ത ആനന്ദം തരുകയുള്ളു.

വിഷയങ്ങൾ സുഖ ഹേതുക്കളാണെന്ന് വിചാരിക്കുന്നത് തെററാണ്. അവ ദുഃഖം മാത്രമേ തരുകയുള്ളു. അവ മരുമരിചിക പോലെയാണ്. മരുഭൂമിയിൽ ചൂടിൻെറ അല കൊണ്ട് വെള്ളമുണ്ട് എന്ന് തോന്നുന്നതല്ലാതെ വെള്ളമുണ്ടാകയില്ല. അതുപോലെ ആണ് വിഷയങ്ങളും. ആവിഷയങ്ങൾ അനുഭവിപ്പാനുപകരിക്കുന്ന ശരീരമോ രോഗാസ്പദം. ഈ പരമാർത്ഥം അറിഞ്ഞിട്ടും ജനങ്ങൾക്ക് വിരക്തി വരുന്നില്ല. മായാവിലാസം ആശ്ചര്യം തന്നെ. എനിക്ക് വിരക്തി വന്നത് ആശ്ചര്യമാണ്. അസുരകുലത്തിൽ ജനിച്ചിട്ടും ഉൽകൃഷ്ടമായ അങ്ങയുടെ കരാരവിന്ദം എൻെറ ശിരസ്സ് സ്പർശിച്ചു. ഇതു ബ്രഹ്മാവാദികൾക്ക് കൂടി സിദ്ധിക്കാത്തതല്ലെ?

അങ്ങയെ സേവിക്കുന്നവരെ അങ്ങ് അനുഗ്രഹിക്കുന്നു. അങ്ങ് സർവ്വാത്മാവും സർവ്വരുടേയും സുഹൃത്തുമായതിനാൽ ജാതി ഉൽകൃഷ്ടത, നികൃഷ്ടത എന്നിവ നോക്കാതെ ആർ എന്ത് ആഗ്രഹിച്ചാലും അത് നൽകുന്നു.

അങ്ങയുടെ ഭൃത്യനായ നാരദമുനി എന്നെ സംസാരജ്വരം പിടിപെട്ട ആളുകളുടെ ഇടയിൽ നിന്ന് രക്ഷപ്പെടുത്തി. അദ്ദേഹത്തിൻെറ അനുഗ്രഹത്താൽ എനിക്ക് ഇത്രത്തോളം സാധിച്ചു. എനിക്കും ആമാതിരി ഭൃത്യസേവ തന്നെ നൽകേണം.

കയ്യിൽ വാൾ പരിച എടുത്ത് എന്നെ വധിക്കാൻ വന്ന എൻെറ പിതാവിനെ അങ്ങ് വധിച്ച് എന്നെ രക്ഷിച്ചു. അത് അങ്ങയുടെ ഭൃത്യനായ നാരദമഹർഷിയുടെ വാക്ക് ബഹുമാനിച്ചായിരിക്കേണം.

ഈ ലോകം മുഴുവനും ഏകനായ നിന്തിരുവടി മാത്രമാണ്- മായാ ജനിതമായ ത്രിഗുണങ്ങളുടെ ഏറ്റക്കുറച്ചിൽ കൊണ്ട് ഈ ലോകത്തെ അങ്ങ് സൃഷ്ടിച്ചു രക്ഷിച്ചു സംഹരിച്ചുവരുന്നു. ഓരോന്നിലും അങ്ങ് പ്രവേശിച്ച് ഏകനായ അങ്ങ് അനേകനായി കാണപ്പെടുന്നു.

കാര്യകാരണമായിരിക്കുന്ന ഈ ലോകം അങ്ങ്തന്നെയാണ്. എന്നാൽ അങ്ങയുടെ ശരിയായ സ്വരൂപം ലോകത്തിൽ നിന്ന് ഭിന്നവുമാണ് ഏതു പോലെ എന്നാൽ വിത്തിൽ നിന്ന് വൃക്ഷം. വൃക്ഷം ഭൂമിയിൽ വളർന്ന് ഭൂമിയിൽ ലയിക്കുന്നു. വിത്തിൽ നിന്ന് ഭൂമി വേറെ നില്ക്കുന്നത് പോലെ. അങ്ങ് ലോകസ്വരൂപനാണെങ്കിലും ലോകാതീതനായിട്ട് വേറെ നില്ക്കുന്നു.

അങ്ങ് ഈ ലോകത്തെ, പ്രളയകാലത്ത് അങ്ങയിൽ ലയിപ്പിച്ച് സച്ചിദാന

ന്ദാനുഭാവത്തോടെ നിദ്രയിൽ സ്ഥിതമായി പ്രളയജലമദ്ധ്യത്തിൽ ശയിക്കുന്നു.

അങ്ങ് കാരണ ജലത്തിൽ അനന്തശയനത്തിൽ നിജാനന്ദ സ്വരൂപനായി ശയിക്കുമ്പോൾ സ്വേച്ഛയയാ ഉണർന്ന് ഗുണക്ഷോഭം സംഭവിച്ച് അങ്ങയിൽ ലയിച്ച ലോകം നിന്തിരുവടിയുടെ നാഭിയിൽ നിന്ന് പുറപ്പെട്ട പത്മത്തിൽ നിന്ന് ലോകാകാരമായി പുറത്തേക്ക് വിത്തിൽ നിന്ന് വൃക്ഷമെന്ന പോലെ വരുന്നു. അതുകൊണ്ട് ലോകം അങ്ങയുടെ സ്വരൂപമാണ്.

ആദിയിൽ ബ്രഹ്മാവ് അങ്ങയുടെ നാഭിയിൽ നിന്ന് ജനിച്ചശേഷം അങ്ങെയെ കാണാതെ തേടി. വിത്ത് മണ്ണിൽ നിന്ന് മുളച്ചുവന്നാൽ മുളയല്ലാതെ വിത്തിനെ കാണാൻ കഴികയില്ലല്ലോ. അതുപോലെ ബ്രഹ്മദേവനാകുന്ന മുള വന്നപ്പോൾ വിത്താകുന്ന അങ്ങയെ കണ്ടില്ല.

അദ്ദേഹം ബഹുകാലം തപസ്സ് ചെയ്തു. അന്തഃകരണ മാലിന്യം നീങ്ങി. അപ്പോൾ അദ്ദേഹത്തിൻെറ ഉള്ളിൽ ചൈതന്യമായ അങ്ങ് പ്രകാശിച്ചു. അപ്പോൾ അങ്ങയുടെ വിരാട് സ്വരൂപത്തെ (എല്ലാ ലോകങ്ങളും അനേകം ശിരസ്സുകളും കൈകളും സകല ജീവജാലങ്ങളും) കണ്ടു ആനന്ദം തൂകി.

ബ്രഹ്മാവിനെ അനുഗ്രഹിപ്പാനായി വേദങ്ങളെ (ശ്രുതിദേവതകളെ) അപഹരിച്ച മധു കൈടഭന്മാരെ ഹയഗ്രീവനായി അവതരിച്ച് സംഹരിച്ചു അതുപോലെ ലോക രക്ഷാർത്ഥം രാമകൃഷ്ണാവതാരങ്ങൾ, വാമനമൂർത്തി, കൂർമ്മം മത്സ്യം എന്നീ അവതാരങ്ങളെടുത്തു.

പ്രഭോ, ജന്മാന്തരവാസന നിമിത്തം കാമാദികൾ വിടാത്ത ഞാൻ നിരന്തരം അവയാൽ പീഡിക്കപ്പെടുന്നു. അതുകാരണം അങ്ങയുടെ കഥാ കീർത്തന ശ്രവണാദികളിൽ ശ്രദ്ധിക്കാൻ സാധിക്കുന്നില്ല.

എൻെറ ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും എന്നെ അനേകം ഭാര്യമാരുള്ള ഒരു പുരുഷനെ അലട്ടുന്നത് പോലെ ലാളിക്കുന്നു. അത് അസഹ്യമായിരിക്കുന്നു ഞാൻ മാത്രമല്ല എല്ലാ ജനങ്ങളും എന്നെപോലെ തന്നെയാണ്.

അവിടുത്തേക്ക്, സംസാരത്തിൽ മുങ്ങിയിരിക്കുന്നവരെ എല്ലാം ഉദ്ധരിക്കുവാൻ ഒരു പ്രയാസവും ഇല്ല. ഇച്ഛമാത്രത്താൽ നിന്തുരുവടിക്ക് എന്തും ചെയ്യാം. എന്നെ മാത്രം അനുഗ്രഹിച്ചത് കൊണ്ട് പോരാ അങ്ങയേയോ അങ്ങയുടെ ഭൃത്യന്മാരെയോ സേവിക്കുന്നതു കൊണ്ട് സംസാരക്ലേശം നശിക്കുമെന്നുള്ള അറിവില്ലാത്ത മൂഢന്മാർക്കാണ് മഹാനുഗ്രഹം വേണ്ടത്. (പ്രഹ്ലാദൻ തൻെറ സുഖം മാത്രം കാംക്ഷിക്കുന്നവനല്ല. ലോകാഃ സമസ്തഃ സുഖിനോ ഭവന്തുഃ എന്ന ചിന്തക്കാരനാണ്)

ഭഗവാനെ, എന്നെ സംബന്ധിച്ച് എനിക്ക് ഇപ്പോൾ ചിന്തയില്ല. അങ്ങ് എന്നെ രക്ഷിക്കും പക്ഷേ അങ്ങയുടെ കഥാമൃതത്തെ പാനം ചെയ്യാനാവാത്ത മൂഢന്മാർക്ക് എന്തുഗതി? അവർ ഈ സംസാരകടൽ കടക്കുവാനുപകരിക്കുന്ന കഥാമൃതം സേവിക്കുന്നില്ലെന്ന് മാത്രമല്ല ഇന്ദ്രിയ പ്രീതി വരുത്തുവാനായി ധനധാന്യ ഭാര്യ പുത്രാദിഭാരങ്ങളെ ചുമന്നുകൊണ്ടും പോകുന്നു.

മുനിമാർ അവർക്ക് വേണ്ടത് ഉപദേശിക്കും എന്ന് പറഞ്ഞാൽ പോരാ അവർ ഒരു ഭാഗത്ത് ഇരുന്ന് മൗനമായി ധ്യാനിക്കും. ആ ധ്യാനഫലം ഇവർക്ക് എത്തുകയില്ല. ഇവരെ ഈ സങ്കടത്തിൽ വിട്ടിട്ട് എനിക്ക് മാത്രം രക്ഷ വേണ്ട. മോക്ഷോപായങ്ങൾ 10 ആണ്. മൗനം വ്രതം, ശ്രുതം, തപസ്സ്, അധ്യയനം

(വേദപാഠം), സ്വധർമ്മം, വ്യാഖ്യം (ഗ്രന്ഥവ്യാഖ്യാനം) രഹ(ഏകാന്തവാസം), ജപം, സമാധി, (ദേവചിന്തനം) ഇവ ആയാസം കൂടാതെ ശീലിക്കാം. പക്ഷേ യഥാർത്ഥ മോക്ഷകാംക്ഷയുള്ളവർ ദുർല്ലഭമാണ്- മേൽപറഞ്ഞ സാധനങ്ങളെ അവർ ജീവിതോപായമായി ഉപയോഗിക്കയല്ലാതെ ഭഗവൽ പ്രസാദത്തിനുപ യോഗിക്കുന്നില്ല.

മേൽപറഞ്ഞവ്രതങ്ങൾ അനുഷ്ഠിക്കുന്നവർ സകാമന്മാരാണെങ്കിൽ ഫലം ലഭിക്കയില്ല. ഭക്തിയില്ലാത്തവർക്ക് നിഷ്ഫലവുമാണ്. അഭക്തന്മാർ അവരിൽ ഇരിക്കുന്ന അങ്ങയെ അറിയുന്നില്ല. ബുദ്ധിപ്രസാദംകൊണ്ടേ തത്വപരിജ്ഞാ നമുണ്ടാകയുള്ളു. അദ്ധ്യയനാദികൾ ബുദ്ധിശുദ്ധിഹേതുകങ്ങളാണ്. അവ വസ്തു പ്രാപകങ്ങളല്ല. അന്തഃകരണത്തിൽ തെളിഞ്ഞു കാണുന്ന രൂപത്തെ ഉപാസനകൊണ്ട് സാക്ഷാൽക്കരിക്കാം എന്നു മാത്രം. അതിനെകൊണ്ട് വേറെ പ്രയോജനമില്ല.

വിവേകികൾ നമസ്കാരം സ്തോത്രം സർവ്വകർമ്മ സമർപ്പണം പൂജ പരി ചര്യ പാദസ്മരണം കഥാശ്രവണം ഈ വിവിധസേവകൊണ്ട് അങ്ങയെ പ്രാപി ക്കുന്നു. എന്നാൽ സാധാർണക്കാർക്ക് അങ്ങയിൽ ഭക്തി കുറവാണ്. ഭക്തി കൊണ്ടേ മോക്ഷവും ലഭിക്കയുള്ളു. അതിനാൽ അങ്ങയുടെ ദാസനായിരിപ്പാൻ ഞാനാഗ്രഹിക്കുന്നു.

ഭഗവാൻ പ്രഹ്ലാദന്റെ ഈ സ്തുതികേട്ട് അവനോട് സന്തോഷപൂർവ്വം പറഞ്ഞു.

പ്രഹ്ലാദ, എന്റെ ദർശനം കിട്ടിയാൽ അവന്റെ സർവ്വ കാമങ്ങളും അവ സാനിക്കും എന്റെ ദർശനം കിട്ടേണമെങ്കിൽ എന്നെ ഭജിക്കയും വേണം. നിനക്ക് എന്റെ അനുഗ്രഹം കിട്ടിയപോലെ ആർക്കും അത്കിട്ടും.

മറ്റുള്ളവർക്ക് സംസാരക്ലേശത്തിൽ നിന്ന് മോചനം കൊടുക്കേണമെന്ന് അഭ്യർത്ഥിക്കേണ്ട. നിനക്ക് വേണ്ട വരം സ്വീകരിക്കുക. അവർ എന്നെ ഭജി ക്കുമ്പോൾ അതിന്റെ ഫലം അവർക്ക് കിട്ടും.

പ്രഹ്ലാദൻ നിഷ്കാമനായതു കൊണ്ട് ഭഗവൽ കാരുണ്യമല്ലാതെ മറ്റൊന്നും ആവശ്യപ്പെട്ടതുമില്ല.

## 10-ാം അദ്ധ്യായം

പ്രഹ്ലാദൻ- ഞാൻ അസുരകുലത്തിൽ ജനിച്ചവനാണ്. ജന്മനാ വിഷയാശ എന്നിൽ ഉണ്ടായിരിക്കണം. അത് നരകാദി ദുഃഖ ഹേതുകമാണെന്നറിഞ്ഞ് വിരക്തനായി മോക്ഷേച്ഛയോടെ അങ്ങയെ ശരണം പ്രാപിച്ചിരിക്കയാണ്. അത്കൊണ്ട് ഭോഗസാധനങ്ങളെ തന്നെ തന്ന് എന്നെ മോഹിപ്പിക്കരുത്.

എന്നാൽ എന്നെ മോഹിപ്പിക്കുന്നുവെന്ന് പറയുന്നത് ശരിയായിരിക്കില്ല. ഞാൻ നിഷ്കാമനോ സകാമനോ എന്ന് പരീക്ഷിക്കാനായിരിക്കും.

ആഗ്രഹം സാധിക്കാനായി അങ്ങയെ സമീപിക്കുന്നുത് ഒരു ഭക്തന്റെ ലക്ഷണമല്ല. അവൻ വ്യാപാരിയാണ് കൊടുക്കുന്നത് പ്രഭുവും സ്വീകരിക്കു ന്നത് ഭൃത്യനും. സ്വകാര്യ ഉദ്ദേശത്തോടെയാണ് പ്രവർത്തിക്കുന്നത്. 2 പേരും കച്ചവടക്കാരാണ്. എന്നാൽ അങ്ങക്ക് എന്നിൽ നിന്നൊന്നും വേണ്ട. ഞാനോ ഒരാഗ്രഹവും ഇല്ലാത്ത ഭക്തൻ.

എന്നാലും ഞാൻ ആഗ്രഹിക്കുന്ന വരം തരാമെന്നുണ്ടെങ്കിൽ ചോദിക്കാം. എൻെറ ഹൃദയത്തിലുള്ള കാമബീജങ്ങൾ നിശ്ശേഷം നശിക്കാൻ അനുഗ്രഹം വേണം. അവ ഉള്ളേടത്തോളം കാലം മനസ്സ് ദുർവൃത്തിമാർഗ്ഗത്തിൽ പ്രവൃത്തിക്കും. അതുകാരണം പല കഷ്ടതകളും സംഭവിക്കും. അതിനാൽ അതിൽനിന്ന് രക്ഷയാണ് എനിക്ക് വേണ്ടത്.

മനസ്സിലെ കാമങ്ങളെ എപ്പോൾ ഒരുവൻ വിടുവാൻ ശക്തനാകുമോ അപ്പോൾ അങ്ങയെപോലെ ഉള്ളവരുടെ സംഗവും ജ്ഞാനാനന്ദവും അനുഭവിപ്പാനിടവരും. ഇത്രയും പറഞ്ഞ് വിഷയസുഖവരം കൊടുപ്പാനുദ്ദേശിച്ച ഭഗവാനെ തടഞ്ഞ് നമസ്കരിച്ചു.

നരസിംഹ മൂർത്തി:- പ്രഹ്ലാദാ നീ മാത്രമല്ല നിന്നെ പോലെ നിർവ്യാജഭക്തിയുള്ളവർ ആരും ഇഹലോകസുഖങ്ങളെ അഭ്യർത്ഥിക്കുന്നില്ല. എന്നാൽ എൻെറ ആവശ്യം നീ അനുസരിക്കേണം. ഈ മന്വന്തരം കഴിയുന്നത് വരെ അസുരാധിപത്യം സ്വീകരിച്ച് അതിന്നനുവദിച്ച ഭോഗങ്ങളെ അനുഭവിക്കുക. അതു നിന്നെ ബന്ധനസ്ഥനാക്കുമെന്ന് ഭയപ്പെടേണ്ട. എല്ലാ കർമ്മങ്ങളേയും എനിക്കായി സമർപ്പിക്കുക അത് എനിക്കുള്ള പൂജയാണ്. നിൻെറ മനസ്സ് എന്നിൽ ഉറയ്ക്കുവാൻ എൻെറ കഥ നിരന്തരം ശ്രവിക്കുക.

സുഖാനുഭവം കൊണ്ട് പ്രാരബ്ധത്താൽ നേടിയ പുണ്യത്തെയും പുണ്യാചരണത്താൽ പാപങ്ങളെയും കളഞ്ഞ് ക്രമത്തിൽ നീ എന്നെ പ്രാപിക്കുക.

ഞാൻ ഇതു പറഞ്ഞത് ഒരു സാധാരണ ഭക്തനെ സംബന്ധിച്ച് പറഞ്ഞതാണ്. നിനക്ക് ബ്രഹ്മസാക്ഷാൽകാരം സിദ്ധിച്ചതിനാൽ ഇനി പുണ്യപാപങ്ങൾ നിന്നെ ബന്ധിക്കുകയില്ല. "തദ്യഥാപുഷ്കരപലാശ. ആപോന ശ്ലിഷ്യന്തേ" താമരയിലയിൽ ജലസ്പർശനം ബാധിക്കാത്തത് പോലെ ബ്രഹ്മജ്ഞാനിക്ക് പുണ്യപാപങ്ങൾ ബാധകമല്ല-

യാതൊരുവനാണ് എൻെറയും നിൻെറയും ഈ സംവാദം പ്രഭാതത്തിൽ കീർത്തിക്കുന്നത് അവൻ എല്ലാ കർമ്മബന്ധത്തിൽ നിന്നും വിമുക്തനാകും.

പ്രഹ്ലാദൻ:- ഭഗവാനെ, ഒന്നുകൂടി പറയട്ടെ അങ്ങയുടെ മാഹാത്മ്യം അറിയാത്ത ആളാണ് എൻെറ പിതാവ്. അങ്ങയെ നിന്ദിക്കുകയും അങ്ങയുടെ ഭക്തനായ എന്നെ ദ്രോഹിക്കുകയും ചെയ്തു. ഇതിന്ന് പ്രായശ്ചിത്തമില്ലെന്നറിയുന്നു. എന്നാലും ഈ ഘോരപാപത്തിൽ നിന്ന് മോചനം കിട്ടേണം. മരണസമയത്ത് അങ്ങയുടെ അനുഗ്രഹമായ കടക്കൺ നോട്ടം സിദ്ധിച്ചതിനാൽ ഇനി മറ്റൊന്നും വേണ്ടിവരില്ല. എങ്കിലും എൻെറ അറിവില്ലായ്മ കൊണ്ട് പറഞ്ഞതാണ്.

ഭഗവാൻ:-ഭക്താ, നിൻെറ പിതാവ് മാത്രമല്ല. ആ കുലത്തിൽ ജനിച്ച 21 തലമുറക്കാരും പരിശുദ്ധരായി. കാരണം നീ ആ കുലത്തിൽ ജനിച്ചതുകൊണ്ട്.

കാമാദികളെ അടക്കി സർവത്ര സമഭാവനയോടേയും സദാചാരത്തോടെയും വർത്തിക്കുന്നവൻ ഏത് കീടദേശത്തിൽ വസിച്ചാലും അവിടവും ആ ജനങ്ങളും പരിശുദ്ധരാകുന്നു.

സർവാത്മഭാവം ഹേതുവായി ആശരഹിതരായിരിക്കുന്ന മഹാ ജനങ്ങൾ ആരെയും ഹിംസിക്കയില്ല. ഹിംസക്ക് പ്രധാന കാരണം ക്രോധം. ക്രോധത്തിന്ന് കാരണം കാമവും. ഇവ ഇല്ലാതെ വരേണമെങ്കിൽ കാമിക്കത്തക്ക വിഷയങ്ങളെ

അതിക്രമിച്ച എൻെറ ഭാവം സിദ്ധിക്കേണം- എല്ലാം താനാണെന്ന 'അഹം ബ്രഹ്മാസ്മി' ഭാവം വന്നാൽ ആർ ആരെ എന്തിന് ഹിംസിക്കേണം?

എൻെറ ഭക്തരിൽ ഉത്തമനായ നിന്നെ ആർ അനുസരിക്കുന്നുവോ അവർ എൻെറ ഭക്തന്മാരാണ്. എൻെറ ശരീര സ്പർശനത്താൽ നീ പരിശുദ്ധനായി. ആ പുത്രനോട് കൂടിയ നിൻെറ പിതാവ് പരിശുദ്ധനാകുമെന്ന് പറയേണമോ.

നീ പിതാവിൻെറ സ്ഥാനം പ്രാപിക്കുക. മനസ്സ് എന്നിൽ തന്നെ ഉറപ്പിക്കുക. നിൻെറ പ്രാപ്യസ്ഥാനം ഞാനാണെന്ന് കരുതി വേദജ്ഞർ നിശ്ചയിച്ച കർമ്മം ചെയ്യുക.

നാരദർ:- യുധിഷ്ഠിരരാജാവേ, പിതാവിൻെറ അനന്തര പ്രേതകർമ്മങ്ങൾ പ്രഹ്ലാദൻ വിധി പ്രകാരം ചെയ്തു. ഹരിയുടെ മുഖ ഭാവം മാറി പ്രസന്നനായി. ബ്രഹ്മാവാദികൾ സന്തോഷിച്ച് സ്തുതിച്ചു.

തൻെറ വരലാഭത്താൽ സൃഷ്ടിവർഗ്ഗങ്ങളാൽ ഹനിക്കപ്പെടാൻ കഴിയാത്ത വിധം ഹിരണ്യൻ അഹങ്കാരിയായി വളർന്നു. അങ്ങ് അവൻെറ ദുഷ്കൃത്യങ്ങൾ സഹിക്കവയ്യാതെ വന്നപ്പോൾ ഹനിച്ചു. അവൻെറ പുത്രനെ മരണത്തിൽ നിന്നും അങ്ങുന്ന് രക്ഷിച്ചു. അങ്ങയുടെ ഈ ഭയങ്കരസ്വരൂപം ധ്യാനിക്കുന്നവർ സർവ്വഭയത്തിൽ നിന്നും രക്ഷപ്പെടും. ഇനി അങ്ങ് ഈ രൂപത്തെ ഉപസംഹരിക്കേണം എന്ന് ബ്രഹ്മാവ് സ്തുതിച്ചു.

അസുരന്മാർ ജന്മനാ ക്രൂരന്മാരാണ്. ഈ മാതിരി വരം അങ്ങ് ഹിരണ്യന് കൊടുത്തത് പോലെയുള്ളത് കിട്ടിയാലോ, പിന്നെ അവർ ചെയ്യുന്ന നാശം ദുസ്സഹമാണ്. ഇനി അങ്ങ് ഈ മാതിരി വരം ആർക്കും കൊടുക്കരുത്.

ഹരി ഇപ്രകാരം പറഞ്ഞ് അവിടെതന്നെ മറഞ്ഞു.

അനന്തരം പ്രഹ്ലാദൻ ഭഗവാൻെറ അംശങ്ങളായ ബ്രഹ്മാവ്, ശിവൻ, കശ്യപാദിപ്രജാപതികൾ എന്നിവരെ നമസ്കരിച്ച് പൂജിച്ചു. പിന്നീട് ബ്രഹ്മാവ് പ്രഹ്ലാദനെ അസുരപതിയായി അഭിഷേകം ചെയ്തു. അവരെല്ലാം യഥാസ്ഥാനം പ്രാപിച്ചു.

യുധിഷ്ഠിര മഹാരാജവേ, ദുഷ്ടനായ ശിശുപാല ദന്തവക്ത്രന്മാർക്ക് സായുജ്യം സിദ്ധിച്ചു എന്നത് എങ്ങിനെ, എന്നതിനാണ് ജയവിജയന്മാരുടെ കഥ പറഞ്ഞത്. ഹിരണ്യാക്ഷ ഹിരണ്യകശിപുവിന്ന് ശേഷം അവർ ശ്രീരാമാവതാരകാലത്ത് കുംഭകർണ്ണ രാവണരായി. ദശരഥരാമൻ അവരെ സംഹരിച്ചു. ആ രണ്ടുപേർ വീണ്ടും കൃഷ്ണാവതാരകാലത്ത് ശിശുപാല ദന്തവക്ത്രരായി കൃഷ്ണനാൽ വധിക്കപ്പെട്ടു. ഈ ജന്മം അവരുടെ മൂന്നാമത്തേതാണ്. ഇതോടെ അവരുടെ ശാപമോചനവുമായി. അതാണ് അങ്ങ് കണ്ടുകൊണ്ടിരിക്കേ അവരുടെ ജീവാത്മതേജസ്സ് കൃഷ്ണനിൽ പ്രവേശിച്ചത്.

രാജാവേ, നിങ്ങൾ മഹാഭാഗ്യശാലികളാണ് നിങ്ങളുടെ ഗൃഹങ്ങളിൽ ലോകപരിശുദ്ധി വരുത്തുന്ന മുനിമാർ വന്നുകൊണ്ടേ ഇരിക്കുന്നു. കാരണം മനുഷ്യരൂപത്തിൽ പരബ്രഹ്മം നിങ്ങളുടെ ഗൃഹത്തിൽ ബന്ധുഭാവത്തിൽ വസിക്കുന്നു. അതാണ് ഭാഗ്യം. ആ പരബ്രഹ്മമാണ് ശ്രീകൃഷ്ണൻ. ഈ ഭഗവാൻെറ ശരിയായ സ്വരൂപത്തെ ബ്രഹ്മാവ് ശിവൻ മുതലായവർക്കു കൂടി അറിവാൻ കഴിഞ്ഞിട്ടില്ല. ഞങ്ങളിൽ പ്രസാദിക്കാനായി ഞങ്ങൾ നിത്യവും പൂജിക്കുന്നു. നിങ്ങളിലാകട്ടെ പരമപ്രേമത്തോടെ നിങ്ങളുടെ വീട്ടിൽതന്നെ സ്നേഹിതൻ,

ഗുരു, ഭൃത്യൻ, എന്ന നിലകളിൽ വ്യാപരിക്കുന്നു. മഹാശ്ചര്യം! മഹാ ഭാഗ്യം!

ശ്രീരുദ്രൻ ത്രീപുരദാഹം മുതൽ മഹൽകൃത്യങ്ങളെ നടത്തീട്ടുണ്ടല്ലോ അദ്ദേഹത്തിന്നു കൂടി നാരായണമഹിമ അറിയുകയില്ല എന്നു പറയുമ്പോൾ.

ആശ്ചര്യം തോന്നുന്നു. അത് സംബന്ധിച്ചുള്ള ഒരു കഥയുണ്ട് അത് പറയാം.

ഭഗവാൻെറ കാരുണ്യത്താൽ അഭിവൃദ്ധിപ്രാപിച്ച ദേവൻമാരെ മയൻ എന്ന അസുരശിൽപിയുടെ സഹായത്താൽ അസുരൻമാർ ജയിച്ചു. മയൻ മായാപ്രയോഗത്തിൽ അതിവിദഗ്ദ്ധനാണ്. മായകൊണ്ട് അദ്ദേഹം സ്വർണ്ണം, വെള്ളി, ഇരുമ്പ് എന്ന മൂന്നു ലോഹങ്ങൾ ഉപയോഗിച്ച് മൂന്ന് പുരം സൃഷ്ടിച്ചു. പുരങ്ങൾ എന്നാൽ രാജധാനികൾ എന്നർത്ഥം. ആ പുരങ്ങൾ ദൃശ്യങ്ങളല്ല. ഇതിൽ കയറി അസുരൻമാർ പല ദിക്കിലും സഞ്ചരിച്ചു. ദേവൻമാരോടുള്ള പൂർവവൈരം ഓർത്ത് മൂന്നു ലോകത്തേയും നശിപ്പിച്ച് എല്ലാം കരസ്ഥമാക്കി. ഇന്ദ്രാദി ദിക്പാലൻമാർ അപ്പോൾ രുദ്രസന്നിധിയിൽ ചെന്ന് സങ്കടം പറഞ്ഞു. രുദ്രൻ രക്ഷിക്കാമെന്ന് വാക്ക് കൊടുത്തു. രുദ്രൻ അസ്ത്രമന്ത്രങ്ങളെ പുരങ്ങളിലേക്ക് വിട്ടു. ആ അസ്ത്രമന്ത്രങ്ങളാൽ അസുരൻമാർ പ്രാണഹീനരായി. അപ്പോൾ അവരെ എല്ലാം എടുത്ത് അമൃതരസം ഉള്ള താൻ നിർമ്മിച്ച ഒരു വലിയ കിണറ്റിൽ കൊണ്ടുപോയി ഇട്ടു. അമൃതശക്തിയാൽ ഈ ശവങ്ങൾ പുനർജീവിച്ച് പൂർവ്വാധികം ബലവാൻമാരായി പുറത്തുവന്നു.

ശിവൻ താൻ ഉദ്ദേശിച്ച കാര്യം നടന്നില്ലെന്നറിഞ്ഞ് വിഷമിച്ചു. ഈ വിവരം വിഷ്ണുഭഗവാനറിഞ്ഞപ്പോൾ അതിന്നൊരുപായം കണ്ടുപിടിച്ചു. താനും ബ്രഹ്മാവും ചേർന്നു ഒരു പശുവിൻെറയും കുട്ടിയുടെയും വേഷത്തിൽ മദ്ധ്യാഹ്നത്തിൽ ഈ കിണറ്റിൽ ചെന്ന് അതിലെ അമൃതരസം മുഴുവൻ കുടിച്ചു വറ്റിച്ചു. അമൃത് കാക്കുന്നവർ ഇത് കണ്ടുവെങ്കിലും വിഷ്ണുമായ നിമിത്തം അവർക്ക് നിരോധിക്കാൻ കഴിഞ്ഞില്ല. ഇതറിഞ്ഞ മയൻ അസുരൻമാരോട് പറഞ്ഞു. നിങ്ങൾ ക്ലേശിക്കേണ്ട. ഇത് ഈശ്വരമതമാണ്. അതിനെ വെല്ലുവാൻ ആക്കും സാധിക്കയില്ല. നിങ്ങൾ അടങ്ങികൊൾവിൻ.

വിഷ്ണു അതിന്നുശേഷം ശിവന്ന് വേണ്ട യുദ്ധക്കോപ്പുകൾ, തേർ കുതിര മുതലായവ ശേഖരിച്ചു കൊടുത്തു. ശിവൻ കവചം ധരിച്ചു. അഭിജിത്ത് എന്ന മുഹൂർത്തത്തിൽ ത്രിപുരം ആക്രമിച്ച് ദഹിപ്പിച്ചു. എതിർത്ത അസുരരെ നാമാവശേഷമാക്കി. ദേവാദികൾ വാദ്യഘോഷം ചെയ്തു. പുഷ്പവൃഷ്ടി നടത്തി. അപ്സരസുകൾ നർത്തനം ചെയ്തു. ബ്രഹ്മാവും ദിക്പാലൻമാരും ശിവനെ സ്തോത്രം ചെയ്തു.

രാജാവേ, ഈ ശ്രീകൃഷ്ണൻ തന്നെയാണ് ആ വിഷ്ണു ഭഗവാൻ എന്നറിഞ്ഞാലും. ഭക്തൻമാരുടെ സന്താപങ്ങളെ അകറ്റി അവർക്ക് ക്ഷേമത്തെ അദ്ദേഹം നൽകുന്നു. ഞങ്ങൾ നിരന്തരം അദ്ദേഹത്തിൻെറ ലീലകളെ ഗാനം ചെയ്തു ഭജിച്ചു വരുന്നു.

ഇതോടെ സപ്താഹം 3-ാം ദിവസം സമാപിക്കുന്നു.

## 11-ാം അദ്ധ്യായം

ധർമ്മപുത്രർ ഹിരണ്യകശിപുവിൻെറ ചരിത്രം കേട്ട് സന്തോഷിച്ച് കൂടു

തൽ കാര്യങ്ങൾ അറിവാനായി വർണ്ണാശ്രമാചാര സമ്പ്രദായമുള്ള സനാതനധർമ്മത്തെ കേൾപാനാഗ്രഹമുണ്ടെന്ന് പറഞ്ഞു. യാതൊരു ധർമ്മം ആചരിച്ചാലാണ് ജനങ്ങൾക്ക് ഭക്തി, ശാന്തി, ജ്ഞാനം ഇവ ഉണ്ടാവുക അത് അറിയേണമെന്ന് ആവശ്യപ്പെട്ടു.

നാരദർ:- ഭഗവാന്ന് ധർമ്മം പ്രചരിക്കുന്നത് ഇഷ്ടമാണ്. അതുകൊണ്ട് ഭഗവൽ പ്രീത്യർത്ഥം ഞാനത് പറയാം.

ശ്രീഹരി പ്രകാശിപ്പിച്ച ഋക്, യുജുസ്സ്, സാമം, അഥർവ്വം എന്ന 4 വേദങ്ങളും (ശ്രുതി) വേദം അറിയുന്നവർ നൽകിയ സ്മൃതിയും, ധർമ്മ പ്രമാണങ്ങളാണ്. അത് അനുഷ്ഠിച്ചാൽ മനസ്സ് പരിശുദ്ധമാകും.

സത്യം, ദയ, തപസ്സ്, ശൗചം, തിതിക്ഷ, ഈക്ഷ, ശമം, ദമം, അഹിംസ, ബ്രഹ്മചര്യം, ത്യാഗം, സ്വാദ്ധ്യായം, ആർജ്ജവം, സന്തോഷം, മഹൽസേവ, പ്രവൃത്തി നിവൃത്തിമാർഗ്ഗങ്ങൾ. വിപരീതഫലപ്രാപ്തി ചിന്തനം, മൗനം, ആത്മാനുസന്ധാനം, അന്നാദി വിഭജനം, പ്രാണികളിൽ ആത്മബുദ്ധി വിശേഷിച്ച് മനുഷ്യരിൽ, പരാമാത്മദർശനം ഈ 21 ഗുണങ്ങൾ ഭക്തിയെ ഉണ്ടാക്കും. ഇതോടെ ശ്രവണാദി 9 സാധനകളും ചേർന്നാൽ 30 എണ്ണം ശ്രേയോധർമ്മങ്ങളാണ്. ഇവ അനുഷ്ഠിച്ചാൽ ശ്രീഹരി പ്രസാദിക്കും.

ജൻമംകൊണ്ടും ആചാരംകൊണ്ടും പരിശുദ്ധൻമാരായവർക്ക് ചില ക്രിയകൾ നിശ്ചയിച്ചിട്ടുണ്ട്. മന്ത്രപൂർവ്വം ഗദാധാനം മുതൽ നടത്തേണ്ടതായ 16 സംസ്ക്കാരങ്ങൾ യാതൊരുവനെ ഉദ്ദേശിച്ചു ചെയ്യുന്നുവോ അവനെ ദ്വിജനെന്നു പറയപ്പെടുന്നു.

ബ്രാഹ്മണന്ന് അദ്ധ്യയനം അദ്ധ്യാപനം, യജ്ഞം, യാജനം, ദാനം, പ്രതിഗ്രഹം എന്ന 6 വിധം വിഹിതമാണ്. യാജനം അദ്ധ്യാപനം പ്രതിഗ്രഹം ജീവിതമാർഗ്ഗങ്ങളാണ്. അവ അവശ്യം അനുഷ്ഠിക്കേണ്ടതല്ല. പ്രതിഗ്രഹം എല്ലാവരിൽനിന്നും പാടില്ല. വിശുദ്ധരിൽ നിന്ന് മാത്രം.

ക്ഷത്രിയന്ന് പ്രതിഗ്രഹം തീരെ പാടില്ല. പരോപകാരാർത്ഥമാണെങ്കിൽ യാജനാദ്ധ്യാപനങ്ങൾ ദോഷമല്ല.

ബ്രാഹ്മണരിൽനിന്ന് കരം പിരിക്കരുത്. രാജാവല്ലാത്ത ക്ഷത്രിയർ പട്ടാളത്തിൽ ചേരാം.

വൈശ്യൻ ബ്രഹ്മകുലത്തെ അനുസരിക്കുന്നവനും കൃഷി, കച്ചവടം ഗോരക്ഷ, ധനമിടപാട് മുതലായവ ചെയ്യുന്നവനുമാണ്.

ശൂദ്രൻ ദ്വിജനേയും തൻെറ സ്വാമിയേയും ശുശ്രൂഷിക്കുന്ന വരവുകൊണ്ട് ജീവിക്കുന്നു.

താണ താണവർഗ്ഗത്തിലുള്ളവർ ഉയർന്നവർണ്ണങ്ങൾക്ക് നിശ്ചയിച്ച വൃത്തികളെ ആപൽഘട്ടങ്ങളിലല്ലാതെ ഉപജീവനമാർഗ്ഗമായി സ്വീകരിക്കരുത്. ആപത്തിലാകട്ടെ ക്ഷത്രിയനൊഴികെ മറ്റെല്ലാ വർണ്ണക്കാരും മറ്റെല്ലാമാകാം. മറ്റുള്ളവർക്ക് ഋതം, അമൃതം, പ്രമൃതം സത്യാനൃതം ഈ 4 വിധ ജീവികാമാർഗ്ഗം പറയുന്നു. ഋതം = ഉംച്ഛം ശിലം (കൃഷി സ്ഥലങ്ങളിലോ അങ്ങാടി തെരുവുകളിലോ കിടക്കുന്നതിനെ പെറുക്കി എടുക്കൽ) അമൃതം = ശാലീനം (യാചിക്കാതെ ലഭിക്കുന്നത്). മൃതം = നിത്യവും യാചിച്ചു കിട്ടുന്നത് = അതുതന്നെയായാവരം പ്രമൃതം = സ്വന്തം കൃഷി ചെയ്തുണ്ടാക്കുന്നത്. സത്യാനൃതം = സത്യവും

കളവും ചേർന്നത്.(കച്ചവടം)

ബ്രാഹ്മണന്ന് വിധിച്ചത് ലഭിച്ചില്ലെങ്കിൽ കൃഷി ഗോരക്ഷ വാണിജ്യം കുസീദം ഇവ ആവാം. യാചിക്കാതെ എതൃച്ഛയാ കിട്ടുന്ന പദാർത്ഥങ്ങൾ (ശാലീനം) സ്വീകരിക്കാം. അന്നന്നേക്ക് വേണ്ടത് മാത്രം യാചിക്കാം (യായാവരം) കൃഷ്യാദി വ്യാപാരസ്ഥലങ്ങളിലോ അങ്ങാടികളിലോ ചിന്തിയ ധാന്യം പെറുക്കി എടുക്കാം. (ഉഞ്ഛനം) ഇതെല്ലാം ആപദ്ധർമ്മമാണ്.

ബ്രാഹ്മണനും രാജാവും ഒരു കാലത്തും ശ്വവൃത്തി (നീചസേവ) ചെയ്യരുത്. സർവ്വവേദസ്വരൂപൻ ബ്രാഹ്മണനും സർവദേവസ്വരൂപൻ രാജാവും ആണ്.

ബ്രാഹ്മണലക്ഷണം - ശമം ദമം തപസ്സ് ശൗചം സന്തോഷം ക്ഷാന്തി (ക്ഷമ) ആർജ്ജവം (കാപട്യമില്ലായ്മ) ജ്ഞാനം ദയ അച്യുതാത്മതത്വം (മനസ്സിനെ ഭഗവാനിൽ നിലനിർത്തുന്ന സ്വഭാവം) സത്യം ഈ 11 ഗുണങ്ങളുള്ളവൻ ബ്രാഹ്മണൻ. ക്ഷത്രിയലക്ഷണം ശൗര്യം, വീര്യം, ധൃതി, ധൈര്യം, (ആപത്തിലും ദുഃഖിക്കാതിരിക്കൽ) തേജസ്സ്, ത്യാഗം, ആത്മജയം, ക്ഷമ, ബ്രാഹ്മണ്യത, (ബ്രാഹ്മണാനുകൂല സ്വഭാവം). പ്രസാദം, (അനുഗ്രഹാരക്ഷാ ഈ 10 എണ്ണം വൈശ്യലക്ഷണം - ദേവൻ, ഗുരു, ശ്രീഹരി എന്നിവരിൽ ഭക്തി. ധർമ്മാർത്ഥകാമപുരുഷാർത്ഥ പോഷണം, ആസ്തികൃം, (ശാസ്ത്രവചനവിശ്വാസം, നിത്യം ഉദ്യമം (അർത്ഥസൻപാദനനിത്യപരിശ്രമം) നൈപുണം. അതിന്നുവേണ്ട സാമർത്ഥ്യം എന്നിവ 5.

ശൂദ്രലക്ഷണം - സന്നതി (3 വർണ്ണങ്ങളേയും നമസ്ക്കരിക്കൽ) ശൗചം, സേവ (സ്വാമിയെ പരിചരിക്കൽ) അമന്ത്രയജ്ഞഃ (മന്ത്രം കൂടാതെ യാഗാനുഷ്ഠാനം, കൃഷ്ണായനമഃ ഗോവിന്ദായനമഃ എന്ന നമശ്ശബ്ദത്തെ ചേർത്ത് നാമോച്ചാരണത്തിൽ പഞ്ചയജ്ഞങ്ങൾ അനുഷ്ഠിക്കൽ) അസ്തേയം (കളവ് ചെയ്യാതിരിക്കൽ), സത്യം, ഗോവിപ്രരക്ഷണം - 7 ഗുണങ്ങൾ ഇങ്ങിനെ.

ഇനി സ്ത്രീധർമ്മം പറയാം. ഭർത്താവ് തന്നെ സ്ത്രീകൾക്ക് ദൈവം. അതുകൊണ്ട് ഭർത്തൃശുശ്രൂഷ, അനുകൂലമനസ്ഥിതി, - ഭർത്തൃ ബന്ധുക്കളിൽ താൽപര്യം, ഭർത്താവനുഷ്ഠിക്കുന്ന വ്രതം അനുഷ്ഠിക്കുക, ഭർത്തൃഗൃഹം ശുചിയാക്കുക, അലങ്കരിക്കുക ഗൃഹത്തിൽ തന്നെ വസിക്കുക, അന്യഗൃഹയാത്ര കഴിയുന്നതും വേണ്ടെന്നുവെക്കുക, ഗൃഹപാത്രങ്ങൾ ശുചിയാക്കുക. സ്വശരീരം വൃത്തിയായിവെക്കുക.

ഭർത്താവിന്നിഷ്ടമുള്ള ഭക്ഷണപദാർത്ഥങ്ങൾ കൊടുക്കുക. വിനയം, അടക്കം, സത്യം, പ്രിയമുള്ള വാക്കുകൾ, പ്രേമത്തോടെ ഉചിതകാലങ്ങളിൽ മറ്റുവിധത്തിൽ സേവിക്കുക.

കിട്ടിയത്കൊണ്ട് സന്തോഷിക്കുക. ഇത്രകിട്ടേണമെന്നാഗ്രഹമില്ലാതിരിക്കുക. പ്രവൃത്തിയിൽ മടികാണിക്കാതിരിക്കൽ. ഭർത്തൃശുശ്രൂഷപരമധർമ്മമെന്ന് കരുതുക. പ്രിയമായും സത്യമായും സംസാരിക്കുക. പതിതനല്ലാത്ത ഭർത്താവിനെ ഭജിക്കുക എന്നത് സ്ത്രീ ധർമ്മം. ഏതൊരു സ്ത്രീ സ്വഭർത്താവ് സാക്ഷാൽ വിഷ്ണുഭഗവാനാണെന്ന് കരുതി ഭജിക്കുന്നുവോ അവൾ വൈകുണ്ഠം അന്ത്യകാലത്തിൽ എത്തും എന്നത് നിശ്ചയം.

സങ്കരജാതിക്കാരുടെ ധർമ്മം. രണ്ടുവിധം.

ഉയർന്ന ജാതി സ്ത്രീ താണ ജാതി പുരുഷൻ. ഇവർ പ്രതിലോമജർ.

താണജാതി സ്ത്രീ. ഉയർന്ന ജാതി പുരുഷൻ - അനുലോമജർ.

രജകൻ (അലക്കുകാരൻ) ചർമ്മക്കാരൻ (ചെരുപ്പ് തുന്നി) നടൻ ( കളിക്കാരൻ ചാക്യാർ മുതലായവർ ബുരുഡൻ (വാദ്യം കൊട്ടുന്നവർ) കൈവർത്തൻ (മുക്കുവൻ) മേദൻ, ദില്ലൻ ഇങ്ങിനെ 7 വർഗ്ഗക്കാർ സങ്കരജാതിക്കാർ.

അന്ത്യജൻമാർ ചണ്ഡാളൻമാർ പുൽക്കസൻമാർ മാതംഗൻമാർ ഇവരും അന്തേവസായികളാണ്. അതായത് പ്രതിലോമജൻമാരാണ് അവരുടെ പരമ്പരയായ തൊഴിൽ അവർ ഉപജീവനത്തിന്ന് എടുക്കേണം. ഇതാണ് അവരുടെ ധർമ്മം.

ശ്രേയാൻ സ്വധർമ്മോ വിഗുണഃ
പരധർമ്മാൽ സ്വനുഷ്ഠിതാൽ
സ്വധർമ്മേനിധനം ശ്രേയഃ
പരധർമ്മോഭയാപഹം- ഗീത

സ്വധർമ്മം നികൃഷ്ഠം, പരധർമ്മം ശ്രേഷ്ഠം എന്ന് കരുതുന്നത് ആപൽക്കരമാണ്. സ്വധർമ്മം അനുഷ്ഠിച്ചു വന്നാൽ ക്രമത്തിൽ കർമ്മത്തിൽനിന്ന് വിരക്തനാകും. ധർമ്മേണ പാപമപനുദതി-ധർമ്മാനുഷ്ഠാനത്താൽ പാപം നശിക്കുന്നു. ശരിക്കുള്ള ബ്രാഹ്മണൻ ആർ.

സർവ്വേ വൈയോനിജാ മർത്ത്യാ
സർവ്വേ മൂത്രപുരീഷിണഃ
ഏകേന്ദ്രിയാർത്ഥ്ഥാശ്ച
തസ്മാച്ഛീലഗുണൈർദ്വിജാഃ
ശൂദ്രോപി ശീല സമ്പന്നോ
ഗുണവാൻ ബ്രാഹ്മണോഭവേത്
ബ്രാഹ്മണോപിക്രിയാഹീനഃ
ശൂദ്രാൽ പ്രത്യവരോ ഭവേത്
പഞ്ചേന്ദ്രിയാർണ്ണവം ഘോരം
യദി ശൂദ്രോപി തീർണ്ണവാൻ
തസ്മൈ ദാനം പ്രദാതവ്യ
മപ്രമേയം യുധിഷ്ഠിര

മനുഷ്യർ യോനിയിൽ ജനിക്കുന്നു. എല്ലാവർക്കും മൂത്രപുരീഷസ്വഭാവവും ഉണ്ട്. ബാഹ്യമായി എല്ലാം ഒരുപോലെ. അതുകൊണ്ട് ബാഹ്യലക്ഷണമല്ല നോക്കേണ്ടത്.

ശമാദി ഗുണമുള്ളവൻ ശൂദ്രനായിരുന്നാലും അവൻ ബ്രാഹ്മണനാണ്. വേദാദ്ധ്യയനാദിക്രിയാഹീനൻ ബ്രാഹ്മണനായാലും അവൻ ശൂദ്രനേക്കാൾ താണവനുമാണ്.

ഘോരമായ പഞ്ചേന്ദ്രിയ സമുദ്രം. ശൂദ്രൻ കടന്നവനെങ്കിൽ എത്രയും വില പിടിച്ച ദാനം അവന്ന് ചെയ്യാം.

## 12-ാം അദ്ധ്യായം

കഴിഞ്ഞ അദ്ധ്യായത്തിൽ ബ്രാഹ്മണാദി വർണ്ണങ്ങളെ പറ്റി പറഞ്ഞു. ഇതിൽ ആശ്രമങ്ങളെ പറ്റി പറയാം.

ബ്രഹ്മചാരി ഗൃഹസ്ഥൻ വാനപ്രസ്ഥൻ സന്യാസി എന്നതാണ് 4 ആശ്രമങ്ങൾ.

ബ്രഹ്മചാരി 2 വിധം. ഔപകുർവ്വണം. നൈഷ്ഠികം. ഇന്നകാലം വരെ ബ്രഹ്മചര്യം എന്ന നിശ്ചയം ഉള്ളത് ഔപകുർവ്വണം - ആയുഷ്ക്കാലം മുഴുവൻ ബ്രഹ്മചര്യം എന്നത് നൈഷ്ഠികം.

ഉപകുർവ്വണ ധർമ്മങ്ങൾ. ഇദ്ദേഹം ഗുരുകുലത്തിൽ വസിക്കേണം. ദാസനെപോലെ ഗുരുവിന്നധീനൻ. ഗുരുവിൽ സ്ഥിരസ്നേഹം. പ്രാതമദ്ധ്യാഹ്ന സായം സന്ധികളിൽ വന്ദനം. വാക്കും മനസ്സും അടക്കി ഗായത്രി മന്ത്രം. വന്ദനാവസരത്തിൽ ജപം. ഗുരു അഗ്നി സൂര്യൻ ഹരി ഇവരെ യഥോചിതം പൂജാനമസ്ക്കാരാദികൾകൊണ്ട് ആരാധന.

ഗുരുവിളിക്കുന്ന സമയത്ത് അടുത്ത് ചെന്ന് വേദം പഠിക്കേണം. ആരംഭത്തിലും അവസാനത്തിലും ഗുരുപാദങ്ങളിൽ നമസ്ക്കാരം.

സ്മൃതിപ്രകാരം അരയിൽ മുഞ്ഞക്കയർ കൃഷ്ണമൃഗത്തോൽ വസ്ത്രം എന്നിവ വേണം. ജടാ ദണ്ഡം കമണ്ഡലു യജ്ഞസൂത്രം ഇവയിൽ ദർഭ പവിത്രവും വേണം. ഭിക്ഷക്ക് 2 നേരം രാവിലെയും വൈകുന്നേരത്തും പോകേണം. കിട്ടിയ അന്നത്തെ ഗുരുപാദങ്ങളിൽ സമർപ്പിച്ച് അനുവാദം കിട്ടിയശേഷം ഭക്ഷിക്കാം. ഏകാദശ്യാദിവ്രതം അനുഷ്ഠിക്കേണം.

സൗമ്യം, മിതാഹാരം, ഗുരുവിൻെറ ശാസ്ത്ര വാക്കുകളിൽ വിശ്വാസം, ഉത്സാഹം, ഇന്ദ്രിയജയം ഇവ ഉണ്ടാവണം. സ്ത്രീകളോട് അധികം അടുക്കാൻ പോകരുത്. സ്ത്രീയും പുരുഷനും നെയ്യും തീയ്യും പോലെ ആണെന്നറിയേണം. സ്ത്രീ പുരുഷ ഭാവവ്യത്യാസം മനസ്സിൽ ഉള്ളതുവരെ സംഗം വർജ്ജിക്കേണം. ഇതെല്ലാം ഗൃഹസ്ഥനും സന്യാസിയും ആചരിക്കേണ്ടതാണ്. ഗൃഹസ്ഥന്ന് ഋതുകാലത്തിൽ ഭാര്യാപ്രവേശനം ആവാം. ആചാര്യധർമ്മമായ അദ്ധ്യാപനം യാജനം ഇവ ഉപജീവനത്തിന്നായി ചെയ്യാം.

വ്രതത്തിലിരിക്കുന്ന ഹൃഗസ്ഥർ തേച്ചുകുളി സ്ത്രീകളോടുള്ള സംഗം. മാംസം മദ്യം പൂമാല ചന്ദനം ആഭരണം. ഇവ വർജ്ജിക്കേണം.

ബ്രഹ്മചര്യം കഴിഞ്ഞേ മറ്റ് ആശ്രമത്തിൽ പ്രവേശിക്കാവു. ബ്രഹ്മക്ഷത്രിയ വൈശ്യൻമാർ ദ്വിജൻമാരാണ്. ഈ കൂട്ടർ ഗുരുകുലത്തിൽ ബ്രഹ്മചര്യം ദീക്ഷിക്കേണം. 3 വേദങ്ങൾ ശിക്ഷാ വ്യാകരണം ഛന്ദസ്സ് ഉപനിഷത്തുക്കൾ കൂടിയത് പഠിക്കേണം. പിന്നീട് ഗുരുദക്ഷിണ ശക്തിപോലെ ചെയ്ത് ഗുരുവിൻെറ സമ്മതം വാങ്ങി മറ്റ് ആശ്രമത്തിൽ പ്രവേശിക്കണം. ഭഗവാൻ എല്ലാ ചരാചരങ്ങളിലും ഉണ്ടെങ്കിലും ഉപാസനക്ക്വേണ്ടി അഗ്നി ഗുരു സ്വശരീരം സകല ഭൂതങ്ങൾ ഇവ ആരാധ്യരാണ്.

ഇപ്രകാരം 4 ആശ്രമക്കാരും വിധിപ്രകാരം സ്വധർമ്മം തെറ്റാതെ നടന്നാൽ അവർ ബ്രഹ്മമായി ഭവിക്കുന്നു.

വാനപ്രസ്ഥധർമ്മം:- ഈയാൾ പ്രകൃതിക്കനുസരിച്ച് ജീവിക്കേണം. കൃഷി ചെയ്ത ധാന്യങ്ങൾ ഭക്ഷിക്കരുത് പ്രകൃതിയിലുള്ള വസ്തുക്കൾ നല്ല പാകം വന്നത് വേവിക്കാതെ കഴിക്കേണം.

നിവേദ്യങ്ങളും അതുപോലെ വനത്തിൽ കിട്ടുന്ന സാധനങ്ങളായിരിക്കേണം. ആരാധിപ്പാനുള്ള അഗ്നിയെ കാറ്റിൽനിന്നും മഴയിൽനിന്നും രക്ഷി

പ്പാൻ ആശ്രമത്തേയോ ഗുഹകളേയോ ഉപയോഗിക്കാം. താൻ മഞ്ഞ് കാറ്റ് മഴ വെയിൽ ഇവ സഹിക്കേണം. സ്വശരീരത്തിലെ പഞ്ചഭൂതങ്ങളെ ബാഹ്യ പഞ്ചഭൂതങ്ങളായി സമ്പർക്കം പുലർത്തേണം. ഇത് പഞ്ചഭൂതധാരണകൊണ്ട് സാധിക്കാം.

ജട ധരിക്കേണം നഖം മുഖരോമം ഇവ കളയരുത്. ശരീരമലങ്ങൾ കള യുവാൻ വിശേഷശ്രദ്ധ വേണ്ട. കമണ്ഡലു (ജലപാത്രം) കൃഷ്ണ മൃഗചർമ്മം ദണ്ഡം വൽക്കലം അഗ്നിഹോത്രത്തിന്നാവശ്യമായ സ്രുക്ക്സ്രുവം എന്ന ഉപ കരണങ്ങൾ ആവാം.

വനത്തിൽ 12, 8, 4, 2, 1 വത്സരങ്ങൾ ആരോഗ്യത്തിന്നനുസരിച്ച് ചില വഴിക്കാം. ഉപവാസാദികൾ ആരംഭിക്കുന്നതിനു മുമ്പ് ചെയ്യേണ്ട ചില വിധി കളുണ്ട്. ആരാധിച്ചു വന്നിരുന്ന അഗ്നികളെ ആത്മാവിൽ സമർപ്പിച്ച് സ്വശരീരത്തിലും ഭാര്യാപുത്രാദികളിലും ഉള്ള ഞാൻ എൻെറ എന്ന ഭാവങ്ങളെ ഉപേക്ഷിക്കേണം. പിന്നെ ശരീരത്തെ കാരണദ്രവ്യങ്ങളിൽ ലയിപ്പിക്കേണം.

അതുചെയ്യേണ്ടക്രമം. ശരീരത്തിലെ നവദ്വാരങ്ങളെ ആകാശത്തിലും പ്രാണാപാനശ്വാസ വായുക്കളെ വായുവിലും ചൂടിനെ അഗ്നിയിലും രക്തം കഫം മൂത്രം മുതലായവ ജലത്തിലും ബാക്കി എല്ല് മുതലായവ ഭൂമിയിലും ലയിപ്പിക്കേണം.

ഇപ്പോൾ പറഞ്ഞത് സ്ഥൂലശരീരലയം. ഇനി സൂക്ഷ്മ ശരീരലയം പറയാം.

വാഗിന്ദ്രിയത്തെ അഗ്നിയിലും കൈകളെ ഇന്ദ്രനിലും പാദങ്ങളെ വിഷ് ണുവിലും ഉപസ്ഥത്തെ പ്രജാപതിയിലും ലയിപ്പിക്കേണം. കാര്യങ്ങളെ കാരണ ങ്ങളിൽ ലയിപ്പിക്കലാണ് തത്വം. ഇപ്പോൾ പറഞ്ഞത് അവരുടെ അധിഷ്ഠാന ദേവതകളിൽ ലയിപ്പിക്കലാണ്. ദേവതകൾ ഈശ്വരാംശമായതിനാൽ അവരെ ഈശ്വരനിൽനിന്ന് അഭേദമായിട്ടു കാണേണം. അപ്പോൾ ഏകാത്മത സുസ്ഥി രമാകും. അതിന്നുവേണ്ടിയാണ് ഈ ലയക്രമത്തെ ഉപദേശിച്ചത്. ഗുദത്തെ അതിൻെറ പ്രവൃത്തിയായ വിസർഗ്ഗത്തോടെ മൃത്യുവിൽ ലയിപ്പിക്കേണം.

ഇനി ജ്ഞാനേന്ദ്രിയലയമാർഗ്ഗം പറയാം. ശ്രോത്രം അതിൻെറ വിഷയമായ നാദത്തേ അധിദൈവമായ ദിക്കുകളിലും ത്വഗീന്ദ്രിയം സ്പർശ വിഷയത്തോടെ വായുവിലും നേത്രത്തെ രൂപവിഷയത്തോടെ സൂര്യനിലും ജിഹ്വയെ രസവിഷയ ത്തോടെ വരുണനിലും ഘ്രാണേന്ദ്രിയത്തേ ഗന്ധം എന്ന വിഷയത്തോടെ ഭൂമിയിലും സമർപ്പിക്കേണം. ജിഹ്വയും ഘ്രാണേന്ദ്രിയവും ഏറ്റവും ആക ർഷിക്കുന്ന ഇന്ദ്രിയങ്ങളാണ്. രണ്ടിൻേറയും അധിദൈവങ്ങൾ വരുണനും അശ്വികളും. ജലത്തിലും ഗന്ധരൂപമായ ഭൂമിയിലും ലയിക്കേണമെന്ന് പറ ഞ്ഞത് ഇതുവരെ പറഞ്ഞരീതിയിൽനിന്ന് വ്യത്യസ്ഥമാണ്.

മനസ്സിനേയും മനോരഥങ്ങളേയും മനസ്സിൻെറ വ്യാപാരങ്ങളേയും അധി ദൈവമായ ചന്ദ്രനിലും ബുദ്ധിയെ ബ്രഹ്മാവിലും ഞാനെന്ന അഹങ്കാരത്തെ അധിദൈവമായ രുദ്രനിലും ചിത്തത്തെ ജീവാത്മാവിലും ഗുണകാര്യങ്ങൾ ഇന്ദ്രി യദേവൻമാരോടെ സാത്വികാഹങ്കാരത്തിലും സാത്വികാഹങ്കാരത്തെ മഹത്തത്വ ത്തിലും ലയിപ്പിക്കേണം.

ഭൂമിയെ ജലത്തിലും ജലത്തെ തേജസ്സിലും തേജസ്സിനെ വായുവിലും വായു വിനെ ആകാശത്തിലും ആകാശത്തെ താമസാഹങ്കാരത്തിലും അഹങ്കാരത്തെ

മഹത്തത്വത്തിലും മഹത്തത്വത്തെ പ്രധാനത്തിലും. പ്രധാനത്തെ അക്ഷരബ്രഹ്മത്തിലും ലയിപ്പിക്കേണം.

അവശേഷിച്ച അക്ഷരബ്രഹ്മംതന്നെ പരമാത്മാവ്. ഇതെല്ലാം വാനപ്രസ്ഥൻ അറിഞ്ഞ് വിറക് കത്തികഴിഞ്ഞാൽ അഗ്നി എന്നപോലെ സർവ്വകൃത്യങ്ങളിൽനിന്നും വിരമിക്കേണ്ടതാണ്.

## 13-ാം അദ്ധ്യായം

വാനപ്രസ്ഥം കഴിഞ്ഞശേഷം ശരീരത്തിന്ന് ശക്തിയും ബുദ്ധിശക്തിയും ഉണ്ടെങ്കിൽ സന്യസിക്കേണം. സന്യാസമെന്നാൽ ഈ ശരീരമൊഴികെ മറ്റെല്ലാം ഉപേക്ഷിക്കേണമെന്നർത്ഥം. ഒന്നിലും ആഗ്രഹമുണ്ടാകരുത്. ഒരു ബന്ധുവിനോടും സ്നേഹഭാവം ആചരിക്കരുത്. ഒരു രാത്രിയിലധികം ഒരു സ്ഥലത്തും താമസിക്കരുത്.

കൗപിനം മാത്രമേ ധരിക്കാവൂ. വസ്ത്രം വേണമെങ്കിൽ കൗപീനത്തിനെ ആച്ഛാദനം ചെയ്വാൻ ചെറിയ ഒരു തുണ്ട് ഉപയോഗിക്കാം. ചിഹ്നമായ ദണ്ഡം കമണ്ഡലു ഇവ ആവാം. രോഗാദികളുള്ളപ്പോൾ പുതയ്ക്കാൻ കമ്പളിയോ കിടക്കാൻ ശയ്യയോ ആവാം.

ഭിക്ഷാന്നംകൊണ്ട് ശരീര രക്ഷ ചെയ്യേണം. ആത്മാനന്ദം ഉണ്ടാക്കേണം. അന്യാശ്രയമില്ലാതെ ജീവിക്കേണം. രാഗാദികളെ ഉപേക്ഷിക്കേണം. സർവ്വാത്മനാ ഭഗവാനെ ശരണം പ്രാപിക്കേണം. ഏകനായി സഞ്ചാരം ചെയ്യേണം. സർവ്വം ഖല്വിദംബ്രഹ്മഃ എന്ന വാക്യം മനസ്സിൽവെച്ച് സർവരേയും ഭഗവാനായി കാണേണം. കാര്യമായ പ്രപഞ്ചവും ഈശ്വരനായ കാരണവും ഒന്നാണെന്ന് ഭാവം വേണം. നിദ്രയുടെ ആരംഭത്തിന്ന് മുമ്പും ജാഗ്രത്തിൻെറ അവസാനത്തിലും മദ്ധ്യേയുള്ള ഇടവേളയിലെ ഭാവം യാതൊന്നോ ആഭാവത്തെ ആത്മസ്വരൂപമായി കരുതേണം.

മരണം നിശ്ചയമാണെന്നറിഞ്ഞിരിക്കേ അതിനെ ആഗ്രഹിക്കയോ വെറുക്കയോ അരുത്. ഭഗവാൻെറ നിശ്ചയമനുസരിച്ച് വന്നുകൊള്ളട്ടെ എന്ന് കരുതേണം.

ധനാദികളെ ആർജ്ജിക്കേണ്ടശാസ്ത്രങ്ങൾ അസത്താണ്. ശാസ്ത്രാഭ്യാസംകൊണ്ടു ഉപജീവനമാർഗ്ഗം തേടരുത് വേദം അഭ്യസിക്കാൻ പറഞ്ഞത് ഗൃഹസ്ഥാശ്രമിയെ ഉദ്ദേശിച്ചാണ്. യതിക്ക് അത് ആവശ്യമില്ല.

കീർത്തി, ഉപജീവനമാർഗ്ഗം ഇതിന്നായി ശിഷ്യസമ്പാദനം അരുത്. ഗ്രന്ഥങ്ങൾ അനേകം പഠിക്കേണ്ട. ഗ്രന്ഥവ്യാഖ്യാനം അരുത് മഠസ്ഥാപനം മുതലായത് ചെയ്യേണ്ട. ഇതിലെല്ലാം വിക്ഷേപം വരുന്നതാകയാൽ യതിയുടെ ശാന്തി നഷ്ടപ്പെടും.

യതികൾ 2 തരക്കാരാണ്. സാധകൻമാരും സിദ്ധൻമാരും സാധകൻമാർ അപരാക്ഷാനുഭൂതിയിൽ എത്തിയവരല്ല. അവർക്ക് ജ്ഞാനദാർഢ്യത്തിന്നായി വ്യാഖ്യാനങ്ങൾ എഴുതാം.

എന്നാൽ സിദ്ധൻമാർ പരമപദവി എത്തിയവരാണ്. അവരുടെ ചിത്തം ബ്രഹ്മത്തിൽ സ്ഥിരമാണ്. അവർ പരമഹംസൻമാരാണ്. അവർ ഉൻമത്തൻ ബാലൻ എന്നിവരെപോലെയും വാഗ്മിയാണെങ്കിലും മൂകനെപോലെയും ജന

ങ്ങളുടെ ഇടയിൽ നടക്കും.

ഈ പരമഹംസധർമ്മത്തെ തന്നെയാണ് അഭ്യസിക്കേണ്ടതെന്ന് കാണിപ്പാനുള്ള ഇതിഹാസകഥ പറയാം.

ഭക്ത ചക്രവർത്തിയായ പ്രഹ്ലാദൻ ജനങ്ങളുടെ മനോവ്യാപാരമറിയുവാൻ ഏതാനും മന്ത്രിമാരോടുകൂടി പലസ്ഥലങ്ങളിലും ചുറ്റിവന്നു. സഹ്യപർവ്വത താഴ്വരയിൽ ഒരു മുനിവെറും നിലത്ത് ധൂളിപുരണ്ട ശരീരത്തോടെ ശയിക്കുന്നത് കണ്ടു. അദ്ദേഹത്തിൻെറ മുഖം പ്രകാശമാനമായിരുന്നു.

ഒരു വിധത്തിലും അദ്ദേഹത്തെ കണ്ടാൽ ഒരു ചിഹ്നവും ഇല്ലാത്തതിനാൽ സാധാരണയായി ഇദ്ദേഹം ഒരു പരമഹംസനാണെന്ന് തോന്നുകയില്ല. എന്നാൽ പ്രഹ്ലാദൻ അദ്ദേഹത്തെ കണ്ട മാത്രയിൽ തിരിച്ചറിഞ്ഞു നമസ്ക്കരിച്ചു.

പ്രഹ്ലാദൻ- അങ്ങ് അദ്ധ്വാനിച്ച് ജീവിക്കുന്ന ഒരുവനെപോലെ ഇരിക്കുന്നു. ധനവാന്മാർക്ക് സുഖഭോഗങ്ങൾ ഇഷ്ടംപോലെ ലഭിക്കുന്നത്കൊണ്ട് അവർക്ക് മാത്രമല്ലെ ശരീരസ്ഥൌല്യത്തോടെ ഇരിക്കാൻ കഴിയു. അങ്ങ് തടിച്ച് കൊഴുത്ത ശരീരത്തോടെ ആവാൻ കാരണമെന്താണ്.

അങ്ങക്ക് അർത്ഥമില്ല. അതുകൊണ്ട് ഭോഗവുമില്ല. യാതൊരു പരിശ്രമവും അർത്ഥസമ്പാദനത്തിന്ന് ചെയ്യുന്നതുമില്ല. അങ്ങ് എപ്പോഴും ശയിച്ചുകൊണ്ടേ ഇരിക്കുന്നു. എങ്കിലും ശരീരം തടിച്ചു കൊണ്ടിരിക്കുന്നു. കാരണമെന്താണ്?

അങ്ങ് എല്ലാറ്റിന്നും സാമർത്ഥ്യമുള്ളവനും പ്രവൃത്തി എടുക്കാൻ കഴിവുള്ളവനും കഥാകീർത്തനം ചെയ്വാനും പ്രാപ്തനുമാണെന്ന് തോന്നുന്നു എന്നാൽ അങ്ങ് ഉദാസീനതയെ അവലംബിച്ചിരിക്കുന്നു. കാരണമെന്താണ്?

പ്രഹ്ലാദൻെറ ഈ വാക്കുകൾ കേട്ട മുനി സന്തോഷിച്ച് ഈവിധം പറഞ്ഞു.

ഹേ അസുരാധിപാ, അങ്ങ് ഊഹംകൊണ്ടേ ഓരോരുത്തരുടെ യഥാർത്ഥ മനസ്ഥിതി അറിയുന്നുണ്ടല്ലോ. സർവ്വജ്ഞനായ ഭഗവാൻ അങ്ങയുടെ ഹൃദയത്തിൽ സദാ ശോഭിച്ചുകൊണ്ടിരിക്കുന്നു. അങ്ങക്ക് എല്ലാമറിയാമെങ്കിലും അങ്ങയുടെ ചോദ്യം മാനിച്ച് ഗുരുവിൽനിന്ന് കേട്ടത് ഞാൻ സമാധാനമായി പറയാം. ഭഗവൽ ഭക്തൻമാരോടുള്ള സംസർഗ്ഗം അന്തഃകരണശുദ്ധിക്ക് കാരണമായി വരുന്നത്കൊണ്ട് അങ്ങയോടുള്ള സംഭാഷണം എനിക്കിഷ്ടമാണ്.

എല്ലാവരും കർമ്മം ചെയ്യുന്നു. അങ്ങെന്താ ഉദാസീനനായി ഇരിക്കുന്നത് എന്ന് ചോദിച്ചുവല്ലൊ. അതിന്നുത്തരം പറയാം.

ജനന മരണങ്ങൾക്ക് കാരണം ആഗ്രഹമാണ്. എത്രകണ്ട് ആഗ്രഹങ്ങൾ ഉണ്ട് അത്രകണ്ട് വിഷയാശകൂടിവരും. ഒരാഗ്രഹം സാധിക്കുമ്പോൾ മറ്റൊരാഗ്രഹം വരും. ഈ ആഗ്രഹമാകുന്ന നദി കരകവിഞ്ഞൊഴുകുന്നു. അപ്പോൾ ബഹുവിധ കർമ്മങ്ങളെ ചെയ്ത് ആഗ്രഹസിദ്ധി വരുത്തുവാൻ ശ്രമിക്കുന്നു. അതിൻഫലമായി അനേകം ജൻമങ്ങൾ എടുക്കേണ്ടിവരുന്നു. അപ്പോൾ പല ഉച്ചനീചയോനികളിൽ ചെന്നുചാടുന്നു. ഒടുവിൽ എങ്ങിനെയോ ഈ മനുഷ്യജൻമം സിദ്ധിച്ചുവെന്ന് വിചാരിക്കുക. ഈ ജൻമം സിദ്ധിച്ചവരിൽ പലരും സുഖം കാംക്ഷിച്ച് വിപരീതഫലം അനുഭവിക്കുന്നതായി കണ്ടുവരുന്നു. അതുകൊണ്ട് അങ്ങിനെ ഉള്ള കർമ്മങ്ങൾ ചെയ്യുന്നത് തെറ്റാണെന്നറിഞ്ഞ് ഞാൻ വിരക്തനായി ഭവിച്ചു. അത് നിമിത്തം ഉദാസീനനായി.

ഈ ആത്മാവ് സുഖസ്വരൂപനാണ് സർവ്വകർമ്മങ്ങളിൽനിന്നും എപ്പോൾ

വിട്ടിരിക്കുന്നുവോ അപ്പോഴാണ് അതിന്ന് സുഖം കിട്ടുന്നത്. സുഷുപ്തിയിൽ അതുകൊണ്ടാണ് നാം സുഖമായി ഉറങ്ങി എന്ന സന്തോഷം അനുഭവിക്കുന്നത്. അതുകൊണ്ട് ചലിക്കാതെ ഒരു ഭാഗത്തിരുന്ന് പ്രാബ്ധകർമ്മങ്ങളെ അനുഭവിച്ച് ആത്മസ്വരൂപനായ ഭഗവാനെ നിരന്തരം ചിന്തിച്ചുകൊണ്ട് ഞാനിരിക്കുന്നു. ഈ ആത്മാവ് സുഖ സ്വരൂപനാണെന്ന് മറന്നത്കൊണ്ടാണ്. സംസാരകാരണമായ കർമ്മങ്ങളിൽ മനുഷ്യർ ഏർപ്പെടുന്നത്. കുളത്തിലെ ശുദ്ധജലത്തെ ചണ്ടി മറയ്ക്കുന്നത്പോലെ സ്വരൂപാനന്ദത്തെ ദേഹാദി ഇന്ദ്രിയങ്ങൾ മറയ്ക്കുന്നു.

പുണ്യപാപ കർമ്മങ്ങൾക്കധീനരായ ദേഹേന്ദ്രിയ കരണങ്ങൾകൊണ്ട് സുഖത്തെ വരുത്തുവാനിച്ഛരിച്ചു പ്രവൃത്തിക്കുന്നവന്ന് അവൻെറ പ്രവൃത്തി അവന്ന് ഉദ്ദേശിച്ചഫലത്തെ കൊടുക്കുന്നില്ല. അർത്ഥം ഭോഗവസ്തുക്കൾ ഇവ സുഖം ജനിപ്പിക്കും. അർത്ഥം സമ്പാദിപ്പാനോ ക്ലേശവും വേണ്ടിവന്നു. ധനം വർദ്ധിക്കുന്തോറും മനസ്സിന്ന് അസ്വാസ്ഥ്യം കൂടുന്നു. അതുകൊണ്ട് ധനം ദുഃഖാസ്പദമാണ്.

പ്രാണനിലും അർത്ഥത്തിലും ആഗ്രഹം വെച്ചിരിക്കുന്നവർക്ക് രാജാവ്, കള്ളൻ, ശത്രുക്കൾ, സ്വജനങ്ങൾ, പശു, മൃഗാദികൾ, യാചകൻമാർ, കാലം, സ്വശരീരം ഇവയിൽ നിന്ന് എപ്പോഴും ഭീതിയാണ്. അതുകൊണ്ട് ആ ധനത്തിലും പ്രാണനിലുമുള്ള ആഗ്രഹത്തെ ഉപേക്ഷിക്കേണം.

ഇപ്രകാരം അനർത്ഥങ്ങൾ ഉണ്ടാകുന്നുണ്ടെങ്കിലും ആരും വിരക്തരാവാറില്ല. കിട്ടിയതുകൊണ്ട് സന്തോഷവുമില്ല. ഈ ലോകത്തിൽ തേനീച്ചയും അജഗരം എന്ന പാമ്പും എൻെറ ഗുരുനാഥൻമാരാണ്.

തേൻശേഖരിക്കുന്ന തേനീച്ച അതിൻെറ അന്ത്യത്തിന്ന് അതു വഴിവെക്കുന്നു. ആത്മനാശത്തിന്ന് കാരണമായ സമ്പാദ്യം അജഗരം ആഹാരത്തിന്നു വേണ്ടി പ്രയത്നിക്കാറില്ല. യദൃച്ഛയാ വല്ലതും കിട്ടിയാൽ പിടിച്ചു തിന്നും. ഒന്നും കിട്ടിയില്ലെങ്കിൽ മിണ്ടാതെ കിടക്കും. അതുപോലെ ഞാനും ആ മാതിരിജീവിതം നയിക്കുന്നു.

ശരീരത്തിൻെറ സ്ഥൗല്യത്തിന്ന് കാരണം മനസ്സിലെ സന്തോഷം മാത്രമാണ്.

ഭക്ഷണംപോലെയാണ് വസ്ത്രവും എന്ത് കിട്ടുന്നുവോ അത് ധരിക്കും. ശയനവും അതുപോലെതന്നെ. ചില ദിക്കിൽ വെറും നിലത്ത് ചില സ്ഥലത്ത് പുല്ലോ ഇലയോ കിടക്കുന്നുണ്ടാവും. ചിലപ്പോൾ കട്ടിൽ മെത്ത. ചില സ്ഥലങ്ങളിൽ ചിലർ എന്നെ കുളിപ്പിച്ച് സുഗന്ധദ്രവ്യങ്ങൾ തേച്ച് ശോഭനവസ്ത്രം ഉടുപ്പിച്ച് തേർ കുതിര ഇവയിൽ ഇരുത്തി എഴുന്നെള്ളിപ്പിക്കും. ത്രിഗുണങ്ങളാൽ പ്രേരിതരായവർ അവരുടെ ഇച്ഛരാനുസരണം പ്രവൃത്തിക്കും. അവർക്കെല്ലാം ഭഗവദനുഗ്രഹമുണ്ടാകട്ടെ എന്ന് പ്രാർത്ഥിക്കും.

ഈ നിലയിലെത്തേണമെങ്കിൽ ചിത്തത്തിലെ ജാതിമതഭേദഭാവനയെ ചിത്തത്തിൽ ഹോമിക്കേണം. ഭേദഭാവന ചിത്തവൃത്തിയാണെന്നു ദൃഢമായി ഉറയ്ക്കേണം. ഇങ്ങിനെയുള്ള ചിത്തത്തെ മനസ്സിൽ ഹോമിക്കേണം.

ഒന്നിനെ മറ്റൊന്നായിട്ടു ധരിക്കുന്നത് മനസ്സിൻെറ സ്വഭാവമാണ്. ആ മനസ്സിനെ സാത്വികാഹങ്കാരത്തിൽ ഹോമിക്കേണം.

സത്വഗുണത്തിൻെറ പരിണാമമാണ് മനസ്സെന്നും അതിൽ ചിത്പ്രതി

ബിംബം നിമിത്തം ചലനം ലഭിച്ചതാണെന്നും നിശ്ചയിച്ച് ആ അഹങ്കാരത്തെ മഹത്തത്വത്തിലും മഹത്തത്വത്തെ മായയിലും ഹോമിക്കേണം. ആ മായയെ ആത്മാവിലും. ആത്മാവ് തന്നെ പരബ്രഹ്മമെന്നറിഞ്ഞ് സ്വയം പ്രകാശിക്കുന്ന ആത്മസ്വരൂപനായി ഇരിക്കേണം. പിന്നെ ചെയ്യേണ്ടതൊന്നുമില്ലാത്തതിനാൽ എല്ലാ കർമ്മങ്ങളിൽനിന്നും വിരമിക്കേണം.

മന്ദബുദ്ധികൾക്ക് ഇത് ലോകമര്യാദയേയും ശാസ്ത്രമര്യാദയേയും അതിക്രമിച്ചതായിട്ടുള്ളതെന്ന് തോന്നും. അത്കൊണ്ട് ഞാൻ അത് അതിഗോപ്യമായി വെച്ചിരിക്കയാണ്. എന്നാൽ അങ്ങ് ഭഗവൽപ്രിയനായത്കൊണ്ട് പറഞ്ഞുപോയതാണ്.

പ്രഹ്ലാദൻ ഈ മുനിയിൽനിന്ന് പരമഹംസൻമാരുടെ ധർമ്മരഹസ്യം അറിഞ്ഞ് സന്തോഷിച്ച് അദ്ദേഹത്തെ പൂജിച്ച് യാത്ര പറഞ്ഞ് പോയി.

## 14-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ ഗൃഹസ്ഥധർമ്മങ്ങളെപ്പറ്റി പറയുന്നു.

യുധിഷ്ഠിരൻ ചോദിച്ചു മഹർഷേ, ഗൃഹസ്ഥരായ എന്നെപോലെ ഉള്ളവർ ഗൃഹകാര്യങ്ങളിൽ ആസക്തരായിരിക്കുമ്പോൾ മോക്ഷപദം നേടുവാൻ എന്തു ചെയ്യേണം.

നാരദർ:- കർമ്മങ്ങൾ മോക്ഷങ്ങൾക്ക് തടസ്ഥമാണെങ്കിലും അത് ആചരണ വ്യത്യാസംകൊണ്ട് മോക്ഷപ്രദമാക്കാം.

ഗൃഹസ്ഥൻ സ്നാനം തർപ്പണം സന്ധ്യോപാസന പഞ്ചമഹായജ്ഞം ഇങ്ങിനെ ഉള്ള ഉചിതക്രിയകളെ വാസുദേവാർപ്പണമായി ചെയ്ത് മഹാനുഭാവൻമാരെ സേവിക്കേണം.

ഗൃഹസ്ഥധർമ്മങ്ങൾ അനുഷ്ഠിച്ചശേഷം ഒഴിവുള്ളസമയത്ത് ശാന്തരായ മുനിമാരുടെ സമീപം ചെന്ന് ശ്രദ്ധയോടെ ഭഗവൽ കഥാമൃതം ഗ്രഹിക്കേണം. സജ്ജനസംസർഗ്ഗവും കഥാമൃതവും ക്രമത്തിൽ 'ഞാൻ' 'എന്റെ' എന്നഭാവം ഇല്ലാതാക്കും. കല്യാണം കഴിക്കാത്ത ഒരുവൻ സ്വപ്നത്തിൽ കാണുന്ന ഭാര്യാപുത്രാദികളെ കണ്ണുതുറന്നാൽ കാണാത്തതുപോലെ ഗൃഹസ്ഥൻ അവരെ ജ്ഞാനോദയത്തിൽ പരമാർത്ഥമല്ലെന്ന് കാണേണം.

ലോകരീതി നല്ലവണ്ണം മനസ്സിലാക്കി ലോകത്തിൽ എത്രമാത്രം മനസ്സിരുത്തേണമോ അത്രമാത്രം ചെയ്യാം. ശരീരത്തിലും ഗൃഹത്തിലും എത്രമാത്രം സംഗം വേണമോ അത്രമാത്രം. ലോകാസക്തി ഇല്ലെങ്കിലും ഉള്ളവനെപോലെ നടിച്ച് ലോകത്തിൽ പെരുമാറേണം. അന്തരംഗത്തിൽ സംഗം ബലമായുണ്ടാവരുത്. ആത്മതത്വവും ലോകരീതിയും ഒരുമിച്ചുകൊണ്ടുപോവാൻ അറിയേണം.

ഉള്ളിൽ വിരക്തിയും പുറമെ ആസക്തിയും വേണം. ബന്ധുക്കൾ മാതാപിതാക്കൾ സഹോദരൻമാർ എന്നിവർ എന്തു പറയുന്നുവോ എന്ത് ഇച്ഛിക്കുന്നുവോ അവ അനുമോദിക്കേണം. എന്നാൽ അവരിൽ എന്റെതെന്നഭാവം ഉണ്ടാവരുത്.

എല്ലാവരേയും അനുമോദിക്കാൻ പണംവേണ്ട എന്നതിന്ന് സമാധാനം. പ്രകൃതിയിൽ ധാരാളം ധാന്യങ്ങളും, ഫലങ്ങളും, തങ്കം, വെള്ളി മുതലായവയും ഉണ്ട്. ഇതെല്ലാം ഈശ്വരനിർമ്മിതമാണ്. അതിനെ ഓരോരുത്തർ

കൈവശം വെച്ച് അവരവരുടേതാണെന്ന് അഭിമാനിക്കുകയാണ്. വാസ്തവ ത്തിൽ അവർ ചോരൻമാരാണ്. അവയിൽ എടുക്കാൻ പറ്റുന്ന ഫലങ്ങളോ ധാന്യങ്ങളോ ബുദ്ധിമുട്ടുകൂടാതെ എടുക്കാൻ പറ്റുന്നത് എടുത്ത് ആവശ്യം നിറവേറ്റേണം. സ്വന്തം ആവശ്യത്തിന്ന് വളരെ കുറച്ചുമാത്രമേ എടുക്കാവൂ. ചോര നായാൽ കടുത്തശിക്ഷ ഭഗവാനിൽനിന്ന് അനുഭവിക്കേണ്ടിവരും. ഏറ്റവും വലിയ ശിക്ഷ ജനനമരണസംസാരക്ലേശം ആയിരിക്കും.

പശു, കുതിര, പൂച്ച, എലി, സർപ്പം, കാക്ക, ഈച്ച, ഇവയെ സ്വപുത്രൻമാ രെപോലെ കരുതി ആവശ്യത്തിലധികം ഉള്ളധനം അവരുടെ സംരക്ഷണ ത്തിന്നുപയോഗിക്കേണം.

ഗൃഹസ്ഥാശ്രമിയായാലും അധികം സമ്പാദ്യംവേണമെന്ന് വിചാരിച്ച് ധന ത്തിന്നായി ക്ലേശിക്കരുത്. ദേശകാലാവസ്ഥാനുസരണം പ്രാരബ്ധത്താൽ എന്ത് ലഭിക്കുന്നുവോ അത്കൊണ്ട് തൃപ്തനാകേണം.

തനിക്കനുഭവിക്കാനുള്ള പദാർത്ഥങ്ങളെ യഥായോഗ്യം ശ്വാക്കൾക്കും ചണ്ഡാളൻമാർക്കും വിഭജിച്ചുകൊടുക്കേണം. തനിക്ക് പ്രിയപ്പെട്ട ഭാര്യയേയും അതിഥിസൽക്കാരത്തിൽ നിയോഗിക്കേണം. ഏറ്റവും അവകാശമുള്ളത്-എൻെറ എന്ന വിചാരമുള്ളത് ഭാര്യയിലാണല്ലോ. യാതൊരു സ്ത്രീയെ നിമിത്തമാക്കി സ്വപ്രാണങ്ങളേയോ മാതാപിതാക്കൻമാരെകൂടി ഉപേക്ഷിക്കാൻ തെയ്യാറാവു ന്നുണ്ടോ അവളാണല്ലോ ഭാര്യ. അവളെ ജയിച്ചാൽ അവൻ ഈശ്വരനെ ജയിച്ചു എന്ന് വിചാരിക്കാം. ആ ഭാര്യയെ അതിഥിശുശ്രൂഷക്ക് നിയോഗിപ്പാൻ സാധി ച്ചാൽ മഹാഫലം കിട്ടും.

ഭാര്യയിലുള്ള അഭിമാനത്തെ ഉപേക്ഷിക്കേണം. മരണാനന്തരം പുഴുക്ക ൾക്ക് ആഹാരമാകുന്ന ശരീരമെവിടെ? ആ ശരീരത്തെ സന്തോഷിപ്പിക്കുന്ന ഭാര്യ എവിടെ എന്നെല്ലാം ആലോചിച്ച് അഭിമാനത്തെ തള്ളി പരമാതത്മാവിൽ പ്രേമം ചെലുത്തേണം.

പ്രകൃതി തരുന്ന പദാർത്ഥംകൊണ്ട് പഞ്ചയജ്ഞങ്ങൾ നടത്തിയശേഷം അവശിഷ്ടത്തെ തൻെറ അന്നമായി ഉപയോഗിക്കേണം. ഇങ്ങിനെ നിത്യവൃത്തി കഴിക്കുന്ന ഭക്തൻമാർ പരമഹംസർക്ക് കിട്ടുന്ന തുല്യപദവിക്കർഹരാണ്.

പഞ്ചയജ്ഞദേവതകളായ ദേവൻ ഋഷി മനുഷ്യർ പക്ഷിമൃഗാദികൾ പിതൃ ക്കൾ എന്നിവരെ അവസ്ഥാനുസരണം പൂജിക്കേണം.

യജ്ഞം നടത്തുവാൻ അധികാരാദിസർവസമ്പത്തുകളുമുണ്ടെങ്കിൽ ശ്രൗത കൽപസൂത്രാദിഗ്രന്ഥങ്ങളിലെ വിധിപ്രകാരം അഗ്നിഹോത്രം ചെയ്യേണം.

രാജാവേ അങ്ങ് യാഗാദി കർമ്മങ്ങളിൽ അത്ര ശ്രദ്ധിക്കേണ്ട. പ്രാണിവ ർഗ്ഗങ്ങളെ ആരാധിക്കുന്നതാണ് ഭഗവാന്നധികം ഇഷ്ടം. ബ്രാഹ്മണഭോജനം കൊണ്ട് സന്തോഷിക്കുന്നത്പോലെ യജ്ഞംകൊണ്ട് സന്തോഷിക്കയില്ല.

ആദ്യം ബ്രാഹ്മണപൂജ. പിന്നെ ദേവൻമാർ ഇതരമനുഷ്യർ മൃഗങ്ങൾ ഇവ രെയഥാക്രമം പൂജിക്കേണം. ബ്രാഹ്മണർ ബ്രഹ്മസ്വരൂപത്തെ അറിഞ്ഞവരാണ്.

കന്നിമാസം മഹാലയ അമാവാസിയിൽ മാതാപിതാക്കൻമാരേയും ബന് ധുക്കളേയും ഉദ്ദേശിച്ച് ശ്രാദ്ധമൂട്ടേണം.

കർക്കിടകസംക്രാന്തി മകര സംക്രാന്തി എന്ന 2 അയനകാലങ്ങളിലും മേഷസംക്രാന്തി തുലാസംക്രാന്തി എന്ന വിഷുവത്തിലും വൃതീപാതത്തിലും

വാവിൻെറ അന്ത്യത്തിലും ചന്ദ്രസൂര്യഗ്രഹണ കാലത്തും ദ്വാദശിയിലും തിരുവോണം മുതൽ മൂന്നു ദിവസങ്ങളിലും ദേവപിത്രാദി പൂജ ചെയ്യേണം.

ശുക്ല പക്ഷത്തിൽ തൃതീയയിൽ കാർത്തികമാസത്തിൽ നവമിയിൽ നാലഷ്ഠകകളിലും ഹേമന്തത്തിലും അപ്രകാരം ശിശിരത്തിലും പൂജിക്കേണം. അഷ്ടകകൾ എന്നത് ധനുമാസം മുതൽ നാല് മാസങ്ങളിലെ ശുക്ലപക്ഷസപ്തമി അഷ്ടമി നവമി ത്രയോദശി എന്ന നാല് ദിവസങ്ങളാണ്.

മാഘമാസത്തിൽ ശുക്ലസപ്തമിയിലും രാകയെന്ന പൗർണ്ണമിയിലും (പൂർണ്ണചന്ദ്രനോടുകൂടിയ ദിവസം രാക) അനുമതിയോടുകൂടിയ മാഘനക്ഷത്രങ്ങളിലും (ന്യൂനചന്ദ്രനോടുകൂടിയ പൗർണ്ണമി അനുമതി എന്ന് പേർ) പിതൃപൂജ ചെയ്യേണം. ദ്വാദശിയും അനിഴമോ തിരുവോണമോ നക്ഷത്രവും ഉത്രം ഉത്രാടം ഉത്രട്ടാതി എന്ന മൂന്ന് നക്ഷത്രങ്ങൾ ഏതെങ്കിലും ഏകാദശിയോടും കർത്താവിൻെറ ജൻമനക്ഷത്രമോ തിരുവോണമോ ഏകാദശിയോട് യോഗം ചേർന്നു വരുന്ന ദിവസവും ശ്രാദ്ധം ഊട്ടുവാൻ പുണ്യകാലമാണ്.

ശ്രാദ്ധം മാത്രമല്ല മേൽപറഞ്ഞ പുണ്യകാലങ്ങളിൽ എന്ത് പുണ്യകർമ്മവും ചെയ്യാം. അത് മനുഷ്യർക്ക് ശ്രേയസ്സ് വർദ്ധിപ്പിക്കും. ഭാര്യയുടെ പുംസവനം. പുത്രൻെറ ജാതകർമ്മം. തീർത്ഥസ്ഥാനം മന്ത്രജപം ഹോമം ദേവബ്രാഹ്മണ പൂജ പിതൃപൂജ ഇവക്ക് ശോഭനദിവസമാണ്.

ഏകാദശിയിൽ ശ്രാദ്ധം വന്നാൽ അത് ദ്വാദശിയിൽ ചെയ്താൽ മതി എന്ന് ചില പുരാണങ്ങൾ പറയപ്പെടുന്നുണ്ട്. പക്ഷേ അത് എടുക്കേണ്ട. ഏകാദശിയിൽ തന്നെ ചെയ്യേണം.

ഇനി ധർമ്മങ്ങളുടെ ഉൽകൃഷ്ടഫലം ജനിപ്പിക്കുന്ന ദേശങ്ങളെപ്പറ്റി പറയാം.

ഈശ്വരകാരുണ്യത്തിന്ന് പാത്രീഭൂതനായ പുണ്യപുരുഷനെ എവിടെ ലഭിക്കുന്നുവോ അത് തന്നെ ദാനാദികൾക്കുചിതമായ സ്ഥലം. ഭഗവാൻെറ പ്രതിമവെച്ചു പൂജിക്കുന്ന സ്ഥലം. ജ്ഞാനികളും വൈദികൻമാരും ആയബ്രാഹ്മണരുള്ളസ്ഥലം. ഹരിപൂജചെയ്യുന്നസ്ഥലം. ഗംഗാനദിപോലുള്ള പുണ്യനദി ഒഴുകുന്ന സ്ഥലം. പുഷ്കരംപോലുള്ള പുണ്യതടാകങ്ങൾ ഉള്ളസ്ഥലം. ഭക്തൻമാരുടെ സങ്കേതമായ കുരുക്ഷേത്രം ഗയ പ്രയാഗ എന്നീ സ്ഥലങ്ങൾ പുലഹാശ്രമം. കാശി രാമേശ്വരം ബദരി ഇങ്ങിനെ ശ്രീഹരിപ്രതിഷ്ഠ ഭഗവൽ പൂജ മുതലായവയുള്ളവ യോഗ്യസ്ഥാനങ്ങളാണ്. അവിടങ്ങളിൽ ചെയ്യുന്ന കർമ്മങ്ങൾക്ക് 1000 ഇരട്ടി ഫലം കിട്ടും.

പൂജ്യസ്ഥാനം അറിവുള്ളവർ ശ്രീഹരി ഏകൻ തന്നെ സർവ്വോത്തമമായ പൂജ്യസ്ഥാനം എന്ന് നിർണ്ണയിച്ചിരിക്കുന്നു. കാരണം ഈ ചരാചരം ആ ഭഗവാൻ മാത്രമാണ്.

അങ്ങക്കറിയാമല്ലൊ ശ്രീഹരിതന്നെ ശ്രേഷ്ഠൻ എന്ന്. അതുകൊണ്ടല്ലേ അങ്ങയുടെ രാജസൂയത്തിൽ മറ്റുദേവൻമാർ ഇരിക്കെ കൃഷ്ണനെ അഗ്രസ്ഥാനത്ത് നിശ്ചയിച്ചത്.

ഹരിയാണ് ഈ സർവ്വജീവജാലങ്ങളേയും സൃഷ്ടിച്ചതും അവരിൽ ഇരുന്നു അവരെ പ്രകാശിപ്പിക്കുന്നതും. അതിനാൽ ഹരിയെ പുരുഷൻ എന്ന് വിളിക്കപ്പെടുന്നു. ജീവാത്മരൂപേണ എല്ലാ പുരങ്ങളിലും എല്ലാ ജീവികളിലും വസിക്കുന്നതിനാൽ പുരുഷൻ. ഉപാധി ഭേദമനുസരിച്ച് ഭഗവൽ ചൈതന്യം താരതമ്യേനപ്രകാ

ശിക്കുന്നു. അതുകൊണ്ട് എല്ലാ ചരാചരങ്ങളും പൂജക്ക് യോഗ്യസ്ഥാനമാണ്.

പ്രാണിവർഗ്ഗങ്ങളെ പൂജിക്കാമെങ്കിൽ പിന്നെ പ്രതിമകളെന്തിന്.

കൃതയുഗത്തിൽ ധർമ്മത്തിന്ന് പൂർണ്ണത്വമുണ്ടായിരുന്നു. അപ്പോൾ ജീവികളെ അന്യോന്യം പൂജിച്ചുവന്നു. ത്രേതായുഗം മുതൽക്ക് ധർമ്മത്തിന്ന് ന്യൂനതവന്നു. ഓരോരുത്തരും ഞാനെന്നഹംഭാവത്തിൽ മറ്റുള്ളവരെ തിരസ്ക്കരിച്ചു. അപ്പോൾ ഹരിപൂജ മുടങ്ങാതിരിപ്പാൻ പ്രതിമയിൽ പൂജ ആരംഭിച്ചു.

എന്നാൽ പ്രതിമ പൂജ അത്രഫലപ്രദമായിരുന്നില്ല. കാരണം പ്രാണിഹിംസ ചെയ്യുന്നവരും പൂജനടത്തിവന്നു. തപസ്സ് തത്വവിചാരം ഉപാസന ഇവയുള്ളവർ ശ്രീഹരി ശരീരമായ വേദത്തെ ധരിക്കുന്നു. അവർ സല്പാത്രങ്ങളാണ്. അങ്ങിനെ ഉള്ളവർ എവിടവിടെ സഞ്ചരിക്കുന്നുവോ ആ സ്ഥലങ്ങൾ പരിശുദ്ധമാവുന്നു. ശ്രീകൃഷ്ണൻ കൂടെ ബ്രാഹ്മണരെ മേൽ പറഞ്ഞ ഗുണമുള്ളവരെ പൂജിച്ചിരുന്നുവല്ലൊ. അതുകൊണ്ട് സാധാരണയായി അവർ പൂജ്യരാണ് എന്ന് പറയാം.

## 15-ാം അദ്ധ്യായം

## ദേവപിതൃപൂജ

ദ്വിജൻമാരിൽ അതായത് ബ്രഹ്മക്ഷത്രിയ വൈശ്യരിൽ ചിലർ ഗൃഹത്തിലുള്ള നിത്യവൃത്തികളിൽ ഏർപ്പെടുന്നു ചിലർ വ്രതങ്ങളെടുത്ത് ഉപവസിക്കുന്നു. ചിലർ വേദം പഠിക്കുന്നു ചിലർ വേദം പഠിപ്പിക്കുന്നു. ചിലർ ഈശ്വരതത്വം അറിവാൻ ശ്രമിക്കുന്നു. ചിലർ ധ്യാന ജപതൽപരരാകുന്നു.

ഇവരിൽ ഈശ്വരതത്വം അറിയുന്ന ജ്ഞാനനിഷ്ഠനാണ് സൽപാത്രം. ജ്ഞാനനിഷ്ഠനെ ലഭിച്ചില്ലെങ്കിൽ കർമ്മനിഷ്ഠനെ ജ്ഞാനതാരതമ്യമനുസരിച്ച് എടുക്കാം.

ദേവപൂജക്ക് രണ്ട് ബ്രാഹ്മണരേയും ശ്രാദ്ധത്തിന്ന് മൂന്നുപേരേയും ഭുജിപ്പിക്കേണം രണ്ടിലും ഓരോ ബ്രാഹ്മണനെ ഭുജിപ്പിച്ചാലും മതി. ധനം അധികമുണ്ടെങ്കിലും ശ്രാദ്ധത്തിന്ന് അധികം പേരെ ഭുജിപ്പിക്കരുത്. എല്ലാവരേയും ഒരുപോലെ ആദരിക്കാനുള്ള പ്രയാസംകൊണ്ടാണ് അധികംപേരെ വർജ്ജിക്കേണമെന്ന് പറഞ്ഞത്. ആർക്ക് ആഹാരം കൊടുക്കുമ്പോഴും അത് തനിക്കായാലും ശ്രീഹരിക്കായിട്ട് എന്ന് സമർപ്പിക്കേണം.

ശ്രാദ്ധത്തിൽ മാംസഭക്ഷണം അരുത്. അഹിംസ ഉത്തമധർമ്മമായി സ്വീകരിക്കേണം.

ഉത്തമാധികാരികളായ ചിലർ കർമ്മയജ്ഞങ്ങളെ ഉപേക്ഷിക്കുന്നു. ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്ന് പിൻവലിച്ച് സർവത്രവിളങ്ങുന്ന സർവ്വേശ്വരനെ കണ്ടുംകൊണ്ട് സ്വധർമ്മം ആചരിക്കുന്നു. സ്വധർമ്മാചരണം കർമ്മയജ്ഞങ്ങളേക്കാൾ ശ്രേഷ്ഠമാണ്.

കൃഷ്യാദിവ്യാപാരങ്ങളിലും ഹിംസയുണ്ട്. അതുകൊണ്ട് വിവേകികൾ താനെ മുളച്ചുണ്ടാകുന്ന നീവാരാദിധാന്യങ്ങൾകൊണ്ടുണ്ടാക്കിയ അന്നത്തെ വെച്ച് നിവേദ്യമുണ്ടാക്കുന്നു.

അധർമ്മം അഞ്ച് വിധം. വിധർമ്മം, പരധർമ്മം ധർമ്മാഭാസം ഉപമാ ഛലം.

ഒരുവന്ന് സ്വധർമ്മത്വേന നിശ്ചയിച്ചിരിക്കുന്ന ധർമ്മത്തെ വിരോധിക്കുന്നതായ ധർമ്മാനുഷ്ഠാനം വിധർമ്മം.

ഒരുവൻെറ ധർമ്മം മറ്റൊരുവൻ അനുഷ്ഠിക്കുന്നത് പരധർമ്മം.

വേദവിരുദ്ധങ്ങളായ പ്രമാണങ്ങളിൽ നിശ്ചയിച്ച ധർമ്മങ്ങൾ ഉപധർമ്മങ്ങൾ-ഉപമാ. ഛലം എന്നാൽ ദംഭത്തിന്നുള്ള ധർമ്മാനുഷ്ഠാനം അല്ലെങ്കിൽ വാക്കുകൾക്ക് ദ്വയാർത്ഥം കൊടുത്ത് അയോഗ്യനിലയിൽ അനുഷ്ഠിക്കുന്നത് ശരിയല്ല.

അവരവരുടെ ആശ്രമത്തിൽനിന്ന് ഭേദിച്ചിരിക്കുന്നതും ഇഷ്ടംപോലെ ചെയ്യുന്ന ധർമ്മത്തിന്ന് ധർമ്മാഭാസമെന്ന് പേർ. അവരവരുടെ ധർമ്മവും അന്യൻെറ ധർമ്മവും കുട്ടിക്കുഴക്കുന്നത് തെറ്റാണ്. അതൃത്തിലംഘിക്കുന്നത് ലോകക്ഷേമത്തിന്ന് തടസ്ഥമാണ്.

വിരക്തനായ ധനഹീനൻ സ്വധർമ്മം നടത്തുവാനോ, ശരീരയാത്രയെ നിർവ്വഹിപ്പാനോ ധനം സമ്പാദിക്കാൻ യത്നിക്കരുത്. യദൃച്ഛയാകിട്ടുന്നത് കൊണ്ട് സന്തോഷിക്കേണം.

അന്തര്യാമിയായ ഭഗവാനിൽ ധ്യാനനിഷ്ഠനിമിത്തം ലഭിക്കുന്നസുഖം ശബ്ദാദിവിഷയങ്ങളേയും അതിന്നുവേണ്ട ധനത്തേയും സമ്പാദിപ്പാൻ യത്നിക്കുന്ന പുരുഷന്ന് എങ്ങിനെ കിട്ടും.

യദൃച്ഛയാ കിട്ടുന്ന ധനധാന്യാദികൾകൊണ്ട് സന്തോഷിക്കാതെ ഒരുവൻ ഇന്ദ്രിയങ്ങളെ തൃപ്തിപ്പെടുത്താനുള്ള ആഗ്രഹം വെച്ചുപുലർത്തുന്നു. അത് നിമിത്തം അവൻെറ ശാസ്ത്രാഭ്യാസം വ്രതോപവാസപുണ്യം ഇതെല്ലാം ക്ഷയിക്കുന്നു.

ലോഭം എല്ലാരാഗങ്ങളിൽവെച്ചും മഹാസങ്കടത്തെ ജനിപ്പിക്കുന്നതാണ്. വിശപ്പും ദാഹവും വരുമ്പോൾ വനിതകളോടുള്ള കാമം ഉണ്ടാവില്ല. മറ്റൊരുവനെ ഹിംസിക്കണമെന്ന ക്രോധം ഹിംസകഴിഞ്ഞാൻ ഉണ്ടാവില്ല. എന്നാൽ എന്ത് കിട്ടിയാലും മതിവരാത്തതാണ് ലോഭം. കിട്ടിയതുകൊണ്ട് സന്തോഷിക്കാത്തസ്വഭാവമാണ് ലോഭത്തിൻേറത്. പണ്ഠിതൻമാർകൂടെ കിട്ടിയത്കൊണ്ട് തൃപ്തിവരാത്തതിനാൽ നരകം പ്രാപിക്കുന്നു.

സങ്കല്പിക്കാതിരിക്കുന്നത്കൊണ്ട് കാമത്തേയും കാമത്തെ വർജ്ജിക്കുന്നത്കൊണ്ട് ക്രോധത്തേയും അർത്ഥങ്ങൾ അനർത്ഥമാണെന്നറിഞ്ഞ് ലോഭത്തേയും തത്വചിന്തകൊണ്ട് ഭയത്തേയും ജയിക്കേണം. ആത്മചിന്തയാൽ ശോകമോഹങ്ങളേയും മഹത്സേവകൊണ്ട് ദംഭത്തേയും മൗനംകൊണ്ട് ലോകവാർത്താപ്രസ്താവം മുതലായദോഷങ്ങളേയും ഇന്ദ്രിയങ്ങളെ അടക്കുന്നത്കൊണ്ട് പരഹിംസയെയും ജയിക്കാം.

ഭൂതങ്ങളിൽ നിന്ന് ജനിക്കുന്ന ദുഃഖത്തെ കൃപകൊണ്ടും ദൈവംനിമിത്തമുള്ള ദുഃഖത്തെ സമാധികൊണ്ടും ശരീരദുഃഖത്തെ പ്രാണായാമയോഗശക്തികൊണ്ടും യോഗവിഘ്നനിദ്രയെ സാത്വികപദാർത്ഥാഹാരംകൊണ്ടും ഉപേക്ഷിക്കേണം.

സത്വംകൊണ്ട് രജസ്സിനേയും തമസ്സിനേയും ഉപശമത്താൽ സത്വഗുണത്തേയും ജയിക്കേണം. ഈ സാധന സമ്പത്തിയെ ഗുരുവിൽകൂടെ വാസുദേവ ഭക്തികൊണ്ട് സമ്പാദിക്കേണം.

ആത്മജ്ഞാനസമ്പത്ത് തരുന്ന ഗുരു സാക്ഷാൽശ്രീവാസുദേവനാണ്, മനുഷ്യനല്ല . ഗുരുമനുഷ്യനാണ് എന്ന് തോന്നൽ വരുന്നത് ശോഭനമല്ല. അത് നിമിത്തം അവൻെറ ശാസ്ത്രാഭ്യാസജ്ഞാനം വ്യർത്ഥമാകുന്നു. ജ്ഞാനദീപം കൊളുത്തുന്ന ഗുരു സാക്ഷാൽ ശ്രീവാസുദേവൻതന്നെ എന്ന് കരുതേണം. ഗുരു മനുഷ്യനല്ലേ. അയാൾക്കും ശോകമോഹാദികൾ ഉണ്ടാകുമെന്ന് വിചാരിക്കരുത്.

ഈ നിയമങ്ങളെല്ലാം ഇന്ദ്രിയങ്ങളെ അടക്കുവാൻ വേണ്ടിയാണ് ഇതിൽ വിജയിക്കുന്നതോടെ ധാരണ ധ്യാനം മുതലായവയിൽ പ്രയത്നിക്കേണം.

കൃഷ്യാദി വ്യാപാരങ്ങളും അതിൻഫലമായി ധനധാന്യാദികളുംകൊണ്ട് മോക്ഷം സാദ്ധ്യമാവില്ല. അവ ജനനമരണം വീണ്ടും വീണ്ടും ഉണ്ടാക്കും. മറ്റു അസൽ കർമ്മങ്ങളും മോക്ഷസാധനങ്ങളല്ല. അവ കീർത്ത്യാദികളെ ഉണ്ടാക്കും.

മനസ്സിനെ ജയിക്കേണമെങ്കിൽ ഗൃഹാദിബന്ധം ധനം ഇവയെ ഉപേക്ഷിക്കേണം. സന്യസിക്കേണം. ഭിക്ഷകൊണ്ട് ശരീരനിർവ്വഹണം ചെയ്യേണം. ജനബാധയില്ലാത്ത പ്രദേശത്തിൽ യോഗം ഏകനായിരുന്ന് ശീലിക്കേണം.

പരിശുദ്ധമായ സ്ഥാനത്ത് ആസനം ഉറപ്പിക്കേണം. സുഖമായിരുന്ന് ശരീരം അനക്കാതെ ഓം എന്ന ബ്രഹ്മമന്ത്രത്തെ ഉച്ചരിക്കേണം. പ്രാണായാമം-പൂരകം കുംഭകം രേചകം ഈ അഭ്യാസംകൊണ്ട് ചലിക്കുന്ന മനസ്സിനെ നിലക്ക്നിർത്തേണം. നാസികാഗ്രത്തിൽ പുരികങ്ങളുടെ മദ്ധ്യത്തിൽ ദൃഷ്ഠി ഉറപ്പിക്കേണം.

മനസ്സ് ചലിച്ച് വിഷയങ്ങളിലേക്ക് ഓടുമ്പോൾ അവയെ പിൻ വലിച്ച് ഹൃദയത്തിൽ പ്രകാശിക്കുന്ന ഭഗവാനിൽ തന്നെ ഉറപ്പിക്കേണം. ഈ അഭ്യാസം കൊണ്ട് അൽപകാലം കൊണ്ട് മനസ്സിൻെറ ചലനം നിലക്കും. ബ്രഹ്മാനന്ദം അനുഭവിച്ചു തുടങ്ങിയാൽ പിന്നെ മനസ്സ് ഓടില്ല.

ഒരിക്കൽ സന്യാസം സ്വീകരിച്ചവൻ വീണ്ടും ഗൃഹസ്ഥാശ്രമത്തിലേക്ക് വരുന്നതായാൽ അത് നിന്ദ്യമാണ്. വിവേകമുള്ളവൻ വേണ്ടത് പോലെ ചിന്തിച്ച് ജനനമരണക്ലേശമുള്ള ശരീരത്തെ ഉപയോഗിച്ചാൽ അത് മോക്ഷസാധനമാകും.

ആത്മാനം രഥിനം വിദ്ധി

ശരീരം രഥ മേവച-ശ്രുതി

ആത്മാവിനെ രഥികനായിട്ടും ശരീരത്തെ രഥമായിട്ടും ധരിക്കുക. ഇന്ദ്രിയങ്ങളെ രഥംവലിക്കാനുള്ള കുതിരകളായും ഇന്ദ്രിയനാഥനായ മനസ്സിനെ കടിഞ്ഞാണെന്നും ശബ്ദസ്പർശാദിവിഷയങ്ങളെ സഞ്ചരിക്കാനുള്ള വീഥികളെന്നും ബുദ്ധിയെ തേരാളിയെന്നും വിഷയത്തെ സ്നേഹിക്കുന്ന ചിത്തത്തെ കെട്ടുകയറാണെന്നും പറയുന്നു.

10 വിധ പ്രാണനെ അക്ഷം (അച്ച്) ആയും അധർമ്മധർമ്മങ്ങളെ ചക്രങ്ങളെന്നും അഭിമാനിയായ ജീവനെ രഥികനെന്നും പ്രണവത്തെ അവൻെറ വില്ല് എന്നും ജീവനെ ബാണമെന്നും പരമാത്മാവിനെ ലക്ഷ്യമെന്നും പറയുന്നു.

ദേഹമാകുന്ന രഥത്തിൽ സഞ്ചരിക്കുന്ന ജീവൻ കാമാദിശത്രുക്കളെ ജയിക്കേണം. മനുഷ്യർ സത്വരജതമോഗുണമുള്ളവരാണല്ലോ. ഈ ഗുണങ്ങളെ കൊണ്ടാണ് ഈ ദോഷങ്ങൾ സംഭവിക്കുന്നത്. സത്വഗുണം ചിലപ്പോൾ

ബന്ധഹേതുവാകും. ജഡഭരതൻെറ മാനായ കഥ അതിന്നുദാഹരണമാണ്.

രാഗാദിവൃദ്ധികളെ അതിവേഗം ജയിക്കേണം. ഈ ശരീരം സ്വാധീനത്തിലിരിക്കുന്ന കാലത്തിൽ പൂജ്യപാദൻമാരായ ഗുരുനാഥൻമാരുടെ സേവയിൽ രാഗദ്വേഷാദി ശത്രുക്കളെ നശിപ്പിച്ച് ഉപശാന്തി പ്രാപിച്ച് പരമാനന്ദസ്വരൂപനായ ഭഗവാനെ സാക്ഷാൽകരിച്ചിട്ട് രഥത്തിൽ നിന്ന് ഇറങ്ങേണം. അതിന്നു സഹായം ഭഗവൽപാദഭക്തിമാത്രമാണ്.

ഈമാതിരി ആത്മാവിനെ അറിയാൻ പരിശ്രമിക്കാതിരുന്നാൽ ജീവനെ വിഷയങ്ങളെ തേടി പോകുന്ന ശബ്ദസ്പർശാദികളായ ശത്രുക്കളുടെ മുമ്പിൽ എത്തിക്കും. ഈ പിടിച്ചുപറിക്കാർ രഥികനെ കൂടുതൽ മൃത്യുഭീതിക്ക് കാരണമായ സംസാരപൊട്ടകിണറ്റിൽ തള്ളിവിടും.

കർമ്മം പ്രവൃത്തമെന്നും നിവൃത്തമെന്നും രണ്ടുണ്ട്. പ്രവൃത്തമാർഗ്ഗി മരണാനന്തരം കർമ്മഫലത്തെ അനുഭവിച്ച് വീണ്ടും ജനിക്കുന്നു. അയാൾക്ക് ജനന മരണ ചക്രം തിരിഞ്ഞുകൊണ്ടേ ഇരിക്കും. നിവൃത്തി മാർഗ്ഗി വിരക്തനായി ശരീരാവസാനത്തിൽ ഭഗവാനിൽ ലയിക്കുന്നു. അതുതന്നെ പുരുഷാർത്ഥം. മോക്ഷം.

അഗ്നിഹോത്രാദികർമ്മം വൈശ്യദേവം ബലിസമർപ്പണം, ദർശം പൂർണ്ണമാസം, ചാതുർമ്മാസ്യം പശുയാഗം സോമയാഗം മുതലായ കാമ്യകർമ്മങ്ങൾ പ്രാണിഹിംസ ഉള്ളതാണ്. ഈ മാതിരി കർമ്മങ്ങൾ ഇഷ്ടം എന്ന പേരിലറിയപ്പെടുന്നു.

ക്ഷേത്രപ്രതിഷ്ഠ, പൂന്തോട്ടനിർമ്മാണം, കിണർ കുഴിപ്പിക്കൽ, മുതലായ ധർമ്മ പ്രവർത്തനങ്ങൾ പൂർത്ത എന്ന വകുപ്പിൽപെടുന്നു. ഈ രണ്ടു വിധ കർമ്മങ്ങളേയും ഫലകാംക്ഷ കൂടാതെ ചെയ്യുന്നതാണെങ്കിൽ അവ നിവൃത്തി കർമ്മവുമാകും. അതായത് ഒരേ കർമ്മം പ്രവൃത്തമായും നിവൃത്തമായും മാറ്റാം.

പ്രവൃത്തകർമ്മം സ്വീകരിച്ചവരുടെ മരണാനന്തരഗതി വിവരിക്കുന്നു.

അഗ്നിയിൽ ഹോമിക്കുന്ന ദ്രവ്യങ്ങളുടെ സൂക്ഷ്മ മാറ്റത്തെ ജീവൻ സ്വീകരിച്ച് ധൂമാഭിമാനദേവതയെ പ്രാപിക്കുന്നു. അവിടുന്ന് രാത്ര്യാഭിമാനദേവത, കൃഷ്ണപക്ഷദേവത ദക്ഷിണായനദേവത ഇവരെ കടന്ന് ചന്ദ്രലോകത്തെത്തുന്നു. അവിടെ ഭോഗങ്ങൾ അനുഭവിച്ച് ശോകാഗ്നിയിൽ ദേഹം ലയിച്ച് സൂക്ഷ്മമായി വൃഷ്ടിദ്വാരാ വ്രീഹ്യാദിചെടികളാകുന്നു. അത് ആഹാരമായി രേതസ്സായി വീണ്ടും ജനിക്കുന്നു. ഈ മാർഗ്ഗത്തെ പിതൃയാനമെന്നുപേർ.

നിവൃത്തിമാർഗ്ഗം:- കർമ്മേന്ദ്രിയ വ്യാപാരങ്ങളെ ജ്ഞാനദീപത്താൽ ഉജ്വലിക്കുന്ന ജ്ഞാനേന്ദ്രിയങ്ങളിൽ ഹോമിക്കേണം. അവയെ സങ്കല്പാത്മകമായ മനസ്സിലും മനസ്സിനെ വാക്കിലും അതായത് വേദവാക്കുകളെ ആശ്രയിച്ചു പ്രവൃത്തിപ്പാൻ ഭാവിക്കുന്ന മനസ്സിനെ വാക്കിലും വാക്കിനെ അകാരാദിവർണ്ണത്തിലും ആ വർണ്ണ സമുദായത്തെ ഓംകാരത്തിലും ഓംകാരത്തെ ബിന്ദുവിലും ബിന്ദുവെ നാദത്തിലും നാദത്തിനെ പ്രാണനാകുന്ന ഉപാധിയുള്ള ജീവനിലും ജീവനെ ബ്രഹ്മത്തിലും ലയിപ്പിക്കേണം.

ഈ നിവൃത്തി മാർഗ്ഗം അനുസരിച്ചവരുടെ ഗതിമാർഗ്ഗം പറയുന്നു. ഓംകാരോപാസനകൊണ്ടാണ് അവർക്ക് കിട്ടുന്ന പരമസ്ഥാനം. ജീവൻ സ്ഥൂലശരീരത്തെ ഉപേക്ഷിച്ചശേഷം അഗ്ന്യഭിമാനദേവതയേയും, സൂര്യൻ, പകൽ ദി

നാന്തം, ശുക്ലപക്ഷം, പൂർണ്ണചന്ദ്രൻ എന്നിവയുടെ അഭിമാനിദേവതകളേയും, ക്രമത്തിൽ കടന്ന് ബ്രഹ്മലോകം പ്രാപിക്കുന്നു. അവിടെ കുറേകാലം ഇരുന്ന് സുഖിച്ചശേഷം മോക്ഷം പ്രാപിക്കുന്നു. അതായത് വിശ്വൻ എന്ന അനിരുദ്ധൻ, തൈജസൻ എന്ന പ്രദ്യുമ്നൻ, പ്രാജ്ഞനെന്ന സങ്കർഷണൻ ഒടുവിൽ തുര്യാവസ്ഥയിലിരിക്കുന്ന വാസുദേവൻ എന്ന പരമാത്മവാസുദേവനിൽ ലയം; എന്നാൽ ഓങ്കാരത്തിൽ അ, ഉ, മ എന്ന മൂന്ന് അക്ഷരങ്ങളാൽ വാച്യരായി ഒടുവിൽ ഓങ്കാര അർദ്ധമാത്രാവാച്യനുമായ വാസുദേവനിൽ ലയം. ഇത് ദേവയാനം.

മനസ്സ്, വാക്ക് ശരീരം എന്നിവകൊണ്ട് ചെയ്യുന്ന സർവ്വകർമ്മങ്ങളേയും ഫലകാംക്ഷകൂടാതെ പരബ്രഹ്മത്തിൽ സമർപ്പിക്കേണം. ഇങ്ങിനെ കർമ്മങ്ങളെ മുഴുവൻ ഈശ്വരാർപ്പണത്തോട ചെയ്ത് ഈശ്വരനെ പൂജിച്ചാൽ ഗൃഹസ്ഥാശ്രമത്തിലിരുന്നാലും മരണശേഷം ഭഗവാനെ പ്രാപിക്കാം. രാജാവേ, ഒരു വിധത്തിലും കടക്കാൻ കഴിയാത്ത അനേകം ആപത്തുകളിൽ നിന്ന് അങ്ങ് രക്ഷപ്പെട്ടു. അതുപോലെ ഭഗവാനെ സേവിക്കുന്ന എല്ലാ ജീവികളും സംസാരസമുദ്രം നീന്തിക്കയറും.

എൻെറ കഥതന്നെ അതിന്നു ഒരു ഉദാഹരണമാണ്. കേട്ടുകൊൾക.

ഞാൻ കഴിഞ്ഞ കൽപത്തിൽ ഉപബൃംഹണൻ എന്ന ഗന്ധർവ്വനായിരുന്നു. സൗന്ദര്യാദി ഗുണങ്ങൾ എനിക്കുണ്ടായിരുന്നതിനാൽ സ്ത്രീകളാൽ ഞാൻ ആകർഷിക്കപ്പെട്ടു. ഞാൻ അവരിലും ആസക്തനായിരുന്നു.

ഒരുനാൾ ദക്ഷൻ മരീചി മുതലായ പ്രജാപതികൾ നടത്തുന്ന യജ്ഞത്തിൽ ഹരികഥാകീർത്തനം ചെയ്വാൻ ഗന്ധർവ്വൻമാരേയും അപ്സരസുകളേയും ക്ഷണിച്ചിരുന്നു. ഞാൻ സ്ത്രീകളോടൊപ്പം അവരുടെ സമ്മതംകൂടാതെ പാടിക്കൊണ്ട് സദസ്സിലേക്ക് പോയി. അപ്പോൾ പ്രജാപതിമാർ എന്നെ ഐശ്വര്യഹീനനായ ശൂദ്രനായ് ജനിക്കുക എന്ന് ശപിച്ചു. ആ ശാപത്താൽ ഞാൻ ദാസിയിൽ ജനിച്ചു. ആ ജൻമത്തിൽ ബ്രാഹ്മണർ വഴി ഭഗവാനെ സേവിക്കാൻ സാധിച്ചു. അതുകാരണം ഈ ജൻമത്തിൽ ബ്രഹ്മപുത്രനായി ജനിച്ചു. ശാപത്താൽ അധഃപതനവും അനുഗ്രഹത്താൽ ഭഗവാനെ സേവിക്കാൻ സന്ദർഭവും ലഭിച്ചു.

ഗൃഹസ്ഥധർമ്മങ്ങളെ അങ്ങക്ക് വിവരിച്ചു തന്ന അങ്ങക്ക് ഇതൊന്നും ആവശ്യമില്ല. കാരണം സാക്ഷാൽ ശ്രീകൃഷ്ണഭഗവാൻ അങ്ങയുടെ ഗൃഹത്തിൽ വസിക്കുന്നു. അങ്ങക്ക് സുലഭനാണെങ്കിലും എല്ലാവർക്കും അങ്ങിനെ അല്ല. ഞങ്ങൾ അദ്ദേഹത്തെ എത്രയോ പണിപ്പെട്ട് ധ്യാനജപാദികൾ തപസ്സ് മുതലായവകൊണ്ടാണ് സേവിക്കുന്നത്.

യുധിഷ്ഠിര മഹാരാജാവ് ഇതെല്ലാം കേട്ട് സന്തോഷിച്ചു ശ്രീ കൃഷ്ണനേയും ശ്രീനാരദരേയും പൂജിച്ചു. അനന്തരം കൃഷ്ണനോടും യുധിഷ്ഠിരനോടും യാത്രപറഞ്ഞ് നാരദമുനി അവിടംവിട്ടുപോയി. ശുകമഹർഷി ഇപ്രകാരം ദക്ഷപുത്രൻമാരുടെ വംശകഥ പറഞ്ഞു. ആവംശത്തിൽ ദേവൻമാർ അസുരൻമാർ മനുഷ്യർ മറ്റുചരാചരങ്ങൾ എന്നിവർ ജനിച്ചിരിക്കുന്നു.

സപ്തമസ്കന്ദം സമാപ്തം.

## അഷ്ടമസ്കന്ദം

### 1-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ മന്വന്തരവർണ്ണനം ആണ്. അതിന്ന് സദ്ധർമ്മ നിരുപണം എന്നുകൂടി പേർ ഉണ്ട്. മനുക്കളുടെ കാലത്ത് മനുഷ്യരുടെ ദുർവ്വാസനകളെ നശിപ്പിച്ച് പരിശുദ്ധമനസ്സുള്ളവരാക്കാൻവേണ്ടി പലേ ധർമ്മങ്ങളേ അനുഷ്ഠിച്ചതിനാലും അനുഷ്ഠിപ്പിച്ചതിനാലും ആണ് മന്വന്തര കാലങ്ങൾക്ക് പ്രാധാന്യം കൽപിച്ചത്.

പരീക്ഷിത്ത് മഹാരാജാവ് സ്വായംഭുവ മനുചരിതം കേട്ട സന്തോഷത്താൽ മറ്റു മനുക്കളുടേയും ചരിത്രം കേൾക്കുവാൻ ആഗ്രഹിച്ചു.

ശുകമഹർഷി:- ഈ കൽപത്തിൽ സ്വായംഭുവൻ മുതൽ 6 മനുക്കളുണ്ടായിരുന്നു. സ്വായംഭുവൻെറ കാലത്തെ ചരിത്രം പറഞ്ഞു കഴിഞ്ഞു. ആ കാലത്ത് ദേവൻമാർ അസുരൻമാർ മനുഷ്യർ ഇതരചരാചരങ്ങൾ ഇവയെപറ്റിയും പറഞ്ഞു. സ്വായംഭൂവൻെറ പുത്രിമാരായ ദേവഹൂതി ആഹൂതി എന്നവരിൽ ഭഗവാൻ അവതരിച്ചിരുന്നു. ദേവഹൂതിയിൽ അവതരിച്ച കപില ഭഗവാൻെറ ചരിത്രവും പറഞ്ഞു. ഇനി ആഹൂതിയിൽ ജനിച്ച യജ്ഞമൂർത്തിയായ ഭഗവാൻ ചെയ്തതും പറയാം.

വിരക്തനായ സ്വായംഭൂവൻ തപസ്സിന്ന് ഭാര്യയോടുകൂടി വനംപ്രവേശിച്ചു. അദ്ദേഹേ 100 സംവത്സരം ഒറ്റക്കാലിൽനിന്ന് തപസ്സ്ചെയ്തു. അപ്പോൾ സമാധിയിൽ ചില വാക്കുകൾ കേട്ടു.

"ലോകത്തിലെ എല്ലാ ജീവജാലങ്ങളിലും ആത്മാവായിരിക്കുന്ന സർവ്വേശ്വരനെ ഭജിക്കുക. ഭോഗങ്ങളെല്ലാം ഭഗവാന്ന് സമർപ്പിച്ച് ഭക്ഷിക്കുക. അദ്ദേഹം തരുന്നത് അനുഭവിച്ചാൽ മതി. മറ്റൊന്നും കാംക്ഷിക്കരുത്. ലോകത്തിൽ കാണുന്ന സമസ്തവും ഭഗവാൻേറതാണ്. ഭഗവാൻെറ ധനത്തെ ഭഗവാന്ന് സമർപ്പിക്കാതെ ഭക്ഷിക്കുന്നത് പാപമാണ്. ഭഗവാൻ ഇന്ദ്രിയങ്ങൾക്ക് വിഷയമല്ല. എന്നാൽ അദ്ദേഹത്തിൻെറ ജ്ഞാനസ്വരൂപമായ നേത്രം എല്ലാവരേയും കാണുന്നുണ്ട്. ആ ദേവനെ ഭജിക്കു. ജീവൻ ഏക ശരീരനാണ്. ഈശ്വരൻ സർവലോക ശരീരിയും. അതിനാൽ ജീവൻ ഈശ്വരനെ സേവിക്കേണം."

ഈശ്വരൻ സൃഷ്ട്യാദിർമ്മങ്ങളെ ചെയ്യുന്നു. എന്നിട്ടും കർമ്മബന്ധമില്ലാതിരിക്കുന്നു. ഋഷികളും ഈശ്വരതത്വമറിഞ്ഞതിനാൽ ഈശ്വരാർപ്പണത്തോടെ കർമ്മം ചെയ്യുന്നു. അങ്ങിനെ കർമ്മത്തോടുള്ള ബന്ധം ഉപേക്ഷിക്കുന്നു. ഫലസങ്കൽപമാണ് ബന്ധകാരണം. രാമകൃഷ്ണാദ്യവതാരങ്ങളും ധാരാളം കർമ്മങ്ങൾ ചെയ്തിരുന്നു. താനാണ് കർമ്മം ചെയ്തത് എന്ന സങ്കൽപം ഇവർക്കില്ല. അതുകൊണ്ട് അവർ നിത്യമുക്തരാണ്. ആ ഭഗവാനെ ഞാനും ശരണം പ്രാപിക്കുന്നു എന്ന് ശുകമഹർഷി പറഞ്ഞു.

സ്വായംഭുവൻ മന്ത്രം ഉച്ചരിച്ച് സമാധിസ്ഥനായിരിക്കുമ്പോൾ അസുരൻമാരും രാക്ഷസൻമാരും വിശപ്പുകൊണ്ട് പീഡിതരായി അദ്ദേഹത്തെ തന്നെ ഭക്ഷിപ്പാനായി എതിരിട്ടു. അപ്പോൾ എങ്ങും നിറഞ്ഞിരിക്കുന്ന ശ്രീഹരിയുടെ അവതാരമായ യജ്ഞദേവൻ, സ്വപുത്രൻമാരായ യാമൻമാരെന്ന ദേവൻമാരോടുകൂടി ഇവരെ സംഹരിച്ചു.

ഈ മന്വന്തരത്തിൽ യജ്ഞദേവൻ തന്നെ ഇന്ദ്രനും ആയിരുന്നു. ഓരോ മന്വന്തരത്തിലും മനുവെ ഭരണത്തിൽ സഹായിപ്പാൻ, മനുപുത്രൻമാർ ദേവ ൻമാർ, ദേവേന്ദ്രൻ, ഋഷികൾ, അംശാവതാരം. ഇങ്ങിനെ മനുവടക്കം 6 സംഘ ക്കാരുണ്ടാവും. എന്നാൽ സ്വായംഭുവമന്വന്തരത്തിൽ മാത്രം ഇന്ദ്രനും അംശാ വതാരമായിരുന്ന യജ്ഞദേവനും ഒരേ വ്യക്തി ആയിരുന്നു.

രണ്ടാമത്തെ മനു. അഗ്നിയുടെ പുത്രൻ സ്വാരോചിഷൻ. ഈ കാലത്ത് വേദശിരസ്സെന്ന ഋഷിയുടെ ഭാര്യ തുഷിതയിൽ ശ്രീഹരി, വിഭു എന്ന പേരിൽ അവതരിച്ചു. ബ്രഹ്മചര്യവ്രതം പ്രചരിപ്പിക്കലായിരുന്നു ഈ അവതാരോദ്ദേശം. ഭഗവാൻ ബ്രഹ്മചര്യം ദിക്ഷിച്ചു. ഈ വ്രതം 80,000 ഋഷികൾ അഭ്യസിച്ചനു ഷ്ഠിച്ചു.

3-ാമത്തെ മനു. പ്രിയവ്രതപുത്രൻ ഉത്തമനായിരുന്നു. ധർമ്മന്റെ ഭാര്യയായ സൂനൃതയിൽ സത്യസേനനെന്ന പേരിൽ ഭഗവാൻ ഇക്കാലത്ത് ജനിച്ചു. അസ ത്യമേ പറകയുള്ളുവെന്ന വ്രതത്തോടെ ഇരിക്കുന്ന ദുസ്വഭാവികളെ ഇദ്ദേഹം സംഹരിച്ചു.

മറ്റൊരു പ്രിയവ്രതപുത്രൻ ഉത്തമസഹോദരൻ താമസനാണ് 4-ാമത്തെ മനു. ഈ മന്വന്തരത്തിൽ കാലാന്തരത്തിൽ നശിച്ചുപോയ വേദങ്ങളെ വൈധൃതിക ളെന്ന ദേവൻമാർ ലോകത്തിൽ വീണ്ടും പ്രചരിപ്പിച്ചു. ഇക്കാലത്ത് ശ്രീനാരാ യണൻ ഹരിമേദസ്സിൽനിന്ന് ഭാര്യയായ ഹരിണിയിൽ ഹരി എന്ന നാമധേയ ത്തോടെ അവതരിച്ചു. ശ്രീഹരി ഗജേന്ദ്രനെ മുതലയിൽനിന്ന് രക്ഷിച്ചു.

ഈ ഗജേന്ദ്ര മോചനകഥ വിസ്തരിച്ചു കേൾക്കേണമെന്നപേക്ഷിച്ചതനുസ രിച്ച് അത് പറയാൻ ശുകമഹർഷി ആരംഭിച്ചു.

## 2-ാം അദ്ധ്യായം

പാൽകടലിലെ ഒരു ദ്വീപിൽ ത്രികൂടമെന്ന ഒരു പർവ്വതമുണ്ട്. അതിന്ന് 10,000 യോജന ഉയരവും അത്രതന്നെ ചുറ്റളവും ഉണ്ട്. 3 ശിഖരങ്ങളും ഉണ്ട്. പർവ്വത ത്തിൽ നാനാവിധ ലോഹങ്ങളും രത്നഖനികളും ഉണ്ട്. പലവിധ വൃക്ഷങ്ങളും വല്ലികളും വിവിധനിറത്തിലുള്ള പുഷ്പങ്ങളും കൊണ്ടു നിബിഡമായിരുന്നതി നാൽ പല നിറത്തിലുള്ള പരവതാനി വിരിച്ചമാതിരി ആയിരുന്നു. സമുദ്രജലം പച്ചരത്നം കലർന്ന അലകളാൽ കരകളെ പച്ചനിറമാക്കിയിരുന്നു. അനേകം നദികളുടെ വെള്ളച്ചാട്ടങ്ങളും അവിടെ കാണാമായിരുന്നു. പർവ്വതഗുഹകളിൽ സിദ്ധൻമാർ ചാരണൻമാർ ഗന്ധർവ്വൻമാർ മുതലായവർ ഇടക്കിടക്ക് വന്ന് കളി ക്കുന്നുണ്ടായിരുന്നു. പക്ഷികൾ മൃഗങ്ങൾ ഇവ ഇഷ്ടംപോലെ വിഹരിച്ചിരുന്നു. അതിന്റെ താഴ്വരയിൽ ദേവസ്ത്രീകളുടെ ക്രീഡാസ്ഥാനമായ ഒരു ഉദ്യാന മുണ്ട്. അതിൽ ചെന്താമരയുള്ള ഒരു തടാകവും ഉണ്ട്. ഹംസം കുളക്കോഴി കാരണ്ഡവം. ചക്രവാകം മുതലായ ജലപക്ഷികൾ ഇതിൽ വസിക്കുന്നു.

അവിടെ ഒരുനാൾ ആ കാട്ടിൽ വസിക്കുന്ന മദിച്ചുനടക്കുന്ന ഗംഭീരനായ ഒരു കൊമ്പനാനതലവൻ ദാഹത്താൽ തളർന്ന് വെള്ളം കുടിപ്പാനായി എത്തി. കൂടെ മറ്റ് ഗജങ്ങളും പിടിയാനകളും ആനക്കുട്ടികളും ഉണ്ടായിരുന്നു. ആ തടാകത്തിലിറങ്ങി. താമരപുഷ്പങ്ങളുടെ വാസനകലർന്ന ജലം ഇഷ്ടംപോലെ കുടിച്ചു. അതുപോലെ ദേഹത്തിലും ഒഴിച്ച് ക്ഷീണം തീർത്തു.

സംസാരികളായ മനുഷ്യരെപ്പോലെ ഈ കൊമ്പൻ പിടിയാനകൾക്കും കുട്ടികൾക്കും വെള്ളം പകർന്ന് കൊടുത്ത് അവരുടെ ക്ഷീണവും മാറ്റി.

അപ്പോൾ ഈശ്വര പ്രേരിതമെന്ന് പറയട്ടെ ഒരു മഹാബലവാനായ മുതല വന്ന് ഈ കൊമ്പന്റെ കാലിൽ കടിച്ചു. ആന ക്രോധത്തോടെ തന്റെ ശക്തി മുഴുവൻ പ്രയോഗിച്ച് വലിച്ചു. മറ്റു ഗജങ്ങളും പിടിയാനകളും സഹായിക്കുകയും ചെയ്തു. എന്തു ചെയ്തിട്ടും ആ മുതലയുടെ പിടിയിൽനിന്ന് രക്ഷപ്പെടുവാൻ സാധിച്ചില്ല. ഇങ്ങിനെ പിടിയും വലിയും 1000 സംവത്സരം തുടർന്നു. ഇതുകണ്ട് ദേവൻമാർ ആശ്ചര്യപ്പെട്ടു.

ഗജേന്ദ്രൻ ആഹാരമില്ലാത്തതിനാലും വെള്ളത്തിൽ നിന്ന്പഴക്കമില്ലാത്തതിനാലും വളരെ ക്ഷീണിച്ചു. എന്നാൽ ജലവാസി ആയ ഗ്രാഹത്തിന്ന് വലിയ ക്ഷീണമൊന്നുമുണ്ടായില്ല.

ഗജേന്ദ്രൻ പ്രാണസങ്കടത്തിലായി. ഇനി മരിക്കയേ ഉള്ളു എന്ന് വന്നു. ബൻധുക്കളെകൊണ്ടോ, ഭാര്യമാരായ പിടിയാനകളെക്കൊണ്ടോ ഒന്നും ചെയ്വാൻ കഴിഞ്ഞില്ല. തന്റെ സന്താനങ്ങളായ കുട്ടിയാനകൾക്കും അതേപോലെ നോക്കി നിൽക്കാനേ സാധിച്ചതുള്ളു. ഇതിൽനിന്ന് എങ്ങിനെ രക്ഷപ്പെടാനാണ് എന്ന് ചിന്തിച്ചു. ജൻമാന്തര സംസ്ക്കാരത്താൽ ഉപായം സ്വബുദ്ധിയിൽ തോന്നി.

"ആരാലും എനിക്ക് ഒരു സഹായവും ചെയ്വാൻ കഴിയുകയില്ല. അഹങ്കാരവും മദവുംകൊണ്ട് ഞാൻ സർവ്വേശ്വരനെ മറന്നു. ആ ഈശ്വരൻതന്നെ എന്നെ രക്ഷിക്കണം- അദ്ദേഹത്തെ ഞാൻ ശരണം പ്രാപിക്കട്ടെ. കരുണാനിധേ, എന്റെ അപരാധം പൊറുക്കേണമേ, എന്നെ രക്ഷിക്കണേ. ഈ ലോകം ആരെ ആശ്രയിച്ചും ഭയപ്പെട്ടും മര്യാദതെറ്റാതെ നടക്കുന്നുവോ ആ ഏകാവലംബനെ ഞാൻ ശരണം പ്രാപിക്കുന്നു. ആരെ ഭയപ്പെട്ട് കാറ്റ് വീശുന്നുവോ, സൂര്യൻ ഉദിക്കുന്നുവോ, അഗ്നിയും ഇന്ദ്രനും പ്രവൃത്തിക്കുന്നുവോ അന്തകൻ കൃത്യനിഷ്ഠ ചെയ്യുന്നുവോ ആ ദേവനെ ഞാൻ ശരണം പ്രാപിക്കുന്നു. ദേവാദിദേവാ, ദയാനിധേ ഈ കഷ്ടത്തിലകപ്പെട്ട എന്നെ ഇനി വലയ്ക്കരുതേ. രക്ഷിക്കണേ.... രക്ഷിക്കണേ.

(സംസാരദുഃഖത്തിൽ പെട്ടു ഗതിമുട്ടി സങ്കടപ്പെടുന്ന നാമെല്ലാം ഈ കൊമ്പനെപോലെതന്നെയാണെണ് ഓർക്കേണം.)

## 3-ാം അദ്ധ്യായം

ഗജേന്ദ്രൻ ഈ മാതിരി ഭഗവാനെ പ്രാർത്ഥിച്ച് പൂർവജൻമത്തിൽ നിരന്തരം ചെയ്തിരുന്ന സ്തോത്രം ജപിച്ചു.

ഇതാണ് പൂർവജൻമവാസന എന്നു പറയുന്നത്. ഗീതയിൽ ഇങ്ങിനെ ഈ ഭാഗം കൊടുത്തിരിക്കുന്നു.

തത്രതം ബുദ്ധി സംയോഗം, ലഭതേ പൗർവ്വ ദൈഹികം
യതതേ ചതതോഭൂയഃ സംസിദ്ധൗ കുരുനന്ദന
പൂർവാഭ്യാസേന തേ നൈവ, പ്രിയതേഹ്യ വശോപിസഃ

സാരം: ഈ ജൻമത്തിൽ പൂർവ്വദേഹത്താൽ സമ്പാദിച്ചതായ ആ ജ്ഞാനയോഗത്തെ ലഭിക്കുന്നു. അനന്തരം സമ്യക്ക്ദർശനസിദ്ധിക്കായികൊണ്ട് യത്നിക്കയും ചെയ്യുന്നു. അവശനായിരുന്നാലും അവന്റെ മനസ്സ് വീണ്ടും അതിലേ

ക്ക്തന്നെ ആകർഷിക്കപ്പെടുന്നു-

ഗജേന്ദ്രൻ മനസ്സുകൊണ്ട് വീണ്ടും വീണ്ടും നമസ്ക്കരിച്ചു ഈ വിധം സ്തുതിച്ചു.

യസ്മിന്നിദം യതശ്ചേദം
യേനിദം യഇദം സ്വയം
യോസ്മാൽ പരസ്മാച്ചപര
സ്തം പ്രപദ്യേ സ്വയംഭുവാ

സാരം: ഈ ലോകം യാതൊരുവനിൽ ഇരിക്കുന്നുവോ യാതൊരുവനിൽ നിന്ന് വെളിപ്പെടുന്നുവോ, യാതൊരുവനാൽ നിർമ്മിക്കപ്പെടുന്നുവോ, യാതൊരുവൻ തന്നെയായിരിക്കുന്നുവോ ഈ സ്ഥൂലകാര്യത്തിൽനിന്നും സൂക്ഷ്മരൂപമായ കാരണത്തിൽനിന്നും അന്യനനായിട്ടിരിക്കുന്നുവോ സ്വയംഭൂവായ അവനെ ശരണം പ്രാപിക്കുന്നേൻ- ഇത് ഉരു മഹാമന്ത്രമാണ്. ദിവസംതോറും 1008 ഉരു ജപിക്കുന്നവർക്ക് മൃത്യുഭീതി ഉണ്ടാകുകയില്ലെന്ന് പറയുന്നു.

ഭഗവത് തത്വത്തെ ശരിയായിട്ടറിവാൻ കഴിയുകയില്ല. കാലത്താൽ ഈ ലോകം മുഴുവനും നശിച്ച് ഇരുട്ടാകുന്നു. അപ്പോഴും ആ ഇരുട്ടിൻെറ അപ്പുറത്ത് സൂര്യനെപ്പോലെ പ്രകാശിക്കുന്നു- "ആദിത്യവർണ്ണം തമസഃപരസ്താത്" അങ്ങിനെ ഉള്ള ഭഗവാനെ സമസ്കരിക്കുന്നു.

വേഷം കെട്ടി കളിക്കുന്ന നടൻെറ ശരിയായ സ്വരൂപം കാണികൾക്ക് കാൺമാൻ കഴിയാത്തതുപോലെ ഋഷികൾക്ക് കൂടെ യാതൊരുവൻെറ പരമാർത്ഥ സ്വരൂപം അറിയുന്നില്ലയോ. ആ ഭഗവാൻ എന്നെ രക്ഷിക്കേണം.

ബൻധനത്തിൽ കിടക്കുന്നവരെ രക്ഷിപ്പാൻ സ്വതന്ത്രൻമാർക്കേ സാധിക്കയുള്ളു. അതുപോലെ അവിദ്യയാൽ സംസാരത്തിൽ കിടന്നുഴലുന്ന ഞങ്ങളെ മോചിപ്പാൻ അങ്ങക്കേ സാധിക്കയുള്ളു. മോചിപ്പിക്കുന്നത് യാതൊരു പ്രതിഫലേച്ചരയോടുകൂടിയും അല്ല. അങ്ങക്ക് ജീവാത്മക്കളിൽനിന്ന് ലഭിക്കേണ്ടതായിട്ട് ഒന്നും ഇല്ല. അപ്രകാരമുള്ള അങ്ങക്ക് നമസ്ക്കാരം.

എല്ലാ ഹൃദയങ്ങളിലും അങ്ങ് വസിക്കുന്നുണ്ടെങ്കിലും പുത്രൻ ധനം, ഭാര്യ ഇവരിൽ ആസക്തരായവർക്ക് അങ്ങയുടെ സ്വരൂപത്തെ ഒട്ടും അറിയുകയില്ല. കാരണം ആ ശരീരാദികളോട് തീരെ സംഗം അങ്ങക്ക് ഇല്ലാത്തതിനാലാണ്. അപ്രകാരമുള്ള അങ്ങക്ക് നമസ്ക്കാരം.

അങ്ങയുടെ കഥാമൃതത്തെ പാനം ചെയ്ത് ജൻമാന്തരങ്ങളിൽ ചെയ്ത പാപങ്ങളിൽനിന്ന് രക്ഷ നേടേണം. ആ ഭക്തിരസം പാനം ചെയ്യാൻ എനിക്ക് അറിയാത്തതുകൊണ്ടാണ് ഈ ആപത്തിൽനിന്ന് രക്ഷിക്കേണമെന്ന് പ്രാർത്ഥിക്കുന്നത്.

സകല ചരാചരങ്ങളുടേയും സൃഷ്ടിസ്ഥിതി സംഹാര കാരണഭൂതനായ ആ ഭഗവാൻ ദേവനോ മനുഷ്യനോ മൃഗമോ ആരുതന്നെ ആയാലും എന്നിൽ കരുണ ചെയ്ത് എനിക്ക് ദർശനം തരേണം.

ഞാൻ ഈ മുതലയുടെ പിടിയിൽനിന്നല്ല ഇപ്പോൾ മോചനം ആവശ്യപ്പെടുന്നത്. ഈ ശരീരത്തോടുകൂടി ഇനി ജീവിക്കേണമെന്നില്ല. എനിക്ക് ഇനി ഒരു ജൻമവും വേണ്ട. ആത്മപ്രകാശത്തെ മറയ്ക്കുന്ന അജ്ഞാനത്തിൽ നിന്നാണ് മോചിപ്പിക്കേണ്ടത്. ഭക്തിയോഗത്താൽ പുണ്യപാപകർമ്മ പ്രതിബ

ൻധങ്ങളെ യാതൊരുവൻെറ അനുഗ്രഹത്താൽ നശിപ്പിച്ച് ഈ സംസാരകടൽ കടക്കുന്നുവോ ആഭഗവാനെ, ഞാൻ ശരണം പ്രാപിക്കുന്നു.

യാതൊരുവൻെറ ശക്തിയായ മായ കാരണം മറയ്ക്കപ്പെട്ടതായ ആത്മ സ്വരൂപത്തെ അറിയാതെ അവശരായി കഴിയുന്നുവോ ആ ഭഗവാനെ ശരണം പ്രാപിക്കുന്നു,

ഇപ്രകാരം ഗജേന്ദ്രൻ മൂർത്തിഭേദങ്ങളെ അതിക്രമിച്ച പരബ്രഹ്മത്തെ സ്തുതിച്ചപ്പോൾ ഹരിമേദസ്സിൽനിന്ന് ഹരിണിയിൽ ജനിച്ച 'ഹരി' എന്ന അവതാരമൂർത്തി അവിടെ പ്രത്യക്ഷനായി. ഗരുഡവാഹനത്തിൽ ഭഗവൻമാഹാത്മ്യം കീർത്തിക്കുന്ന ദേവൻമാരോടു കൂടിയാണ്. അവിടെ എത്തിയത്.

ഗജേന്ദ്രൻ ആകാശത്തിൽ ഗരുഡൻെറ പുറത്ത് ഇരിക്കുന്ന ചക്രായുധനെ കണ്ട് സന്തോഷത്തോടെ തടാകത്തിൽനിന്ന് താമരപൂക്കൾ പറിച്ച് തുമ്പിക്കൈ ഉയർത്തി ഹേ, നാരായണ, അഖില ഗുരോ, ഭഗവന്നമസ്തേ എന്നുച്ചരിച്ച് പൂജ അർപ്പിച്ചു.

ഭഗവാൻ ഗജേന്ദ്രൻെറ ഭക്തി കണ്ട് അലിഞ്ഞ് അതിവേഗത്തിൽ താഴത്തേക്കിറങ്ങി വന്ന് അവൻെറ തുമ്പിക്കൈ പിടിച്ച് കരക്ക് വലിച്ചു. കൂടെ മുതലയും വന്നു. ഗ്രാഹത്തിൻെറ വായ ചക്രായുധംകൊണ്ട് മുറിച്ച് ഗജേന്ദ്രനെ മോചിപ്പിച്ചു.

## ജെയ് നാരായണ

## 4-ാം അദ്ധ്യായം

ഗജേന്ദ്രനെ മോചിപ്പിച്ചതിൽ ബ്രഹ്മാവ് ശിവൻ ദേവൻമാർ ഋഷികൾ ആദിയായവർ ഭഗവാൻെറ ഭക്തവാത്സല്യം ഓർത്ത് പ്രശംസിച്ച് പുഷ്പവർഷം ചെയ്തു. ദേവൻമാർ വാദ്യങ്ങൾ മുഴക്കി. ഗൻധർവ്വൻമാർ പാട്ടുപാടി. അപ്സരസുകൾ നൃത്തംവെച്ചു. ഋഷികൾ സ്തോത്രം ചെയ്തു.

ഗ്രാഹം ഒരു ഗന്ധർവനായി മാറി. പണ്ട് അവൻ സ്ത്രീ സഹിതനായി സരസ്സിൽ കുളിക്കുമ്പോൾ സ്നാനത്തിന് വന്ന ദേവലൻ എന്ന ഋഷിയെ ജലത്തിന്നടിയിൽകൂടെവന്ന് കാലിൽ പിടിച്ചിഴുത്തുപോൽ. അപ്പോൾ" ഋഷി നീ ഒരു മുതലയായി ഭവിക്കുക" എന്ന് ശപിച്ചുവത്രെ. എന്നാൽ "നിണക്ക് ഭഗവൽ കരസ്പർശനം കിട്ടുമ്പോൾ ഗന്ധർവനായി മാറുമെന്ന്" ശാപമോചനവും കൊടുത്തു. ഇവൻെറ പേർ 'ഹൂ ഹൂ'.

അവൻ മോചിതനായപ്പോൾ സന്തോഷിച്ച് ഭഗവാനെ സമസ്കരിച്ച് ഗന്ധർവലോകത്തിലേക്ക് മടങ്ങി.

ഭഗവാൻെറ സ്പർശനം കിട്ടിയ ഗജേന്ദ്രൻ പീതാംബരധാരിയും ചതുർഭുജങ്ങളോടും കൂടിയ ഭഗവത്സ്വരൂപത്തിലായി ഗജേന്ദ്രൻ പൂർവജൻമത്തിൽ ഏകാദശ്യാദിവ്രതങ്ങൾ എടുത്തും മറ്റും ഭഗവാനെ ആരാധിച്ച ഇന്ദ്രദ്യുമ്നൻ എന്ന പാണ്ഡ്യരാജാവായിരുന്നു.

ഇന്ദ്രദ്യുമ്നൻ വനവാസാശ്രമകാലത്ത് മലയാചലത്തിൽ തപസ്സിന്നായി പോയിരുന്നു. ഏകാന്തതയിൽ ഏകാഗ്രതയോടെ ശ്രീ നാരായണ പൂജ ചെയ്തുകൊണ്ടിരിക്കുമ്പോൾ മഹാനായ അഗസ്ത്യമുനി അനേകം ശിഷ്യൻമാരോടുകൂടെ അവിടെ ആഗമിച്ചു. പൂജയിലിരുന്ന ഇന്ദ്രദ്യുമ്നൻ എഴുന്നേറ്റ് മുനിയേയും

ശിഷ്യരേയും സൽക്കരിച്ചില്ല. മഹർഷികോപിച്ചു. ശപിച്ചു. "ആശ്രമത്തിൽ വരുന്ന വിപ്രൻമാരെ യഥോചിതം സൽക്കരിക്കാത്ത നീ അഹംകാരിയാണ്. നിൻെറ ബുദ്ധി ഗജത്തിൻെറത് പോലെ മന്ദീഭവിച്ചിരിക്കുന്നു. അതുകൊണ്ട് നീ ഒരു ഗജമായിത്തീർന്ന് അന്ധകാരത്തിൽ പ്രവേശിക്കുക". എന്നായിരുന്നു ശാപം.

മുനിവര്യൻ ശാപവും കൊടുത്ത് വന്ന പാട്ടിൽ പോകയും ചെയ്തു. ഈ രാജാവ് ശപിച്ചമുനിയിൽ കുറ്റം ആരോപിച്ചില്ല. എല്ലാം തൻെറ പ്രാരബ്ധ കർമ്മഫലം എന്നും ഈശ്വരേച്ഛയാണെന്നും തനിക്ക് നൻമയെ വരുകയുള്ളു എന്നും വിചാരിച്ച് സമാധാനിച്ചു.

ആത്മധ്യാനത്തിന്ന് വഴിയില്ലാത്ത ഗജയോനിയിൽ അങ്ങിനെ ആ രാജാവ് പ്രാപിച്ചു. എന്നാൽ മുജ്ജൻമത്തിൽ ഹരിപൂജയുടെ ഫലമായി ഭഗവദിച്ഛാഫലമായി ഹരിസ്മരണ വരുകയും ഭഗവാൻ വന്ന് രക്ഷിക്കയും ചെയ്തു. തൻെറ ഭക്തരെ താൻ ഒരിക്കലും കൈവിടുകയില്ല എന്നതിൻെറ ലക്ഷണമാണത്.

ഭഗവാൻ ഗജേന്ദ്രന്ന് ഭൃത്യഭാവം നൽകി. ഭഗവാൻ എല്ലാവരും കേൾക്കത്തക്കവിധം ഗജേന്ദ്രനോട് പറഞ്ഞു. "നമ്മുടെ ഈ കഥയെ കീർത്തിക്കയും ഈ പരിസരങ്ങളേയും എൻെറ ശരീരാംഗങ്ങളേയും അവകളിൽ അണിഞ്ഞ ആഭരണങ്ങൾ ആയുധങ്ങൾ മുതലായവയെ സ്മരിക്കയും മറ്റും രാത്രിയുടെ അന്ത്യയാമത്തിൽ ആർ ചെയ്യുന്നുവോ അവർ സർവ്വപാപങ്ങളിൽ നിന്നും വിമുക്തരായി വരും. നീ എനിക്കർപ്പിച്ച സ്തോത്രഗാനവും ആർ എഴുന്നേറ്റ ഉടനെ ജപിക്കുന്നുവോ അവർക്ക് ഞാൻ സൽബുദ്ധിനൽകുന്നതുമാണ്.

ഭഗവാൻ ഇത്രയും പറഞ്ഞ് സന്തോഷത്തോടെ വൈകുണ്ഠത്തേക്ക് യാത്രയായി.

## 5-ാം അദ്ധ്യായം

ഈ കല്പത്തിൽ 6 മനുക്കളാണല്ലോ. അവരിൽ 4 മനുക്കളുടെ കാലത്തുണ്ടായിരുന്ന അവതാരങ്ങളെപറ്റിയും പറഞ്ഞു കഴിഞ്ഞു. ഇനി 5-ാമത്തെ രൈവതമെന്ന മന്വന്തരത്തിലുണ്ടായ അവതാരത്തെപ്പറ്റി പറയാം.

5-ാമത്തെ മനു 4-ാമത്തെ മനുവായിരുന്ന താമസൻെറ സഹോദരൻ രൈവതനായിരുന്നു. ഇദ്ദേഹവും പ്രിയവ്രതപുത്രൻ തന്നെയാണ്.

ഇക്കാലത്ത് ഭഗവദവതാരം വൈകുണ്ഠനെന്ന നാമത്തിലായിരുന്നു. ശുഭ്രന്ന് വികുണ്ഠാ എന്ന പത്നിയിൽ സാക്ഷാൽ ശ്രീനാരായണൻ വൈകുണ്ഠൻമാരെന്ന ദേവശ്രേഷ്ഠൻമാരോടുകൂടി അവതരിച്ചു. ഭഗവാൻെറ പത്നി രമാദേവിയാൽ പ്രാർത്ഥിക്കപ്പെട്ട വൈകുണ്ഠഭഗവാൻ ദേവിയുടെ അഭീഷ്ഠത്തെ സാധിപ്പിക്കാൻ വൈകുണ്ഠലോകം നിർമ്മിച്ചു.

6-ാമത്തെ മനു. ചക്ഷുസ്സിൻെറ പുത്രൻ ചാർക്ഷുഷൻ. ഈ മന്വന്തരത്തിൽ ഭഗവാൻ അജിതൻ എന്ന നാമത്തിൽ വൈരാജൻെറ പുത്രനായി സംഭൂതി എന്ന സ്ത്രീയിൽ അവതരിച്ചു. അജിതനാണ് സമുദ്രമഥനം നടത്തിയത്. മന്ദരപർവ്വതം കടകോലായി ഉപയോഗിക്കപ്പെട്ടപ്പോൾ കൂർമ്മമായതും ഈ ഭഗവാൻ തന്നെ.

പരീക്ഷിത്ത്:- ആരുടെ ആവശ്യപ്രകാരമാണ് അമൃതം മഥിച്ചെടുത്തത്. ആ കഥ ഭക്തിരസമായിരിക്കുമെന്നതിനാൽ അത് വിസ്തരിച്ചുകേൾപ്പാൻ

ആഗ്രഹമുണ്ട്.

ശുകമഹർഷി - കഥാശ്രവണ താൽപര്യത്തെ അഭിനന്ദിച്ച് കഥ പറവാൻ തുടങ്ങി.

ഭഗവാൻ ഒരു ദിവസം ദുർവ്വാസസ്സ് മഹർഷിയെ കണ്ടപ്പോൾ അദ്ദേഹത്തിന്ന് ഒരു പുഷ്പമാല സമ്മാനിച്ചു. മഹർഷി അതിനെ ദേവേന്ദ്രന്ന് കൊടുത്തു. ഇന്ദ്രൻ അതിനെ ഐരാവതം എന്ന തൻെറ ആനയുടെ മസ്തകത്തിൽ വെച്ചു. മദിച്ച ആനപ്പുറത്തുനിന്ന് അതു വീണപ്പോൾ ആന അതിനെ അലക്ഷ്യം ചവിട്ടി. ഭഗവൽ പ്രസാദമാലയെ ഇമ്മാതിരി അനാദരിച്ചതുകൊണ്ട് മഹർഷിക്ക് അതിയായ കോപം വന്നു. ഇന്ദ്രനെ ശപിച്ചു. ഇന്ദ്രൻെറയും ഇന്ദ്രൻെറ ആധിപത്യമുള്ള 3 ലോകങ്ങളുടേയും ശ്രീ ഇല്ലാതെ പോകട്ടെ എന്നാണ് ശാപം.

ഇതിനെ തുടർന്ന് അസുരൻമാർ ദേവൻമാരോട് യുദ്ധത്തിന്നുപോകയും ദേവൻമാർക്ക് അപജയം നേരിടുകയും ചെയ്തു. ഏത്വിധമാണ് ഇതിൽനിന്ന് രക്ഷതേടേണ്ടത് എന്ന് എല്ലാവരും കൂടി ആലോചിച്ചു. അവർ ബ്രഹ്മാവിനെ സമീപിച്ചു. ഇന്ദ്രാദി ദേവൻമാർ ശ്രീയില്ലാത്തവരായി കണ്ട് ബ്രഹ്മാവ് മനസ്സിനെ ഏകാഗ്രമാക്കി ശ്രീനാരായണനെ സ്മരിച്ചു.

ബ്രഹ്മാവ് ദേവൻമാരോട് പറഞ്ഞു. ഞാനും ശിവനും നിങ്ങളും അസുരൻമാരും മറ്റെല്ലാവരും, ശ്രീനാരായണാംശമാണ്. അദ്ദേഹത്തിൽനിന്നു ഉത്ഭവിച്ച സന്താനങ്ങളായതിനാൽ അദ്ദേഹം എല്ലാവരോടും സമസ്വഭാവനാണ് അദ്ദേഹം ഇപ്പോൾ ലോകക്ഷേമത്തിന്നായി സത്വ ഗുണം സ്വീകരിച്ചിരിക്കുന്ന സമയമാണ്. നിങ്ങൾ സുരൻമാർ - ദേവൻമാർ - ലോകമര്യാദയെ സ്വീകരിക്കുന്നവരാണ് - ലോകമര്യാദയെ അതിക്രമിക്കുന്നവർ അസുരൻമാരാണ്. അതുകൊണ്ട് ഈ സമയം ഭഗവൽ ദർശനത്തിന്ന് പറ്റിയ സമയമാണ്. നമുക്ക് അദ്ദേഹത്തിനെ ചെന്ന് കാണാം. ഇത്രത്തോളം പറഞ്ഞ് ബ്രഹ്മാവ് ദേവൻമാരോടുകൂടി അജിതനെന്ന ഭഗവാനെ കാണാൻ ചെന്നു.

അവിടെ ചെന്നപ്പോൾ ഉടൻ ദർശനം സിദ്ധിച്ചില്ല. ബ്രഹ്മാവ് അപ്പോൾ ഭഗവാനെ സ്തുതിച്ചു.

10 ഇന്ദ്രിയങ്ങളും 5 പ്രാണങ്ങളും കൂടി 15 സാധനങ്ങൾ അങ്ങയുടെ ശരീരത്തിൻെറ ആരങ്ങളാണ്. ത്രിഗുണങ്ങൾ ആരങ്ങളെ ഉറപ്പിക്കാനുള്ള ദ്വാരങ്ങളാണ്. പഞ്ചഭൂതങ്ങളും മനസ്സ് ഉൾപ്പെടെയുള്ള അന്തഃകരണവും ചക്രത്തിൻെറ ആവരണ(വട്ട)വും ആണ്. ഇങ്ങിനെ ഉള്ള സ്വരൂപചക്രം യാതൊരുവനെ ആശ്രയിച്ചിരിക്കുന്നുവോ അവനെ ഞങ്ങൾ ശരണം പ്രാപിക്കുന്നു.

ജീവൻ മായക്കധീനൻ. ഈശ്വരൻ മായാധിനാഥൻ. അങ്ങിനെ സർവജീവജാലങ്ങളുടേയും നാഥനായ ഭഗവാനെ നമസ്ക്കരിക്കുന്നു.

യാതൊരു ജലത്തിൽനിന്ന് സകല ലോകങ്ങളും ഉത്ഭവിച്ച് നിലനിന്നുവരുന്നുവോ, ആ ജലം യാതൊരുവൻെറ രേതസ്സാണോ ആ ഭഗവാന്ന് നമസ്ക്കാരം.

യാതൊരുവൻെറ മനസ്സ് ചന്ദ്രനും, അഗ്നി മുഖവും, നേത്രം സൂര്യനും, ആണോ പ്രാണനും വായുവും യാതൊരുവൻെറ പ്രാണനിൽനിന്ന് ഉത്ഭവിച്ചുവോ, യാതൊരുവൻെറ നാഭിയിൽ നിന്ന് പ്രാണവായു ശരീരം ഇവക്കാസ്പദമായ ആകാശം ഉണ്ടായോ യാതൊരുവൻെറ ശരീരത്തിൽനിന്ന് ഇന്ദ്രനും, ദേവൻമാരും, രുദ്രനും, ബ്രഹ്മാവും, ഋഷികളും, പ്രജാപതികളും, ജനിച്ചുവോ

യാതൊരുവന്റെ മാറിടത്തിൽനിന്ന് ശ്രീദേവിയും, ഛായയിൽനിന്ന് പിതൃക്കളും, സ്തനത്തിൽനിന്ന് ധർമ്മവും പൃഷ്ടത്തിൽനിന്ന് അധർമ്മവും ശിരസ്സിൽനിന്ന് സ്വർഗ്ഗലോകവും ഉണ്ടായിയോ. യാതൊരുവന്റെ മുഖം ബ്രാഹ്മണനെന്നും കൈകൾ ക്ഷത്രിയനെന്നും തുടകൾ വൈശ്യനെന്നും പാദങ്ങൾ ശൂദ്രനെന്നും കൽപിക്കപ്പെട്ടുവോ ഈ സർവ്വപ്രപഞ്ചവും ഉക്കാണപ്പെടുന്ന സർവവും ആരിൽനിന്നു ഉണ്ടായിയോ ആ സർവ്വേശ്വരനെ ശരണം പ്രാപിക്കുന്നു.

സഗുണസ്വരൂപത്തെ സ്തുതിച്ചശേഷം നിർഗ്ഗുണസ്വരൂപത്തേയും സ്തുതിക്കുന്നു.

യാതൊരുവനിൽ സത്വാദിഗുണങ്ങൾ ബന്ധമില്ലാതിരിക്കുന്നുവോ യാതൊരുവന്റെ മനസ്സ് സദാസ്വരൂപാനന്ദത്തിൽ ലയിച്ചിരിക്കുന്നുവോ. മായാഗുണകാര്യങ്ങളിൽ ബന്ധപ്പെടാതിരിക്കുന്നുവോ യാതൊരുവൻ എല്ലാറ്റിലും വ്യാപിച്ചും എന്നാൽ ഒന്നിലും ബന്ധപ്പെടാതേയും ഇരിക്കുന്നുവോ ആ ഭഗവാനെ നമസ്ക്കരിക്കുന്നു.

സഗുണവും നിർഗ്ഗുണവുമായ അങ്ങയുടെ സ്വരൂപത്തെ ഞങ്ങൾക്ക് കാട്ടിത്തരുവാൻ കരുണയുണ്ടാകേണം.

അൽപമായും വേദവിധിപ്രകാരമല്ലാത്തതും ആഭാസമായതുമായിരുന്നാലും ആ കർമ്മം അങ്ങയുടെ പ്രീതിക്കായി സമർപ്പിക്കപ്പെട്ടാൽ നിഷ്ഫലമായി വരുകയില്ല. വൃക്ഷത്തിന്റെ വേരിൽ ജലം ഒഴിച്ചാൽ സ്കന്ദങ്ങൾക്കും ശാഖകൾക്കും ഇലകൾക്കും പുഷ്ടി ലഭിക്കും പോലെ വിഷ്ണുവാകുന്ന അങ്ങക്ക് കർമ്മങ്ങൾ സമർപ്പിച്ചാൽ എല്ലാ ദേവൻമാരും പ്രീതിപ്പെട്ടുകൊള്ളും. അങ്ങിനെ ഉള്ള നിന്തിരുവടിയെ ശരണം പ്രാപിക്കുന്നു.

## 6-ാം അദ്ധ്യായം

ഇപ്രകാരം ദേവൻമാർ സ്തുതിച്ചപ്പോൾ ശ്രീഹരി അവരുടെ മുമ്പിൽ പ്രത്യക്ഷനായി. ഭഗവാന്റെ രൂപം ശ്യാമളവർണ്ണം, രത്നം പതിച്ച കിരീടം, വിരിഞ്ഞ മാറ്, അതിൻമേൽ കൗസ്തുഭം, രത്നമാല, വനമാല, കാതിൽ മകരകുണ്ഡലങ്ങൾ, അരയിൽ രത്നം നിറഞ്ഞ അരഞ്ഞാൺ, കൈകളിൽ തോൾവളകൾ കൈവളകൾ മോതിരങ്ങൾ, കാലിൽ ചിലമ്പ്, ശംഖചക്രഗദാപത്മം 4 കൈകളിൽ, ശോഭയുള്ള പീതാംബര വസ്ത്രം, ഈ മാതിരി ആയിരുന്നു.

ബ്രഹ്മാവും ശിവനും മറ്റു ദേവൻമാരും ഭഗവാനെ കണ്ട മാത്രയിൽ ഭൂമിയിൽ വീണു നമസ്ക്കരിച്ചു. ബ്രഹ്മാവ് ഭഗവാനെ സന്തോഷിപ്പിക്കാൻ വീണ്ടും സ്തുതിച്ചു. മറ്റുള്ളവർ ജയഘോഷങ്ങൾ മുഴക്കി.

ഭഗവാനെ, അങ്ങക്ക് ഞങ്ങളെപോലെ ജനനസ്ഥിതിലയമില്ല. കാരണം അങ്ങ് ത്രിഗുണങ്ങളിൽ നിന്ന് അതീതനാണ്. ഈ ലോകം അങ്ങയിൽ നിന്നുണ്ടായി അങ്ങയാൽ രക്ഷിക്കപ്പെടുന്നു. അങ്ങിൽ ലയിക്കുന്നു. മായകൊണ്ട് ഈ ലോകത്തെ നിർമ്മിപ്പിച്ച് അങ്ങ് ഓരോ വ്യക്തിയിലും അന്തര്യാമിയായി പ്രകാശിക്കുന്നു.

കാഷ്ഠങ്ങളിൽ ഇരിക്കുന്ന അഗ്നിപോലെയും പാലിലുള്ള നൈപോലെയും ഭൂമിയിലുള്ള അന്നംപോലേയും ഭൂമിയുടെ അടിയിൽ നിശ്ശബ്ദമായി ഏകാന്തതയിൽ ഇരിക്കുന്ന ജലംപോലെയും പരിശ്രമത്താൽ ലഭിക്കുന്ന

ധനംപോലെയും മനുഷ്യർ യോഗ്ബലത്താൽ ശരീരേന്ദ്രിയാദികളിൽ നിന്ന് അങ്ങയെ വേറിട്ടറിയുന്നു.

ഞങ്ങൾ എന്തൊരാവശ്യത്തിന്നായി അങ്ങയെ ശരണം പ്രാപിച്ചിരിക്കുന്നുവോ ആ ആവശ്യം അങ്ങ് സാധിപ്പിച്ചു തരേണം. ഞങ്ങൾ അതു പറയാതെതന്നെ അങ്ങക്കറിയാം. ദേവബ്രാഹ്മണർക്ക് സുഖകരമാർഗ്ഗം ഏതൊന്ന് എന്ന് അങ്ങ് ഉപദേശിക്കേണം.

ഭഗവാൻ പറഞ്ഞു.

ഇപ്പോൾ ദാനവദൈത്യൻമാർക്ക് നല്ലകാലമാണ്. നിങ്ങൾക്ക് കാലം അനുകൂലവുമല്ല. കാലം നല്ലതാവുന്നത്വരെ നിങ്ങൾ ക്ഷമയോടെ കാത്തിരിക്കേണം. അതുവരെ നിങ്ങൾ കൂടുതൽ ഉപദ്രവം നേരിടാതിരിപ്പാനായി അവരോട് സന്ധിചെയ്ത് സമാധാനത്തോടെ ഇരിക്കേണം.

കാര്യസാദ്ധ്യത്തിന്നായി കഴുതക്കാലും പിടിക്കേണമെന്നുണ്ട്. പാമ്പാടിയുടെ കൂടയിൽ കിടക്കുന്ന പാമ്പ് കൂടയിൽ നിന്ന് രക്ഷപ്പെടാനായി എലിയുടെ സംഗം തേടി എലിയെകൊണ്ട് കൂടയിൽ ഓട്ട തുളപ്പിച്ച് വെളിയിൽ വരുമ്പോൾ ആദ്യം തനിക്ക് ഇരയാകുന്നത് ആ എലി ആവുന്നത് പോലെ നിങ്ങളും കാര്യസാദ്ധ്യത്തിന്നായി ശത്രുക്കളോട് മിത്രഭാവത്തിൽ കുറേകാലം പെരുമാറുകയും നിങ്ങളുടെ കാലം നന്നാവുമ്പോൾ അവരെ അടിക്കുകയും ചെയ്തുകൊൾവിൻ. കാര്യം സാധിക്കേണമെങ്കിൽ നയത്തിൽ പെരുമാറേണം.

അമൃതം ഉൽപാദിപ്പിക്കേണം. അമൃതം കഴിച്ചാൽ നിങ്ങൾക്ക് മരണമുണ്ടാവില്ല. അപ്പോൾ അസുരൻമാരെ ഭയപ്പെടേണ്ടിവരില്ല.

എങ്ങിനെ ആണ് അമൃതം ഉണ്ടാക്കേണ്ടത് പറയാം. പാൽ കടലിൽ ഔഷധവള്ളി ഇലകൾ മുതലായവ ഇട്ട് സ്വർണ്ണമയമായ മന്ദരപർവതത്തെ കടകോലായും കടയാനുള്ള കയറായി വാസുകിയേയും ഉപയോഗിച്ച് കടഞ്ഞെടുക്കേണം.

ഞാൻ നിങ്ങൾക്ക് സഹായമാണല്ലോ. സമുദ്രത്തെ കടഞ്ഞാൽ അതിൽനിന്ന് അമൃത് കിട്ടും. അസുരൻമാരോടു സന്ധിയിലിരിക്കുമ്പോൾ അവർക്ക് അമൃതവിഭാഗം കൊടുക്കേണ്ടേ. കൊടുത്താൽ അവരും മരണമില്ലാത്തവരാവില്ലേ എന്ന് ശങ്കിക്കേണ്ട. അവർ എന്റെ ഭക്തൻമാരല്ലാത്തത്കൊണ്ട് അവർക്ക് അമൃത് കിട്ടുകയില്ല. നിങ്ങക്ക് അമൃതും അവർക്ക് മഥനംചെയ്യുന്നതിന്നുള്ള ക്ലേശവുമാണ് കിട്ടുക.

അമൃത് വരുന്നത്വരെ നല്ല വാക്കാൽ അവരെ ശാന്തപ്പെടുത്തിവേക്കേണം. ക്രോധം വരരുത്. ക്രോധംകൊണ്ട് കാര്യം സാധിക്കയില്ല. സമുദ്രം കടയുമ്പോൾ കാലകൂടമെന്ന വിഷമാണ് ആദ്യം വരുക. അതുകണ്ട് നിങ്ങൾ ഭയപ്പെടരുത്. പിന്നേയും പലതും വരും അസുരൻമാർക്ക് ആവശ്യമുള്ളത് ലോഭം കാണിക്കാതെ നൽകേണം.

ഇത്രയും പറഞ്ഞ് ഭഗവാൻ മറഞ്ഞു. ദേവൻമാർ നേരെ മഹാബലിയുടെ അടുക്കൽ ചെന്നു. ദേവൻമാർ വരുന്നത് കണ്ടപ്പോൾ അസുരഭടൻമാർ അവരെ എതൃക്കാൻ വട്ടം കൂട്ടി. പക്ഷേ യുദ്ധസന്നാഹം ഇല്ലാതെ വരുന്നത്കണ്ട് ഭടൻമാരെ അദ്ദേഹം വിലക്കി.

ത്രിലോകാധിപതിയായ മഹാബലിയുടെ അടുക്കൽ ദേവൻമാർ ചെന്നു.

കാര്യസാദ്ധ്യത്തിന്ന് ചാതുര്യമായി സംസാരിക്കാനറിയുന്ന ഇന്ദ്രൻ. ഭഗവാൻ ഉപദേശിച്ച പ്രകാരം പറഞ്ഞു. മഹാബലി ഇന്ദ്രനിർദ്ദേശം സ്വീകരിച്ചു.

അസുരൻമാരും ദേവൻമാരും പൂർവ്വവൈരം വെടിഞ്ഞ് അമൃതമഥനത്തിന്നു വേണ്ട പരിശ്രമം ചെയ്തു തുടങ്ങി. ബലിയും ഇന്ദ്രനും ആൾകാരും കൂടി പർവതത്തെ കടപുഴക്കി ഇഴുത്ത് തൂക്കി കുറേ ദൂരം കൊണ്ടുവന്നു. പിന്നീട് അത് കൊണ്ടുവരുവാൻ സാധിക്കാതെ വന്നപ്പോൾ മാർഗ്ഗമദ്ധ്യത്തിൽ വീണു പോയി. പർവ്വതത്തിൻെറ അടിയിൽപെട്ട് കുറേ ദേവൻമാരും അസുരൻമാരും ചതഞ്ഞുപോയി. അവർ വിഷാദിക്കുന്നത് കണ്ട് ശ്രീഹരി ഗരുഡാരൂഢനായി അവിടെ വന്നു. ദേവൻമാരിൽ തൻെറ ദർശനാമൃതം ചൊരിഞ്ഞു. അവരെല്ലാം ഉറ ക്കത്തിൽ പെട്ടവരെന്നപോലെ എഴുന്നേറ്റു. അസുരാദികൾക്ക് ആ ആനുകൂല്യം സിദ്ധിച്ചില്ല.

അജിതഭഗവാൻ തൻെറ ഒറ്റക്കൈകൊണ്ട് ആ പർവതത്തെ എടുത്ത് ഗരു ഡൻെറ പുറത്ത്വെച്ച് സമുദ്രമദ്ധ്യത്തിലെത്തിച്ചു. അനന്തരം ഗരുഡൻ ഭഗവാ നോട് കൂടെ യാത്രയായി.

## 7-ാം അദ്ധ്യായം

പിന്നീട് ദേവാസുരൻമാർ വാസുകിയെന്ന സർപ്പത്തേ ചെന്നു കണ്ടു. വാസു കിക്കും പ്രയത്നഫലമായി ഒരു ഭാഗം അമൃതം കൊടുക്കാമെന്നേറ്റു. വാസുകി കയറായി ഉപയോഗിക്കാനുള്ള ഒരു ഉപകരണമാവാൻ സമ്മതിച്ചു.

മഥനം തുടങ്ങി. ശ്രീഹരി ആദ്യം വാസുകിയുടെ തലഭാഗം പിടിച്ചപ്പോൾ ദേവൻമാരും ചെന്ന് ആഭാഗത്ത് പിടിച്ചു. ഇത് അസുരർക്കിഷ്ടമായില്ല. തങ്ങളും വേദാദ്ധ്യയനം ശാസ്ത്രപഠനം മുതലായവ ശീലിച്ചവരാണ് തങ്ങൾ സർപ്പ ത്തിൻെറ പൃഷ്ടഭാഗം പിടിക്കില്ലെന്നും പറഞ്ഞ് മാറിനിന്നു.

ഇത് ഭഗവാനറിഞ്ഞ് അസുരൻമാർക്ക് വാസുകിയുടെ മുഖഭാഗം വിട്ടുകൊ ടുത്തു പൃഷ്ടഭാഗം സ്വീകരിച്ചു.

എല്ലാവരും അമൃതം ലഭിക്കുമെന്ന വിചാരത്തോടെ സമുദ്രമഥനം ചെയ്തു. മഥനം തുടങ്ങിയപ്പോൾ മന്ദരപർവ്വതം പൊടുന്നനവേ സമുദ്രത്തിന്നടിയിൽ താണുപോയി.

അവർ എത്ര ശ്രമിച്ചിട്ടും മന്ദരത്തെ മേലെകൊണ്ടുവരുവാൻ സാധിച്ചില്ല. അവർ നിരാശരായി വിഘ്നേശ പൂജ ആരംഭത്തിൽ ചെയ്യാത്തത്കൊണ്ടാണ് ഈ പന്തികേട് വന്നത് എന്ന് പറഞ്ഞ് പരിഹാരം നടത്തി. ഭഗവാൻ ഉടനെ സമുദ്രത്തിന്നടിയിൽ ചെന്ന് ഒരു വലിയ ആമശരീരം എടുത്തു പർവ്വതത്തെ തൻെറ ശരീരത്തിൻെറ മേൽഭാഗത്തുള്ള ഘനമായ ഓട്ടിൻെറ മീതെ വെച്ച് അതിനെ വെള്ളത്തിൻെറ ഉപരിഭാഗത്തേക്ക് കൊണ്ടുവന്നു. ഈ കൂർമ്മമൂ ർത്തി ലക്ഷംയോജന വിസ്താരമുള്ള തൻെറ പൃഷ്ടഭാഗത്താണ് പർവ്വതത്തെ ചുമന്നത്.

ദേവാസുരൻമാർ പർവതത്തെ കണ്ടു സന്തോഷിച്ചു വീണ്ടും കടഞ്ഞു. അവർ ക്ഷീണിക്കുന്നത് കണ്ടപ്പോൾ ഭഗവാൻ അവരെ ഒന്ന് കടാക്ഷിച്ചു. അവരുടെ ക്ഷീണം മാറി. വാസുകിയെ നിദ്ര പ്രാപിപ്പിച്ചു.

പർവ്വതത്തിൻെറ ഉപരിഭാഗം ചരിയുന്നത് കണ്ട് ശ്രീഹരി വമ്പിച്ച ശരീ

രമെടുത്ത് മറ്റൊരു പർവ്വതമാണോ എന്ന് തോന്നുമാറ് അതിൻമേൽ കയറി അതിനെ നിലക്ക് നിർത്തി.

ബ്രഹ്മാവാദികൾ ഭഗവാൻെറ ഭക്തപ്രേമംകണ്ട് പ്രശംസിച്ചു.

മഥനം ഉത്സാഹത്തോടെ നടന്നു. അപ്പോൾ സമുദ്രജന്തുക്കൾ ക്ഷോഭിച്ചു. വാസുകിയുടെ മുഖത്തിൽനിന്നും നിശ്വാസവായുവിൽ നിന്നും വന്ന അഗ്നിയും ധൂമവും ദേവാസുരൻമാരെ തളർത്തി. അവരെ മേഘങ്ങളുടെ സമയോചിതമായ ചെറുമഴ ആശ്വാസപ്പെടുത്തി.

ഇത്രയും കടഞ്ഞിട്ടും അമൃതം വരാഞ്ഞത് കണ്ടപ്പോൾ ഹരി തന്നെ കയർ പിടിച്ചു കടഞ്ഞു. അപ്പോൾ സമുദ്രത്തിൽനിന്ന് ഹലാഹലം എന്ന വിഷം പുറത്തുവന്നു. വിഷം എല്ലാഭാഗത്തും വ്യാപിക്കുന്നത് കണ്ടപ്പോൾ അവർ പ്രാണരക്ഷക്കായി ശിവനെ ശരണം പ്രാപിച്ചു. അവർ സ്തുതിച്ചു. ഹേ ദേവാധിദേവ ശരണാഗതരായ ഞങ്ങളെ 3 ലോകത്തേയും ദഹിപ്പിക്കുന്ന ഈ വിഷത്തിൽനിന്ന് രക്ഷിക്കണേ. അങ്ങ് ലോകത്തെ സൃഷ്ടിച്ചു രക്ഷിച്ച് സംഹരിക്കുന്നു. അങ്ങ് ത്രിഗുണങ്ങളിൽ നിന്ന് അതീതനാണ്. അങ്ങ് സച്ചിദാനന്ദനാണ് സകല ദേവതാസ്വരൂപനാണ്. വിരാട് സ്വരൂപനാണ്. പരബ്രഹ്മമാണ്. അങ്ങയുടെ ബ്രഹ്മസ്വരൂപത്തെ ബ്രഹ്മാവിന്നോ വൈകുണ്ഠന്നോ അറിവാൻ സാധിക്കാത്ത വിധത്തിലാണ്. ഇങ്ങിനെ ശ്രീശിവനെ സാക്ഷാൽ പരബ്രഹ്മമായി ചിത്രീകരിച്ച് സ്തുതിച്ചു.

ശിവൻ അവരുടെ സങ്കടാവസ്ഥ കണ്ട് വിഷത്തെ പാനം ചെയ്വാൻ പുറപ്പെട്ടു. ശിവശക്തി തികച്ചും അറിയാത്ത ദേവി അത് വിഘ്നം ചെയ്തേക്കുമോ എന്ന് ലോകരീത്യാശങ്കിച്ച് ദേവിയുടെ അനുവാദം ചോദിക്കുന്ന മട്ടിൽ അവരോട് അതിനെപറ്റി പറഞ്ഞ് സമ്മതം വാങ്ങി.

അനന്തരം സർവഭൂതങ്ങളേയും രക്ഷിക്കാനായി മഹാദേവൻ ആ ഹലാഹലത്തെ തൻെറ കൈകൾക്കുള്ളിലൊതുക്കി പാനം ചെയ്തു.

വിഷം ശിവൻെറ കണ്ഠത്തിൽ നീലനിറം ഉണ്ടാക്കി. നീലകണ്ഠനാക്കി. (പരദുഃഖം പരിഹരിക്കാൻ ചെയ്യുന്നതെന്തും ഭഗവൽ പൂജയാണ്). ഈ മഹൽ കൃത്യത്തെ സതീദേവിയും ശ്രീഹരിയും പ്രജകളും പ്രശംസിച്ചു.

ഭഗവാൻ വിഷപാനം ചെയ്യുമ്പോൾ നിലത്ത് അല്പം ചിന്നിപോയി. അത് ചില പ്രാണികളും ചെടികളും ഗ്രഹിച്ചതിനാൽ അവർ വിഷജീവികളായ തേൾ പാമ്പ് വിഷവീര്യസസ്യാദികൾ ഇവകളായി.

## ൮-ാം അദ്ധ്യായം

വിഷപാനം ശ്രീ ശിവൻ ചെയ്തപ്പോൾ ദേവൻമാരും അസുരൻമാരും സന്തോഷിച്ചു അവർ പൂർവ്വാധികം ഉത്സാഹത്തോടെ പ്രവൃത്തിപ്പാൻ തുടങ്ങി.

അതിൻെറ ഫലമായി സമുദ്രത്തിൽ നിന്ന് കാമധേനു എന്ന പശു വന്നു: അഗ്നിഹോത്രത്തിന്നുവേണ്ട പാൽ തൈർ, നൈ, തരുന്നവളായതിനാൽ അതിനെ ഋഷികൾ സ്വീകരിച്ചു. പിന്നീട് വെള്ളനിറമുള്ള ഉച്ചൈശ്രവസ്സെന്ന കുതിര വന്നു. അത് അസുരാധിപനായ മഹാബലി എടുത്തു. പിന്നെ വന്നത് നാൽകൊമ്പനായ ശുഭ്രവർണ്ണമുള്ള ഐരാവതമായിരുന്നു. അതിനെ ഇന്ദ്രൻ ഏറ്റെടുത്തു. പിന്നെ വന്നത് അലങ്കാരവസ്തുവായ ഒരു പത്മരാ

ഗരത്നം. അതിന്നാണ് കൗസ്തുഭം എന്നുപേർ. അതു മഹാവിഷ്ണു എടുത്തു. അനന്തരം ദേവലോകത്തിന്ന് അലങ്കാരമായ പാരിജാത വൃക്ഷമാണ് വന്നത്. അത് സ്വർഗ്ഗവാസികൾക്ക് ഇഷ്ടഭോഗപദാർത്ഥങ്ങളെ കൊടുക്കുന്ന തായിരുന്നു. അതിന്ന് ശേഷം കുറേ അപ്സരസ്ത്രീകൾ സ്വർഗ്ഗവാസികൾക്ക് സന്തോഷത്തെ നൽകുന്നവർ വന്നു.

അനന്തരം വന്നത് യൗവനയുക്തയായ ഒരു സ്ത്രീരത്നമായിരുന്നു. അവളുടെ പ്രായം, സുന്ദരഭാവം, നടത്തം, ശോഭ ഇവദേവാസുരൻമാരെ എല്ലാം ഒരുപോലെ ആകർഷിച്ചു.

അപ്പോൾ കാണാറായി. ദേവേന്ദ്രൻ ഒരു വിശേഷപ്പെട്ട രത്നാസനം അവർക്ക് സമർപ്പിക്കുന്നതായും നദീദേവതകൾ പൊൻകുടങ്ങളിൽ പുണ്യതീർത്ഥം കാഴ്ചവെക്കുന്നതായും ഭൂമിദേവി അഭിഷേകത്തിന്നുവേണ്ട ഔഷധികളെയും വസന്ത ഋതു പരിശുദ്ധമായ പഞ്ചഗവ്യവും പുഷ്പാദികളേയും സമർപ്പിക്കുന്നതായും.

ഋഷികൾ വിധിപ്രകാരം അഭിഷേകോചിത കർമ്മങ്ങൾ നടത്തി. ഗായകൻമാരും നടികളും വാദ്യക്കാരും വേണ്ടപോലെ പ്രവൃത്തിച്ചു ബ്രാഹ്മണർ സൂക്ത വാക്യങ്ങൾ ഉച്ചരിച്ചു ദിഗ്ഗജങ്ങൾ അഭിഷേകം ചെയ്തു.

അതിന്നുശേഷം വരുണൻ രണ്ടു പീതാംബരവും, സമുദ്രം വൈജയന്തി മാലയും, വിശ്വകർമ്മാവ് വിശിഷ്ടാഭരണങ്ങളും, സരസ്വതി മുത്തുമാലയും, ബ്രഹ്മാവ് ഒരു താമര പുഷ്പവും , നാഗങ്ങൾ കർണ്ണാഭരണങ്ങളും നല്കി.

ആരാണ് ഈ സ്ത്രീരത്നമെന്നോ? അവർ സാക്ഷാൽ ലക്ഷ്മീദേവിയാണ്.

ദേവി ആഭരണങ്ങളും കുറിയും പൊട്ടും മറ്റുമിട്ട് അലങ്കാരഭൂഷിതയായി വണ്ടുകളാൽ ആകർഷിക്കപ്പെട്ട ഉൽപലമാലയെ കയ്യിലെടുത്ത് സ്ത്രീത്വത്തിന്ന് മഹിമ കൂടുന്ന ലജ്ജയോടെ അവിടെ തനിക്കനുരൂപനായ പുരുഷനെ തേടി. ബ്രഹ്മാവ് ശിവൻ മറ്റു ദേവൻമാർ ഇവരിൽ ഓരോരുത്തരിലും ഓരോ കുറവ് കണ്ടതിനാൽ അവരെ എല്ലാം ഉപേക്ഷിച്ച് ഒടുവിൽ ആത്മാരാമനായി തിളങ്ങുന്ന മഹാവിഷ്ണുവിൻെറ കഴുത്തിൽ ഹാരമർപ്പിച്ചു.

ലജ്ജയോടെ ഭഗവാനോട് പറഞ്ഞു. എനിക്ക് അങ്ങയുടെ വക്ഷസ്ഥലത്തിൽ വസിക്കാൻ അനുവാദം തരേണം. ഭഗവാൻ അത് അനുവദിച്ചു.

ദേവിയിൽ വിശേഷപ്പെട്ട സമ്പത്തുകൾ ഇരിക്കുന്നത്കൊണ്ട് തൻെറ ഭക്തൻമാരെ അനുഗ്രഹിക്കാൻ ഏറ്റവും ഉചിതയായവൾ ഇവളാണ് എന്ന് ഭഗവാൻ നിശ്ചയിച്ചിട്ടാണ്. ഇപ്രകാരം ചെയ്തത്.

അപ്പോൾ ബ്രഹ്മാദി ദേവൻമാർ സ്തുതി ഗീതങ്ങളും വാദ്യങ്ങളും മുഴക്കി. ആ സംഭവം ഒരു ഉത്സവം പോലെ കൊണ്ടാടി. ദേവി സന്തോഷ തൃപ്തിയോടെ അവിടെ ഉള്ളവരേയെല്ലാം കടാക്ഷിച്ചപ്പോൾ അവരുടെ മാനസിക ദുശ്ചിന്തകൾ അകന്ന് ആനന്ദം അനുഭവിപ്പാനിടയായി. (ഉപാസകൻമാർ ലക്ഷ്മീസഹിതനായ വിഷ്ണുവിനെ ഭജിക്കുന്നപക്ഷം അവരുടെ ദുർഗ്ഗുണങ്ങൾ നീങ്ങി സദ്ഗുണവാൻമാരായി ഭവിക്കുമെന്ന് സൂചന).

പിന്നേയും സമുദ്രമഥനം നടത്തി. അപ്പോൾ കന്യകാവസ്ഥയിലുള്ള താമരഒളനേത്രയായ വാരുണീദേവി വന്നു. അവൾ മദ്യത്തിൻെറ അധിഷ്ഠാന ദേവ

തയാണ്. അസുരൻമാർ അവളിൽ കാമാന്ധരായി അവളെ ഏറ്റെടുത്തു. (മദ്യ പൻമാർ അസുരാംശ സംഭവൻമാരാണെന്ന് ഇത് അറിയിക്കുന്നു).

മഥനം തുടർന്നപ്പോൾ പിന്നെ വന്നത് ഒരു മഹാപുരുഷനായിരുന്നു. ശ്യാമള നിറവും കഴുത്തിൽ മനോഹരപുഷ്പമാലയും മഞ്ഞപ്പട്ടും. ചുരുണ്ട തലമുടിയും ആയിരുന്നു വേഷം. മുഖം സിംഹപരാക്രമത്തെ സൂചിപ്പിച്ചിരുന്നു. കയ്യിൽ അമൃതം നിറഞ്ഞ ഒരു കലശവും ഏന്തിക്കൊണ്ടാണ് വന്നത്. അദ്ദേഹം മഹാവിഷ്ണുവിൻെറ അംശമായിരുന്നു. ധന്വന്തരീദേവൻ എന്ന് വിളിക്കപ്പെട്ടി രുന്നു. അദ്ദേഹം ആണ് ആയുർവ്വേദം ലോകത്തിൽ പ്രചരിപ്പിച്ചത്.

അമൃതകലശം കയ്യിൽ കണ്ടപ്പോൾ അസുരൻമാർക്ക് ആഗ്രഹം വർദ്ധിച്ചു. എല്ലാം മറന്ന് അവർ ഒന്നായി ചേർന്ന് കലശത്തെ തട്ടി എടുത്തു.

ദേവൻമാർ ഇതു കണ്ട് വിഷണ്ണരായി. തങ്ങൾക്ക് അമൃതം നഷ്ടപ്പെട്ടു എന്ന് അവർ വിചാരിച്ചു. അവർ ശ്രീഹരിയെ ശരണം പ്രാപിച്ചു.

ഭഗവാൻ അവരെ ആശ്വസിപ്പിച്ചു. താൻ വേണ്ടതുചെയ്യാമെന്നേറ്റു.

പിന്നെ കണ്ടത് അസുരൻമാർ തമ്മിൽ കലഹമാണ്. അമൃതം എനിക്ക് എനിക്ക് എന്ന് പറഞ്ഞ് ബഹളം കൂട്ടി. ഒരുപോലെ കയ്യൂക്കുള്ള ചിലർ ഈമാ തിരി കലഹിക്കുമ്പോൾ അത്രക്ക് പോരാത്തവർ ന്യായവാദം തുടങ്ങി. അവർ തങ്ങളോടു ഒരുമിച്ച് പ്രവൃത്തിച്ച ദേവൻമാരുടെ ഭാഗം പിടിച്ചു.

ഇങ്ങിനെ കലഹം മൂത്തുവരാറായപ്പോൾ അതിദൂരെയല്ലാതെ ഒരു ബഹു മാന്യയായ സുന്ദരി പ്രത്യക്ഷപ്പെട്ടു വൃത്തം തികഞ്ഞസ്തനങ്ങൾ, മെലിഞ്ഞ ഉദരം, മുഖത്തിൽ നിന്ന് പൊഴിയുന്ന സൗരഭ്യം, ചലിക്കുന്ന കൺകൾ, കേശഭാ രത്തിൽ വിരിഞ്ഞ മുല്ലമാല, കണ്ഠത്തിൽ അത്യാവശ്യം വേണ്ട പ്രകാശമാനമായ ആഭരണങ്ങൾ, കാൽകളിൽ ശബ്ദിക്കുന്ന ഒളിമിന്നുന്ന പാദസരം, ശുഭ്രവസ് ത്രത്തിൻെറ മീതെ തിളങ്ങുന്ന അരഞ്ഞാൺ, ലജ്ജാസഹിതമായ മന്ദഹാസം, അസുരൻമാരെ മോഹവലയത്തിൽ കുടുക്കുന്ന കടക്കൺനോട്ടം, ഇതായിരുന്നു അവരുടെ സമ്പ്രദായം.

ആരാണ് ഇവൾ എന്നോ? ഇവളാണ് വിഷ്ണുവിൻെറ മോഹിനി അവതാരം.

## 9-ാം അദ്ധ്യായം

അസുരാധിപൻമാർ അമൃതത്തെക്കുറിച്ച് ഈമാതിരി കലഹിച്ചുകൊണ്ടിരി ക്കുമ്പോൾ മോഹിനി ദേവി മന്ദം മന്ദം നടന്ന് എല്ലാവരേയും മോഹസുന്ദരമായ മദനവലയത്തിൽ ഉൾപ്പെടുത്തി. അവരുടെ സമീപത്തെത്തി. ഇവളുടെ നവയൗ വനവും കാന്തിവിശേഷവും വശീകരണമുഖവും ഓരോരുത്തർക്കും അവളോടു സംസാരിക്കേണമെന്ന താൽപര്യത്തെ ഉളവാക്കി.

അവളോട് നീ ആർ? സുന്ദരാംഗീ, നീ എവിടെനിന്ന് വരുന്നു. ഞങ്ങളുടെ മനസ്സ് നീ ഇളക്കിവിട്ടിരിക്കുന്നുവല്ലൊ. നീ എന്തിന് ഇവിടെ വന്നു? സർ വ്വേശ്വരൻ സർവശരീരികൾക്കും ആനന്ദം പ്രദാനം ചെയ്‌വാൻ നിന്നെ അയ ച്ചതാണെന്ന് തോന്നുന്നു. ഈശ്വരാനുഗ്രഹംകൊണ്ടാണ് ഞങ്ങൾക്ക് നിൻെറ ദർശനം കിട്ടിയത്. എതായാലും നീ വന്നത് നല്ല സമയത്താണ്. നിന്നെക്കാൾ വിശ്വാസമുള്ള ഒരാളെ ഞങ്ങൾ കാണുന്നില്ല. ഞങ്ങളുടെ കയ്യിലുള്ള ഈ അമൃ തത്തെ നീ ഞങ്ങൾക്ക് പാകംപോലെ വിഭജിച്ചുതരിക. ഞങ്ങൾ അതിന്നായി

കലഹിക്കയാണ്.

അപ്പോൾ അവൾ എല്ലാവരേയും ഒന്ന് നന്നായി നോക്കി. അവളുടെ മായാഭിനിവേശം അവരിൽ നന്നായി ഉറപ്പിച്ചു. അവ്വർക്കെല്ലാവർക്കും ഈ പരിപാടി പൂർണ്ണമായും ഇഷ്ടപ്രദമാണെന്നുറപ്പുവരുത്തി. അവൾ പിന്നീട് പറഞ്ഞു.

മഹാജനങ്ങളെ, ഞാൻ ദുർവൃത്തയാണ് പുരുഷൻമാരെ അന്വേഷിച്ചു നടക്കുന്ന കുലടയാണ്. അറിവുള്ളവർ ആരും എന്നെപോലെ ഉള്ളവരെ വിശ്വസിക്കയില്ല. കുലടകളും ചെന്നായ്ക്കളും ഒരുപോലെ ആണ്. അവരെ വിശ്വസിക്കരുത്.

ഇതു കേട്ടപ്പോൾ അസുരൻമാർക്ക് അവളിൽ കൂടുതൽ വിശ്വാസമായി. അവർ സന്തോഷത്തോടെ അമൃതകലശത്തെ അവളെ ഏല്പിച്ചു.

മോഹിനി അത് സ്വീകരിച്ചു പറഞ്ഞു. ഈ പ്രവൃത്തി ഞാൻ ഏറ്റെടുക്കാം. എന്നാൽ ഒരു കാര്യം പറയട്ടെ. ഞാൻ ചെയ്യുന്നതെന്തും നിങ്ങൾ അംഗീകരിക്കാമെങ്കിൽ മാത്രം. അവർ അതിന്നുസമ്മതിച്ചു. (സ്ത്രീകളുടെ കാമാഗ്നിയിൽപെട്ട പുരുഷൻമാർ അവരുടെ വെറും പാവകൾ ആയി മാറുന്നതിൻെറ ഉദാഹരണമാണ് ഇത്).

അമൃതപാനം മംഗളകരമായതിനാൽ അത് സേവിക്കുന്നത് സ്നാനം കഴിഞ്ഞ് അഗ്നിഹോത്രം ചെയ്ത് പശുക്കൾ ബ്രാഹ്മണർ മുതലായവർക്ക് ഭക്ഷണ ദക്ഷിണകൊടുത്ത് സന്തൃപ്തി വരുത്തി പുതുവസ്ത്രങ്ങൾ ധരിച്ച ശേഷം വേണമെന്ന നിർദ്ദേശപ്രകാരം അതെല്ലാം ചെയ്ത് അവർ തെയ്യാറായി. ദർഭ വിരിച്ച് കിഴക്ക് മുഖമായി ദേവൻമാരും അസുരൻമാരും 2 പന്തിയിൽ വെവ്വേറെ ഇരുന്നു.

എല്ലാം തെയ്യാറായപ്പോൾ മോഹിനിദേവി മനോഹരമായ പട്ടുവസ്ത്രമുടുത്ത് മദാലസങ്ങളായ നേത്രങ്ങളെ ചലിപ്പിച്ച് ഹൃദയത്തെ തുടിപ്പിക്കുന്ന കുചകുംഭങ്ങളെ പാതിപ്രകാശിപ്പിച്ചും പാദങ്ങളിലെ സ്വർണ്ണപാദസരങ്ങളെ ശബ്ദിപ്പിച്ചുംകൊണ്ട് അമൃതപാത്രം കയ്യിലെടുത്ത് മന്ദം മന്ദം ഇരുപന്തികളിൽകൂടി നടന്നു.

ദേവിയെകാണെ കാണെ അവരിൽ കാമാവേശം അധികരിച്ചതിനാൽ ആരും ഒന്നും മിണ്ടി ഇല്ല. ദേവി ആദ്യംതന്നെ ദേവൻമാരുടെ ഭാഗത്ത് വിളമ്പാൻ തുടങ്ങി. ഇപ്പോൾ തങ്ങളുടെ അടുത്ത്വരും എന്ന് അസുരർ പ്രതീക്ഷിച്ച് നിശ്ശബ്ദരായിരുന്നു. എന്നാൽ അസുരരിൽ ഒരുവനായ രാഹു ക്ഷമയില്ലാത്തവനെന്നമട്ടിൽ ദേവവേഷത്തിൽ ദേവപന്തിയിൽ സൂര്യചന്ദ്രൻമാരുടെ ഇടയിൽ കടന്നിരുന്നു. മോഹിനി രാഹുവിന്നും അമൃത് വിളമ്പി. രാഹു അതു ഭുജിച്ചു. അപ്പോൾ സൂര്യചന്ദ്രൻമാർ നേത്ര സംജ്ഞകൾകൊണ്ട് രാഹു അസുരനാണെന്ന് ദേവിയെ ഓർമ്മപ്പെടുത്തി. ഉടനെ ഭഗവാൻ തൻെറ ചക്രായുധം എടുത്ത് അവൻെറ ശിരസ്സ് റിച്ഛേദിച്ചു. കഴുത്തിന്ന് താഴെ ഉടലിൽ അമൃതം പ്രവേശിക്കുന്നതിനുമുമ്പായിരുന്നു ഈ പ്രവൃത്തി. അതുകൊണ്ട് ശിരസ്സ് മാത്രം ചൈതന്യമുള്ളതായും ഉടൽ മരണപ്പെട്ടതായും സംഭവിച്ചു. ആ രാഹുവിനെ ഭഗവാൻ ഒരു ഗ്രഹമായി സ്ഥാനം കൊടുത്തു. രാഹുവിനെ ഭഗവാന്ന് കാട്ടിക്കൊടുത്തതിന്ന് ഇന്നും രാഹുവിന്ന് സൂര്യചന്ദ്രൻമാരോട് വൈരമാണ്. സൂര്യചന്ദ്രൻമാരെ ഇടക്കിടക്ക ഗ്രസിക്കുന്നതിനാലാണ് ഗ്രഹണം വന്നുചേരുന്നത്.

ദേവൻമാർ അമൃതപാനം കഴിച്ച് കഴിഞ്ഞപ്പോൾ മോഹിനി ആസ്ഥാ

ത്തിൽവെച്ച് തന്നെ തൻെറ സ്ത്രീരൂപാവതാര സ്വരൂപം മാറ്റി സാക്ഷാൽ വിഷ്ണുരൂപത്തിൽ പ്രകാശിച്ചു.

അപ്പോഴാണ് അസുരൻമാർ മനസ്സിലാക്കിയത് അവർ വഞ്ചിതരായി എന്ന്.

സർവ്വേശ്വരൻ എല്ലാ ജീവജാലങ്ങളിലും സമഭാവനയുള്ളവനാണെങ്കിലും ദുർവൃത്തരെ ഇഷ്ടപ്പെടുകയില്ല. ഭക്തിയുള്ളവരെ പ്രേമിക്കുകയും ചെയ്യും. അതാണ് ഈ കഥയുടെ സൂചന.

## 10-ാം അദ്ധ്യായം

ദാനവ ദേവൻമാർ അമൃത മഥനം വേണ്ടതുപോലെ ഒത്തൊരുമിച്ച് നടത്തിയെങ്കിലും ഭക്തിഹീനരായതിനാൽ ദാനവദൈത്യൻമാർക്ക് അമൃതം അനുഭവിക്കാൻ കഴിഞ്ഞില്ല. അതുകൊണ്ട് ഏതൊരു കർമ്മം ചെയ്യുമ്പോഴും അതിൽ ഈശ്വര ഭക്തി എന്ന മേൽപൊടി ഇല്ലെങ്കിൽ ആ കർമ്മം നിഷ്ഫലം തന്നെ. ഭഗവാൻ താമസിയാതെ ഗരുഡവാഹനത്തിൽ കയറിതിരിച്ചുപോയി.

ദേവൻമാരുടെ ജരാനര പോയി സുഖികളായി കണ്ട അസുരൻമാർ അസൂയകൊണ്ട് അവരുടെ നേരെ ആയുധങ്ങൾ ഏന്തി യുദ്ധത്തിന്ന് പുറപ്പെട്ടു.

യുദ്ധം ഭയങ്കരമായിരുന്നു. ഇരുകൂട്ടരും നാനാവിധ മൃഗങ്ങൾ പക്ഷികൾ ജലജന്തുക്കൾ ഇവകളെ വാഹനങ്ങളായി സ്വീകരിച്ച് അണിനിരന്നു. രണ്ടുനിരകളും രണ്ടുമഹാസമുദ്രങ്ങളെന്നപോലെ ശോഭിച്ചു.

മഹാബലി വൈഹായസമെന്ന തൻെറ ഉൽകൃഷ്ടവിമാനത്തിൽ ഇരുന്ന് സർവ്വസൈന്യാധിപൻമാരാൽ ചുറ്റപ്പെട്ട് സൂര്യൻ ഉദയത്തിൽ ശോഭിക്കുന്നത് പോലെ പ്രകാശിച്ചു.

അമൃതം ഉത്ഭവിപ്പിക്കാൻ വേണ്ടത്ര ശ്രമം എടുത്ത് കഷ്ടതകൾ അനുഭവിച്ചു. എന്നിട്ടും അമൃതം തരാതെ വഞ്ചിച്ചു എന്നതാണ് യുദ്ധകാരണം. എന്നാൽ അമൃതപാനം ലഭിച്ചവരെ അത് ഇല്ലാത്തവർക്ക് തോൽപിക്കാൻ കഴിയുമോ എന്ന പ്രശ്നം വന്നില്ല, പണ്ട് പലപ്പോഴും ദേവൻമാരെ തോൽപിച്ച അനുഭവം ഉണ്ടായതിനാൽ

ദ്വന്ദ്വയുദ്ധത്തിലാണ് ഓരോരുത്തരും ഏർപ്പെട്ടത്. ദേവൻമാരോട് ഒരുമിച്ച് ദേവേന്ദ്രനും ഒരുങ്ങിവന്നു. ഇന്ദ്രൻ മഹാബലിയോടും സുബ്രഹ്മണ്യൻ താരകനോടും വരുണൻ ഹേതിയോടും യമൻ കാലനാഭനോടും വിശ്വകർമ്മാവ് യമനോടും ശംബരൻ ത്വഷ്ടാവിനോടും ബാണനും ബലിസുതൻമാരും സൂര്യദേവനോടും രാഹു ചന്ദ്രനോടും നിശുംഭ ശുംഭൻമാർ ഭദ്രകാളിയോടും അഗ്നി മഹിഷാസുരനോടും ദുർമ്മഷൻ കാമദേവനോടും ശുക്രമഹർഷി വ്യാഴാചാര്യരോടും ഇതിന്നുപുറമെ സാധാരണക്കാരായവർ അന്യോന്യവും എതിരിട്ടു. നാശം വളരെ ഭയങ്കരമായിരുന്നു. അനേകം തലകൾ അനേകം ഉടലുകൾ കൈകൾ കാലുകൾ കിരീടങ്ങൾ കുണ്ഡലങ്ങൾ എന്നിവ രക്തപ്രവാഹത്തോടെ എങ്ങും കാണാമായിരുന്നു.

ഘോരമായ യുദ്ധം മഹാബലിയും ഇന്ദ്രനും തമ്മിലായിരുന്നു. ബലി മായാപ്രയോഗങ്ങളും നടത്തി. വലിയ പർവ്വതം ബലി സൈന്യമദ്ധ്യേ സൃഷ്ടിച്ചു. അതിൽ നിന്ന് കാട്ടുതീ വന്നു. വലിയ പാറക്കഷണങ്ങൾ ദേവൻമാരുടെ മേലെ വീണു. സർപ്പങ്ങൾ സിംഹം വ്യാഘ്രം എന്നിവ മദിച്ചുകൊണ്ട് ദേവൻമാർക്കു

നേരെ വന്നു. ശൂലം ധരിച്ച നഗ്നരായ രാക്ഷസികൾ ശബ്ദമുയർത്തിവന്നു. കൊടുങ്കാറ്റും പ്രളയാഗ്നിയും പുറപ്പെട്ടു. സമുദ്രം കരകവിഞ്ഞൊഴുകി. 4 ഭാഗത്തുനിന്നും വരുന്നത്പോലെ തോന്നി. മഹാബലിമാത്രമല്ല മറ്റുള്ളവരും ഇതുപോലെ ഓരോ മായാ പ്രകടനം നടത്തി ഭീതി ഉളവാക്കി.

എവ്വിടെനിന്ന് ഈ മാതിരി ഭയജനകമായ വസ്തുക്കൾ വരുന്നു എന്നറിയാതെ ഇന്ദ്രാദി ദേവൻമാർ ക്ലേശിച്ചു. അവർ മായാധിനാഥനായ ശ്രീഹരിയെ സ്മരിച്ചു. ഭഗവാൻ പ്രത്യക്ഷനായി ഉടനെ. മൃദുവായ പാദങ്ങളെ ഗരുഡൻെറ മേൽ വെച്ച് കിരീടം കൗസ്തുഭം മുതലായ അലങ്കാരങ്ങളോടും 8 വിധമായ ആയുധങ്ങൾ 8 കൈകളിൽ ഏന്തിയുമാണ് വന്നത്.

ഭഗവാനെ കണ്ടമാത്രയിൽ സിംഹവാഹനനായ കാലനേമി തൻെറ ശൂലത്തെ ചുറ്റി ഭഗവാൻെറ നേർക്കെറിഞ്ഞു. ഭഗവാൻ അത് പിടിച്ച് ആശൂലം കൊണ്ടു തന്നെ അവനേയും വാഹനത്തേയും നശിപ്പിച്ചു. അനന്തരം മാലി സുമാലി എന്നവർ എതൃത്തു. അവരെ ചക്രായുധംകൊണ്ട് ഹനിച്ചു. പിന്നെ മാല്യവാൻ പുറപ്പെട്ടു. അവൻ ഗരുഡനെ അടിക്കാൻ ഗദയോങ്ങി. അവൻ അടുത്തെത്തുന്നതിൻമുമ്പ് തന്നെ അവൻെറ ശിരസ്സ് ചക്രം അറുത്തിട്ടു.

## 11-ാം അദ്ധ്യായം

ഇതിന്നു മുമ്പുണ്ടായിരുന്ന യുദ്ധത്തിൽ ദേവൻമാരുടെ ശക്തി ശാപംകാരണം നഷ്ടമായിരുന്നുവല്ലോ. ആ അവസരത്തിൽ ഏതേതസുരൻമാർ അവരെ തോൽപിച്ചുവോ ആ അസുർൻമാരെ ഇപ്പോൾ ഭഗവദനുഗ്രഹംകാരണം ദേവൻമാർ തോൽപിച്ചു.

ദേവേന്ദ്രൻ അതി പൗരുഷത്തോടെ മഹാബലിയുടെ നേരെ വജ്രായുധമുയർത്തിയപ്പോൾ അസുരൻമാർ ഹാ! ഹാ! എന്ന ശബ്ദമുയർത്തി.

ഇന്ദ്രൻ മഹാബലിയെ ധിക്കാരത്തോടെ നിന്ദാവാക്കുകൾകൊണ്ട് വേദനിപ്പിച്ചു. അപ്പോൾ മഹാബലി ഇപ്രകാരം പറഞ്ഞു. ഞാനല്ല അറിവില്ലാത്തവൻ നീ ആണ്. ഇപ്പോൾ ജയം നിനക്കാണ് എന്ന് കരുതിയാണ് നിൻെറ വായിൽ നിന്ന് ജല്പവാക്കുകൾ പുറപ്പെടുന്നത്. സകലകർമ്മങ്ങളും കാലത്തിന്ന് അധീനമാണ്. ഓരോ കാലത്ത് ഓരോ കർമ്മങ്ങൾ വിവിധഫലങ്ങൾ ജീവികൾക്ക് കൊടുക്കുന്നു. കാലം ഗുണമാണെങ്കിൽ കർമ്മവും വിജയമാകും. ഈ തത്വമറിയുന്നവർ ജയാപജയങ്ങളിൽ സന്തോഷസന്താപം കാണിക്കുകയില്ല. നിങ്ങൾ അവിവേകികളായതിനാലാണ് നിങ്ങൾക്ക് മോദഖേദങ്ങൾ. നീ പറയുന്ന വാക്കുകൾ എൻെറ മർമ്മങ്ങളെ പിളർക്കുന്നവയാണെങ്കിലും നീ അവിവേകി എന്ന് കരുതി ഞാൻ അത് നിസ്സാരമാക്കുന്നു.

മഹാബലി ഇങ്ങിനെ പറഞ്ഞ് ഇന്ദ്രൻെറനേരെ ബാണം പ്രയോഗിച്ച് മുറിപ്പെടുത്തി.

ബലി പറഞ്ഞ തത്വം ഇന്ദ്രൻ സ്വീകരിച്ചെങ്കിലും ബാണംകൊണ്ടുള്ള താഡനം അദ്ദേഹത്തെ ക്രോധിപ്പിച്ചു. ഉടനെ ഇന്ദ്രൻ തൻെറ വജ്രായുധം എടുത്ത് ബലിയെ വെട്ടി. മഹാബലി വാഹനത്തോടുകൂടി നിലം പതിച്ചു.

അപ്പോൾ ബലിയുടെ സുഹൃത്തായ ജംഭൻ ഇന്ദ്രൻെറ നേർക്ക് പാഞ്ഞു. അവൻ ഇന്ദ്രനേയും ഐരാവതത്തേയും ഗദാപ്രയോഗം ചെയ്തു. ഐരാവതം

പരവശയായി മുട്ടുകുത്തി. അപ്പോൾ മാതലി 1000 കുതിരകൾ പൂട്ടിയ കുതിരകളോടെ ഇന്ദ്രസഹായത്തിന്നെത്തി. ജംഭൻ മാതലിയെ ശൂലംകൊണ്ടുകുത്തി. അപ്പോൾ ഇന്ദ്രൻ വജ്രായുധത്താൽ ശിരസ്സറുത്തു.

ജംഭൻെറ മരണവാർത്ത ശ്രീനാരദരിൽനിന്ന് ജംഭജ്ഞാതികളറിഞ്ഞ് ഓടി എത്തി. ഇന്ദ്രനേയും മാതലിയേയും ആൾക്കാരെയും അസ്ത്രവ്യൂഹംകൊണ്ടു പൊതിഞ്ഞു. ദേവൻമാർ ഇന്ദ്രൻ നഷ്ടപ്പെട്ടു എന്ന് വിചാരിച്ചു നിലവിളിച്ചു. ആ സമയത്ത് ശരകൂടത്തിൽനിന്ന് സമർത്ഥമായി തേർതെളിച്ച് ഇന്ദ്രനും തേരും പുറത്തുവന്നു. എന്നിട്ട് ഇന്ദ്രൻ അതികോപത്തോടെ 8 മുനയുള്ള വജ്രായുധംകൊണ്ട് മഹാബലിയുടെ ബന്ധുക്കളായ ബലൻേറയും പാകൻേറയും ശിരസ്സറുത്തു. പിന്നെ നമുചി ഇന്ദ്രനെ എതൃത്തു. നമുചിയുടെ നേർക്കും വജ്രായുധം പ്രയോഗിച്ചു. പക്ഷേ ഈ ശക്തിമത്തായ ആയുധത്തിന്ന് ആശ്ചര്യമെന്ന് പറയട്ടെ അവന്ന് ഒരു ചെറിയ മുറിവ് കൂടി ഉണ്ടാക്കാൻ കഴിഞ്ഞില്ല.

ഇന്ദ്രന്ന് ഇത് വളരെ സങ്കടമായി ത്വഷ്ടാവിൻെറ ആഭിചാരശക്തിയാൽ സൃഷ്ടിക്കപ്പെട്ട വൃത്രാസുരനെകൂടെ ഹനിച്ച ഈവജ്രായുധം നിഷ്പ്രയോജനമായല്ലോ. ദധീചി മഹർഷിയുടെ ബ്രഹ്മതേജസ്സും നിഷ്ഫലമായല്ലോ. ഈ അസ്ത്രത്തെ ഇനി ഉപയോഗിക്കുകയില്ല എന്ന് പറഞ്ഞു.

അപ്പോൾ ഒരശരീരിവാക്കുണ്ടായി. ഈ അസുരനെ ഉണങ്ങിയതോ നനഞ്ഞതോ ആയ വസ്തുക്കൾകൊണ്ട് ഹനിക്കാൻ കഴികയില്ല. ഞാൻ ആ മാതിരി വരം അവന്ന് കൊടുത്തിട്ടുണ്ട്. മറ്റ് ആയുധങ്ങൾ തേടികൊൾക എന്ന്.

ഉടനെ ഭഗവാനെ സ്മരിച്ചു. അപ്പോൾ മേൽപറഞ്ഞു 2 ഗുണങ്ങളും തികഞ്ഞ ജലനുരകൊണ്ട് വധിക്കാമെന്നറിഞ്ഞ് അതുകൊണ്ട് അവൻെറ ശിരസ്സറുത്തു.

മുനിമാർ ഇന്ദ്രൻെറ സമയോചിതസാമർത്ഥ്യംകണ്ട് പ്രശംസിച്ചു. പുഷ്പവർഷം ചെയ്തു. ഗന്ധർവൻമാർ ഗാനങ്ങൾ ആലപിച്ചു. അപ്സരസ്സുകൾ നൃത്തം ചെയ്തു.

ഇതുപോലെ വരുണൻ അഗ്നി മുതലായ ദേവൻമാരും അവരവരെ എതൃത്ത അസുരൻമാരെ സംഹരിച്ചു.

അസുരൻമാർ ഇപ്രകാരം ധാരാളം ഒറ്റപ്പെടുന്നത് കണ്ട് സർവരുടേയും പിതാമഹനായ ബ്രഹ്മാവ് അസ്വസ്ഥനായി. ശ്രീനാരദരെ വിളിച്ച് യുദ്ധം നിർത്താൻ ദേവൻമാരോട് പറയാൻ പറഞ്ഞു.

നാരദർ അവരോട് ഭഗവൽ കാരുണ്യത്താൽ നിങ്ങൾക്ക് അമൃതം കിട്ടി. ഭുജബലവും യുദ്ധത്തിൽ ജയവും കിട്ടി. ഇനിയുദ്ധം എന്തിന്ന്. യുദ്ധം നിർത്തുക എന്ന് പറഞ്ഞു.

ദേവൻമാർ യുദ്ധത്തിൽനിന്ന് വിരമിച്ചു. നാരദരുടെ ഉപദേശപ്രകാരം അസുരൻമാർ, മഹാബലി മുതലായ മുറിവേറ്റ എല്ലാ നേതാക്കളേയും അവയവം വേറിടാത്ത മററ് യോദ്ധാക്കളേയും ശുകാചാര്യരുടെ സമീപംകൊണ്ടുപോയി. അദ്ദേഹം അവരെ എല്ലാം. സ്പർശിച്ച് സുഖപ്പെടുത്തി.

മഹാബലി യുദ്ധത്തിൽ തോറ്റെങ്കിലും ഖേദിച്ചില്ല. ജയാപജയങ്ങൾ കാലകർമ്മത്തിന്നടിസ്ഥാനമായതും ദൈവദത്തങ്ങളാണെന്നും ഉള്ള അറിവാണ് അതിന്നു കാരണം.

ഭഗവാൻെറ സഹായം ഉണ്ടെങ്കിൽ മാത്രമേ ഏതൊരു സംരംഭവും വിജയപ്ര

ദമാകയുള്ളു. പണമോ, ഭുജബലമോ ബന്ധുബലമോ ഒന്നുംതന്നെ അതിനോട് തുല്യമല്ല.

യത്രയോഗേശ്വരകൃഷ്ണോ
യത്രപാർത്ഥോധനുർദ്ധരഃ
തത്രശ്രീവിജയോർ ഭൂതി
ധ്രുവാനീതിർമ്മതിർമമഃ ഗീത

എവിടെ ഭഗവത്സഹായം ഉണ്ടോ അവിടെ മാത്രമേ ജയം ഉള്ളു. ആസഹായത്തിന്ന് ഭഗവാനെ സ്നേഹിച്ച് ഭക്തി പ്രദനായിരിക്കേണം. ജെയ് ശ്രീകൃഷ്ണ.

## 12-ാം അദ്ധ്യായം

ദേവൻമാർക്ക് അമൃതം പാൽ കടലിൽ നിന്ന് കിട്ടി എന്നും അത് കിട്ടിയപ്പോൾ അസുരൻമാർ അത് അപഹരിച്ചുവെന്നും അതിനെ വീണ്ടെടുപ്പാൻ ശ്രീഹരി ഒരു സുന്ദരിയായി മാറി അസുരരെ മോഹിപ്പിച്ച് അമൃതം കയ്ക്കലാക്കി എന്നും ദേവൻമാർക്ക് അമൃതം ഭാഗിച്ച് കൊടുത്തുവെന്നും കൈലാസവാസിയായ ശ്രീ ശിവനറിഞ്ഞു തനിക്ക് അത്ര മഹത്തായ വിശ്വമോഹിനിരൂപം ഒന്നു കണ്ടാൽ കൊള്ളാമെന്നുണ്ടെന്നുള്ള അഭിപ്രായത്തോടെ പാർവ്വതിസഹിതനായി വിഷ്ണുവിൻെറ സ്ഥാനത്തേക്ക് പോയി.

മഹാവിഷ്ണു അവരെ യഥായോഗ്യം പൂജിച്ച് സൽക്കരിച്ചിരുത്തി.

അനന്തരം മഹാദേവൻ പറഞ്ഞു. ഹേ ദേവദേവ, അങ്ങ് ഈ ജഗത്തിൻെറ ഈശ്വരനാണ്. സർവ്വജീവജാലങ്ങളുടേയും ആത്മാവാണ്. അവർക്കെല്ലാം കാരണ ഭൂതനും അവരുടെ നിയന്താവുമാണ്. ഈ ലോകത്തിൻെറ ജനനം, നിലനിൽപ്, നാശം അങ്ങയിലാണ് ഭോക്താവായ 'അഹം' അങ്ങാണ്. ഇഹപരത്തിലും ഒന്നിലും ആസക്തിയില്ലാതെ ഒന്നിനേയും ആഗ്രഹിക്കാതെ അങ്ങയുടെ പാദങ്ങളെ നിത്യവും ഞങ്ങൾ സേവിക്കുന്നു. അങ്ങ് പരബ്രഹ്മമാണ്. എന്നാൽ അങ്ങ് ഉദാസിനനല്ല. ജീവികളെ ജനിപ്പിക്കലും രക്ഷിക്കലും മരിപ്പിക്കലും അങ്ങാണ്. അവരവരുടെ കർമ്മഫലങ്ങൾ അവരവരെ ഭുജിപ്പിക്കുന്നു. അവരിൽ നിന്ന് പ്രതിഫലമായി യാതൊന്നും ആഗ്രഹിക്കുന്നതുമില്ല. അങ്ങ് നിത്യാനന്ദനാണ്. ഐശ്വര്യപരിപൂർണ്ണനാകയാൽ മറ്റുള്ളവരിൽ നിന്ന് ഒന്നും കാംക്ഷിക്കുന്നില്ല. ഈ കാണപ്പെടുന്ന ലോകവും അതിൻെറ പരമകാരണമായ ഏകമായ പരബ്രഹ്മവും നിന്തിരുവടിമാത്രമാണ്. സ്വർണ്ണവും ആഭരണങ്ങളും പോലെ.

ഭേദഗതിമനസ്ഥിതിയുള്ളവർ അങ്ങയെ ത്രിഗുണങ്ങളോട് ബന്ധപ്പെടുത്തി പലവിധത്തിൽ സങ്കൽപ്പിക്കുന്നു. വേദാന്തികൾ ബ്രഹ്മമെന്നും മീമാംസകർ ധർമ്മമെന്നും സാംഖ്യൻമാർ പ്രകൃഷൻമാരുടെ ഈശ്വരനെന്നും പാഞ്ചരാത്രാദിതന്ത്രങ്ങളിൽ 9 ശക്തികളുള്ള(വിമലാ, ഉത്കർഷിണി, ജ്ഞാനാ, ക്രിയാ, പ്രഹ്വീ,സത്യാ, ഈശാനാ, അനുഗ്രഹാ) പരമേശ്വരനെന്നും പതഞ്ജലി യോഗശാസ്ത്രത്തിൽ സ്വതന്ത്രനായ മഹാപുരുഷനെന്നും പറയപ്പെടുന്നു.

ദേവാ, ഞാനും ദ്വിപരാർദ്ധകാലം വരും വരെ ജീവിക്കുന്ന ബ്രഹ്മാവും പ്രജാപതികളും മറ്റും അങ്ങ് നിർമ്മിച്ച പ്രപഞ്ചത്തിൻെറ തത്വത്തെ പോലും അറിയുന്നില്ല. പിന്നെ അങ്ങയെ അറിയില്ലെന്ന് പറയേണമോ. അപ്പോൾ രജഃ

തമോ ഗുണങ്ങളധികം ഉളള അസുരൻമാർ അറിയാത്തതിൽ ആശ്ചര്യമുണ്ടോ.

എന്നാൽ ആർക്കാണ് അങ്ങയെ അറിയുക. അത് അങ്ങക്ക് മാത്ര മാണ്. വെളിച്ചത്തെ ഇരുട്ട്അറിയാത്തതുപോലെ അങ്ങയുടെ ജ്ഞാനസ്വരൂ പത്തെ ഞങ്ങൾക്ക് അറിയാൻ കഴിയുന്നില്ല.

ഭഗവൻ, അങ്ങ് ഗുണങ്ങളെ സ്വീകരിച്ച് പലപ്രാവശ്യം അവതരിപ്പിച്ച മിക്ക അവതാരങ്ങളേയും ഞാൻ ദർശിച്ചിട്ടുണ്ട്. എന്നാൽ ഇപ്പോൾ സ്വീകരിച്ച മോഹിനിരൂപം കാണുവാൻ സാധിച്ചില്ല. അത് കാണാനാഗ്രഹിക്കുന്നു.

ശ്രീ ഹരി പറഞ്ഞു. അമൃതപാത്രം അസുരവശത്തിലായപ്പോൾ അവരെ ഏതെങ്കിലും വിധത്തിൽ വഞ്ചിച്ച് തട്ടിയെടുക്കാനുളള ഉപായമായിട്ടാണ് സ്ത്രീ രൂപം കൈകൊണ്ടത്. ഒരു സ്ത്രീയുടെ മോഹന വലയത്തിൽ വീഴാത്ത പുരുഷ ൻമാർ വിരളമാണ്. ആ നിഗമനത്തിലാണ് ഞാൻ ആ രൂപം എടുത്തത്. കാമികളെ വിരളി എടുപ്പിക്കുന്ന ആ രൂപം അങ്ങയ്ക്ക് കാണാൻ താൽപര്യമുണ്ടെങ്കിൽ ഞാൻ കാണിച്ചുതരാം. പക്ഷേ അങ്ങ് ജാഗ്രത പാലിക്കേണം.

ഹരി ഇങ്ങിനെ പറഞ്ഞ് മറഞ്ഞു. മോഹിനി ഏത് വഴിക്കാണ് വരുക എന്ന് 4ഭാഗവും ഉറ്റുനോക്കി ശിവനും പത്നിയും അക്ഷമരായി ഇരുന്നു.

അൽപനേരത്തിൽ അൽപം അകലെ ഒരു ഉദ്യാനം കാണാനിടയായി. അനേകം പുഷ്പങ്ങൾ. ശോഭയുളളവ. വണ്ടുകൾ മുരണ്ടു പറക്കുന്നു പക്ഷി കൾ കിളികിളി ആരവം മുഴക്കുന്നു. മന്ദമാരുതൻ വീശുന്നതിനിടയിൽ പുഷ്പ ങ്ങളുടെ വാസന മൂക്കിന് സുഗന്ധം പകരുന്നു.

ആ ഉദ്യാനത്തിൽ ഒരു യുവതിയെ കാണുന്നു. അവൾ പന്തടിച്ചുകളിക്കുന്നു.

പന്തിൻെറ ഉയർച്ചയും താഴ്ച്ചയും അനുസരിച്ച് ശരീരം ഉയർന്നും താണും പോകുന്നു അപ്പോൾ വൃത്താകാരമൊത്ത സ്തനങ്ങൾ ചാടിക്കളിക്കുന്നു. മാറിട ത്തിലെ മുത്തുമാലകളുടെ ഭാരവും ഈ തടിച്ച കൊങ്കകളുടെ ഭാരവും താങ്ങാൻ വയ്യാതെ അവളുടെ കൃശമായ ഉദരം പൊട്ടിവിണുപോകുമോ എന്ന് സംശ യമാകുന്നു. അവൾ മന്ദം മന്ദം അവളുടെ മൃദുവായ പാദങ്ങളെ അടിവെച്ച് അടിവെച്ച് നീങ്ങി നീങ്ങി വരുന്നു.

ആരായിരിക്കാം ഇവൾ? മോഹിനി തന്നെയാണോ, വസ്ത്രങ്ങൾ വിലമ തിക്കാൻ കഴിയാത്ത നേരിയ പട്ട് ആണ്. അതിൻെറ വർണ്ണം അവളുടെ മുഖത്തിന് മാറ്റു കൂട്ടുന്നു. മുഖവും കണ്ണും അവളുടെ ആകാരവും ഏത് നൈഷ്ഠികനേയും സ്തബ്ധനാക്കും.

പന്തടിക്കുമ്പോൾ കണ്ണ് ചിലപ്പോൾ അങ്ങോട്ടും ഇങ്ങോട്ടും പോകുന്നു. അതിൻെറ പിന്നാലെ ഓടുന്ന കൺപോളകൾ ചലനം സൃഷ്ടിക്കുമ്പോൾ പുരു ഷഹൃദയങ്ങൾ മഥിക്കാതിരിക്കുകയില്ല. കളിക്കുമ്പോൾ വസ്ത്രത്തിൻെറ കുത്ത് അഴിയുന്നു. അത് വീഴാതിരിക്കാൻ ഒരുകൈകൊണ്ട് വസ്ത്രത്തെ പിടിച്ചും മറ്റേകൈകൊണ്ട് പന്തടിക്കുകയും ചെയ്യുന്നു.

ശിവ പരമാത്മ ഈ രൂപത്തെ കണ്ടപ്പോൾ അടുത്തിരിക്കുന്ന തൻെറ ധർ മ്മപത്നിയേയും ഭൂതഗണങ്ങളേയും മറന്നു. കാരണം മറ്റൊന്നുമല്ല. അവൾ പന്തടിച്ചു വരുമ്പോൾ ശിവൻെറ നേർക്ക് എറിഞ്ഞ കാമകടാക്ഷത്താൽ പര വശനായിഭവിച്ചത് തന്നെ.

പന്ത് അകലെ തെറിച്ച് പോയപ്പോൾ അത് എടുപ്പാനായി അതിൻെറ

പിന്നാലെ അവൾ ഓടി. അപ്പോൾ ധരിച്ചവസ്ത്രം കാറ്റിൽ പറന്ന് അവളെ അർദ്ധവസ്ത്രഹീനയാക്കി. അവളുടെ കാമചേഷ്ടകൾ ശിവനെ ഹഠാദാകർഷിച്ചു. അവൾ നിമിത്തം തന്നിലുത്ഭവിച്ച കാമവികാരം പാർവ്വതി നോക്കിക്കൊണ്ടിരിക്കേ ലജ്ജാവിഹീനനായിട്ട് അവളുടെ പിന്നാലെ ഓടുവാൻ സംഗതിയാക്കി.

തൻെറ അരികത്ത് ഓടിവരുന്ന ശിവനെകണ്ട് ഏറ്റവും ലജ്ജയോടെ ചെറു പുഞ്ചിരിയോടെ വിവസ്ത്രയായതിനാൽ മരങ്ങളുടെ ചുവട്ടിൽ മറഞ്ഞുനിന്നു.

കാമവികാരനായ ശിവൻ മദിച്ചകൊമ്പനാന പിടിയെ എന്ന പോലെ പിന്തുടർന്നു. ആ സ്ത്രീരത്നത്തിൻെറ മുടിയിൽ ബലാല്ക്കാരേണ പിടിച്ച്. രണ്ടു കൈകൾ കൊണ്ടു കെട്ടി പുണർന്നു.

ബലാല്ക്കാരേണ ആയതിനാൽ അല്പം പിടിയും വലിയും വേണ്ടിവന്നതിനാൽ മുടി അഴിഞ്ഞ് ചിതറി പുഷ്പങ്ങൾ കാറ്റിൽ പറന്നു. അവൾ ശിവൻെറ കൈകളെ തട്ടിക്കുതറി പിടുത്തത്തിൽ നിന്ന് ഓടിപ്പോയി.

അവൾ തന്നെയാണ് ശ്രീഹരി എടുത്ത മോഹിനി രൂപം. മൻമഥനെ ജയിച്ച ശിവൻ മൻമഥന്ന് . ഇപ്പോൾ വശം വദനായോ? ഇല്ല ഇല്ല. വിഷ്ണുമായ മൻമഥബാണത്തേക്കാൾ അതീതമാണ്. വിഷ്ണുമായ അധീനമാക്കി എന്നേ വിചാരിക്കാനാവൂ.

ഈ അവസരത്തിൽ ശിവൻെറ രേതസ്സ് അല്പം പുറത്ത് ചാടി . മോഹിനിയുടെ പിന്നാലെ ശിവൻ നദിതീരങ്ങൾ, മലകൾ, കാടുകൾ, ഉദ്യാനങ്ങൾ എന്നിവകളിൽക്കൂടെ ഓടി. അവിടെ എല്ലാം രേതസ്സ് ചിന്നി ഇരുന്നു. ആസ്ഥാനങ്ങളെല്ലാം വെള്ളിയുടെയും സ്വർണ്ണത്തിൻെറയും ആകരങ്ങളായി.

സ്ത്രീ രൂപ ദർശനം മോഹജനകമാണ്. അത് വർജ്ജനീയമാണ്. മാല്യം, സുഗന്ധം , സ്ത്രീ ഇവരുടെ സംസർഗ്ഗം പറ്റില്ല. സ്ത്രീക്ക് പുരുഷനും പുരുഷന്ന് സ്ത്രീയും തീയും നെയ്യും പോലെ ആണ് .

ശിവൻ തൻെറ പ്രകൃതത്തെപറ്റി സ്മരിച്ചത് രേതസ്സ് സ്ഖലിച്ചപ്പോഴാണ്. സ്ത്രീയാൽ താൻ മോഹിതനായി എന്നറിഞ്ഞ് തൻെറ ആത്മബലത്താൽ മനസ്സിനെ പിൻവലിച്ചു.

ശ്രീഹരി തൻെറ പുരുഷരൂപം വീണ്ടും സ്വീകരിച്ചു. ശിവനോടിങ്ങിനെ പറഞ്ഞു.

അങ്ങ് സ്വയം നിരൂപിച്ച് യഥാസ്ഥിതിയിലായത് മംഗളമായി - എൻെറ മായയാൽ മോഹിപ്പിക്കപ്പെട്ട മറ്റൊരു ദേവൻ അങ്ങയെപ്പോലെ മോഹനിമുക്തനാവില്ല.

ഇനി അങ്ങയെ ഈ മാതിരി ഞാൻ മോഹിപ്പിക്കയില്ല.

അനന്തരം ഹരിയാൽ യാത്രയയക്കപ്പെട്ട ശിവ പാർവതിമാർ ഭഗവാൻെറ മായാവിലാസത്തെ ഓർത്ത് കൈലാസത്തേക്ക് മടങ്ങി.

അവിടെ ദേവിയോട് ശിവപരമാത്മ പറഞ്ഞു. നീ ഹരിയുടെ മായാവിലാസം കണ്ടില്ലേ. അംശാവതാരമായ ഞാൻ കൂടെ മോഹിച്ചുപോയി. പിന്നെ മറ്റുള്ളവരുടെ കാര്യം പറയേണമോ.

നീ എന്നോട് മുമ്പ് ഒരു ചോദ്യം ചോദിച്ചിരുന്നു. അങ്ങ് തന്നെ പരമാത്മാവായിരിക്കേ 1000 സംവത്സരം ആരേ ഭജിച്ചാണ് തപഃധ്യാനാദികളിലിരുന്നത് എന്ന് . ഈ പുരുഷോത്തമനായിരുന്നു എൻെറ ധ്യേയപുരുഷൻ.

ഈ സമുദ്രമഥനകഥ നിരന്തരം കീർത്തനം ചെയ്യുന്നവരും കേൾക്കുന്ന വരും കേൾപിക്കുന്നവരും അവരുടെ അജ്ഞാനാന്ധകാരം നശിച്ച് ഭഗവാനിൽ മുക്തിപ്രാപിക്കും.

ജെയ് ശ്രീഹരി.

## 13-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ 7-ാമത്തെ മനുക്കൾ മുതൽക്കുള്ളവരുടെ വിവരങ്ങൾ പറയുന്നു.

വൈവസ്വതൻ എന്ന സൂര്യദേവൻെറ പുത്രനായ ശ്രാദ്ധദേവനാണ് 7-ാമത്തെ മനു. അദ്ദേഹം ഇപ്പോഴത്തെ മനുവാണ് ഇദ്ദേഹത്തിന്ന് 10 പുത്രൻമാ രാണ്. ഈ കാലത്ത് ആദിത്യൻമാർ , വസുക്കൾ, രുദ്രൻമാർ, വിശ്വദേവൻമാർ, മരുൽഗണങ്ങൾ, അശ്വികൾ, ഋഷഭൻ, എന്നിവർ ദേവൻമാർ-അവരുടെ അധി പനായ ഇന്ദ്രൻ, പുരന്ദരൻ, സപ്തർഷികൾ, കശ്യപൻ, അത്രി, വസിഷ്ഠൻ, വിശ്വാമിത്രൻ, ഗൗതമൻ, ജമദഗ്നി, ഭരദ്വാജൻ.

വിഷ്ണു അവതാരം വാമന മൂർത്തി . ഈ മൂർത്തിയുടെ അച്ഛൻ കശ്യ പൻ അമ്മ അദിതി. 12 ആദിത്യൻമാരിൽ ഒടുവിലത്തേതാണ് വിഷ്ണുവിൻെറ വാമനാവതാരം.

വിവസ്വാൻെറ ഭാര്യമാർ സംജ്ഞയെന്നും ഛായയെന്നും രണ്ടുപേർ. ഇവർ വിശ്വകർമ്മാവിൻെറ പുത്രിമാർ ആണ്. സംജ്ഞയെ വഡവയെന്നും വിളി ക്കാറുണ്ട്. യമൻ യമി ശ്രാദ്ധദേവൻ എന്ന 3 പേർ അവളുടെ മക്കൾ യമി യമുനാനദിയായി.

ഛായക്ക് സാവർണ്ണി എന്ന പുത്രനും തപതി എന്ന പുത്രിയും ഉണ്ടായി.

8-ാമത്തെ മന്വന്തരകാലത്ത് സൂര്യപുത്രനായ സാവർണ്ണി മനുവാകും. ഈ കാലത്ത് വിരോചനപുത്രനായ ബലി ഇന്ദ്രനാവും.

7-ാമന്വന്തരത്തിൽ വിഷ്ണു വാമനനായി വന്ന് യാചിച്ചപ്പോൾ ബലിയുടെ അധീനത്തിലുള്ള 3 ലോകവും വാമനനാൽ 3 അടിയായി അളക്കപ്പെട്ട് തന്നെ സുതലത്തിലേക്ക് അയച്ചിരുന്നു. ആ ബലി 8-ാമന്വന്തരത്തിൽ മേൽ പറഞ്ഞ ദാനഫലമായി ഇന്ദ്രനായി വാഴിക്കപ്പെടുന്നു. അപ്പോൾ സപ്തർഷികൾ ഗാല വൻ ദീപ്തിമാൻ പരശുരാമൻ അശ്വത്ഥാമാവ് കൃപർ ഋശ്യശൃംഗൻ വ്യാസർ എന്നിവരായിരിക്കും. ഈ മന്വന്തരത്തിൽ ദേവ ഗുഹ്യൻ പിതാവും സരസ്വതി മാതാവും ആവും. സാർവ്വ ഭൗമൻ എന്ന നാമത്തിൽ ഭഗവാൻ അവതരിക്കും. പുരന്ദരനിൽ നിന്ന് സ്വർഗ്ഗത്തെ അപഹരിച്ച് മഹാബലിക്ക് കൊടുക്കും.

9-ാമത്തെ മനു വരുണപുത്രൻ ദക്ഷസാവർണ്ണി. അപ്പോൾ ഇന്ദ്രൻ അത്ഭുത നായിരിക്കും. ഭഗവാൻെറ അവതാരം ആയുഷ്മാനെന്ന പിതാവിൽ അംബുധാര എന്ന മാതാവിന്ന് ഋഷഭൻ എന്ന നാമത്തിലാണ്.

10-ാമത്തെ മനു. ഉപശ്ലോകപുത്രൻ ബ്രഹ്മസാവർണ്ണി. ആകാലത്ത് ദേവേ ന്ദ്രൻ , ശംഭു. ഭഗവാൻ വിശ്വസൃക്കിൽ വിഷൂചിക്ക് ജനിക്കും.

11-ാമത്തെ മനു, ധർമ്മസാവർണ്ണി .അദ്ദേഹത്തിന്ന് 10-പുത്രൻമാർ ഇന്ദ്രൻ വൈധൃതനായിരിക്കും ഈ മന്വന്തരത്തിൽ ആര്യകന്ന് വൈധൃതിയിൽ ധർമ്മ സേതു എന്ന പേരിലാണ് ഭഗവജ്ജനനം.

12-ാമത്തെ മനു. രുദ്രസാവർണ്ണി. ആ കാലത്ത് ഇന്ദ്രൻ ഋതധാമാവ്, ഭഗവാൻ സത്യസഹസ്സിൽ സുനൃതക്ക് സ്വധാമ എന്ന പേരിൽ അവതരിക്കും.

13-ാമത്തെ മനു. ദേവസാവർണ്ണി ഇന്ദ്രൻ ദിവസ്പതി. ഭഗവാൻ ദേവഹോത്രൻെറ പുത്രനായി ബൃഹതിയിൽ യോഗേശ്വരൻ എന്ന പേരിൽ ജനിക്കും.

14-ാമത്തെ മനു. ഇന്ദ്രസാവർണ്ണി. ഇന്ദ്രൻ ശുചി, ഭഗവാൻ സത്രായണന്ന് ബൃഹത്ഭാനു എന്ന വിതാനയിൽ ജനിക്കും.

ഇങ്ങിനെ കഴിഞ്ഞതും ഇപ്പോഴുള്ളതും വരാൻ പോകുന്നതുമായ ആകെയുള്ള 14 മന്വന്തരങ്ങളെപ്പറ്റി പറഞ്ഞു. ഇവരുടെ ഉദ്ദേശം ദേവേന്ദ്രൻെറ ഭരണത്തെ സഹായിച്ച് ലോകങ്ങളിൽ ക്ഷേമാഭിവൃദ്ധി ഉണ്ടാക്കുക എന്നതാണ്. 1000 ചതുർയുഗം കഴിയുമ്പോഴുണ്ടാകുന്ന കാലം കൽപം എന്ന് പേർ അതിൽ 14 മനുക്കൾ വന്നുപോകും.

## 14-ാം അദ്ധ്യായം

ഓരോ മന്വന്തരത്തിലും മനു മുതലായവർക്ക് എന്തായിരുന്നു പ്രവൃത്തി?

മനു, മനുപുത്രൻമാർ, സപ്തർഷികൾ, ഇന്ദ്രൻ, ദേവസമൂഹങ്ങൾ ഇവർ 5 കൂട്ടരും അവതാര പുരുഷനോട് ചേർന്ന് ലോകക്ഷേമത്തിനായി പ്രവൃത്തിക്കേണ്ടവരാണ്.

വേദങ്ങളാണല്ലോ ധർമ്മാധർമ്മങ്ങളെ ഉപദേശിക്കുന്നത്. 4 യുഗമാകുന്ന ദീർഘകാലം കൊണ്ട് ശബ്ദപ്രമാണമായ വേദഭാഗങ്ങൾ കുറേശയായി കുറഞ്ഞുവരും. വീണ്ടും കൃതയുഗത്തിൽ അവയെ ഋഷികൾ കണ്ടുപിടിക്കും എന്നിട്ട് പ്രചരിപ്പിക്കും. ഭഗവാൻെറ ആജ്ഞയനുസരിച്ച് ആ ധർമ്മത്തെ പരിപൂർണ്ണമായും നടപ്പിൽ വരുത്തുവാൻ ഋഷികൾ ഉപദേശിക്കുന്നു. മനുക്കൾ ജനങ്ങളെ ശാസിച്ചും അത് പ്രായോഗികമാക്കുന്നു. മനു പ്രുത്രൻമാരും അവരുടെ പുത്രപൌത്രാദികളും യജ്ഞഭാഗം അനുഭവിക്കുന്ന ദേവൻമാരും അവരുടെ ഗണങ്ങളും ചേർന്ന് പ്രജകളെ മര്യാദതെറ്റാതെ പരിപാലിക്കുന്നു.

ഇന്ദ്രൻ ത്രിലോകാധിപതിയാണല്ലോ. ലോകങ്ങളിൽ വേണ്ട വർഷം കൊടുത്ത് സസ്യപോഷണത്തിന്ന് വേണ്ട സഹായം ചെയ്യുന്നു.

യുഗന്തോറും ശ്രീഹരി സനകാദിസിദ്ധൻമാരുടെ രൂപത്തിലും, മറ്റുവിധത്തിലും ജ്ഞാനം പ്രചരിപ്പിക്കുന്നു. യോഗേശ രൂപങ്ങളിൽ യോഗമാർഗ്ഗങ്ങളേയും ഉപദേശിക്കുന്നു. മരീച്യാദി പ്രജാപതികളായി പ്രജകളെ വർദ്ധിപ്പിക്കുന്നു. രാജാവായി കള്ളൻമാർ മുതലായ പ്രജാദ്രോഹികളെ ദണ്ഡിക്കുന്നു. അങ്ങിനെ സൃഷ്ടിസ്ഥിതിസംഹാരം എല്ലാം ഭഗവാൻ തന്നെ ചെയ്യുന്നു.

എല്ലാം ചെയ്യുന്ന ഭഗവാൻ ഒന്നും ചെയ്യാത്തവനെ പോലെ ഇരിക്കുകയും ചെയ്യുന്നു. ഭഗവാൻെറ പരമാർത്ഥസ്വരൂപം ആർക്കും അറിവാൻ കഴിയുന്നതുമില്ല.

ദ്വിപരാർദ്ധകാലമാണ് ബ്രഹ്മാവിൻെറ ആയുഷ്കാലം. അതിന് കൽപം എന്ന് പേർ . ബ്രഹ്മാവിൻെറ ഒരു ദിവസത്തിന് വികൽപം എന്ന്പേർ.

## 15-ാം അദ്ധ്യായം

പരീക്ഷിത്തിൻെറ ചോദ്യം, ഭഗവാൻ ശ്രീഹരി സർവ്വേശ്വരനാണല്ലൊ. അദ്ദേഹം എന്തിനാണ് മഹാബലിയുടെ അടുക്കൽ ഭൂമി യാചിക്കാൻ ചെന്നത്. ചോദിച്ചതെല്ലാം ബലികൊടുക്കുകയും ചെയ്തു. എന്നിട്ടും അദ്ദേഹത്തെ ബൻധിച്ച് സ്ഥാനഭ്രഷ്ടനാക്കി. ആനന്ദസ്വരൂപനായ അദ്ദേഹത്തിന്ന് ഇത്തരം പ്രവൃത്തിയുടെ ആവശ്യമെന്ത്.

ശുകമഹർഷി:- രാജാവേ, ഇന്ദ്രനും ദേവൻമാരും ബലിയെ തോൽപിച്ച് എല്ലാസ്വത്തുക്കളേയും വീണ്ടെടുത്തു. അപ്പോൾ അസുരൻ അവരുടെ കുലഗുരുവായ ശുക്രാചാര്യരെ ശരണം പ്രാപിച്ചു. ഏതെങ്കിലും വിധത്തിൽ രക്ഷ ഉണ്ടാക്കിത്തരേണമെന്ന് അഭ്യർത്ഥിച്ചു. അദ്ദേഹത്തിന്നും ധാരാളം ധനം സമർപ്പിച്ചു. എല്ലാവരുടേയും പ്രീതിനേടി-

ആചാര്യർ, വിശ്വജിത്തെന്ന ഒരു യാഗം നടത്താൻ കൽപിച്ചു. അറിവുള്ള ബ്രാഹ്മണരെല്ലാം പങ്കെടുത്തു.

ഹോമാഗ്നിയിൽ നിന്ന് സ്വർണ്ണനിറത്തിലുള്ള ഒരു തേരും ഇന്ദ്രൻെറ കുതിരകളോട് സാമ്യമുള്ള കുതിരകളും സിംഹഅടയാളമുള്ള കൊടിക്കുറയും വന്നു. ഒരു ദിവ്യമായവില്ലും ഒഴിയാത്ത ബാണങ്ങളുള്ള രണ്ടാവനാഴിയും. ദിവ്യമായ കവചവും കുടെവന്നു. മുത്തശ്ശനായ പ്രഹ്ലാദൻ വാടാത്ത പുഷ്പമാലയും, ശുക്രാചാര്യർ ഒരു ശംഖത്തേയും ബലിക്ക് സമ്മാനിച്ചു.

ബലി ബ്രാഹ്മണരുടെ ദിവ്യ പ്രയത്നത്താൽ ലഭിച്ച യുദ്ധസാമഗ്രികൾ നന്ദി പൂർവം സ്വീകരിച്ച് യുദ്ധത്തിനൊരുങ്ങി. പിതാമഹനായ പ്രഹ്ലാദനും അനുവാദം നല്കി. അതി കേമൻമാരായ സൈന്യാധിപൻമാരോടും വമ്പിച്ച അസുരസേനയോടും കുടി ഇന്ദ്രപുരിക്ക് യാത്രചെയ്തു.

സ്വർഗ്ഗം പിടിച്ചടക്കുന്നത് അത്ര എളുപ്പമല്ല. വളരെ പ്രയാസമാണ്. അത് അസുരൻമാർക്ക് അവകാശപ്പെട്ടസ്ഥലവുമല്ല. സ്വർഗ്ഗം കൈവന്നാൽ തന്നെ ഭോഗപദാർത്ഥങ്ങളാണ് അവിടെ ലഭ്യമാകുക. അത് ക്ഷയിക്കുന്നവയും ദു:ഖപ്രദങ്ങളുമാണ് അവകളിലുള്ള ആഗ്രഹം ഉപേക്ഷിച്ച് ഭഗവാനെ ശരണം പ്രാപിക്കയാണ് വേണ്ടത് . ബലിക്ക് ദുരാഗ്രഹം.

ഇന്ദ്രപുരി എന്ന സ്വർഗ്ഗത്തിൽ അനേകം ഉദ്യാനങ്ങൾ, തടാകങ്ങൾ ഇവ ഉണ്ട്. ഉദ്യാനങ്ങളിൽ വിശേഷിക്കപ്പെട്ട പൂച്ചെടികളും, തടാകങ്ങളിൽ പലനിറത്തിലുള്ള താമരകളും, ഹംസം മുതലായ പക്ഷികളും, ഉണ്ട്. ഭഗവാൻെറ പാദത്തിൽ നിന്നൊഴുകുന്ന ഗംഗാനദി രാജധാനിയുടെ ചുറ്റും ഒഴുകുന്നു. പുരിയിൽ വമ്പിച്ച കെട്ടിടങ്ങൾ, ഗോപുരങ്ങൾ, വീതി കുടിയ രാജപാതകൾ, ഇരിപ്പാനുള്ള സഭകൾ വിശ്രമസ്ഥാനങ്ങൾ ഇവ ഉണ്ട്.

നശിക്കാത്ത യൗവനയുക്തരായ ശ്യാമകൾ എന്ന ഒരു ജാതി സ്ത്രികൾ അവിടെ ഉണ്ട് ശ്യാമ എന്നാൽ

ശീതകാലേ ഭവന്ത്യുഷ്ണാ
ഉഷ്ണകാലേ സുശീതലേ:
സ്തനൗകഠിനൗയാസാം
താഃ ശ്യാമഃപരികീർത്തിതാഃ

അപ്സര സ്ത്രീകൾ സുഗൻധ ദ്രവ്യങ്ങൾ ലേപനം ചെയ്ത് പുരിയെ രമ്യമാക്കുന്നു. വാദ്യമേളങ്ങളും ഗാനാലാപനകളും മനസ്സിലാനന്ദത്തെ ജനിപ്പിക്കുന്നു.

ആ പുരിയെ മഹാബലി തൻെറ സേനയെകൊണ്ട് വളഞ്ഞ് മാർഗ്ഗനിരോധനം ചെയ്തു. ശുക്രാചാര്യർ കൊടുത്ത ശംഖം പുറപ്പെടുവിച്ചു.

ദേവേന്ദ്രൻ വിവരമറിഞ്ഞ്, ആചാര്യൻ ബൃഹസ്പതിയുടെ ഉപദേശം തേടി- "ഭഗവൻ, വളരെ തേജസ്സോടുകൂടി അതിപരാക്രമത്തോടെ യുദ്ധത്തിൻ ബലി വന്നിരിക്കുന്നു. ഇത്ര ഐശ്വര്യം. എങ്ങിനെ വന്നു? ഇത്ര ദുഷ്കരമായ പരിശ്രമത്തിന് കാരണമായ ഇന്ദ്രിയശക്തി മന:ശ്ശക്തി, ദേഹശക്തി, പ്രഭാവം മുതലായത് എവിടെ നിന്ന് കിട്ടി? എല്ലാം അറിയുന്ന അങ്ങ് പറഞ്ഞ് ഞങ്ങൾ ചെയ്യേണ്ടതെന്തെന്നും ഉപദേശിക്കേണം.

ബൃഹസ്പതി:- എല്ലാം ഞാനറിഞ്ഞിരിക്കുന്നുണ്ട് ബലിയുടെ അഭിവൃദ്ധിക്ക് കാരണം ആചാര്യനാണ്. ആചാര്യനെ ശ്രദ്ധാഭക്തിയൊടെ പ്രസാദിച്ചപ്പോൾ ഭൃഗുകുലജാതരായ അവരും ബ്രാഹ്മണരും അവരുടെ തേജസ്സിനെ ശിഷ്യന് നൽകി. ശ്രീഹരിയല്ലാതെ ഭവാനോ അല്ല മറ്റാർക്കും തന്നെ അവരെ തടുക്കുവാൻ സാധിക്കുകയില്ല. അതുകൊണ്ട് അനാവശ്യമായി രക്തം ചിന്നാൻ ഇടവേക്കേണ്ട. നിങ്ങൾ പുരി ഒഴിഞ്ഞ് ഒളിവിൽ തൽക്കാലം പോകുന്നതാണ് നല്ലത്. ഇപ്പോൾ അവർക്ക് നല്ലകാലവും നിങ്ങൾക്ക് മോശക്കാലവുമാണ്. നിങ്ങളുടെ കാലം നന്നാകുന്നത് വരെ നിങ്ങൾ പൊറുത്തിരിക്കേണം . ഒരു കാലത്ത് അവർ ആചാര്യരെ അവഗണിക്കാനിടയായി എന്നുവരാം അപ്പോൾ അവർക്ക് നാശം വരും.

ഇന്ദ്രനും മറ്റും ആചാര്യോപദേശം സ്വീകരിച്ച് സ്വർഗ്ഗം ഉപേക്ഷിച്ച് മറ്റാർക്കും കഴിയാത്തവിധം ഒളിവിൽ പാർത്തു.

ബലി പുരിയിൽ കടന്നു. ഒരു തടസ്ഥവുമില്ലന്ന് കണ്ട് ഇന്ദ്രപദം സ്വീകരിച്ചു. ശുക്രമഹർഹി തൻെറ കൽപനയെ സ്വീകരിച്ച ശിഷ്യരെ അനുമോദിച്ചു. സ്വർഗ്ഗം അവർക്ക് സ്ഥിരമാക്കാൻ വേണ്ടി 100 അശ്വമേധയാഗം ബലിയെ കൊണ്ട് ചെയ്യിച്ചു. മഹാബലി സർവൈശ്വര്യങ്ങളോടെ വാണു വന്നു. താൻ കൃതാർത്ഥനായ പോലെ ഭാവിച്ചു.

(കൃതാർത്ഥനാകേണമെങ്കിൽ ഭഗവൽ പദം അടയേണം. സ്വർഗ്ഗസുഖം നശ്വരമാണ്. അതു കൊണ്ട് ഇനിയും ദു:ഖങ്ങൾ അദ്ദേഹം അനുഭവിക്കേണ്ടി വരും.)

## 16-ാം അദ്ധ്യായം

സ്വർഗ്ഗ ലോകത്തെ അസുരൻമാരടക്കി. ഇന്ദ്രാദികൾ എവിടേയോ ഒളിച്ചു പോയി. ഇന്ദ്രൻെറ മാതാവായ അദിതി പരിതപിച്ചു. അദിതി താമസസ്ഥലം മാറ്റി പുരിയിൽനിന്ന് അകലെ ഒരു ആശ്രമത്തിൽ താമസമാക്കി. മക്കളാരും അടുത്തില്ലാത്തതിനാൽ വളരെ സങ്കടത്തിലായിരുന്നു.

ഭർത്താവ് കശ്യപമഹർഷി കുറേ കാലമായി സമാധിസ്ഥനായിരുന്നു. ഇപ്പോൾ ഉണർന്നു. അദിതിയുടെ താമസസ്ഥലം അന്വേഷിച്ചു പോയി.

ഭർത്താവിനെ തൻെറ ഇപ്പോഴത്തെ സ്ഥിതിക്കനുസരിച്ച് സൽക്കരിച്ചു.

അദ്ദേഹം അവളുടെ മുഖത്തുള്ള വാട്ടത്തിന്ന് കാരണമെന്തെന്നന്വേഷിച്ചു.

ഗൃഹസ്ഥാശ്രമികൾ ചെയ്യേണ്ടതായ ധർമ്മത്തെ നീ ശരിയായി ചെയ്യാതെ ഇരുന്നുവോ? നീ അതിഥിസൽക്കാരത്തിൽ വല്ലവീഴ്ചയും പറ്റിച്ചോ? ഏതൊരു ഗൃഹത്തിൽ കാൽ കഴുകാനുള്ള വെള്ളം, ഇരിക്കാനുള്ള ആസനം കൂടെ ലഭിക്കാതെ അതിഥികൾ മടങ്ങുന്നുവോ, ആ ഗൃഹങ്ങൾ കുറുക്കൻ താമസിക്കാൻ പറ്റുന്നതാണ്. നിണക്ക് അങ്ങിനെ വല്ലതും പറ്റിയോ? നീ അഗ്നിഹോത്രം നടത്താതിരുന്നുവോ. വിഷ്ണുവിൻെറ മുഖമാണ് അഗ്നിയും ബ്രാഹ്മണനും. ഇവർ രണ്ടുപേരേയും ആരാധിച്ചാൽ വിഷ്ണു പ്രസാദം ഉണ്ടാവും. നീ അത് ദിവസംപ്രതി ചെയ്തുവന്നിരുന്നുവോ? നിൻെറ പുത്രൻമാരെല്ലാം സുഖമായിരിക്കുന്നുവോ? എന്താണ് നിനക്ക് പറ്റിയത്. മുഖം വാടിയിട്ടുണ്ടല്ലോ.

അദിതി:- എനിക്ക് അങ്ങയുടെ അനുഗ്രഹത്താൽ ഒരു ബുദ്ധിമുട്ടും ഉണ്ടായിട്ടില്ല. അങ്ങയുടെ പാദപത്മത്തെ നിരന്തരം ധ്യാനിച്ചുകൊണ്ടിരിക്കുന്നതിനാൽ സിദ്ധിച്ച അനുഗ്രഹം നിമിത്തം അഗ്നികൾ, അതിഥികൾ ഭൃത്യൻമാർ, ഭിക്ഷുക്കൾ എന്നല്ല ആർ എന്താവശ്യപ്പെട്ടുവരുന്നുവോ അതുകളും, ലോഭം കൂടാതെ അവർക്ക് കൊടുത്തു സംതൃപ്തിവരുത്തിയിരുന്നു. അതൊന്നും എൻെറ ശക്തിയല്ല. അങ്ങയുടെ പ്രഭാവത്താൽ സാധിച്ചതാണ്.

ഹേ, മരീചിപ്രജാപതിയുടെ പുത്രനായുള്ളോവേ, അങ്ങക്ക് എല്ലാവരിലും സമഭാവനയാണ്. അസുരരും ദേവൻമാരും അങ്ങയുടെ സന്താനങ്ങളാണല്ലോ. അത്കൊണ്ട് അങ്ങക്ക് ഇരുകൂട്ടരോടും സമഭാവനയാണ്. സൃഷ്ട്യാദികർത്താവായ ഭഗവാനും അതുപോലെ സമഭാവനക്കാരനാണ് എന്നാൽ ഒരു വ്യത്യാസം - തന്നെ ഭജിക്കുന്നവരെ ഭഗവാൻ അനുഗ്രഹിക്കും.

അങ്ങ് എനിക്ക് വന്ന ദുരിതം അറിഞ്ഞിരിക്കും. ശത്രുക്കളായ അസുരൻമാർ ഞങ്ങളുടെ ഐശ്വര്യത്തെ അപഹരിച്ചിരിക്കുന്നു. അവർ ഞങ്ങളുടെ സ്ഥാനങ്ങൾ പിടിച്ചെടുത്ത് എൻെറ മക്കളെ ഓട്ടിച്ചിരിക്കുന്നു. എൻെറ മക്കൾ ഏതുപ്രകാരം പ്രവൃത്തിച്ചാൽ അവർക്ക് ആ ഐശ്വര്യം വീണ്ടുകിട്ടുമോ അതിന്നുള്ള ഉപായം അങ്ങ് ഉപദേശിക്കേണം.

ശുകർ:- അദിതി ഇപ്രകാരം പറഞ്ഞപ്പോൾ കശ്യപന്ന് ആശ്ചര്യം തോന്നി. എന്നിട്ട് അവളോട് പറഞ്ഞു. വിഷ്ണുമായ ഭയങ്കരമാണ്. സകലപ്രാണിവർഗ്ഗങ്ങളേയും സ്നേഹപാശംകൊണ്ട് കെട്ടിയിട്ടിരിക്കുന്നുവല്ലൊ - ഈ ശരീരസുഖത്തിന്നുവേണ്ടിയല്ലേ ഈ പ്രാർത്ഥന ഈ ശരീരമെവിടെ അതിൽ വസിക്കുന്ന ആത്മാവെവിടെ? ആർക്ക് ആർ പുത്രൻ? ആര് ഭർത്താവ്? ശരീരവും ആത്മാവും ഒന്നായിട്ടുള്ളതാണ് എന്ന ഭാവമല്ലേ. ഈ ഭാവത്തിന്ന് കാരണം.

ഏതായാലും എനിക്കുപദേശിക്കാൻ കഴിയുന്നത് പറയാം. നിൻെറ അഭീഷ്ടലാഭത്തിനായി ഭഗവാനെ ആരാധിക്കുക. ഭഗവാൻ മായാമോഹങ്ങൾ തീർത്തുതരുന്നതിനു പുറമേ മോക്ഷഫലവും നൽകും.

അദിതി. സർവലോകസ്വരൂപനായ ഭഗവാനെ ഏതുവിധത്തിലാണ് ഞാൻ സേവിക്കേണ്ടത്.

കശ്യപൻ:- ഇതേ ചോദ്യം ഞാൻ ബ്രഹ്മാവിനോട് ചോദിച്ചിരുന്നു. അദ്ദേഹം എനിക്ക് തന്ന ഉപദേശം ഞാൻ നിനക്ക് ഉപദേശിക്കാം . എനിക്ക് സൽസന്താനങ്ങളുണ്ടായത് ഞാൻ അതു പ്രകാരം നടന്നത്കൊണ്ടാണ് - ഏത്

ആഗ്രഹനിവൃത്തിക്കും പറ്റിയതാണ് അദ്ദേഹത്തിൻെറ നിർദ്ദേശം.

മീനമാസത്തിൽ ശുക്ലപക്ഷത്തിൽ പ്രഥമ മുതൽ ദ്വാദശി വരെയുള്ള 12 ദിവസങ്ങളിൽ പാൽ മാത്രം കഴിച്ച് വ്രതമനുഷ്ടിക്കേണം.

വ്രതാരംഭത്തിൻ തലേനാൾ കറുത്തവാവിന്നാൾ നദിയിൽ സ്നാനം. ( ശുദ്ധസ്നാനം വേണമെന്നർത്ഥം) ചെയ്യണം ശരിരത്തിൽ തേപ്പാൻ പരിശുദ്ധമായ മണ്ണാണ് ഉപയോഗിക്കേണ്ടത്. എന്നിട്ട് ഭൂമിദേവിയെ സ്മരിച്ച് ഈ സ്തോത്രം ചൊല്ലേണം.

ത്വം ദേവ്യാദി വരാഹേണ
രസായാഃസ്ഥാനമിച്ഛതാ
ഉദ്ധൃതാസി നമസ്തുഭ്യം
പാപ്മാനം മേ പ്രണാശയ

സാരം-

ഹേ ഭൂമിദേവി പ്രാണികൾക്ക്വസിപ്പാൻ സ്ഥാനമുണ്ടാക്കിക്കൊടുത്ത ആദി വരാഹ മൂർത്തി അങ്ങയെ രസാതലത്തിൽ നിന്നുദ്ധരിച്ചു. അങ്ങക്ക് നമസാരം.

മണ്ണ് തേച്ച് കുളികഴിഞ്ഞ് ശ്രീഹരിയെ ബിംബത്തിലോ മറ്റോ ആവാഹിച്ച് പൂജിക്കേണം.

പിന്നെ നമസ്കാരം. അപ്പോൾ 2 സ്തോത്രങ്ങൾ ചൊല്ലേണം.

നമസ്തുഭ്യം ഭഗവതേ പുരുഷായ മഹീയസേ, സർവഭൂതനിവാസായ, വാസുദേവായ സാക്ഷിണേ.

നമോവ്യക്തായ സൂക്ഷ്മായ, പ്രധാനപുരുഷായച ചതുർവിംശൻ ഗുണജ്ഞായ, ഗുണസംഖ്യാനഹേതവേ.

പിന്നെ ഭഗവാൻെറ ഗുണാവതാരങ്ങളെ ചൂണ്ടിക്കാണിച്ച് നമസ്കരിക്കേണം.

നമോ ദ്വിശീർഷ്ണേ ത്രിപദേ ചതുഃശൃംഗായ തന്തവേ
സപ്തഹസ്തായ യജ്ഞായ ത്രയീവിദ്യാത്മനേനമഃ
നമഃശിവായ രുദ്രായ നമഃശക്തിധരായച
സർവ്വവിദ്യാധിപതയേ ഭൂതാനാംപതയേനമഃ
നമോഹിരണ്യഗർഭായ പ്രാണായജഗദാത്മനേ
യോഗൈശ്വര്യ ശരീരായ നമസ്തേയോഗഹേതവേ
നമസ്തേ ആദിദേവായ സാക്ഷിഭൂതായതേനമഃ
നാരായണായ ഋഷയേ നരായ ഹരയേ നമഃ
നമോ മരകതശ്യാമ വപുഷേധിഗതശ്രിയേ
കേശവായനമസ്തുഭ്യം നമസ്തേ പീതവാസസേ
പിന്നിട് പ്രാർത്ഥനഃ-ത്വംസർവ്വ വരദഃപുംസാം വരേണ്യവരദർഷഭ
അതസ്തേശ്രേയസേ ധീരാഃ പാദരേണു മുപാസതേ
അന്വവത്തന്തായം ദേവാഃ ശ്രീശ്ച ത്വൽ പാദപത്മയോഃ
സ്പൃഹയന്ത ഇവാമോദം ഭഗവൻ മേ പ്രസീദതാം

ഇങ്ങിനെ മന്ത്രങ്ങൾ കൊണ്ട് സൽകരിച്ച് പാദ്യം, ആചമനീയം, ചന്ദനം, മാല്യം, പാൽഅഭിഷേകം, വസ്ത്രം, പൂണുൽ, ആഭരണങ്ങൾ എന്നിവയാൽ ദ്വാദശമന്ത്രോച്ചാരണം കൊണ്ടു പൂജിക്കേണം. പാൽപായസം, നെയ്യ്പായസം, അരിനിവേദ്യം, ഇവയും സമർപ്പിക്കേണം.

പായസാദിപദാർത്ഥത്തെ മറ്റുള്ളവർക്ക് കൊടുത്ത് താനും ഭുജിക്കേണം ആചമനം സമർപ്പിച്ച് താംബൂലം നിവേദിക്കേണം. പൂജാവസാനത്തിൽ ദ്വാദശാക്ഷരമന്ത്രം.(ഓം നമോ ഭഗവതെ വാസുദേവായ) 108 പ്രാവശ്യം ജപിക്കയും അവതാര ലീലാ സ്തോത്രങ്ങൾ ചൊല്ലി ദണ്ഡനമസ്ക്കാരം ചെയ്യുകയും വേണം.

പ്രസാദം ശിരസ്സിൽ ധരിച്ച ശേഷം ഭഗവാനെ ബിംബത്തിൽ നിന്ന് വിസർജ്ജിക്കേണം. അവസ്ഥാനുസരണം രണ്ടോ മൂന്നോ വിപ്രൻമാക്ക് ഭക്ഷണം കൊടുത്തശേഷം ഉച്ഛിഷ്ടം ബൻധുക്കളോടുകുടി ഭക്ഷിക്കേണം.

അന്നു രാത്രി സ്ത്രീക്ക് പുരുഷസംഗം പാടില്ല. പിറ്റേന്ന് പ്രഥമ മുതൽ പ്രതിദിനം മുൻപറഞ്ഞപോലെ ആരാധിക്കേണം.

ഇങ്ങിനെ 12 ദിവസം പാൽമാത്രം ആഹാരമാക്കി സ്തോത്രം നമസ്കാരം അഗ്നിഹോത്രം ബ്രാഹ്മണഭോജനം ഇവ നടത്തി ഹരിപൂജ ചെയ്യേണം. ഈ 12 ദിവസവും സ്ത്രീക്ക് പുരുഷ സംഗം പാടില്ല. നിലത്തുകിടക്കേണം. 3 നേരം സ്നാനം വേണം അസൽ കാര്യങ്ങൾ സംസാരിക്കരുത് പ്രാണിഹിംസ പാടില്ല.

12 ദിവസം കഴിഞ്ഞ് ത്രയോദശിക്ക് അറിവുള്ളവരെ കൊണ്ട് വിഷ്ണുവിന് പാൽ മുതലായ പഞ്ചഅമൃതങ്ങൾ കൊണ്ട് അഭിഷേകം ചെയ്യിക്കേണം.

ലോഭം കൂടാതെ ഏറ്റവും ഗുണമുള്ള നൈവേദ്യം സമർപ്പിക്കേണം.

ജ്ഞാനിയായ ആചാര്യനേയും കർമ്മം നടത്തുന്ന ഋത്വിക്കുകളേയും വസ്ത്രം ആഭരണങ്ങൾ പശു ഇവ ദാനം ചെയ്തു സന്തോഷിപ്പിക്കേണം. അവിടെ വന്നവരേയും താണജാതിക്കാരാരായാലും അവരേയും സദ്യയിൽ ഭുജിപ്പിക്കേണം. എല്ലാവർക്കും യോഗ്യതാനുസരണം ദക്ഷിണയും കൊടുക്കേണം. ഇങ്ങനെ ചെയ്തതിൽ വിഷ്ണുഭഗവാൻ സന്തോഷിച്ചിരിക്കുന്നുവെന്ന് കരുതി. താനും ബൻധുക്കളും ഭുജിക്കേണം.

ഈ 12 ദിവസങ്ങളിലും പൂജാവസരങ്ങളിൽ നൃത്തം, വാദ്യം, കഥാപ്രസംഗങ്ങൾ, സ്തുതികൾ, ഇവ ആവാം. ഇതാണ് പയോവ്രതം.

ഹേ ഭാഗ്യവതീ നീ വിധിപ്രകാരം വിഷ്ണുവിനെ ആരാധിക്കുക സർവയാഗങ്ങൾ ചെയ്താലുണ്ടാവുന്ന ഫലം ഈ വ്രതത്താൽ സിദ്ധിക്കും . ഇതിനെ സാരമായ തപസ്സെന്നും സാരമായ ദാനമെന്നും മഹാൻമാർ പറയുന്നു.

നീ വിശ്വാസപൂർവ്വം വ്രതമനുഷ്ഠിക്കുക.' ഇതിനാൽ ഹരി സന്തോഷിച്ച് ഐശ്വര്യവും ശ്രീയും സൽസന്താനങ്ങളും തരും.

ഇത് എന്തുദ്ദേശത്തോടും ആർക്കും അനുഷ്ഠിക്കാം ഫലകാംക്ഷയില്ലാത്തവർക്ക് ജ്ഞാനവും മോക്ഷവും ഫലമാണ്. മറ്റുള്ളവർക്ക് അവരവർ ആഗ്രഹിച്ചതെന്തും.

## 17-ാം അദ്ധ്യായം

ഭർത്താവ് ഈ മാതിരി ഉപദേശിച്ചതിനനുസരിച്ച് അദിതി വ്രതം ക്രമപ്രകാരം അനുഷ്ഠിച്ചു. ഏകാഗ്രതയോടെ ഭഗവാനെ സ്മരിച്ച് ആരാധിച്ചു.

വ്രതം കഴിഞ്ഞ ശേഷം ഭഗവാൻ അവർക്ക് ദർശനം കൊടുത്തു. മഞ്ഞ പട്ടുടുത്ത് 4 കൈകളിൽ ശംഖചക്രാദികളോടെയാണ് ഭഗവാൻെറ വരവ് അവർ സന്തോഷത്തോടെയും ആശ്ചര്യത്തോടെയും എഴുന്നേറ്റു നമസ്കരിച്ചു. ഈ

മാംസ ചക്ഷുസ്സുകൾ കൊണ്ട് കാൺമാൻ സാധിക്കാത്ത രൂപത്തെ കണ്ടപ്പോൾ പരിഭ്രമവും അൻധാളിപ്പും അവരിൽ പ്രകടിതമായിരുന്നു.

അവരുടെ പരിഭ്രമംകാരണം സ്തുതിപ്പാൻപൊടുന്നവേ നാവു വന്നില്ല. പിന്നിട് ഇടറിവന്നവാക്കുകളെ കൊണ്ട് അവർ സ്തുതിച്ചു. ഭഗവാനെ, ശരണാഗതരായ ഞങ്ങളുടെ ഇപ്പോഴത്തെ അവസ്ഥ ശോചനീയമാണ്. മായാസൃഷ്ടമായ അൻധകാരത്തെ നീക്കി പരമാനന്ദത്തെ നൽകുന്ന നിന്തിരുവടിക്ക് നമസ്ക്കാരം. അങ്ങ് പ്രസാദിച്ചാൽ ശരിരത്തിനു വേണ്ട ആയുസ്സ്, ശക്തി, സൗന്ദര്യം, ഐശ്വര്യം, ത്രിലോകപ്രാപ്തി, അഷ്ഠസിദ്ധികൾ, ഇവയെല്ലാം സുലഭമാണ്. അപ്പോൾ ഞങ്ങളുടെ ഇപ്പോഴത്തെ ദു:ഖമായ ശത്രുഭയം തരണം ചെയ്യാൻ ഞങ്ങൾക്ക് സാദ്ധ്യമാകാതിരിക്കുമോ.

ഭഗവാൻ:- ഹേ ദേവജനനി. ശത്രുക്കളാൽ പീഡിതരായി സ്വസ്ഥാനമായ സ്വർഗ്ഗത്തിൽനിന്ന് അങ്ങയുടെ മക്കൾ ഓടിപ്പോയത് ഞാൻ അറിയുന്നു.അവരുടെ ശത്രുക്കളായ അസുരൻമാരെ യുദ്ധത്തിൽ ജയിച്ച് ശ്രീയോടെ പുത്രൻമാർ തിരിച്ചവന്ന് അങ്ങക്ക് സന്തോഷം തരേണമെന്ന് ആഗ്രഹിക്കുന്നു എന്നും ഞാനറിയുന്നു. അങ്ങയുടെ പുത്രൻമാരാൽ സംഹരിക്കപ്പെടുന്ന ശത്രുക്കളുടെ ഭാര്യമാർ അവരുടെ മരിച്ച ഭർത്താക്കൻമാരുടെ മുമ്പിൽ ചെന്ന് വിലപിക്കുന്നത് കാണേണമെന്നാഗ്രഹമുണ്ടെന്നും ഞാനറിയുന്നു. കീർത്തിയോടെ, ഐശ്വര്യത്തോടെ, വീര്യത്തോടെ, അങ്ങയുടെ പുത്രൻമാർ സ്വർഗ്ഗം വീണ്ടെടുത്ത് കാണേണമെന്നും ഭഗവതി ആഗ്രഹിക്കുന്നതായി ഞാനറിയുന്നു.

എന്നാൽ ഇപ്പോൾ അവരെ ജയിക്കാൻ അസാദ്ധ്യമാണ്. കാരണം അവരെ പ്രാപ്തരായ ബ്രാഹ്മണശ്രേഷ്ഠർ രക്ഷിക്കുന്നു. കാലം അവർക്കനുകൂലവുമാണ്.

എന്നാലും ഭഗവതിയുടെ വ്രതാരാധനയിൽ ഞാൻ സന്തോഷവാനായിരിക്കുന്നതിനാൽ ആഗ്രഹമെന്തായാലും ഞാൻ സാധിപ്പിക്കേണം, അതിനൊരുപായം ഉണ്ട്.

ഞാൻ ഭവതിയുടെ പുത്രനായി ജനിക്കാം എന്നിട്ട് മറ്റുളളവരെ ദു:ഖത്തിൽ നിന്ന് കരകടത്താം. ഈ രൂപത്തോട് കുടിയ ഞാൻ ഭവതിയുടെ ഭർത്താവിൽ വസിക്കുന്നതായി കരുതി അദ്ദേഹത്തെ ഭക്തിപൂർവ്വം സേവിക്കുക. ഗർഭം ധരിക്കും. ഇത് സ്വകാര്യമായിരിക്കട്ടെ.

ഇത്രയും പറഞ്ഞ് ഭഗവാൻ മറഞ്ഞു. അദിതി ദേവി ഭർത്താവിനെ ഭക്തി പുരസ്സരം ആരാധിച്ചു. (ശ്രീഹരിയെ കയ്യിൽ കിട്ടീട്ട് നിസ്സാരകാര്യം ചോദിച്ചു. ലൗകിക കാര്യങ്ങളിൽ ശ്രദ്ധ ആയതിനാലാണ് ഈ മാതിരി വങ്കത്തരം പറ്റുന്നത്. അതും മായാ വൈഭവം).

സമാധിയിലിരിക്കുന്ന കശ്യപൻ ഭഗവാൻെറ അംശം തന്നിൽ പ്രവേശിച്ചിരിക്കുന്നുവെന്നറിഞ്ഞു. മനസ്സ് നിശ്ചലമാകുമ്പോൾ ഭൂതഭവിഷ്യദ് വർത്തമാനങ്ങളെല്ലാം അറിയാനിടയാകുന്നു. അദ്ദേഹം മനസ്സിനെ ഭഗവാനിൽ ഉറപ്പിച്ച് തൻെറ വീര്യത്തെ പത്നിയിൽ ആധാനം ചെയ്തു തൻെറ മക്കളായ അസുരർക്കെതിരെ എന്തോ നടക്കുവാൻ പോകുന്നുവെന്നറിഞ്ഞുതന്നെ ഈശ്വരേച്ഛനടക്കട്ടെ എന്ന് കരുതിയാണ് താനും പങ്കാളി ആയത്.

അദിതിഗർഭം വളർന്നു വരാൻ തുടങ്ങി ബ്രഹ്മാവിന്നു ഗർഭ ശിശു ഭഗവ

ദംശമാണെന്നറിവുണ്ടായതിനാൽ അദ്ദേഹം സ്തോത്രം ചെയ്തു.

ഭഗവൻ, നിന്തിരുവടി ജയിച്ചാലും. അദിതിയുടെ പൂർവ്വജൻമത്തിൽ അവൾ പൃശ്നി എന്ന പേരിലായിരുന്നു അറിയപ്പെട്ടിരുന്നത്. അന്ന് അവളിൽ അങ്ങ് ജനിച്ചു. ഇപ്പോൾ വീണ്ടും അവളിൽ അങ്ങ് ജനിക്കുന്നു. വെള്ളത്തിൽ മുങ്ങിയവരെ കപ്പൽ എങ്ങനെ രക്ഷപ്പടുത്തുമോ അങ്ങിനെ അങ്ങ് അവളുടെ സമൂഹത്തെ രക്ഷപ്പെടുത്തിയാലും. അങ്ങക്ക് നമസ്കാരം, നമസ്കാരം.

## 18-ാം അദ്ധ്യായം

ബ്രഹ്മാവിനാൽ ഈ വിധത്തിൽ സ്തുതിക്കപ്പെട്ട ഭഗവാൻ 4 തൃക്കൈകളോടും അവകളിൽ ശംഖചക്രഗദാപത്മത്തോടും കൂടി കശ്യപൻെറ ഹൃദയത്തിലുള്ള അന്ധകാരത്തെ മുഴുവൻ നീക്കി സകലർക്കും ആനന്ദത്തെ പ്രദാനം ചെയ്വാൻ പറ്റിയ രൂപത്തിൽ അദിതിയിൽ അവതരിച്ചു. ഇതാണ് ഭഗവാൻെറ വാമനാവതാരം.

ചിങ്ങമാസത്തിൽ ശുക്ലദ്വാദശിയിൽ തിരുവോണം പ്രഥമ പാദത്തിൽ അഭിജിത്ത് മുഹൂർത്തത്തിൽ എല്ലാ ഗ്രഹങ്ങളും തെളിഞ്ഞിരിക്കുന്ന അവസരത്തിൽ ആണ് ഭൂമി ദർശനം ചെയ്തത്. ഈ ദ്വാദശിക്ക് വിജയദ്വാദശി എന്നുകൂടി പേരുണ്ട്. ദേവൻമാർ തദവസരത്തിൽ വാദ്യങ്ങൾ മുഴക്കയും ഗന്ധർവൻമാർ ഗാനം ചെയ്കയും അപ്സരസ്സുകൾ നൃത്തം വെക്കയും ദേവസമൂഹങ്ങളും യക്ഷകിന്നരൻമാരും സ്തോത്രാദികൾ ചെയ്കയും ചെയ്തു.

അദിതിയും കശ്യപനും അത്യന്തം സന്തോഷിച്ചു. കശ്യപൻ ജയശബ്ദം മുഴക്കി. മാതാപിതാക്കൻമാർ നോക്കിക്കൊണ്ടിരിക്കേ ആ ദിവ്യരൂപം മാറ്റി ഒരു ബ്രാഹ്മണകുമാരൻെറ രൂപത്തിലായി. ഉയരം കുറഞ്ഞ കുട്ടി. മഹർഷികൾ കുമാരനെ കണ്ട് വളരെ അധികം സന്തോഷിച്ചു. കശ്യപ പ്രജാപതിയെ കൊണ്ട് അവർ സംസ്കാരകർമ്മങ്ങൾ ചെയ്യിച്ചു. ഉപനയനം നടത്തുമ്പോൾ സൂര്യഭഗവാൻ ഗായത്രി ഉപദേശിച്ചു. കശ്യപൻ അരയിൽ ചുവന്ന കയർ ധരിപ്പിച്ചു.

ഒരു ബ്രഹ്മചാരി എന്ന മട്ടിൽ ഭൂമിദേവി കൃഷ്ണമൃഗത്തോലും വൃക്ഷനാഥനായ ചന്ദ്രൻ ദണ്ഡും അദിതിദേവി കൗപീനവും അത് മറയ്ക്കാനുള്ള ഒരു ചെറിയ വസ്ത്രവും നൽകി. ബ്രഹ്മാവ് കമണ്ഡലുവും സപ്തർഷികൾ ദർഭയും സരസ്വതി ജപമാലയും നൽകി.

ഇങ്ങിനെ ഉപനയനം പൂർത്തിയാക്കിയശേഷം കുബേരൻ ഭിക്ഷാപാത്രവും ശ്രീപരമേശ്വരി ഭിക്ഷാന്നവും നൽകി.

ഇങ്ങിനെ ബ്രഹ്മാദി ദേവൻമാരാൽ സൽക്കരിക്കപ്പെട്ട വാമന ബ്രഹ്മചാരി ബ്രഹ്മർഷികൾ നിറഞ്ഞ സഭയിൽ പ്രശോഭിച്ചു.

ഉപനയനത്തിന്നായി ജ്വലിപ്പിച്ച അഗ്നിയിൽ നെയ്യൊഴിച്ച് പൂജിച്ചശേഷം ഹോമദ്രവ്യങ്ങളെ അഗ്നിയിൽ ബ്രഹ്മചാരി ഹോമിച്ചു.

ഭൃഗുകുല ശ്രേഷ്ഠൻമാരായ ശുക്രാചാര്യർ മുതലായവർ നടത്തുന്ന ബലിയുടെ അശ്വമേധയാഗങ്ങളെപറ്റി മുമ്പേ അറിഞ്ഞിരുന്നതിനാൽ ആ യാഗശാലയെ അന്വേഷിച്ച് അദ്ദേഹം നടന്നു.

നർമ്മദാനദിയുടെ വടക്കേതീരത്തിൽ ഭൃഗുകച്ഛം എന്ന ക്ഷേത്രാങ്കണ

ത്തിൽ വെച്ചായിരുന്നു യാഗം. ഋത്വിക്കുകൾ ഈ ബ്രഹ്മചാരിയെ സൂര്യനെ പോലെ ഒരു തേജഃപുഞ്ജമായി കണ്ടു.

സദസ്സിലുണ്ടായിരുന്ന മഹാബലിയും ശുക്രാചാര്യരും ഋത്വിക്കുകളും യാഗം കാണാൻ വരുന്ന ബ്രഹ്മചാരിയെ കണ്ട് ആശ്ചര്യത്തോടെ അഗ്നി ഭഗവാനോ സനൽകുമാരമഹർഷിയോ എന്ന് സംശയിച്ചു.

ഇപ്രകാരം ശങ്കിച്ചുനിൽക്കുമ്പോൾ ദണ്ഡ്, ഛത്രം. കമണ്ഡലു ഇവ ധരിച്ച വാമന ബ്രഹ്മചാരി യാഗശാലയിൽ പ്രവേശിച്ചു.

ഭഗവാൻെറ തേജസ്സിനാൽ നിഷ്പ്രഭരാക്കപ്പെട്ട തേജസ്സുള്ള ആചാര്യരും ബ്രാഹ്മണരും എഴുന്നേറ്റു. അഗ്നി ദേവതകളോടെ ചെന്ന് സ്വീകരിച്ചു. മഹാബലി വളരെ അധികം ബഹുമാനത്തോടെ ആസനം നൽകി. സ്വാഗതം പറഞ്ഞു. പാദക്ഷാളനം ചെയ്ത് പൂജിച്ചു. ക്ഷാളന ജലം ശിരസ്സിൽ ധരിച്ചു. (സാക്ഷാൽ പരമേശ്വരൻകൂടെ പാദത്തിൽനിന്നുത്ഭവിച്ച ഗംഗയെ ശിരസ്സുകൊണ്ട് ധരിക്കുന്നു. ആ പാദതീർത്ഥത്തെ നൽകാൻ ഭഗവാൻ തന്നെ മഹാബലിയുടെ അടുക്കൽ വന്നത് ഭക്തവാത്സല്യം എന്ന് പറയാം.)

മഹാബലി പറഞ്ഞു. ബ്രഹ്മൻ, അങ്ങക്ക് നമസ്കാരം. അങ്ങ് ബ്രഹ്മർഷികളുടെ തപസ്സ് തന്നെ രൂപം എടുത്ത് വന്നിരിക്കുന്നതായി ഞാൻ വിചാരിക്കുന്നു. അങ്ങ് ഞങ്ങളുടെ ഗൃഹങ്ങളിൽ വന്നതുകൊണ്ട് ഞങ്ങളുടെ വംശം ഗൃഹം എല്ലാം പരിശുദ്ധമായി. യാഗവും ശോഭനമായി. പൂർവ്വികൻമാരെല്ലാം പാപങ്ങളിൽനിന്ന് ഉദ്ധരിക്കപ്പെട്ടു. അങ്ങയുടെ കാൽ കഴുകിയ വെള്ളം ഞാൻ സേവിച്ചതിനാൽ എൻെറ പാപങ്ങൾ നശിച്ച് ഞാൻ പുണ്യവാനായി - എൻെറ ഭാഗ്യം!

ഹേ, ബ്രഹ്മചാരിൻ. അങ്ങുന്ന് എന്താഗ്രഹിക്കുന്നുവോ അതെല്ലാം തരാം. പശുക്കളോ ഗൃഹമോ ധനമോ ഗ്രാമമോ കന്യകയോ എന്നല്ല എന്താവശ്യപ്പെട്ടാലും അതെല്ലാം ഞാൻ തരുന്നതാണ്.

## 19-ാം അദ്ധ്യായം

ഭഗവാൻ പറഞ്ഞു. ഹേ രാജൻ അങ്ങയുടെ വാക്ക് അങ്ങക്ക് യശസ്സ് വർദ്ധിപ്പിക്കുന്നതാണ്. അങ്ങയുടെ സ്ഥിതിക്ക് പറ്റിയതാണ്. അങ്ങയുടെ കുലത്തിൽ ബ്രാഹ്മണർക്ക് ദാനം ചെയ്യാത്തവരോ, ധൈര്യഹീനരായി കൊടുക്കാമെന്നതിനെ കൊടുക്കാതെ ഇരിക്കുന്ന കൃപണരായിട്ടോ ആരും ജനിച്ചിട്ടില്ല. യാചകൻമാർ അർത്ഥിക്കുമ്പോൾ തരില്ല എന്ന് പറയുന്നവരോ യുദ്ധത്തിന്ന് പോകേണ്ടിവരുമ്പോൾ അതിൽനിന്ന് ധൈര്യഹീനരായിട്ട് ഒഴിഞ്ഞുമാറുന്നവരോ ഉണ്ടായിട്ടില്ല. അങ്ങയുടെ കുലത്തിൽ പളുങ്കുപോലെ പ്രകാശിക്കുന്ന പ്രഹ്ലാദൻ ഉണ്ടായിരുന്നു. അങ്ങയുടെ കുലത്തിൽ ജനിച്ച ഹിരണ്യാക്ഷൻ മഹാപരാക്രമി ആയിരുന്നു. അദ്ദേഹത്തോട് എതിരിടാൻ ത്രിലോകത്തിലും ആരും ഉണ്ടായിരുന്നില്ല. അദ്ദേഹത്തിൻെറ സഹോദരനായ ഹിരണ്യകശിപു സഹോദരവധം അറിഞ്ഞ് സഹോദരനെവധിച്ച മഹാവിഷ്ണുവിനെ വെല്ലുവിളിച്ച് തേടിനടുന്നു. എവിടെച്ചെന്നാലും വിഷ്ണുവിൻെറ പിന്നാലെ ശൂലവുമെടുത്ത് തിരക്കി വന്നിരുന്നു. സൈ്വരക്കേട് സഹിക്കാതായപ്പോൾ വിഷ്ണു അദ്ദേഹത്തിൻെറ ഹൃദയത്തിൽ കടന്ന് അവിടെ ഒളിച്ചിരുന്നു. വിഷ്ണുവിനെ തേടി വൈകുണ്ഠം

ചെന്നു. അവിടെ കണ്ടില്ല. എവിടെയോ തന്നെ പേടിച്ച് ഒളിച്ചിരിക്കുകയാണ് വിഷ്ണു എന്ന് സ്വയം പറഞ്ഞ് മടങ്ങി.

അങ്ങയുടെ പിതാവായ വിരോചനനും ബ്രാഹ്മണ ഭക്തനായിരുന്നു. ദേവ ൻമാർ ബ്രാഹ്മണവേഷത്തിൽചെന്ന് അദ്ദേഹത്തിൻെറ ആയുസ്സ് ആവശ്യപ്പെട്ടു. അവർ ശത്രുക്കളാണെന്നറിഞ്ഞും ബ്രാഹ്ണവേഷധാരികളായതിനാൽ ആയുസ്സ് ദാനം ചെയ്തു.

അങ്ങാകട്ടെ പൂർവ്വികൻമാർ ആചരിച്ചത്പോലെ തന്നെ ധർമ്മം ആചരിച്ചു വരുന്നു. ദാനം ചെയ്യുന്നവരിൽ പ്രധാനിയായ അങ്ങ് എൻെറ കാൽകൊണ്ട് അളക്കപ്പെടുന്ന 3 അടിസ്ഥലമാകുന്ന ഭൂമി മാത്രം എനിക്ക് തന്നാൽ മതി. കൂടുതൽ കാംക്ഷിക്കുന്നവർ പരിഗ്രഹം കൊണ്ടുളള പാപം അനുഭവിക്കേണ്ടിവരും.

മഹാബലി-ഹേ ബ്രാഹ്മണശ്രേഷ്ഠ, അങ്ങയുടെ വാക്കുകൾ വൃദ്ധ ജന ങ്ങൾക്ക് സമ്മതമാകും. എന്നാൽ അങ്ങ് ബാലനും ബുദ്ധികുറഞ്ഞവനും സ്വാർത്ഥമറിയാത്തവനുമാണ്.

3 ലോകത്തിൻേറയും അധിപതിയായ എന്നെ വാക്കുകൾകൊണ്ട് വേണ്ട പോലെ ആരാധിച്ചിട്ട് ഈ 3 അടി നിലംമാത്രം യാചിക്കുന്നതിൽ എനിക്കാശ്ചര്യം തോന്നുന്നു. തീർച്ചയായും അങ്ങ് ബുദ്ധിഹീനനാണ്. എൻെറ അടുക്കൽ വന്ന് ഒരിക്കൽ ദാനം സ്വീകരിച്ചശേഷം മറ്റൊരു സ്ഥലത്ത് ചെന്ന് വീണ്ടും യാചിക്കാൻ ഇടവരാത്ത വിധം ഉപജീവിപ്പാൻ വേണ്ടേടത്തോളം ഭൂമിയെ ഇഷ്ടംപോലെ വരിക്കുക. ഇങ്ങിനെ അഹംഭാവത്തോടെ പറഞ്ഞു.

ബ്രഹ്മചാരി:- അങ്ങക്ക് ദാനം ചെയ്യുന്നതിൽ ഒട്ടും മടിയില്ല. പക്ഷേ ആവ ശ്യത്തിലധികം സ്വീകരിക്കുന്നവർ ഇന്ദ്രിയാധീനൻമാരാണ്. അവർക്ക് എത്ര കിട്ടിയാലും മതിവരില്ല. ഒന്നു കിട്ടിയാൽ മറ്റൊന്നുകൂടി വേണമെന്ന് തോന്നും. മനോജയമില്ലാത്ത ഒരുവന്ന് സുഖം എന്നത് ഉണ്ടാവില്ല. സന്തോഷവും സന്താ പവും സുഖദുഃഖങ്ങൾക്ക് കാരണമാണ്. വിഷയത്തിലും ധനത്തിലും തൃപ്തി വരാത്ത കാരണമാണ് സംസാരബന്ധത്തിന്നിടയാക്കുന്നത്. യദൃച്ഛയാ ലഭി ക്കുന്ന പദാർത്ഥങ്ങൾ കൊണ്ട് സന്തോഷിച്ചാൽ ബ്രാഹ്മണൻെറ തേജസ്സ് വർ ദ്ധിക്കും. മറിച്ചായാൽ ആ തേജസ്സ് നിശ്ചലിക്കയും ചെയ്യും. ആവശ്യത്തിനു മാത്രമെ ധനമുണ്ടാവാൻ പാടുളളു. അതാണ് സുഖം തരുക.

അങ്ങിനെ ആണെങ്കിൽ ആഗ്രഹിച്ചത് സ്വീകരിച്ചുകൊൾക എന്ന് പറഞ്ഞ് ഭൂമി ദാനം ചെയ്വാനുളള സങ്കൽപ്പം പറവാൻ ജലപാത്രമെടുത്തു.

അപ്പോഴാണ് ശുക്രാചാര്യക്ക് കാര്യം പിടികിട്ടിയത്. (സർവ്വാന്തര്യമിയായ ഭഗവാൻ ശുക്രാചാര്യരിൽ അൽപം കൂടുതൽ പ്രകാശിച്ച് ബോധവാനാക്കി ത്തീർത്ത് ഭഗവാൻെറ ദൗത്യത്തെപറ്റി പറഞ്ഞു.)

ഹേ അസുരേശ്വരാ-ആചാര്യർ പറഞ്ഞു. ഈ വന്നിരിക്കുന്ന ബ്രഹ്മചാരി സർവൈശ്വര്യപരിപൂർണ്ണനായ മഹാവിഷ്ണുവാണ്. ദേവകാര്യം സാധിപ്പാ നായി കശ്യപ - അദിതി പുത്രനായി ജനനമെടുത്ത് കപട വേഷത്തിൽ അങ്ങയെ കബളിപ്പിക്കാൻ വന്നിരിക്കയാണ്. അങ്ങക്ക് വമ്പിച്ച അനർത്ഥ മാണ് വരാൻ പോകുന്നത്. ഒന്നും ആലോചിക്കാതെ ഭൂമി നൽകാമെന്ന് അങ്ങ് വാക്കു കൊടുത്തു. അങ്ങയുടെ ത്രിലോകാധിപത്യവും സ്വർഗ്ഗൈശ്വ ര്യവും സമ്പത്തും പ്രതാപവും കീർത്തിയും എല്ലാം അപഹരിച്ച് ദേവേന്ദ്രനു

കൊടുക്കും. വലിയ ശരീരമെടുത്ത് 3 അടികൊണ്ട് എല്ലാം അളന്ന് രാജ്യമെല്ലാം അപഹരിക്കും. ഇത്രയും വിഷ്ണുവിന് കൊടുത്താൽ അങ്ങക്ക് ശരീര നിർവ്വഹണത്തിന് ബാക്കി ഒന്നും ഉണ്ടാവില്ല. രണ്ടടികൊണ്ട് എല്ലാം അളക്കും. മൂന്നാമത്തെ അടിവെക്കാൻ സ്ഥലമില്ലാതെ ആകും. അതുകൊണ്ട് പ്രതിജ്ഞാ പരിപാലനത്തിന് വഴി ഇല്ലാത്തതിനാൽ വാക്ക് മടക്കി എടുക്കുന്നുവെന്ന് പറയുക. കൊടുക്കേണ്ട. ഉള്ളത് കൊടുത്ത് പ്രതിജ്ഞ നിർവഹിക്കാൻ സാധിക്കയില്ല. ഒട്ടും കൊടുക്കാതിരുന്നാലും അനർത്ഥം തന്നെ. അപ്പോൾ രണ്ടു വിധത്തിലും നരകം തന്നെ ഫലം. അതിനാൽ കൈയിലുള്ളത് നഷ്ടപ്പെട്ട് നരകം അനുഭവിക്കേണ്ട-ഇല്ലെന്ന് പറയുക.

സാധാരണ രീതിയിൽ ധനത്തിനെ വിഭജിക്കേണ്ടത് ഏത് വിധത്തിലാണെന്ന് പറയാം. ധർമ്മത്തിന്നായിട്ട് ദാനം. സൽക്കീർത്തി നിലനിറുത്താൻ ദാനം. ധനം അഭിവൃദ്ധിപ്പെടുത്താൻ വ്യാപാരം ചെയ്വാനായി പണം മുടക്കാം. തന്റെ ശരീരസുഖത്തിന്നായിട്ട് പണം ചിലവഴിക്കാം. സ്വജന സന്തോഷത്തിന്നായിട്ടും ചിലവഴിക്കാം. ഇങ്ങിനെ 5 വിധത്തിലാണ് പണത്തെ വിനിയോഗം ചെയ്യേണ്ടത്.

സത്യത്തിന്റെയും അസത്യത്തിന്റെയും നില വേദത്തിൽ പറയുന്നത് ഇങ്ങിനെ ആണ്. ഓം ഇതി എന്ന അംഗീകാരത്തോടെ പറയപ്പെടുന്നത് സത്യം. നഇതി. ഇല്ലെന്നു പറയപ്പെടുന്നത് യാതൊന്നോ അത് അസത്യം. ദേഹരൂപമാകുന്ന വൃക്ഷത്തിന്റെ പുഷ്പഫലമാണ് സത്യം. ദേഹമാകുന്ന വൃക്ഷം നിലനിൽക്കുന്നില്ലെങ്കിൽ പുഷ്പഫലവും ഇല്ല. ദേഹത്തിന്റെയും മൂലം അസത്യമാകയാൽ അസത്യത്തോട് ചേർന്നുതന്നെ സത്യവും നിൽക്കയുള്ളു. അതുകൊണ്ട് വേണ്ടിവന്നാൽ അസത്യം കൊണ്ടും ദേഹത്തെ രക്ഷിക്കേണം. അതുകൊണ്ട് സങ്കടം വരുന്ന അവസ്ഥയിൽ അനൃതംകൊണ്ട് ശരീരത്തെ രക്ഷിക്കാം. ഈ ഉപദേശം ആപത്തിൽനിന്ന് രക്ഷപ്പെടാൻ വേണ്ടിമാത്രമാണ്.

അനൃതം എവിടെ എല്ലാം ആവാം. സ്ത്രീകളിലും നർമ്മലാപത്തിലും വിവാഹത്തിലും ഉപജീവനത്തിനുവേണ്ടിയും പ്രാണാപായത്തിലും പശുബ്രാഹ്മണഹിതത്തിന്നായും ഹിംസയിലും അനൃതം നിന്ദിതമല്ല. യാജ്ഞവാൽക്യമഹർഷി പറയുന്നത് "വർണ്ണിനാംഹി വധോയത്ര തത്ര സാക്ഷ്യ 'നൃതം വദേത്" ഉൽകൃഷ്ടവർണ്ണ ജാതിക്കാർക്ക് വേണ്ടിയും വധശിക്ഷ അനുഭവിക്കേണ്ട ഘട്ടത്തിലും സാക്ഷി കളവു പറഞ്ഞും മരണത്തിൽനിന്ന് രക്ഷിക്കേണം.

അതുകൊണ്ട് ദാനം ചെയ്യുന്നത് സമുചിതാവസരത്തിലായിരിക്കേണം. അനവസരത്തിൽ കൊടുക്കയും വേണ്ട. കേവല സത്യമോ കേവല നൃതമോ ലോകയാത്രക്ക് പറ്റില്ല.

(മനുസ്മൃതി പറയുന്നത് നോക്കുക. സത്യം ബ്രൂയാത് പ്രിയം ബ്രൂയാത്. നബ്രുവത് സത്യമപ്രിയം. പ്രിയംച ന അനൃതം ബ്രൂയാത്. ഏഷധർമ്മ് സനാതനഃ). അതായത് പ്രിയമാണെങ്കിൽ സത്യം പറഞ്ഞുകൊൾക. സത്യം അപ്രിയമാണെങ്കിൽ ഒന്നും പറയേണ്ട. പ്രിയമാകുമെന്ന് വിചാരിച്ച് അസത്യവും പറയരുത്. ഇതാണ് സനാതന ധർമ്മം.

## 20 -ാം അദ്ധ്യായം

**ഇപ്രകാരം ആചാര്യർ ഉപദേശിച്ചപ്പോൾ മഹാബലി അൽപനേരം ആലോചി**

ച്ചുനിന്നു. എന്നിട്ട് ഗുരുവിനോട് പറഞ്ഞു. അർത്ഥത്തിന്നും കാമത്തിന്നും കീർത്തിക്കും ഉപജീവനമാർഗ്ഗത്തിന്നും ബാധിക്കാതെ ഇരിക്കുന്നത് ഏതോ അതാണ് ഗൃഹസ്ഥർം ആചരിക്കേണ്ട ധർമ്മമെന്ന് പറഞ്ഞത് ശരിയാണ്. എങ്കിലും പ്രഹ്ലാദകുലത്തിൽ ജനിച്ച ഞാൻ അഭീഷ്ടദാനം ചെയ്യാമെന്ന പ്രതിജ്ഞയെ ധനശക്തിക്കധീനനായി എങ്ങിനെ നിരാകരിക്കും. അത് സൽകീർത്തിക്കും കുലമഹിമക്കും ഹാനിയല്ലേ. അസത്യത്തേക്കാൾ വലുതായ അധർമ്മം. മറ്റൊന്നില്ല. ഈ ഭൂമിദേവി പറഞ്ഞിട്ടുണ്ട്. അസത്യം പറയുന്ന മനുഷ്യനൊഴികെ മറ്റുള്ളവർ ആരായാലും ഞാൻ പൊറുപ്പിക്കാം.

നരകം, ദാരിദ്ര്യം പലവിധ ദുഃഖങ്ങൾ ഇവയേക്കാളധികം അസത്യം പറഞ്ഞ് ബ്രാഹ്മണരെ വഞ്ചിക്കുന്നവരേയാണ് ഭയപ്പെടേണ്ടത്. ധനാദികൾ ഇഹലോകത്തിൽതന്നെ അതിൻെറ ഉടമയെ ഉപേക്ഷിക്കും. മരിക്കുമ്പോൾ കൂടെപോകുന്നതല്ല. അതുകൊണ്ട് ധനത്തെ ഉപേക്ഷിച്ച് ദാരിദ്ര്യത്തെ അഭിമുഖീകരിക്കുന്നതാണ് ഉചിതം.

കൊടുക്കാമെന്നേറ്റതു മുഴുവൻ കൊടുക്കാതെ കുറച്ചുവല്ലതും കൊടുത്താലോ ബ്രാഹ്മണൻ സന്തോഷിക്കയുമില്ല. അതുകൊണ്ട് ആഗ്രഹം മുഴുവനും നിവർത്തിപ്പിക്കേണം.

ഉപേക്ഷിക്കാൻ ഒരു കാലത്തും ഇഷ്ടപ്പെടാത്ത പ്രാണങ്ങളെകൂടെ ത്യജിച്ച് ദധീചി മഹർഷി, ശിബി ചക്രവർത്തി എന്നവർ പ്രാണികൾക്ക് ഉപകാരം ചെയ്തിരിക്കുന്നു. അതുകൊണ്ട് സ്വശരീരരക്ഷക്ക്വേണ്ടി അസത്യം പറയുന്നത് ശരിയല്ലെന്ന് വരുന്നു.

യുദ്ധത്തിൽ സുഖഭോഗങ്ങൾക്കായി പോരാടിയ രാജാക്കൻമാരുടെ സുഖഭോഗങ്ങൾ കാലം മറക്കുന്നു. എന്നാൽ അവർ പ്രദർശിപ്പിച്ച യുദ്ധസാമർത്ഥ്യവും തന്നിമിത്തം കീർത്തിയും എന്നെന്നും നിലനിൽക്കുന്നു.

യുദ്ധഭൂമിയിൽ പിൻവാങ്ങാതെ യുദ്ധം ചെയ്ത് മരണത്തിന്നിരയാകുന്നവർ ധാരാളമുണ്ട്. എന്നാൽ സൽപാത്രത്തിൽ ദാനം ചെയ്ത് ധനത്തെ ഉപേക്ഷിക്കുന്നവർ വിരളമാണ്. സർവസ്വം ദാനം ചെയ്ത് ദാരിദ്ര്യം വരുകയാണെങ്കിൽ അത് അനുഭവിക്കേണ്ടതാണ്. അത് ശോഭനീയമാണ്.

ഈ അർത്ഥി വേദത്തിൽ വിധിച്ച കർമ്മങ്ങളെ നടത്തിക്കുന്ന അങ്ങയെപ്പോലുള്ള സമർത്ഥൻമാരാൽ ആരാധിക്കപ്പെടുന്ന മഹാവിഷ്ണുവാണെങ്കിൽ എന്നെ ദ്രോഹിപ്പാൻ വന്നവനാണെങ്കിലും ഞാൻ അദ്ദേഹത്തിൻെറ ആവശ്യം നിറവേറ്റണം. 2 കാലടികൊണ്ട് ഈ ഭൂമി മുഴുവനും അളന്ന് നിരപരാധിയായ എന്നെ വഞ്ചിച്ച് എൻെറ കയ്യിലുള്ള ഭൂമിയെ അപഹരിക്കുക എന്നത് ഒരു വഞ്ചനയാണ്. നേർവഴിക്ക്വന്ന് യുദ്ധം ചെയ്ത് പിടിച്ചടക്കുന്നതിന്ന് പകരം ഈ കപടമാർഗ്ഗം എടുക്കുകയാണെങ്കിൽ എന്നോടുള്ള ഭീതികൊണ്ടായിരിക്കേണമല്ലൊ. ഭഗവാൻ അങ്ങിനെ അധർമ്മം പ്രവർത്തിക്കുകയാണെങ്കിൽ ഞാനത് സഹിച്ചുകൊള്ളാം.

വന്ന അർത്ഥി വിഷ്ണുവാണെങ്കിൽ അധർമ്മം പ്രവൃത്തിക്കയില്ല. അല്ല അങ്ങിനെ ചെയ്കയാണെങ്കിൽ എനിക്ക് സൽക്കീർത്തിയായിരിക്കും ഫലം. അപ്പോൾ കൂടുതൽ ഐശ്വര്യം ഭഗവാൻ തരികയും ചെയ്യും. മറിച്ച് പ്രതിജ്ഞാഭംഗം ചെയ്താലോ എനിക്ക് 'നാശം, ധനനാശം, ദുഷ്ക്കീർത്തി, മരണം, ഇവ

എല്ലാം വന്നുചേരും.

വിഷ്ണുവല്ലെങ്കിൽ അവൻറ ഉടലിൽ ഞാൻ തലവെക്കാൻ സമ്മതിക്കില്ല.

ശുക്രമഹർഷി ഇതെല്ലാം കേട്ടു കോപിച്ചു. തൻെറ ഉപദേശത്തെ ഞാനെന്ന നാട്യം കാരണം തള്ളിക്കളയുന്നു. അതുകൊണ്ട് ഇക്ഷണത്തിൽ ഐശ്വര്യഭ്ര ഷ്ടനാകട്ടെ എന്ന് അദ്ദേഹം ശപിച്ചു.

ഗുരു ഇപ്രകാരം ശപിച്ചിട്ടും മഹാബലിക്ക് ഇളക്കമുണ്ടായില്ല. അദ്ദേഹം വാമ നമൂർത്തിയെ പീഠത്തിലിരുത്തി പൂജിച്ച് നീരൊഴിച്ച് ദാനസങ്കൽപമായ ഭൂമി ദാനം ചെയ്തു. മഹാബലിയുടെ പത്നി വിൻധ്യാവലി ഭർത്തൃഹിതത്തിന് യോജിച്ച വൾ എന്ന അഭിപ്രായം പ്രകടിപ്പിച്ചവിധത്തിൽ ഭക്തിപാരവശ്യത്തോടെ ഭഗവൽ പാദക്ഷാളനത്തിന്നുള്ള ജലം കനകപാത്രത്തിൽകൊണ്ടുവന്നു.

മഹാബലി ഭഗവൽപാദങ്ങളെ കഴുകി ആ ജലത്തെ ശിരസ്സിൽ ധരിച്ചു. ആകാ ശത്തിൽ ദേവസമൂഹങ്ങൾ അസുരാധിപനെ പുഷ്പവർഷംകൊണ്ട് ആരാധിച്ചു. ദുന്ദുഭി മുഴക്കി ഗാനങ്ങൾ പാടി. ചതിയാണെന്ന് ഗുരു ഉപദേശുച്ചിട്ടും കൂസാതെ ഈ ദാനകർമ്മം ചെയ്തുവല്ലൊ മറ്റാരും ചെയ്‌വാൻ ധൈര്യപ്പെടാത്തതാണ് ഇത്. ഇതാണ് ഗാനസാരാംശം.

പിന്നീട് ബ്രഹ്മചാരിയുടെ ശരീരം എല്ലാവരും കാൺകെ തന്നെ വർദ്ധിച്ചു 3 ലോകവും 3 അടിയിൽ വരത്തക്കവണ്ണം. അപ്പോൾ ആചാര്യനും മറ്റുള്ള വരും, ആ ശരീരത്തിൽ ത്രിഗുണങ്ങളിൽനിന്ന് ഉത്ഭൂതമായ മഹത്തത്വം മുതാ ലയ 24 തത്വങ്ങളേയും സൂര്യൻ ചന്ദ്രൻ വരുണൻ അഗ്നി ഇന്ദ്രൻ യമൻ മുതലായവരേയും മഹാബലിയേയും മറ്റ് അസുരൻമാരേയും പ്രജാപതികളേയും ശ്രീദേവിയേയും എന്നല്ല സമസ്തലോകത്തേയും ആ വിശ്വരൂപത്തിൽ ദർശിച്ചു.

അസുരൻമാർ ഇതെല്ലാം കണ്ട് ഭീതരായി. ഭഗവാൻെറ കയ്യിൽ സുദർശനം ജ്വലിച്ചു. ശംഖ് ഇടിമുഴക്കമെന്നപോലെ ഗർജ്ജിച്ചു.

ഒരു പാദംകൊണ്ട് ബലിയുടെ ഭൂവിഭാഗത്തേയും ശരീരവളർച്ചകൊണ്ട് ആകാ ശത്തേയും കൈകൾകൊണ്ട് സകലദിക്കുകളേയും ആക്രമിച്ചു. 2-ാമത്തെ പാദം കൊണ്ട് സ്വർഗ്ഗത്തേയും മഹർലോകം ജനർലോകം തപോലോകം ഇവയേയും അളന്നു. ഇനി മഹാബലിയുടേതായിട്ട് ഒന്നുമില്ല എന്നുവരെ ആയി.

## 21-ാം അദ്ധ്യായം

ഭഗവൽപാദങ്ങൾ ബ്രഹ്മാവിൻെറ സത്യലോകം എത്തിയപ്പോൾ അദ്ദേഹ ത്തിൻെറ പാദനഖങ്ങളുടെ വെളിച്ചംകണ്ട് ബ്രഹ്മാവ് സൂക്ഷിച്ചുനോക്കി. ഉടനെ മരീച്യാദി പ്രജാപതികൾ നാരദാദി ബ്രഹ്മർഷികൾ ഇവരോട് ചേർന്ന് ബ്രഹ്മാവ് ആപാദങ്ങളെ നമസ്കരിച്ചു. പാദങ്ങൾ കഴുകുവാനുള്ള ജലം താൻ തന്നെ കൊണ്ടുവന്ന് സ്തുതിഗീതംകൊണ്ട് ഭഗവാനെ ആരാധിച്ചു. പാദത്തിൽ ഒഴിച്ച ജലം പരിശുദ്ധ ഗംഗയായി 3 ലോകത്തേയും പരിപാവനമാക്കി ഒഴു കുവാൻ തുടങ്ങി.

ഭഗവാൻ തൻെറ വിശ്വരൂപത്തെ മറച്ചു. മുമ്പേത്തെപോലെ ബ്രഹ്മചാരിരൂപം സ്വീകരിച്ചു. ബ്രഹ്മാവാദികൾ അദ്ദേഹത്തിന്ന് വിശേഷവിധിയായ പൂജ നൽകി. സ്തോത്രങ്ങൾ ജയജയശബ്ദങ്ങൾ ഗാനങ്ങൾ വാദ്യങ്ങൾ എന്നിവ മുഴക്കി. ജാംബവാൻ എന്ന ഋക്ഷരാജൻ മനോഗതി വേഗത്തിൽ 3 ലോകവും പെരുമ്പറ

അടിച്ച് നടന്നു ഭഗവാൻെറ വിജയം ആഘോഷിച്ചു.

അസുരൻമാർ തങ്ങളുടെ ആധിപത്യത്തിലുള്ള ഭൂമി മുഴുവൻ കാപട്യമായി വിഷ്ണു അപഹരിച്ചുവെന്ന് മനസ്സിലാക്കി ആയുധങ്ങളേന്തി യുദ്ധത്തിനൊരുമ്പെട്ടു. ബ്രഹ്മചാരിയുടെ നേർക്ക് വധോദ്യമത്തോടെവരുന്ന അസുരൻമാരെ ശ്രീഭഗവാൻെറ പാർഷദൻമാരായ നന്ദൻ സുനന്ദൻ ജയൻ വിജയൻ മുതലായവർ ഹനിച്ചു. മഹാബലി ഇത് കണ്ട് ശുക്ര ശാപത്തെ ഓർത്ത് ക്രുദ്ധരായ തൻെറ സൈനികരെ നിരോധിച്ചു.

അദ്ദേഹം പറഞ്ഞു. നമുക്ക് കാലം അനുകൂലമല്ല. ഇതിൻമുൻപ് ഏതൊരു ഭഗവാനാണോ നമ്മുടെ അഭിവൃദ്ധിക്കും ഐശ്വര്യത്തിന്നും കാരണമായത് ആ ഭഗവാൻതന്നെ നമ്മുടെ താഴ്ചക്കും വീഴ്ചക്കും കാരണമായിരിക്കുന്നു. ഒരുകാലത്ത് നിങ്ങൾ കീഴടക്കിയ ദേവൻമാർ ഇപ്പോൾ നിങ്ങളിൽ മേൽകോയ്മവെക്കുന്നു. കാലം നന്നാകുമ്പോൾ നമുക്ക് വീണ്ടും നോക്കാം. ഇപ്പോൾ പിൻവാങ്ങുവിൻ.

ഇതുകേട്ട് അസുരസേനാധിപൻമാർ പിൻമാറി പാതാളം പ്രവേശിച്ചു. അപ്പോൾ പക്ഷിരാജനായ ഗരുഡൻ ഭഗവാൻെറ ഇംഗിതമറിഞ്ഞ് വരുണപാശംകൊണ്ട് ബലിയെ ബന്ധിച്ചു. നവീന ഭാഷയിൽ അറസ്റ്റ് ചെയ്തു എന്നർത്ഥം.

ഈ ബന്ധനംകൊണ്ട് രാജ്യാദികാര്യങ്ങളിലുള്ള അഭിമാനത്തേയും ഭഗവാൻ ഇല്ലാതാക്കി. ഈ അഭിമാനമായിരുന്നു, തൻെറ ഭക്തന്നുള്ള അധോഗതിക്ക് കാരണം. അതുകൊണ്ടാണ് ഇങ്ങിനെ ചെയ്തത്.

അറസ്റ്റ് ചെയ്തശേഷം ബലിയോട് അവതാരമൂർത്തി പറഞ്ഞു. 3 അടി സ്ഥലം തരാമെന്നല്ലേ ഏറ്റത്. ഇപ്പോൾ 2 അടിയല്ലേ കിട്ടീട്ടുള്ളൂ. 3-ാമത്തെ അടിക്കുള്ള സ്ഥലം തരുക. വാഗ്ദത്തംചെയ്ത വസ്തു മുഴുവൻ തരാതിരിക്കുന്ന നീ നരകത്തിൽ വസിക്കേണ്ടെമെന്നാണ് ശാസ്ത്രം. നിൻെറ ഗുരുവായ ശുക്രമുനിയും അങ്ങിനെ ആവേണമെന്ന് ശാപ്മേൽപിച്ചിട്ടുണ്ട്. അതുകൊണ്ട് ആചാര്യസന്തോഷത്തിന്നായി നരകത്തിൽ പ്രാപിക്കുക.

ഏതൊരുവൻ വാഗ്ദത്തം ചെയ്തത് കൊടുക്കാതിരിക്കുന്നുവോ അവന്ന് സ്വർഗ്ഗം ലഭിക്കയില്ല. അവന്ന് നരകം തന്നെയാണ് കിട്ടുക.

## 22-ാം അദ്ധ്യായം

ഭഗവാൻ മഹാബലിയെ ശിക്ഷിച്ചു. എന്നാൽ ആ ശിക്ഷ ഭഗവദനുഗ്രഹത്തിൻെറ മുന്നോടിയാണ് എന്ന് കാണേണം. മഹാബലി ധൈര്യസമേതം പറഞ്ഞു. 3 അടി ഭൂമി തരാമെന്ന് ഞാൻ ബ്രഹ്മചാരിയോടേറ്റു. അളക്കാൻ പോകുമ്പോൾ ശരീരത്തെ വലുതാക്കി എൻെറ അധീനത്തിലുണ്ടായിരുന്ന എല്ലാ ലോകങ്ങളേയും രണ്ടടികൊണ്ട് അളന്നു. ഇത് വഞ്ചനയല്ലേ? എന്നാൽ 3 അടി സ്ഥലം തരാമെന്ന വാക്ക് ഞാൻ പാലിക്കാം. 3-ാമത്തെ അടി എൻെറ തലക്ക്മീതെ വെക്കുക. 2 അടികൊണ്ട് ഈ ലോകം മുഴുവൻ അളന്നവസ്ഥയിൽ 3-ാംമത്തെ അടിവെക്കാൻ എൻെറ ശിരസ്സിൻെറ വലുപ്പം മതിയാകുമോ എന്ന് ശങ്കിക്കേണ്ട. ധനത്തേക്കാൾ വലുതാണ് ധനം സമ്പാദിച്ച അതിൻെറ ഉടമ എന്നു ശാസ്ത്രം പറയുന്നു. അതുകൊണ്ട് അങ്ങയുടെ കാലടിവെക്കാനുള്ള സ്ഥലം എൻെറ ശിരസ്സിനുണ്ട്. വെച്ചുകൊൾക.

അസത്യം, വഞ്ചന ഇവ അപകീർത്തികരമാണ്. അവ ദാരിദ്രം, നരകം, മുതലായ കഷ്ടതകളേക്കാൾ ഭയങ്കരമാണ്. അവ എന്നെ ബാധിക്കാതിരിക്കട്ടെ. ഞാൻ എൻെറ ശരീരത്തെ അങ്ങക്ക് സമർപ്പിക്കുന്നു.

എന്നെ ബൻധനത്തിലിട്ടു ബുദ്ധിമുട്ടിച്ചുവല്ലൊ എന്ന് കരുതി വ്യസനിക്കുന്നില്ല. മാതാപിതാക്കൻമാർ ശാസിക്കുന്നതോ ദൺഡിക്കുന്നതോ സ്വന്തം താൽപര്യങ്ങളെ മുൻനിർത്തിയാണ്. എന്നാൽ അങ്ങയുടെ ദൺഡന അങ്ങക്ക്വേണ്ടിയല്ല. എൻെറ സൽകീർത്തിയെ നിലനിർത്തുവാൻ വേണ്ടിയാണ്. ശൗര്യം, വീര്യം, പരാക്രമം ഉണ്ടെന്നുള്ള മദത്താൽ അൻധൻമാരായ ഞങ്ങളെ തരംതാഴ്ത്തി. വിവേകം തരുന്ന നിന്തിരുവടി ശത്രുഭാവത്തിലിരിക്കുന്ന പരമഗുരുവാണ്. അതുകൊണ്ട് അങ്ങു തന്ന ഈ ദൺഡന ഞാൻ അനുഗ്രഹമായി എടുക്കുന്നു.

എൻെറ പിതാമഹനായ പ്രഹ്ലാദൻ അങ്ങയെ പരമഗുരുവായി പൂജിച്ചിരിക്കുന്ന കാലത്താണ് അദ്ദേഹത്തിൻെറ പിതാവായ ഹിരണ്യകശിപ്പു അദ്ദേഹത്തെ പലവിധത്തിൽ ദ്രോഹിച്ചത്. അപ്പോൾ അദ്ദേഹത്തിൻെറ വിചാരം ഇങ്ങിനെ ആയിരുന്നു. 'ഈ ശരീരംകൊണ്ടെന്ത് പ്രയോജനം. എത്രതന്നെ സംരക്ഷിച്ചാലും ഇത് ഒരുകാലത്ത് നശിക്കുന്നതല്ലേ-അപ്പോൾ നശിക്കുന്നത് ഇപ്പോൾ തന്നെ ആയിക്കൊളളട്ടെ' എന്നായിരുന്നു. 'പുത്രപൗത്രാദികൾ എത്രതന്നെ സ്നേഹജനങ്ങളാണെങ്കിലും എല്ലാം ധനമപഹരിക്കുന്ന ശത്രുക്കളാണ്, ഭാര്യയെക്കൊണ്ടോ ഗൃഹംകൊണ്ടോ എന്താ കാര്യം. അതെല്ലാം വിഷയസമ്പത്തുക്കളാണ്. വിഷയങ്ങളിൽ മനസ്സിരുത്തിയാൽ ആയുഷ്ക്കാലം നിഷ്ഫലമായി എന്നേ പറയാൻ പറ്റൂ.

പിതാമഹൻ അങ്ങയുടെ ഉത്തമഭക്തനായിരുന്നതിനാൽ പ്രാകൃതജനസംഗം വെടിഞ്ഞ് സ്വപക്ഷക്കാരായ അസുരരെ നശിപ്പിക്കുന്ന നിന്തിരുവടിയുടെ പാദങ്ങളെ ആണ് ആശ്രയിച്ചത്. അങ്ങയുടെ പാദഭക്തൻ എൻെറ പിതാമഹൻ എന്നത് മാത്രമാണ് എനിക്കുള്ള ഗുണം. അത് കാരണം എൻെറ അഹന്താഭാവത്തേയും അതിൽ പിടിച്ചുനിൽക്കുന്ന ഐശ്വര്യത്തേയും അങ്ങ് നശിപ്പിച്ച് എന്നെ അങ്ങ് അനുഗ്രഹിച്ചു. ഐശ്വര്യം അവിവേകത്തെ വർദ്ധിപ്പിക്കുകയും ഭക്തിഹീനനാക്കുകയും ചെയ്യും.

ഇങ്ങിനെ ബലി പറഞ്ഞുകൊണ്ടിരിക്കുമ്പോൾ ഭക്തശിരോമണി പ്രഹ്ലാദൻ അവിടെ എഴുന്നള്ളി. പീതാംബരധാരിയായ അദ്ദേഹത്തിൻെറ ശരീരത്തിൽ ജ്വലിക്കുന്ന കാന്തിയും പ്രസ്പഷ്ടമായിരുന്നു. മഹാബലിക്ക് പാശബൻധിതനായിരുന്നതിനാൽ അർഘ്യപാദ്യാദികൾകൊണ്ട് പിതാമഹനെ പൂജിപ്പാൻ കഴിഞ്ഞില്ല-തല കുനിച്ച് നമസ്കാരം അറിയിച്ചു. പ്രഹ്ലാദൻ ഭഗവാനെ നമസ്കരിച്ചു.

പ്രഹ്ലാദൻ:- ഭഗവാനെ, ഇവൻെറ സ്വത്ത് അങ്ങ് പിടിച്ചുപറിച്ചിട്ടില്ല. ഒരു കാലത്ത് ഐശ്വര്യം നിറഞ്ഞ മദാൻധനായ ഇന്ദ്രൻെറ സ്വത്ത് താൽകാലികമായി ഇവൻെറ കൈവശം ഏൽപ്പിച്ചു. ഇവനും ഐശ്വര്യമദം കൊണ്ടു കേടുവരുന്നു എന്നു കണ്ടപ്പോൾ അങ്ങ് അത് ഇപ്പോൾ തിരിച്ചെടുത്തു. അത് അനുഗ്രഹമായി.

വിൻധ്യാവലി. ബലിപത്നി അപ്പോൾ പറഞ്ഞു: ഭഗവാനെ, ഈ ത്രിലോകങ്ങൾ അങ്ങ് ക്രീഡാർത്ഥം സൃഷ്ടിച്ചിരിക്കയാണ്. വിഡ്ഢികൾ അതിൻെറ കർ

ത്താവ് അവരാണെന്നഭിമാനിക്കുന്നു- ഇവരുടേതല്ല എന്ന് ഇവർ അറിയുന്നില്ല. ഇവരുടെ കൈവശം അങ്ങേക്ക് സമർപ്പിക്കാൻ വല്ലതുമുണ്ടോ- സ്വന്തമായത് ഒന്നുംതന്നെ ഇല്ല-

ഇദ്ദേഹം 3-ാമത്തെ അടി അളക്കാൻ സ്ഥലം അങ്ങ് ചോദിച്ചപ്പോൾ അദ്ദേഹത്തിൻെറ ശിരസ്സാണ് കാണിച്ചത്.- അതും ശരീരാഭിമാനമാണ്. ഈ ശരീരം അദ്ദേഹത്തിൻെറ അല്ല എന്നത്തന്നെ കാരണം. ഈ കാണുന്നതെല്ലാം അദ്ദേഹവും ഭഗവാനിലായിരിക്കേ അദ്ദേഹം ഞാൻ ഭഗവാന് എല്ലാം സമർപ്പിച്ചു എന്നു പറയുന്നതും ശരി അല്ല.

പിന്നീട് ബ്രഹ്മാവ് സംസാരിച്ചു. ഭഗവൻ, ഇവൻെറ സ്വാധീനത്തിലിരുന്ന എല്ലാം അങ്ങ് കൈയ്ക്കലാക്കി. ഞാനെന്ന ഭാവത്തിന്ന് കാരണമായ ശരീരത്തേയും അങ്ങക്കായി സമർപ്പിച്ചു. ഇപ്പോൾ ബൻധഹേതുവായ അജ്ഞാനം നശിച്ചിരിക്കുന്നു. സ്ഥൂലം സൂക്ഷ്മം കാരണം എന്ന 3 വിധം ശരീരവും 3 ലോകങ്ങളായി കാണപ്പെടുന്നു. ആ 3 ലോകങ്ങളും അവിദ്യാകാര്യങ്ങളാണ്. അതെല്ലാം അങ്ങയുടെ കാരുണ്യത്താൽ അവൻെറ സ്വാധീനത്തിലല്ല. ഇനി ബൻധനത്തിന്ന് ഇവൻ അർഹനല്ല. മുക്തിക്കാണ് അർഹത.

ഭഗവാൻ:- ഹേ ബ്രഹ്മൻ, ഞാൻ ഒരുവനെ അനുഗ്രഹിക്കാൻ ഉദ്ദേശിച്ചാൽ ആദ്യം അവൻെറ ഐശ്വര്യത്തെ അപഹരിക്കും. ഐശ്വര്യം അനർത്ഥകരമാണ്.

യദൃച്ഛയാ ആണ് തിര്യക് യോനികളിൽ നിന്ന് മനുഷ്യജൻമം കിട്ടുന്നത്. അപ്പോൾ ഐശ്വര്യാദികൾകൊണ്ട് ഗർവ്വി ആയാൽ നാശത്തിന്നിടയാകും. അങ്ങിനെ അല്ലാത്തവരെ ഞാനനുഗ്രഹിക്കും. പ്രഹ്ലാദൻ ധ്രുവൻ എന്നിവർ ആ കൂട്ടത്തിൽ പെടും. ഇവനും എകദേശം അവരെപോലെ ആണ്. ഐശ്വര്യം ഞാൻ അപഹരിച്ചപ്പോൾ അവന്ന് അതിൽ ഖേദമില്ല. അതിനാൽ ഇവന്ന് യഥായോഗ്യം നല്ല സ്ഥാനം നൽകണമെന്നാണ് ഞാനാഗ്രഹിക്കുന്നത്.

ഇവൻെറ ധനം മുഴുവനും ഞാൻ പിടിച്ചടക്കി. ഇന്ദ്രപദവി പോയി. ശത്രുവെപോലെ ഞാൻ വാക്കുകൾകൊണ്ട് നിന്ദിച്ചു. വരുണപാശങ്ങൾകൊണ്ട് ബൻധിച്ചു. ബൻധുക്കളെല്ലാം അവനെ ഉപേക്ഷിച്ചു. അസഹ്യവേദനയേയും അനുഭവിപ്പിച്ചു. എന്തു ചെയ്തിട്ടും ദൃഢചിത്തനായ ഇവൻ സത്യത്തെ ഉപേക്ഷിച്ചില്ല. മൂന്നാമത്തെ പാദം ശിരസ്സിൽ വെക്കേണമെന്നപേക്ഷയോടെ സത്യം പാലിക്കണമെന്നാണ്. ഇവനെ ഞാൻ സാവർണ്ണിമന്വന്തരത്തിൽ ദേവേന്ദ്രനാക്കും. അതുവരെ ഇവൻ വിശ്വകർമ്മാവ് നിർമ്മിച്ച സുതലത്തിൽ ഇരിക്കട്ടെ. അവിടെ വസിക്കുന്നവരിൽ എൻെറ പ്രത്യേക നോട്ടം ഉണ്ടാവും. അവർക്ക് ഒരുവിധക്ലേശവും ഉണ്ടാവില്ല.

അനന്തരം മഹാബലിയോട്, മഹാരാജൻ, അങ്ങക്ക് ഇന്ദ്രസ്ഥാനം ഞാൻ നൽകും. ദേവലോകവാസികൾ ആഗ്രഹിക്കുന്ന സുതലമഹാരാജപദവി അങ്ങക്ക് ഇപ്പോഴേ തരുന്നുണ്ട്. അവിടെ കുറേക്കാലം ബൻധുക്കളോടുകൂടി താമസിക്കുക. അങ്ങയെ ഇന്ദ്രാദി ദിക്പാലകൻമാർ ധിക്കരിക്കുകയില്ല. അങ്ങയുടെ ആജ്ഞയെ ധിക്കരിക്കുന്നവരെ എൻെറ സുദർശനചക്രം വകവരുത്തും. ഞാൻ അങ്ങയുടെ ഗോപുരദ്വാരത്തിൽ കാവൽനിൽക്കും. എന്നെ അങ്ങക്ക് ദർശിക്കാൻ കഴിയും. അസുരദാനവൻമാരോടുള്ള സംഗംകൊണ്ട് ഉണ്ടാവുന്ന അസുരഭാവം.

എൻെറ ദർശനം കൊണ്ട് നശിക്കുന്നതാണ്.

## 23-ാം അദ്ധ്യായം

മഹാബലി വാമന മൂർത്തിയോട് ഗൽഗദാക്ഷരത്തിൽ പറഞ്ഞു. ഭഗവാനെ, അങ്ങയുടെ കാരുണ്യം ആശ്ചര്യം തന്നെ. നീചാസുരനായ ഞാൻ അങ്ങയെ നമസ്ക്കരിക്കേണമെന്നു ഉദ്ദേശിച്ചതേയുള്ളു. നമസ്ക്കരിച്ചിട്ടില്ല. ഇത്രമാത്രം ചെയ്യുമ്പോഴേക്ക് അങ്ങ് അമിതമായ കാരുണ്യം പൊഴിഞ്ഞിരിക്കുന്നു. തപസ്സ് ദാനം മുതലായവ ചെയ്താൽ കൂടെ സിദ്ധിക്കാത്ത ഫലം അങ്ങ് നൽകിക്കഴിഞ്ഞു. ഈ നമസ്ക്കാരത്തിൻെറ മാഹാത്മ്യം എത്രയാണെന്ന് നിർണ്ണയിപ്പാൻ പ്രയാസം.

ഇപ്രകാരം പറഞ്ഞ് അദ്ദേഹം ഹരി ബ്രഹ്മാവ് ശിവൻ ഇവർ മൂവരേയും നമസ്ക്കരിച്ചു. സന്തുഷ്ടനായ മഹാബലി അസുരൻമാരോടുകൂടി സുതലത്തിലേക്ക് പോവാൻ ഒരുങ്ങി.

ഇന്ദ്രാനുജനായ വാമനമൂർത്തി ഇന്ദ്രന്ന് സ്വർഗ്ഗത്തെ കൊടുത്തശേഷം തൻെറ മാതാവായ അദിതിയെ കണ്ടു. നമസ്ക്കരിച്ചു. തൻെറ ദൗത്യം നിറവേറ്റിയ വിവരം പറഞ്ഞറിയിച്ചു. മാതാവ് വളരെ സന്തോഷിച്ചു.

ഭഗവൽ ഭക്തിയിൽ മുങ്ങിയ പ്രഹ്ലാദൻ ഭഗവാനോട് പറഞ്ഞു.

ഹേ ഭഗവൻ, ബ്രഹ്മാദി ദേവൻമാർക്ക് കൂടി നല്കാത്ത ഈ കാരുണ്യം അങ്ങ് ഞങ്ങളിൽ പ്രദർശിപ്പിച്ചിരിക്കുന്നു. ഞങ്ങൾ വാസ്തവത്തിൽ ഇതിന്നർഹരല്ല. ആശ്രയിക്കുന്നവരെ സന്തോഷിപ്പിക്കുക എന്നത് അങ്ങയുടെ അഭിമതമാണ്. അത് കൊണ്ടായിരിക്കാം ഞങ്ങളിൽ ഇത്ര കാരുണ്യം.

ഭഗവാൻ:- വത്സാ, പ്രഹ്ലാദാ, നിണക്ക് മംഗളം ഭവിക്കട്ടെ. നീയും സുതലത്തിലേക്ക് പോയ്ക്കൊൾക. അവിടെ പൗത്രനോടുകൂടി സന്തോഷജീവിതം നയിച്ച് സ്വന്തം ജനങ്ങൾക്ക് സുഖത്തെ കൊടുത്ത് വസിക്കുക. സുതലദ്വാരത്തിൽ ഗദ ഏന്തി നില്ക്കുന്ന എന്നെ നീ കാണും. എൻെറ ദർശനംകൊണ്ട് സംസാരബന്ധം നിശ്ശേഷം നീങ്ങും.

പ്രഹ്ലാദൻ ഭഗവൽ കല്പന സ്വീകരിച്ച് അസുര സൈന്യത്തോടും മഹാബലിയോടും കൂടി സുതലത്തിലേക്ക് പോയി.

അനന്തരം യാഗശാലയിൽ ഋത്വിക്കുകളുടെ മദ്ധ്യത്തിലിരിക്കുന്ന ശുക്രാചാര്യരോട് ഭഗവാൻ പറഞ്ഞു. ഹേ ബ്രാഹ്മണോത്തമ. മഹാബലിയുടെ യാഗത്തിൽ വന്ന ന്യൂനത തീർത്ത് യാഗം പൂർത്തിയാക്കു. ബ്രാഹ്മണ കടാക്ഷത്താൽ എല്ലാ വിഷമങ്ങളും തീരട്ടെ.

ശുക്രാചാര്യർ:- വൈഷമ്യങ്ങളൊന്നും ഉണ്ടായിട്ടില്ല. എന്തായാലും അങ്ങയുടെ ആജ്ഞ നിറവേറ്റിയേക്കാം.

അദ്ദേഹം അപ്രകാരം ചെയ്കയും ചെയ്തു. വാമന മൂർത്തിയാവട്ടെ ശത്രുക്കളിൽനിന്ന് വീണ്ടെടുത്ത ഭൂമിയെ ഇന്ദ്രന്നായി കൊടുത്തു.

ബ്രഹ്മാവ് പിന്നീട് വാമനനെ ലോകങ്ങളുടെയും ലോകപാലന്മാരുടേയും പതിയായി അഭിഷേകം ചെയ്തു. യുവരാജാവായിട്ടാണ് അഭിഷേകം. പിന്നീട് ദേവൻമാർ വഹിച്ച വാഹനത്തിൽ അദ്ദേഹത്തെ ഇരുത്തി. സ്വർഗ്ഗത്തിലേക്ക് കൊണ്ടുപോയി.

വാമനമൂർത്തിയുടെ സഹായത്തോടെ ഭരിക്കുന്ന ഇന്ദ്രൻ അതിതേജസ്വിയായി ഐശ്വര്യത്തോടെ വസിച്ചു.

ബ്രഹ്മാവ് ശിവൻ മുതലായ ദേവൻമാർ ഭഗവാൻെറ ഈ കൃത്യത്തെ പ്രശംസിച്ച് അവരവരുടെ സ്ഥാനങ്ങളിലേക്ക് മടങ്ങി.

ശ്രീഹരിയുടെ ഈ അത്ഭുതലീലയെ കേൾക്കുന്നവരും കേൾപിക്കുന്നവരും കീർത്തിക്കുന്നവരും പരമപദം അടയുമെന്ന് ഫലശ്രുതി.

## 24-ാം അദ്ധ്യായം

പരീക്ഷിത്ത് മഹാരാജാവ് ശുക്രാചാര്യരോട് പറഞ്ഞു. ചെറിയ രൂപമായ വാമനനായിവന്ന് മഹത് രൂപമായി വർദ്ധിച്ച് ത്രിലോകങ്ങളേയും അപഹരിച്ചമാതിരി ചെറിയ മത്സ്യമായി വന്ന്, പൊടുന്നനവേ ഒന്നു രണ്ടു ദിവസം കൊണ്ട് ഏറ്റവും വമ്പിച്ച മത്സ്യമായി അത്ഭുതകർമ്മങ്ങൾ ചെയ്ത, മത്സ്യാവതാരത്തെപറ്റിയും സവിസ്തരം കേൾപാൻ ആഗ്രഹിക്കുന്നു.

ആചാര്യർ ആ കഥ പറയാമെന്ന് ഏറ്റു. ഭഗവാൻ ബുദ്ധിഗുണങ്ങളെ ജീവാത്മാക്കളെപ്പോലെ അഭിനന്ദിക്കുന്നവനല്ല. സുഗന്ധ ദുർഗ്ഗന്ധങ്ങളിൽ തട്ടി വീശുന്ന കാറ്റ് ആ ഗുണങ്ങൾക്കധീനനല്ലാത്തത്പോലെ ഉൽകൃഷ്ടനികൃഷ്ട രൂപങ്ങളിൽ വ്യാപിച്ചിരിക്കുന്ന ഭഗവാന്ന് അവരുടെ സംബന്ധം നിമിത്തം സ്വരൂപത്തിന്നു മാറ്റം വരുന്നില്ല. അതുകൊണ്ട് മത്സ്യാവതാരമോ കൂർമ്മാവതാരമോ വാമനാവതാരമോ ഏതായാലും ഭഗവാന്ന് യാതൊരു ഭാവഭേദവുമില്ല.

കഴിഞ്ഞ കൽപത്തിൽ അവസാനത്തിലുണ്ടായ നൈമിത്തിക പ്രളയത്തിൽ ഭൂമി മുതലായ ലോകങ്ങൾ ജലത്തിൽ മുങ്ങി. ബ്രഹ്മാവിൻെറ പകൽ കഴിഞ്ഞ് രാത്രിയിൽ നിദ്ര ആരംഭിക്കുമ്പോഴുള്ളതാണ് ഈ പ്രളയം.

ബ്രഹ്മാവ് നിദ്രക്കൊരുങ്ങുമ്പോൾ മുഖത്തിൽനിന്ന് വന്ന വേദാഭിമാനികളായ ദേവതകളെ ഹയഗ്രീവൻ എന്ന ദാനവൻ അപഹരിച്ചു.

ഈ കാലത്ത് ഭക്തിജ്ഞാനങ്ങൾ തികഞ്ഞ ഒരു രാജർഷി ദ്രാവിഡത്തിൽ ഉണ്ടായിരുന്നു. സത്യവ്രതൻ എന്നാണ് അദ്ദേഹത്തിൻെറ പേർ. അദ്ദേഹം ജലം മാത്രം പാനംചെയ്ത് തപസ്സിലിരുന്നു. അതിൻെറ ഫലമായി അടുത്ത കൽപത്തിൽ ശ്രാദ്ധദേവനെന്ന സൂര്യപുത്രനായി ജനിച്ചു. യോഗ്യനായതിനാൽ മനുവാക്കയും ചെയ്തു.

സത്യവ്രതനായിരുന്ന കാലത്ത് ഒരുനാൾ കൃതമാലാ നദിയിൽ ജലതർപ്പണം ചെയ്യുമ്പോൾ കയ്യിലേന്തിയ ജലത്തിൽ ഒരു മത്സ്യക്കുഞ്ഞിനെ കണ്ടു. അപ്പോൾ ആ ജലത്തെ നദിയിൽതന്നെ പകർന്നു. അപ്പോൾ ആ കുഞ്ഞ് വളരെ സങ്കടസ്വരത്തിൽ പറഞ്ഞു. രാജാവെ, എൻെറ ദയനീയ സ്ഥിതി അങ്ങ് അറിയേണം. എന്നെ ഇവിടെ ഉപേക്ഷിച്ചുപോയാൽ ബലവാൻമാരായ വലിയ മത്സ്യങ്ങൾ എന്നെ ഭക്ഷിക്കും. അങ്ങ് കരുണാനിധിയാണല്ലോ, എന്നെ രക്ഷിച്ചാലും.

അപ്പോൾ സത്യവ്രതന്ന് ദയതോന്നി. ആ കുഞ്ഞിനെ ജലപാത്രത്തിലാക്കി വാസസ്ഥലത്തിലേക്ക് കൊണ്ടുവന്നു.

ആ കുഞ്ഞ് ഒരുരാത്രികൊണ്ട് കമണ്ഡുവിൽ കൊള്ളാത്തവിധം വലുപ്പം വെച്ചു. അത് രാജാവിനോട് പറഞ്ഞു. തനിക്ക് വസിക്കാൻ വേറെ സ്ഥാനം വേണമെന്ന്. രാജാവ് അതിനെ ഒരു വലിയ കുട്ടകത്തിലേക്ക് മാറ്റി. അവിടെ

3, 4 മണിക്കൂറുകൾക്കുള്ളിൽ ആ പാത്രത്തിൽ കൊള്ളാത്തശരീരി ആയി. അപ്പോൾ അതിൻെറ ആവശ്യപ്രകാരം ഒരു കുളത്തിലേക്കും അവിടെനിന്ന് തടാകത്തിലേക്കും തടാകത്തിൽനിന്ന് വമ്പിച്ച സമുദ്രത്തിലേക്കും മാറ്റേണ്ടിവന്നു.

അപ്പോൾ സത്യവ്രതൻ മത്സ്യത്തോട് ചോദിച്ചു. ഇങ്ങിനെ മനോഹരമായി സംസാരിച്ച് വ്യാമോഹിപ്പിക്കുന്ന അങ്ങ് ആരാണ്? ഒന്നുരണ്ടു ദിവസങ്ങൾ കൊണ്ടുതന്നെ ശരീരത്തെ ഇത്രയും വലുതാക്കിയല്ലോ. ഞാൻ വിചാരിക്കുന്നു. അങ്ങ് നാശരഹിതനായ സർവ്വേശ്വരനായ ശ്രീനാരായണനാണെന്നും ഭക്തരെ അനുഗ്രഹിപ്പാനായി ഈ രൂപം എടുത്തതാണെന്നും. അങ്ങയെ ശരണം പ്രാപിച്ച എനിക്ക് ആത്മസുഖപ്രാപ്തി അങ്ങയുടെ കാരുണ്യംമാത്രമാണ്. അങ്ങയുടെ അവതാരങ്ങളെല്ലാം ജീവികളുടെ ക്ഷേമത്തന്നായിട്ടുള്ളതാണെങ്കിലും ഈ നികൃഷ്ടയോനിയിൽ ഉള്ള അവതാരം എന്തിനായിട്ടുള്ളതാണെന്നറിവാൻ ആഗ്രഹിക്കുന്നു.

യുഗാവസാനത്തിൽ പ്രളയ സമുദ്രത്തിൽ ക്രീഡിപ്പാനുള്ള ആഗ്രഹവും അങ്ങയുടെ അഭീഷ്ടാവശ്യവും മുൻനിർത്തിയാണ് ഈ രൂപം എടുത്തത് എന്ന് മത്സ്യം പറഞ്ഞു. ഇന്നുതൊട്ടു 7-ാം ദിവസം ഇക്കാണുന്ന ഭൂമി സ്വർഗ്ഗം മുതലായ 3 ലോകങ്ങളും പ്രളയത്തിൽ മുങ്ങിപ്പോകും. അപ്പോൾ എൻെറ ഇച്ഛപ്രകാരം ഒരു കപ്പൽ അങ്ങയുടെ സമീപം വരും. അപ്പോൾ സകലഔഷധികളേയും വിവിധ വിത്തുക്കളേയും ശേഖരിച്ച് അതിൽ അങ്ങ് കാണുന്ന സപ്തർഷികളോടൊരുമിച്ച് ഇരുന്നുകൊൾക. സൂര്യവെളിച്ചം ഉണ്ടാവില്ല എങ്കിലും സപ്തർഷികളുടെ ശരീരകാന്തി വെളിച്ചമായി മതിയാവും. വമ്പിച്ച വർഷവും കൊടുങ്കാറ്റും ഉണ്ടാകും. അതിനാൽ കപ്പൽ ആടാതിരിപ്പാൻ അവിടെ കാണാവുന്ന എൻെറ കൊമ്പിൻമേൽ വാസുകി എന്ന സർപ്പത്തെ കയറായി ഉപയോഗിച്ച് കെട്ടി ഇടുക. ഞാൻ കപ്പലിഴുത്തുംകൊണ്ട് സഹസ്രം ചതുർയുഗം കാലമായ ബ്രഹ്മരാത്രി കഴിയുന്നതുവരെ സഞ്ചരിക്കും. അപ്പോൾ എന്നോട് പരബ്രഹ്മ മഹിമയേപറ്റി എന്തുവേണമെങ്കിലും ചോദിച്ചുകൊൾക. ആ പരമാർത്ഥതത്വം അങ്ങ് മനസ്സിലാക്കുമ്പോൾ അങ്ങേക്ക് ബ്രഹ്മസാക്ഷാൽകാരമുണ്ടാകും.

രാജാവ് 7-ാം ദിവസം കാത്തിരുന്നു. രാജർഷി കിഴക്ക് മുഖമാക്കി ദർഭവിരിച്ച് ഈശാനകോൺ നോക്കി ഇരുന്നു. 7-ാംദിവസത്തിൽ കാറ്റും മഴയും ഘോരമായി. സമുദ്രം കരയെ ആക്രമിച്ചു. എല്ലാം ജലത്തിലായി. അപ്പോൾ ഒരു കപ്പൽ പൊടുന്നനവേ അവിടെ വന്നു. അതിന്നുള്ളിൽ സപ്തർഷികളായ വസിഷ്ടൻ, കശ്യപൻ അത്രി, വിശ്വാമിത്രൻ ഗൗതമൻ ജമദഗ്നി ഭരദ്വാജൻ എന്നിവർ ഉണ്ടായിരുന്നു. രാജാവ് ഔഷധികളേയും വിത്തുകളേയും എടുത്ത് അതിൽ കയറി ഇരുന്നു.

സപ്തർഷികൾ രാജാവിനോട് പറഞ്ഞു. ബ്രഹ്മാവാദികൾക്ക്കൂടെ അഭയസ്ഥാനമായ ശ്രീഹരിയെ ഭജിക്കുക. അദ്ദേഹം നമ്മെ രക്ഷിക്കും. അപ്പോൾ ഒറ്റക്കൊമ്പുള്ള ഒരു മഹാമത്സ്യം അവിടെ പ്രത്യക്ഷപ്പെട്ടു വാസുകിയേയും കണ്ടു. വാസുകിയേകൊണ്ട് മത്സ്യക്കൊമ്പിൽ കപ്പലിനെ ബന്ധിച്ചു.

ഈ പ്രളയം മഹാപ്രളയമോ നൈമിത്തിക പ്രളയമോ വെറും മായികപ്രളയമോ എന്നൊക്കെ ആചാര്യൻമാർക്ക് സംശയമുണ്ട്. ഭക്തനായ സത്യവ്രതന്നു ജ്ഞാനോപദേശം ചെയ്വാനായി ഭഗവാൻ സ്വപ്ന ദർശനംപോലെ കാണിച്ച

താണ് എന്നതാണ് ആദിശങ്കരർ സ്വീകരിച്ച ശ്രീധരാചാര്യരുടെ അഭിപ്രായം.

സത്യവ്രതൻ സ്തുതിച്ചു: ഭഗവൻ, അനാദിയായ അവിദ്യയുടെ ബാധനിമിത്തം ആത്മസ്വരൂപബോധമില്ലാതെവരുന്നു. അതുകാരണം ദേഹേന്ദ്രിയാദികളെ ആത്മതേ്വന തെറ്റായ് ധരിച്ച് പുണ്യപാപങ്ങളും അതിൻെറ ഫലമായി സംസാരക്ലേശവും അനുഭവിക്കേണ്ടിവരുന്നു. വൈദികവും ലൗകികവുമായ എല്ലാം സുഖേച്ഛയോടെ ചെയ്തുവരുന്നു. അപ്പോൾ കൂടുതൽ ദുഃഖം ഫലമായി ലഭിക്കുന്നു. യജ്ഞദാനകർമ്മങ്ങൾ ഭജനാംഗങ്ങളായിട്ടല്ലാതെ അജ്ഞാനാന്ധകാരത്തെ ഇല്ലാതാക്കാൻ അവർക്ക് കഴിവില്ല. അങ്ങയുടെ പാദാരവിന്ദ ഭജനം ഒന്നുമാത്രമെ ഇതിന്നു രക്ഷയുള്ളു. അങ്ങയെ പരമഗുരുവായി ഞാൻ വരിക്കുന്നു. എനിക്ക് ആത്മതത്വത്തെ പ്രകാശിപ്പിക്കുന്ന അങ്ങയുടെ ഉപദേശങ്ങൾ തന്ന് എൻെറ അജ്ഞാനാന്ധകാരത്തെ നശിപ്പിക്കേണം.

അപ്പോൾ മത്സ്യാകൃതിയിലുള്ള സാക്ഷാൽ ശ്രീനാരായണൻ അദ്ദേഹത്തിന് പരമതത്വത്തെ ഉപദേശിച്ചു. സാംഖ്യം ഭകിതിയോഗം കർമ്മയോഗം ഇവ വിസ്തരിച്ച് ധരിപ്പിച്ചു. ഈ ഉപദേശം അടങ്ങിയതാണ് മത്സ്യപുരാണസംഹിത.

വേദങ്ങളെ ഹയഗ്രീവൻ അപഹരിച്ചുകൊണ്ടുപോയിരുന്നതിനാൽ അദ്ദേഹം ഹയഗ്രീവനെ തേടിപിടിച്ച് ആ അസുരനെ നിഗ്രഹിച്ച് വേദങ്ങളെ ബ്രഹ്മാവ് ഉണരുമ്പോൾ അദ്ദേഹത്തിന് സമ്മാനിക്കയും ചെയ്തു.

ഈ രാജാവ് ഭഗവൽ കാരുണ്യത്താൽ ഈകൽപത്തിൽ ശ്രാദ്ധദേവനെന്ന മനുവായി.

മത്സ്യമൂർത്തി-സത്യവ്രതസംഭാഷണം സകലപാപങ്ങളേയും നിശ്ശേഷം നശിപ്പിക്കുന്നതാണ്. അത് ഭക്തിയോടെ ശ്രദ്ധിക്കുന്നത് ശ്രേയസ്കരമാണ്.

## നവമസ്കന്ദം 1-ാം അദ്ധ്യായം

ഈ സ്കന്ദത്തിൽ വൈവസ്വതമനുവിൻെറ വംശത്തെപറ്റി പറയുന്നു. ഇതിൽ 24 അദ്ധ്യായങ്ങളാണ്. ആദ്യത്തെ 13 അദ്ധ്യായം സൂര്യവംശത്തെപറ്റിയും പിന്നത്തെ 12 അദ്ധ്യായം ചന്ദ്രവംശത്തെപറ്റിയും ആണ്.

കഴിഞ്ഞ അദ്ധ്യായത്തിൽ പറഞ്ഞ ദ്രാവിഡവംശ രാജാവായ സത്യവ്രതനാണ് വിവസ്വാൻെറ (സൂര്യൻ) പുത്രനായ വൈവസ്വത മനു. ഇദ്ദേഹത്തിൻെറ പുത്രൻമാരാണ് ഇക്ഷ്വാകു 'മുതലായവർ. ഈ കുലത്തിൽനിന്നാണ് സൂര്യവംശവും ചന്ദ്രവംശവും ഉണ്ടായത്. അത് എങ്ങിനെ ഉണ്ടായി എന്നത് പറയാം.

കൽപാവസാനത്തിൽ എല്ലാം നശിച്ച് ഭഗവാനിൽ ലയിച്ചു. ആ സർവ്വേശ്വരൻെറ നാഭിയിൽ നിന്ന് ഏറ്റവും പ്രകാശമുള്ള ഒരു താമരമൊട്ടുണ്ടായി. അതിൽനിന്ന് 4 മുഖമുള്ള ബ്രഹ്മദേവൻ ജാതനായി.

ബ്രഹ്മാവിൻെറ സങ്കൽപത്താൽ മരീചി മുതലായ പ്രജാപതികൾ ഉണ്ടായി. മരീചിയിൽനിന്ന് കശ്യപനും. കശ്യപന്നും ദക്ഷപുത്രിയായ അദിതിക്കും കൂടി വിവസ്വാൻ എന്ന പുത്രനുണ്ടായി. വിവസ്വാന്ന് സംജ്ഞാദേവിയിൽ ശ്രാദ്ധദേവൻ എന്ന പുത്രനുമുണ്ടായി. ഈ ശ്രാദ്ധദേവനാണ് വൈവസ്വതൻ എന്ന മനു. അദ്ദേഹത്തിന് ശ്രദ്ധാദേവിയിൽ 10 പുത്രൻമാരാണ്. ഇക്ഷ്വാകു നൃഗൻ. ശര്യാതി, ദിഷ്ടൻ, ധൃഷ്ടൻ കരൂഷകൻ നരിഷ്യൻ പൃഷധ്രൻ നഭാഗൻ കവി. എന്നിവരാണ് 10 പേർ. ഇവരെല്ലാം വൈസ്വതപുത്രൻമാർ സൂര്യവംശജർ: ഇനി

ചന്ദ്രവംശത്തെപറ്റി പറയാം. ഇക്ഷ്വാകു മുതലായവർ ജനിക്കുന്നതിനുമുമ്പേ സന്താനമില്ലാതിരുന്ന മനു വസിഷ്ഠരെകൊണ്ട് സന്താനോൽപാദനത്തിന്നായി ഒരു യാഗം ചെയ്യിച്ചു. മിത്രാവരുണൻമാരെ പ്രീതിപ്പെടുത്താനായിരുന്നു അത്. ആയാഗം നടന്നുകൊണ്ടിരിക്കുമ്പോൾ പാൽമാത്രം ആഹാരമായി കഴിച്ച് വ്രതത്തിലിരിക്കുന്ന മനുപത്നി. ശ്രദ്ധാദേവി ഹോതാവിൻെറ (യാഗം ചെയ്യുന്ന ആൾ) അടുക്കൽ ചെന്ന് തനിക്കൊരു കന്യക ഉണ്ടാവാൻ പ്രാർത്ഥിക്കേണമെന്ന് അപേക്ഷിച്ചു.

യാഗം കഴിഞ്ഞു ശ്രദ്ധാദേവി പ്രസവിച്ചു. അതൊരു പെൺകുട്ടി. അവർക്ക് അത് സന്തോഷവുമായി. എന്നാൽ യജമാനനായ മനുവിന് അൽപം നീരസം തോന്നി. താൻ സങ്കൽപിച്ചത് ആൺകുട്ടിയേ ആണല്ലോ. ഇതെങ്ങിനെ സംഭവിച്ചു. യാഗത്തിൽ വല്ല പിഴവും വന്നുവോ എന്നും മറ്റും വസിഷ്ഠരോട് പറഞ്ഞ് ആക്ഷേപിച്ചു. വസിഷ്ഠർ അതിനെപറ്റി ആലോചിച്ച്. ജ്ഞാനദൃഷ്ട്യാകാര്യം മനസ്സിലാക്കി. ഹോതാവ് മനുപത്നിയുടെ അഭിലാഷപ്രകാരം പെൺകുട്ടിയെ ആവശ്യപ്പെട്ടത് കൊണ്ടാണ് സ്ത്രീജനനം എന്നറിഞ്ഞു.

വസിഷ്ഠർ ഈ വിവരം മനുവിനോടു പറഞ്ഞു. എന്നാൽ സങ്കടം വേണ്ട. തൻെറ തപശ്ശക്തികൊണ്ട് ആ പെൺകുട്ടിയെ ആൺകുട്ടിയാക്കാമെന്നും പറഞ്ഞ് ആൺകുട്ടിയാക്കയും ചെയ്തു. അങ്ങിനെ ഇലാ എന്ന പെൺകുട്ടി സുദ്യുമ്നൻ എന്ന ആൺകുട്ടി ആയി.

സുദ്യുമ്നൻ വളർന്നു വന്നു. രാജാവായി. അദ്ദേഹം ഒരുനാൾ കാട്ടിൽ നായാട്ടിന്നായി പരിവാരസമേതം പോയി. ഹിമാലയ താഴ്വരയിലാണ് പോയത്. അവിടം കൈലാസേശ്വരനായ ശ്രീപരമശിവൻ പാർവ്വതിയോടുകൂടി വിഹരിക്കുന്ന സ്ഥലമായിരുന്നു. അവിടെ പ്രവേശിച്ചപ്പോൾ താനും തൻെറ അശ്വവും പരിവാരങ്ങളും എല്ലാം സ്ത്രീകളായി മാറി.

ഇങ്ങിനെ ആവാൻ കാരണം എന്തെന്ന് ആരാഞ്ഞപ്പോൾ മനസ്സിലായി. ഈ സ്ഥലത്ത് ഒരു ദിവസം ശിവദർശനത്തിന്നായി മഹാതപസ്വികളായ ചില ഋഷിമാർ പോകുകയുണ്ടായി. അപ്പോൾ ശിവൻ മടിയിൽ ശ്രീപർവതിയെകിടത്തി ലാളിച്ചുകൊണ്ടിരിക്കുകയായിരുന്നു. ദേവി വിവസ്ത്രയായിരുന്നു. ഇവരെ കണ്ടപ്പോൾ പെട്ടെന്നെഴുന്നേറ്റു. ലജ്ജയോടെ വസ്ത്രം ധരിച്ചു. മഹർഷികൾ ഇവരെ കണ്ട് ഒന്നും പറയാതെ പിന്തിരിഞ്ഞു പോകയും ചെയ്തു. അവർ വിഷയ ബാധ ഇല്ലാത്ത നരനാരായണ ആശ്രമമായ ബദര്യാശ്രമത്തിലേക്ക് പോയി.

ശ്രീശിവൻ ഭാര്യയെ സന്തോഷിപ്പിക്കാനായി ആ പ്രദേശത്ത് വരുന്ന പുരുഷൻമാർ സ്ത്രീകളാവട്ടെ എന്ന് ശപിച്ചു. ഈ ശാപത്തെ ഭയന്ന് അവിടെ പുരുഷൻമാരാരും പോക പതിവില്ലായിരുന്നു. സുദ്യുമ്നനും കൂട്ടരും ഇത് അറിയാതെ ആണ് അവിടെ പോയത്. അങ്ങിനെ ആദ്യകാലത്ത് സ്ത്രീ 'ഇല' ആയിരുന്ന സുദ്യുമ്നൻ വീണ്ടും സുന്ദരിയായ ഒരു സ്ത്രീരത്നമായി.

ഈ സ്ത്രീയും കൂട്ടുകാരികളും വനത്തിൽകൂടെ സഞ്ചരിക്കുമ്പോൾ ചന്ദ്രൻെറപുത്രൻ സുന്ദരനായ ബുധൻ ഈ സ്ത്രീരത്നത്തെ കണ്ട് മോഹിച്ചു. അവളും സാക്ഷാൽ മൻമഥ തുല്യനുമായ ബുധനിൽ മനസ്സിനെ കൊടുത്തു. അവർ രണ്ടുപേരും വിവാഹിതരായി. ബുധന്ന് ഇവളിൽ ഒരു പുരുഷസന്താനം ജനിച്ചു. അവൻെറ പേർ പുരൂരവസ്സ്. ഇതാണ് ചന്ദ്രവംശത്തിൻെറ ഉറവിടം.

ഇപ്രകാരം സ്ത്രീയായി മാറിയ സുദ്യുമ്നൻ കുലഗുരുവായ വസിഷ്ഠരെ സ്മരിച്ചു. അപ്പോൾ വസിഷ്ഠർ പ്രത്യക്ഷമായി. സുദ്യുമ്നൻെറ അവ്സ്ഥ കണ്ട് ദുഃഖിതനായി. അവൾ വീണ്ടും പുരുഷനാകേണമെന്ന സങ്കൽപത്തോടെ പരമേശ്വരനെ പ്രാർത്ഥിച്ചു.

അപ്പോൾ ശിവൻ പ്രത്യക്ഷനായി. മുനിയുടെ പ്രാർത്ഥനയും തൻെറ ശാപവചനവും രണ്ടും ഒത്തുപോകത്തക്കവിധത്തിൽ ശാപമോചനംകൊടുത്തു. ഒരു മാസം പുരുഷനും ഒരു മാസം സ്ത്രീയും ആയി മാറി മാറി ജീവിക്കട്ടെ എന്ന്.

സുദ്യുമ്ന രാജാവ് നാട്ടിലേക്ക് മടങ്ങി. വിവരം പ്രജകളറിഞ്ഞു അവർക്ക് ഇത് ഇഷ്ടമായില്ല.

സുദ്യുമ്നൻ പുരുഷനായിരിക്കുമ്പോൾ വിവാഹം കഴിച്ചു. അതിൽ മൂന്നു പുത്രൻമാരുണ്ടായി. ഉൽക്കലൻ ഗയൻ വിമലൻ-അവരെ തെക്കുള്ള രാജ്യങ്ങളുടെ അധിപരാക്കി-കുറേ കാലം കഴിഞ്ഞപ്പോൾ ആദ്യപുത്രനായ പുരൂരവസ്സിൽ രാജ്യഭാരം ഏൽപിച്ച് സുദ്യുമ്നൻ വനവാസത്തിനുപോയി.

## 2-ാമദ്ധ്യായം

സുദ്യുമ്നൻ തപസ്സിന്ന് കാട്ടിലേക്ക് പോയപ്പോൾ വൈവസ്വത മനു പുത്രൻമാരുണ്ടാവേണമെന്ന സങ്കൽപ്പത്തോടെ 100 സംവത്സരം യമുനാതീരത്തിൽ തപസ്സിരുന്നു. അതിൻെറ ഫലമായി തനിക്ക് സദൃശൻമാരായ 10 പുത്രൻമാർ ഉണ്ടായി. അതിൽ ജ്യേഷ്ഠപുത്രൻ ഇക്ഷ്വാകു.

മനു പുത്രനായ പൃഷധ്രനെ പശു സംരക്ഷണത്തിന്നാണ് വിട്ടത്. അദ്ദേഹം രാത്രി ഉറക്കം ഒഴിച്ച് മറ്റു മൃഗബാധകളൊന്നും ഇല്ലാതെ സംരക്ഷിച്ചുവന്നു. ഒരു ദിവസം ഒരു പുലി പട്ടിയിൽ കടന്നു. പശുക്കൾ ഭയപ്പെട്ട് നിലവിളിച്ച് നാലു പാടും ഓടി. പുലി ഒരു പശുവിനെ പിടിച്ചപ്പോൾ അതു ഉറക്കെ കരഞ്ഞു. പൃഷധ്രൻ ശബ്ദം കേട്ട് ഓടിവന്ന് ഇരുട്ടത്ത് തൻെറ വാളെടുത്തു പുലിയെ വെട്ടി. പക്ഷേ വെട്ടുകൊണ്ടത് പുലിക്കല്ല. പശുവിന്നായിരുന്നു. പശു ചത്തു വീണു. വാളിൻെറ അഗ്രം വ്യാഘ്രത്തിൻെറ മേലും തട്ടി പരുക്കേറ്റിരുന്നു. പരുക്കേറ്റ വ്യാഘ്രം രക്തം ഒഴുക്കി ഓടിപ്പോയി.

നേരം പുലർന്ന് നോക്കിയപ്പോഴാണ് പൃഷധ്രന്ന് പറ്റിയ തെറ്റ് മനസ്സിലായത്. അദ്ദേഹം വളരെ സങ്കടപ്പെട്ടു. വസിഷ്ഠമഹർഷി കുലാചാര്യനാണല്ലോ. അദ്ദേഹം ഇതറിഞ്ഞ് ഇവനെ ശപിച്ചു "പശുഹിംസകാരണം നീ ശൂദ്രനായി ഭവിക്കും" എന്ന്.

പൃഷധ്രൻ ഈ ശാപത്തെ പശ്ചാത്താപത്തോടെ സ്വീകരിച്ചു. ഭഗവൽ ഭജനത്തിലേർപ്പെട്ടു. അവൻ ക്രമേണ ജഡനെപോലെ ആയി. ഭൂമിയിൽ സഞ്ചരിച്ചുവന്നു. സഞ്ചാരമദ്ധ്യേ ഒരു കാട്ടിതീയിൽ അഗ്നിപ്രവേശം ചെയ്തു.

കവിയെന്ന പുത്രൻ ലൗകീകവിഷയങ്ങളിൽ ആഗ്രഹമില്ലാത്തവനായി എല്ലാം ഉപേക്ഷിച്ച് വനത്തിൽ ചെന്ന് തപസ്സ് ചെയ്തു. ഭഗവാനെ ഹൃദയത്തിൽ ഉറപ്പിച്ചു പരമപദം പ്രാപിച്ചു.

കരുഷൻ മറ്റൊരു മനു പുത്രൻ. അദ്ദേഹത്തിൻെറ വംശക്കാരെ കരുഷൻമാർ എന്നു വിളിക്കും. അവർ സമർത്ഥരായ ക്ഷത്രിയൻമാരായി. അവർ വടക്കു ദേശങ്ങളെ ഭരിക്കുന്നവരും ബ്രാഹ്മണഭക്തൻമാരും ആയിരുന്നു.

ധൃഷ്ടയിൽനിന്നുണ്ടായ പുത്രൻമാർ ധാർഷ്ടമെന്ന ക്ഷത്രിയരാണ്. അവരെല്ലാം ബ്രാഹ്മണരായി.

നൃഗൻ എന്ന പുത്രന്ന് ഭുതജ്യോതിസ്സ് എന്ന പുത്രൻ. അവൻെറ പുത്രൻ വസു. അവൻെറ പുത്രൻ പ്രതീകൻ. അവൻെറ പ്രപൗത്രൻ ഓഘവാൻ ഒരു കന്യക ഓഘവതി. അവളെ സുദർശനൻ വിവാഹം ചെയ്തു.

നരീഷ്യന്ന് ഇന്ദ്രസേനൻ എന്ന പുത്രനും ആ പരമ്പരയിൽ ദേവദത്തനും-അവന്ന് അഗ്നിവേശ്യനെന്ന പുത്രൻ. അവൻ അഗ്നിതന്നെ ആയിരുന്നു. ഇവന്ന് കാനീനൻ എന്നും ജാതുകർണ്ണ്യനെന്നും പേരുണ്ട്. അഗ്നിവേശ്യനിൽനിന്ന് അഗ്നിവേശ്യായനം എന്ന ബ്രാഹ്മണകുലം സ്ഥാപിതമായി.

ദിഷ്ടൻ-ഇവന്നു നാഭാഗൻ എന്ന പുത്രൻ ഇവൻ വൈശ്യനായി. അവന്ന് 2 പുത്രൻമാർ. ഈ വംശത്തിൽ മരുത്തൻ എന്ന ചക്രവർത്തി ഉണ്ടായി. മരുത്തൻെറ യജ്ഞങ്ങൾ വളരെ ശ്രുതിപ്പെട്ടതായിരുന്നു. മരുത്തന്നുശേഷം തൃണബിന്ദു എന്ന മഹാരാജാവുണ്ടായി. അദ്ദേഹത്തെ അലംബുഷ എന്ന അപ്സര സ്ത്രീ വിവാഹം കഴിച്ചു. പുത്രൻമാർക്ക് പുറമെ ഇഡവിഡ എന്ന ഒരു പുത്രിയും ഉണ്ടായിരുന്നു. ഇവളെ പുലസ്ത്യപുത്രനായ വിശ്രവസ്സ് മഹർഷി പത്നിയാക്കി. അവളുടെ പുത്രൻ കുബേരൻ. തൃണബിന്ദുവിൻെറ മക്കൾ വിശാലൻ ശൂന്യബന്ധു ധുമകേതു . വിശാലൻ വൈശാലി എന്ന പുരി നിർമ്മിച്ചു. വിശാലൻെറ ശാഖയിൽ സോമദത്തൻ ഉണ്ടായിരുന്നു. അദ്ദേഹം അനേകം അശ്വമേധയാഗങ്ങൾ ചെയ്തിരുന്നു.

സോമദത്തൻെറ പുത്രൻ സുമതി. അദ്ദേഹത്തിൻെറ പുത്രൻ ജനമേജയൻ. ഇവർ തൃണബിന്ദുവിൻെറ യശസ്സിനെ ലോകത്തിൽ നിലനിർത്തി വന്നു.

## 3-ാം അദ്ധ്യായം

മനുവിൻെറ മറ്റൊരു പുത്രനാണ് ശര്യാതി. അദ്ദേഹം വേദാർത്ഥം അറിയുന്നതിൽ ശ്രേഷ്ഠനായിരുന്നു. മഹാരാജാവായതിനാൽ ധർമ്മം നീതി ഇവ തെറ്റാതെ പ്രജകളെ പരിപാലിച്ചിരുന്നു.

അദ്ദേഹത്തിന്ന് സുന്ദരിയും കല്യാണപ്രായവുമായ ഒരു മകൾ ഉണ്ടായി

രുന്നു. സുകന്യ എന്ന് അവളുടെ പേർ. രാജാവ് അവളെയുംകൂട്ടി പ്രകൃതിയുടെ ഭംഗി കാണാൻ കാട്ടിലേക്ക് ചെന്നു. അവിടെ ച്യവനമഹർഷിയുടെ ആശ്രമംകണ്ട് ആ പ്രദേശങ്ങളെല്ലാം ചുറ്റി. സുകന്യ തൻെറ സഖികളോടുകൂടി പ്രകൃതി ഭംഗി ആസ്വദിച്ചുംകൊണ്ട് പല സ്ഥലങ്ങളിലും കറങ്ങി. അവളുടെ ദൃഷ്ടി ഒരു മൺപുറ്റിനെ ആകർഷിച്ചു. അതിൻെറ ഉള്ളിൽ വെളിച്ചമുള്ള 2 ഗോളങ്ങൾ അവൾ കണ്ടു. ബാലസഹജമായ ജിജ്ഞാസയാൽ അത് എന്തെന്നറിവാൻവേണ്ടി ഒരു നീണ്ടമുള്ള് എടുത്ത് ഈ ഗോളങ്ങളെ കുത്തി. അപ്പോൾ അവയിൽനിന്ന് രക്തം ഒഴുകി. ഈ രക്തം ഒഴുകിയ സമയം മുതൽ രാജാവിൻെറ കൂടെ വന്ന എല്ലാവർക്കും മലമൂത്രവിസർജ്ജനം പൊടുന്നനവേ മുടങ്ങി.

ശര്യാതി രാജാവിന്ന് ആശ്ചര്യമായി. ഇതെങ്ങിനെ സംഭവിച്ചു. ഭടൻമാരോടും മറ്റും അന്വേഷിച്ചു. ആർക്കും ഒന്നും പറയാനുണ്ടായിരുന്നില്ല.

അപ്പോൾ സുകന്യ ഓടിവന്ന് തനിക്കു പറ്റിയത് പറഞ്ഞു.

ശര്യാതി ഭീതനായി. ഉടനെ ആശ്രമത്തിൽ ചെന്നു. അവിടെ കണ്ണ് വേദനയോടെ ഇരിക്കുന്ന ച്യവന മഹർഷിയെ കണ്ടു. തൻെറ മകൾ ചെയ്ത അപരാധത്തെ അറിയിച്ചു. അറിയാതെ ചെയ്ത കുറ്റത്തിന്ന് മാപ്പ് കൊടുക്കേണമെന്നും പ്രാർത്ഥിച്ചു.

മഹർഷി അവളുടെ പ്രായത്തെപ്പറ്റി അന്വേഷിച്ചു. മുനിക്ക് അവളെ പാണിഗ്രഹണം ചെയ്താൽ കൊള്ളാമെന്നുള്ള ആഗ്രഹമുള്ളതായി രാജാവ് മനസ്സിലാക്കി. ശര്യാതി അവളെ മുനിക്ക് വിവാഹം ചെയ്തുകൊടുത്തു. എല്ലാം ഈശ്വരേച്ഛ. രാജാവിന്നും പരിവാരങ്ങൾക്കും നേരിട്ട മലമൂത്രവിസർജ്ജന ബുദ്ധിമുട്ടും തീർന്നു. രാജാവ് അവിടെ അവളെ വിട്ട്, ദമ്പതികളെ ആശീർവദിച്ച് തലസ്ഥാനത്തേക്ക് മടങ്ങി.

ദമ്പതികൾ സസുഖം വസിച്ചു. മുനി കോപിഷ്ടനായിരുന്നു. എങ്കിലും സുകന്യ ബുദ്ധിപൂർവം വേണ്ടത് വേണ്ട സമയത്ത് ചെയ്ത് അദ്ദേഹത്തെ സന്തോഷപ്പെടുത്തി ഇരുന്നതിനാൽ ദിവസങ്ങൾ സന്തോഷത്തോടെ കഴിഞ്ഞു.

അങ്ങിനെ കുറെ കാലം കഴിഞ്ഞു. ഒരു ദിവസം ദേവവൈദ്യൻമാരായ നാസത്യൻമാർ എന്ന അശ്വിനീ ദേവൻമാർ അവിടെ വന്നു. ഇവർക്കും മറ്റുദേവൻമാർക്കും ഉള്ള വ്യത്യാസമെന്തെന്നാൽ ഇവർക്ക് യജ്ഞങ്ങൾ നടത്തുന്നതിൽ ഭാഗം നീക്കിവെക്കാറില്ല.

മുനി അവരെ സൽക്കരിച്ചു. അവരോട് പറഞ്ഞു. നിങ്ങൾ സമർത്ഥൻമാരാണ്. നിങ്ങൾ എൻെറ ജരാനരനീക്കി യൗവനം തരേണം. നിങ്ങൾക്ക് പ്രതിഫലമായി ഇപ്പോൾ യജ്ഞഭാഗമായി കിട്ടാറില്ലാത്ത സോമരസപാനം സമർപ്പിക്കാം ഉത്തമസ്ത്രീകളിഷ്ടപ്പെടുന്ന സൗന്ദര്യവും യൗവനവും എനിക്ക് തരേണം.

നാസത്യൻമാർ ഈവാക്ക് സ്വീകരിച്ചു. അവർ മുനിയോട് "ഈ കുളം സിദ്ധൻമാർ നിർമ്മിച്ചതാണ്. അങ്ങ് അതിൽചെന്ന് മുങ്ങികുളിക്കുക", എന്ന് പറഞ്ഞു. അവർ ചുക്കിച്ചുളിഞ്ഞ് ജീർണ്ണിച്ച ശരീരത്തോടുകൂടിയ അദ്ദേഹത്തെ പിടിച്ചു കുളത്തിലേക്ക് കൂട്ടിക്കൊണ്ടുപോയി ഇറക്കി. അവരും ഇറങ്ങി. 2 പേരാണ് അവർ. അധികം താമസിയാതെ വെള്ളത്തിൽനിന്ന് 3 പുരുഷൻമാർ വന്നു.

അവർ മൂവരും ഒരുപോലെ ശോഭ, യൗവനം തുല്യരൂപം ഉള്ളവരായി

രുന്നു. സുകന്യ മൂവരും ഒരുപോലെ ഇരിക്കുന്നവരായികണ്ട് സ്വഭർത്താവ് ആരെന്നറിയാതെ വിഷമിച്ചു. അവൾ അശ്വിനി ദേവൻമാരെ പ്രാർത്ഥിച്ചു. " ഞാൻ ഒരു പതിവ്രതയാണെങ്കിൽ എൻെറ ഭർത്താവിനെ എനിക്ക് കാണത്തക്കവിധമാവാൻ നിങ്ങൾ അനുകൂലിക്കേണം. "

അവളുടെ പാതിവ്രത്യനിഷ്ടകണ്ട് സന്തുഷ്ടരായ അശ്വനികൾ മൂവരിൽ ഒരാളായ ഭർത്താവിനെ സ്പഷ്ടമാക്കിക്കൊടുത്തു. അശ്വിനീ ദേവൻമാർ മഹർഷിയെയും ഭാര്യയേയും അനുഗ്രഹിച്ച് സ്വർഗ്ഗത്തിലേക്ക് തിരിച്ചുപോയി.

ഈ സംഭവം കഴിഞ്ഞ് കുറേ നാൾ ചെന്ന ശേഷം ശര്യാതി രാജാവ് ഒരു യാഗാർത്ഥം ച്യവനമുനിയുടെ ആശ്രമത്തിലേക്ക് വന്നു. അപ്പോൾ പുത്രിയുടെ സമീപത്ത് യൗവനയുക്തനായ ഒരു പുരുഷനെകണ്ട് കോപിച്ചു. മകൾ അച്ഛനെ നമസ്കരിച്ചു.

ശര്യാതി പറഞ്ഞു. ഹേ, കുലടേ, നീ നിൻെറ അച്ഛൻേറയും ഭർത്താവിൻെറയും കുടുംബസൽപേരിന്ന് കളങ്കം വരുത്തി. മഹാനായ മുനിയെ ജരാനരബാധിച്ച കാരണം തള്ളിക്കളഞ്ഞ് ഒരു ജാരനെ സ്വീകരിച്ചിരിക്കുന്നു. ഈ കുടുംബങ്ങൾ നീ കാരണം പതിക്കും.

അപ്പോൾ അവൾ പറഞ്ഞു. അങ്ങയുടെ പുത്രീഭർത്താവ് തന്നെയാണ് ഇദ്ദേഹം. അശ്വനീ ദേവൻമാർ വന്നതും മറ്റും അവൾ വിസ്തരിച്ചു പറഞ്ഞു.

അച്ഛന്ന് സന്തോഷമായി. പുത്രിയെ വാത്സല്യപൂർവ്വം അണച്ച് അനുഗ്രഹിച്ചു.

വീരനായ ശര്യാതി രാജാവ് സോമയാഗം ച്യവനമഹർഷിയുടെ സഹായത്താൽ നടത്തി. സോമപാനം നിഷേധിച്ച അശ്വനികൾക്ക് സോമരസം സമർപ്പിച്ചു. പൂർവ്വപഴക്കത്തിന്നെതിരായി ച്യവനൻെറ തപശ്ശക്തിയാലാണ് ഇത് സാധിച്ചത്.

പൂർവ്വസമ്പ്രദായത്തിന്ന് വിരോധമായി അശ്വിനീ ദേവൻമാർക്ക് ഹോമഭാഗം കൊടുത്തതിന്ന് ഇന്ദ്രൻ കോപിച്ചു. ച്യവനനെ വധിക്കാൻ തൻെറ വജ്രായുധം എടുത്തു. അപ്പോൾ വജ്രായുധം എടുത്ത കൈ ച്യവനൻ നിശ്ചലമാക്കി.

[അശ്വിനികൾ വൈദ്യൻമാരെന്ന നിലയിൽ താണവിഭാഗക്കാരും ഇന്ദ്രാദി ദേവൻമാർ ഉയർന്നവരുമാണ്. താണവർക്ക് ഉയർച്ച വരുമ്പോൾ ഉയർന്നവർക്ക് ഇഷ്ടമുണ്ടാവില്ല. ഈ സുഖക്കേട് അന്നും ഇന്നും പരക്കേ കാണാവുന്നതാണ് അസൂയാദി ദോഷങ്ങളുള്ള സ്വർഗ്ഗലോകം ആഗ്രഹിക്കത്തക്കതല്ല എന്ന് വേദാന്തശാസ്ത്രം പറയുന്നതിന്ന് കാരണമിതാണ്].

ശര്യാതിക്ക് 3 പുത്രൻമാരുണ്ട്. അവർ ഉത്താനബർഹിസ്സ്, ആനർത്തൻ, ഭൂരിഷേണൻ. ആനർത്തൻെറ പുത്രൻ രേവതൻ. രേവതൻ സമുദ്രത്തിൽ കുശസ്ഥലീ എന്ന നഗരം പണി ചെയ്യിപ്പിച്ചു. അതിൽ താമസമാക്കി.

രേവതന്ന് 100 പുത്രൻമാരും ഒരു പുത്രിയും ഉണ്ടായി. പുത്രിയുടെ പേർ രേവതി. അദ്ദേഹം രേവതിയേയും കൂട്ടി ബ്രഹ്മാവിൻെറ അടുക്കൽ ചെന്നു. അദ്ദേഹം പുത്രിക്ക് അനുരൂപനായ വരനെ നിർദ്ദേശിക്കേണമെന്ന് പ്രാർത്ഥിച്ചു. അപ്പോൾ ബ്രഹ്മാവ് "നീ ഭൂമിയിലേക്ക് തന്നെ മടങ്ങുക. ഇപ്പോൾ യുഗങ്ങൾ അനേകം കഴിഞ്ഞിരിക്കുന്നു. ദേവദേവനായ ശ്രീനാരായണൻെറ അംശമായി ബലരാമൻ അവതരിച്ചിട്ടുണ്ട്. അദ്ദേഹത്തിന്ന് മകളെ കൊടുക്കുക.".

ഇപ്രകാരം പറഞ്ഞ ബ്രഹ്മാവിൻെറ ഉപദേശം സ്വീകരിച്ചു മടങ്ങി. അവ

ളുടെ സഹോദരൻമാരെല്ലാം അസുരൻമാരെ ഭയന്ന് എവിടെ എല്ലാമോ ചിന്നി ച്ചിതറി പോയിരുന്നു. ഇദ്ദേഹം ബലരാമന്ന് തൻെറ മകളെ പ്രദാനം ചെയ്ത് തപസ്സിന്നായി ബദര്യാശ്രമം ചെന്നു.

## 4-ാം അദ്ധ്യായം

ഇനി മനുവിൻെറ മറ്റൊരു പുത്രനായ നഭഗൻെറ വംശത്തെ പറ്റി പറയുന്നു. നഭഗ പുത്രൻമാരിൽ ഒടുവിലത്തേവൻ കവി. അദ്ദേഹം വളരെകാലം ബ്രഹ്മച ര്യത്തിലായിരുന്നു. കുറേകാലം കഴിഞ്ഞിട്ടും ഗൃഹത്തിലേക്ക് മടങ്ങിവരാത്തത് കണ്ട് ഇദ്ദേഹം നൈഷ്ടികബ്രഹ്മചാരിയാണ്, കുടുംബസ്വത്ത് ആവശ്യപ്പെ ടുകയില്ല എന്ന് വിചാരിച്ച് അച്ഛൻെറ സ്വത്തിൻെറ ഭാഗം ഇദ്ദേഹത്തിന്ന് വെക്കാതെ മറ്റു സഹോദരൻമാർക്കുളളിൽ പങ്കിട്ടു. പിന്നെ കുറേ കഴിഞ്ഞതി നുശേഷം അദ്ദേഹം ബ്രഹ്മചര്യം അവസാനിപ്പിച്ച് മടങ്ങിവന്ന് തൻെറ ഭാഗം ആവശ്യപ്പെട്ടു. അവർ പറഞ്ഞു നീ ഇവിടെ ഇല്ലാതിരുന്നത്കൊണ്ട് നിനക്ക് ഭാഗം ഞങ്ങൾ വെച്ചിട്ടില്ല. ഭാഗിക്കാത്ത സ്വത്ത് പിതാവ് മാത്രമാണ്. അത് സ്വീകരിക്കുക.

കവി അച്ഛൻെറ അടുക്കൽ വന്ന് വിവരം പറഞ്ഞു. അച്ഛാ, അങ്ങയെ എൻെറ ഭാഗമാക്കിത്തന്നിരിക്കുന്നു ജ്യേഷ്ഠന്മാർ. അപ്പോൾ അദ്ദേഹം പറഞ്ഞു. എടോ അവർ കളിയായി പറഞ്ഞതാണ്. പിതാവ് ഭോഗവസ്തു അല്ലല്ലോ ഭാഗിക്കാൻ. എങ്കിലും. അവർ എന്നെ നിൻെറ ഭാഗമാക്കിയതിനാൽ എൻെറ അനുഗ്രഹം നിനക്കുണ്ട്. നിനക്ക് ഉപജീവനമാർഗ്ഗം ഞാൻ നിർദ്ദേശിക്കാം. നിനക്ക് വേദം നന്നായി അറിയുമല്ലോ. അംഗീരസ്സിൻെറ ഗോത്രത്തിൽപെട്ട ചില ബ്രാഹ്മണർ ദ്വാദശാഹം എന്ന യാഗം നടത്തുന്നു. ഈ അടുത്ത പ്രദേശത്ത് ആറാറു ദിവ സങ്ങളിൽ ആവർത്തിക്കേണ്ട കർമ്മങ്ങളെ നടത്താൻ സാധിക്കാതെ അവർ വിഷമിക്കുന്നു. അവർക്ക് അതിന്നു വേണ്ട സൂക്തങ്ങൾ ശരിക്ക് അറിയുന്നില്ല "ഇദമിത്ഥാരൗദ്രം; യേയജ്ഞേനദക്ഷിണയാ" ഈ രണ്ടു സൂക്തങ്ങൾ അതി ന്നറിയേണ്ടതാണ്. നീ അവിടെചെന്ന് അവരെ പഠിപ്പിക്കുക. അവർ യജ്ഞം കഴിഞ്ഞ് സ്വർഗ്ഗത്തിലേക്ക് പോകുമ്പോൾ നിനക്ക് തരാൻ ധാരാളം ധനം ബാക്കി അവിടെ ഉണ്ടാകും. അത് സ്വീകരിച്ചുകൊൾക.

കവി. അച്ഛൻെറ നിർദ്ദേശപ്രകാരം എല്ലാം ചെയ്തു. യജ്ഞശേഷം ഉണ്ടായ ധനം അവന്ന് ലഭിക്കയും ചെയ്തു.

എന്നാൽ ആ ധനം കൈവശമെടുക്കുമ്പോൾ വടക്കുദിക്കിൽനിന്ന് കൂറ്റനായ ഒരു കറുത്ത മനുഷ്യൻ വന്ന് നിരോധിച്ചു. യജ്ഞഭാഗം ആയാളുടേതാണെന്ന് വാദിച്ചു.

തർക്കം മൂത്തപ്പോൾ പിതാവിനോട് ചോദിച്ച്. തീർച്ചയാക്കാമെന്നു രണ്ടു പേരും സമ്മതിച്ചു. കവി പിതാവിൻെറ സമീപം ചെന്നു.

അപ്പോൾ പിതാവായ നഭഗൻ പറഞ്ഞു. യജ്ഞശിഷ്ടം സാക്ഷാൽ രുദ്ര ൻേറതാണ്. എന്ന് പണ്ടേ ഋഷികൾ നിശ്ചയിച്ചിട്ടുണ്ട്. അത് മാത്രമല്ല. ഇക്കാണുന്ന പ്രപഞ്ചം മുഴുവനും ഞാനും നീയും ഉൾപെടെ എല്ലാം അദ്ദേ ഹത്തിൻേറതാണെന്നും പറഞ്ഞു. ഈ വന്നത് രുദ്രനാണെന്നും അറിയിച്ചു.

കവി മടങ്ങിവന്ന് അദ്ദേഹത്തെ നമസ്ക്കരിച്ചു. ഞാൻ അങ്ങയുടെ ധനത്തെ

അപഹരിച്ചതിന്ന് മാപ്പ് ചോദിക്കുന്നു.

ഇപ്രകാരം പറഞ്ഞപ്പോൾ രുദ്രൻ പ്രസാദിച്ചു. "നീയും നിൻെറ പിതാവും സ്വാർത്ഥം തീരെ ഇല്ലാതെ സത്യം പറഞ്ഞതിൽ ഞാൻ സന്തോഷിക്കുന്നു. ഞാൻ നിനക്ക് ബ്രഹ്മജ്ഞാനം തരുന്നു. അതു വഴി നിനക്ക് ബ്രഹ്മസാക്ഷാൽകാരം സിദ്ധിക്കും. ഇവിടെ ബാക്കിവന്ന ധനത്തെയും ഞാൻ നിനക്ക് തരുന്നു. അത് ഉപജീവനാർത്ഥം ഉപയോഗിച്ചുകൊൾക. ഇത്രയും പറഞ്ഞ് ശ്രീരുദ്രൻ മറഞ്ഞു.

ഈ കഥയെ രണ്ടു സന്ധ്യകളിലും സ്മരിക്കുന്നവർക്ക് മന്ത്രജ്ഞാനം ഉണ്ടാവും. അന്ത്യകാലത്തിൽ പരമാത്മാവിനെ പ്രാപിക്കയും ചെയ്യും. സംസാരദുഃഖം ബാധിക്കയുമില്ല.

ഈ നാഭാഗൻെറ പുത്രനായി അംബരീഷൻ എന്ന രാജർഷിയുണ്ടായിരുന്നു. മഹാഭാഗ്യവാൻ എന്ന് അദ്ദേഹത്തെ പറയേണം. അദ്ദേഹം 7 ദ്വീപുകളടങ്ങിയ ഭൂമിക്കധിപനായിരുന്നു. ഐശ്വര്യവും സമൃദ്ധിയും എവിടെനോക്കിയാലും കാണാം. എന്നാൽ അദ്ദേഹത്തിന്ന് എല്ലാറ്റിലും വിരക്തിയുമായിരുന്നു. വിഷയസുഖാഗ്രഹി നരകം പ്രാപിക്കുമെന്ന് അദ്ദേഹം വിശ്വസിച്ചു. അദ്ദേഹത്തിന്ന് ഭഗവൽ ഭക്തൻമാരിൽ അതിയായ സ്നേഹമായിരുന്നു. അദ്ദേഹം സകല ഇന്ദ്രിയങ്ങളേയും ഭഗവാനിൽ സമർപ്പിച്ച് ഭഗവൽ കാര്യങ്ങൾക്കായി നിയോഗിച്ചു. മനസ്സിൽ ഭഗവൽ പാദാരങ്ങളെ ധ്യാനിച്ചുറപ്പിച്ചു. അവതാരകഥകളെ നിരന്തരം കീർത്തിച്ചുപോന്നു. വിഷ്ണു മന്ദിരങ്ങൾ പൂജാപാത്രാദികൾ ഇവ ശുദ്ധി വരുത്തുവാൻ തൻെറ കൈകളെ ഉപയോഗിച്ചു. ഭഗവൽ ഭക്തൻമാരോട് സംസർഗ്ഗം, ക്ഷേത്രദർശനം, നൈവേദ്യാഹാരം, ശിരസ്കൊണ്ട് നമസ്ക്കാരം ഇവകൾ സാധാരണ പതിവാക്കി. ഭഗവൽ ദാസനെന്ന നിലക്ക് ഭഗവൽ പാദോദകം. മാല നൈവേദ്യം ഇവകൾ ഉപയോഗിച്ചു.

തൻെറ സ്വകാര്യങ്ങളേയും രാജകാര്യങ്ങളേയും ഭഗവാനിൽ സമർപ്പിച്ചു. അനേകം അശ്വമേധയാഗങ്ങൾ നടത്തി. സരസ്വതീ നദീതീരത്തിലെ മരുഭൂമിയിൽ. യാഗം നടത്തിയവർ ശ്രേഷ്ഠൻമാരായ മഹർഷികൾ. വസിഷ്ഠർ അസിതൻ ഗൗതമൻ എന്നിവർ.

അദ്ദേഹത്തിൻെറ ഭൃത്യന്മാരും ഇദ്ദേഹത്തെപോലെ ഭക്തൻമാരായിരുന്നു. പ്രജകൾ മിക്കവരും പരമഭക്തൻമാർ. അവർക്കാർക്കും സ്വർഗ്ഗവും വേണ്ട വൈകുണ്ഠവും വേണ്ട. ഭഗവൽ പാദദർശനം കൊണ്ടുളള ആനന്ദം മാത്രം മതി.

ഇപ്രകാരം അംബരീഷൻ ഭക്തി തപസ്സ് വൈരാഗ്യം സ്വധർമ്മാനുഷ്ഠാനം ഇവകൊണ്ട് ഭഗവാനെ പ്രസാദിപ്പിച്ചു. വിഷയസുഖങ്ങളായ ഭാര്യ, ഗൃഹം, പുത്രന്മാർ, ബന്ധുക്കൾ, ധനം, പദവി ഇവയെല്ലാം അദ്ദേഹത്തിന്ന് താൽപര്യമില്ലാത്തവയായി. ഭഗവാൻ ഈ ഭക്തൻെറ മനോഭാവമറിഞ്ഞ് അദ്ദേഹത്തിൻേറയും രാജ്യത്തിൻെറയും സുരക്ഷിതത്വത്തിന്ന് തൻെറ ദിവ്യചക്രത്തെ രാജാവിൽ ഏൽപിച്ചു.

(ഭഗവാനെ ശരണം പ്രാപിച്ച ഭക്തൻമാരെ ഭഗവാൻ സംരക്ഷിക്കുന്നത് ഇങ്ങിനെ ആണ്.)

അദ്ദേഹം ഭക്തയായ ഭാര്യയോടുകൂടി ഒരു സംവത്സരംകൊണ്ട് പൂർത്തി

യാകുന്ന ദ്വാദശീവ്രതം അനുഷ്ഠിച്ചു. അത് തന്നെ ഏകാദശി വ്രതം.

ദശമിയിൽ പകൽ ഒരുനേരം ആഹാരം. ഏകാദശിയിൽ പൂർണ്ണ ഉപവാസം ദ്വാദശിയിൽ ഒരു നേരം ആഹാരം. ഇങ്ങിനെ 3 രാത്രി ഉപവാസം . വ്രതാവസാനം കാർത്തിക (തുലാം) ദ്വാദശിയിൽ. അദ്ദേഹം ദ്വാദശിദിവസം കാളിന്ദിയിൽ സ്നാനം ചെയ്ത് മധുവനത്തിൽ ചെന്ന് ഹരിയെ ആരാധിച്ചു. ചന്ദനം, പുഷ്പം, അഭിഷേകം, വസ്ത്രാലങ്കാരം, അർഘ്യം, പാദ്യം, ആചമനീയം, ധൂപം, ദീപം ഇവകളാൽ പൂജനടത്തി. പിന്നീട് ഒന്നിലും ആഗ്രഹമില്ലാത്ത ബ്രാഹ്മണരേയും പൂജിച്ചു. കൊമ്പിലും കുളമ്പിലും സ്വർണ്ണംകെട്ടിയ 60 കോടി പശുക്കളെ കറക്കാനുള്ള പാത്രങ്ങളോടെ പരോപകാരതൽപരരായ ബ്രാഹ്മണർക്ക് ദാനം ചെയ്തു. ധാരാളം ദക്ഷിണയും കൊടുത്തു സന്തോഷിപ്പിച്ചു.

അവരുടെ അനുമതി പ്രകാരം പാരണ കഴിപ്പാൻ പുറപ്പെട്ടു. അപ്പോൾ രുദ്രാംശമായ ദുർവ്വാസസ്സുമഹർഷി ആഗതനായി.

രാജാവ് ഉടനെ എഴുന്നേറ്റ് ആസനം നൽകി. അർഘ്യപാദ്യാദികൾ സമർപ്പിച്ച് പൂജിച്ച് നമസ്ക്കരിച്ചു. അദ്ദേഹത്തെ ഭിക്ഷക്ക് ക്ഷണിച്ചു മഹർഷി ആ അപേക്ഷ സ്വീകരിച്ച് മദ്ധ്യാഹ്നികം കഴിപ്പാൻ യമുനക്ക് ചെന്നു. ബ്രഹ്മത്തെ ധ്യാനിച്ച് വെള്ളത്തിൽ മുങ്ങി.

രാജാവ് മഹർഷിയെ കാത്തിരുന്നു. പാരണ കഴിക്കാൻ മഹർഷിയെ കാത്തു. ദ്വാദശികഴിയാറായി. മഹർഷി വന്നില്ല. അപ്പോൾ അറിവുള്ള ബ്രാഹ്മണരായി ആലോചിച്ചു. പാരണകഴിക്കാൻ സമയം തെറ്റിയാൽ വ്രതഭംഗം വരും. മഹർഷി വരാതെ പാരണയും കഴിക്കുന്നത് ശരിയല്ല. ഈ ധർമ്മസങ്കടത്തിൽ എന്താണ് ചെയ്യേണ്ടത് എന്ന് ചോദിച്ചു. അപ്പോൾ അവർ ശുദ്ധജലം കൊണ്ടു പാരണ നടത്താമെന്നും ശുദ്ധജലം കഴിക്കുന്നത് ഭക്ഷണം കഴിച്ചതായും കഴിക്കാത്തതായും കണക്കാക്കാമെന്നും വേദവിധിയുണ്ടെന്നുപദേശിച്ചു.

അതുപ്രകാരം വ്രതസമാപ്തിവരുത്താൻ തീർച്ചയാക്കി. ജലപാനത്തോടെ പാരണ നിർവ്വഹിച്ചു.

ദുർവ്വാസസ്സ് സ്നാനം കഴിഞ്ഞ് പതുക്കെ ദ്വാദശി കഴിഞ്ഞശേഷം വന്നു. രാജാവ് വിനയഭക്തിയോടെ ആദരിച്ച് സ്വീകരിച്ചു. മഹർഷി ജ്ഞാനദൃഷ്ട്യാ രാജാവ് ചെയ്ത അപരാധം അറിഞ്ഞ് ഭയങ്കരമായി ക്രോധിച്ചു. സർവ്വാംഗം വിറച്ചു. വിശപ്പധികമായതിനാൽ കോപം കുറെ കൂടുതലുമായിരുന്നു. രാജാവ് അഞ്ജലികൂപ്പി നിന്നതല്ലാതെ ഒന്നും മിണ്ടിയില്ല.

ജനങ്ങൾ മുമ്പാകെ രാജാവിനെ അധിക്ഷേപിച്ചു. ഐശ്വര്യമദത്താൽ ധർമ്മം തെറ്റി നടക്കുന്നു. വിഷ്ണു ഭക്തി തീരെ ഇല്ല. അഹങ്കാരം പ്രകടിപ്പിക്കുന്നു. അതിഥിയായ എന്നെ ആഹാരത്തിന്ന് ക്ഷണിച്ച് എന്നെ ഭുജിപ്പിക്കാതെ ആഹാരം കഴിച്ചു. അങ്ങിനെ ചെയ്തതിൻെറ ഫലം ഇപ്പോൾതന്നെ അറിയിപ്പിക്കാം.

ഇപ്രകാരം പറഞ്ഞ് കോപം കൊണ്ട് വിറച്ചുംകൊണ്ട് ജട അഴിച്ച് നിലത്തടിച്ചു. ഉടനെ ആഭിചാരമൂർത്തി കൃത്യ എന്നവൾ പ്രത്യക്ഷയായി. അദ്ദേഹം ധിക്കാരിയായ അംബരീഷനെ ഹനിപ്പാൻ കൽപന കൊടുത്തു.

കയ്യിൽ വാളെടുത്ത് ഭൂമിയെ കിടുകിടെ എന്നവണ്ണം വിറപ്പിച്ച് തീ പോലെ ജ്വലിക്കുന്ന കൃത്യ വിഷ്ണുഭക്തനായ അംബരീഷൻെറ നേരെ പാഞ്ഞു.

രാജാവ് അനങ്ങിയില്ല.

ഇതെല്ലാം മുൻകൂട്ടി അറിഞ്ഞപോലെ മഹാവിഷ്ണു തന്റെ ഭക്തനെ രക്ഷിപ്പാനായി അവിടെ നിർത്തിയിരുന്ന സുദർശന ചക്രം കൃത്യയെ തടുത്ത് ദഹിപ്പിച്ചു. സുദർശനം എന്നിട്ടും തൃപ്തിവരാതെ കൃത്യയുടെ കർത്താവായ ദുർവ്വാസസ്സിന്റെ നേരെ പാഞ്ഞു. ജ്വലിക്കുന്ന അഗ്നികുണ്ഠം പോലെ ഉള്ള സുദർശനം തന്റെ നേർക്കു വന്നപ്പോൾ പ്രാണരക്ഷക്കായി അദ്ദേഹം ഓടി. സത്യലോകത്തിൽ ബ്രഹ്മദേവന്റെ അടുക്കൽ അഭയം തേടി.

ബ്രഹ്മാവ് പറഞ്ഞു. "ചക്രായുധത്തിൽനിന്ന് രക്ഷിപ്പാൻ ഞാൻ സമർത്ഥനല്ല. ഞാനും ശിവനും മറ്റുള്ളവരാരായാലും ശ്രീഹരിയുടെ ആജ്ഞയെ നടത്തുകയല്ലാതെ മറിച്ചു ചെയ്യുന്നവരല്ല. ഞങ്ങളദ്ദേഹത്തിന്റെ സൃഷ്ടികളാണ്. അദ്ദേഹത്തിന്റെ ഭക്തനെ ദ്രോഹിച്ച നിന്നെ രക്ഷിപ്പാൻ ഞങ്ങൾ സമർത്ഥരല്ല".

പിന്നീടു ദുർവ്വാസസ്സ് കൈലാസത്തേക്കു ഓടി. ശിവനും അതേപോലെ മറുപടി നൽകി. "ഞങ്ങളെല്ലാവരും സാക്ഷാൽ വിഷ്ണുഭഗവാന്റെ ആജ്ഞാവർത്തികളാണ്. അദ്ദേഹത്തിന്നെതിരെ ഒന്നും ഞങ്ങൾക്ക് ചെയ്വാൻ കഴികയില്ല. നീ അദ്ദേഹത്തെ തന്നെ ശരണം പ്രാപിക്കുക". അനന്തരം ശ്രീഹരിയുടെ സ്ഥാനമായ വൈകുണ്ഠത്തിലേക്ക് അദ്ദേഹം ചെന്നു. അദ്ദേഹം ഹരിയുടെ പാദങ്ങളിൽ വീണു. അങ്ങയുടെ ഭക്തൻ അംബരീക്ഷന്ന് അപരാധം ചെയ്ത എന്നെ രക്ഷിക്കേണം. ഞാൻ പശ്ചാത്തപിക്കുന്നു. അങ്ങല്ലാതെ എനിക്ക് വേറെ ആരും രക്ഷക്കില്ല. സുദർശനൻ എന്നെ വല്ലാതെ പീഢിപ്പിക്കുന്നു.

ശ്രീഹരി:- ഹേ ബ്രാഹ്മണാ. "അങ്ങയെ രക്ഷിക്കാൻ എനിക്ക് സ്വാതന്ത്ര്യമില്ല. ഞാൻ എന്റെ ഭക്തന്റെ ദാസനാണ്. നിഷ്കാമൻമാരായ ഭക്തൻമാർ എന്റെ ഹൃദയത്തെ സ്വാധീനിച്ചിരിക്കുന്നു. അതുകൊണ്ട് അങ്ങയെ രക്ഷിപ്പാൻ എനിക്ക് കഴിയുകയില്ല. അന്യവിഷയ സുഖങ്ങളെ കാംക്ഷിക്കാതെ എന്നെതന്നെ പരമാശ്രയമായി യാതൊരുവൻ കരുതുന്നുവോ അവനല്ലാതെ എനിക്ക് പ്രിയപ്പെട്ട പ്തനി ലക്ഷ്മീദേവിപോലും രണ്ടാംതരമാണ്. അങ്ങിനെ ഇരിക്കെ എന്റെ ഭക്തരെ ദ്രോഹിക്കുന്ന അങ്ങയെപോലുള്ളവരെ ഞാനിഷ്ടപ്പെടുമോ. അനന്യശരണരായ എന്റെ ഭക്തൻമാരെ ഉപേക്ഷിപ്പാൻ എനിക്ക് സാദ്ധ്യമല്ല.

എന്റെ സേവയിൽ തൽപരരായ ഭക്തൻമാർക്ക് സാലോകസാമീപ്യസായൂജ്യങ്ങളൊന്നും വേണ്ട. ഞാനധികം പറയുന്നില്ല. എന്റെ ഭക്തൻമാർ എന്റെ ഹൃദയമാണ്. അവരുടെ ഹൃദയം ഞാനും. എന്നെ കൂടാതെ അവർ ഒന്നും അറിയുന്നില്ല.

എന്നാൽ അങ്ങ് എന്നിൽ ശരണം പ്രാപിച്ചിരിക്കേ അങ്ങയെ ഉപേക്ഷിക്കാനും എനിക്ക് വയ്യ. അതുകൊണ്ട് ഒരു ഉപായം പറയാം. ആരെ നശിപ്പിക്കാൻ അങ്ങ് ആഭിചാരകർമ്മം ചെയ്തുവോ ആ അംബരീഷനെ തന്നെ ശരണം പ്രാപിക്കുക.

അങ്ങ് തെറ്റിദ്ധരിക്കേണ്ട അങ്ങക്ക് തപസ്സും ഉപാസനയും ഉണ്ടായിരുന്നിട്ടും ഈമാതിരി എങ്ങിനെ സംഭവിച്ചു. വിനയികളായ ബ്രാഹ്മണർക്ക് തപസ്സും മറ്റും നൻമചെയ്യും. സാധുക്കളെ ദ്രോഹിക്കുന്ന വിപ്രൻമാർക്ക് അവർ

തപസ്വികളായാലും മറിച്ചാണ് ഫലം. അതുകൊണ്ട് താമസിക്കേണ്ട. എന്റെ ഭക്തനായ അംബരീഷനെതന്നെ ശരണം പ്രാപിക്കുക. അദ്ദേഹം വേണ്ടത് ചെയ്യും. അപ്പോൾ സുദർശന ചക്രത്തിന്റെ ബാധയും അവസാനിക്കും".

## 5-ാം അദ്ധ്യായം

ചക്രാഗ്നിയാൽ തപിപ്പിക്കപ്പെട്ട ദുർവ്വാസസ്സ് ഗത്യന്തരമില്ലാഞ്ഞതിനാൽ ഭഗവൽ ഭക്തനായ അംബരീഷ മഹാരാജാവിന്റെ സമീപം വന്നു. അദ്ദേഹത്തിന്റെ പാദങ്ങളിൽ വീണു.

ഈ പ്രവൃത്തി അംബരീഷനെ വിഷമിപ്പിച്ചു എന്ന് മാത്രമല്ല വളരെ വ്യസനിപ്പിക്കയും ചെയ്തു. മഹർഷിയോടു കൂടുതൽ അനുകമ്പ തോന്നി. അദ്ദേഹം സുദർശന ചക്രത്തെ സ്തുതിച്ചു നിവാരണം തേടി.

സുദർശനം ഭഗവാന്റെ ശക്തിവിശേഷമായതിനാൽ അദ്ദേഹം ഭഗവൻമയമായിട്ടുതന്നെയാണ് അതിനെ കാണുന്നത്. "ഈ കാണുന്ന എല്ലാം അങ്ങ് തന്നെയാണ്. സൂര്യനും ചന്ദ്രനും പഞ്ചഭൂതങ്ങളും എല്ലാം അങ്ങുതന്നെ. ഹേ സുദർശനാ, നിന്തിരുവടിക്ക് നമസ്ക്കാരം. അധർമ്മികളായ അസുര സ്വഭാവമുളളവരെ നശിപ്പിക്കുന്ന അഗ്നിസ്വരൂപനായ അങ്ങക്ക് നമസ്ക്കാരം. ഈ ലോകം അങ്ങയുടെ പ്രകാശത്താൽ തിളങ്ങുന്നു. അങ്ങയുടെ എതിരിൽ നിൽക്കുവാൻ ആർക്കും സാദ്ധ്യമല്ല. അങ്ങ് അജിതനാണ്. അങ്ങയെ ഭഗവാൻ യുദ്ധത്തിലേർപ്പെടുത്തുന്നത്. സാധുക്കളെ സംരക്ഷിച്ച് ദുഷ്ടരെ സംരക്ഷിപ്പാനാണല്ലോ. ഈ ബ്രാഹ്മണൻ ഞാൻ നിമിത്തം നശിക്കുന്നതായാൽ എനിക്കും എന്റെ കുലത്തിന്നും നരകപ്രാപ്തി വരും. അദ്ദേഹത്തിനെ രക്ഷിക്കുന്നത് എനിക്കൊരനുഗ്രഹമായ്വരും. കരുണ കാണിക്കുക. അദ്ദേഹത്തെ സംരക്ഷിക്കുക".

ഇത്രത്തോളം പറഞ്ഞിട്ടും യാതൊരു മാറ്റവും കാണാഞ്ഞപ്പോൾ അംബരീഷൻ ശപഥപൂർവ്വം പറഞ്ഞു. "ഞാൻ യജ്ഞദാനാദി കർമ്മങ്ങൾ വേണ്ടപോലെ ചെയ്തിട്ടുണ്ടെങ്കിൽ ആവകകർമ്മങ്ങളുടെ ഫലമായി ഈ ബ്രാഹ്മണന്നു നേരിട്ട ദുഃഖം നിശ്ശേഷം നശിക്കട്ടെ".

രാജാവ് ഇപ്രകാരം ശപഥത്തോടെ പറഞ്ഞപ്പോൾ സുദർശനം തന്റെ ചൂട് കുറച്ചു. പിൻമാറി. മഹർഷിക്ക് ആശ്വാസമായപ്പോൾ രാജാവിനെ പ്രശംസിച്ചുകൊണ്ട് അനുഗ്രഹിച്ചു.

"രാജാവേ, ശ്രീനാരായണ ഭക്തൻമാരുടെ മാഹാത്മ്യം ഞാനിപ്പോൾ പ്രത്യക്ഷമായി കണ്ടു. അവർക്ക് ശത്രുക്കളാരും ഇല്ല. എല്ലാവർക്കും സുഖമുണ്ടാകേണമെന്നവർ ആഗ്രഹിക്കുന്നു. ഇതാണ് അവരുടെ ഉൽക്കൃഷ്ടത. അവർ ഹൃദയത്തിൽ ഭഗവാനെ പ്രതിഷ്ഠിച്ചിരിക്കുന്നതിനാൽ അവർക്ക് ചെയ്വാൻ കഴിയാത്തതൊന്നുമില്ല. സ്വരക്ഷക്ക് ഭഗവാൻ ഉണ്ടെന്നുള്ള ഉത്തമ വിശ്വാസം അവർക്കുണ്ട്. ആപത്തിൽ സുകൃത സ്വകൃത പുണ്യങ്ങളെ മറ്റുള്ളവരുടെ രക്ഷക്കായിട്ടു ഉപയോഗിക്കുന്നതിന്നും അവർക്ക് മടിയില്ല.

മഹാത്മൻ, അങ്ങുന്നെന്നെ കരുണാപൂർവ്വം കടാക്ഷിച്ചു. അങ്ങയെ ദ്രോഹിക്കാൻ ഞാൻ കൃത്യയെ സൃഷ്ടിച്ചു. എന്നിട്ടും അങ്ങ് എന്നെ രക്ഷിച്ചു. ഇത് വലിയ ഉപകാരമായി".

ദുർവാസസ്സ് ആഹാരം കഴിക്കാതെ ചക്രത്തിന്റെ മുമ്പിൽ ഓടിനടക്കുക

യാണെന്നറിഞ്ഞ് രാജാവ് അദ്ദേഹത്തെ ഊട്ടിച്ചിട്ടേ താൻ ആഹാരം കഴിക്കയുള്ളു എന്നുറച്ച് ഉപവാസം തുടരുകയായിരുന്നു. അങ്ങിനെ 1 കൊല്ലം കഴിഞ്ഞു പോയി. ഇപ്പോൾ അദ്ദേഹത്തിൻെറ പാദങ്ങളിൽ നമസ്ക്കരിച്ച് അദ്ദേഹത്തെ സന്തോഷപ്പെടുത്തി ഭിക്ഷക്ക് വിളിച്ചു ഭുജിപ്പിച്ചു. ഷഡ്രസങ്ങളായ ആഹാരപ ദാർത്ഥങ്ങളെ സമർപ്പിച്ചു. അനന്തരം മുനിയുടെ ആശീർവാദത്തോടെ താനും ആഹാരം കഴിച്ചു.

മുനി പറഞ്ഞു. "അങ്ങയുടെ സംസർഗ്ഗം, ദർശനം, അംഗസമ്പർക്കം സംഭാ ഷണം, അതിഥിസൽക്കാരം ഇവ ലഭിച്ചതിനാൽ ഞാൻ അനുഗ്രഹീതനായി. എൻെറ പ്രാണനെ രക്ഷിച്ചതായ ഈ മഹത് കാര്യത്തെ സ്വർഗ്ഗസ്ത്രീകൾ പാടുകയും ഭൂമിയിലെ ജനങ്ങൾ കീർത്തിക്കയും ചെയ്യും".

അദ്ദേഹം യാത്ര പറഞ്ഞ് ബ്രഹ്മലോകത്തേക്ക് പോയി. അംബരീഷനാ കട്ടെ നടന്നതെല്ലാം ആലോചിച്ച് എല്ലാം ഭഗവാൻെറ മഹിമ എന്ന് കരുതി ഭഗവാനെ നന്ദിയോടെ സ്മരിച്ചു. പരമഭക്തിയും വൈരാഗ്യവും ഉണ്ടായതി നാൽ ബ്രഹ്മലോകംവരെയുള്ള ഭോഗങ്ങളും ഭഗവൽ പ്രാപ്തിക്ക് തടസ്ഥ ങ്ങളാണെന്ന് നിശ്ചയിച്ച് ഒന്നും തന്നെ അദ്ദേഹം കാംക്ഷിച്ചില്ല.

അദ്ദേഹം തൻെറ പുത്രൻമാരിൽ രാജ്യത്തെ സമർപ്പിച്ച് വനവാസത്തിന്നു പോയി. ഭഗവാനിൽ ദൃഢമനസ്ഥിതി ഉറപ്പിച്ച് ഭഗവൽപാദമടഞ്ഞു.

ഈ പുണ്യ ചരിതം ചിന്തിക്കയും കീർത്തിക്കയും ചെയ്യുന്നവർ ഭഗവൽ ഭക്തരായി ഭവിച്ച് അചിരേണ ഭഗവാനിൽ ലയിക്കുന്നതാണ്.

ഈ കഥകേൾക്കുമ്പോൾ ദുർവാസസ്സ് മഹർഷിയെ നാം തെറ്റിദ്ധരിക്കാ നെളുപ്പമുണ്ട്. ദുർവാസസ്സ് സാക്ഷാൽ ശ്രീ പരമശിവൻെറ അവതാരമാണ്. ജനങ്ങളുടെ ഇടയിൽ അതിവേഗത്തിൽ കലികാല പ്രവണതകളോടെ മങ്ങിപ്പോ കുന്ന ഈശ്വരവിചാരം വീണ്ടും പടുത്തുയർത്തികൊണ്ടുവരുവാൻ അശ്രാന്ത പരിശ്രമം ചെയ്യുന്ന വ്യക്തികളിൽ ഒരാളാണ് അദ്ദേഹം. നാരദർ, ആദിശങ്കരാ ചാര്യർ, ശ്രീനാരായണ ഗുരു, സായിബാബ മുതലായവർ അവരിൽ ചിലരാണ്. അവർ ഭക്തൻമാരെ പരീക്ഷിച്ച് അവരുടെ സദ്ഗുണങ്ങളെ ലോക സമക്ഷം കൊണ്ട്വന്ന്. മറ്റുള്ളവർക്ക് അനുകരണീയമാക്കാൻ വേണ്ടിയാണ് അവതരി ച്ചിരിക്കുന്നത്. അതുകൊണ്ട് അവരെ ഭക്തി പൂർവ്വം സ്മരിക്കേണ്ടതാണ്.

## 6-ാം അദ്ധ്യായം

അംബരീഷന്ന് 3 പുത്രന്മാരാണ്. വിരൂപൻ, കേതുവാൻ, ശംഭു . വിരൂ പൻെറ പുത്രൻെറപുത്രൻ രഥീരതൻ. അവന്ന് സന്താനമുണ്ടായിരുന്നില്ല. അപ്പോൾ അംഗീരസിനോട് സന്താനമുണ്ടാക്കി തരുവാൻ ആവശ്യപ്പെട്ടു. രഥീ രൻെറ ഭാര്യയിൽ അംഗീരസിന്ന് ഉണ്ടായ സന്താനങ്ങളെ അംഗീരസൻമാർ എന്ന് വിളിച്ചു വന്നു. അവരെല്ലാം ബ്രാഹ്മണരായി.

ഇനി ഇക്ഷ്വാകുവംശത്തെപറ്റി പറയാം. മനുവിൻെറ മൂത്ത പുത്രനാണ് ഇക്ഷ്വാകു. മനു ഒരു ദിവസം തുമ്മിയപ്പോൾ മൂക്കിൽനിന്ന് ചാടി വന്ന കുട്ടിയാണ് ഇക്ഷ്വാകു. യോനിവംശജനല്ല. ഇക്ഷ്വാകുവിന്ന് 100 പുത്രന്മാർ ഉണ്ടായി. അവരിൽ വികുക്ഷി നിമി ദണ്ഡകൻ എന്ന 3 പേർ ജ്യേഷ്ഠന്മാർ. മറ്റുള്ളവർ രാജ്യത്തിൻെറ നാനാഭാഗത്തും ഭൂഖണ്ഡങ്ങളിൽ രാജാക്കൻമാരായി

വാണു.

ഇക്ഷ്വാകു പിതൃക്കൾക്കായി അഷ്ടകാശ്രാദ്ധം നടത്തി. അതിന്ന് നിവേദിപ്പാൻ ശുദ്ധമായ മാംസം വേണം. അതുകൊണ്ടുവരുവാൻ വികുക്ഷിയെ ഏൽപിച്ചു. സപ്തമി, അഷ്ടമി, നവമി, ത്രയോദശി ഈ 4 ദിവസങ്ങളാണ് അഷ്ടകാദിവസങ്ങൾ എന്ന് പറയപ്പെടുന്നത്. ഓരോ പക്ഷത്തിലും ഈ 4 ദിവസങ്ങൾ ശ്രേഷ്ഠങ്ങളാണത്രെ.

വികുക്ഷി പിതൃകൽപന അനുസരിച്ച് കാട്ടിൽ ചെന്ന് ഭക്ഷ്യയോഗ്യമായ മൃഗങ്ങളെ വേട്ടയാടി കൈവശം വെച്ചു. ക്ഷീണിച്ച് വിശന്ന് തളർന്നതിനാൽ കയ്യിലുള്ള കുറേ മാംസം എടുത്ത് ഭക്ഷിച്ചു. ബാക്കി മാംസം പിതാവിൻെറ അടുക്കൽ എത്തിച്ചു.

പിതാവ്, വസിഷ്ഠനെ ഈ മാംസം ഏൽപിച്ച് ശ്രാദ്ധത്തിന്നുപയോഗിക്കാൻ ആവശ്യപ്പെട്ടു. വസിഷ്ഠർ ഇത് അവശിഷ്ടമായതിനാൽ ശ്രാദ്ധത്തിന്ന് പറ്റില്ലെന്ന് പറഞ്ഞു തള്ളി. പുത്രനിൽ കോപിച്ച രാജാവ് വികുക്ഷിയെ ശാസ്ത്രവിധി തെറ്റി നടന്നതിനാൽ രാജ്യഭ്രഷ്ടനാക്കി.

ഇക്ഷ്വാകു വസിഷ്ഠരിൽ നിന്ന് മന്ത്രദീക്ഷ സ്വീകരിച്ച് യോഗിയായി പരബ്രഹ്മം പ്രാപിച്ചു.

ഇക്ഷ്വാകു മരിച്ചശേഷം വികുക്ഷി എന്ന ശശാദൻ നാട്ടിലേക്ക് മടങ്ങിവന്നു. രാജ്യപരിപാലനം ഏറ്റെടുത്തു. ഹരിപൂജയിൽ താൽപര്യമുള്ളവനായിരുന്നതിനാൽ അനേകം യജ്ഞങ്ങൾ നടത്തി.

വികുക്ഷിയുടെ പുത്രനാണ് പുരംജയൻ. അദ്ദേഹത്തിന്ന് ഇന്ദ്രവാഹനനെന്നും കകുൽസ്ഥനെന്നും കൂടെ പേരുണ്ട്. ഈ പേരുകൾ വരാൻ കാരണം പറയാം.

ദേവൻമാർക്കും അസുരൻമാർക്കും തമ്മിൽ ഭയങ്കര യുദ്ധം നടന്നു. ദേവൻമാർ തോറ്റുപോയി. അപ്പോൾ ലോകവീരനായ പുരംജയനോട് സഹായമഭ്യർത്ഥിച്ചു. പുരഞ്ജയൻ പറഞ്ഞു. ഇന്ദ്രൻ തൻെറ വാഹനമായിരിക്കാമെങ്കിൽ താൻ അസുരസംഹാരത്തിന്ന് വരാമെന്ന് പറഞ്ഞു. ഇന്ദ്രൻ ആദ്യം സമ്മതിച്ചില്ല. പിന്നീട് മഹാവിഷ്ണു നിർദ്ദേശിച്ചപ്രകാരം ഇന്ദ്രൻ കാളയായി വന്നു. കാളയുടെ കഴുത്തിൽ കയറി ഇരുന്ന പുരംജയനിൽ വിഷ്ണുതേജസ്സ് പ്രവേശിച്ചു. ഭയങ്കരയുദ്ധം പുരംജയന്നും അസുരർക്കും തമ്മിൽ നടന്നു. പുരംജയൻ അസുരൻമാരെ തോൽപിച്ചു. അസുരൻമാരുടെ ഐശ്വര്യം, ധനം, പുരം, എന്നിവ കൈവശമാക്കിയതിനാൽ പുരംജയനെന്നും ഇന്ദ്രനാകുന്ന വാഹനത്തിൽ യുദ്ധത്തിന്ന് പോയതിനാൽ ഇന്ദ്രവാഹനെന്നും കാളയുടെ കകുത്തിലിരുന്നുതിന്നാൽ കകുൽസ്ഥനെന്നും പേർ വന്നു.

പുരംജയൻെറ പരമ്പരയിൽ കുവലയാശ്വകൻ എന്ന ഒരു പുത്രനുണ്ടായി. അവനെ ധുംധുമാരൻ എന്ന് കൂടി വിളിക്കപ്പെടുന്നുണ്ട്. കാരണം പറയാം. ധുംധുമാരൻ തൻെറ 21000 പുത്രൻമാരോടുകൂടി ഉതങ്കമഹർഷിയുടെ ഇഷ്ടാനുസരണം ധുംധു എന്ന അസുരനെ സംഹരിച്ചു. അങ്ങിനെ കുവലാശ്വകൻ ധുംധുമാരനായി വിശ്വവിശ്രുതനായി. ധുംധുവിൻെറ മുഖത്തിൽനിന്ന് പുറപ്പെട്ട വിഷജ്വാല ഏറ്റ് 3 പേർ ഒഴികെ ബാക്കി മക്കളെല്ലാം ഭസ്മമായി. അവശേഷിച്ച 3 പേർ ദൃഢാശ്വൻ കപിലാശ്വൻ ഭദ്രാശ്വൻ.

ദൃഡാശ്വൻെറ പരമ്പരയിൽ യുവനാശ്വൻ. അവന്ന് 100 ഭാര്യമാർ. ഇത്ര ഭാര്യമാരുണ്ടായിട്ടും ആരിലും സന്താനമില്ല. അവൻ ദുഃഖിതനായി ഭാര്യമാരോടുകൂടി വനംപ്രവേശിച്ചു. വനത്തിൽ സമീപവാസികളായ ഋഷികൾ ഇവൻെറ ദുഃഖം കണ്ട് അതിന്ന് കാരണമെന്താണെന്ന് സമാധിസമയത്ത് മനസ്സിലാക്കി. സന്താനലബ്ധിക്കായി ഇന്ദ്രനെ സന്തോഷിപ്പിക്കാൻ ഒരു യാഗം നടത്തി.

യുവനാശ്വൻ യാഗം നടന്നരാത്രി പൊടുന്നനവേ ദാഹം തോന്നിയതിനാൽ വെള്ളത്തിന്നായി യാഗശാലയിൽ പ്രവേശിച്ചു. ബ്രാഹ്ണർ ഉറങ്ങിയിരുന്നതിനാൽ അവരെ ഉണർത്താൻ പോയില്ല. അവിടെ നോക്കിയപ്പോൾ ഒരുപാത്രത്തിൽ ജലംകണ്ട് അത് എടുത്തു കുടിച്ചു. ആ ജലം പുരുഷസന്താനത്തിന്നുവേണ്ടി രാജപത്നിക്ക് കൊടുപ്പാനായി ബ്രാഹ്മണർ മന്ത്രിച്ചുവെച്ചതായിരുന്നു.

കാലത്ത് വിപ്രൻമാർ നോക്കിയപ്പോൾ ജലം കാണാഞ്ഞതിനാൽ രാജാവിനോട് വിവരം പറഞ്ഞു. അദ്ദേഹം ദാഹത്താൽ തളർന്നപ്പോൾ താൻ അത് എടുത്ത് കുടിച്ചതായി പറഞ്ഞു. അപ്പോൾ അവർ പറഞ്ഞു. എല്ലാം ഈശ്വരേച്ഛ. അതിനെ ആർക്കും തടുക്കാൻ കഴികയില്ല എന്ന് പറഞ്ഞ് സമാധാനിച്ചു.

അനന്തരം യുവനാശ്വൻ ഗർഭംധരിച്ചു. കുട്ടിവളർന്നുവന്നു. ഉദരത്തിൻെറ വലതുഭാഗത്തുനിന്ന് വയർ പിളർന്ന് ഒരു ആൺ കുട്ടിയെ എടുത്തു.

കുട്ടി മുലപ്പാൽ കിട്ടാതെ കരയാൻ തുടങ്ങി. ഇവന്ന് ആരാണ് മുലപ്പാൽ കൊടുക്കുക എന്ന് ആരാഞ്ഞപ്പോൾ ഇന്ദ്രൻ തന്നെയാഗത്തിൽ ആരാധിക്കപ്പെട്ടിരുന്നതിനാൽ താൻ കൊടുത്തുകൊള്ളാമെന്നേറ്റു. തൻെറ ചൂണ്ടാണിവിരൽ കുട്ടിക്ക് കുടിക്കാൻ കൊടുത്തു. "മാം ധാതാ". ഞാൻ കൊടുക്കാമെന്ന് അർത്ഥം അങ്ങിനെ കുട്ടിക്ക് മാംധാതാ എന്ന പേർ വന്നു. ഇന്ദ്രൻ ഇവന്ന് ത്രസദ്ദസ്യ എന്ന പേരിട്ടു. ത്രസന്ധി=ഭയപ്പെടുന്നു. തസ്യ= അവന്ന് ഭാവിയിൽ രാവണൻ മുതലായവർ ഇവനെ ഭയപ്പെടുമെന്നറിഞ്ഞിട്ടാണ് ഈ പേരിട്ടത്. യുവനാശ്വൻ ബ്രാഹ്മണാനുഗ്രഹം കൊണ്ട് മരിച്ചില്ല. അവൻ തപസ്സിന്നുപോയി വനത്തിൽ വെച്ചു കാലഗതി പ്രാപിച്ചു.

മാംദ്ധാതാവ് 7 ദ്വീപുകളടങ്ങുന്ന ഒരു സാമ്രാജ്യത്തിൻെറ അധിപനായി. ആത്മതത്വത്തെ അറിഞ്ഞവനാണെങ്കിലും സാമർത്ഥ്യത്തോടും പരാക്രമത്തോടുംകൂടി രാജ്യം പരിപാലിച്ചു യാഗകർമ്മങ്ങൾ വിധിപ്രകാരം ചെയ്തു വിഷ്ണുവിനെ ആരാധിച്ചു.

മാംദ്ധാതാവിന്ന് ഭാര്യ ബിന്ദുമതിയിൽ 3 പുത്രൻമാർ പുരുകുത്സൻ, അംബരീഷൻ, മുചുകുന്ദൻ, മുചുകുന്ദൻ ഭക്തിയോഗിയായിരുന്നു. അവർക്ക് 50 സഹോദരിമാരാണ്. അവരെ സൗഭരി വിവാഹം ചെയ്തു.

പ്രപഞ്ചത്തിൽ സംസാരബന്ധം അതികലശലായതിനാൽ വിഷയവാസന അകറ്റി ഭഗവൽപാദം അടയേണമെന്ന വിചാരത്തോടെ ബ്രഹ്മചാരിയായ സൗഭരി തപസ്സുചെയ്വാൻ ജലത്തിന്നുള്ളിൽ പ്രവേശിച്ചു. യമുനയിലാണ് തപസ്സാചരിച്ചത്. യോഗി ആയതുകൊണ്ട് ജലത്തിന്നുള്ളിൽ എത്രകാലം വേണമെങ്കിലും അദ്ദേഹത്തിന്നു ബുദ്ധിമുട്ടുകൂടാതെ ഇരിക്കാൻ സാധിച്ചിരുന്നു.

ആ വെള്ളത്തിൽ മത്സ്യങ്ങൾ വലുതും ചെറുതുമായി ധാരാളമുണ്ടായിരുന്നു. മത്സ്യങ്ങൾ ഇഷ്ടംപോലെ വിഷയം അനുഭവിച്ച് സുഖിച്ചിരിക്കുന്നത് ഇദ്ദേഹം കണ്ടു. അവർ ഇണചേരുന്നതും സന്താനോൽപാദനം ആക്കുന്നതും

കുഞ്ഞുങ്ങൾ പുറത്തു വന്ന് സന്തോഷത്തോടെ വിഹരിക്കുന്നതും അച്ഛനമ്മമാർ അവരെ താലോലിക്കുന്നതും സസൂക്ഷ്മം നോക്കി മനസ്സിലാക്കി. അന്യചിന്ത കൂടാതെ ഭഗവാനിൽ മാത്രം മനസ്സുറപ്പിച്ച് ഇരിക്കേണ്ട യോഗിയുടെ മനസ്സ് പതറി.

അദ്ദേഹത്തിന്നും കാമവാസന അങ്കുരിച്ചു. മത്സ്യങ്ങളെപോലെ സ്ത്രീകളോടുകൂടി വിഹരിക്കേണമെന്ന് ആശവർദ്ധിച്ചുവന്നു. അദ്ദേഹം തപസ്സ് നിർത്തി ജലത്തിൽനിന്ന് പുറത്തേക്ക് വന്നു. അദ്ദേഹം രാജാവായ മാംദ്ധാതാവിന്റെ അടുക്കൽ ചെന്ന് തനിക്ക് വിവാഹത്തിന്ന് ഒരു കന്യകയെ തരേണമെന്ന് ആവശ്യപ്പെട്ടു. മാംദ്ധാതാവിന്ന് 50 സഹോദരിമാർ അവിവാഹിതകളായിട്ടുള്ളത് കൊണ്ടാണ് ചോദിച്ചത്.

ജരാനരബാധിച്ച് ചുക്കിചുളിഞ്ഞ ശരീരവും തപസ്സ്കൊണ്ടുള്ള ക്ഷീണവും അദ്ദേഹത്തെ കാഴ്ചക്ക് ഗൃഹസ്ഥാശ്രമത്തിന്ന് പറ്റുന്ന ആളല്ലെന്ന് ആരും പറയും. എന്നാൽ രാജാവ് തന്ത്രപരമായി പറഞ്ഞു. അങ്ങ് അന്തഃപുരത്തിൽ ചെന്ന് അങ്ങയുടെ ആവശ്യം അറിയിച്ചുകൊൾക ആരാണ് അങ്ങയെ വിവാഹം കഴിക്കാൻ തെയ്യാറാവുന്നത്. അവളെ ഞാൻ അങ്ങക്ക് തരാം.

സൗഭരി വിചാരിച്ചു. എന്റെ ശരീരപ്രകൃതി സ്ത്രീകളെ വശീകരിക്കാൻ പറ്റിയതല്ലെന്ന് മനസ്സിലാക്കീട്ടായിരിക്കാം രാജാവ് ഇങ്ങിനെ പറഞ്ഞത്. ആവട്ടെ, എന്റെ യോഗസിദ്ധികൊണ്ട് എന്റെ യൗവനത്തെ വീണ്ടെടുക്കാം. അതുപോലെ അദ്ദേഹം ഒരു സുന്ദരനായ യുവാവായി.

അദ്ദേഹത്തെ ഒരു രാജഭൃത്യൻ അന്തഃപുരത്തിലേക്ക് കൂട്ടിക്കൊണ്ടുപോയി. 50 കന്യകമാരും ഈ സുന്ദരനെകണ്ട് മോഹിച്ചു. അദ്ദേഹം 50 പേരേയും വിവാഹം ചെയ്തു.

സിദ്ധികളുള്ള സൗഭരി ഓരോ ഭാര്യക്കും താമസിപ്പാനുള്ള രമണീയ ഗൃഹം അതിൽ വേണ്ട പാത്രങ്ങൾ മുതലായ സൗകര്യങ്ങൾ, അനേകം ദാസികൾ, മറ്റുവേലക്കാർ, ശുദ്ധജലതടാകങ്ങൾ ഉദ്യാനങ്ങൾ ഇങ്ങിനെ ഐശ്വര്യസമൃദ്ധമായ ഏർപ്പാടുകളുണ്ടാക്കി. മാംദ്ധാതാവ് സൗഭരിയുടെ സുഖജീവിതം കണ്ട് തന്റെ ഐശ്വര്യം നിസ്സാരമെന്ന് കരുതി. തന്റെ ഗർവ്വിനെ ഉപേക്ഷിച്ചു.

50 കന്യകമാർക്കും കൂടി ഒരു പുരുഷൻ എന്നത് ശരിയല്ലെന്ന് തോന്നി 50 ശരീരങ്ങളെടുത്തു ഓരോരുത്തിയുടേയും അടുക്കൽ മതിയാവും വണ്ണം വിഹരിച്ചു. എന്നാലും നെയ്യ് അഗ്നിയിലെന്നപോലെ വിഷയാശക്ക് ശമനത ഉണ്ടായില്ല. അത് വർദ്ധിച്ചുവന്നതേ ഉള്ളു.

ഇങ്ങിനെ ഇരിക്കുമ്പോൾ അദ്ദേഹത്തിന്ന് പഴയചിന്തകൾ വന്നു. മത്സ്യമൈഥുനംകണ്ട് വിഷയാശയിൽ മനസ്സ് ലയിച്ചതും അത് കാരണം തപസ്സുപേക്ഷിച്ചതും. തപസ്സിന്റെ ഫലമായി തനിക്ക് സിദ്ധിച്ച അത്ഭുതസിദ്ധികളേയും മറ്റും ആലോചിച്ച് കുൺഠിതപ്പെട്ടു. പശ്ചാത്തപിച്ചു.

(സംസാരത്തിൽനിന്ന് ഒഴിയേണമെങ്കിൽ സ്ത്രീ സംഗം വർജ്ജിക്കേണം. സ്ത്രീ സംഗമുള്ള പുരുഷന്മാരേയും വർജ്ജിക്കേണം. ഇന്ദ്രിയങ്ങളെ ശബ്ദാദി വിഷയങ്ങളിൽ പ്രവേശിപ്പാൻ അനുവദിക്കരുത് എങ്ങും നിറഞ്ഞ ഭഗവാനിൽ തന്നെ മനസ്സ് കൊടുക്കേണം. സംഗം സാധുക്കളോടു മാത്രമേ പാടുള്ളു.)

"ഞാൻ ഏകനായി ഏകാന്തതയിൽ സ്ത്രീശല്യം ഇല്ലാത്ത സ്ഥലമായ ജല

മദ്ധ്യത്തിലാണ് തപസ്സ് ചെയ്വാനിരുന്നത്. അവിടെ മത്സ്യങ്ങൾ തമ്മിലുള്ള ഇണചേരൽ കണ്ട് എനിക്ക് രതിസുഖത്തിലാശവന്നു. ഞാൻ 50 കന്യകമാരെ വിവാഹം ചെയ്തു. ഒരേ സമയത്തിൽ മൈഥുന സുഖമനുഭവിപ്പാൻ യോഗ സിദ്ധികൊണ്ട് 50 ശരീരത്തേയും എടുത്തു. ഓരോരുത്തിക്കും 100 വീതം പുത്രൻമാരെയും കൊടുത്തു. അങ്ങിനെ 5000 സ്വരൂപന്മാർ എനിക്കുണ്ടായി.

ഇപ്പോൾ തപഃശക്തി നശിച്ചു. വിഷയസുഖമേ പരമസുഖം പരമപുരുഷാർത്ഥം എന്ന തെറ്റായബോധം ബലപ്പെട്ടുവന്നു".

ഈമാതിരി ചിന്ത തുടരെ തുടരെ വന്ന് വിഷയവിരക്തിയുണ്ടായി. കർമ്മമാർഗ്ഗം ഉപേക്ഷിച്ച് തപസ്സിന്ന് വീണ്ടും വനത്തിലേക്ക് ചെന്നു. പതിവ്രതകളായ ഭാര്യമാരും കൂടെചെന്നു.

തത്വജ്ഞനായ അദ്ദേഹം ശരീരത്തെ പുഷ്ടിപ്പെടുത്തിയില്ല. കർമ്മങ്ങളെ ജ്ഞാനാഗ്നിയിൽ ഹോമിച്ചു. അതായത് ജ്ഞാനം തന്നെ ആത്മസ്വരൂപമെന്ന് ധരിച്ച് സംസാരമുക്തനായി.

ഭർത്താവ് പരമാത്മാവിൽ ലയിച്ചത് കണ്ടു ഭാര്യമാർ അദ്ദേഹത്തിൻെറ തപശ്ശക്തിനിമിത്തം അദ്ദേഹത്തോട് ചേർന്ന് സായൂജ്യം പ്രാപിച്ചു.

## 7-ാം അദ്ധ്യായം

പ്രസംഗവശാൽ പറയേണ്ടിവന്ന സൗഭരിചരിതം പറഞ്ഞശേഷം മാന്ധാതാവിൻെറ വംശത്തെപറ്റി പറയുന്നു.

മാന്ധാതാവിൻെറ പുത്രൻമാരിൽ മദ്ധ്യമനായ അംബരീഷൻ ശ്രേഷ്ഠൻ. കാരണം, മാന്ധതാവിൻെറ പിതാവായ യുവനാശ്വൻ അംബരീഷനെ പൗത്രനാണെങ്കിലും സ്വപുത്രനെപോലെ സ്നേഹിച്ചുവന്നു.

മാന്ധാതാവിൻെറ പ്രഥമപുത്രൻ പുരുകുത്സൻ വിവാഹം ചെയ്തത് നർമ്മദ എന്ന നാഗകന്യകയേയാണ്. ആ കാരണത്താൽ അദ്ദേഹത്തെ രസാതലത്തിലേക്ക് അവർ കൂട്ടിക്കൊണ്ടുപോയി. അദ്ദേഹം അവരുടെ ശത്രുക്കളായ ചില ഗന്ധർവ്വൻമാരോട് യുദ്ധം ചെയ്ത് അവരെ വധിച്ച് നാഗൻമാർക്ക് ആശ്വാസം കൊടുത്തു. വരമായി ഈ കഥ ആർ സ്മരിക്കുന്നുവോ അവർക്ക് സർപ്പഭയമുണ്ടാകരുതെന്ന് അദ്ദേഹത്തിൻെറ ആവശ്യം സമ്മതിച്ചുകൊടുത്തു.

പുരുകുത്സൻെറ പുത്രപരമ്പരയിൽ സത്യവ്രതൻ എന്നൊരാൾ ഉണ്ടായിരുന്നു. അദ്ദേഹത്തിന്ന് ത്രിശങ്കു എന്ന്കൂടി പേരുണ്ടായി. കുലഗുരുവായ വസിഷ്ഠർ ഇദ്ദേഹത്തെ ശപിച്ചപ്പോൾ അദ്ദേഹം ചണ്ഡാളനായി വിശ്വാമിത്രപ്രഭാവം നിമിത്തം ചണ്ഡാളഭാവത്തിൽ നിന്ന് മുക്തനായി ഉടലോടെ സ്വർഗ്ഗത്തിലേക്ക് പോയി ദേവൻമാർ അദ്ദേഹത്തെ തലകീഴായി കീഴ്പ്പോട്ടു തള്ളിവിട്ടു. വിശ്വാമിത്രൻ വഴിയിൽ തടുത്ത് ഒരു പുതിയ സ്വർഗ്ഗം അദ്ദേഹത്തിന്ന് വേണ്ടി സൃഷ്ടിപ്പാൻ ആരംഭിച്ചു. അപ്പോൾ ദേവൻമാർ അദ്ദേഹത്തെ ആകാശത്തിൽ തന്നെ സ്ഥിരനാക്കി.

ത്രിശങ്കുവിൻെറ പുത്രൻ ഹരിച്ചന്ദ്രൻ. ഈ രാജാവിൻെറ കാരണത്താൽ വസിഷ്ഠനും വിശ്വാമിത്രനും 2 പക്ഷികളായി. വിശ്വാമിത്രൻ ഹരിച്ചന്ദ്രനെകൊണ്ട് രാജസൂയയാഗം ചെയ്യിച്ചു. അതിൻെറ ദക്ഷിണയായി മഹാരാജാവിൻെറ സർവ്വസ്വത്തും അപഹരിച്ചു. കുലകുഗുരുവായ വസിഷ്ഠൻ വിശ്വാമിത്രൻെറ ഈ

പ്രവൃത്തി ഇഷ്ടപ്പെടാഞ്ഞതിനാൽ അദ്ദേഹത്തെ ആഡിയെന്ന പക്ഷി ആവട്ടെ എന്ന് ശപിച്ചു. വിശ്വാമിത്രൻ വസിഷ്ഠനെ ബകം ആവട്ടെ എന്ന് തിരിച്ചും ശപിച്ചു. ഈ 2 പക്ഷികളും തമ്മിൽ വളരെകാലം യുദ്ധം ചെയ്കയുണ്ടായി.

ഹരിച്ചന്ദ്രന്ന് സന്താനമുണ്ടായിരുന്നില്ല. നാരദരുടെ ഉപദേശപ്രകാരം വരുണനെ ആശ്രയിച്ചു. വരുണൻെറ അനുഗ്രഹപ്രകാരം വീരനായ ഒരു സന്താനം ഉണ്ടായി. കരാറ് പ്രകാരം യാഗത്തിൻെറ ദക്ഷിണയായി ഈ കുട്ടിയെ ബലികൊടുക്കാമെന്നായിരുന്നു.

കുട്ടി ജനിച്ച ഉടൻ വരുണൻ ദക്ഷിണ ചോദിച്ചുവന്നു. യാഗപശുവായത് കൊണ്ട് 10 ദിവസം പ്രായമായാലെ പരിശുദ്ധിവരുകയുള്ളു എന്ന് പറഞ്ഞു മടക്കി. കുട്ടിയുടെ പേർ രോഹിതൻ. 10 ദിവസം കഴിഞ്ഞ് വീണ്ടും വന്ന് ചോദിച്ചു. യാഗത്തിന്നുള്ള നരപശുവിന്ന് പല്ല് മുളച്ചാലെ ശുദ്ധിവരുകയുള്ളു എന്ന് പറഞ്ഞു. പല്ലുകൾ മുളച്ച ശേഷം വീണ്ടും വന്നു. അപ്പോൾ പല്ല് വീണ്ടും മുളക്കേണമെന്ന് പറഞ്ഞു. പല്ല് മുളച്ചപ്പോൾ വന്നപ്പോൾ അവൻ ക്ഷത്രിയനാ യത്കൊണ്ട് കവചം ധരിച്ച് യുദ്ധത്തിലേർപ്പെടത്തക്ക പ്രാപ്തി വരേണമെന്ന് പറഞ്ഞു.

ഈ വിവരം രോഹിതൻ മനസ്സിലാക്കി. തനിക്ക് ജീവാപായം വരുമെന്ന റിഞ്ഞ് നാടുവിട്ടുപോയി. വരുണന്ന് നിരാശയായി. അതിൻെറ ഫലമായി ഹരി ച്ചന്ദ്രന്ന് മഹോദരം പിടിപ്പെട്ടു. രോഹിതൻ ഇതറിഞ്ഞ് പിതാവിൻെറ സന്നി ധിയിലേക്ക് മടങ്ങി. അപ്പോൾ മഹേന്ദ്രൻ വഴിയിൽ തടഞ്ഞ്ദേശസഞ്ചാരം കുറേ ക്കാലം ചെയ്താൽ പിതാവിന്ന് സ്വസ്തിപ്രാപിക്കുമെന്ന് ഉപദേശിച്ചു. ഇദ്ദേഹം 1 കൊല്ലം അമ്മാതിരി ചെയ്ത് മടങ്ങുമ്പോൾ വീണ്ടും ഇന്ദ്രൻ കണ്ടു. അങ്ങിനെ ഇന്ദ്രൻെറ പ്രേരണയാൽ 5 വർഷം ദേശാടനം ചെയ്തു. 6-മത്തെ വർഷത്തിൽ അച്ഛൻെറ അടുക്കലേക്ക് മടങ്ങുമ്പോൾ അജീഗർത്തൻെറ മദ്ധ്യമപുത്രനായ ശുനഃശേഫനെ വിലക്ക് വാങ്ങി. അവനെ തനിക്ക് പകരം യാഗപശുവാക്കാൻ പിതാവിൽ സമർപ്പിച്ചു. ആ പശുവിനെ കൊണ്ട് യാഗം ചെയ്തു. ആ യാഗ ത്തിൽ വിശ്വാമിത്രൻ ഹോതാവും ആത്മജ്ഞാനിയായ ജമദഗ്നി അദ്ധ്വര്യവും വസിഷ്ഠർ ബ്രഹ്മാവും ആയിരുന്നു. വരുണനെ യജിച്ചപ്പോൾ വരുണൻ സന്തോ ഷിച്ചു. ഹരിച്ചന്ദ്രൻെറ രോഗം മാറി. ഇന്ദ്രൻ ഒരു സ്വർണ്ണരഥം ഹരിച്ചന്ദ്രന്ന് നൽകുകയുണ്ടായി.

ശുനഃശേഫൻ ബ്രാഹ്മണ കുമാരനായത്കൊണ്ട് അവനെ ഹനിച്ചില്ല. ആ കഥ പിന്നീട് പറയാം. വിശ്വാമിത്രൻ ഹരിച്ചന്ദ്രൻെറ സർവ ഐശ്വര്യവും അപഹരിച്ചിട്ടും സത്യം മറികടക്കാഞ്ഞതിനാൽ പ്രീതനായ അദ്ദേഹം നാശര ഹിതമായ ജ്ഞാനം നൽകി.

ഹരിച്ചന്ദ്രൻ അനന്തരം തൻെറ ശരീരത്തേയും അന്തഃകരണത്തേയും ഓരോഭൂതത്തിലും തത്വത്തിലും ക്രമപ്രകാരം ലയിപ്പിച്ച് ഞാനെന്ന ഭാവം വെടിഞ്ഞ് സച്ചിദാനന്ദ ഭാവം കൈക്കൊണ്ട് ജീവൻമുക്തനായി.

## 8-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ സഗരമഹാരാജാവിൻെറ കഥ പറയുന്നു.

രോഹിതൻെറ പുത്രൻ ഹരിതൻ. ആ പരമ്പരയിൽ ബാഹുകൻ എന്ന ഒരാൾ

ഉണ്ടായിരുന്നു. ബാഹുകൻെറ ഭരണ കാലത്ത് ശത്രുക്കൾ ആക്രമിച്ചതിനാൽ അദ്ദേഹം ഭാര്യയോടുകൂടി വനവാസത്തിന്ന് പോയി. അദ്ദേഹം കാട്ടിൽവെച്ച് മരിച്ചു. ഭാര്യ അപ്പോൾ ഗർഭിണി ആയിരുന്നു. അവൾ കൂടെ മരിപ്പാനൊരുങ്ങി. എന്നാൽ ഔർവ്വണ മഹർഷി അത് നിരോധിച്ചു. ഇവൾ ഗർഭിണിയാണെന്ന റിഞ്ഞ സപത്നികൾ അസൂയകാരണം അവൾക്ക് വിഷംകൊടുത്തു. അവൾ മരിച്ചില്ലിന്ന് മാത്രമല്ല വിഷത്തോടുകൂടി കുട്ടിയെ പ്രസവിച്ചു. വിഷത്തോട് ജനി ക്കയാൽ സഗരനെന്ന് പേർ വന്നു. ഗരം = വിഷം.

സഗരൻ ചക്രവർത്തിയായി. സഗരപുത്രൻമാർ ഉണ്ടാക്കിയതാണ് സാഗരം സമുദ്രം. ഔവർണ മഹർഷിയുടെ നിർദ്ദേശപ്രകാരം കാലജംഘൻമാരെന്ന ക്ഷത്രിയരേയും യൗവനൻമാരെന്ന മ്ലേച്ഛൻമാരേയും ശകൻമാർ ഹൈഹയ ൻമാർ ബർബരൻമാർ എന്നിവരേയും ഇദ്ദേഹം വധിച്ചു. ചിലരെ വധിക്കാതെ മുണ്ഡനം മുതലായത് ചെയ്ത് വിരൂപരാക്കുകയും ചെയ്തു.

സഗരൻ ഗുരുവിൻെറ കല്പനപ്രകാരം അനേകം അശ്വമേധയാഗം ചെയ്തു ഗുരുപൂജ നടത്തി.

ഇദ്ദേഹത്തിന്ന് സുമതി കേശിനി എന്ന 2 ഭാര്യമാരുണ്ടായിരുന്നു. സുമ തിയിൽ 60,000 പുത്രൻമാരുണ്ടായി. യജ്ഞത്തിൽ സഞ്ചരിപ്പാൻ വിട്ട യജ്ഞ കുതിരയെ പുരന്ദരൻ എന്ന ദേവേന്ദ്രൻ അപഹരിച്ചു. കുതിരയെ തേടി സുമതി പുത്രൻമാർ 60,000 പേരെയും അയച്ചു. അവർ അഹങ്കാരികളായിരുന്നു. അവർ ഭൂമിയിൽ എങ്ങും തേടി. കണ്ടില്ല പാതാളലോകത്തിൽ പോവാൻ ഭൂമിയെ 4 ഭാഗത്തും കുഴിച്ചു. ഒരു കുഴിയിൽ കൂടെ രസാതലത്തിൽ അവർ പ്രവേശിച്ചു.

രസാതലത്തിൽ പോയ അവർ ധ്യാനസ്ഥനായ കപിലമുനിയുടെ അടുക്കൽ ഇന്ദ്രൻ കൊണ്ടുപോയി നിർത്തിയ കുതിരയെ കണ്ടു. അഹങ്കാരികളായ അവർ ഓ! അതാ കുതിര. കുതിരയേയും കട്ട് കള്ളൻ കബളിപ്പിക്കാൻ കണ്ണടച്ചിരിക്കുക യാണ്. അവനെ കൊല്ലണം എന്ന് ആർപ്പ് വിളിച്ച് ഈ 60,000 പേരും മുനിയുടെ അടുക്കലേക്കു പാഞ്ഞു. മുനി ശബ്ദം കേട്ടു കൺ മിഴിച്ചു. മുനിയെ ആക്ര മിച്ച പാപശക്തി അവരിലുള്ള അഗ്നിയെ ജ്വലിപ്പിച്ചു. ആ അഗ്നി ഈ 60,000 പേരേയും തൽക്ഷണം ഭസ്മമാക്കി. കപിലമുനി സാംഖ്യശാസ്ത്രം പ്രദാനം ചെയ്ത സാക്ഷാൽ നാരായണാവതാരമാണ്. അദ്ദേഹത്തിൻെറ ദൃഷ്ടിയല്ല അവരെ നശിപ്പിച്ചത്. അദ്ദേഹം സാത്വികനാണ്. അവരുടെ അഹങ്കാരപാ പാഗ്നി തന്നേയാണ്.

സഗരന്ന് മറ്റേ ഭാര്യയായ കേശിനിയിൽ അസമഞ്ജസൻ എന്ന ഒരു പുത്ര നുണ്ടായിരുന്നു. അദ്ദേഹത്തിൻെറ പുത്രൻ അംശുമാൻ. അസമഞ്ജസൻ പൂർ വ്വജൻമത്തിൽ ശ്രേഷ്ടനായ ഒരു യോഗി ആയിരുന്നു. സംഗദോഷം കാരണം ഭ്രഷ്ടനായി. ഈ ജൻമത്തിൽ പൂർവ്വസ്മൃതി ഉണ്ടായതിനാൽ സംഗദോഷം വരാതിരിപ്പാനായി ജാഗ്രത പാലിച്ചു. ജനസമൂഹത്തിൽ നിന്നു വിട്ടിരുന്നു. ജന ങ്ങൾ തന്നെ വെറുക്കട്ടെ എന്ന് സങ്കൽപിച്ചു. പല അന്യായപ്രവൃത്തികളും ചെയ്തു. ഒരു മൂഢനെ പോലെ അഭിനയിച്ചു. അതിലൊരു പ്രവൃത്തിയാണ് ചെറു കുട്ടികളെ പിടിച്ച് ഒഴുകുന്ന നദിയിൽ എറിയൽ. ഇവനെ നാട്ടിൽ നിന്ന് രാജാവ് പുറത്താക്കി.

സരയൂനദിയിൽ എറിഞ്ഞ കുട്ടികളെ എല്ലാം യോഗപ്രഭാവത്താൽ വീണ്ടെ

ടുത്ത് അവരവരുടെ ഗൃഹങ്ങളിൽ ഏൽപിച്ചശേഷം അവൻ നാടു വിട്ടു. നദിയിൽ എറിഞ്ഞുകൊല്ലപ്പെട്ട കുട്ടികളെല്ലാം സുരക്ഷിതരായി ഗൃഹങ്ങളിൽ തിരിച്ചെത്തിയത്കണ്ട് അത്ഭുതപ്പെട്ട അച്ഛനമ്മമാർ അവനെ ആശ്ചര്യത്തോടെ നോക്കി. മകൻെറ പ്രഭാവം അറിയാതെ അച്ഛൻ അവനെ ഭ്രഷ്ടനാക്കിയതിൽ പശ്ചാത്തപിച്ചു.

സഗരൻ, ഇവൻെറ പുത്രൻ അംശുമാനേ, യാഗപശുവായ കുതിരയെ തേടിപിടിച്ചുകൊണ്ടുവരുവാനും, തേടിപ്പോയ പിതൃവ്യൻമാരെ കണ്ടുപിടിക്കാനും നിയോഗിച്ചു. അംശുമാൻ തൻെറ പിതൃക്കൾ പോയവഴിയിൽ കൂടിതന്നെ പാതാളം പോയി. അവിടെ കപില മുനിയേയും കുതിരയേയും കണ്ടു. അദ്ദേഹം മഹർഷിയെ നമസ്ക്കരിച്ചു. അജ്ഞലികൂപ്പി ഏകാഗ്രതയോടെ ഭക്തിപൂർവം സ്തുതിച്ചു.

സാക്ഷാൽ ബ്രഹ്മാവിന്നുകൂടി അങ്ങയുടെ മഹത്വം അറിയുകയില്ല. അങ്ങിനെ ഇരിക്കെ അദ്ദേഹത്തിൻെറ സൃഷ്ടികളായ ഞങ്ങൾക്ക് അങ്ങയെ അറിയാത്തതിൽ അത്ഭുതമില്ല. സത്വാദിമായാ ഗുണങ്ങൾ അങ്ങയെ ബാധിക്കുന്നില്ല. അങ്ങ് ഭക്തൻമാർക്ക് ജ്ഞാനോപദേശം ചെയ്വാനായി അവതാരമെടുത്ത ശ്രീഹരിയാണ്. അങ്ങയുടെ സ്വരൂപം ജ്ഞാനമാണ്. അങ്ങയുടെ ദർശനം എൻെറ അജ്ഞാനബന്ധത്തെ നശിപ്പിച്ചു. ഇപ്രകാരം സ്തുതിക്കപ്പെട്ട കപിലമുനി അംശുമാനെ അനുഗ്രഹിച്ചു പറഞ്ഞു. വത്സാ, ഈ കുതിര നിൻെറ മുത്തച്ഛൻെറ യാഗപശുവാണ്. അതു കൊണ്ട്പൊയ്കൊൾക. ഈ കാണുന്ന ഭസ്മം അവരുടെ പാപാഗ്നിയാൽ ദഹിപ്പിക്കപ്പെട്ട അവരുടെ അവശിഷ്ടമാണ്. അവർക്ക് സൽഗതി കിട്ടേണമെങ്കിൽ ഗംഗാജലംകൊണ്ട് തർപ്പണം ചേയ്യേണം മറ്റൊന്നുകൊണ്ടും അവർ പരിശുദ്ധരാകയില്ല.

അംശുമാൻ കപില ഭഗവാനെ പ്രദക്ഷിണം ചെയ്ത് നമസ്ക്കരിച്ച് കുതിരയേയും കൊണ്ടുവന്ന് പിതാമഹന്ന് നൽകി. സഗരൻ ആ അശ്വംകൊണ്ട് യാഗം പൂർത്തിയാക്കി.

സഗരൻ രാജ്യത്തെ അംശുമാനിൽ സമർപ്പിച്ച് എല്ലാം ഉപേക്ഷിച്ച് വനവാസത്തിന്ന് പോയി. അവിടെ തപസ്സിലിരുന്ന് • പരമഗതി പ്രാപിച്ചു.

## 9-ാം അദ്ധ്യായം

അംശുമാൻ സ്വപുത്രനിൽ രാജ്യഭാരമേൽപിച്ച് പിതൃക്കളെ ത്രാണനം ചെയ്വാൻ ഗംഗയെ ഭൂലോകത്തേക്ക് കൊണ്ടുവരുവാൻ തപസ്സിന്നു ചെന്നു. വളരെ കാലം തപസ്സിരുന്നിട്ടും അദ്ദേഹത്തിന്ന് സാധിച്ചില്ല.

അദ്ദേഹത്തിൻെറ പുത്രനായ ദിലീപനും ശ്രമിച്ചു. അദ്ദേഹത്തിന്നും സാധിച്ചില്ല ദിലീപൻെറ പുത്രൻ ഭഗീരഥനാണ് കാര്യം നേടിയത്.

ഭഗീരഥൻ വളരെകാലം ഗംഗാദേവിയെ കുറിച്ച് തപസ്സ് ചെയ്തു. ഗംഗാദേവി പ്രത്യക്ഷയായി. എന്താവേണ്ടത് എന്ന് ചോദിച്ചപ്പോൾ തൻെറ പിതൃക്കളെ നരകയാതനയിൽനിന്ന് രക്ഷിക്കുവാൻ ദേവി ഭൂലോകത്തേക്ക് വരേണമെന്നാവശ്യപ്പെട്ടു.

അപ്പോൾ ഗംഗാദേവി പറഞ്ഞു. താൻവരാം. പക്ഷേ തൻെറ വേഗതയെ തടുത്ത് പതുക്കെ ഒഴുക്ക് ഭൂമിയിലെത്തിക്കണം. ഇത് ആർ ചെയ്യും? എന്നു

മാത്രമല്ല തൻെറ ജലത്തിൽ പാപികളായവർ സ്നാനം ചെയ്യുമ്പോൾ ആ പാപം കെട്ടികിടക്കും. അത് എങ്ങിനെ ഇല്ലാതാക്കും. ഈ പ്രശ്നങ്ങൾക്ക് ഉത്തരം കാണേണ്ടതാണ്. എന്നു പറഞ്ഞു.

അപ്പോൾ ഭഗീരഥൻ പറഞ്ഞു. ലോകത്തെ പരിശുദ്ധമാക്കുവാൻ പറ്റിയ എത്രയോ സാധുക്കൾ സ്നാനപാനാദികൾ ചെയ്യുമ്പോൾ പാപഹരനായ ഹരി അവരിലിരിക്കുന്നത്കൊണ്ട് പാപികൾ നിക്ഷേപിക്കുന്ന പാപത്തെ അവർ ഇല്ലാതെ ആക്കും. അങ്ങയുടെ പതന ശക്തിയെ ശ്രീ രുദ്രൻ ധരിക്കും. സമസ്ത ലോകസ്വരൂപനായ ആ ദേവൻ വേണ്ടത് ചെയ്യും.

ഗംഗാദേവി സമ്മതിച്ചു. അവരുടെ സമ്മതത്തോടെ ശ്രീരുദ്രപ്രസാദത്തിന്നായി തപസ്സിന്നു പോയി. ഭഗവാൻ പ്രത്യക്ഷനായി. ഗംഗയെ തൻെറ ശിരസ്സിൽ ധരിക്കാമെന്ന് ഏറ്റു. അദ്ദേഹം പറഞ്ഞു. "ഭൂലോകവാസികൾക്ക് നൻമചെയ്വാൻ എനിക്ക് എപ്പോഴും സന്തോഷമാണ്. അതിന്നും പുറമെ ശ്രീഹരിയുടെ പാദസ്പർശനം കൊണ്ട് പുറപ്പെട്ട ജലം എൻെറ ശിരസ്സിൽ ധരിക്കുന്നത് എനിക്ക് ആനന്ദവുമാണ്".

രാജർഷിയായ ഭഗീരഥൻ ഗംഗയെ തൻെറ പിതാക്കൾ ഭസ്മമായി കിടക്കുന്ന സ്ഥലത്തേക്ക് കൊണ്ടുപോയി. ഭഗീരഥൻ വായുവേഗതയുള്ള തേരിൽ മുമ്പിലും പിന്നാലെ ഗംഗയും പ്രവഹിച്ചു. ഗംഗ പോകുന്ന സ്ഥലങ്ങളെല്ലാം പരിശുദ്ധമായി. സാഗരപുത്രൻമാരുടെ ഭസ്മത്തിൻെറ മീതെ ഒഴുകി. അവർക്കെല്ലാം മോചനം കിട്ടി. അവർ പരലോകം പ്രാപിച്ചു.

ഹരിചരണാരവിന്ദത്തിൽ കൂടി ഒഴുകിയത് കൊണ്ടാണ് ഗംഗക്ക് ഇത്രമാഹാത്മ്യം. സംസാരക്ലേശത്തെ നിശ്ശേഷം നശിപ്പിക്കാനും സായൂജ്യത്തിൻെറ ലഭ്യത സാധിപ്പിക്കുവാനും ആ ഗംഗക്ക് കഴിഞ്ഞു.

ഇനി ഭഗീരഥവംശവർണ്ണന. ഭഗീരഥൻെറ പുത്രൻ ശ്രുതൻ. ആ പരമ്പരയിൽ ഋതുപർണ്ണനെന്ന ഒരു രാജാവുണ്ടായിരുന്നു. ഇദ്ദേഹം നളമഹാരാജാവിൻെറ സഖാവായിരുന്നു. ഋതുപർണ്ണൻ അക്ഷഹൃദയവിദ്യയെ നളന്നുപദേശിച്ചിട്ട് നളനിൽ നിന്ന് അശ്വഹൃദയവിദ്യയെ സമ്പാദിച്ചു.

ഋതുപർണ്ണൻെറ പരമ്പരയിൽ സൗദാസൻ . അദ്ദേഹത്തിൻെറ ഭാര്യ മദയന്തി. അദ്ദേഹത്തെ മിത്രസഹനെന്നും കൽമഷപാദനെന്നും വിളിച്ചിരുന്നു. അദ്ദേഹത്തെ വസിഷ്ഠൻ ശപിച്ചിരുന്നു. അതിനാൽ രക്ഷസ്സായി.

സംഭവം നടന്നത് ഈ വിധത്തിലാണ്. സൗദാസൻ നായാട്ടിന്നു പോയപ്പോൾ അവിടെ വെച്ച് ഒരു രാക്ഷസനെ വധിക്കയുണ്ടായി. എന്നാൽ അവൻെറ കൂടെ ഉണ്ടായിരുന്ന സഹോദരനെ വിട്ടയച്ചു. സഹോദരൻ രാജാവിനോട് ഗൂഢമായി പകവെച്ച് പുലർത്തി. ഇവൻ കൊട്ടാരത്തിൽ വെപ്പുകാരനായി താമസിച്ചു. ഒരു ദിവസം കുലഗുരു വസിഷ്ഠമഹർഷി അവിടെ വന്നപ്പോൾ രാജാവ് ആഹാരത്തിന്ന് ക്ഷണിച്ചു. വെപ്പുകാരനായ രാക്ഷസൻ കൽപിച്ചുകൂട്ടി മനുഷ്യമാംസം തെയ്യാറാക്കി വിളമ്പി. മഹർഷി ഇത് അറിഞ്ഞ് രാജാവിനെ ശപിച്ചു. രാക്ഷസനായി ഭവിക്കുക എന്ന്. പിന്നീടാണ് ഗുരു മനസ്സിലാക്കിയത് ഇത് വെപ്പുകാരൻ പറ്റിച്ച പണിയാണ് എന്ന്. അപ്പോൾ ശാപം 12 വർഷത്തെക്കായി മാറ്റി.

രാജാവ്, പ്രതിശാപം ചെയ്വാൻ പുറപ്പെട്ടപ്പോൾ ഭാര്യ മദയന്തി തടുത്തു. ഗുരുവിനെ ശപിക്കുന്നത് ആപത്താണെന്നും പലേ അനർത്ഥങ്ങൾക്കും അതു

കാരണമാകുമെന്നാണ് അവർ പറഞ്ഞത്. പക്ഷേ ശപിക്കാൻ എടുത്ത ജലം ഉഗ്രമായി പരിണമിച്ചിരിക്കയാൽ അത് എവിടെ ഒഴിക്കും എന്നത് പ്രശ്നമായി. അദ്ദേഹം തൻെറ പാദങ്ങളിൽ അതിനെ ഒഴിച്ചു. മിത്രമായ കളത്രത്തിൻെറ വാക്ക് അംഗീകരിച്ചതിനാൽ മിത്രസഹനെന്നും ശാപോദകം കാലിൽ ഒഴിച്ച് പാദങ്ങൾ കറുപ്പ് വർണ്ണമായതിനാൽ കൽമഷപാദൻ എന്നും പേരുകൾ ഇദ്ദേഹത്തിന്നുണ്ടായി.

മഹർഷിയുടെ ശാപകാരണത്താൽ കാട്ടിൽ രാക്ഷസനായി നടക്കുമ്പോൾ അവിടെ വസിക്കുന്ന ഒരു ബ്രാഹ്മണദമ്പതിമാർ മൈഥുനം ചെയ്യുന്നത് കണ്ടു. ഇദ്ദേഹത്തിന്ന് വിശപ്പ് ബാധിച്ച് നടക്കയായിരുന്നു. ബ്രാഹ്ണനെ പിടികൂടി ഭക്ഷിക്കാൻ പുറപ്പെട്ടു. ബ്രാഹ്മണി എത്രയോ കേണപേക്ഷിച്ചു. "അദ്ദേഹം സന്താനത്തെ ആഗ്രഹിച്ച് മൈഥുനം ചെയ്യുന്ന വേളയിലാണ് നീ അദ്ദേഹത്തെ പിടികൂടിയത്. നീ അദ്ദേഹത്തെ വിടുക". അവൻ കൂട്ടാക്കിയില്ല അപ്പോൾ അവർ ശപിച്ചു. കാമാർത്തയായി നീയും മൈഥുനം ചെയ്വാൻ ഇടയായാൽ മരണത്തിന്നിടയാകട്ടെ എന്ന്. ഇപ്രകാരം ശപിച്ചശേഷം അവർ അഗ്നികൂട്ടി ഭർത്താവിൻെറ എല്ലുകളെല്ലാം പെറുക്കി അഗ്നിയിലിട്ട് താനും ആ അഗ്നിയിൽ വീണു മരിച്ചു.

വസിഷ്ഠമഹർഷിയുടെ ശാപകാലാവധി 12 വർഷമാണല്ലോ. അത് കഴിഞ്ഞ് വീണ്ടും രാജാവെന്ന നിലക്ക് നാട്ടിലേക്ക് മടങ്ങി. ഭാര്യയുടെ അടുക്കൽ ശയനത്തിന്ന് പുറപ്പെട്ടപ്പോൾ ശാപവിവരം അറിഞ്ഞ ദമയന്തി അത് വിലക്കി.

സൗദാസൻ ആ കാരണത്താൽ സ്ത്രീസുഖം തീരെ ഉപേക്ഷിച്ചു. സന്താനമില്ലാതിരുന്നതിനാൽ സൗദാസൻെറ അപേക്ഷപ്രകാരം മദയന്തിയിൽ വസിഷ്ഠമഹർഷി സന്തത്യുൽപാദനം ചെയ്തു. മദയന്തി 7 വർഷം ഗർഭം പേറി നടന്നു. പ്രസവിക്കുന്നില്ലെന്ന് കണ്ട് വസിഷ്ഠൻ കല്ല് കൊണ്ട് ഉദരം ഇടിച്ചു. അപ്പോൾ കുട്ടി ജനനമായി. ആ കുട്ടിയെ അശ്മകനെന്ന് [അശ്മം= കല്ല്] പേർ വിളിച്ചു.

അശ്മകൻെറ പുത്രൻ മൂലകൻ- ഇദ്ദേഹത്തെ നാരീകവചൻ എന്നും വിളിക്കാറുണ്ട്. പരശുരാമൻെറ കാലമായിരുന്നു അപ്പോൾ. പരശുരാമൻ വന്നപ്പോൾ സ്ത്രീകൾ ചുറ്റുമിരുന്ന് അവനെ രക്ഷിച്ചുപോൽ. അതിനാൽ നാരീകവചമെന്ന് പേർ വന്നു. ക്ഷത്രിയകുലത്തെ നിലനിർത്തുന്നവനായതിനാൽ മൂലകൻ എന്നും പേർ വന്നു.

മൂലകൻെറ പുത്രൻ ദശരഥൻ - ഈ പരമ്പരയിൽ ഖട്വാംഗൻ ജനിച്ചു. ഇദ്ദേഹം മഹാപരാക്രമി ആയിരുന്നു. ദേവാസുരയുദ്ധത്തിൽ ദേവൻമാരുടെ ആവശ്യപ്രകാരം. ഇദ്ദേഹം അവരെ സഹായിക്കാൻ പോയിരുന്നു. ദേവൻമാർ യുദ്ധാനന്തരം ഇദ്ദേഹത്തോട് വരമെന്താണ് വേണ്ടത് എന്ന് ചോദിച്ചപ്പോൾ തനിക്ക് യാതൊരാഗ്രഹവുമില്ലെന്നും എന്നാൽ തനിക്ക് ഇനി മരിക്കാൻ എത്ര കാലമുണ്ട് എന്ന് അറിവാൻ താൽപര്യമുണ്ടെന്നും പറഞ്ഞു. അവർ അദ്ദേഹത്തിന്ന് ഇനി 1 മുഹൂർത്തസമയമേ ഉള്ളു എന്ന് പറഞ്ഞപ്പോൾ ആ വിവരം അറിയിച്ചതിന്ന് അവരോട് നന്ദി പറഞ്ഞ് വായുവേഗതയിൽ പറക്കുന്ന ഒരു വിമാനത്തിൽ തൻെറ രാജധാനിക്ക് വന്ന് ഒരു മുറിയിൽ ഏകാന്തതയിൽ വാതിലുകൾ അടച്ച് നിശ്ശബ്ദനായി തീവ്രമായ ധ്യാനത്തിൽ ഭഗവൽ പാദങ്ങളേ

ശരണം എന്ന ലക്ഷ്യത്തിൽ മനസ്സിനെ ഏകാഗ്രമാക്കി ഇരുന്നു. സംസാരവിഷയത്തിൽ ആസക്തി ഇല്ലാത്തവനും സുഖഭോഗങ്ങളിൽ തൽപരനല്ലാത്തവനും ആയിരുന്നു. അദ്ദേഹത്തിന്റെ ബുദ്ധിയെ ഈ വിധത്തിൽ തിരിച്ചത് അന്തര്യാമിയായ ഭഗവാനായിരുന്നു. ആ കാരണത്താൽ അന്ത്യസമയത്തിൽ ഭഗവാനെ സ്മരിക്കാനും നാമം ഉച്ചരിക്കാനും ഭഗവാനെ ദർശിക്കാനും പരമപദമടയുവാനും സാദ്ധ്യമായി.

## 10-ാം അദ്ധ്യായം

ഖട്വാംഗനിൽനിന്ന് ദീർഘബാഹുവും അവനിൽനിന്ന് കീർത്തിമാനായ രഘുവും അവനിൽ നിന്ന് അജനും അവനിൽ നിന്ന് ദശരഥനും ഉണ്ടായി.

രാവണാദിരാക്ഷസൻമാരാൽ ദ്രോഹിക്കപ്പെട്ട ദേവൻമാർ പ്രാർത്ഥിച്ചപ്പോൾ ശ്രീഹരി തന്റെ അംശാംശങ്ങളായിട്ട് 4 പേർ ദശരഥപുത്രൻമാരായി ജനിച്ചു. രാമ ലക്ഷ്മണ ഭരത ശത്രുഘ്നൻമാർ. രാമൻ കൗസല്യയിലും ഭരതൻ കൈകേകിയിലും ലക്ഷ്മണ ശത്രുഘ്നൻമാർ സുമിത്രയിലും ജനിച്ചു.

വിശ്വാമിത്രന്റെ യാഗം സംരക്ഷിപ്പാൻ അദ്ദേഹത്തിന്റെ ആവശ്യപ്രകാരം താടക മാരീചൻ മുതലായ രാക്ഷസൻമാരെ ഹനിപ്പാനായി രാമ ലക്ഷ്ണൻമാർ അദ്ദേഹത്തോടൊപ്പം ചെന്നു. ദുഷ്ടരാക്ഷസൻമാരെ സംഹരിച്ചു. അനന്തരം സീതാസ്വയംവരം ഉണ്ടെന്നറിഞ്ഞു അതിൽ പങ്കെടുക്കാനായി ജനകമഹാരാജാവിന്റെ മിഥിലാപുരിക്ക് പോയി. ശ്രീരാമൻ ശിവചാപം മുറിക്കൽ എന്ന സ്വയംവരത്തിന്റെ നിർണ്ണയപദ്ധതിയിൽ പങ്കെടുത്തു. ചാപം മുറിച്ച്. സീതാപരിണയത്തിന്നർഹനായി. തന്റെ മാറിൽ സ്ഥിരയായി വസിക്കുന്ന ലക്ഷ്മീദേവി തന്നെയാണ് സീതയായി തന്നെ വിവാഹം കഴിച്ചത്.

അനന്തരം സത്യപാശത്താൽ ബന്ധിതനായ പിതാവിന്റെ ആജ്ഞയെ പരിപാലിപ്പാൻ വേണ്ടി രാജ്യത്തേ അതിലുള്ള എല്ലാ ഐശ്വര്യസമൃദ്ധിയോടെ ഉപേക്ഷിച്ച് സീതാലക്ഷ്മണ സഹിതനായി വനം പ്രവേശിച്ചു.

അപ്പോൾ വന്ന കാമവികാരിയായ ശൂർപ്പണഖ എന്ന രാക്ഷസിയെ വിരൂപയാക്കി അവളുടെ സഹോദരൻമാരായ ഖരദൂഷണാദികളടങ്ങിയ വമ്പിച്ച 14000 പേർ ഉൾക്കൊള്ളുന്ന രാക്ഷസ സൈന്യത്തെ നശിപ്പിച്ചു.

ശൂർപ്പണഖയിൽ നിന്ന് സീതയുടെ സൗന്ദര്യഗുണങ്ങളറിഞ്ഞ അവളുടെ സഹോദരൻ ലങ്കാധിപൻ രാവണൻ, മൻമഥവികാരത്താൽ പരവശനായി. മാരീചനെ പൊൻമാനായി അയച്ച് സീതയിൽനിന്ന് രാമലക്ഷ്മണൻമാരെ അകറ്റി. സീത തനിയെ ഇരിക്കുന്ന അവസരത്തിൽ അവളെ അപഹരിച്ചു തന്റെ തേരിൽ കയറ്റികൊണ്ടുപോയി.

രാമലക്ഷ്മണൻമാർ സീതയെ ആശ്രമത്തിൽ കാണാതെ വിലപിച്ച് കാട്ടിൽ അവളെ തേടി നടന്നു. വഴിമദ്ധ്യേ ജടായുവെന്ന പക്ഷീന്ദ്രൻ രാവണനെ എതിർത്തു. രാവണന്റെ വെട്ടേറ്റ് മുറിവേറ്റ് രാമനാമം ജപിച്ചുകിടുക്കുന്നതിനെകണ്ട ശ്രീരാമൻ സീതാവൃത്താന്തം അവനിൽനിന്ന് മനസ്സിലാക്കി. അവന്ന് ദർശനം കൊടുത്ത് അവനെ ആശ്വസിപ്പിച്ച് സുഖമായി അന്ധ്യശ്വാസം വലിപ്പിച്ചു അനുഗ്രഹിച്ചു. ജടായുവിന്റെ സംസ്കാരാദികൾ രാമലക്ഷ്മണൻമാർ ചെയ്തു.

പിന്നീട്തന്നെ ഭക്ഷിപ്പാൻ വന്ന കബന്ധനെ വധിച്ചു ശാപവിമുക്തനാക്കി. അനന്തരം വാനരനേതാവായ സുഗ്രീവനെ ഹനുമാൻ മുഖേന ദർശിച്ച് അന്യോന്യം സഹായിക്കാമെന്ന കരാറിൻമേൽ സുഗ്രീവൻെറ ഭാര്യയെ അപഹരിച്ച അവൻെറ ജ്യേഷ്ഠൻ ബാലിയെ നിഗ്രഹിച്ച് സുഗ്രീവനെ വാനരൻമാരുടെ രാജാവാക്കി.

അതിന്ശേഷം വാനരസൈന്യത്തേ സീതയെ തേടാൻ പലസ്ഥലത്തേക്കും അയച്ചു. ഹനുമാൻ അംഗദൻ മുതലായവർ ലങ്കാഭാഗത്തേക്കും ചെന്നു. ഹനുമാൻ സമുദ്രം കടന്ന് സീതയെ കണ്ട് ലങ്കാപുരിദഹിപ്പിച്ച് രാവണൻെറ ബലം എത്രയാണെന്ന് മനസ്സിലാക്കി ശ്രീരാമനേ വിവരമറിയിച്ചു. പിന്നീട് ശ്രീരാമൻ വമ്പിച്ച സൈന്യത്തോടെ ലങ്കാപുരിക്ക് പുറപ്പെട്ടു. സമുദ്രക്കരയിലെത്തി. 3 ദിവസം ഉപവസിച്ചു. സമുദ്രം ശ്രദ്ധിക്കാഞ്ഞതിനാൽ രാമൻ കോപിച്ചു. അപ്പോൾ സമുദ്രം കാഴ്ചദ്രവ്യങ്ങളോടെ വന്ന് ഭഗവാനെ നമസ്ക്കരിച്ചു. സേതുബന്ധനത്തിന്നു വഴിവിട്ടുകൊടുത്തു. അനന്തരം സേതുബന്ധിച്ച് സമുദ്രം കടന്നിട്ട് ലങ്കയിൽ പ്രവേശിച്ചു.

വാനരസൈന്യം ലങ്കാപുരിയെ മർദ്ധിച്ചു. രാവണൻ തൻെറ മക്കളേയും അനുജൻമാരേയും വമ്പിച്ച സൈന്യങ്ങളോടെ യുദ്ധത്തിന്നയച്ചു. എല്ലാം കൊല്ലപ്പെട്ടു. സൈന്യങ്ങളെല്ലാം നശിക്കുന്നത് കണ്ട് രാവണൻ തന്നെയുദ്ധത്തിന്ന് പുറപ്പെട്ടു. പുഷ്പകവിമാനമാണ് രാവണൻെറ വാഹനം. അപ്പോൾ സ്വർഗ്ഗത്തിൽനിന്ന് ഇന്ദ്രൻ മാതലിയെ രഥത്തോടെ അയച്ചു. ശ്രീരാമശരം രാവണൻെറ മാർവ്വിടം പിളർന്നു. അവൻ വിമാനത്തിൽനിന്ന് താഴത്ത് വീണു.

രാമലക്ഷ്മണൻമാരാൽ കൊല്ലപ്പെട്ട അനേകം രാക്ഷസവീരൻമാരുടെ ഭാര്യമാരും രാവണൻെറ ഭാര്യ മണ്ഡോദരിയും അവരവരുടെ ഭർത്താക്കൻമാരുടെ മൃതശരീരങ്ങളെ പുണ്ട് വിലപിച്ചു. മണ്ഡോദരി പറഞ്ഞു: രാമൻെറയും സീതയുടെയും മഹത്വമറിയാതെ കാമാധീനനായി ഈ മാതിരി പ്രവൃത്തിച്ചത് അനുചിതമായി. അങ്ങയുടെ അന്യസ്ത്രീകളോടുള്ള മനോഭാവം ഞങ്ങളെ എല്ലാം വിധവകളാക്കി. അങ്ങയുടെ ശരീരം കഴുക്കൾക്ക് ഭക്ഷണമായി. അങ്ങയുടെ ആത്മാവ് നരകത്തിലും പതിക്കും. എല്ലാം കഷ്ടാൽ കഷ്ടതരമായി. എന്ന് പറഞ്ഞു കരഞ്ഞു.

ശ്രീരാമൻ അവരെ എല്ലാം ആശ്വസിപ്പിച്ചു. വിഭീഷണനോട് മരിച്ചുപോയവർക്കുള്ള പിതൃകർമ്മങ്ങൾ ചെയ്വാൻ ഉപദേശിച്ചു. പിന്നീട് അശോകവനികയിലുള്ള ആശ്രമത്തിൽ ശിംശുപാവൃക്ഷച്ചുവട്ടിൽ ഇരിക്കുന്ന സീതയെ കണ്ട് അവരെ പുഷ്പകവിമാനത്തിലിരുത്തി വിഭീഷണനും വാനരാധിപൻമാരും ചേർന്ന വലിയൊരു സംഘ്യത്തോടെ അയോദ്ധ്യക്ക് മടങ്ങി.

ഇങ്ങിനെ പിതൃകൽപനയെ സത്യസന്ധമായി നടത്തി. രാമൻെറ അഭാവത്തിൽ രാജ്യഭരണം നടത്തിയത് ഭരതനായിരുന്നു. രാമപ്രതിനിധിയായി രാമൻെറ മെതിയടിയെവെച്ചാണ് ഭക്തിപൂർവ്വം ഭരിച്ചത്. ശ്രീരാമൻ വരുന്നത്വരെ അയോദ്ധ്യയിൽ പ്രവേശിക്കാതെ പുറത്തുള്ള ഒരു ഗ്രാമമാണ് താൽക്കാലികതലസ്ഥാനമായി ഉപയോഗിച്ചത്. രാജഭോഗങ്ങളെ എല്ലാം ഉപേക്ഷിച്ച് ഗോമൂത്രത്തിൽ പാകംചെയ്ത യവം ഭക്ഷിച്ചും വൽക്കലം ധരിച്ചും ദർഭ നിലത്തു വിരിച്ചു കിടന്നും ജടകൾ ധരിച്ചുമാണ് നീണ്ട 14 കൊല്ലം രാജ്യം ഭരിച്ചത്. ഇതെല്ലാം

രാമൻ അറിഞ്ഞപ്പോൾ ഭരതനിൽ എന്തൊന്നില്ലാത്ത കാരുണ്യം ഉണ്ടായി.

ശ്രീരാമന്റെ വരവ് പ്രമാണിച്ച് വളരെ വിശേഷപ്പെട്ട സ്വീകരണം ഒരുക്കിയിരുന്നു. അദ്ദേഹം മെതിയടികളെ തലയിൽ വെച്ചും മന്ത്രിമാർ പുരവാസികൾ മുതലായവരോടും ചേർന്നു സ്വീകരിച്ചു. മെതിയടികളെ മുൻഭാഗത്ത് വെച്ച് നമസ്ക്കരിച്ചു. രാമൻ ഭരതനെ ആലിംഗനം ചെയ്തു. പ്രേമാശ്രുക്കൾകൊണ്ടു അഭിഷേകം ചെയ്തു. ബ്രാഹ്മണരേയും മറ്റു ഗുരുഭൂതൻമാരേയും രാമസീതാലക്ഷ്മണൻമാർ നമസ്ക്കരിച്ചു.

പ്രജകൾക്ക് രാമന്റെ വരവ് അതിയായ സന്തോഷത്തെ ഉണ്ടാക്കി. അയോദ്ധ്യാപ്രവേശനസമയത്ത് ഭരതൻ മെതിയടികളേയും സുഗ്രീവൻ ആലവട്ടവും വിഭീഷണൻ വെൺചാമരവും ഹനുമാൻ വെൺകൊറ്റക്കുടയും പിടിച്ചു. ശത്രുഘ്നൻ ആവനാഴിയും അംഗദൻ ഖഡ്ഗവും സീതാദേവി തീർത്ഥപാത്രവും ജാംബവാൻ സ്വർണ്ണാങ്കിതപരിചയും പിടിച്ചു. വാരസ്ത്രീകൾ നൃത്തം ചെയ്തു സ്തുതിപാലകൻമാർ ഗാനങ്ങൾ പാടി.

അയോദ്ധ്യയിൽ മാതാവ് കൗസല്യയേയും മറ്റ് മാതാക്കൻമാരേയും വസിഷ്ഠാദികളായ ഗുരുഭൂതൻമാരേയും അവരുടെ പത്നിമാരേയും സ്നേഹജനങ്ങളേയും യഥോചിതം നമസ്ക്കാരാശ്ലേഷാദികൾകൊണ്ട് സന്തോഷിപ്പിച്ചു. സീതയും ലക്ഷ്മണനും ഗുരുജനങ്ങളെ വന്ദിച്ചു. അമ്മമാർ മക്കളെ മടിയിലിരുത്തി സന്തോഷാശ്രുക്കൾകൊണ്ടു അഭിഷേകം ചെയ്തു.

ജടകളഞ്ഞശേഷം വസിഷ്ഠർ 4 സമുദ്രങ്ങളിലേയും ഗംഗമുതലായ മഹാനദികളിലേയും ജലംകൊണ്ട് ശ്രീരാമനെ രാജാവായി അഭിഷേകം ചെയ്തു. ഭരതൻ ദണ്ഡനമസ്ക്കാരം ചെയ്ത് രാമനെ സന്തോഷിപ്പിച്ചതിനാലാണ് ഭരതനിൽനിന്ന് രാജ്യഭാരം ഏറ്റെടുത്തത്.

ശ്രീരാമഭരണകാലത്ത് ത്രേതായുഗമാണെങ്കിലും കൃതയുഗംപോലെ ധർമ്മത്തിന്ന് പരിപൂർണ്ണത ഉണ്ടായിരുന്നു. ഈ കാലത്ത് വനങ്ങൾ, നദികൾ, പർവ്വതങ്ങൾ, സമുദ്രങ്ങൾ, ഇവ പ്രജാഭിവൃദ്ധിക്കും, ക്ഷേമത്തിന്നും വേണ്ടതെല്ലാം ലോഭം കൂടാതെ നൽകിയിരുന്നു. ആധി വ്യാധി ജര ക്ഷീണം ദുഃഖം ഭയം ഇവ ആർക്കും ഉണ്ടായിരുന്നില്ല. മരണം ഇച്ഛരിക്കാത്തവർക്ക് മരണവും നീണ്ടുപോയിരുന്നു. ഏകപത്നീവ്രതനായത് കൊണ്ടും മറ്റും രാജാക്കൻമാരുടെ ഇടയിൽ മാതൃകാപുരുഷനായിരുന്നു. രാഗലോഭാദിദോഷങ്ങൾ ലേശവുമില്ലാതിരുന്നു രാമന്റെ ഗൃഹസ്ഥാശ്രമധർമ്മം. ഈ അവതാരം ഒരു മാതൃകാഗൃഹസ്ഥാശ്രമിയുടെ ജീവിതം എങ്ങിനെ ഇരിക്കേണമെന്ന് ജനങ്ങളെ ധരിപ്പിക്കുവാനുള്ളതായിരുന്നു. സീതാദേവിയും വിനയം, അടക്കം, ഒതുക്കം, പരിശുദ്ധപ്രേമം, അനുസരണം, ബുദ്ധിശക്തി, ലജ്ജ, എന്നീ ഗുണങ്ങളാൽ ശ്രീരാമനെ ഏറ്റവും ആനന്ദിപ്പിക്കുന്ന മാതിരിയായതിനാൽ ഒരു മാതൃകാപത്നിതന്നെ ആയിരുന്നു.

## 11-ാം അദ്ധ്യായം

മനുഷ്യലീലയെ അംഗീകരിച്ചിരിക്കുന്ന ശ്രീരാമൻ ആചാരവിധിപ്രകാരം വേദോക്തമായ യാഗങ്ങളെ ചെയ്യിച്ചു. രാജധർമ്മമാണ് വേദങ്ങളെ രക്ഷിക്കൽ. യാഗത്തിൽ പങ്കെടുത്ത ഹോതാവ്. അദ്ധ്വര്യു ആചാര്യൻ മുതലായ

വർക്ക് ഭൂമി ദാനം ചെയ്തു. ഇങ്ങിനെ ഭൂമി മുഴുവനും ബ്രാഹ്മണർക്ക് ദാനം ചെയ്തശേഷം തനിക്ക് ഉടുവസ്ത്രങ്ങളും, ധരിച്ചആഭരണങ്ങളും മാത്രം അവ ശേഷിച്ചു. സീതാദേവിയും മംഗല്യമൊഴികെ മറ്റെല്ലാ ആഭരണങ്ങളും ദാനം ചെയ്തു.

ബ്രാഹ്മണർ ആ ഭൂമികളെല്ലാം രാമന്ന് തന്നെ തിരിച്ചു കൊടുത്തു. ജ്ഞാന ദാനം നല്കിയ നിന്തിരുവടി ഞങ്ങൾക്ക് സർവ്വവും നൽകിയിരിക്കുന്നു. (ആത്മാവിനെ ഒഴിച്ചുള്ള മറ്റൊന്നിലും ആഗ്രഹമില്ലാതിരിക്കുന്നതാണ് ജ്ഞാന ദാനം.)

ഇങ്ങിനെ രാജ്യപരിപാലനം ചെയ്തുകൊണ്ടിരിക്കുമ്പോൾ ജനസമൂഹം തന്നെ പറ്റി എന്തുപറയുന്നു എന്നറിവാൻ വേണ്ടി വേഷച്ഛന്നനായി സഞ്ച രിക്കുമ്പോൾ ഏതോ ഒരാൾ അവന്റെ ഭാര്യയെ ഉദ്ദേശിച്ച് പറയുന്നത് കേട്ടു. "അന്യഗൃഹത്തിൽ പ്രവേശിച്ച് പാതിവ്രത്യത്തിന്ന് ഭംഗം വരുത്തിയ നിന്നെ ഞാൻ സ്വീകരിക്കയില്ല. ഞാൻ രാമനല്ല. അന്യഗൃഹത്തിൽ വസിച്ച സീതയെ രാമൻ സ്വീകരിച്ചത്പോലെ ഞാൻ ചെയ്യുകയില്ല."

ഈ മാതാരി ജനങ്ങൾ പലതും പറയും. അത് അത്ര കാര്യമാക്കേണ്ട ആവശ്യമില്ല. എങ്കിലും ലോകാപവാദം ബഹുമാനിക്കേണ്ടതാവശ്യമാണ് എന്ന് കരുതി സീതയെ ഉപേക്ഷിക്കാൻ തീർച്ചയാക്കി പിറ്റേ ദിവസം സീതയെ കാട്ടിൽ ലക്ഷ്മണൻ കൊണ്ടുപോയാക്കി.

സ്ത്രീകൾ ദുഷിച്ചാൽ ലോകം ദുഷിച്ചു. ലോകഹിതത്തിന്നായി നിർദ്ദോ ഷിയായ തന്റെ ഭാര്യയെകൂടെ ഉപേക്ഷിക്കേണം എന്ന് ഭഗവാൻ കാണിച്ചു.

സീത ഗർഭിണി ആയിരുന്നു. അവർ സമീപത്തുണ്ടായിരുന്ന ഒരാശ്രമത്തിൽ പ്രവേശിച്ചു അത് വാല്മീകിയുടേതായിരുന്നു. വാല്മീകി ആദരപൂർവ്വം തന്റെ പുത്രിയെപോലെ ആദരിച്ചു. കാലമായപ്പോൾ 2 കുട്ടികളെ പ്രസവിച്ചു. അവ ർക്ക് കുശൻ ലവൻ എന്ന പേരുകൾ ഇട്ട് വാൽമീകി ജാതകർമ്മം ചെയ്തു.

സീത കുട്ടികളെ വാൽമീകിയെ ഏൽപിച്ച് ശ്രീരാമപാദങ്ങളെ ധ്യാനിച്ച് ഭൂമിയുടെ അന്തർഭാഗത്തേക്ക്പോയി. ഭഗവാൻ ശ്രീരാമചന്ദ്രൻ 6 ഗുണങ്ങൾ തികഞ്ഞവനാണെങ്കിലും സീതാദേവിയുടെ വിയോഗം വളരെ ക്ലേശം ഉണ്ടാക്കി.

ഭരതൻ ദിഗ് ജയം തേടുമ്പോൾ അനേകം ഗന്ധർവൻമാരെ സംഹരിച്ചു. അവരുടെ ധനം അപഹരിച്ചുകൊണ്ടുവന്നു. ഭരതലക്ഷ്മണശത്രുഘ്നൻമാ ർക്കു ഈരണ്ടുവീതംപുത്രൻമാർ ഉണ്ടായിട്ടുണ്ട്. ശത്രുഘ്നൻ മധുവിന്റെ പുത്രൻ ലവണനെ സംഹരിച്ച് അവിടെ മഥുര എന്ന പട്ടണം നിർമ്മിച്ചു.

സീതാഭാവത്തിൽ ശ്രീരാമൻ ബ്രഹ്മചര്യം ദീക്ഷിച്ചു. 13000 വർഷം മുടക്കം കൂടാതെ പ്രതിദിനം അഗ്നിഹോത്രാദികൾ ചെയ്ത് രാജ്യം പരിപാലിച്ചു. അന ന്തരം അദ്ദേഹം തന്റെ ജ്യോതിസ്വരൂപത്തെ പ്രവേശിച്ചു.

ശ്രീരാമൻ അസ്ത്രങ്ങളെകൊണ്ട് സേതു ബന്ധനം ചെയ്തു. വാനരൻമാ രുടെ സഹായം സ്വീകരിച്ചു. സീതയെ കാണാതായപ്പോൾ സീതയെ കാട്ടി ലെങ്ങും തേടി വിലപിച്ചു. ഇങ്ങിനെ സാധാരണക്കാരനെപോലെ മനുഷ്യനാ ടകം അഭിനയിച്ചു. വാസ്ഥവത്തിൽ ഇതെല്ലാം ആവശ്യമുണ്ടോ? ഉണ്ട് എന്നാണ്. ഓരോരോ സന്ദർഭങ്ങളിൽ ജനങ്ങളോ രാജാക്കൻമാരോ ചെയ്യേണ്ട കാര്യ ങ്ങൾ എന്തെല്ലാം എന്ന് കാണിക്കുകയാണ്. സുഖവും ദുഃഖവും ഇടക

ലർന്നുവരും. ഇത് സാധാരണയാണ്. പരാക്രമം വേണ്ടസ്ഥലത്ത് അത് രാജാക്കൻമാർ കാണിക്കേണം. ദുഷ്ടൻമാരെ നിഗ്രഹിക്കേണം. സദാചാര തൽപരൻമാരെ സ്നേഹിക്കേണം. ജാതികുല ഉച്ചനീചയോനിസ്ഥർ എന്ന ഭേദഗതി ഇല്ലാതെ ആരാരാണോ തൻെറ ഭക്തൻമാർ അവരിൽ വാത്സല്യം ചൊരിയുക. ഭാര്യാധർമ്മം ഇന്നതാണ് എന്നും ഭാര്യയും ഭർത്താവും ഏതുവിധം പെരുമാറേണം എന്നതും ഒരു പാഠമാക്കീട്ടുണ്ട്. ജ്യേഷ്ടാനുജൻമാരോടുള്ള ബന്ധം, ഗുരുഭക്തി, ബ്രാഹ്മണഭക്തി, ഏകപത്നീവ്രതം, ഇങ്ങിനെ എത്ര എത്ര കാര്യങ്ങളിലാണ്. ശ്രീരാമചന്ദ്രൻ മാതൃകയായിട്ടുള്ളത്. അതുകൊണ്ട് തന്നെയാണ് അദ്ദേഹത്തിൻെറ കീർത്തി, യുഗങ്ങൾ കഴിഞ്ഞും ഭാരതത്തിൽ മാത്രമല്ല ഏഷ്യാഖണ്ഡം മുഴുവനും യൂറോപ്പിൽ പലേസ്ഥലങ്ങളിലും ഇന്നും പ്രചാരത്തിലുള്ളത്. എത്ര എത്ര രാമായണങ്ങൾ, എത്ര എത്ര ഭാഷകളിൽ. ഇത്ര വിശേഷപ്പെട്ട മറ്റൊരവതാരം ഭഗവാൻ സ്വീകരിച്ചിട്ടുണ്ടോ എന്ന് സംശയമാണ്.

ഈ രാമായണ കഥ കീർത്തിക്കുന്നവരുടേയും കേൾക്കുന്നവരുടേയും പാപങ്ങളെ നശിപ്പിക്കുവാൻ തക്ക പരിശുദ്ധമായതാണ്. അയോദ്ധ്യാവാസികളിൽ ആരാര് ശ്രീരാമചന്ദ്രനെ സ്നേഹപൂർവ്വം സ്പർശിക്കുകയോ ദർശിക്കുകയോ ഒരുമിച്ചു വസിക്കുകയോ മറ്റുവിധത്തിൽ അടുത്തു പെരുമാറുകയോ ചെയ്തിട്ടുണ്ടോ അവരെല്ലാം പുനർജൻമരഹിതരായി ഭഗവൽപാദമടഞ്ഞു. അതുകൊണ്ട് ഭഗവദനുഗ്രഹം തുളുമ്പി നിൽക്കുന്ന ഈ അവതാരം നിരന്തരം ശ്രവിക്കുന്നവർ ജനനമരണ ക്ലേശങ്ങളിൽനിന്ന് മോചിതരാകും എന്ന് പറയേണ്ടതില്ല. ആ പ്രഭു ഇത് വായിക്കുന്നവരെ എല്ലാം സംസാരദുഃഖത്തിൽനിന്ന് വിമുക്തരാക്കട്ടെ.

ജെയ് ശ്രീറാം.

## 12-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ ശ്രീരാമപുത്രനായ കുശൻെറ വംശത്തെപ്പറ്റി പറയുന്നു. കുശൻെറ പുത്രൻ അതിഥി. ആ പരമ്പരയിൽ സൂര്യാംശമായ വജ്രനാഭൻ. വജ്രനാഭൻെറ പരമ്പരയിൽ ഹിരണ്യനാഭൻ. അദ്ദേഹം ജൈമിനി മഹർഷിയുടെ ശിഷ്യനും യോഗാചാര്യനുമായിരുന്നു. ഹിരണ്യനാഭനിൽനിന്ന്, കോസലരാജ്യത്തിൽ ജനിച്ചു വളർന്ന യാജ്ഞവൽക്യൻ എന്ന ഋഷി, യോഗം അഭ്യസിച്ചു. ഹിരണ്യനാഭൻെറ പരമ്പരയിൽ മരു യോഗാഭ്യാസത്താൽ മരണത്തെ അതിജീവിച്ചു. മരുവിന്ന്ശേഷം ബൃഹത്ബലൻ എന്ന രാജാവ്. പരീക്ഷിത്തിൻെറ പിതാവ് അഭിമന്യു ഇദ്ദേഹത്തെ യുദ്ധത്തിൽ വധിക്കുകയുണ്ടായി. ഇവരെല്ലാം ഇക്ഷ്വാകുവംശക്കാരാണ്. ഇനിമേൽ ജനിക്കുന്നവരും ധാരാളം ഉണ്ട്. ബൃഹത്ബലൻെറ പരമ്പരയിൽ ദിവാകരൻ എന്ന ആൾ സേനാപതി ആകും. ആ പരമ്പരയുടെ അവസാനത്തിൽ സുമിത്രൻ ജനിക്കും. അദ്ദേഹം വംശാവധിഭൂതനാകും സുമിത്രനോടെ കലിയുഗത്തിൽ ഇക്ഷ്വുകുവംശനാശം വരും.

## 13-ാം അദ്ധ്യായം

ഇക്ഷ്വാകുവിന് 100 പുത്രൻമാരാണല്ലോ. അതിൽ ആദ്യത്തെ 3 ജ്യേഷ്ഠപുത്രൻമാർ വികുക്ഷി നിമി ദൺഡകൻ ആണ് എന്നും പറഞ്ഞിട്ടുണ്ട്-അതിൽ

ഇതുവരെ പറഞ്ഞതെല്ലാം വികുക്ഷിയുടെ വംശത്തെ പറ്റി ആയിരുന്നു. ഇനി നിമിയുടെ ചരിതം പറയാം.

നിമിരാജാവ് ഒരു സത്രം ആരംഭിച്ചു. കുലഗുരുവായ വസിഷ്ഠരോട് അതിൽ ഋത്വിക്കാകുവാനാവശ്യപ്പെട്ടു. അപ്പോൾ അദ്ദേഹം പറഞ്ഞു. ഇന്ദ്രൻ ഒരു യാഗം നടത്തുന്നതിൽ എന്നെ ഋത്വിക്കായി വരിച്ചിരിക്കുന്നു. ആ യാഗം നടത്തിയ ശേഷം ഇത് നടത്തി തരാം . രാജാവ് ഒന്നും സമാധാനം പറഞ്ഞില്ല. വസിഷ്ഠർ ഇന്ദ്രൻെറ യാഗത്തിനുപോയി.

നിമി, ജീവിതം ഓരോരുത്തർക്കും എത്ര എന്ന് പറവാൻ സാധിക്കാത്ത അവസ്ഥയിൽ ഇമ്മാതിരി കാര്യങ്ങൾ കാലവിളംബം കുടാതെ നടത്തേണ മെന്ന്ആലോചിച്ചു. മറ്റു ബ്രാഹ്മണരേ കൊണ്ട് താൻ നിശ്ചയിച്ച യാഗം നടത്തി . അപ്പോൾ വസിഷ്ഠർ കോപിച്ചു. പൺഠിതനെന്ന് നടിക്കുന്ന ശരീരം പതിക്കട്ടെ എന്ന് ശപിച്ചു.

നിമി പറഞ്ഞു. ജീവിതാവസ്ഥ അനിശ്ചിതമായിരിക്കേ കാലവിളംബം ഇമ്മാതിരി കാര്യങ്ങളിൽ വന്നാൽ അത് നന്നായിരിക്കില്ലെന്ന് വിചാരിച്ചിട്ടാണ് ചെയ്തതെന്നും അദ്ദേഹം ഇന്ദ്രനിൽ നിന്നും തന്നിൽ നിന്നും ധനത്തെ മോഹിച്ച് അത് ലഭിക്കാഞ്ഞതിനാലാണ്. തന്നെ ശപിച്ചതെന്നും ആരോപിച്ച് മറുപടി പറഞ്ഞ് അദ്ദേഹത്തിന്നും പതനം വരട്ടെ എന്ന് ശപിക്കുകയുണ്ടായി.

ശാപത്താൽ നിമി സ്വശരീരത്തെ നിഷ്പ്രയാസം ഉപേക്ഷിച്ചു-ശാപകാരണ ത്താൽ വസിഷ്ഠരുടെ ശരീരവും പതിച്ചു. വസിഷ്ഠർ മിത്രാവരുണൻമാരുടെ രേതസ്സിൽ നിന്ന് ഉർവ്വശിയിൽ ജനിച്ചു. എങ്ങിനെ എന്നാൽ ഉർവ്വശിയെ കണ്ട പ്പോൾ മിത്രാവരുണൻമാരുടെ ശുക്ലം സ്ഖലിച്ചു. അത് കുംഭത്തിലാക്കി ആ കുംഭത്തിൽ നിന്ന് വസിഷ്ഠർ ജനിച്ചു.

വസിഷ്ഠപുത്രൻ ശക്തി മഹർഷി. അദ്ദേഹത്തിൻെറ പുത്രൻ പരാശരൻ പരാശരപുത്രൻ. വ്യാസർ. വ്യാസപുത്രൻ ശുകർ-സത്രയാഗത്തിൽ ഋത്വിക്കുക ളായിരുന്ന മുനിമാർ നിമിയുടെ ശരീരം സുഗൻധതൈലത്തിലിട്ടു സൂക്ഷിച്ചു. യാഗം അവസാനിച്ചപ്പോൾ അവിടെ വന്ന ദേവൻമാരോട് മുനിമാർ അപേക്ഷി ച്ചപ്പോൾ അവർ നിമിക്ക് വീണ്ടും ജീവിതം കൊടുക്കാമെന്ന് പറഞ്ഞു. നിമി തനിക്ക് ഇനി ദേഹബൻധം വേണ്ടാ എന്ന് പറഞ്ഞു. അപ്പോൾ അവർ നിമി, പ്രാണികളുടെ നേത്രങ്ങളിൽ മാത്രം കാണപ്പെടട്ടെ എന്ന് വരവും ശരീരരഹി തനായി ഇഷ്ടംപോലെ വസിക്കട്ടെ എന്നും അനുഗ്രഹിച്ചു.

രാജ്യം അരാജകമാകുമെന്ന ഭയത്തിനാൽ നിമിയുടെ ശരീരത്തെ മഥനം ചെയ്തു. അതിൽ നിന്ന് ഒരു കുമാരൻ ഉണ്ടായി. ആ കുമാരന് ജനകൻ, വൈദേഹൻ, മിഥിലൻ എന്ന 3 നാമങ്ങൽ ഉണ്ടായി.

അവസാനിച്ച രാജവംശത്തെ ജനിപ്പിച്ചവൻ എന്നർത്ഥത്തിൽ ജനകനെന്നും ദേഹരഹിതനായ രാജാവിൻെറ പഴയ ദേഹത്തിൽ നിന്ന് ജനിച്ചതിനാൽ വൈദേ ഹനെന്നും, മഥനത്തിൽ നിന്ന് ഉൽഭവിച്ചതിനാൽ മിഥിലനെന്നും പേർവന്നു. ആ മഹാരാജാവ് നിർമ്മിച്ചതാണ് മിഥിലാപുരി.

മിഥിലനിൽ നിന്ന് ഉഭാവസുവും ആ പരമ്പരയിൽ സീരാദ്ധ്വജനുമുണ്ടായി. അദ്ദേഹം യാഗത്തിനായി ഭൂമി ഉഴുതപ്പോൾ സീതാഗ്രം (കൊഴുവിൻെറ അറ്റം) തട്ടി പൊളിഞ്ഞ ഉഴവ് ചാലിൽ നിന്ന് ഒരു പെൺകുട്ടിയെ കിട്ടി. അവളാണ്

സീത. പിന്നീടുള്ള പരമ്പരയിൽ ധർമ്മദ്ധ്വജൻ എന്ന ആൾ ഉണ്ടായിരുന്നു. അദ്ദേഹത്തിന്ന് 2 പുത്രൻമാർ കൃതദ്ധ്വജനും മിതദ്ധ്വജനും, കൃതദ്ധ്വജനിൽ നിന്ന് കേശിദ്ധ്വജനും മിതദ്ധ്വജനിൽ നിന്ന് ഖാൺഡികൃനുമുണ്ടായി. കേശിദ്ധ്വജൻ ബ്രഹ്മവിദ്യാനിപുണനും ഖാൺഡികൃൻ കർമ്മവിദ്യാനിപുണനുമായിരുന്നു. കേശിദ്ധ്വജനെ ഭയന്ന് ഖാൺഡികൃൻ രാജ്യംവിട്ടുപോയി. കേശിദ്ധ്വജൻെറ പിന്നീടുള്ള സന്താനപരമ്പരയിൽ മഹാവധിവരെ ധാരാളം പേർ ഉണ്ടായിരുന്നു. ഇവരെല്ലാം മിഥിലാരാജ്യം ഭരിച്ചവരായിരുന്നതിനാൽ മൈഥുലൻമാരെന്ന് വിളിക്കപ്പെടുന്നു യജ്ഞവൽകൃമുനിയുടെ അനുഗ്രഹം നിമിത്തം ഗൃഹസ്ഥാശ്രമികളായിരുന്നാലും സുഖം ദുഃഖം നിന്ദ സ്തുതി എന്നീ ദ്വന്ദ്വങ്ങളുടെ ബാധയില്ലാതെ സ്വധർമ്മതൽപരരായി അവർ ജീവിച്ചു ഇങ്ങിനെ സൂര്യവംശ നിരൂപണം പറഞ്ഞു കഴിഞ്ഞു.

## 14-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ ചന്ദ്രവംശോത്ഭവത്തെ വിവരിക്കുന്നു.

സാക്ഷാൽ ശ്രീനാരായണ മൂർത്തിയിൽ നിന്ന് ബ്രഹ്മാവ്. അദ്ദേഹത്തിൻെറ പുത്രൻ അത്രിമഹർഷി. അത്രിമഹർഷിയുടെ കണ്ണിലെ ജലത്തിൽ നിന്ന് അമൃതസ്വരൂപനായ സോമൻ എന്ന ചന്ദ്രൻ. ഈ ചന്ദ്രനെ വിപ്രൻമാർ, ഔഷധങ്ങൾ, നക്ഷത്രഗണങ്ങൾ, ഇവയുടെ നാഥനാക്കി ബ്രഹ്മാവ്.

ചന്ദ്രൻ പരാക്രമത്താൽ 3 ലോകങ്ങളേയും ജയിച്ചു. അദ്ദേഹം രാജസൂയ യാഗം നടത്തി അതോടെ അഹങ്കാരവും വർദ്ധിച്ചു. ദേവാചാര്യനായ ബൃഹസ്പതിയുടെ ഭാര്യ താരയെ ബലത്താൽ സ്വാധീനിച്ചു. ദേവഗുരുതൻെറ ഭാര്യയെ വിട്ടുതരേണമെന്ന് എത്ര അപേക്ഷിച്ചിട്ടും കൊടുത്തില്ല. ഇത് നിമിത്തം ദേവൻമാർ യുദ്ധത്തിന്ന് പുറപ്പെട്ടു.

അപ്പോൾ ചന്ദ്രനെ ശുക്രമുനി സഹായിക്കാനൊരുങ്ങി-ശുക്രമുനി അസുരഗുരുവാണ് അതിനാൽ അസുരൻമാർ ശുക്രമുനിയുടെ കുടെ നിന്നു. അങ്ങിനെ ദേവൻമാർക്കും അസുരൻമാർക്കും തമ്മിൽ വലിയൊരു യുദ്ധമുണ്ടായി.

അംഗീരസ് മഹർഷി യുദ്ധകാരണം ബ്രഹ്മാവിനെ അറിയിച്ചു. അദ്ദേഹം ചന്ദ്രനെ ശകാരിച്ചു. താരയെ ബൃഹസ്പതിക്ക് വിട്ടു കൊടുപ്പിച്ചു. ബൃഹസ്പതി താര ഗർഭിണിയാണെന്ന് മനസ്സിലാക്കി. അവളെ ശകാരിച്ചു. ദുഷ്ടേ, എൻെറ ക്ഷേത്രത്തിൽ ശത്രുക്കൾ ആധാനം ചെയ്ത ഗർഭം നശിപ്പിക്കുക. ഞാൻ നിന്നെ ഭസ്മമാക്കിയേനേ. അതു ഞാൻ ചെയ്യുന്നില്ല. എനിക്ക് സന്താനേച്ഛയുണ്ട്.

തൻെറ ഹീനപ്രവൃത്തിയെ ചിന്തിച്ച് ലജ്ജിച്ചുനിന്നതല്ലാതെ ഒന്നും മറുപടി പറഞ്ഞില്ല. അനന്തരം അവൾ പ്രസവിച്ചു. അത് സുമുഖനായ ഒരു ആൺകുട്ടി . ആ കുമാരനിൽ ബൃഹസ്പതിക്കും ചന്ദ്രനും താൽപര്യം വന്നു.

രണ്ടുപേരും കുമാരൻ എൻെറ എൻെറ എന്ന് തർക്കം പിടിച്ചു. അപ്പോൾ ദേവൻമാരും ഋഷികളും ഇടപെട്ടു. കുട്ടി ആരുടേതാണ് എന്ന്താരയോട് ചോദിച്ചു. അവൾ ലജ്ജിച്ച് മിണ്ടാതെ നിന്നു.

അപ്പോൾ ക്രോധിച്ചപുത്രൻ ഹേ ദുരാചാരെ, ലജ്ജിക്കുന്നതിലർത്ഥമില്ല. ആരിൽ നിന്ന് ഗർഭംധരിച്ചുവെന്ന് പറയുക. എന്ന് പറഞ്ഞു ശഠിച്ചു. അതിനും മറുപടി പറയാതെ ആയപ്പോൾ ബ്രഹ്മാവ് സ്വകാര്യത്തിൽ വിളിച്ചു ചോദിച്ചു.

ചന്ദ്രൻെറ കുട്ടിയാണ് എന്ന് അവൾ പറഞ്ഞു. ചന്ദ്രൻ പുത്രനെ സ്വീകരിച്ചു. ബ്രഹ്മാവ് കുമാരന്ന് ബുധൻ എന്ന പേരിട്ടു.

ബുധൻ ബുദ്ധിമാനും സുന്ദരനും ആയിരുന്നു. ബുധന് ഇളയിൽ പുരുരവസ്സ് എന്ന പുത്രനുണ്ടായി. ഇത് മുമ്പ് സുദ്യുമ്നചരിതത്തിൽ വിസതരിച്ചു പറഞ്ഞിട്ടുണ്ട്.

പുരുരവസിൻെറ സൗശില്യാദിഗുണങ്ങളെ ഇന്ദ്രസഭയിൽ ഏതോ ഒരു സന്ദർഭത്തിൽ ശ്രീനാരദർ കീർത്തിച്ചപ്പോൾ അവിടെ ഉണ്ടായ ഉർവ്വശി പുരുരവസിൻെറ പേരിലുള്ള മോഹത്താൽ അദ്ദേഹത്തിൻെറ അടുക്കൽ ചെന്ന് നിന്നു. മിത്രാവരുണൻമാരുടെ ശാപമാണ് ഉർവ്വശിക്ക് മനുഷ്യലോകത്തിൽ പോകേണ്ടി വന്നത്.

രാജാവ് അവളെ കണ്ട് കാമാതുരനായി അവളോട് പറഞ്ഞു. സുന്ദരീ, നിനക്ക്സ്വാഗതം. നമുക്ക് വളരെ കാലം രതിസുഖം അനുഭവിച്ച് ജീവിക്കാം.

ഉർവ്വശി. സുന്ദരാ, അങ്ങയിൽ ഏതൊരു സ്ത്രീയാണ് നേത്രവും മനസ്സും പതിപ്പിക്കാതിരിക്കുക. അങ്ങയുടെ മാർവ്വിടം ഏതൊരു സ്ത്രീയിനേയും ആകർഷിക്കും. അത് ആരുടേയും ഹൃദയദാർഢ്യത്തെ തകർക്കും.

എനിക്ക് അങ്ങയോടുകുടി കഴിയുവാൻ താൽപ്പര്യമാണ് എന്നാൽ ചില നിബൻധനകളുണ്ട്. 1. എനിക്ക് ഈ രണ്ടു ആട്ടിൻ കുട്ടികൾ എൻെറ മക്കളെ പോലെയാണ്. അങ്ങ് അവ നഷ്ടപ്പെടാതെ രക്ഷിക്കണം. 2. ഞാൻ അമൃതം (നെയ്യ്) മാത്രമേ ഭക്ഷണമായി കഴിക്കുകയുള്ളു. 3. ഞാൻ അങ്ങയെ മൈഥുന സമയത്ത് മാത്രമേ വസ്ത്ര രഹിതനായി കാണാൻ പാടുള്ളു. ഈ 3 സംഗതികൾ അങ്ങ് പരിപാലിക്കാമെന്ന് വാക്ക് തരണം. അതിൽ വിഘ്നം വരുത്തിയാൽ അങ്ങയെ ആക്ഷണത്തിൽ ഉപേക്ഷിക്കും.

മൻമഥപീഡിതനായ രാജാവ് വൈഷമ്യങ്ങൾ ഒന്നും ഓർത്തില്ല. അവൾ ചോദിക്കുന്നതോ പറയുന്നതോ എന്തും അനുസരിക്കാമെന്ന് വാക്ക് കൊടുത്തു.

ഉർവശി, ശാപം നിമിത്തമാണ് ഭൂമിയിൽ വരാനിടയായത് . അവൾക്ക് ശാപകാലാവധി കഴിഞ്ഞാൽ ദേവലോകത്തേക്ക് തിരിച്ചുപോകേണമെന്നുണ്ട്. അപ്പോൾ രാജാവിൻെറ കുടെ ഉള്ള വാഴ്ച പ്രതിബൻധമായി വരരുത് എന്നാണ് അവളുടെ ചിന്ത. അത് അവൾ സ്വകാര്യമായിവെച്ചു.

അദ്ദേഹം അവളോട്കുടി ദേവൻമാർ ക്രീഡിക്കുന്ന ഉദ്യാനങ്ങളും രമ്യസ്ഥലങ്ങളും സന്ദർശിച്ച് ജീവിതം സന്തോഷമായി കഴിച്ചു.

കുറേ കാലം കഴിഞ്ഞപ്പോൾ ഇന്ദ്രസഭയിൽ ഉർവശിയെ കാണാത്തത് കൊണ്ടുള്ള ആനന്ദക്കുറവ് നികത്താൻ അവളെ കൂട്ടികൊണ്ടു വരുവാൻ ഗന്ധർവ്വൻമാരെ നിയോഗിച്ചു.

അവർ ഒരു ഇരുട്ടുള്ള രാത്രിയിൽ വന്ന് ഉർവ്വശിയുടെ ആട്ടിൻ കുട്ടികളെ അപഹരിച്ചു. അവ ആ സമയത്ത് കരഞ്ഞു അപ്പോൾ ഉർവ്വശി ഭർത്താവിനെ ഭത്സിച്ച് സംസാരിച്ചു വീരനെന്നഭിമാനിക്കന്ന നപുംസകനാണോ ഇദ്ദേഹം? രാത്രിയിൽ സ്ത്രീയിനെ പോലെ ഭയപ്പെടും പകലിൽ പുരുഷനെ പോലെ നടിക്കുകയും ചെയ്യുന്നു. കഷ്ടം ഞാൻ ഈയാളെ വിശ്വസിച്ചു പോയല്ലോ. എൻെറ സന്താനങ്ങൾ എനിക്ക് നഷടമായി.

ഉർവശിയുടെ വാക്കുകളായ ബാണങ്ങൾ അദ്ദേഹത്തെ വ്രണപ്പെടുത്തി.

നഗ്നനായി കിടന്നിരുന്ന അദ്ദേഹം പൊടുന്നനെ എഴുന്നേറ്റ് വാളെടുത്ത് ആട്ടിൻ കുട്ടികളെ അപഹരിച്ച ഗൻധർവൻമാരുടെ പിന്നാലെ ഓടി. അവർ കുട്ടികളെ വിട്ടു ഓടിപോയി. രാജാവ് കുട്ടികളേയും കൊണ്ട് ഉർവ്വശിസമീപം വരുമ്പോൾ ഗന്ധർവ്വൻമാർ മിന്നൽ പ്രകാശം ജനിപ്പിച്ചു. അപ്പോൾ രാജാവിനെ നഗ്നനായി ഉർവ്വശി ദർശിച്ചു, പൂർവ്വനിശ്ചയപ്രകാരം ഉർവ്വശി രാജാവിനെ ഉപേക്ഷിച്ചുപോയി. കുട്ടികളെ ഉർവ്വശിയുടെ അടുക്കൽ കൊണ്ടുവരുമ്പോഴേക്കും ഉർവ്വശിപോയിരിക്കുന്നു.

രാജാവ് അവളെ തേടി പലസ്ഥലത്തും നടന്നു. ഉർവ്വശിയെ രാജാവ് കുരുക്ഷേത്രത്തിൽ സരസ്വതീനദീതീരത്തിൽ 5 സഖിമാരോടുകുടികണ്ടു. രാജാവ് അവളോട് ദീനസ്വരത്തിൽ, തന്നെ വിട്ടുപോകരുത്. അവളെ അനുഭവിച്ച് മതിവന്നിട്ടില്ല, അവൾ പോകുന്നതായാൽ അദ്ദേഹത്തിൻെറ ശരീരം പതിച്ചുപോകും. അത് കഴുകൻ, കുറുക്കൻ മുതലായവർക്ക് ഭക്ഷണംആയിതീരും. അത് കൊണ്ട് തന്നിൽ അവൾ പ്രസാദിക്കേണം എന്ന് പറഞ്ഞു.

ഉർവ്വശി പറഞ്ഞു രാജാവേ, മരിക്കരുത്, പുരുഷന് ധീരതവേണം. ഇന്ദ്രിയങ്ങളായ ചെന്നായ്ക്കൾക്ക് ഇടം കൊടുക്കരുത്. സ്ത്രീകൾക്ക് അത്രത്തോളം സ്നേഹമുണ്ടാവില്ല. അവരുടെ ഹൃദയം ചെന്നായ്ക്കളുടേത് പോലെ കഠിനമാണ്. അവർക്ക് ഒരു പുരുഷനിലും പരിശുദ്ധസ്നേഹം ഉണ്ടാവില്ല. അവർ ദയയില്ലത്തവരും സ്വാർത്ഥപരമായ കാര്യങ്ങൾ സാധിക്കാൻ ഏത് നിന്ദ്യകർമ്മവും ചെയ്യാൻ മടിക്കാത്തവരുമാണ്. തങ്ങളെ വിശ്വസിക്കുന്ന ഭർത്താവിനേയോ സഹോദരനേയോ വധിക്കാൻ കുടെ മടിക്കില്ല. പുതിയ പുരുഷൻമാരെ കാണുമ്പോൾ അവരിൽ അഭിനിവേശം കാണിച്ച് അവരെ സ്വീകരിക്കുന്നു. ആ ജാതിയിലുൾപെട്ട തന്നെ വിശ്വസിക്കേണ്ട. യഥാർത്ഥത്തിൽ താൻ സ്നേഹിച്ചിട്ടില്ലെന്ന് കരുതി ധൈര്യം അവലംബിക്കുക.

ഇത്രയും ക്രൂരവാക്കുകൾ പറഞ്ഞും അദ്ദേഹത്തിന് മനഃശാന്തി ഉണ്ടായിട്ടില്ലെന്നറിഞ്ഞ് അവൾ വീണ്ടും പറഞ്ഞു. താൻ വർഷത്തിൽ അവസാന രാത്രി അദ്ദേഹത്തോട് കുടി രമിക്കാൻ വരാമെന്നേറ്റു. സന്താനങ്ങൾ ഇനിയുമുണ്ടാകുമെന്നും പറഞ്ഞു. അങ്ങിനെ അവൾ ആ സമയത്ത് ഗർഭിണിയാണെന്നും സൂചിപ്പിച്ചു.

രാജാവ് തൽകാലം ശാന്തനായി. വർഷാവസാനരാത്രിയിൽ കുരുക്ഷേത്രത്തിൽ ചെന്നു. അവിടെ കുമാരനോടുകൂടി ഇരിക്കുന്ന ഉർവ്വശിയെ കണ്ടു. ആ രാത്രി അവളുടെകുടെ താമസിച്ചു.

നേരം പുലരായപ്പോൾ രാജാവിന് അവളെ വിട്ടുപിരിയാൻ മനസ്സുണ്ടായില്ല. അപ്പോൾ അവൾ തൻെറ അനുചരൻമാരായ ഗൻധർവ്വരെ സന്തോഷിപ്പിച്ചാൽ അവർ അദ്ദേഹത്തിന്നു അവളെ നൽകും എന്ന് പറഞ്ഞു.

സ്തുതി നമസ്കാരാദികൾ ചെയ്ത രാജാവിൽ സന്തോഷിച്ച ഗൻധർവ്വൻമാർ അഗ്നിസ്വയം ജനിക്കുന്ന ഒരു പാത്രത്തെ അദ്ദേഹത്തിന് സമ്മാനിച്ച് അതിൽ നിന്നുണ്ടാകുന്ന അഗ്നികൊണ്ട് കർമ്മങ്ങൾ ചെയ്താൽ മരണാനന്തരം ഉർവ്വശീലോകം പ്രാപിക്കാമെന്ന് പറഞ്ഞു.

അദ്ദേഹം ആ പാത്രം തന്നെ ഉർവ്വശീ എന്ന് വിചാരിച്ച് വനത്തിലേക്ക് പോയി. അഗ്നിജ്വലിക്കേണ്ട സമയമായപ്പോൾ പാത്രത്തിൽ അഗ്നി വന്നു.

അപ്പോഴാണ് അത് ഉർവ്വശിയല്ല അഗ്നിഹോത്രം ചെയ്യാനുളളതാണ് എന്ന് മനസ്സിലായത്.

ആ പാത്രത്തെ വനത്തിൽ തന്നെ സ്ഥാപിച്ച് അദ്ദേഹം ഗൃഹത്തിലേക്ക് മടങ്ങി. വളരെ കാലം അവളേയും ചിന്തിച്ച് കാലം കഴിച്ചു. അപ്പോഴേക്കു ത്രേതായുഗം ആരംഭിച്ചു.

അപ്പോൾ അഗ്നിഹോത്ര സമ്പ്രദായത്തെ പറയുന്ന 3 വേദങ്ങളും മനസ്സിൽ പൊന്തിവന്നു. അനന്തരം അഗ്നി സ്ഥാലിയെ സ്ഥാപിച്ച സ്ഥലം പോയി സന്ദർശിച്ചു. അവിടെ ആ പാത്രത്തിന്റെ മദ്ധ്യത്തിൽ നിന്ന് ഒരു അശ്വത്ഥവൃക്ഷം വളർന്നതായികണ്ടു. ഈ വൃക്ഷത്തിൽ അഗ്നി ഉണ്ടാവണമെന്ന് ഊഹിച്ചു. അതിൽനിന്ന് അഗ്നി ഉണ്ടാക്കേണ്ട മാർഗ്ഗം ഹൃദയത്തിൽ അങ്കുരിച്ചു. ആ അശ്വത്ഥത്തിൽ നിന്ന് കൊമ്പിന്റെ 3 കഷണങ്ങൾ മുറിച്ചെടുത്തു. ഒന്നിനെ താഴത്തും മറ്റൊന്നുമുകളിലും . 3-ാമത്തേത് മദ്ധ്യത്തിലും ആക്കി. മദ്ധ്യത്തേത് കടകോലായി . ഈ കഷണങ്ങൾക്ക് അരണി എന്ന് പേർ, താഴത്തേത് ഉർവശി, മുകളിലേതു പുരുരവസ്സ്, നടുവിലത്തേത് പുത്രനായിട്ടും സങ്കൽപിച്ച് മന്ത്രത്തോടെ ധ്യാനിച്ച് മഥനം ചെയ്തു. കുറേ നേരം ചെന്നപ്പോൾ അതിൽ നിന്ന് അഗ്നിപുറപ്പെട്ടു. ഈ അഗ്നിക്ക് ഇഹപരങ്ങളിൽ കിട്ടാവുന്ന ധനത്തെ (വേദത്തെ) -ഭോഗ്യപദാർത്ഥങ്ങളെ സമ്പാദിക്കാനുളള മാഹാത്മ്യമുണ്ട്. അതിനാൽ അതിന്ന് ജാതവേദസ്സ് എന്ന് പേർ വന്നു. വേദം-ധനം ഇതിൽ നിന്ന് ജനിക്കുന്നു അതിനാൽ ജാതവേദസ്സ്-.

അഗ്നി ഉൽഭവിപ്പിക്കുന്ന സമ്പ്രദായം 3 വിധം സംസ്കാരങ്ങളെ ആശ്രയിക്കുന്നത് കൊണ്ട് അതിന്ന് 3 നാമം വന്നു. ആഹവനീയം ഗാർഹപത്യം ദക്ഷിണാഗ്നി. അഗ്നിഹോത്രം കൊണ്ട് സ്വർഗ്ഗം ലഭിക്കുമെന്ന് അറിഞ്ഞതിനാൽ രാജാവ് അഗ്നിയെ സ്വപുത്രനായി കൽപിച്ചു. അഗ്നിഹോത്രം കൊണ്ട് വൃഷ്ടിയും അതിനാൽ ധാന്യങ്ങളും ഉണ്ടാവുന്നതിനാൽ ധനം ഉണ്ടാകുന്നു എന്ന് താൽപര്യം.

ഉർവ്വശീ ലോകം ആഗ്രഹിച്ചരാജാവ് അഗ്നിഹോത്രം കൊണ്ട് ശ്രീഹരിയെ ആരാധിച്ചു.

പണ്ട് കൃതയുഗത്തിൽ പ്രണവം ഒന്നു മാത്രമാണ് വേദം. ദേവൻ ശ്രീനാരായണൻ മാത്രം. അഗ്നിയുംഒന്നു മാത്രം അത് ലൗകീകാഗ്നി. ജാതിയും ഒന്ന്. അത് ഹംസം എന്ന് പേരിലറിയപ്പടുന്നു. ത്രേതായുഗത്തിന്റെ ആദിയിൽ പുരൂരവസിന്റെ ഹൃദയത്തിൽ നിന്ന് വേദത്രയവും അഗ്നിത്രയവും പ്രകടമായി. പുരൂരവസ് അഗ്നിയാകുന്ന സന്താനത്താൽ ശ്രീഹരിയെയജിച്ച് ഗന്ധർവലോകം പ്രാപിച്ചു.

## 15-ാം അദ്ധ്യായം

പുരൂരവസ്സിന്റെ വംശവിവരണം. അദ്ദേഹത്തിന്ന് ഉർവ്വശിയിൽ 6 പുത്രന്മാരുണ്ടായി ആയുസ്സ് ശ്രുതായുസ്സ് രയൻ സത്യായുസ്സ് വിജയൻ ജയൻ ഇവക്കെല്ലാവർക്കും പുത്രന്മാരും ഉണ്ടായി

വിജയന്റെ പുത്രപരമ്പരയിൽ ജഹ്നു എന്നാൾ ഗംഗാജലത്തെ മുഴുവൻ പാനം ചെയ്യുകയുണ്ടായി അത്രവലിയ യോഗിയായിരുന്നു

ജഹ്നുപുത്രൻ പൂരു. ആ പരമ്പരയിൽ കുശനും. കുശന്റെ പുത്രൻ കശാംമ്പു. അവന്റെ പുത്രൻ ഗാഥി എന്നിവരുണ്ടായി

ഗാധിയുടെ പുത്രി സത്യവതിയെ ഋചീകൻ എന്ന ബ്രാഹ്മണൻ ആവശ്യപ്പെട്ടു ഋചീകൻ ഭൃഗുപുത്രനാണ്. വരൻ പുത്രിക്ക് സദൃശനല്ലെന്ന് തോന്നി പുത്രിയുടെ വിലയായി അസാദ്ധ്യമെന്ന് തോന്നിയ ആവശ്യങ്ങൾ ഉന്നയിച്ചു 1000 കുതിരകളെയാണ് ആവശ്യപ്പെട്ടത്. അവ എല്ലാം ശുഭ്രവർണ്ണമുള്ളതും 2 കാതുകളിൽ ഒന്ന് ശ്യാമളനിറത്തിലുള്ളതുമായിരിക്കേണം എന്നും ആണ് നിബന്ധന. ഇത് ലഘുവിലയാണ് കുശികവംശജരാണ് കുലമഹിമയുള്ളവരാണ് എന്നും പറഞ്ഞു .

ഗാഥി പറഞ്ഞതിൽ നിന്ന് ഋചീകൻ കാര്യം മനസ്സിലാക്കി. കിട്ടാൻ സാധിക്കാത്തവ ചോദിച്ചാൽ തരാൻ സാധിക്കാതെ വരും. അപ്പോൾ കന്യകയെ കൊടുക്കേണ്ട എന്നായിരുന്നു എന്നാൽ ഋചീകൻ നേരെ വരുണന്റെ അടുക്കൽ ചെന്ന് ആവശ്യമുള്ള കുതിരകളെ കൊണ്ടുവന്നു സത്യവതിയെ കല്ല്യാണംകഴിച്ചു.

ഒരു ദിവസം സത്യവതിയും അവളുടെ അമ്മയും ഋഷിയോടപേക്ഷിച്ചു സത്യവതിക്ക് ബ്രാഹ്ണ തേജസ്സുള്ളതും, പത്നീമാതാവിന്ന് ക്ഷാത്രതേജസ്സുള്ളതും ആയസന്താനങ്ങൾ വേണമെന്നാണ് അപേക്ഷ. അതിന്നു വേണ്ട 2 വിധ മന്ത്രങ്ങൾ ഉച്ചരിച്ച് ചരു തെയ്യാറാക്കി അദ്ദേഹം സ്നാനത്തിന്ന്പോയി. മുനി വരുന്നതിനുമുമ്പെ ചരു അമ്മയും മകളും അന്യോന്യം മാറ്റി കഴിച്ചു ഭാര്യക്കുള്ള ചരു കൂടുതൽ വിശേഷമായിരിക്കും എന്ന് കരുതീട്ടാണ് അമ്മ മകളുടെ ചരു വാങ്ങി കഴിച്ചത്.

മുനി മടങ്ങി വന്നപ്പോൾ കാര്യം മനസ്സിലാക്കി ഭാര്യയോട് പറഞ്ഞു അവളുടെ പ്രവൃത്തി കുൽസിതമായി അവൾക്ക് ശസ്ത്രധാരിയും ക്രൂരനുമായ പുത്രനും അവളുടെ മാതാവിന്ന് ബ്രഹ്മജ്ഞാനികളിൽ ഉത്തമനും ശാന്തനും ആയ സന്താനവും ലഭിക്കുമെന്ന് പറഞ്ഞു . അപ്പോൾ ഭാര്യ തന്റെ പുത്രൻ ക്രൂരനാവരുത്എന്ന് പ്രാർത്ഥിച്ചു അപ്പോൾ പുത്രൻ ശാന്തനും അവന്റെ പുത്രൻ ഘോരനായും ആവുമെന്ന് പറഞ്ഞു അങ്ങിനെ സത്യവതിക്ക് ജമദഗ്നിമഹർഷിയുണ്ടായി സത്യവതി മരണാനന്തരം കൗശികീ നദിയായി.

ജമദഗ്നി രേണുവിന്റെ പുത്രി രേണുകയെ വിവാഹം ചെയ്തു അവളുടെ ഒടുവിലത്തെ പുത്രൻ. രാമൻ. രാമൻ അവതാര പുരുഷനാണെന്നറിയുന്നു.

ഹേഹയകുലത്തിൽ കാർത്തവീര്യാർജ്ജുൻ എന്ന രാജാവുണ്ടായിരുന്നു അദ്ദേഹം ക്ഷത്രിയരാജാക്കന്മാരിൽ വമ്പനായിരുന്നു ശ്രിനാരായണാംശാവതാരമായ ദത്താത്രേയമഹർഷിയെ സന്തോഷിപ്പിച്ച് അദ്ദേഹം അനുഗ്രഹം വാങ്ങിയിരുന്നു. അതിന്റെ ഫലമായി അദ്ദേഹത്തിന്ന് 1000 കൈകളും ശത്രുക്കൾക്ക് കീഴടക്കാൻ പറ്റാത്ത പരാക്രമവും ഇന്ദ്രിയ വ്യാപാരവും ബലവും ഓജസ്സും ധനവും ശരീരകാന്തിയും ബുദ്ധിയും അണിമാദി സിദ്ധികളും ഉണ്ടായി അദ്ദേഹത്തിന്ന് വായുഗതിയിൽ എങ്ങും സഞ്ചരിക്കാൻ കഴിഞ്ഞിരുന്നു.

ഐശ്വര്യം വർദ്ധിച്ചപ്പോൾ അഹങ്കാരവും വർദ്ധിച്ചു. ഒരു ദിവസം നർമ്മദാനദിയിൽ അനേകം സുന്ദരികളോടുചേർന്ന് ജലക്രീഡ ചെയ്തിരുന്നു തന്റെ 1000 കൈകളെ കൊണ്ട് ജലപ്രവാഹത്തെ തടഞ്ഞ് അണപോലെ ആക്കി- പുണ്യ

നദികളിൽ സ്ത്രീകളോടുചേർന്ന ക്രീഡ പാപമാണ്.

ആ സമയത്ത് ദിഗ്‌വിജയത്തിന്നായി സൈന്യത്തോടെ സഞ്ചരിക്കുന്ന ലങ്കാധിപനായ രാവണൻ മാഹിഷ്മതീപുരിയുടെ സമീപത്ത് ദേവപൂജ ചെയ്യുകയായിരുന്നു. നർമ്മദയിൽ കാർത്തവീര്യൻ ജലത്തെ തടഞ്ഞപ്പോൾ ജലം കരകവിഞ്ഞ് രാവണൻെറ സൈന്യപാളയത്തെ വെള്ളത്തിലാക്കി. ഇത് രാവണൻെറ പരാക്രമത്തിന്ന് ഒരപമാനമായിരുന്നു. രാവണൻ യുദ്ധത്തിന്ന്പുറപ്പെട്ടു. അർജ്ജുനൻ രാവണൻെറ വരവ് കണ്ട് രാവണനെ നിഷ്പ്രയാസം കെട്ടി തൻെറ രാജധാനിയായ മാഹിഷ്മതിക്ക് കൊണ്ടുവന്നു. അല്പസമയം കഴിഞ്ഞ ശേഷം അഴിച്ചു വിടുകയും ചെയ്തു.

പിന്നീട് ഒരു ദിവസം അർജ്ജുനൻ നായാട്ടു ചെയ്തു നടക്കുമ്പോൾ ജമദഗ്നിയുടെ ആശ്രമം കണ്ടു. അർജ്ജുനൻെറ കൂടെ വമ്പിച്ച ഒരു സൈന്യവുമുണ്ടായിരുന്നു. മഹഷി രാജാവിന്നും മറ്റെല്ലാവർക്കും വമ്പിച്ച ഒരു സദ്യനല്കി. രാജാവിന്ന് മഹർഷിയോട് അസൂയയായി തനിക്കുള്ളതിനേക്കാൾ ഐശ്വര്യം ഈ വനവാസിക്കുണ്ടെന്നും അതിനെല്ലാം കാരണം കാമധേനു എന്ന പശുവാണെന്നും അറിഞ്ഞപ്പോൾ ആപശുവിന്നുള്ള അർഹത തനിക്കാണെന്ന് പറഞ്ഞു തൻെറ ഭടന്മാരോട് ആപശുവിനേയും കുട്ടിയേയും വേണ്ടിവന്നാൽ ബലം ഉപയോഗിച്ചു പിടിച്ചു കൊണ്ട് തൻെറ രാജധാനിക്ക് കൊണ്ടുപോവാൻ കല്പിച്ചു. അവർ അതുപ്രകാരം പശുവിനേയും കുട്ടിയേയും പിടിച്ചു കൊണ്ടുപോയി.

കാമധേനു മഹർഷിയുടെ വിരഹം സഹിക്കവയ്യാതെ ഉറക്കെ കരഞ്ഞിരുന്നു മഹർഷിയുടെ പുത്രൻ രാമൻ ആസമയത്ത് എവിടേയോ പുറത്തു പോയതായിരുന്നു. മകൻ വന്നപ്പോൾ മഹർഷി വിവരമെല്ലാം പറഞ്ഞു രാമൻ തൻെറ പരശു ഉടനെ കയ്യിലെടുത്തു. ഏകനായി പുറപ്പെട്ടു. രാമൻെറ വരവ് കണ്ട് രാജാവ് അദ്ദേഹം 17 അക്ഷൗഹിണി സൈന്യത്തെ അദ്ദേഹത്തിന്നെതിരെ അണിനിരത്തി. അവരെ എല്ലാം ഏകനായിട്ടുതന്നെ ഭഗവദവതാരമായ രാമൻ കൊന്നൊടുക്കി. അപ്പോൾ കാർത്തവീര്യൻതന്നെ നേരിട്ട് യുദ്ധത്തിന്നിറങ്ങി. അവൻെറ 1000 കൈകളും ആയുധപ്രയോഗത്തിൽ ഒരേസമയത്ത് ഉപയോഗിച്ചു. രാമന്ന് അതൊന്നും ഗണ്യമല്ലായിരുന്നു അവൻെറ കൈകളെ മുറിച്ച് അവൻെറ തലയേയും അറുത്തിട്ടു.

അർജ്ജുനൻെറ പുത്രന്മാർ 10000 പേരും ഭയപ്പെട്ട് ഓടിപ്പോയി.

പിന്നീട് കാമധേനുവിനേയും കുട്ടിയേയും അവിടെ നിന്ന് കൊണ്ടുവന്ന്. പിതാവിൽ സമർപ്പിച്ചു. നടന്ന സംഭവങ്ങളെല്ലാം അച്ഛനോട് വിസ്തരിച്ചുപറഞ്ഞു. അപ്പോൾ അച്ഛൻ പറഞ്ഞു ഹേ ബാല, നീ ചെയ്തത് കഷ്ടമായി ബ്രാഹ്മണവധത്തേക്കാൾ പാപമാണ് രാജവധം. പരന്മാർ ചെയ്യുന്ന അപരാധത്തെ പൊറുക്കേണം. അതാണ് ബ്രാഹ്മണധർമ്മം. ക്ഷമകൊണ്ടു മാത്രമേ ബ്രാഹ്മണൻെറ തേജസ്സ് സൂര്യതേജസ്സെന്ന പോലെ വിളങ്ങുകയുള്ളു. അത് കൊണ്ട് പാപപരിഹാരാർത്ഥം ഗംഗാദിനദിയിൽ സ്നാനം ചെയ്ത് ശ്രീഹരിയെ പൂജിക്കുക.

## 16-ാം അദ്ധ്യായം

**പിതാവിൻെറ ഉപദേശം സ്വീകരിച്ച് 1 സംവത്സരം രാമൻ തീർത്ഥയാത്ര**

ചെയ്തു. പിന്നീട് മടങ്ങിവന്നു.

ഒരു ദിവസം തന്റെ മാതാവ് രേണുക ഗംഗയിൽ നിന്ന് വെള്ളം കൊണ്ടുവരാൻപോയി വരാൻ താമസിച്ചുപോയി. ജമദഗ്നിയുടെ അഗ്നിഹോത്രസമയമായിരുന്നു. ചിത്രരഥൻ എന്ന ഗന്ധർവൻ അപ്സരസ്ത്രീകളോടു കൂടി ഗംഗയിൽ കളിക്കയായിരുന്നു അത് കണ്ട് അവർക്ക് ചിത്രരഥനിൽ ആഗ്രഹം തോന്നി അവിടെ അൽപം നിന്നുപോയി.

അഗ്നിഹോത്രത്തിന്നുള്ള ജലം സമയത്ത് എത്തിക്കാതിരുന്നതിനാൽ അപരാധ ബോധത്തോടെ രേണുക അഞ്ജലി കൂപ്പി ഭർത്തൃസന്നിധിയിൽ നിന്നു . യോഗ പ്രഭാവത്താൽ അവളുടെ വ്യഭിചാര മനസ്ഥിതി മനസ്സിലാക്കിയ മഹർഷി അവളെ വധിക്കുവാൻ രാമന്റെ ജ്യേഷ്ഠാന്മാരോട് കല്പിച്ചു അവർ മാതൃവധം ചെയ്യാനിഷ്ടപ്പെട്ടില്ല തന്റെ ആജ്ഞ അനുസരിക്കാത്ത ജ്യേഷ്ഠന്മാരേയും മാതാവിനേയും ഹനിക്കാൻ രാമനോട് പറഞ്ഞു അച്ഛന്റെ തപോശക്തി നന്നായി അറിയുന്ന രാമൻ ഉടനെ ഇരു കൂട്ടരെയും തന്റെ വാളിന്നിരയാക്കി.

സന്തോഷിച്ച മഹർഷി പുത്രനോട് എന്ത് വരം വേണമെങ്കിലും ചോദിക്കാൻ പറഞ്ഞു. രാമൻ പറഞ്ഞു തന്റെ മാതാവും സഹോദരൻമാരും പുനർജ്ജീവിക്കേണമെന്നും അവരുടെ വധകാര്യം അവരുടെ സ്മരണയിൽ വരാതിരിക്കേണമെന്നും ആവശ്യപ്പെട്ടു. അപ്രകാരം ആവട്ടെ എന്ന് അനുഗ്രഹിച്ചപ്പോൾ അവരെല്ലാം ഉറക്കത്തിൽ നിന്നെന്നപോലെ എഴുന്നേറ്റു.

കാർത്തവീര്യാർജ്ജുനന്റെ പുത്രൻമാർ രാമനെ ഭയന്ന് ഓടിപ്പോയിരുന്നുവല്ലൊ. അവർക്ക് രാമനോടുള്ള പക ആളിക്കത്തിയിരുന്നു.

ഒരുനാൾ രാമനും സഹോദരൻമാരും ആശ്രമത്തിലില്ലാത്ത സമയത്ത് അവരിൽ ചിലർ ആശ്രമത്തിൽ വന്നു. ജമദഗ്നി അഗ്നിശാലയിൽ ധ്യാനത്തിലായിരുന്നു. അവർ അദ്ദേഹത്തെ വധിച്ചു. ഭാര്യ രേണുക ആ കഠിന കർമ്മം ചെയ്യരുത് എന്ന് എത്ര കരഞ്ഞ് യാചിച്ചിട്ടും അവർ കൂട്ടാക്കാതെയാണ് ചെയ്തത്. അവർ അദ്ദേഹത്തിന്റെ തലയേയും കൊണ്ട് രാജധാനിക്ക് പോയി.

മാതാവ് രേണുക രാമനെ വിളിച്ച് മാറത്തടിച്ച് കരഞ്ഞു രാമൻ മാതൃശബ്ദം കേട്ട് ഓടിവന്നു. പിതാവിന്റെ വധം കണ്ട് വേദനിച്ച്. എന്തു ചെയ്യണമെന്നറിയാതെ അൽപ്പനേരം അന്ധാളിച്ചുപോയി. പിതൃ ശരീരത്തെ ഭദ്രമായി വെക്കാൻ പറഞ്ഞു പരശുവുമായി പുറത്തേക്കിറങ്ങി. രാമൻ നേരെ മാഹിഷ്മതിക്ക് പോയി.

അവിടെ ഉണ്ടായിരുന്ന അർജ്ജുനപുത്രൻമാരുടെ മുഴുവൻ തലകളും കൊയ്തു. ആ തലകൾ കുന്നു പോലെ കൂടി. ഇതേ പോലെ അഹങ്കാരൻമാരും ദുഷ്ടൻമാരും ആയ ക്ഷത്രിയൻമാരും ഇനിയും അനേകമുണ്ടെന്നറിഞ്ഞതിനാൽ അവരുടെ 21 തലമുറകളേയും വധിച്ചു. ക്ഷത്രിയവധം കാരണം ഉണ്ടായ രക്തനദിയിൽ അവിടവിടെ ആയി സ്യമന്തകപഞ്ചമെന്ന സ്ഥലത്ത് രക്തജലം നിറഞ്ഞ 5 ഹ്രദങ്ങൾ സൃഷ്ടിച്ചു.

മാഹിഷ്മതിയിൽ നിന്ന് പിതാവിന്റെ ശിരസ്സിനെ എടുത്ത് ആശ്രമത്തിൽ സൂക്ഷിച്ചുവെച്ച ഉടലിൽ യോജിപ്പിച്ചു. അനന്തരം ഒരു യാഗം നടത്തി. ഹോതാവിന്നും അദ്ധ്വര്യുവിനും മറ്റു ബ്രാഹ്മണർക്കും ഭൂമികൾ ദക്ഷിണയായി ദാനം

ചെയ്തു. അതിൽ പിന്നെ സരസ്വതീ നദിയിൽ അവഭൃഥസ്നാനം ചെയ്ത് സകലപാപങ്ങളിൽ നിന്നും വിമുക്തനായി.

രാമനാൻ പൂജിക്കപ്പെട്ട ജമദഗ്നി സപ്തർഷികളിൽ ഒരുവനായി. കശ്യപൻ, അത്രി, വിശ്വാമിത്രൻ, വസിഷ്ഠൻ, ഗൗതമൻ, ഭരദ്വാജൻ ഇവരാണ് മറ്റ് 6 പേർ.

പരശുരാമൻ ക്ഷത്രിയവധം മുതലായ എല്ലാഹിംസകളേയും ഉപേക്ഷിച്ച് ശാന്തിയോടെ മഹേന്ദ്രപർവ്വതത്തിൽ ഇപ്പോഴും വസിക്കുന്നു.

പ്രസംഗവശാൽ പരശുരാമചരിതം പറഞ്ഞ ശേഷം ഗാധിയുടെ വംശത്തെ പറ്റി പറയുന്നു. ഗാധി പുരുരവസ്സിൻെറ ഒരു പുത്രൻ വിജയൻെറ പരമ്പരയിലുള്ള കുശൻെറ പുത്രനായ കശാംബുവിൻെറ പുത്രനാണ് എന്ന് മുമ്പ് പറഞ്ഞിട്ടുണ്ട്. ഗാധിയുടെ പുത്രൻ വിശ്വാമിത്രൻ. അദ്ദേഹം ക്ഷത്രീയനാണെങ്കിലും തപസ്സുകൊണ്ട് ബ്രാഹ്മണനായി.

വിശ്വാമിത്രന് 100 പുത്രൻമാർ. അതിൽ മദ്ധ്യമൻ മധുഛന്ദസ്സ് ഈ കാരണത്താൽ ഇവരെല്ലാം മധുഛന്ദസ്സുകൾ എന്നറിയപ്പെട്ടു.

വിശ്വാമിത്രൻ ശുനഃശേഫനെ സ്വപുത്രനായി അംഗീകരിച്ചു. അവൻ ഭൃഗുകുലജാതനും അജീഗർത്തപുത്രനുമാണ്.

ഹരിച്ചന്ദ്രയാഗത്തിൽ മാതാപിതാക്കൻമാർ പുത്ര സ്നേഹം ഉപേക്ഷിച്ച് യാഗപശുവാക്കാൻ സമ്മതിച്ച് രോഹിതന് വിറ്റു. അവൻ വിശ്വാമിത്രനെ ശരണം സമീപിച്ചു. അദ്ദേഹമുപദേശിച്ച മന്ത്രജപത്താൽ ബ്രഹ്മാദി ദേവൻമാർ സന്തോഷിച്ചു. യാഗപശുവായി വധിക്കപ്പെടേണ്ട അവനെ അവർ ഒഴിവാക്കി. യാഗഫലം ഹരിച്ചന്ദ്രന് കിട്ടുകയും ചെയ്തു.

ഇവനെ ദേവരാതനെന്നും വിളിക്കാറുണ്ട്. വരുണപ്രീതിക്കായി നടത്തുന്ന യാഗത്തിൽ പശുവായി കൽപിക്കപ്പെട്ട അവനെ ദേവൻമാരാൽ സംരക്ഷിക്കപ്പെട്ടകാരണം ആണ് ഈ പേർ വന്നത്. വിശ്വാമിത്രൻ പുത്രനായി അംഗീകരിച്ചപ്പോൾ ദേവരാതൻ പ്രസിദ്ധനായി.

ഇവനെ, വിശ്വാമിത്രൻെറ ആദ്യത്തെ 50 മക്കൾ ഭ്രാതാവായി സ്വീകരിച്ചില്ല. അപ്പോൾ വിശ്വാമിത്രൻ കോപിച്ച് അവർ മ്ലേച്ഛൻമാരാവട്ടെ എന്ന് ശപിച്ചു. മധ്യമനായ മധുഛന്ദസ്സും ബാക്കി 49 പേരും അനുകൂലിച്ചു. അവർക്ക് അദ്ദേഹത്തിൻെറ അനുഗ്രഹവും കിട്ടി. ഇവർക്ക് പുറമെ അഷ്ടകൻ മുതലായ 4 പേരെ കൂടെ അദ്ദേഹത്തിൻെറ പുത്രൻമാരായി ദത്തെടുത്തു. ഇങ്ങിനെ ഇവരെ ദേവരാതൻമാരെന്നും കുശൻെറ കുടുംബത്തിൽ ജനിച്ചവരാകയാൽ കൗശികൻമാരെന്നും വിളിച്ചുവരുന്നു.

## 17-ാം അദ്ധ്യായം

പുരുരവസ്സിൻെറ ജ്യേഷ്ഠപുത്രൻ ആയുസ്സാണ്. അദ്ദേഹത്തിന്ന് നഹുഷൻ ക്ഷത്രവൃദ്ധൻ രജി രംഭൻ അനേനസ് എന്ന പുത്രൻമാർ, ഇവയിൽ ക്ഷത്രവൃദ്ധൻെറ പുത്രൻ സുഹോത്രൻ. അദ്ദേഹത്തിന് 3 പുത്രൻമാർ. കാശ്യൻ, കുശൻ, ഗൃൽസമദൻ. ഗൃൽസമദൻെറ പുത്രൻ ശുകൻ. അദ്ദേഹത്തിൻെറ പുത്രനാണ് ഋക്കുകളിൽ കേമനായ ശൗനകമഹർഷി.

കാശ്യൻെറ പരമ്പരയിൽ ദീർഘതമസ്സ്. അദ്ദേഹത്തിൻെറ പുത്രൻ ധന്വന്തരി. ഇദ്ദേഹം ആയുർവ്വേദത്തെ പ്രചരിപ്പിച്ചു. ധന്വന്തരിക്ക് ദേവൻമാർക്കുള്ളത്

പോലെ യജ്ഞഭാഗം നിശ്ചയിച്ചിട്ടുണ്ട്. ഇദ്ദേഹത്തെ സ്മരിച്ചാൽ തന്നെ രോഗശമനം വരും (ഇദ്ദേഹം പാലാഴിമഥനത്തിൽ അമൃതം കൊണ്ടുവന്ന ധന്വന്തരിയല്ല.)

ധന്വന്തരി പരമ്പരയിൽ അലർക്കൻ. അദ്ദേഹം 66 ആയിരം സംവത്സരം ഭൂമിയെ ഭരിച്ചു. ആപരമ്പരയിൽ ഭർഗ്ഗഭൂമി ഒടുവിലത്തെ രാജാവ്.

ഇനി രംഭൻെറ വംശം പറയുന്നു. ഇദ്ദേഹത്തിന് രസഭൻ ഗഭീരൻ എന്ന 2 പുത്രൻമാർ. രസഭനിൽ നിന്ന് ക്രതു ക്രതുവിൻെറ ഭാര്യയിൽ കുടി ബ്രാഹ്മണവംശം ജനിച്ചു.

അനേനസ്സിൻെറ പുത്രപരമ്പരയിൽ ശാന്തരയൻ. അവൻ ആത്മസാക്ഷാൽകാരമുള്ളവനായിരുന്നു. അവന് സന്താനമില്ല.

രജി– ഇവനിൽ നിന്ന് അമിതപരാക്രമികളായ 500 പുത്രൻമാരുണ്ടായി. ദേവൻമാരുടെ ആവശ്യാർത്ഥം അസുരൻമാരോട് പോരാടി സ്വർഗ്ഗത്തെ വീണ്ടെടുത്തു കൊടുത്തു. ഇന്ദ്രൻ അസുരാധിപൻമാരായ പ്രഹ്ലാദൻ മുതലായവരെ ഭയന്ന് സ്വർഗ്ഗത്തെ രജിയുടെ വശം വെക്കാൻ ആവശ്യപ്പെട്ടു. രജിയുടെ മരണാനന്തരം സ്വർഗ്ഗത്തെ തിരിച്ച് ചോദിച്ചപ്പോൾ പുത്രൻമാർ കൊടുത്തില്ല. എന്ന് മാത്രമല്ല യജ്ഞഭാഗവും വിട്ടുകൊടുത്തില്ല. അപ്പോൾ ഇന്ദ്രൻ ബൃഹസ്പതിയുടെ സഹായത്തോടെ ആദിചാരമന്ത്രം കൊണ്ട് ഹോമം നടത്തി. വഴിതെറ്റി നടന്ന രജീപുത്രൻമാരെ സമൂലം നശിപ്പിച്ച് സ്വർഗ്ഗം വീണ്ടെടുത്തു.

ക്ഷത്രവൃദ്ധൻെറ പൗത്രൻ കുശൻെറ പരമ്പരയിൽ ജയൻ. അവൻ ക്ഷത്രധർമ്മത്തിൽ നിഷ്ഠയുള്ളവനായിരുന്നു. അവൻ മഹാരഥനാണ്.

## 18-ാം അദ്ധ്യായം

നഹുഷവംശം. ഇദ്ദേഹത്തിന് 6 പുത്രൻമാർ. യതി യയാതി സംയാതി ആയതി വിയതി കൃതി- പഞ്ചേന്ദ്രിയങ്ങളും മനസ്സും ചേർന്നാൽ ഏതുപ്രകാരം ഒരുവൻെറ അഭിലാഷങ്ങൾ പൂർത്തിയാക്കുമോ അതുപോലെ പ്രാപ്തരായ ഈ മക്കൾ കാരണം രാജാവിൻെറ ഏതു കാര്യവും സാദ്ധ്യമായിവന്നിരുന്നു. ജ്യേഷ്ഠപുത്രനായ യതിക്ക് രാജ്യഭരണത്തിൽ മോഹമുണ്ടായിരുന്നില്ല. സംസാരദു:ഖത്തിലകപ്പെടുത്തും എന്ന് പറഞ്ഞ് ആ പദവി സ്വീകരിച്ചില്ല. ഈശ്വരപൂജയിലും ആദ്ധ്യാത്മിക ചിന്തയിലും ഏർപ്പെട്ടു.

ഇന്ദ്രാണിയെ മോഹിച്ചകാരണം അഗസ്ത്യമുനിയെ കൊണ്ട് രഥം ചുമപ്പിച്ചു. ഇന്ദ്രാണിയുടെ അടുക്കൽ പോകുന്ന സമയം അദ്ദേഹത്തിൻെറ ശാപം ഏറ്റ് മലമ്പാമ്പായി തീർന്നു ചക്രവർത്തി നഹുഷൻ. അപ്പോൾ രണ്ടാമത്തെ പുത്രൻ യയാതി രാജാവായി.

അദ്ദേഹം 4 ദിക്കിലും തൻെറ അനുജൻമാരെ യുവരാജാക്കൻമാരായി ഭരിക്കാൻ വിട്ടു. അദ്ദേഹം ബ്രാഹ്മണോത്തമനായ ശുക്രാചാര്യൻെറ മകൾ ദേവയാനിയേയും അസുരരാജാവായ ഋഷപർവ്വാവിൻെറ മകൾ ശർമ്മിഷ്ഠയേയും ഭാര്യമാരായി സ്വീകരിച്ചു. ദേവയാനിയായിട്ടുള്ള വിവാഹം പ്രതിലോമകമാണ്. അത് എങ്ങിനെ നടന്നത് എന്ന് പറയാം.

ഒരുനാൾ ശർമ്മിഷ്ഠ തൻെറ സഖിമാരോടും ഗുരുപുത്രിയായ ദേവയാനിയോടും കൂടി അടുത്തുള്ള ഉദ്യാനത്തിൽ നടക്കാൻ ചെന്നു. ശർമ്മിഷ്ഠയും

കൂട്ടുകാരും ഒരു തടാകത്തിൽ ഇറങ്ങി ജലക്രീഡചെയ്തു . വസ്ത്രങ്ങൾ നന യാതിരിക്കാൻ കരയിൽ അഴിച്ചുവെച്ചിരുന്നു. ജലത്തിൽ കളിച്ചു കൊണ്ടീരിക്കു മ്പോൾ ആ വഴിക്ക് ശ്രീപരമശിവൻ പാർവ്വതീ സമേതനായി ഋഷഭവാഹനത്തി ലിരുന്ന് വരുകയുണ്ടായി. അവർ വരുന്നത് കണ്ടപ്പോൾ ഈ പെൺകുട്ടികൾ ബഹുമാനത്തോടെ അവസരവസരമായി അവരവരുടെ വസ്ത്രങ്ങൾ എടുത്തു ഉടുത്തു. ശർമ്മിഷ്ഠ അറിയാതെ ദേവയാനിയുടെ വസ്ത്രം എടുത്തു ഉടുത്തു. ഇത് ദേവയാനിക്ക് ഇഷ്ടമായില്ല. അവൾ കോപിച്ചു "ദേവൻമാർ ഹവിസ്സ് ഭുജി ക്കുമ്പോലെ ഭൃഗുകുലത്തിൽ ജനിച്ച് ബ്രഹ്മ തേജസ്സുള്ള ഇവരുടെ ആചാര്യൻ ശുക്രമുനിയുടെ പുത്രിയായ എൻെറ വസ്ത്രത്തെ നീ എടുത്തുടുക്കുകയോ! പരിശുദ്ധനായ ഭഗവാൻ കൂടെ ബ്രാഹ്മണരെ ആദരിക്കുന്നു. നീ എന്നെ ധിക്കരിച്ചു.

ശർമ്മിഷ്ഠയ്ക്ക് ഇത് കേട്ടു അതിയായ കോപം വന്നു. ഹേ യാചകീ നീ കാക്കയെ പോലെ നിൻെറ ആഹാരത്തിന് ഞങ്ങളെ ആശ്രയിച്ചല്ലേ കഴിയു ന്നത്. നിനക്ക് എന്ത്മഹിമയാണുള്ളത് എന്ന് പറഞ്ഞു.

ശർമ്മിഷ്ഠയുടെ ഈ വാക്കുകൾ ദേവായാനിയുടെ മർമ്മം പിളർന്നു. അവ ളുടെ അഹംഭാവത്തിന്ന് ഒരു വെല്ലുവിളിയായി ഭവിച്ചു. അതിന്നും മകുടമായി ശർമ്മിഷ്ഠയും കൂട്ടരും കൂടി ദേവയാനിയുടെ വസ്ത്രത്തെ പിടിച്ചുപറിച്ച് അവളെ ഒരു പൊട്ടക്കിണററിൽ തള്ളിവിട്ടു. എല്ലാവരും അവരവരുടെ ഗൃഹങ്ങ ളിലേക്ക് മടങ്ങി.

കുറേകഴിഞ്ഞപ്പോൾ ദൈവേച്ഛയാ നായാട്ട്കഴിഞ്ഞ് ആവഴിക്ക് എത്തിയ ദാഹിച്ചുവരുന്ന യയാതി രാജാവ് കുടിജലത്തിനായി കിണററിൽ എത്തിനോക്കി യപ്പോൾ നഗ്നയായ യുവതി ദേവയാനിയെ കണ്ടു വിസ്മയിച്ചു.

ഉടനെ കാരുണ്യം നിമിത്തം അദ്ദേഹം അവൾക്ക് തൻെറ ഉത്തരീയത്തെ കൊടുത്ത് കൈപിടിച്ച് കിണററിൽ നിന്ന് അവളെ രക്ഷപ്പെടുത്തി.

അവൾ രാജാവിനെ നന്ദിപൂർവ്വം സ്മരിച്ചു വിവരങ്ങളെല്ലാം പറഞ്ഞു. തനിക്ക് ആദ്യമായി വസ്ത്രം തന്ന് അക്ഷരാർത്ഥത്തിൽ പാണിഗ്രഹണം ചെയ്ത അങ്ങ് മറ്റൊരു പാണിപിടിക്കാൻ ഇടയാക്കരുതെന്ന് വിനയത്തോടെ അഭ്യർത്ഥിച്ചു അങ്ങ് ക്ഷത്രിയൻ. ഞാൻ ബ്രാഹ്മണി. അപ്പോൾ ഈ ബന്ധം പ്രാതിലോ മികമാവില്ലേ എന്ന് വിചാരിക്കേണ്ട. ഇത് ഈശ്വരേച്ഛയാണ്, പോരെങ്കിൽ എനിക്ക് ബ്രാഹ്മണ വിവാഹം ഉണ്ടാവില്ലെന്ന് ഒരു ബ്രാഹ്മണ യുവാവിൻെറ ശാപവും ഉണ്ട്.

യയാതി ധർമ്മം തെറ്റാതെ നടക്കുന്ന പരിശുദ്ധനായ ക്ഷത്രീയനാണ്. അദ്ദേഹം സാഹചാര്യങ്ങളെ പറ്റി ആലോചിച്ചു ഇത് ദൈവേച്ഛതന്നെ എന്ന് തീർച്ചയാക്കി. അദ്ദേഹം അവളോടു പറഞ്ഞു. നിൻെറ അഛൻ സമ്മതിക്കുന്ന പക്ഷം ഞാൻ ആലോചിക്കാം എന്ന് വാക്ക് കൊടുത്തു.

ദേവയാനി ഗൃഹത്തിലേക്ക മടങ്ങി അച്ഛനോട് സകലവിവരവും പറഞ്ഞു ശുക്രമുനി തൻെറ മകൾക്ക് സംഭവിച്ച അപമാനം അറിഞ്ഞ് ദു:ഖിച്ചു. അദ്ദേഹം പുരോഹിതൻെറ വൃത്തിയെ വെറുത്തു. ഉഞ്ഛവൃത്തി എത്രയോ സ്വീകാര്യമാ ണെന്ന് തോന്നി കോപോത്തോടെ മകളോടുകൂടി അസുര രാജധാനിവിട്ടു.

വൃഷപർവ്വാവ് ഉടനെ ഇതറിഞ്ഞു. ആചാര്യർ പോയാൽ തൻെറ സ്ഥാനവും

മാനവും പദവിയും നിലനിൽപ്പും എല്ലാം നാമാവശേഷമാകും എന്ന് തോന്നി-പിന്നാലെ അദ്ദേഹം ഓടി ചെന്ന് മുനിയുടെ പാദങ്ങളിൽ വീണു ക്ഷമായാചനം ചെയ്തു.

ക്ഷണനേരം കൊണ്ട് കോപം ശമിക്കുന്നമുനി സന്തോഷവാനായി രാജാവിനോട് പറഞ്ഞു. തന്റെ മകളെ ഉപേക്ഷിപ്പാൻ ശക്തനല്ല. അവളുടെ അഭീഷ്ടം എന്തോ അത് ചെയ്തു കൊടുത്ത് അവളെ സമാധാനിപ്പിക്കുക.

രാജാവ് സമ്മതിച്ചു. ദേവയോനിയോട് മാപ്പ് പറഞ്ഞു ചോദിച്ചു അവൾ പറഞ്ഞു. ഞാൻ കല്യാണം കഴിച്ച് ഭർത്തൃഗൃഹത്തിലേക്ക് പോകുമ്പോൾ ശർമ്മിഷ്ഠ അവളുടെ സഖിമാരോട് കുടി എന്റെ ദാസിയായി എന്റെ കൂടെ വന്ന് താമസിക്കേണം.

ഈ വിവരം ശർമ്മിഷ്ഠയോട് കുടി രാജാവ് ആലോചിച്ചു. അവൾ കാര്യത്തിന്റെ ഗൗരവം മനസ്സിലാക്കി ദേവയാനിയുടെ നിബൻധന സമ്മതിച്ചു.

ശുക്രാചാര്യർ ദേവയാനിയെ ക്ഷത്രിയനായ യയാതിക്ക് വിവാഹം ചെയ്ത് കൊടുത്തു അദ്ദേഹം യയാതിക്ക് ഒരു താക്കീതും കൊടുത്തു. ഒരു കാരണത്താലും ശർമ്മിഷ്ഠയെ അങ്ങയുടെ ശയനത്തിൽ പങ്കാളിയാക്കരുത് .

ദേവയാനിക്ക് രാജാവിൽ നിന്ന് സന്താനമുണ്ടായി. ദേവയാനിയുടെ സന്താനം കണ്ടപ്പോൾ തനിക്കും സന്താനേച്ഛ വന്നു. പരിശുദ്ധയായ ശർമ്മിഷ്ഠ യയാതിയെ ഋതുകാലത്തിൽ സമീപിച്ചു. ഋതുകാലത്തിൽ സന്താന ലബ്ധിക്കായി ഒരു യുവതിയുടെ അർത്ഥന തള്ളിക്കളയുന്നത് അധർമ്മമാണ് എന്ന വിചാരവും അതേസമയത്ത് ശുക്രാചാര്യരുടെ താക്കീതും മനസ്സിൽ ഉദിച്ചു. ഒടുവിൽ ശർമ്മിഷ്ഠയെ സ്വീകരിച്ചു.

ദേവയാനിക്ക് ആകെ 2 പുത്രന്മാർ യദു, തുർവസു. ശർമ്മിഷ്ഠാക്ക് 3 പുത്രന്മാർ ദ്രഹ്യു, അനു, പൂരു .

ദേവയാനി, ശർമ്മിഷ്ഠയെ രാജാവ് സ്വീകരിച്ചതറിഞ്ഞ് കോപിച്ചു. പിതൃഭവനത്തിലേക്ക് ഓടി. കൂടെ യയാതിയും പോയി. വഴി നീളെ അവളുടെ കാൽ പിടിച്ചും പലവിധ കാമലീലകൾ ചെയ്തും അവളെ സന്തോഷിപ്പിക്കാൻ നോക്കി; ഫലമുണ്ടായില്ല.

ശുക്രമഹഷി രാജവിനെ ശപിച്ചു തനിക്ക് ജരാ നര ബാധിക്കട്ടെ എന്ന്.

അപ്പോൾ രാജാവ് പറഞ്ഞു എനിക്ക് അങ്ങയുടെ പുത്രിയോട്ചേർന്ന് കാമപൂർത്തി വന്നിട്ടില്ല. അതുപോലെ തന്നെ അവൾക്കും. ഈ ശാപം അവൾക്ക് ദു:ഖത്തെ ഉണ്ടാക്കിത്തീർക്കുന്നതായി വരും.

മഹർഷി, അപ്പോൾ ശാപത്തിൽ ചെറിയ മാറ്റം വരുത്തി. അങ്ങയുടെ പുത്രന്മാർ ആരെങ്കിലും ഈ ജരാനരയെ സ്വീകരിച്ച് അങ്ങയുടെ ആവശ്യം കഴിയുന്നതു വരെ അവരുടെ യൗവനം മാറ്റമായി തരുമെങ്കിൽ അങ്ങിനെ ആയിക്കൊള്ളട്ടെ.

യയാതി സമ്മതിച്ചു. യയാതിക്ക് ജര ബാധിച്ചു അദ്ദേഹം മൂത്തപുത്രൻ യദുവിനോട് അഭ്യർത്ഥിച്ചു "എനിക്ക് വന്ന ജരയെ നീ സ്വീകരിച്ചു നിന്റെ യൗവനം എനിക്ക് തരിക. എനിക്ക് വിഷയം അനുഭവിച്ച് മതി വന്നിട്ടില്ല കുറെ കാലത്തേക്ക് മതി."

യദു പറഞ്ഞു. അഛാ, "എനിക്ക് വിഷയ സുഖം എന്താണെന്ന് തന്നെ

അറിയുകയില്ല. ഞാൻ യൗവന ദശയിൽ കടക്കുന്നതേ ഉള്ളു അനുഭവിച്ച അച്ഛന്ന് അത് പോരാ എന്ന് തോന്നിയതിനാൽ ഒട്ടും അറിയാത്ത ഞാൻ അതിനെ എങ്ങിനെ വേണ്ടന്നു വെക്കും."

ഇതുപോലെ തുർവസു ദ്രുഹ്യു അനു എന്നിവരും പറഞ്ഞു. എന്നാൽ ശർമ്മിഷ്ഠയുടെ ഒടുവിലത്തെ പുത്രൻ പുരു സമ്മതിച്ചു. വിനയാദിസൽഗുണ ങ്ങളിൽ ശ്രേഷ്ഠനായിരുന്നു അവൻ.

അവൻ പറഞ്ഞു. അച്ഛാ, "അച്ഛൻെറ രാജ്യത്തിലെ ഒരു പ്രജ എന്ന നിലക്ക് രാജാവിൻെറ കല്പന അനുസരിക്കേണം. പോരെങ്കിൽ അങ്ങ് എൻെറ പിതാവും ആണ്. ഈ ശരീരം എനിക്ക് തന്നത് അങ്ങാണ് അങ്ങക്ക് അത് ഉപകരിക്കാതെവരുന്നതായാൽ അത് കഷ്ടമായി വരും. ഇഹപര സുഖങ്ങളെ അനുഭവിപ്പിക്കാൻ പറ്റിയതാണല്ലോ ഈ ശരീരം. എനിക്ക് അങ്ങയുടെ അനു ഗ്രഹമുണ്ടെങ്കിൽ പരലോക പ്രാപ്തിക്കും സുഖത്തിന്നും പ്രയാസമുണ്ടാവില്ല. പിതാവിന്ന് പ്രത്യുപകാരം ചെയ്യുവാൻ സാധിക്കുന്നത് ഞാൻ ചെയ്ത പുണ്യ ത്തിൻെറ ഫലമാണ്".

പറയാതെതന്നെ പ്രവൃത്തിക്കുന്നവൻ ഉത്തമൻ. പറഞ്ഞിട്ടു ചെയ്യുന്നവൻ മദ്ധ്യമൻ. പറഞ്ഞാലും വേണ്ടിവന്നുവല്ലൊ എന്ന് വിചാരിച്ച് ചെയ്യുന്നവൻ അധമൻ. പറഞ്ഞിട്ടും ചെയ്യാത്തവൻ പിതാവിൻെറ മലത്തിന്ന് തുല്യൻ.

യയാതി പുരുവിൻെറ യൗവനം സന്തോഷത്തോടെ സ്വീകരിച്ചു ജര കൈ മാറി. ഇത് ഒരു വലിയ ത്യാഗമായി. ദേവയാനിയും യയാതിയും ഭോഗസുഖ ങ്ങൾ ഇഷ്ടം പോലെ അനുഭവിച്ചു ദേവയാനി ഭർത്താവിന്നിഷ്ടം പോലെ സുഖങ്ങൾ പ്രദാനം ചെയ്തു.

അദ്ദേഹം ശ്രീഹരിപൂജ വിപുലമായി നടത്തി വന്നു. ഈ ലോകം മിത് ഥ്യയാണെന്നും വാസുദേവൻ മാത്രമേ ഏക ബന്ധു ഉള്ളു എന്നും മനസ്സി ലാക്കി പ്രതിഫലകാംക്ഷയില്ലാതെ പൂജിച്ചു. പൂജ തുടങ്ങിയതോടെ ലൗകീക വിഷയത്തിൽ വിരക്തി ക്രമത്തിൽ വന്നു. ഒടുവിൽ യയാതിക്ക് ഭഗവാനിൽ അതിയായ പ്രേമം ഉത്ഭവിച്ചു.

## 19-ാം അദ്ധ്യായം

സ്ത്രീക്കധീനനായ യയാതി വിഷയ സുഖങ്ങളിൽ മുഴുകി ഇരുന്നതിനാൽ ആത്മവിചാരം തീരെ ഇല്ലാത്തവനായിരുന്നു. അപ്പോൾ തൻെറ ദൈന്യാവസ് ഥയെ ഓർത്ത് മനസ്സിനെ ദൃഢപ്പെടുത്താൻ ശ്രമിച്ച് അതിൽ ജയം നേടി വിരക്തി വരുത്തി. തനിക്ക് മാത്രം വിരക്തി വന്നാൽ പോരാ. തൻെറ ഉത്തരവാദിത്വമാണ് ഭാര്യയേയും ആ നിലക്ക് എത്തിക്കേണ്ടത് എന്ന് കരുതി ഭാര്യക്ക് ഒരു കഥ പറഞ്ഞു കൊടുക്കുന്നു.

കൂട്ടം വിട്ടു നടക്കുന്ന ഒരു കോലാട് കാട്ടിൽ കൂടെ തൻെറ ഇഷ്ട സാധ നങ്ങളെ തേടി നടക്കുമ്പോൾ കിണറ്റിൽ ഒരു പെണ്ണാട്വീണു കിടക്കുന്നതു കണ്ടു .

പെണ്ണാടിൻെറ രോദനം ഈ കൊറ്റനെ വലപ്പിച്ചു. അതിനെ ഏതെ ങ്കിലും വിധത്തിൽ രക്ഷപ്പെത്തേണമെന്ന്ചിന്തിച്ച് കരക്ക് കയറ്റുവാൻ കൊമ്പ് കൊണ്ട് മണ്ണ്കുത്തിമറിച്ചിട്ട് വഴിയുണ്ടാക്കി. പെണ്ണാടിനെ കരക്ക്കയറ്റി. പെണ്ണാട്

കൊറ്റനെ കാമിച്ചു. കൊറ്റനും വലിയ താല്പര്യം കാണിച്ചു. ഈ കൊറ്റൻ തടിയനും ബലവാനും രോമക്കെട്ടുള്ളവനും ആയിരുന്നു. ഈ കൊറ്റൻ പെണ്ണാടിൻെറ കൂടെ താമസമാക്കി.

കൊറ്റനെ മറ്റ് പെണ്ണാടുകളും കാമിച്ചു. ഇവൻ കാമത്തിന്നധീനനായി തന്നെ സ്നേഹിച്ച ആടുകളോടെല്ലാം ബന്ധം പുലർത്തി .

തൻെറ പ്രിയതമൻ മററനേകം ആടുകളോടു കൂടി രമിക്കുന്നത് ആദ്യത്തെ ഭാര്യക്ക് ഇഷ്ടമായില്ല- തൻെറ പ്രിയതമൻ കപടസ്വഭാവിയും സ്വാർത്ഥ തല്പരനും ഇന്ദ്രിയസുഖലാഭേച്ഛ മാത്രം ഗണിച്ച് തന്നിൽ ഇഷ്ടം കാണിച്ചവനാണ് എന്നും മറ്റും . ചിന്തിച്ച് കോപിച്ച് തൻെറ ഉടമയായ ബ്രാഹ്മണൻെറ ഗൃഹത്തിലേക്ക് പോയി.

സ്ത്രിക്കധീനനും ഇന്ദ്രിയസുഖം കാംക്ഷിക്കുന്നതായ ഭർത്താവും കൂടെ പോയി. വഴിയിൽ പലവിധത്തിൽ അവളെ സാന്ത്വനപ്പെടുത്താൻ ശ്രമിച്ചു. അവൾ കൂട്ടാക്കിയില്ല.

പെണ്ണിൻെറ ഉടമ ബ്രാഹ്മണൻ കൊറ്റനോട് കയർത്തു. കൊറ്റൻെറ വൃഷണങ്ങളെ അറുത്തു വിട്ടു.

പിന്നീട് ആ ബ്രാഹ്മണൻ തൻെറ സ്വന്തതാല്പര്യങ്ങളെ മുൻ നിർത്തി താൻ ചെയ്തത് തൻെറ പെണ്ണാടിന്ന് ദോഷകരമാവാമെന്നറിഞ്ഞ് വൃഷണങ്ങളെ മുൻ പോലെ കൂട്ടിച്ചേർത്തി.

വൃഷണങ്ങളെ ചേർത്തിയപ്പോൾ പണ്ടത്തെ പോലെ ഇഷ്ടം പോലെ രതിസുഖം അനുഭവിക്കാൻ കഴിഞ്ഞു. തൻെറ പ്രിയതമയോട് കൂടി വളരെ കാലം വീണ്ടും കാമസുഖമനുഭവിച്ചു. ഇന്നും ആ കൊറ്റന് കാമ തൃപ്തി വന്നിട്ടില്ല.

ഹേ സുന്ദരി, ആ ആടിനെ പോലെ ഞാനും ഇന്ദ്രിയാധീനനായി നിൻെറ പേരിലുള്ള ആഗ്രഹത്താൽ മോഹിതനായി ജീവിക്കുന്നു.

എന്നാൽ ഇനിയും കുറേകാലം കാമമനുഭവിക്കുക. അപ്പോൾ ആ കാലം കഴിയുമ്പോൾ വേണ്ടെന്ന് വെക്കാമെന്നാണെങ്കിൽ പരമാർത്ഥം പറയാം- അഗ്നിയിൽ നെയ്യൊഴിച്ചാൽ അഗ്നി ആളിക്കത്തുകയേ ഉള്ളു. അതുപോലെ കാമാധീനനായ പുരുഷൻ സ്ത്രിയോട് ചേരുമ്പോൾ അവൻെറ കാമം വർദ്ധിക്കുകയേ ചെയ്യുകയുള്ളു. ഈ ലോകത്തിലെ ധാന്യങ്ങളോ സ്വർണ്ണങ്ങളോ പശുക്കളോ സ്ത്രികളോ എന്നിവ എത്രതന്നെ കൊടുത്താലും അവൻെറ കാമത്തെ ഇല്ലാതാക്കാൻ സാധിക്കയില്ല. അത് അനുഭവിക്കും തോറും അധികരിക്കയേ ഉള്ളു.

എന്നാൽ അതിന്നൊരുപായമുണ്ട്. സകല പദാർത്ഥങ്ങളിലും അശോഭനമായ ദൃഷ്ടി ഇല്ലാതെ സമഭാവനയോടെ വർത്തിക്കുക. ഇത് സുഖ സാധനം, ഇത് ദുഃഖ സാധനം എന്ന ഭേദഗതി ഉണ്ടാവരുത്. അപ്പോൾ ഓരോന്നും വേണ്ടെന്നു വരും. എല്ലാറ്റിലും വിരക്തിവരും. ശരീരത്തിന്ന് ജര ബാധിച്ചാലും ഏത് ആവശ്യത്തിന്ന് ജര ബാധിക്കാതിരിക്കുമോ ആ ആഗ്രഹങ്ങളെ വേണ്ടന്നു വെക്കാനാവണം.

അടിക്കടി വിഷയ സുഖം അനുഭവിച്ചു വന്നിരുന്ന എൻെറ 1000 സംവത്സരം ഇപ്പോൾ പൂർണ്ണമായി. എന്നിട്ടും എൻെറ വിഷയ വാസന പോയിട്ടില്ല ഈ കണക്കിൽ ഇനി എത്ര കാലം ചെന്നാലും ഇത് പോകയുമില്ല- സാക്ഷാൽ ശ്രീഹരിക്കല്ലാതെ നമ്മുടെ മനസ്സിനെ ശക്തമാക്കി നമ്മെ അനുഗ്രഹിക്കാൻ

സാധിക്കുക ഇല്ല. അത് കൊണ്ട് ഞാൻ മനസ്സിൽ ആ പരമാത്മാവിനെ ഭക്തി എന്ന പശകൊണ്ടുറപ്പിക്കാനാലോചിക്കുന്നു-

ശരീരേന്ദ്രിയാദികളിലുള്ള ഞാനെന്ന അഭിമാനരൂപമായ അഹങ്കാരത്തേയും, വിശപ്പ്, ദാഹം, മാനം അപമാനം എന്ന ജീവിത ദ്വന്ദ്വങ്ങളേയും അവഗണിച്ച് വനവാസത്തിന്ന് തെയ്യാറെടുക്കാൻ പോകുന്നു.

ഭോഗങ്ങളെല്ലാം അനിത്യങ്ങളാണെന്നറിഞ്ഞ് അവയുടെ പിന്നാലെ ചെല്ലരുത്. ആത്മനാശം വരുത്തുന്നതാണ് അവ. അതുകൊണ്ട് ആഗ്രഹങ്ങളിൽ 'വേണ്ടാ' എന്ന മനസ്ഥിതി ഉണ്ടാക്കേണം.

പുരുഷന്ന് സത്രീയും സ്ത്രീക്ക് പുരുഷനും ആത്മനാശഹേതുകരാണ്. മാതാവ്, സഹോദരി, പുത്രി എന്നിവരുടെ സമീപം പുരുഷൻ ഏകാന്തത്തിലിരുന്നു കൂടാ. ശരീര സ്പർശന ദർശനാദികൾ മനസ്സിനേയും ഇന്ദ്രിയങ്ങളേയും വികൃതമാക്കും. അതുപോലെ സ്ത്രിയും, അച്ഛൻ സഹോദരൻ പുത്രൻ മുതലായവരുടെ അടുക്കൽ പെരുമാററരുത്.

ആടുകളുടെ കഥയും അദ്ദേഹത്തിൻെറ മനോവ്യാപാരഗതിയും വിവരിച്ചു കേട്ടപ്പോൾ ദേവയാനിയുടെ മനസ്സിന്നും അല്പം ദൃഢത വന്നു. ആചാര്യരുടെ മകളായ അവൾക്ക് ഇതെല്ലാം രക്തത്തിൽ ഉള്ളതായിരുന്നതിനാൽ കാര്യം എളുപ്പം മനസ്സിലായി. പതിപുത്രബന്ധം പരമാത്മികമല്ല. വഴിഅമ്പലത്തിൽ കാണുന്നവരോടുള്ള ബന്ധബലമേ അതിന്ന് ഉള്ളു എന്ന് മനസ്സിലാക്കി.

യയാതി വിവേകപൂർവ്വം മനസ്സിലുദിക്കുന്ന സകല ആഗ്രഹങ്ങളേയും ഒന്നിൻ പിന്നാലെ ഒന്നായി ജയിച്ച് ധീരനായി നിഷ്കാമനായി. ജരയെ പുരുവിൽ നിന്ന് വീണ്ടെടുത്ത് അവനെ ചക്രവർത്തിയായി അഭിഷേകം ചെയ്തു. മറ്റു മക്കൾ അത്ര ഗുണമല്ലാത്തവരായിരുന്നതിനാൽ ചെറു ചെറു ഭാഗങ്ങളിൽ ഉപരാജാക്കന്മാരായി നിയമിച്ചു.

ഇദ്ദേഹം ഭഗവാനെ ഭക്തിപൂർവ്വം ആരാധിപ്പാൻ സമയം മുഴുവൻ വിനിയോഗിച്ചു. ഭക്തിയിൽ മുഴുകി ശരീരവും ആത്മാവും വെവ്വേറെയാണെന്നും താൻ ആത്മാവാണെന്നും ഈകാണുന്ന സർവ്വവും ആത്മസ്വരൂപമാണെന്നും ഉള്ള ദൃഢബോധം അദ്ദേഹത്തിന്നുണ്ടായി- ദേവയാനിയും അതേ പോലെ ചിന്തിച്ച് ഭഗവദാരാധന നടത്തി. രണ്ടു പേരും അജ്ഞാനത്തിൽ പെട്ട ലിംഗശരീരത്തെ ജ്ഞാനാഗ്നിയിൽ ഹോമിച്ച് ഭഗവാനിൽ ശരണ മടഞ്ഞു.

## 20-ാം അദ്ധ്യായം

യയാതിയുടെ പുത്രനായ പുരുവിൻെറ വംശ വർദ്ധനയെ പറ്റി പറയുന്നു.

പൂരുവിൻെറ പുത്രൻ ജനമേജയൻ- ആ വംശത്തിൽ രൈഭ്യൻെറ പുത്രൻ ദുഷ്യന്തൻ എന്ന രാജാവുണ്ടായി- ഇദ്ദേഹം നല്ല ഒരു ഭരണ കർത്താവായിരുന്നു.

ദുഷ്യന്ത മഹാരാജാവ് ഒരു വിഭാഗം സൈന്യത്തോടുകൂടി കാട്ടിൽ നായാട്ടിന് ഒരു ദിവസം പോയിരുന്നു. അവിടെ കണ്വമഹർഷിയുടെ ആശ്രമം കണ്ട് എതൃച്ഛയാ കയറി. അവിടെ മോഹനസുന്ദരിയായ ഒരു യുവതിയെ കണ്ട് അദ്ദേഹം മോഹിച്ച് അവളോട് സംസാരിച്ചു.

ഹേ സുന്ദരാംഗി, മനോഹരേ, നീ ആർ? ആരുടെ പുത്രി? ഈ ജന സഞ്ചാരമില്ലാത്ത വനത്തിൽ വരാൻ കാരണമെന്ത്? നീ ഒരു രാജപുത്രിയാണെന്ന്

ഊഹിക്കുന്നു. കാരണം എൻെറ മനസ്സ് നിന്നിൽ ആനന്ദം കാണുന്നു. ഞാൻ പുരുവംശജനായ ദുഷ്യന്തൻ എന്ന് രാജാവ് ആണ്. മനസ്സ് അധർമ്മത്തിൽ പ്രവേശിക്കയില്ല.

അവൾ പറഞ്ഞു. ഞാൻ വിശ്വാമിത്രന് മേനകയെന്ന അപ്സരസിൽ ജനിച്ച ശകുന്തളയാണ്. എന്നെ ഭഗവാൻ കണ്വമുനി വളർത്തി വരികയാണ്. അമ്മ എന്നെ വനത്തിൽ ഉപേക്ഷിക്കപ്പെട്ടുപോയത്രെ . ഞാനും എൻെറ സഖികളും അങ്ങക്ക് എന്താ ചെയ്യേണ്ടത്. മുനിപുറത്ത് പോയിരിക്കുന്നു. അദ്ദേഹം ഇന്നോ നാളെയോവരും.

ഹേ താമരദളനേത്ര, അങ്ങു ഇവിടെ ഇരിക്കേണം. ഞങ്ങളുടെ പൂജസ്വീ കരിക്കേണം. ഇവിടെ തിന മുതലായ ധാന്യങ്ങളുണ്ട്. വിരോധമില്ലങ്കിൽ കറേ ദിവസം ഇവിടെ താമസിക്കാം.

രാജാവ്:- സുന്ദരി, കുശികവംശത്തിൽ ജനിച്ച നിൻെറ വർത്തമാനം നിണക്ക് യോജിച്ചത് തന്നെ. നീ രാജകന്യകയായതിനാൽ സ്വേച്ഛയാ സദൃശനായ ഭർത്താവിനെ വരിപ്പാൻ നിണക്ക് അധികാരമുണ്ട്.

രാജാവിൻെറ വാക്കുകൾ ശകുന്തള സ്വീകരിച്ച്. ദേശകാലാവസ്ഥ സമ്പ്രദായമനുസരിച്ച് അന്യോന്യ സത്യപ്രതിജ്ഞപ്രകാരം- ഗാൻധർവവിധി- രാജധർമ്മത്തിന്ന് ദോഷം നേരിടാത്തവണ്ണം ശകുന്തളയെ അദ്ദേഹം വിവാഹം ചെയ്തു. മാതാപിതാക്കൻമാരുടെയോ രക്ഷിതാവിൻെറയോ അറിവോടുകുടിയല്ലെങ്കിലും ക്ഷത്രിയസ്ത്രീകൾക്ക് മാത്രം സമ്മതിച്ചിട്ടുള്ളതാണ് ഈ ഗാൻധർവ്വവിധി.

അദ്ദേഹം അന്നു രാത്രി ശകുന്തളയുടെ കുടെ താമസിച്ചു. രാജാവ് അവളിൽ തൻെറ ബീജം ആധാനം ചെയ്തു. പിറ്റേ ദിവസം കാലത്ത് അദ്ദേഹം തൻെറ രാജധാനിക്ക് മടങ്ങി. പ്രസവകാലം ആയപ്പോൾ ശകുന്തള ഒരു ആൺ കുട്ടിയെ പ്രസവിച്ചു. കണ്വമഹർഷി കുട്ടിയുടെ ജാതകർമ്മാദികൾ നിർവ്വഹിച്ചു. കുട്ടിക്ക് വേണ്ട വിദ്യാഭ്യാസം നൽകി കുട്ടി ബാല്യത്തിൽ സിംഹക്കുട്ടികളോടു കളിക്കും. അവരെ പിടിച്ചുകെട്ടുകയും ചെയ്യുക പതിവായിരുന്നു.

ശകുന്തള കുട്ടിയെയും എടുത്ത് രാജസന്നിധിയിലേക്ക് ചെന്നു. കുട്ടി ഹരിയുടെ അംശാംശനാണ്

ദുഷ്യന്തൻ ശകുന്തളേയും കുട്ടിയേയും ജനാപവാദ ഭയത്താൽ സ്വീകരിച്ചില്ല. അപ്പോൾ ഒരശരീരവാക്ക് കേൾക്കാനിടയായി.

ഹേ ദുഷ്യന്ത, പുത്രനെ സ്വീകരിക്കുക. ശകുന്തളയെ അപമാനിക്കരുത് അവളേയും സ്വീകരിക്കുക. ഈ പുത്രൻ പിണ്ഡോദകംതന്ന് പുത്ത് എന്ന നരകത്തിൽ അങ്ങയെ രക്ഷിക്കേണ്ടവനാണ്. ഇവൻ അങ്ങയുടെ പുത്രൻ തന്നെ എന്ന ശകുന്തളയുടെ വാക്ക് വിശ്വസിക്കുക.

ഈ വാക്കുകൾ സഭയിൽ സന്നിഹിതരായ അവരെല്ലാം ശ്രദ്ധിച്ചിരുന്നു. അവരുടെ സമ്മതത്തോടെ രാജാവ് അവരെ സ്വീകരിച്ചു.

പിതാവിൻെറ കാലം കഴിഞ്ഞ ശേഷം ഈ പുത്രൻ--ഭരതൻ ചക്രവർത്തിയായി-- അദ്ദേഹത്തിൻെറ ഭരണം മാതൃകാപരമായിരുന്നു. ഇന്നും ജനങ്ങൾ അദ്ദേഹത്തിൻെറ മാഹാത്മ്യത്തെ കീർത്തിക്കുന്നു. നമ്മുടെ രാജ്യത്തിന്ന് ഭാരതം എന്ന പേർ വന്നത് അദ്ദേഹത്തിൽ നിന്നാണ്.

ഇദ്ദേഹം ഹരിയുടെ അംശമാണെന്ന് പറഞ്ഞുവല്ലൊ. അതിന്ന് കാരണം

അദ്ദേഹത്തിൻെറ വലത്തേ കയ്യിലും കാലിലും ഉള്ള താമരമൊട്ടിൻെറ രേഖ കളാണ്. അദ്ദേഹം ഗംഗാതീരത്തിൽ 55 അശ്വമേധയാഗങ്ങളും യമുനാതീരത്തിൽ അവിടെവിടെ 78അശ്വമേധവും നടത്തി. ഏറ്റവും പുണ്യമായ ഒരു സ്ഥലത്തിൽ അഗ്നിയുജ്വലിപ്പിച്ച് അഗ്നിഹോത്രം ധാരാളം നടത്തി. അനേകം ബ്രാഹ്മണർക്ക് ധാരാളം പശുക്കളെ ദാനം ചെയ്തു.

ഇദ്ദേഹത്തിൻെറ രഥത്തിന്ന് 3300 കുതിരകളായിരുന്നു മഷ്ണാരമെന്ന സുപ്രസിദ്ധ തീർത്ഥ സ്ഥാനത്ത് വെച്ച് ചെയ്തയാഗത്തിൽ 14 ലക്ഷം ആന കളെ ദാനം ചെയ്തുപോൽ. ഭരതൻ നടത്തിയപോലെ അൽഭുതകർമ്മങ്ങൾ അതിന്നു മുമ്പും പിമ്പും ആരും നടത്തീട്ടില്ല.

ഭക്തിശ്രദ്ധയില്ലാത്തവർ ആരായാലും അദ്ദേഹം ദൺഡിക്കപതിവായിരുന്നു. പണ്ട് ദേവൻമാരെ തോൽപിച്ച് പാതാളത്തിലേക്ക് കൊണ്ടുപോയ ദേവസ്ത്രീകളെ അദ്ദേഹം മോചിപ്പിച്ചുകൊണ്ടുവന്നു. ആ കാലത്ത് യഥേഷ്ടം വർഷം, പ്രജാഭിവൃദ്ധി ഐശ്വര്യം ആരോഗ്യം എന്നിവ സാധാരണയായിരുന്നു.

അദ്ദേഹം ധനവും ഐശ്വര്യവും, ശെൽവാക്കും പരമപുരുഷാർത്ഥപ്രാപ്തിക്ക് തടസ്ഥമെന്ന് കരുതി അവയെ ആദരിച്ചില്ല.

ഇദ്ദേഹത്തിന്ന് വിദർഭരാജാവിൻെറ പുത്രിമാർ 3 പേർ ഭാര്യമാരായിരുന്നു. അവരിലുണ്ടായ പുത്രൻമാരെ പറ്റി ഭാര്യമാരോട് പറഞ്ഞിരുന്നുവത്രെ. അവരാരും തന്നെ പോലെ അല്ല എന്ന്. ഇത് ഭാര്യമാരിൽ ദുശ്ശങ്കകാരണമാണോ എന്ന് ശങ്കിച്ച് ആ സന്താനങ്ങളെ അമ്മമാർതന്നെ വധിച്ചു. അത്കൊണ്ട് ഇദ്ദേഹത്തിന്ന് പിൻഗാമി ഇല്ലാതായി.

സന്താനമില്ലാതെ വന്നപ്പോൾ ഇദ്ദേഹം മരുൽസ്തോമമെന്നയാഗത്താൽ മരുദ്ദേവൻമാരെ യജിച്ചു. സന്തുഷ്ടരായ മരുത്തുകൾ ദരദ്വാജനെന്ന പുത്രനെ രാജാവിന്ന് കൊടുത്തു.

ദരദ്വാജനെ മരുത്തുക്കൾക്ക് എങ്ങിനെ കിട്ടി എന്ന് പറയാം.

ഒരിക്കൽ ബൃഹസ്പതി തൻെറ സഹോദരൻ ഉതത്ഥ്യൻെറ ഭാര്യ മമതയിൽ പ്രവേശിച്ചു. ബീജം ആധാനം ചെയ്തു. ആ ഗർഭത്തിലെ ഉതത്ഥ്യൻെറ ശിശു അതിന്നു സമ്മതിച്ചില്ല. അപ്പോൾ ആകുട്ടിയെ ബൃഹസ്പതി ശപിച്ചു. ശാപം മൂലം അവൻ അൻധനായി - ഗർഭത്തിൽ വീണബീജത്തെ ഈശിശുകാൽകൊണ്ട് ചവിട്ടി പുറത്ത് തള്ളി. ഉടനെ അത് കുമാരനായി. ഈ കുമാരനാണ് ദരദ്വാജൻ . അൻധനായ ഉതത്ഥ്യകുമാരൻ ദീർഘ്വതമസ്സ്.

ഭർത്താവ് കോപിച്ച് തന്നെ ഉപേക്ഷിച്ചാലോ എന്ന് വിചാരിച്ച് ഭയന്ന് മമത ഈ കുമാരനെ ഉപേക്ഷിപ്പാൻ പുറപ്പെട്ടു. അപ്പോൾ ദേവൻമാർ തടുത്തു, അവർ ബൃഹസ്പതിയോട് പറഞ്ഞു. രണ്ടുപേരും കുട്ടിയെ തള്ളി. അത് കാരണം ദരദ്വാജൻ എന്ന പേർ ഇടുന്നു -(ദ്വാജം- രണ്ടു പേരിൽ നിന്നും ജനിച്ച ഭരഭരിച്ചാലും) രണ്ടുപേരും സ്വീകരിക്കാത്ത കാരണത്താൽ ദേവൻമാർ എടുത്ത് വളർത്തി. ഭരതവംശംവിച്ഛരിത്തിവരുന്ന ഈ അവസരത്തിൽ ദേവൻമാർ ഭരതമഹാരാജാവിന്ന് പുത്രനായി നൽകി.

## 21-ാം അദ്ധ്യായം

ബൃഹസ്പതി പുത്രനായ ഈ ദരദ്വാജന്ന് വിതഥൻ എന്ന് കൂടെ ഒരു

പേർ ഉണ്ട്. ഭരതവംശം വിതഥമായ അവസരത്തിൽ ഇവനെ ദത്തായി എടുത്ത തിനാൽ വിതഥൻ എന്ന പേർ.

വിതഥൻ ബൃഹസ്പതിപുത്രനായതുകൊണ്ട് ബ്രാഹ്മണനാണെങ്കിലും ഭര തൻെറ ദത്തു പുത്രനായതിനാൽ ഭരതവംശജനായാണ് ഗണിക്കാറുള്ളത്.

വിത്ഥന്ന് മന്യ! എന്ന പുത്രനുണ്ടായി. മന്യുവിന്ന് 5 പുത്രൻമാർ ബൃഹ ൽക്ഷത്രൻ, ജയൻ, മഹാവീര്യൻ, നരൻ, ഗർഗ്ഗൻ, എന്ന് അവർക്ക് പേർ

നരൻെറ പുത്രൻ സംകൃതി. സംകൃതിക്ക്, ഗുരു, രന്തിദേവൻ എന്ന് 2 പുത്രൻമാർ. അതിൽ രന്തിദേവൻെറ ഗുണമഹിമയെ ഇന്നും ജനങ്ങൾ കീർ ത്തിക്കുന്നു.

രന്തിദേവൻ കയ്യിലുള്ള ധനമെല്ലാം ദാനാദികൾക്ക് ചിലവഴിച്ചു. ആഹാ രത്തിന്നുള്ള വഴിയില്ലാതായി. പ്രാരബ്ധവശാൽ കിട്ടുന്ന പദാർത്ഥങ്ങളെയും ദാനം ചെയ്യും. ഒരു പ്രാവശ്യം 48 ദിവസം കുടുംബത്തോടെ ആഹാരമില്ലാതെ പട്ടിണിയിലായിരുന്നു. അങ്ങിനെ ഇരിക്കുമ്പോൾ യാദൃച്ഛികമായി കുറേ നെയ്, പായസം, അന്നം, ജലം ഇവകിട്ടി. വിശപ്പും ദാഹവും കൊണ്ട് തളർന്നിരി ക്കുമ്പോൾ ഇത് ഈശ്വരാനുഗ്രഹമെന്ന് വിചാരിച്ച് ഭക്ഷിക്കാൻ പുറപ്പെടുമ്പോൾ ഒരു ബ്രാഹ്മണൻ അതിഥിയായി വന്നു.

സർവ്വവും ബ്രഹ്മമായി കാണുന്ന രന്തിദേവൻ അതിഥിയെ കിട്ടിയപ്പോൾ സന്തോഷിച്ചു. പായസം മുതലായത് കൊടുത്ത് ഊട്ടി തൃപ്തിയാക്കി അയച്ചു. ബാക്കി ആഹാരത്തെ കുടുംബത്തിന്നും തനിക്കും വിഭജിച്ച് കഴിക്കാമെന്ന് വിചാരിച്ച് പുറപ്പെടുമ്പോൾ ഒരു ശൂദ്രൻ അതിഥിയായിട്ടു വന്നു. ശൂദ്രനെയും ആഹാരം മതിയാവോളം കൊടുത്ത് തൃപ്തിപ്പെടുത്തി.

ശൂദ്രൻ പോയ ഉടനെ കുറേ നായ്ക്കളോടു കൂടി മറ്റൊരതിഥി വന്നു. എൻെറ നായ്ക്കളും ഞാനും പട്ടിണിയിലാണ് വല്ല ആഹാരവും തന്നാൽ കൊള്ളാം എന്ന് പറഞ്ഞു. രന്തിദേവൻ ധീരതയോടെ ബാക്കി ആഹാരത്തെ അവർക്ക് കൊടുത്തു. അവരെ എല്ലാം ഹരിയാണെന്ന് കരുതി നമസ്കരിച്ചു.

ഇനി ബാക്കി ഉള്ളത് ജലം മാത്രമാണ് അത് തന്നെ ഒരാൾക്ക് കുടിക്കാനെ മതിയാവുകയുള്ളു. അതെങ്കിലും തൻെറ കുട്ടികൾക്ക് കൊടുക്കാമെന്ന് ആലോ ചിച്ച് നില്ക്കുമ്പോൾ ഒരു കാട്ടാളൻ വന്ന് വെള്ളം തരേണമെന്നാവശ്യപ്പെട്ടു അവൻെറ ദീന സ്വരം കേട്ട് ദു:ഖിച്ച രന്തിദേവൻ അവനോട് പറഞ്ഞു.

ഞാൻ ഭഗവാനിൽ നിന്ന് അണിമാദിസിദ്ധികളോ പദവിയോ മോക്ഷ ത്തേയോ ആവശ്യപ്പെടുന്നില്ല. എല്ലാ ശരീരികളുടെയും ഹൃദയത്തിൽ വസിച്ച് അവരുടെ ദു:ഖത്തെ അനുഭവിക്കാനാണ് എനിക്കാഗ്രഹം. അപ്പോൾ അവർക്ക് ദു:ഖമില്ലാതാവുമല്ലൊ. ജീവിപ്പാനാഗ്രഹിക്കുന്ന ഒരുവന്ന് ജീവനകാരണമായ ജലം സമർപ്പിച്ചാൽ അവൻെറ ദാഹം ക്ഷീണം മുതലായവ മാറുമല്ലൊ. അങ്ങിനെ പരപ്രാണിക്ക് ഞാൻ ഉപകാരമായി വരുന്നത് തന്നെ എനിക്ക് പരമശാന്തി ലഭി പ്പാനുള്ള മാർഗ്ഗം.

ഇപ്രകാരം സംസാരിച്ച മരിക്കാറായ രാജാവ് ആ കാട്ടാളന്ന് ജലത്തേയും കൊടുത്തു.

രന്തി ദേവൻെറ കല്യാണ ഗുണങ്ങളെ നേരിൽ പരീക്ഷിച്ചറിവാൻ ത്രിമൂർ ത്തികളാണ് ബ്രാഹ്മണ ശൂദ്ര ചണ്ഡാള വേഷങ്ങളിൽ വന്നവർ. അവർ ദേവ

സ്വരൂപങ്ങളിൽ ദർശനം കൊടുത്തു.

രന്തി ദേവൻ അവരെ നമസ്കരിച്ചു. യാതൊരു അഭ്യർത്ഥനയും നടത്തിയില്ല.

ആത്മാവോന്നല്ലാതെ മറ്റൊന്നും സത്യമല്ല എന്ന് വിശ്വസിച്ച രന്തി ദേവൻ ജീവൻമുക്തനായി. അദ്ദേഹത്തിൻെറ ഭക്തി മാർഗ്ഗത്തെ അനുസരിച്ച എല്ല ഭക്തന്മാരും പരമഭക്തരായി അദ്ദേഹം കൃതാർത്ഥനായി.

ഇനി മന്യു പുത്രനായ ഗർഗ്ഗൻെറ വംശത്തെ പറയുന്നു. ഗർഗ്ഗന്ന് സിനിയും അവനിൽ നിന്ന് ഗാർഗ്ഗ്യനും പുത്രന്മാർ- ക്ഷത്രിയരിൽനിന്ന് ബ്രാഹ്മണർ ഉണ്ടായി.

മഹാവീര്യൻെറ വംശം. ഇദ്ദേഹത്തിന്ന് ദുരിതക്ഷയൻ എന്ന പുത്രൻ. അവന്ന് 3 പുത്രന്മാർ- ഇവരും ബ്രാഹ്മണരായി.

ബൃഹൽ ക്ഷത്രൻ- ഇവൻ ജ്യേഷ്ഠ പുത്രനാണ് ഇവന്ന് ഹസ്തി എന്ന പുത്രനുണ്ടായി ഇവനാണ് ഹസ്തിനാപുരം സ്ഥാപിച്ചത്.

ഹസ്തിക്ക് 3 പുത്രന്മാർ. അജമീഢൻ_ദ്വിമൂഢൻ പുരുമീഢൻ. മൂത്തവൻ അജമീഢൻ. അവന്നും 3 പുത്രന്മാർ- അതിൽ 2 പേർ ബ്രാഹ്മണരായി. 3-ാമൻ ബൃഹദ്വിഷകിൻെറ പരമ്പരയിൽ വിഷ്വക്സേനൻ ജനിച്ചു യോഗശാസ്ത്രം നിർമ്മിച്ചത് വിഷ്വക്സേനൻെറ അഛൻ ബ്രഹ്മദത്തനാണ്.

ഇനി ദ്വിമൂഢൻെറ വംശം- ഇവൻെറ വംശത്തിൽ കൃതി എന്നവൻ ഹിരണ്യനാഭനിൽ നിന്ന് യോഗം അഭ്യസിച്ച് സാമങ്ങളുടെ 6 സംഹിതകളെ അഭ്യസിച്ചു.

ഇനി പുരുമീഢവംശം- ഇദ്ദേഹത്തിന്ന് സന്താനമില്ല.

അജമീഢവംശരായ ചിലർ ബ്രാഹ്മണരായും. ചിലർ ക്ഷത്രിയരായും മാറിയിരന്നു. ഇദ്ദേഹത്തിന്ന് 2-ാമത്തെ ഭാര്യയിൽ നീലനെന്ന പുത്രനുണ്ടായി. ഈ വിഭാഗത്തിൽ ഭർമ്മ്യാശ്വൻ എന്നവന്ന് 5 പുത്രന്മാർ. മുൽഗലൻ, യവീനരൻ, ബൃഹദിഷു, കാംപില്യൻ, സാംജയൻ. ഇവരെ പാഞ്ചാലൻമാർ എന്ന് കൂടെ വിളിക്കുന്നു.

മുൽഗനിൽ നിന്ന് മൗൽഗല്യമെന്ന ബ്രാഹ്മണ വംശം ഉണ്ടായി മുൽഗലന്ന് ദിവോദാസനും അഹല്യയും സന്താനങ്ങൾ- അഹല്യയെ ഗൗതമൻ ഭാര്യയാക്കി. അവളുടെ പുത്രൻ ശതാനന്ദമഹഷി.

ശതാനന്ദൻെറ പുത്രൻ സത്യധൃതി. അദ്ദേഹം ധനുർവ്വേദ വിദ്യയിൽ നിപുണനായിരുന്നു.

സത്യധൃതിക്ക് പുത്രൻ ശരദ്വാൻ. ഉർവശി ദർശനം നിമിത്തം രേതസ്സ് ശരസ്തംഭത്തിൽ പതിച്ചു. ആ കാരണത്താൽ ശരദ്വാൻ എന്ന പേർ വന്നു - ശരസ്തംഭത്തിൽ വീണ രേതസിൽ നിന്ന് ഒരു പുരുഷപ്രജയും ഒരു സ്ത്രീ പ്രജയും ഉണ്ടായി.

നായാട്ടിന്ന് കാട്ടിൽ പോയിരുന്ന ശന്തനു മഹാരാജാവ് ശരസ്തംഭത്തിൽ (പുൽ കൊടിമേൽ) കിടക്കുന്ന കുട്ടികളെ കൃപയോടെ എടുത്തുവളർത്തി. അവരാണ് കൃപയും കൃപിയും.

## 22-ാം അദ്ധ്യായം

ദിവോദാസ വംശത്തെ പറ്റി പറയുന്നു. ദിവോദാസൻെറ പുത്രൻ മിത്രാ

യുസ്സ്. അവന്ന് 4 പുത്രന്മാർ. അതിൽ സോമകൻ കനിഷ്ഠൻ. സോമകന്ന്100 പുത്രന്മാർ. ജ്യേഷ്ഠപുത്രൻ ജന്തു. കനിഷ്ഠന്ന് പൃഷതനെന്ന പുത്രൻ. പൃഷതന്ന് ദ്രുപദൻ. ദ്രുപദന്റെ മക്കൾ ധൃഷ്ടദ്യുമ്നനും ദ്രൗപദിയും. ധൃഷ്ടദ്യുമ്നനിൽനിന്ന് ധൃഷ്ടകേതുവുണ്ടായി. ഭർമ്മാശ്വവംശ ശാഖകളായ ഇവരെ പാഞ്ചാലകർ എന്ന്പറയുന്നു.

അജമീഢന്ന് മറ്റൊരുവംശം. അവന്ന് ഋക്ഷനെന്ന മറ്റൊരു പുത്രൻ. അവന്റെ പുത്രൻ സംവരുണൻ. ഇവന്റെ ഭാര്യ സൂര്യപുത്രി തപതി അവരുടെ സന്താനം കുരു. ഇദ്ദേഹമാണ് കുരുക്ഷേത്രം നിർമ്മിച്ചത്.

കുരുവിന്ന് 4 പുത്രന്മാർ. കുരുവിന്റെ 2-ാമത്തെ പുത്രൻ സുധനുസ്സ്- ഈ വംശത്തിൽ കൃതി ഉണ്ടായി. കൃതി പുത്രൻ വസു. അവൻ ഉപരിചരനായിരുന്നു വസുവിന്റെ പുത്രൻ ബൃഹദ്രഥൻ. കൂടാതെ വേറെ 4 പേർ കൂടി വസുവിന്നുണ്ട് ഇവരെല്ലാം ചേദിരാജാക്കന്മാരാണ്.

ബൃഹദ്രഥന്ന് കുശാശ്വൻ എന്ന പുത്രൻ. അവരുടെ വംശം വേറെ. പുറമെ, ബൃഹദ്രഥന്ന് മറ്റൊരു ഭാര്യയിൽ ഒരു ശരീരത്തിന്റെ 2 ഭാഗങ്ങളായി ഒരു കുട്ടി ജനിച്ചു മാതാവ് ആ ഖണ്ഡങ്ങളെ പുറത്തേക്കെറിഞ്ഞു. അപ്പോൾ അവിടെ കളിച്ചുകൊണ്ടിരുന്ന ജര എന്ന രാക്ഷസി, "ജീവിക്കുക, ജീവിക്കുക" എന്ന് പറഞ്ഞ് ആ രണ്ട് കഷണങ്ങളെ ഒന്നായി ചേർത്തി. അപ്പോൾ കുട്ടി ജീവിച്ചു. അങ്ങിനെ ആ കുട്ടി ജരാസന്ധൻ എന്ന പേരിൽ അറിയപ്പെട്ടു.

ജരാസന്ധ പുത്രൻ സഹദേവൻ.

കുരു പുത്രനായ പരീക്ഷിത്തിന്ന് സന്താനമില്ല. കുരു പുത്രൻ ജഹ്നുവിന്ന് സുരഥൻ എന്ന പുത്രൻ. സുരഥവംശപരമ്പരയിൽ ദേവാപി, ശന്തനു, ബാഹ്ലികൻ എന്ന 3 പേർ പ്രതീപന്റെ മക്കൾ. ദേവാപി പിതൃരാജ്യം ഉപേക്ഷിച്ച് കാട്ടിലേക്ക് പോയി. അപ്പോൾ രണ്ടാമത്തെ പുത്രൻ ശന്തനു രാജാവായി ഇദ്ദേഹം ആരെ സ്പർശിച്ചാലും അവൻ ഉടനെ യൗവനം പ്രാപിക്കും. അങ്ങിനെ ആണ് ശന്തനു എന്ന പേർ വന്നത് ശം=സുഖം തനു=ശരീരം.

രാജ്യത്തിൽ 12 വർഷം തുടർച്ചയായി മഴ പെയ്തില്ല കാരണമെന്തെന്ന് രാജാവ് ചോദിച്ചപ്പോൾ ബ്രാഹ്മണർ പറഞ്ഞു. ജ്യേഷ്ഠനുള്ളപ്പോൾ അനുജൻ രാജപദവി ഏറ്റെടുത്തത് തെറ്റായി. അതാണ് മഴയില്ലാത്തതിന്ന് കാരണം.

അപ്പോൾ ജ്യേഷ്ഠനെ തേടി വനത്തിലേക്ക് പോയി. ജ്യേഷ്ഠനോട് രാജ്യഭാരമേല്ക്കാൻ ആവശ്യപ്പെട്ടു അതിന്നു മുമ്പുതന്നെ മന്ത്രിമാരിൽ ഒരാൾ ജ്യേഷ്ഠന്റെ അടുക്കലേക്ക് കുറെ ബ്രാഹ്മണരെ അയച്ച് ജ്യേഷ്ഠനോട് സംസാരിച്ച് ജ്യേഷ്ഠനെ വേദവിശ്വാസിയല്ലാതാക്കിത്തീർത്തിട്ടുണ്ട് വേദവിശ്വാസിക്കേ രാജ്യഭാരം ചുമക്കാൻ അർഹതയുള്ളൂവത്രെ. ശന്തനുവായിട്ടു ജ്യേഷ്ഠൻ സംസാരിച്ചപ്പോൾ ജ്യേഷ്ഠൻ വേദത്തെ നിന്ദിച്ചു സംസാരിച്ചുവത്രെ. അപ്പോൾ രാജാവാകൻ അർഹതയില്ലാതെ വന്നു. അദ്ദേഹം മടങ്ങിവന്നു രാജാവായി തുടർന്നു. ശന്തനുവിന്റെ ദോഷം തീർന്നതിനാൽ മഴ പെയ്തു.

ദേവാപി യോഗമഹിമയാൽ ശരീരം നശിക്കാതെ കലാപഗ്രാമത്തിൽ ഇപ്പോഴും വസിക്കുന്നുണ്ട് എന്നാണ്.

കലിയുഗത്തിൽ ചന്ദ്രവംശം നശിച്ച് കൃതയുഗം ആരംഭിക്കുമ്പോൾ ദേവാപി ചന്ദ്രവംശം പുനരുദ്ധരിപ്പിക്കും.

പ്രതീപൻെറ 3-ാമത്തെ പുത്രൻ ബാഹ്ലികന് സോമദത്തൻ എന്ന പുത്രനുണ്ടായി ഇവന്ന് 3 പുത്രന്മാർ.

ശന്തനുവിന്ന് ഗംഗാദേവിയിൽ ഭീഷ്മൻ എന്ന പുത്രനുണ്ടായി. അദ്ദേഹം വീരനും ധർമ്മജ്ഞനും മഹാഭക്തനുമായിരുന്നു. ശന്തനുവിന്ന് മുക്കുവൻ വളർത്തിയ മത്സ്യഗന്ധിനി, യോജനഗന്ധിനി, സത്യവതി എന്ന പേരുകളാൽ അറിയപ്പെട്ട ഉപരിചരവസുവിൻെറ വീര്യത്തിൽ ജനിച്ച സ്ത്രിയിൽ നിന്ന് ചിത്രാംഗദനും വിചിത്രവീര്യനും ഉണ്ടായി- (ഈ വസു കൃതിയുടെ പുത്രനാണ് ബൃഹദ്രഥൻെറ അച്ഛനാണ്).

ചിത്രാംഗദനെ ഒരു ഗന്ധർവ്വൻ അതേ പേരുള്ളവൻ യുദ്ധത്തിൽ ഹനിച്ചു.

ശന്തനു സത്യവതിയെ പരിഗ്രഹിക്കുന്നതിനുമുമ്പ് സത്യവതിക്ക് പരാശര മുനിയിൽ നിന്ന് ശ്രീ ഹരിയുടെ അംശമായ വ്യാസർ ജനിച്ചു. അദ്ദേഹമാണ്, പരീക്ഷിത്തിന്ന് കഥാമൃതം ഇപ്പോൾ പാനം ചെയ്യിക്കുന്ന ശുക മഹഷിയുടെ പിതാവ്.

വിചിത്ര വീര്യൻ- ശന്തനുപുത്രൻ - ഭീഷ്മർ ബലാൽ അപഹരിച്ചു കൊണ്ടുവന്ന കാശിരാജപുത്രിമാരായ അംബിക അംബാലിക എന്ന 2 പേരെ വിവാഹം ചെയ്തു .

വിചിത്രവീര്യൻ ക്ഷയരോഗത്താൽ മരിച്ചു. ഇദ്ദേഹത്തിൻെറ 2 ഭാര്യമാരിലും മാതാവായ സത്യവതിയുടെ നിർദ്ദേശപ്രകാരം ജ്യേഷ്ഠൻ വ്യാസഭഗവാൻ ഓരോ പുത്രന്മാരെ ഉല്പാദിപ്പിച്ചു. അംബികയിൽ ധൃതരാഷ്ട്രരും അംബാലികയിൽ പാണ്ഡുവും, ഉണ്ടായി. അവരുടെ ദാസിയിൽ വിദുരരും.

(ഭർത്താവും സന്താനവും ഇല്ലാതാവുമ്പോൾ സന്താന കാംക്ഷയുണ്ടെങ്കിൽ ഗുരു പ്രേരിതനായ ഭർത്തൃസഹോദരനിൽ നിന്ന് ഗർഭം ധരിക്കാമെന്ന് വേദവിധി ആപദ്ധർമ്മത്വേന സ്വികരിക്കാമെന്നുണ്ട്)

ധൃതരാഷ്ട്രന്ന് ഗാന്ധാരിയിൽ 100 പുത്രന്മാരും ദുശ്ശീലയെന്ന കന്യകയും ഉണ്ടായി. മൂത്ത പുത്രൻ ദുര്യോധനൻ.

കുറേ കാലം മുമ്പ് ഒരു ഋഷിയും അദ്ദേഹത്തിൻെറ പത്നിയും മൃഗരൂപത്തിൽ രതിക്രീഡചെയ്യുമ്പോൾ പാണ്ഡുരാജാവിന്ന് ഭാര്യാബന്ധം വിലക്കപ്പെട്ടിരുന്നു. ആകാരണത്താൽ പാണ്ഡുവിൻെറ ഭാര്യ കുന്തീദേവിക്ക് ധർമ്മരാജാവിൽ നിന്ന് യുധിഷ്ഠിരനും വായുവിൽ നിന്ന് ഭീമനും ഇന്ദ്രനിൽ നിന്ന് അർജ്ജുനനും ജനിച്ചു. മറ്റൊരു ഭാര്യയായ മാദ്രിയിൽ അശ്വനീകുമാരരിൽനിന്ന് നകുലൻ സഹദേവൻ എന്ന 2 പുത്രന്മാരും ഉണ്ടായി. ഈ 5 പേർക്കും ഭാര്യയായ ദ്രൗപദിയിൽ ഓരോ പുത്രനും ഉണ്ടായി ഈ സന്താനങ്ങളെ അശ്വത്ഥാമാവ് സംഹരിച്ചു.

ഈ പാണ്ഡു പുത്രന്മാർ 5പേർക്കും അന്യഭാര്യമാരുണ്ടായിരുന്നു അവരിൽ യുധിഷ്ഠിരന്ന് പ്രതിവിന്ധ്യനും വൃകോദരന്ന് ശ്രുതസേനനും അർജ്ജുനന്ന് ശ്രുതകീർത്തിയും നകുലന്ന് ശതാനീകനും സഹദേവന്ന് ശ്രുതകർമ്മാവും ഉണ്ടായി ഇതു കൂടാതെ അർജ്ജുനന്ന് നാഗകന്യകയിൽ ഇരാവാനും മണിപുരാധിപൻെറ പുത്രിയിൽ ബഭ്രുവാഹനനും സുഭദ്രയിൽ അഭിമന്യുവും ജനിച്ചു.

ഹേ രാജാവേ അങ്ങ് (പരീക്ഷിത്ത്) ഈ അഭിമന്യുവിൻെറ പുത്രനാണല്ലോ. അങ്ങയെ അശ്വത്ഥാമാവിൻെറ ബ്രഹ്മാസ്ത്രം ഗർഭസ്ഥിതനായിരിക്കുമ്പോൾ നശിപ്പിക്കാൻ ശ്രമിച്ചു വെങ്കിലും കൃഷ്ണ ഭഗവാൻ ചക്രായുധത്താൽ അങ്ങയെ

രക്ഷിച്ചു. അങ്ങക്ക് ജനമേജയൻ ശ്രുതമേജയൻ, ശ്രുതസേനൻ, ഭീമസേനൻ, ഉഗ്രസേനൻ എന്ന 4 പുത്രന്മാരുള്ളത് അങ്ങക്കറിയാം.

ജനമേജയചരിതം ചുരുക്കി പറയാം. അങ്ങയുടെ മരണ കാരണം തക്ഷ കൻ എന്ന പാമ്പാണെന്നറിഞ്ഞ് ക്രുദ്ധനായ ജനമേജയൻ സർപ്പയാഗം നടത്തി സർപ്പങ്ങളെ ഹോമിച്ചു പകരം വീട്ടും. തുതൻ എന്ന മഹർഷിയെ പുരോഹി തനാക്കി എല്ലാരാജാക്കന്മാരേയും ജയിച്ച് അശ്വമേധയാഗം നടത്തും.

ജനമേജയന്റെ പുത്രൻ ശതാനീകൻ, വേദം, യജ്ഞക്രിയാജ്ഞാനം അസ് ത്രജ്ഞാനം എന്നിവ യാജ്ഞവല്ക്യൻ, ശൗനകൻ, കൃപാചാര്യർ എന്നിവരിൽ നിന്ന് പഠിക്കും. ഈ വംശത്തിൽ ഒടുവിലത്തെ ആൾ ക്ഷേമകനായിരിക്കും അതോടെ കലിയുഗത്തിൽ ആവംശം അവസാനിക്കും.

ഇനി മാഗധന്മാരുടെ വംശം പറയാം. ബൃഹദ്രഥൻ മാഗധരാജാവ്. അദ്ദേ ഹത്തിന്റെ പുത്രൻ ജരാസന്ധൻ. അവന്റെ പുത്രൻ സഹദേവൻ. ഈ വംശത്തിൽ ഒടുവിലത്തെ ആൾ രിപുംജയൻ ഈ വംശം 1000 കൊല്ലം ഭരിക്കും.

## 23-ാം അദ്ധ്യായം

യയാതിയുടെ 5-ാമത്തെ പുത്രൻ പുരുവിന്റെ വംശം പറഞ്ഞു. ഇനി 4-ാമ നായ അനുവിന്റെ വംശം പറയാം. അനുവിന്ന് സഭാനരൻ ചക്ഷുസ്സ് പരോ ക്ഷൻ എന്ന 3 പുത്രന്മാർ. ആ പരമ്പരയിൽ ശിബി. ശിബിയുടെ വംശത്തിൽ ബലി. ബലിയുടെ ഭാര്യയിൽ ദീർഘതമസ്സിന്ന് 6 പുത്രന്മാർ. അംഗൻ, വംഗൻ, കലിംഗൻ, സുഹ്മൻ, പുണ്ഡ്രൻ, ആന്ധ്രൻ. ഈ പേരുകളിൽ ദേശങ്ങൾ സ്ഥാപിതങ്ങളായി. ആവംശത്തിൽ ചിത്രരഥൻ ഉണ്ടായി. ചിത്രരഥന്ന് സന്താന മുണ്ടായില്ല ഇദ്ദേഹത്തിന്ന്. രോമപാദനെന്ന് കൂടെ പേരുണ്ട് ഇദ്ദേഹത്തിന്ന് ദശരഥമഹാരാജാവ് തന്റെ മകൾ ശാന്തയെ ദാനം കൊടുത്തു ആപെൺകു ട്ടിയെ ഋശ്യശൃംഗൻ വിവാഹം ചെയ്തു.

ഋശ്യശൃംഗൻ ആരെന്ന്പറയാം. രോമപാദന്റെ കാലത്ത് വർഷം ഇല്ലാതി രുന്നപ്പോൾ വിഭാണ്ഡക മുനിയുടെ പുത്രൻ ഋശ്യശൃംഗനെ രാജ്യത്തിൽ കാൽ വെപ്പിച്ചാൽ വർഷമുണ്ടാകുമെന്ന് ബ്രാഹ്മണർ പ്രവചിച്ചു അപ്പോൾ സുന്ദരിക ളായ ഗണികകളെ അദ്ദേഹം താമസിക്കുന്ന കാട്ടിലേക്കയച്ച് അദ്ദേഹത്തെ ഏതെ ങ്കിലും വിധത്തിൽ കൂട്ടിക്കൊണ്ടുവരേണമെന്ന് പ്രേരണ ചെലുത്തി അയച്ചു. അവർ അവിടെ ചെന്ന് അദ്ദേഹത്തിന്റെ മുമ്പിൽ നൃത്തം, ഗാനം, ശൃംഗാരം, ആലിംഗനം മുതലായ പലേ അടവുകളും നടത്തി അദ്ദേഹത്തെ രോമപാദ ത്തിന്റെ രാജ്യത്തേക്ക് കൂട്ടിക്കൊണ്ടുവന്നു. ഇഷ്ടം പോലെ വർഷമുണ്ടായി.

ഋശ്യശ്രൃംഗൻ ഇന്ദ്രപ്രീതി വരുത്തുന്ന യാഗം ചെയ്ത് സന്താനമില്ലാത്ത രോമപാദന്ന് സന്താനത്തെ ജനിപ്പിച്ചു ദശരഥ മഹാരാജാവിന്ന് പുത്രകാമേഷ്ടി യാഗം നടത്തിക്കൊടുത്താണ് രാമൻ ഭരതൻ മുതലായവർ ജനിച്ചത്. ഈ മുനി യുടെ ആചാര്യത്വത്തിലാണ് യാഗം നടന്നത്.

രോമപാദ വംശത്തിൽ ജയദ്രഥൻ ഉണ്ടായി. ആവംശത്തിൽ അധിരഥൻ എന്ന രാജാവും ഉണ്ടായിരുന്നു. ഇദ്ദേഹം ഗംഗാനദിയിൽ സ്നാനം ചെയ്യുമ്പോൾ ഒരു പെട്ടി ഒഴുകി വരുന്നത് കണ്ടു. അതു പിടിച്ചു തുറന്നു നോക്കിയ

പ്പോൾ അതിൻെറ ഉള്ളിൽ ഒരു കുട്ടിയെ കണ്ടു. ആ കുട്ടിയാണ് കുന്തിയാൽ ഉപേക്ഷിക്കപ്പെട്ട കർണ്ണൻ.

കർണ്ണൻെറ മകൻ വൃഷസേനൻ.

യയാതിയുടെ 3-ാമത്തെ പുത്രൻ ദ്രുഹ്യു. അവൻെറ വംശം പറയാം ആ പരമ്പരയിൽ ദുർമനസ്സ് ഉണ്ടായി അവന്ന് പ്രചേതസ് എന്ന പുത്രൻ. പ്രചേതസ്സിന്ന് 100 പുത്രന്മാരും. അവർ വടക്ക് ദിക്കിലെ മ്ലേച്ഛരന്മാരുടെ അധിപരായി.

യയാതിയുടെ രണ്ടാമത്തെ പുത്രൻ തുർവസു. ആ പരമ്പരയിൽ മരുതൻ. അവന്ന് സന്താനമുണ്ടായിരുന്നില്ല അപ്പോൾ പുരുവംശജനായ ദുഷ്യന്തൻ രാജ്യാധികാരമോഹം കാരണം തൻെറ വംശത്തിലേക്ക് തന്നെ മടങ്ങിപോയി.

ഇനി യയാതിയുടെ മൂത്ത പുത്രൻ യദുവിൻെറ വംശത്തെ ചുരുക്കി പറയാം. ഈ വംശ പരമ്പരയെ ശ്രദ്ധയാ കേൾക്കുന്നവരുടെ പാപങ്ങൾ നശിക്കും. കാരണം ഈ വംശത്തിൽ ശ്രികൃഷ്ണ ഭഗവാൻ അവതരിച്ചിട്ടുള്ളതാണ്.

യദുവിന്ന് സഹസ്രജിത്ത് മുതലായ 4 പുത്രന്മാർ- ആവംശ പരമ്പരയിൽ കൃതവീര്യൻ ഉണ്ടായി. അദ്ദേഹത്തിൻെറ പുത്രൻ അർജ്ജുനൻ. (കൃതവീര്യ പുത്രൻ കാർത്തവീര്യൻ) ഇദ്ദേഹം 7 ദ്വീപുകളുടെ അധിപതി. ഇദ്ദേഹം ശ്രീഹരിയുടെ അംശമായ ദത്താത്രേയനിൽ നിന്ന് യോഗഗുണങ്ങൾ അഭ്യസിച്ചു. യോഗാഭ്യാസം, യജ്ഞം, ദാനം, തപസ്സ്, ശാസ്ത്രജ്ഞാനം ഇവകളാൽ സമ്പൂർണ്ണനായ അർജ്ജുനൻ മറ്റു രാജാക്കൻമാരിൽ പ്രമുഖനായിരുന്നു. ഇദ്ദേഹം 85000 സംവത്സരക്കാലം രാജ്യം ഭരിച്ചു ഇത്രയും ആദരവ് ഭഗവാൻ അദ്ദേഹത്തിൽ ചൊരിഞ്ഞിരുന്നുവെങ്കിലും ഐശ്വര്യത്താൽ മദലഹരി വന്ന് അധർമ്മിയായപ്പോൾ ഹരി തന്നെ പരശുരാമനായി അവതരിച്ച് അദ്ദേഹത്തെ സംഹരിച്ചു.

യോഗൈശ്വര്യം എത്രഉണ്ടായാലും ഭക്തി കൊണ്ടുണ്ടാവുന്ന ഐശ്വര്യം പോലെ ആവില്ല.

പരശുരാമനോടുള്ള യുദ്ധത്തിൽ അർജ്ജുനൻെറ 1000 പുത്രൻമാരിൽ 5 പേർ ഒഴികെ മറ്റെല്ലാം കൊല്ലപ്പെട്ടു. ജയദ്ധ്വജൻ മൂത്തവൻ. അവന് താലജംഘനെന്ന പുത്രനുണ്ടായി. അവന് 100 പുത്രൻമാർ. ആ പുത്രൻമാരെ ഔർവനെന്നഋഷിയുടെ തേജസ്സോടുചേർന്ന സഗരരാജാവ് നശിപ്പിച്ചു.

അജ്ജുനൻെറ മറ്റൊരു പുത്രൻ മധു. മധുവിന് 100 പുത്രൻമാർ. ആദ്യപുത്രൻ വൃഷ്ണി. മധുവിൽനിന്ന് ജനിച്ചവരെ മാധവൻമാരെന്നും വൃഷ്ണിയിൽ നിന്ന് ജനിച്ചവരെ വൃഷ്ണികളെന്നും പറയുന്നു. എല്ലാവരും യദുവംശജരുമാണ്.

യദുവിൻെറ 2-ാ മത്തെ പുത്രൻ ക്രോഷ്ടാവ്. ആ വംശത്തിൽ ശശബിന്ദു. അദ്ദേഹം മഹായോഗിയും മഹാഭോഗിയും ആയിരുന്നു. ഇദ്ദേഹത്തിന് 10000 ഭാര്യമാർ ഉണ്ടായിരുന്നു. ഓരോരു സ്ത്രീയിലും ലക്ഷം പുത്രൻമാരും. ആകെ അദ്ദേഹത്തിന് ദശസഹസ്രലക്ഷം പുത്രൻമാർ യോഗിയും ഭോഗിയും ആയതിനാലാണ് ഇത് സാധിച്ചത്. അവരിൽ മുഖ്യൻമാർ പൃഥുശ്രവസ്സ് എന്നീ 6 പേർ മാത്രമാണ് പൃഥുശ്രവസ്സിൻെറ പുത്രൻ ധർമ്മ്യൻ അവൻെറ പുത്രൻ 100 അശ്വമേധം കഴിച്ച ഉശനസ്സാണ്.

ഉശനസ്സിന് ജ്യാമഘൻ എന്ന പൗത്രൻ അവൻെറ ഭാര്യ ശൈബ്യ അവർക്ക് കുട്ടികളുമില്ല. ഭാര്യാ ഭയം കാരണം മറ്റൊരു സ്ത്രീയെ വിവാഹം ചെയ്തതുമില്ല. ഒരിക്കൽ ശത്രുജയം കഴിഞ്ഞ് മടങ്ങിവരുമ്പോൾ അവരുടെ ഇടയിൽ നിന്ന്

ഒരു സുന്ദരിയായ പെൺകുട്ടിയെ കണ്ട് തന്റെ രഥത്തിൽ കയറ്റി കൊണ്ടുവന്നു. ആ കന്യകയെ കണ്ട് ശൈബ്യ ക്രോധിച്ച് വഞ്ചകാ! എന്നെല്ലാം വിളിച്ച് അധിക്ഷേപിച്ചു. അവൻ ഭയന്ന് പരിഭ്രമത്തിൽ "ഇവൾ നിന്റെ പുത്രഭാര്യയാണ്" എന്ന് പറഞ്ഞു അപ്പോൾ അവൾ പറഞ്ഞു ഞാൻ പ്രസവിച്ചിട്ടില്ല. വേറെ ഭാര്യ നിങ്ങൾക്കില്ലതാനും പിന്നെ പുത്രഭാര്യ എങ്ങനെ ആവും. അപ്പോൾ പറഞ്ഞു നിനക്കുണ്ടാവുന്ന പുത്രന്റെ ഭാര്യയാവും അവൾ എന്ന്. ഇതെല്ലാം കേട്ട ഇദ്ദേഹംആരാധിക്കുന്ന ദേവൻമാർ, ഇദ്ദേഹത്തിൽ കരുണ തോന്നി, ഒരു സന്താനത്തെ അനുഗ്രഹിച്ചു.

ശൈബ്യക്ക് പ്രസവകാലം കഴിഞ്ഞുവെങ്കിലും ദേവകാരുണ്യത്താൽ ഗർഭം ധരിച്ചു. അവൾ വിദർഭനെന്ന പുത്രനെ പ്രസവിച്ചു. വിദർഭൻ ഈ കന്യകയെ വിവാഹം ചെയ്തു. ജ്യാമഘൻ സ്ത്രീവശനായിരുന്നു ഇതിന്മുമ്പും പിമ്പും ഇതുപോലെ ഭാര്യയെ ഭയന്ന് നടന്ന മറ്റൊരു രാജാവ് ഉണ്ടായിട്ടില്ല.

## 24-ാം അദ്ധ്യായം

വിദർഭന് 3 പുത്രന്മാർ. കുശൻ, ക്രഥൻ രോമപാദൻ- രോമപാദവംശത്തിൽ ചേദി ജനിച്ചു. ചേദിയിൽ നിന്ന് ചൈദ്യർ എന്ന വംശം ഉണ്ടായി

ക്രഥന്റെ പുത്രൻ കുന്തി. ആ വംശ പരമ്പരയിൽ സാത്വതൻ- അവന്ന് ഭജമാനൻ മുതലായ 7 പേർ മക്കൾ. ഭജമാനന്ന് ഒരു ഭാര്യയിൽ നിമ്ലോചിതൊട്ട് 3 പേരും മറ്റൊരുവളിൽ ശതാജിത്ത് സഹസ്രജിത്ത് അയുതാജിത്ത് എന്ന 3 പേരും പുത്രന്മാരുണ്ടായി.

സാത്വതന്റെ മറ്റൊരു പുത്രൻ ദേവവൃധന്ന് ബഭ്രു എന്ന മകൻ- ഈ രണ്ടു പേരുടെ മാഹാത്മ്യങ്ങളെ ജനങ്ങൾ എന്നും കീർത്തിക്കാറുണ്ട്- ബഭ്രു മനുഷ്യരിൽ വെച്ച് ശ്രേഷ്ഠൻ. ദേവവൃധൻ ദേവന്മാരോട് തുല്യൻ. അടുത്താണെങ്കിൽ ഏതു പ്രകാരം കാണുകയും കേൾക്കുകയും ചെയ്യുമോ അതേപോലെ എത്ര ദൂരെ ആയാലും ഈ രണ്ടു പേരെ കാണുകയും കേൾക്കുകയും ചെയ്യാം- ഇവരുടെ കുലത്തിൽ 6073 പേർ- ഈ കുലത്തിലുള്ളവർ ഈ രണ്ടു പേരുടെയും ഉപദേശാനുസരണം പ്രവൃത്തിച്ചതിനാൽ എല്ലാവരും മോക്ഷം പ്രാപിക്കാനിടയായി.

മറ്റൊരു സാത്വതപുത്രൻ മഹാഭോജൻ. അദ്ദേഹം ധർമ്മാത്മാവായിരുന്നു. ആവംശക്കാരെ ഭോജന്മാർ എന്ന് പറയുന്നു.

പിന്നൊരു സാത്വതപുത്രൻ വൃഷ്ണി. അദ്ദേഹത്തിന്ന് സുമിത്രനും യുധാജിത്തും പുത്രന്മാർ. യുധാജിത്തിനിന്ന് സീനി, അനമിത്രൻ എന്ന രണ്ട് പുത്രന്മാർ. അനമിത്രന്ന് നിമ്നനെന്നും നിമ്നന്ന് സത്രാജിതൻ പ്രസേനൻ എന്ന 2 പേരും പുത്രന്മാർ. അനമിത്രന്ന് മറ്റൊരു ഭാര്യയിൽ ശിനിയും, ശിനിക്ക് സത്യകനും, സത്യകന്ന് യുയുധാനനും പുത്രൻമാർ. ആ വംശപരമ്പരയിൽ യുഗൻധരൻ അവസാന കണ്ണി.

അനമിത്രന് വൃഷ്ണിയെന്ന പുത്രനിൽ ശ്വഫല്കൻ ചിത്രരഥൻ എന്ന 2പുത്രൻമാരും ഗാന്ദിനി എന്ന ഭാര്യയിൽ അക്രൂരനടക്കം 13 പുത്രൻമാരും ഉണ്ടായി. അവരുടെ സഹോദരി. സുചീരാ.

അക്രൂരന്ന് 2 പുത്രൻമാർ, ചിത്രരഥന് പുത്രൻമാർ പൃഥു വിദൂരഥൻ മുത

ലായവർ.

സാത്വതൻെറ മറ്റൊരു പുത്രൻ അൻധകൻ. അവന്ന് കുകരൻ മുതലായ 4 പേർ മക്കൾ. കുകരന്ന് വഹ്നി എന്ന പുത്രൻ. വഹ്നിപുത്രരിൽ ഒരുവൻ അനു. അനുപുത്രൻ അന്ധകൻ. അവൻെറ പുത്രൻ ദുന്ദുഭി. ആവംശത്തിൽ ആഹുകൻ എന്നവന്ന് ദേവകനും ഉഗ്രസേനനും 2പുത്രൻമാർ. ദേവകന്ന് 4പുത്രൻമാരും 7 പുത്രിമാരും . പുത്രിമാർ ധൃതദേവാ, ശാന്തിദേവാ, ഉപദേവാ, ശ്രീദേവാ, ദേവരക്ഷിതാ, സഹദേവാ, ദേവകീ, ഈ 7പേരേയും വസുദേവൻ വിവാഹം ചെയ്തു.

ഉഗ്രസേനന്ന് 9 മക്കൾ കംസൻ മൂത്തവൻ. പുത്രിമാർ കംസാ കംസവതീ കാകാ, ശൂരഭൂ രാഷ്ട്രപാലികാ- ഇവരെ വസുദേവൻെറ അനുജൻമാർ വിവാഹം ചെയ്തു.

ചിത്രരഥപുത്രനായ വിദൂരഥനിൽ നിന്ന് ശൂരനും ആവംശത്തിൽ ഹൃദീകനുമുണ്ടായി. ഹൃദീകനു 4പുത്രൻമാർ ദേവമീഡൻ എന്ന പുത്രന്ന് ശൂരൻ പുത്രനും മാരിഷ പുത്രഭാര്യയും.

അവളിൽ ശൂരന്ന് 10 പുത്രൻമാർ. വസുദേവൻ മുതലായവർ. വസുദേവനെ ആനകദുന്ദുഭി എന്ന് കുടി വിളിക്കാറുണ്ട്. ജനനസമയത്ത് ദേവൻമാർ ദുന്ദുദി മുതലായ വാദ്യങ്ങൾ മുഴക്കിയിരുന്നു. ശ്രീഹരിക്കുളള ബഹുമതിയാണ് അത്. വസുദേവന്ന് സഹോദൻമാർ 5പേർ. പൃഥാ, ശ്രതദേവാ, ശ്രുതകീർത്തി, ശ്രുതശ്രവസ്സ്, രാജാധിദേവി. പൃഥയെ അവളുടെ പിതാവ് ശൂരൻ തൻെറ സ്നേഹിതനും സന്താനഹിനനുമായ കുന്തിഭോജന്ന് ദാനം ചെയ്തു.

ഈ പൃഥ(കുന്തി) ഒരു ദിവസം ആഗതനായ ദുർവ്വാസസ്സ് മഹർഷിയെ അദ്ദേഹത്തിന് സന്തോഷം വരത്തക്കവണ്ണം പരിചരിച്ചതിനാൽ അദ്ദേഹം ദേവൻമാരെ വിളിച്ചുവരുത്താൻ തക്കശക്തി യുളള ഒരു മന്ത്രം കുന്തിക്ക് ഉപദേശിച്ചു., കുന്തി ജിജ്ഞാസനിമിത്തം അത് പരീക്ഷിച്ചു നോക്കി. സ്നാനം ചെയ്ത് പരിശുദ്ധയായി അവൾ ആ മന്ത്രത്തെ ഉച്ചരിച്ച് സൂര്യഭഗവാനെ വിളിച്ചു.

അപ്പോൾ സൂര്യദേവൻ പ്രത്യക്ഷനായി. അവൾ, പരീക്ഷാർത്ഥം, അറിയാതെ വിളിച്ചതാണെന്നും മാപ്പുതരേണമെന്നും പ്രാർത്ഥിച്ചു. സൂര്യൻ പറഞ്ഞു എൻെറ ദർശനം വ്യർത്ഥമാകരുത്. ഞാൻ നിന്നിൽ ഗർഭം ആധാനം ചെയ്യാം. നിൻെറ കന്യകാത്വത്തിന്ന് ഹാനിവരാത്തവിധം ഒരു പുത്രൻ നിനക്ക് ജനിക്കും.

സൂര്യനെ പോലെ തേജസ്വിയായ ഒരു കുമാരനെ കുന്തി പ്രസവിച്ചു. ലോകാപവാദത്തെ ഭയന്ന് കുന്തി ആ കുട്ടിയെ പെട്ടിയിലടച്ച് ഗംഗയിൽ ഒഴുക്കാൻ വിട്ടു. കുന്തിയെ പിന്നിട് പാണ്ഡു വിവാഹംചെയ്തു.

കുരുഷദേശാധിപതി വൃദ്ധശർമ്മാവ് ശ്രുതദേവയെ പരിഗ്രഹിച്ചു. അവളിൽ ദന്തവക്ത്രൻ ജനിച്ചു ഈ ആൾ വിഷ്ണുപാർഷദനായ വിജയൻ ദിതിയിൽ ഹിരണ്യാക്ഷനായി ജനിച്ചിരുന്നു പൂർവ്വജൻമത്തിൽ. കേകയാധിപതി ധൃഷ്ടകേതു, ശ്രുതകീർത്തിയെ പരിണയിച്ചു. അവൾക്ക് കൈകയൻമാർ 5പേർ പുത്രൻമാർ.

രാജാധിദേവിയിൽ ജയസേനൻ വിന്ദാനുവിന്ദമാരായ അവന്തിരാജാക്കൻമാരെ ജനിപ്പിച്ചു.

ചേദിരാജാവ് ദമഘോഷൻ ശ്രുതശ്രവസ്സിനെ വിവാഹം ചെയ്തു. പുത്രൻെറ പേർ ശിശുപാലൻ.

പൗരവിയിൽ സുഭദ്രൻ മുതലായ 12 പുത്രൻമാർ. മദിരയിൽ നന്ദൻ ഉപനന്ദൻ മുതലായ 4 പേർ പുത്രൻമാർ. കൗശല്യക്ക് കേശി എന്ന ഒരേ പുത്രൻ. രോചനയിൽ ഹസ്തൻ മുതലായവരേയും ഇളയിൽ ഉരുവല്ക്കൻ മുതലായവരേയും ജനിപ്പിച്ചു. ധൃതദേവതയിൽ വിപൃഷ്ടനെന്ന പുത്രൻ മാത്രം. ശാന്തിദേവയിൽ ശ്രമൻ മുതലായ 2പുത്രൻമാർ ഉപദേവയിൽ കൽപവർഷൻ മുതലായ10 പുത്രൻമാർ. ശ്രീദേവിയിൽ വസു മുതലായ 6 പുത്രൻമാരും ദേവ രക്ഷിതയിൽ ഗദൻ മുതലായ 9 പുത്രൻമാരും. സഹദേവക്ക് 8 പുത്രൻമാർ-പുരുവിശ്രുതൻ മുതലായവരും ദേവകിയിൽ കീർത്തിമാൻ മുതലായ 8 പുത്രൻമാരും ജനിപ്പിച്ചു. ദേവകിയുടെ കനിഷ്ടപുത്രൻ ശ്രീ ഹരി അവതാരമായ കൃഷ്ണഭഗവാൻ.

കൃഷ്ണൻെറ സഹോദരി സുഭദ്ര.

ധർമ്മത്തിന്ന് ക്ഷയവും അധർമ്മത്തിന്ന് വൃദ്ധിയും വരുമ്പോൾ ഭഗവാൻ അവതരിക്കുന്നു എന്നാണ് നിശ്ചയം ഭഗവാൻെറ ജൻമത്തിന്ന് പൂർവ്വജൻമകർമ്മ ഫലം മനുഷ്യാദിജീവികൾക്കുള്ളത് പോലെ കാരണമല്ല. ഭഗവാൻ സ്വേച്ഛയാ അവതരിക്കുകയാണ്.

രാജാക്കൻമാർ കാഴ്ചക്ക് വേഷഭൂഷണാദികൾ കൊണ്ട് അലങ്കാരിതരായി ഇരുന്നുവെങ്കിലും പലരും ആസുരസ്വഭാവികളും ദുഷ്ടരുമായിരുന്നു. അതിനാൽ അവരെ എല്ലാം ഹനിച്ച് ഭൂമിയുടെ ഭാരംകുറയ്ക്കുന്നതാണ് ഒരു ഉദ്ദേശം.

കലിയുഗത്തിൽ ജനിക്കുന്ന ഭക്തൻമാരെ അനുഗ്രഹിക്കുക. നാമകീർത്തനശ്രവണസ്മരണാദികളാൽ ജനങ്ങൾക്ക്ഭഗവാനിൽ പ്രേമം ജനിപ്പിക്കുക. പുരുഷാർത്ഥങ്ങളെ പ്രതിബൻധിക്കുന്ന ആദ്ധ്യാത്മികാദിദുഃഖങ്ങളേയും അതിനു കാരണമായ മൂലാജ്ഞാനത്തേയും നശിപ്പിക്കുക. ഇതെല്ലാം ഉദ്ദേശ പരിപാടിയിൽ പെടും.

സജ്ജനങ്ങളുടെ കർണ്ണങ്ങൾക്ക് അമൃതമായ ഭഗവൽകഥകൾ പാനം ഒരു പ്രാവശ്യമെങ്കിലും ചെയ്യുന്ന പുരുഷൻെറ മോക്ഷപ്രതിബൻധമായ കർമ്മവാസന ഉടനെ നശിക്കും. നിരന്തരം ശ്രവണ കീർത്തനാദികളിൽ ശ്രദ്ധിക്കുന്നവർക്ക് മോക്ഷാർഹതയുണ്ടാവാതെ പോകുമോ.

ഭഗവാൻെറ മനോഹരകവിൾതടങ്ങളും മറ്റുമുള്ള അവയവങ്ങളുടെ ശോഭ കൊണ്ട് തന്നെത്താൻ മറക്കുന്ന സ്ത്രീ പുരുഷൻമാർക്ക് ഭഗവൽ രൂപം എന്നും ലഹരി ഉണ്ടാക്കുന്നതാണ്.

കൃഷ്ണൻ മാതാപിതാക്കൻമാർ വസിക്കുന്ന ജയിലിൽ പ്രസവിക്കപ്പെട്ട ശേഷം വ്രജത്തിലേക്ക് ചെന്നു. അവിടെ വെച്ച് പൂതന മുതലായവരെ സംഹരിച്ചു. അനേകം ഭാര്യമാരെ സ്വീകരിച്ചു. അനേകം സന്താനങ്ങളേയും ഉൽപാദിപ്പിച്ചു അനേകം യാഗങ്ങൾ നടത്തി. സർവ്വേശ്വരനായ തന്നെ, താൻ ആരാധിച്ചു. ഇങ്ങിനെ മാതൃകാപരനായി ജനങ്ങൾക്ക് ഗൃഹസ്ഥാശ്രമം ഏതു വിധമാവേണമെന്ന് കാണിച്ചുകൊടുത്തു.

കുരുപാൺഡവൻമാർ തമ്മിലുള്ള കലഹത്തെ കാരണമാക്കി ഭൂമിയിലെ അനേകം ആസുരസ്വഭാവികളെ നശിപ്പിച്ചു. വില്ലാളിവീരനായ അർജ്ജുനൻെറ സാമർത്ഥ്യമാണ് ജയത്തിന് കാരണം എന്ന് ഘോഷിപ്പിച്ചു. ആദ്ധ്യാത്മികതത്വങ്ങളെ പരമ്പരയാ വരുന്ന ജനങ്ങളുടെ നൻമക്കായി ഉദ്ധവർക്കുപദേശിച്ച്

ഒടുവിൽ സ്വസ്ഥാനമായ വൈകുണ്ഠം പ്രാപിക്കയും ചെയ്തു.

സപ്താഹം 4-ാംദിവസം കഴിഞ്ഞു.

നവമസ്കന്ദം കഴിഞ്ഞു.

# ദശമം ഓം

## 1-ാം അദ്ധ്യായം

പരീക്ഷിത്ത് രാജാവ് ശുകമഹർഷിയിൽനിന്ന് സൂര്യവംശത്തേപറ്റിയും ചന്ദ്രവംശത്തേപറ്റിയും ഉള്ള വിവരണം കേട്ടു. നവമസ്കന്ദത്തിൽ ശ്രീകൃഷ്ണ ചരിതം മഹർഷി ചുരുക്കിയാണ് പറഞ്ഞത്. അത് വിസ്തരിച്ചു പറയേണമെന്ന് ആവശ്യപ്പെട്ടു.

യയാതി രാജാവിൻെറ 5 പുത്രൻമാരിൽ ഒരുവനായ യദു അച്ഛൻെറ ആഗ്ര ഹത്തെ നിരാകരിച്ചു. പിതാവ് ആവശ്യപ്പെട്ടത് തൻെറ യൗവനമാണ്. യൗവനം കൊടുത്ത് രാജ്യാധിപത്യം പകരം വാങ്ങേണമെന്നായിരുന്നു. രാജ്യാധിപത്യ ത്തിന് മോഹമില്ലാത്തതിനാൽ ആ ഏർപ്പാട് വേണ്ടെന്നുവെച്ചു. എന്നാൽ പിതാ വിൻെറ ആജ്ഞപ്രകാരം നടന്ന പൂരു രാജപദവി ഇഷ്ടപ്പെട്ടു. അതുകൊണ്ട് അത് സ്വീകരിച്ചു യൗവനം ബദലായികൊടുത്തു. രണ്ടുപേരും ധർമ്മശീലരും ഭക്തൻമാരുമാണ്. രണ്ടുപേരുടേയും യോഗ്യതയറിഞ്ഞിട്ടുതന്നെയാണ് യദു കുലത്തിൽ ഭഗവാനവതരിച്ചത്.

ജനങ്ങൾ മൂന്നു തരക്കാർ. ജീവൻമുക്തൻമാർ, മുമുക്ഷുക്കൾ, വിഷയി കൾ. ഈ മൂന്നു കൂട്ടർക്കും ഭഗവൽകഥ കേൾക്കുന്നതിൽ താൽപര്യമുണ്ടാവും. ശബ്ദമാത്രശ്രവണത്താൽ ഇന്ദ്രിയങ്ങളേയും അർത്ഥംആലോചിക്കുമ്പോൾ മന സ്സിനേയും ആനന്ദിപ്പിക്കുന്ന കഥകൾ കേവലവിഷയികൾക്കും ഇഷ്ടമാണ്. കഥാ ശ്രവണം സംസാരരോഗം നശിപ്പിക്കാനുള്ള ഔഷധം ആണ്.

അച്ഛൻ അഭിമന്യു, അദ്ദേഹത്തിൻെറ പിതാക്കൻമാർ പാണ്ഡവൻമാർ. ഇവർ കൗരവ സൈന്യ സമുദ്രത്തെ കടന്നത് ശ്രീകൃഷ്ണൻ എന്ന നാവികൻെറ സഹായത്തോടാണല്ലോ. അപ്പോൾ ഞങ്ങളുടെ കുലത്തിൻെറ ഏകാശ്രയം കൃഷ് ണപരമാത്മാവാണല്ലോ. അത്കൊണ്ട് ആ കഥ വിസ്തരിച്ച് പറഞ്ഞുതരേണം.

അശ്വത്ഥാമാവിൻെറ ബ്രഹ്മാസ്ത്രത്തിൽനിന്ന് ഗർഭശിശുവായിരിക്കുന്ന കാലത്ത് എന്നെ ഭഗവാൻ രക്ഷിച്ചിട്ടില്ലായിരുന്നുവെങ്കിൽ ഇന്നു ഞാൻ ഉണ്ടാ വില്ലായിരുന്നു. ഞങ്ങളുടെ വംശനാശവും വന്നേനെ.

മരണമില്ലാത്ത ഭീഷ്മ പിതാമഹനെ കൊന്നു. പൂതന മുതലായ അസുര വംശത്തെ കൊന്നൊടുക്കി. ഇതെല്ലാം കഥയുടെ വിശേഷ ഭാഗങ്ങളാണല്ലോ.

ബലരാമദേവൻ ദേവകിയുടെ 7-ാമത്തെ പുത്രനെന്നും അതേ ബലൻ രോഹി ണിയുടെ പുത്രനെന്നും പറഞ്ഞു ഇതെങ്ങിനെ സാധിച്ചു.

കംസനെ ഭയപ്പെട്ട് അച്ഛനമ്മമാരെ ഉപേക്ഷിച്ച് നന്ദൻെറ ഗൃഹത്തി ലേക്ക് എന്തിന്നുപോയി. പിതാവിനേക്കാൾ നന്ദനോടാണോ സ്നേഹം.

മാതുലനായ കംസനെ കൊല്ലാൻ കാരണമെന്ത്? മധുരാ പുരിയിൽ എത്ര കാലം താമസിച്ചു.? ഗൃഹസ്ഥാശ്രമം സ്വീകരിച്ച് എത്ര സന്താനങ്ങൾ ഉണ്ടായി?.

കഥകൾ വിസ്തരിച്ചു പറയേണം. എൻെറ ജീവനെ നിലനിർത്തുന്നത് ഈ മധുരോക്തികളാണ്. കഥ അമൃതത്തേക്കാൾ മധുരമാണ്.

ശുകമുനി ഇതുകേട്ട് അത്യന്തം ആനന്ദംകൊണ്ടു. മുഖം താമരവിരിയു മ്പോലെ വികസിച്ചു. ഹരികഥ വിസ്തരിച്ചു പറവാനുളള ഒരവസരം കിട്ടിയല്ലോ എന്ന് വിചാരിച്ചു സന്തോഷിച്ചു.

കലികാലത്തിൽ ജനിച്ചവർക്ക് അനീശ്വരത്വം കൂടുതലുണ്ടാവും. എല്ലാ റ്റിന്നും വിപരീത ബുദ്ധിതോന്നും. എന്ത് കൃഷ്ണൻ എന്ത് കഥ എന്ത് തത്വം എന്ത് ഫലം എന്നെല്ലാം തോന്നും. അത് പരിഹരിപ്പാനാണ് ഈ ഭക്തി കഥകൾ.

പ്രജകളെ പരിപാലിക്കുന്നവൻ രാജാവ്. രാജാവ് വൈദികകർമ്മം. ശ്രദ്ധാ പൂർവ്വം ചെയ്തുവരുന്നുവെങ്കിൽ രാജർഷി. പ്രവൃത്തിമാർഗ്ഗമായ കാമ്യകർമ്മത്തെ ഉപേക്ഷിച്ച് നിവൃത്തി മാർഗ്ഗത്തിൽ നിഷ്ഠയുണ്ടായാൽ രാജർഷി സത്തമൻ. ഭഗ വാങ്കൽ പരമപ്രേമ സ്വരൂപഭക്തി ഉറച്ചാൽ രാജർഷി സത്തമനെന്ന് പറയുന്നു. പരീക്ഷിത്ത് മഹാരാജാവ് രാജർഷി സത്തമനായത്കൊണ്ട് കിളിപോലെ കഥ പറയുന്ന ശുകൻ കഥ പറയാൻ സമ്മതിച്ചു.

രാജ്യപരിപാലനം ചെയ്യുന്ന രാജാക്കൻമാർ സ്വേച്ഛാധിപതികളായി അഹ ങ്കാരികളായി മനുഷ്യരൂപമുളള അസുരസ്വഭാവികളായി മാറി. അത് ഭൂമിക്ക് ക്ലേശമായി. ഭൂമി ബ്രഹ്മാവിനെ സമീപിച്ചു. കാമധേനു രൂപത്തിൽ കര ഞ്ഞുംകൊണ്ടാണ് ചെന്നത്. നെയ്, പാൽ, തയിർ ഈവകയാഗസാധനങ്ങൾ തരുന്നത് പശുവാകയാൽ ധർമ്മത്തിൻെറ ബാഹ്യസ്വരൂപം പശുവാണ്. ലോക രക്ഷ ധർമ്മത്തിലിരിക്കുന്നു. വേദോക്തമായ യാഗാദികർമ്മം. ധർമ്മത്തിൻെറ ബാഹ്യസ്വരൂപമാണ്. അതുകൊണ്ടാണ് പശുരൂപമെടുത്തത്.

ഇതേ സമയത്ത് ദേവൻമാരും ഈ സങ്കടമുണർത്തിക്കാൻ അവിടെ വന്നി രുന്നു. അപ്പോൾ ബ്രഹ്മദേവൻ ചിന്തിച്ചു. തന്നെക്കാൾ ഈ കാര്യം നിവൃ ത്തിക്കാൻ പറ്റിയത് തൻെറ പിതാവായ ശ്രീനാരായണ മൂർത്തിയാണ്. അതു കൊണ്ട് അദ്ദേഹത്തിൻെറ അടുക്കലേക്ക് ഇവരെ എല്ലാംകൂട്ടി ശ്രീപരമേശ്വര നേയും വിളിച്ചു ചെന്നു. പാൽക്കടലിലേക്കാണ് പോയത്. [ശ്വേതദ്വീപ്].

രജോഗുണപ്രധാനിയായ ബ്രഹ്മാവിന്ന് അവിടെ ശ്രീഹരിയെ കാണാൻ കഴിയാഞ്ഞപ്പോൾ മനസ്സിനെ നിലക്ക്നിർത്തി പുരുഷ സൂക്തം എന്ന മന്ത്രം ഉച്ചരിച്ച് സ്തുതിച്ചു. മന്ത്രത്തിന്ന് ഉപാസ്യദേവതയെ പ്രത്യക്ഷമായി കാണി ക്കാൻ ശക്തിയുണ്ട്. ബ്രഹ്മാവ് സമാധിയിലായി. വിഷ്ണുവിനെ കണ്ടു. വിഷ്ണു പറഞ്ഞ വിവരം കൂടെഉളളവരോട് പറഞ്ഞു.

നാം പറയുന്നതിൻമുമ്പേ ഭഗവാൻ എല്ലാം തീർച്ചയാക്കിയിരിക്കുന്നു. ഭഗ വാൻ യദുകുലത്തിൽ അവതരിക്കുന്നതാണ്. ഭഗവാനെ ഉപചരിപ്പാൻ പുത്ര പൗത്രേന നിങ്ങളും ഭൂമിയിൽ ജനിക്കേണം.

ഭഗവാൻ വസുദേവഗൃഹത്തിൽ ജനിക്കും. തൻെറ ഭാര്യമാരുടെ സഖികളാ യിരുപ്പാൻ ദേവസ്ത്രീകളും യദുകുലത്തിൽ ജനിക്കട്ടെ. ഭഗവാൻെറ അംശമായ ആദിശേഷൻ ജ്യേഷ്ഠനായി അവതരിക്കും.

ലോകത്തെ മോഹിപ്പിക്കുന്ന മായ. കാര്യനിർവഹണത്തിന്ന് വേണ്ടി ഭഗ വാനെ സഹായിക്കാൻ അവതരിക്കും.

ഇങ്ങിനെ എല്ലാം വേണ്ടപോലെ ചെയ്വാൻ ദേവൻമാരെ ഏൽപിച്ചശേഷം

ഹേ ഭൂമി, നീ തന്നെ ധന്യഃ എന്നും, താമസിയാതെ ഭഗവൽ പാദങ്ങൾ നിന്നെ സ്പർശിക്കുമെന്നും പറഞ്ഞു ആശ്വസിപ്പിച്ചു.

ഭഗവാൻ അവതരിച്ചത് മഥുരയിലാണ്. സഹസ്രാർജ്ജുനൻെറ 2-മത്തെ പുത്രനായ ശൂരസേനനാണീ രാജ്യത്തെ യദുരാജാവ്, ഇപ്പോൾ ആ രാജ്യത്തിന്ന് മദ്രാ എന്ന് പേർ പറയുന്നു.

ശൂരസേനൻെറ പുത്രൻ വസുദേവൻ ദേവകിയെ വിവാഹം ചെയ്തു വാസസ്ഥലത്തേക്ക് പുറപ്പെടാൻ രഥത്തിൽ കയറി.

ഉഗ്രസേനൻെറ പുത്രൻ കംസൻെറ സഹോദരിയാണ് ദേവകി. അവളോട് അതീവസ്നേഹം കാണിപ്പാൻ 4 കുതിരകളെ പൂട്ടിയ തേർ താൻതന്നെ തെളിച്ചു.

പിതാവ് സ്ത്രീധനം ധാരാളം കൊടുത്തു. ആനകൾ കുതിരകൾ ഇവയും കൊടുത്തു. 200 ദാസികളെ പിതാവ് ദേവകൻ അയച്ചു. പുറപ്പെടുമ്പോൾ മംഗളധ്വനിയായ ശംഖുവിളി മുതലായവ ഉണ്ടായിരുന്നു.

പോകുന്ന വഴിയിൽ പൊടുന്നനവെ ഒരശരീരിവാക് ഉണ്ടായി. രേ, രേ മൂഢ, കംസ, നീ യാതൊരുവളെ തേരിലിരുത്തിക്കൊണ്ടുപോകുന്നുവോ അവളുടെ 8-ാമത്തെ പുത്രൻ നിന്നെ ഹനിക്കും.

ഇതുകേട്ടപ്പോൾ ഭീതിയായി. സ്വതേ പാപിഷ്ഠനായ കംസൻ-ഭോജവംശാധിപൻ തേര് നിർത്തി, വാൾ ഉറയിൽനിന്ന് ഊരി. ദേവകിയുടെ മുടി ചുറ്റിപിടിച്ചുകൊല്ലാനൊരുങ്ങി.

അപ്പോൾ വസുദേവൻ സാധുവാദം ചെയ്തു. വസുദേവൻ അതിസമർത്ഥനും യുക്തി ശാലിയും ആണ്. തൻെറ ജനന സമയത്ത് ദേവൻമാർ തന്നെ പുകഴ്ത്തിയത് താൻ കേട്ടിട്ടുണ്ട്. എന്തോ നല്ല കാര്യം താൻ ചേയ്യേണമെന്നുണ്ടാവും എന്ന് തോന്നി. സാമർത്ഥ്യത്തോടെ സംസാരിച്ചു. ഭഗവാൻ ജനിക്കും തൻെറ പുത്രനായിട്ടു എന്നല്ലെ അശരീരി. അതു സത്യമാകും. അതുകൊണ്ട് സാമോപായം തന്നെ നല്ലത് എന്ന് കരുതി കംസനെ പുകഴ്ത്തി സംസാരിച്ചു.

അങ്ങ് പരാക്രമിയാണ്. ഭോജകുടുംബത്തിൽ ഇതുവരെ ഇത്ര ശൂരനായ ഒരാൾ ജനിച്ചിട്ടില്ല അങ്ങിനെ ഇരിക്കെ, ഒരു സ്ത്രീയെ, വിശേഷിച്ച് സഹോദരിയെ, പോരെങ്കിൽ കല്യാണസുഖം അനുഭവിക്കാൻ പോകുന്നവളെ ഹനിക്കുന്നത് അങ്ങയുടെ മതിപ്പിന്നും ശൗര്യത്തിന്നും ഭംഗികേടല്ലേ.

മരണഭയമാണ് കാരണമെങ്കിൽ ഭയപ്പെട്ടത്കൊണ്ട് മരണം ഇല്ലാതാവുമോ? ജനനമുണ്ടെങ്കിൽ മരണവുമില്ലേ? അതുകൊണ്ട് വീരനായ അങ്ങക്ക് നിന്ദ്യകർമ്മം ഒട്ടും പറ്റില്ല.

ഈ ദേഹം പോയാലോ മറ്റൊരു ദേഹം കിട്ടുകയും ചെയ്യും. അത് ഇതിലും വിശേഷമായത് ആയിക്കൂടാ എന്നും ഇല്ല. ഒരു ശരീരം വിട്ടും മറ്റൊരു ശരീരം എടുക്കുന്നതിൽ കാലതാമസവും വരില്ല. പുല്ലട്ടകൾ ചെയ്യുന്നത്പോലെ ഒരു കാൽ ഇവിടെയും ഒരുകാൽ അവിടെയും ആണ്.

ജീവാത്മാവിന്ന് മരണമില്ല. ശരീരത്തിന്നാണ് മാറ്റം. പുതിയ ശരീരം കിട്ടിയാൽ പഴയതിനെ പറ്റിയ ഓർമ്മതന്നെ ഉണ്ടാവില്ല. ഈ വക കാര്യങ്ങൾ ആലോചിക്കാതെ വല്ലതും പ്രവൃത്തിച്ചാൽ ഇനി വരാൻ പോകുന്ന മരണവും പിന്നീടു സിദ്ധിക്കുന്ന ദേഹവും അതിനെ തുടർന്നു സുഖ ദുഃഖങ്ങളും അതിഘോരതരമായിരിക്കും. [സാമവും ഭേദവും തൊടുത്തുവിട്ടു].

എല്ലാ ജീവജാലങ്ങൾക്കും അവരുടെ ദേഹത്തോട് സ്നേഹം ഉണ്ടാവും. രാജാവായാലും സൂകരമായാലും സൂര്യവെളിച്ചം കുളത്തിലും കുടത്തിലും ഒരു പോലെ പ്രകാശിക്കുമ്പോലെ. അതുകൊണ്ട് രാജദേഹം നിലനിർത്താൻ വിചാരിച്ചതുകൊണ്ട് കാര്യമില്ല.

എല്ലാവരും അവരവരുടെ ദേഹത്തെ സ്നേഹിക്കുന്നു. തനിക്ക് ബലമുണ്ടെന്ന് കരുതി മറ്റൊരാളെ ദ്രോഹിച്ചാൽ അവസരംകിട്ടുമ്പോൾ ഈ ലോകത്തിൽതന്നെ അവനിൽനിന്നും ഉപദ്രവം നേരിടാം. പോരെങ്കിൽ പരലോകത്തിൽ യമൻേറയും.

ഇവൾ അങ്ങയുടെ സഹോദരി. അങ്ങയെ സ്നേഹിക്കുന്നവൾ. അങ്ങ് വാളെടുത്ത് പിടിച്ചത് കണ്ട് ഭയപ്പെട്ട് ആലിലപോലെ വിറയ്ക്കുന്നു. അങ്ങ് ദുഃഖിതൻമാരിൽ വാത്സല്യമുള്ളവൻ എന്ന് പേർ കേട്ടവനാണല്ലോ. അതുകൊണ്ട് ഈ സാഹസകർമ്മം ഉചിതമല്ല. അതിൽനിന്ന് വിരമിച്ചാലും.

ഇത്രയും പറഞ്ഞിട്ടും കേൾക്കാത്ത കംസൻ ഭഗിനിവധത്തിൽ ഉറച്ചു നിൽക്കുന്നത് കണ്ടപ്പോൾ, വസുദേവൻ അടവു മാറ്റി. തൻെറ ഭാര്യയിലുണ്ടാവുന്ന 8-മത്തെ പുത്രൻ വധിക്കുമെന്നാണല്ലോ പറഞ്ഞത്. ഇപ്പോൾ ഭാര്യയെ രക്ഷപ്പെടുത്തുകയെന്നതല്ലെ തൻെറ കർത്തവ്യം. അതിന്ന് എന്താ ഉപായം എന്ന് ചിന്തിച്ചു.

കംസനോട് പറഞ്ഞു.

"മഹാത്മൻ, ഇവൾ നിരപരാധിനിയാണല്ലോ. ഇവളിലുണ്ടാവുന്ന 8-ാമത്തെ കുട്ടിയല്ലെ ദ്രോഹി. ഒരു കാര്യം ചെയ്യാം. ഉണ്ടാവുന്ന എല്ലാ കുട്ടികളേയും അങ്ങയുടെ മുമ്പിൽ ഹാജരാക്കാം. വധിച്ചുകൊള്ളു." ഇതു കംസന്ന് സമ്മതമായി.

[വസുദേവനെപോലെ കർമ്മകുശലതയും സാമദാനഭേദ ഉപായങ്ങൾ പ്രയോഗിക്കാനും അറിയേണം]

ദേവകിയും വസുദേവനും വസുദേവൻെറ ഗൃഹം പ്രവേശിച്ചു. ദാമ്പത്യജീവിതം തുടങ്ങി. ഓരോകൊല്ലവും ഓരോ കുട്ടി എന്ന നിലയിൽ ദേവകി ഗർഭം ധരിച്ചു. ദേവകി പൂർവജൻമത്തിൽ ദേവൻമാരുടെ അമ്മയായ അദിതി ആയിരുന്നു. കശ്യപൻെറ ഭാര്യ.

ദൈവപ്രീതി സമ്പത്തായുള്ള വസുദേവൻ പ്രതിജ്ഞയെ തെറ്റി നടക്കുന്നവനല്ല. പ്രസവിച്ച ആദ്യസന്താനത്തെ കംസൻെറ അടുക്കൽകൊണ്ടുപോയി. ദേവകിയും വസുദേവനും അവരുടെ ആദ്യത്തെ ഓമന പൈതലെ വധിക്കാൻ എങ്ങിനെ കൊണ്ടുപോയികൊടുത്തു. ഭഗവാനിൽ വിശ്വാസമുള്ളവർക്ക് എല്ലാം ധൈര്യം തന്നെ.

കംസൻ ഈ കുട്ടിയെകണ്ട് ഞാനെന്തിന്ന് ഇതിനെ ഭയപ്പെടേണം. നിങ്ങളുടെ 8-ാമത്തെ കുട്ടിയല്ലെ എൻെറ ശത്രു. ഇവനെകൊണ്ടുപോയിക്കൊള്ളുക എന്ന് പറഞ്ഞു.

കുട്ടിയെ വസുദേവൻ തിരിച്ചുകൊണ്ടുവന്നു.

നാരദർ പിന്നീട് കംസ സമീപത്തിൽ ചെന്നു. "ഞാൻ അങ്ങയോട് ഒരു സ്വകാര്യം പറയാം. ഗോകുലത്തിലുള്ള ഗോപൻമാരും സ്ത്രീകളും ദേവകി മുതലായ യദുകുലസ്ത്രീകളും അവരുടെ ബന്ധുക്കളും എല്ലാം ദേവാംശ

സംഭവൻമാരാണ്. അൽപം ചിലരെ അസുരാംശൻമാരുള്ളു. അസുരൻമാരെ വധിക്കാനുള്ള ശ്രമത്തിലാണ് സാക്ഷാൽ ശ്രീഹരി എന്ന് ധരിക്കുക."

നാരദർ ഇത്രമാത്രം പറഞ്ഞ് വിടവാങ്ങി. കംസൻ ഇതിനെപറ്റി ആലോചിച്ചു. " ശരിയായിരിക്കും. നാരദർ അസത്യം പറയുകയില്ല. വസുദേവാദി യദുക്കൾ ദേവൻമാരായിരിക്കും. ദേവകീഗർഭത്തിൽ ജനിക്കുന്ന കുട്ടി ശ്രീമഹാവിഷ്ണു ആയിരിക്കും. തന്നെകൊല്ലാനായി ജനിക്കുമെന്ന അശരീരിയും ഉണ്ടായല്ലോ".

കംസൻെറ ആലോചനാഫലമായി ദേവകിയേയും വസുദേവനേയും ബന്ധനത്തിൽ വെക്കുന്നതാണ് ഉചിതമെന്ന് തോന്നി. അവരെ ചങ്ങലക്കിട്ട് ഒരു മുറിയിലാക്കി. ജനിക്കുന്ന എല്ലാകുട്ടികളേയും ഹനിക്കേണമെന്നും തീർച്ചയാക്കി.

പൂർവജൻമത്തിൽ താൻ കാലനേമി എന്ന അസുരനായിരുന്നു. അപ്പോൾ തന്നെ വിഷ്ണു ഹനിച്ചു. യദുക്കൾ തൻെറ ശത്രുപക്ഷക്കാരായ ദേവൻമാരാണെന്ന് നാരദർ പറയുന്നു. അപ്പോൾ യദുക്കളോട് അടുപ്പം പറ്റില്ല. വൈരഭാവമേ ഉതകൂ എന്ന് തീർച്ചയാക്കി.

യദുക്കൾ ഭോജൻമാർ അന്ധകൻമാർ ഇവരെ എല്ലാം വേണ്ടവിധം പരിരക്ഷിക്കുന്ന തൻെറ പിതാവായ ഉഗ്രസേനനേയും അമ്മയേയും ബന്ധനത്തിലിട്ടു. ശൂരസേനൻെറ രാജ്യങ്ങളേയും പിടിച്ചടക്കി.

## 2-ാം അദ്ധ്യായം

ചില ദുഷ്ടരാജാക്കൻമാരായ ജരാസന്ധൻ, നരകാസുരൻ, ബാണാസുരൻ മുതലായവരോടും ഭൃത്യൻമാർ പ്രലംബൻ, ബകൻ, ചാണൂരൻ. തൃണാവർത്തൻ അഘാസുരൻ, മുഷ്ടികൻ, അരിഷ്ടൻ, ദ്വിവിദൻ, പൂതനാ, കേശി, ധേനുകൻ എന്നിവരോടും കൂടി ചേർന്ന് യദുക്കൾക്ക് പരമാവധി കഷ്ടതകൾ കൊടുപ്പാൻ തീർച്ചയാക്കി.

യാദവൻമാർ കംസപീഡകൾ സഹിക്കാൻ വയ്യാതെ അന്യരാജ്യങ്ങളിലേക്ക് പോയി.

അക്രൂരൻ മുതലായ ചില കംസബന്ധുക്കൾ ഗുണവാൻമാരായിരുന്നു. അവർ ഭഗവത്സഹായം ഉണ്ടാകും എന്ന് വിശ്വസിച്ച് കംസനോട് ചേർന്ന് പരസ്യമായി വെറുപ്പ് കാണിക്കാതെ ജീവിച്ചു.

ദേവകിയുടെ 6 പുത്രൻമാരും ഒന്നൊന്നായി. നാരദവചന ഭീതി നിമിത്തം ഹനിക്കപ്പെട്ടു.

ദേവകി 7-ാമത്തെ ഗർഭം ധരിച്ചു. ദേവകിക്ക് അസാധാരണമായ ആനന്ദം ഉള്ളിൽ സ്ഫുരിച്ചുവന്നു. എന്നാൽ ഈ കുട്ടിക്കും മറ്റു കുട്ടികളുടെ ഗതി തന്നേയാണോ വരുക എന്നാലോചിച്ചു ഭീതിയുണ്ടായി.

ഭഗവാൻ ശ്രീഹരി ഈ സന്ദർഭത്തിൽ ശക്തിസ്വരൂപിണിയായ മായയെ വിളിച്ചുവരുത്തി പറഞ്ഞു.

ഹേ ദേവീ. ശക്തിസ്വരൂപിണിയായ നീ ഗോകുലത്തേക്ക് ഇപ്പോൾ പോകേണം. അവിടെ ഗോക്കളും മറ്റും ആസ്ഥലത്തിന്നൊരലങ്കാരമാണ് വസുദേവൻെറ ഭാര്യയായ രോഹിണി അവിടെ വസിക്കുന്നു. വസുദേവൻെറ മറ്റൊരു ഭാര്യയായ ദേവകി ഗർഭിണിയാണ്. ആ ഗർഭ ശിശുവെ നീ മെല്ലെ എടുത്ത്, രോഹിണി ഗർഭത്തിൽ നിക്ഷേപിക്കേണം. ആ ശിശു എൻെറ

അംശമാണ്. നീ പിന്നീട് നന്ദന്റെ ഭാര്യയായ യശോദയുടെ ഗർഭത്തിൽ പ്രവേശിക്കേണം. അവിടെ അധികകാലം നീ ഇരിക്കേണ്ടിവരില്ല.

നീ എന്റെ ആജ്ഞയെ പരിപാലിക്കുമ്പോൾ നിനക്ക് സർവലോക പൂജ്യതകിട്ടും.

മനുഷ്യർ സാധാരണയായി കാമാസക്തരാണ്. ചിലർ പുത്രപുത്രൻമാർ. ചിലർ ഐശ്വര്യം എന്നിങ്ങനെ പലതും ആവശ്യപ്പെടും. ആവക ആവശ്യങ്ങളെ കൊടുപ്പാനുള്ള ശക്തി നിനക്കുണ്ട്. നിന്നെ അവർ അനേകം പൂജാദ്രവ്യങ്ങൾകൊണ്ട് പൂജിക്കും. നിന്നെ ദുർഗ്ഗാ, ഭദ്രകാളി, വിജയാ. വൈഷ്ണവി, കുമുദാ, ചൺഡികാ, കൃഷ്ണാ, മാധവി, കന്യകാ, മായാ, നാരായണീ, ഈശാനീ, ശാരദാ, അംബികാ എന്ന പലപേരിലും വിളിക്കപ്പെടും.

നീ രോഹിണി ഗർഭത്തിൽ അടയ്ക്കുന്ന കുട്ടി ഗർഭത്തിൽനിന്ന് ആകർഷിക്കപ്പെട്ടതിനാൽ സങ്കർഷണൻ എന്നും സൗന്ദര്യംകൊണ്ട് രമിപ്പിക്കുന്നതിനാൽ രാമനെന്നും ബലമുള്ളവനാകയാൽ ബലനെന്നും അറിയപ്പെടും.

ഭഗവാന്റെ ഈ നിർദ്ദേശം യോഗമായ സസന്തോഷം സ്വീകരിച്ചു. ദേവകിയുടെ ഗർഭ ശിശുവെ ഊനം കൂടാതെ എടുത്ത് രോഹിണിയിൽ നിക്ഷേപിച്ചു. പ്രായം 5, 6മാസം ഉണ്ടാകും.

ഭഗവാൻ പൂർണ്ണാനന്ദ സ്വരൂപത്തോടെ വസുദേവനിൽ പ്രവേശിച്ചു. ഭഗവാൻ സർവ്വത്ര നിറഞ്ഞിരിക്കുന്നവനാണെങ്കിലും അഗ്നി പ്രകാശിക്കാൻ ഒരു ഉപാധിയായ വിറക് വേണ്ടിവരുന്നതുപോലെ ദുഷ്ടനിഗ്രഹം ചെയ്യാൻ ഒരു മനുഷ്യസ്വരൂപം എടുക്കേണം. വസുദേവനിൽ വന്ന തേജോരൂപത്തെ വസുദേവൻ ദേവകിയിൽ സമർപ്പിച്ചു. ഗുരു ശിഷ്യനിൽ മന്ത്രം ഉപദേശിക്കുന്നതുപോലെ ദേവകിയുടെ മനസ്സിൽ ഭഗവസ്വരൂപത്തെ പകർത്തി. ദേവകി ഗർഭം ധരിച്ചു. ഗർഭപ്രകാശം ജെയിൽ മുറിയിൽ പരന്നു മുഖം വികസിച്ചു. കംസൻ യാദൃച്ഛികമായി സഹോദരിയെ കാണാനിടയായി മുഖപ്രകാശം കണ്ടു അത്ഭുതപ്പെട്ടു. തന്റെ അന്തകൻ ഈ ഗർഭത്തിലെ ശിശു ആവാം എന്നു ചിന്തിച്ചു സിംഹതുല്യൻ ഹരി.

ഇപ്പോൾ അവളെ വധിച്ചാലോ അത് ശരിയല്ല ചീത്തപേര് വരും. അവൾ ഗർഭിണി, സഹോദരി. സ്ത്രിഹിംസ കൊണ്ട് കീർത്തി, ഐശ്വര്യം ഇവ നഷടപ്പെടും എന്ന ചിന്തകൾ വന്നു. ഭീരുത്വം വരുമ്പോൾ ചിന്തകൾ ഇങ്ങിനെയും വരും.

ഏത് വിധത്തിലായാലും എന്നെ രക്ഷിക്കാൻ ഞാൻ മതി എന്ന അഹംഭാവവും ഇതിന്റെ ഒപ്പമുണ്ടായിരുന്നു പിന്നെ എന്തിന് അവസരപ്പെടേണം?.

ഗർഭിണിയെ വധിക്കുന്നത് വേണ്ടെന്നു വെച്ചു. ഹരിയിൽ കൂടുതൽ ഈർഷ്യയും, വൈരവും ഭാവിച്ചു. കുട്ടി ഗർഭത്തിൽ നിന്നു പുറത്തുവരട്ടെ അതുവരെ കാത്തിരിക്കാം.

എന്നാൽ യോഗികൾക്ക് കൂടെ ഉണ്ടാവാത്ത കൃഷ്ണസ്മരണ ഉണ്ടായി. സദാസമയം ഹരിചിന്ത. വൈരഭാവത്തിലാണെങ്കിലും കാണുന്നതെല്ലാം ഹരിരൂപമായി മാറി. സർവ്വം വിഷ്ണുമയം ജഗത് എന്നായി.

ബ്രഹ്മാവ് ശിവൻ നാരദാദിമുനികൾ ഗന്ധർവ്വാനുചരന്മാരായ ദേവന്മാർ മുതലായവർ ഭഗവദർശനത്തിന്നായി അവിടെ എത്തി.

എല്ലാവരും ഭഗവാനെ സ്തുതിച്ചു ദേവന്മാർപറഞ്ഞു അങ്ങുന്ന് സത്യ സ്വരൂപനാണ് അങ്ങുന്ന് പറഞ്ഞതെല്ലാം നടത്തുന്നു.

സകൃദേവ പ്രപന്നായ
തവാസ്മീതി ച വാദിനെ
അഭയം സർവ്വദാ ദാസ്യേ
ഇതി ജന്മ വ്രതം മമ .

ഒരിക്കൽ മാത്രം എന്നെ ആശ്രയിച്ചവന്നും, ഞാൻ അങ്ങയുടെ ദാസനാകുന്നുവെന്ന് പറയുന്നവന്നും, ഞാൻ എന്നെന്നും, അഭയത്തെ ദാനം ചെയ്യുന്നേൻ എന്നുള്ള സംഗതി എൻെറ ജന്മ വ്രതമാണ്.

ഭക്തന്മാരുടെ സങ്കട നിവൃത്തിവരുത്തുവാൻ വേണ്ടി മാത്രം അങ്ങ് ജന്മം എടുക്കുന്നുവല്ലോ അങ്ങ് ലോകേശ്വരനാണ്. അങ്ങയെ കൂടാതെ ദ്വൈത പ്രപഞ്ചമില്ല. വ്യഷ്ടിരൂപത്തിലും, സമഷ്ടിരൂപത്തിലും ഉള്ള ഈ പ്രപഞ്ച വൃക്ഷ പ്രകൃതി, അങ്ങയെ ആശ്രയിക്കുന്നു സുഖം ദു:ഖം എന്ന 2ഫലങ്ങൾ, സത്വംരജസ്സ് തമസ്സ് എന്ന ഗുണങ്ങളുള്ള വേരുകൾ, ധർമ്മാർത്ഥ കാമ മോക്ഷങ്ങൾ എന്ന രസങ്ങൾ, മൂക്ക് ചെവി നാക്ക് കണ്ണ് ത്വക്ക് എന്ന അഞ്ചിന്ദ്രിയങ്ങൾ ഇവ വൃക്ഷത്തിൽ ഉള്ളതിനാൽ ഈ ലക്ഷണം കൊണ്ട് വൃക്ഷത്തെ അറിയേണം. ശോകം, മോഹം, ജരാ, മൃത്യ, വിശപ്പ്, ദാഹം എന്ന 6വിധം വികാരങ്ങളു ള്ളതായും ത്വക്ക്, മാംസം, രുധിരം, മേധസ്സ്, അസ്ഥി, മജ്ജ, ശുക്ലം എന്ന 7 ധാതുക്കൾ തോലുകളായും പഞ്ചഭൂതങ്ങൾ, മനസ്സ്, ബുദ്ധി, അഹങ്കാരം എന്നത് 8 കൊമ്പുകളായും 2 കണ്ണ്, 2 ചെവി, 2 നാസിക, വദനം, മലദ്വാരം, മൂത്രദ്വാരം, ഇങ്ങനെ 9ദ്വാരം പൊത്തുകളായും 10 പ്രാണങ്ങൾ ഇലകളായും, അറിയേണം. ജീവാത്മാ, പരമാത്മാ എന്നു 2 പക്ഷികളും ഇവയിൽ ഉണ്ട്. ഈ വൃക്ഷം അങ്ങയിൽ നിന്നുത്ഭവിച്ച് അങ്ങയിൽ ലയിക്കുന്നു. അവതാരകാലങ്ങളിൽ സജ്ജനങ്ങൾക്ക് ആനന്ദം കൊടുക്കുന്നു. മനസ്സുകൊണ്ട് മാത്രം അങ്ങയെ പ്രാപിക്കുന്നവർക്കും അങ്ങ് സംസാര ദു:ഖത്തെതീർത്ത് സ്വരൂപാനന്ദം നല്കയുംചെയ്യുന്നു അങ്ങയുടെ പാദകപ്പൽ ആശ്രയിച്ച് സംസാരാബ്ധി തരണം ചെയ്യാം.

ഭക്തി ഹീനന്മാർ അഹങ്കാരികളായി പതിക്കുന്നു. ഭക്തന്മാർ അങ്ങയുടെ സ്വജനങ്ങളാണ്. അവരെ അങ്ങ് കരകയറ്റുന്നു ദേഹാദികളിൽ ആത്മത്വ ബുദ്ധിയാകുന്ന അറിവില്ലായ്മ നീങ്ങി, മോക്ഷമനുഭവിക്കേണമെങ്കിൽ അപരോക്ഷജ്ഞാനമുണ്ടാകേണം. അതുണ്ടാകേണമെങ്കിൽ അവതാര സ്വരൂപവും അതിൽ ഭക്തിയും വേണം. ബുദ്ധിക്ക് പ്രകാശം ലഭിക്കുന്നത് ഏതൊന്നിൽ നിന്നാണോ അത് തന്നെ ബ്രഹ്മം എന്ന് അനുമാനിച്ചാൽ പോരാ. അത് അനുമാനജ്ഞാനമാണ് ഇതാണ് പരോക്ഷജ്ഞാനം ഇതിന്ന് അജ്ഞാനത്തേയും സംശയങ്ങളേയും ഇല്ലാതാക്കാൻ കഴികയില്ല .

ശുദ്ധസത്വമായ സ്വരൂപത്തെ സേവിക്കുന്നതായാലോ ഭാവനകൊണ്ട് അന്തഃകരണം തൻമയമായി സാക്ഷാൽകാരം ലഭിക്കും ഇതാണ് അപരോക്ഷജ്ഞാനം. 'ഭക്ത്യാഹമേകയാ ഗ്രാഹ്യം' ഏകയായഭക്തികൊണ്ടുമാത്രമേ എന്നെ അറിയുകയുള്ളു.

കീർത്തനാദികൾ കൊണ്ട് സാക്ഷാൽകാരംകിട്ടും; മനസ്സ് അങ്ങയിൽ

നിർത്തേണം എന്ന് മാത്രം.

അങ്ങയുടെ അവതാരം ദുഷ്ടനിഗ്രഹത്തിന്ന് മാത്രമല്ല ഭക്തൻമാർക്ക് അങ്ങയുടെ കോമളസ്വരൂപത്തെ കാട്ടി അവർക്ക് ഭക്തിപ്രേമം വളർത്തി മോക്ഷം കൊടുപ്പാനും വേണ്ടിയാണ്

ദേവകി മറ്റാർക്കും കാണ്മാൻ കഴിയാത്ത ബ്രഹ്മാദി ദേവൻമാരെ കണ്ടു. ദേവൻമാരുടെ സ്തുതിയും കേട്ടു. മുഖം വിടർന്നു. അപ്പോൾ ബ്രഹ്മാവ് അവരോട് പറഞ്ഞു. ഹേ മാതാവേ, സർവ്വലോക പിതാവായ ഭഗവാൻ അങ്ങയുടെ കുക്ഷിയിൽ ജനിച്ചിരിക്കുന്നു ഇതിന്മീതെ അങ്ങക്ക് എന്തു ഭാഗ്യമാണ് വേണ്ടത്. കംസഭയം ഇനി വേണ്ട- എന്നെല്ലാം അദ്ദേഹം പറഞ്ഞു യാത്രയായി.

## 3-ാം അദ്ധ്യായം

ദേവകിയുടെ ഗർഭം വികസിച്ചു. പ്രസവ സമയം അടുത്തു. ശോഭനകാലം. രോഹിണി ബ്രഹ്മാവാകുന്ന ദേവതയോടുകൂടിയ നക്ഷത്രം. മറ്റു നക്ഷത്രങ്ങൾ എല്ലാം ശാന്തം. സൂര്യാദിഗ്രഹങ്ങളെല്ലാം അനുകൂലം.

ദിക്കുകൾ നിർമ്മലങ്ങളായി. ലോകൈകനാഥൻെറ ശുഭാവതാരെ. ലോകങ്ങളെല്ലാം മുടനെ തെളിഞ്ഞു!--മണിപ്രവാളം കുഞ്ചൻനമ്പ്യാർ. നദികൾ തെളിഞ്ഞു. രാത്രി സമയം- അസാധാരണയായി താമര വിടർന്നു. സൂര്യോദയം വന്നുവെന്ന് തോന്നിയിരിക്കാം താമരക്ക്. പക്ഷികൾ ശബ്ദിച്ചു. കംസൻെറ പീഡകൾ അനുഭവിച്ചുവരുന്ന സജ്ജനങ്ങൾക്ക് പൊടുന്നനവേ സന്തോഷം. ഗന്ധർവന്മാർ കിന്നരന്മാർ സിദ്ധന്മാർ മുതലായവർ ഭഗവാൻെറ ഗുണങ്ങളെ കീർത്തിച്ചു. അപ്സരസുകൾ നൃത്തംചെയ്തു മഹർഷിമാർ കൂട്ടായി ധ്യാനം. ദേവന്മാർ പുഷ്പവൃഷ്ടി. മേഘങ്ങൾ സന്തോഷത്താൽ ഇടിമുഴക്കി. അന്ധകാരം നിറഞ്ഞ രാത്രിയിൽ ആ ഇരുട്ടിനെ അകറ്റി പ്രകാശത്തോടെ ദേവകീ ഗർഭത്തിൽ നിന്ന് ഉണ്ണിപുറത്തുവന്നു. പൂർണ്ണചന്ദ്രനെ പോലെ ശോഭിച്ചു. പരിപൂർണ്ണചൈതന്യം. സർവഗുഹാശയൻ വിഷ്ണു. അഷ്ടമി തിഥി, ബുധനാഴ്ച.

ഈ ദിവ്യ മംഗലമൂർത്തിയെ ചതുർഭുജങ്ങളിൽ ശംഖ ചക്രം ഗദ പത്മം. ഇവ ധരിച്ചും ശ്രീവത്സം മാറിടത്തിലും കഴുത്തിൽ കൗസ്തുഭം എന്ന പതക്കവും. അരയിൽ മഞ്ഞപ്പട്ടും. ശിരസ്സിൽ വൈഡൂര്യം പതിച്ച കിരീടവും. കാതിൽ മകരകുണ്ഡലങ്ങളും. അരയിൽ ഉൽകൃഷ്ടമായ അരഞ്ഞാണം. കൈകളിൽ തോൾവള കൈവള എന്നീ ആഭരണങ്ങളും കൊണ്ടു ശോഭിതനായി വസുദേവൻ കണ്ടു.

വസുദേവൻ സന്തോഷാധിക്യം കൊണ്ട് ബ്രാഹ്മണർക്ക് മാനസീകമായി അനേകായിരം പശുക്കളെദാനം ചെയ്തു. ഈ മാതിരി ദിവ്യ രൂപത്തെ യോഗികൾക്ക് മാനസീകമായി കൂടി ദർശിക്കാൻ സാധിക്കയില്ല. എന്നാൽ വസുദേവർക്ക് ഈ മാംസചക്ഷുസ്സുകൾ കൊണ്ടേ അത്സാധിച്ചു. ഭാഗ്യം. മഹാശ്ചര്യം.

വസുദേവൻ ഭഗവാനെ സ്തുതിച്ചു. ഞാൻ അങ്ങയെ എൻെറ പുത്രഭാവത്തിൽ കാണുന്നില്ല പ്രകൃതിയിൽ നിന്ന് വേറിട്ട പരമാത്മാവായിട്ടാണ് കാണുന്നത്. അങ്ങ് സർവവ്യാപി ദേവകീ ഉദരത്തിൽ ജനിച്ചുവെന്ന് തോന്നിക്കുന്നുവെന്നു മാത്രം. അങ്ങ് ഉള്ളിലും പുറത്തും ഉണ്ടല്ലോ. അങ്ങ് പുത്രഭാവേന പെരുമാറുന്നു. അത് എനിക്ക് പുത്രനായി ജനിക്കാമെന്ന വാക്ക് നിറവേറ്റാൻ

മാത്രമാണ്.

ഈ ലോകം അങ്ങയിൽ നിന്നുണ്ടായി. അങ്ങയാൽ സംരക്ഷിക്കപ്പെടുന്നു. അങ്ങയിൽ ലയിക്കന്നു. ത്രിമൂർത്തികൾ ത്രിഗുണങ്ങളെ കൊണ്ട് രൂപം കൊണ്ട അങ്ങയുടെ സ്വരൂപങ്ങൾ തന്നെ അവർ.

നിന്തിരുവടി സാധു സംരക്ഷണത്തിന്നായി എൻെറ ഗൃഹത്തിൽ ഈ ദിവ്യ മംഗള വിഗ്രഹത്തോടെ ജനിച്ച് ഞങ്ങൾക്ക് കഷ്ടതകളെ നേരിടാനുള്ള ധൈര്യം തരുന്നു.

ഇനി ഞാൻ എന്തു ചെയ്യേണം. ദേവകിയുടെ 6 പുത്രന്മാരേയും ഹനിച്ച കംസൻ അങ്ങയുടെ ജനന വൃത്താന്തം അറിഞ്ഞ് ഓടി വരും.

ദേവകി തൻെറ അത്ഭുത ബാലകനെ കണ്ട് അതി സന്തോഷത്തോടെ ഈ വിധം പറഞ്ഞു കംസൻ ഇവിടെ ഓടി എത്തും എന്നും മറ്റും ആലോചിച്ച് എനിക്ക് ഒരു ഭയവുമില്ല. അങ്ങ് സർവ്വ ശക്തനാണ്, സർവ്വജ്ഞനാണ്. പരമാത്മാവായ വിഷ്ണു ഭഗവാൻ. അങ്ങക്ക് ആരിൽ നിന്നും ഭയമില്ല. പ്രളയ കാലത്തും അങ്ങക്ക് നാശമില്ല. മഹാ ഭൂതങ്ങൾ മുതലായ എല്ലാ തത്വങ്ങളും അങ്ങയിലാണ് ലയിക്കുന്നത്. പ്രളയ കാലത്തിൽ അവശേഷിക്കുന്നത് നിന്തിരുവടി ഏകൻ മാത്രമാണ് ആ നിന്തിരുവടിയെ ഞാൻ ശരണം പ്രാപിക്കുന്നു.

അങ്ങ് അവ്യക്തമാണ്. ആദികാരണമായ പരമാണുവാണ്. പ്രധാനമാണ്. ചേതനമാണ് നിർഗുണമാണ്. ജ്ഞാനമാണ്. നിർവികാരമാണ്. സത്താ മാത്രമാണ്. നിർവിശേഷമാണ്. ക്രിയാരഹിതമാണ്.

ജനന മരണ ദുഃഖങ്ങളിൽ പെട്ടുഴലുമ്പോൾ ഏതോ ഒരു പുണ്യകർമ്മഫലമായി നിന്തിരുവടിയുടെ പാദ കമലത്തെ സേവിക്കാനിടവരുന്നു. അങ്ങിനെ അങ്ങയിൽ ശരണാഗതനാകുന്നു.

കംസനിൽ ഭയപ്പെട്ടിരിക്കുന്ന ഞങ്ങളെ രക്ഷിക്കേണം എന്ന് മാത്രമല്ല ഈ ചതുർഭുജാദി സ്വരൂപത്തെ സാധാരണക്കാർക്ക് വിഷയീഭൂതമാക്കാതിരിക്കയും വേണം.

അങ്ങ് ജനിച്ചിട്ടുണ്ട് എന്നത് പാപിയായ കംസൻ അറിയാതിരിക്കേണം. അറിവില്ലായ്മ കൊണ്ടും മാതൃവാത്സല്ല്യം കൊണ്ടും പറയുന്നതാണ്. എനിക്ക് മാപ്പുതരേണം.

അപ്പോൾ ഭഗവാൻ പറഞ്ഞു.

ഹേ സതീ, മാതാവേ, ഇതിനുമുൻപുള്ള ജന്മത്തിൽ അങ്ങ് പൃശ്നിയും ഇദ്ദേഹം സുതപസ്സും ആയിരുന്നു. നിങ്ങൾ പ്രാണായാമാഭ്യാസത്താൽ വാസനകളായ രാഗാദി ദോഷങ്ങളെ നശിപ്പിച്ചവരാണ്. (പ്രാണൻ ചലിക്കുമ്പോൾ മനസ്സ് ചലിക്കും. അപ്പോൾ വിഷയഗുണ ദോഷബുദ്ധി ജനിക്കും) വളരെ കാലം നിങ്ങൾ തപസ്സ് ചെയ്തു ഞാൻ പ്രത്യക്ഷനായി. എന്നെ പോലെ ഉള്ള പുത്രൻ വേണമെന്നാവശ്യപ്പെട്ടു. അപ്പോൾ ഞാൻ തന്നെ നിങ്ങളുടെ പുത്ര ഭാവത്തിൽ പൃശ്നിഗർഭൻ എന്ന നാമത്തോടെ പിറന്നു.

പിന്നീട് നിങ്ങൾ രണ്ടുപേരും അദിതിയായിട്ടും കശ്യപനായിട്ടും ജന്മമെടുത്തു. ഞാൻ വാമനനായി നിങ്ങളുടെ പുത്രനായി ജനിച്ചു.

ഇത് നിങ്ങളുടെ മൂന്നാമത്തെ ജന്മമാണ് നിങ്ങൾക്ക് പൂർവ്വ സ്മരണ വരുത്തുവാൻ വേണ്ടിയാണ് എൻെറ ചതുർഭുജാദി രൂപത്തെ ദർശിപ്പിച്ചത്. ഇനി

നിങ്ങളുടെ ആവശ്യപ്രകാരം സാധാരണ രൂപത്തിലേക്ക് മാറാം.

കംസനിൽ നിന്ന് ഭയമുണ്ടെങ്കിൽ എന്നെ ഗോകുലത്തേക്ക് കൊണ്ടു പോകുക. അവിടെ നന്ദഗൃഹത്തിൽ, ഈ സമയത്ത് യശോദ ഒരു പെൺ കുട്ടിയെ പ്രസവിച്ചിട്ടുണ്ട്. എന്നെ അവിടെ കിടത്തി ആ കുട്ടിയെ ഇങ്ങോട്ടു കൊണ്ടുപോരുക. ആരോടും ഒന്നും പറയേണ്ട.

വസുദേവൻ കുട്ടിയെ നല്ലവസ്ത്രങ്ങൾ കൊണ്ട് മൂടി ഗോകുലത്തേക്ക്പു റപ്പെട്ടു. ബന്ധനങ്ങളെല്ലാം താനെ തന്നെ ഇല്ലാതായി.

സൂര്യവെളിച്ചം തട്ടിയാൽ ഇരുട്ട് അകലുമ്പോലെ എല്ലാ ബന്ധനങ്ങളും മുടക്കങ്ങളും അകന്നു. കവാടങ്ങൾ താനെ തുറന്നു. കാവൽക്കാർ ഗാഢനി ദ്രയിലായി. ആദിശേഷൻ അല്പം ചാറ്റൽ മഴ ഉണ്ടായതിനാൽ കുടപിടിച്ചു. അദ്ദേഹത്തിൻെറ മുഖത്തെ രത്നം, വഴികാട്ടുവാൻ വെളിച്ചമായി. യമുനാതീര ത്തെത്തിയപ്പോൾ തിരമാലകൾ കൊണ്ടും ഒഴുക്കിൻെറ ശക്തികൊണ്ടും ഗർ ജ്ജിക്കുന്നനദി രണ്ടായി മാറി നിശ്ചലമായി വഴിവിട്ടുകൊടുത്തു. വെള്ളം കണ ങ്കാലോളം മാത്രം. കയ്യിലുള്ളബാലനേയും കൊണ്ട് നന്ദഗൃഹത്തിൽ ചെന്നു. അവിടെ വാതിൽ തുറന്നു കിടക്കുന്നു. എല്ലാവരും നിദ്രയിൽ. യശോദയുടെ മുറിയിൽ പ്രവേശിച്ചു. അവിടെ അപ്പോൾ പ്രസവിച്ച ആ പെൺകുട്ടിയെ നീക്കി ഈ ദിവ്യബാലനെ അവിടെവെച്ച് ആ പെൺകുട്ടിയേയും കൊണ്ട് തിരിഞ്ഞു നടന്നു- യശോദ പ്രസവിച്ചത്കൂടി അറിഞ്ഞിട്ടില്ല. ക്ഷീണിതയായി കിടപ്പിലാ യിരുന്നു. അവിടെ കവാടങ്ങൾ താനെ അടഞ്ഞു.

ബുദ്ധിമുട്ടു കൂടാതെ പോയമാതിരി തന്നെ ജെയിൽ മുറിക്ക് വന്നു. അപ്പോഴും കാവല്ക്കാർ ഉറക്കത്തിൽ തന്നെ ആയിരുന്നു. കുട്ടിയെ ദേവകിയേ ഏല്പിച്ചു.

ഉടനെ ചങ്ങലകൾ കവാടങ്ങൾ ഇവ താനെ ബന്ധിച്ചു. എല്ലാം നിശബ്ദമാ യി- ഗോകുലത്തിൽ യശോദ ഉണർന്നപ്പോൾ താൻ കണ്ട നീലോല്പലദളനയന ശ്യാമസുന്ദരനെ കണ്ട് സന്തോഷിച്ചു- ജെയിലിൽ എല്ലാം നിശ്ശബ്ദമായപ്പോൾ കുട്ടി കരഞ്ഞു.

## 4-ാം അദ്ധ്യായം

കുട്ടിയുടെ കരച്ചിൽ മുഴങ്ങി. ഗാഢനിദ്രയിലായിരുന്ന കാവൽഭടൻമാർ ഞെട്ടി ഉണർന്നു. ആയുധങ്ങൾ പെറുക്കി എടുത്തു. കംസമഹാരാജാവിനെ വിവരമറിയിക്കാൻ ഓടി.

കംസൻ വിവരമറിഞ്ഞു പരിഭ്രമമായി. ജനിച്ച കുട്ടി തൻെറ അന്തകനായി രിക്കുമോ? ഏതായാലും ഭയം ഉണ്ടായിരുന്നു. ശിശുവായതുകൊണ്ട് ഉടനെ ചെന്നാൽ ആരായാലും ഹനിക്കാം എന്ന് കരുതി. പുറപ്പെട്ടപ്പോൾ കാലിടറി. ദുശ്ശകുനം എന്നോർത്തു. മുടി അഴിഞ്ഞു. എന്നാലും ധൈര്യം അവലമ്പിച്ചു.

ദേവകിയുടെ സമീപം ചെന്നു. ദേവകി ഭയന്നു വിറച്ചു. ഏട്ടാ, ഇത് പെൺ കുട്ടി ആണ്. ആൺ അല്ല- അങ്ങക്ക് ഭാഗ്യം. ഇവൾ അങ്ങയുടെ പുത്രഭാര്യ ആവാം- പെണ്ണായത് കൊണ്ട് നിരുപദ്രവി ആണ്. അവളെ വിട്ടുതരൂ അങ്ങ് കരുണാശീലനാണല്ലോ. 6 കുട്ടികളെ അങ്ങ് ഹനിച്ചു. ഇവളെ എങ്കിലും വിട്ടുതരൂ. അവളുടെ മുഖം കണ്ട് ജീവിച്ചു കൊള്ളട്ടെ. ഇനി കുട്ടികളുണ്ടാ

യാൽ അങ്ങ് ഹനിച്ചു കൊൾക. ഇനി കുട്ടികളുണ്ടാവാതെ പോയാൽ എനിക്ക് ആരും ഇല്ലാതെ ആവില്ലേ. അങ്ങാണ് അതിനു കാരണമെന്നുവന്നാൽ അങ്ങ് പശ്ചാതപിക്കേണ്ടി വരില്ലേ. അല്പം കരുണ കാണിക്കു.

കംസന് ദയാ തോന്നിയില്ല മാറിടത്തോട് ഒട്ടികിടക്കുന്ന കുട്ടിയെ പിടിച്ചു പറിച്ചു. രണ്ടു കാലിലും പിടിച്ച് കല്ലിന്മേൽ അടിക്കാൻ ഉന്നം എടുത്തു.

കുട്ടി കയ്യിൽ നിന്ന് കുതറി. ആകാശത്തിലേക്ക് ചാടി. 8 കൈകളോടെ ദിവ്യാലങ്കാരയായി ദേവീരൂപത്തിൽ പ്രത്യക്ഷപ്പെട്ടു. 8 ആയുധങ്ങൾ വില്ല്, ശൂലം, ബാണം, പരിശ, വാള്, ശംഖം, ചക്രം, ഗദ.

കംസൻ ദേവിരൂപം കണ്ട് ആശ്ചര്യപ്പെട്ടു സിദ്ധന്മാർ, ചാരണന്മാർ, ഗന്ധർവ്വന്മാർ, അപ്സരസ്സുകൾ, കിന്നരന്മാർ, ഉരഗങ്ങൾ, ദേവന്മാർ മുതലായവർ പൂജാദ്രവ്യങ്ങൾ അർപ്പിച്ചു . ദേവി അരുളിചെയ്തു. "ഹേ മൂഢ, നിന്റെ ശത്രു വേറെ എവിടെയോ ജനിച്ചിട്ടുണ്ട്. എന്നെ കൊന്നിട്ട് നിനക്ക് എന്തു കാര്യം? അവൻ പൂർവശത്രുവാണ്." അരേ ദുരാചാര നൃശംസ കംസ പരാക്രമം സ്ത്രികളിലല്ലവേണ്ടു. തവാന്തകൻ ഭൂമിതലേ ജനിച്ചു. ജവേന സർവത്ര തിരഞ്ഞുകൊൾക- മണി പ്രവാളം കുഞ്ചൻ നമ്പ്യാർ- ഇത്ര മാത്രം പറഞ്ഞ് ആ ദിവ്യരൂപം മറഞ്ഞു.

കംസന് കാര്യം മനസ്സിലായി. ഈ കുട്ടി എന്റെ അന്തകനല്ല. അന്തകൻ വേറെ എവിടേയോ ജനിച്ചിട്ടുണ്ട്- അപ്പോൾ നാരദവാക്യം അവിശ്വസനീയമായല്ലോ- ദേവകി അതുകൊണ്ടു കുറ്റക്കാരിയല്ല- ദേവകിയോടും വസുദേവരോടും തന്റെ മൂഢ കൃത്യത്തിന്ന് മാപ്പുചോദിച്ച് അവരെ രണ്ടു പേരെയും സ്വതന്ത്രരാക്കി.

രാക്ഷസന്മാർ സ്വസന്താനങ്ങളെ കൊന്നുതിന്നുന്നപോലെ ഞാൻ എന്റെ മരുമക്കളെ എല്ലാംകൊന്നു. ഞാൻ പാപിയായി. ബന്ധുക്കളേയും അഭിപ്രായ വിരോധം പറഞ്ഞവരേയും, ഞാൻ ഹിംസിച്ചു. എനിക്ക് നരകം തന്നെ ഫലം- അശരീരി വാക്കാണല്ലോ എനിക്കാസ്പദം. അത് ദൈവം പറഞ്ഞതായിരിക്കണമല്ലോ അത് കൊണ്ട് ദൈവവും നുണപറഞ്ഞുവെന്ന് ധരിക്കേണം ഞാൻ ആവാക്കിൽ വിശ്വസിച്ചത് തെറ്റായിപ്പോയി.

നിങ്ങൾ വിവേകികളാണല്ലോ. ജനനവും മരണവും സാധാരണയാണ് മുജ്ജന്മ കർമ്മഫലം കൊണ്ടാണ് ആ കുട്ടികൾ എന്റെ കയ്യാൽ കൊലചെയ്യപ്പെട്ടത്. സമാധാനമായിരിക്കുക. ഖേദിക്കേണ്ട. എനിക്ക് ഈ ബോധം ഇതുവരെ ഉണ്ടായില്ല.

ക്ഷമിക്കേണം എന്റെ അപരാധം എന്നു പറഞ്ഞു. രണ്ടു പേരുടേയും കാൽ തൊട്ടു വന്ദിച്ചു.

ദേവീപാദസ്പർശനം കൊണ്ടാണ് ഈ ദുഷ്ടന്ന് ഈ ബുദ്ധി തോന്നിയത്. എങ്കിലും ഇത് അധികകാലം നിലനിന്നില്ല കാരണം ജന്മനാ ദുഷ്ടനാണല്ലോ.

രാത്രി ദേവിപറഞ്ഞ വിവരം മന്ത്രിമാരെ വിളിച്ചു വരുത്തി കംസൻ പറഞ്ഞു. ദേവവിദ്വേഷികളായ മന്ത്രിമാർ ഉടനെ ചൂടായി. 10 ദിവസം പ്രായമാകാത്ത കുട്ടികൾ എവിടെവിടെ ഉണ്ടോ അവരെ എല്ലാം ഇപ്പോൾ തന്നെ ഹനിക്കാമെന്നായി അവർ. അപ്പോൾ അങ്ങയുടെ അന്തകനും അതിൽപെടും. ദേവന്മാർ പകവീട്ടാൻ വരുകയുമില്ല. അവർക്ക് അങ്ങയെ ഭയമാണ്. പണ്ട് അങ്ങ്

അവരെ തോല്പിച്ചിട്ടുണ്ടല്ലോ. അങ്ങയുടെ വില്ലിലെ ഞാണൊലി കേട്ടാൽ അവർ ഭയന്ന് ഓടിപോകും. അന്ന് ചിലർ ശരണാഗതരായി. അവർക്ക് അന്ന് അഭയം കൊടുത്തു. ഇപ്പോൾ അവർ വീണ്ടും വാളെടുക്കാം. എന്നാൽ അവർ ഭീരുക്കളാണ്. ശിവൻ ബ്രഹ്മാവ് ഒന്നും വരില്ല. അവർ തപസ്വികളാണ് അവർ ആരേയും ഉപദ്രവിക്കില്ല.

ശത്രുക്കളായത് കൊണ്ട് നാം അവരെ മൂലഛേദം ചെയ്യേണം. നിസ്സാരന് മാരാണെന്ന് കരുതി മിണ്ടാതിരിക്കരുത്. ക്രമേണ അവർക്ക് ബലം വരുമ്പോൾ അവർ നമ്മെ ഉപദ്രവിക്കും.

എങ്ങിനെ കണ്ടു പിടിക്കാം ശത്രുവിനെ എന്നാണെങ്കിൽ ദേവന്മാരുടെ മൂലമാണ് വിഷ്ണു. വേദോക്തമായ ധർമ്മാചരണം എവിടെ ഉണ്ടോ അവിടെ വിഷ്ണു ഉണ്ടാകും. ധർമ്മം വേദസ്വരൂപമാണ് ധർമ്മപ്രകാരം യജ്ഞങ്ങൾ നടത്താൻ നെെ പാൽ തൈർ വെണ്ണ ഇവ ആവശ്യമാണ് അതു പശുക്കൾ തരുന്നു. ഗോപന്മാർ പശുക്കളെ വളർത്തുന്നു അപ്പോൾ വിഷ്ണു അവിടെ ഉണ്ടാവും.

വിഷ്ണുവിൻെറ ആവിർഭാവത്തിന്ന് കാരണം ബ്രാഹ്മണർ ചെയ്യുന്ന യാഗാദികൾ. അതുകൊണ്ടു ബ്രാഹ്മണരും ആവർഗ്ഗത്തിൽപെട്ട ഋഷിമാരും ഹിംസാർഹരാണ്.

ബ്രാഹ്മണർ, പശുക്കൾ, വേദങ്ങൾ, സ്വധർമ്മാചരണം, സത്യവചനം, ഇന്ദ്രിയനിഗ്രഹം, ശാസ്ത്രവിശ്വാസം, ക്ഷമ, യാഗം ഇവ മഹാവിഷ്ണുവിൻെറ ശരീരങ്ങളാണ്. അതുകൊണ്ട് ആഗുണങ്ങളുള്ളവരെ ഹനിച്ചാൽ മഹാവിഷ്ണുവിനെ ഹനിച്ചമാതിരി ആയി.

വേര് മുറിച്ചാൽ പിന്നെ മരം തഴക്കില്ല. എന്നത്പോലെ എല്ലാവർക്കും മൂല്ല്യമായ വിഷ്ണുവിനെ നശിപ്പിച്ചാൽ, എല്ലാം നശിച്ചമാതിരി ആയി .

കംസൻെറ ബുദ്ധി ഇതു കേട്ടപ്പോൾ തിരിഞ്ഞു. ബ്രാഹ്മണഹിംസ തന്നെ നല്ലത് എന്ന് തീർച്ചയാക്കി.

എവിടെവിടെ സദാചാര തല്പരന്മാരുണ്ടോ അവരെ ഒക്കെ ഹിംസിപ്പാൻ കല്പന കൊടുത്തു. രജസ്സും തമസ്സും അധികമുള്ള കംസാനുകൂലികൾ കഴിയുന്നവിധം ദ്രോഹം സജ്ജനങ്ങളിൽ ഏർപ്പെടുത്തി.

## 5-ാം അദ്ധ്യായം

ഇനി നന്ദഗൃഹത്തിലേക്ക് പോകാം. അവിടെ വാസുദേവൻ ജനിച്ചിരിക്കുകയാണല്ലോ. നന്ദൻ--കുളിച്ചു ശുദ്ധമായി ജ്യോതിശാസ്ത്രനിപുണന്മാരായ ബ്രാഹ്മണരെ വിളിച്ചുവരുത്തി ജാതകർമ്മം നടത്തി.

നന്ദനും വസുദേവനും. തമ്മിൽ വ്യത്യാസം നോക്കുക. വസുദേവന് 4 തൃക്കൈകളെകാട്ടി ഭഗവാൻ രൂപം പ്രത്യക്ഷത്തിൽ ദർശ്ശിപ്പിച്ച് താൻ വൈകുണ്ഠ ദേവനായ ശ്രീനാരായണമൂർത്തിയാണെന്ന് അറിയിപ്പിച്ചു. പുത്രനാണെന്നുള്ള അഭിമാനം കുറച്ചു . നന്ദന്ന് സാധാരണ രൂപം കാട്ടി പുത്രൻെറ ലാളന സുഖം അനുഭവിപ്പിച്ചു. നന്ദന്ന് ഭക്തിയും വസുദേവന്ന് ജ്ഞാനവുമാണ് താല്പര്യമുളവാക്കിയത്. ഭഗവാൻ ഭക്തരിൽ കളിയാടും ജ്ഞാനിയിൽ ആത്മാവായി വിളങ്ങും.

നന്ദൻെറ ഗൃഹത്തിൽ മറ്റൊരു ബാലനും ഉണ്ട്. വസുദേവൻെറ മറ്റൊരു ഭാര്യയായ രോഹിണിയിൽ ജനിച്ച കുട്ടി.

കുട്ടികൾ ഇരുവർക്കും മംഗളം വർദ്ധിപ്പിക്കാൻ ബ്രാഹ്മണരെ കൊണ്ട് സൂക്ത മന്ത്രം ചൊല്ലിച്ചു. പിതൃദേവന്മാരെ നന്ദൻ പൂജിച്ചു പിന്നീട് ജാതകർമ്മം ചെയ്യിച്ചു.

സ്വർണ്ണം കൊണ്ടലങ്കരിച്ച 2 ലക്ഷംപശുക്കളെ ദാനം ബ്രാഹ്മണർക്ക് ചെയ്തു. കുന്നുപോലെ എള്ള് ഒരുക്കി- 7 എണ്ണം- അവയെ നീരാക്കിയ സ്വരംണ്ണത്തിൽ മുക്കിയവസ്ത്രംകൊണ്ട് മൂടി ദാനം ചെയ്തു. (10 ഇടങ്ങഴി എള്ളാണ് 1 കുന്നിന്. അതിൽ രത്നവും മറ്റും വിതറി വസ്ത്രംകൊണ്ട് മൂടി മഹാമേരുവാണെന്ന് സങ്കല്പിച്ച് ദാനം)

ഗോകുല രാജാവ് എന്ന നിലക്ക് ബ്രാഹ്മണർ സ്വസ്തി വാചകവും സൂതന്മാർ പുരാണകഥകളും, വാദ്യക്കാർ വാദ്യങ്ങളും യഥാ വിധി നടത്തി ദേശം മുഴുവനും വീടുകൾ തോറും തെരുവുകളും വീഥികളും അലങ്കരിച്ചു. പശുക്കളേയും കാളകളേയും വൃത്തിയായി കുളിപ്പിച്ച് കണ്ണെഴുതി മഞ്ഞപൊടിവിതറി മനോഹര വസ്ത്രങ്ങൾ കൊണ്ട് അലങ്കരിച്ചു.

ഗോപന്മാരും അവരുടെ ഭാര്യമാരും വൃത്തിയായ അലങ്കാര വസ്ത്രങ്ങൾ ധരിച്ച് നന്ദനേയും യശോദയേയും കാണാൻ സമ്മാനങ്ങളോടെ വന്നു.

സ്ത്രീകളുടെ വേഷവിധാനം പ്രത്യേകമായി എടുത്തു പറയുന്നു. അവർ കണ്ണെഴുതി പൊട്ടിട്ട് കുങ്കുമം നെറ്റിയിൽ ഇട്ട് പുഷ്പം ചൂടി സ്വർണ്ണം രത്നം പട്ട് നാളികേരം ഉണക്കരി ദുർവാ ചന്ദനം മുതലായ മംഗള പദാർത്ഥങ്ങൾ എടുത്ത് വേഗത്തിൽ സഞ്ചരിച്ചതിനാൽ അവരുടെ ഇളകുന്ന കുചങ്ങൾ, തടിച്ച കടിപശ്ചാൽഭാഗം, ഇവ ആഗമനത്തിന്ന് ശോഭകൂട്ടി. കാതിലേയും കഴുത്തിലേയും സ്വർണ്ണ രത്നാഭരണങ്ങൾ, അതിന്ന് മാറ്റ് കൂട്ടുന്ന പട്ടുവസ്ത്രങ്ങൾ, ഇവ മിന്നുന്നുണ്ടായിരുന്നു. വേഗതകൊണ്ട് അഴിഞ്ഞ മുടിയിലെ വർണ്ണ ശബളമായ പൂക്കൾ, വഴിയിൽ വീണതിനാൽ പുഷ്പവൃഷ്ടിയോ എന്ന് തോന്നിച്ചിരുന്നു. യശോദയുടെ കോമള ബാലനെ കാണാനുള്ള ധൃതിയാണ് ഇതിനൊക്കെ കാരണം - മഞ്ഞളും എണ്ണയും കലക്കി അന്യോന്യം ദേഹങ്ങളിൽ തളിച്ച് ഹോളിപോലെ കൊണ്ടാടി. കുട്ടിക്ക് ദീർഘായുസ്സു നേർന്നു.

നന്ദൻ ആഗതരെയൊക്കെ വേണ്ടവിധം സ്വീകരിച്ച് സമ്മാനം കൊടുത്തു. സർവാന്തര്യാമിയായ വിഷ്ണു സന്തോഷിക്കുമെന്നും പുത്രന്ന് സർവാഭിവൃദ്ധി ഉണ്ടാവുമെന്നും നന്ദൻ ഈ വൃത്തികളാൽ വിശ്വസിച്ചു

രോഹിണിയും അതിഥികളെ സൽക്കരിക്കുന്നതിലും മറ്റും ഒരു വലിയ പങ്കു വഹിച്ചു.

ഗോകുലത്തിൽ ഭഗവാൻ എത്തിയതുമുതൽ, ഐശ്വര്യ ദേവത, സ്ഥിരതാമസമാക്കി .

നന്ദൻ തൻെറ ഉണ്ണിയുടെ ജനനം ഇങ്ങിനെ കൊണ്ടാടിയശേഷം കംസമഹാരാജാവിനെ കാണാൻ പോയി. കപ്പം കൊടുപ്പാനും രാജകോപം ഇല്ലാതിരിപ്പാനും പുത്രജനനം അറിയിപ്പാനും വേണ്ടിയാണ് പോയത് .

നന്ദനും വസുദേവനും ബന്ധുക്കളാണ്. വസുദേവൻെറ അച്ഛൻ ശൂരസേനൻ അദ്ദേഹത്തിൻെറ അമ്മാമ (അമ്മയുടെ സഹോദരൻ) ന്ന് വൈശ്യകന്യ

കയിൽ ജനിച്ച പുത്രനാണ് നന്ദൻ. അതായത് വസുദേവൻെറ അമ്മാമൻെറ മകനാണ് നന്ദൻ - ഇവർ ചങ്ങാതിമാരും ആണ്.

നന്ദൻ മധുരക്ക് വന്നതറിഞ്ഞ് വസുദേവൻ കാണാൻ ചെന്നു. അദ്ദേഹത്തോട് പറഞ്ഞു ഇവിടെ അധികംനേരം താമസിക്കാതെ കഴിയുന്ന വേഗത്തിൽ ഗോകുലത്തേക്ക് പോകേണം. കാരണം വല്ല അനിഷ്ടസംഭവങ്ങളും ഉണ്ടാവാമെന്ന് ഞാൻ ഊഹിക്കുന്നു നിന്നെ കണ്ടതിൽ വളരെ സന്തോഷം. സന്താനം ഉണ്ടായതിൽ എനിക്ക് വളരെ സന്തോഷമുണ്ട്. കുട്ടി സുഖമായി ഇരിക്കുന്നില്ലേ? എൻെറ ആശീർവാദം.

നന്ദൻ പറഞ്ഞു നീ പറഞ്ഞ എല്ലാ സന്തോഷങ്ങളും എനിക്കുണ്ട്. പക്ഷേ പലപ്പോഴും നിന്നെപറ്റി ആലോചിച്ചു ഞാൻ ദു:ഖിക്കാറുണ്ട്. നിൻെറ പുത്രന്മാരെ എല്ലാം കംസൻ ഹനിച്ചുവല്ലൊ. 8-ാ മത്തെ പുത്രനേയല്ലേ ഹനിക്കേണ്ടു പെൺകുട്ടിയും ചാടിപ്പോയല്ലോ. ദു:ഖിക്കേണ്ട നമ്മുടെ അദൃഷ്ടത്തെ പറ്റി ഒന്നും പറവാൻ കഴികയില്ല. വേറിട്ടവർ പിന്നീട് യോജിക്കും. കാലാന്തരത്തിൽ വേറിട്ടവരേയും മരിച്ചവരേയും കൂടി കാണ്മാൻ കഴിയുമെന്ന് പറയുന്നുണ്ട്

വസുദേവൻ ഈ വാക്ക് ഭാവിയിൽ വരാൻ പോകുന്ന ഗുണത്തെ ഓർത്ത് ദൈവിവചനം പോലെ എടുത്തു.

കപ്പം കൊടുത്തു കഴിഞ്ഞുവല്ലേ? ഇനി ഇവിടെ അധികനേരം താമസിക്കേണ്ട. രാജസന്നിധിയിൽ ധനികർ താമസിച്ചാൽ ഉപദ്രവം നേരിടും. ഗോകുലത്തിലേക്ക് വേഗം മടങ്ങുക അവിടെ അശുഭലക്ഷണം ഉണ്ടാവാമെന്ന് അറിയുന്നു.

നന്ദൻ ഈ സ്നേഹവാക്കുകൾ കേട്ട് ഗോകുലത്തേക്ക് വേഗം പുറപ്പെട്ടു.

## 6-ാം അദ്ധ്യായം

കംസൻ മന്ത്രിമാരോടുകൂടി ആലോചന നടത്തി. ഇനി അങ്ങോട്ടു ചെയ്യേണ്ട കാര്യങ്ങൾക്ക് കല്പന കൊടുത്തു ദേവി ദർശനം കൊണ്ട് സത്ചിന്തവന്നു വെങ്കിലും ദുഷ്ട മന്ത്രിമാരുടെ സംസർഗ്ഗം ഹേതുവാൽ എല്ലാം അട്ടിമറിയായി. വിഷ്ണു പൂജ നടത്തുന്ന സ്ഥലങ്ങൾ, ബ്രാഹ്മണർ ഋഷികൾ മുതലായ സജ്ജനങ്ങൾ താമസിക്കുന്ന സ്ഥലം, പശുക്കൾ ഉള്ള കേന്ദ്രങ്ങൾ, ഇവകളെ വിഷ്ണു സങ്കേതങ്ങളായി കരുതാൻ കല്പന കൊടുത്തു. 10 ദിവസം പ്രായമാവാത്ത കുട്ടികളെ ഹനിക്കാൻ, പൂതന എന്ന രാക്ഷസിയെ ഏല്പിച്ചു.

അവൾ രാക്ഷസിയായിരുന്നതിനാൽ തമസ്സ് നിറയെ ഉള്ളവളായിരുന്നു. - അങ്ങിനെ സ്വതവേ ഹീന കൃത്യങ്ങൾ ചെയ്യാൻ മടിയില്ലാത്തവൾ. ഇതിന്ന് പുറമെ കംസൻെറ ആജ്ഞയും കൂടിയായപ്പോൾ എന്തും ചെയ്യാമെന്നായി .

അവൾ ആകാശസഞ്ചാരിയായി ഭയങ്കരസ്വരൂപമെടുത്തു നടന്നു - ആദ്യം തന്നെ അവൾക്ക് നന്ദൻെറ വ്രജത്തിലേക്ക് പുറപ്പെടാനാണ് തോന്നിയത് എല്ലാം ഭഗവാൻെറ ഇച്ഛ. അല്ലാതെ ആയിരുന്നുവെങ്കിൽ ഗോകുലം എത്തും മുമ്പേ എത്രയോ കുട്ടികളെ അവൾ ഹനിച്ചേനേ.

അവൾ അതിസുന്ദരിയായി രൂപം മാറി. മുടി ചീകി കെട്ടി, ഭംഗിയായി മുല്ലപ്പൂവെച്ച് സുഗന്ധം പൂശി, കൃശഗാത്രിയായി, പിൻഭാഗം തടിച്ച്, മാർവിടം ഭാരമേന്തി, നേരിയ പട്ടു വസ്ത്രം ധരിച്ച്, വെറ്റില ചവച്ച് ചുണ്ട് ചുമപ്പിച്ച്,

കണ്ണെഴുതി, മിനുസമായ പൊട്ടിട്ട് ഉയർന്ന കുടുംബത്തിലെ ഒരു പെൺകുട്ടി യുടെ മട്ടിൽ ലജ്ജാസഹിതമായ കടക്കൺ വീക്ഷണത്തോടെ, നന്ദ ഗൃഹത്തിൽ കടന്നു .

ഭഗവാനുള്ള സ്ഥലത്ത് അസുരാദികൾ പ്രവേശിക്കയില്ല. എന്നാൽ ഇവളെ ഭഗവാൻ ആകർഷിച്ചു അവൾ അപരിചിതയാണെങ്കിലും അവളുടെ കെട്ടും മട്ടും കണ്ട് സ്ത്രീ പുരുഷന്മാർ ബഹുമാനത്തോടെ വഴിവിലങ്ങിക്കൊടുത്തു .

ഭഗവാൻെറ ശക്തികൾ 3 വിധം. 1 ശ്രീശക്തി 2 ഭൂശക്തി 3 ലീലാശക്തി ഭൂശക്തിയാണ് തുളസി, വൃന്ദാവനം- ഇവകളിൽ ഭഗവൽ ശക്തി കൂടുതലാണ്- ഗോകുലത്ത് ലീലാശക്തി അതാണ് പൂതനയെ അങ്ങോട്ടാകർഷിച്ചത് അയസ്കാന്തം ഇരുമ്പിനെ എന്ന പോലെ .

നമ്മുടെ ഗോകുലബാലൻ ചാരത്തിൽ കിടക്കുന്ന തീ കട്ടപോലെ ആണ്. ഈ പൂതന പൂർവ്വത്തിൽ പുണ്യം ചെയ്തവളായിരിക്കേണം അല്ലെങ്കിൽ മാതൃ തുല്ല്യം കുട്ടിയെ എടുത്ത് മടിയിൽ വെച്ച് സ്തന്യം കൊടുക്കുമോ?

കുട്ടി കണ്ണടച്ചിട്ടാണ് കിടന്നത്. യശോദയും രോഹിണിയും അടുത്തില്ല. അവളുടെ അസാധാരണമായ പെരുമാറ്റവും വസ്ത്രാഭരണവേഷവും അവിടെ ഉള്ളവരെ മയക്കി. അതുകാരണം കുട്ടിയെ എടുത്തു മടിയിൽ വെച്ചപ്പോൾ ആരും ആക്ഷേപിച്ചില്ല .

കുട്ടിയുടെ വായിൽ, വാത്സല്യം ബാഹ്യേന നടിച്ച്, അവളുടെ വിഷം തേച്ച സ്തനം, കുടിക്കാൻ തിരുകി കൊടുത്തു- കുട്ടി ഇവളുടെ കാപട്യം മനസ്സിലാക്കി. ഇവളെ വെറുതെ വിട്ടാൽ എത്രയോ ബാലന്മാരെ ഇവൾ കൊല്ലാനിടയാകും എന്ന് കരുതി അവളുടെ മുലയെ സന്തോഷത്തോടെ തന്നെ മുറുകെ പിടിച്ചു. മുലപ്പാൽ ആസ്വദിക്കുമ്പോൾ പ്രാണവായുക്കളെ കൂടെ ചേർത്തുവലിച്ചു ഭഗ വാന്ന് കാരുഷ്യം അല്ല കരുണയാണ് തോന്നിയത് മാതൃസമാനമായി എടുത്ത് മടിയിൽ വെച്ച് പാൽ തന്നുവല്ലോ. ഹൃദയം മാറിടം കണ്ഠം എന്നീ മർമ്മ സ്ഥാനങ്ങളിൽ വേദന പുറപ്പെട്ടു വേദന സഹിക്കവയ്യാതെ ആയപ്പോൾ, വിടൂ വിടൂ എന്ന ശബ്ദം പുറപ്പെടുവിച്ചു. ദേഹം മുഴുവനും വിയർത്തു കൈകാൽ അടിക്കാൻ തുടങ്ങി. മരണ ശബ്ദം സർവ്വ ദിക്കിലും വ്യാപിച്ചു. സൂര്യാദി ഗ്രഹ ങ്ങളും ആകാശവും വിറച്ചു. ജനങ്ങൾ ശബ്ദം കേട്ട് ഇടിയാണോ എന്ന് ശങ്കിച്ചു.

മുടി അഴിഞ്ഞ് കാലിട്ടടിച്ചും അവളുടെ യഥാർത്ഥ രാക്ഷസി സ്വരൂപം പ്രത്യക്ഷമായി. അവൾ മരിച്ചു വീണു.

ചത്തു വീഴുമ്പോഴും ദ്രോഹമായി തീർന്നു. മരങ്ങൾ മുറിഞ്ഞു വീണു ജീവജാലങ്ങൾ അടിയിൽപെട്ടു മരിച്ചു

ഇവൾ ദംഷ്ട്രങ്ങൾ കാട്ടി ഭയങ്കരാകൃതിക്കാരിയായാണ് കാണപ്പെട്ടത് മൂക്കിൽ ദ്വാരങ്ങൾ പർവതഗുഹകൾ പോലെ തോന്നി. സ്തനങ്ങൾ പാറക്കഷ ണങ്ങൾ പോലെ അത്രവലുതായിരുന്നു. ചെമ്പിച്ച മുടി അത് ചിതറി കിടന്നു. കണ്ണുകൾ വറ്റിയ കിണറുകൾ പോലെ ആഴമുള്ളതായിരുന്നു. അടിവയർ മണൽ തിട്ടപോലെ. കൈകൾ കാലുകൾ സമുദ്രത്തിലെ അണക്കെട്ടുപോലെ. വയർ ആഴമുള്ള കയം പോലെ.

യശോദയും രോഹിണിയും ഈ പർവ്വതവലുപ്പമുള്ള ഭയങ്കര സ്വരൂപത്തെ കണ്ട് മോഹാലസ്യപ്പെട്ടു .

ഗോപസ്ത്രീകൾ പൂതനയുടെ മാറിൽ കിടന്നു കളിക്കുന്ന കുട്ടിയെ ഓടിച്ചെന്ന് വാരി എടുത്ത് മാതാക്കന്മാരെയും കൂട്ടി ഗൃഹത്തിനുള്ളിൽ പ്രവേശിച്ചു. അവർ അരിഷ്ടപരിഹാരമായി പശുവിൻെറ വാൽ കൊണ്ടു ഉഴിയുക, ഗുരുതി ഉഴിയുക എന്നിവ ചെയ്തു. ഗോമൂത്രം കൊണ്ട് കുളിപ്പിച്ച് ശുദ്ധമാക്കി. കുളമ്പു തട്ടിയ മൺ പൊടി എടുത്ത് ദേഹത്തിൽ തേച്ചു. ചാണകം 12 സ്ഥാനങ്ങളിൽ 12 നാമങ്ങൾ ഉച്ചരിച്ച് ലേപനം ചെയ്തു. നെറ്റി വയർ മാറിടം തൊണ്ട, വലത്തെവാരിപ്പള്ള വലത്തെകയ്യ്, കഴുത്തിൻെറ മുൻഭാഗം ഇടത്തെ കയ്യ്, ഇടത്തെവാരിപ്പള്ള, കഴുത്തിൻെറ പിൻഭാഗം പൃഷ്ടഭാഗം, കടി (അരക്കെട്ട്) ഈ ഭാഗങ്ങളിൽ ക്രമേണ കേശവൻ നാരായണൻ, മാധവൻ, ഗോവിന്ദൻ, വിഷ്ണു, മധുസൂദനൻ, ത്രിവിക്രമൻ വാമനൻ ശ്രീധരൻ, ഹൃഷികേശൻ പത്മനാഭൻ, ദാമോദരൻ എന്നീ നാമങ്ങളെ ഭസ്മം പുരട്ടി ന്യസിച്ചു(എഴുതി)

ഇതിനു പുറമെ ദേഹശുദ്ധി ചെയ്ത് 11 നാമങ്ങൾ 11 സ്ഥാനങ്ങളിൽ മന്ത്രത്തോടെ ന്യസിച്ചു ദിക്കുകളിലും നോക്കി പ്രാർത്ഥിച്ചു. ഇന്ദ്രിയങ്ങൾ പ്രാണങ്ങൾ മനസ്സ് ചിത്തം ഇവയുടെ രക്ഷാർത്ഥം പ്രാർത്ഥന നടത്തി. ഡാകിനി ഭൂതം പ്രേതം പിചാശുക്കൾ യക്ഷ രക്ഷസ്സുകൾ പൂതന മുതലായ രാക്ഷസികൾ നശിക്കട്ടെ എന്ന് പ്രാർത്ഥിച്ചു.

കുട്ടിയെ സന്തോഷിപ്പിക്കാൻ മാതാവ് കുട്ടിക്ക് മുലകൊടുത്തു. മുലവലിച്ചു കുടിച്ചാൻ കുട്ടിയുടെ സുഖക്കേട് മാറും എന്നാണ് സാധാരണ വിശ്വാസം.- ഇത് അന്യന്മാരെകൊണ്ട് ചെയ്യിക്കാതെ മാതാവുതന്നെ ചെയ്താൽ കൂടുതൽ ഫലമാണ്.

നന്ദൻ മധുരാപുരിയിൽ നിന്ന് മടങ്ങി വന്നു. പൂതനയുടെ ചത്തുകിടക്കുന്ന ശരീരം കണ്ട് ആശ്വര്യപ്പെട്ടു. വസുദേവൻ. യോഗിയാണ് പറഞ്ഞതു പോലെ ആയല്ലോ എന്ന് വിചാരിച്ചു.

ശരീരം തുണ്ടു തുണ്ടാക്കി എടുത്തു കൊണ്ടു പോയി തീയിലിട്ടു ദഹിപ്പിച്ചു. ശരീരത്തിൽ നിന്ന് സുഗന്ധമാണ് വന്നത്-ഭഗവൽ സ്പർശനം കാരണം ശരീരത്തിലെ മാലിന്യം നീങ്ങി- പ്രാണനെ സ്തനദ്വാരങ്ങളിൽ കൂടെ വലിച്ചതിനാൽ അവളുടെ സകലപാപങ്ങളും നീങ്ങി. ജീവന്ന് ശുദ്ധിയുണ്ടായി.

ഗംഗാതീരത്തിൽ ദഹിപ്പിച്ചാൽ ദുർഗന്ധമുണ്ടാവില്ലത്രെ. ഭഗവാൻ വിഷം കൊടുത്തവർക്ക് സായൂജ്യം കൊടുത്തു. അപകാരം ചെയ്തതിന്ന് ഉപകാരം. ഇതാണ് ഭഗവാൻെറ കൃത്യം.

വെണ്ണ, പാൽ കൊടുത്ത ഗോകുലത്തിലെ അമ്മമാർക്ക്, പാൽ കുടംകുടമായി ചുരത്തിയ പശുക്കൾക്ക്, പാൽ വെണ്ണ നൈ, ഇവ കൊടുത്ത ഗോപികൾക്ക് ഭഗവാൻ എന്താ കൊടുക്കുക?

ചിതയിൽ നിന്ന് പൊങ്ങിയ സുഗന്ധം ഗോപന്മാരെ ആശ്വര്യഭരിതരാക്കി- മധുരവാസികൾ ഇത് കേട്ട് ആശ്യര്യപ്പെട്ടു. തൻെറ പുത്രൻ രക്ഷപ്പെട്ടത് ഓർത്ത് നന്ദൻ അത്ഭുതപ്പെട്ടു.-

ഇത് ഒരത്ഭുത ചരിതം തന്നെ കാരണം 1) പൂതനയെ കൊന്ന് കംസനെ അപമാനിച്ചു 2) നന്ദന്ന് ബഹുമാനമുണ്ടാക്കി. 3) വേണ്ടി വന്നാൽ സ്ത്രീവധം ചെയ്യും- രാമായണത്തിലെന്നപോലെ ഇവിടേയും സ്ത്രീ വധത്തിലാണ് ആരംഭം. സ്ത്രീ നന്നായാലേ കുടുംബമോ രാജ്യമോ നേരാവൂ എന്നർത്ഥം. 4) ദിവസ

ങ്ങൾ മാത്രം പ്രായമായ– ഏഴ്ദിവസം--ബാലൻ അന്യസഹായം കൂടാതെ ഒരു രാക്ഷസിയെ വധിച്ചത്. 5) ഇനി കൊല്ലാനിടയുള്ള കുട്ടികളെ രക്ഷിച്ചു. 6) തനിക്ക് യശസ്സ് വർദ്ധിപ്പിച്ചു. 7) അസാധാരണ കർമ്മത്തിന്ന് അസാധാരണ യശസ്സ്. 8) ദ്വേഷിക്കുന്നവർക്ക് ഗുണം ചെയ്യൽ. 9) കഥാശ്രണം കൊണ്ട് ഭക്തി ഉണ്ടാക്കുക. 10) ദേഹസംബന്ധം കൊണ്ട് ശവത്തിന് വാസന. 11) ഗോപിഗോപന്മാർക്ക് സംതൃപ്തി സന്തോഷം.

## 7-ാം അദ്ധ്യായം

പരീക്ഷിത്ത് മഹാരാജവിന്ന് പൂതനാമോക്ഷം കേട്ട് വളരെ സന്തോഷമായി. ഹരികഥാശ്രവണം ഒന്നാമത്തെ സാധനയാണ്. പരമ ഭക്തിയുള്ളവർ ശ്രവണത്തിൽ മനസ്സിരുത്തേണം. ശ്രവണത്തിൽ നിന്ന് വിരക്തി എളുപ്പത്തിൽ ഉണ്ടാകും. ബാലകഥകൾ ഇനിയും കേൾക്കാൻ അതിയായ ആഗ്രഹമുണ്ടെന്ന് മഹർഷിയെ അറിയിച്ചു.

കുട്ടിക്ക് 3-ാ മത്തെ മാസം പ്രായം പിറന്നു. അന്ന് രോഹിണി നക്ഷത്രം ജന്മദിനമായിരുന്നു. അത് ഉത്സവമായി കൊണ്ടാടി.- കാരണം കുട്ടി കമിഴാൻ തുടങ്ങി. അംഗപരിവർത്തനം എന്നു പറയും അതിന്ന്. അതു നാട്ടുകാരെ അറിയിച്ച് കുട്ടിയുടെ വളർച്ചയിൽ അഭിമാനിച്ച് സന്തോഷിക്കലാണ് പതിവ്. വാദ്യങ്ങളുണ്ടായിരുന്നു, അനേകം ഗോപഗോപികമാർ ക്ഷണം സ്വീകരിച്ച്. വന്നിരുന്നു.

യശോദ കുട്ടിയെ കുളിപ്പിച്ച് ഗോരോചനം മുതലായത് കൊണ്ടുള്ള കുറിക്കൂട്ട് പൊട്ടിട്ടു. ബ്രാഹ്മണർക്ക് ആഹാരം വസ്ത്രം മാല പശു മുതലായ ദാനം ചെയ്തു. അവർ രക്ഷാബന്ധനം ചെയ്തു. കുട്ടി സുഖമായി ഉറങ്ങി. യശോദ കുട്ടിയെ മടിയിൽ നിന്ന് നീക്കി കിടക്കയിൽ കിടത്തി.

യശോദ അതിഥികളെ സല്ക്കരിക്കുന്നതിൽ ശ്രദ്ധചെലുത്തിയിരുന്നു. അപ്പോൾ അതാ കുട്ടി പൊടുന്നനവേ കരയുന്നു. 2 കാൽകളും മേൽപോട്ടു എറിഞ്ഞ് കരയുന്നു. അപ്പോൾ അവിടെ കുട്ടിയുടെ കാലിൻെറ ഭാഗത്തായി ഒരു വണ്ടി വന്നു നിന്നതായി ഊഹിച്ചു. ഈ കുട്ടിയുടെ കാൽ കൊണ്ടുള്ള താഡനം ഏറ്റ് ആ വണ്ടി പൊടി പൊടി ആയി. ഈ വണ്ടി കഷണങ്ങൾ, തെറിച്ച് അവിടുത്തെ പിത്തള പാത്രങ്ങൾക്ക് കേടുപറ്റി.

ഇത് ഒരു മായാവിയായ അസുരൻ വണ്ടി രൂപത്തിൽ കുട്ടിയെ നിഗ്രഹിക്കാൻ വന്നപ്പോൾ കുട്ടിയുടെ ചവിട്ടുകൊണ്ട് അവൻെറ ശരീരഘടകങ്ങൾ മുറിഞ്ഞുപോയതായാണ് കണക്കാക്കിയത്. വണ്ടി വന്നപ്പോൾ അദൃശ്യമായിരുന്നു. മുറിഞ്ഞ കഷണങ്ങൾ അവൻെറ അവയവങ്ങൾ അവിടെ കിടക്കുന്നുണ്ടായിരുന്നതാണ്. അവിടെ കൂടിയ ജനങ്ങൾ ഈ ആശ്ചര്യം കണ്ട് അതിശയപ്പെട്ടു. എങ്ങിനെ ഇത് സംഭവിച്ചു. ഈ ചെറിയ കുട്ടിക്ക് ഇത് പൊട്ടിക്കാൻ കഴികയില്ല എന്ന് പറഞ്ഞ് ആശ്ചര്യം പ്രകടിപ്പിച്ചു.

അടുത്തുണ്ടായിരുന്ന കുട്ടികളോട് ചോദിച്ചപ്പോൾ അവർ തറപ്പിച്ചു പറഞ്ഞു ഈ കുട്ടിയുടെ കാൽ തട്ടി വണ്ടിപൊട്ടിത്തകർന്നതാണ് എന്ന യഥാർത്ഥം. എന്നാൽ ഇത് ആരും വിശ്വസിച്ചില്ല.

അമ്മ, ദേവതാപിഡയാണ്, അതാണ് കുട്ടികരഞ്ഞത്, എന്ന് കരുതി ബ്രാഹ്

മണരെ വരുത്തി, രാക്ഷസപിശാചാദി ബാധ ഇല്ലാതാവാൻ മന്ത്രം ചെയ്യേണം എന്ന് ആശിച്ചു. അതുപ്രകാരം അവർ പുരുഷസുക്തം ഉച്ചരിച്ച് രക്ഷാബന്ധം ചെയ്തു. കുട്ടിയെ മുല കുടിപ്പിച്ചു. ശക്തി മന്ത്രങ്ങൾ ജപിപ്പിച്ചു. നന്ദൻ ബ്രാഹ്മണർക്ക് മൃഷ്ടാന്നഭോജനം പശുദാനം ഇവ നടത്തി കുട്ടിയെ അനുഗ്രഹിപ്പിച്ച് യാത്ര അയച്ചു.

ഈ അവതാരം വാമനാവതാരം നരസിംഹാവതാരം മുതലായവപോലെ അംശാവതാരമല്ല. പൂർണ്ണാവതാരമാണ്. അതാണ് ഇത്ര ചെറുപ്പത്തിലെ ദുഷ്ട നിഗ്രഹം അനായസേന ആരംഭിച്ചത്.

ഇനി തൃണാവർത്ത വധം.-

കുട്ടിക്ക് ഒരു വർഷം തികഞ്ഞു യശോദ കുട്ടിയെ മടിയിൽ ഇരുത്തി ചുംബനാദികൾ കൊടുക്കുന്നു. അപ്പോൾ കുട്ടിക്ക് പൊടുന്നനവേ ഘനം ഉണ്ടാവുന്നതായി അനുഭവപ്പെട്ടു. അമ്മക്ക് കുട്ടിയുടെ ഘനം താങ്ങാൻ വയ്യാത്ത നിലയിലായി. മെല്ലെ കുട്ടിയെ താഴത്തേക്കിറക്കി-ഇത്ര ഘനത്തിന്ന് കാരണമെന്താണെന്നറിയാതെ വിസ്മയിച്ച് ഭഗവാനെ പ്രാർത്ഥിച്ച് വീട്ടുപണിയിൽ വ്യാപൃതയായി.

കംസന്ന് മനസ്സിലായി. പൂതനയേയും ശകടാസുരനേയും കൊന്ന ആ പൈതൽ തന്നെ തൻെറ അന്തകൻ എന്ന്.

പിന്നീട് ബലിഷ്ഠനായ തൃണാവർത്തൻ എന്ന അസുരനെ ഗോകുലത്തേക്കയച്ചു. അവൻചുഴലിക്കാറ്റു രൂപത്തിൽ കൺ കാണാത്ത വിധം, പൊടിപടലം കൊണ്ട് ഇരുട്ടാക്കി. "ഭൂരേണനാ വിശ്വമിരുട്ടടപ്പിച്ചാരാലണഞ്ഞീടിന ചക്രവാതം കുഞ്ചൻനമ്പ്യാർ-" ഈ വിധം എല്ലാം ഇരുട്ടുമയം- അവൻ കുട്ടിയെ അപഹരിച്ചു കൊണ്ടു പോയി.-

ഇരുട്ടു കൊണ്ട് ഒന്നും കാണാൻ വയ്യാത്ത നിലയിലായിരുന്നു. യശോദ ഭയന്ന് പുത്രനെ കിടത്തിയ സ്ഥലത്തേക്ക് ഓടി എത്തി കുട്ടിയെ കണ്ടില്ല. പരിഭ്രമിച്ചു. വിഷമിച്ചു. വാവിട്ടുകരഞ്ഞു. എൻെറ കുട്ടീ-എന്ന്.

അവിടെ കൂടിയിരുന്ന ആളുകളുടെ മേൽ കാറ്റിൻെറ ഉഗ്രതയാൽ എടുത്തുകൊണ്ടു പോയ മൂർച്ചയുള്ള കല്ലുകൾ വന്നു വീഴാൻ തുടങ്ങി. കല്ലു തട്ടി അവർക്കു ബോധക്ഷയം വന്നു. യശോദ കുട്ടിയെ കാണാതെ തപിച്ചു ബോധരഹിതയായി.

കാറ്റ് അല്പം ശമിച്ചപ്പോൾ ഗോപസ്ത്രീകൾ നന്ദഗൃഹത്തിൽ ഓടി എത്തി. കുട്ടിയോടുള്ള സ്നേഹപാരവശ്യം, ഈ ഘോരമായ, കാറ്റിൽ കുട്ടിക്ക് വല്ലതും പറ്റിയോ, സുരക്ഷിതനാണോ. എന്നറിവാൻ. കുട്ടിയെ കാണാനില്ലെന്നറിഞ്ഞ് അവരും വാവിട്ടുകരഞ്ഞു. ഗോകുലം ഒരേ ബഹളം. കാറ്റും മണ്ണും ചളിയും ഇലകളും കല്ലുകളും കൊണ്ട് നിറഞ്ഞിരിക്കുന്നു സ്ത്രീകൾ കുട്ടിയെ കാണാഞ്ഞതിനാൽ മുഴക്കിയരോദനവും.

കാരുണ്യ മൂർത്തിയായ ഭഗവാൻ തൻെറ പ്രിയപ്പെട്ടവരുടെ സങ്കടമറിഞ്ഞ് അധികം ദുഃഖിപ്പിക്കരുത് എന്ന് തീർച്ചയാക്കി.

അസുരൻ കുട്ടിയെ പൊക്കി ഉയരത്തിൽ പറക്കയായിരുന്നു. ഭഗവാൻ തൻെറ ശരീരത്തെ അപ്പോൾ ഘനീഭവിപ്പിച്ചു. അസുരന്ന് ചുമക്കാൻ വയ്യാത്ത ഭാരമായി. ഇവൻ സ്വന്തം സാക്ഷാൽ രൂപമെടുത്ത് കുട്ടിയെ താഴത്തിടാൻ ശ്രമിച്ചു. കുട്ടി

അവൻെറ കഴുത്ത് മുറുകെ. പിടിച്ചു ഞെക്കി, ഞെരുക്കി. അവൻെറ കണ്ണു കൾ തുറിച്ചു. ഭയാനകമായശബ്ദം ഇട്ടുംകൊണ്ടുമരിച്ച് താഴത്ത് വീണു. കുട്ടി അപ്പോഴും പിടിവിട്ടില്ല. യശോദയുടെ വീട്ടു മുറ്റത്തുള്ള ഒരു പാറമേൽ ആണ് വീണത്. അവൻെറ ശരീരത്തിൻെറ ഓരോ അവയവും വീഴ്ചയിൽ പൊടിഞ്ഞു. ഭയങ്കര രാക്ഷസസ്വരൂപം ദൃശ്യമായി. ആ മാറത്ത് നമ്മുടെ ചെറുബാലൻ പുഞ്ചിരിതൂകി മുഷ്ടികൊണ്ട് ഇടിക്കുന്നമാതിരി തോന്നുമാറ് കളിച്ചുകിടന്നു.

ഗോപികൾ ഈ കാഴ്ചകണ്ട് ഓടി വന്ന് കുട്ടിയെ വാരി എടുത്ത് പുണർന്നു. യശോദയും നന്ദനും ഇതെല്ലാം കണ്ട് അശ്രുക്കൾ പൊഴിച്ചു. രാക്ഷസ ശരീരം ഗോപൻമാർ യമുനയിൽ തള്ളിയിട്ടു.

ഗോപികൾ അന്യോന്യം പറഞ്ഞു. നല്ലവർക്ക് നല്ലത് വരും. നാം ചെയ്ത പുണ്യത്തിൻെറ ഫലമാണ് നമ്മുടെ കുട്ടി മരാണവക്ത്രത്തിൽ നിന്ന് രക്ഷപ്പെട്ടത്. ആ ദുഷ്ടൻ അവൻ ചെയ്ത പാപം അവനെ നശിപ്പിക്കയും ചെയ്തു.

ഈ മാതിരിയുള്ള ആപത്തുകൾ കണ്ടു തുടങ്ങിയതിനാൽ നന്ദൻ വസുദേവൻെറ വാക്കുകളെ ഓർത്ത് അദ്ദേഹത്തെ മനസാ നമസ്ക്കരിച്ചു.

യശോദക്ക് ഇപ്പോഴും ഈ അസുരൻ വരും മുമ്പ് മടിയിലായിരുന്ന കുട്ടി പൊടുന്നനവേ പർവതംപോലെ ഘനക്കുവാൻ കാരണമെന്ത് എന്നതിന്ന് എത്ര ആലോചിച്ചിട്ടും പിടികിട്ടിയില്ല.-ഭഗവാൻെറ മായ'.

ഉണ്ണി മറ്റൊരു പണി പറ്റിച്ചു. ഒരു ദിവസം വലിയതിരക്കില്ലാത്ത സമയത്ത് വാത്സല്യത്തോടെ അമ്മ മടിയിലിരുത്തി മുല കുടിപ്പിച്ചു. തൃപ്തിയാകുന്നത് വരെ കുടിച്ചു. കുട്ടിക്ക് മുഖത്ത് സന്തോഷം കണ്ട് അമ്മ ഉമ്മവെച്ചുകൊടുത്തു. അപ്പോൾ ഉറക്കത്തിൻെറ ലക്ഷണം പോലെ കോട്ടവായിട്ടു വായ് തുറന്നു. അമ്മ വായിന്നുള്ളിൽ നോക്കിയപ്പോൾ ബുദ്ധിഭ്രമം വരുമ്പോലെ തോന്നി. കാരണം അവിടെ ബാഹ്യലോകം മുഴുവനും. പഞ്ചഭൂതങ്ങൾ (ഭൂമി ആകാശം സമുദ്രം അഗ്നി വായു) സൂര്യൻ ചന്ദ്രൻ പർവതങ്ങൾ നദികൾ വനങ്ങൾ മുതലായവയും കണ്ടു. യശോദ ഭയപ്പെട്ടു കണ്ണടച്ചു. വാത്സല്യം, വിസ്മയം, ഭയം ഇവ ഏകകാലത്തിൽ യശോദയെ പിടിച്ചുകുലുക്കി. ഇപ്പോൾ തൃണാവർത്തൻെറ വരവ് പ്രമാണിച്ച് ഉണ്ണിക്ക് ഘനമുണ്ടാവാൻ കാരണമെന്തെന്ന് മനസ്സിലായി.

ശ്രീകൃഷ്ണ പ്രേമമാകുന്ന ആനന്ദ ലക്ഷ്മി ഏതൊരു സ്ഥാനത്തിൽ സ്ഥലം പിടിക്കുന്നുവോ അവിടെ ദാസികളായ ഭുക്തി മുക്തി ശക്തികൾ സ്ഥിരതാമസമെടുക്കുന്നു. അപ്പോൾ വിശ്വദർശന ശക്തിയായ ദാസി, യശോദയെ സേവിച്ചതിൽ എന്താശ്ചര്യം. അഖിലലോകവും തൻെറ കുക്ഷിയിലാണ്. താൻ അസാധാരണക്കാരനാണ് എന്ന് യശോദയെ ഓർമ്മിപ്പിച്ചു. യശോദയുടെ ഭാഗ്യം!

## 8-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ ഭഗവാന്ന് പേരിട്ടവർത്തമാനം പറയുന്നു. സാധാരണയായി നാമകരണം വേണ്ടത് 11-ാമത്തെയോ 12-ാമത്തെയോ 100-ാമത്തെയോ ദിവസമാണ്. ശരിക്ക് 100-ാമത്തെ ദിവസമാണ് നടന്നത്. തൃണാവർത്തനെ സംഹരിച്ചത് 1 വയസ്സ് പ്രായത്തിലാണ് അതുകൊണ്ട് ക്രമപ്രകാരം ഇവിടെ പറയണ്ടത് തൃണാവർത്ത വധത്തിന്നു മുമ്പായിരുന്നു.-

ഗർഗ്ഗമുനിയാണ് നാമകരണത്തിന്നു വന്നത്. അദ്ദേഹം തപസ്വിയാണ്. ജ്ഞാനിയാണ്. യദുവംശ ഉപാദ്ധ്യായനുമാണ്. വസുദേവൻ ആവശ്യപ്പെട്ട് അദ്ദേഹം, യദൃച്ഛയാവന്ന മാതിരി വന്നതാണ്. നന്ദൻെറ ഉപാദ്ധ്യായനല്ല അദ്ദേഹം. നന്ദൻ ഗർഗ്ഗനെ സാക്ഷാൽ ഭഗവാനെന്ന കണക്കിൽ സ്വീകരിച്ചു.

പാദക്ഷാളനം ചെയ്ത് ആസനസ്ഥനാക്കി മധുപർക്കാദികൾ കൊടുത്തു. നന്ദൻ പിന്നീട് ചോദിച്ചു. ബ്രഹ്മൻ, ആപ്തകാമനായ നിന്തിരുവടിക്ക് ഞങ്ങൾ എന്താണ് ചെയ്യേണ്ടത്. പരമപുരുഷാർത്ഥത്തെ പ്രാപിച്ച പരിപൂർണ്ണസ്വരൂപനായ അങ്ങക്ക് ഞങ്ങൾ ഒന്നും ചെയ്യാൻ കഴിവുള്ളവരല്ല.

ഗൃഹസ്ഥരായ ഞങ്ങൾ സംസാര ദുഃഖത്തിലകപ്പെട്ടു കിടക്കുന്നു. ഞങ്ങളെ അനുഗ്രഹിപ്പാൻ ഇങ്ങോട്ടു എഴുന്നെള്ളിയതിൽ വളരെ നന്ദി.

അങ്ങ് ജ്യോതിശാസ്ത്ര പണ്ഡിതനാണ്. എൻെറ കുട്ടികളുടെ ജാതകം നോക്കി ശുഭാശുഭഫലങ്ങൾ പറയാൻ താല്പര്യപ്പെടുന്നു. എനിക്ക് സന്താനം ഉണ്ടായശേഷം പൂതന, ശകടാസുരൻ മുതലായവരുടെ ഉപദ്രവങ്ങൾ ഉണ്ടായിരിക്കുന്നു. ശ്രീഹരി കൃപയാൽ അനിഷ്ടമായി പരിണമിച്ചില്ല എന്നു മാത്രം.

(ഗർഗ്ഗ മുനി 'ഗർഗ' ഹോര എന്ന ഗ്രന്ഥം നിർമ്മിച്ചിട്ടുണ്ട്)

നിന്തിരുവടി ഈ 2 കുട്ടികളുടെ നാമകരണവും ചെയ്യേണം. ഗുരു ജനമാണല്ലൊ ചെയ്യേണ്ടത്. അങ്ങ് തേജസ്വിയായ ബ്രാഹ്മണൻ. മറ്റുള്ള എല്ലാവരുടേയും ഗുരുവുമാണ്. അങ്ങക്ക് ബ്രഹ്മജ്ഞാനവും ഉണ്ട്. അതുകൊണ്ട് അതിന്ന് പറ്റിയ ആളാണ്.

അങ്ങ് യദുക്കളുടെ ഗുരുവാണ്. അങ്ങ് ഈ കർമ്മം നടത്തിയാൽ കംസൻ ഈ കുട്ടികൾ ദേവകിപുത്രന്മാരെന്ന് സംശയിച്ചു ദ്രോഹിക്കും. അത് ആപൽക്കരമാണ് എന്ന് ശങ്കിക്കുന്നുവെങ്കിൽ അത് സ്വകാര്യമായി വെക്കാം. ആരുമറിയേണ്ട. ഗോപാലന്മാരെല്ലാം കാട്ടിൽ പോയിരിക്കയാണ്.

ഗർഗ്ഗൻ നന്ദൻെറ അപേക്ഷ സ്വീകരിച്ചു. മായാവിയായ ഭഗവാൻ ജ്ഞാനിയായ ഗർഗ്ഗനേയും വശീകരിച്ചു നാമകരണം ചെയ്യിച്ചു. രോഹിണിപുത്രനായ ഇവൻ, രാമൻ, ബലൻ, സങ്കർഷണൻ എന്ന പേരുകളാൽ അറിയപ്പെടട്ടെ. കലഹംവരുമ്പോൾ സന്ധിപറഞ്ഞ് സങ്കർഷിപ്പിക്കും--കൂട്ടിച്ചേർക്കും.

മറ്റേകുട്ടി യശോദാപുത്രൻ, ശ്രീകൃഷ്ണൻ എന്ന പേരിൽ അറിയപ്പെടട്ടെ. മുമ്പൊരിക്കൽ വസുദേവപുത്രനായിരുന്നു. അതുകൊണ്ട് വാസുദേവൻ എന്നും വിളിക്കപ്പെടും. കൃഷ്ണ എന്നാൽ കറുപ്പ് നിറം ഇപ്പോൾ വാസുദേവോപാസന കാരണം കൃഷ്ണവർണ്ണം കിട്ടിയിരിക്കയാണ്. ഓരോയുഗത്തിലും യുഗവർണ്ണഭേദം നിമിത്തം ഇവന്ന് നിറം മാറീട്ടുണ്ട്.

നിൻെറ പുത്രൻെറ ഗുണ കർമ്മങ്ങളനുസരിച്ച് അവന്ന് അനേകനാമങ്ങളുണ്ട്. സാധാരണക്കാർക്ക് അറിയുകയില്ല എന്നാൽ ഞാനറിയുന്നുണ്ട്.

ഇവൻ നിങ്ങളെ എല്ലാസങ്കടങ്ങളിൽ നിന്നും രക്ഷിക്കും. സർവശ്രേയസ്സും ഐശ്വര്യവും നിങ്ങൾക്കുണ്ടാക്കിത്തരും

ഭാഗ്യവാന്മാരയ ജനങ്ങൾ ഇവനെ പ്രീതിപ്പെടുത്തുമ്പോൾ വിഷ്ണു മുതലായ ത്രിമൂർത്തികളെ പോലെ ഇവൻ അവരിൽ പ്രസന്നനാകും.

ശ്രീ, കീർത്തി, ഐശ്വര്യം പ്രഭാവം കാരുണ്യം ഇവകളാൽ ഇവൻ വിഷ്ണു സമാനനാണ്. ഗോപന്മാരുടെ അയസ്സിൽ-- ശുഭത്തിൽ-- ഇവൻ ശ്രദ്ധിക്കും.

ഗർഗ്ഗമുഖത്തിൽ നിന്ന് അസ്പഷ്ടമായും സ്പഷ്ടമായും കുറേ ഒക്കെ അറിഞ്ഞപ്പോൾ സന്തുഷ്ടനായി. ഗർഗ്ഗമുനി യാത്ര പറഞ്ഞുപിരിഞ്ഞു

രാമൻ എല്ലാവരേയും രമിപ്പിക്കുന്നവൻ. അതുകൊണ്ട് രാമൻ. കൃഷ്ണനെ കേശവനെന്നും വിളിക്കും-തന്നിൽ പുറപ്പെടുന്ന അംശുക്കളെ-കാന്തിവിശേഷങ്ങളെ-കേശങ്ങൾ എന്ന് പറയുന്നു. അതുകൊണ്ട് കേശവൻ.

കുട്ടികൾക്ക് മുട്ടുകുത്തി നടക്കുന്ന പ്രായം വന്നു കാൽ ചിലമ്പുകൾ മുട്ടുകുത്തുമ്പോൾ ശബ്ദിക്കും. അതിൽ തന്നെത്താൻ അവർ ആനന്ദം കൊള്ളും.

ശരീരത്തിൽ ചളിപുരണ്ടിരിക്കുമ്പോൾ അമ്മമാരുടെ മടിയിൽ ചാടി മുല പിടിച്ചു കുടിക്കും. ഗോപിമാർ വരുമ്പോൾ പേടിഭാവം പൂണ്ട് ഓടിപോകും പൽമുളക്കുന്നത് കണ്ട് സന്തോഷിക്കും.

കാൽ ഊന്നി നടക്കാറായി. അപ്പോൾ വ്രജം മുഴുവനും ഓടി നടക്കും. പശുക്കുട്ടികളുടെ വാലിൽ പിടിച്ചു വലിക്കും. ദിവസം കഴിയുന്തോറും കളിയിൽ ആസക്തി വർദ്ധിച്ചു. ലീലകൾകൊണ്ട് അമ്മമാരുടെ ഹൃദയം കവർന്നു. പശുക്കൾ പട്ടികൾ പൂച്ച ഇവകളെ അവയുടെ പിന്നാലെ പിടിക്കാൻ ഓടും. കാലിൽ മുള്ളു കുത്തി എന്ന് പറഞ്ഞ് ഭയങ്കര ബഹളം കൂട്ടും. പാമ്പിനെ കണ്ടാൽ പിടിക്കാൻ ഓടും. അമ്മമാർക്ക് കുട്ടികളെ കൊണ്ട് സ്വൈരമില്ലാതായി. വല്ല ആപത്തിലും ചെന്ന് ചാടും എന്ന ഭീതി. അതുകൊണ്ട് അവർ കുട്ടികളുടെ പിന്നാലെ നടക്കലായി.

അതു കാരണം ഏതു പ്രവൃത്തി ചെയ്യുമ്പോഴും അവർക്ക് കൃഷ്ണസ്മരണയായി. കുട്ടികൾ ഭഗവാനായത് കൊണ്ട് കൃഷ്ണ സ്മരണയോടെ വിഷയവാസന ഇല്ലാതായി. പരമാനന്ദം പ്രദാനം ചെയ്തു.

നന്നായി നടക്കാൻ തുടങ്ങിയപ്പോൾ സമപ്രായക്കാരോടു കൂടി കളി തുടങ്ങി. ഗോപസ്ത്രീകൾ ഇത് കണ്ട് ആനന്ദം പൂണ്ടു.

ഗോപസ്ത്രീകൾക്ക് ഭഗവാൻെറ വിചാരമല്ലാതെ മറ്റൊന്നും തന്നെ ഇല്ലാതായി. സന്തോഷാധിക്യത്താൽ കുട്ടികളുടെ ചാപല്യങ്ങളെ യശോദയയോട് എണ്ണി എണ്ണി പറയും. അവർക്ക് ചെയ്യുന്ന ദ്രോഹങ്ങൾ ആദ്യം എടുത്തു പറയും. "യശോദേ, അവൻ, നിൻെറ മകൻ. ചെയ്യുന്ന ദ്രോഹങ്ങൾ എത്രയെന്ന് പറകവയ്യ. ചിലപ്പോൾ പൊടുന്നനവേ വന്ന് പശുകുട്ടികളെ അഴിച്ചു വിടും. അവൻ പശുക്കളുടെ പാൽ മുഴുവനും ചപ്പിക്കുടിക്കും. പാൽ നഷ്ടമാകുന്നതിന്ന് പുറമെ, കുട്ടികൾക്ക് വയറിളക്കവും പിടിപെടും-ഞങ്ങൾ ഒളിച്ചു വെച്ച വെണ്ണ നൈ, തയിർ, പാൽ, കട്ടെടുത്ത് തിന്നും-താൻ തിന്നുന്നതിന്ന് പുറമെ തൻെറ ചങ്ങാതിമാർക്കും വീതിക്കും. പൂച്ചകൾ അപ്പോൾ ഓടിവരും. അവർക്കും കൊടുക്കും. ചിലസമയം പാത്രവും തല്ലി ഉടക്കും-ഞങ്ങൾ കണ്ട് ശകാരിച്ചാൽ ചിരിച്ച് ഓടിപ്പോകും. അവൻ ആശിച്ച മാതിരി പദാർത്ഥങ്ങൾ കിട്ടാതെ പോയാൽ തൊട്ടിലിൽ കിടക്കുന്ന കുട്ടികളെ ഉണർത്തി കരയിപ്പിച്ചു പോകും- എന്തിനധികം പറയുന്നു. ദ്രോഹം ഇത്രയാണെന്ന് പറയാൻ വയ്യ. 'തായേ യശോദേ' എന്ന സിനിമാപാട്ട് ഈ രംഗത്തിൽ രുചികരമാണ്.

(സ്വഭക്തൻെറ സ്വാധിനത്തിലുള്ളതിനെല്ലാം അവകാശി താനാണ് എന്നാണ് വിചാരം. ഭക്തൻ ഭഗവാന്ന് സമർപ്പിക്കാതെ ഒളിപ്പിച്ചു വെച്ചാൽ അവന്ന് വല്ല കഷ്ടതകളും ഉണ്ടാകും-പശ്ചാത്തപിക്കും.)

ഞങ്ങൾ വീട്ടു വേലയിൽ വ്യാപൃതരായിരിക്കുമ്പോൾ പതുക്കെ വീടിനുള്ളിൽ കടന്നു പാൽ വെണ്ണ മുതലായത് ഉറികളിൽ നിന്ന് എടുക്കാൻ ശ്രമിക്കും. അവനെത്താത്ത വിധത്തിൽ ഞങ്ങൾ ഉറി ഉയരത്തിൽ കെട്ടിയാൽ ഉരൽ നീക്കി വെച്ച് അതിൻമേൽ കയറി എടുക്കും. മൂട്ടിൽ ദ്വാരമുണ്ടാക്കി ധാരയായി വീഴുന്ന പാൽ തൈർ ഇവകുടിക്കും. മുറി ഇരുട്ടാണെങ്കിൽ അവൻെറ ശരീരത്തിലെ രത്നങ്ങൾ വെളിച്ചം വീശി സഹായിക്കും.

ഞങ്ങൾ അവനെ ചോരൻ എന്ന് വിളിച്ചാൽ ഞാനല്ല കള്ളൻ നീയാണ്. ഇതെല്ലാം എൻെറതാണ്. നീ ആണ് കട്ടിരിക്കുന്നത് എന്ന് പറയും. (അത് ശരിയാണ്- എല്ലാം സൃഷ്ടിച്ച ഭഗവാൻെറ അല്ലെ ഈ ദ്രവ്യങ്ങളെല്ലാം. അത് നമ്മളല്ലേ ഭഗവാന്ന് കാട്ടികൊടുക്കാതെ അപഹരിച്ചു വെക്കുന്നത്.) ഗൃഹത്തിനുള്ളിൽ വന്നു മൂത്രം പെയ്യും-ഇപ്പോൾ നോക്കൂ ഒന്നും ചെയ്യാത്ത പച്ച പാവം പോലെ നില്ക്കുന്നത്!" അപ്പോൾ അമ്മ നോക്കുമ്പോൾ പേടി കാണിക്കുമ്പോലെ കണ്ണു തിരിക്കും-

കുട്ടിയുടെ നില്പു കണ്ട് അമ്മ ആ സൗന്ദര്യത്തെ ആസ്വദിച്ച് കുട്ടിയെ വാത്സല്യത്തോടെ തലോടി കൊടുക്കുന്നു.

ഗോപികൾ മൂത്ര വിസർജ്ജനം എന്ന് പറഞ്ഞത് അല്പം അതിശയോക്തിയാണ്. ഇത്രയും പറഞ്ഞത്. ദ്വേഷ്യം വരുത്തിയാൽ ഇത്രയും ഇതിലധികവും ചെയ്യട്ടെ; അത് തങ്ങൾക്കാനന്ദമാണ് എന്ന് വിചാരിച്ചിട്ടാണ്.

ഇങ്ങിനെ ദിവസംപ്രതി യശോദക്ക് അനേകം കുറ്റാരോപണങ്ങൾ കിട്ടിക്കൊണ്ടിരുന്നു. ഒരിക്കൽ യശോദ പൊറുതി മുട്ടിയപ്പോൾ ശിക്ഷിക്കാൻ പുറപ്പെട്ടു.

രാമനൊന്നിച്ച് കളിച്ചുകൊണ്ടിരുന്നിരുന്ന അവസരത്തിൽ കുട്ടികൾ വന്ന് കൃഷ്ണൻ മണ്ണു തിന്നുവെന്ന് അമ്മയോട് പറഞ്ഞു.

യശോദ ദ്വേഷ്യഭാവത്തോടെ കൃഷ്ണൻെറ കയ്യിൽ പിടിച്ചു. കുറേ ശകാരിച്ചു. ഭയം പൂണ്ടവനെന്നപോലെ അമ്മ തല്ലിക്കളയുമോ എന്ന് ശങ്കിച്ച് കൺകൾ അങ്ങുമിങ്ങും ചലിപ്പിച്ചു. അതുകണ്ടപ്പോൾ അമ്മ അല്പം ശാന്തയായി-"അമ്മേ ഞാൻ മണ്ണു തിന്നിട്ടില്ല. ഇവർ കളവു പറയുകയാണ്. അമ്മക്ക് സംശയം തോന്നുന്നുണ്ടെങ്കിൽ വായ നോക്കിക്കോളു."

യശോദ അപ്പോൾ വായ തുറക്കാൻ പറഞ്ഞു വായതുറന്നു-വായിൻെറ ഉള്ളിൽ കണ്ടത് ആശ്ചര്യം. അതിൽ സമസ്ത ലോകത്തെയും. സൂര്യൻ, ചന്ദ്രൻ, സൂക്ഷ്മ സ്ഥൂല ഭൂതങ്ങൾ, ത്രിഗുണങ്ങൾ; അവക്ക് ക്ഷോഭം നിമിത്തം തുല്യാവസ്ഥ മാറിവരൽ. ചരാചരങ്ങളുടെ ഉല്പത്തി, ഭൂമി, ഗോകുലം, യശോദ, യശോദ കൃഷ്ണനെ ശാസിക്കുന്നത്, മുതലായത് കണ്ടു.

യശോദക്ക് സംശയം ഇത് സ്വപ്നമോ എന്ന്. എൻെറ മകൻെറ വായിൻെറ ഉള്ളിൽ ഇതെല്ലാം എങ്ങിനെ വരും? ഐശ്വര്യം കാരണം അവന്ന് വല്ല സിദ്ധികളും ഉണ്ടാവുമോ?

അവസാനം പൂതന മുതലായ രാക്ഷസീരാക്ഷസന്മാരെ കൊന്നവൻ ഇവൻതന്നെയാണ്. എന്തോ ഒരു മഹാശക്തിയാണ്: പോരാ- സാക്ഷാൽ ശ്രീനാരായണൻ തന്നെ ആവാം. അവതാരമായിരിക്കുമോ എന്നാൽ ഞാൻ ഭാഗ്യവതി തന്നെ- കുട്ടിയെ മനസ്സിൽ നമസ്കരിക്കുന്നു.

എൻെറ, എൻെറ, എന്ന വിചാരം എന്നിലുണ്ടാക്കിയ മായാദേവനായ ഈ ശ്രീനാരായണൻ തന്നെ എനിക്കാശ്രയം.

അമ്മ യഥാർത്ഥം അറിഞ്ഞ് മായയേ അതിക്രമിക്കുമെന്ന് തോന്നിയപ്പോൾ അമ്മയിൽ കൂടുതൽ പുത്രസ്നേഹം ഉളവാക്കി. അപ്പോൾ ആ വിചാരം പോയി. പുത്രനെ അതീവസ്നേഹത്തോടെ മടിയിൽ വാരി എടുത്തിരുത്തി തുരുതുരെ ഉമ്മ കൊടുത്തു.

കർമ്മ കാണ്ഡ വേദഭാഗത്തിൽ ഇന്ദ്രനും ഉപനിഷത്തുകളും, ബ്രഹ്മമായിട്ടും, സാംഖ്യ ശാസ്ത്രം പരമാത്മാവായിട്ടും, പഞ്ചരാത്ര സംഹിതകളിൽ ഭഗവാനായും സ്തുതിക്കപ്പെടുന്ന ഹരിയെ, യശോദ തൻെറ പുത്രനെന്നു തന്നെ വിചാരിച്ചു-മായാവൈഭവം

പരീക്ഷിത്ത് ചോദിച്ചു- മഹർഷേ, പൂർവ്വ ജന്മത്തിൽ യശോദയും നന്ദനും എന്ത് സുകൃതം ചെയ്തിട്ടാണോ അവർക്ക് ഈ ജന്മം ഈ സുഖം അനുഭവിക്കാനിടയായത്! അന്യൻ പ്രസവിച്ച കുട്ടിയെ ലാളിക്കാനും വളർത്താനും ഉള്ള ഭാഗ്യം. അതുപോലെ ദേവകിയും വസുദേവനും തങ്ങൾ പെറ്റിട്ടും അവനെ ലാളിക്കാനോ കളിപ്പിക്കാനോ വളർത്തി വിടാനോ സാധിക്കാത്ത നിർഭാഗ്യം.

ഭഗവാൻ ഭൂമിയിൽ അവതരിക്കാൻ നിശ്ചയിച്ചപ്പോൾ തനിക്ക് പാൽ, വെണ്ണ മുതലായ വസ്തുക്കളെ തരാനും മറ്റു വിധത്തിൽ തന്നെ സഹായിക്കാനും ആയി ഋഷികൾ പശുക്കളായി ജനിച്ചു. പശുക്കളെ പരിപാലിപ്പാൻ ഗോപസംഘത്തിൽ അഷ്ടവസുക്കളിൽ ശ്രേഷ്ടനായ ദ്രോണരോടും ധരയോടും നന്ദയശോദാക്കളായും ജനിക്കേണമെന്ന് ബ്രഹ്മാവ് കല്പിച്ചു അപ്പോൾ ദ്രോണർ പറഞ്ഞു. അവർക്ക് ഭഗവാനിൽ പരമഭക്തി ഉണ്ടാകയും സംസാരസമുദ്രത്തെ അങ്ങിനെ എളുപ്പത്തിൽ കടക്കുകയും ചെയ്യാനനുഗ്രഹിക്കേണമെന്ന്. അങ്ങിനെ ബ്രഹ്മാവനുഗ്രഹിച്ച് വന്നവരാണ് യശോദനന്ദന്മാർ. - അവർ രണ്ടു പേരും ഭഗവൽ ലീലകളിൽ ആകൃഷ്ടരായി, വിശ്വരൂപദർശനം മുതലായവ ആസ്വദിച്ച് ഭക്തശിരോമണികളായി തീരുകയും ചെയ്തു. (യശോദ എന്നാൽ യശസ്സ് വർദ്ധിപ്പിക്കുന്നവൾ എന്നർത്ഥം.)

## 9-ാം അദ്ധ്യായം

ഉണ്ണികൃഷ്ണന്ന് 3-ാം വയസ്സ്. കാർത്തികമാസത്തിൽ ഒരുദിവസം ദാസിമാരെല്ലാം ഏതോ പ്രവൃത്തികളിൽ ഏർപ്പെട്ടിരിക്കുകയായിരുന്നു യശോദ തയിർ കടയുകയായിരുന്നു അവൾക്ക് ഉണ്ണിയുടെ ലീലകൾ സ്മരണയിൽ വന്നപ്പോൾ അവ പാട്ടായിപാടികൊണ്ടിരുന്നിരുന്നു.

തയിർ കടയുന്ന ക്ഷീണത്താൽ മുഖത്ത് വിയർപ്പ്സ്ഫുരിച്ചു മുടിയിൽ ചൂടിയ പുഷ്പങ്ങൾ ഓരോന്നായി വീണുതുടങ്ങി. ശരീരത്തിൻെറ ഇളക്കം കൊണ്ടു മാർവിടം ചലിച്ചുകൊണ്ടിരുന്നു. പുത്രസ്നേഹഭാരം കാരണം മുലപ്പാൽ കവിഞ്ഞൊഴുകിയിരുന്നു. കൈയ്യിലെ വളകൾകുലുങ്ങുകയും കാതോലകൾ ആടുകയും മനസ്സ് ആനന്ദത്തിൽ ആറാടുകയും ചെയ്തിരുന്നു.

ഇത് മനസ്സിലാക്കിയ ഉണ്ണി അമ്മയെ കൂടുതൽ സന്തോഷിപ്പിക്കുവാൻ കിടന്നസ്ഥലത്തുനിന്ന് എഴുന്നേറ്റ് അമ്മയുടെ അടുത്തു ചെന്ന് കടകോൽ പിടിച്ചു നിർത്തി. പ്രതികൂല വ്യാപാരത്തിൽ അമ്മയുടെ മനസ്സിനെ ആകർഷിച്ചു മടി

യിൽ കയറി. അപ്പോൾ അമ്മ ചുരന്ന് ഒഴുകുന്ന സത്നം വായിൽ വെച്ചു കൊടുത്തു. സന്തോഷത്തോടെ പാൽ കുടിക്കുന്ന മുഖം അമ്മക്ക് അതീവ ആനന്ദം ഉണ്ടാക്കി. അപ്പോൾ അടുപ്പത്ത് വെച്ചിരുന്ന പാൽ തിളച്ച്, പുറത്ത് പോകുന്ന ശബ്ദം കേട്ടു. ഉണ്ണിയെ പൊടുന്നനവേ താഴത്ത് വെച്ച്, അടുപ്പിലെ പാൽ ഇറക്കിവെക്കാൻ ഓടി.

ഉണ്ണിക്ക് കോപം വന്നു. കയ്യിൽ ഉണ്ടായിരുന്ന കളിക്കോപ്പ് കൊണ്ട് തയിർ കുടം ഉടച്ച് ഉണ്ണി ഓടിപ്പോയി. അടുത്ത മുറിയിൽ വെച്ചിരുന്ന വെണ്ണ വിശപ്പു മാറ്റാനെന്ന വണ്ണം എടുത്തു ഭക്ഷിച്ചു.

യശോദ മടങ്ങി വന്നപ്പോൾ കുട്ടിയെ കണ്ടില്ല. കുടം ഉടഞ്ഞു കിടക്കുന്നു. തയിർ ഉടനീളം ഒലിച്ചു കിടക്കുന്നു. പുത്രൻെറ വികൃതിയാണ് എന്ന് മന സ്സിലാക്കി. ദേ്വഷ്യത്തേക്കാൾ പ്രേമത്തിന്ന് മുൻ തൂക്കമുണ്ടായിരുന്നതിനാൽ പുഞ്ചിരിച്ചു.

കുട്ടി അടുത്ത മുറിയിലുണ്ടെന്നറിഞ്ഞ് നിശബ്ദയായി പിൻ വാതിലിൽ കൂടെ ചെന്നു. ഉണ്ണി ഉറിയിലുള്ള വെണ്ണപാത്രം എടുത്ത് പുറത്തിരുന്ന ഉര ലിലിരുന്ന്, പാത്രത്തിലുള്ള വെണ്ണ കുറേ തിന്ന്, കുറേ കൂട്ടുകാരനായ ഒരു കുരങ്ങനും അള്ളിക്കൊടുത്ത് കൊണ്ടിരിക്കുന്നുണ്ടായിരുന്നു.

യശോദ കയ്യിൽ ഒരു വടി എടുത്താണ് പോയിരുന്നത്. യശോദയുടെ വരവ് കണ്ട് ഭയപ്പെട്ടവനെന്ന പോലെ ഉരലിൽ നിന്ന് എഴുന്നേറ്റ് ഓടി. തപസ്വികളായ യോഗികൾക്ക് മനസ്സ്കൊണ്ട്പ്രാപിക്കാൻ കൂടി ദുഷ്ക്കരമായ ഭഗവാനെ കൈകൊണ്ട് പ്രാപിക്കാൻ യശോദ ഇതാ ഓടുന്നു. അഹോ ഭാഗ്യം.

മദ്ധ്യ വയസ്സായ അമ്മ ഓടുമ്പോൾ ഭാരമേറിയ കടിപശ്ചാൽ ഭാഗം ഇള കുന്നു. മുടി അഴിഞ്ഞു അതിലെ പൂക്കൾ വീഴുന്നു. അത് പുഷ്പ വൃഷ്ടി പോലെ ആയി. ഓടിയപ്പോൾ അല്പം ക്ഷീണിതയായി-ഭഗവാനിൽ ദോഷ ദർശനം വന്നതിനാൽ പിടികൊടുത്തില്ല. എന്നാൽ അമ്മക്ക് മകനിൽ പ്രേമം തിളച്ചു പൊന്തുന്നുവെന്ന് തോന്നിയപ്പോൾ പിടികൊടുത്തു.

ഉണ്ണി അമ്മക്ക് ദയ തോന്നിക്കാനായി ഉച്ചത്തിൽ കരഞ്ഞു. കണ്ണുനീർ മുഖത്തെ മഷിയെ അപ്പാടെ പരത്തി. ഉണ്ണി കണ്ണുകൾ തിരുമ്മി പേടി കാണിച്ച് മിഴികളെ നാലുപാടും പറപ്പിച്ചു.

കുട്ടിയെ കയ്യിൽ പിടിച്ച് " ഇനി നിനക്ക് പാൽ തരില്ല, വെണ്ണ തരില്ല, തയിർ തരില്ല, നിന്നെ ഞാൻ ഈ മുറിയിൽ കെട്ടിയിടും, ചങ്ങാതി മാരുടെ അടുക്കലേക്ക വിടില്ല" എന്ന് പറഞ്ഞ് ശകാരിച്ചു.

അപ്പോൾ കുട്ടിയുടെ മുഖ ഭാവം കണ്ട് കുട്ടിവല്ലാതെ ഭയപ്പെട്ടിരിക്കുന്നു വെന്ന് തോന്നി കയ്യിലെ വടിയെ ദൂരെ എറിഞ്ഞു. ഇനി വല്ല ഉപദ്രവവും വരേണ്ട എന്ന് വിചാരിച്ചിട്ട്. വടിപ്രയോഗം അല്ലാതെ, അതിൽ താണ ശിക്ഷ കൊടുക്കാമെന്നാലോചിച്ചു അടുത്ത് തന്നെ കിടക്കുന്ന കയർ കൊണ്ട് ഉരലിൽ ബന്ധിക്കാമെന്ന് ആലോചിച്ച് കയർ എടുത്തു.

(നിത്യ മുക്തനായ ഭഗവാനെ കയർ കൊണ്ട് കെട്ടി ബദ്ധനാക്കാൻ സാദ്ധ്യമോ-വിശ്വരൂപം മറന്നു-മായയുടെ കളി.)

ഉരലോട് ചേർത്തി. കുട്ടിയെ ശിക്ഷിച്ചില്ലെങ്കിൽ കുട്ടി വഷളനാകുമെ ന്നാണ് ഭയം. കയർ 2 വിരൽക്ക് നീളം കുറവ്-അപ്പോൾ മറ്റൊരു കയർ

കൊണ്ടു വന്നു. അതും 2 വിരൽ നീളം കുറവ്. പിന്നീട് വളരെ അധികം കയർ കൊണ്ടുവന്നു. അപ്പോഴെല്ലാം കയറിന്റെ നീളക്കുറവ് അനുഭവപ്പെട്ടു.

കയറിന്റെ നീളക്കുറവ്-എന്തുതന്നെയായാലും ഞാൻ നിന്നെ കെട്ടാതെ ഇരിക്കയില്ല എന്ന വാശി- (ഇതു രണ്ടും കൂടി ചേർന്നാലെ ധ്യാനിക്ക് ഭഗവാനെ ധ്യാന സമയത്തിൽ മനസ്സിൽ പിടിച്ചു നിർത്താൻ സാധിക്കൂ.)

ഇങ്ങനെ ആയപ്പോൾ പാവം! അമ്മ വിയർത്തൊലിച്ചു. മകന്ന് ദയതോന്നി കെട്ടാൻ സഹകരിച്ചു. കയർ നീളം മതിയായി.

യശോദയുടെ അഹങ്കാരത്തിന്ന് ക്ഷീണം തട്ടാൻ വേണ്ടിയാണ് ആദ്യം അനുകൂലിക്കാഞ്ഞത്. ഇവൻ എന്റെ മകൻ. എന്റെ തയിരെല്ലാം പോയി. തയിർ കുടം ഉടച്ചു എന്ന വിചാരമെല്ലാം പോയി.

ബ്രഹ്മാവാദികൾക്കും ലഭിക്കാത്ത ഈ പ്രസാദം യശോദക്ക് കിട്ടി. അവരുടെ ഭഗവൽ പ്രേമം! (എവിടെ നിർവ്യാജ പ്രേമ ഭക്തിയുണ്ടോ അവിടെ മാത്രമേ ഭഗവാൻ പ്രസാദിക്കയുള്ളു.)

ഗോപസ്ത്രീകൾ ചിലർ ഇതുകണ്ടിരുന്നു. അവർക്ക് ഉണ്ണിയോടുള്ള പ്രേമം അതിര് കവിഞ്ഞിരുന്നതിനാൽ ഉണ്ണിയെ കെട്ടരുത് എന്ന് ശഠിച്ചിരുന്നു. യശോദ അവരുടെ ഉപദേശം ശ്രദ്ധിച്ചില്ല. അവർ കോപിച്ച് അവരുടെ വീടുകളിലേക്ക് പോയി.

യശോദ ഉണ്ണിയെ ഉരലിൽ ബന്ധിച്ച് വീട്ടു പണികളിൽ വ്യാപൃതയായി. വീടിന്റെ അടുത്തായി 2 മരുത വൃക്ഷങ്ങൾ നില്ക്കുന്നുണ്ടായിരുന്നു. ആ രണ്ടു വൃക്ഷങ്ങളും ശാപം നിമിത്തം വൃക്ഷങ്ങളായതായിരുന്നു. അവ കുബേരന്റെ രണ്ട് പുത്രന്മാരായിരുന്നു. നളകുബരൻ, മൺഗ്രീവൻ. അവർ ഐശ്വര്യവും അഹങ്കാരവും നിമിത്തം നാരദരാൽ ശപിക്കപ്പെട്ടവരായിരുന്നു.

നാരദർ എന്നാൽ-നാരം = നരന്മാരെ സംബന്ധിച്ച പാപം, ദാതി = നശിപ്പിക്കുന്നു. അതിനാൽ നാരദർ. ശപിച്ചിട്ടും ഉപദേശിച്ചിട്ടും പാപത്തെ നശിപ്പിക്കുന്ന ആൾ-

നാരദർ ശപിച്ച് കരുണ കാണിച്ചു.

## 10-ാം അദ്ധ്യായം

പരീക്ഷിത്ത് രാജാവ് സ്വാനുഭവത്തെ ഓർത്ത് ശാപകാരണം ആരാഞ്ഞു. ദേവർഷിയായ നാരദർക്ക് കോപം വരുന്നത് അസാധാരണയാണല്ലോ. ഇവർ എന്ത് ചെയ്തു.

കുബേരൻ ശിവഭക്തനാണ്. ഇവർ അച്ഛനേ പോലെ ഭഗവൽ ഭക്തരാവാതെ ഐശ്വര്യം കാരണം മദിച്ചു നടന്നിരുന്നു.-

(പണക്കാരായവരുടെ മക്കൾ പലരും മദ്യപാനം, സ്ത്രീസേവ മുതലായ ദുർന്നടപടികളിൽ മഗ്നരായി നശിക്കുന്നത് സാധാരണ കാഴ്ചയാണ്.)

അവർ വാരുണീ മദ്യം സേവിച്ചു. ഗംഗാ തീരത്തിൽ കൈലാസത്തിന്റെ അടുത്തുള്ള പൂങ്കാവിൽ മദ്യപാന ലഹരിയോടുകൂടി സ്ത്രീകളോട്ചേർന്ന് വിഹരിച്ചു. ഗംഗയിലിറങ്ങി സ്ത്രീകളോടു കൂടി കളിച്ചു. പുണ്യസ്ഥലം ഇങ്ങിനെയുള്ള വികൃതത്തിന്ന് പറ്റിയതല്ല. 13 കാര്യങ്ങൾ ഗംഗയിൽ പാടില്ല എന്നുണ്ട്.

ശൗച മാചനം ചൈവ

നിർമാല്യം മല കർഷണം
തൈല സമ്മർദ്ധനം ക്രീഡാം
പ്രതിഗ്രഹ മഥോ രതീം
അന്യ തീർത്ഥാഭിലാഷശ്ച
അന്യ തീർത്ഥ പ്രശംസനം
വസ്ത്രത്യാഗം തദാഘ്രാതം
സംഹാരം ചൈവ വർജയേത്

നാരദ മഹർഷി യദൃച്ഛയാ അവിടെ വന്നതായിരുന്നു. ദേവന്മാരായ ഇവർ കള്ളുകുടിച്ച് കേടുവന്നു പോകുന്നുവല്ലോ എന്ന് സങ്കടം തോന്നി. സ്ത്രീകൾ മഹർഷിയെ കണ്ടപ്പോൾ ലജ്ജിച്ച് വസ്ത്രമുടുത്തു. യക്ഷന്മാർ വസ്ത്രം ധരിച്ചില്ല. അപ്പോൾ നാരദർ ശപിച്ചു. കോപത്തോടെ അല്ല അനുഗ്രഹ ബുദ്ധിയോടെ.

ഐശ്വര്യം വർദ്ധിക്കുമ്പോൾ ധർമ്മാചാരങ്ങൾ മറക്കും. അതിന്റെ 4 പാദങ്ങളും അപ്പോൾ ഇല്ലാതാകും. ആസ്ഥാനത്ത് അധർമ്മത്തിന്റെ 4 പാദങ്ങൾ പ്രാണിഹിംസ, മദ്യപാനം, സ്ത്രീസേവ, ചൂതുകളി ഇവവരും.

ദേഹാഭിമാനം നിമിത്തം പരദ്രോഹം ചെയ്യുന്നു. എന്നാൽ ദേഹത്തിനുടമ ആര്? മരിച്ചാൽ എന്താകും? അതറിയുമ്പോൾ ഭൂതദ്രോഹം ചെയ്യില്ല.

ശ്രീയുള്ളവന്ന് അഹങ്കാരം ഉണ്ടാവും. ശ്രീ നശിച്ചാൽ അഹങ്കാരവും ഒഴിയും. മുള്ളു കുത്തിയവനേ മുള്ളിന്റെ ദ്രോഹംകൊണ്ടുള്ള വേദന അറിയുകയുള്ളു.

ഐശ്വര്യം വന്നാൽ ബന്ധുമദം, വിദ്യാമദം, ധനമദം ഇത്യാദിയാണ് ഫലം.- അതിൽ നിന്ന് മോചനം കിട്ടേണമെങ്കിൽ ദരിദ്രനാകേണം.

ഭഗവാനെ ഭജിക്കുന്നവർ 4 വിധക്കാരാണ്. "ചതുർവിധാ ഭജന്തേമാം ജനാ സുകൃതിനോർജ്ജുനഃ, ആർത്തോജിജ്ഞാസരർത്ഥാർത്ഥി, ജ്ഞാനീ ചഭരതർഷഭ-(ഗീത) ആർത്തന്മാർ ജിജ്ഞാസുക്കൾ, അർത്ഥാർത്ഥികൾ, ജ്ഞാനികൾ.

ദരിദ്രൻ അലഞ്ഞു നടക്കും പ്രാണിഹിംസ ചെയ്കയില്ല-അന്നം കൊടുക്കുന്ന മഹാത്മാക്കളെ ദർശിക്കും. സംൽസംഗമായി. അവന്റെ വിഷയാശ ക്രമേണ നശിക്കും. കാമങ്ങൾ നശിക്കുമ്പോൾ മർത്യൻ അമർത്ത്യനാവുന്നു. അപ്പോൾ ബ്രഹ്മാനന്ദം അനുഭവിക്കും.

അതുകൊണ്ട് മദാന്ധന്മാരായ ഇവരുടെ ഐശ്വര്യത്തെ നശിപ്പിക്കാമെന്നാലോചിച്ചു. നിന്ദ്യകർമ്മം ചെയ്യുന്നവർ സ്ഥാവരമായി ജനിക്കും എന്ന നിയമമനുസരിച്ച് ഇവർ മരങ്ങളായി വരട്ടെ എന്ന് ശപിച്ചു. വൃക്ഷങ്ങളായിരിക്കുമ്പോഴും ഈ സംഭവം ഓർമ്മയിൽ ഉണ്ടാവട്ടെ എന്നും അങ്ങിനെ 100 സംവത്സരം കഴിയുമ്പോൾ ഭഗവാൻ ശ്രീകൃഷ്ണനായി അവതരിക്കുന്ന കാലത്ത് വൃക്ഷാവസ്ഥയിൽ നിന്നൊഴിഞ്ഞ് വീണ്ടും ദേവന്മാരാവട്ടെ എന്നും ശാപമോചനവും കൊടുത്തു. രണ്ടുപേരും മരുതു മരങ്ങളായി ഏകകാലത്തിൽ ജനിച്ചു.

മഹാത്മാവായ നാരദരുടെ വാക്ക് പാലിക്കാനായി നമ്മുടെ ഉണ്ണി ഉരലും വലിച്ച് മരങ്ങളുടെ അടുക്കൽ പോയി.

ഉരൽ തന്നെത്താൻ വിലങ്ങത്തിലായി. മരങ്ങളുടെ മദ്ധ്യത്തിൽ പെട്ടു വലിച്ചു. ഉദരത്തിൽ കയർ(ദാമം) കെട്ടിയ ഉണ്ണി ദാമോദരൻ കയർ വലിച്ച

പ്പോൾ മരങ്ങൾ പൊട്ടി വീണു. മരങ്ങളിൽനിന്ന് നളകുബര മണിഗ്രീവന്മാർ പുറത്തു വന്നു. വിനയം, അഹങ്കാരമില്ലായ്മ മുതലായ ഗുണങ്ങൾ മുഖത്ത് പ്രകാശിച്ചിരുന്നു.-അവർ ഉണ്ണിയെ നമസ്കരിച്ചു.

അവർ ഭഗവാൻെറ കാരുണ്യത്തെ പുകഴ്ത്തി. ഞങ്ങൾ അങ്ങയുടെ ദാസനായ ശ്രീരുദ്രൻെറ സേവകന്മാരാണ്. സ്വസ്ഥാനം പ്രാപിക്കാൻ അങ്ങ് അനുഗ്രഹിക്കേണം. ശ്രീ നാരദരുടെ അനുഗ്രഹം കൊണ്ട് അങ്ങയുടെ ദർശനം ലഭിച്ചു. അപരാധം ചെയ്ത് അനുഗ്രഹം കിട്ടിയത് ഭാഗ്യമായി.

ഭഗവാൻ നിങ്ങൾക്കെന്തു വരം വേണമെന്ന് ചോദിച്ചപ്പോൾ ഞങ്ങളുടെ വാക്ക് നിന്തിരുവടിയുടെ ഗുണങ്ങളെ കീർത്തിക്കാനും കാതുകൾ അവിടെത്തെ കഥകൾ കേൾക്കാനും കൈകൾ ക്ഷേമ കൈങ്കര്യങ്ങൾ ചെയ്യാനും മനസ്സ് പാദസ്മരണത്തിനും ശിരസ്സ് നിന്തിരുവടിയുടെ വാസസ്ഥലം നമസ്കരിപ്പാനും കണ്ണുകൾ അവിടുത്തെ അനേകം സാധു ശരീരങ്ങളെ കാണാനും താല്പര്യപ്പെടണം എന്നു പറഞ്ഞു. അപ്പോൾ ഭഗവാൻ പറഞ്ഞു. നാരദരുടെ ശാപം അനുഗ്രഹമായി. ഇനി ഈ വിധ സംസാര ദുർന്നടപടികളിൽ ചെന്നുപെടരുത്. നിങ്ങൾ ആഗ്രഹിച്ചത് പോലെ എല്ലാം ആവും. പോയ്ക്കൊൾക. വീണ്ടും വീണ്ടും നമസ്കരിച്ച് അവർ പോയി.

യശോദ മരം വീണ ശബ്ദം കേട്ടു ഓടി എത്തി. കുട്ടി നില്ക്കുന്ന നില കണ്ട് ആശ്വര്യപ്പെട്ടു. മരം വീണ കഥയും യക്ഷന്മാർ അതിൽ നിന്ന് വന്ന വിവരവും. അടുത്തുണ്ടായിരുന്ന കുട്ടികൾ പറഞ്ഞു. നന്ദൻ ഈ സമയത്ത് ഓടി വന്ന് ഉണ്ണിയെ അഴിച്ചു വിട്ടു. മായബന്ധിക്കും. പുരുഷൻ മോചിപ്പിക്കും എന്ന തത്വം പ്രകടിപ്പിച്ചു. അച്ഛൻ മകനെ എടുത്ത് ഉമ്മ കൊടുത്ത് ലാളിച്ചു.

## 11-ാം അദ്ധ്യായം

ഗോപന്മാർ വൃക്ഷങ്ങൾ വീണ ശബ്ദം കേട്ടപ്പോൾ എന്തോ ആപത്തുണ്ടെന്ന് വിചാരിച്ചു ഗോകുലത്തെക്ക് ഓടി വന്നു. അവർ വരുമ്പോഴേക്ക് നളകുബരന്മാർ പോയിക്കഴിഞ്ഞു. കുട്ടിയും ഉരലും കണ്ടപ്പോൾ ഉരൽ നടുവിൽ പെട്ടതിനാലാണ് മരങ്ങൾ മുറിഞ്ഞത് എന്നത് സ്പഷ്ടമായി. പക്ഷേ അത് വിശ്വസിക്കാൻ വയ്യ. വല്ല അസുരന്മാരുടേയും പ്രവൃത്തിയായിരിക്കാമെന്ന്ഊഹിച്ചു. അവിടെ ഉണ്ടായിരുന്ന കുട്ടികൾ ഉരൽ തട്ടിയാണ് വീണത് എന്ന് തികച്ചും പറഞ്ഞു. 2 ദിവ്യ പുരുഷന്മാരെ കണ്ട വിവരവും അവർ ഉണ്ണിയെ നമസ്കരിച്ചതും എല്ലാം പറഞ്ഞു-ഒന്നും വിശ്വസിക്ക വയ്യ. ഏതായാലും ഉണ്ണിക്ക് ആപത്തൊന്നും പറ്റീലല്ലോ സമാധാനം എന്ന് വിചാരിച്ചു.

സ്ത്രീകൾ കുട്ടിയെ താലോലിച്ചു. ഉണ്ണി പാടാനും ആടാനും തുടങ്ങി അവരുമായി കളിച്ചു. ചിലപ്പോൾ ഘനമില്ലാത്ത വസ്തുക്കൾ കൂടി എടുക്കാൻ അശക്തനാണെന്ന് കാണിക്കും. ചിലപ്പോൾ അവരെ യുദ്ധത്തിന്ന് വെല്ലുവിളിക്കും. ഇങ്ങിനെ ആനന്ദ ലീലകൾ പലതും കാണിച്ച് എല്ലാവരേയും ആനന്ദ സാഗരത്തിൽ മുക്കും. കാര്യസാരമറിയുന്ന ഭക്തന്മാർക്ക് തന്നെ പ്രേമിക്കുന്നവർക്ക് താൻ അധീനനാണ് എന്ന് കാണിച്ചു.

പച്ചക്കറി, പഴങ്ങൾ ഇവ വില്പനക്ക് കൊണ്ടുവരുന്നവരിൽ നിന്ന് അത് വാങ്ങി അവരായി ബന്ധം പുലർത്തും. അവർക്ക് സന്തോഷം വരത്തക്ക വിധം

പ്രതിഫലം കൊടുക്കും.

ഒരു സ്ത്രീ, ധാന്യങ്ങൾ വാങ്ങിഓടുന്ന ഉണ്ണിയുടെ കൈകളിൽ കൂടെ ധാന്യങ്ങൾ ചോർന്ന് പോകുന്നത് കണ്ടപ്പോൾ ആ കൈകളിൽ നിറയെ പഴങ്ങൾ വെച്ചു കൊടുത്തു. അപ്പോൾ ഉണ്ണി അവളുടെ കൊട്ടയിൽ കയ്യിലുണ്ടായിരുന്ന ബാക്കി ധാന്യമണികൾ ഇട്ടു. അതെല്ലാം രത്നങ്ങളായി മാറി.

ഒരു ദിവസം രോഹിണി കുട്ടികളെ ഓരോ നാമം പറഞ്ഞ് വിളിച്ചു. കുട്ടികൾ വന്നില്ല. യശോദയെ അയച്ചു യശോദക്ക് കുട്ടികളിൽ കൂടുതൽ സ്വാധീനശക്തി ഉണ്ടെന്ന് കരുതീട്ട്.

യശോദ വിളിച്ചു. കൃഷ്ണൻ വന്നില്ല. രാമനെ വിളിച്ചു. അച്ഛൻ ഉണ്ണാൻ വന്നിരിക്കുന്നു വേഗം വരിക. കളി മതിയാക്കൂ. കൃഷ്ണാ, ഇന്ന് നിൻെറ പിറന്നാളാണ് വന്നു കുളിക്കുക ഊൺ കഴിക്കുക. പശു ദാനം ചെയ്യേണം. മറ്റു കുട്ടികളെല്ലാം കുളിച്ച് പുതു വസ്ത്രം ധരിച്ചിരിക്കുന്നു. നിനക്കും പുതു വസ്ത്രം തരാം.

സകലചരാചരങ്ങൾക്കും പ്രാപ്യസ്ഥാനമായ ഭഗവാനെ പുത്രഭാവേന സ്നേഹിക്കുന്ന യശോദയുടെ ഭാഗ്യം എങ്ങിനെ പറഞ്ഞറിയിക്കാൻ സാധിക്കും.

കുട്ടികളെ കയ്യിൽ കടന്ന് പിടിച്ച് കുളിപ്പിച്ച് പുതു വസ്ത്രങ്ങൾ ധരിപ്പിച്ച് ഊൺ കൊടുത്തു.

താമസസ്ഥലമാറ്റം:-

ഈ ബൃഹദ്വനം, താമസിക്കാൻ പറ്റില്ല. ഇവിടെ അനിഷ്ട സംഭവങ്ങൾ പലതും നടന്നു. പൂതനാഗമനം, അവളുടെ മരണം വൃക്ഷപതനം, മുതലായവ കണ്ട വൃദ്ധന്മാർ ഈ സ്ഥലം അശുഭമാണ്. ഇവിടെ നിന്ന് മാറിത്താമസിക്കണം എന്ന് ആലോചിച്ചു. കാര്യശേഷിയും തലമുതിർന്ന നേതാവും ആയ ഉപനന്ദൻ പറഞ്ഞു പൂതന ശകടാസുരൻ തൃണാവർത്തൻ മുതലായവർ ഇവിടെ ഉപദ്രവിക്കാൻ വന്നു-ഭാഗ്യവശാൽ ആർക്കും ഒന്നും പറ്റിയില്ല ഇവിടുത്തെ മരങ്ങളും നമ്മെ ഉപദ്രവിക്കുന്നു. അവിടെയും നമ്മുടെ കുട്ടി ആപത്തിലായിരുന്നവെങ്കിലും രക്ഷപ്പെട്ടു- ഈ സ്ഥലം കുട്ടികൾക്ക് തീരെ പറ്റുകയില്ല.

അടുത്ത്, വൃന്ദാവനം എന്ന പുതിയ കാടുണ്ട്. വൃന്ദാ ദേവിയാൽ സംരക്ഷിക്കപ്പെടുന്നതാണ് അത്. അവിടെ സുരക്ഷിതമാണ്. ദുഷ്ട മൃഗങ്ങളില്ല. രാക്ഷസന്മാരുടെ ശല്യം ഉണ്ടാവില്ല. സത്രീകൾക്കും കുട്ടികൾക്കും കൂടുതൽ സ്വതന്ത്രമായി ഭയമില്ലാതെ വിഹരിക്കാം.

പൊതു അഭിപ്രായം ആരാഞ്ഞു. എല്ലാവർക്കും ഇഷ്ടമായി.

പശുക്കൾ ആദ്യം പോകട്ടെ. കാളകൾ പൂട്ടിയ വണ്ടികളിൽ കുട്ടികൾ സ്ത്രീകൾ ഇവർ പോകട്ടെ. പശുക്കൾ യാഗത്തിന്ന് വേണ്ട സാധനങ്ങൾ തരുന്നവയാണ്. കാളകൾ കൃഷിപണിക്ക് വേണ്ടവയാണ്. അങ്ങിനെ മംഗളവസ്തുക്കൾ ആദ്യം പോകട്ടെ.

എല്ലാവരും ഈ പറഞ്ഞപോലെ യാത്രക്കൊരുങ്ങി. വണ്ടികളിൽ കയറി യാത്ര ചെയ്തു. വാദ്യഘോഷത്തോടും വേദോച്ചാരണത്തോടും കൂടി ആയിരുന്നു യാത്ര. സ്ത്രീകൾ കൃഷ്ണ ലീലാഗാനങ്ങൾ പാടി. രോഹിണി യശോദമാർ രാമകൃഷ്ണന്മാരെ മടിയിലിരുത്തി ഒരു വണ്ടിയിൽ സഞ്ചരിച്ചു.

വൃന്ദാവനത്തിൽ യമുന അർദ്ധചന്ദ്രാകൃതിയിൽ ഒഴുകുന്ന ഒരു സ്ഥല

ത്താണ് ഇവർക്ക് വീടുകൾ നിർമ്മിച്ചത്. രാമകൃഷ്ണൻമാർ സ്ഥല ഭംഗി കണ്ടിട്ട് വളരെ സന്തോഷിച്ചു. പ്രകൃതിരമണീയമായ സ്ഥലം, വൃന്ദാവനം, ഗോവർദ്ധന പർവ്വതം, വിശലമായ മണൽതിട്ട്, ഇവ പ്രത്യേകിച്ചും കുട്ടികളെ ആകർഷിച്ചു.

കുട്ടികൾ വളർന്നു. പശുക്കുട്ടികളെ മേയ്ക്കാനും അവരുടെ പിന്നാലെ ഓടിക്കളിക്കാനും ഉത്സുകരായി മറ്റു ബാലൻമാരൊടൊപ്പം പശുക്കുട്ടികളെ മേയ്ക്കുന്നതോടൊപ്പം പലകളികളിലും രാമകൃഷ്ണൻമാർ ഏർപ്പെട്ടു കവണകൊണ്ട് മാങ്ങ മുതലായ ഫലങ്ങൾ അടിച്ചു വീഴ്ത്തും. കമ്പിളി പുതച്ച് പശു ആയും കുട്ടിയായും കളിക്കും. പക്ഷികളെ പോലെ കരയും. ഇങ്ങിനെ കാട്ടിൽ വിഹരിച്ചു നടന്നു.

ഒരു ദിവസം കളിച്ചുകൊണ്ടിരിക്കുമ്പോൾ രാമകൃഷ്ണൻമാരെ കൊല്ലാനായി ഒരു അസുരൻ വന്നു ചേർന്നു. കംസനിർബന്ധം കൊണ്ട് വന്നതാണ്. കൃഷ്ണവൃത്താന്തം അറിഞ്ഞ് ഭയപ്പെട്ടു മരണവക്ത്രത്തിലേക്കാണ്പോകുന്നതെന്നറിഞ്ഞ് തന്നേയാണ് വന്നത്.

പശുക്കുട്ടി രൂപമെടുത്താണ് അവൻ വന്നത്. ഇത് ഉണ്ണി മനസ്സിലാക്കി, അവൻെറ അടുക്കൽ ചെന്ന് 4 കാലും വാലും ചേർത്തി പിടിച്ച് പൊന്തിച്ച് തലക്ക് മീതെ ചുറ്റി ബ്ലാരങ്ങ മരത്തിൻെറ നേർക്ക് എറിഞ്ഞു. മരത്തിൽ നിന്ന് കുറെ പഴങ്ങൾ അസുരനോടൊപ്പം കൊഴിഞ്ഞ്വീണു. അസുരൻെറ മായാ ശരീരംപോയി വമ്പിച്ച സ്വശരീരം പ്രത്യക്ഷമായി ഛിന്നഭിന്നമായി.

ഇത്ര വമ്പിച്ച ശരീരം നമ്മുടെ ചങ്ങാതി എങ്ങിനെ എടുത്തു പൊന്തിച്ചു എങ്ങിനെ നിഷ്പ്രായസം അവനെ കൊന്നു. അവൻ പശുക്കുട്ടിയാണെന്നല്ലേ നാം വിചാരിച്ചത്. ഇവൻ എങ്ങിനെ അവനെ അസുരനാണെന്ന് കണ്ടു പിടിച്ചു. കൃഷ്ണൻ ഭയങ്കരനാണ് എന്ന് കുട്ടികൾ തമ്മിൽ തമ്മിൽ പറഞ്ഞു.

ഈ അസുരവധത്തിൽ ദേവൻമാർ സന്തോഷിച്ച് പുഷ്പ വൃഷ്ടി ചെയ്തു. ഗോപസ്ത്രീകൾ വത്സാസുര വധം അറിഞ്ഞ് ആശ്വര്യപ്പെട്ടു.

കയ്യിൽ കൊണ്ടു വന്ന പൊതിചോറ് എടുത്ത് എല്ലാവരും വട്ടത്തിരുന്ന് തമാശപറഞ്ഞ് ഊൺ കഴിച്ചു.

മറ്റൊരു ദിവസം ഗോപാലൻമാർ പശുക്കുട്ടികളെ വെള്ളം കുടിപ്പിക്കാനായി ഒരു ജലാശയത്തിൻെറ സമീപം കൊണ്ടുപോയി. അവരും യഥേഷ്ടം വെള്ളം കുടിച്ചു. കുളത്തിൻെറ അരികിൽ ഒരു വലിയ ജന്തു പക്ഷിയുടെ ആകൃതിയിൽ കൊക്കും മറ്റും ഉള്ളതിനെ കണ്ടു കുട്ടികൾ ഇതിനെ കണ്ടു ഭയപ്പെട്ടു.

കൊക്കു കൃഷ്ണൻെറ അടുക്കൽ ഓടിവന്നു വലിയ ശരീരിയായ ആ കൊക്ക് കൃഷ്ണനെ കൊത്തി വിഴുങ്ങി. രാമനും മറ്റു കുട്ടികളും കണ്ടു നടുങ്ങി

കൊക്ക് കൃഷ്ണനുണ്ണിയെ വിഴുങ്ങിയപ്പോൾ അതിൻെറ തൊണ്ടപൊള്ളി. കൃഷ്ണൻ തീ കട്ടപോലെ ആയിത്തിർന്നിരിക്കാം-അതു ഛർദ്ദിച്ചു.

കൊക്ക് ആപത്തു മനസ്സിലാക്കി പിൻമാറി ഓടിപ്പോയാൽ മതിയായിരുന്നു. എന്നാൽ അത് വീണ്ടും കൊത്താൻ ഓടി വന്നു. ഉണ്ണി അവൻെറ 2 കൊക്കുകളെ രണ്ടു കൈകൾ കൊണ്ടു പിടിച്ച് വിടർത്തി പൊളിച്ച് അവനെ കൊന്നു.

ദേവന്മാർ സന്തോഷിച്ച് പുഷ്പ വർഷം ചെയ്തു. ബാലന്മാർ കൃഷ്ണനെ ആലിംഗനം ചെയ്തു. സന്ധ്യയായപ്പോൾ പശുക്കുട്ടികളെ ആട്ടി ഗോകുല ത്തേക്ക് പോയി. വിവരം അമ്മമാരോടും അച്ഛന്മാരോടും ആശ്വര്യത്തോടെ പറഞ്ഞു. അങ്ങിനെ ബകാസുരവധവും നടത്തി.

ഇതു കേട്ടപ്പോൾ ഗോപാലന്മാരുടെ ആശ്ചര്യവും സന്തോഷവും വളരെ വർദ്ധിച്ചു. തങ്ങളെ ദ്രോഹിക്കുന്നവരെ എല്ലാം. ഈ ഉണ്ണി കണ്ടുപിടിച്ചു നശിപ്പിക്കുന്നുണ്ട് എന്ന് പറഞ്ഞ് സന്തോഷിച്ചു.

നന്ദൻ ഗർഗ്ഗ മുനി പറഞ്ഞ വാക്കുകളെ ഓർത്തു. നിൻെറ പുത്രൻ ഗുണങ്ങ ളെകൊണ്ട് നാരായണതുല്യൻ ആണ് എന്ന് പറഞ്ഞത് അനുഭവത്തിൽ വരുന്നു.

ഗോപന്മാർ ഇങ്ങിനെ ദിവസങ്ങൾ തള്ളി. അവർക്ക് അദ്ധ്യാത്മികം ആധിഭൗതികം, ആധിദൈവികം എന്ന ദുഃഖങ്ങളൊന്നും അറിയേണ്ടിവന്നില്ല.

രാമകൃഷ്ണന്മാർ പ്രായത്തിനൊത്ത് സമപ്രായക്കാരോട് ചേർന്ന് കുരങ്ങു കളി, മണ്ണ്കൊണ്ടു അന്നാഹാരാദി, ഉണ്ടാക്കി കളിക്കുക ഇങ്ങനെ പലതിലും ഏർപ്പെട്ടു നടന്നു.

## 12-ാം അദ്ധ്യായം

ഒരു ദിവസം രാമകൃഷ്ണന്മാർ പശുകുട്ടികളേയും കൊണ്ട് അതികാ ലത്തു തന്നെ പുറപ്പെട്ടു. മുന്നറിയിപ്പായി ചങ്ങാതിമാരെ കൊമ്പുവിളിയാൽ അറിയിപ്പിച്ചു. എല്ലാവരും ചേർന്നു. പശുക്കുട്ടികളേയും കൂട്ടി ചോറ് പൊതി കളും എടുത്തു പുറപ്പെട്ടു.

ഓരോകുട്ടിക്കും 1000 വീതം പശുക്കുട്ടികൾ ഉണ്ടായിരുന്നു. കൃഷ്ണനും രാമനും ഇതിലധികവും. കൃഷ്ണപിറവിക്ക് ശേഷം ഗോകുലം ഐശ്വര്യം പ്രാപിച്ചുവെന്നതിൻെറ ലക്ഷണമാണിത്.

കുട്ടികൾ പുഷ്പങ്ങൾ ചെറുകായകൾ ഇല ഇവചേർത്തു മാലയുണ്ടാക്കി. വർണ്ണശബളമായി കഴുത്തിൽ ധരിച്ചു. അമ്മമാർ പവിഴം കുന്നിക്കുരു കല്ല് ഇവകൊണ്ട് മാല തുന്നി പിടിപ്പിച്ച് മാല ഉണ്ടാക്കി കഴുത്തിലിട്ടുകൊടുത്തി രുന്നു. കൃഷ്ണൻ ദൂരെ ആണെങ്കിൽ കുട്ടികൾ ഓരോന്നായി ഓടി വന്ന് ചിലപ്പോൾ കെട്ടിപിടിച്ച് പ്രേമാധിക്യം കൊണ്ട് ഉമ്മകൊടുക്കും. പക്ഷികളേ പ്പോലെ ആടിയും പാടിയും പലമാതിരി കളിക്കും. അവപല്ലിളിച്ചു കാണിച്ചു ചാടുമ്പോൾ ഇവരും ഒരു കൊമ്പിൽ നിന്ന് മറ്റൊരു കൊമ്പിലേക്ക് ചാടും. നദിയിലും തോട്ടിലും വെള്ളമുണ്ടെങ്കിൽ അവകളിൽ ചാടി കളിക്കും. വെള്ള ത്തിലെ നിഴൽ കണ്ട് അന്യോന്യം പരിഹസിച്ച് ചിരിക്കും. ഗുഹകളിൽ ചെന്ന് ശബ്ദമുണ്ടാക്കി പ്രതിദ്ധ്വനി വരുമ്പോൾ മറ്റൊരാളെ എന്നപൊലെ അതിനെ ശകാരിക്കും.

(ഉണ്ണിയുടെ കൂടെ കളിക്കാൻ കിട്ടിയ ഭാഗ്യത്തെ ഓർത്ത് അഭിനന്ദിക്കേ ണം-ഇത് യോഗികൾക്ക് കൂടി സാധിക്കാത്തതാണല്ലോ.)

ഒരു ദിവസം ഒരു അസുരൻ അഘാസുരൻ (അഘം എന്നാൽ പാപം അസു-ജീവൻ പാപം ചെയ്ത ജീവൻ) അവിടെ ആഗതനായി കുട്ടികൾ കളി ക്കുന്നതിനിടയിലാണ് വന്നത് അവരുടെ കളികണ്ട് ആനന്ദിക്കാനല്ല.

ഇവൻ പൂതനയുടേയും ബകൻേറയും സഹോദരനാണ് ഇവൻെറ മൂത്ത

സഹോദരിസഹോദരന്മാരെ കൃഷ്ണൻ കൊന്നതിന്ന് പകരം വീട്ടാൻ കംസൻ അയച്ചതാണ്.

അവിടെയുള്ളവരെ മുഴുവൻ ഹനിക്കേണം. എന്നാൽ വ്രജവാസികളെ മുഴുവൻ നശിപ്പിച്ചമാതിരി ആയി. അവർ എന്നും ദുഃഖിച്ചിരിക്കും. മരിച്ചുപോയ തന്റെ പിതൃക്കൾ സന്തോഷപ്പെടുകയും ചെയ്യും. എന്നെല്ലാമായിരുന്നു അസുരന്റെ ആലോചന.

അതിന്നു വേണ്ടി ഒരു അജഗരം(മലമ്പാമ്പ്) രൂപത്തിൽ അവൻ വായ് പിളർന്നു കിടന്നു. വളരെ നീളവും വണ്ണവും ചുണ്ടുകൾ വിടർത്തിയാൽ ആകാശം മുട്ടുമ്പോലെ വലുപ്പവും ഉള്ളതായിരുന്നു. നാവ് രാജപാതപോലെ വിസ്തീർണ്ണം. 2 ഭാഗത്തും ഭയങ്കര ദംഷ്ട്രകൾ. ശ്വാസവായു വിഷവായു തുല്യം.

കുട്ടികൾ ഈ സത്വത്തെ കണ്ടപ്പോൾ അത് വൃന്ദാവന ദേവതയായിരിക്കാമെന്ന് കരുതി. ഒരു ജീവിയാണ് എന്നതിൽ സംശയമില്ലെന്നായിരുന്നു അവരുടെ നിഗമനം ഒരു പക്ഷേ അവരെ വിഴുങ്ങാൻ കിടക്കുകയായിരിക്കാം. എന്തായാലും അവരെ വിഴുങ്ങിയാലും കൃഷ്ണൻ അവരെ രക്ഷിക്കാതിരിക്കില്ല. ബകനെ കൊന്നപോലെ ഇതിനെയും കൊല്ലും. എന്നെല്ലാം പറഞ്ഞു. കൃഷ്ണനെ നോക്കി ചിരിച്ചു. അവർ ധൈര്യം, പരാക്രമം, വീര്യം, ശൗര്യം, മുതലായത് പ്രകടിപ്പിച്ചു അജഗര മുഖത്തിൽ കടന്നു-അസുരൻ വായമൂടിയില്ല. കൃഷ്ണന്റെ വരവും കാത്ത് കിടന്നു. കുറേ പശുക്കളും കടന്നു. കൃഷ്ണനും അതിന്നുള്ളിലെക്ക് ചെന്നു. ദേവന്മാർ ഇതു കണ്ട് വിലപിച്ചു. ഭഗവാൻ കടന്ന ഉടനെ അസുരൻ മുഖം അടച്ചു. അപ്പോൾ ഭഗവാൻ തന്റെ ശരീരത്തെ വലുതാക്കി. അസുരനെ ശ്വാസം മുട്ടിച്ചു. പ്രാണവായു അവന്റെ ബ്രഹ്മരന്ധ്രം പൊട്ടി പുറത്തുപോയി. അസുരൻ മരിച്ചു. അസുരകണ്ഠത്തിൽ കിടക്കുന്ന ഗോപന്മാരും പശുകുട്ടികളും മയങ്ങിക്കിടക്കുകയായിരുന്നു. അവരെ എല്ലാം ഉണർത്തി. അവന്റെ കണ്ഠത്തിൽ കൂടെ പുറത്തു വന്നു. ഭഗവാന്റെ ദേഹസ്പർശനം കൊണ്ട് ഈ അസുരനും മോക്ഷം കിട്ടി. മുകുന്ദനായി. മുക്തിയെ കൊടുക്കുന്നവനായി. ഇവന്റെ ശരീരത്തിൽ നിന്ന് ഒരു വെളിച്ചം പുറപ്പെട്ടു ആകാശത്തേക്ക് പോയി വീണ്ടും വന്ന് ഭഗവാനിൽ ലയിച്ചു.

ദേവന്മാർ ഈ ആശ്ചര്യം കണ്ട് വാദ്യങ്ങൾ മുഴക്കി. ചിലർ പുഷ്പവൃഷ്ടി ചെയ്തു. ഗന്ധർവന്മാർ പാട്ടു പാടുകയും അപ്സരസുകൾ നൃത്തം വെക്കയും ചെയ്തു. ഗരുഡാദികൾ ഭഗവാനെ പൂജിച്ചു.

ഭഗവാനെ വിഴുങ്ങിയവനും ആവിധത്തിൽ ഭഗവൽ സ്പർശനം ലഭിച്ചവനും ആയ അസുരന്ന് സായൂജ്യം കൊടുത്തു എന്നതിൽ ആശ്വര്യമുണ്ടോ? സ്പർശനത്താൽ എല്ലാ പാപവും തീർന്നു അവന്റെ എല്ലാ മനോദോഷങ്ങളും നീങ്ങി പരിശുദ്ധനായി എന്നർത്ഥം.

## 13-ാം അദ്ധ്യായം

അഘാസുരവധം കഴിഞ്ഞ് ഭഗവാൻ പശുക്കുട്ടികളേയും ചങ്ങാതിമാരേയും ക്ഷീണം തീർക്കാൻ ഒരു മണൽ പ്രദേശത്ത് കൊണ്ടുവന്നാക്കി. എല്ലാവരും കുട്ടികൾക്ക് വെള്ളം കാണിച്ച് ഊൺ കഴിക്കാനിരുന്നു. ഭഗവാൻ നടുവിലായും കുട്ടികൾ ചുറ്റുമായും ഇരുന്നു ആഹാരം അന്യോന്യം പങ്കിട്ടു കഴിച്ചു.

ആ സമയത്ത് കൃഷ്ണനുണ്ണി ഉടുത്ത വസ്ത്രത്തിൻെറ മേൽ ഒരു രണ്ടാമുണ്ട് കെട്ടി. കൊമ്പും കുഴലും ഇടുപ്പിൽ തിരുകി. തയിർകൂട്ടി കുഴച്ച ചോർ ഇടത്തെ കയ്യിൽ വെച്ച്, ഉപ്പേരി ഉപ്പിലിട്ടത്(അച്ചാർ) ഇടതു കൈവിരലുൾക്കിടയിൽ വെച്ച്, വലതു കൈകൊണ്ട്, ഇടതുകൈയിലുള്ള ചോർ കുറേശയായി എടുത്തു ഉണ്ടു കൊണ്ടിരുന്നു. ദേവന്മാർ ഇതുകണ്ട് ആശ്യപ്പെട്ടു. കാരണം ദേവന്മാർ പരിശുദ്ധ അഗ്നിയിൽ കൂടെ മന്ത്രോച്ചാരണ സഹിതം സമർപ്പിക്കുന്ന അന്നത്തെ അനുഭവിക്കാൻ പ്രാർത്ഥിക്കേണ്ടി വരുന്നു. അതിനേക്കാൾ രുചികരമായി തോന്നിയോ കുട്ടികൾ പങ്കിട്ടുകൊടുക്കുന്ന തലേന്നാൾ വെച്ച പഴഞ്ചോറും കൂട്ടാനും ഉപ്പേരിയും?

കർമ്മയോഗത്തിന്നും ഭക്തിയോഗത്തിന്നും വ്യത്യാസമിതാണ്. മന്ത്രം, തന്ത്രം, ദേശകാലം, അധികാരം, എന്നിവ നോക്കി ചെയ്യുന്ന യജ്ഞം അല്പം തെറ്റു പറ്റിയാൽ എല്ലാം പോയി. എന്നാൽ ഭക്തി മാർഗ്ഗത്തിൽ ഇതൊന്നും ബാധകമല്ല. എന്തും ഭഗവാന്ന് കൊടുക്കാം. പ്രേമം അടിസ്ഥാന യോഗ്യതയായിരിക്കേണം എന്ന് മാത്രം.

ഇവർ ഊൺ കഴിച്ചു കൊണ്ടിരിക്കുമ്പോൾ പശുക്കുട്ടികൾ മേച്ചിൽ സ്ഥലം മാറി അല്പം ദൂരെ ചെന്നു. ഗോപകുമാരന്മാർ അവരേത്തേടി പോയപ്പോൾ കണ്ടില്ല. കൃഷ്ണനുണ്ണിയോട് വിളിച്ചു പറഞ്ഞു-ഉണ്ണി പറഞ്ഞു നിങ്ങൾ പരിഭ്രമിക്കേണ്ട. അടുത്തെങ്ങാനും പോയിരിക്കും. ഞാൻ പോയി നോക്കാം. ഉണ്ണി ഗുഹകളിലും താഴ്വരകളിലും ചെന്ന് നോക്കി.

ബ്രഹ്മാവിന്ന് ഭഗവാൻെറ ഗോപന്മാരോടുള്ള ലീലകൾ കണ്ട് കൗതുകം തോന്നി ഒന്നു പരീക്ഷിച്ചു നോക്കാൻ തീർച്ചയാക്കി. പശുക്കുട്ടികളേ എല്ലാം തൻെറ മായാവൈഭവത്താൽ ഒളിപ്പിച്ചു.

ഉണ്ണി മടങ്ങി വന്നപ്പോൾ ഗോപകുമാരന്മാരെയും കാണാതായി. അപ്പോൾ തനിക്ക് പിടികിട്ടി. ബ്രഹ്മാവ് ചെയ്ത പണിയാണെന്ന്. എന്നിട്ടു തൻെറ അംശംകൊണ്ട് അത്ര തന്നെ പശുക്കുട്ടികളെയും ഗോപകുമാരന്മാരെയും സൃഷ്ടിച്ചു.

ഒരു വ്യത്യാസവും നിറത്തിലോ വണ്ണത്തിലോ സമ്പ്രദായത്തിലോ വസ്ത്രധാരണത്തിലോ എണ്ണത്തിലോ ഇല്ലായിരുന്നു എല്ലാം പഴയപോലെ തന്നെ.

സമയമായപ്പോൾ പഴയപോലെ താനും തൻെറ പുതിയ ചങ്ങാതിമാരും ചേർന്ന് പശുക്കുട്ടികളെ തെളിച്ചു വ്രജത്തിലേക്ക് വന്നു.

ജ്ഞാനിക്ക് എല്ലാം ഭഗവന്മയം; അജ്ഞാനാവസ്ഥയിൽ എന്നാൽ മായമയവും. മായമോഹം ആരുടെ മനസ്സിൽ നിന്ന് നീങ്ങുന്നുവോ അവന്ന് എല്ലാം ഭഗവന്മയമാണ്. അപ്പോൾ സാക്ഷാൽക്കാരം കിട്ടുന്നു-അവർക്ക് പ്രപഞ്ചം വിഷ്ണുമയം.

ഇത്രയും ഗോവത്സങ്ങൾക്കും ബാലന്മാർക്കും ഭഗവാൻെറ അംശങ്ങളായിരുന്നിട്ടും അവർക്കോ അവരെ കാണുന്നവർക്കോ വാസ്തവബോധമില്ല. മായ അവരിൽ പ്രവേശിച്ച് ആ അറിവിനെ മറച്ചു. ഇതു തന്നെയാണ് നമ്മുടെ അവസ്ഥയും. നമ്മളിലുള്ള ജീവാത്മാവിനെ മറച്ചതു കൊണ്ട് നമ്മുടെ ശരീയായ അവസ്ഥ നമുക്കറിയുന്നില്ല. ജ്ഞാനിയാകുമ്പോൾ ആ ബാധ നീങ്ങും. അപ്പോൾ എല്ലാം ഭഗവൻമയമായി കാണും. ഈ ജ്ഞാനത്തിന്ന് ഉത്തമസാ

ധനം പരമഭക്തിയാണ്.

അമ്മമാർക്ക് കുട്ടികൾ വന്നപ്പോൾ പ്രേമത്താൽ സ്തനങ്ങൾ നിറഞ്ഞ് ഒഴുകി. അവരെ ആലിംഗനം ചെയ്ത് സ്തന്യം കൊടുത്തു. ഗോപികളുടെ ഭാഗ്യമാണ് ഭഗവാനെ എല്ലാവർക്കും പുത്രനായി സ്തന്യം കൊടുക്കാൻ സാധിച്ചത്. കൂടാതെ എണ്ണ തേച്ചുകുളി, വാകച്ചാർത്ത്, ജലാഭിഷേകം, കുറിക്കൂട്ടു, വസ്ത്രാലങ്കാരം, ആഭരണധാരണം, നെറ്റിയിൽ ഗോരോചനം, ചന്ദനം, ഗോപിക്കുറി ഇടൽ, ആഹാരം മടിയിലിരിത്തിയും മറ്റും ലാളനയോടെ ഭുജിപ്പിക്കൽ ഇവയെല്ലാം അവർ ചെയ്തിരുന്നു.

ഭഗവൽ പ്രതിമകളിൽ ഈവക സേവ ചെയ്യുന്നവർക്ക് പരമപദവി കൊടുക്കുന്ന ഭഗവാൻ സാക്ഷാൽ ഭഗവാനെ തന്നെ ഈ മാതിരി ചെയ്താൽ എന്താണ് അവർക്ക് നല്കാതിരിക്കുക? അഹോ മഹാഭാഗ്യം!

പശുക്കളും അവരവരുടെ കുട്ടികളോട് ഇതേ സ്നേഹത്തോടെ പെരുമാറി-എന്നാൽ ഒരു കാര്യം. പശുക്കൾക്ക് അവരുടെ കുട്ടികളോട് എന്തെന്ന് പറയാൻ കഴിയാത്ത ഒരു പ്രത്യേകസ്നേഹം കാണപ്പെട്ടു. ഇതേപോലെ അമ്മമാർക്കും 'അവരവരുടെ കുട്ടികളോടുണ്ടായിരുന്നു.

ജ്ഞാനിയെ എല്ലാവരും ബഹുമാനിക്കയും സ്നേഹിക്കയും ചെയ്യും. -അപ്പോൾ ജ്ഞാനാവസ്ഥയിലുളള ഭഗവാനെ സ്നേഹിക്കാതിരിക്കുമോ? എന്നാൽ ജ്ഞാനിക്ക് ഇവരെ സംബന്ധിച്ച് തന്റെ ബന്ധുക്കളാണെന്ന വിചാരം കൂടെ ഉണ്ടാവില്ല. കാരണം ജ്ഞാനിയിൽ മായാപ്രവേശനമില്ല. ഇതാണ് ജ്ഞാനിക്കും സാധാരണക്കാരനും ഉളള വ്യത്യാസം. ഭേദബുദ്ധിയാണ് മായാസ്വരൂപം. ലോകം ഈ ഭേദത്തെ ആശ്രയിച്ചു നില്ക്കുന്നു.

ഗോപസ്ത്രീകൾക്ക് കൃഷ്ണനിൽ പ്രേമം വർദ്ധിച്ചു വന്നു. ഇപ്പോൾ തങ്ങളുടെ കുട്ടികളോടും മുമ്പത്തേക്കാൾ കൂടുതലായി തോന്നാൻ തുടങ്ങി.

ജീവഭാവത്തിൽ സ്നേഹം പരിച്ഛിന്നം- ഈശ്വരനിൽ ജീവഭാവത്തേക്കാൾ കൂടുതൽ സ്നേഹം- ഇതാണ് ഭക്തി. ജീവനും ഈശ്വരനും ഒന്നാണെന്ന ഭാവം ഉറയ്ക്കുന്തോറും പരിച്ഛിന്ന ഭാവം നശിച്ച് അപരിച്ഛിന്ന സ്നേഹം അനുഭവമാകും. അപ്പോൾ ജീവൻ ഈശ്വരൻ എന്ന ഭേദം ഇല്ലാതാവും- എല്ലാറ്റിലും ആത്മനിർവ്വിശേഷമായ സ്നേഹം ഉണ്ടാകും അപ്പോൾ മായ അകലും.

കൃഷ്ണനുണ്ണി, ഇങ്ങിനെ ഒരു കൊല്ലക്കാലം തന്റെ പ്രത്യേക സൃഷ്ടികളോട് ചേർന്ന് ലീലകൾ നടത്തി.

ഇത്രയും കാലം ബലരാമന്പോലും ഇത് മനസ്സിലായിരുന്നില്ല. ഒരു ദിവസം പശുക്കൾ ഈ കുട്ടികൾ ദൂരെ മേയുന്നത് കണ്ടപ്പോൾ എല്ലാംമറന്ന്തടയൽ അവഗണിച്ച് ഓടിച്ചെന്ന് മുല ചുരത്തി പാൽ കൊടുത്തു. ഈ കുട്ടികൾ മുലകുടി മാറ്റിയ കുട്ടികളായിരുന്നു. ഈ കുട്ടികൾക്ക്ശേഷം ആപശുക്കൾ വേറെ പ്രസവിച്ചിരിക്കുന്നു. ബലരാമന്ന്. ഇത് കണ്ടപ്പോഴാണ് ആശ്ചര്യം തോന്നിയത് അപ്പോഴാണ് തനിക്ക് വെളിച്ചം വന്നത് എല്ലാം കൃഷ്ണമായയാണെന്ന്.

[ബലരാമന്ന് കൃഷ്ണനോട് എത്ര ഭക്തിയുണ്ടോ അത്ര നമുക്കുമുണ്ടായാലേ മായ നീങ്ങുകയുളളു എന്ന് ഇത് നമ്മെ ധരിപ്പിക്കുന്നു].

ബലരാമൻ കൃഷ്ണനോട്ചോദിച്ചു. കൃഷ്ണാ, ഗോപബാലന്മാർ ദേവാംശന്മാരാണെന്നും പശുക്കുട്ടികൾ ഋഷികളാണെന്നുമാണ് ഞാൻ ധരിച്ചിരിക്കു

ന്നത്. ഇപ്പോൾ അവരവരുടെ ശരിയായ സ്ഥിതി മനസ്സിലായി ഈമാറ്റം വരുത്താൻ കാരണമെന്ത്? അപ്പോൾ തൻെറ ജ്യേഷ്ഠനോട് ഒട്ടും മറച്ചുവെക്കാതെ പറഞ്ഞു.

ഇപ്പോൾ യഥാർത്ഥ പശുക്കുട്ടികൾ പോയിട്ട് 1 കൊല്ലമായി. ബ്രഹ്മദേവനെ സംബന്ധിച്ചേടത്തോളം 1 ത്രുടി നേരം മാത്രമേ ആയിട്ടുള്ളു. അദ്ദേഹം ഇങ്ങോട്ടു കണ്ണോടിച്ചപ്പോൾ ഹരിയും വത്സങ്ങളും ഗോപ ബാലന്മാരും എല്ലാം പഴയപോലെ തന്നെ ഉള്ളതായി കണ്ടു.

താൻ മറച്ചുവെച്ച കിടാങ്ങൾ തൻെറ അടുത്ത് ഉണ്ട് അതേപോലെ അത്ര തന്നെ അവിടെയും ഉണ്ട്. ഇവർ എവിടെ നിന്ന് വന്നു എന്ന് ഭ്രമമായി. സൃഷ്ടികർത്താവായ എന്നേയും ഭഗവാൻെറ മായ വലപ്പിക്കുന്നു. ആരാണ് മായാകല്പിതന്മാർ?

ബ്രഹ്മാവിനെ കൂടെ മായ ഈ വിധം വലക്കുമ്പോൾ ഭക്തിയുണ്ടെന്ന് നടിക്കുന്ന നാം എവിടെ? തീരെ ഭക്തിയില്ലാത്തവരുടെ ഗതി എന്ത്?

വിഷ്ണു, മായക്കതീതനാണ്. ബ്രഹ്മാവ് മായക്ക് കീഴടങ്ങിയവനുമാണ്. ആ ബ്രഹ്മാവ് തൻെറ ശക്തിയെ വിഷ്ണുവിൽ പ്രയോഗിച്ചാലോ- ബ്രഹ്മാവ് ചെയ്തത് ശരിയായില്ലത്രെ. അതുകൊണ്ടാണ് ബ്രഹ്മാവിനെ തന്നെ മോഹവലയത്തിൽ പെടുത്തിയത്.

ബ്രഹ്മാവ് തൻെറ അവിവേകത്തെപറ്റി ചിന്തിച്ച് വ്യാകുലനായി ഇരിക്കുമ്പോൾ ഭഗവാൻ തൻെറ വാത്സല്യ പുത്രനിൽ കനിഞ്ഞു. പശുക്കുട്ടികളും ഗോപബാലകരും കയ്യിലുണ്ടായിരുന്ന വടി, കൊമ്പ്, കുഴൽ ഇവകളും കൃഷ്ണരൂപങ്ങളായി. എല്ലാം വൈഷ്ണവന്മാർ. 4 കൈകൾ, ശംഖ്, ചക്രം, ഗദ, താമര, കിരീടം, കുണ്ഡലം, മുത്തുമാല, കൗസ്തുഭം, [തുളസിമാല, ശ്രീവൽസവക്ഷസ്സ്, ശംഖ രേഖപോലെ 3 കൈവളകൾ- ഇതായിരുന്നു അവരുടെ അലങ്കാര വേഷം. തുളസിമാല അർപ്പിക്കേണമെങ്കിൽ ബഹുജൻമങ്ങളിൽ പുണ്യം ചെയ്തിരിക്കേണമെന്നാണത്രെ. അതാണ് തുളസിമാലക്കുള്ള വിശേഷം] .

ബ്രഹ്മാവ് മുതൽ പുൽക്കൊടിവരേയുള്ള സർവ സൃഷ്ടികളും ചുറ്റും നില്ക്കുന്നുണ്ട്. അനേകം ബ്രഹ്മാണ്ഡങ്ങളുടെ അധിപന്മാരായ അനേകം ബ്രഹ്മാക്കളും ഉണ്ട്- ഇത് എല്ലാം കണ്ടപ്പോൾ ഇവിടുത്തെ ബ്രഹ്മാവിൻെറ അഹങ്കാരവും അന്ധകാരവും നീങ്ങി.

അണിമാദി സിദ്ധികളും മായയും ബ്രഹ്മാക്കളും മഹത്തത്വം മുതലായ 24 തത്വങ്ങളും ഭഗവാനെ ഉപാസിക്കുന്നതായി കണ്ടു-ബ്രഹ്മദേവൻ ഒരു മരപ്പാവപോലെ ഇതെല്ലാം നോക്കിനിന്നു.

മായയിൽനിന്നും അതീതമായ വിഷ്ണുമായയെ ബ്രഹ്മാവു കണ്ടു. എന്താണെന്നുഹിക്കാൻ പോലും കഴിയാതെ ചിന്താമഗ്നനായി. അപ്രാകൃതമായ ഈമാതിരി സ്വരൂപം ബ്രഹ്മാവിന്നു ഊഹിപ്പാൻ പോലും കഴിഞ്ഞില്ല. ശ്രുതിവാക്യങ്ങൾ കൊണ്ടു മാത്രമേ അറിഞ്ഞിരുന്നുള്ളു. ബ്രഹ്മാവ് അന്ധാളിക്കുന്നുണ്ടെന്നറിഞ്ഞ് താൻ ഉപയോഗിച്ച മായയെ ഭഗവാൻ പിൻവലിച്ചു. അപ്പോഴാണ് ബ്രഹ്മാവിന്ന് ബോധം തെളിഞ്ഞത്, കൂടെ ഞാൻ എന്ന വിചാരവും.

തൻെറ മുമ്പിൽ ആദ്യം കണ്ടത് വൃന്ദാവനമായിരുന്നു അവിടെ ചോറ്റുരുളയും കയ്യിലെടുത്തു നടക്കുന്ന കൃഷ്ണനേയും കണ്ടു. തൻെറ അഹങ്കാരം

നശിച്ചുവെന്ന് തോന്നി ഭൂമിയിലിറങ്ങി സാധാരണക്കാരെപോലെ ദീർഘദണ്ഡ നമസ്കാരം ചെയ്തു. ശിരസ്സു കൊണ്ട് ഭഗവൽപാദങ്ങൾ സ്പർശിച്ചു. നേരെ നോക്കാൻ ധൈര്യമില്ലാത്ത സ്ഥിതിയിൽ അശ്രുബാഷ്പങ്ങൾ തുടച്ചു. അഞ്ജലി ബന്ധിച്ച് കൈകളെ ശിരസ്സിൽ ചേർത്തി ഭഗവാനെ സ്തുതിച്ചു.

## 14-ാം അദ്ധ്യായം

അഹങ്കാരം നശിച്ച് വിനയം കാണിപ്പാൻ സ്തുതി തന്നെ ഏറ്റവും പറ്റിയത്. അതുകൊണ്ട് അദ്ദേഹം സ്തുതിച്ചു.

ഭഗവാനെ, അങ്ങയുടെ മഹിമ ആരറിയും? രജോഗുണക്കാർക്ക് അറിവാൻ വിഷമമാണ്. അങ്ങയുടെ ലീലകളെ ശ്രവണം കൊണ്ടും, പാരായണം കൊണ്ടും അറിഞ്ഞും, നമസ്കാരാദികൾ കൊണ്ടും, മറ്റും ഭക്തി വർദ്ധിപ്പിച്ച് ജ്ഞാനമുണ്ടാകുമ്പോൾ മുക്തി സിദ്ധിക്കുന്നു. ഭക്തി കൊണ്ടുമാത്രമേ ജ്ഞാനമുണ്ടാകയുള്ളു. 'വാസുദേവേ ഭഗവതി, ഭക്തിയോഗ പ്രയോജിത: ജനയത്യാശുവൈരാഗ്യം, ജ്ഞാനായത്തദഹൈതകം. ഭക്ത്യാമാ മഭി ജാനാതി, യാവാൻ യശ്ചാമി തത്വത:-' ഗീത-പിതാവിൻെറ സ്വത്ത് ഇഷ്ടപ്പെടുമ്പോൾ മക്കൾക്ക് കൊടുക്കുന്നതുപോലെ, ഭഗവാൻ ഭക്തി കൊണ്ട് തൃപ്തിപ്പെട്ടാൽ ചോദിക്കാതെ തന്നെ മുക്തിപദം കൊടുക്കുന്നു.

നിന്തിരുവടിയിൽ മായയെ പ്രയോഗിച്ച് എൻെറ പ്രഭാവത്തെ നോക്കി സന്തോഷിക്കാൻ ഞാനാഗ്രഹിച്ചു. അത് എൻെറ സാഹസവൃത്തിയായി. അങ്ങ് എൻെറ അറിവില്ലായ്മയേ ക്ഷമിക്കേണം. അങ്ങ് എന്നെ കൈവിട്ടാൽ ഞാൻ അനാഥനാകും. അങ്ങ് എവിടെ? ഞാനെവിടെ? അങ്ങയുടെ ഓരോ രോമക്കുഴിയിലും ഓരോ ബ്രഹ്മാണ്ഡം കാണുന്നു. ഗർഭസ്ഥനായ ശിശു കാലിളക്കിയാൽ മാതാവ് വിരോധിക്കാത്തത് പോലെ എൻെറ അപരാധം പൊറുക്കേണം. ഞാൻ അങ്ങയുടെ പുത്രനല്ലേ?.

അങ്ങയെ അറിവാൻ 2 മാർഗ്ഗമാണ്. (1) ജ്ഞാന മാർഗ്ഗം (2) ഭക്തി മാർഗ്ഗം. ജ്ഞാനി സ്വയംപ്രകാശിക്കുന്നത് ഏത് എന്ന് തിരയുന്നു. ദേഹം മനസ്സ് ബുദ്ധി ഇവയെപ്പറ്റി ആലോചിച്ച് ഇതെല്ലാം ജഡങ്ങളാണ്. ഇതൊന്നും ആത്മാവല്ല. അങ്ങിനെ ഒടുവിൽ ആത്മാവ് ഏത് എന്നറിയുന്നു-നേതി നേതി പ്രക്രിയ-ഇത് ജ്ഞാനിയുടെ വഴി.

ഭക്തനോ പ്രേമിക്കത്തക്ക വസ്തു ഏത് എന്ന് തിരയുന്നു. ഇതാണ് 2 മാർഗ്ഗം. പക്ഷേ ലക്ഷ്യം ഒന്ന് തന്നെ.

തത്വജ്ഞാനിയാവുന്നത് എളുപ്പമല്ല. എന്നാൽ ഭക്ത്യൂപാസന എളുപ്പമാണ്. ഭക്തി വർദ്ധിക്കുമ്പോൾ ജ്ഞാനം തന്നെ വരും. തദ്വാരാ മുക്തി നേടുകയും ചെയ്യും. ഭക്തിഹീനന്നു പുരുഷാർത്ഥ പ്രാപ്തി ഇല്ല.

പശുക്കളും ഗോപസ്ത്രീകളും ധന്യരായി. എങ്ങിനെ എന്നാൽ പശുക്കുട്ടികളായും ഗോപബാലകരായും നിന്തിരുവടി അവരുടെ പാൽ സ്തനങ്ങളിൽനിന്ന് കുടിച്ചുവല്ലൊ. അവർ എന്നേക്കാൾ ഭാഗ്യവാന്മാരാണ്.

ബ്രഹ്മം തന്നെ പ്രേമം, പ്രേമം ആനന്ദവും. ഈശ്വരനിൽ പ്രേമമുള്ളവർ ബ്രഹ്മസ്വരൂപന്മാരാണ്.

ഇന്ദ്രിയങ്ങൾക്കെല്ലാം അധിഷ്ഠാന ദേവതകളുണ്ട് എന്ന് മുമ്പ് പറഞ്ഞി

ട്ടുണ്ട്. ബുദ്ധിക്ക് ബ്രഹ്മാവ്, അഹങ്കാരത്തിന്ന് ശിവൻ, മനസ്സിന്ന് ചന്ദ്രൻ, ശ്രോത്രത്തിന്ന് ദിക്കുകൾ, ത്വക്കിന്ന് വായു, നേത്രത്തിന്ന് സൂര്യൻ, നാവിന്ന് വരുണൻ, നാസികക്ക് അശ്വിനികുമാരൻമാർ, വാക്കിന്ന് അഗ്നി, കൈകൾക്ക് ഇന്ദ്രൻ, പാദങ്ങൾക്ക് ഉപേന്ദ്രൻ, ഇവരാണ് ഇന്ദ്രിയനാഥൻമാർ. ഈ ഇന്ദ്രിയങ്ങൾ കൊണ്ട് ഗോപികൾ അങ്ങയെ സേവിക്കുമ്പോൾ ആ ഇന്ദ്രിയദ്വാരാ ഞങ്ങൾക്ക് സിദ്ധിക്കുന്ന സുഖത്തിൽ ഞങ്ങൾ അനുഗ്രഹിക്കപ്പെടുന്നു. ഇങ്ങിനെ എല്ല ഇന്ദ്രിയങ്ങൾകൊണ്ടും അങ്ങയെ സേവിക്കുമ്പോൾ ഞങ്ങൾ എല്ലാവരും സന്തോഷിക്കയും അങ്ങ് അനുഗ്രഹിക്കയും ചെയ്യുന്നു. അവരുടെ ഭാഗ്യം തന്നെ-മറിച്ചാകുമ്പോൾ ദേവ കോപം വരുന്നു.

എനിക്ക് അങ്ങയുടെ ഭക്തരുടെ സഭയിൽ പോവാൻ യോഗ്യതയില്ല. എന്നാൽ അവരുടെ പാദധൂളി തട്ടി യോഗ്യതകിട്ടുമെന്നാശ്വസിക്കുന്നു. ഞാൻ അങ്ങ് വിളയാടിനടന്ന വൃന്ദാവനത്തിലെ പുൽക്കൊടി ആവാൻ ആഗ്രഹിക്കുന്നു. അങ്ങുന്ന് ഈ ഗോപികൾക്ക് അങ്ങയെ തന്നെ പ്രദാനം ചെയ്തിരിക്കുന്നു. അവരുടെ രാഗാദി വൃത്തികൾ നശിച്ചിരിക്കുന്നു. അവർ പരിശുദ്ധകളായി. എന്റെ കണ്ണുകൾക്കോ കാതുകൾക്കോ, മനസ്സിന്നൊ അങ്ങയുടെ വൈഭവം അറിവാൻ സാധിക്കുന്നില്ല. എന്നാൽ മറ്റുള്ളവർക്ക് ആർക്കെങ്കിലും അറിയും എന്ന് പറഞ്ഞാൽ അവർ വിഢ്ഢികളാണ്.

ഇത്രയും പറഞ്ഞ് ബ്രഹ്മദേവൻ നമസ്കരിച്ച് പ്രദക്ഷിണം ചെയ്ത് സത്യലോകത്തേക്ക് പോയി.

ബ്രഹ്മാവ് തിരിച്ചയച്ച ഗോപബാലൻമാരും പശുക്കുട്ടികളും വൃന്ദാവനത്തിൽ എത്തി. ബാലൻമാർക്ക് ഈ സംഗതി ഒന്നും അറിഞ്ഞിരുന്നില്ല. എല്ലാം മായാ വൈഭവം.

സാധാരണപോലെ വൈകുന്നേരം ആയപ്പോൾ പശുക്കുട്ടികളോടും രാമകൃഷ്ണൻമാരോടും കൂടി വീട്ടിലേക്ക് മടങ്ങി.

പരീക്ഷിത്തിന്ന് ഒരു സംശയം. സാധാരണ എല്ലാവരും അവരവരുടെ പുത്രൻമാരെ ഗുണഹീനൻമാരായാലും സ്നേഹിക്കും. എന്നാൽ വ്രജവാസികൾക്ക് സ്വപുത്രരേക്കാൾ ശ്രീകൃഷ്ണനിലാണ് അധികം പ്രേമമുണ്ടായിരുന്നത്. ഇതിന്ന് കാരണമെന്ത്?

ആത്മാവ് പരമാനന്ദസ്വരൂപനാണ്. എല്ലാ പ്രാണികൾക്കും അവരവരുടെ ആത്മാവിലാണ് സ്നേഹം. അതുകൊണ്ട് ആത്മാവായ ശ്രീകൃഷ്ണനിൽ കൂടുതൽ സ്നേഹം ഉണ്ടായതിൽ ആശ്ചര്യമില്ല.

ഇതരങ്ങളായ സന്താനം, ധനം, ധാന്യം, ഗൃഹം ഇവ ശരീരം നിലനിൽപ്പിന്നു വേണ്ടിയാണ്. തന്റെ ശരീരത്തോടുള്ള സ്നേഹം ശരീരസംബന്ധികളോടില്ല. ധനം മുഴുവനം ദേഹരോഗ ചികിത്സക്കായി ചിലവഴിക്കുന്നു. പുത്രൻ അനുസരിക്കാത്തവനായാൽ അവനെ ഉപേക്ഷിക്കുന്നു ഭാര്യയേയും അതേപോലെ തന്നെ.

അവിവേകികൾ ദേഹമേ ആത്മാവ് എന്ന് വിചാരിക്കുന്നത് കൊണ്ടാണ് ദേഹത്തോട് ഇത്ര പ്രേമം. എന്നാൽ വിവേകികൾ അങ്ങിനെ അല്ല .

വിവേകികൾക്ക് ശരീരനാശം വരുമ്പോൾ ഉണ്ടാവുന്ന. ജീവിതാശ ദേഹം ഞാനല്ല എന്ന അറിവിനാൽ അവിവേകി ആയിരുന്നപ്പോൾ ഉണ്ടായതിനേക്കാൾ

കുറവാണ്.

അതുകൊണ്ട് സകല ജീവികൾക്കും അവരവരുടെ ആത്മാവിൽ പരമപ്രമം ഉണ്ട്. ഭാര്യപുത്രാദികളും, ധനധാന്യങ്ങളും ആത്മസുഖത്തിന്ന് മാത്രമാണ്.

കൃഷ്ണഭഗവാൻ സകല ആത്മാക്കളുടേയും പരമാത്മാവായതിനാൽ ജീവന്മാരെ തൻെറ ലീലകൾ കാട്ടി മയക്കി. എല്ലാവരേയും ആകർഷിക്കുന്നു. കൃഷ്ണൻ സാധാരണ ജീവനല്ലല്ലോ. അതുകൊണ്ട് കൃഷ്ണനെ സകല ജീവികളും അവരവരുടെ പ്രിയതമൻ എന്ന് കരുതുന്നതിൽ തെറ്റില്ല. എല്ലാ ജീവന്മാരും ഭഗവത്സ്വരൂപമായത് കൊണ്ട് ആ പരമാത്മാവിനെ എല്ലാവരും സ്നേഹിക്കുന്നു.

ശ്രീഭഗവാൻമാത്രം പരമാർത്ഥമായതിനാൽ ആർ ആ ഭഗവാനെ ശരണം പ്രാപിക്കുന്നുവോ അവർക്ക് ഭഗവാൻ വൈകുണ്ഠത്തിൽ സ്ഥാനം കൊടുക്കുന്നു.

അഘാസുര വധം നടന്നത് കൗമാരാവസ്ഥയിലാണ്. പക്ഷേ മാതാപിതാക്കന്മാരെ അറിയിച്ചത് പൗഗണ്ഡാവസ്ഥയിലാണ്. അതിന്ന് കാരണം. ബ്രഹ്മാവിൻെറ വത്സാസ്തേയമാണ്.

## 15-ാം അദ്ധ്യായം

പൗഗണ്ഡ വയസ്സ്(6-ാം വയസ്സ്) ആരംഭിച്ചു. ഈ പ്രായത്തിൽ പ്രായത്തിനൊത്ത വൃത്തി. കുട്ടികൾ ശീലിക്കേണമെന്ന് കരുതി പശുക്കളെ മേക്കാൻ ഏല്പിച്ചു. കാർത്തിക(തുലാം) മാസത്തിൽ ശുക്ലാഷ്ടമി ദിവസമാണ് ആരംഭിച്ചത്. അതിനാൽ അതിന്ന് ഗോപാഷ്ടമി എന്ന് വിളിക്കപ്പെടുന്നു.- പശുക്കൾ മേയാനുള്ളസ്ഥലം വൃന്ദാവനം തന്നെ അവിടെ ധാരാളം പുല്ലും വെള്ളവും ഉണ്ട്.

വൃക്ഷങ്ങൾ, ധാരാളംപുഷ്പങ്ങളേയും, ഫലങ്ങളേയും കാഴ്ചവെക്കുന്നു. വണ്ടുകൾ രാമൻെറ മാഹത്മ്യത്തെ റാ എന്ന ശബ്ദത്തിൽ കൂടെ പ്രകീർത്തുക്കുന്നു. ചില സമയങ്ങളിൽ ജ്യേഷ്ഠൻെറ കാൽ തലോടി കൊടുത്ത് കാൽ വേദന മാറ്റി കൊടുക്കും, വൃന്ദാവനത്തിൽ എല്ലാവരും ചേർന്ന് പലകളികളും അഭ്യസിക്കും. പക്ഷികളെപ്പോലെ കരയും. മയിലിനെപ്പോലെ നൃത്തംവെക്കും. പശുക്കളെ ഓരോ പേർ പറഞ്ഞ് വിളിക്കും. മാൻ മുതലായ മൃഗങ്ങളുടെ പിന്നാലെ ഓടും. വ്യാഘ്രം മുതലായ മൃഗങ്ങളുടെ ശബ്ദം കേട്ട് ഭയപ്പെടുന്നവനെപ്പോലെ നടിക്കും. ചാടുകയും പാടുകയും ചെയ്യും. അന്യോന്യം യുദ്ധം ചെയ്യും. ക്ഷീണിക്കുമ്പോൾ ഒരു ഭാഗത്ത് ചെന്ന് കിടക്കും. ചിലർ കൃഷ്ണൻെറ കാൽ തലോടി കൊടുക്കും. ഇലകൾ പറിച്ച് കുട്ടികൾ കിടക്കതെയ്യാറാക്കും ചിലർ വീശിക്കൊടുക്കും. ഇങ്ങനെ അന്യോന്യം സേവചെയ്ത് രസിച്ച് കളിക്കും.

ഒരു ദിവസം ശ്രീദാമാവ് എന്ന ബാലൻ ഉണ്ണിയോട് പറഞ്ഞു. "അടുത്ത് ഒരു താലവനം ഉണ്ടെന്ന് ഞാൻ കേട്ടിട്ടുണ്ട്. അതിലെ താലമരങ്ങളിലെ ഫലങ്ങൾ ഞങ്ങൾക്കിഷ്ടമാണ്. പക്ഷേ അവിടെ ധേനുകൻ എന്ന അസുരൻ വസിക്കുന്നുണ്ട് പോലും. അവൻ ഉള്ളകാലത്തോളം ആ ഫലങ്ങൾ തിന്നാൻ സാധിക്കയില്ല. അവിടെ അവൻെറ ബന്ധുക്കളും താമസിക്കുന്നുണ്ട്. ദുഷ്ടന്

മാരാണ്. അവർ മനുഷ്യരെ തിന്നും. ഇവരെ പേടിച്ച് ആ വനത്തിൽ ആരും പോകാറില്ല. നോക്കൂ, പഴത്തിൻെറ വാസന കാറ്റിൽ വരുന്നത് അറിയുന്നില്ലേ. എന്തൊരു സുഗന്ധം!".

രാമകൃഷ്ണന്മാർ അത് കേട്ടപ്പോൾ അങ്ങോട്ടു പോകാൻ തീർച്ചയാക്കി. ബലവാനായ രാമൻ ഒന്നു രണ്ടു പനകളെ പിടിച്ചു കുലുക്കി- അപ്പോൾ പനകളിൽ നിന്ന് യഥേഷ്ടം പഴങ്ങൾ വീണു ധേനുകാസുരൻ ഈ കുട്ടികളുടെ പ്രവൃത്തി കണ്ട് കോപിച്ചു.

അവൻ കഴുത രൂപത്തിൽ അലറികൊണ്ട് വന്നു. ബലരാമനെ പിൻ കാലുകൾ കൊണ്ട് ചവിട്ടി ചുറ്റും ഓടി. പിന്നെയും ബലൻെറ അടുത്ത് ഓടി എത്തി. പൃഷ്ടം കാണിച്ചു നിന്ന് പിൻകാലുകളെ രാമൻെറ നേർക്കെറിഞ്ഞു. ബലൻ കാലുകൾ പിടിച്ചു ചുഴറ്റി പനമരത്തിൻെറ മുകളിലേക്കെറിഞ്ഞു. ഊക്കിൽ മരങ്ങൾ പൊട്ടിയും ഒന്നിൻെറ മേൽ ഒന്നിൽ തട്ടി പുഴങ്ങിയും വീണു. ധേനുകൻ ചത്തു വീണു. അവൻെറ ബന്ധുക്കൾ പാഞ്ഞെത്തി അവരെ ഒക്കെ പിടിച്ച് പനകളിൽ അടിച്ചു കൊന്നു. ദേവന്മാർ സന്തോഷത്താൽ പുഷ്പവൃഷ്ടി ചെയ്തു. ഇഷ്ടം പോലെ പഴങ്ങൾ ഭുജിച്ച് കുറെ കെട്ടായികെട്ടി വീടുകളിലേക്കും ഓരോരുത്തരും എടുത്തു.

ഉണ്ണി ഓടക്കുഴൽ വിളിച്ച് പശുക്കളേ വിളിച്ച് ചങ്ങാതിമാരോടു കൂടി വ്രജത്തിലേക്ക് മടങ്ങി. അമ്മമാരും മറ്റും കുട്ടികളുടെ വിവരമറിഞ്ഞ് കാണാൻ കാത്തിരുന്നു. അവർ എത്തിയ ഉടനെ അവരെ കുളിപ്പിച്ച് ആഹാരങ്ങൾ കൊടുത്ത് സന്തോഷിപ്പിച്ചു.

പിന്നൊരു ദിവസം കുട്ടികൾ ദാഹിച്ച് കാളിന്ദീ തടത്തിൽ വെള്ളം കുടിക്കാൻ ചെന്നു- ആ വെള്ളത്തിലുള്ള കയത്തിൽ ദുഷ്ടനും ഭയങ്കരുനുമായ കാളിയൻ എന്ന പാമ്പ് വസിക്കുന്നുണ്ടായിരുന്നു- വെള്ളം കുടിച്ച ഉടനെ കുട്ടികൾ വിഷബാധ ഏറ്റു ബോധരഹിതരായി. ഗോക്കളും അതേപോലെ വെള്ളം കുടിച്ചിരുന്നു എല്ലാം ബോധമറ്റ് മൃതപ്രായരായി- ഉണ്ണി അവരെ എല്ലാം വാത്സല്യത്തോടെ നോക്കി. എല്ലാവരും. ഉടനടി ബോധം തെളിഞ്ഞു എഴുന്നേറ്റു. അവർക്ക് മനസ്സിലായി അവർ രക്ഷപ്പെട്ടത് കൃഷ്ണൻെറ കാരുണ്യം കൊണ്ട് മാത്രമാണെന്ന്.

## 16-ാം അദ്ധ്യായം

### കാളിയമർദ്ദനം

ഭഗവാൻ ആലോചിച്ചു. ഈ പശുക്കളും ഗോപന്മാരും മൃതപ്രായന്മാരാവാൻ കാരണമെന്ത്. അവിടുത്തെ കയത്തിൽ കാളിയൻ എന്ന ഉഗ്രസർപ്പം ഇരിപ്പുണ്ടെന്നും അതിൻെറ വിഷബാധകൊണ്ടാണ് യമുനാനദിയിലെ വെള്ളത്തിന്ന് ഈ അശുദ്ധി വന്നെതെന്നും അറിഞ്ഞു അതിന്നു വേണ്ട നിവാരണമാർഗ്ഗം ചിന്തിച്ചു.

കാളിന്ദിയിൽ വളരെ ആഴമുള്ള ഒരു കിണറുണ്ട്. അതിലാണ് കാളിയൻ താമസിക്കുന്നത്. വിഷാഗ്നി ആ വെള്ളത്തെ എപ്പോഴും തിളപ്പിച്ചു കൊണ്ടിരിക്കുന്നു അതിന്മീതെ പറക്കുന്ന പക്ഷികൾ വിഷാഗ്നിയുടെ ജ്വാല തട്ടി

അതിൽ കരിഞ്ഞു വീഴുന്നു. അടുത്തുള്ള വൃക്ഷങ്ങൾ എല്ലാം കരിഞ്ഞുണങ്ങുന്നു.

ഗരുഡൻ ദേവലോകത്തിൽ നിന്ന് അമൃത് കൊണ്ടു വരുമ്പോൾ അവിടെ ഉള്ള ഒരു കടമ്പ വൃക്ഷത്തിന്റെ ശാഖയിൽ അല്പനേരം ഇരുന്നിരുന്നു വത്രെ. അതിനാൽ ആ കടമ്പ വൃക്ഷത്തിന് മാത്രം നാശമുണ്ടായിട്ടില്ല.

ഭഗവാൻ ഈ കടമ്പ വൃക്ഷത്തിൽ കയറി കാളിന്ദിയുടെ കയത്തിലേക്ക് കുതിച്ചു. ഭഗവാന്റെ ശരീരം ഇപ്പോൾ വളരെ ഘനം കൂടിയ നിലയിലായി. സകല ലോകങ്ങളും അവിടുത്തെ കുക്ഷിയിലുള്ളതിനാൽ ഘനം കൂട്ടുന്നതിന് പ്രയാസമില്ലല്ലോ. കാളിന്ദിഹ്രദം കലങ്ങി മറിഞ്ഞു. തിരമാലകൾ ഊക്കോടെ അടിച്ചു പൊന്തി.

കാളിയൻ ഇത് കണ്ടു. അഹങ്കാരം. നിമിത്തം കോപം വർദ്ധിച്ചു. ഭഗവാനെ എതൃത്തു. മർമ്മ സ്ഥാനങ്ങളിൽ ദംശിച്ചു. ശരീരം കൊണ്ട് കെട്ടിവരിഞ്ഞു ഭഗവാൻ അനങ്ങാതെ നിന്നു. ഗോപന്മാർ തങ്ങളുടെ പ്രിയപ്പെട്ട ചങ്ങാതി പാമ്പിനോട് മല്ലിടുന്നത് കണ്ട് ആലസ്യം പ്രാപിച്ചു.

അഹങ്കാരമുള്ളവർ, ഭഗവാനെ കൂടെ അവഗണിക്കുമെന്നും അത് അവരുടെ നാശത്തിന്നു വഴി ഒരുക്കുമെന്നും പറയേണ്ടതില്ലല്ലോ നാം സംസാരമാകുന്ന കാളിന്ദിയിൽ പെട്ടു മയങ്ങുന്നു. നമുക്ക് രക്ഷ ആർ? ആ ഭഗവാൻമാത്രം. സംസാരവിഷചികിത്സ ഭഗവാനു മാത്രമേ നടത്താൻ സാധിക്കുകയുള്ളു.

പശുക്കളും, ഗോപന്മാരോടു കൂടി കരയാൻ തുടങ്ങി. കണ്ണീർ ധാര ധാരയായി ഒഴുകി.

ഈ അവസരത്തിൽ ഗോകുലത്തിൽ ദുർലക്ഷണങ്ങൾ പലതും കാണുകയുണ്ടായി. ഭൂമിചലനം, ആകാശത്തിൽ കൊള്ളിമീൻ നക്ഷത്രം, സ്വശരീരങ്ങളിൽ ഇടത്തു ഭാഗങ്ങളിൽ പല അംഗങ്ങളും പുരുഷന്മാർക്കും, സ്ത്രികൾക്ക് വലതുഭാഗവും തുടിച്ചു. അവരെല്ലാം അസ്വസ്ഥരായി.

ഈ ദുർലക്ഷണങ്ങൾ നന്ദഗോപരെ വലച്ചു. ബലരാമൻ അന്ന് കൃഷ്ണന്റെ കൂടെ പോയിട്ടില്ലായിരുന്നു. അതുകൊണ്ട് ബലനോടു കൂടി ആലോചിച്ചു. അദ്ദേഹത്തിന്റെ ഭയം മറ്റൊന്നുമല്ല. തന്റെ പുത്രൻ ഏകനായി ജ്യേഷ്ഠനില്ലാതെ പോയത് കൊണ്ട് വല്ല ആപത്തിലും പെട്ടിരിക്കാമെന്നായിരുന്നു ഭഗവൽലീലാ ശക്തി എന്നല്ലാതെ എന്താ പറയുക? അതി പ്രേമം ഭക്തന്മാർക്ക് ജനിപ്പിക്കുവാൻ വേണ്ടി ഭഗവാൻ അച്ഛനേയും മറ്റു ഗോപൻമാരേയും ഈ വിധം മോഹിപ്പിച്ചു.

ഗോപൻമാർക്കെല്ലാം ഓരോവിധം ഭയാകുലതകൾ. എല്ലാം കൃഷ്ണന്ന് വല്ലതും വന്നിരിക്കും എന്ന് മാത്രമാണ്- രാമൻ ഒന്നും മിണ്ടിയില്ല അനുജൻ ആരാണെന്നും പ്രഭാവം എത്രത്തോളം ഉണ്ടെന്നും അറിയട്ടെ എന്ന് വിചാരിച്ചിരിക്കാം- എല്ലാവരും ചേർന്ന് പശുക്കൾ പോയ വഴി പിടിച്ചു നടന്നു. ഇടക്കിടക്ക് ഭഗവാന്റെ കാലടിപ്പാടുകൾ രേഖകളോടുകൂടി തെളിഞ്ഞു കണ്ടിരുന്നു ശംഖ്, ചക്രം, താമര, യവം, തോട്ടി, വജ്രം, കൊടിക്കൂറ എന്നീ അടയാളങ്ങൾ ആണ് കാണാനിടയായത്.

ഗോപൻമാർ ദൂരത്തു നിന്ന് കാളിന്ദിയേയും അതിൽ കാളിയൻ വരിഞ്ഞു കെട്ടിയ ഓമന കണ്ണനേയും കണ്ടു. അവർ അടുത്ത് ഓടി എത്തി പശുക്കൾ

കണ്ണീർ ഒഴുക്കി വാവിട്ടു കരയുന്നു. ഗോപൻമാർ ആലസ്യം വന്ന് അവിടവിടെ കിടക്കുന്നു.

ഗോപസ്ത്രീകൾ തങ്ങളുടെ പ്രേമ ഭാജനമായ കൃഷ്ണൻ, ദുഷ്ടനായ സർപ്പത്തിൻെറ പിടിയിൽ പെട്ട് പിടയുന്നത് കണ്ട്, അവരോടുണ്ടായിരുന്ന മന്ദഹാസം, അനുരാഗം, കടക്കൺനോട്ടം ഇവയോർത്ത് അവരുടെ ലോകം ശൂന്യമായി എന്ന് വിചാരിച്ചു കരഞ്ഞു.

യശോദക്ക് ഇതൊന്നും സഹിച്ചില്ല- തൻെറ പുത്രനുമീതെ തനിക്കൊന്നും തന്നെ ഇല്ല. വെള്ളത്തിലേക്ക് ഓടി. ഗോപികൾ തടുത്തു പിടിച്ചു നിർത്തി. കൃഷ്ണൻെറ പഴയകഥകൾ പൂതനാവധം മുതലായത് ഓർമ്മിപ്പിച്ചു ഉണ്ണി താമസിയാതെ ആ സർപ്പത്തിനെയും നിഗ്രഹിക്കും അല്പം കാത്തിരിക്കു എന്ന് പറഞ്ഞ് ആശ്വസിപ്പിച്ചു. എന്നാൽ ആശ്വസിപ്പിക്കുന്ന ഗോപസ്ത്രികൾക്കും ഹൃദയം ഉരുകുകയായിരുന്നു.

നന്ദൻ മുതലായ ഗോപന്മാരും വെള്ളത്തിൽ ചാടാൻ കുതിച്ചു. രാമൻ വളരെ പ്രയാസപ്പെട്ട് അവരെ വിലക്കി.

ദയാലുവായ ഭഗവാൻ ഇതെല്ലാം കണ്ട് തൻെറ നാടകം നിർത്തി പ്രാണ വായുവിനെ ധാരാളം ഉള്ളിൽ കയറ്റി ശരീരം വലുതാക്കി. അപ്പോൾ പാമ്പിന്ന് അസുഖം തോന്നി ശരീരത്തെ മെല്ലെ അയപ്പിച്ചു. ഭഗവാൻെറ ശരീരം വിട്ടു പടം ഉയർത്തി ദീർഘശ്വാസത്തോടെ കൊത്താൻ ശ്രമിച്ചു. പാമ്പിനെ ഭഗവാൻ വട്ടത്തിൽ കറക്കി. പാമ്പിന്ന് ആലസ്യംവരുന്നപോലെ ആയി. അവൻെറ പട ങ്ങളെ പിടിച്ചു ശിരസ്സിൽ കയറി നിന്ന് നൃത്തം ആരംഭിച്ചു.

[ഇങ്ങിനെ മനുഷ്യരിലും എത്രയോ അഹങ്കാരികളായ കാളിയന്മാരുണ്ട്. അവരെ ഭഗവാൻ ഇതു പ്രകാരം വട്ടം ചുറ്റിക്കും. അപ്പോൾ അവരുടെ വിഷം ഛർദ്ദിക്കും അഹങ്കാരം നീങ്ങും].

ഭഗവാൻെറ ഈ കളി കാണിക്കാനാണ് ഗോകുലവാസികളെ ഇങ്ങോട്ടാക ർഷിച്ചത്.

ദേവൻമാർ നൃത്തം കണ്ട് ആനന്ദിച്ചു. ദേവസ്ത്രീകൾ പുഷ്പ വൃഷ്ടി ചെയ്തു. താള മേളങ്ങൾ മുഴക്കി.

കാളിയൻ മഹാഭാഗ്യവാനാണ്. ഭഗവാന്ന് ഉമ്മകൾ വെക്കാനും (കടി) ആശ്ലേ ഷിക്കാനും ( കെട്ടി വരിയൽ) പാദങ്ങൾ ശിരസ്സിൽ വെപ്പിക്കാനും (നൃത്തം) സാധിച്ചുവല്ലൊ.

കാളിയൻെറ ഓരോ തലപൊന്തും തോറും ഓരോ ചവിട്ട് അതിന്ന് കിട്ടിയി രുന്നു. കാണികൾക്ക് നൃത്തം, കാളിയന്ന് പ്രാണ വേദന. ഒടുവിൽ ക്ഷീണിച്ചു രക്തം ഛർദ്ദിച്ചു.

ഇതാണ് അഹങ്കാരികളുടെ അനുഭവം. ഗോപന്മാർ ശ്രീ കൃഷ്ണനെ പ്രസന്നവദനനായി കണ്ടു.

നൃത്തം 2 വിധം. സ്ത്രീകൾ ചെയ്യുന്നത് ലാസ്യവും പുരുഷന്മാരുടേത് താണ്ഡവവുമാണ്. ഭഗവാൻെറത് താണ്ഡവം. കാളിയൻെറ ശിരസ്സിലെ എല്ലു കളും ഞരമ്പുകളും മുറിഞ്ഞു. അവൻ ആ കൃഷ്ണ പാദങ്ങളെ ധ്യാനിച്ചു ശരണാഗതനായി.

ഭഗവാൻ കാളിയൻെറ തലയിൽ ചെയ്തിരുന്ന നൃത്തം നിർത്തി. ശരണാഗ

തരെ രക്ഷിക്കേണ്ടേ? പിന്നെ ഉപദ്രവിക്കരുതല്ലോ . കാളിയൻെറ പത്നിമാരും എത്തി. അവർക്ക് അവരുടെ ഭർത്താവ് നഷ്ടപ്പെടുമോ എന്ന് ഭയമായി. കരുണ ജനിപ്പിക്കത്തക്കവണ്ണം കുട്ടികളെ മുന്നിൽ നിർത്തി ഭാര്യമാർ ഭഗവാനെ നമസ്കരിച്ചു. ഭർത്താവിനെ ഹനിക്കരുത് എന്ന് പ്രാർത്ഥിച്ചു. [പതിവ്രതകളായ സ്ത്രികൾ ഭർത്താവിൻെറ പ്രാണരക്ഷയാണ് ആദ്യം ആഗ്രഹിക്കുക].

പത്നിമാർ പ്രാർത്ഥിച്ചു. കോപത്തിലിരിക്കുന്ന ഭഗവാനെ തണപ്പിക്കാനായി സ്തുതിക്കാൻ തുടങ്ങി. തങ്ങളുടെ ഭർത്താവ് ജനദ്രോഹം ചെയ്തു. ശിക്ഷാർഹനാണ്. അദ്ദേഹത്തിന്ന് കൊടുത്ത ദണ്ഡന അനുഗ്രഹമാണ്. പൂർവജന്മത്തിൽ പുണ്യം ചെയ്തിരിക്കേണം അല്ലങ്കിൽ അങ്ങയുടെ പാദസ്പർശനം ലഭിക്കയില്ല. ഇനി യാതൊരു പദവിയും വേണ്ട. മോക്ഷവും കൂടി വേണ്ട. ആനന്ദംഫലം. ബ്രഹ്മാവാദികൾക്ക് കൂടി ഈ പാദധൂളി ഇത്ര സുലഭമായി ലഭിക്കയില്ല.

അങ്ങയെ അഹങ്കാരതത്വത്തിൽ സങ്കർഷണൻ എന്ന പേരിലും ശുദ്ധസത്വസ്വരൂപത്തിൽ വാസുദേവനായും ബുദ്ധിയിൽ പ്രദ്യുമ്നനായും മനസ്സിൽ അനിരുദ്ധനായും ഉപാസിക്കപ്പെടന്നു.

അങ്ങയെ അറിയാത്തത് കൊണ്ടാണ് ഇദ്ദേഹം. ഈ ദുഷ്പ്രവൃത്തികളെല്ലാം ചെയ്തത്. അതുകൊണ്ട് ദണ്ഡ്യനാണ്. പക്ഷേ ദണ്ഡം ഇത്രത്തോളം മതി. അങ്ങ് ക്ഷമിക്കേണം. ഇനി ഈ തെറ്റ് പറ്റില്ല. അതിന്നു ഞങ്ങൾ ഉത്തരവാദികൾ.

ഭഗവാൻ കാളിയൻെറ തലയിൽ നിന്ന് താഴത്തിറങ്ങി. ആ പത്നികളുടെ മുന്നിൽ നിന്നു. കാളിയന്ന് ആശ്വാസമായി. അഞ്ജലി കൂപ്പി തൊഴതു പറഞ്ഞു. കാളിയൻ പാമ്പാണെങ്കിലും ഇഷ്ടം പോലെ രൂപമെടുക്കാൻ കഴിവുള്ളവനായിരുന്നു.

അവൻ ഭഗവാനെ സ്തുതിച്ചു ഞങ്ങൾ അങ്ങയുടെ സൃഷ്ടികളാണ്. തമോഗുണമുള്ളവരാണ് അന്യരെ ദ്രോഹിക്കന്നവർ. ഗുണഭേദം നിമിത്തം ഈ വിധം ആയതാണ്. അങ്ങാണല്ലോ സൃഷ്ടിച്ചത്. അപ്പോൾ ഞാനും സന്താനമാണ്. അപ്പോൾ എൻെറ സ്വഭാവത്തിന്ന് കാരണം അങ്ങാണ്- ഞങ്ങളെ അതു കൊണ്ട് അനുഗ്രഹിക്കേണം.

ഭഗവാൻ പറഞ്ഞു. "കാളിയ, നീ ഇനി ഇവിടെ ഇരിക്കരുത്. ഈ വെള്ളം ജീവികൾക്ക് ഉപകാരപ്രദമാകേണം. രമണകം എന്ന ദ്വീപിലേക്ക് പോകുക- എൻെറ ഈ കഥയെ ആർ ശ്രവിക്കുന്നുവോ സ്മരിക്കുന്നുവോ അവരെ നിങ്ങൾ ഉപദ്രവിക്കരുത്. ഗരുഡൻ നിങ്ങളെ ഉപദ്രവിക്കയില്ല. നിൻെറ ശിരസ്സിലെ ഫണത്തിലെ എൻെറ കാലടികൾ കണ്ടാൽ അവൻ ബഹുമാനിച്ച് പിൻവാങ്ങും

കാളിയൻ അനുഗ്രഹിക്കപ്പെട്ടു. ഗരുഡഭയം ഇല്ലാതായല്ലോ. അവൻ ഭഗവാനെ പൂജിച്ചു. ഭഗവാന്ന് പുതു വസ്ത്രങ്ങൾ മാല കുറിക്കൂട്ട് ഇവ അർപ്പിച്ചു. പ്രദക്ഷിണ നമസ്കാരാദികൾ ചെയ്ത് സ്ഥലം വിട്ടു. യമുനാ ജലം അമൃതമയമായി.

## 17-ാം അദ്ധ്യായം

കാളിയൻ മുമ്പ് രമണദ്വീപിലായിരുന്നുവല്ലോ താമസം. അത് ഉപേക്ഷിച്ച് കാളിന്ദിയിൽ വരാൻ കാരണമെന്തായിരുന്നു. മറ്റു എത്രയോ സർപ്പങ്ങൾ അവിടെ

ഉണ്ടായിരിക്കേ ഇവൻ മാത്രം ഉപേക്ഷിച്ചു പോരാൻ കാരണമെന്തായിരുന്നു എന്ന് പരീക്ഷിത്ത് ചോദിച്ചു. അതിന്ന് ശുകമഹർഷി മറുപടി പറഞ്ഞു.

ഗരുഡനും സർപ്പങ്ങൾക്കും വൈരമുള്ളത് കൊണ്ട് ഗരുഡൻ സർപ്പങ്ങളെ നിരന്തരം ഉപദ്രവിക്കാൻ തുടങ്ങി. അപ്പോൾ അവർ ബ്രഹ്മദേവനോട് സങ്കടം പറഞ്ഞു . ബ്രഹ്മാവ് ഇരുകൂട്ടരേയും വിളിച്ചു സംസാരിച്ചു. ഒരു സന്ധികരാറിൽ എത്തി. അതുപ്രകാരം മാസം പ്രതി കറുത്തവാവുന്നാൾ ഒരു സർപ്പത്തെ ഗരുഡന്ന് ബലികൊടുക്കേണം അത് വനസ്പതി(ആൽ) വൃക്ഷത്തിന്റെ ചുവട്ടിൽ വെക്കേണം. ഈ നിശ്ചയമനുസരിച്ച് വളരെ കാലം ഭംഗം കൂടാതെ നടന്നു വന്നു. എന്നാൽ കാളിയന്ന് ദേഹബലവും കൊടും വിഷവും കൂടുതൽ ഉള്ളതിനാൽ അവൻ ഇത് അനുസരിച്ചില്ല. മറ്റു സർപ്പങ്ങൾ ബലിക്ക് കൊണ്ടുപോകുന്ന പാമ്പിനെ ഇവൻ തട്ടി ഭക്ഷിക്കും [കദ്രുവിന്റെ പുത്രൻ ഗരുഡൻ, സർപ്പങ്ങൾ വിനതയുടേയും. ഇതാണ് പൂർവവൈരം]

ഗരുഡൻ കോപിച്ചു. കാളിയനെ സംഹരിക്കാൻ പുറപ്പെട്ടു.

[ഇത് സാദ്ധ്യമോ എന്ന ശങ്കിക്കേണ്ട, ഗരുഡൻ ഭഗവാന്റെ വാഹനമാണ്. ഭഗവാന്റെ ഐശ്വര്യ വീര്യങ്ങളായ 6 ഗുണങ്ങൾ അവന്നും അല്പാല്പം ഉണ്ട്. ഈശ്വരാനുഗ്രഹമുള്ളവനെ നിസ്സാരമായി കരുതരുത് അത് നാശകരമാണ്].

ഗരുഡൻ കാളിയനെ എതൃത്തപ്പോൾ കാളിയൻ ചാടികടിച്ചു. ഗരുഡൻ ഇടത്തെ ചിറകു കൊണ്ടടിച്ചു. കാളിയൻ ഗരുഡന്ന് പ്രവേശിക്കാൻ കഴിയാത്ത വിധത്തിൽ ആഴത്തിലുള്ള കയത്തിൽ ചെന്നിരുന്നു.

ആ നദിയിൽ ഒരു ദിവസം ഗരുഡൻ വന്ന് മത്സ്യങ്ങളെ പിടിച്ചു തിന്നുന്ന സമയത്ത് അവിടെ തപസ്സ് ചെയ്യുന്ന സൗഭരി മഹർഷി ഇത് കണ്ട് ശപിച്ചു. "നീ ഇനി ഇവിടെ വന്ന് മത്സ്യങ്ങളേയോ ഇതര പ്രാണികളേയോ പിടിക്കുന്നതായാൽ നീ മരിക്കും." എന്നാണ് ശാപം ഇത് കാളിയനറിഞ്ഞപ്പോൾ അവൻ സന്തോഷിച്ചു. അവിടെ അവൻ ഗരുഡഭയം കൂടാതെ സുഖമായി വസിച്ചു.

കാളിയൻ നിർഭയനായതിനാൽ അഹങ്കാരം അധികമായി. വിഷം വർദ്ധിച്ചു ജലം ദുഷിച്ചു ഉപരിതലം അശുദ്ധപ്പെട്ടു മറ്റു ജീവികൾ അതിനു മീതെ പറന്നു പോയാൽ വിഷജ്വാലതട്ടി മരിച്ചുവീഴും ഇതായിരുന്നു സ്ഥിതി.

സൗരഭി മഹർഷിയാണല്ലോ ഈ ആപത്തിന്ന് കാരണക്കാരൻ. ഭഗവാൻ സർപ്പത്തേ ഗരുഡന്റെ ഭക്ഷണമായി നിശ്ചയിച്ചിട്ടുണ്ട്. ഋഷി ശപിച്ചതിനാൽ അതിന്ന് വിഘ്നം വന്നു. ശാപം അസ്ഥാനമായി അത് കാരണം അദ്ദേഹത്തിന്റെ തപശ്ശക്തി കുറഞ്ഞു- തപശ്ശക്തി വർദ്ധിച്ചപ്പോൾ അഹങ്കാരം വർദ്ധിച്ചു. അപ്പോൾ മുൻപിൻ നോക്കാതെ കാരുണ്യം കാണിച്ചു.

കൃഷ്ണനുണ്ണി ജലത്തിൽ നിന്ന് പുറത്തേക്ക് വന്നു. ഗോപൻമാരുടെ ആലസ്യം തീർന്ന് അവർ എഴുന്നേറ്റു. എല്ലാവരും ഉണ്ണിയെ കെട്ടിപുണർന്നു- കരിഞ്ഞ വൃക്ഷങ്ങൾ ഉടനെ തളിരിടാൻ തുടങ്ങി. പശുക്കൾ പുല്ല് തിന്നാൻ തുടങ്ങി.

ബ്രാഹ്മണ വൈദീകർ, എല്ലാം അവരുടെ അനുഗ്രഹം കൊണ്ടാണ് എല്ലാം ശുഭമായി കലാശിച്ചത് എന്ന് പറഞ്ഞ് ധാരാളം ദാനങ്ങൾ വാരിക്കൂട്ടി. സമയം രാത്രി ആയതിനാൽ അന്ന് വനത്തിൽ തന്നെ കഴിച്ചു കൂട്ടി.

രാത്രി ഭയങ്കരമായ ഒരു കാട്ടു തീ പരന്നു. അത് നാലുഭാഗത്തു നിന്നും

ഗോപന്മാർ കിടക്കുന്ന സ്ഥലത്തേക്ക് പടർന്നു. ഗോപന്മാർ അഗ്നിബാധ ഏറ്റു നിലവിളിച്ചു. ഭഗവാൻ അഗ്നിയെ മുഴുവൻ പാനം ചെയ്തു. അവരെ സങ്കടത്തിൽ നിന്ന് രക്ഷപ്പെടുത്തി.

## 18-ാം അദ്ധ്യായം

കാളിയനെ അടക്കിയതും അഗ്നി പാനവും കണ്ട കുട്ടികൾ കൃഷ്ണനു ചുറ്റും നിന്ന് ഗാനങ്ങൾ പാടി ഗോകുലത്തേക്ക് ചെന്നു.

ഗ്രീഷ്മ കാലം വന്നു. ഇലകൾ കൊഴിയുന്ന കാലമാണ് ഇത്. എങ്കിലും ഭഗവത്സാന്നിദ്ധ്യത്താൽ അതു വസന്തം പോലെ എപ്പോഴും പച്ചപിടിച്ചു തന്നെ ഇരുന്നിരുന്നു. നദികളിൽ ജലം ധാരാളം ഉണ്ടായിരുന്നു. മരങ്ങൾ തളിർത്തിരുന്നു. ചെടികളിൽ ധാരാളം പുഷ്പങ്ങൾ. വെള്ളത്തിൽ താമര പൂക്കൾ, കാട്ടിൽ പച്ചപ്പുല്ല്. എവിടെയും ഐശ്വര്യം പച്ചപിടിച്ചിരുന്നിരുന്നു.

രാമകൃഷ്ണന്മാർ പുഷ്പാദികളെ കൊണ്ട് പല വർണ്ണത്തിലും മാല കെട്ടി ധരിച്ചു. കൃഷ്ണൻ നൃത്തം ചെയ്തു. മറ്റുള്ളവരിൽ ചിലർ പാട്ടുപാടും. ചിലർ താളം പിടിക്കും- ചിലർ മൽപിടിത്തം മുതലായ കളികളിൽ പ്രവേശിക്കും.

അവർ കണ്ണ് കെട്ടി കളിക്കും. കൃഷ്ണൻ എല്ലാവർക്കും കണ്ണ് കെട്ടിക്കൊടുക്കും. അവരാരും അറിയാത്ത ഒരു സ്ഥാനത്തിൽ കൃഷ്ണൻ പോയിരിക്കും. അവരിൽ ആർ കൃഷ്ണനെ വന്ന് ആദ്യം തൊടുന്നുവോ അവൻ ജയിച്ചു എന്ന പ്രസ്താവിക്കും. (മോചനത്തിനായി ആർ കൃഷ്ണ സമീപം എത്തുന്നുവോ അവന്ന് മോക്ഷം.)

പിന്നെ തവളച്ചാട്ടം. രാജാവ് മന്ത്രി കള്ളൻ. കള്ളന്ന് ശിക്ഷ. ഇങ്ങിനെയും ഉള്ള കളികൾ. ഇങ്ങനെ പലതും നേരമ്പോക്കായി കളിച്ചിരുന്നു.

ഒരു നാൾ ഇവരുടെ സംഘത്തിൽ പ്രലംബൻ എന്ന ഒരസുരൻ വന്നു കൂടി. അവൻ ഗോപബാല വേഷത്തിലാണ് വന്നത്. ഭഗവാൻ ഇവനെ കണ്ട് മനസ്സിലാക്കി. തങ്ങളെ ഹനിപ്പാനുള്ള ഉദ്യമത്തിലാണെന്നും അറിഞ്ഞു. ഉണ്ണി അവൻെറ അടുക്കൽ സഖ്യഭാവത്തിൽ കൂടി.

അപ്പോൾ അവിടെ നടത്താൻ പുറപ്പെട്ടത് 'തൊട്ടുകൂടാ' എന്ന കളിയായിരുന്നു- സംഘം രണ്ടായി പിരിഞ്ഞു. രാമൻ ഒരു ഭാഗത്ത് നേതാവും, കൃഷ്ണൻ മറ്റൊരു ഭാഗത്തും ആയി നിശ്ചിതസ്ഥലം എത്തുന്നത് വരെ തൊടാതെ കഴിപ്പാൻ ശ്രമിക്കുന്ന ഒരു സംഘത്തെ തൊടാൻ ശ്രമിക്കുന്നത് മറ്റേ സംഘം ചെയ്യും. തൊട്ടാൽ ആ സംഘം തോറ്റു. തോറ്റവർ ജയിച്ചവരെ ചുമന്നു നടക്കേണം.

ശ്രീദാമാവ് ഋഷഭൻ മുതലായവർ രാമൻെറ കക്ഷിയിലായിരുന്നു അവർ ജയിച്ചപ്പോൾ ശ്രീ കൃഷ്ണൻ മുതലായവർ അവരെ ചുമലിലെടുത്തുനടന്നു കൃഷണൻ ശ്രിദാമാവിനെ എടുത്തു. പ്രലംഭൻ ബലരാമനെയും ചുമന്നു.

പ്രലംബൻ കൃഷ്ണ പക്ഷത്തായിരുന്നു. കൃഷ്ണൻ അവനായിട്ടു കൂട്ടുകൂടിയപ്പോൾ കൃഷ്ണ പക്ഷത്ത് തല്ക്കാലം നില്ക്കേണ്ടി വന്നു. പൂതനാവധം മുതലായത് മുമ്പ് കേട്ടിരുന്നത് കൊണ്ട് കൃഷ്ണനെ നേരിൽ കണ്ടപ്പോൾ അല്പം ഭയവും തോന്നാതിരുന്നില്ല. പ്രലംബൻ രാമനെ തൂക്കി അതിർത്തി കടന്ന് വളരെ ദൂരം ചെന്നു. രാമനെ കൊന്നാൽ കൃഷ്ണൻ തളരുമെന്ന് വിചാ

രിച്ചിരിക്കാം.

അസുരൻ സാക്ഷാൽ അസുരവേഷം എടുത്തു. അവന്റെ ശരീരാകൃതി കണ്ട് രാമൻ അത്ഭുതപ്പെട്ടു. കുലുക്കമുണ്ടായില്ല. താൻ ആരാണെന്ന ബോധത്തോടെ രാമൻ ശരീരത്തെ ഘനീഭവിപ്പിച്ചു. **കൃഷ്ണൻ** രാമന്റെ പരിഭ്രമം കണ്ടു രാമനെ നോക്കി തന്റെ ശക്തിയെ **ഓർമ്മ**പ്പെടുത്തി.

രാമൻ മുഷ്ടി ചുരുട്ടി പ്രലംബനെ ഇടിച്ചു. അവന്റെ തലതകർന്നു. രക്തം ഛർദ്ദിച്ചു. പർവതാകാരനായ അവൻ നിലം പതിച്ചു. ഗോപന്മാർ ആശ്ചര്യപ്പെട്ടു സന്തോഷിച്ചു. ദേവന്മാർ പുഷ്പ വൃഷ്ടി ചെയ്തു.

## 19-ാം അദ്ധ്യായം

ഗോപന്മാർ കളിച്ചുകൊണ്ടിരിക്കുന്നു. പശുക്കളെ ശ്രദ്ധിച്ചില്ല. മേഞ്ഞു മേഞ്ഞു ചെല്ലാൻ പാടില്ലാത്ത വനപ്രദേശത്ത് എങ്ങിനെയോ കടന്നു. ദാഹം വന്നപ്പോൾ വെള്ളവും തേടി അവർ എവിടെ എല്ലാമോ പോയി ഒരു മുഞ്ഞക്കാട്ടിൽ എത്തി.

ഗോപന്മാർ പശുക്കളെ തേടി കുളമ്പടിയെ പിൻതുടർന്ന് മുഞ്ഞക്കാട്ടിൽ ചെന്നു ഭഗവാൻ പേർ പറഞ്ഞു ഓടക്കുഴലിൽ കൂടി ശബ്ദം പുറപ്പെടുവിച്ചു പശുക്കൾ സന്തോഷിച്ച് അമ്പേ എന്ന പ്രതി ശബ്ദം മുഴക്കി.

അപ്പോഴേക്കും 4 ഭാഗത്തു നിന്നും കാട്ടു തീ വളഞ്ഞു. ഗോപന്മാർ ആർത്തത്രാണപരായണ നാമങ്ങളായ കൃഷ്ണാ രാമ എന്ന് വിളിച്ച് രക്ഷിക്കണേ! എന്ന് പറഞ്ഞു കരഞ്ഞു.

ഭഗവാൻ ഭയപ്പെടേണ്ട കണ്ണടക്കുവിൻ എല്ലാം ശരിയാക്കാം. എന്ന് വിളിച്ചു പറഞ്ഞു അവർ കണ്ണടച്ചു. ഭഗവാൻ അഗ്നിയെ പാനം ചെയ്തു.

[സംസാരാഗ്നിയിൽ നിന്ന് മോചനം വേണമെങ്കിൽ നിങ്ങളുടെ ഹൃദയം എന്നിലർപ്പിച്ച് നിങ്ങൾ രോദനപ്പെടേണം- നിങ്ങൾ കണ്ണടച്ച് ധ്യാനിക്കുവിൻ- ശരണാഗതരാകുവിൻ ഇതാണ് നിർദ്ദേശം].

കൺമിഴിച്ചപ്പോൾ ഗോപന്മാരും പശുക്കളും കളിക്കാൻ ആദ്യം ആരംഭിച്ച സ്ഥലത്തുള്ള ആൽമരച്ചുവട്ടിൽ കൂടിനിൽക്കുന്നതായി കണ്ടു.

ഇതെന്തൊരാശ്ചര്യം മായാധിനാഥന്റെ അനുഗ്രഹം. ഈ കൃഷ്ണൻ സാക്ഷാൽ ഈശ്വരൻ തന്നെ എന്ന് തമ്മിൽ തമ്മിൽ പറഞ്ഞു ഭഗവാനെ സ്തുതിച്ചു.

ഗോപന്മാർ അന്നത്തെ ഭഗവൽ ലീല പാട്ടായിപാടി. ഭഗവാൻ ഓടക്കുഴലിൽ കൂടെ ശബ്ദബ്രഹ്മാനന്ദരസത്തെ വ്യാപിപ്പിച്ച് നടന്നു. കൂട്ടുകാരോടു കൂടി സന്ധ്യയാവുമ്പോഴേക്ക് വ്രജയിൽ എത്തിച്ചേർന്നു.

ധ്യാനത്തിൽ ചിത്തം ശുദ്ധമായി ലയിക്കുമ്പോൾ ആദ്യം ഇന്നവിധമെന്ന് പറയാൻ കഴിയാത്ത നാദം ഹൃദയത്തിൽ അനുഭവപ്പെടും പിന്നീടാണ് ദർശന ഭാഗ്യം.

## 20-ാം അദ്ധ്യായം

ഗോപകുമാരന്മാർ വീട്ടിൽ ചെന്ന് അവരവരുടെ മാതാപിതാക്കന്മാരോടും

മറ്റുള്ളവരോടും അവരുടെസഖാക്കളായ കൃഷ്ണരാമന്മാരുടെ അമാനുഷമായ ഓരോ പ്രവൃത്തികളെപ്പറ്റി വർണ്ണിച്ചു. വൃദ്ധന്മാരും മറ്റുള്ളവരും ഇതുകേട്ടപ്പോൾ വിസ്മയിച്ച് ഇവർ കേവലം മനുഷ്യ ബാലന്മാരല്ല എന്നു തീർത്ത് കല്പിച്ചു. അതുകൊണ്ട് എല്ലാവർക്കും ഇവരിൽ സർവ്വോൽകൃഷ്ടമായ ഭക്തിയും സ്നേഹവും ഉണ്ടായി.

ഇപ്പോഴേക്ക് ഗ്രീഷ്മകാലം കഴിഞ്ഞു. വർഷകാലം പിറന്നു

മിന്നൽ, ഇടി, കറുത്ത മേഘങ്ങൾ, അസ്പഷ്ടമായ സൂര്യചന്ദ്രപ്രകാശം, പരന്നനീലാകാശം ഇതൊക്കെയാണ് കവിഭാവന.- ആകാശത്തെ ബ്രഹ്മസ്വരൂപനായ കൃഷ്ണനായും മിന്നലിനെ സത്വഗുണത്തോടും മേഘത്തെ തമോഗുണത്തോടും ഇടിയെ രജോഗുണത്തോടും സൂര്യചന്ദ്രന്മാർ ശോഭയോടും ഉപമിക്കാം. പോരെങ്കിൽ മിന്നൽ പിതാംബരത്തിനെയും ഇടി വേണുഗാനത്തേയും ,സൂചിപ്പിക്കാം- അതുകൊണ്ട്ശ്രീകൃഷ്ണനെ സർവ വ്യാപകമായി ദൃഷ്ടിക്ക് ഗോചരമായിരിക്കുന്ന ആകാശത്തെപ്പോലെ കരുതി ഉപാസിക്കേണം

വൃശ്ചികം മുതൽ മിഥുനം വരെയുള്ള 8 മാസം, സൂര്യൻ ഭൂമിയിലെ വെള്ളം മുഴുവൻ എടുത്ത്. കാലമാവുമ്പോൾ അതുമുഴുവൻ ഭൂമിക്കു തന്നെ തിരിച്ചു കൊടുക്കുന്നു. മേഘങ്ങൾ ഉഷ്ണാധിക്യം നിമിത്തം വരുണ്ടു കിടക്കുന്ന ഭൂമിക്ക് ഇതെല്ലാം വർഷമായി കൊടുത്ത് അതിന്റെ ദാഹം ശമിപ്പിക്കുന്നു. ഇത് കാരണം ശുഷ്കിച്ച സസ്യാദികൾ തളിർത്ത് പുഷ്ടി വെക്കുന്നു-തവളകൾ സന്തോഷത്താൽ ഇടിശബ്ദം കേട്ടു , സന്തോഷിക്കുന്നു.

വർഷാധിക്യം നിലച്ചു. ശരത് ആരംഭമാകുമ്പോൾ നദികളിലും കുളങ്ങളിലും വെള്ളം കുറയുവാൻ തുടങ്ങി. യൗവനത്തിൽ ശാസ്ത്രസിദ്ധാന്തങ്ങളെ അതിക്രമിച്ചും, പരസ്ത്രീപീഡനം അന്യായമായി ആർജിച്ചധനം ഇവയെല്ലാം വാർദ്ധകൃത്തിൽ ക്ഷയിച്ച് വരുന്നതായും ക്രമേണ ഇല്ലാതാവുകയും ചെയ്യുന്നതിനോടു ഇതിനെ ഉപമിക്കുന്നു.

വെള്ളം ധാരാളം ലഭ്യമായപ്പോൾ ആനന്ദവും കുറഞ്ഞപ്പോൾ സന്താപവും കൃഷിക്കാർക്കുണ്ടാകുന്നു. ഇവ ഉണ്ടാവാൻ കാരണം ലാഭേച്ഛ-ലാഭനഷ്ടങ്ങൾ ദൈവഹിതമാണെന്ന് കരുതി സുഖ ദു:ഖങ്ങളിൽ മനസ്സ് പതിക്കാതെ ഇരിക്കേണം.

ഘനമായ കാറ്റടിക്കുമ്പോൾ സമുദ്രത്തിൽ ഊക്കേറിയ തിരമാലകൾ പൊന്തുന്നു. ഇതുപോലെ വിഷായാശകൾ നിമിത്തം യോഗിയുടെ മനസ്സ് പ്രക്ഷുബ്ധമാകുന്നു- അതുവരാതെ ദൃഢചിത്തം പാലിക്കാൻ ശ്രമിക്കേണം.

എന്നാൽ സ്ഥിരചിത്തനായി ഭഗവാനിൽ ഉറപ്പിച്ച മനസ്സുള്ളവനായിരുന്നാൽ ഇളകാത്ത പർവതംപോലെ അക്ഷോഭ്യനായിരിക്കാം.

എപ്പോഴും ചഞ്ചലിപ്പ് ഇല്ലാതെ ദൃഢഭക്തിയുള്ളവനായിരിക്കേണം വേദാദ്ധ്യയനം ആവശ്യമാണ്. അത് നിത്യവും അഭ്യസിക്കുകയും വേണം. ഇല്ലെങ്കിൽ ജീവിതകാലത്തിൽ തന്നെ ശൂദ്രനായി മാറിപോകും.

ചന്ദ്ര കിരണങ്ങൾ മേഘങ്ങളെ പ്രകാശിച്ചു കൊണ്ടിരിക്കുന്നു. എന്നാലും അതേ മേഘങ്ങൾ ചന്ദ്രനെ മറയ്ക്കയും ചെയ്യുന്നു. അതുകൊണ്ട് ചന്ദ്രൻ സ്വച്ഛസ്വരൂപനായി പ്രകാശിച്ചില്ല. ഇതുപോലെയാണ് പരമാത്മാവ്. അഹങ്കാരത്തെ പ്രകാശിപ്പിക്കുന്നതും ആ അഹങ്കാരം പരമാത്മ സ്വരൂപത്തെ നമ്മളിൽ നിന്ന്

മറയ്ക്കുന്നതും. ആ അഹങ്കാരത്തെ വിവേകികൾ അറിഞ്ഞ് പരിത്യജിക്കേണം.

ഗ്രീഷ്മത്തിൽ വെള്ളം വറ്റി ഖേദിച്ചുകൊണ്ടിരുന്ന മയിലുകൾ വർഷം പുറപ്പെട്ടപ്പോൾ സന്തോഷിച്ചു. പീലി വിടർത്തി ആടുന്നു. അതുപോലെ ഗൃഹസ്ഥാശ്രമികൾ താപത്രയ പീഡകളാൽ അവശരായിരിക്കുമ്പോൾ ദൈവകാരുണ്യത്താൽ ഭഗവൽ ഭക്തൻമാരെ സന്ദർശിക്കാനും അവർ ഗൃഹത്തിൽ വന്ന് ഉപദേശാദികൾ കൊടുപ്പാനും സന്ദർഭം വരുന്നതായാൽ അവർ സന്തോഷിക്കാനിടയാവുന്നു.

വേനൽ കാലത്തിൽ ശുഷ്കിച്ച സസ്യാദികൾ മഴതട്ടുമ്പോൾ തളിർത്തു പുഷ്പിക്കുന്നു. അതുപോലെ തപസാചരിക്കുന്നവർ പട്ടിണിയാലും മറ്റും ശുഷ്കിച്ചും ഈശ്വരാനുഗ്രഹം സിദ്ധിച്ചശേഷം പുഷ്ടിപ്പെടുകയും ചെയ്യുന്നു. ഇത് കണ്ട് കഷ്ടതയിലും അഭിവൃദ്ധിയിലും മനസ്സിനെ ക്ഷോഭിപ്പിക്കാതെ, സുഖദു:ഖങ്ങളെ ഒരു പോലെ കാണേണം.

ചേറുള്ള കുളങ്ങളിൽ മത്സ്യങ്ങളെ തിന്നാൻ മോഹിച്ച് കുളക്കോഴികൾ അതിൽ വസിക്കുന്നു. അതുപോലെ ആണ് ഹിംസാദികൾ നിറഞ്ഞ ഗൃഹാദികളിൽ അല്പമായ സംസാരസുഖത്തെ ആശിച്ച് വസിക്കുന്ന ജനങ്ങൾ. അവർ അവിടം വേഗം വിട്ടു ഒഴിഞ്ഞില്ലെങ്കിൽ അതിൽ നിന്ന് ചെയ്യുന്ന പാപകർമ്മങ്ങൾ ജനന മരണത്തിന്ന് വീണ്ടും വീണ്ടും വഴിവെക്കും.

വർഷം അധികമായപ്പോൾ പുഴകളിലും മറ്റും കെട്ടിയ അണകൾ പൊട്ടിത്തകരുന്നു. അതുപോലെ വേദനിശ്ചയ പ്രകാരം ഉണ്ടായ ആചാരവിധികൾ കലിയുഗത്തിലെ അനീശ്വരവാദികൾ തകർത്തുകളയുന്നു. സജ്ജനങ്ങൾ അതിൽ പങ്കെടുക്കരുത്.

ഇങ്ങിനെ ഉള്ള കാലത്ത് കൃഷ്ണരാമൻമാർ അതിസമൃദ്ധമായിരിക്കുന്ന ആ കാട്ടിൽ സഖാക്കളോടു ചേർന്നു കളിച്ചു.

ഭഗവാൻ വാത്സല്യത്തോടെ പശുക്കളെ പേർ പറഞ്ഞ് വിളിക്കും. അവർ ഉടനെ ഓടിച്ചെല്ലും. കാട്ടിൽ മഴ പെയ്യുമ്പോൾ കൃഷ്ണൻ മരച്ചുവട്ടിലും ഗുഹയിലും കായ്കനികൾ ഭക്ഷിച്ചു താമസിക്കും. പശുക്കൾ ഭക്ഷണം വേണ്ടുവോളം കഴിച്ച് ഒരു ഭാഗത്ത് കിടന്ന് അയവിറക്കുന്നത് അവർ കണ്ട് സന്തോഷിക്കും.

ഇങ്ങിനെ കുറേ നാൾ കഴിഞ്ഞപ്പോൾ മേഘങ്ങൾ തെളിഞ്ഞു. ശരൽ കാലം ആരംഭിച്ചു.

ജലാശയങ്ങൾ തെളിഞ്ഞു. താമര നിരന്ന് പുഷ്പിച്ചു. ഏത്പോലെ എന്നാൽ അസജ്ജന സംസർഗ്ഗം ഹേതുവാൽ യോഗം തെറ്റിയ ഒരാൾ വീണ്ടും യോഗനില ശീലിക്കുമ്പോൾ സന്തോഷിക്കുന്നതു പോലെ.

മഴക്കാലത്ത് ഉണ്ടായ ചളിയെ ശരൽ കാലം ഇല്ലാതാക്കി. അതുപോലെ 4 ആശ്രമങ്ങളിലും വസിക്കുന്നവർക്കുള്ള ദു:ഖങ്ങളെ ഹരിഭക്തി നിശ്ശേഷം തീർത്ത് പരിശുദ്ധൻമാരാക്കുന്നു.

മഴക്കാലത്ത് എല്ലാദിക്കിൽ നിന്നും കലങ്ങിയ വെള്ളം വീഴുന്നു. എന്നാൽ ശരത് കാലത്തിൽ ചില പാറയിടുക്കിൽ കൂടി ശുദ്ധ ജലം മാത്രം ഒഴുകുന്നു. ഇതു കർമ്മകാണ്ഡത്തിലെ യജ്ഞാദികളെ പുരോഹിതന്മാർ എല്ലായ്പോഴും ഉപദേശിക്കുന്നത് പോലെയും ജ്ഞാനികൾ അല്പം ചിലർക്കു മാത്രം വേദാ

ന്തസാരം ഉപദേശിക്കുന്നത് പോലെയും ഉപമിച്ചു.

ചെറു പൊയ്കകളിൽ ജീവിക്കുന്ന മത്സ്യങ്ങൾ അതിലെ വെള്ളം, ശരത്തിൽ വറ്റി പോകുന്നത് അറിയുന്നില്ല. ഏതുപോലെ എന്നാൽ സംസാരികളായ മൂഢ ജനങ്ങൾ അവരുടെ ആയുസ്സു നാൾതോറും ക്ഷയിച്ചുകൊണ്ടിരിക്കുന്നത് അറിയാത്തപോലെ.

നിലത്തിൽ ഉള്ള ചളിയും മറ്റും ശരത്തിലെ ഉഷ്ണത്താൽ വരണ്ട് ശുദ്ധമാകുന്നു. അതുപോലെ ശാസ്ത്രാഭ്യാസം സിദ്ധിച്ച് ധൈര്യം വന്നവർ ആത്മാവല്ലാത്ത ദേഹാദികളിലുള്ള മമതയെ ഉപേക്ഷിച്ച് പരിശുദ്ധരാകുന്നു.

വർഷകാലത്തിൽ സമുദ്രത്തിൽ അലകൾ ശബ്ദമുണ്ടാക്കുന്നു. എന്നാൽ ശരത്തിൽ അലകൾ കുറയുന്നതിനാൽ സമുദ്രം ശാന്തമാകയും ചെയ്യുന്നു. ഇതുപോലെ മനസ്സ് ക്ഷോഭിക്കുമ്പോൾ മനസ്സിന്ന് ശാന്തികുറയുന്നു. ക്ഷോഭം മാറിയാൽ മുനി മൗനമവലംബിച്ച് ശാന്തനാകുന്നു.

ശരത്തിൽ വെള്ളമൊഴുക്കു കുറഞ്ഞപ്പോൾ കൃഷിഭൂമിയിൽ തടകെട്ടി വെള്ളത്തെ അവിടവിടെ നിർത്തുന്നു. സസ്യങ്ങൾ ഉണങ്ങാതിരിപ്പാൻ. അതുപോലെ യോഗികൾ വിഷയങ്ങളിൽ നിന്ന് ഇന്ദ്രിയങ്ങളെ പിൻ വലിച്ച് ആത്മാവിൽ തന്നെ നിർത്തുന്നു.

ശരീരത്തിൽ കഠിനമായ ഉഷ്ണത്താൽ സൂര്യ കിരണങ്ങൾ തട്ടിയ സന്താപത്തെ, ചന്ദ്രൻ തന്റെ സുധാമയ കിരണങ്ങൾകൊണ്ട് ശമിപ്പിച്ച് ഉഷ്ണത്തെ ഇല്ലാതാക്കുന്നതു പോലെ, അജ്ഞാനാവസ്ഥയിൽ ദേഹം തന്നെ ആത്മാവ് എന്ന തോന്നൽ കാരണം ആധ്യാത്മികാദി താപത്രയത്താൽ ദു:ഖിച്ചവന്റെ സങ്കടത്തെ ആത്മജ്ഞാനം ഇല്ലാതാക്കുന്നു. അതേ മാതിരി വിരഹ ദു:ഖത്താൽ തപിച്ച ഗോപസ്ത്രീകളെ കൃഷ്ണൻ അവരുടെ മുമ്പിൽ പ്രത്യക്ഷനായി ദു:ഖത്തെ നശിപ്പിക്കുന്നു.

ശരത്തിൽ മേഘമറവില്ലാതെ ശോഭിക്കുന്ന ആകാശംപോലെ അഴുക്കുകൾ നശിച്ച് നിർമ്മലമായ മനസ്സ് അറിവ് വന്നപ്പോൾ ശോഭിച്ചു.

വൃഷ്ണികളുടെ നടുവിൽ സുധർമ്മയെന്ന സഭയിൽ കൃഷ്ണൻ ഇരിക്കുന്നത് പോലെ മേഘമറവ് ഒട്ടുമില്ലാതെ ആകാശത്തിൽ ചന്ദ്രനും നക്ഷത്രങ്ങളും ശോഭിച്ചു.

ഈശ്വര പ്രീതിക്കായി ചെയ്യുന്ന കർമ്മങ്ങൾ ഈശ്വരാനുഗ്രഹം നിമിത്തം പരമപുരുഷാർത്ഥം ജനിപ്പിക്കുന്നതുപോലെ. ശരത്തിൽ സന്തോഷമധികമുള്ളതിനാൽ പശുക്കൾ മാനുകൾ പക്ഷികൾ സ്ത്രീകൾ എന്നിവർ ഭർത്താക്കന്മാരോട് ചേർന്ന് ഗർഭിണികളായി.

താമര മുതലായവ ശരത്തിൽ സൂര്യോദയത്തിൽ പുഷ്പിച്ചു. ആമ്പല വികസിച്ചില്ല. ഏതുപോലെ എന്നാൽ നീതിമാനായ രാജാവ് ഭരിക്കുമ്പോൾ സൻമാർഗികൾ സന്തോഷിക്കയും ദുർമ്മാർഗ്ഗികൾ ദു:ഖിക്കയും ചെയ്യുന്നു.

ശർത്തിൽ പല വിധ ഉത്സവങ്ങളും ഗ്രാമീണതലത്തിൽ നടത്തുന്നു സന്തോഷാധിക്യത്താൽ. അതുപോലെ ശ്രീനാരായണാവതാരങ്ങളായ രാമകൃഷ്ണന്മാരെക്കൊണ്ടും ഭൂമി അത്യധികം ശോഭിച്ചു.

## 21-ാം അദ്ധ്യായം

ശരത്ത് കാലം വന്നപ്പോൾ ആകാശം തെളിഞ്ഞു. നദികളിലെല്ലാം ശുദ്ധ ജലം. സൂര്യൻ മേഘമറകൂടാതെ ഉത്സാഹപൂർവം വെളിച്ചം വീശി. കൃഷ്ണൻ പശുക്കളെ മേയ്ക്കാൻ സന്തോഷത്തോടെ ഒരുക്കം ചെയ്തു.

പുറപ്പെടാറായപ്പോൾ തന്റെ നാദശബ്ദം ഓടക്കുഴലിൽ കൂടി മുഴക്കി. ഈ സംഗീതം കേട്ടപ്പോൾ ഗോപ സ്ത്രീകളുടെ ഹൃദയങ്ങൾ തുടിച്ചു. മദനവികാരം മനസ്സിനെ കുഴപ്പത്തിലാക്കി. ചിലർ അവരുടെ ആത്മ സദൃശനായ പ്രേമ ദീപത്തെ കാണാൻ ഓടിച്ചെന്ന് മറവിൽ നിന്ന് ലജ്ജയോടെ ദർശിച്ച് നെടുവീർപ്പിട്ടു മടങ്ങി. ചിലർ മരക്കൊമ്പുകളിൽ കയറി നോക്കി-മടങ്ങി വന്നശേഷം അവരുടെ ദൃഷ്ടിയിൽ പെട്ട ആ കോമള സ്വരൂപത്തെ സഖികളുടെ മുമ്പിൽ വർണ്ണിച്ചു. മദനതാപം കൃഷ്ണനെ ഓർക്കുന്തോറും അധികരിച്ചു വന്നതിനാൽ ശരിക്ക് വിസ്തരിക്കാൻ അവർക്ക് കഴിയാതെ വന്നു. തലമുടി മാടി അതിൻമേൽ കിരീടവും, അതിൽ ഭംഗിയുള്ള മയിൽപീലിയും, കാതുകളിൽ ഭംഗി കൂടിയ ചെറിയ പുഷ്പവും, അരയിൽ മഞ്ഞപ്പട്ടും, കഴുത്തിൽ വർണ്ണശബളമായ പൂക്കളും ഇലകളും കൊണ്ട് കെട്ടിയ വൈജയന്തി മാലയും, ഓടക്കുഴൽ അധരത്തിൽ വെച്ച് അതിനെ അധരാമൃതം കുടിപ്പിച്ചും, മറ്റുമായിരുന്നു ഉണ്ണിയുടെ വേഷഭൂഷണം, കുഴലിലെ നാദം ആനന്ദപ്രദമെന്നു പറഞ്ഞാൽ പോരാ അത് ഹൃദയത്തിന്റെ അടിത്തട്ട് ഇളക്കി മറിച്ചിരുന്നു. ഗോപൻമാർ കൃഷ്ണ ലീലകളെ കീർത്തിച്ചു. പെൺകുട്ടികൾ മനസ്സിനെ കൃഷ്ണനിൽ അർപ്പിച്ച് ഓരോ പാദം വെക്കുമ്പോഴും അദ്ദേഹത്തെ സങ്കൽപേന ആലിംഗനം ചെയ്തിരുന്നു. കൃഷ്ണൻ ഈ പെൺ കുട്ടികളുടെ നേർക്ക് കടക്കൺ എറിഞ്ഞ് അവരെ കൂടുതൽ അനുരാഗികളാക്കിത്തീർത്തു.

അവർ വേണു(ഓടക്കുഴലിനെ) അസൂയയോടെ വീക്ഷിച്ചു "ഇതു ചെയ്ത ഭാഗ്യം. ഈ പ്രേമ സ്വരൂപന്റെ അധരാമൃതം എപ്പോഴും അനുഭവിച്ചു കൊണ്ടേ ഇരിക്കുന്നുണ്ടല്ലോ. നമുക്ക് അത് അപൂർവമായിട്ടല്ലേ ലഭിക്കുന്നുള്ളു. പുണ്യശാലി!"

ഈ വൃന്ദാവനം മഹാ പുണ്യ ഭൂമിയാണ്. നോക്കുന്ന സ്ഥലങ്ങളിലെല്ലാം അദ്ദേഹത്തിന്റെ കാൽപാടുകൾ കാണുന്നുണ്ടല്ലോ. പക്ഷിമൃഗാദികൾക്കും ആനന്ദം-മയിലാടുന്നു, കുയിൽ പാടുന്നു മൃഗാദികൾ ആനന്ദത്തോടെ അങ്ങുമിങ്ങും കുതിക്കുന്നു. മാൻപേടകൾ കൃഷ്ണസാരങ്ങളോട് ഒപ്പം നിന്ന് ഈ ഗാനങ്ങൾ കേട്ട് കുതൂഹലപ്പെടുന്നു. അവർ കൃഷ്ണനിൽ നിന്ന് ദൃഷ്ടി എടുക്കുന്നില്ല.

ദേവസ്ത്രീകൾ ഗാനങ്ങളിൽ രസിച്ച് വിമാനത്തിൽ കൂടെ യാത്ര ചെയ്യുമ്പോൾ മന്മഥ പീഡകൊണ്ട് അവരുടെ വസ്ത്രം അഴിഞ്ഞത് കൂടി അവർ അറിഞ്ഞില്ല.

പശുക്കൾ പുല്ല് തിന്നു കൊണ്ടിരിക്കുമ്പോൾ ഗാനം ശ്രദ്ധിച്ച് വായിലിട്ട പുല്ല് അരയ്ക്കാതെ സ്തബ്ധരായി ചെവി കൂർപ്പിച്ചു നില്ക്കുന്നു. പാൽ കുടിക്കുന്ന പശുക്കുട്ടികൾ പാൽ കുടിക്കാതെ അകിടിൽ മുഖം വെച്ച് നിശ്ശബ്ദമായി നില്ക്കുന്നു.

പക്ഷികൾ ഗാനം കേട്ട് മൗനമായി മരക്കൊമ്പുകളിൽ ഇരിക്കന്നു.

കാട്ടാള സ്ത്രീകൾ വൃന്ദാവനത്തിൽ സ്വൈരസല്ലാപ യാത്ര നടത്തുമ്പോൾ അവരുടെ കാലുകളിൽ ഒട്ടുന്ന പുല്ലിൽ പറ്റിയ കുങ്കുമം എടുത്ത് അവരുടെ സ്തനങ്ങളിലും മുഖങ്ങളിലും തേച്ച് അവരുടെ മദനവികാരത്തിന്ന് ശാന്തി വരുത്തുന്നു. ഈ കുങ്കുമം അവിടെ വരുന്നത് വനദേവതയായ രാധ വേണു ഗാനം കേട്ട് പരവശപ്പെടുമ്പോൾ ഭഗവാൻ തൃക്കാൽ രാധയുടെ മാറിലമർത്തി അവളുടെ താപത്തെ തീർക്കുന്നതുകൊണ്ടാണ്. അപ്പോൾ മാറിലുള്ള കുങ്കുമം ഭഗവൽ പാദങ്ങളിൽ പറ്റി അത് പുല്ലുകളിൽ പ്രവേശിച്ചതാണത്രെ.

ഗോവർദ്ധന പർവതം മഹാ ഭാഗ്യവാനാണ്. കാരണം ഭഗവാൻ അവിടെ പശുക്കളെ മേയ്ക്കുമ്പോൾ ഭഗവാന്ന് പുഷ്പം ഫലം വെള്ളം ഇവ കൊടുത്ത് സൽക്കരിക്കുന്നു.

ഗോപികൾ മദനതാപത്തിൽ വലഞ്ഞിരിക്കുമ്പോൾ അന്യോന്യം ഈ മാതിരി ഓരോന്ന് പറഞ്ഞ് ഭഗവാൻെറ ഗുണങ്ങളെ അവരുടെ സ്മരണയിൽ വരുത്തിക്കൊണ്ടിരുന്നു.

## 22-ാം അദ്ധ്യായം

വിവാഹിതരാകാത്ത, ഗോപസ്ത്രീകൾ ശ്രീകൃഷ്ണനെ അവരുടെ ഭർത്താവായി ലഭിപ്പാൻ ഒരു വ്രതം നടത്തിയിരുന്നു. ഹേമന്തഋതു. ധനുമാസം. ദേവീപൂജക്ക് പറ്റിയകാലം. അവർ ഭക്ഷണം ഉപേക്ഷിച്ച് വ്രതം തുടങ്ങി. അന്നഭക്ഷണത്തിന് പകരം. ഒരു നേരംമാത്രം ചാമ തിന ഇത്യാദി ലഘുധാന്യങ്ങൾ ആഹാരമായി സ്വീകരിച്ചു. അത് ദേവിക്ക് നിവേദ്യം. (ഹവിഷ്യം) സമർപ്പിച്ച് അതാണ് ഇവർ ഭക്ഷിക്കുക. ദേവന്നുള്ളത് ഹവിസ്സെന്നും ദേവിക്കുള്ളത് ഹവിഷ്യം എന്നും പേർ.

അരുണോദയത്തിൽ കാളിന്ദിയിൽ സ്നാനംചെയ്ത് കരയിൽ മണൽ കൊണ്ട് ദേവിയുടെ പ്രതിമ ഉണ്ടാക്കി. ആ പ്രതിമയെ പൂജിക്കുന്നു. ചന്ദനം മാല്യം ധൂപം ദീപം. നാളികേരം തുളസി. ഫലങ്ങൾ ഉണക്കലരി ഇവയാണ് പൂജാസാമഗ്രികൾ. പൂജാമന്ത്രം.

കാർത്ത്യായനീ മഹാമായേ
മഹായോഗിന്യധീശ്വരി
നന്ദഗോപസുതം ദേവം
പതിം മേ കുരുതേ നമഃ

ഈ മന്ത്രംകൊണ്ട് ആവാഹിച്ച് ഭഗവാനെ ഭർത്താവായി ലഭിക്കാൻ ദേവിയൊട് പ്രാർത്ഥിക്കുന്നു. ദൈവത്തെ എല്ലാവർക്കും ഭർത്താവായി വരിക്കാം. സ്ത്രീണാംതു ദൈവതം ഭർത്താ എന്നാണ് സ്മൃതി. ഭഗവാൻ സ്ത്രീകളുടെ മാത്രമല്ല പുരുഷൻമാരുടേയും ഭർത്താവാണ്--ഭർത്താവ് എന്നാൽ ഭരിക്കുന്നവൻ എന്നർത്ഥം.

1 മാസക്കാലമാണ് ഈ വ്രതം. അടുത്ത വീട്ടുകാരേയും വിളിച്ചുണർത്തി എല്ലാവരും ചേർന്ന് പുലരാനുള്ളപ്പോൾ കൈകോർത്തുപിടിച്ചു കൃഷ്ണലീലകൾ പാടി കുളിക്കാൻ പോകുന്നു.

ഒരു നാൾ ഇവർ വസ്ത്രങ്ങളെല്ലാം അഴിച്ച് കരയിൽവെച്ച് ജലക്രീഡചെയ്ത് പാടുകയുണ്ടായി. കൃഷ്ണൻ അവരുടെ പ്രാർത്ഥന അറിഞ്ഞ് അവരുടെ അടു

ക്കൽ കൂട്ടുകാരോടുകൂടി വരുകയുണ്ടായി.

ഭഗവൽ പ്രസാദത്തിന്ന് ഭഗവതിയെ പ്രസാദിപ്പിക്കേണം എന്നു മാത്രമല്ല ഭഗവാനും ഭഗവതിക്കും വ്യത്യാസവുമില്ല. എല്ലാം ഏകമാണ്. എന്നതും അറിയേണം. ഭഗവാൻ 1 മാസം കൊണ്ട് അവർക്ക് പ്രത്യക്ഷനായി. ഭക്തിയുടെ തീവ്രത.

ഭഗവാൻ അവരുടെ വിഴുപ്പു വസ്ത്രങ്ങളെ കൂസലെന്യെ എടുത്ത് മരത്തിൽ കയറി അതിൻെറ കൊമ്പത്തുവെച്ചു. ചങ്ങാതിമാരോടുകൂടി മരത്തിൽ കയറി ഇരുന്നു.

പെൺകുട്ടികളെ നോക്കി. കുമാരികളെ, നിങ്ങളുടെ വസ്ത്രം വേണമെങ്കിൽ ഇവിടെവന്ന് എടുത്തുകൊണ്ടുപോകുക. എല്ലാം ഇവിടെ ഭദ്രമായി വെച്ചിട്ടുണ്ട്. എന്ന് പറഞ്ഞു.

വസ്ത്രഹീനരായ ഇവർക്ക് ഈ മധുരവാക്കുൾ മൻമഥതാപത്തെ ഇളക്കി മറിച്ചു. അന്യോന്യം നോക്കി ലജ്ജിതരായി ചിരിച്ചു. അവരുടെ അഭീഷ്ടം സാധിച്ചുവെന്നു കരുതി. പക്ഷേ, ലജ്ജ വസ്ത്രഹീനരായതുകൊണ്ട് അവരെ ബുദ്ധിമുട്ടിച്ചു. പ്രത്യേകിച്ചും അവരുടെ മൻമഥദൈവം ചങ്ങാതിമാരുടെ കൂടെ വന്നത്കൊണ്ട്. ഈ സാഹചര്യത്തിൽ ഈ സന്ദർഭത്തിൽ അവർ ഏകാന്തനായി കാണാനാണ് ഇഷ്ടപ്പെട്ടത്.

തണുത്ത് വിറയ്ക്കുന്ന അവർ ഭഗവാനോടിങ്ങിനെ പറഞ്ഞു. "അങ്ങുന്ന് ഇങ്ങിനെ ചെയ്യരുത്. അങ്ങ് ഞങ്ങളുടെ പ്രിയനാണ്. അങ്ങയേക്കാൾ ഞങ്ങൾക്ക് പ്രിയമായിട്ട് ഈ ലോകത്തിൽ ഒന്നുംതന്നേ ഇല്ല. ഞങ്ങൾക്ക് തണുപ്പ് സഹിക്കവയ്യ. ഞങ്ങൾക്ക് വസ്ത്രം തരേണം. വസ്ത്രമില്ലാതെ ഞങ്ങൾ എങ്ങിനെ പുറത്തുവരും. അൽപം കാരുണ്യം കാണിക്കുക.

ഹേ ശ്യാമസുന്ദര, അന്യരോട് ചേർന്ന് വസ്ത്രം എടുത്തതിലാണ് ഞങ്ങൾക്ക് കഷ്ടം. അങ്ങ് മാത്രമായിരുന്നുവെങ്കിൽ വിരോധമില്ലായിരുന്നു. മറ്റുള്ളവർ അറിയാനിടയായാൽ അങ്ങയിൽ കളങ്കം--ദൂഷ്യപ്പേർ വരുന്നത് ഞങ്ങൾക്ക് പൊറുക്കാൻ വയ്യ.

അങ്ങയുടെ ദാസികളായ ഞങ്ങളോട് അങ്ങക്ക് ഇഷ്ടാനുസരണം, പ്രവൃത്തിക്കാം. എന്നാൽ ഇപ്പോൾ വസ്ത്രം തരൂ."

ചിലർ അപ്പോൾ ചിലഭേദവാക്കുകളും പറഞ്ഞു. "വസ്ത്രം തന്നില്ലെങ്കിൽ ഞങ്ങൾ അങ്ങയുടെ അച്ഛനോട് പറയും"

ചിലർ ഇങ്ങിനെയും--ധർമ്മജ്ഞാ. നഗ്നകളായ സ്ത്രീകളെ കാണരുത് എന്ന് ധർമ്മശാസ്ത്രം ഉൽഘോഷിക്കുന്നു.

കന്യായോനിം പശുക്രീഡാം
നഗ്നസ്ത്രീം പ്രകടസ്തനീം
ഉൻമത്തം പതിതം ക്രുദ്ധം
യന്ത്രസ്ഥം നാവലോകയേത്.

അപ്പോൾ കൃഷ്ണനുണ്ണി പറഞ്ഞു. മനോഹരികളെ, നിങ്ങൾ എൻെറ ദാസികളാണെങ്കിൽ ഞാൻ പറയുന്നത് അനുസരിക്കേണം.

കുമാരികൾ ഗുഹ്യപ്രദേശം രണ്ടു കൈകൾ കൊണ്ടും മറച്ച്, പുറത്തേക്ക് വന്നു. ഗത്യന്തരമില്ലാതെ--യോനിപ്രകടനം മരണതുല്യമാകയാൽ താപത്തോടെ

യാണ് വന്നത്.

"വസ്ത്രം കൂടാതെ വെള്ളത്തിൽ ക്രീഡിച്ചത് ദേവൻമാരെ നിന്ദിച്ച പ്രവൃത്തിയാണ്. പ്രായശ്ചിത്തമായി കൈകൾ ശിരസ്സിൽവെച്ച് ഭൂമിയിൽ വീണ് നമസ്കാരം ചെയ്ത് വസ്ത്രം വാങ്ങിക്കൊൾവിൻ.

"ജലത്തിൽ അഗ്നിയും ദേവൻമാരുമുണ്ട്. ജലത്തിൽ മൂത്രം ഒഴിക്കരുത്. മലം വിസർജ്ജിക്കരുത്. തുപ്പരുത്. വസ്ത്രഹീനരായി കുളിക്കരുത്" എന്നു പറഞ്ഞു.

ഗോപികൾ:- "ചെയ്ത അപരാധം പൊറുക്കേണം." വ്രതഭംഗം വരരുത് എന്ന് വിചാരിച്ച് കൈൾ പൊക്കി ഭഗവാനെ-പ്രിയതമനെ കൺകുളിരെ ദർശിച്ച് നമസ്കരിച്ചു.

ഭഗവാൻ സന്തുഷ്ടനായി വസ്ത്രം തിരികെ കൊടുത്തു.

കൃഷ്ണൻ ഈ വിധം ചെയ്തതിൽ ആർക്കും ലവലേശം കോപമില്ല. മറിച്ച് അവർ സന്തുഷ്ടകളായി--അവരുടെ ശുദ്ധപ്രേമം.

വസ്ത്രങ്ങൾ ഭംഗിയായ് ധരിച്ച് കടക്കൺകൊണ്ട് ഭഗവാനെ വീക്ഷിച്ച് രതിക്രീഡക്ക് ഞങ്ങൾ തയ്യാറാണെന്ന് തോന്നിപ്പിക്കവിധം നിന്നു.

അപ്പോൾ ഉണ്ണി പറഞ്ഞു. "പതിവ്രതകളെ, നിങ്ങൾ എന്നെ ആഗ്രഹിച്ച് കാർത്ത്യാനിവ്രതം എടുത്തുവല്ലോ. അത് ശരൽകാല രാത്രികളിൽ സാധിക്കും. എന്നോട് കൂടിചേരാനിടവരും."

എന്നെ പ്രേമിച്ചത് വിഷയാശയോടെ ആണെങ്കിലും, ഭക്തിയാകുന്ന അഗ്നി ആ ആശയെ വിത്ത് അഗ്നിയിലെന്നപോലെ വറുത്തെടുക്കുന്നു. ജ്ഞാനാഗ്നി സ്വരൂപത്തിൽ വെച്ച കാമം. നിഷ്കാമരൂപത്തിൽ ജ്ഞാനാനന്ദ ഭാവത്തിൽ പ്രകാശിക്കും. നിങ്ങൾ വ്രജത്തിലേക്ക് ഇപ്പോൾ പോകുവിൻ."

ഭഗവാനെ വിട്ടുപോവാൻ ഇഷ്ടമില്ല. എങ്കിലും കൽപനയെ നിറവേറ്റണമെന്ന് വിചാരിച്ച് മടങ്ങി. ഭഗവാൻെറ ശൃംഗാരചേഷ്ടകളും പുഞ്ചിരിയും ഓർത്തോർത്തു മന്ദം മന്ദം നടകൊണ്ടു.

ഗ്രീഷ്മകാലത്തിൽ ഉഷ്ണവെയിലിൽ സഞ്ചരിക്കുമ്പോൾ ഒരു ദിവസം കൂട്ടുകാരോടു പറഞ്ഞു. "ഈ വൃക്ഷങ്ങൾ ഭാഗ്യശാലികളാണ് പരോപകാരം ചെയ്യുന്നവർ. ഈ ഉഷ്ണത്തിൽ നമുക്ക് തണൽതന്ന് ആശ്വാസം തന്നുവല്ലൊ."

കൂട്ടുകാർ യമുനയിലിറങ്ങി കൈകാൽ കഴുകി വിശപ്പും ദാഹവും തീർക്കാൻ കുറേ വെള്ളം കോരികുടിച്ചു.

## 23-ാം അദ്ധ്യായം

രാമകൃഷ്ണൻമാരുടെ ചങ്ങാതിമാർ പറഞ്ഞു. കൃഷ്ണാ, രാമാ. ഞങ്ങൾക്ക് ഇന്നെന്തോ കലശലായ വിശപ്പ്. അതിന്ന് അവിടുന്ന് വല്ല പരിഹാരവും കാണണം. ഈ മരങ്ങളിൽ പറ്റിയ കനികളൊന്നും കാണുന്നില്ല.

ഭഗവാന്ന് അടുത്ത ഗ്രാമത്തിലെ ഒരു ഭക്തയായ ബ്രാഹ്മണസ്ത്രീക്ക് സായുജ്യം കൊടുക്കേണം. അതിന്നുപായം ചിന്തിച്ചു. ഈ കുട്ടികളെ അതിന്ന് ഉപകരണമായി ഉപയോഗിക്കാൻ തീർച്ചയാക്കി.

ഈ അടുത്ത ഗ്രാമത്തിൽ ബ്രാഹ്മണർ ആംഗീരസം എന്ന യാഗം നടത്തുന്നുണ്ട്. നിങ്ങൾ ആ യാഗശാലക്ക് ചെല്ലുവിൻ. അവിടെചെന്ന് ഞങ്ങളു

ടെ-(രാമകൃഷ്ണൻമാരുടെ) പേരിൽ  അന്നം യാചിപ്പിൻ.

(ഇവർ ബ്രഹ്മവാദികൾ (വേദം ചെല്ലുന്നവർ) ആണ്. പക്ഷേ വേദാർത്ഥം അറിയുകയില്ല. വേദാർത്ഥം അറിയാത്തവർക്ക് ഭക്തി ഉണ്ടാകയില്ല. അവർ കർമ്മഠൻമാർ മാത്രമാണ്. ഗോപൻമാരെ ഇത് ധരിപ്പിക്കേണമെന്ന ഒരാവശ്യവും ഉണ്ടായിരുന്നു.)

ഗോപൻമാർ യാഗശാലയിൽ ചെന്നു. ബ്രാഹ്മണരെ നമസ്കരിച്ചു. കൃഷ്ണന്റെ പേരിൽ അന്നം യാചിച്ചു. അവരൊന്നും മിണ്ടിയില്ല. നിങ്ങൾ ദീക്ഷയിൽ ഇരിക്കുന്നവരാകയാൽ ഞങ്ങളുടെ ഉച്ഛിഷ്ടാന്നം ഭക്ഷിച്ചുകൂടാ എന്നാണെങ്കിൽ പശ്വാലംഭനം  കഴിഞ്ഞിരിക്കുന്നുവെന്ന് ഞങ്ങൾ അറിയുന്നു. അതുകൊണ്ട് കഴിക്കാം.

ഇവരുടെ യാചന അവർ ആരുംതന്നെ കേട്ട ഭാവം നടിച്ചില്ല. ഇവർ അന്തഃകരണശുദ്ധി വന്നവരല്ല. നശ്വരമായ സ്വർഗ്ഗാദികളിൽ മാത്രമാണ് അവരുടെ കണ്ണ് ഇഹലോകത്തിലെന്നപോലെ സ്വർഗ്ഗത്തിലും  കുറേ സുഖമനുഭവിക്കേണമെന്ന് മാത്രമാണ് അവരുടെ ആവശ്യം.

അവർ ബ്രാഹ്മണശ്രേഷ്ഠൻമാരാണ്, ഉൽകൃഷ്ടൻമാരാണ് എന്നും, ദീക്ഷകാലത്ത് ബ്രാഹ്മണേതരോട് സംസാരിക്കുന്നത് തന്നെ പാപമാണെന്നും ആണ് ധാരണ. ജാതി മതം  ദേഹത്തെ സംബന്ധിച്ച ആചാരമാണ്. ദേഹിയുടേതല്ല. എല്ലാ ദേഹിയും ഒന്നാണെന്നും ജാതിമതാചാരം നിഷിദ്ധമാണെന്നും ഇവർ അറിഞ്ഞിരുന്നില്ല. ഞങ്ങൾ ഭക്ഷിക്കട്ടെ. ശേഷം തരാമെന്നുകൂടെ ആരും പറഞ്ഞില്ല. അവർ നിരാശരായി മടങ്ങി.

ബലരാമൻ ഈ കുട്ടികൾ നിരാശരായി മടങ്ങിയ വാർത്ത അറിഞ്ഞ് കോപിഷ്ടനായി. പക്ഷേ കൃഷ്ണൻ ശാന്തത കൈവിട്ടില്ല.

"യാചിക്കുന്നവർക്ക് മാനമോ നാണമോ പാടില്ല. ഭർത്താവ് തരുന്നില്ലെങ്കിൽ ഭാര്യയോട് ചോദിക്കേണം. എന്നതുപോലെ പുരുഷൻമാർ തന്നിട്ടില്ലെങ്കിൽ നിങ്ങൾ അവരുടെ  ഭാര്യമാരോട് ഗൃഹങ്ങളിൽചെന്ന് ചോദിക്കേണ്ടിയിരുന്നു. അതുകൊണ്ട് നിങ്ങൾ ഒരിക്കൽ കൂടി പോയി സ്ത്രീകളോട് ചോദിക്കുവിൻ.

നിങ്ങൾ അവരോട് അന്നം വേണമെന്ന് ആവശ്യപ്പെടേണ്ട. ഞങ്ങൾ 2പേരും ഇവിടെ വന്നിട്ടുണ്ട് എന്നുമാത്രം പറഞ്ഞാൽ മതി. അവർ എന്റെ ഭക്തകളാണ്. ഭർത്താക്കൻമാർക്ക് അന്നാദികൾ ഒരുക്കി ശുശ്രൂഷിക്കുന്നുണ്ടെങ്കിലും മനസ്സ് എന്നിലാണ്."

ഗോപൻമാർ വിപ്രപത്നികളുടെ അടുക്കൽചെന്നു. രാമകൃഷ്ണൻമാർ അടുത്ത പ്രദേശത്ത്  വന്നിട്ടുണ്ടെന്നറിയിച്ചു.

അവരുടെ മനോഭാവം മുഖത്തിൽ സ്പുരിച്ചത് കണ്ടപ്പോൾ കുട്ടികൾ സന്തോഷിച്ച്  ധൈര്യസമേതം പറഞ്ഞു. അവർ രണ്ടുപേരും വിശന്നിരിക്കയാണ്. കൂടെ ഞങ്ങളും ഉണ്ട്. ഞങ്ങൾക്ക് വിഭവങ്ങളോടുള്ള ആഹാരം വേണം.

വിപ്രൻമാരോട് ഈ വിധത്തിൽ അവർ പറഞ്ഞിരുന്നില്ല.

പത്നീമാർ പരിശുദ്ധകളാണ്. ഭഗവൽ ലീലകൾ കേട്ട് കേട്ട് ഭഗവാനിൽ മനസാ ലയിച്ചിരിക്കുന്നവരായിരുന്നു. ഭഗവത്ദർശനം കിട്ടാൻ കൊതിച്ചിരിക്കുന്നവരായിരുന്നു. ഭഗവാനെ ദർശിക്കാൻ ഒരു നല്ല അവസരം  കിട്ടിയതിലുള്ള

സന്തോഷം മാത്രമല്ല ഭഗവാന്ന് അവർ തയ്യാറാക്കിയ ആഹാരം സ്നേഹപാരവശ്യത്തോടെ ഭുജിപ്പിക്കയും ചെയ്യാമെന്നോർത്ത് അതീവ സന്തോഷം പ്രകടിപ്പിച്ചു.

ഉടനെ ചതുർവിധമായ അന്നങ്ങൾ ഭക്ഷ്യം ഭോജ്യം ലേഹ്യം ഊഷ്യം എന്നിവ തയ്യാറാക്കി അവർതന്നെ എടുത്ത് ഭഗവൽ സന്നിധിയിലേക്ക് ഓടി. അവരുടെ ബന്ധുക്കളും ഭർത്താക്കൻമാരും അവരുടെ പോക്ക് നിരോധിച്ചു തടുത്തു. അവർ അത് വകവെച്ചില്ല. സമുദ്രത്തിലേക്ക് ഓടുന്ന നദികളേപോലെ അവർ കുതിച്ചു.

ശ്യാമള കോമള നിറം, പീതാംബരം, വനമാല, കിരീടം, അതിൽ മയിൽ പീലികൾ, സഖാവിൻെറ തോളിൽ ഒരു കൈ, മറ്റേക്കയ്യിൽ താമര, കാതുകളിൽ പൂക്കൾ, ഈ വേഷത്തിലായിരുന്നു കൃഷ്ണൻ.

കണ്ട ഉടനെ സന്തോഷാധിക്യംകൊണ്ട് മനസ്സ് ഭഗവാനിൽ ലയിച്ചു. അന്യ ഭാവനകൾ എല്ലാം നശിച്ചു കണ്ണടച്ചു. അൽപം കഴിഞ്ഞപ്പോൾ വീണ്ടും ഒരു നോക്കു കാണാൻ കണ്ണുകൾ തുറന്നു. ആനന്ദത്തിൽ മുഴുകി. സങ്കൽപത്താൽ ആലിംഗനം ചെയ്തു. ഹൃദയപള്ളിയറയിൽ പിടിച്ചു കിടത്തി. എല്ലാ ദുഃഖവും അവസാനിച്ചു.

പതിപുത്രാദികളെല്ലാം ഐഹികത്തിൽ മാത്രമുള്ളവരാണെന്നും, നശ്വരവുമാണെന്നും അവ നിസ്സാരമാണെന്നും എന്നാൽ ഭഗവാൻ സർവ്വോപരി ശ്രദ്ധേയനാണെന്നും അറിഞ്ഞവരായിരുന്നു ഇവർ.

അനന്യാ ചിന്തയന്തോമാം
യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം,
യോഗക്ഷേമം വഹാമ്യഹം. ഗീത.

എന്നതിനെ നല്ലവണ്ണം ഗ്രഹിച്ചിരിക്കുന്നവരായിരുന്നു ഇവർ.

ഭഗവാൻ അവരോട് പറഞ്ഞു. മഹാഭാഗ്യവതിളെ നിങ്ങൾ എന്നെ കാൺമാൻ വന്നതാണല്ലോ. നിങ്ങൾക്ക് സ്വാഗതം--ഞാൻ നിങ്ങൾക്ക് എന്തു ചെയ്യേണം. പറയുവിൻ. എന്നിൽ പരമസ്നേഹത്തെവെച്ചു പുലർത്തുന്നവരെ എനിക്കും പ്രിയമാണ്.

ഫലേച്ഛ ഇല്ലാത്ത പ്രേമം-അത് ഭക്തി-മറ്റൊരു ഫലത്തേയും നിങ്ങൾ കാംക്ഷിക്കരുത്. നിങ്ങൾ ഈ വിധത്തിലുള്ളവരാണ്. അതിനാൽ ശുദ്ധചിത്തൻമാരായി. നിങ്ങളുടെ മനസ്സിൽ തുച്ഛമായ വല്ല ആഗ്രഹങ്ങളും ഉണ്ടെങ്കിൽ അത് എല്ലാം ഉപേക്ഷിച്ച് എന്നിൽ പരമഭക്തിയുള്ളവരാകേണം. മഹാഭാഗ്യവതികളെ എന്ന് സംബോധന ചെയ്തതിൻെറ താൽപര്യമതാണ്.

"നിങ്ങൾ യാഗശാലക്ക് മടങ്ങിപ്പൊയ്കൊൾവിൻ. കൃതാർത്ഥകളായാലും. നിങ്ങൾ മടങ്ങിപ്പോകേണ്ടത് ആവശ്യമാണ്. നിങ്ങളുടെ ഭർത്താക്കൻമാർ ചെയ്യുന്ന യാഗത്തിന് പരിസമാപ്തി വരുത്തുന്നതിന്ന് നിങ്ങളുടെ സാന്നിദ്ധ്യം ആവശ്യമാണ്. നിങ്ങൾ പതിവ്രതമാരല്ലേ. ഭർത്താക്കൻമാരുടെ അനുഗ്രഹം സമ്പാദിക്കേണം. ഭർത്തൃപുത്രാദികളിൽ ഇപ്പോൾ നിങ്ങൾക്ക് താൽപര്യമില്ലെങ്കിലും ധർമ്മകർമ്മപരിസമാപ്തിക്ക് നിങ്ങൾ അവരോടൊരുമിച്ചുണ്ടാകേണം."

ബ്രാഹ്മണികൾ പറഞ്ഞു. "ഭഗവാനെ, എല്ലാം ഉപേക്ഷിച്ച് അങ്ങയുടെ സമീപത്ത് വന്നിരിക്കുന്ന ഞങ്ങളോട് തിരിച്ചു പോകാൻ പറയുന്നുവല്ലോ.

ഇത് വിപരീതമല്ലെ. ഞങ്ങളെ അങ്ങയുടെ ദാസികളായി സ്വീകരിക്കേണം."

ഭർത്തൃശുശ്രൂഷചെയ്ത് അവരുടെ അനുഗ്രഹം നേടേണമെന്ന് അങ്ങയുടെ അഭിപ്രായത്തെ അനുകൂലിക്കേണ്ട എന്ന് ആലോചിക്കേണ്ടതിൻെറ കാരണം മറ്റൊന്നുമല്ല. ഭർത്താക്കൻമാരും അമ്മയച്ഛൻമാരും നിരോധിച്ചിട്ടും ഞങ്ങൾ ഇവിടെവന്നു. തിരിച്ചുപോയാൽ അവർ ഞങ്ങളെ സ്വീകരിക്കയില്ല. അങ്ങയുടെ തൃപ്പാദത്തിൽ ശരണാഗതരായ ഞങ്ങൾക്ക് സ്വർഗ്ഗസുഖവും വേണ്ട മറ്റൊന്നും തന്നെ വേണ്ട- ഞങ്ങൾക്ക് അങ്ങയുടെ ദാസ്യഭാവംമാത്രം മതി. ഇനിമേൽ വിഷയസുഖത്തിൽ താൽപര്യം തോന്നാത്ത വിധം ഞങ്ങളുടെ മനോരാഗങ്ങളെ വേരോടെ അറുക്കേണം." ഭഗവാൻ അപ്പോൾ അവരോടു പറഞ്ഞു.

നിങ്ങളുടെ യജ്ഞ ഭാഗം അനുഭവിക്കുന്ന ദേവൻമാർ നിങ്ങൾ ദോഷവതികളല്ലെന്ന് ഭർത്താക്കൻമാരെ ഉപദേശിക്കും. എൻെറ ദേഹസാമീപ്യം നിങ്ങൾക്ക് അനുവദിച്ചാൽ ലോകർ അപഹസിക്കും. ദേഹസാമീപ്യത്തെ ആഗ്രഹിക്കേണ്ട. മനോസാമീപ്യമാണ് വേണ്ടത്. എല്ലായ്പ്പോഴും നിങ്ങളുടെ മനസ്സ് എന്നിൽ ഉറച്ചിരിക്കട്ടെ. എന്നാൽ ദേഹനാശത്തിൻശേഷം എൻെറ കൂടെ ചേരാം.-

ബ്രാഹ്മണികൾ ഭഗവാൻെറ കൽപനയനുസരിച്ചു

സർവധർമ്മദൻ പരിത്യജ്യ.

മാമേകം ശരണം വ്രജ

അഹംത്വാസർവപാപേഭ്യോ.

മോക്ഷയിഷ്യാമി മാശുചഃ-ഗീത.

ഇതാണ് ഇവിടെ ഉണ്ടായത്. പത്നികൾക്ക് ഭർത്തൃസന്നിധിയിൽ നല്ല വരവേൽപാണ് കിട്ടിയത്. അവർ ഭർത്താക്കന്മാരോട് ചേർന്ന് യാഗസമാപ്തി വരുത്തി.

ഒരു വിപ്രപത്നിയെ ബ്രാഹ്മണർ ബലാൽക്കാരമായി തടുത്തുനിർത്തിയപ്പോൾ അവൾ ഭഗവാനെ വിളിച്ച്ഉറക്കെ കരഞ്ഞ് ഭഗവാനിൽ ലയിച്ചു. ശരീരം വെടിയുകയുണ്ടായി. ഇതു കണ്ട് പുരുഷന്മാർ അവരുടെ തെറ്റു മനസ്സിലാക്കി പശ്ചാതപിച്ചു.

സ്ത്രീകൾ കൊണ്ടു വന്ന ആഹാരപദാർത്ഥങ്ങളെ താനും ചങ്ങാതിമാരും തൃപ്തിയാം വണ്ണം ഭക്ഷിച്ചു.

പത്രം പുഷ്പം ഫലം തോയം

യോമേ ഭക്ത്യാ പ്രയച്ഛതി.

തദഹം ഭക്ത്യുപഹൃത

മശ്നാമി പ്രയതാത്മനഃ-ഗീത-

ഭഗവാൻ ഗീതയിൽ പറഞ്ഞത് ഇവിടെ പ്രത്യക്ഷമായി അനുഭവപ്പെട്ടു.

അനേകം ഗോപിമാരെ സ്വീകരിച്ച ഭഗവാൻ വിപ്രപത്നികളെ സ്വീകരിക്കാഞ്ഞത് ആചാരത്തിന്ന് വിരോധമാകരുത് എന്നു കരുതിയാണ്. ദാമ്പത്യത്തിന്ന് പ്രതിലോമം പറ്റില്ല എന്ന് കരുതിയിട്ടും ആവാം. അവരെ മടക്കി അയച്ചത്. ലോകത്തിൽ ധർമ്മസ്വഭാവം പ്രകാശിപ്പിക്കാനാണ്. എന്നാൽ ഗോപസ്ത്രികളേ സ്വീകരിച്ചതോ. അവരുടെ രാഗവൃത്തിയെ പരിഹരിച്ച് ശുദ്ധഭക്തിയെ ജനിപ്പിക്കാനുമായിരുന്നു.

വിപ്രന്മാർ പശ്ചാത്തപിച്ചു. "രാമകൃഷ്ണന്മാർ യാചിച്ച അന്നം നാം കൊടുത്തില്ലല്ലോ. ആ ഭാഗ്യം ലഭിച്ചത് യാതൊരുയജ്ഞവും ചെയ്യാത്ത മൂഢ കളെന്ന് നാം വിചാരിക്കുന്ന നമ്മുടെ സ്ത്രീകൾക്കാണല്ലോ". അവരുടെ ഭക്തിയുടെ മാഹാത്മ്യത്തെ ഓർത്ത് പുരുഷന്മാർ അസൂയപ്പെട്ടു. തങ്ങളുടെ ഭക്തിയില്ലായ്മയിൽ വ്യസനവും ഉണ്ടായി.

"ഭക്തി കൊണ്ട് നമ്മളെക്കാൾ യോഗ്യരാണ് നമ്മുടെ ഭാര്യമാർ. അവർ സംസ്കാര ശൂന്യകളാണ്. ഉപനയനം ഇല്ലാത്തവർ. വേദംപഠിക്കാത്തവർ ആശ്രമങ്ങളില്ലാത്തവർ. എന്നെല്ലാം ധരിച്ച് നാം അഹംഭാവികളായി പെരുമാറി വന്നു. എന്നാൽ അവരുടെ ദൃഢഭക്തി നമുക്കില്ലാതെആയി. ഭഗവാൻ അവ ർക്ക് ദർശനം കൊടുത്തു. അവർ കൊടുത്ത ആഹാരം തൃപ്തിയോടെ ഭുജിച്ചു. അവരെ അനുഗ്രഹിച്ചു ആശ്ചര്യം.

ഭഗവാൻ ആഹാരം യാചിച്ചത് നമ്മുടെ അറിവില്ലായ്മയെ നീക്കി നമ്മളെ അനുഗ്രഹിപ്പാൻ വേണ്ടിയാണ്. അദ്ദേഹത്തിൻെറ കാരുണ്യം നമ്മളിൽ പൊഴി ക്കുകയാണ് ചെയ്തത്".

അവർ എല്ലാവരും ഭഗവാനെ നമസ്കരിച്ചു. അവർക്ക് ഭഗവാൻെറ ദർശനം കിട്ടേണമെന്ന് മോഹമുണ്ടായി. എന്നാൽ കംസമഹാരാജാവിനെ ആലോചിച്ച പ്പോൾ ഭയചകിതരായി ആ ഉദ്ദേശം വേണ്ടെന്നു വെച്ചു.

## 24-ാം അദ്ധ്യായം

ഭഗവാൻ ബ്രാഹ്മണരുടെ അജ്ഞാനത്തേയും അഹങ്കാരത്തേയും നീക്കു കയും യാതൊരുവിധ സംസ്കാരവുമില്ലാത്ത സ്ത്രീകൾ അവരേക്കാൾ ഭക്തി കാരണം ഉയർന്ന പദവിക്കർഹരാണെന്ന് മനസ്സിലാക്കികൊടുക്കുകയും ചെയ്തു.

ഈ അദ്ധ്യായത്തിൽ ദേവേന്ദ്രൻെറ അഹംഭാവത്തേ അടക്കുകയാണ് ഭഗ വാൻ ചെയ്യുന്നത്.

ഗോപനേതാക്കന്മാർ അവസരവാദപരമായി പലതും സംസാരിക്കുന്ന തായും ചില തീരുമാനങ്ങൾ എടുക്കുന്നതായും കണ്ടു. കൃഷ്ണനുണ്ണി അതെന്താണെന്നറിയാൻ വേണ്ടി തൻെറ പിതാവിനോട് അന്വേഷിച്ചു.

"സമഭാവനയുളളവർക്ക് ശത്രുമിത്രഭേദം ഇല്ല. എന്നാൽ ഭേദഭാവനയുണ്ടെ ങ്കിൽ ശത്രുവും ഉദാസീനനും ഒരുപോലെ ആവും. സുഹൃത്തുക്കളാണങ്കിൽ അവരെ ആത്മസദൃശമായി കരുതി ഏതുകാര്യവും. അവരോട് ആലോചിക്കു കയും ചെയ്യും. ഞാൻ അങ്ങയുടെ പുത്രനാണല്ലോ. എന്നോട് പറയുന്നത് കൊണ്ട് അങ്ങക്ക് ദോഷമില്ല"

അപ്പോൾ നന്ദഗോപർ പറഞ്ഞു. "ഞങ്ങൾ ഒരു യാഗം നടത്താൻ പോക യാണ്. ലോകത്തിൽ സാധാരണ ചെയ്തുവരാറുളളതാണ്. ഇന്ദ്രനെ സങ്കൽപി ച്ചാണ് യജ്ഞം. ഇന്ദ്രൻ വർഷത്തിൻെറ ദേവതയാണ്. മേഘങ്ങൾ ഇന്ദ്രൻെറ മൂർത്തികളാണ്. മേഘങ്ങളാണല്ലോ സകലചരാചരങ്ങൾക്കും പ്രാണനും ബലവും ശക്തിയും സതൃപ്തിയും നൽകുന്നത് ഞങ്ങൾ വൈശ്യന്മാർ കൃഷി വലന്മാരാണ്. കൃഷിക്ക് വെളളം അത്യാവശ്യവുമാണ്. വർഷം കാരണം ഭൂമിവിളവുതരുന്നു. ആവിളവുകൊണ്ട് ആ ദേവനെ ആരാധിച്ചില്ലെങ്കിൽ കൃത

ഘ്നതയാവും- (ഇന്ദ്രൻ= ഇംധനൻ ദധാതി= ധരിക്കുന്നു) - ഈ വിധം ഇന്ദ്രനെ ആരാധിക്കാതിരുന്നാൽ ധർമ്മാർത്ഥ കാമം എന്ന പുരുഷാർത്ഥ പ്രാപ്തികൾക്ക് വിഘ്നങ്ങൾ നേരിടും".

ഭഗവാൻ ഇന്ദ്രനെ ഒന്ന് പരീക്ഷിക്കാൻ വേണ്ടി. യാഗവിഘ്നം ചെയ്യുവാനാലോചിച്ചു. "അച്ഛാ, ഇന്ദ്രനല്ല മഴപെയ്യിക്കുന്നത്. മഴ അതാത് കാലത്ത് ഉണ്ടാവുന്നതാണ്. കർമ്മത്തിനനുസരിച്ച് ഫലം കിട്ടുന്നു. നാം നല്ല കർമ്മങ്ങൾ ചെയ്താൽ അതിൻെറ ഫലം നന്മയായി വരും. അതുകൊണ്ട് മഴക്ക് വേണ്ടി ഇന്ദ്രയാഗം വേണ്ട. നമുക്ക് ആഹാരാദികൾ തരുന്നത് ഈപർവതമാണ്. ഗോവർദ്ധനം- ഇത് നമ്മുടെ പശുക്കൾക്ക്വേണ്ട പുൽതരുന്നു. നമുക്ക് അവിടുത്തെ മരങ്ങളിൽ നിന്ന് പച്ചക്കറി പഴങ്ങൾ മുതലായ ഭക്ഷണപദാർത്ഥങ്ങൾ ധാരാളം കിട്ടുന്നു. അതുകൊണ്ട് ഇത്രയും ഉപകാരം ചെയ്യുന്ന ഈ പർവതത്തിന്നാണ് നാം പൂജ നൽകേണ്ടത്.

നല്ല മധുരപലഹാരങ്ങൾ, പായസം ഇവ ഉണ്ടാക്കേണം വേദജ്ഞരായ ബ്രാഹ്മണർ യാഗാഗ്നി ഉജ്വലിപ്പിക്കട്ടെ. അവർക്ക് ഭക്ഷണവും, പശുദാനവും, ദക്ഷിണയും കൊടുക്കേണം.

അന്നദാനത്തിന്ന് പാത്രം നോക്കേണ്ട. സാധുക്കളായ നായാടി മുതലായവർക്കും അന്നം കൊടുക്കണം. ശോഭയുള്ള വസ്ത്രങ്ങൾ ധരിച്ച് പശുക്കളെ കുളിപ്പിച്ച് അലങ്കരിപ്പിച്ച് അവരോടു കൂടെ ഗോവർദ്ധനത്തെ പ്രദക്ഷിണം ചെയ്യേണം. ഇതിൽ വളരെ ശ്രദ്ധ വേണം. നമ്മുടെ അവശതകൾ ഗോവർദ്ധനം ഇല്ലായ്മ ചെയ്യും".

കൃഷ്ണനുണ്ണി ഇങ്ങനെ പറഞ്ഞപ്പോൾ ഗോപന്മാർ ഇത് സ്വീകരിച്ചു. പറഞ്ഞപോലെ എല്ലാം ചെയ്തു. ഗോപസ്ത്രികളും ബ്രാഹ്മണരും ഭക്തിയോടെ ഗിരിപ്രദക്ഷിണം ചെയ്തു.

ഭഗവാൻ, ഗോവർദ്ധനം-ദൈവമാണ് എന്ന് വിശ്വസിപ്പിക്കാൻ വേണ്ടി ഒരു ശരീരമെടുത്ത് ഗോവർദ്ധനത്തിലിരുന്ന്. പർവതത്തിന്ന് സമർപ്പിച്ച വണ്ടിക്കണക്കിൽ ഭക്ഷണപദാർത്ഥങ്ങൾ എല്ലാം ഭുജിച്ചു.

ഇന്ദ്രൻ ഇതുപോലെ എപ്പോഴെങ്കിലും ചെയ്തിട്ടുണ്ടോ. കൊടുത്തനിവേദ്യം മുഴുവൻ പർവതംതിന്നുവല്ലോ. എന്നു പറഞ്ഞു. എല്ലാവരും അതു സമ്മതിച്ചു. പർവതത്തെ എല്ലാവരും നമസ്കരിച്ചു ഈ പർവതം എന്ത് രൂപം വേണമെങ്കിലും എടുക്കും. ഇതിനെ അവഗണിച്ചാൽ കാട്ടിലെ മൃഗങ്ങളുടെ രൂപം എടുത്ത് നമ്മെ ദ്രോഹിക്കും. അത് കൊണ്ട് അതിനെ നമസ്കരിക്കേണം.

ഇതെല്ലാം കഴിഞ്ഞ് അവർ എല്ലാവരും ഗോകുലത്തേക്ക് തിരിച്ചുപോയി.

## 25-ാം അദ്ധ്യായം

ദേവേന്ദ്രൻ രാജോഗുണപ്രധാനിയാണല്ലോ താൻ ഇത് വലിയ അപമാനമായി കരുതി. കോപം കലശലായി. കാര്യകാര്യങ്ങളെപറ്റി ഒന്നും ചിന്തിച്ചില്ല. അഹങ്കാരം മൂർദ്ധന്യത്തിലെത്തി. ഗോകുലവാസികളുടെ പിൻബലം ആർ എന്നൊന്നും ചിന്തിച്ചില്ല.

തൻെറ പ്രളയ മേഘസമൂഹത്തെ വരുത്തി- അവരോട് ഗർജ്ജിച്ചു. "വീടും കുടിയും ഇല്ലാത്ത മാട്ടുകാരുടെ ഗർവം ഞാൻ മാറ്റി കൊടുക്കാം. മരണം ഇല്ലാ

ത്തവരാണ് ദേവന്മാർ. അവരുടെ ഏകഛത്രാധിപതിയാണ് ഞാൻ. കൃഷ്ണൻ മാനുഷരൂപനാണ്. അതുകൊണ്ട് മരണമുള്ളവനാണ്. അവൻ ആശ്രയമുണ്ട് എന്നാണ് ഇവരുടെ നാട്യം. ഞാൻ അത് അവസാനിപ്പിക്കാം.

നിങ്ങൾ ഗോകുലത്തെ വർഷം കൊണ്ട് പ്രളയമാക്കി എല്ലാം വെള്ളത്തിലാക്കണം".

മേഘങ്ങൾ അൽപം മടിച്ചു. ഇന്ദ്രൻ അപ്പോൾ പറഞ്ഞു; "ഭീതി വേണ്ട. ഞാൻ നിങ്ങളുടെ ഒപ്പം വരാം".

ഈ പ്രളയ കാല മേഘങ്ങളെ ഇഷ്ടംപോലെ വർഷിക്കാൻ വിട്ടു. ഗോകുലത്തിൽ കൽമാരിവർഷം. ഭൂമി എങ്ങും ജലമയം. ഗോക്കളും ഗോപന്മാരും സ്ത്രീകളും ആബാലവൃദ്ധം കൃഷ്ണനു ചുറ്റും കൂടി.

ദുരഹങ്കാരിയായ ഒരുവന്റെ ഐശ്വര്യമദം കാരണം ബലഹീനരായ ഗോപ ഗോപികൾ കഷ്ടപ്പെട്ടു. ഭഗവാൻ അവരുടെ ദൈന്യതയിൽ അൽപം വിഷമിച്ചു. അവരെ സഹായിക്കേണം എന്ന് വ്യക്തമായി.

ഗോപന്മാരോട്പറഞ്ഞു. ഇത് ഇന്ദ്രന്റെ കോപംകൊണ്ടുണ്ടായ അനിഷ്ട ഫലമാണ്. യാഗം ഇന്ദ്രന്നു ചെയ്യാതെ ഗോവർദ്ധന പർവതത്തിന്ന് അർപ്പിച്ചതാണ് കാരണം- ഇപ്പോൾ മഴ പെയ്യുവാനുള്ള കാലവുമല്ല. സാധാരണ കാലത്ത് കൂടി ഇത്ര കാഠിന്യം വർഷത്തിന്നുണ്ടാവാറില്ല.

ഇന്ദ്രന്റെ ഈ ദുഷ്പ്രവൃത്തിയിൽ നിന്ന് ഗോവർദ്ധനം നമ്മളെ രക്ഷിക്കും.

ഭഗവാൻ ഗോവർദ്ധനപർവതത്തെ വേരോടെ പറിച്ച് കുട പോലെ കയ്യിലെടുത്തു- മഴയെ തടുത്ത്. പശുക്കളേയും ആബാലവൃദ്ധം ജനങ്ങളേയും കുടക്കുള്ളിലാക്കി. 7 ദിവസം ഈ കുട പിടിച്ചു ഭഗവാൻ നിന്നു. ഇന്ദ്രൻ ആകുന്നവണ്ണം മേഘങ്ങളെകൊണ്ട് മഴപെയ്യിപ്പിച്ചു. മേഘങ്ങളുടെ ശക്തി നിശ്ശേഷമായി മഴപെയ്യാൻ വയ്യാതായി. ഇന്ദ്രൻ ഇത്കണ്ട് തന്റെ ഗർവത്തിന്ന് ചുട്ട അടികിട്ടിയപോലെ കരുതി. മേഘങ്ങളെ പിൻവലിച്ചു.

മഴ എല്ലാം കഴിഞ്ഞു. ആകാശം ശാന്തമായി. ഗോപന്മാരോട് അവരവരുടെ ഗൃഹങ്ങളിലേക്ക് മടങ്ങിക്കൊൾവാൻ പറഞ്ഞു. ഗൃഹങ്ങൾക്ക് ഒരു പോറലു പോലും പറ്റിയിരുന്നില്ല.

ഗോവർദ്ധന പൂജകൊണ്ട് ഗോവർദ്ധനം പ്രസാദിച്ചു നിങ്ങളെ രക്ഷിച്ചു. എന്ന് ഭഗവാൻ പറഞ്ഞു.

ഗോപന്മാരും ഗോപിമാരും ഉണ്ണിയെ ചുറ്റിവളഞ്ഞു. തയിർ, അക്ഷതം ജലം ഇവകൊണ്ട് ഉണ്ണിയെ ഉഴിഞ്ഞ് ആശീർവദിച്ചു. ചെറുബാലന്മാർ ഉണ്ണിയുടെ കാൽതലോടി. തയിർ കൊണ്ട് പൊട്ടു തൊട്ടു. അതിന്മീതെ അക്ഷതം (ഉണക്കലരിയും മഞ്ഞപൊടിയും കൂടികലർന്നത്)ധരിപ്പിച്ചു. ജലം കൊണ്ടു ഉഴിഞ്ഞു. അത് താഴത്ത് കൊട്ടി. വൃദ്ധന്മാർ, മാതാപിതാക്കന്മാർ ആലിംഗനം ചെയ്തു. ദേവാദികൾ പുഷ്പവൃഷ്ടി ചെയ്തു. ഗൻധർവ്വന്മാർ പാട്ടുപാടി. ഗോപികമാർ ഭഗവല്ലീലകൾപാടി. എല്ലാവരും ആനന്ദത്തിൽ ആറാടി.

## 26-ാം അദ്ധ്യായം

കൃഷ്ണനുണ്ണിയുടെ ഓരോ ലീലകളും ആശ്ചര്യകർമ്മങ്ങളും കണ്ട് ഗോപ

ന്മാർ ആശ്ചര്യത്തോടെ നന്ദനോട് പറഞ്ഞു. പൂതനാനിഗ്രഹം മുതൽ ഗോവർദ്ധനോദ്ധാരണം വരെയുള്ള ലീലകളെ അമാനുഷമാണെന്ന് വർണ്ണിച്ചു. മായയുടെ പ്രഭാവമാണ് അതായത് എല്ലാം മായാജാലമെന്നാണ് അവർ ശങ്കിച്ചത്. അവന്ന് 7 വയസ്സ് മാത്രമേ ഇപ്പോൾ പ്രായമുള്ളു. ജനനം മുതൽക്കേ തുടങ്ങിയതാണ് ഈ മായാജാലം.

നന്ദൻ പറഞ്ഞു." ഗർഗ്ഗമുനി എന്നോട് ഇവന്റെ ജാതകം പരിശോധിച്ച് പറഞ്ഞിട്ടുണ്ട്. ഒരോ യുഗത്തിലും അവതരിക്കുന്ന ഇവന്ന് ഓരോ നിറമായിരിക്കും. വെളുപ്പ് തുടുപ്പ്, മഞ്ഞ, കൃഷ്ണ. ഇപ്പോൾ കൃഷ്ണവർണ്ണമാണ്. മുമ്പൊരിക്കൽ ഇവൻ വസുദേവ പുത്രനായിരുന്നു. അതുകൊണ്ട് വാസുദേവൻ എന്ന് വിളിച്ചിരുന്നു. ഇവൻ നിങ്ങൾക്ക് പാരലൗകീകസുഖങ്ങൾ തരും. ദുഷ്ടനിഗ്രഹം ചെയ്ത് ശിഷ്ടപരിപാലനം ചെയ്യും. ബഹുജനങ്ങളിൽ പുണ്യം ചെയ്തവർക്കേ ഇവനെ സ്നേഹിക്കാൻ സന്ദർഭം കിട്ടുകയുള്ളു. അവരുടെ ശത്രുക്കൾക്ക് ഇവന്റെ കാരുണ്യം നിമിത്തം അവരെ ഒന്നും ചെയ്യാൻ കഴികയില്ല. ഇവൻ വിഷ്ണു തുല്യനാണ്. ആശ്ചര്യപ്പെടേണ്ട. ഇവൻ നാരായണാംശമാണ് എന്ന് ഞാൻ വിശ്വസിക്കുന്നു". എന്ന് പറഞ്ഞിരുന്നു.

ഇങ്ങിനെ ഒക്കെ പറഞ്ഞാലും കൃഷ്ണൻ സാക്ഷാൽ ഭഗവദവതാരമാണെന്നു തോന്നിയില്ല കൃഷ്ണസ്തുസ്വയം ഹരിഃ എന്ന്- ഭഗവാന്റെ മായാജാലം!

ഗോപന്മാർ കൃഷ്ണനേയും നന്ദനേയും പൂജിച്ചു.

## 27-ാം അദ്ധ്യായം

ഗോവർദ്ധനം 7 ദിവസം അഹോരാത്രം ശ്രമം കൂടാതെ ഒറ്റക്കയ്യിൽ ഏന്തി നിന്ന് ഈ ഗോകുല വാസികളെ രക്ഷിച്ച മഹാശ്ചര്യം കണ്ട. ദേവേന്ദ്രൻ ഭയന്നു. സ്വർഗ്ഗ ലോകത്തിലെ കാമധേനു തന്റെ വംശജരെ രക്ഷിച്ചതു കണ്ട് വളരെ സന്തോഷിച്ചു. ദേവേന്ദ്രൻ കാമധേനുവിനോടു കൂടി ഗോകുലത്തേക്ക് ഭഗവദ്ദർശനത്തിന്നായിവന്നു. ഇന്ദ്രൻ ഭഗവാനെ ദർശിച്ച ഉടനെ ദണ്ഡനമസ്കാരം ചെയ്തു. ഈ വിധം പറഞ്ഞു സ്തുതിച്ചു.

"പ്രഭോ കൃഷ്ണാ, അങ്ങു വെറും സത്വസ്വരൂപമാണ് രജഃ തമോഗുണം അങ്ങക്ക് തീരെ ഇല്ല. സത്വാൽ സംജായതെ ജ്ഞാനം" അറിവില്ലായ്മയാകുന്ന സംസാരബന്ധം അങ്ങക്കില്ല. എന്നെ അങ്ങ് ശിക്ഷിച്ചു. എന്റെ അഹങ്കാരത്തിന്ന് നല്ല പ്രഹരം തന്നു. അത് ഞാൻ സന്തോഷത്തോടെ സ്വീകരിക്കുന്നു. അങ്ങയെ മറന്ന് പ്രവർത്തിച്ചതിന് ശിക്ഷ ഉചിതമായി. എന്റെ മദം. എനിക്ക് മാപ്പു തരേണം. ഞാൻ അങ്ങയെ നമസ്കരിക്കുന്നു സകാമകർമ്മത്തിന്റെ ഫലമായി ഇന്ദ്രപട്ടം കിട്ടിയപ്പോൾ മദം മൂത്തു. ഭഗവാനെ തന്നെ തിരസ്കരിച്ചു. ഇപ്പോൾ എന്റെ അഹങ്കാരം നശിച്ചു. അങ്ങയെ ഞാൻ ശരണം പ്രാപിക്കുന്നു".

ഭഗവാൻ മറുപടി പറഞ്ഞു "ഇന്ദ്രാ, നീ എന്റെ ഭക്തനായി തുടരുന്നതിന്നു പകരം അഹങ്കാരിയായി എന്നെ അവഗണിച്ചു. അപ്പോൾ ഞാൻ നിന്നെ നന്നാക്കി എടുക്കേണമെന്ന്ആലോചിച്ചു. അതുകൊണ്ടാണ് ഞാൻ ഇതെല്ലാം ചെയ്തത്. എന്റെ ഭക്തന്മാർക്ക് ഐശ്വര്യത്തിമിര് വന്ന് നശിക്കുന്നത് കഷ്ടമാണ്. അപ്പോൾ അവർക്ക്, ചെറിയ ശിക്ഷകൊടുത്ത് എന്റെ സ്മരണ

അവരിൽ ഉണ്ടാക്കും. അഹങ്കാരം ഉപേക്ഷിച്ച് സ്വർഗ്ഗത്തിലേക്ക് പോയ്ക്കൊൾക. എൻെറ ആജ്ഞ തെറ്റാതെ പാലിക്കുക. ക്ഷേമം സംഭവിക്കും".

കാമധേനു പറഞ്ഞു "ഭഗവാനെ അവിടുത്തെ അപാരമായ കാരുണ്യം കൊണ്ട് എൻെറ മക്കൾ മരണ വക്ത്രത്തിൽ നിന്ന് രക്ഷപ്പെട്ടു. ഇന്ദ്രൻ പശുക്കളെ എല്ലാം വെള്ളം കൊണ്ടു മുക്കി. അങ്ങ് രക്ഷിച്ചു. അതു കൊണ്ട് ഇനി മേൽ അങ്ങാണ് ഞങ്ങളുടെ ഇന്ദ്രനും രക്ഷകർത്താവും. ഞാൻ അങ്ങക്ക് അഭിഷേകം ചെയ്യട്ടെ.

കാമധേനു തൻെറ സ്തനങ്ങൾ ധാരാളം ചുരത്തി ഭഗവാനെ തൻെറ പാൽ കൊണ്ട് അഭിഷേകം ചെയ്ത് നന്ദി പ്രകടിപ്പിച്ചു.

അദിതിദേവിയായ തൻെറ മാതാവിൻെറ കൽപന അനുസരിച്ച് ദേവേന്ദ്രനും ഐരാവതം എന്ന തൻെറ ആനയുടെ തുമ്പിക്കൈകൊണ്ട് ഗംഗാ വെള്ളമെടുത്ത് അഭിഷേകം ചെയ്തു ഗോവിന്ദൻ (ഗോക്കളേയും ഗോകുലത്തേയും പരിപാലിക്കുന്നവൻ) എന്ന പേരും വിളിച്ചു. ഞാൻ ദേവന്മാരുടെ ഇന്ദ്രനാണെങ്കിൽ അങ്ങ് ഗോക്കളുടേത് എന്ന് മാത്രമല്ല ഗോകുലം എന്ന സമസ്തലോകത്തേയും പരിപാലിക്കുന്നവനുമാണ്.

നാരദൻ തമ്പുരുമീട്ടിയും ഗന്ധർവ്വന്മാർ മുതലായവർ പാട്ടുപാടിയും നൃത്തം ചെയ്തും ഭഗവാനെ ആനന്ദിപ്പിച്ച് സ്തുതിച്ചു. സമസ്തജീവജാലങ്ങളും ഇതെല്ലാം കണ്ട് സന്തോഷിച്ചു. ദേവേന്ദ്രനും മറ്റും ദേവലോകത്തേക്ക് മടങ്ങിപ്പോരുകയും ചെയ്തു.

## 28-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ നന്ദഗോപർ വരുണ ലോകം പ്രവേശിച്ച കഥപറയുന്നു.

ഏകാദശി ദിവസം വൈഷ്ണവർക്ക് വിശേഷമാണല്ലോ. നന്ദഗോപർ ഏകാദശി അനുഷ്ടിച്ച് ദ്വാദശികഴിയുന്നതിന്മുമ്പ് പാരണ നടത്തേണമെന്ന് ഉദ്ദേശിച്ച് പുലരുന്നതിന്മുമ്പ് കാളിന്ദിയിൽ പ്രവേശിച്ചു.

ശാസ്ത്രപ്രകാരം ഏകാദശി കഴിഞ്ഞ് ദ്വാദശി ദിവസം പാരണകഴിക്കേണമെന്നാണ്. പുലരുമ്പോൾ ദ്വാദശി ഇല്ലെങ്കിൽ അർദ്ധരാത്രി ആയാലും സ്നാനം കഴിച്ച് വേണ്ടത് ചെയ്യേണം. അർദ്ധരാത്രിസമയം അസുരവേളയാണ്. അപ്പോൾ ജലത്തിൽ ഇറങ്ങരുത്. നന്ദൻ ഭഗവൽഭക്തനായ തനിക്ക് ഒരു ഹാനിയും തട്ടില്ല എന്ന മനോധൈര്യത്തിൽ കാളിന്ദിയിൽ ഇറങ്ങി മുങ്ങി. ജലരക്ഷകനായ വരുണൻെറ ഭൃത്യന്മാരിലൊരുവൻ നന്ദനെ എടുത്ത് വരുണലോകത്തേക്ക് കൊണ്ടുപോയി.

സ്നാനത്തിന്ന് ചെന്ന നന്ദൻ മടങ്ങിവരാത്തത് കണ്ടപ്പോൾ ഗോപന്മാർ രാമകൃഷ്ണന്മാരുടെ അടുക്കൽ ചെന്ന് ആവലാതി പറഞ്ഞു. ഭഗവാൻ കാര്യം മനസ്സിലാക്കി. അച്ഛനെ തേടിച്ചെന്നു കാളിന്ദിയിൽ. അവിടെ ജലത്തിൽ മുങ്ങി വരുണലോകത്തേക്ക് പോയി.

വരുണ ദേവൻ കൃഷ്ണ ഭഗവാനെ കണ്ടപ്പോൾ എഴുന്നേറ്റ് സ്വീകരിച്ച് നമസ്കരിച്ചു. വിശേഷപ്പെട്ട പൂജാ സാധനങ്ങൾ കൊണ്ട് പൂജിച്ചു.

"അങ്ങയുടെ പാദദർശനസ്പർശന ഭാഗ്യം എനിക്ക് കിട്ടിയതിൽ ഞാൻ

ഭാഗ്യവാനായി. ഇന്നാണ് ഞാൻ അർത്ഥവാനായത്. തൻെറ ഭൃത്യനാണ് നന്ദഗോപർ ആരാണെന്നറിയാത്തതു കൊണ്ട് ഇങ്ങോട്ടു കൊണ്ടുപോന്നത്- അത് എനിക്ക് ഉപകാരമായി. കാരണം മറ്റൊന്നുമല്ല. അങ്ങയെ ദർശിക്കുവാൻ സാധിച്ചുവല്ലൊ- അങ്ങ് എന്നെ അനുഗ്രഹിക്കേണം. എൻെറ ഭൃത്യർ ചെയ്ത കുറ്റത്തെ അങ്ങ് പൊറുത്ത് ക്ഷമിക്കേണം. എന്നെ അനുഗ്രഹിക്കേണം."

ഭഗവാനെ ഈ വിധ വാക്കുകൾ കൊണ്ട് പ്രസാദിപ്പിച്ചശേഷം കൃഷ്ണൻ പിതാവിനേയും കൂട്ടി ഗോകുലത്തേക്ക് മടങ്ങി.

നന്ദൻ താൻ മുമ്പൊരിക്കലും ദർശിക്കാത്ത ഐശ്വര്യ സാധനങ്ങൾ വരുണപുരിയിൽ കണ്ട് ആശ്ചര്യപ്പെട്ടു. വരുണൻ തൻെറ പുത്രൻെറ മുമ്പിൽ ഭൃത്യഭാവത്തിൽ പെരുമാറുന്നത് കണ്ട് വിസ്മയിച്ചു. ഈ വിവരങ്ങളെല്ലാം തൻെറ ബന്ധുക്കളോടും മറ്റും സന്തോഷാശ്ചര്യത്തോടെ വീണ്ടും വീണ്ടും പറഞ്ഞു.

ഗോപന്മാർക്ക് ഇപ്പോൾ നല്ലവണ്ണം മനസ്സിലായി അവരുടെ കൃഷ്ണൻ മറ്റാരുമല്ല സാക്ഷാൽ പരമാത്മാവായ പരമേശ്വരൻ തന്നെ എന്ന്. അപ്പോൾ അവർ ശ്രീവൈകുണ്ഠം എന്ന പരബ്രഹ്മസ്വരൂപനായ നാരായണ മൂർത്തിയുടെ ലോകം കാണേണമെന്ന് ആഗ്രഹിച്ചു.

ഇത് ഭഗവാൻ മനസ്സിലാക്കി അവർ തന്നോട് അപേക്ഷിക്കാതെ തന്നെ ആ ആഗ്രഹം നിറവേറ്റാൻ ഒരുമ്പെട്ടു.

ഭക്തന്മാരുടെ എന്താഗ്രഹവും നിറവേറ്റാൻ തനിക്ക് സന്തോഷം ആണെന്ന് അവരെ അറിയിപ്പിക്കേണം എന്ന് കരുണ തോന്നി. ഭഗവാൻ ത്രിഗുണാത്മികയായ പ്രകൃതിയുടെ സംബന്ധമില്ലാത്ത വേദപ്രസിദ്ധമായ ബ്രഹ്മമയമായ ഭഗവത്സ്വരൂപത്തെ ഗോപന്മാർക്ക് കാട്ടികൊടുത്തു. കൃഷ്ണൻ ഗോപന്മാരെ ബ്രഹ്മപ്രദത്തിൽ കൊണ്ടുപോയി സ്നാനം ചെയ്യിച്ചു. വൈകുണ്ഠ ലോകം കാണിച്ചു കൊടുത്തു.

നന്ദൻ മുതലായ ഗോപന്മാർ വൈകുണ്ഠ ലോകത്തേയും അവിടെ വേദങ്ങൾ ശരീരമെടുത്തു കൃഷ്ണഭഗവാനെ സ്തുതിച്ചുനില്ക്കുന്നതിനേയും കണ്ട് ആനന്ദസമുദ്രത്തിൽ മുഴുകി. അല്പം കഴിഞ്ഞ് അവരെ ഉണർത്തിയപ്പോൾ മുമ്പിലത്തെപോലെ അവരുടെ കൃഷ്ണനെ അവരുടെ മുമ്പിൽ കാണുകയും ചെയ്തു ഇത് അവരിൽ ആശ്ചര്യം ഉണ്ടാക്കി വൈകുണ്ഠത്തിലെ കൃഷ്ണനും അവരുടെ മുമ്പിൽ നിൽക്കുന്ന കൃഷ്ണനും ഒന്നാണെന്ന് അവർ ബോധവാന്മാരായി. കൃഷ്ണസ്തു സ്വയം ഹരിഃ എന്ന് ലോകത്തെ നന്ദന്മാർ മുഖേന വെളിപ്പെടുത്തി.

## 29-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ ഭഗവാൻെറ മന്മഥജയത്തെപറ്റി പറയുന്നു.

കഴിഞ്ഞ അദ്ധ്യായങ്ങളിൽ പശുകുട്ടികളേയും ഗോപന്മാരേയും മറച്ച ബ്രഹ്മാവിൻെറ അഹങ്കാരത്തെ മാറ്റി; ഗോവർദ്ധന പൂജകൊണ്ട് ഇന്ദ്രമദമടക്കി. വരുണ ലോകഗമനത്താൽ വരുണനേയും ജയിച്ചു. ഇനി വിഷമകാരനായ മന്മഥനെ ജയിക്കാൻ ഈ അദ്ധ്യായത്തിൽ ശ്രമിക്കുന്നു.

ശരത് കാലം. പരിപൂർണ്ണ ചന്ദ്രൻ ഉദിക്കുന്ന രാവുകളിൽ പുഷ്പങ്ങൾ

വികസിച്ച് കാറ്റ് സുഗന്ധം പരത്തുന്നു. ഗോപകുമാരികൾക്ക് അവരുടെ മനോവികാരങ്ങൾ അലതല്ലുന്നു ഈ വിശേഷപ്പെട്ട രാവിൽ ഉണ്ണി, സഹായത്തിന്ന് യോഗമായയെ ആശ്രയിച്ചു.

ഉണ്ണിക്ക് ഇപ്പോൾ വയസ്സ് 7. പെൺകുട്ടികൾക്കും അത്രതന്നെ വയസ്സുണ്ടാവാം.

ശൃംഗാര രസമാണ് ഭഗവാൻ സ്പുരിപ്പിച്ചത്. ഈ പ്രായത്തിലുള്ള കുട്ടികൾക്ക് വിഷയാനുഭവം ഉണ്ടാവാൻ വഴിയില്ല, എന്ന് തോന്നേണ്ട. കാലം ദ്വാപരയുഗമാണ്.

ആനന്ദം മുഖ്യമായി 3 വിധമാണ് ബ്രഹ്മാനന്ദം, വിഷയാനന്ദം, വിദ്യാനന്ദം. വിഷയാനന്ദം, എന്നത് സ്ത്രി പുരുഷ സംഗത്തിൽ നിന്ന് അനുഭവിക്കുന്നതാണ് മുഖ്യമായും. ഇത് എല്ലാ ജീവജാലങ്ങൾക്കും പ്രകൃതി നിശ്ചയിച്ചതാണ്. പ്രകൃതി എന്നാൽ മായ. സൃഷ്ടാവിൻെറ ഉദ്ദേശം സന്താനോല്പാദനം. അതിന്നു പ്രേരിപ്പിക്കുന്നതാണ് ഇന്ദ്രിയസുഖവും ശൃംഗാരചേഷ്ഠകളും. ഇതിൻെറ അധിഷ്ഠാനദേവൻ മന്മഥനാണ്.

മന്മഥൻ ദേവനാണ്- വളരെ ശക്തിമാനാണ്. തൻെറ വലയിൽ കുടുങ്ങാത്ത ജീവജാലമില്ല. കാരണം സന്താനോല്പാദനം പുഷ്ടിപ്പെടേണ്ടത് ഭഗവാൻെറ ആവശ്യമാണ്.

ഈ മന്മഥന്ന് ഒരു വിചാരം "ബ്രഹ്മാവ് ഇന്ദ്രൻ ചന്ദ്രൻ ഋഷികൾ മുതലായവർ എൻെറ വലയിൽ കുടുങ്ങിയവരാണ് എൻെറ പ്രഭാവം കാരണം അവരെല്ലാം അബദ്ധത്തിൽ ചാടീട്ടുണ്ട്. എൻെറ ഉപകരണം സ്ത്രീ എന്ന മൂർത്തിയാണ്. ഞാൻ സ്ത്രീയിൽ സകല മോഹങ്ങളും പ്രഭാവവും സ്ഥാപിച്ചിട്ടുണ്ട്. ഭോഗാസക്തന്മാർ, അതിനാൽ ധാർമ്മികമായോ അധാർമ്മികമായോ, പരോക്ഷമായോ, പ്രത്യക്ഷമായോ, അടുത്തോ, ദൂരത്തോ, തുറന്നോ , രഹസ്യമായോ സ്ത്രീമൂർത്തിയിൽ ആസക്തരായി ഭോഗകാംക്ഷതയുടെ പരിപൂർണ്ണതയെ വരുത്താൻ ശ്രമിക്കുന്നു".

"മൗഢ്യവും കുബുദ്ധിയും കൊണ്ട് കേവലം മർക്കട വൈരാഗ്യം വെച്ച് ലൗകീകഖ്യാതി, പ്രതാപം മുതലായ തുച്ഛഫലങ്ങളെ ആഗ്രഹിച്ച് സ്ത്രീദേവതയെ പരിത്യജിക്കുന്ന അല്പം ചിലർ ഉണ്ട്. അവർ പിന്നീട് പീഡിതരാകുന്നു."

" ഞാൻ ശിവനേയും തോല്പിച്ചിട്ടുണ്ട്. ഒരിക്കൽ ഹരകോപാഗ്നിയിൽ ഞാൻ ദഹിച്ചിട്ടുണ്ട് എന്നാൽ എൻെറ പ്രഭാവം വർദ്ധിച്ചതേ ഉള്ളു. എൻെറ ശരീരം നശിച്ചാലും എൻെറ പഞ്ചബാണങ്ങളാൽ ഹരൻ കാമാർത്തനായില്ലെങ്കിലുംആബാണങ്ങളെ ഉപേക്ഷിപ്പാൻ അദ്ദേഹത്തിന്ന് കഴിഞ്ഞില്ല. ഹരിയെ ഒഴിച്ച് മറ്റെല്ലാവരും പീഡിതരായിട്ടുണ്ട്. ഹരി ഈ ഭൂമിയിൽ അവതാരമെടുത്തു വരുമ്പോൾ ഒരു കൈനോക്കേണമെന്നുണ്ട്. മത്സ്യകൂർമ്മാവതാരങ്ങളോ രാമാവതാരമോ അതിന്ന് പറ്റിയില്ല ഒരിക്കൽ കൂടി വരുന്നതായാൽ ഒന്നു പരീക്ഷിക്കാം" ഇങ്ങിനെ മനഃപാൽ കുടിച്ച് ഗർവിഷ്ഠനായിരിക്കുമ്പോഴാണ് കൃഷ്ണാവതാരമുണ്ടായത് ദ്വാപരാവസാനത്തിൽ.

ഈ അവതാരത്തിൽ ബാല്യലീലകളിൽ മദനന്ന് ഒന്നും ചെയ്‌വാൻ ഉണ്ടായില്ല. അവൻ വിചാരിച്ചു, തന്നെ ഭയന്നാണ് ബാല്യകാലജീവിതത്തിൽ കൃഷ്ണൻ അധികം വ്യാപൃതനായത്. എന്നാൽ ബാല്യലീലാവസാനത്തിൽ

കൈശോരലീല പ്രകാശിപ്പിച്ച്, രമണീമനോഹരനായ നവകിശോരമൂർത്തി യമുനാതീരത്തിൽ, വികാരം ഗോപകന്യകളിൽ ഉണ്ടാക്കുന്ന മധുരമുരളീനാദം ചെയ്തപ്പോൾ, ഞാൻ പരീക്ഷിക്കാനാലോചിച്ചു പറ്റിയില്ല. അനന്തരം കാർത്ത്യായനീ വ്രതകാലത്ത് ഗോപകന്യകകളുടെ വസ്ത്രം അപഹരിച്ചപ്പോൾ ഞാൻ ശ്രമിച്ചു. ആ പെൺകിടാങ്ങൾ കൃഷ്ണപാദത്തിൽ ദേഹം, മനസ്സ്, ബുദ്ധി, ഹൃദയം, ജീവിതം, യൗവനം എല്ലാം സമർപ്പിച്ചു. അപ്പോൾ അദ്ദേഹം അടുത്തു കാണാം എന്നു പറഞ്ഞ് പിന്മാറി. പിന്നെ ബ്രാഹ്മണ പത്നികളെ കിട്ടി. അവരും എല്ലാം ഭഗവാന്നു കാഴ്ചവെച്ചു. അപ്പോൾ എനിക്ക് ശരിയായ അവസരം കിട്ടിയില്ല. കാരണം, രാമനും മറ്റു ഗോപകുമാരന്മാരും അടുത്തുണ്ടായിരുന്നു. ഒറ്റക്ക് കിട്ടും, അപ്പോൾ എൻെറ പ്രഭാവം പഞ്ചശരങ്ങളുടെ മഹിമ കാണിച്ചു കൊടുക്കാമെന്ന് കരുതി.

പിന്നീട് ശരൽകാലത്ത് വൃന്ദാവനം പൂർണ്ണിമയിൽ പുഷ്പിച്ച് അലങ്കാരമായപ്പോൾ ഗോപരമണികളെ ആകർഷിക്കുന്ന മോഹനമുരളിനാദം കേൾക്കപ്പെട്ടു. പെട്ടന്ന് സകല വ്രജരമണികളും ഗോപകുമാരികളും എന്നു വേണ്ട എല്ലാ പ്രായത്തിലെ സ്ത്രീകളും ഉന്മത്തകളെപോലെ യമുനാതീരത്തിൽ കൃഷ്ണനുചുറ്റും വളഞ്ഞു. കൃഷ്ണനെ കടക്കൺ കൊണ്ട് അവരുടെ ഇംഗിതമറിയിച്ചു. ഞാൻ ഇതുതന്നെ തക്ക അവസരം എന്ന് നിശ്ചയിച്ച് എൻെറ അസ്ത്രങ്ങൾ എയ്യുവാൻ ഗോപീമണ്ഡല മണ്ഡിതനും നവകിശോരനടവരനുമായ ശ്യാമസുന്ദരനെ ഒന്നു നോക്കി. എൻെറ ഹൃദയത്തിൽ പുതിയ ഒരു വെളിച്ചം പ്രവാഹം പോലെ ആഞ്ഞടിച്ചു. ഞാൻ മൂർഛിതനായി നിലത്തുവീണു- ഞാൻ ബ്രഹ്മാവിനെ പഴിച്ചു. എൻെറ വിധാതാവെ, എനിക്ക് പുരുഷദേഹം തന്ന് ഈ ജീവിതത്തെ എന്തിന്ന് പാഴാക്കി? കഷ്ടം! ഒരു സ്ത്രീ ശരീരമായിരുന്നുവെങ്കിൽ രമണീമോഹനനായ ഈ ശ്യാമസുന്ദരനിൽ എൻെറ എല്ലാമെല്ലാം അർപ്പിച്ച് കൃതാർത്ഥയായേനേ. മന്മഥന്ന് ഭഗവാനിൽ പ്രേമം അങ്കുരിപ്പിച്ച് അവൻെറ കാമനയെവർദ്ധിപ്പിച്ചു. അവൻെറ കഴിവുകൾ ഭഗവാനിൽ ഏശിയില്ലെന്ന് മാത്രമല്ല അവൻ പരാജിതനായി എന്ന് സമ്മതിക്കയും ചെയ്തു.

ഇങ്ങിനെ മന്മഥനെ തന്നെ ഭഗവാൻ വ്യാമോഹിപ്പിച്ചു പരാജിതനാക്കി- അങ്ങിനെ അദ്ദേഹം മദനമോഹനനായി. ഗോപികളുടെ മനോരഥത്തിൽ കയറിയതും ഇതുപോലെ തന്നെ ആണ്. മന്മഥൻെറ മനസ്സിനെ മഥിച്ചത് കൊണ്ടാണ് മദനമോഹനൻ എന്നപേർ വന്നത്.

ശ്രിധരസ്വാമികൾ പറയുന്നു "ഗോപീമണ്ഡല മണ്ഡിതനായ മദന മോഹനൻെറ ചരണങ്ങളിൽ ശരണം പ്രാപിക്കുക. പിന്നെ നിർമ്മലഹൃദയത്തോടെ ആ മധുരലീലയെ സ്മരിക്കുക- കാമനവാസനകൾ നീങ്ങുന്നത് ആ മധുരസ്മൃതി ഉണ്ടാവുമ്പോഴാണ് അപ്പോൾ ഭോഗവാസനകൾക്ക് വിരാമമാവും".

ശതകോടി രമണികളുമായി വിവിധ വിഹാരങ്ങൾ നടത്തിയത്രെ. യോഗമായയെന്ന അചിന്ത്യമഹാശക്തിയെ പ്രകാശിപ്പിച്ച് ഗോപിമാരുമായി രമിപ്പാൻ സങ്കല്പിച്ചു. ഇതിൽ നിന്ന് മനസ്സിലാക്കുന്നത് നമ്മുടെ സാധാരണ ബുദ്ധി കൊണ്ട് ഈ ലീലയിലെ യാഥാർത്ഥ്യം ഗ്രഹിക്കാൻ സാധിക്കയില്ലെങ്കിലും തൻെറ പ്രഭാവത്താൽ സർവവിധമായ ലീലകളും നടത്താൻ സമർത്ഥനായി എന്നല്ലേ?.

അദ്ദേഹം ആത്മാരാമനാണ്. സാധാരണക്കാർക്ക് ആനന്ദം കിട്ടുന്നത് ശബ്ദ സ്പർശാദി വിഷയങ്ങളോട് ഇന്ദ്രിയങ്ങൾ യോജിക്കുമ്പോഴാണ്. എന്നാൽ ആത്മാരാമന്മാർക്ക് ആനന്ദം ബാഹ്യവസ്തു സംയോഗം കൊണ്ടല്ല; അവർ സച്ചിദാനന്ദമായ ആത്മസ്വരൂപത്തിൽ സർവദാ ലയിച്ചിട്ടാണ്. ആത്മാവിൽ തന്നെ പ്രീതിയുള്ളവർക്ക് യാതൊരു പ്രവൃത്തിയും ആനന്ദത്തിന്നുവേണ്ടി ചെയ്യേണ്ട. അതുകൊണ്ട് ആത്മാരാമന്മാർ വിഷയ സംബന്ധമുക്തരാണ് എന്നറിയേണം. ആ നിലക്ക് അനന്തകോടി ബ്രഹ്മാണ്ഡപതിയും ആത്മാരാമശിരോമണിയുമായ ഭഗവാൻ വിഷയസംബന്ധമോ കർമ്മാധീനതയോ ഉള്ളവനല്ലെന്ന് പറയേണ്ടതില്ല അതിനാൽ ഈ ലീലയിൽ കാമാധീനതയില്ല.

വേറൊന്ന്. ഈ ലീലയിൽ ഗോപരമണികളോട് വിവിധ് പ്രകാരത്തിൽ രമിച്ചു. എങ്കിലും ആത്മന്യവരുദ്ധ സൗരത: എന്നുണ്ട്. അതായത് സ്ത്രീപുരുഷസംയോഗത്തിലുള്ള അന്തരവും ബാഹ്യഭാവപ്രകാശവും സർവ്വധാ-അവരുദ്ധം-നിരോധിച്ചു എന്നും ഉണ്ട്. അതായത് സന്താനോൽപാദനരതിവേണ്ടെന്നു വെച്ചു എന്ന്. രമണികളുടെ അടുക്കൽ അദ്ദേഹം മൻമഥനായിരുന്നു. അഗ്നി മറ്റുള്ളവയെ ദഹിപ്പിക്കും പക്ഷേ മറ്റൊരു അഗ്നിയെ ദഹിപ്പിക്കാൻ ശക്തിയില്ല. അതുപോലെ ഭഗവാൻെറ മനസ്സിനെ മഥിക്കാൻ മദനനു സാധിച്ചില്ല. മദനമോഹിതനല്ല-മദനമോഹനനാണ്.

ഇദ്ദേഹം ഈ രമണികളായി രാസക്രീഡ ചെയ്തത് എന്തിന്? കാമനെ ജയിക്കാൻ-എന്ന് ശ്രീധരീയം പറയുന്നു.

കാമനെ ജയിക്കാൻ ആർക്കും സാധിക്കുകയില്ല. ബ്രഹ്മാവ്, ശിവൻ, ഇന്ദ്രൻ, ചന്ദ്രൻ, പരാശരവിശ്വാമിത്ര മഹർഷിമാർ മുതലായവർ തോറ്റവരാണ്. അത്കൊണ്ട് കാമഹതരായ ജീവികൾക്ക് കാമജയ മാർഗ്ഗത്തെ കാണിച്ചുകൊടുപ്പാനും രാസവിഹാരിയായ മൻമഥമൻമഥൻ എന്ന ശ്രീകൃഷ്ണനെ ശരണം പ്രാപിച്ചാലെ മാർഗ്ഗം തെളിയുകയുള്ളു എന്നും കാണിപ്പാനാണ് ഈ രാസക്രീഡ.

ആരെങ്കിലും ശ്രദ്ധയോടെ ഈ ലീലകളെ ശ്രവിക്കയോ കീർത്തിക്കയോ ചെയ്താൽ അവൻെറ കാമമാലിന്യം നീങ്ങുയും കൃഷ്ണനിൽ പരമഭക്തി ലഭിക്കുകയും ചെയ്യും.

ഭാഗവതം ഭക്തിരസശാസ്ത്രമാണ്. പ്രാകൃതരുടെ രസവർണ്ണനയല്ല. സർവ്വവേദാന്ത സാരമുൾക്കൊണ്ടതാണ്. വേദാന്തത്തിൽ സംസാരനിവൃത്തിക്കുള്ള മാർഗ്ഗം മാത്രമാണ് നിർദ്ദേശം.എന്നാൽ ഭാഗവതത്തിൽ സംസാരനിവൃത്തി വന്ന ശേഷം ഏതുഭാവത്തിൽ ഗോവിന്ദചരണ സേവക്കുള്ള അധികാരം പ്രാപിക്കാമെന്നു കൂടി ഉണ്ട്. അതുകൊണ്ട് ഭാഗവതം സർവ്വവേദാന്തസാരമാണ്.

രാസലീല. പ്രവൃത്തിയുടെ ആവരണത്തിൽ നിവൃത്തിയുടെ നന്ദനോദ്യാനമാണ്. പ്രവൃത്തിമാർഗ്ഗത്തിൽക്കുടി നിവൃത്തി മാർഗ്ഗത്തിൽ പ്രവേശിക്കുന്നു. ഭഗവാൻ പ്രവൃത്തിയുടെ വേഷത്തിൽ നിവൃത്തിയുടെ ലീലകാണിച്ചു.

ഗോപസ്ത്രീകൾ സാധാരണക്കാരല്ല. ഭഗവാനെ ശുശ്രൂഷിക്കാൻ ഭഗവദാജ്ഞപ്രകാരം, ദേവസ്ത്രീകൾ ഋഷികൾ അപ്സരസ്ത്രീകൾ മുതലായവർ, ഭൂമിയിൽ ജനനം എടുത്തവരാണ്. ഇവരെ ശ്രുതിചരികൾ എന്നോ ഉപനിഷത്സുന്ദരിമാരെന്നോ പറയാം. ഇവർ നാലു തരക്കാരാണ്. ഋഷികൾ, ശ്രുതിചരികൾ,

ദേവചരികൾ, നിത്യസിദ്ധികൾ. അവർ പ്രാകൃത താമസവിഷയലോലരല്ല.

ഭഗവാൻ ഓടക്കുഴലിൽ 'ക്ലിം' എന്ന ശബ്ദം വായിച്ചപ്പോൾ അതിൻെറ ശ്രവണമാത്രത്താൽ വൈരാഗ്യബോധം വന്ന്, എല്ലാം ഉപേക്ഷിച്ച് ഭഗവൽ സന്നിധിയിൽ വന്നു. ത്രിലോക മൻമഥമൻമഥനെ കണ്ടാൽ ആർക്കാണ് വികാരം ഉണ്ടാവാതിരിക്കുക? ഭട്ടതിരിപ്പാട് നാരായണീയത്തിൽ പറഞ്ഞിട്ടുണ്ട്. ഗോപികൾ ഭഗവാനെ ദർശിച്ചു സ്പർശിച്ചു മുക്തകളായി എന്ന്. ആ സ്ഥിതിയിൽ എത്തിയത് കാമഭക്തിയിൽ കൂടിയാണ്.

ഇത്രയും പറഞ്ഞത് ഗോപികളുടെ പ്രേമം പ്രാകൃതമല്ലെന്നും ഭഗവാൻ അവരുടെ കാമനയെ അറുത്ത് വൈരാഗ്യത്തെ നട്ടു എന്നും ധരിപ്പിക്കാനാണ്. ഭഗവാനെ അടുക്കുന്നതിനുമുമ്പേ അവർ സർവ്വവും ഉപേക്ഷിച്ച ഭക്തകളാണ്. ഗീത പറയുംപോലെ "സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ" എന്ന വിഭാഗത്തിൽപ്പെട്ടവരാണ്.

ഇപ്രകാരമുള്ള പരിശുദ്ധഭാവത്താൽ സമ്പൂർണ്ണഹൃദയാനന്ദത്തോടെ ഭഗവാൻെറ പരമസുന്ദരവും മധുരവുമായ രാസലീലാരസത്തെ ആസ്വദിക്കാൻ ഭാഗ്യം സിദ്ധിച്ചുവർക്ക് വീണ്ടും ജനനീജഠര പ്രവേശം വേണ്ടിവരില്ല. ദുസ്ത്യജമായ കാമപീഡയിൽ നിന്ന് വിമുക്തരായി, നിത്യാനന്ദ സമുദ്രത്തിൽ നിമഗ്നരായവരാണ് ഇവർ എന്ന ശ്രീശുകർ കീർത്തിക്കുന്നു.

ചന്ദ്രൻെറ ഉദയം മനസ്സിന് ഏവർക്കും സന്തോഷം. പകൽ ചൂട് പോയി. ചന്ദ്രൻെറ വരവോടെ കുളിർമയുള്ള നിലാവ്. വിരാടിൻെറ മനസ്സിൽനിന്നാണ് ചന്ദ്രോൽപത്തി. "ചന്ദ്രമാമനസോജാതോ-" പുരുഷസൂക്തം.

ചന്ദ്രോദയം കണ്ട് സന്തോഷിച്ച ഭഗവാന് വൃന്ദാവനത്തിൽ പോകാൻ തോന്നി. അപ്പോൾ വൃന്ദാവന ലക്ഷ്മിയായ രാധികയെ സ്മരിച്ചു. വനഭംഗിയും ചന്ദ്രികയും ഒത്തു ചേർന്നപ്പോൾ തന്നിൽ അനുരാഗമുള്ള ഗോപികളെ ഓർത്തു. മനസ്സിൽ അനുരാഗം വരത്തക്ക വിധത്തിലുള്ള വേണുഗാനം ചെയ്തു. മനസ്സിനെ ഇളക്കുന്ന ക്ലിം എന്ന കാമരാജ മന്ത്രം.

ഈ ഗാനം കേട്ട് ഉൻമാദം പിടിച്ചവരായി, അന്യോന്യം കണ്ടിട്ടും, കണ്ടുവെന്നറിയാത്തവിധം ഓരോരുത്തരും ഭഗവാൻെറ അടുക്കലേക്ക് ശബ്ദം കേട്ട വഴിക്ക് ഓടി.

കൃഷ്ണ ഭഗവാനിൽ മനസ്സ് മുമ്പേ ഉറപ്പിച്ചവരായിരുന്നതിനാൽ അവരുടെ ധർമ്മം അർത്ഥം കാമം ഈ മൂന്നും നശിച്ചുപോയിരിക്കുന്നു.

ഈ സമയത്തിൽ ഇവർ ഓരോ ഗൃഹകാര്യങ്ങളിൽ ഏർപ്പെട്ടിരിക്കുന്നവരായിരുന്നു. പാൽ കറക്കുക, കുട്ടികൾക്ക് പാലൂട്ടുക, അടുക്കളയിൽ പാചകവൃത്തി ചെയ്യുക മുതലായത്. ഇവയെ എല്ലാം പൊടുന്നനവെ നിർത്തി ഓടി.

വസ്ത്രാലങ്കാരങ്ങൾ പകുതി മാത്രം ആയി. ആഭരണങ്ങൾ സ്ഥാനം തെറ്റി താറുമാറായി ഇട്ടു. സംഭ്രമം.

പുരുഷന്മാർ അവരുടെ പോക്ക് തടഞ്ഞു. "രാത്രികാലം. എവിടേക്കാ ഓടുന്നത്?"- പക്ഷേ അതൊന്നും അവർ ശ്രദ്ധിച്ചില്ല.

കുടുംബാശനശിച്ച ഇവർക്ക് ആരെഭയം? ഈ പോക്കിന്ന് ആർ ഉത്തരവാദി? ഗോപികളല്ലെങ്കിൽ പിന്നെ ഭഗവാനാണോ? ആർ ആരെ കുറ്റപ്പെടുത്തിയാലും ഗോപസ്ത്രീകൾക്ക് ഭഗവാനിലുണ്ടായ അനുരാഗവും ഭഗവാന്ന് അവരിലുള്ള

ഭക്തവാത്സല്യവും വർദ്ധിച്ചു.

യേഭ ജന്തിതു മാം ഭക്ത്യാ

മയിതേ തേഷുചാപ്യഹം- ഗീത.

എന്റെ ഭക്തരെന്നിലും ഞാനവരിലുമിരിക്കുന്നു.

ഭർത്തൃ ശ്രുശ്രൂഷയിലായിരുന്ന ചില സ്ത്രികൾ അടച്ചമുറിയിലായിരുന്നതിനാൽ അവർക്ക് പുറത്തു ചാടാൻ സാധിച്ചില്ല. അവർ കൃഷ്ണ രൂപംധ്യാനിച്ച് കണ്ണടച്ച് മഹാസമാധിയായി.

രാധാ മുതലായവർ കൃഷ്ണനോടൊരുമിച്ച് അവതരിച്ച ദേവസ്ത്രീകളാണ് ഇവർ നിത്യസിദ്ധകളാണ്. മറ്റു ചിലർ രാമവതാരത്തിൽ ഋഷികളായിരുന്ന് ഈ മനോഹര സ്വരൂപം അനുഭവിക്കേണമെന്നാഗ്രഹിച്ച് സ്ത്രീരൂപമെടുത്തവരാണ് (സാധനസിദ്ധികൾ) ചിലർ ശ്രുതിദേവതകളും.

പുരുഷന്മാരുടെ പ്രതിബന്ധം നിമിത്തം പുറത്തുവരാൻ സാധിക്കാത്ത സ്ത്രീകൾ ദുഃഖിച്ചു മരിച്ചു. അവരുടെ സൂക്ഷമശരീരങ്ങൾ ഭഗവാനെ ആലിംഗനം ചെയ്തുപോൽ. അവരുടെ പാപങ്ങൾ നശിച്ച് യോഗികളെപോലെ ഭഗവാനിൽ ലയിച്ചു.

പരീക്ഷിത്തിന്ന് ഒരു സംശയം-ഗോപികൾക്ക് ജാരബുദ്ധിയാണല്ലോ ഉണ്ടായത് അവർക്ക് എങ്ങിനെ മോക്ഷം കിട്ടി. ഇവർക്ക് മോക്ഷസാധനങ്ങളായ ജ്ഞാനവും ഭക്തിയും ഇല്ലല്ലോ.

മറ്റൊരു സംശയം. സർവം ബ്രഹ്മമയം. പതി പുത്രാദികളും, ബ്രഹ്മമാണ് എന്നാൽ അവരെ ഭജിച്ചാൽ പോരേ? മോക്ഷം കിട്ടണ്ടേ?

ഇല്ലാ. ഇരുമ്പിലും അരണിയിലും തീയുണ്ട്. അത് അന്തർലീനമാണ്. അത് തൊട്ടാൽ കൈ പൊള്ളില്ല. എന്നാൽ അഗ്നിതൊട്ടാൽ പൊള്ളില്ലേ? അതുപോലെ പതി പുത്രാദികളിലുള്ള ബ്രഹ്മം അന്തർലീനമാണ്. അവരെ ഭജിച്ചാൽ കാര്യമില്ല. ഭഗവാൻ അഗ്നിപോലെ സ്വയമേവ പ്രകാശിക്കുന്നു. അതുകൊണ്ടാണ് ഭഗവാനെ അറിഞ്ഞോ, അറിയാതേയോ, ജാരനായോ, വിദ്വേഷിയായോ, സ്മരിച്ചാലും മുക്തി കിട്ടുമെന്ന് പറഞ്ഞത്.

അവതാര പ്രയോജനം ഭൂമി ഭാരം തീർപ്പാൻ വേണ്ടി മാത്രമല്ല ത്രിഗുണങ്ങളിൽ പെട്ടുഴലുന്ന ഭക്തന്മാരെ അനുഗ്രഹിപ്പാനും വേണ്ടീട്ടാകുന്നു. ആശ്രയിക്കുന്നവരെ എല്ലാം ഭഗവാൻ അനുഗ്രഹിക്കും. കാമാദികളിൽ പെട്ടുവലയുന്നവരായാലും.

കാമം ഗോപികൾക്ക്. ക്രോധം ശിശുപാലാദികൾക്ക്, ഭയം കംസന്, സ്നേഹം യശോദക്ക്, ഐക്യം പാണ്ഡവർക്ക്, ഭക്തി നാരദാദികൾക്ക്. ഇങ്ങിനെ ഏതു വിധത്തിലായാലും ഭഗവാനിൽ ചിത്തവൃത്തി ഉറയ്ക്കേണം. ക്രോധവിദ്വേഷം കൊണ്ടു കൂടി ഭഗവാൻ മുക്തികൊടുക്കുമ്പോൾ സ്നേഹിക്കുന്നവർക്ക് കൊടുക്കാതിരിക്കുമോ?

ഭഗവാൻ അവിടെ എത്തിയ ഗോപികളോട് പറഞ്ഞു." ഹേ, ഗോപാംഗനകളെ, എന്താ വിശേഷം? എന്തിനാണ് ഇവിടെ വന്നിരിക്കുന്നത്? വിശേഷാൽ വല്ലതുമുണ്ടെങ്കിൽ പറയുക? ഞാൻ വല്ലതും ചെയ്യേണ്ടതുണ്ടോ?

നിങ്ങൾ ഈ സ്ഥലത്ത് ഈ അസമയത്ത് നില്ക്കരുത് ഗോകുലത്തിലേക്ക് വേഗം മടങ്ങുവിൻ. ഭൂത പ്രേതങ്ങൾ സഞ്ചരിക്കുന്നസമയമാണ് വന്നകാരണം

പറയുവിൻ.

അവർ തലകുനിച്ചു പുഞ്ചിരിച്ചു ഒന്നും മിണ്ടാതെ നിന്നു.

നിങ്ങൾ വേഗം പോകേണം നിങ്ങളുടെ ഭർത്താക്കന്മാരും ബന്ധുക്കളും നിങ്ങളെതേടും. എന്റെ കൂടെ നില്ക്കുന്നത് അവർ തേടി വരുമ്പോൾ അറിയും. അവർ എന്റെ അമ്മയച്ഛന്മാരോട് എന്നെപറ്റി വൃത്തികേട് പറയും. അത് എനിക്ക് ബുദ്ധിമുട്ടാണ്.

ഇവിടെ വന്നത് രതിലാഭം ഹേതുവായിട്ടാണെങ്കിൽ അത് ശ്ലാഘ്യമല്ല. കേവല സ്നേഹമേ പാടുള്ളു. ഞാൻ നിങ്ങളേയും അതുപോലെ സ്നേഹിക്കുന്നു- അത്രമതി. ഇനി വേഗം തിരിച്ചു പോകുവിൻ.

പതി പുത്രാദികൾ ഭർത്തൃപിതാമാതാക്കന്മാർ മുതലായവരെ ശുശ്രൂഷിക്കേണ്ടത് നിങ്ങളുടെ ധർമ്മമാണ്- അതുകൊണ്ട് വേഗം പോകുക.

ഭർത്താക്കന്മാർ ദുശ്ശീലരാണ്. അതുകൊണ്ട് ഞങ്ങൾ പോകുകയില്ല എന്നാണെങ്കിൽ അത് പാതിവ്രത്യധർമ്മമാകയില്ല. അവരെ ഉപേക്ഷിക്കരുത്- നിങ്ങളുടെ കടമയാണ്. അവരെ ശുശ്രൂഷിക്കേണ്ടത്. ഭർത്താവ് ബ്രഹ്മഹത്യാദി മഹാപാതകനാണെങ്കിലോ. അപ്പോഴും ഉപേക്ഷിക്കരുത്- ദൂരെ ഇരുന്ന് സേവിക്കേണം എന്നാലും ഇതരനിൽ മനസ്സു പോകരുത്.

ജാരസുഖം തുച്ഛമാണ്. നരകമാണ് ഫലം. പതി വഞ്ചന മഹാപാപവും.

ഭർത്തൃ പുത്രാദികളോടൊരുമിച്ചിരുന്നാൽ എന്നിൽ ദൃഢ സ്നേഹം ഉണ്ടാവില്ല എന്നാണെങ്കിൽ എന്റെ കഥകൾ ശ്രവണകീർത്തനങ്ങൾ ചെയ്ത് എന്നിൽ ദൃഢബുദ്ധി ഉറപ്പിക്കുക. അത്രമതി ഇപ്പോൾ സമയം വൈകുന്നു. മടങ്ങിപ്പോകുവിൻ".

ഇതെല്ലാം കേട്ട് ഭഗ്നാശയരായ ഗോപികൾ എന്തു ചെയ്യേണ്ടു എന്നറിയാതെ ഇതികർത്തവ്യതാമൂഢരായി വിഷമിച്ചു. പ്രേമസ്വരൂപനാണെങ്കിലും ഇപ്പോൾ ഇതാ കഠിനനായി. അതുകൊണ്ട് നമസ്കാരാദികൾ ചെയ്ത് സന്തോഷിപ്പിക്കയോ അല്ലെങ്കിൽ കടുത്ത മറുവചനം പറഞ്ഞ് തിരിച്ചു പോകയോ അല്ലാ ആത്മഹത്യ ചെയ്കയോ വേണ്ടത് എന്നാലോചിച്ചു.

ദീർഘശ്വാസം, തൊണ്ടവരൾച, ദേഹതളർച്ച, കണ്ണീർ ഒഴുക്ക്, കുചകുങ്കുമത്തിൽ കണ്ണീർപുഴ ഇതെല്ലാം പെട്ടെന്നുണ്ടായി. ഇടത്തെകാൽ പെരുവിരൽ കൊണ്ടു ഭൂമിയിൽ വരയ്ക്കാൻ തുടങ്ങി.

പതി പുത്രാദികളെ ഉപേക്ഷിച്ച് കൃഷ്ണപ്രേമം കാംക്ഷിച്ചുവന്ന അവർക്ക് നിരാശയായി. ചിലർക്ക് അതിയായ ദുഃഖം വന്നു. അവർ ഇടറി ഇടറി പറഞ്ഞു.

"സ്വാമിൻ, ഞങ്ങൾ എല്ലാ വിഷയബന്ധങ്ങളേയും ഉപേക്ഷിച്ച് നിന്തിരുവടിയുടെ പാദമൂലം മാത്രം ആശ്രയിച്ച് വന്നവരാണ്. ഞങ്ങളെ ഉപേക്ഷിക്കരുതേ".

[ ഈശ്വരാനുഗ്രഹം സിദ്ധിക്കേണമെങ്കിൽ എല്ലാ പ്രാപഞ്ചികകാര്യങ്ങളും ഉപേക്ഷിക്കേണം. ഒരു കാൽ വിഷയത്തിലും ഒരു കാൽ ഭഗവാനിലും വെച്ചാൽ ഈശ്വരസാന്നിദ്ധ്യം അത്രഎളുപ്പമല്ല. എന്ന് ഗോപികളെ കണ്ട് പഠിക്കേണം. അവർ എല്ലാം ഉപേക്ഷിച്ച് ഭഗവാനെ മാത്രം ശരണമായി കരുതി വന്നവരാണ്. "സന്ത്യജ്യസർവവിഷയാം സ്തവപാദ മൂലം ഭക്താ] " .

പതിവ്രതകളല്ലേ മടങ്ങിപോകുവിൻ എന്നുപറഞ്ഞുവല്ലൊ. എല്ലാ വിഷയ

ങ്ങളേയും ഉപേക്ഷിച്ച അവർ പ്രേമരൂപനായ ആത്മാവിനെ അറിഞ്ഞിരിക്കയാൽ കർമ്മാധികാരികളല്ല. കർമ്മവാസന ഇല്ല. ഭർത്തൃ പുത്രാദികളിൽ ഉള്ള സ്നേഹം ശരീരത്തിൽ ആത്മബുദ്ധിയുറപ്പിച്ചത് കൊണ്ടാണ്. കുത്സിത രതി സുഖം നല്കണമെന്നല്ല പ്രാർത്ഥന. സംസാര ദുഃഖ നിവൃത്തി വരുത്തുന്ന ശ്രീപാദഭജനം സാധിപ്പിക്കേണം, ഇതാണ് ആവശ്യം.

പരമാത്മാവിനെ ആരാധിക്കാനാണ് ഇന്ദ്രിയങ്ങളും മനസ്സും. സാധാരണക്കാർ അവയെ ദുർവിനിയോഗം ചെയ്ത് ഗൃഹകൃത്യങ്ങളിൽ ഏർപ്പെടുന്നു ഭക്തന്മാർ അവയെ ഭഗവൽ പ്രീതിഹേതുക്കളായ വ്യാപാരങ്ങളിൽ ഏർപ്പെടുത്തുന്നു. അതിനാൽ ഗോപികൾക്ക് വിട്ടുപിരിയാൻ വയ്യാതെ വന്നു.

"അങ്ങയുടെ പുഞ്ചിരി, കടക്കൺനോട്ടം, അവ്യക്ത മധുരമായ വേണുഗാനം ഇവയാൽ ഞങ്ങൾക്കുണ്ടായ കാമാഗ്നിയെ അങ്ങുതന്നെ ശമിപ്പിക്കേണം, അങ്ങ് അത് ചെയ്തില്ലെങ്കിൽ, ധ്യാനജപമാർഗ്ഗങ്ങളിൽ കൂടെ അങ്ങയെ പ്രാപിക്കും".

ഭഗവാൻ പ്രകൃതിയെ കടാക്ഷിച്ച് ലോകസൃഷ്ടിക്കായി പ്രവൃത്തിച്ചു. അതിൽ നിന്നുണ്ടായ ആദ്ധ്യാത്മികാദിതാപത്രയങ്ങൾ ഇല്ലാതാകണമെങ്കിൽ ഇനിയും ഭഗവൽ കടാക്ഷം തന്നെ വേണം.

പ്രാകൃതപുരുഷരിൽ നിന്ന് സിദ്ധിക്കാവുന്ന രതിസുഖത്തെ കാംക്ഷിച്ചിട്ടല്ല ഞങ്ങൾ ഇവിടെ വന്നത്. അത് ഞങ്ങൾക്ക് തുച്ഛമാണ്.

ഞങ്ങൾ അങ്ങയുടെ പാദദാസികളാണ്. ലക്ഷമിദേവി അങ്ങയുടെ വക്ഷസ്സ് വിട്ട് തുളസിവസിക്കുന്ന പാദതലത്തിൽ വസിക്കാൻ ഇച്ഛിക്കുന്നു. ആ ഐശ്വര്യ ദേവതക്കും അങ്ങയുടെ പാദങ്ങളെ വേണ്ടു.

ഞങ്ങൾക്ക് അങ്ങയോട് ചേരണമെന്ന് തോന്നുന്നത് ജാരസംസർഗ്ഗംപോലെ അല്ല.

അങ്ങയെ ഓർത്ത് പരിതപിച്ചിരിക്കുന്ന ഞങ്ങളുടെ കുചങ്ങളിലും ശിരസ്സിലും സർവസന്താപങ്ങളേയും തീർക്കുന്ന അങ്ങയുടെ ശീതളകരങ്ങളെ കൊണ്ട് അനുഗ്രഹിക്കേണം.

3 സ്ഥാനങ്ങളാണ് അങ്ങയുടെ സാക്ഷാൽകാരത്തിനായി തപിക്കുന്നത് (1) മൂലാധാരം (2) അനാഹതം, (3)സഹസ്രാരം. ശിരസ്സ് സഹസ്രാരവും സ്തനം അനാഹത സ്ഥാനവുമാണ് അതാണ് അവിടങ്ങൾ തൊട്ടനുഗ്രഹിക്കാൻ ആവശ്യപ്പെട്ടത്.

ഭഗവാൻ അവരെ ഒന്ന് പരീക്ഷിക്കാനും, അവർക്ക് വെറും പ്രപഞ്ചരീതിയിലുള്ള കാമമോ, അതോ ആധ്യാത്മികരസപുഷ്ടിയോ ഉള്ളത് എന്ന് പരക്കേ അറിയിപ്പിക്കാനും വേണ്ടിയാണ് ഈ അനിഷ്ട വാക്യങ്ങൾ പറഞ്ഞത്.

ഭഗവാൻ ഇപ്പോൾ അവരുടെ ഇഷ്ടപൂർത്തിവരുത്തി കൊടുക്കാൻ തീർച്ചയാക്കി. അവരെ പലവിധത്തിൽ രമിപ്പിച്ചു. എങ്ങിനെ ഒക്കെ എന്നാൽ (1) മനോഹരമായപുഞ്ചിരി. ചന്ദ്രനും നക്ഷത്രങ്ങളുംപോലെ ഭഗവാനും അവരും പ്രകാശിച്ചു. (2) സ്ത്രീകളെ ചുറ്റും നിർത്തി വേണുഗാനം ചെയ്തു നൃത്താദികൾ ചെയ്തു. (3) യമുനാപുളിനത്തിൽ പ്രവേശിച്ചു. അവരോടുകൂടി പല കാമകലകൾ അഭ്യസിച്ചു. സ്വശരീരത്തോട് ചേർത്തി ആലിംഗനം കൈകൾതലോടുക, മുടിഒതുക്കുക, തുടകൾതലോടുക, തുണിക്കുത്ത്‌വലിക്കുക, സ്തനങ്ങൾതലോടുക വിനോദവാക്ക് ഉച്ചരിക്കുക - ഈ വിധം ചെയ്ത് അവരുടെ

കാമത്തെ ഉദ്ദീപിപ്പിച്ചു.

ഇങ്ങിനെ സൽക്കാരം കിട്ടിയപ്പോൾ ഓരോരുത്തിക്കും അഹങ്കാരം വർദ്ധിച്ചു സ്ത്രീകളിൽ താൻ ഏറ്റവും മുന്തിയവൾ എന്ന വിചാരം ഓരോരുത്തിക്കും.

അഹങ്കാരം വന്നു എന്നറിഞ്ഞ് ഭഗവാൻ അവിടെതന്നെ പൊടുന്നനവെ മറഞ്ഞു.

നിശ്ചലഭക്തിയാൽ ഭഗവൽ ദർശനവും സ്പർശനവും കിട്ടി. അപ്പോൾ ആഗ്രഹങ്ങളെല്ലാം സാധിച്ചു. ഈ നിലയിൽ ആനന്ദത്തിൽലയിക്കാതെ ശരീരഭാവനയുണ്ടായാൽ ഭഗവത്സാന്നിദ്ധ്യം ഉണ്ടാവില്ല. അതാണ് ഇവിടെ സൂചിപ്പിച്ചത്.

## 30-ാം അദ്ധ്യായം

സ്ത്രീകൾക്ക് ഭഗവാൻെറ പൊടുന്നനേയുള്ള തിരോധാനം വല്ലാത്ത പരിഭ്രമം ഉളവാക്കി. അവർ പരിതപിച്ചു. ഭഗവാനെ ഓർത്തോർത്തു തങ്ങളെതന്നെ മറന്നു. മൻമഥതാപം നിമിത്തം ഉണ്ടാവുന്ന ഉൻമാദാവസ്ഥയാണ് അവർ പ്രകടിപ്പിച്ചത്. ഭഗവാൻെറ എല്ലാ പ്രവൃത്തികളും അവർ അഭിനയിക്കാൻ തുടങ്ങി. ഒടുവിൽ ഭഗവാനായിതന്നെ മാറുന്നു. ദ്വൈതനില പോയി. ഉപാസകനും ഉപാസ്യനും. ഉപാസനയും ഒന്നാവുന്നു. ത്രിപുടീനാശം.

അവർ ഭഗവാൻെറ വിരഹം കാരണം ഭഗവാനെ തേടി നടക്കുന്നു. എല്ലാ ജീവജാലങ്ങളോടും മരത്തോടും ചെടിയോടും അന്വേഷിക്കുന്നു- ഉന്മാദാവസ്ഥ. ആൽമരം, തുളസിചെടി, മല്ലിക ഇവരോട് അന്വേഷിക്കുന്നു ഭൂമിയോട് ചോദിക്കുന്നു- ചില കാലടികൾ കണ്ട് രാധയെ കൂടെ കൊണ്ടുപോയിട്ടുണ്ട് എന്ന് സംശയിക്കുന്നു. ഇതാ. അവളുടെ കാലടി. മാൻപേടയോട് ചോദിക്കുന്നു നീ കണ്ടുവോ ആ ഭാഗ്യപുരുഷനെ- കാൽപാടുകൾ കാണാതായപ്പോൾ പ്രിയയെ താങ്ങി എടുത്തു തോളിൽ വെച്ചിരിക്കാം എന്ന് പറയുന്നു. പുഷ്പങ്ങൾ കൊഴിഞ്ഞുകണ്ടപ്പോൾ പ്രിയക്ക് വൈജയന്തിമാല, മുല്ലമാല, തുളസിമാല, ഇവകെട്ടി മുടിയിൽ വെച്ചുകൊടുത്തിരിക്കാം അതാണ് ഇവിടങ്ങളിൽ കൊഴിഞ്ഞു കാണുന്നത് എന്നായി.

ഈ വിധം ന്യായാന്യായ വിചാരശക്തിയില്ലാതെ പക്ഷി, മൃഗ വൃക്ഷ ലത പുഷ്പാദികളോട് ചോദിച്ച് മടുത്ത്, ഭഗവാൻ ചെയ്ത പൂതനാദിഅസുരവധങ്ങളെ അഭിനയിക്കാൻ തുടങ്ങി- ഉരലിൽ യശോദ ഭഗവാനെ പിടിച്ചു കെട്ടിയതും യമളാർജ്ജുനന്മാരുടെ ശാപമോചനവും മറ്റും അഭിനയിച്ചു.

പിന്നേയും വനത്തിൽ കൂടെ നടന്നു അപ്പോൾ ഭഗവാൻെറ കാലടികൾ പ്രത്യക്ഷമായി ഭൂമിയിൽ കണ്ടു. ധ്വജം, താമര, വജ്രം, അങ്കുശം, യവം, എന്ന രേഖകൾ കാണാനിടയായി - മാത്രമല്ല ഒരു സ്ത്രിയുടെ കാലടികളും കണ്ടു. രാധയുടേതായിരിക്കും എന്ന് സംശയിച്ചു- രാധ എന്നാൽ ആരാധിച്ചവൾ എന്നർത്ഥം- അപ്പോൾ ദുഃഖിതകളായി. അവളുടെ ഭാഗ്യം. ശുകമഹർഷിക്ക് രാധയെന്ന പേർ പറയാൻ കൂടിമടി- അത്ര ബഹുമാനവും ഭക്തിയുമായിരുന്നു അവളോട്. ഭാഗവതത്തിൽ രാധ എന്ന രണ്ടക്ഷരം എവിടെയും ആ കാരണത്താൽ കാണുകയില്ല.

"ഭൂമിയിലെ പൊടിമണ്ണിൽ ഭഗവൽ പാദസ്പർശനം ഉള്ളതിനാൽ അത് ഏറെ ഭാഗ്യവതിയാണ്. 'ഈ ധൂളി നാം എങ്ങിനെ ശിരസ്സിൽ ധരിക്കും ആ രാധയുടെ കാൽപൊടിയും ഉണ്ടല്ലോ. അവൾ ഏകയായി ഭഗവാന്റെ അധരാമൃതം ആസ്വദിക്കുന്നുവല്ലൊ" ഇങ്ങിനെ ചിന്തവന്നു.

പിന്നെ കാൽഅടയാളവും കാണാതായപ്പോൾ അവൾക്കും അഹങ്കാരം നമ്മളെപോലെ വന്നിരിക്കും. അവൾ ഭഗവാനോട് തന്നെ ചുമലിൽ കേറ്റിനടക്കാൻ പറഞ്ഞിട്ടുണ്ടാവും അപ്പോൾ ഭഗവാൻ മറഞ്ഞിരുന്നിരിക്കേണം എന്നായി.

(പുരുഷൻ സ്ത്രീക്ക്അധീനനാവരുത് എന്ന് കാണിപ്പാനായി ഗൃഹസ്ഥാശ്രമികളെ ഭഗവാന്റെ ഈ നാടകം ചൂണ്ടിക്കാട്ടുന്നു).

ഭഗവാൻ മറഞ്ഞപ്പോൾ അവൾ ഒറ്റപ്പെട്ട് ഭഗവാനെതേടി വിലപിക്കാൻ തുടങ്ങി. ഗോപിസംഘം, ദുഃഖിക്കുന്ന ഇവളെ കണ്ടു. അവൾക്ക് കിട്ടിയ സല്ക്കാരങ്ങളെ ഭംഗിയായി വർണ്ണിച്ചു. അതിനുശേഷമുണ്ടായ ദുരവസ്ഥയും. പൂനിലാവ് പോയി ഇരുട്ട് പരന്നത്വരെ ഈ വിധം എല്ലാവരും ചേർന്ന് അന്വേഷണം നടത്തി. പിന്നീട് നിർത്തി.

അവർ ഒരു ഭാഗത്ത് ഇരുന്ന് കൃഷ്ണനിൽ മനസ്സുറപ്പിച്ചു ഗാനങ്ങൾ പാടി. കൃഷ്ണനെ ഹൃദയത്തിൽ സങ്കൽപിച്ച് പ്രതിഷ്ഠിച്ച് നൃത്തവും തുടങ്ങി.

## 31-ാം അദ്ധ്യായം

ഓരോരുത്തരും പാടുന്ന പാട്ടുകൾ അവരവരുടെ മനസ്സിന്റെ വികാരങ്ങളെ പ്രത്യേകം എടുത്തുകാട്ടുന്നതായിരുന്നു.

ഒരുത്തി പറഞ്ഞു. ഞങ്ങൾ അങ്ങയുടെ ദാസികളാണ്. അങ്ങ് ഈ വിധം ഞങ്ങളെ ദുഃഖിപ്പിക്കുന്നത് ഉചിതമല്ല. ഇത് ഒരു വിധം വധമാണ്. ആയുധം ഉപയോഗിക്കാത്ത വധം- ഈ വനത്തിൽ വിളിച്ചു വരുത്തി ആൺ തുണയില്ലാതെ നിരാധാരരാക്കി ഒളിച്ചോടൽ. കൊല്ലാനാണ് അങ്ങ് ഉദ്ദേശിക്കുന്നതെങ്കിൽ ഞങ്ങളെ മുമ്പൊക്കെ എന്തിന്നുവേണ്ടി രക്ഷിച്ചു? അങ്ങയുടെ കടക്കൺ നോട്ടം മാത്രം മതി, ഞങ്ങൾ രക്ഷപ്പെടും.

മറ്റൊരുത്തി. അങ്ങയുടെ കരം ഞങ്ങളുടെ ശിരസ്സിൽ വെച്ച് ഞങ്ങളെ അനുഗ്രഹിക്കേണം. ഞങ്ങളുടെ ഗർവം അടക്കുവാൻ ഈ വിധമാണോ ഞങ്ങളെ ശിക്ഷിക്കേണ്ടത്. അങ്ങ്ഒന്നു പുഞ്ചിരിച്ചാൽ മതിയായിരുന്നു.

വേറൊരുത്തി: കാളിയന്റെ ശിരസ്സിൽ ചവിട്ടി അവന്റെ ഗർവ്വം മാറ്റിയ ആ പാദങ്ങൾ ഞങ്ങളുടെ കുചതടങ്ങളിൽ വെച്ചാൽ ഞങ്ങൾക്കുള്ള മൻമഥതാപം നിമിത്തമുള്ള ബാധ തീരെ അകന്നുപോകും. അങ്ങയുടെ അധരാമൃതം തന്ന് ഞങ്ങളെ ജീവിപ്പിക്കേണം. അങ്ങയുടെ കഥാമൃതം ദേവാമൃതത്തേക്കാൾ വിശേഷമാണ്.

ദേവാമൃതം സേവിച്ചാൽ ജനനമരണത്തിൽനിന്ന് രക്ഷ ഉണ്ടാവും എന്നാൽ കഥാമൃതം വീണ്ടും വീണ്ടും ഉള്ള ജനനം ഇല്ലാതാക്കും.

അങ്ങയുടെ ഹാസവും പ്രേമകടാക്ഷവും ലീലാവിലാസങ്ങളും ഹൃദയത്തെ കവരുന്ന വിനോദസല്ലാപങ്ങളും മനസ്സിനെ വല്ലാതെ ഇളക്കിയിരിക്കുന്നു. ആകയാൽ അങ്ങയുടെ ദർശനം അത്യാസന്നമാണ്.

ഞങ്ങളുടെ സങ്കടനിവൃത്തി വരുത്തുവാൻ അങ്ങയുടെ ചരണപങ്കജം ഞങ്ങളുടെ കുചതടങ്ങളിൽ വെച്ച് അർപ്പിക്കേണം.

എല്ലാസുഖങ്ങളും തരുന്ന അങ്ങയുടെ അധരാമൃതം ഓടകൊണ്ടുണ്ടാക്കിയ വേണുവിന് കൂടി സുലഭമാണ്- എന്നാൽ ഈ പാപികളായ ഞങ്ങൾ അതിന്നു കൊടുത്തുവെച്ചിട്ടില്ല-ഭാഗ്യഹീനകൾ.

യോഗികളെപോലെ ഞങ്ങൾ സർവ്വസംഗപരിത്യാഗം ചെയ്തു വന്നവരാണ്. അങ്ങയുടെ വിരഹം എത്രകണ്ട് ഞങ്ങൾക്ക് ദു:ഖം തരുന്നുണ്ടെന്ന് അങ്ങ് അറിയുന്നുണ്ടോ? വിരഹം ദു:ഖത്തിന്ന് ഹേതുവായപോലെ ദർശനം സുഖത്തിനും ഹേതുവാണ്. എന്തുകൊണ്ട് ആ ദർശനം ഞങ്ങൾക്ക് തന്നുകൂടാ. അച്ചുതാ, പതിപുത്രാദികളെ കൂട്ടാക്കാതെ അവരെ എല്ലാം ഉപേക്ഷിച്ച് അങ്ങയുടെ വേണുഗാനം കൊണ്ടുള്ള ഹൃദയമർദ്ധനം സഹിക്കവയ്യാതായപ്പോൾ രാത്രിയിൽ വനത്തിൽ ഒറ്റക്ക് ജീവരക്ഷ നോക്കാതെ ഓടിവന്നവരാണ് ഞങ്ങൾ. അങ്ങയാൽ ഞങ്ങൾ ലാളിക്കപ്പെട്ടശേഷം ഈവിധം ഞങ്ങളെ സങ്കടാവസ്ഥയിലാക്കീട്ടു പോയത് ധർമ്മമാണോ?

മൻമഥ വികാരം ജനിപ്പിക്കുന്ന പ്രവൃത്തികൾ, തൃക്കൺകടാക്ഷം, മന്ദഹാസം, വിശാലവക്ഷസ്ഥലദർശനം ഇവയൊക്കെ അനുഭവിപ്പിച്ച് ഞങ്ങൾ തളർന്നുപോയിരിക്കുന്നു. ഇനി ദർശനം തന്നില്ലെങ്കിൽ ഞങ്ങൾ മൂർച്ഛിച്ച് വീണ് മരണമടയും. ഞങ്ങൾ ചോദിക്കുന്നത് എന്താണെന്നങ്ങക്കറിയാം. ഞങ്ങളുടെ ഹൃദയരോഗമരുന്നാണല്ലോ അത്. അതിൻെറ സ്വരൂപൻ നിന്തിരുവടി. ഈ ദാസികൾക്ക് ആ സ്വരൂപം വേണം.

ഹേ പ്രിയ, അങ്ങയുടെ കോമളപാദപത്മം ഞങ്ങളുടെ കുചങ്ങളിൽ തട്ടിയാൽ ആ പാദങ്ങൾക്ക് വേദന തട്ടുമോ എന്ന് ശങ്കിക്കേണ്ട. ഞങ്ങൾ നോവിക്കാതെ അവയെ ധരിക്കാം. പാദങ്ങൾക്ക് മുറിവു തട്ടാനിടയായാൽ ഞങ്ങൾ ജീവിച്ചിരിക്കയില്ല.

ഇങ്ങനെ കരഞ്ഞ് ഗാനം പാടി മോഹാലസ്യപ്പെട്ടു.

## 32-ാം അദ്ധ്യായം

വിലപിച്ച് വിലപിച്ച് ആലസ്യത്തിൽപെട്ട ഗോപികളുടെ മദ്ധ്യത്തിൽ പൊടുന്നനവെ സർവ്വവ്യാപിയായ ഗോപാലകൃഷ്ണൻ പ്രത്യക്ഷനായി. മൻമഥനെ വെല്ലുന്ന സൗന്ദര്യവും സമയോചിതമായ വേഷഭൂഷണങ്ങളും ആഭരണങ്ങളും ധരിച്ചാണ് ഭഗവാൻ കാണപ്പെട്ടത്.

മൻമഥമൻമഥ വേഷമാണ്. അതുകൊണ്ട് ഗോപികൾക്ക് ദർശനമാത്രത്താൽ എല്ലാ മൻമഥവികാരങ്ങളും തൽക്ഷണം ഇല്ലാതായി എല്ലാവരും എഴുന്നേറ്റു.

സ്ത്രീകൾ പലതരമാണ്. ചിലർ സരളസ്വഭാവികൾ. ചിലർ വാമസ്വഭാവികൾ. വാമകൾ തന്നെ 4 വിധം-1 ഖരസ്വഭാവം. 2 മൃദുസ്വഭാവം. 3 സ്വാധീനകാന്തത്വം. 4 പരാധീനകാന്തത്വം. വാമൾക്ക് കാന്തൻ വശനായിരിക്കും. ഇവർ സ്ത്രീകളിൽ ശ്രേഷ്ഠകളാണ്. അഭിമാനം അധികമുള്ളവർ.

ഒരുത്തി പൊടുന്നനവേ ഭഗവാൻെറ മുമ്പിൽ വന്ന് പ്രിയനെ ആശ്വസിപ്പിക്കാനെന്ന വ്യാജേന സ്പർശനസുഖം വേഗം കിട്ടാനുള്ള ആന്തരവിചാരത്തോടെ ഭഗവാൻെറ കയ്യുകൾ പിടിച്ചു. മറ്റൊരുത്തി അദ്ദേഹത്തിൻെറ ഇടത്തുകൈ

പിടിച്ചു തോളിൽ വെച്ചു. മറ്റൊരുത്തി അദ്ദേഹത്തിൻെറ വായിലുള്ള താംബൂലത്തെ എടുത്ത് തൻെറ വായിലിട്ടു. മറ്റൊരുത്തി അദ്ദേഹത്തിൻെറ കൈകൾ എടുത്തു അവളുടെ മാറിൽ വെച്ചു. കോപത്തോടെ പല്ല് കടിച്ച് ചുണ്ട് വിറപ്പിച്ചു ഭഗവാനെ നോക്കി പ്രിയനെ ഹനിക്കുവാൻ ഭാവിച്ചിരിക്കുന്നവളോ എന്ന മട്ടിൽ- ഈകടാക്ഷാക്ഷേപം ഭഗവാൻെറ ഉള്ളിൽ തട്ടിയിരിക്കണം. ഇതെല്ലാം വാമകളുടെ ലക്ഷണമാണ്.

മറ്റൊരുത്തി ധ്യാനിച്ചുനിന്ന് ഭഗവാനെ ഹൃദയത്തിൽ ആലിംഗനം ചെയ്തു രോമാഞ്ചമുണ്ടാവാനിടയായി.

മറ്റൊരുത്തി ഭഗവാനെത്തന്നെ നോക്കിനോക്കി സൗന്ദര്യത്തെ ആസ്വദിച്ചു കൊണ്ടിരുന്നു. തൻെറ അരികിൽ ഓടി വന്നു തന്നെ ആലിംഗനം ചെയ്യുമെന്ന് വിശ്വസിച്ചിരുന്നു.

ഇപ്പോൾ ഭഗവാൻ അടുത്തുള്ളതിനാൽ കഴിഞ്ഞതെല്ലാം മറന്ന് വിരഹദു:ഖം ഉപേക്ഷിച്ചു. സുഷുപ്തിയിൽ ആനന്ദമനുഭവിക്കുന്നതുപോലെ സുസ്മേരവദനരായി.

ഭഗവാൻ യമുനാതീരത്തിൽ വിശാലമായ മണൽതിട്ടിൽ ചെന്നിരുന്നു. എല്ലാവരേയും ഏകകാലത്തിൽ രമിപ്പിക്കാൻ. ശീതചന്ദ്രൻ മന്ദമാരുതൻെറ സഹായത്തോടെ ആനന്ദം വർഷിച്ചു. പ്രകൃതി ഭഗവാനെ സേവിക്കാനായി തെയ്യാറാക്കിയ പള്ളിയറ.

ക്രീഡക്കൊരുങ്ങിയ ഗോപാലനെ കണ്ടപ്പോൾ പെൺകുട്ടികൾ അവരുടെ മനോരഥം സാധിച്ചുവെന്ന് ആലോചിച്ചു കൃതാർത്ഥകളായി.

[ഭഗവത്സ്വരൂപത്തെ കാണുന്നതുവരെ പല ആഗ്രഹങ്ങളുമുണ്ടാകും. സാക്ഷാൽകാരം ലഭിച്ചാൽ അതെല്ലാം നശിക്കും. സ്വരൂപത്തിൽ ലയിക്കും] അവർ പൂർണ്ണമനോരഥകളായി എങ്കിലും ഭഗവത്സേവ തുടർന്നു.

അവരുടെ ഉത്തരീയം കുചകുങ്കുമങ്ങളാൽ അടയാളപ്പെട്ടിരുന്നു. അത് എടുത്ത് നിലത്ത് വിരിച്ചു. ഭഗവാൻെറ ഒപ്പം അതിലിരുന്നു. താംബൂലാദിസൽക്കാരം ഭഗവാൻ സ്വീകരിച്ചു. ദിവ്യദേഹത്തെ മറവില്ലാതെ കാണിച്ച് അവരുടെ കൂടെ വിനോദങ്ങൾ പറഞ്ഞ് രസിച്ചിരുന്നു.

എത്രയോ പ്രയത്നം ചെയ്താലെ യോഗികൾക്ക് അവരുടെ ഹൃദയമധ്യത്തിൽ ഭഗവൽ രൂപം പ്രത്യക്ഷമാകുകയുള്ളൂ. ഇവിടേയോ പ്രേമഭക്തികൊണ്ട് ആ ഭഗവാനെ നിഷ്പ്രയാസം അവരുടെ മുമ്പിൽ ദർശിക്കാൻ സാധിച്ചു.

ഭഗവാൻെറ കൈകാലുകളെ അവരുടെ മടിയിൽ എടുത്തുവെച്ച് തലോടി. സ്തുതിഗാനം പാടി. അവർ പറഞ്ഞു.

ഭഗവാനെ ചിലർ തങ്ങളെ സേവിച്ചവരെ അതേപോലെ അങ്ങോട്ടും സേവിക്കുന്നു. മറ്റു ചിലർ വിപരീതമായിട്ടും. ചിലർ തങ്ങളെ ഭജിക്കാത്തവരേയും ഭജിക്കുന്നു. വേറെ ചിലർ ഇരുകൂട്ടരേയും ഭജിക്കുകയില്ല. ഈ കൂട്ടരിൽ ഉത്തമ മദ്ധ്യമൻമാർ ആരാണ്?

ഭഗവാൻ പറഞ്ഞു ഉപകാരപ്രത്യുപകാരഫലകാംക്ഷകൂടാതെ ഭജിക്കുന്നത് ഉത്തമം. സ്വപ്രയോജനത്തെ ഓർത്ത് ഭജിക്കുന്നത് സ്വാർത്ഥമാണ്. നിങ്ങൾ ആരും ഇത്തരക്കാരല്ല എന്ന് ഞാനറിയുന്നു.

ഇങ്ങോട്ടു സ്നേഹിക്കാത്തവരായാലും സ്നേഹിക്കുന്നവർ കരുണാലു

ക്കൾ ആണ്. മാതാപിതാക്കൻമാർ സ്വസന്താനങ്ങളെ സേവിക്കുന്നതുപോലെ.

ഭജിക്കാത്തവരെ ഭജിക്കുന്നവർ 2 തരം 1,കരുണാധിക്യം കൊണ്ട് 2,സ്നേഹാധിക്യം കൊണ്ട്. ഭജിക്കുന്നവരെ ഭജിക്കാതിരിക്കുന്നവർ 4 വിധം.

1 ആത്മാരാമൻമാർ- ആനന്ദസ്വരൂപമറിഞ്ഞനുഭവിച്ചവർ-ബാഹ്യദർശനം ഇല്ലാത്തതിനാൽ മറ്റാരേയും കാണുന്നില്ല.

2 ആപ്തകാമൻമാർ- ബഹിർദർശനമുണ്ടെങ്കിലും വിഷയാശ ഇല്ലാത്തതിനാൽ അന്യരെ ഭജിക്കാൻ അവരുടെ മനസ്സ് പ്രേരിപ്പിക്കുന്നില്ല.

3 അകൃതജ്ഞൻമാർ- മറ്റൊരുവൻ ചെയ്ത ഉപകാരത്തെ തിരിച്ചറിയാൻ ശക്തിയില്ലാത്ത മൂഢൻമാർ.

4 ഗുരുദ്രോഹികൾ- ഉപകാരം ചെയ്തവൻ ഗുരുവാകുന്നു. അവരെ തിരസ്കരിച്ച് ദ്രോഹിക്കാനും കൂടി മുതിരുന്നവർ.

ഇതിലൊന്നും പെട്ടവനല്ല ഞാൻ. പിന്നെ ആരാണ് ഞാൻ? എന്താണ് ഞാൻ ചെയ്യുന്നത്? എന്നെ ഭജിക്കുന്നവരുടെ ചിത്തവൃത്തി മറ്റൊന്നിലും പോകാതെ എന്നിൽ തന്നെ നിർത്താനായി ഭക്തവാത്സല്യം നിമിത്തം ഞാൻ അവരെ ഭജിക്കാതെ ഇരിക്കുന്നു.

ഞാൻ നിങ്ങളിൽ നിന്ന് അദൃശ്യനായത് നിങ്ങൾക്ക് എന്നിലുള്ള സ്നേഹം വർദ്ധിപ്പിക്കാനാണ്. അതുകൊണ്ട് സ്നേഹിക്കുന്ന എന്നിൽ ദോഷം കാണരുത്. നിങ്ങൾ നിങ്ങളുടെ എല്ലാം. എൻെറ പാദങ്ങളിൽ അർപ്പിച്ചിരിക്കുന്നു. അതിനാൽ നിങ്ങളിൽ ഞാൻ പ്രീതനാണ്.

കാമുകികളുടെ നിലയിൽ. നിങ്ങൾ എന്നിൽ സ്നേഹം കണ്ടു. ബാഹ്യദൃഷ്ടിയിൽ അങ്ങിനെ തോന്നും, എങ്കിലും നിർമ്മല പ്രേമത്തോടെ എൻെറ സമീപം വന്നിരിക്കുന്നതിനാൽ സംഗം ദോഷരഹിതമാണ്.

എന്നെ ഭജിക്കുന്നവരെ സ്നേഹിക്കേണ്ടത് എൻെറ ധർമ്മമാണ്. ഈ ഭജനം നിങ്ങൾക്ക്. സായൂജ്യം തരുന്നതാണ്. ഞാനൊന്നും പ്രത്യേകിച്ചു ചെയ്യേണ്ടതില്ല. അത് നിങ്ങളുടെ കർമ്മഫലമാണ്.

## 33-ാം അദ്ധ്യായം

ശാന്തമായ വചനം കരചരണസ്പർശനം ഇവയാൽ സ്ത്രീകളുടെ മനസ്സിലെ ദു:ഖങ്ങളെല്ലാം അകന്നു. അവർ പരമാനന്ദം അനുഭവിച്ചു.

ഭഗവാൻ രാസക്രീഡക്ക് ഒരുങ്ങി. രാസം എന്നത് ഒരു ജാതി നൃത്തമാണ്. അനേകം പേർ കൈകോർത്ത് പിടിച്ച് വട്ടത്തിൽനിന്ന് താളമേളങ്ങളോടെ ഗാനം ചെയ്ത നൃത്തം. ഒരാൾ നടുവിൽ നിൽക്കുകയും ചെയ്യും.

2 ഗോപികളുടെ ഇടയിൽ കൃഷ്ണനും ഉണ്ടായിരുന്നു. ഭഗവാൻെറ കഴുത്തിൽ ഓരോ സ്ത്രീയും തൊട്ടുകൊണ്ടാണ് നൃത്തം. 2 ഗോപികളുടെ ഇടയിൽ ഒരു കൃഷ്ണൻ വീതം കൃഷ്ണൻമാർ അനേകമായി. എന്നാൽ ആരും ഇതറിഞ്ഞില്ല. ഓരോരുത്തരും അവൾക്കുമാത്രം കൃഷ്ണൻ എന്ന് മായാവിലാസത്താൽ ധരിച്ചു.

കളികാണാൻ അനേകം ദേവീ-ദേവൻമാർ വന്ന് ആകാശത്തിൽ നിരന്നു. ഗോപികൾ ചിലമ്പ്- അരയിൽ ശബ്ദമുള്ള മണി- ധരിച്ചിരുന്നു. എല്ലാവരും ഒരുപോലെ ഒറ്റസ്വരത്തിൽ ഗാനം മുഴക്കി.

**നൃത്തം കൊണ്ട് വിയർപ്പ് തുള്ളി പൊടിഞ്ഞു. പല രാഗങ്ങളിലും ഗാനം പാടി. 16,000 രാഗം ആലപിച്ചുവത്രേ. മാറി മാറി സ്വരരാഗാലാപനത്തോടെ. ഗോപികളാണ്** ഗാനം രചിച്ചത്.

**ക്ഷീണം നിമിത്തം സ്ത്രീകളുടെ മുടി അഴിയുവാൻ തുടങ്ങി. മുടിയിൽ വെച്ചിരുന്ന പൂ ഉതിരാൻ തുടങ്ങി. ഒരുവൾ ഭഗവാൻെറ മാറിൽ തലവെച്ച് ക്ഷീണം തീർക്കാൻ** ശ്രമിച്ചു.

ഒരുവൾ ഭഗവാൻെറ കയ്യിനെ ചുംബിച്ചു. **അവൾക്ക് രോമാഞ്ചം പൊടുന്നനവേ** ഉണ്ടായി. മറ്റൊരുത്തി ചന്ദനലേപനം ചെയ്ത കൈകൾ മണപ്പിച്ചു. **ഒരുവൾ** അവളുടെ മുഖം ഭഗവാൻെറ മുഖത്തോടു ചേർത്തു വെച്ചു. അതേ **സമയം** ഭഗവാൻെറ വായിലുള്ള ചവച്ച താംബൂലം അവൾ ആസ്വദിച്ചു. ഒരുത്തി **അവളുടെ** കുചങ്ങളെ ഭഗവാൻെറ കൈകളിൽ യോജിപ്പിച്ചു.

വീണ്ടും അൽപം ക്ഷീണം തീർന്ന ശേഷം, നൃത്തം തുടങ്ങി. ഭഗവാനും ഗോപികൾ ചെയ്തപോലെ ആലിംഗനം മുതലായ ക്രീഡാദികൾ ചെയ്ത് അവർക്ക് സന്തോഷത്തെ കൊടുത്തു.

ഗോപികൾ കുഴഞ്ഞു, പരവശരായി മുടി അഴിഞ്ഞു, വസ്ത്രം അഴിഞ്ഞു, ഉത്തരീയം താഴെ വീണു.

ദേവൻമാരും ദേവിമാരും ഇതെല്ലാം നിശ്ശബ്ദരായി, സ്തബ്ധരായി നോക്കി നിന്നു. ചന്ദ്രനും രാത്രി ദീർഘിപ്പിച്ചു ഭഗവാൻെറ രാസ ഉത്സവത്തിനു കൂട്ടുനിന്നു.

രാസലീല കഴിഞ്ഞ് ഭഗവാൻ രഹസ്യലീലക്കു പുറപ്പെട്ടു. ഓരോ ഗോപിയുടേയും അടുക്കൽ ഓരോ ശരീരം എടുത്ത് വല്ലിക്കുടിലിൽ പ്രവേശിച്ചു.

ഭർത്താക്കൻമ്മാരോടുള്ള രഹസ്യ ക്രീഡകളോട് സാമ്യപ്പെടുത്തരുത് ഇത്. ഉള്ളും പുറവും ഒരു പോലെ പ്രകാശിക്കുന്ന ആത്മാവാണ് പ്രത്യക്ഷമായി അവർക്ക് അനുഭൂതികൊടുക്കുന്നത്. സാക്ഷാൽക്കാരത്തിനായി യോഗികൾ തപസ്സ് ചെയ്ത് അനേകം വർഷം അഥവാ ജൻമങ്ങൾ കഷ്ടപ്പെടുന്നു. അങ്ങിനെ ഇരിക്കെ ഗോപസ്ത്രീകൾ ദിവ്യപ്രേമത്തിലൂടെ അനായാസേന ഭഗവാനിൽ തന്നെത്താൻ മറന്ന് ലയിക്കുന്നു.

ഭക്തന്മാർ ഏതുവിധം ആഗ്രഹിക്കുന്നുവോ ആവിധം ഭഗവാൻ അനുഗ്രഹിക്കും. ഭഗവാനിൽ നിന്ന് രതിസുഖം കാംക്ഷിച്ചവർ ഭഗവാൻ പുരുഷനാണെന്ന ധാരണയിലാണ്. ആ ധാരണ മാറ്റി താൻ പുരുഷനും അല്ല സ്ത്രീയും അല്ല എന്നും താൻ വെറും ഒരു ചൈതന്യം മാത്രമാണ് എന്നും അവരെ മനസ്സിലാക്കിച്ച് അവരുടെ കാമബീജത്തെ വറത്ത വിത്തുപോലെ ആക്കി. അവരെ പരിശുദ്ധരാക്കുക എന്നതാണ് ഭഗവാൻ ചെയ്ത പ്രവൃത്തി. അഗ്നിയിൽ ഏതു പദാർത്ഥവും ദഹിക്കുന്നതു പോലെ ഭഗവാനെ ഉദ്ദേശിച്ച വൃത്തികൾ ദഹിച്ച് പരിശുദ്ധമാകുന്നു.

ഭഗവാൻെറ ശൃംഗാരരസത്തെ "ബ്രഹ്മാനന്ദ സഹോദരഃ" എന്നാണ് മഹർഷിമാർ പേരിട്ടത്.

ഗോപികളുടെ മുഖത്തുള്ള വിയർപ്പ് അധികനേരം കൊണ്ടുണ്ടായ ക്രീഡ കൊണ്ടുണ്ടായതായിരുന്നതിനാൽ ഭഗവാൻ അതെല്ലാം തുടച്ചു വൃത്തിയാക്കി. അവർ കടക്കൺ കൊണ്ട് നോക്കി ആനന്ദിപ്പിച്ചു. അവർ ഭഗവാൻെറ ദിവ്യലീ

ലകളെ പറ്റിപാടി.

പിന്നീട്അവർ ജലക്രീഡക്ക് പുറപ്പെട്ടു. ജലത്തിൽ ഇറങ്ങി അന്യോന്യം വെള്ളം തേകി കളിച്ചു.

അതിന്നുശേഷം വനക്രീഡ. രാത്രിയിൽ പൂനിലാവിൽ ഓരോ തമാശകൾ പറഞ്ഞ് വനത്തിൽ ചുറ്റികറങ്ങി.

ഇങ്ങനെ ഒരു രാത്രിയല്ല. അനേകം രാത്രികളിൽ ക്രീഡിച്ചതായി പറയപ്പെടുന്നു. ആത്മാരാമനായി സൗരതസുഖം നിരോധിക്കപ്പെട്ട് ഇന്ദ്രിയസ്ഖലനം തീരെ ഇല്ലാതെ ആയിരുന്നു. ഈ ക്രീഡകൾ എല്ലാം.

പരീക്ഷിത്തിന്ന് ഒരു സംശയം. ഭഗവാൻ എന്തിന്ന് പരദാരങ്ങളെ സ്വീകരിച്ച് കുത്സിതവൃത്തി സ്വീകരിച്ചു. ?

ഇവർ പരദാരങ്ങളല്ല. ഭഗവാനിൽ എല്ലാ ജീവന്മാരും ഇരിക്കുന്നു. എല്ലാ ജീവികളിലും ഭഗവാനും ഇരിക്കുന്നു. അപ്പോൾ പരദാരങ്ങളെന്ന് ആരെയും ഗണിക്ക വയ്യ.

ജീവികളും ഭഗവാനും തമ്മിലുള്ള ബന്ധം ഒന്നു പ്രത്യേകമാണ്. സാധാരണ മനുഷ്യരെപോലെ ഭഗവാനെ പുരുഷപ്രജ എന്ന് കണക്കാക്കാൻ പാടില്ല. ഭക്തന്മാരുടെ ആഗ്രഹം സാധിപ്പിക്ക എന്നുമാത്രം.

ഗോപസ്ത്രീകളുടെ ഭർത്താക്കന്മാർ തെറ്റിദ്ധരിക്കാതിരിപ്പാൻ അവരുടെ സമീപം അവരുടെ ഭാര്യമാർ ഉണ്ടെന്ന് വിചാരം അവർക്കു തോന്നിച്ചിരുന്നു. ഭഗവാന്ന് പരൻ എന്ന ഭാവന ഇല്ല. എല്ലാം ബ്രഹ്മമയം. ഭഗവാൻ സർവവ്യാപിയും സർവശക്തനുമായതുകൊണ്ട് ഭഗവാനെപോലെ മറ്റുള്ളവർക്ക് പ്രവൃത്തിക്കാൻ സാധിക്കയില്ല. ഭഗവാൻ ആത്മാരാമനാണ്. സ്ത്രീയോ പുരുഷനോ അല്ലാത്ത അദ്വൈത ദിവ്യ ചൈതന്യം.

ഇത് മന്മഥനെ ജയിച്ച ചരിത്രമാണ്. കാമവിജയം. 110 കോടി സ്ത്രീകളെ അവരുടെ കാമപ്രമേത്തിൽ കൂടി പരിശുദ്ധകളാക്കി മുക്തിപദത്തിൽ എത്തിച്ച ചിത്രം- ഇത് വായിക്കുന്നവർക്കും ശ്രവിക്കുന്നർക്കും അവരവരുടെ കാമപീഡകളെ അകറ്റാനും മനസൈസ്ഥര്യം ഉണ്ടാക്കാനും സഹായിക്കും. സാധിക്കുമാറാകട്ടെ എന്ന് പ്രാർത്ഥിച്ച് അദ്ധ്യായം അവസാനിക്കുന്നു.

## 34-ാം അദ്ധ്യായം

രാസലീല കഴിഞ്ഞ് കുറെ നാൾ കഴിഞ്ഞപ്പോൾ മഹാദേവൻെറ മഹോത്സവം കാണാൻ ഗോപന്മാർ കാളവണ്ടികൾ കെട്ടി പുറപ്പെട്ടു. അവിടെയുള്ള സരസ്വതീ നദിയിൽ സ്നാനം ചെയ്ത് ശിവപാർവ്വതിമാരെ പൂജിച്ചു- ആസ്ഥലത്തിന്ന് അംബികാവനം എന്ന് പേർ. അവിടെ ബ്രാഹ്മണർക്ക് അന്നാഹാരാദികൾ കൊടുത്തു അവരെ സന്തോഷപ്പെടുത്തി.

നന്ദൻ മുതലായവർ രാത്രി ആഹാരം കഴിക്കാതെ മണൽ തീരത്തിൽ തന്നെ കിടന്നുറങ്ങി. അന്നു രാത്രി ഒരു മലമ്പാമ്പ് അവിടെ വന്ന് നന്ദനെ വിഴുങ്ങാൻ തുടങ്ങി. അപ്പോൾ കൃഷ്ണാ! എന്ന് വിളിച്ചു കരഞ്ഞു. ഗോപന്മാർ അടുത്ത് കത്തിഎരിയുന്ന തീകൊള്ളി എടുത്ത് പാമ്പിനെ അടിച്ചു. പാമ്പ് വിട്ടില്ല. ഗോപന്മാർ കൂട്ടത്തോടെ കരഞ്ഞു. കൃഷ്ണൻ ഓടി വന്ന് പാമ്പിൻെറ മീതെ തൻെറ കാൽവെച്ചു. ഭഗവൽ സ്പർശനം കിട്ടിയ ഉടനെ

പാമ്പ് ഉൽകൃഷ്ടനായ വിദ്യാധരനായി മാറി.

ഭഗവാൻ ഒന്നും അറിയാത്തവനെന്ന മട്ടിൽ വിദ്യാധരനോട് ചോദിച്ചു. താൻ ആരാണ് എന്ന്.

അപ്പോൾ അദ്ദേഹം പറഞ്ഞു "ഞാൻ സൗന്ദര്യ സ്വരൂപനായ ഒരു വിദ്യാധരൻ ആയിരുന്നു. സൗന്ദര്യമില്ലാത്തവരെ കാണുമ്പോൾ എനിക്ക് പരിഹാസം തോന്നും. അംഗീരസിന്റെ വംശത്തിൽപ്പെട്ട ഋഷികൾ തപസ്സിന്റെ കാഠിന്യം കൊണ്ട് വിരൂപരായിരുന്നു. അവരെ ഞാൻ പരിഹസിക്കയുണ്ടായി. അപ്പോൾ അവർ മലമ്പാമ്പ് രൂപത്തിലുള്ള സർപ്പമാകട്ടെ എന്ന് എന്നെ ശപിച്ചു. അതോടെ അവിടുത്തെ പാദസ്പർശനം കിട്ടുമ്പോൾ ഞാൻ മോചിതനാവുമെന്നും പറഞ്ഞു. അവിടുത്തെ പാദസ്പർശന സുഖം എനിക്ക് അനുഗ്രഹമായി-ഋഷികളുടെ ശാപം അനുഗ്രഹം ലഭിക്കുമാറാക്കി. സൗന്ദര്യഭ്രമം എനിക്ക് നല്ല പാഠം പഠിപ്പിച്ചു.

ഈ ഗന്ധർവൻ- സുദർശനൻ എന്നാണ് പേർ. ഭഗവാനെ സ്തുതിച്ച് ഗന്ധർവലോകത്തേക്ക് യാത്രയായി. നന്ദഗോപനും സന്തോഷത്തോടെ 3 ദിവസത്തെ വ്രതം കഴിഞ്ഞ് ഈ കഥ അന്യോന്യം പറഞ്ഞ്പറഞ്ഞ് ഭഗവൽ മഹിമയോർത്ത് സന്തോഷിച്ച് ഗോകുലത്തേക്ക് യാത്ര തിരിച്ചു.

ഒരുനാൾ രാത്രിയിൽ വസന്തഋതുവിൽ മല്ലിക മുതലായ ചെടികൾ പൂത്തു എങ്ങും സൗരഭ്യം കാറ്റിൽ ധാരാളം പരന്നിരിക്കുമ്പോൾ രാമകൃഷ്ണന്മാർ ഇരുവരും ഗോപികമാരോടു കൂടി പ്രകൃതി മാഹാത്മ്യം അനുഭവിച്ചറിയുവാൻ വേണ്ടി വനത്തിലേക്ക്പോയി. ഭഗവാൻ കൃഷ്ണൻ ആനന്ദമായി ഓരോ രാഗത്തിൽ ഗാനങ്ങൾ പാടി തുടങ്ങി. കൂടെയുള്ള ബാലസഖികൾ പാട്ടിൽ ലയിച്ചു മതിമറന്നു. മുടി അഴിഞ്ഞതോ തുണിക്കുത്ത് അഴിഞ്ഞതോ കൂടി അറിഞ്ഞില്ല.

ആസമയത്ത് ശംഖചൂഢൻ എന്ന അസുരൻ അവിടെ വന്നു. അവൻ കുബേരഭൃത്യനാണ്. അവൻ ഗോപികമാരെ ബലം പ്രയോഗിച്ച് ഏതാനും പേരെ പിടിച്ചിഴുത്തുകൊണ്ടുപോയി. അവർ രാമാ കൃഷ്ണാ എന്ന് ആർത്തനാദം പുറപ്പെടുവിച്ചു കരഞ്ഞു. രാമകൃഷ്ണന്മാർ പിന്നാലെ ഓടി. അവൻ ഇവർ പിന്തുടരുന്നത് കണ്ട്ഭയപ്പെട്ടു. സ്ത്രീകളെ അവിടെ വിട്ട് ഓടി. രാമനെ സ്ത്രീകളുടെ അടുക്കൽ നിർത്തി, കൃഷ്ണൻ അവനെ പിന്തുടർന്ന് തുരത്തി പിടിച്ചു. അവന്റെ ശിരസ്സ് ഛേദനം ചെയ്ത് ശിരസ്സിലുണ്ടായിരുന്ന ചൂഢാരത്നമെടുത്തു. കൃഷ്ണൻ അതിനെ ജ്യേഷ്ഠന് സമ്മാനിച്ചു. ഇങ്ങിനെ കുപ്രസിദ്ധിനേടിയ ശംഖചൂഢൻ എന്ന അസുരനേയും ഭഗവാൻ നിഗ്രഹിച്ചു. ഭഗവാന്റെ അവതാരം ദുഷ്ടസംഹാരവും ശിഷ്ട പരിപാലനുമാണല്ലൊ. ഗോപികളെ അതിന്ന് സഹായികളാക്കി. ഭഗവാൻ, ലീലയാ ഭഗവാന്റെ അവതാരോദ്ദേശം നിറവേറ്റുകയാണ്.

നാരായണ, നാരായണ നാരായണ

## 35-ാം അദ്ധ്യായം

**ഗോപസ്ത്രീകൾ എപ്പോഴും അവിടവിടെ ഒന്നിച്ചു കൂടാറുണ്ട്. ജലം എടുക്കാൻ പൊയ്കയിലോ കിണറ്റിലോ പോരുമ്പോഴൊ. സ്നാനാദികൾക്ക് പോകുമ്പോഴോ മറ്റുകാര്യങ്ങൾക്ക് ഒന്നിച്ചു കൂടുമ്പോഴോ എല്ലാം കൃഷ്ണവ**

ർത്തമാനം തന്നെയുള്ളു . എല്ലാവരുടേയും ഹൃദയത്തെ ആകർഷിച്ചതിനാൽ അവരുടെ ഹൃദയത്തിൽ ഈ കോമള വിഗ്രഹത്തെ അവർ ഭദ്രമായി പ്രതി ഷ്ഠിച്ച് കഴിഞ്ഞിരിക്കുന്നു. അതുകൊണ്ട് ഈ ചിന്തയും അതിൻെറ ഫലമായി ഈ വർത്തമാനവും മാത്രമേ ഉള്ളു.

അവർക്ക് കൃഷ്ണനുണ്ണിയെ കണ്ടുകൊണ്ടേ ഇരിക്കണം. പിരിഞ്ഞിരിക്കാൻ വയ്യ. ഒരുവൾ പറഞ്ഞു. ചങ്ങാതിമാരെ. കൃഷ്ണൻ വേണു കയ്യിലെടുത്ത് വായി ക്കുമ്പോൾ അതു കേട്ട് ആശ്ചര്യത്തോടെ നിൽക്കുന്നു ഗന്ധർവസുന്ദരികൾ അവർ മൻമഥതാപം ഏറ്റ് ഭർത്തൃസന്നിധിയിൽ തന്നെ മോഹാലസ്യപ്പെട്ടു വീഴുന്നു.

മറ്റൊരുവൾ- വേണു ഗാനം കേട്ട് പശുക്കൾ സ്തംഭിച്ചു നിൽക്കുന്നു. അവ രുടെ വായിൽ കടിച്ച ആഹാരം അങ്ങിനെ തന്നെ വെച്ചു കൊണ്ട് ഗാനത്തെ ചെവികൂർപ്പിച്ചു. ശ്രദ്ധിക്കുന്നു.

ഗാനം ശ്രവിച്ച് നദികൾകൂടെ ഒഴുക്കു നിർത്തി നിശ്ചലമായി നിൽക്കു ന്നത് പോലെ തോന്നുന്നു.

മറ്റൊരുവൾ ഗാനം കൊണ്ടുള്ള സന്തോഷംകൊണ്ട് വൃക്ഷങ്ങൾ അതി വേഗം പുഷ്പിച്ച് ഇളന്തളിരുകൾ ഇട്ടത് നോക്കിയാൽ അവ ആഭരണങ്ങൾ അണിഞ്ഞ് പുതുആടഉടുത്ത സുന്ദരികളെപ്പോലെ തോന്നുന്നു.

മേഘങ്ങൾ ഇടക്കിടെ ഇടിമുഴക്കുന്നുണ്ട്. അത് ഗാനത്തിന്ന് താളം പിടി ക്കുന്നത് പോലെ തോന്നുന്നു.

ബ്രഹ്മാവ്, ശിവൻ, ഇന്ദ്രൻ മുതലായവർ ഭഗവാൻെറ ഗീതാലാപനകൾ കേട്ട് അവർ സ്വരങ്ങളെ നിർമ്മിച്ചവരാണെങ്കിലും ഭഗവാൻെറ സ്വരാലാപന മനസ്സിലാക്കാൻ സാധിക്കാതെ തലകുനിച്ചു നിൽക്കുന്നു.

ഗാനം കേട്ട് നമുക്ക് കലശലായ മന്മഥവികാരങ്ങൾ ഉണ്ടാവുന്നുണ്ടല്ലോ. ആ സമയത്ത് നമ്മുടെ വികാരസംഭ്രമതയുടെ ലക്ഷണങ്ങളായ മുടി അഴിയൽ ഉടുത്തതുണി അഴിയൽ ശരീരത്തിൽ രോമാഞ്ചം ഇതൊന്നും നമുക്ക് അറിയു ന്നില്ലല്ലോ.

മാൻപേടകൾ ഗാനത്താൽ മന്മഥ വികാരഭരിതരായി അവരുടെ ഭർത്താ ക്കന്മാരായ കൃഷ്ണസാരങ്ങളേയും, തഴച്ചു നിൽക്കുന്ന പുല്ലുകളേയും, ഉപേ ക്ഷിച്ച് നമ്മെപ്പോലെ തന്നെത്താൻ മറന്ന് നിൽക്കുന്നു.

വൃന്ദാവനപ്രദേശങ്ങളിൽ ക്രീഡിച്ച് വൈകുന്നേരം പശുക്കളെ യമുനയിൽ ഇറക്കി കുളിപ്പിച്ച് താനും ഗോപന്മാരോടു. കൂടി കുളിച്ച്. നല്ല വാസനയുള്ള പുഷ്പങ്ങൾകൊണ്ടുള്ള മാലകൾ കഴുത്തിലിട്ടു വരുമ്പോൾ, മന്ദമാരുതൻ എതി രേറ്റ്, ആ പുഷ്പാദികളിലുള്ള ഗന്ധത്തെ വീശി, പരത്തുന്നു. ഇതുകാണുമ്പോൾ ഒരു ചക്രവർത്തി എഴുന്നെള്ളുമ്പോൾ പ്രജകൾ ചെന്ന് സന്തോഷപൂർവ്വം എതിരേറ്റുകൊണ്ട് വരുന്നതുപോലെ ഉണ്ട്. യശോദാമ്മേ, അവിടുത്തെ മകൻ ചക്രവർത്തിയേക്കാൾ ഉന്നതനാണ്.

കൃഷ്ണൻെറ വ്രജത്തിലേക്കുള്ള വരവ് കണ്ട് ഗോപസ്ത്രീകൾ സന്തോ ഷിക്കുന്നു. ഗോക്കൾ നമ്മെക്കാൾ പരമധന്യരാണ്. അവർക്ക് അദ്ദേഹത്തിൻെറ കൂടെ പകൽ മുഴുവനും കഴിക്കാമല്ലോ- ഇത്രയും താമസത്തിനു കാരണം വഴിയിൽ ഒരു പക്ഷേ ബ്രഹ്മാവാദിദേവന്മാർ തടുത്തു നിർത്തി പാദപൂജ

ചെയ്തിരിക്കാം. അതായിരിക്കാം കാരണം.

അതാ, കൃഷ്ണൻ അതിവേഗതയോടെ നടന്നു വരുന്നു. നമ്മെ കാണാനുള്ള ആഗ്രഹം കൊണ്ടാണ്, സംശയമില്ല. തീർച്ചയാണ്. കൃഷ്ണന്ന് നമ്മളോട് അപാരമായ സ്നേഹം ഉണ്ട്- നമ്മെ ആശ്വസിപ്പിക്കാൻ വേണ്ടിയാണ് ഈ വേഗത-

കൃഷ്ണഭഗവാന്റെ അസാന്നിദ്ധ്യത്തിൽ ഗോപസ്ത്രീകളുടെ മനസ്സിന്റെ പോക്ക് ഈവിധമായിരുന്നു. എല്ലാസമയത്തും ഈ ഒരു ചിന്തയല്ലാതെ മറ്റൊന്നുമില്ല.

ഇങ്ങനെ സ്മരിച്ച് കാലം കഴിക്കുന്നവർക്കുള്ള ഫലത്തെ നിർണ്ണയിപ്പാൻ ആർക്കും സാദ്ധ്യമല്ല. ഭക്തിയാകുന്ന കയർ കൊണ്ട് ഭഗവാനെ കെട്ടി. കയർ അയച്ചു വിടുന്നു. ചിത്തം ഇഷ്ടം പോലെ സഞ്ചരിച്ച് ആ ഭക്തിയിൽ ആറാടുന്നു.

## 36-ാം അദ്ധ്യായം

കൃഷ്ണ ഭഗവാന്ന് ഇപ്പോൾ 11 വയസ്സ്. ഗോപികളെ ഈവിധത്തിൽ സന്തോഷിപ്പിച്ചുവരവെ അതിൽ അനിഷ്ടം തോന്നിയ അരിഷ്ഠാസുരൻ ഋഷഭ രൂപത്തിൽ ഊക്കോടെ മൂക്കുറയിട്ടു ജനങ്ങളെ ഭയപ്പെടുത്തി അവിടെ എത്തി. അവന്റെ ഓട്ടവും ചാട്ടവും കണ്ടും. ഗർജ്ജനം കേട്ടും ജനങ്ങൾ ഭയചകിതരായി അങ്ങോട്ടും ഇങ്ങോട്ടും ഓടി മറഞ്ഞു. ഗർഭിണികളായ പശുക്കൾ ചിലത് ഭയന്ന കാരണം അവയുടെ ഗർഭം അലസിപ്പോയി. ഗോപിഗോപന്മാർ കൃഷ്ണാ എന്ന് വിളിച്ചു രക്ഷക്കായി അപേക്ഷിച്ചു.

കൃഷ്ണൻ ഋഷഭാസുരനോട്- അതാണ് അവന്റെ പേർ- സ്ത്രീകളെയും കുട്ടികളേയും അലട്ടേണ്ട. ഇങ്ങോട്ടുവാ എന്റെ അടുക്കൽ എന്ന് വിളിച്ചു പറഞ്ഞു.

ഋഷഭൻ കൂർത്ത കൊമ്പുകൾ ഉയർത്തി അലക്ഷ്യഭാവത്തിൽ നിൽക്കുന്ന കൃഷ്ണന്റെ നേർക്കു കുതിച്ചു. കൃഷ്ണൻ അതിവേഗത്തിൽ അതിന്റെ കൊമ്പുകളിൽ കടന്ന് പിടിച്ചു. ഋഷഭത്തിനെ തൂക്കി മലർത്തി അടിച്ച് 18അടി ദൂരെ എറിഞ്ഞു. അവിടെ നിന്ന് അത് എഴുന്നേറ്റ് വീണ്ടും ആക്രമണത്തിന്നായി വന്നു. അപ്പോൾ അതിനെ കാൽ കൊണ്ടു തട്ടി വീഴ്ത്തി ചവിട്ടി. കൊമ്പ് രണ്ടും പറിച്ചെടുത്ത് അവകൊണ്ട് അതിനെ തല്ലി കൊന്നു. അത് രക്തം ഛർദ്ദിച്ചു മലമൂത്രം വിസർജ്ജിച്ചു കണ്ണുകൾ നിലച്ചു ചത്തുവീണു. അതിന്റെ യഥാർത്ഥ അസുരസ്വരൂപം പുറത്തു കാണിച്ചു. ദേവകൾ ആനന്ദഭരിതരായി പുഷ്പവൃഷ്ടി ചെയ്തു.

അരിഷ്ടാസുരവധം കഴിഞ്ഞ് കുറച്ചു ദിവസം കഴിഞ്ഞശേഷം. ത്രികാലജ്ഞാനിയും ഭഗവാന്റെ ഇംഗിതം നന്നായി അറിയുന്ന ആളും ദേവകാര്യങ്ങൾ സാധിപ്പിക്കുവാൻ ബദ്ധശ്രദ്ധാലുവുമായ ശ്രീനാരദമഹർഷി കംസ മഹാരാജാവിന്റെ സമീപം ചെന്നു.

അദ്ദേഹം കംസനോട് ഒരു സ്വകാര്യവിവരം പറയുകയുണ്ടായി. "രാമനും കൃഷ്ണനും ദേവകീവസുദേവ പുത്രന്മാരാണ്. ദേവകിയുടെ അരികിൽ അങ്ങ് കണ്ട പെൺകുട്ടി നന്ദന്റെ ഭാര്യയായ യശോദക്ക് ജനിച്ചവളാണ്. വസുദേവൻ തനിക്കു ജനിച്ച ആ കുട്ടിയെ അങ്ങയെ ഭയപ്പെട്ട് ആത്മരക്ഷാർത്ഥം

കൈമാറിയതായിരുന്നു- ഞാൻ അങ്ങയോട് യഥാർത്ഥ വിവരം പറഞ്ഞതാണ്. അറിഞ്ഞു പ്രവൃത്തിച്ചു കൊൾക-

ഇത്രമാത്രം പറഞ്ഞ് നാരദർ മൗനംദീക്ഷിച്ചു.

കംസന്ന് ഭയങ്കര കോപം വന്നു. വസുദേവനെ കൊല്ലുവാൻ വാളെടുത്തു. അപ്പോൾ നാരദർ പറഞ്ഞു. "വസുദേവനല്ല അങ്ങയുടെ ശത്രു. അവന്റെ 2 മക്കളാണ്". കംസൻ അത് കേട്ടമാത്രയിൽ വസുദേവനേയും ദേവകിയേയും ചങ്ങലക്കിടാൻ കൽപന കൊടുത്തു.

നാരദർ അനന്തരം അവിടെ നിന്ന് പുറപ്പെട്ടുപോയി. അദ്ദേഹം പോയശേഷം കംസൻ, കേശി എന്ന അസുരനെ വിളിച്ച് കൃഷ്ണരാമന്മാരെ കൊ[illegible]ൻ കൽപന കൊടുത്ത് അവനെ അതിന്നായി നിയോഗിച്ചു.

ചാണൂരൻ, മുഷ്ടികൻ എന്ന വിദഗ്ധരായ ആസ്ഥാന മല്ലരെ വിളിച്ചു വരുത്തി. കംസൻ അവന്റെ ആസൂത്രിത തന്ത്രം അവരെ പറഞ്ഞു ധരിപ്പിച്ചു. "ഞാൻ രാമകൃഷ്ണന്മാർ എന്ന 2 കുട്ടികളെ ഇവിടെ വരുത്താം. അവർ എന്റെ ശത്രുക്കളാണ്. അവർ കുട്ടികളാണെങ്കിലും മല്ലയുദ്ധത്തിൽ സമർത്ഥരാണ്. ജനങ്ങൾ എല്ലാവരും കാണേ അവരെ കൊല്ലേണം.

പിന്നീട് തന്റെ ആനക്കാരനെ വരുത്തി. ഈ കുട്ടികൾ വരുമ്പോൾ പുറം വാതിൽക്കലിൽ ആനയോടുകൂടി നിന്ന് അവരെ സ്വീകരിക്കുന്ന മട്ടിൽ ആന യെകൊണ്ട് അവരെ കൊല്ലേണം. അവർ എന്റെ ശത്രുക്കളാണ് എന്ന് കൽപി ച്ചു-(കുവലയാപീഠം എന്നാണ് ആനയുടെ പേർ - കുവലയം ഭൂമണ്ഡലം, പീഠം അലങ്കാരം, ഭൂമണ്ഡലത്തിലേക്ക് ഏറ്റവും വിശേഷപ്പെട്ട ഗംഭീരമായ ആന എന്നർത്ഥം.

രാമകൃഷ്ണന്മാരെ വിളിച്ചുവരുത്താനായി ഒരു ധനുർയ്യാഗം നടത്താനും അതുകാണാൻ മാന്യരായ ഈ കുട്ടികളേയും ക്ഷണിച്ചതായിട്ടും കാണിക ൾക്ക് തോന്നാൻ വേണ്ടി ധനുർയ്യാഗം നിശ്ചയിച്ചു. കുംഭമാസ ശിവരാത്രി ക്കാണ് ഇത് നിശ്ചയിച്ചത്. അവിടെ രുദ്രക്ഷേത്രമുണ്ട്. തന്റെ ശത്രുവായ വിഷ്ണുവിന്റെ പ്രതിപക്ഷഭാഗിയായ ശിവനെ പ്രീതിപ്പെടുത്തിയാൽ തന്റെ ഇംഗിതം സാധിക്കുമെന്ന വിശ്വാസമുണ്ട്-(സാധാരണയായി യുദ്ധജയം വേണ്ട വർ ശിവനെ ധനുസ്സിൽ ആവാഹിച്ച് മന്ത്രതന്ത്രത്തോടെ പൂജിക്കേണമെന്നാണ് ആചാരം.)

രാമകൃഷ്ണന്മാരെ ക്ഷണിക്കാൻ പറ്റിയ ആൾ അക്രൂരനാണെന്ന് കരുതി. അക്രൂരനെ അയക്കാൻ തീർച്ചയാക്കി.

അക്രൂരൻ യദുശ്രേഷ്ഠനാണ്. അക്രൂരൻ തന്റെ ശത്രുവാണെന്നറിഞ്ഞിട്ടും കംസൻ അദ്ദേഹത്തെ സ്തുതി വാക്കുകളാൽ സന്തോഷിപ്പിച്ച് അയക്കയാണ് ചെയ്തത്. രാമകൃഷ്ണന്മാരെ നയവാക്കുകൾ പറഞ്ഞ് തേരിലേറ്റി യാഗത്തിന്ന് ക്ഷണിക്കുന്ന മട്ടിൽ കൊണ്ടുവരേണമെന്ന് നിർദ്ദേശിച്ചു.

കംസൻ തന്റെ ഉദ്ദേശം മുഴുവൻ അക്രൂരനോട് പറഞ്ഞു. പുറം വാതിൽ ക്കൽ കുവലയാപീഠത്തെ നിർത്തി അവരെ കൊല്ലിക്കും. അതുപിഴച്ചാൽ മല്ല യുദ്ധത്തിൽ മല്ലന്മാരെ വിട്ടു കൊല്ലിക്കും. അനന്തരം വസുദേവാദികളേയും പിതാവായ ഉഗ്രസേനനേയും, ദേവകനേയും മറ്റുള്ള എന്റെ എല്ലാശത്രുക്ക ളേയും ഹനിക്കും- പിന്നെ ബലവാൻ ജരാസന്ധനാണ്. അദ്ദേഹം എന്റെ

ബന്ധുവാണ്. ദ്വിവിധനും പ്രബലനും എന്റെ സ്നേഹിതന്മാരാണ്. ശംബരൻ നരകൻ ബാണൻ മുതലായവരും എന്റെ സ്നേഹജനങ്ങളാണ്. അവരോട് ചേർന്ന് വിഷ്ണുപ്രീതിക്കായി സൽക്കർമ്മങ്ങൾ ചെയ്യുന്ന കൗരവാദികളെ ഞാൻ നശിപ്പിക്കും. ശേഷം ഭൂമിയിൽ ഏകച്ഛത്രാധിപതിയായി ഞാൻ വാഴും- ഇതാണ് എന്റെ പരിപാടി. അങ്ങ് ഇത് സ്വകാര്യമായി വെച്ച് വേണ്ടത് പോലെ പ്രവൃത്തിക്കുക.

അപ്പോൾ അക്രൂരൻ പറഞ്ഞു. അങ്ങയുടെ മരണത്തെ ഭയന്നാണല്ലോ ഈ പരിപാടി. അതുചെയ്യേണ്ടത് ആവശ്യമാണ്.എന്നാൽ അങ്ങയുടെ പ്രവൃത്തിയുടെ ഫലത്തെ മുൻകൂട്ടി നിശ്ചയിക്കേണ്ട. അത് ഈശ്വരന്റെ കയ്യിലാണ്. വല്ല അനിഷ്ടവും വന്നാൽ ഞാനാണ് കാരണക്കാരൻ എന്ന് അങ്ങ് പറയരുത്. തീർച്ചയായും അങ്ങയുടെ ആഗ്രഹം സാധിപ്പിക്കത്തക്ക വിധത്തിൽ ഞാൻ അവരെ കൊണ്ടുവരാൻ ശ്രമിക്കാം.

## 37-ാം അദ്ധ്യായം

കേശി എന്ന അസുരൻ കംസ മഹാരാജാവിന്റെ നിർദ്ദേശപ്രകാരം ഗോകുലത്തേക്ക് ചെന്നു. ഒരു കുതിരയുടെ രൂപത്തിലാണ് പോയത്. കുളമ്പുകൊണ്ട് ഭൂമി ഇളക്കും വിധം മാന്തി മദത്തോടെ ഭൂമിപടലം ഉയർത്തി കുതിച്ചുപോയി.

കേശിയുടെ വരവിന്റെ ശബ്ദകോലാഹലം കേട്ട് ജനങ്ങൾ ഭയന്നു. കൃഷ്ണൻ അവനെ കൈകാട്ടി അടുത്തേക്ക് വിളിച്ചു. അവൻ ഊക്കോടെ വന്ന് ഭഗവാനെ കാൽകൊണ്ട് ചവിട്ടി. ചവിട്ടാൻ പൊന്തിച്ച കാലുകളെ ഭഗവാൻ 2 കൈകൾ കൊണ്ട് പിടിച്ച് ചുഴറ്റി. 100 വിൽപാട് ദൂരെ എറിഞ്ഞു. കേശി മോഹാലസ്യപ്പെട്ടു, അവൻ എഴുന്നേറ്റു വായ് പൊളിച്ച് ഭഗവാന്റെ നേർക്ക് വന്നു. വായിന്റെ ഉള്ളിൽ കൈയിട്ടു. കൈകടിച്ച് മുറിക്കാൻ അവൻ ശ്രമിച്ചു. അവന്റെ പല്ലുകൾ കൊഴിഞ്ഞു. ഭഗവാൻ കൈയ്യിന്റെ വണ്ണം കൂട്ടി. ശ്വാസനാളം അടച്ചു. അവൻ ശ്വാസംമുട്ടി പിടഞ്ഞു മരിച്ചു.

അനായാസേന ഇവനെ കൊന്നത് കണ്ട് ദേവന്മാർ പുഷ്പവൃഷ്ടി ചെയ്തു. നാരദർ അവിടെ വന്ന് ഭഗവാനെ സ്തുതിച്ചു. കേശി എന്ന പ്രധാനപ്പെട്ട അസുരനെ കൊന്നതോടെ വ്രജത്തിലിരുന്നു ചെയ്യേണ്ടതെല്ലാം കഴിഞ്ഞിരിക്കുന്നു. ഇനി മഥുരാപുരിക്ക് ചെന്ന് അവിടെ കുവലയാപീഠം എന്ന ആന, ചാണൂര മുഷ്ടിക മല്ലന്മാർ, കംസൻ ഇവരെ മറ്റന്നാൾ അങ്ങ് ഹനിക്കും. അടുത്തു തന്നെ അങ്ങയെ ക്ഷണിക്കാൻ അക്രൂരൻ വരും.

കംസവധം കഴിഞ്ഞ്പഞ്ചജനൻ,യവനൻ, മുരൻ നരകൻ ഇവരെ എല്ലാം ഒന്നൊന്നായി അങ്ങ് ഹനിക്കും. അതിന്നു ശേഷം അങ്ങ് വിവാഹവും കഴിക്കും. എന്ന് പറഞ്ഞു. ഇങ്ങനെ എല്ലാം പ്രവചിച്ച്. ഭഗവാന്റെ ഗുണഗണങ്ങളെ സ്തുതിച്ച് നമസ്കരിച്ച് നാരദർ യാത്രയായി.

സാധാരണ പോലെ അന്നും പശുക്കളെ മേയ്ക്കുവാൻ വനത്തിലേക്ക് കൂട്ടുകാരോടു പോയി- പശുക്കളെ എല്ലാം മേയാൻ വിട്ടശേഷം. ചങ്ങാതിമാരോടു കൂടി പലതരത്തിലുള്ള കളികളും നടത്തി. അന്നു കളിച്ചതു മജിസ്ട്രേട്ടും കള്ളന്മാരും എന്ന ഒരു വിധം കളിയായിരുന്നു. ചിലർ കള്ളന്മാർ ചിലർ ആടുകൾ, രാമകൃഷ്ണന്മാർ മജിസ്ട്രേട്ടും. ഈ നിലയിൽ ആയിരുന്നു

നടനം. അപ്പോൾ മയൻെറ(അസുരശില്പി) പുത്രൻ വ്യോമാസുരൻ രൂപം മാറി കൂട്ടത്തിൽ കൂടി. പതുക്കെപതുക്കെ ഓരോ പ്രാവശ്യം ഓരോ ഗോപനെ ആടിനെ കള്ളൻ കൊണ്ടുപോകുന്ന മാതിരി കൊണ്ടുപോയി ഒരു ഗുഹയിലിട്ടു കല്ലിട്ടുമൂടി. ഭഗവാൻ ഇതറിഞ്ഞ് അവനെ പിടിച്ചു. അവൻ ശരീരം മാറ്റി പർവ്വതതുല്യനായി. അവനെ താഴത്തു മറിച്ചിട്ട് ഞെക്കി കൊന്നു. അനന്തരം ഗോപന്മാരെ ഗുഹതുറന്ന് വിടുവിച്ചു.

## 38-ാം അദ്ധ്യായം

കംസ മഹാരാജാവ് രാമകൃഷ്ണന്മാരെ കൂട്ടിക്കൊണ്ടു വരാൻ അക്രൂരനെ നിയോഗിച്ചിരുന്നുവല്ലൊ- അക്രൂരൻ പിറ്റെന്ന് കാലത്ത് യാത്രപുറപ്പെട്ടു. നാരദർ ഭഗവാനെ കംസവധം ഓർമ്മിപ്പിച്ചിരുന്നുവല്ലൊ. അപ്പോൾ ഭഗവാൻ അതും ചെയ്വാൻ പരിപാടി ഇട്ടു. സർവ്വാന്തർയ്യാമിയാണല്ലോ ഭഗവാൻ. അപ്പോൾ കംസഹൃദയത്തിലും ഭഗവാനുണ്ടല്ലോ. അങ്ങിനെ ഭഗവൽ പ്രേരണ കൊണ്ടാണ് ഭഗവാൻെറ സമീപത്തേക്ക് ഭഗവൽ ഭക്തനായ അക്രൂരൻ അയക്കപ്പെട്ടത്. അക്രൂരൻ കാലത്ത് പുറപ്പെട്ടു- അക്രൂരൻെറ മനസ്സിൽ ഉൽകൃഷ്ടമായ ഭക്തി ഉജ്ജ്വലിച്ചു.

"ഏതോ പൂർവത്തിൽ മഹത്തായ പുണ്യകർമ്മം ഞാൻ ചെയ്തിട്ടുണ്ടായിരിക്കേണം. അല്ലെങ്കിൽ എനിക്ക് ഈ ഭാഗ്യം സിദ്ധിക്കയില്ല. ശൂദ്രന്ന് വേദോച്ചാരണം എന്നത് പോലെ ആണ് എനിക്ക് ഭഗവദ്ദർശനം. അത് സാദ്ധ്യമായത് ആശ്ചര്യം തന്നെ (ആരാണ് ശൂദ്രൻ- ധനധാന്യസ്ത്രീപുത്രാദി വിഷയസുഖങ്ങളെ സമ്പാദിപ്പാനും രക്ഷിപ്പാനും വർദ്ധിപ്പിക്കാനും സദാ പരിശ്രമിക്കുന്നവൻ. ഏത് ജാതിക്കാരനായാലും അവനാണ് ശൂദ്രൻ അതായത് ഈശ്വരചിന്തക്ക് സമയമില്ലാത്തവൻ) യോഗികൾക്കു കൂടി ദർശിക്കാൻ സാധിക്കാത്ത ഭഗവാനെ കാണാൻ പോകുന്നു. എൻെറ പാപങ്ങൾ നശിക്കും. എനിക്ക് സാക്ഷാൽക്കാരം ലഭിക്കും. ഇനി പുനർജന്മമില്ല.

അവിടുത്തെ കൃപകൊണ്ടാണ് ഞാൻ വിളിക്കപ്പെട്ടത്, വേറെ എത്രയോ ആൾക്കാരുണ്ടല്ലോ ഈ ദൂതിന്ന് എന്നെ അയക്കുന്നത് ഭഗവദനുഗ്രഹം.

എനിക്ക് ഭഗവാൻെറ പാദദർശനം കിട്ടും. സ്പർശനം കൂടി കിട്ടാൻ ഞാൻ ഭാഗ്യം ചെയ്തിട്ടുണ്ടോ? ദാസ്യനിലയിൽ ഞാൻ പാദനമസ്കാരം ചെയ്യും. ഭഗവാൻെറ മനോഹരമായ മുഖാംബുജം അതിലെ കരുണാമയമായ 2 കൺകൾ, ശോഭിക്കുന്ന കവിൾതടം ഇതെല്ലാം ഞാൻ കാണും. ശുഭസൂചനകൾ ഇതാ അനുഭവപ്പെടുന്നു- ഞാൻ തീർച്ചയായും ഭഗവാനെ ദർശിക്കും. ഹാ! ഹാ! ഹാ! എന്ത് ഭാഗ്യം!!

യോഗികൾക്ക് സൂക്ഷ്മ ശരീരം കൊണ്ടേ കാണാൻ കഴിയൂ. എനിക്ക് എൻെറ ഈ സ്ഥൂലശരീരം കൊണ്ട് അത് സാധിക്കും.

ഞാൻ ഇന്ന് ആ മഹാപുരുഷനെ- കാണും. കണ്ട ഉടനെ തേരിൽ നിന്നിറങ്ങി അവരിരുവരേയും നമസ്കരിക്കും. ദീർഘദണ്ഡനമസ്കാരം- അവരുടെ വൃന്ദാവനസഖികളായ പാവന യുവതികളേയും നമസ്കരിക്കും.

ഞാൻ നമസ്കരിക്കുമ്പോൾ അവിടുത്തെ കൈകൾ എൻെറ ശിരസ്സിൽ വെച്ച് എന്നെ അനുഗ്രഹിക്കും. കരസ്പർശനം എൻെറ സംസാരഭീതി നശി

പ്പിക്കും. അത് ഭക്തന്മാർക്ക് മോക്ഷവും സകാമഭക്തർക്ക് സമൃദ്ധിയും അനുരക്തന്മാർക്ക് പരമസുഖവും തരും.

ദേവേന്ദ്രൻ 100 യാഗം കഴിഞ്ഞ് ദക്ഷിണ കൊടുക്കുന്നു. അതിന്ന് പകരം ഭഗവാൻ ഇന്ദ്രപദവി കൊടുക്കുന്നു. മഹാബലി ഭഗവാന്ന് ഉദകം ദാനം ചെയ്തു. അതിനാൽ അടുത്ത ജന്മം ഇന്ദ്രപദം വാഗ്ദാനം ചെയ്തു. ഇങ്ങിനെ ഭഗവൽ കരത്തിൽ എന്തെങ്കിലും അർപ്പണം ചെയ്താൽ ത്രൈലോകാധിപത്യം കിട്ടും. ഗോപസ്ത്രീകൾക്ക് പരമസുഖം കൊടുത്തു. അവരെ സംസാരവിമുക്തരാക്കി. എനിക്ക് കരസ്പർശനം കിട്ടുന്നത് ആ കണക്കിൽ ഭാഗ്യോദയം തന്നെ.

അപ്പോൾ ഒരു ശങ്കതോന്നി- ഭഗവാൻ എന്നെ കംസദൂതനാണെന്ന് കരുതി ത്യജിക്കുമോ? ദർശനം തരാതിരിക്കുമോ? ഇല്ല ഇല്ല. ഭഗവാൻ സർവ്വന്തർയ്യാമി അല്ലേ? വിനയത്തോടെ ഭഗവസന്നിധിയിൽ നിൽക്കുന്ന എന്നെ ഭഗവാൻ കടാക്ഷിക്കും. അപ്പോൾ എൻെറ പാപങ്ങൾ തീരും.

ഞാൻ വസുദേവൻെറ സഹോദരനാകയാൽ ഇവരുടെ ഇളയച്ഛനാണ്. എന്നിൽ അവർക്ക് സ്നേഹം ഉണ്ടാകും. എന്നെ അവർ കെട്ടിപിടിച്ച് ആലിംഗനം ചെയ്യും. അപ്പോൾ എൻെറ ദേഹം പരിശുദ്ധമാകും.

ഞാൻ നമസ്കരിച്ചെഴുന്നേറ്റാൽ എന്നോട് കൃപയോടെ സംഭാഷണം ചെയ്യും. ആ മൊഴിയിൽ ഞാൻ അലിഞ്ഞുപോകും.

എന്നെ ബലരാമനും സൽക്കരിക്കും. ഞാൻ അവിടുത്തെ പാദങ്ങളിലും നമസ്കരിക്കും. എൻെറ കൈകൾ കൂട്ടിപിടിച്ച് എന്നെ ഗൃഹാന്തർഭാഗത്തേക്ക് കൊണ്ടുപോകും. ഉത്തമാസനത്തിലിരുത്തി വർത്തമാനങ്ങൾ ചോദിക്കും.

ഇങ്ങിനെ പലേ മനോവിചാരങ്ങളിൽ പെട്ട് ഭഗവാനെ ഹൃദയത്തട്ടിൽ ദർശിച്ചുകൊണ്ട് തന്നെത്താൻ മറന്നുപോയി. വഴിപോയത് അറിഞ്ഞില്ല. രഥത്തിലെ കുതിരകൾ ഏതെല്ലാമോ വഴികളിൽ കൂടി വലിച്ചുകൊണ്ടു പോയി. ഒടുവിൽ ഗോകുലം എത്തിയത് സൂര്യാസ്തമനത്തിന്നാണ്. ദൂരം വളരെ കുറവായിരുന്നു. ആറ് നാഴിക. എന്നിട്ടും അധികം സമയം- 12 മണിക്കൂർ എടുത്തു.

(ഭഗവാനെ സ്മരിച്ച് ആ ചിന്തയിൽ ആഴ്ന്ന ഏവർക്കും അക്രൂരനെ പോലെ മോക്ഷപദം എന്നസ്ഥാനം, അൽപം സമയം കൂടുതൽ എടുത്താലും എത്താമെന്ന് ഇത് സൂചിപ്പിക്കുന്നു.)

അക്രൂരൻ ഗോകുലം എത്തിയപ്പോൾ ഗൃഹത്തിൻെറ പരിസരത്ത് കൃഷ്ണപാദ രേഖകൾ മണ്ണിൽ കണ്ടു. ഭക്തിവിഹ്വലനായി. രോമാഞ്ചിതനായി. തേരിൽ നിന്നിറങ്ങി. ആ പൊടികളിൽ കിടന്ന് ഉരുണ്ടു. അഹോ. മഹാഭാഗ്യം.

കൃഷ്ണനും രാമനും കാലിതൊഴുത്തിൽ നിൽക്കയായിരുന്നു. പീതാംബര നീലാംബര ധരന്മാരായി അക്രൂരൻ അവരെ കണ്ടു. കൈശോരപ്രായം. കുറിക്കൂട്ടു,വനമാല, മുതലായ സാധാരണവേഷത്തിലായിരുന്നു. രാമകൃഷ്ണൻമാരെ യഥാക്രമം നമസ്കരിച്ചു. സാക്ഷാൽകാരത്താൽ രോമാഞ്ചമുണ്ടായി. തൊണ്ടഇടറി. ഞാൻ അക്രൂരൻ നമസ്ക്കരിക്കുന്നു എന്ന് പറഞ്ഞു. കൃഷ്ണൻ ആലിംഗനം ചെയ്തു. ബലരാമനും അതുപോലെ ചെയ്തു. ഉള്ളിലേക്ക് കൂട്ടികൊണ്ടു പോയി.

കുശലപ്രശ്നം ചെയ്ത് ആസനസ്ഥനാക്കി. വിനയപൂർവ്വം പാദങ്ങൾ കഴുകി, മധു, പഴം സമർപ്പിച്ച് പൂജചെയ്തു.

ക്ഷീണിച്ച അക്രൂരന്റെ കാൽ ബലരാമൻ തലോടികൊടുത്തു. 6 രസങ്ങളോടു കൂടിയ ആഹാരം കൊണ്ടുവന്നു കൊടുത്തു. കർപ്പൂരം, താംബൂലം ഇവ കാണിച്ച് ചന്ദനം പൂശികൊടുത്തു. കഴുത്തിൽ നല്ലവർണശബളമായ പൂമാല അണിതു. ഇങ്ങിനെ തൃപ്തിയാംവണ്ണം അതിഥിപൂജ നടത്തി.

അനന്തരം നന്ദഗോപർ വന്നു. കുശലപ്രശ്നം ചെയ്തു. കംസാധിപത്യത്തിൽ കഴിയുന്ന നിങ്ങൾക്കെല്ലാവർക്കും ക്ഷേമം തന്നേയോ എന്ന് ചോദിച്ചു. വിഷമങ്ങൾ ഇല്ലല്ലോ.

ഇങ്ങിനെ സുഖമായി സൽകരിക്കപ്പെട്ട അക്രൂരൻ എല്ലാ ദുഃഖങ്ങളും യാത്രാക്ലേശവും, സംസാരദുഃഖവും കൂടെ മറന്ന് വിശ്രമിച്ചു.

## 39-ാം അദ്ധ്യായം

ഭക്തന്മാരുടെ മനോരഥങ്ങൾ സത്യങ്ങളായി ഭവിക്കും. അക്രൂരൻ സങ്കല്പിച്ചതെല്ലാം അതേപോലെ നടന്നു. ശ്രീ ഭഗവതി ഭഗവാനിൽ ഇരിക്കുന്നു. ആ ഭഗവാൻ ആരിൽ പ്രസാദിക്കുന്നുവോ അവർക്ക് സാധിക്കാത്ത കാര്യം ഒന്നും ഇല്ല. "കിം ദുല്ലഭം ഭഗവതി പ്രസന്നേ ശ്രീനികേതനേ"

"അത്താഴം കഴിഞ്ഞ് കിടക്കുമ്പോൾ കംസവൃത്താന്തം അന്വേഷിച്ചു. ഞങ്ങളുടെ സുഹൃത്തുക്കൾ കാരാഗൃഹത്തിൽ കഴിയുന്നതോർത്ത് ഞങ്ങൾക്ക് കഷ്ടമുണ്ട്. അവരെ സഹായിക്കാൻ കഴിയാത്തതിൽ ഞങ്ങൾ വ്യസനിക്കുന്നു. നിങ്ങളെല്ലാം ബന്ധുക്കളാണല്ലോ അത്രദൂരം വന്ന് നിങ്ങളെ കാണാനും കൂടി കഴിയുന്നില്ല".

അക്രൂരൻ യദുക്കളെ ദ്രോഹിപ്പാൻ എടുക്കുന്ന പ്രവൃത്തികളേയും വസുദേവനെ വധിപ്പാനുള്ള ശ്രമത്തേയും മറ്റും പറഞ്ഞു. ഇപ്പോൾ ധനുർയ്യാഗം എന്ന വ്യാജശ്രമവും ചാണൂരൻ മുതലായ മല്ലന്മാർക്ക് കൊടുത്ത നിർദ്ദേശങ്ങളും പറഞ്ഞു ധരിപ്പിച്ചു. കൃഷ്ണൻ വസുദേവപുത്രനാണ് എന്ന രഹസ്യമാണ് കംസനെ ഇളക്കിത്തീർത്തത് എന്നും പറഞ്ഞു.

രാമകൃഷ്ണന്മാർ ഇതുകേട്ട് മന്ദഹസിച്ചു. കംസന്റെ ക്ഷണനം സ്വീകരിക്കാൻ തീർച്ചയാക്കി. പിതാവായ നന്ദനോട് കംസന്റെ ആന്തരാലോചനയെപറ്റി പറയാതെ ധനുർയ്യാഗം കാണാൻ പോകേണമെന്നതിന്ന് സമ്മതം ചോദിച്ചു മേടിക്കയും ചെയ്തു.

നന്ദൻ ഗോപന്മാരെ പറഞ്ഞൊരുക്കി. യാഗത്തിന്ന് വേണ്ട പാൽ, തൈർ, വെണ്ണ ഇവതെയ്യാറാക്കി. നാട്ടുകാരെ ചെണ്ടകൊട്ടി അറിയിച്ചു. അവരോട്കൂടെ പോരുവാൻ ആഹ്വാനം ചെയ്കയും ചെയ്തു.

രാമകൃഷ്ണന്മാരെ കൂട്ടികൊണ്ടു പോവാൻ അക്രൂരൻ വന്നതറിഞ്ഞിട്ട്. ഗോപസ്ത്രീകൾ വ്യസനിച്ചു. കൃഷ്ണൻ- തങ്ങളുടെ എല്ലാമെല്ലാമായ കൃഷ്ണൻ- തങ്ങളെ വിട്ടുപിരിയുമല്ലൊ- ഈവിരഹം എങ്ങിനെ സഹിക്കും. ഇതാണ് അവരുടെ വ്യസനകാരണം.

അവർക്ക് മുഖവാട്ടം,മോഹാലസ്യം കയ്യിലെ വളകൾ താനെ ഊരിവീഴുന്നു. മുടി അഴിയുന്നു. തുണിക്കുത്ത് അഴിയുന്നു. ദുഃഖാധികൃത്താൽ മയക്കം സമാധിയിലെത്തിച്ചു.

എല്ലാവർക്കും സങ്കടം. എല്ലാവരും കൂട്ടായി ചേർന്നു ബ്രഹ്മാവിനെ

പഴിച്ചു- സ്നേഹത്തിൽ കൂടെ അന്യോന്യം ബദ്ധരായി. പിന്നെ എന്തിന്നായി ട്ടാണ് വിരഹം- എന്തിന്ന് ബ്രഹ്മാവിനെ പഴിക്കേണം. വേണ്ടവേണ്ട നമ്മോട് യാത്രപോലും പറയാതെ അദ്ദേഹം പോവാനൊരുങ്ങുന്നു- എന്ന് ഒരുവൾ ആവേശത്തോടെ പറഞ്ഞു.

ഇനി മഥുരാപട്ടണത്തിലെ സ്ത്രീകൾ സന്തോഷിക്കും. അവർക്ക് ഈ പ്രഭുവിൻെറ ദർശനഭാഗ്യം കിട്ടുമല്ലോ.

നമുക്ക് പട്ടണ തന്ത്രങ്ങൾ അറിയുകയില്ല. പട്ടണ സ്ത്രീകൾ ഇദ്ദേഹത്തെ വശീകരിക്കും. ഇദ്ദേഹം ഇനി ഇങ്ങോട്ടു വരുകയില്ല എന്ന് മറ്റൊരു സ്ത്രീ പറഞ്ഞു.

ക്രൂരനാണ് അക്രൂരൻ. ഒരു വാക്കുകൂടെ പറയാതെ നമ്മുടെ പ്രേമഭാജനത്തെ ഈ ആൾ അപഹരിച്ചുകൊണ്ടു പോകുന്നു-

രാമകൃഷ്ണന്മാർ അതാ! തേരിൽ കയറി ഇരുന്നു- നാട്ടുകാർക്ക് മഥുരാപുരിക്ക് പോകാൻ തിരക്ക്. വൃദ്ധന്മാർ ഒന്നുംതന്നെ മിണ്ടുന്നില്ല.

അപ്പോൾ കൃഷ്ണനോട് പോകരുത് എന്ന് പറഞ്ഞ് തടുക്കുക എന്ന അഭിപ്രായം പൊന്തി. വിരഹം താങ്ങുവാൻ വയ്യ- തടുക്കുക തന്നെ വേണം. എന്ന് ചിലർ പറഞ്ഞു.

നാം എങ്ങിനെ വിരഹദുഃഖം താങ്ങും? നാം ഇനി ജീവിക്കുമോ?-ഉച്ചത്തിൽ കൃഷ്ണാ! ദാമോദര! ഗോവിന്ദാ! എന്ന് വിളിച്ച് കരഞ്ഞു എല്ലാവരും.

രാമകൃഷ്ണന്മാർ അതികാലത്ത് സൂര്യനമസ്കാരാദികൾ ചെയ്ത് തേരിലിരുന്ന് യാത്രയായി. പിന്നാലെ നന്ദൻ മുതലായവർ കാളവണ്ടികളിലും പോയി. കൃഷ്ണരഥം നീങ്ങുന്നത് കണ്ട് ഗോപികൾ ഓടി പിന്നാലെ. അവർ നോക്കി നോക്കി രഥം കണ്ണിൽ നിന്ന് മറയുന്നതുവരെ നോക്കി.

ഭഗവാൻ ഇങ്ങിനെ വിലപിക്കുന്ന ഗോപികളെ ആശ്വസിപ്പിക്കാൻ തങ്ങൾ വേഗം മടങ്ങിവരുന്നതാണ് എന്ന ശാന്തിവാക്കുകളെ ഒരു ദൂതൻമുഖാന്തരം അറിയിച്ചു. ഗോപികൾ മൃതപ്രായന്മാരായി ഗൃഹങ്ങളിലേക്ക് തിരിച്ചു.

തേർ കാളിന്ദിയിലെത്തി. അവർ അവിടെ ഇറങ്ങി കൈകാൽ ശുദ്ധി ചെയ്തു. അൽപം ജലംപാനം ചെയ്തു. (പുണ്യതീർത്ഥസേവ ലോകത്തെ അറിയിക്കാനാണ് ഭഗവാൻ ഇത് ചെയ്തത്.)

മദ്ധ്യാഹ്നത്തിന്നായി അക്രൂരനും കാളിന്ദിയിൽ ഇറങ്ങി. ജലത്തിൽപ്രണവോച്ചാരണത്തോടെ ഇറങ്ങിയപ്പോൾ ജലത്തിനുള്ളിൽ തേരിലിരിക്കുന്ന രാമകൃഷ്ണന്മാരെ കണ്ടു വിസ്മയിച്ചു. സംശയത്തോടുകൂടി തലപുറത്തെടുത്ത് തേരിനെ നോക്കി. അവിടെ ഇരിക്കുന്ന രാമകൃഷ്ണന്മാരെ കണ്ടു. വീണ്ടും ജലത്തിൽ മുങ്ങി. അപ്പോൾ ആദിശേഷനേയും അദ്ദേഹത്തിൻെറ അർദ്ധഭാഗത്തിൽ ശയിക്കുന്ന മഹാപുരുഷനേയും ദിക്കുകളിൽ സുനന്ദൻ, നന്ദൻ മുതലായ ഭൃത്യന്മാർ, സനകാദികൾ, ബ്രഹ്മാവ് ശിവൻ മരീചി അത്രി മുതലായ ബ്രാഹ്മണശ്രേഷ്ഠൻ, പ്രഹ്ലാദൻ, നാരദൻ മുതലായ ഭക്തന്മാർ ലക്ഷ്മി പുഷ്ഠി സരസ്വതി, കാന്തി,കീർത്തി,തുളാ,ഊർജ്ജാ, ജ്ഞപ്തി,അവിദ്യ,മായ,ചിച്ഛക്തി,ശക്തി, എന്ന 12 ദേവതകൾ ഇവരെയും കണ്ടു. അക്രൂരന്ന് എന്തെന്നില്ലാത്ത സന്തോഷവും ആശ്ചര്യവും ഉണ്ടായി. അക്രൂരന്ന് എല്ലാസംശയങ്ങളും കംസനെ സംബന്ധിച്ച എല്ലാ അനിഷ്ട ഭീതികളും ഇല്ലാതായി. കണ്ണുകളിൽ

സന്തോഷബാഷ്പം പൊഴിഞ്ഞു- രോമാഞ്ചിതനായി.

(സഗുണോപാസകർ ഭഗവാനെ സമാധിയിൽ ഈവിധം ദർശിക്കുമെന്ന് ഇത് ഒരു അറിയിപ്പാണ്.)

## 40-ാം അദ്ധ്യായം

കൃഷ്ണൻ സർവ്വേശ്വരനാണ്. സർവ്വവ്യാപിയാണ്. പരമാത്മവാണ് എന്ന ദൃഢബോധം വന്നു. ഭഗവാനെ സ്തുതിച്ചു നമസ്കരിച്ചു. ഭഗവാനെ, അങ്ങയെ 2 വിധത്തിൽ ജനങ്ങൾ ഭജിക്കുന്നു. 1 സാംഖ്യം-അതായത് ജ്ഞാനയോഗം. 2 ഭക്തിയോഗം.-

അങ്ങ് എല്ലാ ചരാചരങ്ങളിലും അധിവസിക്കുന്നതായും. ആദിത്യമണ്ഡലത്തിലും നിന്തിരുവടിയുടെ ചൈതന്യമാണെന്നും. സർവ്വഭൂതങ്ങളിലും നിന്തിരുവടി ഇരിക്കുന്നതായും കരുതി നിന്തിരുവടിയെ ഭജിക്കുന്നു. പരമാത്മാവ് ഏകൻ മാത്രം സത്യം- വേദത്തിൽ പൂർവ്വഭാഗത്തിൽ നിർദ്ദേശിച്ച കർമ്മകാണ്ഡവിധികൾ യാഗാദികർമ്മങ്ങളാണ്- ജ്ഞാനികൾ ഈ ഭാഗത്തെ തിരസ്കരിക്കുന്നു-നാമരൂപങ്ങൾ മിത്ഥ്യയെന്ന് അവർ കരുതുന്നു.ഈ ലോകത്തിൽ സിദ്ധിക്കാവുന്ന എല്ലാ സ്ഥാനമാനങ്ങളും മിത്ഥ്യയാണ്. അങ്ങയെ അവർ സമാധിയിൽ കൂടി ആരാധിക്കുന്നു- എന്തെന്നറിഞ്ഞ ആത്മാവിനെ പരമോൽകൃഷ്ടമായി കരുതി സംസാരസാഗരത്തെ അവർ കടക്കുന്നു-(ജ്ഞാനാഗ്നി സർവകർമ്മാണി ഭസ്മസാൽ-കുരുതേർജ്ജുനഃ- ഗീത. ജ്ഞാനാഗ്നി സർവകർമ്മത്തേയും ഭസ്മമാക്കുന്നു.)

എന്നാൽ കാമകർമ്മങ്ങളാൽ കലുഷിതമായ മനസ്സിനെ പിടിച്ചടക്കുവാൻ ഞാൻ സമർത്ഥനാകുന്നില്ല. ഞാൻ അസത്തുക്കൾക്ക് പ്രാപിക്കാൻ കഴിയാത്ത അങ്ങയുടെ പാദപത്മങ്ങളെ ശരണം പ്രാപിക്കുന്നു. അങ്ങയുടെ കൈകൾ കൊണ്ട് എന്നെ അനുഗ്രഹിച്ചത് കൊണ്ട് മോക്ഷത്തിന്നർഹനായി വരും. അങ്ങക്ക് നമസ്കാരം-(ഇതാണ് ഭക്തിയോഗം.)

## 41-ാം അദ്ധ്യായം

ജലത്തിൽ കണ്ട രൂപം ഉടൻ മറഞ്ഞു-അക്രൂരൻ തേരിന്നടുത്തേക്ക് വന്നു. അപ്പോൾ ഭഗവാൻ ചോദിച്ചു. എന്താണ് ശരീരമാകെ രോമാഞ്ചം. ജലം കൂടുതൽ തണുപ്പുണ്ടായിരുന്നുവോ? അതോ വല്ല അത്ഭുതകാഴ്ചകളും അവിടെ ഉണ്ടായിരുന്നുവോ?.

അക്രൂരൻ മറുപടി പറഞ്ഞു. അങ്ങയിൽ സമസ്തത്ഭൂതങ്ങളും സ്ഥിതിചെയ്യുന്നത് കണ്ടുകൊണ്ടിരിക്കുന്ന എനിക്ക് ഇനി എന്തൊരത്ഭൂതമാണ് പ്രത്യേകിച്ചു കാണാനുള്ളത്?.

അക്രൂരൻ തേർതെളിച്ചു. സന്ധ്യക്ക് മുമ്പെ മഥുരയിലെത്തി. ഭഗവാൻ തേരിൽ നിന്നിറങ്ങി. അക്രൂരനോട് വിടപറഞ്ഞു. തനിക്ക് മഥുര പട്ടണം കാണാൻ ആഗ്രഹമുണ്ടെന്നും അത് കാണുവാൻ അവർ ഇരുവരും പോകയാണെന്നും പറഞ്ഞു- അക്രൂരൻ തൻെറ ഗൃഹത്തിലേക്ക് അവരെയും മറ്റു ബന്ധുക്കളെയും ക്ഷണിച്ചു-ഭഗവാൻ അവിടുത്തെ ഉത്സവം കഴിഞ്ഞശേഷം സൗകര്യമായി

വരാമെന്ന് പറഞ്ഞു തൽക്കാലം ഒഴിഞ്ഞുമാറി.

അക്രൂരൻ അതിന്നുശേഷം കംസ മഹാരാജാവിൻെറ അടുക്കൽ ചെന്ന് രാമകൃഷ്ണന്മാരുടെ വരവ് അറിയിച്ചു. കംസന്ന് സന്തോഷമായി.

ഭഗവാൻ പിറ്റേ ദിവസം മഥുരാപുരി ചുറ്റി കാണാൻ പുറപ്പെട്ടു. പട്ടണം ബഹുവിധമായി ആസൂത്രണം ചെയ്തിട്ടുള്ളതായിരുന്നു. ശത്രുക്കൾക്ക് കടക്കാൻ സാധിക്കാതെ ഇരിക്കാൻ കിടങ്ങുകൾ നിർമ്മിച്ചിരുന്നു. കൊട്ടാരം മനോഹരമായത്, ഭിത്തികൾ നാലുഭാഗത്തും ഉയർന്നു നിൽക്കുന്നു. എങ്ങും അത്യുന്നത മാളികകൾ. ജനങ്ങൾക്കിരിപ്പാൻ മണിത്തറകൾ-ഗോപുരങ്ങൾ-മനോഹരമായ അങ്ങാടിതെരുവുകൾ-നല്ല രാജവിഥികൾ-അവ വെള്ളം പനിനീർ മുതലായവ തളിച്ച് പരിശുദ്ധമാക്കി വെച്ചിരുന്നു. വീടുകളുടെ മുൻ ഭാഗങ്ങളിൽ വാഴകൾ പൂങ്കുലകൾ,തോരണങ്ങൾ എല്ലാം വർണ്ണ ശബളമായി അലങ്കരിച്ചിരുന്നു. ഒരു നോട്ടത്തിൽ ശ്രീവല്ലഭനെ എതിരേൽക്കാൻ ലക്ഷ്മിദേവി തെയ്യാറെടുത്തിരുന്നു വെന്നു തോന്നും.

രാമകൃഷ്ണന്മാരുടെ വരവ് പ്രതീക്ഷിച്ച് സ്ത്രീകൾ ഉന്നതങ്ങളായ മാളികകളുടെ മുകളിൽ ഇരിപ്പുറപ്പിച്ചു അക്ഷമരായിരുന്നു. സ്ത്രീകൾ അൽപകാലമായി രാമകൃഷ്ണന്മാരുടെ അമാനുഷ കഥകൾ കേട്ടുകൊണ്ടിരുന്നതിനാൽ ആഗമവാർത്ത അറിഞ്ഞപ്പോൾ അവർക്ക് ധൃതികൂടി. വസ്ത്രങ്ങൾ ധരിക്കുന്നതിൽ തെറ്റ് പറ്റി. ആഭരണധാരണത്തിൽ ക്രമക്കേട്. മനസ്സ് ഭഗവാനിൽ ലയിച്ചിരിക്കുന്നതിനാൽ മറ്റെല്ലാറ്റിലും വീഴ്ചകൾ.

രാജവീഥിയുടെ ഇരുഭാഗത്തും തിങ്ങി നിറഞ്ഞുനിൽക്കുന്ന സ്ത്രീകൾ ഭഗവാൻെറ സുന്ദരരൂപം കണ്ട് മോഹിതരായി. ഭഗവാൻ കടാക്ഷ വീക്ഷണങ്ങൾകൊണ്ട് അവരുടെ ഭയങ്ങളെ അപഹരിച്ചു എന്നുമാത്രമല്ല അവർക്ക് ഹൃദയാനന്ദം കൊടുക്കുകയും ചെയ്തു.

ഈ കന്ദർപ്പ വിഗ്രഹത്തെ ദർശിപ്പാൻ സാധിച്ചതിൽ തങ്ങൾ ഭാഗ്യവാൻമാരാണെന്ന് ഓരോരുത്തിയും ധരിച്ചു. ദർശനഫലമായി ആനന്ദകണ്ണുനീർ ഒഴുകി. രോമാഞ്ചം വന്നു. ഹൃദയത്തിൽ കോമളസ്വരൂപത്തെ നിക്ഷേപിച്ചു. ആലിംഗനം ചെയ്യുന്നതായി സങ്കൽപിച്ചു. പുഷ്പം വാരി വർഷിച്ചു. ആനന്ദം പൂണ്ടു.

ബ്രാഹ്മണാദി 4 വർണ്ണരും അവരുടെ കയ്വശമുള്ള പാൽ തൈർ വെണ്ണ ജലം അക്ഷതം പുഷ്പമാല്യങ്ങൾ ചന്ദനം ഇവകൊണ്ട് ഭഗവാന്ന് വീടുതോറും കാഴ്ചവെച്ചു ആരാധിച്ചു. ഭഗവാൻെറ ദർശനത്തിൽ തന്നെ ദുഷ്ടനായ കംസനോടുള്ള ഭയം ഇല്ലാതായമട്ടിലായി. ( അക്ഷതം എന്നാൽ പച്ചരിയിൽ അൽപം മഞ്ഞപൊടികലർന്നത്.)

ഇവർ ഗോകുലവാസികളായ ഗോപസ്ത്രീകളുടെ ഭാഗ്യത്തെ പുകഴ്ത്തി.

ഒരു അലക്കുകാരൻ കംസമഹാരാജാവിൻെറ അലക്കുവസ്ത്രങ്ങളും കൊണ്ടു വരുകയായിരുന്നു. അയാളോട് ഭഗവാൻ വസ്ത്രം യാചിച്ചു.

നല്ല മനസ്സുള്ളവർ പത്രം പുഷ്പം ഫലം വെള്ളം ഇവ എങ്കിലും കൊടുക്കും. ദുർജ്ജനങ്ങൾ സമൃദ്ധിയുള്ളവരായാൽകൂടി ഒന്നും കൊടുക്കയില്ല. ആ ഭാഗ്യമില്ലായ്മയാണ് അവർ ദുർജ്ജനങ്ങളായി തുടരുന്നതിൻെറ കാരണം.

ഭഗവാൻ പറഞ്ഞു. ഞങ്ങൾക്ക് സമുചിതമായ വസ്ത്രം തരിക. നിങ്ങൾക്ക് അനശ്വരശ്രേയസ്സുണ്ടാകും. ഞങ്ങളുടെ വസ്ത്രങ്ങൾ മുഷിഞ്ഞ് പോയിരിക്കുന്നു

എന്ന് മധുരസ്വരത്തിൽ വിനയത്തോടെ യാചിച്ചു.

ദുഷ്ടസംസർഗ്ഗമുള്ള ദുഷ്ടൻമാർ കോപിക്കും. മറിച്ച് നിർമലചിത്തൻമാർ സന്തോഷത്തോടെ പ്രതികരിക്കും. അക്രൂരൻ ദുഷ്ടസംസർഗ്ഗം ഉണ്ടായിരുന്നിട്ടും സാധൂനാം നഹി ഖലസംഗമാൽ ഖലത്വം എന്ന് തെളിയിച്ചു.

ആ വണ്ണാൻ പറഞ്ഞു. ദുർവൃത്തൻമാരെ, നിങ്ങൾ ഇമ്മാതിരി വസ്ത്രങ്ങളാണോ ധരിക്കുക? ഇത് രാജാവിൻെറ ഉടുപടയല്ലേ. ഇത് ആഗ്രഹിക്കാമോ? രാജദ്രവ്യത്തെ ആഗ്രഹിക്കരുത്. രാജഭൃത്യൻമാർ അറിഞ്ഞു വന്നാൽ നിങ്ങളെ ബന്ധിച്ച് താഡിച്ച് ശിക്ഷിക്കും. ജീവനിൽ കൊതിയുണ്ടെങ്കിൽ ഓടിപ്പോയി കൊൾക. അല്ലെങ്കിൽ ഞാൻ നിങ്ങളെ അടിച്ചോടിക്കും.

അയാളുടെ ദുർവ്വാക്കുകൾകേട്ട് ഭഗവാന്ന് കോപം വന്നു. അയാളുടെ ശിരസ്സിനെ നഖങ്ങൾകൊണ്ട് നുള്ളി വേർപെടുത്തി.

(ഈയാളാണ് രാമായണത്തിലെ സീതാദേവിയെപറ്റി അപരാധം പറഞ്ഞ പൗരൻ)

ഈയാളുടെ പിന്നാലെ തുണിക്കെട്ടുകളും കൊണ്ടു വേറെയും രജകർ വന്നിരുന്നു. അവർ ഈ സംഭവംകണ്ട് തുണിക്കെട്ടുകൾ അവിടെതന്നെ ഇട്ടു ഭയന്ന് പ്രാണരക്ഷാർത്ഥം ഓടിപ്പോയി.

രാമകൃഷ്ണന്മാർ ആ തുണിക്കെട്ടുകൾ അഴിച്ചു അവർക്ക് ഇഷ്ടപ്പെട്ട തുണികൾ എടുത്തു. കുറേ വസ്ത്രങ്ങൾ മറ്റു ഗോപൻമാർക്കും കൊടുത്തു. ബാക്കി അവിടെ ഇട്ടിട്ട് അവർ നടന്നു.

ഇതു കണ്ട ഒരു തയ്യൽക്കാരൻ മുന്നോട്ടു വന്നു. ഈ വസ്ത്രങ്ങളിൽ അനുയോജ്യമായവ എടുത്ത് വരാൻ പോകുന്ന മല്ലയുദ്ധത്തിന്ന് വേണ്ടരീതിയിൽ തുന്നികൊടുത്തു ഇയാൾക്ക്( വായകന്ന്) ദേഹകാന്തി ബലം ഭക്തി ഇന്ദ്രിയശക്തി മരണാനന്തരം ഭഗവൽസാരൂപ്യം ഇവ വരമായി അനുഗ്രഹിച്ചു. (ബിംബാരാധനയിലുള്ള വിശേഷത ഇതിൽ നിന്ന് മനസ്സിലാക്കേണം. ദുഷിച്ചാൽ ഉണ്ടാകാവുന്ന അലക്കുകാരൻെറ അനുഭവവും)

പിന്നീട് സുദാമാവ് എന്ന മാലാകാരൻെറ വീട്ടിൽ ചെന്നു. അയാൾ ഭഗവാനെ നമസ്കരിച്ചു സ്വീകരിച്ചു. പാദക്ഷാളനം മുതലായത് ചെയ്ത് മാല ധരിപ്പിച്ചു. ആയാൾ സ്തുതിച്ചു. പരമേശ്വരാ, അങ്ങ് എൻെറ ഗൃഹത്തിൽ വന്നതിനാൽ ഞാനും എൻെറ പിതൃക്കളും ധന്യരായി. പിതൃകടം ദേവകടം ഋഷികടം ഇവ തീർന്നു. എൻെറ ജൻമം സഫലമായി. ആയാൾ വിശേഷപ്പെട്ട മാലകൾ സമർപ്പിച്ചു നമസ്ക്കരിച്ചു.

എന്തുവരമാണ് വേണ്ടത് എന്ന ചോദ്യത്തിന്ന് ഇളക്കമില്ലാത്ത ഭക്തി നിന്തിരുവടിയിൽ ഉണ്ടാകുവാനും ഭക്തരിൽ മൈത്രി, അഖില ഭൂതങ്ങളിൽ ദയ. ഇതുണ്ടാവേണമെന്നും പ്രാർത്ഥിച്ചു. ഈ വരം കൊടുത്തതിന്നു പുറമെ ഐഹികസുഖത്തിന്നുവേണ്ട ഐശ്വര്യവും പ്രദാനം ചെയ്തു.

## 42-ാം അദ്ധ്യായം

വീണ്ടും രാമകൃഷ്ണന്മാർ യാത്ര ആയി. അപ്പോൾ മഹാരാജാവിന്ന് കളഭക്കൂട്ടുകൊണ്ടുപോകുന്ന കൂനിയായ ഒരു യുവതിയെ കണ്ടു. ഭഗവാൻ അവരോട് ഹേ സുന്ദരീ, ഈ കുറിക്കൂട്ട് ആർക്കാണ് കൊണ്ടുപോകുന്നത്.വളരെ വിശേ

ഷമായിരിക്കുന്നുവെന്നു തോന്നുന്നു. അതിൽനിന്ന് അൽപം തരാമോ ഭവതിക്ക് നന്മവരും.

സൈരന്ധ്രി പറഞ്ഞു. ഹേ സർവ്വാംഗസുന്ദര, എന്നെ ത്രിവക്ര എന്ന് വിളിക്കുന്നു.(കഴുത്ത് മാറിടം ഇടുപ്പ് ഈ അംഗങ്ങളിൽ വളവുകളുള്ളതിനാൽ). ഈ കുറിക്കൂട്ട് മഹാരാജാവിന്നുള്ളതാണ്.നിങ്ങൾക്ക് 2 പേർക്കും തരുന്നതിൽ എനിക്ക് അതീവ സന്തോഷമേ ഉള്ളു. നിങ്ങളേക്കാൾ ഈ കളഭം തേപ്പാൻ പറ്റിയവർ വേറെ ആരുണ്ട്?

(ഭഗവാൻെറ സുന്ദരി എന്ന വിളി അവളെ അതീവസന്തുഷ്ടയാക്കി. ഇത്ര കാലം ഈ വിരൂപക്ക് കിട്ടുന്ന ആദ്യസന്തോഷ സമ്മാനമാണ്. സുന്ദരി എന്ന പദപ്രയോഗം അവളുടെ ഹൃദയത്തിൽ ഒളിഞ്ഞു കിടന്ന അനുരാഗത്തിൻെറ അലതല്ലലിൻെറ ലക്ഷണമാണ്.)

അവൾ വേണ്ടുവോളം കളഭം 2 പേർക്കും കൊടുത്തു. ബലരാമന്ന് മഞ്ഞ നിറ കൂട്ടും കൊടുത്തു ദേഹകാന്തി വർദ്ധിപ്പിച്ചു. അവൾ തന്നെ ശരീരത്തിൽ കളഭം ചാർത്തി.

അവളിൽ പ്രസാദിച്ച ഭഗവാൻ അവളുടെ വളവ് നികത്തി സുന്ദരിയാക്കാൻ തീർച്ചയാക്കി അവളുടെ കാലിൽ ചവിട്ടി താടിയെ പൊക്കി പൃഷ്ടഭാഗം ഒന്നു പൊക്കി. സ്പർശനത്താൽ അവളുടെ വളവ് നിവർന്നു തടിച്ചകടിപശ്ചാൽഭാഗം. വികസിച്ച സ്തനങ്ങൾ. ഇവകൾ ദൃശ്യമായി ആകപ്പാടെ അതീവമനോഹരിയായ ഒരു സ്ത്രീ.

ഇത്രയും ഉപകരിച്ച ഭഗവാനോട് അവളുടെ കൃതജ്ഞത ഭഗവാനിൽ അവളുടെ കാമാഭിലാഷം പ്രകടിപ്പിച്ചായിരുന്നു. അങ്ങയെ വിട്ടു പോവാൻ ഞാൻ അശക്തയായിരിക്കുന്നു. അങ്ങ് എൻെറ വീട്ടിലേക്ക് എൻെറ കൂടെ വരേണം.

അപ്പോൾ കൃഷണൻ പറഞ്ഞു. ഇപ്പോൾ എനിക്ക് മറ്റു പ്രവൃത്തികളുണ്ട് ഇപ്പോൾ വരാൻ പറ്റില്ല. ഞാൻ ഒരു ദിവസം വരാം. എന്നെ പോലെയുള്ള വഴിപോക്കർക്ക് താമസിപ്പാൻ പറ്റിയ സ്ഥലമാണല്ലോ നിൻെറ ഗൃഹം. [ഇവൾ രാമായണത്തിലെ ശൂർപണഖയാണ്. അന്ന് കാമിച്ചതിൻെറ ഫലമായി ഇന്ന് ഭഗവാൻ ആ ഇഷ്ഠപൂർത്തി വരുത്തുകയാണ്]

അനന്തരം വീഥിയിൽ കൂടെ സഞ്ചരിച്ചു. തെരുവിൽ വൈശ്യന്മാർ കാഴ്ചദ്രവ്യങ്ങൾ വെച്ചു സ്വീകരണം കൊടുത്തു. വൈശ്യാംഗനകൾ ഭഗവാനിൽ മന്മഥ പീഡിതരായി.

യാഗശാല എവിടെ ആണെന്ന് ചോദിച്ചു മനസ്സിലാക്കി. അങ്ങോട്ടു യാത്രയായി.

അവിടെ ചെന്നപ്പോൾ യാഗശാലക്ക് ഭയങ്കര കാവൽ കണ്ടു. ബഹുപേർ മന്ത്രോച്ചാരണം ചെയ്തു പൂജ നടത്തുന്നു. രാമകൃഷ്ണന്മാർ വില്ലിൻെറ സമീപം ചെന്നു. കാവൽക്കാർ നിരോധിച്ചു അവർ കൂട്ടാക്കിയില്ല. ബലാൽക്കാരേണ വില്ല് അനായസേന എടുത്ത് കുലച്ചുപൊട്ടിച്ചു. വില്ല് പൊട്ടുന്ന ധ്വനി എല്ലാവരേയും ഭയവിഹ്വലരാക്കി. കംസനും ഞെട്ടിയത്രെ. കാവൽക്കാരും കൂട്ടുകാരും കോപിഷ്ഠരായി. രാമകൃഷ്ണന്മാരെ വധിക്കാൻ ശ്രമിച്ചു. 2 പേരും ചേർന്ന് വില്ലിൻെറ കഷണങ്ങൾ കൊണ്ട് അവരെ എല്ലാവരേയും അടിച്ചുകൊന്നു.

കംസൻ ഇതറിഞ്ഞ് സൈന്യത്തെ അയച്ചു. അവരേയും കാലഗതിക്കയച്ച

ശേഷം കൂസൽകൂടാതെ വീഥികളിൽ കൂടി സഞ്ചരിച്ചു.

മഥുരാവാസികൾ, ഇവർ 2 പേരും അസാമാന്യരാണെന്ന് തീർച്ചയാക്കി- കംസന്ന് ഇതെല്ലാം അറിഞ്ഞ് രാത്രിനിദ്ര ഉണ്ടായില്ല. ദുസ്വപ്നങ്ങൾ, ദുസ്സൂച നകൾ ജാഗ്രത്തിലും സ്വപ്നത്തിലും കണ്ടു. ചന്ദ്രൻ സൂര്യൻ അഗ്നി ഇവയെ നോക്കുമ്പോൾ എരട്ടിച്ചു കണ്ടിരുന്നുവത്രെ. പ്രതിബിംബത്തിൽ ദ്വാരം കാണുക, കാതുകൾ അടച്ചാൽ ശബ്ദം കേൾക്കാതിരിക്കുക. മരങ്ങൾ മഞ്ഞനിറമായി തോന്നുക. മണ്ണിൽ കാൽപതിയുമ്പോൾ കാണാതെ ആവുക. ഇതൊക്കെയാണ് ദുർന്നിമിത്തങ്ങൾ.

സ്വപ്നത്തിൽ മരിച്ച ആളുകൾ ആലിംഗനം ചെയ്യുക. കഴുതപുറത്ത് സവാരി ചെയ്യുക. വിഷംതിന്നുക. ചെമ്പരത്തി മാല കഴുത്തിലിട്ടു നടക്കുക. എണ്ണ തേച്ചു കുളിക്കുക. നഗ്നനായി ഇരിക്കുക. ഇവയും ദുർന്നിമിത്തങ്ങളാണ്.

നേരം പുലർന്നു. മല്ലന്മാർ വന്നു. അവരവരുടെ അഭ്യാസ മുറകളെ കാട്ടി കാണികളുടെ കയ്യടി വാങ്ങി.

മല്ലരംഗം നന്നായി അലങ്കരിച്ചിരുന്നു. കാണികൾക്ക് സുഖമായി ഇരിക്കാനും മറ്റും ഏർപ്പാടുണ്ടായിരുന്നു. പലേ രാജാക്കന്മാരും ക്ഷണിക്കപ്പെട്ടവരിലുണ്ടാ യിരുന്നു. മല്ലന്മാരിൽ പ്രമുഖരായ ചാണൂരൻ, മുഷ്ടികൻ, കൂടൻ, ശലൻ, തോശലൻ ഇവർ ഉണ്ടായിരുന്നു. നന്ദൻ മുതലായവർ കംസനെ ദർശിച്ച് കാഴ്ചദ്രവ്യങ്ങൾ സമർപ്പിച്ചു. അവർ ഒരു സംഘമായി പ്രത്യേകസ്ഥലത്ത് ഇരുന്നിരുന്നു.

## 43-ാം അദ്ധ്യായം

രാമകൃഷ്ണന്മാർ കാലത്ത് എഴുന്നേറ്റ് നിത്യ കർമ്മങ്ങൾ ചെയ്തശേഷം മല്ലന്മാരുടെ ശബ്ദകോലാഹലങ്ങൾ കേട്ട്, രംഗത്തേക്ക് അവരുടെ അഭ്യാസ ങ്ങൾ കാണാൻ പുറപ്പെട്ടു.

രാത്രി അവർ ആലോചിച്ചു. നാം ചെയ്ത രജകവധം, ധനുസ്സ് മുറിക്കൽ ഇതെല്ലാം കേട്ടിട്ടും കംസന്ന് യാതൊരു കുലുക്കവും ഇല്ലെന്നാണ് തോന്നുന്നത്. നമ്മുടെ മാതൃസഹോദരനാണ്-അമ്മാമനാണ്. പക്ഷേ നിഷ്കണ്ടകനാണ്. നമ്മുടെ അച്ഛനമ്മമാരെ ജെയിലിൽ നിന്ന് വിട്ടിട്ടില്ല. അതുകൊണ്ട് ആ ദുഷ്ടനായ രാജാവിനെ കൊല്ലുക തന്നെ വേണം. അമ്മാമനെ ആണ് കൊല്ലു ന്നത് എന്ന് വിചാരിക്കേണ്ട എന്ന് തീർച്ചയാക്കി.

ക്രീഡാരംഗത്തിൽ വരവേൽപിന്ന് എന്ന വ്യാജേന കുവലയാപീഠം എന്ന ആനയെ നിർത്തിയിരുന്നു. ആനക്കാരൻ ആനയെ ഇവരുടെ നേർക്ക് അയക്കാൻ ശ്രമിക്കുന്നതായി കണ്ടു. ഉടനെ വസ്ത്രങ്ങൾ അഴിച്ച് അരയും തലയും മുറുക്കി ആനക്കാരനോട് ആനയെ വഴിയിൽ നിന്ന് മാറ്റി നിർത്താൻ ആജ്ഞാപിച്ചു. ചെയ്തില്ലെങ്കിൽ 2 പേരും യമപുരി കാണും എന്നും മുന്നറിവ് കൊടുത്തു.

ആനക്കാരൻ ആനയെ കുന്തം കൊണ്ട് കുത്തി ഇവരെ എതൃക്കാൻ പ്രേരി പ്പിച്ചു. ആന നല്ല ശക്തിയുള്ള മത്തഗജമായിരുന്നു.

ആന അതിവേഗത്തിൽ ഇവരുടെ നേരെ പാഞ്ഞെത്തി. കൃഷ്ണനെ തുമ്പി ക്കെയിൽ ചുറ്റി. ഭഗവാൻ ആ പിടിയിൽ നിന്ന് വിടുവിച്ച് ചാടി മസ്തകത്തിലടിച്ചു. പിന്നീട് കാലിൻ കീഴിൽ ഒളിച്ചു. പിന്നെ ആനയുടെ വാൽ കടന്ന് പിടിച്ചു. 25

വിൽപാട് ദൂരം വലിച്ചു ആനയുടെ അഹങ്കാരം ഏകദേശം നഷ്ടമായി- വാൽ വിട്ട് മുന്നിൽവന്ന് ചാടി വീണ്ടും അടിച്ചു. പൊടുന്നനവേ ഭഗവാൻ നിലത്തു വീണു. ആന ക്രൂദ്ധനായി തന്റെ 2 കൊമ്പുകളും കൊണ്ട് ആഞ്ഞ് കുത്തി. ഭഗവാൻ നിലത്തു കിടന്നുരുണ്ടുമാറി. കൊമ്പുകൾ നിലത്ത് ഭൂമിയിൽ ആഴത്തിൽ തറച്ചുപോയി. ആന കൊമ്പുകൾ ഊരി ക്രോധത്തോടെ കൃഷ്ണന്റെ നേർക്ക് പാഞ്ഞു. കൃഷ്ണൻ തുമ്പികൈ പിടിച്ചുവലിച്ചു. ഭൂമിയിൽ വീഴ്ത്തി. കാൽകൊണ്ട് ഒരു കൊമ്പിനെ ചവുട്ടി മറ്റേകൊമ്പ് കൈകളാൽ പറിച്ചെടുത്തു. ആ കൊമ്പു കൊണ്ട് ആനയേയും ആനക്കാരനേയും അടിച്ചു കൊന്നു. അനന്തരം മറ്റേ കൊമ്പും പറിച്ചു. കൊമ്പുകൾ ചുമലിൽ ഏറ്റി ജ്യേഷ്ഠനും അനുജനും രക്ത പങ്കിലമായ വേഷത്തോടെ അഭ്യാസരംഗം പ്രവേശിച്ചു. കാണികൾക്ക് വിവിധ ഭാവമാണ് ഭഗവൽദർശനം കൊണ്ടുണ്ടായത്. കംസൻ മുതലായവർക്ക് ഭയം. സ്ത്രീകൾക്ക് മന്മഥതാപം. ദാമാവ് മുതലായവർക്ക് സ്നേഹഭാവം. നന്ദാദികൾക്ക് വാത്സല്യം. 10 രസങ്ങളും അതാതർഹിക്കുന്നവരിൽ പ്രകടമായി.

ജനങ്ങൾ കണ്ണ് കാതു ചെവി ഈ ഇന്ദ്രിയങ്ങൾകൊണ്ട് അവരെ അനുഭവിച്ചു. തമ്മിൽതമ്മിൽ അവരുടെ ലീലകളെ വർണ്ണിച്ച് ഇവർ അവതാര പുരുഷന്മാരെന്ന് സമർത്ഥിച്ചു.

ചാണൂരൻ ജനങ്ങളുടെ കൃഷ്ണ സ്തുതി കേട്ട് കൃഷ്ണനെ മല്ലയുദ്ധത്തിന്ന് ക്ഷണിച്ചു. അത് രാജഹിതമാണ്. ചെയ്തില്ലെങ്കിൽ രാജകോപം ഉണ്ടാവും എന്നും പറഞ്ഞു.

ഞങ്ങൾ ബാലന്മാരാണ്. നിങ്ങൾ ബലവാന്മാരും. നിങ്ങളെ നേരിടാൻ ഞങ്ങൾക്ക് ശേഷിയില്ല. കാണികൾ അത് സഹിക്കയുമില്ല. എങ്കിലും ദ്വന്ദ്വയുദ്ധം ചെയ്തു കുറേനേരം കളിക്കാം.

ചാണൂരൻ പറഞ്ഞു. കുവലയാപീഠം എന്ന ആന 10000 ആനകളുടെ ബലമുള്ളതാണ്. അതിനോട് നിങ്ങൾ പോരാടി. അതുകൊണ്ട് നിങ്ങൾ ബലവാന്മാരാണ് സംശയമില്ല. നീ എന്നോടും രാമൻ മുഷ്ടികനോടും ഏറ്റുമുട്ടാം.

## 44-ാം അദ്ധ്യായം

ചാണൂരന്റെ അടുക്കൽ കൃഷ്ണനും രാമന്റെ അടുക്കൽ മുഷ്ടികനും ചെന്നു.

മുഷ്ടിചുരുട്ടി ഇടി. കൈകൾ പിടിച്ച് കറക്കുക. കെട്ടി പിടിച്ച് ശ്വാസം മുട്ടിക്കുക. താഴെവീഴ്ത്തുക. മുമ്പോട്ടു പിടിച്ചു വലിക്കുക എന്നിങ്ങനെയുള്ള അടവുകൾ കാണിച്ചു.

സ്ത്രീകൾ ഇത് കണ്ട് ബാലപ്രായത്തിലുള്ള രാമകൃഷ്ണന്മാരോട് അനുകമ്പ പ്രകടിപ്പിച്ചു. യുദ്ധം നിർത്തുവാൻ രാജാവ് നിർദ്ദേശിക്കേണം. യുദ്ധം തുല്യബലവാന്മാർ തമ്മിൽ ആണ് വേണ്ടത്. മഹാമേരു പോലെ വജ്രതുല്യന്മാരായ മല്ലന്മാരെവിടെ? പൂപോലെ മൃദുത്വമുള്ള ഈ ബാലന്മാരെവിടെ? ഈ യുദ്ധം ധർമ്മമല്ല. ഇത് കാണാൻ വയ്യ.

അറിവുള്ളവർ സഭയിൽ ഇരിക്കരുത്. അധർമ്മത്തിന്ന് കൂട്ടുനിന്നു വെന്ന് വരും എന്ന് ചിലർ പറഞ്ഞു. ചിലർ വ്രജഭൂമിയെ താഴ്ത്തിയും. മഥുരാപുരിയെ

തന്നെ നികൃഷ്ടമാക്കിയും സംസാരിച്ചു. ഗോപികൾ പുണ്യം ചെയ്തവരാണ്. ഈ സുന്ദരപുരുഷന്മാരെ ഇത്രകാലം അവർക്ക് നിത്യേന കണ്ടിരിക്കുവാൻ കഴിഞ്ഞിരുന്നുവല്ലോ. സർവ്വസമയത്തും സർവ വ്യാപാരങ്ങളിലും ഈരൂപങ്ങളെ അവർ ദർശിച്ചു കൊണ്ടിരുന്നുവല്ലൊ.

സ്ത്രീകൾ ഇങ്ങിനെ പറഞ്ഞുകൊണ്ടിരിക്കേ രാമകൃഷ്ണന്മാർ മല്ലന്മാരുടെ അവസാനം വരുത്തുവാൻ ഉറച്ചു.

നന്ദഗോപാദികൾ പുത്രന്മാരുടെ കഷ്ടം കണ്ട് നെടുവീർപ്പിട്ടു. ചാണൂരനെ ഇടിച്ചപ്പോൾ ചാണൂരൻ പല പ്രാവശ്യം മോഹാലസ്യപ്പെട്ടു. കൈപിടിച്ചു വട്ടത്തിൽ കറക്കി തൂക്കി ഭൂമിയിലടിച്ചു. അവൻെറ ആഭരണങ്ങളും മാലയും അഴിഞ്ഞു. അവൻ നിലം പതിച്ചു. ബലരാമനും അതേ സമയത്ത് കൈമടക്കി മുഷ്ടികനെ മുഖത്ത് ഇടിച്ചു. ഇടികൊണ്ട് രക്തം ഛർദ്ദിച്ചു. അവനും വീണു. രണ്ടുപേരും ഈ വിധത്തിൽ അനായാസേന കൊല്ലപ്പെട്ടു.

പിന്നെ കൂടൻ, ശലൻ, തോശലൻ, എന്നിവർ എതൃത്തു. അവരേയും നിഷ്പ്രയാസം അടിച്ചുകൊന്നു. ബാക്കി മല്ലന്മാർ ആത്മരക്ഷാർത്ഥം ഓടിപ്പോയി. യുദ്ധം ചെയ്വാൻ ആളില്ലാതായി. വാദ്യഘോഷങ്ങൾ നിന്നിട്ടും ഇല്ലായിരുന്നു. കാണികൾ ഇരിപ്പായി. അപ്പോൾ കാണികളെ സന്തോഷിപ്പിക്കാനായി തൻെറ ചങ്ങാതിമാരെ വിളിച്ച് അവരായിട്ടുമല്ലിട്ടു കളിച്ചു.

കംസൻ ഒഴിച്ച് മറ്റെല്ലാവരും ഒന്നു പോലെ രാമകൃഷ്ണന്മാർക്ക് ജെയ് വിളിച്ചു എങ്ങും സന്തോഷം.

കംസന്ന് അസഹ്യമായ കോപം വന്നു. വാദ്യങ്ങൾ നിർത്തിച്ചു. ഭടന്മാരെ വിളിച്ച് ആജ്ഞാപിച്ചു. ദുർബുദ്ധികളായ രാമകൃഷ്ണന്മാരെ പിടിച്ച് പുറത്താക്കിൻ. അവർ കാട്ടിലേക്ക് പോകട്ടെ. ഇവിടെ എങ്ങും കാണരുത്. നന്ദഗോപനെ പിടിച്ചു കെട്ടുവിൻ. ഗോപസ്വത്തുക്കൾ പിടിച്ചടക്കുവിൻ.

"വസുദേവൻ, എൻെറ പിതാവ് ഉഗ്രസേനൻ. മറ്റുബന്ധു ഭൃത്യവർഗ്ഗങ്ങൾ എന്നിവരെ ഹനിക്കുവിൻ" എന്നൊക്കെ കൽപിച്ചു.

കൃഷ്ണൻ ഈ വാക്കുകൾ കേട്ടു കോപം പ്രകടിപ്പിച്ചു. സിദ്ധി ഉപയോഗിച്ച് ശരീരത്തിൻെറ ഘനം കുറച്ചു(ലഘിമാ സിദ്ധി).അവിടുന്ന് ഒരു ചാട്ടം കംസൻെറ മഞ്ചത്തിലേക്ക്. അന്തകൻ വന്നപോലെ കംസന്ന് തോന്നി. ഭയപ്പെട്ടു. പെട്ടെന്ന് എഴുന്നേറ്റു വാളും പരിചയും എടുത്ത് പ്രയോഗിച്ചു. വാൾ ചുറ്റുന്ന കംസനെ ഗരുഡൻ സർപ്പത്തെ എന്നപോലെ പിടിച്ചു. കിരീടം തട്ടിവീഴ്ത്തി. മുടിയിൽ പിടിച്ച് താഴത്തേക്കെറിഞ്ഞു. ഒപ്പം കൃഷ്ണനും ചാടി. കംസൻെറ മീതെ ഇരുന്നു. കംസന്ന് ഘനം സഹിക്കവയ്യാതായി ശ്വാസം മുട്ടി മരിച്ചു. ചത്ത ശരീരത്തെ നിലത്തിട്ട് വലിച്ചു. ജനങ്ങൾ ഹാ, ഹാ എന്നാർത്തു വിളിച്ചു.

കംസൻ ഭഗവാനെ ഭയന്ന് ജീവിക്കയായിരുന്നു. ഭയം കാരണം സദാസമയവും ആ സ്മരണ തന്നെയായിരുന്നു. ആ രൂപം മനസ്സിൽ ഇരുന്നിരുന്നതിനാൽ ഭക്തസമാനനായി. മരണസമയത്ത് ശംഖ് ചക്ര ഗദാ ധാരിയായ ഭഗവൽദർശനം കിട്ടി ഭഗവാനിൽ ലയിച്ചു.

യംയംവാപി സ്മരൻ ഭാവം
ത്യജത്യന്തേ കളേബരം
തംതമേവേതി കൗന്തേയ
സദാതത്ഭാവ ഭാവിതഃ -ഗീത

അർജ്ജുനാ അന്ത്യകാലത്തിൽ ഏതുരൂപത്തെ സ്മരിച്ചു ശരീരത്തെ ത്യജിക്കുന്നുവോ ആ രൂപത്തെ അവൻ പ്രാപിക്കുന്നു.

കംസൻ മുക്തി അടഞ്ഞത് കുംഭ ശിവരാത്രി ദിവസമായിരുന്നു. അന്ന് കൃഷ്ണന് വയസ്സ് 12.

കംസൻെറ 8 സഹോദരൻമാർ കൃഷ്ണനോട് പോരിന്നു വന്നു. അവരെ രാമൻ ആനകൊമ്പ് കൊണ്ട് അടിച്ചുകൊന്നു.

ദേവൻമാർ സന്തോഷിച്ച് പുഷ്പവൃഷ്ടി ചെയ്തു. ദുന്ദുഭി മുഴക്കി.

കംസൻെറ പത്നിമാർ വിലപിച്ചു. പിന്നീട് ഹൃദയം തെളിഞ്ഞപ്പോൾ ഭർത്താവിൻെറ ഭീകരപ്രവർത്തനത്തിൽ കുറ്റം ആരോപിച്ചു.

ഭഗവാൻ അവരിൽ മനസ്സലിഞ്ഞ് അവരെ ആശ്വസിപ്പിച്ചു. തൻെറ ബാലചാപല്യം നിമിത്തമാണ് ഇത്ര അധികം പേർ വിധവകളായത്. താൻ അതിൽ വ്യസനിക്കുന്നു. എന്നും സൂചിപ്പിച്ചു.

മരിച്ചവർക്ക് വേണ്ട സംസ്കാര കർമ്മങ്ങൾ ചെയ്യിപ്പിച്ചു. തൻെറ മാതാപിതാക്കൻമാരെ കാരാഗൃഹത്തിൽ ചെന്നു മോചിപ്പിച്ചു. അവരെ നമസ്കരിച്ചു . അവർ മക്കളെ സ്തുതിച്ചു.

## 45-ാം അദ്ധ്യായം

ഋഷികൾക്കും മറ്റു ദിവ്യൻമാർക്കും കൃഷ്ണനിൽ പ്രേമമുണ്ടായിരുന്നത് കൃഷ്ണൻ സാക്ഷാൽ അവതാരമാണ് എന്ന് അറിഞ്ഞിരുന്നതു കൊണ്ടാണ്. ദേവകി വസുദേവൻമാരൊഴികെ മറ്റാർക്കും ഈ ഗോപ്യം അറിഞ്ഞിരുന്നില്ല. അവർ പുത്രഭാവത്തിൽ പെരുമാറുന്നത് ഭഗവാന്ന് പ്രിയമായിരുന്നു. ഭഗവാനും അത് നിലനിർത്താൻ തന്നെ തീർച്ചയാക്കി.

ഭഗവാൻ അമ്മേ അച്ഛാ എന്ന് വിളിച്ച് അവരെ നമസ്കരിച്ചു. "ഞങ്ങളെ കുറിച്ചുള്ള വാത്സല്യം നിമിത്തം ഞങ്ങൾക്ക് വന്നുകൊണ്ടിരിക്കുന്ന ആപത്തുക്കളിൽ നിങ്ങൾ ഉൽക്കണ്ഠരായിരുന്നു. എന്നാൽ പുത്രൻമാർ എന്ന നിലക്ക് ഞങ്ങളിൽ നിന്ന് നിങ്ങൾക്ക് യാതൊരു സുഖവും ഉണ്ടായില്ല.

പുരുഷാർത്ഥങ്ങൾ സമ്പാദിപ്പാൻ വേണ്ട ദേഹത്തെ സൃഷ്ടിച്ച നിങ്ങളോടുള്ള കടം എത്രകാലം കഴിഞ്ഞാലും തീരുകയില്ല. ഇതുവരെ നിങ്ങൾക്കു ഞങ്ങൾ ഒന്നും ചെയ്വാൻ കഴിയാതെ വന്നതിൽ ധർമ്മക്ഷതം വന്നിരിക്കും.

പുത്രൻ ആയുഷ്കാലത്തിൽ തൻെറ മാതാപിതാക്കൻമാരെ അന്ന ധന വസ്ത്രാദികൾ കൊണ്ട് രക്ഷിക്കാതെ പോയാൽ അവൻെറ മാംസത്തെ പരലോകത്തിൽ അവനെകൊണ്ട് തിന്നിക്കും.

ഞങ്ങൾ ഇതുവരെ നിങ്ങളെ പൂജിക്കാഞ്ഞത് മനഃപൂർവമല്ല. ഞങ്ങൾ അപ്രാപ്തരായത് കൊണ്ടാണ്- നിങ്ങൾ വളരെ കഷ്ടത്തിലായിരുന്നു. ഞങ്ങൾക്ക് മാപ്പുതരേണം.

ഇങ്ങിനെ പറഞ്ഞപ്പോൾ പ്രാപഞ്ചിക വിചാരം വന്ന്, ദേവകി പുത്രനെ മടിയിലിരുത്തിലാളിച്ചു.

അനന്തരം ബന്ധനസ്ഥനായ മുത്തശ്ശനെ- ഉഗ്രസേനനെ-മോചിപ്പിച്ചു.-യയാതി ശാപം നിമിത്തം യദുക്കൾക്ക് രാജ്യഭാരത്തിന്ന് അർഹതയില്ലെങ്കിലും

മഹാന്മാർ കുലത്തിൽ ജനിച്ചാൽ ശാപമോക്ഷം വരുമെന്ന് കാണിപ്പാൻ ഉഗ്ര സേനനെ രാജാവായി അഭിഷേകം ചെയ്തു.

കൃഷ്ണൻ രാജാവിനെ പിന്താങ്ങി- രാജ്യത്ത് ഐശ്വര്യം വർഷിച്ചു.

ജനങ്ങൾ ഭഗവാനെ ദർശിച്ചു. അവർ ഭഗവാൻെറ ഓരോ അവയവങ്ങളേയും പ്രത്യേകം പ്രത്യേകം സൂക്ഷിച്ചതിനാൽ അവർക്കും അവരുടെ ഓരോ അവ യവങ്ങൾക്കും ഓജസ്സും ബലവും ലഭിച്ചു. -[ഇതാണ് സഗുണോപാസനയിൽ ഓരോ അവയവത്തേയും പ്രത്യേകമായി ധ്യാനിക്കേണമെന്ന് പറയുന്നതിൻെറ താൽപര്യം]

പിന്നീട് നന്ദഗോപരുടെ സമീപം ചെന്ന് അവരെ എല്ലാം സന്തോഷിപ്പിച്ചു. അനാഥകളായ ഞങ്ങളെ നിങ്ങൾ വാത്സല്യത്തോടെ പോറ്റിയതിനാൽ ഞങ്ങ ളുടെ അച്ഛനമ്മമാർ തന്നെയാണ് നിങ്ങൾ- എന്ന് പറഞ്ഞ് നമസ്കരിച്ചു. അവർക്ക് ധാരാളം വസ്ത്രങ്ങളും പാത്രങ്ങളും മറ്റും സമ്മാനിച്ചു. അവർ കണ്ണീർ ഒലിപ്പിച്ച് മക്കളോട് വിടപറഞ്ഞു ഗോകുലത്തേക്ക് മടങ്ങി.

വസുദേവൻ കുലഗുരുവായ ഗർഗ്ഗനെ വരുത്തി- വിധി പ്രകാരം കുട്ടിക ൾക്ക് ഉപനയനം ചെയ്യിച്ചു.

ഉപനയനം കഴിഞ്ഞാൽ 3 വിധ വ്രതം വേണം. ഗായത്രം പ്രാജാപത്യം ബ്രാഹ്മം. ഗായത്രി 3 ദിവസം. പിന്നെ വേദം പഠിക്കാൻ ആവുന്നത് വരെ പ്രാജാപത്യം. വേദം പഠിച്ചു കഴിയുന്നതു വരെ ബ്രഹ്മം.

വിദ്യ അഭ്യസിക്കാൻ മക്കളെ സാന്ദീപനി മഹർഷിയുടെ അടുക്കൽ അയച്ചു. ഗുരുദേവൻെറ അടുക്കൽ വെറും കയ്യോടെ പോകരുതത്രെ. അതിനാൽ അവർ സമിത്ത് കൊണ്ടു പോയി.

ഗുരു സന്തോഷിച്ചു. വേദാംഗങ്ങളും ഉപനിഷത്തുക്കളും യഥാവിധി ഉപ ദേശിച്ചു. ശിക്ഷാ വ്യാകരണം ഇത്യാദികളാണ് വേദാംഗങ്ങൾ. പിന്നീട് ധനു ർവ്വേദം, ആയുധവിദ്യ ധർമ്മശാസ്ത്രം. പൂർവ്വമീമാംസ സാംഖ്യയോഗം(ന്യായ മാർഗ്ഗം). ഉത്തര മീമാംസ (ഉപനിഷത്തുക്കളുടെ അർത്ഥമുള്ളത്.)തർക്കവിദ്യ രാജനീതി, ഇവ ഒരു വാരത്തിൽ പഠിച്ചു. വേദവിദ്യ പഠിച്ചശേഷം 64 കലകൾ 64 ദിവസം കൊണ്ടു പഠിച്ചു.

എല്ലാം കഴിഞ്ഞ് പിരിയാറായപ്പോൾ ഗുരുദക്ഷിണ എന്താണ് വേണ്ടത് എന്ന് ചോദിച്ചു. ഗുരു തൻെറ പത്നിയോടാലോചിച്ചു. ഇവർ അതിമാനുഷന് മാരാണ്. നമ്മുടെ പുത്ര ദുഃഖം തീരാൻ പ്രഭാസതീർത്ഥത്തിൽ മുങ്ങിപ്പോയ പുത്രനെ ഇവർക്ക് കൊണ്ടുവന്ന് തരാൻ കഴിയും. അത് ദക്ഷിണയായി ആവശ്യപ്പടാം.

രാമകൃഷ്ണന്മാരോട് ആ വിധം ആവശ്യപ്പെട്ടപ്പോൾ അവർ സമ്മതിച്ചു. അവർ സമുദ്രതീരം ചെന്നു. അവർ അവിടെഎത്തിയ വിവരം വരുണ ഭഗവാ നറിഞ്ഞ് അവിടെ ഓടി എത്തി സൽക്കാരാദികൾ ചെയ്തു സ്വീകരിച്ചു.

ഗുരു പുത്രനെ തരേണമെന്ന് ആവശ്യപ്പെട്ടു. വരുണൻ പറഞ്ഞു. ബാലകനെ അപഹരിച്ചത് പഞ്ചജനം എന്ന അസുരനാണ്. അവൻ മഹാപരാക്രമിയാണ്. അവനെ ജയിക്കാൻ എനിക്ക് സാദ്ധ്യമല്ല.

കൃഷ്ണൻ ഉടനെ ജലത്തിൽ പ്രവേശിച്ച് പഞ്ചജനനെ തേടിപിടിച്ചു കൊന്നു. അവൻെറ ഉദരത്തിൽ ബാലനെ കണ്ടില്ല. ഉദരം ശംഖാകൃതിയായിരുന്നു.

അതിലെ മാംസം കളഞ്ഞ് ശംഖമെടുത്തു. അതാണ് പാഞ്ചജന്യം എന്ന ഭഗവാൻെറ ശംഖം.[പഞ്ചജനനെ കൊന്നതിനാൽ ജനാർദനൻ എന്ന പേർ സിദ്ധിച്ചു.] അനന്തരം യമൻെറ അടുത്തു ചെന്ന് ശംഖമൂതി. യമൻ വന്ന് പൂജാദികൾ ചെയ്ത് ഭഗവാൻെറ ആവശ്യപ്രകാരം ഗുരുപുത്രനെ ഹാജരാക്കി- പ്രാരബ്ധ കർമ്മപ്രകാരമുള്ള ശിക്ഷ അനുഭവിക്കാൻ ഇവിടെ കൊണ്ടുവന്നതാണ്. ഇനി ബാക്കിയുള്ള ശിക്ഷ ഞാൻ റദ്ദാക്കുന്നു എന്നും പറഞ്ഞു.

പുത്രനെ ഏറ്റു വാങ്ങി ഗുരുവിന്നു സമ്മാനിച്ചു. ഗുരു തൃപ്തനായി അനുഗ്രഹിച്ചു. അവർ ഇരുവരും ഗൃഹത്തിലേക്ക് മടങ്ങി.

ജനങ്ങൾ അവരെ കണ്ടപ്പോൾ അതീവസന്തോഷിച്ചു.

സപ്താഹം-5-ാം ദിവസം അവസാനിപ്പിക്കാം.

## 46-ാം അദ്ധ്യായം

ഭഗവാന്ന് തൻെറ സഖിമാരായ ഗോപികളുടെ ഓർമ്മ വന്നു. അവർ തന്നെ കാണാതെ വ്യസനിച്ചിരിക്കും. ഒറു ദൂതനെ അയച്ചേ തീരൂ. അത് ഏറ്റവും പ്രാപ്തനായ തൻെറ കാര്യദർശി ഉദ്ധവർക്കാണ്. ഈ അസുലഭാവസരം കിട്ടിയത്= ഉദ്ധവം= ഉത്സവം. ഉദ്ധവൻ ഉത്സവ മൂർത്തി.

ഉദ്ധവരുടെ കൈപിടിച്ച് അദ്ദേഹത്തോട് ഗോകുലത്തേക്ക് പോവാൻ ആവശ്യപ്പെട്ടു. "ഞങ്ങളുടെ വരവ് കാണാതെ ദുഃഖാർത്തരായിരിക്കുന്ന മാതാപിതാക്കന്മാരെ സന്തോഷിപ്പിക്കേണം. ഗോപിമാരുടെ ദുഃഖാദികളെ നീക്കി ശാന്ത്വന വാക്കുകൾ കൊണ്ട് അവരെ ആശ്വസിപ്പിക്കേണം.

അവരുടെ മനസ്സ് എന്നിൽ മാത്രമാണ്. ധർമ്മാർത്ഥ പുരുഷാർത്ഥങ്ങളെ പറ്റി അവർക്ക് ചിന്തയില്ല. എന്നെ അവർ അവരുടെ പ്രാണനായി കരുതുന്നു.

അവർക്ക് അവരുടെ ദേഹപോഷണത്തിലൊന്നും ശ്രദ്ധയില്ല. പതിപുത്രാദികളിൽ ശ്രദ്ധയില്ല. എൻെറ വിചാരം മാത്രമേ അവർക്കുള്ളു. എൻെറ ഹൃദയമദ്ധ്യത്തിൽ ഞാൻ അവരെ വഹിക്കുന്നു. ബ്രഹ്മാവാദികളും എന്നെ ഭജിക്കാറുണ്ട്. എന്നാൽ ഇവരോട് താരതമ്യപ്പെടുത്താൻ കഴികയില്ല.

എൻെറ വിരഹം അവരെ വേദനിപ്പിക്കുന്നു. അവർക്ക് സ്നാനാശനാദികൾ കൂടി ശരിക്കില്ല. എന്നെ ആലോചിച്ച് മോഹാലസ്യപ്പെടുന്നു. അവർക്ക് ദേഹം അവിടേയും ദേഹി എന്നിലുമാണ്. ഞാൻ അവിടം വിട്ടുവരുമ്പോൾ ഉടൻ തിരിച്ചു വരാമെന്ന് വാക്ക് കൊടുത്താണ് വന്നത്. ഞാൻ ചെല്ലാത്തത് കൊണ്ട് ചിലർ മൃതകളായിരിക്കാം. ഏതായാലും ചെന്ന് ആശ്വസിപ്പിക്കുക. ഇങ്ങിനെ ഉദ്ധവരോട് പറഞ്ഞശേഷം പ്രത്യേക സന്ദേശവും കൊടുത്തയച്ചു.

ഗോപികൾ ഉദ്ധവരുടെ വരവ് അറിഞ്ഞില്ല. അദ്ദേഹം നന്ദഗൃഹത്തിലേക്കാണ് നേരെ പോയത്. സമയം സൂര്യാസ്തമനം. തേരിലാണ് യാത്ര. പശുക്കൾ ഗൃഹങ്ങളിലേക്ക് തിരിച്ചു വരുന്ന സമയം. എങ്ങും ധൂളി; ശബ്ദ കോലാഹലം.

ഗോപസ്ത്രീകൾ സന്ധ്യാ സമയത്ത് കാലും മുഖവും കഴുകി. കൃഷ്ണ ലീലകൾ പാടി കൃഷ്ണൻെറ വരവ് പ്രതീക്ഷിച്ചിരിക്കുകയാണോ എന്ന് തോന്നുമാറ് ഇരുന്നിരുന്നു.

ഭക്തന്മാരാണ് ഗോപന്മാരെങ്കിലും കർമ്മനിരതരുമായിരുന്നു. സന്ധ്യാ

സമയത്ത് വീടുകളിൽ യജ്ഞങ്ങൾ യാഗങ്ങൾ മുതലായവ നടത്തിയിരുന്നു. ഗോകുലം കാണുന്നവർക്ക് അത് ആനന്ദം ജനിപ്പിച്ചു. ഉദ്ധവർക്കുള്ള സന്തോഷം പറഞ്ഞറിയിപ്പാൻ പ്രയാസം.

നന്ദൻ ഉദ്ധവരെ കണ്ടപ്പോൾ സാക്ഷാൽ വിഷ്ണുവാണെന്ന് കരുതി അഭേദഭാവനയോടെ പൂജിച്ചു സൽകരിച്ചു.

ആഹാരാദികൾ കൊടുത്തു. കിടക്കയിൽ കിടത്തിയശേഷം ഭൃത്യന്മാരെ കൊണ്ട് കാൽ തടവിച്ചു. കുശലപ്രശ്നം പിന്നീടായിരുന്നു. കൃഷ്ണന്റെ ലീലകളെ കുറിച്ച് ഓരോന്നു പറഞ്ഞു തുടങ്ങി. വൃന്ദാവനം, ഗോവർദ്ധനോധാരണം, ധേനുകവധം മുതലായവ സംബ്ധിച്ച കഥകൾ എല്ലാം നന്ദൻ പറഞ്ഞ് പറഞ്ഞ് കരഞ്ഞു. അസ്വസ്ഥനായി.

യശോദ ഇതെല്ലാം കേട്ട് പുത്രവാത്സല്യം നിമിത്തം സ്തനങ്ങളിൽ പാൽ ഒഴുകുന്നത് കൂടി അറിഞ്ഞില്ല. കണ്ണീരും, ധാരയായി ഒഴുകുവാൻ തുടങ്ങി.

ഉദ്ധവർക്ക് ഇതെല്ലാം മഹാശ്ചര്യമായിരുന്നു. പുത്രവിരഹം കൊണ്ട് ദുഃഖിക്കുന്ന മാതാപിതാക്കന്മാരുടെ ദുഃഖമിശ്രമായ ഭക്തികണ്ട് ഇദ്ദേഹത്തിന്ന് ആനന്ദം തൂകി.

നിങ്ങൾ ഭാഗ്യവാന്മാരാണ്. സർവ്വേശ്വരന്മാരെ സന്താനങ്ങളായി കിട്ടിയതും അവരെ ലാളിക്കാൻ സാധിച്ചതും ഭാഗ്യമല്ലേ. ഇനി സൽകർമ്മമൊന്നും ആവശ്യമില്ല. ഭഗവാനെ ലാളിച്ച് വളർത്തിയതേ സൽകർമ്മം- താമസം കൂടാതെ നിങ്ങൾക്ക് ഇവിടെ വന്ന് ദർശനം തരും.

നിങ്ങളുടെ മനോരഥം എല്ലാം അവർ അറിയുന്നുണ്ട്. 2 വിറകുകഷണങ്ങൾ ഉരച്ചാൽ തീ പാളുന്നത് പോലെ നിങ്ങളും ഭക്തിയും കൂടി മുട്ടുമ്പോൾ ദർശനം വേഗം ലഭിക്കും.

വസുദേവരും ദേവകിയും അതിപ്രിയന്മാരാണല്ലോ. ജന്മം കൊടുത്ത അച്ഛനമ്മമാരുമാണല്ലോ. അവരെ വിട്ടു വരുമോ എന്ന് ശങ്കിക്കേണ്ട. അവർക്ക് എല്ലാവരും ഒരുപോലെ ആണ്. അവർ സാക്ഷാൽ പരബ്രഹ്മമാണ്. പുണ്യപാപജന്യങ്ങളായ കർമ്മങ്ങൾ ഇല്ല. എങ്കിലും ലോകാചാര പ്രകാരം അച്ഛൻ അമ്മ എന്നൊക്കെ പറഞ്ഞ് വിളിക്കുന്നുവെന്നേയുള്ളു.

കൃഷ്ണനെ പുത്രനായി കരുതി വിരഹം വരുമ്പോൾ വ്യസനിക്കരുത്. അവർ 2 പേരും നിങ്ങൾ ആരുടേയും പുത്രരല്ല. ആ നില മാറ്റി സർവ്വേശ്വരനാണെന്ന് കരുതി നിങ്ങൾ ആത്മരൂപമായി എപ്പോഴും പിരിയാതെ നിങ്ങളിൽ തന്നെ അധിവസിക്കുന്നുണ്ടെന്ന് വിചാരിക്കേണം.

രാത്രി മുഴുവനും ഇങ്ങിനെ ഓരോന്നു പറഞ്ഞു കൃഷ്ണതത്വം ധരിപ്പിച്ചു. ബ്രാഹ്മമുഹൂർത്തത്തിൽ ഗോപസ്ത്രീകൾ എഴുന്നേറ്റു അവരവരുടെ ഗൃഹങ്ങൾ അടിച്ചുതളിച്ചു ശുദ്ധിചെയ്തു. ദീപം വെച്ചു അഗരു ചന്ദനം മുതലായത് പുകച്ചു. അരിമാവ് കൊണ്ട് കോലമിട്ടു. തയിർ കടഞ്ഞു. തയിർ കലക്കുമ്പോൾ കൃഷ്ണഗാനം ഉച്ചത്തിൽ പാടി. ഈ ശബ്ദം വ്യാപിക്കുന്ന സ്ഥലങ്ങളെ എല്ലാം ഗാനമഹിമപരിശുദ്ധമാക്കി.

പുലർന്നപ്പോൾ നന്ദരുടെ വീടിന്റെ മുറ്റത്ത് ഒരു തേർ ഗോപികൾ കണ്ടു. ഇത് ആരുടേത്? കൃഷണൻ വന്നിട്ടുണ്ടോ. അതൊ നമ്മെ മുമ്പ് ദ്രോഹിച്ച ആ ക്രൂരനായ അക്രൂരൻ വീണ്ടും വന്നുവോ? അവൻ നമ്മുടെ സ്വാമിയെ

ഇവിടെ നിന്ന് തട്ടിക്കൊണ്ടുപോയി. അതിൻെറ ഫലം അവൻെറ സ്വാമി കംസൻ കൊല്ലപ്പെട്ടു. പക്ഷേ നാം മൃതപ്രായരായി. ഇനി ആ സ്വാമിയുടെ ശ്രാദ്ധം ഊട്ടുവാൻ നമ്മുടെ മാംസം വേണമെന്നാശിച്ചുവന്നതാണോ?

ഈ വാക്കുകൾ ശ്രദ്ധിച്ചുകൊണ്ട് ഉദ്ധവർ സ്നാനാദികൾ കഴിച്ചു യമുനയിൽനിന്ന് ആ വഴിക്ക് വന്നു.

## 47-ാം അദ്ധ്യായം

ഗോപികൾ ഉദ്ധവരെ കണ്ട് വിസ്മയിച്ചു. ഭഗവാനെപോലെ പീതാംബരം ഉടുത്തിരിക്കുന്നു. മുഖം, ധ്യാനം കൊണ്ടുണ്ടായ ബ്രഹ്മതേജസ്സിനാൽ ശോഭിക്കുന്നു. രത്ന കർണ്ണാഭരണങ്ങൾ ധരിച്ചിട്ടുണ്ട് - അവർ ഉദ്ധവരുടെ പിന്നാലെ ചെന്നു. [കൃഷണഭക്തൻ കൃഷണഭക്തകളെ ആകർഷിച്ചു].

കൃഷണസന്ദേശം കൊണ്ട് കൃഷ്ണഭക്തകളെ ആശ്വസിപ്പിക്കാൻവന്ന കൃഷണ ദൂതനാണ് ഇദ്ദേഹം എന്ന് കർണ്ണാകർണ്ണികയാ ഏവർക്കും മനസ്സിലായി. ഉടനെ എല്ലാവരും ചേർന്ന് വിനയത്തോടെ പൂജാസാധനങ്ങളെടുത്ത് അദ്ദേഹത്തിൻെറ പാദത്തിൽ അർപ്പിച്ച് നമസ്കരിച്ചു. ഇരിക്കാൻ ആസനം കൊണ്ടുവന്ന് അദ്ദേഹത്തെ അതിലിരുത്തി ഏകാന്തത്തിൽ പലതും ചോദിച്ചു.

"അവർ അവരുടെ മാതാപിതാക്കന്മാരോട് വിവരം പറയാൻ അങ്ങയെ അയച്ചതായിരിക്കും. ഞങ്ങളെ എല്ലാം തീരെ മറന്നിട്ടുണ്ടാവും എന്ന് ഞങ്ങൾ ഊഹിക്കുന്നു.

കാര്യസാദ്ധ്യത്തിനു വേണ്ടി പലരേയും സേ്നഹിക്കും. കാമതൃപ്തിവരുത്താൻ സ്ത്രീകളെ സ്നേഹിക്കുന്ന പുരുഷന്മാർ ആവശ്യം കഴിഞ്ഞാൽ അവരെ ഉപേക്ഷിക്കും. ആ സ്ത്രീകൾ പിന്നീട് എങ്ങിനെ പോയാലും അവർക്കൊന്നുമില്ല. വണ്ടുകൾ പുഷ്പങ്ങളിൽചെന്ന് തേൻ ആസ്വദിക്കുന്നു. അത് കഴിഞ്ഞാൽ ആ പുഷ്പത്തെ ഉപേക്ഷിക്കുന്നു. ആ പുഷ്പം വാടിപോയാൽ വണ്ടിന്ന് അതേപറ്റി ഖേദം ഇല്ല എന്നത്പോലെ.

ധനാശനിമിത്തം വേശ്യാംഗനകൾ ധനം അപഹരിച്ചശേഷം ആ പുരുഷനെ ഉപേക്ഷിക്കും. പഠിക്കേണ്ടതെല്ലാം പഠിച്ചുകഴിഞ്ഞാൽ ശിഷ്യൻ ഗുരുവിനെ ഉപേക്ഷിക്കും കായപഴുത്താൽ പക്ഷികൾ അത് അനുഭവിക്കാൻ മരങ്ങളെ തേടിവരുന്നു. കായതീർന്നാലോ?

ഉദ്ധവർ ഇതെല്ലാം കേട്ടു. ഈ സ്ത്രീകളുടെ മനോവ്യാപാരം ശ്രീകൃഷണനിൽ ലയിച്ചിരുന്നതിനാൽ പരപുരുഷനോട് ഈ വിധം സംസാരിച്ചത് ഭംഗികേടല്ലേ എന്നൊന്നും അവർക്ക് തോന്നിയില്ല. അവരുടെ ലജ്ജയും നാണവും എല്ലാം കൃഷ്ണഭക്തിയിൽ മുഴുകി ഇല്ലാതായി പോയിരിക്കുന്നു.

അപ്പോൾ മുരണ്ടുകൊണ്ട് ഒരു കറുത്ത വലിയ വണ്ട് അവിടെ എത്തി. ഈ വണ്ട് തേൻ കുടിച്ച് മദിച്ചിരിക്കുന്നു മുഖം പൂമ്പൊടി തട്ടി മഞ്ഞനിറമായിരിക്കുന്നു. അതിനെ കണ്ടപ്പോൾ വികാരഭരിതരായി ശ്രീകൃഷണഭക്തൻ എന്ന് സങ്കല്പിച്ച് ഉദ്ധവരെ നോക്കി പറഞ്ഞു.

ഹേ വണ്ടേ, മധുപാനം ചെയ്യുന്നവനെ, വർണ്ണ സാമ്യതകൊണ്ട് നീയും നിൻെറ യജമാനനും ഒരു പോലെ ഉണ്ട്. നിൻെറ കറുത്തരോമം തുടുത്തിരിക്കുന്നു. ഇതുപോലെ തന്നെ ആണ് നിൻെറ യജമാനൻെറ കഴുത്തിലെ മാല.

അദ്ദേഹത്തിൻെറ ദാസികളുടെ കുചകുങ്കുമംതട്ടി ചുവന്നിരിക്കുന്നത്. നീ ആ മാല നുകരാൻ പോയതാണ് നിൻെറ മുഖം ചുവക്കാൻ കാരണം- നിൻെറ യജമാനൻ അവരുടെ പാദങ്ങളിൽ തന്നെ നമസ്കരിക്കട്ടെ.

നീ മധുപൻ- കള്ളുകുടിയൻ. നീ അദ്ദേഹത്തിൻെറ സഖാവ്. കള്ളുകുടിയന്മാർ പരന്മാരെ വഞ്ചിക്കുന്നവരാണ്. ഞങ്ങളെ അദ്ദേഹം വഞ്ചിച്ചു.

നീ പുഷ്പങ്ങളിലെ തേൻ ആസ്വദിച്ച് അവയെ ഉപേക്ഷിക്കും പോലെ നിൻെറ യജമാനൻ ഞങ്ങളുടെ അധരങ്ങൾ നുകർന്നു ഞങ്ങളെ ഉപേക്ഷിച്ചു.

ലക്ഷ്മീദേവി എങ്ങിനെ അദ്ദേഹത്തെവെച്ച് പൊറുപ്പിക്കുന്നു? വഞ്ചകനാണല്ലോ. മനോഹരവാക്കുകളിൽ ലക്ഷ്മി മയങ്ങിയിരിക്കും. അദ്ദേഹത്തിൻെറ കാപട്യവർത്തമാനം ഞങ്ങളോട് പറയേണ്ട. പോ, വണ്ടേ, അടുത്തുവരാതെ. വണ്ടേ. അദ്ദേഹം പ്രജാപതിയായിരുന്നു. ഇപ്പോൾ യദുപതിയുമായി- ഇനി അവരുടെ കാര്യങ്ങളെല്ലാം അന്വേഷിക്കേണ്ടേ?

ഞങ്ങൾക്ക് വീടും കുടിയുമില്ല. എല്ലാം അദ്ദേഹത്തിൽ സമർപ്പിച്ച് കാട്ടിൽ നിരാധാരകളായി കഴിയുന്നു. അതുകൊണ്ട് ഞങ്ങളിൽ നിന്ന് നിണക്ക് ഒന്നും കിട്ടില്ല. നീ അവിടെ ചെല്ലുക. അവിടെ സപത്നികൾ നിൻെറ യജമാന സ്തോത്രങ്ങൾ കേട്ട് സന്തോഷിച്ച് നിണക്ക് വല്ലതുംതരും. പോ, വണ്ടേ പോ.

നീ 6 കാലുള്ള ജന്തു. 4 കാലുള്ളവർ ബുദ്ധിയില്ലാത്തവരാണ്. 6 കാലുള്ളവർ കൂടുതൽ ബുദ്ധിമോശക്കാരാണ്.

എന്തിന്ന് ഇങ്ങിനെ അധികം പറയണം. വിരഹ ദുഃഖം അനുഭവിക്കുന്ന ഞങ്ങളെ ശാന്തപ്പെടുത്തുവാനാണ് നിന്നെ അയച്ചെതെങ്കിൽ, കേൾക്കൂ.

കൃഷ്ണൻ യഥാർത്ഥമായി സ്നേഹിക്കില്ല. അദ്ദേഹത്തിൻെറ നോട്ടവും പുഞ്ചിരിയും പുരികങ്ങളുടെ ഇളക്കവും ആരേയും വഞ്ചിക്കും. ഞങ്ങൾ അങ്ങിനെ പെട്ടുപോയി. ലക്ഷ്മിയുടെ ഭാഗ്യം ഞങ്ങൾക്കില്ല. അവൾ മാറിൽ തന്നെ സ്ഥലം പിടിച്ചിരിക്കയാണ്. അദ്ദേഹം മറ്റുള്ളവരെ സ്നേഹിക്കുന്നുവെന്നു കാട്ടികൂട്ടിയതാണ് കാപട്യം.

വണ്ട് ഒരുത്തിയുടെ പാദസ്പർശം ചെയ്തപ്പോൾ വണ്ടേ, ഈ സാമർത്ഥ്യം വേണ്ട. എന്നെ തൊടേണ്ട. കൃഷ്ണൻെറ സാമർത്ഥ്യമെല്ലാം നിണക്കും ഉണ്ട്. നല്ല വാക്ക് പറയാൻ നിണക്കറിയാം പക്ഷേ, ഈ അടവ് എന്നിൽ പറ്റില്ല. ഞാൻ പതിപുത്രബന്ധമെല്ലാമുപേക്ഷിച്ച് നിൻെറ യജമാനൻെറ പാദം പിടിച്ചു. എന്നെ തിരസ്കരിച്ചു കൃതഘ്നൻ! നീ സന്ധി പറയേണ്ട. പോ. വണ്ടേ, പോ.

കൃഷ്ണൻ, രാമാവതാരത്തിലും കറുത്തനിറമുള്ളവനായിരുന്നു- കറുത്തവരുടെ മനസ്സു യുഗങ്ങളായി കറുത്തുതന്നെ ഇരിക്കും- കറുത്തവരുടെ സഖ്യം കൊള്ളില്ല. അവർ ക്രൂരന്മാർ- ബാലിയെ മറവിൽ കൊന്നു. അധർമ്മമായി. തൻെറ ഭാര്യയെ സന്തോഷിപ്പിക്കാൻ സാധുവായ ശൂർപ്പണവയുടെ കുചവും മൂക്കും അരിഞ്ഞു. അവളെ വിരൂപയാക്കി. വാമനാവതാരമെടുത്ത് വന്നപ്പോൾ മഹാബലി നമസ്കരിച്ചു പൂജിച്ചപ്പോൾ അദ്ദേഹത്തെ ചതിച്ചു. രാജ്യം കയ്ക്കലാക്കി എന്നു മാത്രമല്ല പാതാളത്തിലേക്ക് തള്ളിവിടുകയും ചെയ്തു. അതുകൊണ്ട് ഗുണവാനല്ല. വാത്മീകി മുതലായ ഋഷികൾ മുക്തകണ്ഠം സ്തുതിക്കുന്നുണ്ടല്ലോ. ഞാനും അതുപോലെ ഗുണങ്ങൾ മാത്രം പറഞ്ഞു സന്തോ

ഷിക്കാം.

നിൻെറ സ്വാമിയുടെ ചില കഥകൾ മനസ്സിനെ ആകർഷിക്കുന്നവയാണ് അവ അമൃതസമമാണ്. അതു ശ്രവിച്ചാൽ പിന്നെ എന്നെ മാതിരി എല്ലാ സുഖങ്ങളും ഉപേക്ഷിച്ച് അദ്ദേഹത്തെ ആശ്രയിക്കാൻ തുടങ്ങും- ഫലം വനവാസം തന്നെ- അതുകൊണ്ട് ആ കഥകേൾക്കുന്നവർ സൂക്ഷിക്കേണം. എന്നാലും ആ കഥകളെ എനിക്കുപേക്ഷിക്കാൻ സാധിക്കുന്നില്ല.

കൃഷ്ണ പത്നികളായ ഞങ്ങൾ മാൻപേടകളെ പോലെ ആണ്. വേടൻെറ പാട്ട് കേട്ട് മാൻപേടകൾ ഓടുമ്പോൾ അവൻെറ വലയിൽ കുടുങ്ങുന്നു. കൃഷ്ണൻെറ കപടവാക്കുകൾ കേട്ട് മോഹിച്ച് ഞങ്ങൾ മന്മഥതാപം അനുഭവിക്കുന്നു.

വണ്ട് പറന്നുപോയി വീണ്ടും വന്നപ്പോൾ, അതിനോട് "നീ ഞങ്ങളെ കൊണ്ടുപോവാൻ വന്നതാണോ? എങ്ങിനെ ഞങ്ങൾ അങ്ങോട്ടു വരും? മഹാലക്ഷ്മി മാറിടത്തിൽതന്നെ ഇരിക്കുന്നില്ലേ? ഞങ്ങൾ അവിടെ വന്നാൽ സപത്നി ദുഃഖം ഉണ്ടാവില്ലേ? ഞങ്ങൾക്കും ദുഃഖം. ആ പരിശ്രമം ശരിയല്ല.

ഓ! ഞങ്ങൾ പലതും പറഞ്ഞ് പുലമ്പി. അത് കഷ്ടമായി. ക്ഷമിക്കേണം. ഉദ്ധവരോട്- ആര്യപുത്രന്ന് സുഖംതന്നെയല്ലെ എന്നും മറ്റും കുശല പ്രശ്നം ചെയ്തു. അദ്ദേഹം എപ്പോഴെങ്കിലും ഞങ്ങളെ ഓർക്കാറുണ്ടോ? ഞങ്ങളുടെ പ്രാണനാഥനായ അദ്ദേഹത്തിൻെറ ഈ ദാസികളേപറ്റി വല്ല വർത്തമാനവും പറയാറുണ്ടോ? അഗരുവിനേക്കാൾ അതിസുഗന്ധമുള്ള അദ്ദേഹത്തിൻെറ കൈകൾ ഞങ്ങളുടെ ശിരസ്സിൽ എപ്പോൾ വെയ്ക്കും?

ഉദ്ധവർ കൃഷ്ണസന്ദേശവാക്കുകൾ കേൾപാനാഗ്രഹിക്കുന്ന ഗോപികളോട് ഈ വിധം പറഞ്ഞു.

"നിങ്ങളുടെ ഭക്തി അതിശയം. ആശ്ചര്യംതന്നെ. ഞാൻ ഇത്ര അധികം ഭക്തി എവിടേയും കണ്ടിട്ടില്ല. നിങ്ങളിൽ നിന്ന് പ്രേമഭക്തിയെ ലോകം കണ്ടു പഠിക്കട്ടെ.

സംസാരചിന്തയെ നിശ്ശേഷം ഉപേക്ഷിച്ച് ഭഗവൽപാദം തന്നെ നിരന്തരം ചിന്തിക്കുന്ന മുനികൾക്ക് കൂടി സാധിക്കാത്ത ഭഗവൽ ഭക്തി നിങ്ങൾക്കുണ്ട്.

ഇന്ദ്രിയങ്ങൾകൊണ്ട് അറിവാൻ കഴിയാത്ത പരമാത്മസ്വരൂപനിൽ നിങ്ങൾക്ക് ഉൽകൃഷ്ടമായ ഏകാന്ത ഭക്തിയുണ്ട്. നിങ്ങളുടെ ഭാഗ്യം അവർണ്ണനീയം. നിങ്ങളുടെ ഭക്തി കണ്ടപ്പോൾ ഇതാണ് ഭഗവൽ ഭക്തിസ്വരൂപം എന്ന് എനിക്ക് മനസ്സിലായി. ഇത് എന്നിൽ അദ്ദേഹം പ്രദർശിപ്പിച്ച അനുഗ്രഹമാണ്.

ഇത് കേട്ടപ്പോൾ അവർക്ക് അല്പം സമാധാനമായി.

നിങ്ങൾ പരമപതിവ്രതകളാണ്. ഒരു പുരുഷനെ സ്വീകരിച്ച് സ്ഥിരതയോടെ ഇരുന്നാൽ പതിവ്രത. ഭഗവാനെ തന്നെ ഭർത്താവായി സ്വീകരിച്ചാലോ അസാധാരണപതിവ്രത, ഞാൻ ഭഗവാൻെറ ഉറ്റമിത്രമാണ്. അവിടുത്തെ സ്വകാര്യങ്ങളെല്ലാം എന്നോടേ പറയൂ. ആ സ്വകാര്യസന്ദേശം നിങ്ങളോട് പറയാൻ പറഞ്ഞത് ഭഗവാൻെറ വാക്കുകളിൽ തന്നെ പറയാം.

"നിങ്ങൾ എന്നെ ഒരിക്കലും പിരിഞ്ഞിരിക്കുന്നില്ല. ഞാൻ സർവഹൃദയങ്ങളിലും ഇരിക്കുന്ന പരമാത്മാവാണ്. ഞാൻ സൃഷ്ടിക്കുന്നു, രക്ഷിക്കുന്നു, സംഹരിക്കുന്നു. ആത്മസ്വരൂപനായി സർവാന്തർയ്യാമിയായിരിക്കുന്ന ഞാൻ

തന്നെയാണ് നിങ്ങളുടെ ജീവാത്മാവായി വിളങ്ങുന്നത്. അതിനാൽ നിങ്ങൾ എന്നിൽ നിന്ന് പിരിഞ്ഞിരിക്കുന്നില്ല.

നിങ്ങൾക്ക് മനോനിഗ്രഹം ഉണ്ടാവാനായി നിങ്ങളിൽ നിന്ന് അദൃശ്യനായിരിക്കയാണ് ഞാൻ. അപ്പോൾ നിങ്ങളുടെ മനസ്സ് എന്നിൽ തന്നെ ഇരിക്കും. അപ്പോൾ നിങ്ങൾ എന്നിൽ വേഗം ലയിക്കും".

ഗോപികൾ ഇത് കേട്ട് അവരുടെ പഴയ അനുഭവം ഓർത്ത് അദ്ദേഹം പറഞ്ഞത് ശരിയാണെന്നോർത്ത് സന്തൃപ്തരായി.

എങ്കിലും അല്പം ചിലർ പിന്നീടും പലതും പറഞ്ഞു.

"കൃഷ്ണനെ മറക്കാൻ സാധിച്ചാൽ ശാന്തി ഉണ്ടായേനേ. പക്ഷേ എവിടെ നോക്കിയാലും ഓർമ്മ വരുന്നു. അദ്ദേഹത്തിന്നും ഞങ്ങളെ മറക്കാൻ സാധിക്കയില്ല എന്ന് ഞങ്ങൾ വിശ്വസിക്കുന്നു".

"ഉദ്ധവരെ, കൃഷ്ണനെ ഞങ്ങൾക്ക് മറക്കാൻ കഴികയില്ല ആ പുഞ്ചിരി! ആ നോട്ടം". ഇത്രയും പറഞ്ഞ് നെടുവീർപ്പിട്ടുകരയാൻ തുടങ്ങി.

വീണ്ടും ഉദ്ധവർ അവരോട് ആശ്വാസവാക്കുകൾ പറഞ്ഞു. അവർക്ക് ബോധോദയം ഉണ്ടായി. വിരഹക്ലേശത്തിന്ന് അല്പം ശാന്തിയായി.

[ഉദ്ധവരുടെ ദൂത്, ഭക്തികൊണ്ട് യാതൊരുവൻ പക്വത പ്രാപിക്കുന്നുവോ അവിടെ ഒരു ഗുരുവിനെ സ്വമേധയാ അയച്ച് വേണ്ട നിർദ്ദേശം കൊടുക്കും എന്ന് സൂചനയാണ്].

സന്ദേശം കേട്ട് സമാധാനമായി. എങ്കിലും പിന്നേയും പരിതാപം ജനിക്കുന്നത് കണ്ട ഉദ്ധവർ കുറേ മാസങ്ങൾ അവിടെ താമസിച്ച് അവർക്ക് ദിനംപ്രതി ഉപദേശം കൊടുത്തുവന്നു.

കൃഷ്ണൻ വിഹരിച്ച വൃന്ദാവനം, കാളിന്ദി, ഗോവർദ്ധനപർവതം, പർവതഗുഹകൾ ഇതെല്ലാം അദ്ദേഹം സന്ദർശിച്ചു ആനന്ദിച്ചു. (ഇതാണ് തീർത്ഥയാത്രാഫലങ്ങൾ).

ഗോപികളോടുകൂടി ഈ സ്ഥലങ്ങൾ സന്ദർശിച്ച്. അവരുടെ കൃഷ്ണഭക്തി കൂടുതൽ കാണ്മാൻ സാധിച്ചു. അദ്ദേഹം അവരുടെ ഭക്തിയുടെ അഗാധം മനസ്സിലാക്കി. തനിക്ക് അത്രകണ്ടുള്ള പ്രേമം ഭഗവാനിൽ ഇല്ലല്ലോ എന്ന് വിചാരിച്ചു വ്യസനിച്ചു. ഇവർക്ക് ഭഗവാനിൽ നിന്ന് കിട്ടിയ സന്തോഷം ലക്ഷ്മീദേവിക്ക് കൂടി കിട്ടീട്ടുണ്ടോ എന്ന് സംശയംതോന്നി.

അദ്ദേഹം ഇവരുടെ ഭക്തിയിൽ മുഴുകി അവരെ നമസ്കരിച്ചു.

വന്ദേ നന്ദവ്രജ സ്ത്രീണാം
പാദരേണു മഭീഷ്ണ ശഃ
യാസാം ഹരികഥോൽ ഗീതം
പുനാതിം ഭുവനത്രയം.

ആരുടെ ഹരികഥാഗീതം 3 ലോകത്തേയും പരിശുദ്ധമാക്കുന്നുവോ ആ നന്ദവ്രജ സ്ത്രീകളുടെ പാദധൂളി ഞാൻ എപ്പോഴും വന്ദേ- നമസ്കരിക്കട്ടെ. അതും പറഞ്ഞ് ആ പാദധൂളിയിൽ കൃഷ്ണാ എന്നുച്ചരിച്ച് കിടന്നുരുണ്ടു.

കൃഷ്ണ ഭക്തൻ എല്ലാ ഭക്തരിലും വെച്ചു ശ്രേഷ്ഠൻ. അക്രൂരൻ അവരിൽ വെച്ച് ശ്രേഷ്ഠൻ. ഉദ്ധവർ ഭഗവാനെ പിരിയാതെ ഇരിക്കുന്നതിനാൽ അദ്ദേഹം അതിശ്രേഷ്ഠൻ. എന്നാൽ ഗോപികൾ ഉദ്ധവരേക്കാൾ ശ്രേഷ്ഠർ.

കുറേ ദിവസം കഴിഞ്ഞ് ഉദ്ധവർ മധുരാപുരിക്ക് യാത്രതിരിച്ചു. പലേ ഉപഹാരങ്ങളും പലഹാരങ്ങളും ഗോപികൾ പ്രേമപൂർവം ഭഗവാന്ന് കൊടുത്തയച്ചു. ഗുരുവെന്നപോലെ ഉദ്ധവരോട് വിനയഭക്തിപൂർവം അവർ പെരുമാറി.

ഉദ്ധവർ മധുരയിൽ ചെന്ന് ഭഗവാന്ന് കൊടുക്കാൻ ഏല്പിച്ച കാഴ്ച ദ്രവ്യങ്ങൾ സമർപ്പിച്ച് വിവരം പറഞ്ഞു നമസ്കരിച്ചു. വസുദേവർക്കും ഉള്ള പലസമ്മാനങ്ങളും അവരെ കണ്ട് ഉദ്ധവർ കൊടുത്തു.

## 48-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ ഭഗവാൻ സൈരന്ധ്രിയുടെ അടുക്കൽ പോകുകയാണ്.

അവളുടെ ഗൃഹം അലങ്കരിച്ചിരിക്കുന്നു. ചുമരിൽ കാമോദ്ദീപകമായ ചിത്രങ്ങൾ ധാരാളം തൂക്കീട്ടുണ്ട്.

ഭഗവാൻെറ വരവ് പ്രതീക്ഷിച്ചിരുന്ന അവൾ സഖികളോടുകൂടി ഭഗവാനെ സ്വീകരിച്ചു. വിശേഷപ്പെട്ട ആസനത്തിലിരുത്തി പൂജാദികൾ ചെയ്തു. കൂടെ ഉണ്ടായിരുന്ന ഉദ്ധവരേയും യഥോചിതം ബഹുമാനിച്ചു.

ഭഗവാൻെറ വരവ് മുൻകൂട്ടി അറിഞ്ഞിരുന്നതിനാൽ അവൾ വാസന ദ്രവ്യങ്ങൾ പൂശി സ്വശരീരം മോടിയിൽ അലങ്കരിച്ചിരുന്നു. അവൾ ആസവം കഴിച്ച് സുരതത്തിന്ന് തെയ്യാറെടുത്തു. അവൾ ശയനമുറിയിൽ പ്രവേശിച്ചു ലജ്ജയോടെ ദൂരെ നില്ക്കുന്ന അവളെ ഭഗവാൻ ചെന്ന് പിടിച്ച് അരികത്ത് കൊണ്ടുവന്ന് ശയ്യയിൽ കിടത്തി രമിപ്പിച്ചു.

ഭഗവാന്ന് കുറി കൂട്ടു കൊടുത്ത പുണ്യമാണ് ഈ ആഗ്രഹം സാധിപ്പിച്ചത്. ഭഗവാൻ അവിടെ നിന്ന് മടങ്ങുമ്പോൾ അവൾ പറഞ്ഞു. "അവിടുത്തെ പിരിഞ്ഞിരിക്കാൻ ഞാൻ അശക്തയാണ്. അതുകൊണ്ട് കുറേ രാത്രികൾ കൂടി എൻെറ അടുക്കൽ വരേണം".

ഭഗവാൻ നീ സങ്കല്പിക്കുന്ന സമയത്തെല്ലാം ഞാൻ വരാമെന്ന് വരം കൊടുത്ത് സ്വഗൃഹത്തിലേക്ക്പോയി.

പിന്നൊരു ദിവസം ഉദ്ധവരോടും ബലരാമനോടും കൂടി ബന്ധുവായ അക്രൂരൻെറ ഗൃഹം പ്രവേശിച്ചു. അക്രൂരൻ അവരെ എതിരേറ്റ് സ്വീകരിച്ച്. ആലിംഗനം ചെയ്ത് ആരാധിച്ച് പാദക്ഷാളനം ചെയ്തു. ചന്ദനംചാർത്തി, പുതുവസ്ത്രം ധരിപ്പിച്ച്, മാലചാർത്തി, ആഭരണങ്ങൾധരിപ്പിച്ചു. അക്രൂരൻ ഭഗവാനെ സ്തോത്രാദികൾ ചെയ്തു സന്തോഷിപ്പിച്ചു അവിടുത്തെ വരവ് കൊണ്ട് തൻെറ ഗൃഹം ധന്യവും പാവനവുമായെന്ന് പറഞ്ഞു.

ഭഗവാൻ മായയെ അവലംബിച്ച് അക്രൂരൻ തൻെറ ബന്ധുവാണെന്ന് പറഞ്ഞ് കുറേ വർത്തമാനം പറഞ്ഞു. പിന്നീട്, "അങ്ങ് യാദവന്മാരിൽ ശ്രേഷ്ഠനാണല്ലോ നമ്മുടെ ബന്ധുക്കളായ പാണ്ഡവന്മാരുടെ ക്ഷേമവർത്തമാനങ്ങൾ കുറേകാലമായി ഒന്നും അറിഞ്ഞിട്ടില്ല സൗകര്യമാണെങ്കിൽ ഹസ്തിനാപുരം വരെ ചെന്ന് എല്ലാം അറിഞ്ഞു വന്നാൽ നന്ന്" ഇത്രയും പറഞ്ഞ് ഭഗവാൻ അവിടെനിന്ന് മടങ്ങി.

## 49-ാം അദ്ധ്യായം

അക്രൂരൻ ഹസ്തിനാപുരം ചെന്നു. ഭീഷ്മർ, ധൃതരാഷ്ട്രർ, വിദുരർ, കുന്തീദേവി, ദ്രോണർ, കൃപർ, കർണ്ണൻ, ദുര്യോധനൻ, അശ്വത്ഥാമാവ്, പാണ്ഡവർ മറ്റുബന്ധുക്കൾ പ്രമാണിപൗരന്മാർ ഇവരെ എല്ലാം കണ്ടു. കുറേ മാസങ്ങൾ അവിടെ താമസിച്ചു.

ധൃതരാഷ്ട്ര ഭരണം പ്രജകൾക്ക് നീതി കിട്ടുന്നില്ല. പുത്രന്മാരും ദുർജ്ജനങ്ങളും അദ്ദേഹത്തിൽ, അവരുടെ ഇഷ്ടാനുസരണം പ്രവൃത്തിപ്പാൻ പ്രേരണ ചെലുത്തുന്നു.

പാണ്ഡവന്മാരുടെ അസ്ത്രശാസ്ത്രനൈപുണ്യം കണ്ട് ദുര്യോധനാദികൾക്ക് അസൂയ ഉണ്ടാവുന്നു. എന്നാൽ പ്രജകൾ അവരുടെ സാമർത്ഥ്യത്തിൽ സന്തുഷ്ടരാണ്. ദുര്യോധനൻ ഭീമന്ന്വിഷം കൊടുത്ത വർത്തമാനം കുന്തിയും വിദുരരും വിസ്തരിച്ചു പറഞ്ഞുകൊടുത്തു. സഹോദരി കുന്തി അക്രൂരനോട് ചോദിച്ചു. "എൻെറ സഹോദരപുത്രന്മാരായ രാമകൃഷ്ണന്മാർ ഞങ്ങളെ ഓർക്കുന്നുണ്ടോ? ചെന്നായ്ക്കളുടെ മദ്ധ്യത്തിലിരിക്കുന്ന മാൻപേടയെപോലെ ഇരിക്കുന്ന എനിക്ക് കൃഷ്ണൻെറ വല്ല സന്ദേശവുമുണ്ടോ?" അല്പനേരം കൃഷ്ണനെ ധ്യാനിച്ച് "കൃഷ്ണാ നീ തന്നെ ഞങ്ങൾക്ക് രക്ഷ. നീ അല്ലാതെ മറ്റാരും ഇല്ല. ഞങ്ങളെ രക്ഷിക്കണേ" എന്ന് ഉറക്കെ പറഞ്ഞ് കരഞ്ഞു.

അക്രൂരനും വിദുരരും അവരെ ആശ്വസിപ്പിച്ചു. ഭഗവൽ കാരുണ്യമുള്ളതിനാലല്ലേ മക്കളിൽ യമൻ ഇന്ദ്രൻ മുതലായവർ അവരുടെ ശക്തിപ്രവേശിപ്പിച്ച് ജനനം എടുത്തത് എന്ന് തുടങ്ങി പല ആശ്വാസവാക്കുകളും പറഞ്ഞു.

അക്രൂരൻ ധൃതരാഷ്ട്രരെചെന്ന് കണ്ടു. സംഭാഷണമദ്ധ്യേ അക്രൂരൻ പറഞ്ഞു. പാണ്ഡു മരിച്ചാൽ പാണ്ഡുഭരിച്ച രാജ്യം പാണ്ഡുവിൻെറ മക്കൾക്ക്. ഇതാണ് ന്യായം അങ്ങു കൈവശം വെച്ചതു ശരിയായില്ല- ആവട്ടെ- ധർമ്മപ്രകാരം ഭരിക്കുക. സഹോദരൻെറ മക്കളിൽ ഭേദഭാവനകൂടാതെ പെരുമാറേണം. എന്നാൽ പുരുഷാർത്ഥം നേടാം. ഭേദഭാവന ശരിയല്ല. ലോകർ നിന്ദിക്കും. മരണശേഷം നരകമാണ്ഫലം. പുണ്യപാപങ്ങൾ അവരവരുടെ സമ്പാദ്യമാണ്.

സ്വഭാര്യയേയും പുത്രന്മാരേയും ബന്ധുക്കളെയും സന്തോഷിപ്പിക്കാനായി അധർമ്മം പ്രവൃത്തിക്കുന്നവർ, മരണസമയത്ത് ക്ലേശം അനുഭവിക്കേണ്ടിവരും. അപ്പോൾ ഇവർക്കാർക്കും സഹായത്തിന്നെത്താൻ സാധിക്കയില്ല. മരണാനന്തരം അങ്ങിനെ ഉള്ളവർക്ക് നരകംതന്നെ ഗതി.

ഈ ലോകം സ്വപ്നത്തിൽ കാണുന്ന പദാർത്ഥങ്ങൾപോലെ അസത്യവും നശ്വരവുമാണ് ബുദ്ധിശക്തികൊണ്ട് മനോവൃത്തികളെ നിയന്ത്രിച്ച് പുത്രന്മാരിലും മറ്റുള്ളവരിലും ധർമ്മം തെറ്റാതെ ഒരുപോലെ പെരുമാറേണം.

ധൃതരാഷ്ട്രർപറഞ്ഞു. അങ്ങയുടെ ഉപദേശം അമൃതസമമാണ് പക്ഷേ എൻെറ മക്കളോടുള്ള എൻെറ സ്നേഹം എന്നെ ബലഹീനനാക്കുന്നു. ഇത് ഈശ്വരേച്ഛയാണ്-

**അക്രൂരൻ യാത്രപറഞ്ഞു പിരിഞ്ഞു- അക്രൂരൻ മഥുരയിൽ തിരിച്ചെത്തി എല്ലാ വിവരും ഭഗവാനോടു പറഞ്ഞു.**

## 50-ാം അദ്ധ്യായം

കംസന്ന് 2 ഭാര്യമാരാണ്. അസ്തി എന്നും പ്രാപ്തി എന്നുമാണ് അവരുടെ പേരുകൾ - ജരാസന്ധൻ എന്ന രാജാവിൻെറ പുത്രിമാരാണ് അവർ. ഭർത്താവ് കൊല്ലപ്പെട്ടപ്പോൾ അവർ ഇരുവരും അച്ഛൻെറ ഗൃഹത്തിലേക്ക്പോയി മഗധരാജ്യത്തിലേക്ക്. അവർ കൃഷ്ണൻ കാരണം തങ്ങൾക്ക് വൈധവ്യം വന്നു എന്നറിയിച്ചു.

കോപാന്ധനായി ജരാസന്ധൻ അലറി. താൻ യാദവവംശം മുഴുവൻ നശിപ്പിക്കുമെന്ന് പറഞ്ഞു - അദ്ദേഹം കൃഷ്ണൻെറ മഹാശക്തിയെപറ്റിയോ, കംസൻെറ ദുഷ്ടതകളെപറ്റിയോ, ചിന്തിച്ചില്ല - ഒരു എടുത്തുചാട്ടം- ബുദ്ധിശൂന്യന്മാരുടെ ലക്ഷണമാണത്.

അദ്ദേഹം യുദ്ധത്തിന്ന് ഒരുങ്ങി. 23 അക്ഷൗഹിണിപടകളെ തെയ്യാറാക്കി. മഥുരാപുരി വളഞ്ഞു- ഇതിനുപുറമേ തൻെറ ബന്ധുക്കളുടേയും സഖ്യകക്ഷികളുടേയും സൈന്യവും ധാരാളം വന്നുചേർന്നു.

ആന, തേർ, കുതിര, കാലാൾ ഇവയാണ് വിവിധതരത്തിലുള്ള സൈന്യങ്ങൾ. അക്ഷൗഹിണി എന്നാൽ 1,09350 ഭടന്മാർ. ആന മാത്രം 21870 കുതിര 65690.

ഇത്രയും സൈന്യം മഥുരാപുരി വളഞ്ഞിരിക്കുന്നതിനെ ഭഗവാനറിഞ്ഞു- ജരാസന്ധനെ ഹനിക്കേണമോ അതോ സൈന്യത്തെ നശിപ്പിച്ച് ദുഷ്ടജന സംഖ്യ കുറക്കേണമോ എന്നതായിരുന്നു ഒരുചിന്ത- ദുഷ്ടസംഹാരത്തിന്നായി അവതാരം എടുത്തത് കൊണ്ട് കൂടുതൽപേരെ ആകർഷിക്കാൻ സൈന്യത്തെ കുറേശയായി നിഗ്രഹിക്കുന്നതാണ് ഉചിതമെന്നു കരുതി.

ആകാശത്തിൽ നിന്ന് 2 രഥം ഭഗവാന് എത്തി. രാമനും കൃഷ്ണനും ഓരോ രഥം കൈവശമാക്കി. കുറേ സൈന്യത്തേയും കൂടെകൂട്ടി പുറത്തുവന്ന് പാഞ്ചജന്യം എന്ന ശംഖം വിളിച്ചു.

ജരാസൻധൻ കൃഷ്ണനോടായി ഹാസ്യഭാവത്തിൽ, എന്നാൽ ഉള്ളിൽ പേടിയോടും കൂടി, സംസാരിച്ചു. കൃഷ്ണനോട് യുദ്ധം ചെയ്യുന്നത് ലജ്ജയാണെന്നു പറഞ്ഞു കൃഷ്ണനോടു തിരിച്ചുപോവാൻ പറഞ്ഞു. രാമനോട് വേണമെങ്കിൽ ആവാമെന്ന് പറഞ്ഞു കൃഷ്ണൻ അദ്ദേഹത്തെ വെല്ലുവിളിച്ചു.

ജരാസൻധൻ വ്യൂഹം നിർമ്മിച്ച് രാമകൃഷ്ണൻമാരുടെ ചുറ്റും സൈന്യത്തെ നിറുത്തി. ഭയങ്കരയുദ്ധം ആരംഭിച്ചു. യുദ്ധം കാണുവാനായി സ്ത്രീകൾ മാളികമുകളിൽ കയറി ജനാലകളിലൂടെ ഉറ്റുനോക്കി- ശരമഴകൊണ്ട് രാമകൃഷ്ണൻമാരെ കാണാതായി. എന്നാൽ അൽപസമയത്തിനുള്ളിൽ എല്ലാം ചോരക്കളമാക്കി. പുഴപോലെ രക്തം ഒഴുകി. രാമൻ ജരാസൻധനെ വരുണാസ്ത്രം കൊണ്ട് കെട്ടി കൊല്ലാൻ പുറപ്പെട്ടു. അപ്പോൾ കൃഷ്ണൻ ഇടപെട്ടു വിടുവിച്ചു.

ജരാസൻധനും സൈനികകക്ഷികളും അപമാനിതരായി. ജരാസൻധൻ നാട്ടിലേക്ക് തിരിച്ചു പോകുവാൻ മടി കാണിച്ചു. എന്നല്ല തപസ്സിന് പോകേണമെന്നും ആലോചനതുടങ്ങി. അപ്പോൾ ശിശുപാലൻ മുതലായവർ ഇടപെട്ട് സമാധാനിച്ചു.

ശ്രീ കൃഷ്ണൻെറ മരണപ്പെട്ട സൈനികർ എല്ലാം ഭഗവൽ കടാക്ഷത്താൽ വീണ്ടും എഴുന്നേറ്റു നാട്ടുകാർ സന്തോഷിച്ചു. കൃഷ്ണനും സൈന്യത്തിനും

സ്വീകരണം കൊടുത്തു.

യുദ്ധത്തിൽ പിടിച്ചെടുത്ത വമ്പിച്ച ധനം, കവചം, ആന, കുതിര മുതലായവ എല്ലാം യദുരാജാവിന് കാഴ്ചവെച്ചു.

ഇങ്ങിനെ ജരാസൻധൻ 17 പ്രാവശ്യം യദുസൈന്യത്തോട് പോരിന് വരുകയുണ്ടായി. ഓരോ പ്രാവശ്യവും സൈന്യത്തെ നശിപ്പിച്ച് ജരാസൻധനെ വിട്ടയ്ക്കുകയാണ് ചെയ്തത്.

ഇപ്പോൾ നാരദൻ കാലയവനൻ എന്ന മഹാവീരനെ കണ്ട് ജരാസൻധൻ 17 പ്രാവശ്യം രാമകൃഷ്ണൻമാരാൽ തോൽപ്പിക്കപ്പെട്ടു എന്ന വിവരം പറഞ്ഞ് അവനെ യുദ്ധത്തിനു പോകുവാൻ പ്രേരിപ്പിച്ചു അപ്പോൾ യവനൻ 3കോടി സൈന്യത്തോടെ രാമകൃഷ്ണൻമാർക്കെതിരെ പുറപ്പെട്ടു.

രാമകൃഷ്ണൻമാർ യവനസൈന്യത്തെ കണ്ടു. ജരാസൻധനും ഇപ്പോൾ വരാൻ മതി എന്ന് ആലോചിച്ചു. അദ്ദേഹത്തിൻെറ വരവും പ്രതീക്ഷിച്ചിരുന്നു.

മഥുരാപുരി ജനങ്ങളെ അവിടെനിന്ന് ഉടനേമാറ്റേണമെന്നാലോചനവന്നു. ശത്രുസൈന്യം അവരെ ആക്രമിച്ചേക്കുമെന്നും പാതുകാപ്പ് അവർക്ക് കൊടുക്കേണമെന്നും തോന്നി. സമുദ്രമദ്ധ്യേ സ്വശക്തിയാൽ 12 യോജന വിസ്തീർണ്ണമുള്ള ഒരു ദ്വീപുണ്ടാക്കി വിശ്വകർമ്മാവിനെ കൊണ്ട് ഒരു പട്ടണം നിർമ്മിച്ചു. അതിനു പേർ ദ്വാരക.

ദേവേന്ദ്രൻെറ സഭാമൺഡപം പോലെയുള്ള സുധർമ്മ എന്ന ഹാൾ ഉണ്ടായി. ദേവലോകത്തിലെ പാരിജാതവൃക്ഷം വന്നു. വരുണൻ വേണ്ടത്ര കുതിരകൾ, കുബേരൻ 8 നിധികൾ മറ്റുലോകപാലൻമാർ പലവിധത്തിലും സമ്മാനങ്ങൾ ഇതെല്ലാം തൻെറ യോഗമായാ വൈഭവത്താൽ ഉണ്ടായിവന്നു-യദുക്കളെ ഈ പുരിയിൽ പ്രവേശിപ്പിച്ചു. അവർ സുരക്ഷിതരായി.

അനന്തരം കൃഷ്ണൻ നിരായുധനായി വെറും ഒരു താമരമാല കഴുത്തിലിട്ട് കാലയവനൻെറ അടുത്തേക്ക് യുദ്ധത്തിനായിട്ടെന്നപോലെ പുറപ്പെട്ടു.

## 51-ാം അദ്ധ്യായം

. കൃഷ്ണൻ പീതാംബരധാരിയായി ആയുധമില്ലാതെയവനൻെറ മുമ്പിൽ കൂടെ പോയി. യവനേശ്വരൻ ഭഗവാൻെറ സൗന്ദര്യം കണ്ട് നോക്കിനിന്നു പോയി. പോയശേഷമാണ് ആ പോയത് കൃഷ്ണനാണെന്ന് ഓർമ്മ വന്നത്. അപ്പോൾ കൃഷ്ണൻെറ പിന്നാലെ ഓടി. ഇവൻെറ വരവ് കണ്ട് ഭഗവാനും ഓടി.

യദുകുലത്തിൽ ജനിച്ച നിനക്ക് ഈ ഓട്ടം യുക്തമല്ല എന്ന് ഇവൻ വിളിച്ചു പറഞ്ഞു. കൃഷ്ണൻ ഒരു ഗുഹയിൽ ചെന്നൊളിച്ചു. യവനൻ പിന്നാലെ വന്നു. അവിടെ യവനൻ ഒരാൾ കിടന്നുറങ്ങുന്നതു പോലെ കണ്ടു. കള്ളത്തരമായി കൃഷ്ണൻ കണ്ണടച്ചു കിടക്കുകയാണെന്നു കരുതി കാൽകൊണ്ടു ഒരു ചവിട്ടു കൊടുത്തു. ഉറങ്ങുന്ന മനുഷ്യൻ ഉണർന്നു. കൺതുടച്ചുനോക്കി, യവനനെ കണ്ടു. യവനൻെറ ശരീരത്തിൽ അഗ്നി ബാധിച്ച് അവൻ ഭസ്മമായി. പണ്ട് ദേവാസുരയുദ്ധത്തിൽ ദേവൻമാരെ സഹായിച്ച മുചുകുന്ദന് ദേവൻമാർ കൊടുത്ത വരമാണ് യവനനെ കൊല്ലാൻ സാധിപ്പിച്ചത്. ദേവൻമാർ എന്തു വരം തരട്ടെ എന്ന് ചോദിച്ചപ്പോൾ തനിക്ക് അതിയായ ക്ഷീണമുണ്ടെന്നും

കുറേ കാലം അതുകാരണം ഉറങ്ങേണമെന്നും ആരെങ്കിലും ഉണർത്തിയാൽ തൻെറ ദൃഷ്ടി പതിഞ്ഞാൽ അവൻ ഭസ്മമാകേണമെന്നുമായിരുന്നു ചോദിച്ച വരം. യവനന് ശിവവരം ഉണ്ടായിരുന്നു അവനെ ആർക്കും വധിക്കുവാൻകഴി യരുതെന്ന്. അതാണ് കൃഷ്ണഭഗവാൻ ഈ ഉപായം എടുത്തത്.

യവനൻ ഭസ്മമായതിനു ശേഷം ഭഗവാൻ മുചുകുന്ദന് ദർശനം കൊടുത്തു. തേജോമയനായ മുചുകുന്ദനായിരുന്നു യവനനെ നശിപ്പിച്ചത്. മുചുകുന്ദൻ ഭഗവാനെ കണ്ട് മനസ്സിലാവാത്തതുകൊണ്ട് ആരാണെന്ന് അന്വേഷിച്ചു. ദുഷ്ട നിഗ്രഹത്തിനായി അവതാരമെടുത്ത വാസുദേവനാണെന്നും മുചുകുന്ദൻെറ സഹായത്താൽ യവനാസുരനെ നശിപ്പിക്കാൻ ഇടവന്നതാണെന്നും അറിയിച്ചു. ഇഷ്ടവരം ചോദിക്കാൻ പറഞ്ഞു". അങ്ങയുടെ മായാവൈഭവം ഭയങ്കരമാണ്. എത്രവലിയ രാജാവായാലും ചക്രവർത്തിയാവാൻ വേണ്ടി ഉടനീളമുള്ള രാജാ ക്കൻമാരോട് യുദ്ധം ചെയ്ത് അവരെ ക്ലേശിപ്പിക്കുന്നു. താനും ആ ക്ലേശം അനുഭവിക്കുന്നു. ചക്രവർത്തിയായ ശേഷം പിന്നെയും മോഹം.പരലോകത്തി ലുള്ള സ്വർഗ്ഗത്തിൽ മോഹം. ഇങ്ങിനെ എത്ര വലുതായാലും കാമസുഖത്തെ ആഗ്രഹിച്ച് ഒരു സ്ത്രീയുടെ മുമ്പിൽ അടിയറ പണിയുന്നു. അവളുടെ പാവ യായിതീരുന്നു. അപ്പോൾ കാണാം അന്തകൻെറ വരവ്. ഇങ്ങിനെ സുഖത്തെ തേടി കാമങ്ങൾ സാധിപ്പിച്ച് അഹങ്കാരതിമിരിനാൽ രാജാവാണെന്ന് മദിച്ച് മരി ക്കുമ്പോൾ ശരീരം പുഴുക്കൾക്ക് ഇരയാകുകയോ ഭസ്മമാകുയോ ചെയ്യുന്നു. ജീവിക്കുന്ന കാലത്ത് പുണ്യം സമ്പാദിക്കാൻ സാധിക്കാത്തതിനാൽ അനേകം തവണ യോനികളിൽ ജൻമം എടുക്കേണ്ടി വരുന്നു. മനുഷ്യജൻമം കിട്ടിയിട്ടും അതുപാകംപോലെ ഉപയോഗിക്കാതെ നിഷ്ഫലമാക്കിയതാണ് തെറ്റ്.

ഞാനിത്രകാലം ചക്രവർത്തിയായിരുന്നു. മഹാബലവാനാണ് എന്ന് വിചാ രിച്ചു അഹങ്കരിച്ചു നടന്നു. കാലം പോയതും അറിഞ്ഞില്ല. ഞാനിപ്പോൾ പശ്ചാത്തപിക്കുന്നു.

അങ്ങയുടെ ദർശനം കിട്ടിയതിൽ ഞാൻ മഹാഭാഗ്യവാനായി. പൂർവ്വജൻമ സുകൃതഫലം എന്നെ പറയുന്നുള്ളൂ.

വരം ചോദിക്കാൻ പറഞ്ഞുവല്ലൊ. ചോദിക്കാം. എനിക്ക് വിഷയാശ ഉണ്ടാ വരുത്. നിന്തിരുവടിയുടെ പാദഭക്തി ഒന്നു മാത്രം എനിക്ക് മതി. എൻെറ ആശകൾ അകറ്റേണം.

അങ്ങിനെ ഭഗവാൻ സമ്മതിച്ച് അനുഗ്രഹിച്ചു. ഈ ദേഹനാശാനന്തരം ഒരു ജൻമം കൂടി അങ്ങക്കുണ്ടാവും. അത് ബ്രാഹ്മണജൻമമാണ്. അപ്പോൾ സർവ്വപ്രാണികളേയും ബന്ധുവായും, അഹിംസ തീരെ ഇല്ലാതേയും, എല്ലാം ഒന്നായി കണ്ടും എന്നെ ഭജിച്ച് ഒടുവിൽ എന്നെ പ്രാപിക്കും.

## 52-ാം അദ്ധ്യായം

ഇക്ഷ്വാകുവിൻെറ പുത്രനായ ഈ മുചുകുന്ദരാജാവ് നാട്ടിലേക്ക് മടങ്ങി. അപ്പോഴേക്ക് കാലംകുറേ കഴിഞ്ഞിരിക്കുന്നു. മനുഷ്യരും സസ്യാദികളും നീളം കുറഞ്ഞു. ഹ്രസ്വങ്ങളായി. ദ്വാപരയുഗം കഴിഞ്ഞു കലികാലം വരാറായ പോലെ തോന്നി. ഇനി അവിടെ ഇരിക്കേണ്ട എന്ന് കരുതി. ബദര്യാശ്രമത്തിലേക്ക് യാത്രയായി. അവിടെ കലിബാധ ഉണ്ടാവില്ലത്രേ. അദ്ദേഹം അതിനടുത്ത ഗന്ധ മാദനപർവ്വതത്തിൽ ചെന്ന് കഠിനതപസ്സാചരിച്ചു.

കൃഷ്ണഭഗവാൻ ദ്വാരകക്ക് മടങ്ങി. യവനസൈന്യത്തെ മുഴുവൻ നശിപ്പിച്ചു. അവരുടെ ധനം ആഭരണങ്ങൾ മുതലായവ ശേഖരിച്ച് കാളകളുടെ പുറത്ത് കയറ്റി ദ്വാരകക്ക് കൊണ്ടുപോകുമ്പോൾ ജരാസൻധൻ സൈന്യത്തോടെ വന്ന് എതിർത്തു. രാമകൃഷ്ണൻമാർ ഈ വമ്പിച്ച സൈന്യത്തെ കണ്ടിട്ട് ഭയന്നവരെപോലെ ഓടി. അപ്പോൾ ജരാസൻധന് അഹങ്കാരം വർദ്ധിച്ചു. അവരെ പരിഹസിച്ചു. ജരാസൻധൻ അവരെ പിന്തുടർന്നു.

രാമകൃഷ്ണൻമാർ വളരെ ഉയരമുള്ള ഒരു പർവ്വതത്തിൻെറ മുകളിൽ കയറി. പ്രവർഷണമല എന്ന് അതിനുപേർ.

ജരാനസൻധൻ അവരെ അവിടെ എല്ലാം തിരഞ്ഞു. ഗുഹകളിൽ ഒളിച്ചിരിക്കുന്നുവെന്ന് കരുതി പർവ്വതത്തിന്ന് ചുറ്റും വിറക് കൂട്ടി തീ ഇട്ടു. രാമകൃഷ്ണൻമാർ ദഹിച്ചുപോകട്ടെ എന്നാണ് ഉദ്ദേശം.രാമകൃഷ്ണൻമാർ മറ്റൊരു ഭാഗത്തിൽ കൂടി എടുത്തുചാടി ദ്വാരകയിൽ പ്രവേശിച്ചു. ജരാസൻധൻ ഇവർ തീയിൽപെട്ട് മരിച്ചിരിക്കുമെന്ന് കരുതി മഗധയിലേക്കും മടങ്ങി.

അനന്തരം ബ്രഹ്മകൽപനപ്രകാരം ബലരാമൻ രൈവതൻെറ പുത്രി രേവതിയെ വിവാഹം കഴിച്ചു- രേവതീവിവാഹം നവമസ്കന്ദത്തിൽ പറഞ്ഞിട്ടുണ്ട്.

കൃഷ്ണഭഗവാനും ജ്യേഷ്ഠൻെറ വിവാഹം കഴിഞ്ഞതിനാൽ തൻെറ കല്യാണത്തിന്ന് ഒരുമ്പെട്ടു.

വിദർഭരാജ്യത്തിൽ ഭീഷ്മകനായിരുന്നു രാജാവ്. അദ്ദേഹത്തിന് 5 പുത്രൻമാരും 1 പുത്രിയും ഉണ്ട്. മൂത്തപുത്രൻ രുഗ്മി. സഹോദരി രുഗ്മിണി. അവൾ വളരെ ഗുണവതിയും സുന്ദരിയും ആയിരുന്നു. സാക്ഷാൽ ലക്ഷ്മീദേവിയുടെ അവതാരവുമായിരുന്നു.

പിതൃസന്നിധിയിലേക്ക് വരുന്ന കവികളും കലാകാരൻമാരും കൃഷ്ണവൃത്താന്തം വർണ്ണിക്കുന്നത് കേട്ട് അവളുടെ ഹൃദയം കൃഷ്ണനിലേക്ക് പാഞ്ഞു. അവളുടെ കയ്യിലും കാലിലും ദിവ്യരേഖകൾ കണ്ടിരുന്നു. പലരും അതെല്ലാം ശുഭസൂചകമായി വർണ്ണിച്ചിരുന്നു.

കൃഷ്ണനും അവളെപറ്റി പലരിൽനിന്നും കേട്ട് അവളിൽ സ്വകാര്യമായി മോഹം വളർത്തിവന്നിരുന്നു.

ബൻധുക്കൾക്ക് രുഗ്മിണിയെ കൃഷ്ണന് വിവാഹം കഴിച്ചുകൊടുക്കണമെന്നാഗ്രഹം. എന്നാൽ വിദ്വേഷബുദ്ധിയുള്ള രുഗ്മിണിയുടെ ജ്യേഷ്ഠൻ രുഗ്മിക്ക്, അയാളുടെ ചങ്ങാതി ശിശുപാലന്ന് കൊടുപ്പാനാണ് പ്രിയം. രുഗ്മിണിക്ക് കൃഷ്ണനോടാണു അടുപ്പം. രുഗ്മിണി തൻെറ ഇംഗിതത്തെ അമ്മയോടും അമ്മ അച്ഛനോടും പറഞ്ഞു. എന്നാൽ അവർക്കിരുവർക്കും മകളുടെ അഭിലാഷം നിറവേറ്റേണമെന്ന് ആഗ്രഹമുണ്ടായിരുന്നുവെങ്കിലും മർക്കടമുഷ്ടിക്കാരനായ രുഗ്മി അതിനു വഴിപ്പെട്ടില്ല. രുഗ്മിയുടെ അഭിപ്രായത്തിനെതിരായി പ്രവർത്തിക്കാൻ രാജാവിനും ധൈര്യമോ സമ്മതമോ ഇല്ല.

രുഗ്മിണി ധർമ്മ സങ്കടത്തിലായി. എന്തുചെയ്യേണ്ടുവെന്നറിയാതെ ദു:ഖത്തിലാണ്ടു. കല്യാണം ശിശുപാലനായിട്ട് നിശ്ചയിച്ചു. ക്ഷണനക്കത്തുകളയച്ചു. കല്യാണത്തിനുവേണ്ട ഒരുക്കങ്ങൾ അതികേമമായി നടന്നു.

ആ സമയത്ത് രുഗ്മിണിക്ക് തോന്നി "എന്തു വന്നാലും യദുകുലനാഥനായ കൃഷ്ണനെയല്ലാതെ താൻ മറ്റാരേയും സ്വീകരിക്കുകയില്ല. നിവൃത്തിയി

ല്ലാതെ വന്നാൽ ആത്മഹത്യാ തന്നെ ചെയ്യും. എന്നാലും ഈ ശരീരത്തെ മറ്റൊരാൾക്കടിയറവെക്കില്ല"- എന്താണ് താൻ ചെയ്യേണ്ടതെന്ന് തൻെറ സഖികളോടുകൂടി ആലോചിച്ച് ഒരു സന്ദേശം അദ്ദേഹത്തിന് അയക്കാം, ഇതിൽ ലജ്ജിക്കരുത്. ഇപ്പോൾ ലജ്ജിക്കേണ്ട സമയമല്ല. എന്നെല്ലാം ചിന്തിച്ച് ആ മാതിരി ഒരു സ്വകാര്യപരിപാടി തെയ്യാറാക്കി. സന്ദേശം കൊണ്ടുപോകുവാൻ ഭക്തനായ ഒരു ബ്രാഹ്മണനേയും ഏർപ്പാടു ചെയ്തു.

ബ്രാഹ്മണനെ വരുത്തി. അദ്ദേഹത്തിൻെറ വശം ആ സന്ദേശം കൊടുത്തയച്ചു. ബാക്കി കാര്യങ്ങൾ സാഹചര്യംപോലെ സംസാരിച്ചു കാര്യം ജയിച്ചു വരേണമെന്നഭ്യർത്ഥിക്കുകയും ചെയ്തു.

ബ്രാഹ്മണൻ പുറപ്പെട്ടു. ദ്വാരകയിൽ എത്തി. കിടങ്ങ് ചുറ്റും. അത് പ്രയാസം കൂടാതെ കടന്നു. ഗോപുരദ്വാരങ്ങളിൽ കാവൽക്കാർ. അവരെല്ലാം പോവാനനുവദിച്ചു. കൃഷ്ണസന്നിധിയിൽ എത്തി. സ്വർണ്ണാസനത്തിലിരിക്കുന്ന ശ്യാമസുന്ദരനെ കൺകുളിരെ കണ്ടു.

അദ്ദേഹം ബ്രാഹ്മണനെ കണ്ട ഉടനെ എഴുന്നേറ്റു വന്ദിച്ചു. താനിരുന്നിരുന്ന ആസനത്തിലിരുത്തി പൂജിച്ചു. ആഹാരം കഴിപ്പിച്ചു. കിടക്കയിൽ കിടത്തി. കാൽ തലോടി യാത്രാക്ഷീണം തീർത്തു.

പിന്നീട് ചോദിച്ചു "അങ്ങ്"എവിടെനിന്ന് വരുന്നു. അങ്ങക്ക് എന്താണ് വേണ്ടത്? ധനാപേക്ഷയാണോ? യാഗാദികർമ്മങ്ങൾ വേണ്ടപോലെ നടക്കുന്നില്ലേ. ഞാൻ എന്താണ് ചെയ്യേണ്ടത്"?

ബ്രാഹ്മണൻ അപ്പോൾ രുഗ്മിണി പറഞ്ഞ വാക്യങ്ങളെ അതേപോലെ പറഞ്ഞു. രുഗ്മിണിയുടെ ലേഖനവും കൊടുത്തു. അപ്പോൾ അദ്ദേഹത്തോട് തന്നെ വായിക്കാൻ പറഞ്ഞു.

"ഭുവനസുന്ദര! അങ്ങയുടെ സൗന്ദര്യാദിഗുണങ്ങൾ കേട്ട് ഇളകി മറിഞ്ഞ എൻെറ ഹൃദയം അങ്ങ് അപഹരിച്ചിരിക്കുന്നു. കുലസ്ത്രീയായ ഞാൻ ഈ വിധം ലജ്ജ കൂടാതെ പ്രവർത്തിച്ചത് എൻെറ കുറ്റമല്ല. അങ്ങയുടെ മഹിമയാണ്. അതുകൊണ്ട് എൻെറ അപരാധത്തെ പൊറുക്കേണം. കുലം, ഗുണം, സൗന്ദര്യം, വിദ്യ, യൗവനം, ധനം, പ്രഭാവം, വീര്യം, ഇത്രയും ഗുണങ്ങളുള്ള ഒരു പുരുഷനെ വിവാഹപ്രായമായ ഒരു സ്ത്രീ ആഗ്രഹിക്കുന്നതിൽ തെറ്റുണ്ടോ? ഈ കാരണത്താൽ അങ്ങയെ ഞാൻ ഭർത്താവായി സ്വീകരിച്ചു.

എന്നെ ശിശുപാലന് കൊടുപ്പാൻ എൻെറ വീട്ടുകാർ തീർച്ചയാക്കിയിരിക്കുന്നു. സിംഹത്തിൻെറ ഭാഗമായ എന്നെ കുറുക്കന് കൊടുക്കുന്നത്പോലെ ആണ് അത്. അതുകൊണ്ട് നിന്തിരുവടി ഇവിടെവന്ന് ധീരതയോടെ എന്നെ അപഹരിക്കേണം.

ജൻമാന്തരങ്ങളിൽ ഞാൻ സർവ്വേശ്വരനെ സന്തോഷിപ്പിച്ചിട്ടുണ്ടെങ്കിൽ അങ്ങ് വന്ന് എന്നെ കൊണ്ടുപോകേണം.

വിവാഹം നാളെയാണ്. നിന്തിരുവടി സ്വകാര്യമായി കല്യാണശാലക്ക് സൈന്യങ്ങളോടുകൂടി വരേണം. ശിശുപാലനും ജരാസൻധനും സൈന്യം ഒരുക്കി വെച്ചിട്ടുണ്ട്. എന്തിനും തെയ്യാറായിട്ടാണ് അവരുടെ പടയൊരുക്കം.

വിവാഹത്തിൻെറ തലേ ദിവസം വധു ഘോഷയാത്രയായി. അംബികാ ക്ഷേത്രത്തിൽ തൊഴാനായി ബൻധുക്കളോടുകൂടി ചെന്നുമടങ്ങും അപ്പോൾ

ബന്ധുക്കൾക്കാർക്കും ഉപദ്രവം ഏൽക്കാതെ എന്നെ തട്ടാൻ പററിയ സാഹ ചര്യമാണ്. എന്നോട് ഉപേക്ഷ കാണിച്ചാൽ ഞാൻ പിന്നെ ജീവിച്ചിരിക്കയില്ല. ഇങ്ങിനെ എത്ര ജൻമം വേണ്ടി വന്നാലും അങ്ങയെ ലഭിക്കുന്നത്വരെ ഞാൻ ചെയ്യും".

ബ്രാഹ്മണൻ പറഞ്ഞു. കാലതാമസം അരുത്. മറ്റു യദുക്കളോടാലോചിച്ച് ചെയ്വാനൊന്നും സമയം പോരാ. അങ്ങ് സ്വയം ഉടൻ വേണ്ടത് തീർച്ചയാക്കേണം.

## 53-ാം അദ്ധ്യായം

ബ്രാഹ്മണോത്തമാ , ഈ കുട്ടിയെപറ്റി മുമ്പേ ഞാൻ കേട്ടിട്ടുണ്ട്. അവൾ എന്നെ സ്നേഹിക്കുന്ന പോലെ ഞാൻ അവളേയും സ്നേഹിക്കുന്നു. അവളുടെ ജ്യേഷ്ഠൻ എനിക്കനുകൂലനല്ല എന്നും ഞാനറിയുന്നു. ഇനി എങ്ങിനെ അവളെ കൊണ്ടുവരേണ്ടത് എന്നാണ്.

[ഇവിടെ വിവാഹത്തിൽ വധൂവരന്മാർക്കിരുവർക്കും ഇഷ്ടമാണെന്നതാണ് വലിയ കാര്യം].

ഞാൻ ശിശുപാലാദികളെ തോല്പിച്ച് അവളെ കൊണ്ടുപോരാം. ഉടനെ തന്നെ പുറപ്പെടുന്നുണ്ട്.

സാരഥിദാരുകനെ വിളിച്ച് തേർ കൊണ്ടുവരുവാൻ പറഞ്ഞു ദാരുകൻ അതിവേഗത്തിൽ പോകുന്ന 4 കുതിരകളെ പൂട്ടിയ തേർ തയ്യാറാക്കി. ബ്രാഹ്മണനേയും അതിലിരുത്തി രാത്രിമുഴുവനും സഞ്ചരിച്ച് നേരം പുലരുമ്പോൾ വിദർഭയിൽ എത്തി.

രുഗ്മണിയുടെ അച്ഛൻ ഭീഷ്മകന്ന് മകളെ കൃഷ്ണന്ന് കൊടുക്കേണമെന്നാണ് താല്പര്യം. പക്ഷെ പുത്രസ്നേഹം നിമിത്തം രുഗ്മിയോട് എതൃത്തുപറയാൻ വയ്യാത്ത സാഹചര്യമായിരുന്നു.

വിവാഹ പ്രാരംഭമായി രാജധാനി അലങ്കരിച്ചു. തെരുവുകളും രാജവീഥികളും ശുചിയാക്കി തോരണങ്ങളും അലങ്കാരകൊടികളും കൊണ്ടു വിതാനിച്ചു.

എല്ലാസ്ഥലങ്ങളിലും യഥേഷ്ടം വാസനദ്രവ്യങ്ങൾ പുകച്ചു.

ബ്രാഹ്മണ ഭോജനം സമൃദ്ധിയായി നടത്തി. കന്യകക്ക് മംഗളം പറയിപ്പിക്കൽ എന്ന ചടങ്ങും വേണ്ടപോലെ നടത്തി. വധുവിനെ കുളിപ്പിക്കാൻ വിശേഷജലം. തീർത്ഥങ്ങളിൽ സമുദ്രജലം അവയിൽ വാസനദ്രവ്യം മുതലായവ കലക്കി തെയ്യാറാക്കി. കുളികഴിപ്പിച്ച് പട്ടുപുടവ ധരിപ്പിച്ചു വിശേഷ ആഭരണങ്ങൾ ധരിപ്പിച്ചു. ശേഷം മംഗളവചനം പറയാൻ തുടങ്ങി. ബ്രാഹ്മണർക്ക് സ്വർണ്ണം വെളളി വസ്ത്രം പശു ഇവ ധാരാളം ദാനം ചെയ്തു.

ഇതുപോലെ ശിശുപാലൻെറ അച്ഛനായ ചേദിരാജാവ് ദമഘോഷനും തൻെറ പുത്രന്നു വേണ്ടി സൽക്കർമ്മം ധാരാളം ചെയ്തു.

കർമ്മങ്ങൾ കഴിഞ്ഞശേഷം ശിശുപാലൻ നല്ല മുഹൂർത്തത്തിൽ കുണ്ഡിനത്തേക്ക് പുറപ്പെട്ടു. ചതുർവിധ സൈന്യങ്ങളുടെ അകമ്പടിയോടെയാണ് അയാൾ പുറപ്പെട്ടത്. ആനകൾക്ക് സ്വർണ്ണ ചങ്ങല, തേരുകളിൽ സ്വർണ്ണമാല ഈ വിധമായിരുന്നു അകമ്പടിസൈന്യത്തിൻെറ അലങ്കാരം.

ശിശുപാലനും ബന്ധുക്കളും കുണ്ഡിനം വന്നു ചേർന്നു. രുഗ്മി യഥാ യോഗ്യം പൂർണ്ണകുംഭം, പൂമാല, നാളികേരം മുതലായ മംഗളപദാർത്ഥങ്ങളോടെ സ്വീകരിച്ച് സൽകരിച്ചു. ഒരു പ്രത്യേക ബങ്കളാവിൽ താമസിപ്പിച്ചു. നിശ്ചയിച്ച സ്ഥലമല്ല കൊടുത്തത്. മറ്റൊരു സ്ഥലം അൽപം ദൂരെയാണ്, അതിലാണ് പാർപ്പിച്ചത്. ഈശ്വരേച്ഛയെന്നേ പറയാൻ കഴിയൂ.

ശിശുപാല പക്ഷക്കാരായ ശാല്വൻ ജരാസന്ധൻ പൗണ്ഡ്രകൻ മുതലായ വരും ഘോഷത്തോടെ എത്തിയിരുന്നു.

കൃഷ്ണന്റെ എതിർ പക്ഷക്കാർ ധാരാളം ആയിരുന്നു. അതിന്നു കാരണം ദുഷ്ടരാജാക്കന്മാർ പെരുകിയിരുന്നതിനാലാണ്- ഒരു കാരണ ത്താലും യാദവർക്ക് രുഗ്മിണിയെ കൊടുക്കരുത് എന്ന വാശിക്കാരാണ് അവ രെല്ലാം. കൃഷ്ണനോ കൂട്ടുകാരോ വന്നാൽ അപമാനിക്കുകയും യുദ്ധത്തിൽ തോൽപിച്ച് തിരിച്ചയക്കേണമെന്നുമാണ് വിചാരഗതി.

ബലരാമനോട് കൃഷ്ണൻ പുറപ്പെടുന്നതിനുമുമ്പ് പറഞ്ഞിരുന്നില്ല.അ ദ്ദേഹം മണത്തറിഞ്ഞ് ഒരു സൈന്യത്തോടെ അതിവേഗത്തിൽ കുണ്ഡിന ത്തെത്തി.

രുഗ്മിണിയാവട്ടെ ദൂത്പോയ ബ്രാഹ്മണന്റെ വർത്തമാനമറിയാതെ അസ്വ സ്ഥയായിരുന്നു. മാളികയിൽ ഏറ്റവും ഉയർന്ന സ്ഥാനത്ത് കയറി വരുന്നവ രേയും പോകുന്നവരേയും ഉറ്റു നോക്കി നിൽക്കയായിരുന്നു.

ഈ രാത്രി കഴിഞ്ഞ് നേരം പുലർന്നാൽ എന്റെ കല്യാണ മുഹൂർത്ത സമയം അടുത്തെത്തുമല്ലൊ. ഞാൻ ഭാഗ്യഹീന എന്ന് ഇടക്കിടെ ചിന്തിക്കും.

സന്ദേശം കൊണ്ടുപോയ ബ്രാഹ്മണൻ തിരിച്ചെത്തി വിവരമറിഞ്ഞാൽ മതി യായിരുന്നു. അദ്ദേഹവും വന്നില്ലല്ലോ. എന്തുപറ്റി? കൃഷ്ണാ, ആപൽബന്ധോ, ഈ അനാഥയെ രക്ഷിക്കുക എന്ന് ഇടക്ക് പറയുന്നു.

എന്നിൽ അനിഷ്ടമാണെന്ന വിവരം ബ്രാഹ്മണൻ പറയാൻ മടിച്ചിട്ടു വരാ ത്തതാണോ? അതോ ഒരുമിച്ചു പോരാമെന്ന് കരുതി താമസിച്ചതാണോ?

അല്ലെങ്കിൽ, ബ്രഹ്മാവും ശിവനും ദേവിയും എന്റെ കുലദേവതകളും എന്നെ അനുഗ്രഹിക്കുന്നില്ലായിരിക്കയാണോ? ആവട്ടെ കാത്തിരിക്കാം. ഇനിയും സമയമുണ്ടല്ലോ. കണ്ണുകൾ തുടച്ച് സമാധാനിച്ചു..

അപ്പോൾ പല ശുഭ സൂചനകളും അവൾക്ക് അനുഭവപ്പെട്ടു. ഇടത് കണ്ണ്, തുട,കൈ, ഇവ തുടിച്ചു. അപ്പോൾ അൽപം ആശ്വാസമായി. അവൾ അന്തഃപുര ത്തിലെ വരാന്തയിൽ നടന്നുകൊണ്ടിരിക്കുകയായിരുന്നു. ബ്രാഹ്മണൻ അപ്പോ ഴാണ് വന്നത്

ബ്രാഹ്മണ മുഖം രുഗ്മിണി സൂക്ഷിച്ചു. അതിസന്തോഷം തുളുമ്പുന്നത് കണ്ട് രുഗ്മിണി നെടുവീർപ്പിട്ടു ആശ്വസിച്ചു. ബ്രാഹ്മണൻ പറഞ്ഞു "വന്നിരി ക്കുന്നു കൃഷ്ണൻ. നിന്നെ ഭാര്യയാക്കാമെന്ന് സത്യം ചെയ്തിരിക്കുന്നു".

ഈ സന്തോഷ വാർത്ത-മധുരമായ വാർത്ത-ജീവിതത്തിലെ നാഴികക്കല്ല്. രുഗ്മിണി കേട്ട് തന്നത്താൻ മറന്നു. എന്തു ചെയ്യേണമെന്നറിയാതെ അങ്ങു മിങ്ങും ദ്രുതഗതിയിൽ നടന്നു. സന്തോഷം തന്ന ഈ ബ്രാഹ്മണോത്തമന്ന് ഞാൻ എന്ത് പ്രതിഫലം കൊടുക്കും.? എന്തു കൊടുത്താലും മതിയാവില്ല, അതുകൊണ്ട് ഒരു നമസ്കാരം കൊടുക്കട്ടെ, എന്ന് വിചാരിച്ച് ഒരു ദീർഘദ

ണ്ഡ നമസ്കാരം സന്തോഷാശ്രുക്കൾ പൊഴിഞ്ഞ കണ്ണുകളേ തുടച്ചും കൊണ്ട് കൊടുത്തു. പിന്നെ മറ്റു പല സമ്മാനങ്ങളും.

(മഹാലക്ഷ്മിയായ തന്നെ നമസ്കരിക്കുന്നവർക്കു താൻ സകല ഐശ്വര്യങ്ങളും കൊടുക്കുന്നവളാണ്. അപ്പോൾ താൻതന്നെ നമസ്കരിച്ചാലോ)

പുത്രീവിവാഹം കാണാൻ രാമകൃഷ്ണന്മാർ വന്നിരിക്കുന്ന വിവരം അറിഞ്ഞ് ഭീഷ്മകൻ, അവരെ താൻതന്നെ ചെന്ന് സ്വീകരിച്ചു. പൂജാസാധനങ്ങൾ സമർപ്പിച്ചു. അവർക്ക് തങ്ങുവാൻ തൻെറ രാജധാനിക്ക് സമീപമായി ഏറ്റവും നല്ല ഭവനം നിശ്ചയിച്ചു. ഭീഷ്മകൻെറ കൂർമ്മ ബുദ്ധിയിൽ രുഗ്മിണിയെ കൃഷ്ണൻ അപഹരിക്കുമെന്ന് തോന്നിയിരിക്കേണം. അതാണ് ഈ ഭവനം കൊടുക്കാൻ കാരണം.

കൃഷ്ണൻെറ വരവറിഞ്ഞ വിദർഭ വാസികൾ അദ്ദേഹത്തെ ദർശിക്കാൻ കൂട്ടം കൂട്ടമായി വന്ന് അദ്ദേഹത്തിൻെറ സൗന്ദര്യവും പ്രതാപവും കോരിക്കുടിച്ചു. രുഗ്മിണിക്ക് പറ്റിയ ഭർത്താവ് കൃഷ്ണൻ. കൃഷ്ണനു പറ്റിയ ഭാര്യ രുഗ്മിണി എന്ന് അന്യോന്യം പറഞ്ഞ് കൃഷ്ണനെ പുകഴ്ത്തി. "നാം വല്ല പുണ്യവും ചെയ്തിട്ടുണ്ടെങ്കിൽ കൃഷ്ണൻ തന്നെ രുഗ്മിണിയെ വിവാഹം ചെയ്യേണം. എന്നാൽ ഈ പരമപുരുഷ ദർശനം നമുക്ക് അടിക്കടി ഉണ്ടാവും. പക്ഷേ അത് എങ്ങിനെ സാധിക്കും. ഇത് സ്വയംവരമല്ലല്ലോ ശിശുപാലന്ന് കൊടുക്കാൻ നിശ്ചയിച്ചിട്ടുണ്ടല്ലോ. ഭഗവാൻ നമ്മളെ ഏതെങ്കിലും വിധത്തിൽ അനുഗ്രഹിക്കുമാറാകട്ടെ "

ഇങ്ങിനെ പറയുന്നത് കേട്ടുകൊണ്ട് അന്തഃപുരത്തു നിന്ന് പുറത്തേക്കു വന്ന രുഗ്മിണി ദേവീ, ദർശനത്തിന്നായി പുറപ്പെട്ടു.

ജനങ്ങളുടെ ഈ അഭിലാഷം അറിഞ്ഞ് രുഗ്മിണി സന്തോഷിച്ചു. അവളുടെ മനസ്സ് കൃഷ്ണരൂപത്തിൽതന്നെ ഉറച്ചിരിക്കയായിരുന്നു. അവൾ കാൽനടയായി ക്ഷേത്രത്തിലേക്ക് പുറപ്പെട്ടു. അമ്മമാരും ബന്ധുക്കളും കൂടെ ഉണ്ടായിരുന്നു. വാദ്യങ്ങൾ മുഴക്കിയും, ദേവദാസികൾ പൂജാസാധനങ്ങൾ മുതലായവ എടുത്തും., ബ്രാഹ്മണപത്നികൾ ദേവിക്ക് ചാർത്താൻ പൂമാല, ചന്ദനം, വസ്ത്രം, ആഭരണം ഇവകൾ ചുമന്നും, സൂതന്മാർ, മാഗധന്മാർ, സ്തുതിപാഠകന്മാർ ഇവർകൾ കന്യകയെ സ്തുതിച്ചും., ഗാനങ്ങൾ ചമച്ച് കീർത്തിച്ച് കന്യകയെ പിന്തുടർന്നു

രുഗ്മിണി ക്ഷേത്രസന്നിധിയിൽ കൈ കാൽ കഴുകി കണ്ണും മുഖവും തുടച്ച് പരിശുദ്ധമായി. പ്രായം ചെന്ന പുരോഹിത സ്ത്രീകൾ മന്ത്രം ജപിപ്പിച്ച് ദേവിയെ നമസ്കരിപ്പിച്ചു.

രുഗ്മിണിക്ക് അപ്പോൾ മനസ്സിലുദിച്ച മന്ത്രം "കൃഷ്ണൻ എൻെറ ഭർത്താവായ് വരേണമേ, എന്നെ അനുഗ്രഹിക്കേണമേ" എന്ന് മാത്രമായിരുന്നു. അംബികയെ രുഗ്മിണി പൂജാദ്രവ്യങ്ങൾ കൊണ്ട് പൂജിക്കുകയും ബ്രാഹ്മണികളെ യഥാവിധി നമസ്കരിച്ച് ആശീർവാദം വാങ്ങുകയും ചെയ്തു.

ബ്രാഹ്മണികൾ നൈവേദ്യോച്ചിഷ്ടം കൊടുത്ത് അനുഗ്രഹിച്ചു. അവൾ അത് സ്വീകരിച്ച് അവരേയും ദേവിയേയും വീണ്ടും നമസ്കരിച്ചു. പിന്നീട് ദേവീക്ഷേത്രത്തിൽ നിന്ന് മടക്കയാത്ര പുറപ്പെട്ടു.

രുഗ്മിണിയുടെ യുവത്വം ചേർന്ന ശരീരം, സൗന്ദര്യാദിഗുണങ്ങളാൽ മനം

കവരപ്പെട്ട രാജാക്കന്മാർ മന്മഥപീഡിതരായി. ചിലർ മോഹാലസ്യപ്പെട്ടു ഭൂമിയിൽ വീണു.

മന്ദം മന്ദമായി നടന്ന് ഇടക്കൺകൊണ്ട് എല്ലാവരേയും ഒന്നു വീക്ഷിച്ചു. രാജവീഥിയുടെ ഇരുഭാഗത്തും രുഗ്മിണീദർശനത്തിന്നായി രാജാക്കന്മാരും മറ്റു പ്രഭുക്കളും തടിച്ചു കൂടിയിരുന്നു. രുഗ്മിണിയുടെ കൺകൾ തന്റെ മനോരഥനെ തേടുകയായിരുന്നു. അപ്പോഴാണ് ആ കൺകൾക്ക് ഭാഗ്യം സിദ്ധിച്ചത്. കൃഷ്ണ ദർശനം കിട്ടിയ മാത്രത്തിൽ രഥത്തിൽ കയറുവാൻ കണ്ണുകൾ ആഗ്രഹം പ്രകടിപ്പിച്ചു. കൃഷ്ണൻ അവളെ താൻ നിൽക്കുന്ന സ്ഥാനത്തിൽ നിന്ന് രണ്ടടി മുന്നോട്ടു വെച്ച് താങ്ങി എടുത്ത് അടുത്തു തന്നെ നിർത്തിയിരുന്ന രഥത്തിൽ ഇരുത്തി. എല്ലാവരും നോക്കിനിൽക്കെ രഥം പറപ്പിച്ചു. ജെയ്! കൃഷ്ണ! ജെയ്! രുഗ്മിണി! എന്ന് ജനങ്ങൾ ആർപ്പുവിളിച്ചു.

ജരാസന്ധൻ മുതലായവർക്ക് ഇത് സഹിച്ചില്ല. സിംഹങ്ങളുടെ അവകാശത്തെ മാനുകളായ യാദവന്മാർ അപഹരിക്കയോ- ഇത് നടക്കില്ല നടക്കാൻ പാടില്ല എന്ന് പറഞ്ഞു ബഹളം കൂട്ടി.

## 54-ാം അദ്ധ്യായം

അവിടെ എത്തിയിട്ടുള്ള രാജസമൂഹം-ജരാസന്ധൻ മുതലായവർ കൃഷ്ണ രഥത്തിന്റെ പിന്നാലെ പാഞ്ഞു. അപ്പോൾ ബലരാമന്റെ നേതൃത്വത്തിലുള്ള യാദവസൈന്യം എതിർത്തു. കൃഷ്ണരഥം ശരങ്ങളാൽ പൊതിഞ്ഞത് കണ്ട് രുഗ്മിണി ലജ്ജിച്ച് തലതാഴ്ത്തി ഇരുന്നു. കൃഷ്ണൻ അപ്പോൾ അവളെ സമാധാനിപ്പിച്ചു. വാമലോചനേ, മനോഹരേ, ഭയപ്പെടേണ്ട എന്ന് പറഞ്ഞു.

അൽപ സമയത്തിനുള്ളിൽ ബലരാമസൈന്യം എതൃകക്ഷികളെ വിരട്ടി ഓടിച്ചു. വിഷണ്ണനായ ശിശുപാലനോട് ജരാസന്ധൻ വിവരം പറഞ്ഞു. സുഖ ദുഃഖങ്ങളെ ഒരുപോലെ എടുക്കേണം. നാമെല്ലാം സൃഷ്ടികർത്താവിന്റെ പാവകളാണ് കാലം നന്നാവുമ്പോൾ നാം ജയിക്കും. ഞാൻ 17 പ്രാവശ്യം യാദവസൈന്യത്തെ എതിർത്തിട്ടുണ്ട്. ചിലപ്പോൾ തോൽവിയും ചിലപ്പോൾ ജയവും വരും. സമാധാനമായിരിക്കൂ.

രുഗ്മിക്ക് ഇത് വലിയ അപമാനമായി. വലിയ സൈന്യത്തോടെ കൃഷ്ണനെ പിന്തുടർന്നു. താൻ ശപഥം ചെയ്തു. കൃഷ്ണനെ കൊല്ലാതെ രുഗ്മിണിയെ വീണ്ടെടുക്കാതെ താൻ മടങ്ങില്ലെന്ന്.

നേരെ കൃഷ്ണന്നെതിരെ അവന്റെ തേർ ഓടിച്ചു. കൃഷ്ണനെ എളുപ്പത്തിൽ ജയിക്കാമെന്ന് കരുതി പടകളെ പിന്നിൽ നിർത്തി ഒരു തേരു മാത്രം എടുത്ത്കൃഷ്ണനോട് " നിൽക്കുക നിൽക്കുക" എന്നു ആജ്ഞാപിച്ചു. ജളത്വത്തോടെ പലേ അഹങ്കാരവാക്കുകൾ പറഞ്ഞ് അധിക്ഷേപിച്ചു. കൃഷ്ണനെതിരെ കൈവശമുള്ള ആയുധങ്ങളും പ്രയോഗിച്ചു. കൃഷ്ണൻ എല്ലാം ഖണ്ഡിച്ചു. രഥത്തിനെ വെട്ടി അറത്തിട്ടു. താഴത്തിറങ്ങി വാൾ എടുത്ത് കൃഷ്ണന്റെ നേർക്ക് ഓടി എത്തി. കൃഷ്ണൻ അവന്റെ വാളും പരിചയയേയും മുറിച്ചു. അവനെ കൊല്ലാൻ വാൾ പൊക്കി. രുഗ്മിണി അപ്പോൾ പാദങ്ങളിൽ വീണു കരഞ്ഞു.

"എന്റെ സഹോദരനെ കൊല്ലുന്നത് അങ്ങക്ക് യോഗ്യമല്ല. അങ്ങയുടെ

വൈഭവം ഈയാൾ അറിയുന്നില്ല. അയാളെ കൊല്ലരുത്"

രുഗ്മി ഭയന്ന് വിറച്ചു. കൃഷ്ണൻ കരുണയാൽ വധിച്ചില്ല. എങ്കിലും വാളുകൊണ്ട് മുടി അറുത്ത് അവനെ വിരൂപനാക്കി. രുഗ്മിയെ കയർ കൊണ്ട് കെട്ടി. വഴിപോക്കർ രുഗ്മിയെ കണ്ട് പരിഹസിച്ചു. ബലരാമസൈന്യം രുഗ്മി സൈന്യത്തെ അവശരാക്കി. രുഗ്മിയെ കണ്ടപ്പോൾ ബലരാമന്ന് ദയതോന്നി രുഗ്മിയെ കെട്ടഴിച്ചു വിട്ടു.

കൃഷ്ണനെ ബലരാമൻ ശാസിച്ചു. അവൻെറ മുടി അറുത്തത് അവനെ വധിച്ചതിനു സമമാണ്. നീ അത് ചെയ്‌വാൻ പാടില്ലായിരുന്നു. ഇപ്പോൾ നമ്മുടെ ബന്ധുവല്ലേ.?

ബലരാമൻ രുഗ്മിണിയെ സമാധാനിപ്പിച്ചു. അവൾക്ക് കുറേ തത്വോപദേശം ചെയ്ത് ആശ്വാസം കൊടുത്തു.

രുഗ്മി കൃഷ്ണനെ വധിച്ചല്ലാതെ നഗരത്തിലേക്ക് മടങ്ങുകയില്ലന്ന് ശപഥം ചെയ്തിരുന്നതിനാൽ രാജധാനിക്ക് പോയില്ല. നഗരത്തിൻെറ പുറത്ത് ഒരു കെട്ടിടം പണിചെയ്ത് അതിൽ താമസമാക്കി.

കൃഷ്ണൻ രുഗ്മിണിയെ സ്വന്തം രാജധാനിയിലേക്ക് കൊണ്ടു വന്ന് ശാസ്ത്രപ്രകാരം ആഘോഷത്തോടെ വിവാഹം ചെയ്തു. യദുപുരിയിലെ ജനങ്ങൾ സന്തോഷിച്ചു. അവർ വിവാഹദിനം ഉത്സവദിനമായി കൊണ്ടാടി. ജനങ്ങൾ അനേകം സംഭാവനകൾ നൽകി- എല്ലാവരും സന്തോഷഭരിതരായി ആനന്ദത്തോടെ ജീവിച്ചു.

## 55-ാം അദ്ധ്യായം

രുഗ്മിണികൃഷ്ണന്മാർക്ക് ഒരു ഉണ്ണി ജനിച്ചു. അവൻെറ പേർ പ്രദ്യുമ്നൻ. ഇവൻ മൻമഥാംശമാണ്.

ചിത്തത്തിൻെറ അധിഷ്ഠാന ദേവത വാസുദേവൻ. ചിത്തത്തെ അലട്ടുന്നവൻ. മന്മഥൻ വാസുദേവാത്മജൻ. പണ്ട് ശ്രീപരമേശ്വരൻെറ കോപാഗ്നിയിൽ മന്മഥൻ ദഹിച്ചു. വീണ്ടും ശരീരമെടുപ്പാൻ വാസുദേവനെ ആശ്രയിച്ചു- ഈ കുട്ടി കാന്തി, വീര്യം എന്നീ ഗുണങ്ങളിൽ പിതാവിന്ന് തുല്യനായിരുന്നു.

മൻമഥശത്രുവായ ശംബരൻ എന്ന അസുരൻ കുട്ടിയെ 10 ദിവസം പ്രായം ആവുന്നതിനുമുമ്പ് പ്രസവമുറിയിൽ നിന്ന് ആരും അറിയാതെ എടുത്തുകൊണ്ടു പോയി സമുദ്രത്തിൽ എറിഞ്ഞു. ആ കുട്ടിയെ വലിയ ഒരു മത്സ്യം വിഴുങ്ങി. മുക്കുവരുടെ വലയിൽ ആ മത്സ്യം കുടുങ്ങി.

ഈ വലിയ മത്സ്യത്തെ മുക്കുവൻ ശംബരന്ന് കാഴ്ചവെച്ചു. അടുക്കളക്കാരി മത്സ്യത്തെ അറുത്തപ്പോൾ അതിൻെറ വയറ്റിൽ ഈ കുട്ടിയെ കണ്ട് അവരുടെ മേധാവി മായാവതിയെ അറിയിച്ചു. എങ്ങിനെ ഈ കുട്ടിവന്നു- ഇത് ഏതാ കട്ടി എന്നും മറ്റും ചിന്തിച്ചു.

അപ്പോൾ രഹസ്യമായി നാരദർ വന്ന്. കുട്ടിയുടെ പൂർവ്വവൃത്താന്തം പറഞ്ഞുകൊടുത്തു. ആ മായാദേവി മൻമഥൻെറ ഭാര്യയായ രതീദേവിയായിരുന്നു. ഭർത്താവ് വീണ്ടും ശരീരമെടുത്തുവരുമെന്ന നിശ്ചയത്തിൻമേൽ കാത്തിരിക്കുന്ന പതിവ്രതയാണ് അവൾ. രാജധാനിയിൽ അടുക്കള മേധാവിയായി പണി എടുക്കയായിരുന്നു.

അവൾക്ക് ആ കുട്ടിയിൽ സ്നേഹം ജനിച്ചു. കുട്ടിയെ ഏറ്റെടുത്തു വളർത്തി. യൗവനദശയിലെത്തിയപ്പോൾ അസാധാരണ സൗന്ദര്യം വന്നു. കാണുന്ന സ്ത്രീകളെല്ലാം മോഹിതരായി പോയി.

രതി, അനുരാഗ സൂചനകളോടെ പെരുമാറി. അവൾ ശംബര കഥ പറഞ്ഞു കൊടുത്തു. ഇവൻ മായാവാനാണ്, അങ്ങയുടെ ശത്രുവാണ്, അവനെ സംഹരിക്കേണം. മായാവതി മഹാമായവിദ്യയേയും അവന്ന് ഉപദേശിച്ചുകൊടുത്തു. ഈ വിദ്യ എല്ലാ മായാവിത്തരങ്ങളേയും നശിപ്പിക്കുന്ന കരുത്തുള്ളതായിരുന്നു.

പ്രദ്യുമ്നൻ ശംബരനെ ക്രൂരവാക്കുകൾ പറഞ്ഞു വെല്ലുവിളിച്ചു. ഗദായുദ്ധം ആരംഭിച്ചു. ശംബരൻ മയൻ പഠിപ്പിച്ച മായാപ്രയോഗങ്ങളിൽ കൂടി ആകാശത്തേക്കുയർന്നു. പ്രദ്യുമ്നൻ ആ മായാവിദ്യകളെ തടുത്ത് അവൻെറ കഴുത്തറുത്തു ദേവന്മാർ അപ്പോൾ പുഷ്പവൃഷ്ടി ചെയ്തു. മായാവതി ഭർത്താവ് പ്രദ്യുമ്നനേയും കൂട്ടി ആകാശത്തിൽ കൂടി കൃഷ്ണ സമീപം ചെന്നു.

പ്രദ്യുമ്നൻ ആകൃതിയിൽ കൃഷ്ണനെ പോലെയായിരുന്നു. സ്ത്രീകൾ പ്രദ്യുമ്നനെ കണ്ടപ്പോൾ കൃഷ്ണൻ വരുന്നുവെന്ന് കരുതി ലജ്ജിച്ച് ഒളിച്ചു. പിന്നീട് കാര്യം മനസ്സിലായപ്പോൾ അവരെല്ലാം വിസ്മയത്തോടെ അടുത്തുകൂടി.

രുഗ്മിണിക്ക് ഇവനെ കണ്ടമാത്രയിൽ മുലപ്പാൽ ചുരന്നു. അപ്പോൾ അവർക്ക് പോയ്പോയ പുത്രസ്മരണ വന്നു.

"ഈ പുരുഷശ്രേഷ്ഠൻ ആർ,? ആരുടെ ഗർഭപാത്രത്തിൽ ജനിച്ചു.? അവൾ ഭാഗ്യവതിയാണ്. കൂടെ ഉള്ള സ്ത്രീ ഏത്? എൻെറ മകനും ഇവനും തുല്യപ്രായക്കാരാണ്. എൻെറ ഇടത് കൈ തുടിക്കുന്നു- ഇവൻ എൻെറ മകൻതന്നെയാണ്. സംശയമില്ല-എനിക്ക് ഇവനിൽ സ്നേഹം വരുന്നു"

അപ്പോൾ കൃഷ്ണൻ ദേവകീവസുദേവന്മാരോടു കൂടെ അവിടെ വന്നു. നാരദരും അവിടെ എതൃച്ഛയാ വന്നു. നാരദർ എല്ലാ വിവരവും പറഞ്ഞു. സ്ത്രീകൾ എല്ലാവരും വളരെ സന്തോഷിച്ചു. മാതാവിൻെറ സന്തോഷം അനിർവചനീയമായിരുന്നു. എല്ലാവരും ദമ്പതിമാരെ ആശീർവദിച്ചു.

ശ്രീകൃഷ്ണ സദൃശനായ ഇവനെ കണ്ടപ്പോൾ കൃഷ്ണപത്നികൾക്ക് കൂടി വികാരം ജനിച്ചു. മൻമഥനല്ലേ? അപ്പോൾ മറ്റു സ്ത്രീകളുടെ കഥ പറയേണമോ.

[പ്രദ്യുമ്നൻെറ വരവ് കൃഷ്ണൻെറ എല്ലാ കല്യാണങ്ങളും കഴിഞ്ഞിട്ടാണ്. എങ്കിലും കഥക്ക് ചേർച്ച വരാൻ ആദ്യം പറഞ്ഞതാണ്.]

## 56-ാം അദ്ധ്യായം

സത്യഭാമ മുതലായവരുടെ കല്യാണം ഈ അദ്ധ്യായത്തിൽ പറയുന്നു. യദുക്കളിലെ ഒരു പ്രധാനി സത്രാജിത്ത്, സൂര്യ ഭക്തനാണ്. എന്നാൽ സൂര്യൻ അദ്ദേഹത്തെ പരമസ്നേഹിതനായി കരുതി. സൂര്യൻ അദ്ദേഹത്തിന്ന് സ്യമന്തകം എന്ന രത്നമണി സമ്മാനിച്ചു. മണിയുടെ ശോഭ കാരണം, അദ്ദേഹം സൂര്യനെപോലെ ശോഭിച്ചു. മണികഴുത്തിൽ ധരിച്ചു വരുമ്പോൾ അതിയായ പ്രഭകൊണ്ട് സത്രാജിത്തിനെ തിരിച്ചറിയുവാൻ സാധിക്കാതെ വന്നു. ദ്വാരകവാസികൾ സത്രാജിത്ത് വരുന്നത് കണ്ട് സൂര്യദേവൻ വരുന്നു എന്ന് കൃഷ്ണനോട് പറഞ്ഞു. ഇത് സൂര്യനല്ല. സൂര്യശോഭപോലെ തിളങ്ങുന്ന രത്നമണി ധരിച്ച സത്രാജിത്താണ്. സത്രാജിത്ത് ഈ മണിയെ പൂജാമുറിയിൽ പ്രതിഷ്ടിച്ചു. ഈ

മണി ഉള്ള സ്ഥലത്ത് ദുർഭിക്ഷം, അകാലമരണം, സർപ്പഭയം, ആധിവ്യാധി, ഭൂതപ്രേതബാധ ഇവ ഉണ്ടാവില്ല. കൂടാതെ പ്രതിദിനം 8 ഭാരം സ്വർണ്ണം അത് പ്രസവിക്കയും ചെയ്യും (1ഭാരം 16.5 കി ഗ്രാം)

ഒരു ദിവസം കൃഷ്ണൻ അദ്ദേഹത്തോട് പറഞ്ഞു. ഈ മണിയെ യദു രാജാവിന്ന് കൊടുക്കുക. ഇത് രാജാവിന്ന് വേണ്ടതാണ് ഇതു വേണ്ടവിധം പൂജിക്കാതിരുന്നാൽ ആപത്താണ് ഫലം- അത് അദ്ദേഹം കൂട്ടാക്കിയില്ല. മണി കൈവശം തന്നെ വെച്ചിരുന്നു. പണാശ കാരണം.

ഒരിക്കൽ ഇദ്ദേഹത്തിൻെറ അനുജൻ പ്രസേനൻ, മണിയെ കഴുത്തിൽ കെട്ടി നായാട്ടിന്ന് പോയി. ഒരു സിംഹം മണിയിൽ കണ്ടവെളിച്ചത്താൽ ആകർ ഷിക്കപ്പെട്ട് അദ്ദേഹത്തിൻെറ ശരീരത്തിൽ പാഞ്ഞ് അദ്ദേഹത്തിൻെറ കുതിര യേയും അദ്ദേഹത്തേയും കൊന്ന് മണി കൈക്കലാക്കി. മണിയേയും കൊണ്ടു വരുന്ന സിംഹത്തെ ഋക്ഷരാജാവ് ജാബവാൻ സംഹരിച്ച് മണി സ്വന്തമാക്കി. ആ മണിയെ കളിപ്പാട്ടമായി പുത്രന്ന് കൊടുത്തു.

പ്രസേനനെ കാണാതായപ്പോൾ സത്രാജിത്ത് സങ്കടത്തിലായി. കൃഷ്ണൻ മണി ചോദിച്ചു. താൻ കൊടുത്തില്ല. ആ കാരണത്താൽ മണിയോടുള്ള ആശ നിമിത്തം കൃഷ്ണൻ പ്രസേനനെ കൊന്ന് മണി കയ്ക്കലാക്കിയിരിക്കും എന്ന് കിംവദന്തി പരത്തി.

ഇത് കൃഷ്ണൻെറ കാതിൽ എത്തി. അപവാദം ഭയപ്പെടേണ്ടത് സൽപു രുഷ ധർമ്മമാണ്. കൃഷ്ണൻ മണി തേടി പുറപ്പെട്ടു. കൂടെ കുറെ ആൾക്കാരും പോയി.

പ്രസേനനേയും കുതിരയേയും കൊന്നിരിക്കുന്ന സ്ഥലത്ത് ആദ്യം എത്തി. പിന്നീട് കാൽപാടുകൾ പിന്തുടർന്ന് കുറെ ദൂരം പോയപ്പോൾ സിംഹത്തെ കൊന്നിട്ടതും കണ്ടു. കുരങ്ങൻെറ കാലടികൾ വ്യക്തമായി കണ്ടതിനാൽ അതിനെ തുടർന്ന് ഒരു ഗുഹക്കുളളിൽ പ്രവേശിച്ചു, അവിടെ ഒരു ബാലൻ അവർ തേടുന്ന മണി കൊണ്ട് കളിക്കുന്നത് കണ്ടു. കുട്ടിയുടെ അടുത്തുണ്ടാ യിരുന്ന ഒരു പെൺകുട്ടി അപരിചിതനായ ആളെകണ്ട് ശബ്ദമിട്ടു. പെൺകുട്ടി യുടെ പിതാവ് ജാംബവാൻ എന്ന ഋക്ഷരാജൻ ശബ്ദം കേട്ട് കോപത്തോടെ കൃഷ്ണനോട് യുദ്ധത്തിൽ ഏർപ്പെട്ടു. വെറും കൈകൾ കൊണ്ടാണ് യുദ്ധം. പ്രത്യേക ആയുധങ്ങളൊന്നുമില്ല. 28 ദിവസം യുദ്ധം നടന്നു. രാവുപകൽ നിർത്താതെ ആയിരുന്നു ഈ യുദ്ധം- ജാംബവാൻ തളർന്നു ക്ഷീണിച്ചു. അപ്പോഴാണ് തനിക്ക് അനുഭവപ്പെട്ടത് അമാനുഷ പ്രാഭവമുള്ള തൻെറ എതി രാളി സാക്ഷാൽ ശ്രീ രാമനാണെന്ന്-ജാംബവാൻ ഭഗവാനെ നമസ്കരിച്ചു.

ഭഗവാൻ ജാംബവാനെ കൈകൾ കൊണ്ട് തലോടി തളർന്ന ശരീരത്തിന്ന് ബലം കൊടുത്തു. ഈ മണി കാരണം തനിക്ക് വന്ന അപവാദത്തെ തീർക്കാൻ ഈ ഗുഹയിൽ താൻ വന്നതാണെന്നും പറഞ്ഞു.

ജാംബവാൻ വളരെ സന്തോഷിച്ചു. തൻെറ ഹൃദയേശ്വരനെ ഈ യുഗ ത്തിലും ദർശിക്കാൻ സാധിച്ചതിൽ സന്തുഷ്ടി പ്രകടിപ്പിച്ചു. തൻെറ മകൾ ജാംബവതിയേയും രത്നത്തേയും ഭഗവാനിൽ സമർപ്പിച്ചു.

[ശ്രീരാമാവതാര കാലത്തിൽ ജനിച്ച ജാംബവതിയെ ഏകപത്നി വ്രതക്കാര നായ രാമൻ അന്ന് സ്വീകരിച്ചില്ല. അവളെ നേടാൻ ഭഗവാനെടുത്ത ഉപായമാണ്

ഇത്.]

പുറത്ത്നിന്ന ജനങ്ങൾ 12 ദിവസം കാത്തു. കൃഷ്ണൻെറ തിരിച്ചു വരവ് കാണാതായപ്പോൾ അവർ മടങ്ങി. കൃഷ്ണൻെറ മാതാപിതാക്കൾ ഉണ്ണിയുടെ വരവ് കാണാത്തതിൽ പരിഭ്രാന്തരായി. ദുഃഖിച്ചു. അവർ ദേവിയെ ഭജിച്ചു. അപ്പോഴേക്കും ജാംബവതിയേയും കൊണ്ട് കൃഷ്ണൻ അവിടെ എത്തി.

കൃഷ്ണൻ സത്രാജിത്തിനെ ഉഗ്രസേന മഹാരാജാവിൻെറ സഭയിൽ വരുത്തി മണി കിട്ടിയ വിവരം അറിയിച്ചു. മണിയെ സത്രാജിത്തിന്ന് തിരിച്ചു കൊടുത്തു. ലജ്ജിച്ച സത്രാജിത്ത് അപരാധ ബോധത്തോടെ മണി ഏറ്റുവാങ്ങി സ്വഗൃഹത്തിലേക്കു പോയി.

കൃഷ്ണൻെറ അപ്രീതി സമ്പാദിച്ച സത്രാജിത്തിന്ന് മനസ്സുഖം ഉണ്ടായില്ല. ഒടുവിൽ ജാംബവാൻ ചെയ്ത പോലെ, തൻെറ മകൾ സത്യഭാമയേയും, സ്യമന്തകരത്നത്തേയും കൃഷ്ണന്ന് സമർപ്പിച്ചു. ഭഗവാൻ കന്യകയേ സ്വീകരിച്ച് മണിയെ മടക്കികൊടുത്തു.

## 57-ാം അദ്ധ്യായം

ഈ ഇടക്ക് അരക്കില്ലത്തിൽ പെട്ട് കുന്തിയും പുത്രന്മാരും മരിച്ചു എന്ന് വാർത്ത പരന്നു. കൃഷ്ണനും മറ്റും അതു അറിഞ്ഞു. കൃഷ്ണൻ അത് വിശ്വസിച്ചില്ല. പക്ഷെ ഹസ്തിനാപുരത്തുകാർ അങ്ങിനെ വിശ്വസിക്കുന്നു എന്ന് മനസ്സിലാക്കി. കൃഷ്ണൻ അതുകൊണ്ട് അനുശോചനം അറിയിപ്പിക്കാൻ അങ്ങോട്ടു ചെന്നു. ഭീഷ്മർ, കൃപർ, ദ്രോണർ, ഗാന്ധാരി, വിദുരൻ, ഇവരെ എല്ലാം ചെന്നു കണ്ടു. ദുര്യോധനാദികൾക്ക് അതിൽ വ്യസനമില്ല എന്നറിഞ്ഞതിനാൽ കാണാൻ ചെന്നില്ല.

കൃഷ്ണൻെറ അഭാവത്തിൽ അക്രൂരനും കൃതവർമ്മാവും കൂടി സത്രാജിത്തിനെ വധിപ്പാൻ പരിപാടി ഇട്ടു. ശതധന്വാവിനെ, സ്യമന്തകം കയ്ക്കലാക്കാൻ പറ്റിയ സമയം അതാണെന്ന് പറഞ്ഞ് പ്രേരിപ്പിച്ചു.

സത്യഭാമയെ കല്യാണം കഴിച്ചു കൊടുക്കാമെന്ന വാക്ക് മറന്ന്, കൃഷ്ണന്ന് കൊടുത്തു അത് കൊണ്ട് പ്രതികാരം ചെയ്യേണമെന്ന ബുദ്ധി അവർക്കുണ്ടായിരുന്നു.

ശതധന്വാവ് സ്വതേ പാപിഷ്ഠനാണ്. മണി കിട്ടുമെന്നുളള ദുരാഗ്രഹവും കൂടി ചേർന്നപ്പോൾ ഒട്ടും ആലോചിക്കാതെ അക്രൂരാദികളുടെ വാക്ക് കേട്ട് ഉറങ്ങിക്കിടക്കുന്ന സത്രാജിത്തിനെ ചെന്ന് വധിച്ചു. മണി കൈവശമാക്കി പോന്നു. സത്രാജിത്തിൻെറ ഭാര്യമാർ വാവിട്ടു കരഞ്ഞു.

സത്യഭാമ ഇതറിഞ്ഞ്, അച്ഛൻെറ വീട്ടിലേക്ക് ഓടിച്ചെന്ന് കരഞ്ഞു. പിതാവിൻെറ ശരീരം എണ്ണത്തോണിയിലിട്ട് സൂക്ഷിക്കാൻ വേണ്ടത് ചെയ്ത് ഹസ്തിനാപുരത്തേക്ക് പോയ തൻെറ ഭർത്താവിൻെറ അടുക്കലേക്ക് ഓടി പിതൃവധം അറിയിച്ചു.

കൃഷ്ണൻ ഭാര്യാപിതാവിൻെറ നിര്യാണത്തിൽ സങ്കടം പ്രകടിപ്പിച്ചു. ഉടനെ സത്യഭാമയോടു കൂടി ദ്വാരകക്ക് പുറപ്പെട്ടു. ശതധന്വാവിനെ തിരഞ്ഞു. ശതധന്വാവ് കൃതവർമ്മാവിനോട് സഹായമഭ്യർത്ഥിച്ചപ്പോൾ കൃഷ്ണന്നെതിരെ തനിക്ക് ഒന്നും ചെയ്യാൻ വയ്യെന്ന് പറഞ്ഞ് ഒഴിഞ്ഞു. പിന്നീട് ശതധന്വാവ്

അക്രൂരനെ സമീപിച്ചു. രാമകൃഷ്ണന്മാരുടെ വിരോധത്തിന്ന് പാത്രമാകാൻ താനില്ല എന്ന് പറഞ്ഞ് അക്രൂരനും ഒഴിഞ്ഞു. ശതധന്വാവ് മണിയെ അക്രൂരനിൽ ഏൽപിച്ച് ഓടിപ്പോയി.

രാമകൃഷ്ണന്മാർ ശതധന്വാവിൻെറ പിന്നാലെ പോയി. ശതധന്വാവ് കുതിരപ്പുറത്തായിരുന്നു യാത്ര. 100 യോജന ദൂരംപോയപ്പോൾ കുതിര ക്ഷീണിച്ചു വീണു. അപ്പോൾ അവൻെറ യാത്ര കാൽ നടയായി. കൃഷ്ണൻ പിന്നാലെ ചെന്ന് അവനെ പിടിച്ചു. ചക്രം ഉപയോഗിച്ച് കഴുത്തറുത്തു. മണി എവിടെ എന്നറിയാൻ ശരീരശോധന ചെയ്തു-കിട്ടിയില്ല.

പിന്നീട് ജ്യേഷ്ഠനോട് പറഞ്ഞു. മണി എവിടെ എന്ന് ജ്യേഷ്ഠൻ തന്നെ അന്വേഷിക്കേണമെന്ന്. അപ്പോൾ രാമൻ പറഞ്ഞു വേണ്ട ഞാൻ അന്വേഷിക്കുന്നില്ല. ഞാൻ ദ്വാരകക്ക്‌വരുന്നില്ല. ജനാപവാദം കേൾപാൻ എനിക്കാവില്ല. ജനകമഹാരാജാവിനെ സന്ദർശിക്കാൻ മിഥിലക്ക് പോകയാണ് എന്ന് പറഞ്ഞു പോയി.

ജനകൻ രാമനെ അർഘ്യപാദ്യാദികൾ കൊണ്ടു സ്വീകരിച്ചു. കുറെ കാലം രാമൻ അവിടെ താമസിച്ചു. ആ കാലത്ത് ഗദായുദ്ധം ശീലിക്കാൻ രാമൻെറ സമീപം ധൃതരാഷ്ട്രർ ദുര്യോധനനെ അയച്ചു. കൃഷ്ണൻ ഇല്ലാത്ത അവസരം പറ്റിയതാണെന്ന് തോന്നീട്ടാണ് ഇങ്ങിനെ ചെയ്തത്.

കൃഷ്ണൻ ദ്വാരകക്ക് മടങ്ങിവന്ന്, സത്യഭാമയോട്, അവളുടെ പിതാവിനെ വധിച്ച ശതധന്വാവിനെ കൊന്ന് പകരം വീട്ടി എന്നും, എന്നാൽ മണി എവിടെ ആണ് എന്ന് മനസ്സിലായിട്ടില്ല എന്നും, പറഞ്ഞു. സത്രാജിത്തിൻെറ അപരക്രിയകൾ ചെയ്യിച്ചു.

അക്രൂരനും കൃതവർമ്മാവും കൃഷ്ണനെ പേടിച്ച് ഒളിക്കാൻ പോയി. അക്രൂരൻ കാശിയിൽ പോയി ദാനപതി എന്ന പേരോടെ യാഗാദികർമ്മങ്ങൾ ചെയ്യിച്ചു വസിച്ചു. -

ഇപ്പോൾ ഭാമക്കും രാമനും സംശയം തോന്നി തുടങ്ങി. അക്രൂരനെ അവിടെ നിന്ന് സ്ഥലമാറ്റത്തിന്ന് പ്രേരിപ്പിച്ചത് കൃഷ്ണൻ തന്നേ ആയിരിക്കേണമെന്ന്. ഈ അപവാദം തീർക്കാൻ അക്രൂരനെ വരുത്താൻ തീർച്ചയാക്കി.

ആ സമയത്ത് പല അനിഷ്ടങ്ങളും ദ്വാരകയിൽ കണ്ടുതുടങ്ങി. അനാവൃഷ്ടി, ഭൂകമ്പം, രോഗങ്ങൾ, മുതലായവ- ഇത് അക്രൂരൻ ദ്വാരക വിട്ടു പോയത് കൊണ്ടാണെന്ന് കിംവദന്തി പരന്നു. വൃദ്ധ ജനങ്ങൾ അക്രൂരൻെറ മഹിമ എടുത്ത് പറഞ്ഞ് ഇത് ശരിയാണെന്ന് സമർത്ഥിച്ചു.

അക്രൂരൻ മണിയെയും കൊണ്ട് കൃഷ്ണ സമീപം വന്നു. ഭഗവാൻ സസ്നേഹം പെരുമാറി. മണിയെ കൃഷ്ണനിൽ സമർപ്പിച്ചു. ഭഗവാൻ സ്വ ജനങ്ങൾക്ക് മണി കാട്ടി കൊടുത്തശേഷം അക്രൂരനെ തന്നെ വീണ്ടും ഏൽപിച്ചു. അക്രൂരൻ തൻെറ ഇഷ്ടപ്പെട്ട ഭക്തനായതിനാലാണ് ആവിധം ആദരവ് കാണിച്ചത്-

(പണത്തിലുള്ള ആശകൊണ്ട് വരുന്നനാശനഷ്ടങ്ങളും അതിനാലുണ്ടാവുന്ന അപവാദങ്ങളും ഈ മണിയുടെ ചരിത്രം എടുത്തു കാണിക്കുന്നു. ഏതൊന്നും ഭഗവാനിൽ സമർപ്പിക്കാതെ സ്വന്തമാക്കാൻ ആലോചിച്ചാൽ അത് പതനത്തിന്ന് വഴികാണിക്കുമെന്നും നേരെ മറിച്ച് അത് ഭഗവാൻെറ സൻമനസ്സോടു കൂടി ലഭിക്കുന്നതായാൽ അതു ഗുണം ചെയ്യുമെന്നും ഇവിടെ എടുത്തു

പറയേണ്ടിയിരിക്കുന്നു. )

## 58-ാം അദ്ധ്യായം

പാണ്ഡവന്മാർ അരക്കില്ലത്തിൽ മരിച്ചിട്ടില്ല. അവർ ഇന്ദ്രപ്രസ്ഥത്തിൽ ചെന്നെത്തിയിരിക്കുന്നു എന്ന് വാർത്ത നാടെങ്ങും പരന്നു. അപ്പോൾ കൃഷ്ണനും അവരെ കാണാൻ ചെന്നു.

കൃഷ്ണൻ വരുന്നതു കണ്ട് 5 പേരും ഉടൻ വന്ന് എതിരേറ്റു ആലിംഗനം ചെയ്തു. കൃഷ്ണ സ്പർശനം കൊണ്ട് അവരുടെ പ്രാണന്ന് ശക്തികൂടി. കൃഷ്ണൻ, യുധിഷ്ഠിരൻ. ഭീമൻ ഈ രണ്ടു പേരെ നമസ്കരിച്ചു. വയസ്സിൽ മൂത്തവരായതു കൊണ്ട്. മറ്റു 3 പേർ കൃഷ്ണനെ നമസ്കരിച്ചു. പാഞ്ചാലി ലജ്ജയോടെ വന്ന് നമസ്കരിച്ചു. ഒരാൾക്ക് മാത്രമേ ഇരിക്കാൻ ആസനമുള്ളു. അതിൽ അദ്ദേഹത്തെ ഇരുത്തി. കൂടെ വന്ന സാത്യകിയേയും സൽക്കരിച്ചു. കുന്തിദേവിയെ ഭഗവാൻ നമസ്കരിച്ചു. അവർ പുത്രവാത്സല്യത്തോടെ മാറോടടുപ്പിച്ചു. കൃഷ്ണനെ കണ്ടപ്പോൾ സങ്കടങ്ങളെല്ലാം മറന്നപോലെ അവർക്ക് തോന്നി. കുന്തി ഭഗവാനെ സ്തുതിച്ചു. അവരുടെ എല്ലാം പ്രാർത്ഥന അനുസരിച്ച് ഭഗവാൻ അവരുടെ കൂടെ 4 മാസം താമസിച്ചു.

ഒരിക്കൽ അർജ്ജുനൻ കൃഷ്ണനോട് കൂടി കാട്ടിൽ നായാട്ടിന്ന് പോയി. വ്യാളം എന്ന മൃഗങ്ങൾ നിറയെ ഉള്ള കാട്ടിൽ പ്രവേശിച്ചു. ഇത് പുലിയേക്കാൾ ഭയങ്കര മൃഗമാണ് ഭക്ഷണത്തിന്ന് പറ്റുന്ന മാൻ, മുയൽ, മുള്ളൻപന്നി, ഇവയെ കൊന്ന്. യാഗാദികൾക്ക് വേണ്ടി യുധിഷ്ഠിരന്ന് അയച്ചു കൊടുത്തു.

അതിന്ന്ശേഷം കാളിന്ദീതീരത്തിൽ ചെന്ന് കൈകാൽ കഴുകി ജലം കുടിച്ച് വിശ്രമിക്കുമ്പോൾ അവിടെ ഒരു സുന്ദരിയായ പെൺകുട്ടി പ്രത്യക്ഷപ്പെട്ടു. കൃഷ്ണ പ്രേരണയാൽ അർജ്ജുനൻ അവളെ സമീപിച്ച് അവളുടെ വർത്തമാനങ്ങളന്വേഷിച്ചു. അവൾ പറഞ്ഞു "ഞാൻ സൂര്യപുത്രിയായ കാളിന്ദീയാണ്. ഞാൻ മഹാവിഷ്ണുവിനെ ഭർത്താവായി ലഭിക്കാൻ തപസ്സു ചെയ്യുന്നു. ഞാൻ യമുനാജലത്തിൽ അച്ഛൻ തന്ന വീട്ടിൽ താമസിക്കുന്നു. ഭഗവൽ ദർശനം കിട്ടുന്നതുവരെ ഞാനവിടെ ഉണ്ടാവും." അർജ്ജുനൻ കൃഷ്ണനോട് ഈ വിവരം പറഞ്ഞു. ഭഗവാൻ ഇത് അറിഞ്ഞാണ് അവളെ അനുഗ്രഹിക്കാൻ അവിടെ എത്തിയത്. തൻെറ ദർശനം അവൾക്ക് കൊടുത്ത് അവളെ സന്തോഷിപ്പിച്ച് തൻെറ തേരിൽ ഏറ്റി കൊണ്ടുപോയി. അവളെ കല്യാണം കഴിച്ചു.

യുധിഷ്ഠിരൻ ആവശ്യപ്പെട്ട പ്രകാരം ഭഗവാൻ വിശ്വകർമ്മാവിനെ കൊണ്ട് ഏറ്റവും പരിഷ്കൃതരീതിയിൽ ഇന്ദ്രപ്രസ്ഥത്തിൽ ഒരു രാജധാനി നിർമ്മിച്ചു കൊടുത്തു.

അർജ്ജുനന്ന് യുദ്ധസാമഗ്രഹികൾ കൊടുപ്പിക്കാൻ വേണ്ടി ഇന്ദ്രൻെറ വനമായ ഖാണ്ഡവത്തെ ദഹിപ്പിക്കാൻ അഗ്നിക്ക് സമ്മതം കൊടുത്തു. അഗ്നിഭഗവാൻ സന്തോഷിച്ച് ഗാണ്ഡീവമെന്ന വില്ലും 4 കുതിരകളെ പൂട്ടിയ ഒരു തേരും ബാണമൊടുങ്ങാത്ത 2 ആവനാഴികളും ഒരു കവചവും നൽകി.

ഖാണ്ഡവം ദഹിപ്പിക്കുന്ന അവസരത്തിൽ അസുരശിൽപ്പിയായ മയൻ അതിനുള്ളിൽ പെട്ടു. അവനെ മോചിപ്പിച്ചതിനാൽ അവൻ സന്തോഷിച്ചു. അവൻ പ്രത്യുപകാരമായി ഒരു വിചിത്രമായ സഭാമണ്ഡപം പണിചെയ്തു കൊടുത്തു.

ഇങ്ങിനെ സ്വഭക്തന്മാരായ യുധിഷ്ഠിരാദികളെ അനുഗ്രഹിച്ച് ദ്വാരകക്ക് തിരിച്ചുപോയി.

ഇനി ഭഗവാൻെറ 5-ാമത്തെ വിവാഹം. അവന്തി രാജ്യത്തിൽ മിത്രവിന്ദ എന്ന ഒരു പെൺകുട്ടി അവിടുത്തെ രാജപ്രമുഖൻെറ മകൾ. അവൾക്ക് 2 സഹോദരന്മാർ. വിന്ദൻ അനുവിന്ദൻ എന്ന് പേരുളളവർ. ഇവർ ദുര്യോധനൻെറ സ്നേഹിതന്മാരാണ്. സഹോദരിക്ക് കൃഷ്ണനെ കല്യാണം കഴിക്കാൻ മോഹം എന്നാൽ അവർ സമ്മതം കൊടുത്തില്ല. കൃഷ്ണൻെറ അച്ഛൻ വസുദേവൻെറ, സഹോദരിപുത്രിയാണ് ഇവൾ. അവളുടെ വിവാഹാവസരത്തിൽ മറ്റു രാജാക്കന്മാരുടെ മുമ്പിൽ വെച്ച് ബലം പ്രയോഗിച്ച് അവളെ കൃഷ്ണൻ കൊണ്ടു വന്നു. ഈ മാതിരി വിവാഹം(രാക്ഷസ വിവാഹം) ക്ഷത്രിയർക്ക് വിധിച്ചിട്ടുളളതാണ്.

## 6-ാമത്തെ വിവാഹം

അയോദ്ധ്യാ രാജാവായി നഗ്നജിത്ത് എന്ന ധർമ്മിഷ്ഠനുണ്ടായിരുന്നു. അയാൾക്ക് ഒരു മകൾ നാഗ്നജിതി എന്ന പേരുളളവൾ. രാജാവ് തനിക്ക് വീരനായ ഒരു മരുമകനെ കുട്ടേണമെന്നാഗ്രഹിച്ച്, തൻെറ മദിച്ച കാളകളെ, ആർ ഒരേ സമയത്ത് പിടിച്ച് കിട്ടുന്നുവോ, ആയാൾക്ക് തൻെറ മകളെ കൊടുക്കാമെന്ന് വിളംബരപ്പെടുത്തി. അനേകം രാജാക്കന്മാർ വന്നു . ആർക്കും ഇത് സാധിച്ചില്ല.

അപ്പോഴാണ് കൃഷ്ണൻ സൈന്യസമേതനായി അവിടെ ചെന്നത്. രാജാവ് സന്തോഷത്തോടെ യഥായോഗ്യം സ്വീകരിച്ചു. നാഗ്നജിതി എന്ന തൻെറ മകൾ കൃഷ്ണൻ തൻെറ ഭർത്താവായി വരേണമെ എന്ന് പ്രാർത്ഥിച്ച് വ്രതമെടുത്തിരിക്കയായിരുന്നു.

ഭഗവാൻ രാജാവിനോട് തങ്ങളുടെ ബന്ധുത്വത്തെ ഓർത്ത് കന്യകയെ തനിക്ക് തരേണമെന്നഭ്യർത്ഥിച്ചു തനിക്ക് നിശ്ചയിച്ച മൂല്യം തരാൻ കഴിവില്ല എന്നും പറഞ്ഞു. അപ്പോൾ രാജാവ് പറഞ്ഞു. കന്യകയുടെ മൂല്യം മുമ്പേ നിശ്ചയിച്ചു പോയി. അതു മാറ്റാൻ തരമില്ല.

ഇതു കേട്ട ഉടനെ അരയും തലയും മുറുക്കി 7 ശരീരം എടുത്തു. കാളകളുടെ അടുക്കൽ ചെന്നു ഓരോന്നിനേയും ഒരേ സമയത്ത് മൂക്ക് കയറിട്ടു. 7 എണ്ണത്തിനേയും കൂട്ടികെട്ടി വലിച്ചു കൊണ്ടു പോന്നു. രാജാവ് സന്തോഷത്തോടെ പുത്രിയെ കൃഷ്ണന്ന് കൊടുത്തു. രാജാവ് ആന, തേർ, കുതിര, കാലാൾ അടങ്ങിയ സൈന്യത്തേയും ധാരാളം ധനത്തെയും സ്ത്രീധനമായി നൽകി.

അസൂയാലുക്കളായ രാജാക്കന്മാർ കൃഷ്ണനെ വഴിയിൽ തടുത്തു. അർജ്ജുനൻ ഇത് കണ്ട് തൻെറ ഗാണ്ഡീവത്തിൻെറ ശബ്ദം പുറപ്പെടുവിച്ച് അവരെ എല്ലാം ഓട്ടി.

## 7-ാമത്തെ വിവാഹം

പിതൃസഹോദരി ശ്രുത കീർത്തിയുടെ പുത്രി ഭദ്രയെ സഹോദരന്മാരുടെ ക്ഷണനം സ്വീകരിച്ച് കൃഷ്ണൻ വിവാഹം കഴിച്ചു.

## 8-ാമത്തെ വിവാഹം

ഭദ്ര രാജാവിൻെറ പുത്രി ലക്ഷ്മണയെ അവളുടെ സ്വയംവരത്തിൽ ഭഗവാൻ ചെന്ന്, കൊണ്ടുവന്നു.

വിവാഹം 8 ആണ്. അവ ക്രമപ്രകാരം ഒരിക്കൽ കൂടി എടുത്തു പറയാം. 1 രുഗ്മിണി. 2 ജാംബവതി 3 കാളിന്ദി 4 സത്യഭാമ 5 മിത്രവിന്ദ 6 സത്യ എന്ന നാഗ്നജിതി 7 ഭദ്ര 8 ലക്ഷ്മണ.

ഇതിന്നു പുറമേയാണ് നരകാസുരൻ ബലാൽക്കാരത്താൽ കൊണ്ടു വന്നു വെച്ചിരുന്ന സ്ത്രീകളെ നരകാസുരനെ കൊന്ന് അവരെ മോചിപ്പിച്ച് താൻ അവരുടെ പ്രാർത്ഥന പ്രകാരം വിവാഹം ചെയ്തത്. 16100 പേർ അവർ ആകെ ഉണ്ടെന്ന് പറയപ്പെടുന്നു.

## 59-ാം അദ്ധ്യായം

നരകാസുരൻ ചെയ്തു വരുന്ന അനിഷ്ടവും അക്രമാസക്തവുമായ കാര്യങ്ങളെ ദേവേന്ദ്രൻ കൃഷ്ണനോട് ഉണർത്തിച്ചു. ആ സമയത്ത് ഭഗവാൻ സത്യഭാമാ ഗൃഹത്തിലായിരുന്നു.

ദേവന്മാർക്ക് അപകീർത്തികരമായരണ്ടു കാര്യങ്ങൾ മുഖ്യമായവ ഇന്ദ്രൻ പറയുകയുണ്ടായി. 1 വരുണൻെറ ഛത്രത്തെ അപഹരിച്ചത്. 2 ഇന്ദ്രൻെറ മാതാവായ അദിതിയുടെ കുണ്ഡലങ്ങളെയും മഹാമേരുവിൽ ഇന്ദ്രസ്ഥാനമായ മണിപർവ്വതത്തേയും കൈയടക്കിയത്.

ഭഗവാൻ ഈ വർത്തമാനം കേട്ട് അൽപവും താമസിക്കാതെ സത്യഭാമാസമേതനായി നരകപുരത്തേക്ക് പുറപ്പെട്ടു. ഇതിന്ന് മറ്റൊരു പേർ പ്രാക്ജ്യോതിഷപുരം എന്നാണ്.

നരകാസുരൻ ഭൂമി പുത്രനാണ്. ഭൂമിയുടെ സമ്മതത്തോടു കൂടി മാത്രമേ അവനെ ഭഗവാൻ വധിക്കയുള്ളു എന്ന് ഭഗവാൻ വാക്ക് കൊടുത്തിരുന്നു. സത്യഭാമ ഭൂമിദേവിയുടെ അംശമാണ് അതുകൊണ്ടാണ് സത്യഭാമയെ കൂടെ കൊണ്ടു പോയത്.

പുരിയിൽ വളരെ അധികം ദുർഗ്ഗങ്ങളുണ്ട്. 4 ഭാഗത്തും പർവ്വതങ്ങൾ. ഉയർന്ന മതിലുകൾ. മതിലുകളിൽ മേൽഭാഗത്തു കൂടി ആരും പ്രവേശിക്കാതിരിപ്പാൻ കൂരമ്പു തറച്ചിട്ടുണ്ട്. കിടങ്ങുകളുണ്ട് ചുറ്റും. എപ്പോഴും ജ്വലിച്ചിരിക്കുന്ന അഗ്നിയും, ചക്രം പോലെ ചുറ്റുന്ന ചുഴലിക്കാറ്റും. ഇങ്ങിനെ ബന്ധവസ്ഥയിലുള്ളതാണ്. നരകാസുരൻെറ രാജധാനി. ആർക്കും അത്ര എളുപ്പത്തിൽ പ്രവേശിപ്പാൻ സാധിക്കയില്ല. ഭഗവാൻ അതുകൊണ്ട് ഗരുഡൻെറ പുറത്തിരുന്നാണ് പോയത്.

ഭഗവാൻ ദുർഗ്ഗങ്ങളെ മുഴുവൻ നശിപ്പിച്ചു. ഗദകൊണ്ട് പർവ്വതങ്ങളെ തച്ചുടച്ചു. അഗ്നി, ജലം, വായു എന്ന ഭൂതങ്ങൾ സുദർശന തേജസ്സിൽ ലയിച്ചു. പാശങ്ങളെ - ഇരുമ്പുകമ്പി വേലി, വാൾ കൊണ്ട് മുറിച്ചു.

ശംഖ ശബ്ദം കേട്ടപ്പോൾ കിടങ്ങിൽ ശയിക്കുന്ന 5 തലയുള്ള മുരാസുരൻ ചീറി പാഞ്ഞുവന്നു. ശൂലവും ഗദയും അവൻെറ ആയുധങ്ങളായിരുന്നു. ആ ആയുധങ്ങളെ ഭഗവാനും ശൂലവും ഗദയും കൊണ്ട് തടഞ്ഞു. ഭഗവാൻ പിന്നീട് അവൻെറ ശിരസ്സുകളെ ചക്രായുധം കൊണ്ട് മുറിച്ചു. അവൻ പർവ്വതം വീഴും

പോലെ ജലത്തിൽ പതിച്ചു.

അവന്റെ 7 പുത്രന്മാരും ക്രോധത്തോടെ ഭഗവാന്റെ നേർക്ക് പാഞ്ഞു വന്നു. അവരേയും നിഷ്പ്രയാസം ഭഗവാൻ വധിച്ചു.

തന്റെ സൈന്യാധിപന്മാരെ ഈ വിധം വധിക്കുന്നത് കണ്ട നരകാസുരൻ അനേകം മത്തഗജ സൈന്യത്തോടെ യുദ്ധത്തിന്ന് വന്നു. (നരകാസുരൻ എന്ന പേർ വരാൻ കാരണം അവൻ ജനിച്ച ഉടനെ നരനെ ശിരസ്സോടു കൂടി വിഴുങ്ങിയിരുന്നുവെന്നത് കൊണ്ടാണ്) അവൻ ശതഘ്നി എന്ന ആയുധത്തെ ഭഗവാന്റെ നേർക്ക് വിട്ടു. അവന്റെ സൈന്യവും ഭഗവാന്റെ നേർക്ക് പാഞ്ഞെത്തി. ഭഗവാൻ ഉടനെ, പലരുടേയും കഴുത്ത് കാൽ, കൈകൾ ഇവ അറുത്തിട്ടു. ആനകളേയും ഹിംസിച്ചു. ഗരുഡൻ സൈന്യമദ്ധ്യത്തിൽ കൂടെ പറന്ന് ചിറകുകൾ കൊണ്ടടിച്ചും കൊക്കു കൊണ്ട് കൊത്തിയും കാൽ കൊണ്ടും നഖങ്ങൾ കൊണ്ടും മാന്തിയും പലരേയും കൊന്നു. ആനകൾ പിൻതിരിഞ്ഞ് ഓടി.

നരകൻ ഏകനായി ഭഗവാനെ എതിർത്തു. അവൻ ഗരുഡനെ ശക്തി എന്ന ആയുധം കൊണ്ട് വെട്ടി, ഗരുഡൻ കൂട്ടാക്കിയില്ല അവൻ ഭഗവാന്റെ നേർക്കും ശൂലം എടുത്തു. പിന്നെ ഭഗവാൻ താമസിച്ചില്ല. ചക്രം ഉപയോഗിച്ച് അവന്റെ തലകൊയ്തു.

ദേവന്മാർ പുഷ്പവൃഷ്ടി ചെയ്തു. അവന്റെ അമ്മ ഭൂമിദേവി ജ്വലിക്കുന്ന രത്നകുണ്ഡലങ്ങളേയും, വനമാലയേയും, വരുണന്റെ ഛത്രത്തേയും, മേരുശിഖരമായ മന്ദരമെന്ന മഹാമണിയേയും, കൃഷ്ണന്റെ കാൽക്കൽ സമർപ്പിച്ചു നമസ്കരിച്ചു. ഭക്തിമധുരമായ വാക്കുകളാൽ ഭഗവാനെ സ്തുതിച്ചു. എന്നിട്ട് പറഞ്ഞു.

"ഈ കുട്ടി ഭഗദത്തൻ നരകന്റെ പുത്രനാണ്. ഇവനെ അങ്ങ് അനുഗ്രഹിക്കേണം. അങ്ങയുടെ കൈകൾ അവന്റെ തലയിൽ വെക്കേണം".

ഭഗവാൻ ഭഗദത്തനെ അനുഗ്രഹിച്ചു. അവന്ന് അഭയം നൽകി. ഭഗവാൻ നരകന്റെ വിശേഷപ്പെട്ടഅലങ്കാരങ്ങളുള്ള, സമൃദ്ധിയായ, രാജധാനിയിലേക്ക് പോയി. അവിടെ ബന്ധനത്തിൽ വെച്ച 16100 ഇതര രാജകന്യകകൾ ഉണ്ടായിരുന്നു. അവരെ എല്ലാം മോചിപ്പിച്ചു. കോമള ശരീരനായ ഭഗവാനെ കണ്ട മാത്രയിൽ ഓരോരുത്തരും ഭഗവാനിൽ പ്രേമപ്രകടനം ചെയ്തു. അവരുടെ ഭർത്താവായി വരേണമെന്ന് പ്രാർത്ഥിച്ചു.

അവരുടെ അന്തർഗ്ഗതം മനസ്സിലാക്കിയ ഭഗവാൻ അവരെ സ്നാനാദികൾ കഴിപ്പിച്ച് ആഭരണങ്ങളും നിർമ്മല വസ്ത്രങ്ങളും ധരിപ്പിച്ച് പ്രത്യേക വാഹനങ്ങളിൽ ദ്വാരകയിലേക്ക് അയച്ചു. നരകാസുരൻ പല രാജ്യങ്ങളിൽ നിന്നും. അപഹരിച്ച ഭണ്ഡാരങ്ങളേയും 4 കൊമ്പുള്ള ഐരാവത കുലത്തിൽ ജനിച്ച 64 ആനകളെയും അങ്ങോട്ടേക്കയച്ചു.

പിന്നീട് ഭഗവാൻ സത്യഭാമയോടു കൂടി ദേവലോകത്തേക്ക് പോയി. കുണ്ഡലങ്ങളേ അദിതിക്ക് കൊടുത്തു. ഇന്ദ്രനും ഇന്ദ്രാണിയും കൃഷ്ണ ദമ്പതികളെ പൂജിച്ചു.

സത്യഭാമ പാരിജാതം ആവശ്യപ്പെട്ടു. ദേവലോകത്തിൽ മാത്രമുള്ള ആ വൃക്ഷത്തെ പറിച്ചെടുത്ത് ഗരുഡന്റെ പുറത്ത് വെച്ചു. അത് ദേവേന്ദ്രനും ചില ദേവന്മാരും എതൃത്തു. അവരെ ജയിച്ച് പാരിജാതത്തെ ദ്വാരകക്ക് കൊണ്ടു

വന്നു.

സത്യഭാമയുടെ ഗൃഹോദ്യാനത്തിൽ അത് നട്ടു. ഈ വൃക്ഷം കാരണം മറ്റു വൃക്ഷങ്ങളും ശോഭിച്ചു. സ്വർഗ്ഗത്തിലെ വണ്ടുകൾ ഈ പുഷ്പത്തേ തേടി ഭൂമിയിലേക്കു വന്നു.

[ഇന്ദ്രൻ ആവശ്യപ്പെട്ടിട്ടാണ് ഭഗവാൻ നരകാസുരവധം നടത്തിയത്-അതിന് നന്ദികാണിക്കുന്നതിനു പകരം ഒരു ചെടിക്കുവേണ്ടി ഭഗവാനോട് യുദ്ധം ചെയ്തു. ഇതിനെ എങ്ങിനെ ആണ് ചിത്രികരിക്കേണ്ടത്. സ്വാർത്ഥത, അഹങ്കാരം, ഐശ്വര്യത്തിൻറ അന്ധത-എന്നെല്ലാം പറയാം. ഒരു സാധാരണക്കാരൻ കൂടി ഈ മാതിരിചെയ്യുമെന്ന് തോന്നുന്നില്ല[.

കൃഷ്ണൻ തൻെറ 16108 ഭാര്യമാർക്കും വെവ്വേറെ ഭവനം ഉണ്ടാക്കിച്ചു കൊടുത്തു. അത്രയും ശരീരമെടുത്ത് ഒരേ ശുഭമഹൂർത്തത്തിൽ ഇത്രയും പേരെ കല്യാണം ചെയ്തു. തൻെറ ഭക്തർ ആവശ്യപ്പെട്ടത് കൊടുക്കുക എന്നതാണ് ഭഗവാൻെറ നിശ്ചയും. അതുപ്രകാരം ചെയ്തുവെന്ന്മാത്രം. ഇപ്പോൾ 16108 ഭാര്യമാരായി. ദാംപത്യജീവിതം വളരെ മധുരമായിരുന്നു. അവർക്ക് ഓരോത്തർക്കും സന്തുഷ്ടിവരത്തക്കവിധം ആഗ്രഹപൂർത്തി വരുത്തി ജീവിതം നടത്തി. ബ്രഹ്മാവാദികൾക്ക് കൂടെ സാധിക്കാത്ത ഭാഗ്യവും പദവിയും ഇവർക്ക് ലഭ്യമായി.

ഭഗവാനെ സേവിക്കുക, കാൽ തലോടുക, വീശിക്കൊടുക്കുക. ചന്ദനം പൂശുക, പൂമാലചാർത്തുക, തലമുടിചിന്തി കെട്ടുക, കുളിപ്പിക്കുക, ഭക്ഷണം കൊടുക്കുക എന്നീ ദാസ്യവൃത്തികൾ സാധിച്ചത് പരമഭാഗ്യമല്ലേ?

## 60-ാംഅദ്ധ്യായം

രുഗ്മിണിയുടെ കിടക്കയിൽ കിടക്കുന്ന ഭഗവാനെ സഖിമാർ ചാമരം വീശി ആനന്ദിപ്പിക്കുന്നുണ്ടെങ്കിലും രുഗ്മിണിതന്നെ വെൺചാമരമെടുത്ത് വീശിക്കൊണ്ടിരുന്നു ഭഗവാന്ന് രുഗ്മിണിയിൽ അതി പ്രേമമാണ്. നിന്ന് വീശുമ്പോൾ രുഗ്മിണിയുടെ ശരീരപ്രകൃതി കൂടുതൽ ആകർഷകമായിരന്നു. സാക്ഷാൽ ലക്ഷ്മിദേവി ഭഗവാനെ വിട്ടുപിരിയാൻ കഴിയാതെ വൈകുണ്ഡത്തിൽ നിന്ന് ഇവിടെ വന്നിരിക്കയാണ്.

ഒരു ദിവസം ഭഗവാൻ രുഗ്മിണിയോട് വളരെ സ്നേഹത്തോടെ നർമ്മസ്വരത്തിൽ പറഞ്ഞു.

"ഇന്ദ്രാദി ലോകപാലന്മാരെപോലെ ഗുണങ്ങൾ തികഞ്ഞവരും മഹാരാജാക്കന്മാരും പ്രഭുക്കന്മാരും ഭവതിയെ വിവാഹത്തിന്ന് കാംക്ഷിച്ചുവന്നു-ഞാൻ യദുവംശജനാണ്. രാജ്യഭരണമില്ലാത്തവനാണ്. എന്നെ ഭവതി വരിച്ചത് ഒട്ടും ആലോചിക്കാതെയാണ്.

ഞാനും എൻെറ ബന്ധുക്കളും ജരാസന്ധൻ മുതലായ രാജാക്കന്മാരെ ഭയന്ന് സമുദ്രമദ്ധ്യത്തിൽ താമസിക്കുന്നു. ഞങ്ങളുടെ ജീവിതം വളരെ കഷ്ടതരമാണ്. എന്തിനാണ് എന്നെ വരിച്ചത്? ക്ലേശമല്ലെ ഫലം? പറയൂ. ഞങ്ങൾ കേവലം ദരിദ്രർ. ഭവതിക്ക് ധനമില്ലാതെ കാര്യനിർവ്വഹണവും സാദ്ധ്യമല്ല. വിവാഹവും മൈത്രിയും സമന്മാർ തമ്മിലെ പാടുള്ളു അത് കൊണ്ട് ഇത് ഭവതിക്ക് സുഖമായി തോന്നില്ല. ഈ അബദ്ധം പറ്റിയത് കഷ്ടമായി. ഒരു

പക്ഷേ. നാരദാദികൾ പ്രേരിപ്പിച്ചിട്ടായിരിക്കാം.

സാരമില്ല. ഇപ്പോഴും വൈകീട്ടില്ല. ഐശ്വര്യമുളള മറ്റൊരു പുരുഷനെ സ്വീകരിച്ച് സുഖമായി ജീവിച്ചുകൊൾക. ധനമില്ലാത്തവനാണല്ലോ ഞാൻ.

ശിശുപാലാദികളും ഭവതിയുടെ സഹോദരനും എന്നെ ദ്വേഷിക്കുന്നു. അതുകൊണ്ട് അവരുടെ അഹങ്കാരത്തെ അമർത്താനായി ഞാൻ ഭവതിയെ കാരണമാക്കി കൊണ്ടുവന്നതാണ്.

സ്ത്രികൾക്ക് ഇഷ്ടപ്പെടാത്ത സ്വഭാവമാണ് എൻേറത്. എനിക്ക് ഒന്നിലും ആസക്തിയില്ല. ഉദാസീനനും ആണ്. ഞാൻ വെറും സാക്ഷിരൂപനാണ്. ഒന്നിലും ആഗ്രഹമില്ലാത്തവൻ. അപ്പോൾ കാമിനികൾക്ക് എന്നെ കൊണ്ട് എന്ത് പ്രയോജനം?"

അധികസമയവും ഭഗവാൻ രുഗ്മിണിയുടെ അടുക്കൽ തന്നെ ആണ് താമസിക്കുന്നത്എന്ന് മറ്റുളള പത്നിമാർ പറഞ്ഞ് കലഹിക്കാറുണ്ട്. എന്നാൽ രുഗ്മിണിയുടെ പ്രേമകലഹം കാണാനുളള കൗതുകം കൊണ്ടാണ് ഭഗവാൻ ഈ വഴി എടുത്തത്.

രുഗ്മിണി, ഭഗവാൻെറ മർമ്മംപിളർക്കുന്ന ഈ വാക്കുകൾ കേട്ട് വളരെ വ്യാകുലപ്പെട്ടു. ബ്രഹ്മാവാദികൾ കൂടെ പൂജിക്കുന്ന ഭഗവാൻ ഈ മാതിരി അപ്രിയവാക്യം ഇതുവരെ പറഞ്ഞിട്ടില്ല- ഇനി തന്നെ ഉപേക്ഷിച്ചുകളയുമോ എന്ന് ഭീതിപ്പെട്ട് പൊട്ടിക്കരഞ്ഞു.

ഇടത്തെ കാൽനഖം കൊണ്ട് ഭൂമിയിൽ വരഞ്ഞു നിന്നിരുന്നു. ഭൂമിയിൽ പിളർപ്പുണ്ടാക്കി അന്തർദ്ധാനം ചെയ്താലോ എന്നു ചിന്തിച്ചു. കണ്ണീർ ഒഴുക്കി കുചങ്ങളിൽ തട്ടി അവിടെയുളള കുങ്കുമത്തെ കഴുകി കളഞ്ഞു. ശരീരം കൃശമായി കൈവളകൾ താനെഊരിതാഴത്ത്വീണു. മുടി അഴിഞ്ഞു. ശരീരത്തിന്ന് ആലസ്യം ബാധിച്ച് അവർ ഭൂമിയിൽ വീണു.

ഭഗവാൻ ഉടനെ കരുണയോടെ താങ്ങി എടുത്തു. തൻെറ മടിയിൽ വെച്ചു. മുടി ചീന്തികെട്ടി കൊടുത്തു. മാറോടണച്ചു മുഖം തലോടി 2 കൈൾ പോരാ എന്ന്തോന്നി 4 കൈകൾ കൊണ്ട് എല്ലാം ചെയ്തു. ഹാസ്യരസം അറിയാത്തവൾ! പാവം! എന്ന് തുടങ്ങി പലതും പറഞ്ഞ് ആശ്വസിപ്പിച്ചു.

ഞാനിങ്ങിനെ പറഞ്ഞാൽ എന്നിലുളള പ്രേമാധിക്യം നിമിത്തം എന്നോട് കലഹിക്കും ഭവതിയുടെ കൺതുടുക്കും പുരികങ്ങൾ ചുളിയും ചുണ്ടു വിറയ്ക്കും എന്നൊക്കെ കരുതി. പക്ഷേ ഹാസ്യരസം ആണെന്ന് ഭവതി അറിഞ്ഞില്ല ഗൃഹസ്ഥാശ്രമികൾക്ക് കുറേ നേരമ്പോക്ക് വേണമല്ലൊ എന്നു കരുതി പറഞ്ഞതാണ്. തെറ്റിദ്ധരിക്കരുത്.

രുഗ്മിണി ശാന്തയായി. തന്നെ ഉപേക്ഷിക്കുമോ എന്ന ഭയം ഇല്ലാതെയായി. രുഗ്മിണി പറഞ്ഞു ഭഗവാനിൽ 16 ദോഷങ്ങളും അവളിൽ 2 ദോഷങ്ങളുമാണ് ഭഗവാൻ കണ്ടത്. രുഗ്മിണിക്ക് സദൃശനല്ല. മറ്റു രാജാക്കന്മാരെ പേടിച്ചിരിക്കുന്നവനാണ് രാജത്വമില്ലാത്തവനാണ് സ്ത്രികളെ സന്തോഷിപ്പിക്കാനറിയാത്തവനാണ് ഉദാസീനനാണ് കാമിക്കാനറിയാത്തവനാണ്- ഇത്യാദി 16.

2 ദോഷം അവളുടേത് ഈ വിധമുളള ഭർത്താവിനെ സ്വീകരിച്ചാൽ മേലാൽ വരാൻ പോകുന്ന ദുഃഖത്തെ കാൺമാൻ കഴിയാത്തവൾ. ഭർത്താവ് ഇത്തരത്തിലുളളവനാണ് എന്നറിയാൻ കഴിയാത്തവൾ.

ഇതിനെല്ലാം അവൾ സമുചിതമായ മറുപടി കൊടുത്തു.

ഭഗവാൻ ഇതെല്ലാം കേട്ട് ഭവതിയുടെ വ്യാഖ്യാനം ഉചിതംതന്നെ എന്നിൽ പരമസ്നേഹമുണ്ടെന്നറിഞ്ഞ്. ഞാൻ സന്തോഷിക്കുന്നു. ഭവതിയുടെ സഹോദരനെ ഞാൻ വിരൂപനാക്കി. അയാളെ എന്റെ ജ്യേഷ്ഠൻ ചൂതുകളിസമയത്ത് ഹനിച്ചു. എന്നിട്ടും എന്നിൽ പ്രേമം ഉണ്ടല്ലോ. അതിന്ന് പ്രതിഫലം തരാൻ സാദ്ധ്യമല്ല.

ഇങ്ങിനെ അന്യോന്യം പറഞ്ഞ് രസിച്ച് നാടകമാടി.

## 61-ാം അദ്ധ്യായം

ഭഗവാന്റെ ഭാര്യമാർ എല്ലാവരും പത്തുപത്തു പുത്രന്മാരെ പ്രസവിച്ചു എല്ലാവരും സൗന്ദര്യം, വീര്യം, ജ്ഞാനം ഇവകളാൽ പിതൃതുല്ല്യന്മാരായിരുന്നു. ഭഗവാൻ എപ്പോഴും ആത്മാനന്ദത്തിൽ രമിച്ചുകൊണ്ടിരുന്നതല്ലാതെ സ്ത്രീസുഖത്തിൽ മനസ്സ് പ്രവേശിപ്പിച്ചതേ ഇല്ല. പക്ഷേ മായാമോഹിതകൾ അത് തെറ്റിദ്ധരിച്ചു. ഓരോരുത്തിയും തന്നെയാണ് സ്നേഹിച്ചിരുന്നത് എന്ന് വിചാരിച്ചിരുന്നു. ഭഗവാന്റെ മായാവിലാസരതിയിൽ അവർ മതിമറന്നു. ഈ സ്ത്രീകൾക്കാർക്കും തന്നെ ഭഗവാനെ മയക്കാൻ സാധിച്ചിട്ടില്ല.

ഓരോരുത്തിക്കും 100 വീതം സഖിമാരുണ്ടെങ്കിലും ഭഗവാന്റെ കാര്യങ്ങൾ ഭാര്യമാർതന്നെയാണ് നടത്തിവന്നത്. ഗൃഹത്തിൽ വരുമ്പോൾ എതിരേറ്റു സ്വീകരിക്കുക. ഇരിപ്പാൻ ആസനം നീക്കി കൊടുക്കുക ശ്രേഷ്ടമായ പാത്രങ്ങളിൽ അർഘ്യം, ആചമനീയം മുതലായവ കൊടുക്കുക. കാൽകഴുകി കൊടുക്കുക താംബൂലം നൽകുക. പാദം തലോടുക, വീശുക, ചന്ദനംപൂശുക, മാലകെട്ടികഴുത്തിലിടുക, മുടിവകഞ്ഞുകൊടുക്കുക, കിടക്കവിരിക്കുക, കുളിപ്പിക്കുക, ആഹാരങ്ങൾ സമർപ്പിക്കുക ഈ വക പ്രവൃർത്തികൾ അവർ ചെയ്ത് കൃതാർത്ഥകളായി.

രുഗ്മിണിയിൽ പ്രദ്യുമ്നൻ മുതലായവരും ജാംബവതിയിൽ സാംബൻ മുതലായവരും പിറന്നു.

പ്രദ്യുമ്നന്ന് രുഗ്മി(അമ്മാവൻ)യുടെ പുത്രി രുഗ്മാവതിയിൽ അനിരുദ്ധൻ ജനിച്ചു- ഇങ്ങനെ ഓരോ ഭാര്യയിലും പതുപത്തു പുത്രന്മാരും അവർക്കൊക്കെ അനേകം പുത്രന്മാരും ജനിച്ചു മൊത്തം ബഹുകോടി സന്താനങ്ങളായി.

പരീക്ഷിത്ത് ചോദിച്ചു- രുഗ്മിണീ സ്വയം വരത്തിന്നു ശേഷം രുഗ്മിയായിട്ടു അലോക്യത്തിലാണല്ലോ. എങ്ങിനെ രുഗ്മിയുടെ പുത്രിയെ പ്രദ്യുമ്നൻ വിവാഹം ചെയ്തു.

പ്രദ്യുമ്നൻ മന്മഥാവതാരമാണെന്ന് പറഞ്ഞുവല്ലൊ പരമേശ്വരന്റെ തൃക്കണ്ണിൽ അഗ്നിജ്വലിച്ചപ്പോൾ മന്മഥൻ ആ അഗ്നിക്കിരയായി. എന്നാൽ മന്മഥ പ്രവർത്തനം ജീവികളുടെ സൂക്ഷമശരീരങ്ങളിൽ കൂടി തുടർന്നു വന്നു. ഇപ്പോൾ ഭഗവൽകാരുണ്യം കൊണ്ട് പ്രദ്യുമ്നനായി വീണ്ടും ശരീരം കിട്ടിയിരിക്കയാണ്.

രുഗ്മിയുടെ പുത്രി രുഗ്മവതിയുടെ സ്വയംവരം പരസ്യപ്പെടുത്തിയിരുന്നു. അനേകം രാജാക്കന്മാർ സന്നിഹിതരായിരുന്നു. അക്കൂട്ടത്തിൽ പ്രദ്യുമ്നനും ഒരു തേരിൽ പോയിരുന്നു. രുഗ്മവതി മന്മഥനായ പ്രദ്യുമ്നനെ കണ്ടപ്പോൾ മോഹിച്ച് സ്വയം വരിച്ചു അപ്പോൾ രാജാക്കന്മാർ കലഹത്തിന്ന് മുതിർന്ന

പ്പോൾ പ്രദ്യുമ്നൻ അന്യസഹായം കൂടാതെ അവരെ ജയിച്ച് കന്യകയേയും കൊണ്ടുവന്നു.

രുഗ്മിക്ക് വൈരമനസ്ഥിതി ഉണ്ടായിരുന്നുവെങ്കിലും സഹോദരിയോട് സ്നേഹമുണ്ടായിരുന്നതിനാൽ വിവാഹം ഭംഗിയായി നടത്തി.

കൃഷ്ണന്ന് ഓരോ ഭാര്യയിലും ഓരോ പുത്രിയും കൂടി ഉണ്ടായിരുന്നു. രുഗ്മിണിയുടെ മകൾ ചാരുമതി കൃതവർമ്മാവിൻെറ പുത്രൻ ബലം കല്യാണം കഴിച്ചു. ഇതേപോലെ മറ്റ് പുത്രിമാരേയും യഥായോഗ്യം വിവാഹം ചെയ്തു കൊടുത്തു.

രുഗ്മി തൻെറ പുത്രൻെറ പുത്രിയായ രോചനയെ രുഗ്മവതിയുടെ പുത്രനും ശ്രീകൃഷ്ണൻെറ പൗത്രനുമായ അനിരുദ്ധന്ന് കൊടുത്തു. ശത്രുവായ കൃഷ്ണൻെറ പേരക്കുട്ടന്ന് തൻെറ പേരക്കുട്ടിയെ കൊടുക്കുന്നത് ശരിയല്ല എന്ന് രുഗ്മിക്ക് തോന്നിയിരുന്നു വെങ്കിലും സഹോദരീ സ്നേഹം നിമിത്തം അങ്ങിനെ ചെയ്തു.

ഈ കല്യാണാവസരത്തിൽ കൃഷ്ണൻ ബലരാമൻ മുതലായവർ വന്നിരുന്നു. അവിടെ കലിംഗരാജാവ് മുതലായ അഹങ്കാരികൾ ബലരാമനെ ചൂതുകളിച്ചു തോൽപ്പിക്കാൻ രുഗ്മിയെ പ്രേരിപ്പിച്ചു രുഗ്മി ബലരാമനെ ചൂതുകളിക്ക് വിളിച്ചു.

ആദ്യമെല്ലാം രുഗ്മിക്ക് തന്നെ ആയിരുന്നു ജയം. പിന്നീട് രാമൻ ജയിച്ചു. കാണികൾ മിക്കവരും രുഗ്മീപക്ഷക്കാരായിരുന്നു . ഒരു കളിയിൽ ജയിച്ചത് രുഗ്മിയാണെന്നു രുഗ്മിയും അവരും ആക്ഷേപിച്ചു. ബലനെ പരിഹസിച്ചു ബലൻ ക്രോധവാനായി. അശരീരിവാക്കും ബലന്നനുകൂലമായിരുന്നു. രുഗ്മി വകവെച്ചില്ല "മാടുമേച്ചു നടക്കുന്ന നിങ്ങൾക്ക് രാജാക്കന്മാരെപോലെ ചൂതുകളി അറിയുകയില്ല" എന്നിങ്ങനെ രുഗ്മി, വാക്കുകൾ പുറപ്പെടുവിച്ചു അപ്പോൾ ബലൻ ഉലക്ക എന്ന തൻെറ ആയുധത്തെ എടുത്ത് രുഗ്മിയെ അടിച്ചുകൊന്നു. ഇതുകണ്ട് കലിംഗരും മറ്റുള്ളവരും ഓടിപ്പോയി. ബലരാമൻ പിന്തുടർന്ന് പിടിച്ചു. ചിരിച്ചപ്പോൾ പുറത്തുകാട്ടിയ പല്ല് മുഴുവൻ തല്ലി കൊഴിച്ചു. മറ്റുള്ളവരും അടിപൊറുക്കാതെ ഓടിപോയി. കൃഷ്ണൻ ഇതെല്ലാം കണ്ട് മിണ്ടാതെ നിന്നു.

അനിരുദ്ധനും ചാരുമതിയും രഥത്തിൽ കയറി ദ്വാരകക്ക് പോയി.

## 62-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ ഉഷാപരിണയമാണ് കഥാവിഷയം .

മഹാബലിയുടെ മൂത്തപുത്രൻ ബാണൻ ശിവഭക്തനും ദാനശീലനും സത്യസന്ധനുമായിരുന്നു. ബാണൻെറ രാജധാനി ശോണിതപുരത്താണ് ഈശ്വരകൃപയാൽ ദേവൻമാർ ഇദ്ദേഹത്തിന്ന് കിങ്കരന്മാരാണ്.

ബാണന്ന് 1000 കൈകൾ ഉണ്ട്. ശിവതാണ്ഡവം നടക്കുമ്പോൾ ബാണൻെറ ഈ 1000 കൈകൾ കൊണ്ടും വാദ്യങ്ങൾ കൊട്ടി ശിവനെ സന്തോഷപ്പെടുത്തും. ശിവൻ അതുകാരണം ഇദ്ദേഹത്തിന്ന് ഇഷ്ടവരം കൊടുത്തു. അതായത് തൻെറ പുരിയെ കാത്തുരക്ഷിക്കുന്നവരുടെ അധിപതിയായി ഇരിക്കാമെന്ന് ശിവൻ സമ്മതിച്ചു.

ബാണന്ന് ഐശ്വര്യം വർദ്ധിച്ചപ്പോൾ അഹങ്കാരവും വർദ്ധിച്ചു തൻെറ

പ്രകാശിക്കുന്ന കിരീടം കൊണ്ട് ശിവപാദംസ്പർശിച്ച്, അദ്ദേഹത്തോട് പറഞ്ഞു.

അങ്ങ് എനിക്ക് തന്ന ഈ 1000 കൈകൾ കൊണ്ട് എനിക്ക് എന്താ കാര്യം? എന്നോട് എതൃക്കുവാൻ ഈ ത്രിലോകത്തിൽ അങ്ങയെ അല്ലാതെ മറ്റാരേയും കാണുന്നില്ല. ശത്രുക്കളില്ലാത്തതു കൊണ്ട് കൈതരിപ്പ് മാറുന്നില്ല. ഞാൻ പർവ്വതങ്ങളെ കുത്തി പൊടി ആക്കി. ദിഗ്ഗജങ്ങളുടെ നേർക്ക് പോയി. അവഭയന്ന് ഓടി- അങ്ങയെ അല്ലാതെ കാര്യമായ യോദ്ധാവിനെ കാണുന്നില്ല.

ശിവൻ ഇതുകേട്ടു ക്രോധിച്ചു രേ മൂഢ, നിൻെറ ഗൃഹത്തിൽ കെട്ടിയ കൊടി, എപ്പോൾ പൊട്ടി വീഴുന്നുവോ, അപ്പോൾ എനിക്ക് സദൃശനായ ഒരു യോദ്ധാവിനോട് നീ യുദ്ധം ചെയ്യും. അങ്ങിനെ നിൻെറ അഹങ്കാരം ശമിക്കും.

ബാണൻ ഇതുകേട്ട് സന്തോഷിച്ചു തൻെറ ആഗ്രഹം നിറവേറുന്നത് പ്രതീക്ഷിച്ചിരുന്നു.

ബാണൻെറ പുത്രി ഉഷ ഒരു ദിവസം ഉറക്കത്തിൽ കൃഷ്ണൻെറ പൗത്രൻ അനിരുദ്ധനോടുകൂടി രതിക്രീഡാസുഖം അനുഭവിച്ചതായി സ്വപ്നം കണ്ടു. അത് അസാധാരണമായ സ്വപ്നംതന്നെ. ഉഷ അനിരുദ്ധനെ കേട്ടിട്ടുപോലുമില്ല. അത് കൊണ്ട് അത് ഈശ്വരേച്ഛതന്നെ എന്നു പറയാം.

കൺമിഴിച്ച് തൻെറ പ്രിയപ്പെട്ട കാമുകനെ അവൾ അങ്ങുമിങ്ങും തേടി. അവൾക്ക് അത് ഒരു സ്വപ്നമായി തോന്നിയില്ല. തൻെറ കാന്തൻ തന്നെ കളിപ്പിക്കാൻ എവിടേയോ ഒളിച്ചിരിക്കുന്നുവെന്നാണ് അവൾ വിചാരിച്ചത്. അങ്ങ് എവിടെ? എന്നുച്ചത്തിൽ വിളിച്ചു പറഞ്ഞു. സഖികൾ കേട്ടു ലജ്ജിതരായി.

അവളുടെ സഖിമാരിൽ ഉറ്റവൾ മന്ത്രി കുംഭാണ്ഡൻെറ മകൾ ചിത്രലേഖയാണ്. അവളോട് അന്വേഷിച്ചു എൻെറ കാന്തനെ കണ്ടുവോ അവൾ തിരിച്ചു ചോദിച്ചു . കന്യകയായ നിണക്ക് ഭർത്താവ് എങ്ങിനെ ഉണ്ടായി? എവിടുന്നുണ്ടായി? ഞാൻ അറിഞ്ഞില്ലല്ലോ.

അപ്പോഴാണ് ഉഷക്ക് ബോധം വന്നത് താൻ കണ്ടത് സ്വപ്നത്തിലായിരുന്നുവെന്ന്. അവളോട് വിവരം മുഴുവൻ പറഞ്ഞു ഞാൻ സുന്ദരനായ ഒരു യുവാവിനെ കണ്ടു. അദ്ദേഹം മഞ്ഞപ്പട്ടു ധരിച്ചിരുന്നു. ശ്യാമളനിറമാണ് പങ്കജാക്ഷനാണ്. സ്ത്രികളുടെ ഹൃദയ ചോരനാണ്. അദ്ദേഹം അധരാമൃതത്തിൻെറ മാധുര്യം എന്നെ മനസ്സിലാക്കിച്ചു. അത് വീണ്ടും കിട്ടുവാൻ ഞാനാഗ്രഹിക്കുന്നു. എന്നെ ഈ ദുഃഖത്തിൽ തള്ളിവിട്ട് എവിടേയോ പോയി.

ചിത്രലേഖ അങ്ങിനെ ഒരു പുരുഷൻ ഈ 3 ലോകത്തിൽ എവിടെ എങ്കിലും ഉണ്ടെങ്കിൽ ഞാൻ കൊണ്ടു വന്ന് തരാം. അദ്ദേഹം ആരാണ്പറയുക.

ഉഷക്ക് അദ്ദേഹത്തെപറ്റി മറ്റു യാതൊരു വിവരവും അറിയാത്തതിനാൽ ചിത്രലേഖ ചെറുപ്പക്കാരായ ദേവഗന്ധർവ സിദ്ധചാരണ പന്നഗ ദൈത്യ വിദ്യാധര യക്ഷന്മാരുടേയും മനുഷ്യരുടേയും ചിത്രങ്ങൾ വരച്ചു കാണിച്ചു. കൂട്ടത്തിൽ വൃഷ്ണിവംശജർ ശൂരസേനൻ, വസുദേവൻ, അദ്ദേഹത്തിൻെറ പുത്രന്മാർ ബലരാമൻ, ശ്രീകൃഷ്ണൻ, കൃഷ്ണൻെറ പുത്രൻ പ്രദ്യുമ്നൻ, ഇവരേയും ചിത്രത്തിൽ വരച്ചു കാണിച്ചു.

പ്രദ്യുമ്നനെ കണ്ടപ്പോൾ ഉഷക്ക് അൽപം ലജ്ജതോന്നി. എന്നാൽ അദ്ദേഹം അല്ല പിന്നീട് അദ്ദേഹത്തിൻെറ പുത്രൻ അനിരുദ്ധനെ കണ്ടപ്പോൾ എന്നെ ആനന്ദിപ്പിച്ച ആ പുരുഷ കേസരി ഇദ്ദേഹം തന്നെ എന്ന് തറപ്പിച്ചു പറഞ്ഞു.

ചിത്രലേഖ ഒരു കലാകാരി മാത്രമല്ല സിദ്ധികളുള്ള യോഗിനിയുമായി രുന്നു. അനിരുദ്ധന്റെ എല്ലാ വിവരവും അറിയുന്ന ലേഖ ദ്വാരകയിലേക്ക് ആകാശത്തിൽ കൂടെ ഗമിച്ചു. ആകാശഗമനം അഷ്ട സിദ്ധികളിൽ ഒന്നാണ്. ദ്വാരകയിൽ രാജധാനിയിൽ പട്ടുകിടക്കയിൽ കിടന്നുറങ്ങുന്ന അനിരുദ്ധനെ യോഗസിദ്ധികൊണ്ടു അവിടെ നിന്ന് ഉണർത്താതെ തൂക്കി ബാണപുരിയിൽ ഉഷയുടെ കിടപ്പറയിൽ കൊണ്ടുവന്നു വെച്ചു. ഉഷ ആനന്ദത്തിൽ ആറാടി. ചിത്ര ലേഖയോടുള്ള തന്റെ കടപ്പാട് അറിയിച്ചു. പുരുഷ പ്രവേശനം നിരോധിച്ച ഈ സ്ഥലത്തിൽ ഉഷ അനിരുദ്ധനോടു കൂടി സുഖമായി താമസിച്ചു.

ഉഷ അനിരുദ്ധന്ന് പലവിധത്തിൽ സന്തോഷത്തെ കൊടുത്ത് ആരാധിച്ചു. അനിരുദ്ധന് സമയം പോയത് അറിഞ്ഞില്ല.

ഗർഭലക്ഷണം ഉഷയിൽ കണ്ടു തുടങ്ങി. കാവൽക്കാർ ബാണനെ അറി യിച്ചു. തങ്ങൾ കുറ്റക്കാരല്ല. തങ്ങൾ പുരം വിട്ടുവെളിയിൽ പോയിട്ടില്ല പക്ഷെ ഇതെങ്ങിനെ സംഭവിച്ചു എന്ന് തങ്ങൾക്ക് പറവാൻ സാധിക്കുകയുമില്ല.

ഉടനെ ബാണൻ ഉഷയുടെ മുറിയിൽ ചെന്ന്പരിശോധിച്ചു അവിടെ അനി രുദ്ധനെ കണ്ടുമുട്ടി- ഉഷയോടു കൂടി പകിടകളിച്ചുകൊണ്ടിരിക്കുന്ന ശ്യാമസു ന്ദരൻ പങ്കജാക്ഷൻ- മല്ലികമാല കഴുത്തിൽ, ഉഷയുടെ മാറിടത്തിലെ കുങ്കുമം ആ മാലയിൽ- ബാണനെ കണ്ടിട്ടും കൂസലില്ലാതെ ഇരുന്നുകൊണ്ടേ കളിച്ചി രുന്നു. ബാണൻ ആശ്ചര്യപ്പെട്ടു തന്നെ ഹനിപ്പാൻ വരുന്ന ഭടന്മാരെ കണ്ട അനിരുദ്ധൻ 'മുരു' എന്ന ആയുധത്തെ ഉയർത്തിപിടിച്ചു അടിയുറച്ചുനിന്നു. ഭടന്മാരെ ആ ആയുധം (പരിഘം പോലെ ഉള്ളത്) കൊണ്ട് അടിച്ചു തുരത്തി.

അനിരുദ്ധനെ സാധാരണ വിധത്തിൽ തോൽപിക്കാൻ സാധിക്കില്ല എന്ന റിഞ്ഞപ്പോൾ ബാണൻ ക്രോധത്തോടെ നാഗപാശം കൊണ്ട് ബന്ധിച്ചു. ഉഷക്ക് ഇത് സഹിച്ചില്ലാ. അവൾ പൊട്ടിക്കരഞ്ഞു.

## 63-ാം അദ്ധ്യായം

അനിരുദ്ധനെ കാണാനില്ലെന്ന് പറഞ്ഞ് ദ്വാരകയിൽ ബഹളമായി. മഴ ക്കാലം വന്നു. അപ്പോൾ അന്വേഷണത്തിന്നും സൗകര്യം കുറവായി.

ഒരു ദിവസം ശ്രീനാരദർ ദ്വാരകക്ക് വന്ന് അനിരുദ്ധന്റെ സകല വിവ രങ്ങളും പറഞ്ഞു. വൃഷ്ണികൾ ബാണാസുരപുരിയിലേക്ക് അനിരുദ്ധനെ കൊണ്ടുവരാൻ പുറപ്പെട്ടു പ്രദ്യുമ്നൻ, സാംബൻ എന്നിവർ നേതൃത്വം വഹിച്ചു. 12 അക്ഷൗഹിണിയാണ് യാദവപട. അവർ ശോണിതപുരം വളഞ്ഞു. മതിലു കൾ നശിപ്പിച്ചു. ബാണനും അത്രതന്നെ വലുപ്പമുള്ള സൈന്യത്തോടെ വന്ന് എതിരിട്ടു ശിവൻ നന്ദിയുടെ പുറത്ത് കയറി ഗണപതി, സുബ്രഹ്മണ്യൻ, ഭൂത ഗണങ്ങൾ ഇവരോടു കൂടി ബാണനെ സഹായിക്കാൻ തെയ്യാറായി.

കൃഷ്ണനും ശിവനും നേരിട്ട് എതിർത്തു പ്രദ്യുമ്നൻ സുബ്രഹ്മണ്യ നോടും ബലരാമൻ കുംഭാണ്ഡനോടും സാംബൻ ബാണപുത്രനോടും സാത്യകി ബാണനോടും എതിരിട്ടുമുട്ടി. ഈ യുദ്ധം കാണ്മാൻ ബ്രഹ്മാവും യക്ഷന്മാർ ഗന്ധർവന്മാർ ദേവന്മാർ മുതലായവരും എത്തിയിരുന്നു. ഇത് ഒരു ശൈവ വൈഷ്ണവ യുദ്ധമായി മാറി.

കൃഷ്ണൻ ശിവഭൂതങ്ങളെ ശരങ്ങൾ കൊണ്ട് തുരത്തി. ശിവൻ തന്റെ

പിനാകമെന്ന ആയുധം പ്രയോഗിച്ചു കൃഷ്ണൻ പ്രത്യസ്ത്രങ്ങൾ ഉപയോഗിച്ച് ശിവാസ്ത്രങ്ങളെ നിഷ്പ്രഭമാക്കി.

ബ്രഹ്മാസ്ത്രം, ആഗ്നേയാസ്ത്രം, പാർവ്വതാസ്ത്രം മുതലായവ ഇരു കൂട്ടരും ഉപയോഗിച്ചു കൃഷ്ണൻ ജൃംഭകാസ്ത്രത്തെ ഉപയോഗിച്ച് ശിവനെ മോഹിപ്പിച്ചു. ബാണൻെറ ആൾക്കാരെ വാൾ, ഗദ ഇവകൊണ്ട് ഹനിച്ചു.

പ്രദ്യുമ്ന സുബ്രഹ്മണ്യയുദ്ധത്തിൽ സുബ്രഹ്മണ്യൻ മുറിവേറ്റ് പിൻ വാങ്ങി. കുംഭാണ്ഡൻ ബലരാമൻെറ അടിയേറ്റ് ചത്ത് വീണു.

ബാണന്ന് ക്രോധം വർദ്ധിച്ചു സാത്യകിയെ ഒഴിച്ചു വിട്ട് കൃഷ്ണൻെറ നേരെ വന്നു. 500 വില്ല് ഒരേ സമയത്ത് തൊടുത്തു ബാണൻ. ഹരി അതെല്ലാം മുറിച്ചു. ബാണൻെറ തേര്, സാരഥി ഇവയെ എല്ലാം പൊടിപൊടിയാക്കി. ഭഗ വാൻ ശംഖ് വിളിച്ചു.

ബാണൻെറ അമ്മ കോടര, പുത്രനെ കൃഷ്ണൻ തൽക്ഷണം കൊല്ലുമെ ന്നആശങ്കയിൽ മുടികൊണ്ട് മുഖം മൂടി നഗ്നയായി കൃഷ്ണൻെറ മുമ്പിൽ ബാണനെ മറച്ചു നിന്നു കരഞ്ഞു. വസ്ത്രഹീനയെ നോക്കരുത് എന്ന ശാസ് ത്രമര്യാദപ്രകാരം ഹരി മുഖം തിരിച്ചു ആ തക്കത്തിൽ ബാണൻ സ്ഥലം വിട്ടോടിപോയി.

ശിവഭൂതങ്ങളെ ഹരിസംഹരിച്ചപ്പോൾ ശിവൻ സംഹാര സ്വരൂപമായ തൻെറ ജ്വരത്തെ (3 ശിരസ്സും 3 പാദവും ഉള്ളരൂപം)കൃഷ്ണൻെറ നേർക്ക് വിട്ടു ആ ജ്വരം 10 ദിക്കുകളേയും ദഹിപ്പിക്കത്തക്ക ചൂടോടെ എതൃത്തു.

അഗ്നിരൂപമായ ശിവജ്വരത്തെ നേരിടാൻ ശീതസ്വരൂപമായ തൻെറ ജ്വരത്തെ വിട്ടു. 2 പേരും ചേർന്നു യുദ്ധം നടന്നു. വിഷ്ണുജ്വരം ശിവജ്വരത്തെ തോൽപിച്ചു. അപ്പോൾ ശിവജ്വരം കൈകൂപ്പി മഹാവിഷ്ണുവിനെ സ്തുതിച്ചു.

"ബ്രഹ്മാവാദികളുടേയും സർവേശ്വരനായ നിന്തിരുവടിയെ ഞാൻ നമ സ്കരിക്കുന്നു അങ്ങക്ക് മീതെ ആരും ഇല്ല. ഈ ലോകത്തെ സൃഷ്ടിച്ച് സംരക്ഷിക്കുന്നത് അങ്ങാണ്. ഞാൻ അറിയാതെ ചെയ്യുന്ന അപരാധത്തെ പൊറുക്കേണം. ശീതജ്വരം എന്നെ വല്ലാതെ തപിപ്പിക്കുന്നു എനിക്ക് രക്ഷ തന്നാലും."

കൃഷ്ണഭഗവാൻ പറഞ്ഞു ഹേ ത്രിശിരസ്സേ, ഞാൻ നിന്നിൽ പ്രസന്നനാ യിരിക്കുന്നു എന്നാൽ നീ ഒരു കാര്യം ചെയ്യേണം. നമ്മുടെ സംഭാഷണത്തെ ആർ സ്മരിക്കുന്നുവോ അവന്ന് നിന്നിൽ നിന്ന് ഭയമുണ്ടാക്കരുത്.

ശിവജ്വരം തിരിച്ചുപോയി എങ്കിലും ബാണൻ യുദ്ധത്തിന്ന് വീണ്ടും വന്നു. അവൻ ബഹുബാണങ്ങളെ വിട്ടു. അവയെ എല്ലാം കൃഷ്ണൻ മുറിച്ചു. അതിന്നും പുറമെ അവൻെറ കുറെ കൈകളേയും ചക്രായുധത്താൽ മുറിച്ചു.

ബാണൻെറ കൈകൾ മുറിക്കുന്നത് കണ്ട് ശിവൻ ഹരിയോട് പറഞ്ഞു. ഇവൻ നിന്തിരുവടിയെ അറിയുന്നില്ല. അങ്ങയെ എളുപ്പത്തിൽ ആർക്കും അറിവാൻ കഴികയുമില്ല. അങ്ങ് അവനിൽ പ്രസാദിക്കേണം. ഇവൻ എനിക്ക് പ്രിയപ്പെട്ടവനാണ്. അങ്ങയുടെ ദയക്ക് ആ കാരണത്താൽ പാത്രീഭൂതനാണ്. അങ്ങ് ഇവനിൽ പ്രസന്നനാകേണം.

ഭഗവാൻ പറഞ്ഞു. അങ്ങയുടെ ഇഷ്ടം പോലെ ആവട്ടെ. ഇവനെ കൊല്ലേ ണമെന്ന് എനിക്കും താൽപര്യമില്ല. ഇവൻ എൻെറ ഭക്തൻ. മഹാബലിയുടെ

പുത്രനാണല്ലോ. പക്ഷേ ഇവന്റെ അഹങ്കാരം നശിപ്പിക്കാതെ നിർവാഹമില്ലാതായി. അതിന്നാണ് അവന്റെ കൈകളെ ഛേദിച്ചത്. ദുഷ്ടസൈന്യത്തേയും അതോടെ നശിപ്പിക്കാൻ സാധിച്ചു. മുറിക്കാത്ത 4 കൈകൾ ഇനിയും ഇവന്നുണ്ട്. അത് മതി അവന്ന് കൈകൾ പോയല്ലോ എന്ന് വിചാരിച്ച് ഭീതിയും വേണ്ട. അവന്ന് ശത്രുഭയം ഉണ്ടാവില്ല ഇനി.

ബാണൻ ഭഗവൽപ്രസാദം കിട്ടിയ ശേഷം ഉഷയേയും അനിരുദ്ധനേയും ഒരു തേരിൽ ഇരുത്തി. കൃഷ്ണന്റെ മുമ്പിൽ കൊണ്ടുവന്നു. ബാണാഹങ്കാരം ശമിച്ചതിനാൽ ശിവനും സന്തോഷമായി.

ഉഷാ അനിരുദ്ധന്മാരെ ആഘോഷത്തോടെ സ്വീകരിച്ചു വിവാഹം ചെയ്യിച്ചു.

## 64-ാം അദ്ധ്യായം

ഇവിടെ നൃഗ ശാപമോക്ഷമാണ് പറയാൻ പോകുന്നത്. ഈ കഥ കൃഷ്ണന്റെ മക്കളും പേരക്കുട്ടികളുമായ പ്രദ്യുമ്നൻ മുതലായവരുടെ ബാല്യ കാലത്ത് നടന്നതാണ്.

കുട്ടികൾ കളിക്കാനായി ഒരു തോട്ടത്തിൽ പ്രവേശിച്ചു. കുറേ നേരം കഴിഞ്ഞപ്പോൾ അവർക്ക് ദാഹം തോന്നി. അടുത്തുള്ള ഒരു കിണറ്റിനരികിലേക്കു ചെന്നു. അതിൽ വെള്ളം തീരെ ഉണ്ടായിരുന്നില്ല. അതിൽ അത്ഭുതമായ ഒരു ജീവി കിടക്കുന്നത് കണ്ടു. കൃകലാസം എന്നും ഓന്ത് എന്നും പറയാറുള്ള ഒരു ജീവിയെ ഇതുവരെ കണ്ടിട്ടില്ലായിരുന്നു. അതിനെ എങ്ങിനെ എങ്കിലും കരക്കെടുക്കേണമെന്നുള്ള ദയ അവർക്കുണ്ടായി.

കയറിട്ട് എടുക്കാൻ ശ്രമിച്ചു സാധിച്ചില്ല. അപ്പോൾ അവർ കൃഷ്ണ സന്നിധിയിൽ ചെന്ന് പറഞ്ഞു. കൃഷ്ണൻ ഉടനെ വന്ന്, കയർ ഇടത് കൈകൊണ്ട് പൊക്കി പ്രയാസം കൂടാതെ പ്രാണിയെ മേൽപ്പോട്ട് കയറ്റി. ആ ജന്തുവിനെ കൈകൊണ്ട് തലോടി. ഓന്ത് ഉടൻ മാറി സ്വർണ്ണവർണ്ണമുള്ള ഒരുദേവനായി.

ഭഗവാൻ ചോദിച്ചു. അങ്ങ് ആരാണ്? ഈ നികൃഷ്ടസ്ഥിതിയിൽ വരാൻ കാരണമെന്ത്?

ദേവൻ ഭഗവാനെ നമസ്കരിച്ച് ഇങ്ങിനെ പറഞ്ഞു-

പ്രഭോ, ഞാൻ ഇക്ഷ്വാകുരാജാവിന്റെ പ്രഥമപുത്രൻ നൃഗനായിരുന്നു. ദാനശീലന്മാരുടെ ലിസ്റ്റിൽ ഞാനും ഉൾകൊണ്ടതായി അങ്ങ് കേട്ടിരിക്കാം. ഇതാണ് എന്റെ പതനത്തിന്ന് കാരണമായത്.

ഭൂമിയിൽ എത്ര മണൽ തരികളുണ്ടോ മഴക്കാലത്ത് എത്ര തുള്ളി മഴപെയ്യുമോ, ആകാശത്തിൽ എത്ര നക്ഷത്രങ്ങളുണ്ടോ അത്രയും കറവപശുക്കളെ ഞാൻ ദാനം ചെയ്തിട്ടുണ്ട്എന്ന് ജനങ്ങൾ പറയാറുണ്ട്. പശുക്കളെല്ലാം പാൽ ധാരാളം തരുന്നവയും. കൊമ്പിൽ സ്വർണ്ണം കെട്ടി അലങ്കരിച്ചവയുംആയിരുന്നു. വസ്തു ന്യായമായ വിധത്തിൽ സമ്പാദിച്ചതും. ദാനം വിധിപ്രകാരവും തന്നെ ആയിരുന്നു. ദാനം സ്വീകരിച്ചവരും സൽപാത്രങ്ങളും ആയിരുന്നു. അവരെല്ലാം വേദപണ്ഠിതന്മാരായ ഗൃഹസ്താശ്രമികളായ സാധുബ്രാഹ്മണർ. ദുരാശപിടിച്ചവർക്കോ ജന്മത്താൽ മാത്രം ബ്രാഹ്മണൻ എന്നവർക്കോ അല്ല കൊടുത്തത്.

ഗോദാനം മാത്രമല്ല ഭൂമി, സ്വർണ്ണം മുതലായവയും ഞാൻ കൊടുത്തി

ട്ടുണ്ട്. വാപികൂപതടാക അന്ന സത്രാദികൾ നിർമ്മിച്ചിട്ടുണ്ട്. അങ്ങിനെ ദേവന്മാരേയും സന്തോഷിപ്പിച്ചിട്ടുണ്ട്.

എന്നാൽ ഒരുനാൾ ഏതോ ഒരു ബ്രാഹ്മണന്ന് ഞാൻ കൊടുത്ത പശു അത് വീണ്ടും വന്ന് എൻെറ പശുക്കൂട്ടത്തിൽ വന്നുചേർന്നു. അത് ഞാനറിഞ്ഞിരുന്നില്ല. ആ പശുവിനെ വീണ്ടും ഞാൻ ദാനം ചെയ്യാനിടയായി.

ഈ പശുവിനെ സ്വീകരിച്ചു കൊണ്ടുപോരുമ്പോൾ അതിൻെറ മുൻ അവകാശി അതിനെ തടുത്തു. രണ്ടുപേരും എൻെറ സമീപം വന്ന് അവകാശം ഉന്നയിച്ചു.

ഈ പശുവിനെ വിട്ടുകൊടുക്കുക. വേറെ നല്ലവണ്ണം പാൽ തരുന്ന അനേകം പശുക്കളെ ഇതിന്ന് പകരം തരാം എന്ന് രണ്ടുപേരോടും ഞാനഭ്യർത്ഥിച്ചു. അവർ സമ്മതിച്ചില്ല. നിങ്ങളിൽ ആരുടെ വാദമാണ് ശരി, എന്ന് എനിക്ക് പറയാൻ വയ്യ. നിങ്ങൾ എന്നിൽ കനിഞ്ഞ് അനുഗ്രഹിക്കേണം. ഞാൻ അസത്യം അപഹരണം എന്ന കുറ്റങ്ങൾക്ക് .വിധേയനാവും നരകമാണ് ഫലം- രണ്ടുപേരും എൻെറ ഭാവിയെപറ്റി ശ്രദ്ധിച്ചില്ല.

ഈ തർക്കസമയത്താണ് എൻെറ മരണം. എന്നെ യമസന്നിധിയിലേക്ക് കൊണ്ടുപോയി. യമരാജാവ് ചോദിച്ചു. പാപകർമ്മ ഫലം ആദ്യം അനുഭവിക്കുന്നുവോ അതോ പുണ്യകർമ്മഫലമോ.

അശുഭഫലം ആദ്യം ആയിക്കൊളളട്ടെ എന്ന് ഞാൻ പറഞ്ഞു. അങ്ങിനെ ഞാൻ ഓന്തായി ഈ കിണറ്റിൽ വീണു.

ഇപ്പോൾ അങ്ങ് എന്നെ മോചിപ്പിച്ചു. യോഗേശ്വരൻമാർക്കു കൂടി സാധിക്കാത്തത് എനിക്ക് സാധിച്ചു. ഈ മാംസേക്ഷണങ്ങൾ കൊണ്ട് അങ്ങയെ ദർശിക്കാൻ സാധിച്ചു. എവിടെ ഞാൻ ചെന്നാലും അങ്ങയെ സ്മരിക്കാൻ എനിക്ക് സാധിക്കേണം. ഇത്രയും പറഞ്ഞ് നൃഗൻ ഭഗവാനെ നമസ്കരിച്ചു.

ഭഗവാൻ സ്വർഗ്ഗതിക്ക് ആജ്ഞ നൽകി, വിമാനം വരുത്തി, നൃഗനെ അയച്ചു.

പിന്നീട് തൻെറ പുത്രപൗത്രാദികളോട് പറഞ്ഞു. ബ്രാഹ്മണ സ്വത്ത് അപഹരിച്ചാൽ വരുന്ന കഷ്ടതകൾ ഇതൊക്കെയാണ്. വിഷത്തിനേക്കാളും തീയിനേക്കാളും ശക്തി ബ്രാഹ്മണ സ്വത്തിനുണ്ട്. ബ്രാഹ്മണ ശാപം കുലത്തേ നശിപ്പിക്കും. 10 തലമുറ മുമ്പും പിമ്പും അൽപായുസ്സ്, ശത്രുവിൽ നിന്ന് തോൽവി, ഐശ്വര്യനാശം, ഉപദ്രവകാരികളായ സർപ്പങ്ങളായി ജന്മം ഇവ വേണ്ടിവരും. ബ്രാഹ്മണൻ നിങ്ങളെ ഉപദ്രവിച്ചാലും നിങ്ങൾ അത് ക്ഷമിക്കേണം.

ഇത്രയും പറഞ്ഞ് ദ്വാരകക്ക് ഭഗവാൻ തിരിച്ചു പോയി.

## 65-ാം അദ്ധ്യായം

ബലരാമൻ സുഹൃത്തുക്കളെ കാണാൻ ഗോകുലത്തേക്ക് പോയി. വളരെ കാലമായി അവിടെ ഉളളവരെ കണ്ടിട്ട്. മാതാവ്,പിതാവ് മറ്റ് സ്നേഹജനങ്ങൾ ഇവരെ എല്ലാം ദർശിക്കേണം.

സ്നേഹിതന്മാരുടെ ഗൃഹങ്ങളിൽ ചെന്ന് അവരോട് കുശലപ്രശ്നം ചെയ്തു. ഗോപികൾ ആവലാതികൾ നിരത്തി. ഞങ്ങളെ മധുരവാക്കുകൾ പറഞ്ഞു വഞ്ചിച്ചു. ഇപ്പോൾ ഇങ്ങോട്ടു തിരിഞ്ഞു നോക്കുന്നതേ ഇല്ല. നഗര

സ്ത്രീകളെ കിട്ടിയപ്പോൾ അപരിഷ്കൃതരായ ഞ്ങ്ങൾ അനാവശ്യകളായി. അവരേയും ഇതേ മാതിരി വഞ്ചിക്കും. പക്ഷേ അവർ ഞങ്ങളെ പോലെ മൂഢ കളല്ല. പഠിപ്പുളളവരാണ്. അവർ മോഹനവാക്കുകളിൽ മയങ്ങുകയില്ല.

അപ്പോൾ അവരിൽ ഒരുത്തി "ഹാ കണ്ണന്റെ മായചിരിയിൽ മയങ്ങാത്ത വർ ആരുണ്ട്? പഠിപ്പ് ഒന്നും പ്രസക്തമല്ല. ആ മന്ദഹാസം സാക്ഷാൽ മായാ ഭഗവതിയാണ്".

എന്തിന്ന് നാം പറയുന്നു. പറഞ്ഞിട്ടു ഫലമില്ല. കാലം ഏതോ വിധത്തിൽ കഴിയുന്നുണ്ടല്ലോ. ഇങ്ങിനെ ഓർത്തോർത്തു ഓരോന്നു പറയുമ്പോൾ പഴയ വിനോദസ്മരണകളിൽ മനസ്സ് ചെന്ന് മന്മഥതാപം സഹിക്കാതെ മിക്കപേരും പൊട്ടി കരഞ്ഞു.

ഭർത്തൃസഹോദരനോട് ഇങ്ങിനെ പറയാമോ. എന്നാണെങ്കിൽ അത് മൻമഥ താപത്തിന്റെ ഉൻമാദാവസ്ഥയാണ്- അവർക്ക് അടക്കാൻ കഴിയാത്തതാണ്

രാമൻ,കൃഷ്ണൻപറഞ്ഞയച്ച ആശ്വാസ വാക്കുകൾ അവരോട് പറഞ്ഞ്അ വരെ സമാധാനിപ്പിച്ചു.

പിന്നീട് തന്നിൽ പ്രിയമുളളവരായ ഗോപികളോടു കൂടി രാത്രികാലങ്ങ ളിൽ 2 മാസം, മേടം ഇടവം- മാസങ്ങളിൽ സമയത്തെ ചിലവഴിച്ചു. വൃക്ഷങ്ങളിൽ നിന്ന് ആഹ്ലാദകരമായ മധുമദ്യം കഴിച്ച് അൽപ ലഹരിയോടു കൂടിതന്നെ, സന്തോഷ ജീവിതം കഴിച്ചു. തനിക്ക് ക്രീഡിപ്പാനായി യമുനാനദിയെ അടുക്ക ലേക്ക് ക്ഷണിച്ചു. യമുന അനുസരിച്ചില്ല എന്ന് തോന്നി. ഹലായുധം കൊണ്ട് ഒരുചാൽ കീറി വെളളം വരുത്തി യമുനയെ ശകാരിച്ചു. യമുന ശരീരമെടുത്തു വന്ന് മാപ്പിരന്നു.

ഇങ്ങിനെ ബലരാമൻ 2 മാസക്കാലം അമ്മയുടെ നാട്ടിൽ പഴയ കൂട്ടുകാ രോടു കൂടി ഉല്ലാസമായി കഴിഞ്ഞ് ദ്വാരകക്ക് തിരിച്ചു പോയി.

## 66-ാം അദ്ധ്യായം

കുരൂഷരാജാവായ പൗണ്ട്രകൻ കൃഷ്ണ മഹിമയെ ഒട്ടും അറിഞ്ഞിരുന്നില്ല. അൽപം അഹങ്കാരിയും ആയിരുന്നു. വാസുദേവൻ താനാണ്. കൃഷ്ണനല്ല. എല്ലാ വാസുദേവഗുണങ്ങളും തനിക്കുണ്ട് എന്ന് സർവ്വ സമയത്തും വിചാ രിച്ചു കൊണ്ടിരുന്നിരുന്നു- അതുകൊണ്ട് ഒരു വിദ്വേഷ ഭക്തൻ ആയിതീർന്നു.

ഒരു ദിവസം കൃഷ്ണന്റെ അടുക്കൽ അദ്ദേഹം ഒരു ദൂതനെ അയച്ചു. അവൻ കൃഷ്ണനോട് പറഞ്ഞു. "തന്റെ രാജാവ് സാക്ഷാൽ വാസുദേവനാ ണെന്നും അദ്ദേഹം അവതരിച്ചത്. ലോകസംരക്ഷണത്തിന്ന് വേണ്ടീട്ടാണെന്നും അതുകൊണ്ട് അദ്ദേഹത്തിന്റെ പേർ ഉപയോഗിക്കുന്നത് ഉപേക്ഷിക്കേണ മെന്നും.അദ്ദേഹത്തിന്റെ ശംഖചക്ര ഗദാദി ആയുധങ്ങളെ ധരിക്കരുതെന്നും അപ്രകാരം ഉപേക്ഷിച്ച് അദ്ദേഹത്തെ ശരണം പ്രാപിക്കേണമെന്നും ഇല്ലെങ്കിൽ യുദ്ധത്തിന്ന് ഒരുങ്ങിക്കൊളേളണമെന്നും കൽപിച്ചിരിക്കുന്നു".

ഇത് കേട്ട് ഉഗ്രസേനരാജാവിന്റെ സഭയിലെ ആൾക്കാർ പൊട്ടിച്ചിരിച്ചു.

ഭഗവാൻ മറുപടിപറഞ്ഞയച്ചു" രേ മൂഢ, നീ ശരീരത്തെ പൊളളിച്ച് കൃത്രി മായുധങ്ങൾ ധരിക്കുന്നു. അത് വേഗം ഉപേക്ഷിക്കുക നിന്റെ മുഖത്തെ അടിച്ചു പൊളിച്ച് നായ്ക്കൾക്ക് ആഹാരമായി കൊടുക്കും. അല്ലെങ്കിൽ

അഹന്ത ഉപേക്ഷിച്ച് മര്യാദയോടെ പെരുമാറുക" എന്ന്.

ദൂതൻപോയി വിവരം പൗണ്ഡ്രകനോട് പറഞ്ഞു. കൃഷ്ണനും പിറകെ അങ്ങോട്ടു ചെന്നു. പൗണ്ഡ്രകൻ 2 അക്ഷൗഹിണി സൈന്യത്തോടെ കൃഷ്ണനെ നേരിട്ടു. സഹായത്തിന്ന് കാശിരാജാവും പടയോടെ.

ശംഖം, ചക്രം, ഗദ, വാൾ, ശാർങ്ഗം, ശ്രീവത്സം, കൗസ്തുഭം, വനമാല എന്നിവ ധരിച്ചും പീതാംബരം ഉത്തരീയം ഇവ അണിഞ്ഞും വാഹനത്തിൽ ഗരുഡാങ്കിതമായ കൊടി പറപ്പിച്ചും കൊണ്ടാണ് അവൻെറ വരവ്- ഭഗവാൻ ഇതെല്ലാം കണ്ട് ചിരിച്ചു.

ഇരുഭാഗക്കാരും യുദ്ധം തുടങ്ങി- ഭഗവാൻ വിളിച്ചുപറഞ്ഞു. പൗണ്ഡ്രകാ, ഞാൻ ഏതായുധം ഉപേക്ഷിക്കേണമെന്ന് നീ ആവശ്യപ്പെട്ടുവോ ആ ആയുധത്തെ തന്നെ നിൻെറ നേർക്ക്‌വിടുന്നു. ചക്രം അവൻെറ ശിരസ്സ് അറുത്തു. കാശിരാജാവിനേയും കൊന്നു- ഇങ്ങിനെ പൗണ്ഡ്രകവധം കഴിഞ്ഞ ശേഷം സിദ്ധന്മാരാൽ സ്തുതിക്കപ്പെട്ട് കൃഷ്ണൻ ദ്വാരകക്ക് മടങ്ങി.

മത്സരബുദ്ധിയോടെ ആണെങ്കിലും നിരന്തരം ഭഗവാനെ സ്മരിച്ച് താൻ ഭഗവാനാണെന്ന് വിചാരിച്ച് ഭഗവാനെ മാതിരി വസ്ത്രാദികൾ ധരിച്ച് നടന്നതിനാൽ വിഷ്ണുവിന്ന് സമാനമായ രൂപം അദ്ദേഹത്തിന് സിദ്ധിക്കപ്പെട്ട് വൈകുണ്ഠം പ്രവേശിച്ചു. സാരൂപ്യമുക്തി കിട്ടി എന്നർത്ഥം. ഭക്തിപൂർവ്വകമായിരുന്നുവെങ്കിൽ സായൂജ്യ മുക്തി കിട്ടിയേനേ.

കാശിരാജാവിൻെറ ശിരസ്സ് രാജധാനിയുടെ ഗോപുരദ്വാരത്തിൽ ചെന്നു വീണുകിടക്കുന്നതു കണ്ട് ഭാര്യയും പുത്രന്മാരും വിലപിച്ചു.

രാജാവിൻെറ പുത്രൻ സുദക്ഷിണൻ പിതൃകർമ്മം ചെയ്തു. പകവീട്ടാൻ, ഗുരൂപദേശ പ്രകാരം ശിവനെ തപസ്സോടെ പൂജിച്ചു. ശിവൻ പ്രത്യക്ഷനായി. ശിവൻ വരം കൊടുത്തു. ശത്രുനാശത്തെ ഉദ്ദേശിച്ച് വിധിപ്രകാരം ബ്രാഹ്മണരോടു കൂടി യജിക്കുക. ശത്രു ബ്രാഹ്മണനല്ലാത്ത പക്ഷം ഭൂതഗണങ്ങളോട് ചുറ്റപ്പെട്ട ആ അഗ്നി കാര്യം സാധിപ്പിക്കും. ബ്രാഹ്മണരിൽ പ്രയോഗിച്ചാൽ വിപരീതഫലം ഉണ്ടാകും എന്ന് പറഞ്ഞ് മറഞ്ഞു.

ഇതു ആഭിചാര പ്രയോഗമാണ് കൃഷ്ണൻെറ നേരെ. അഗ്നികുണ്ഡത്തിൽ നിന്ന് അതിഭയങ്കരനായ ഒരു സത്വം ആവിർഭവിച്ചു. ശൂലധാരിയായ നഗ്ന രൂപം ഭൂതഗണങ്ങളാൽ ചുറ്റപ്പെട്ട് ദ്വാരകക്ക് നേരെ ചെന്നു.

ജനങ്ങൾ ഈ രൂപത്തെ കണ്ട് ഭയന്നു. സഭയിൽ ചൂതു കളിച്ചിരിക്കുന്ന കൃഷ്ണനെ സമീപിച്ചു. കൃഷ്ണൻ പരമേശ്വരൻെറ ഗണത്തിൽപെട്ട കൃത്യയാണെന്നറിഞ്ഞ് അതിനെ അടക്കുവാൻ സുദർശനത്തെ വിട്ടു. കോടി സൂര്യ പ്രഭയുള്ള സുദർശനം. കൃത്യയെ ദുഃഖിപ്പിച്ചു. കൃത്യമടങ്ങി. കൃത്യ കാശിക്ക് ചെന്ന് അവിടെ കർമ്മം ചെയ്യുന്ന ഋത്വിക്കുകളേയും സുദക്ഷിണനേയും ദഹിപ്പിച്ചു. കാശി നഗരത്തെ ഒട്ടാകെ തീ കൊളുത്തി അഗ്നിക്കിരയാക്കി- സുദർശനവും അതേ സമയത്ത് കാശിയിൽ കടന്ന് എല്ലാം വേണ്ടത് പോലെ നശിപ്പിച്ചു സുദർശനം ഭഗവസന്നിധിയിൽ വന്നു ചേർന്നു.

## 67-ാം അദ്ധ്യായം

ബലരാമൻെറ കഥ തുടർന്നു. നരകാസുരന്ന് സ്നേഹിതനായിട്ട് ദ്വിവി

ധൻ എന്ന വാനരനുണ്ടായിരുന്നു. അവൻ സുഗ്രീവന്റെ മന്ത്രിയായിരുന്നു മന്ത്രശക്തിയിൽ പ്രസിദ്ധനായിരുന്നു. നരകാസുരന്റെ സഖാവായതിനാൽ കൃഷ്ണദ്വേഷിയായി തീർന്നു.

നരകാസുരനെ കൊന്നതിന്ന് പകരം വീട്ടാൻ കൃഷ്ണന്റെ സഹായാതൃത്തിയിൽ പെട്ട പട്ടണങ്ങൾ, നഗരങ്ങൾ, ഗ്രാമങ്ങൾ മുതലായവ ഇവൻ തീ വെച്ചുനശിപ്പിച്ചു. പർവ്വതങ്ങളെ തന്നെ പുഴക്കി എടുത്ത്, ദ്വാരകയുടെ അടുത്തുള്ള ദേശങ്ങളിൽ ഇട്ടു. അവിടെയുള്ള ജനങ്ങൾക്ക് നാശനഷ്ടം വരുത്തി. 10000 ആനകൾക്കുള്ള ബലമുള്ളവനായിരുന്നതിനാൽ സമുദ്രത്തിലെ തിരകളെ തടുത്ത് കരപ്രദേശങ്ങളിൽ വെള്ളം കയറ്റി ജനങ്ങൾക്ക് സങ്കടമുണ്ടാക്കി. ഋഷികളുടെ ആശ്രമസ്ഥാനത്തുള്ള വൃക്ഷങ്ങളെ നശിപ്പിച്ചു. യാഗാഗ്നിയിൽ മലമൂത്രം വിസർജ്ജിച്ചു. ജനങ്ങളെ ഗുഹകളിൽ ഇട്ടടച്ചു.

ബലരാമന്റെ മനോഹരമായ ഗാനങ്ങൾ കാറ്റിൽ കൂടി വരുന്നത് കേട്ട് ബലരാമനെ തേടി രൈവതകാദ്രിയിൽ ചെന്നു. അവിടെ രാമനെ സുന്ദരികളായ സ്ത്രീകളുടെ മദ്ധ്യത്തിൽ മദിരാപാനം ചെയ്ത് അവരോട് ക്രീഡിച്ചിരിക്കുന്നതായി കണ്ടു. ദ്വിവിധൻ അടുത്തുള്ള ഒരു മരത്തിൽ കയറി പലവിധവൃത്തികേടുകളും കാണിച്ചു. അവരുടെ നേരെ പൃഷ്ടഭാഗം കാണിച്ച് അപമാനിച്ചു. രാമൻ കല്ലെടുത്തെറിഞ്ഞ് അവനെ ഓടിക്കാൻ ശ്രമിച്ചു.

അവൻ മദ്യകുംഭത്തെ എടുത്ത് ഉടച്ചു. സ്ത്രീകളുടെ വസ്ത്രങ്ങളെ അപഹരിച്ചു.

രാമൻ മുസലവും ഹലായുധവും(ഉലക്കയും കലപ്പയും)ഏന്തി.ദ്വിവിധൻ മരം പുഴക്കി. രാമനെ പ്രഹരിച്ചു. രാമൻ ഉലക്ക കൊണ്ട് അതിനെ തടുത്ത് ഹലായുധം കൊണ്ട് തലക്കടിച്ചു. അവൻ രക്തം ഛർദ്ദിച്ചു. പിന്നേയും മരം പുഴക്കി എടുത്ത് എതൃത്തു. കല്ല് എടുത്ത് എറിഞ്ഞു. മുഷ്ടിചുരുട്ടി മാറത്തടിച്ചു. രാമൻ ഇതെല്ലാം തടുത്ത് കൈ കൊണ്ട് പിരടിക്കടിച്ചു. അവൻ രക്തം ഛർദ്ദിച്ചു ഭൂമിയിൽ വീണു. ദേവന്മാർ പുഷ്പവൃഷ്ടി ചെയ്തു. രാമൻ അതിന്നുശേഷം മടങ്ങി.

## 68-ാം അദ്ധ്യായം

സാംബന്റെ കല്യാണം ഈ അദ്ധ്യായത്തിലെ വിഷയം.

ദുര്യോധനന്ന് ലക്ഷ്മണ എന്ന പുത്രിയുണ്ട്. അവളുടെ വിവാഹം നിശ്ചയിച്ചു. വേണ്ടപ്പെട്ട ഒരു രാജകുമാരനാണ് വരൻ. കൃഷ്ണന്റേയും ജാംബവതീയുടേയും പുത്രനായ സാംബൻ കല്യാണമണ്ഡപത്തിൽ വന്നിരിക്കുന്ന അവളെ അപഹരിച്ചു. ദുര്യോധനാദികൾ കോപിഷ്ഠരായി. ഭീഷ്മർ മുലായവരോട് ആലോചിച്ച് അവനെ പിടിച്ചു കെട്ടാൻ തീർച്ചയാക്കി-" ഇവൻ രാജപദവിയില്ലാത്തവനാണ് വൃഷ്ണിവംശജൻ- നമ്മുടെ കാരുണ്യം കൊണ്ടാണ് ഇവർക്ക് ഇന്നുള്ള ഐശ്വര്യം വന്നിട്ടുള്ളത്. പുത്രനെ നാം ബന്ധനത്തിൽ വെച്ചിരിക്കുന്നുവെന്ന് കേട്ട് നമ്മോട് പോരിന് വന്നാൽ അവരുടെ അഹങ്കാരം നശിപ്പിക്കാൻ ഇതൊരവസരവുമാകും".

കൗരവന്മാർ എതൃക്കാൻ വരുന്നത് കണ്ടപ്പോൾ സാംബൻ കൂസൽ കൂടാതെ ചാപം ധരിച്ചുനിന്നു. കർണ്ണൻ മുതലായവർ ആർത്തുവിളിച്ചു. "നില്

ക്കടാ അവിടെ" എന്ന് പറഞ്ഞ് ഏകകാലത്തിൽ ശരംവലിച്ചു വിട്ടു. സാംബനും ചാപം വലിച്ചു. ആ ശബ്ദം അവിടെ എങ്ങും മാറ്റൊലിക്കൊണ്ടു. 6 പേരാണ് സാംബനെ നേരിട്ടത്. ഇത്രയും പേരെ ഏകകാലത്തിൽ സാംബൻ മുറിപ്പെടുത്തി.

സാംബൻെറ പ്രതാപം കണ്ട് അവർ ബഹുമാനിച്ചു. എന്നാൽ അവർ ഇവൻെറ തേർ കുതിര സാരഥി മുതലായവരെ നശിപ്പിച്ചു. അവനെ അവർ പിടിച്ചുകെട്ടി. പുത്രിയേയും സാംബനേയും ഗൃഹത്തിന്നുള്ളിലേക്ക് കൊണ്ടു പോയി.

ഈ വിവരം ശ്രീനാരദമുനി ദ്വാരകയിൽ അറിയിച്ചു. ഉഗ്രസേനരാജാവ് ക്രോധിച്ചു കുരുക്കളോട് യുദ്ധത്തിന്നൊരുങ്ങി.

ബലരാമൻ അപ്പോൾ ഇടപെട്ട് താൻപോയി സംസാരിക്കാമെന്ന് പറഞ്ഞ് കുലവൃദ്ധന്മാരോട് ചേർന്ന് ഹസ്തിനാപുരത്തേക്ക് പോയി.

അദ്ദേഹം രാജഭവനിലെ പൂന്തോട്ടത്തിൽ ചെന്നിരുന്ന് ഉദ്ധവരെ ധൃതരാഷ്ട്രരുടെ അടുക്കലേക്കയച്ചു.

കൗരവർ ബലരാമൻ വന്നതായറിഞ്ഞ് സന്തോഷിച്ചു. കാഴ്ചദ്രവ്യങ്ങളെടുത്ത് സ്വീകരിച്ച് ഗൃഹത്തിലേക്ക് കൂട്ടിക്കൊണ്ടുവന്നു വയക്രമമനുസരിച്ച് ആലിംഗനനമസ്കാരാദികൾ ചെയ്തു. വിധിപ്രകാരം ചെയ്യേണ്ട ആതിത്ഥ്യമര്യാദയും പശു നാളികേരം പുഷ്പം താംബൂലം മുതലായവയും മുന്നിൽവെച്ച് നിവേദിച്ചു. കുശലപ്രശ്നം കഴിഞ്ഞ് ബലരാമൻ ധീരതയോടെ പറഞ്ഞു-

ഉഗ്രസേനമഹാരാജാവിൻെറ സന്ദേശമാണ് പറയുന്നത്. തൻെറ അഭിപ്രായവും അതുതന്നെ. "നിങ്ങൾ അനേകം പേർ ചേർന്ന് ഏകനായ ബാലനോട് യുദ്ധം ചെയ്ത് അവനെ ബന്ധനസ്ഥനാക്കിയത് അധർമ്മമായി. ബന്ധുക്കളാണെന്ന് കരുതി ഞങ്ങൾ ക്ഷമിക്കുന്നു."

കുരുക്കൾ ഇത്ര ഗൗരവമായ വാക്കുകൾ കേട്ട് കോപിച്ചു. അവർ പറഞ്ഞു. "കിരീടം ധരിച്ചിരിക്കുന്ന ശിരസ്സിൽ ചെരുപ്പ് കയറി ഇരിക്കാൻ ആഗ്രഹിക്കുന്നു കഷ്ടം! ഹീനരായ നിങ്ങൾ യോഗ്യരായ ഞങ്ങളോട് ആജ്ഞാപിക്കുന്നു".

കുന്തിയെ വൃഷ്ണികളുടെ ഇടയിൽ നിന്ന് എടുത്ത് ഞങ്ങളുടെ കുലത്തിൽ വിവാഹം ചെയ്ത കാരണം ഇവർക്ക് യോഗ്യതവന്നു. ഇവർക്ക് രാജചിഹ്നങ്ങളായ ആലവട്ടം, വെൺചാമരം ഇവ ഉപയോഗിപ്പാൻ പാടില്ല. ഞങ്ങൾ അത് ശ്രദ്ധിക്കാത്തത് കൊണ്ട് ഇവർ ഇപ്പോൾ ഉപയോഗിച്ചുവരുന്നു. ഇനി മേലാൽ ഇവരെ ഇതിന്ന് സമ്മതിക്കില്ല. എല്ലാ രാജചരിഹ്നങ്ങളേയും ഇവർക്ക് ഞങ്ങൾ നിരോധിക്കുന്നു-

ഈ വിധം പരുഷസ്വരത്തിൽ സംസാരിച്ച് അവർ രാമനെ വേദനിപ്പിച്ചു.

രാമന്ന് ഇവരുടെ പെരുമാറ്റം ഇഷ്ടപ്പെട്ടില്ല. ഇവരോട് നല്ല വാക്ക് പറ്റില്ല. ദണ്ഡമെന്ന 4-ാംമത്തെ ഉപായമേ പറ്റു എന്ന് രാമൻ കരുതി.

അദ്ദേഹം അവർ പറഞ്ഞ വാക്കുകളെ വീണ്ടും വീണ്ടും സ്മരിച്ചു.

"ദേവന്മാർ, വൃഷ്ണികൾ, യദുക്കൾ എന്നിവരുടെ അധിപനായ ഉഗ്രസേനന്ന് കൽപിക്കാൻ അധികാരമില്ലപോൽ. യാതൊരുവൻ ഈ ലോകത്തെ മുഴുവൻ സൃഷ്ടിച്ചു രക്ഷിച്ചു വരുന്നുവോ അവൻ ആരുടെ കൽപനക്ക് വിധേയനായിരിക്കുന്നുവോ ആ ഉഗ്രസേനന്ന്-അധികാരമില്ല പോൽ യാതൊരുവൻ പാരിജാത ദേവലോക വൃക്ഷം പറിച്ച് സ്വവസതിയിൽ നട്ടിരിക്കുന്നവോ

അവൻ നിസ്സാരനാണുപോൽ. മഹാലക്ഷ്മി ആരെ ആശ്രയിച്ചിരിക്കുന്നവോ അവൻ നിസ്സാരനാണോ? ഇന്ദ്രാദി ദിക്പാലന്മാരെല്ലാം ആരുടെ പാദധൂളി ശിരസ്സിൽ വഹിക്കുന്നുവോ, സകലതീർത്ഥങ്ങളിലും സ്നാനം ചെയ്തു പരിശുദ്ധി വരുത്തിയ ഋഷികൾ, ആരുടെ പാദധൂളിയെ ശിരസ്സിൽ ധരിക്കുന്നുവോ. പരിശുദ്ധയായ ഭാഗീരഥി ആരുടെ പാദസ്പർശനം കൊണ്ട് ആ പേരിന്ന് അർഹയായോ, യാതൊരുത്തൻെറ അംശങ്ങളായ ഞാനും ബ്രഹ്മാവും ശിവനും യാതൊരുവൻെറ കാൽപൊടി ശിരസ്സിൽ ധരിക്കുന്നുവോ അവന്ന് കൽപിക്കാൻ അർഹതയില്ലപോലും. അഹോ! പാമരന്മാരുടെ ഭ്രാന്തി വിശേഷം!

കൗരവവംശത്തെ മുഴുവനും ഇപ്പോൾ നശിപ്പിക്കാം. അദ്ദേഹം ക്രോധാധീനനായി കലപ്പ കയ്യിലെടുത്തു.

ഹസ്തിനാപുരത്തെ മുഴുവൻ ഗംഗയിലൊഴുക്കി വിടാൻ വേണ്ടി കലപ്പയെ കോട്ടമതിൽക്കലിൽ ആഴത്തിൽ പ്രവേശിപ്പിച്ചു.

ഹസ്തിനാപുരം വെള്ളത്തിൽ ആണ്ടുപോകും എന്ന ഭീതി കുരുക്കൾക്കുണ്ടായി. അവർ ചേർന്നാലോചിച്ചു. രാമനെ സന്തോഷപ്പെടുത്തേണമെന്ന ബുദ്ധി വന്നു. സാംബനെയും ലക്ഷ്മണയേയും കൂട്ടി രാമൻെറ മുന്നിൽ നിർത്തി ശരണം പ്രാപിച്ചു. രാമനോട് ക്ഷമായാചനം ചെയ്തു സ്തുതി വാക്കുകൾ പറഞ്ഞു.

അദ്ദേഹം ശാന്തനായി. സന്തോഷിച്ചു. അഭയം നൽകി. (ഇത് മഹാന്മാരുടെ ലക്ഷണമാണ്) പുത്രിക്കായി തേരും അലങ്കാരഭൂഷിതകളായ 1000 ദാസിമാരും ധാരാളം സ്വത്തും കൊടുത്തു. രാമൻ അവരെയും കൂട്ടി ദ്വാരകക്ക് വന്ന് മഹാസഭ വിളിച്ചുകൂട്ടിച്ച് നടന്ന സംഭവങ്ങളെല്ലാം അറിയിച്ചു. ബലരാമന്ന് ജയജയ ശബ്ദം എല്ലാ ഭാഗത്തുനിന്നും മുഴങ്ങി.

## 69-ാം അദ്ധ്യായം

കൃഷ്ണപ്രഭാവം ശ്രീനാരദർക്ക് പ്രത്യക്ഷമാക്കി കൊടുത്തതാണ് ഈ അദ്ധ്യായത്തിലെ വിഷയം.

ദ്വാരകാപുരിയിൽ ഭഗവാൻെറ 16108 ഭാര്യമാരും വസിക്കുന്നു ആ പുരി മനോഹരമായി അലങ്കരിച്ചിട്ടുണ്ട്- നല്ല വീതിയുള്ള തെരുവുകൾ വിവിധ നിറത്തിലുള്ള പൂക്കൾ നിറഞ്ഞ പൂന്തോട്ടങ്ങൾ, പലവിധത്തിലുള്ള പക്ഷികൾ കളിക്കുന്ന തടാകങ്ങൾ, അവയിൽ പൂത്തുവിരിഞ്ഞ താമരകൾ- കെട്ടിടങ്ങളിൽ സ്വർണ്ണത്തിലും വെള്ളിയിലും തകിട് അടിച്ചിരിക്കുന്നു. ഗൃഹപാത്രങ്ങൾ വെള്ളിയിലും സ്വർണ്ണത്തിലും ധാരാളം- ഒട്ടാകെ ഐശ്വര്യലക്ഷ്മി എല്ലാഭാഗത്തും വസിക്കുന്നുണ്ടെന്ന് തോന്നിക്കും ദ്വാരക കണ്ടാൽ.

രാജമാർഗ്ഗങ്ങളും ഊടുവഴികളും വളരെ ശുചിയായിരുന്നു. നഗരപരിപാലനം അധികൃതരുടെ ശ്രദ്ധ ആകർഷിച്ചിട്ടുണ്ടെന്ന് അത് കണ്ടാൽ തോന്നും.

ശ്രീകൃഷ്ണ ഭാര്യമാരുടെ ഗൃഹങ്ങൾ അത്യുന്നതങ്ങളായിരുന്നു. എല്ലാം ഭഗവാൻെറ കല്പന പ്രകാരം ദേവശില്പി വിശ്വകർമ്മാവ് നിർമ്മിച്ചതായിരുന്നു. എല്ലാ ഭവനിലും ശ്രീഭഗവതി വസിക്കുന്നുണ്ടെന്ന് നാരദർക്ക് ഒരോറ്റ നോട്ടത്തിൽ മനസ്സിലായി.

നാരദർ ഒരു ഗൃഹത്തിൽ പ്രവേശിച്ചു. ഗൃഹത്തിലെ തൂണുകൾ പവിഴം

പതിച്ചവയായിരുന്നു. ഉത്തരം വൈഡൂര്യം കൊണ്ടും. ചുമരു ഇന്ദ്രനീല കല്ല് പതിച്ചവയും. നിലം മിന്നുന്ന കാവി ഇട്ടുതിളങ്ങിയുമിരുന്നു. ഇരിക്കാനുള്ള ഉപകരണങ്ങൾ കസേര മുതലായവ ആനക്കൊമ്പിൽ നിർമ്മിതമായിരുന്നു. ദാസീ ദാസന്മാർ അലങ്കാര ഭൂഷിതരായിരുന്നു. അന്തർഭാഗങ്ങളിൽ മണിവിളക്കുകൾ ശോഭ വീശിയിരുന്നു. മുറികളിൽ വാസനദ്രവ്യം കൊണ്ട് സുഗന്ധം പരന്നിരുന്നു വീടിന്റെ പുറത്ത്, മയിലുകൾ പീലി വിടർത്തി ആടിക്കളിച്ചിരുന്നു.

ഭഗവാനെ ഗൃഹിണീ സമേതനായാണ് കണ്ടത്. അവർ അദ്ദേഹത്തെ വെൺചാമരം വീശി ആനന്ദിപ്പിക്കുന്നു.

നാരദരെ കണ്ടമാത്രയിൽ കൃഷ്ണൻ എഴുന്നേറ്റ് നമസ്കരിച്ച് അഞ്ജലി കൂപ്പി താനിരുന്നിരുന്ന ആസനത്തിൽ ഇരുത്തി (അതിഥി ധർമ്മം ഇന്നവിധമാണ് വേണ്ടത് എന്ന് കാണിച്ചു) പാദം കഴുകി ആ തീർത്ഥം ശിരസ്സിൽ ധരിച്ചു. പിന്നീട് മധുരസ്വരത്തിൽ പ്രഭോ! അങ്ങക്ക് ഞാൻ എന്താ വേണ്ടത് എന്ന് ചോദിച്ചു.

നാരദർ- എന്നിൽ കാണിച്ച ഈ മര്യാദ ലോകാനുശാസനത്തിന്നു വേണ്ടി മാത്രമാണ്. എന്റെ യോഗ്യതകൊണ്ടല്ല എനിക്ക് അങ്ങയുടെ പാദയുഗള ദർശനം സിദ്ധിച്ചത് ഭാഗ്യമാണ്. ഇത് എപ്പോഴും എന്റെ ഹൃദയത്തിൽ കാണുവാൻ എനിക്കു സാധിക്കേണം. ( ആഭവനം രുഗ്മിണിയുടേതാണ്) നാരദർ ഭഗവാനെ നമസ്കരിച്ചു യാത്രയായി.

പിന്നീട് സത്യഭാമയുടെ ഗൃഹത്തിൽ പ്രവേശിച്ചു അവിടെ കൃഷ്ണൻ, സത്യഭാമ, ഉദ്ധവർ ഇവരോടു കൂടി ചൂതുകളിച്ചു കൊണ്ടിരിക്കുകയായിരുന്നു എവിടെ നിന്നു വരുന്നു എന്നും മറ്റും ചോദിച്ചു പരിപൂർണ്ണന്മാരായ അങ്ങയെപോലെ ഉള്ളവർക്ക് ഈ സാധുവിനെ കൊണ്ട് എന്താണ് വേണ്ടത് എന്ന് വിനയത്തിൽ ഭഗവാൻ ചോദിച്ചു അങ്ങക്ക് ഒന്നും വേണ്ട എങ്കിലും എന്റെ ഈ ജന്മം സഫലമാക്കാൻ അങ്ങയുടെ അനുഗ്രഹം വേണം എന്നും പറഞ്ഞു.

നാരദർ ഭഗവാനെ നമസ്കരിച്ച് ഒന്നും മിണ്ടാതെ എഴുന്നേറ്റ് മറ്റൊരു വീട്ടിൽ പ്രവേശിച്ചു. ഇങ്ങിനെ അനവധി ഗൃഹങ്ങളിൽ കയറി ഇറങ്ങി ഓരോന്നിലും ഭഗവാൻ ഓരോ പ്രവൃത്തി ചെയ്തുകൊണ്ടിരിക്കുന്നതായിട്ടാണ് കണ്ടത്. കുട്ടികളോട് കളിക്കുക, കുളിക്കാൻ പോകുക, അഗ്നിഹോത്രംനടത്തുക, ദേവയജ്ഞം, പിതൃയജ്ഞം, മുതലായത് ചെയ്യിക്കുക., സന്ധ്യാവന്ദനം ചെയ്യുക., ഗായത്രീ ജപം ചെയ്യുക., കളരിപയറ്റ് മുതലായ അഭ്യസമുറകൾ ചെയ്യുക-, ആനസവാരി, കുതിരസവാരി, ഉദ്ധവാദികളോട് കാര്യാലോചന, ജലക്രീഡ, പശുദാനം, ഇതിഹാസപുരാണ ശ്രവണം, ഭാര്യയോട് നേരമ്പോക്ക് പറഞ്ഞിരിക്കുക, ധ്യാനനിരതനായിരിക്കുക, കുടുംബപരിപാലന കാര്യത്തിൽ ശ്രദ്ധാലുവായി പലതും ചെയ്തു കൊണ്ടിരിക്കുക, പുത്രീ പുത്രന്മാരുടെ വിവാഹാലോചനകൾ മറ്റുള്ളവരോടായി ആലോചിച്ചു കൊണ്ടിരിക്കുക., പെൺകുട്ടികളെ ഭർത്തൃഗൃഹങ്ങളിലേക്ക് അയക്കുക., അവരെ പിതൃ ഗൃഹത്തിലേക്ക് കൂട്ടികൊണ്ടുവരാൻ ശ്രമങ്ങൾ ചെയ്യുക., വന്ന കുട്ടികളെ സല്കരിക്കുക, കിണർ കുഴിപ്പിക്കുക., ജനപ്രീതിക്കായി പൊതുസ്ഥലത്ത് പൂന്തോട്ടം നിർമ്മിക്കുക, നായാട്ടിന്ന് പോയി പരിശുദ്ധമായ മൃഗങ്ങളെ യജ്ഞത്തിന്നായി കൊണ്ടുവരുക, രഹസ്യസങ്കേതങ്ങളിൽ വേഷച്ഛന്നനായി ചെന്ന് രഹസ്യവിവരങ്ങൾ അറിയുക. ഇമ്മാതിരി അനേകവ്യാപാരങ്ങളിൽ ഏർപ്പെട്ടതായി ഓരോ ഗൃഹത്തിലും ചെന്നപ്പോൾ

ഗൃഹനാഥൻെറ നിലയിൽ ചെയ്തുകൊണ്ടിരിക്കുന്നതായി കണ്ടു.

നാരദർ വിസ്മയത്തോടെ ഭഗവാനോട് പറഞ്ഞു.

ഭഗവാനേ യോഗേശ്വര, ബ്രഹ്മാദികൾക്കും അറിയാൻ കഴിയാത്ത അങ്ങയുടെ മായാശക്തികളെ അങ്ങയുടെ പാദസേവാവൈഭവത്താൽ ഞങ്ങൾ അറിയുന്നു, എന്നാലും പരമാർത്ഥ സ്വരൂപത്തെ അറിയുന്നില്ല. അങ്ങയുടെ പാദസേവ ചെയ്യുന്നത് കൊണ്ട്, മായ ഞങ്ങളെ മോഹിപ്പിക്കയില്ല എന്ന് വിചാരിക്കട്ടെ. എന്നാൽ അങ്ങയുടെ നാട്യം എന്നെ മോഹിപ്പിക്കുന്നു. കേൾക്കുന്നവർക്കും ഗാനംചെയ്യുന്നവർക്കും ഒരുപോലെ പരിശുദ്ധി നല്കുന്ന ഈ ചരിതം ഞാൻ ഗാനം ചെയ്തു കൊണ്ട് ലോകം മുഴുവൻ സഞ്ചരിക്കും.

ഭഗവാൻ:- എൻെറ സർവവ്യാപകതത്വത്തെ നല്ലവണ്ണം അറിയുന്ന ഭക്താ, ഞാൻ ധർമ്മം ഉപദേശിക്കുന്നു, നടത്തുന്നു, നടത്തുന്നവരെ കുറിച്ച് സന്തോഷിക്കുന്നു. ധർമ്മമാർഗ്ഗം തെറ്റാതെ ഇരിപ്പാൻ വേണ്ടി ശ്രമിക്കുന്നു. ഇങ്ങിനെ മഹാഗൃഹസ്ഥനായി ആ ധർമ്മത്തെ നടത്തുന്നു. അത് കണ്ട് ഭ്രമിക്കേണ്ട.

നാരദർ ശ്രീകൃഷ്ണ മഹിമയെ കണ്ട് ആശ്ചര്യപ്പെട്ടു. ഇപ്രകാരം ധനസമ്പാദനത്തിലും വിഷയാനുഭവത്തിലും ധർമ്മാനുഷ്ഠാനത്തിലും ശ്രദ്ധപതിപ്പിച്ച ശ്രീകൃഷ്ണ ഭഗവാനാൽ വേണ്ട വിധം സല്കരിക്കപ്പെട്ട്, ഭഗവൽ സ്മരണയോടെ ഗാനാമൃതം ആസ്വദിച്ചും കൊണ്ട് അവിടംവിട്ടു.

## 70-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ ശ്രീ കൃഷ്ണൻെറ ദിനചര്യയെന്തായിരുന്നുവെന്ന് പറയുന്നു.

പ്രാതഃകാലത്ത് കോഴികൾ കൂവുമ്പോൾ ഭഗവാൻെറ കണ്ഠങ്ങളെ കെട്ടിപിടിച്ചു കിടക്കുന്ന ഭാര്യമാർ കോഴികളിൽ ശകാരവാക്ക് പൊഴിയുന്നു. ഇത്ര നേരത്തിലെ എന്തിന്ന് കൂവണം? അവിടുന്ന് ഇപ്പോൾ എഴുന്നേറ്റു പോകുമല്ലോ ഇനി അടുത്ത രാത്രിവരെ കാത്തിരിക്കേണ്ടേ-

മന്ദമാരുതൻ, പുഷ്പവാസന, വണ്ടുകൾ ഝംകാരശബ്ദത്തോടെ പുഷ്പങ്ങൾക്ക് ചുറ്റും പറക്കുന്നു. പക്ഷികൾ ഉണർന്ന് കിലകിലശബ്ദം പുറപ്പെടുവിക്കുന്നു. ഇതെല്ലാം മഹാരാജാവിനെ ഉണർത്താനുള്ള ബന്ദികളുടെ സ്തുതി ഗീതങ്ങളോട് തുല്യപ്പെടുത്താം.

ഭർത്തൃ വിയോഗം സഹിക്കാൻ വയ്യാതെ രുഗ്മിണ്യാദിഭാര്യമാർ കൃഷ്ണൻ പെട്ടെന്ന് എഴുന്നേറ്റപ്പോൾ സങ്കടത്തിലാവുന്നു.

ബ്രാഹ്മമുഹൂർത്തം കോഴികൾ അറിയിക്കുന്നു. ഭഗവാൻ കൈ കാൽ മുഖം കഴുകി പ്രസന്നമായ അന്തഃകരണത്തോടെ ധ്യാനത്തിലിരിക്കുന്നു. മനുഷ്യനായതുകൊണ്ട് ലോകർക്ക് മാതൃകയായി പെരുമാറുന്നു.

ധ്യാനം കഴിഞ്ഞ് ശുദ്ധ ജലത്തിൽ സ്നാനം കഴിച്ച് സന്ധ്യാവന്ദനവും അഗ്നിഹോത്രവും ചെയ്തു ഗായത്രി മന്ത്രം ഉരുവിട്ട് പശുദാനം നടത്തുന്നു. 13084 പശുക്കളെയാണ് ദാനം ചെയ്യുക. പിന്നീട് ഗോ ബ്രാഹ്മണരെ നമസ്കരിച്ച്, കർമ്മസമർപ്പണം ചെയ്ത്, ആത്മവിഭൂതികളായ മംഗലപദാർത്ഥങ്ങളെ സമർപ്പിച്ച്, പീതാംബരം ധരിച്ച്, ശ്രേഷ്ഠപദാർത്ഥങ്ങളെ ദർശിക്കേണമെന്ന മനുസ്മൃതിവാക്യമനുസരിച്ച് നെയ്യ്, കണ്ണാടി, പശു,കാള ബ്രാഹ്മണൻ ഉപാസ

നമൂർത്തി ഇവരെ ശ്രദ്ധയോടെ നോക്കുന്നു. പിന്നീട് സർവ്വവർണ്ണക്കാരുടെയും ക്ലേശങ്ങൾ അറിഞ്ഞ് അതിന്ന് പരിഹാരം നിശ്ചയിക്കുന്നു. അനന്തരം ബ്രാഹ്മണർക്കും പ്രജകൾക്കും ഭാര്യമാർക്കും ക്രമപ്രകാരം മാലാ ചന്ദനം താംബൂലം മുതലായവ വിതരണം ചെയ്തു താനും അവസാനം അനുഭവിക്കുന്നു.

ശേഷം ആഹാരം കഴിച്ച്, തേരിൽ കയറി സാരഥിയെ തട്ടികൊടുത്ത് ഉത്സാഹപ്പെടുത്തി, ഉദ്ധവരോടുകൂടി പ്രജാസഭക്ക് എഴുന്നെള്ളുന്നു. സ്ത്രീകൾ ഭഗവാൻെറ ഈ പോക്ക് കടക്കൺ കൊണ്ട് നോക്കി ഭഗവാനെ യാത്ര അയക്കുന്നു.

ഇങ്ങിനെ എല്ലാ ഗൃഹങ്ങളിൽ നിന്നും പുറപ്പെടുന്ന ഭഗവാൻ അവസാനം സഭയിലെത്തുമ്പോൾ ഒരു കൃഷ്ണൻ മാത്രമായി അവശേഷിക്കുന്നു സഭയുടെ അഗ്രാസനത്വം അവിടുന്നു സ്വീകരിക്കുന്നു.

നർത്തകർ, വിദൂഷകർ, നടന്മാർ മുതലായവർ കലകളെ പ്രദർശിപ്പിച്ച് സദസ്സിൽ വല്ല അരസവുമുണ്ടെങ്കിൽ അത് ഇല്ലാതാക്കുന്നു.

ഒരു ദിവസം അപരിചിതനായ ഒരാൾ സഭയിൽ വരുകയുണ്ടായി.

ആ ആൾ ജരാസന്ധൻ എന്ന ദുഷ്ടനായ രാജാവ് ബന്ധനത്തിൽ വെച്ചിരിക്കുന്ന ചെറുകിടരാജാക്കന്മാരുടെ ദൂതനായിരുന്നു. അവൻ ആ രാജാക്കന്മാരുടെ ദുഃഖ കഥ ശ്രീകൃഷ്ണനെ അറിയിച്ചു. കഴിയുന്ന വേഗത്തിൽ നിവൃത്തിമാർഗ്ഗം തരേണമെന്നും പ്രാർത്ഥിച്ചു.

ജരാസന്ധൻ ദിഗ്വിജയത്തിന്ന് പുറപ്പെട്ടപ്പോൾ വഴങ്ങാത്ത രാജാക്കന്മാരാണ് ബന്ധനത്തിൽ കിടക്കുന്നത്. അവർ അങ്ങയെ ശരണം പ്രാപിച്ചിരിക്കുന്നു. ഇതുവരെ അങ്ങയെ ശരണം പ്രാപിക്കാത്തത് കൊണ്ടാണ് ഈ ദുഃഖങ്ങളെല്ലാം അനുഭവിക്കേണ്ടിവന്നത് എന്ന് അവർ പറയുന്നു. ഭാര്യപുത്ര ധനാദികളുടെ വലയിൽ പെട്ട് രാജസുഖത്തിൽ മോഹിച്ച് ജീവിക്കുമ്പോൾ അങ്ങയെ മറന്നുപോയി. അതാണ് ദുഃഖ കാരണം എന്ന് അവർ പറയുന്നു.

10000 ആനകളുടെ ശക്തിയുള്ള ജരാസന്ധൻ സിംഹം പെണ്ണാടുകളെ എന്നപോലെ അവരെ രാജസന്നിധിയിൽ തടവിൽ വെച്ചിരിക്കുന്നു. അവൻ 17 പ്രാവശ്യം അങ്ങയാൽ തോല്പിക്കപ്പെട്ടു 18-ാമത്തെ പ്രാവശ്യം അങ്ങ് പേടിച്ചോടി പോയപോലെ അവനെ തോന്നിപ്പിച്ചു. എന്തു കാരണത്താലാണോ അങ്ങ് ഈ നാടകം അഭിനയിച്ചത്? ശേഷം അവന്ന് അഹങ്കാരം വർദ്ധിച്ചിരിക്കുന്നു. അതിന്നുശേഷം അങ്ങയുടെ ഭക്തരായ ഈ രാജാക്കന്മാരെ വിദ്വേഷഭാവത്തോടെ ദ്രോഹിക്കുന്നു. അങ്ങ് യുക്തി യുക്തം പ്രവൃത്തിക്കേണം.

ഈ സമയം ലോകശുഭകാംക്ഷിയായ ശ്രീനാരദരും അവിടെ എത്തി. ഭഗവാൻ എഴുന്നേറ്റ് നാരദരെ ദണ്ഡനമസ്കാരം ചെയ്ത് സ്വീകരിച്ചു.

ത്രിലോക സഞ്ചാരിയായ നാരദരോട് വർത്തമാനം ചോദിച്ചു.

നാരദർ- സകലഭൂതങ്ങളുടേയും ഹൃദയത്തിൽ നിന്തിരുവടി ഇരിക്കുന്നതിനാൽ എല്ലാം അങ്ങക്ക് അറിയാം. എങ്കിലും, പ്രപഞ്ചനാടകത്തിന്നനുസരിച്ച് ചോദിച്ച ചോദ്യങ്ങൾക്ക് ഉത്തരം പറയാം. അങ്ങയുടെ പിതാവായ വാസുദേവൻെറ സഹോദരി കുന്തിയുടെ പുത്രൻ യുധിഷ്ടിര മഹാരാജാവിൻെറ ആഗ്രഹത്തെ അറിയിക്കാം. അദ്ദേഹം ചക്രവർത്തി പദം കാംക്ഷിച്ച് ഏറ്റവും ഉൽകൃഷ്ഠമായ രാജസൂയയാഗം ചെയ്വാൻ ഒരുമ്പെടുന്നു. അങ്ങയുടെ അനുഗ്രഹം

അദ്ദേഹം ആവശ്യപ്പെടുന്നു. അങ്ങ് അവിടെ സന്നിധാനം ചെയ്ത് അദ്ദേഹത്തിന്റെ ആഗ്രഹപൂർത്തിവരുത്തികൊടുക്കേണം.

സ്വർഗ്ഗത്തിൽ മന്ദാകിനി, പാതാളത്തിൽ ഭോഗവതി, ഭൂലോകത്തിൽ ഗംഗ എന്ന ത്രിവിധനാമങ്ങളിൽ ഒഴുകുന്ന അങ്ങയുടെ പാദോദകയശസ്സ് സകലലോകങ്ങളേയും പരിശുദ്ധമാക്കുന്നു ആ പാദോദകത്തിന്റെ ഉടമയായ അങ്ങയുടെ സാന്നിദ്ധ്യം അവശ്യം വേണം.

ഇതുകേട്ട് സദസ്യരായ യദുപ്രവരന്മാർ ജരാസന്ധവധം നിർത്തിവെക്കാൻ പാടില്ല. അതിന്നു മുൻഗണന കൊടുക്കേണമെന്ന് ആവശ്യപ്പെട്ടു. അപ്പോൾ തന്റെ മന്ത്രിസത്തമൻ ഉദ്ധവരോട് അഭിപ്രായം ചോദിച്ചു. ഉദ്ധവർ ഭഗവൽ കല്പനയെ വിനയത്തോടെ സ്വീകരിച്ച് മറുപടി പറഞ്ഞു.

## 71-ാം അദ്ധ്യായം

ഉദ്ധവർ പറഞ്ഞു. രാജസൂയം നടത്തേണമെങ്കിൽ രാജാക്കന്മാരെ എല്ലാം കീഴ്പ്പെടുത്തേണം. ജരാസന്ധൻ ബലവാനാണ്. അവനെ ജയിച്ചാലെ രാജസൂയം നടത്താൻ കഴിയൂ. അവൻ അനേകം രാജാക്കന്മാരെ ബന്ധനസ്ഥരാക്കി വെച്ചിരിക്കുന്നു- അവരുടെ കുടുംബാദികൾ അങ്ങ് മറ്റ് ദുഷ്ടന്മാരെ സംഹരിച്ച മാതിരി ഇവനേയും ഹനിക്ക്മെന്ന്പറഞ്ഞ് പാട്ടുണ്ടാക്കി കുട്ടികളെ ഉറക്കുമ്പോൾ പാടി സാന്ത്വനപ്പെടുത്തുന്നു. അവന്ന് 100 അക്ഷൗഹിണി സൈന്യമുണ്ട്. പാവപ്പെട്ട അവരെ നശിപ്പിക്കുന്നത് ശരിയല്ല. അവരുടെ കുടുംബാദികൾ അരക്ഷിതരാകും. അതുകൊണ്ട് അവനോട് ദ്വന്ദ്വയുദ്ധം ആവശ്യപ്പെട്ടു അവനെ നിഗ്രഹിക്കേണം.

ഭീമനും അവനും തുല്യബലവാന്മാരാണ് ഭീമൻ ദ്വന്ദ്വയുദ്ധം ചെയ്യട്ടെ ജരാസന്ധൻ ബ്രാഹ്മണ ഭക്തനാണ്. ഭീമൻ ബ്രാഹ്മണ വേഷത്തിൽ ചെന്ന് ദ്വന്ദ്വയുദ്ധഭിക്ഷയാചിച്ചാൽ അവൻ അതിന്ന് സമ്മതിക്കും. അങ്ങയുടെ സാന്നിദ്ധ്യമുണ്ടായാൽ ഭീമൻ ജയിക്കും. അപ്പോൾ ശത്രുവിനെ നശിപ്പിച്ചുവെന്ന ഖ്യാതി അങ്ങക്കും യുധിഷ്ഠിരന്ന് രാജസൂയയാഗ സൗകര്യവും രാജാക്കന്മാർക്ക് ബന്ധനമോചനവും എല്ലാം ഒരേ സമയത്ത് സാദ്ധ്യമാകും എന്ന് പറഞ്ഞു.

ഭഗവാൻ ഈ അഭിപ്രായം സ്വീകരിച്ചു ഇന്ദ്രപ്രസ്ഥത്തേക്ക് യാത്രപുറപ്പെട്ടു. നാരദമുനി സന്തോഷിച്ചു. ദൂതനോട് സമാധാനവാക്ക് പറഞ്ഞ് തിരിച്ചയച്ചു.

ഭഗവാൻ അച്ഛനമ്മമാരോട് വിടവാങ്ങി ഭാര്യമാരോടുകൂടി യാത്രചെയ്തു.

യുധിഷ്ഠിരൻ ഭഗവാന്റെ വരവ് അറിഞ്ഞ് ബന്ധുക്കളോടും മന്ത്രിമാരോടും കൂടി ചെന്ന് എതിരേറ്റു സ്വീകരിച്ചു. അദ്ദേഹം കൃഷ്ണനെ ആലിംഗനം ചെയ്തു നിർവൃതി അടഞ്ഞു. കൃഷ്ണൻ ധർമ്മപുത്രരെ നമസ്കരിച്ചു. ബ്രാഹ്മണർ വൃദ്ധന്മാർ മുതലായവരേയും നമസ്കാരാദികൾ കൊണ്ടു സന്തോഷപ്പെടുത്തി.

പുരുഷന്മാരെപോലെ സ്ത്രീകളും ഭഗവാന്റെ വരവ് മണത്തറിഞ്ഞ് നേരത്തെ ഗൃഹജോലികൾ ചെയ്ത് സൗധാഗ്രങ്ങളിൽ കയറി കാത്തിരുന്നു.

സ്ത്രീകൾ അന്യോന്യം പറഞ്ഞു- കൃഷ്ണന്റെ ഭാര്യമാർ പുണ്യവതികളാണ്. ജന്മാന്തരത്തിൽ എന്തുചെയ്തിട്ടാണല്ല ഈ അവസ്ഥ പ്രാപിച്ചത്. സുകൃതം ചെയ്തവർക്കേ ഇങ്ങനെ ഉള്ള ഭർത്താക്കന്മാരെ കിട്ടുകയുള്ളു.

പട്ടണവാസികൾ ഭഗവാനെ വഴിയിൽ പല വിധ മംഗളപദാർത്ഥങ്ങൾ കാഴ്ചവെച്ച് സ്വീകരിച്ചു. അന്തഃപുരസ്ത്രീകളും ഭഗവാനെ പലവിധ പുഷ്പ മാല്യങ്ങൾ കൊണ്ട് വരവേറ്റു. കുന്തീദേവി ദ്രൗപദീദേവിയോടു കൂടിവന്ന് ഭഗവാനെ എതിരേറ്റു. ഭഗവാൻ അടുത്തു വന്നപ്പോൾ പുത്രവാത്സല്യത്തോടെ ആലിംഗനം ചെയ്തു. ഭഗവാൻ പിതൃസഹോദരിയെ പിതാവിന്ന് തുല്യമായി വന്ദിച്ചു.

ധർമ്മപുത്രർ പരിഭ്രമം കൊണ്ട് ക്രമാക്രമങ്ങളെ മറന്ന് എന്തെല്ലാമോ പ്രവൃത്തിച്ചു. ഇതാണ് ഭക്തിവർദ്ധിച്ചാൽ ഉള്ള സ്ഥിതി. സ്ത്രീകൾ വിനയപൂർവം നമസ്കരിച്ചു.

കുന്തീദേവിയുടെ കല്പനപ്രകാരം കൃഷ്ണൻെറ ഭാര്യമാരെ പാഞ്ചാലി വേണ്ടവിധം വസ്ത്ര മാല്യാദികൾ കൊടുത്ത് ഉപചരിച്ചു.

ധർമ്മപുത്രരുടെ ആവശ്യപ്രകാരം കൃഷ്ണൻ കുടുംബസമേതം അവിടെ കുറേ മാസക്കാലം താമസിച്ചു. ആ കാലത്തൊക്കെയും അർജ്ജുനനോട് ചേർന്ന് പലവിധ വിനോദ ക്രീഡകൾ ചെയ്ത് സന്തോഷമായി ദിവസങ്ങൾ നയിച്ചു.

## 72-ാം അദ്ധ്യായം

ഒരു ദിവസം യുധിഷ്ഠിരൻ സഭയിൽവെച്ച് കൃഷ്ണനോട് പറഞ്ഞു അങ്ങയുടെ അംശാദിഭൂതന്മാരായ ഇന്ദ്രാദി ദേവന്മാരെ സന്തോഷിപ്പിക്കുവാൻ രാജസൂയമെന്ന ഉൽകൃഷ്ഠയാഗം നടത്താനാലോചിക്കുന്നു. അത് ഞങ്ങൾക്ക് സാധിപ്പിച്ചുതരേണം.

നിന്തിരുവടിയുടെ പാദകമലങ്ങളെ യാതൊരുവർ ദേഹംകൊണ്ടും മനസ്സുകൊണ്ടും നാമോച്ചാരണം കൊണ്ടും സേവിക്കുന്നുവോ അവർക്ക് എല്ലാ കാര്യങ്ങളും അനായാസേന സാദ്ധ്യമാകുന്നു. നിന്തിരുവടിയെ ഭജിക്കുന്നവരുടെ മഹിമയേയും ഭജിക്കാത്തവരുടെ സ്ഥിതി ഭേദത്തേയും പ്രത്യക്ഷമായി കാട്ടിത്തരുവാൻ കരുണയുണ്ടാകേണം.

ഭഗവാൻ:- അങ്ങയുടെ പരിശ്രമം ഏറ്റവും നന്നായിരിക്കുന്നു. അങ്ങക്ക് എല്ലാം സാധിക്കുമാറാകട്ടെ.

ഇപ്പോൾ ഭരണാധികാരികളായ സകല രാജാക്കന്മാരേയും ജയിക്കേണം ഭൂമിയെ സ്വാധീനത്തിലാക്കേണം അതിന്നു വേണ്ട ശക്തി അങ്ങക്കുണ്ട്. അങ്ങയുടെ സഹോദരന്മാർ ഇന്ദ്രാദിദേവന്മാരുടെ സന്താനങ്ങളാണ്. അവർ പ്രാപ്തരാണ്. അങ്ങ് അജിതേന്ദ്രിയനായ എന്നെ കൂടെ ജയിച്ചിരിക്കുന്നു. ഇനി അങ്ങക്ക് ആരെ ജയിക്കാൻ സാധിക്കയില്ല? എന്നെ ആശ്രയിച്ചിരിക്കുന്നവർക്ക് ഒരു കഴിവുകേടും ഉണ്ടാവില്ല എൻെറ പിൻബലമുണ്ടെന്നുള്ള ഉറപ്പോടെ ശ്രമിച്ചുകൊൾക.

ധർമ്മപുത്രർ സന്തോഷിച്ചു. അനുജന്മാരെ ദിഗ്വിജയത്തിന്നായി നാനാദിക്കിലേക്കും അയച്ചു. അവർ അനവധി ധനം ശേഖരിച്ചു വന്നു. ധർമ്മപുത്രർക്ക് അജാത ശത്രു എന്നപേർ നേടികൊടുത്തു.

ജരാസന്ധൻ ബാക്കിയുണ്ട് എന്ന് ഓർമ്മിച്ചപ്പോൾ അവനെ നേരിടേണ്ടത് എവ്വിധം എന്നതിനെ പറ്റി ആലോചിച്ചു. കൃഷ്ണൻ, ഉദ്ധവർ പറഞ്ഞ മാർഗ്ഗം തന്നെ സ്വീകരിച്ചു കൃഷ്ണൻ ഭീമാർജ്ജുനന്മാരോടുകൂടി ബ്രാഹ്മണവേഷ

ത്തിൽ ബൃഹദ്രഥപുത്രനായ ജരാസന്ധൻെറ രാജധാനിയായ ഗിരിവ്രജത്തേക്ക് ചെന്നു.

അവർ ജരാസന്ധൻെറ മുമ്പിൽ ചെന്ന് ഈ വിധം പറഞ്ഞു.

അങ്ങ് മഹാദാനശിലനാണ്. ദാനശീലർക്ക് ദാനം ചെയ്‌വാൻ പാടില്ലാത്തത് എന്താണെന്നുള്ളത്? നശിച്ചുപോകുന്ന ദേഹം കൊണ്ട് സുഖമായിരിക്കുന്ന കാലത്ത് സജ്ജനങ്ങളാൽ കീർത്തിക്കപ്പെടുവാൻ യോഗ്യമായ യശസ്സിനെ സമ്പാദിക്കാത്തവൻ നിന്ദ്യൻ. ഹരിച്ചന്ദ്രൻ, രന്തിദേവൻ, ശിബിചക്രവർത്തി, മഹാബലി മുതലായവർ അത്ഥിസല്കാരത്തിൽ കൂടെ ശാശ്വതകീർത്തിനേടിയവരാണല്ലോ-

ജരാസന്ധൻ ഇവരുടെ ശരീരപ്രകൃതി കൈകൾ അതിലെ തഴമ്പ് ഇവ സൂഷിച്ചു നോക്കി ഇവർ ബ്രാഹ്മണരല്ല ക്ഷത്രിയരാണ് എന്ന് ബലമായി സംശയിച്ചു അവരെ മുമ്പെവിടേയോ വെച്ച് കണ്ടിട്ടുണ്ട് എന്നും തോന്നി.

“എന്നാൽ ഇവർ ചോദിച്ചത് പ്രാണനായാലും ഞാൻ കൊടുക്കും. മഹാബലി, യാചകൻവിഷ്ണുവാണെന്നും വഞ്ചിക്കാൻ വന്നതാണെന്നും ഗുരു പ്രവചിച്ചിട്ടും, അത് കൂട്ടാക്കാതെ വരദാനം ചെയ്ത് തൻെറ കീർത്തി ഉറപ്പിച്ചു. അതുകൊണ്ട് ഞാനും എന്തു ചോദിച്ചാലും കൊടുക്കും”.

അവൻ പറഞ്ഞു. എന്താ വേണ്ടത് പറയൂ? ശിരസ്സ് വേണമെങ്കിലും ഞാൻ തരും.

കൃഷ്ണൻ:- ശരി, ഞങ്ങൾ ചോദിച്ചത് തരാമെങ്കിൽ, ഞങ്ങൾ ചോദിക്കുന്നത് ദ്വന്ദ്വയുദ്ധമാണ് ഞങ്ങൾ ബ്രാഹ്മണരല്ല ക്ഷത്രിയരാണ്. ഇയാൾ ഭീമൻ. ഇവൻ അർജ്ജുനൻ. ഞാൻ യാദവകൃഷ്ണൻ.

ജരാസന്ധൻ ഇതു കേട്ടു ചിരിച്ചു. നിങ്ങൾ ബുദ്ധിഹീനരാണ്. എത്രയോ ബലമുള്ള എന്നോട് ദ്വന്ദ്വയുദ്ധം ആവശ്യപ്പെട്ടുവല്ലോ. നിങ്ങൾക്ക് അതാണ് വേണ്ടത് എങ്കിൽ അതുതരാം.

നീ ഭീരുവാണ്, എന്നെ പേടിച്ചോടിയവൻ. അവൻ അർജ്ജുനൻ കുട്ടിയാണ്. വയസ്സുകൊണ്ടും ബലംകൊണ്ടും താണവൻ. ഭീമൻ തരക്കേടില്ല. കാഴ്ചക്കു മതിയായവനാണെന്ന് തോന്നുന്നു. അവനോട് പോരിടാം.

രണ്ടു ഗദ കൊണ്ടുവന്ന് വെപ്പിച്ചു. ജരാസന്ധനും ഭീമനും ഓരോ ഗദ എടുത്തു. പോര് തുടങ്ങി ഗദകൾ മുട്ടി. ഇടിവെട്ടും പോലെ ഗദ ശബ്ദം മുഴങ്ങി. ഗദകൾ പൊട്ടി പിന്നെ കൈകൾ മാത്രമായി. 2 പേർക്കും ജയാപജയം ഇല്ല. പകലിൽ യുദ്ധം രാത്രി ജരാസന്ധൻെറ രാജധാനിയിൽ മിത്രങ്ങളെപോലെ താമസം. ഇങ്ങിനെ 27 ദിവസം ഈ യുദ്ധം തുടർന്നു.

ഒടുവിൽ ഭീമൻ കൃഷ്ണനോട് ഇവനെ തോല്പ്പിക്കാൻ കഴികയില്ല എന്ന് തീർത്തുപറഞ്ഞു ശ്രീകൃഷണൻ ഇത് കേട്ട് ഭീമനെ തലോടി ആശ്വാസം കൊടുത്തു ശക്തിയും ഏറ്റി ധൈര്യം കൊടുത്തു. യുദ്ധം ആരംഭിച്ചു.

ഭഗവാൻ ഒരു കഷണം മരത്തിൻെറ കവർചമുള്ള കൊമ്പ് കയ്യിലെടുത്ത് അതിനെ രണ്ടായി ചീന്തികാണിച്ചുകൊടുത്തു. ഒരു കഷണത്തിൽ 2 കവർചങ്ങൾ ഉള്ളതായിരുന്നു കൊമ്പ്. ഭീമൻ കാര്യം മനസ്സിലാക്കി. 2 കവർചങ്ങൾ 2 കാലുകൾ എന്ന സങ്കല്പം. ജരാസന്ധൻെറ ഒരു കാൽ ബലമായി ചവിട്ടി മറ്റേകാലിനെ വലിച്ച് ചീന്തി രണ്ടായി പിളർന്നിട്ടു 2 ഭാഗമാക്കി- ജരാസന്ധൻ

അതോടെ മരണമടഞ്ഞു.

അനന്തരം അവൻെറ പുത്രൻ സഹദേവനെ മഗധരാജാവായി അഭിഷേകം ചെയ്തു. ദുഷ്ടനിഗ്രഹം ചെയ്യേണമെന്നുമാത്രമാണ് ഭഗവദുദ്ദേശം. അല്ലാതെ അവനെ കൊന്ന് അവൻെറ രാജ്യത്തെ പിടിച്ചടക്കേണമെന്നല്ല.

അതിന്നു ശേഷം അവൻ ബന്ധനസ്ഥനാക്കിയ രാജാക്കന്മാരെ എല്ലാം വിടുവിച്ചു.

## 73-ാം അദ്ധ്യായം

ജരാസന്ധൻ യുദ്ധത്തിൽ പിടിച്ച് ബന്ധനത്തിൽവെച്ച രാജാക്കന്മാർ 20,800 പേർ ആയിരുന്നു അവർക്ക് പാകം പോലെ ആഹാരം കുളി വസ്ത്രം വളരെ കാലമായി ഇല്ലാതിരുന്നതിനാൽ അവരെല്ലാം ശോഷിച്ച് ജീവശവങ്ങൾ പോലെ ആയിതീർന്നിരുന്നു. അവർക്കെല്ലാം വേണ്ടപോലെ ആഹാരവും വസ്ത്രവും മറ്റും കൊടുത്ത് സന്തോഷപ്പെടുത്തി. അവർ ഭഗവാനെ ചെന്ന് കണ്ട് നമസ്കരിച്ച് നന്ദിപ്രകടിപ്പിച്ചു. ഭഗവാൻ 4 കൈകളോടെ അവർക്ക് ദർശനം കൊടുത്തു ആ കാരുണ്യ വിഗ്രഹത്തെ കണ്ണുകൾ കൊണ്ട് പാനം ചെയ്തു നാവുകൾ കൊണ്ടു നക്കി രസം അനുഭവിക്കുന്നപോലേയും മൂക്കുകൊണ്ട് വാസിച്ചും കൈകൾ കൊണ്ട് ആലിംഗനം ചെയ്യുന്നപോലേയും അവർ സങ്കല്പിച്ചു അവർ അഞ്ജലി ബന്ധിച്ച് സ്തുതിച്ചു.

ഞങ്ങളുടെ രാജ്യാദിഭോഗങ്ങളെ അപഹരിച്ച ജരാസന്ധൻ ഞങ്ങൾക്ക് ഉപകാരമാണ് ചെയ്തത്. അങ്ങയുടെ അനുഗ്രഹസമ്പാദനത്തിന്ന് വഴിവെച്ചു ഞങ്ങൾ ഐശ്വര്യമദം കൊണ്ട് അഹങ്കാരികളായി ഇരിക്കുകയായിരുന്നു. ഞങ്ങൾ അന്യോന്യം കലഹിച്ച് ഏകഛത്രാധിപതിയാവാൻ ഓരോരുത്തരും ശ്രമിച്ചു. ഞങ്ങളുടെ ഐശ്വര്യം പോയപ്പോഴാണ് ഞങ്ങൾക്ക് വിവേകമുദിച്ചത്. അതുകൊണ്ട് ഇഹപരസുഖങ്ങൾ ഇനി വേണ്ട- ഇപ്പോൾ വിരക്തി വന്നിരിക്കുന്നു. ഇനി ജനനമരണ ക്ലേശത്തിന്ന് ഞങ്ങളെ അടിമപ്പെടുത്തരുത്. അങ്ങയുടെ പാദഭക്തി ഉണ്ടാവാൻ ഞങ്ങളെ അനുഗ്രഹിക്കേണം- അങ്ങക്ക് നമസ്കാരം നമസ്കാരം നമസ്കാരം.

കൃഷ്ണായ വാസുദേവായ
ഹരയേ പരമാത്മനേ
പ്രണത ക്ലേശ നാശായ
ഗോവിന്ദായ നമോ നമഃ

ഭഗവാൻ പറഞ്ഞു" രാജാക്കന്മാരെ ഇന്നുമുതൽ നിങ്ങൾക്ക് എന്നിൽ ഇളക്കമില്ലാത്ത ഭക്തി ഉണ്ടാവും. നിങ്ങൾ പറഞ്ഞത് ശരിയാണ്- ഐശ്വര്യം- ശ്രീമദം അനർത്ഥം ചെയ്യും കാർത്തവീര്യ രാജാവ് ജമദഗ്നിയുടെ കാമധേനുവിനെ അപഹരിച്ചതിനാൽ പരശുരാമനാൽ വധിക്കപ്പെട്ടു നഹുഷൻ ഇന്ദ്രസ്ഥാനം പ്രാപിച്ച് ഐശ്വര്യവാനായപ്പോൾ ഇന്ദ്രാണിയുടെ സംഗം മോഹിച്ച് സപ്തഷികളെ കൊണ്ട് തണ്ട് ചുമപ്പിച്ച് അവരുടെ ശാപം ഏറ്റ് പെരുമ്പാമ്പായി. വേനൻ ഐശ്വര്യതിമിരിനാൽ അനീശ്വരമനസ്ഥിതനായി ബ്രാഹ്മണ ശാപം ഏറ്റ് ഭസ്മീകരിക്കപ്പെട്ടു ബലവാനായ രാവണൻ സീതയെ കാംക്ഷിച്ച് രാമനാൽ വദ്ധ്യനായി നരകാസുരൻ ഐശ്വര്യമദത്താൽ ഇന്ദ്രൻെറ മാതാവായ അദിതി

യുടെ കുണ്ഡലങ്ങൾ അപഹരിച്ചതിനാൽ എന്നാൽ കൊല്ലപ്പെട്ടു. ഇങ്ങിനെ എത്രയെത്രയോപേർ ഐശ്വര്യവലയത്തിൽ കിടന്ന് ആപത്തിനെ അഭിമുഖീകരിക്കേണ്ടി വന്നിട്ടുണ്ട്- അതുകൊണ്ട് അർത്ഥം അനർത്ഥമാണ്.

നിങ്ങൾ ഇക്കാണുന്നതെല്ലാം നശ്വരമാണെന്നറിഞ്ഞ് പുണ്യയാഗാദികൾ ചെയ്തും നാമജപാദികൾ ചെയ്തും കുലധർമ്മമായ പ്രജാപരിപാലനം ധർമ്മപ്രകാരം ചെയ്തും ജീവിക്കുവിൻ. ഗൃഹസ്ഥാശ്രമത്തിലിരുന്ന് സൽപ്രജകളെ ഉല്പാദിപ്പിക്കുവിൻ. ആത്മസ്വരൂപനായ എന്നിൽ തന്നെ മനസ്സുറപ്പിച്ച് ജീവിതം തുടരുകയും ശരീരനാശാനന്തരം എന്നിൽ വന്ന് ചേരുകയും ചെയ്യുവിൻ."

അവർക്ക് വേണ്ട ഉപചാരാദികൾ ചെയ്യുവാൻ സഹദേവനെ ഏൽപിച്ചു. അവരെ, അലങ്കരിച്ച രഥങ്ങളിൽ കയറ്റി അവരവരുടെ ഗൃഹങ്ങളിലേക്ക് ഭഗവാൻ അയച്ചു.

ഭഗവാൻ അനന്തരം ഭീമാർജ്ജുനൻമാരോടുകൂടി ഇന്ദ്രപ്രസ്തത്തിലേക്ക് പുറപ്പെട്ടു. സഹദേവൻ ഭഗവാനെ നമസ്കരിച്ച് അനുഗ്രഹം വാങ്ങി.

മോചിക്കപ്പെട്ട രാജാക്കൻമാർ അവരവരുടെ രാജ്യങ്ങളിൽ ചെന്നു ഭഗവൽ ലീലകളെ പ്രജകളെ അറിയിച്ചു.

കൃഷ്ണൻ ഇന്ദ്രപ്രസ്തത്തിലെത്തി യുധിഷ്ഠരരെ കണ്ട് വിവരമെല്ലാം പറഞ്ഞു. അദ്ദേഹം പ്രേമാധിക്യം നിമിത്തം ആനന്ദബാഷ്പം തൂകി.

## 74-ാം അദ്ധ്യായം

യുധിഷ്ഠരർ ഭഗവാനെ സ്തുതിച്ചു. അവിടുന്ന് സർവ്വലോകനിയന്താവാണ്, ദേഹഭാവന ഭേദഭാവന ഇവ ഇല്ലാത്ത ആളാണ്. അങ്ങ് പ്രവർത്തിക്കുന്നതെല്ലാം ലോകാനുഗ്രഹത്തിനു വേണ്ടിയാണ്.

പിന്നീട് കൃഷ്ണസമ്മതത്തോടെ രാജസൂയയാഗം നടത്താൻ വേദജ്ഞരും യോഗ്യരുമായ ബ്രാഹ്മണരെ ഏർപ്പാട് ചെയ്തു. കർമ്മികളെ നിശ്ചയിച്ചു: ദ്വൈപായനൻ, ഭരദ്വാജൻ, ഗൗതമൻ, വസിഷ്ഠൻ, ച്യവനൻ, വിശ്വാമിത്രൻ കശ്യപൻ മുതലായവരെ കൂടാതെ ദ്രോണർ, ഭീഷ്മർ, കൃപർ, ധൃതരാഷ്ടർ എന്നിവരേയും ക്ഷണിച്ചു.

യാഗഭൂമിയെ സ്വർണ്ണക്കൊഴുകൊണ്ട് ഉഴുതു. ധർമ്മപുത്രൻ വിധിപ്രകാരം ദീക്ഷിച്ചു. യാഗപാത്രങ്ങൾ എല്ലാം സ്വർണ്ണമായിരുന്നു. ഇന്ദ്രാദിദിക്പാലൻമാർ ശിവൻ ബ്രഹ്മാവ് സിദ്ധൻമാർ ഗന്ധർവ്വൻമാർ വിദ്യാധരൻമാർ അനേകം പ്രമുഖരാജാക്കൻമാർ മുനികൾ യക്ഷൻമാർ രക്ഷസ്സുകൾ പക്ഷികൾ കിന്നരൻമാർ ചാരണന്മാർ മുതലായവർ ആഗതരായി. കൃഷ്ണസഹായം ഉള്ളവർക്ക് എന്ത് തന്നെ നടക്കില്ല.

പണ്ട് ദേവകൾ വരുണനെ എന്ന പോലെ യുധിഷ്ഠിര രാജാവിനെ വിധിപ്രകാരം യജിപ്പിച്ചു. സോമരസം കൊണ്ട് യുധിഷ്ഠിരൻ ഋത്വിക്കുകളേയും യോഗ്യൻമാരേയും പൂജിച്ചു.

സദസ്സിൽ നിന്ന് ഒരാളെ സദസ്സിൻെറ പ്രതിനിധിയായി നിശ്ചയിക്കണമെന്ന സമ്പ്രദായപ്രകാരം ആരേയാണ് വേണ്ടത് എന്ന ആലോചന വന്നു. പലരും പലരേയും അഭിപ്രായപ്പെട്ടു. കൂട്ടത്തിൽ സഹദേവൻ ദേശകാലധന ഐശ്വര്യങ്ങളുടെ അധിഷ്ഠാനമൂർത്തിയായ കൃഷ്ണൻ തന്നെ ഉചിതനായ ആൾ എന്ന്

പറഞ്ഞു. എല്ലാ യാഗങ്ങളും അഗ്നിയും ആഹുതികളും മന്ത്രങ്ങളും കർമ്മ ങ്ങളും അവിടുത്തെ സ്വരൂപമാണ്. അതിനാൽ എല്ലാമായി വിളങ്ങുന്ന ഭഗവാൻ കൃഷ്ണനെ പൂജിച്ചാൽ എല്ലാവരും തൃപ്തരാകും.

(സർവ ഭൂതാത്മാവായി വിളങ്ങുന്നവൻ ഈ കൃഷ്ണൻ തന്നേയാണ് ദാന ഫലംകാംക്ഷിക്കുന്നവൻ, ശ്രീകൃഷ്ണനായിക്കൊണ്ടുതന്നെ ദാനംചെയ്യേണം)

സജ്ജനങ്ങൾ ഈ വാക്ക് കേട്ടു സന്തോഷിച്ചു. [സർവ്വം വിഷ്ണുമയം ജഗത്; സർവ്വം ഖല്വിദം ബ്രഹ്മ: എന്ന ശ്രുതികളുടെ അർത്ഥമാണ് മേൽ പറഞ്ഞതിൻെറ താൽപര്യം]

ശ്രേഷ്ഠൻമാരായ ബ്രാഹ്മണരും മറ്റുസഭാവാസികളും സഹദേവഭാഷിതം കേട്ടു സാധുവാദം ചെയ്തു. യുധിഷ്ഠിരൻ ജനഹിതം അറിഞ്ഞ് ശ്രീകൃഷ്ണ ഭക്തിയിൽ മുഴുകി. കൃഷ്ണനെ അഗ്രാസനപൂജ സ്വീകരിക്കാൻ ക്ഷണിച്ചു.

കൃഷ്ണപാദക്ഷാളനം താനും പാഞ്ചാലിയും മറ്റുകുംടുംബാംഗങ്ങളും ചെയ്ത് ആ ജലം ഭക്തിപൂർവ്വം ശിരസ്സിൽ ധരിച്ചു. ഭഗവാനെ പീതാംബര ങ്ങൾ ധരിപ്പിച്ചു. വേണ്ട ആഭരണങ്ങളും.

ധർമ്മപുത്രരും സഹോദരും ആനന്ദബാഷ്പം പൊഴിച്ചു. പൊതുജനങ്ങൾ ജയ്,ജയ് ശബ്ദം പുറപ്പെടുവിച്ചു. എല്ലാവരും കൃഷ്ണനെ നമസ്കരിച്ചു.

ശിശുപാലൻ സദസ്യരിൽ ഒരാളായിരുന്നു. കൃഷ്ണവിദ്വേഷിയായ അദ്ദേഹം അസൂയകൊണ്ട് വീർപ്പുമുട്ടി പല്ല് കടിക്കാൻ തുടങ്ങി.

[ശിശുപാലനും ദന്തവക്ത്രനും ഭഗവാൻെറ പാർഷദൻമാരായ ജയവിജയ ൻമാരായിരുന്നു. അവർ വിദ്വേഷഭക്തിയാൽ ഭഗവാനിൽ ലയിക്കാൻ കാത്തിരി ക്കയാണ്]

ശിശുപാലൻ ഗർജ്ജിച്ചു. തപസ്സ് പഠിപ്പ് വ്രതം വയസ്സ്. ഇവകളിൽ യോഗ്യ ൻമാർ വേറെ എത്രയോ പേർ ഇരിക്കെ ഒരു ഗോപപാലകൻ (മാട് മേയ്ക്കുന്നവൻ) ആയ ഈ കൃഷ്ണന് അഗ്രാസനം കൊടുപ്പാൻ എന്താ ന്യായം? ജാതി, കുലം, ആശ്രമധർമ്മം ഇതൊന്നും ഇവന് മെച്ചപ്പെട്ടതല്ല. തോന്നിയവാസി, അഹങ്കാരി, തോന്നിയത് എന്തും ചെയ്യുന്നവൻ, യാതൊരു ഗുണവുമില്ലാത്തവൻ - ഇവൻ പൂജാർഹനല്ല - ഇവരെ പൂർവ്വപിതാവായ യയാതി ശപിച്ചതിനാൽ ഇവർക്ക് സജ്ജനസംഗം ഇല്ല. രാജപ്രഭുത്വം ഇല്ല. ഇവർ മദ്യപാനതൽപരരാണ്.

ഇവർ ബ്രഹ്മർഷികൾ വസിക്കുന്ന സ്ഥലങ്ങളുപേക്ഷിച്ച് വേദശബ്ദം കേൾക്കാൻ സാധിക്കാത്ത സമുദ്രത്തെ വാസസ്ഥലമായി സ്വീകരിച്ചിരിക്കുന്നു.

ഈ വാക്കുകൾ എല്ലാം ബാഹ്യത്തിൽ നിന്ദയും ആന്തരത്തിൽ സ്തുതിയും ആയിരുന്നു. സദസ്യർക്ക് നിന്ദയായിട്ടാണ് തോന്നിയത്. അവർക്ക് കോപം ഉജ്ജ്വലിച്ചു. ശിശുപാലനെ ശപിച്ചു, ചിലർ സഭയിൽനിന്ന് പുറത്തുപോയി. ഭഗവൽനിന്ദയെ കേട്ടിരിക്കുന്നത് പാപമാണ്.

പാൺഡവരും മറ്റു ബൻധുക്കളും ശിശുപാലനെ പ്രഹരിക്കാൻ ചാടി പുറ പ്പെട്ടു.

ഭഗവാൻ ഇവൻെറ നിന്ദ വാക്കുകളെ ആസ്വദിച്ചു. തന്നോട് ചേർന്നുകൊ ള്ളുവാൻ ആംഗ്യത്തിൽ സമ്മതം കൊടുത്തു.

ഭഗവൽ ലീലകളെ ആർക്കറിയാം. ഭഗവാൻ ഓരോരുത്തരേയും കരുവാക്കി തൻെറ ഉദ്ദേശം നിറവേൽക്കുന്നു. മറ്റുള്ളവരേക്കാൾ ശിശുപാലൻ തനിക്ക് പ്രിയ

പ്പെട്ടവനാണ് എന്ന് ഭഗവാന് മാത്രമേ അറിയുകയുള്ളൂ. ശിശുപാലനും അത് അറിയില്ല. പക്ഷേ അത് വിദ്വേഷഭക്തി എന്ന് മാത്രം.

എന്തു ചെയ്യേണ്ടുവെന്നറിയാതെ ശിശുപാലസംഘക്കാർ പരിഭ്രമിച്ചു. അവൻ വാളും പരിചയും എടുത്തു തെയ്യാറായി.

ഇവൻ ആദ്യ ജൻമത്തിൽ ഹിരണ്യകശിപുവായും പിന്നീട് രാവണനായും ജനിച്ചിരിക്കുന്നു. ഇവൻ സ്വപാർഷദനാണ്. അവന് ശാപമോചനം കൊടുക്കേണമെന്നാലോചിച്ചു. ശിശുപാലനെ മറ്റാരെങ്കിലും എതൃത്താൽ അവൻ ബലവാനായതു കൊണ്ടു പലരേയും ഹനിച്ചേക്കാം. സനകാദികളുടെ വചനപ്രകാരം ഭഗവാൻ തന്നെ അവനെ ഓരോ പ്രാവശ്യവും നിഗ്രഹിക്കേണമെന്നുംഉണ്ട്. അതിനാൽ ഈ അവസരം അതിന് പറ്റിയതായി തോന്നി. ഭഗവാൻ തൻെറ സുദർശനത്തെ വിട്ട് അവൻെറ ശിരസ്സ് കൊയ്തു. ഭക്തൻമാർ സാധുവാദം ചെയ്തു. ശിശുപാല സഹായികൾ ഭയന്ന് ഓടിപ്പോയി. അവൻെറ ശരീരത്തിൽ നിന്ന് ഒരു വെളിച്ചം പുറപ്പെട്ട് ഭഗവാനിൽ ലയിച്ചു.

[ജൻമങ്ങളിൽ വിദ്വേഷത്തോടെ ആണെങ്കിലും ഭഗവാനെ മാത്രം നിരന്തരം സ്മരിച്ചു കൊണ്ടിരുന്നതിനാൽ അവന് മഹാഭക്തൻമാരുടെ പദവി തന്നെയാണ് കിട്ടിയത്. ഏതൊന്നിനെ സദാ ധ്യാനിക്കുന്നുവോ ആ ധ്യാതാവ് ധ്യേയരൂപത്തെ പ്രാപിക്കും. എന്നതിന് ഇത് ദൃഷ്ടാന്തമാണ്]

ഭാവോഹിഭവകാരണം എന്ന് ശൃതി. യാഗവിഘ്നം ചെയ്വാൻ പുറപ്പെട്ട ശിശുപാലൻ വധിക്കപ്പെട്ടശേഷം യാഗം നിർവ്വിഗ്നം നടന്നു. യാഗാവസാനത്തിൽ തൃപ്തികരമായി ദക്ഷിണ കൊടുത്തു. അവഭൃഥസ്നാനവും ചെയ്തു.

യാഗം കഴിഞ്ഞ് ദ്വാരകക്ക് കൃഷ്ണൻ പുറപ്പെട്ടപ്പോൾ കുറേകാലംകൂടെ അവിടെ താമസിക്കേണമെന്ന് പാൺഡവർ അഭ്യർത്ഥിച്ചു.

അങ്ങിനെ കുറേ ദിവസങ്ങൾ കൂടെ അവിടെ ചിലവഴിച്ചശേഷം മഥുരക്ക് പുറപ്പെട്ടുപോയി.

യുധിഷ്ഠിരർ ഐശ്വര്യസമൃദ്ധിയോടെ ഇരിക്കുന്നത് എല്ലാ സജ്ജനങ്ങളും കീർത്തിച്ചു. എന്നാൽ ദുര്യോധനാദികൾക്ക് ഇത് സഹിച്ചില്ല.

ഈ യാഗം, ശിശുപാലവധം ഇവ കീർത്തിക്കുന്നവരുടെ സകലപാപങ്ങളും നശിക്കുമെന്ന് മഹാൻമാർ പറയുന്നു.

## 75-ാം അദ്ധ്യായം

ദുര്യോധനന് ഇത് സന്തോഷത്തെ നൽകിയില്ല എന്ന് പറഞ്ഞുവല്ലോ അതിന് കാരണം പറയുന്നു.

യാഗത്തിൽ പങ്കെടുക്കാൻ വന്ന രാജാക്കൻമാരെല്ലാം സഹായഹസ്തം നീട്ടി ഓരോ ജോലിയിൽ മുഴുകി. ഭീമൻ സദ്യവട്ടത്തിലും, പണത്തിൻെറ സൂക്ഷിപ്പിൽ ദുര്യോധനനും, സഹദേവൻ സ്വീകരണത്തിലും, സാധനങ്ങൾ സംഭരിക്കാൻ നകുലനും, ചന്ദനലേപാദികൾ വിതരണം ചെയ്യാൻ അർജ്ജുനനും, മഹത്തുക്കളെ കാൽ കഴുകിക്കാൻ കൃഷ്ണനും, വിഭവങ്ങൾ വിളമ്പാൻ പാഞ്ചാലിയും (പോരാതെ വന്നു വെന്നു വരില്ല), കർണ്ണൻ ദാനം ചെയ്യാനും (കൊടുത്തത് അധികമെന്ന് കർണ്ണന് തോന്നില്ല), വിദുരർ മുതലായവർ മറ്റ് ഓരോ പ്രവൃത്തിയിലും നേതൃത്വം വഹിച്ചിരുന്നു.

ഗംഗാനദിയിൽ സ്നാനം; ആ സമയത്ത് വാദ്യഘോഷം ദേവദാസികളുടെ നൃത്തം, താളമേളങ്ങൾ ഇതെല്ലാം ഉണ്ടായിരുന്നു. ദേവഗന്ധർവ്വൻമാർ പുഷ്പ വൃഷ്ടി ചെയ്തു. മറ്റുള്ളവർ എണ്ണ, തയിർ, ചന്ദനം, മഞ്ഞൾ കുങ്കുമം ഇവ കലക്കിയ വെള്ളം അന്യോന്യം തളിച്ച് നൃത്തം ചെയ്തു.

രാജഭാര്യമാർ, ഭർത്തൃസഹോദരൻമാർ സ്നേഹിതൻമാർ ഇവർ അന്യോന്യം വെള്ളം തളിച്ച് രസിച്ചു

ഇവരുടെ ഇടയിൽ യുധിഷ്ഠിരൻ അതീവ ശോഭിച്ചു. യുധിഷ്ഠിരൻ പാഞ്ചാലിയോടുചേർന്നു 'പത്നീ സംയാജം' എന്ന മറ്റൊരു യാഗം കൂടെ ചെയ്ത് ഗംഗാസ്നാനം ചെയ്തു. അവിടെ വന്നിരുന്ന എല്ലാവരും ആ സ്നാനത്തിൽ പങ്കു കൊണ്ടു. ഈ സ്നാനം നിമിത്തം എല്ലാവരും പാപവിമുക്തരാകുമെന്നാണ്. രാജാവ് എല്ലാവരേയും പൂജിച്ചു.

കൃഷ്ണൻ തന്റെ ബൻധുക്കളേയും പുത്രൻമാരേയും യാത്ര അയച്ച ശേഷം അവിടെ കുറേ കാലം കൂടെ താമസിച്ചു.

ദുര്യോധനന് ധർമ്മപുത്രരുടെ ഈ ഐശ്വര്യം കണ്ട് അസൂയയാകുന്ന അഗ്നി മനസ്സിൽ ഉമിത്തീപോലെ പതുക്കെ കത്തുവാൻ തുടങ്ങി.

യുധിഷ്ഠിരന്റെ സഭാമണ്ഡപം കൃഷ്ണന്റെ കൽപനയാൽ മയൻ എന്ന അസുരശിൽപി നിർമ്മിച്ചതാണ്. ആ മണ്ഡപം സുരാധിപനായ ദേവേന്ദ്രന്നും ജലാധിപനായ വരുണന്നും യോജിച്ച യോഗ്യതാപൂർണ്ണമായതാണ്. സൗന്ദര്യധാമമായ ദ്രൗപദി പാണ്ഡവരെ സേവിച്ചുകൊണ്ട് സുഖസമ്പുഷ്ടമായ രാജധാനിയിൽ വിലസുന്നു. " ഐശ്വര്യം ധാരാളമുള്ള തനിക്കല്ലേ ഇതെല്ലാം വേണ്ടത്. ഇതൊന്നും തനിക്കില്ലല്ലോ". ഈവിചാരം അർബുദരോഗം പോലെ സൂക്ഷ്മശരീരത്തിൽ ദുര്യോധനന് നീറിപുകഞ്ഞു.

പുറമെ ഐശ്വര്യദേവത മഹാലക്ഷ്മി രുഗ്മിണീരൂപത്തിൽ അവിടെ പെരുമാറുമ്പോൾ അവരുടെ അംഗശോഭ എല്ലാവരേയും ആകർഷിക്കുന്നു. കൃഷ്ണ ഭാര്യമാർ സകലരും ഐശ്യര്യനിധികളാണ്.

യുധിഷ്ഠിരൻ സിംഹാസനത്തിലിരിക്കുമ്പോൾ സഹോദരൻമാർ ചുറ്റപ്പെട്ടു. ഛത്രചാമരാദി ചക്രവർത്തിചിഹ്നങ്ങൾ ധരിച്ചും സൂതമാഗധൻമാരാൽ കീർത്തിക്കപ്പെട്ടും പ്രകാശിക്കപ്പെട്ടു.

ഒരുദിവസം ദുര്യോധനൻ തന്റെയും ഐശ്വര്യത്തെ കാണിപ്പാൻ, സർവ്വാഭരണഭൂഷിതനായി, കിരീടധാരിയായി സഹോദരൻമാർ, ശകുനിഅമ്മാവൻ മുതലായവരാൽ അകമ്പടി സേവിക്കപ്പെട്ടും. ദ്വാരപാലകൻമാരെ ദ്വേഷ്യഭാവത്തിൽ ശകാരിച്ചും, കയ്യിൽ വാൾ ധരിച്ചും, അവിടെ എഴുന്നെള്ളി.

മയനിർമ്മിതമായ മായാജാല പണികളാൽ സ്ഥലഭ്രാന്തി ദുര്യോധനനു വന്നു. ശത്രുമനസ്തിതിക്കാർ പ്രവേശിക്കുമ്പോഴാണു അങ്ങിനെ ഉണ്ടാവുക ഇതാണ് മയന്റെ മായാജാലം. ചില സ്ഥലത്ത് വെള്ളമുണ്ടെന്നുതോന്നി. ഉടുപ്പ് നനയാതിരിക്കാൻ അത് പൊന്തിക്കും. വെള്ളമുള്ള സ്ഥലത്ത് അറിയാതെ കാൽ വെച്ച് വീഴുകയും ചെയ്യും. ഇതാണ് സ്ഥലഭ്രാന്തി.

ദുര്യോധനന്റെ ഈ ഭ്രാന്തി കണ്ടപ്പോൾ ഭീമനും സ്ത്രീകളും ഇതരരാജാക്കൻമാരും ചിരിച്ചു. ധർമ്മപുത്രൻ അവരെ വിരോധിച്ചുവെങ്കിലും കൃഷ്ണൻ അനുമോദിച്ചു. [ദുഷ്ടനിഗ്രഹമാണല്ലോ ഈശ്വരോദ്ദേശം] ഇത് ദുര്യോധനൻ

അവമാനമായി കരുതി. അങ്ങിനെ കുരുപാൺഡവയുദ്ധത്തിന് വിത്ത് പാക പ്പെട്ടു.

ദുര്യോധനൻ സദസ്യരുടെ പരിഹാസത്തിന് പാത്രമായി ലജ്ജിച്ച് തല താഴ്ത്തി മടങ്ങിപ്പോയി. ധർമ്മപുത്രർ ഈ അനിഷ്ടസംഭവത്തിൽ വ്യസനിച്ചു.

കൃഷ്ണൻ തൻെറ കടാക്ഷമാത്രത്താൽ ഭീമാദികളെ പ്രേരിപ്പിക്കുകയും ദുര്യോധനാദികളെ ഭ്രമിപ്പിക്കയും ചെയ്ത് തൻെറ ഉദ്ദേശം നേടി.

## 76-ാം അദ്ധ്യായം

ഈ അദധ്യായത്തിൽ ശാല്വവധമാണ് വിഷയം.

ശിശുപാലൻെറ ഇഷ്ടനാണ് ശാല്വൻ. രുഗ്മിണീ സ്വയംവരത്തിന് ശിശു പാലൻെറ കൂടെ ശാല്വനും ഉണ്ടായിരുന്നു. രുഗ്മിണിയെ ശിശുപാലനു വരി ക്കാൻസാധിക്കാതെ വന്നപ്പോൾ ശാല്വൻ എല്ലാവരും കേൾക്കേ ഒരു പ്രതിജ്ഞ ചെയ്കയുണ്ടായി, ലോകത്തിൽ ഒരു യദുവും ബാക്കി വരാത്തവിധത്തിൽ താൻ എല്ലാവരേയും ഹനിക്കുമെന്നാണ്ആ പ്രതിജ്ഞ.

ഒരു പിടിമണൽ മാത്രം ഭക്ഷിച്ച് ശിവപൂജ ദിവസംതോറും നടത്തിവന്നു. ക്ഷിപ്രപ്രസാദിയായ ശിവൻ പ്രസാദിച്ചു. പക്ഷേ കൃഷ്ണദ്രോഹം തപസ്സോദ്ദേ ശമായതിനാൽ ഒരു വർഷം കഴിഞ്ഞാണ് പ്രസാദിച്ചത്- അവൻ, ദേവൻമാർ മനുഷ്യർ യദുക്കൾ വൃഷ്ണികൾ മുതലായവർക്ക് ഭയം തോന്നത്തക്ക വിധ ത്തിലുള്ളതും ഇച്ഛാമാത്രത്താൽ സഞ്ചാര യോഗ്യമായതുമായ ഒരു വിമാനം ആവശ്യപ്പെട്ടു.

ഈ വരം കൊണ്ട് കൃഷ്ണന് ദോഷമില്ല. കൃഷ്ണൻ ദേവനല്ല, അവതാ രമൂർത്തിയാകയാൽ ദേവനാകണമെന്നില്ല. മനുഷ്യലക്ഷണത്തിൽ കവിഞ്ഞതു മാണ്. വൃഷ്ണികളെ ഭയപ്പെടുത്താനല്ലാതെ ഹനിപ്പാൻ ഇതിന് ശക്തിയില്ല. ശിവൻ വരം കൊടുത്തു. ശിവൻെറ നിർദ്ദേശപ്രകാരം മയൻ ഇരുമ്പുകൊണ്ട് പുരം പോലൊരു വാഹനം നിർമ്മിച്ചു ശാല്വനു നൽകി. അതിന് സൗഭം എന്നു പേർ. അങ്ങിനെ ശാല്വൻ സൗഭപതിയായി.

ഈ വാഹനം ഒരു പട്ടണത്തിൻെറ ആകൃതിയിലായിരുന്നു. എന്നാൽ അൻധകാരമയമായിരുന്നു. ഇച്ഛപോലെ എവിടേയും പോകും.

ഈ വാഹനം കയ്യിൽ വന്നതോടെ വൃഷ്ണികളോടുള്ള കോപം കാരണം വലിയ സൈന്യത്തോടെ ദ്വാരകക്കെതിരെ പുറപ്പെട്ടു. അവിടേക്കുള്ള ഗതാഗത മാർഗ്ഗങ്ങളെല്ലാം അടച്ചു. പൂന്തോട്ടങ്ങൾ നശിപ്പിച്ചു. പല മുഖ്യകെട്ടിടങ്ങളേയും തകർത്തു. ജനങ്ങളുടെ നേരെ ശരങ്ങൾ വർഷിച്ചു.

ശാല്വൻ മായാപ്രയോഗവിദഗ്ദനാണ് ആ പ്രയോഗങ്ങളാൽ ഘനത്ത കല്ല്, മരം, ഇടി, സർപ്പങ്ങൾ, ഇവ മഴ പോലെ പെയ്തു. ചുഴലിക്കാറ്റും ഉണ്ടാക്കി. പൊടികൊണ്ട് ദിക്കുകളെല്ലാം മറച്ചു.

ഭഗവാൻെറ പുത്രൻ പ്രദ്യുമ്നൻ പുറപ്പെട്ടു. കൂടെ സാത്യകി, സാംബൻ, അക്രൂരൻ മുതലായവരും യുദ്ധസന്നാഹത്തോടെ പുറത്തുവന്നു. ഇങ്ങിനെ ശാല്വസൈന്യത്തിനും യാദവസൈന്യത്തിനും തമ്മിൽ യുദ്ധമുണ്ടായി.

ശാല്വൻെറ മായാവിദ്യകളെ പ്രദ്യുമ്നൻ ദിവ്യാസ്ത്രങ്ങളെക്കൊണ്ട് നശിപ്പിച്ചു. സൗഭത്തെ ആകാശത്തിലും ഭൂമിയിലും ജലത്തിലും മാറി മാറി കണ്ടിരുന്നു.

യദുക്കൾ അതിനെ എവിടെ കണ്ടാലും അതിനെ നശിപ്പിക്കാൻ ഒരുങ്ങി.

മുമ്പ് ഉദുമാൻ എന്ന ശാല്വമന്ത്രി പ്രദ്യുമ്നനെ യുദ്ധത്തിൽ പീഡിപ്പിച്ചിട്ടുണ്ട്. ഇപ്പോൾ ഗദകൊണ്ട് ഊക്കോടെ അടിച്ച് അലറി. പ്രദ്യുമ്നൻ മാറിടത്തിൽ അടിയേറ്റ് മോഹാലസ്യപ്പെട്ടു. സാരഥി അദ്ദേഹത്തെ യുദ്ധസ്ഥലത്തുനിന്ന് നീക്കി. ആലസ്യം മാറി എഴുന്നേറ്റപ്പോൾ പ്രദ്യുമ്നൻ സാരഥിയെ വിമർശിച്ചു. സാരഥി താൻ ചെയ്തതു യുദ്ധധർമ്മമാണ് എന്ന സമാധാനവും പറഞ്ഞു.

## 77-ാം അദ്ധ്യായം

പ്രദ്യുമ്നൻ വീണ്ടും യുദ്ധരംഗത്തു പ്രവേശിച്ചു. അദ്ദേഹം 8 ബാണങ്ങൾ ഒരേ സമയം എയ്ത് ശത്രുവിൻെറ കുതിര, സാരഥി, കയ്യിലെ വില്ല്, കൊടിക്കൂറ, ശിരസ്സ് ഇവ ലക്ഷ്യമാക്കി വിട്ടു. ഇങ്ങിനെ 27 ദിവസം ഘോരയുദ്ധം തുടർന്നു.

ഈ സമയത്ത് കൃഷ്ണൻ ഇന്ദ്രപ്രസ്ഥത്തിൽ രാജസൂയം കഴിഞ്ഞ് വിശ്രമിക്കയായിരുന്നു. ചില ദുർനിമിത്തങ്ങൾ കണ്ട് തൻെറ ശത്രുക്കൾ ദ്വാരകാപുരി ആക്രമിച്ചിരിക്കാമെന്ന് തോന്നി ദ്വാരകക്ക് വന്നു.

ശാല്വരാജാവിൻെറ ആക്രമണം കണ്ട് ദ്വാരകയെ രക്ഷിക്കാൻ, ജ്യേഷ്ഠൻ ബലരാമനെ ആക്കി. ശാല്വനെ നേരിടാൻ തേരിൽ കയറി. ഇരു വിഭാഗക്കാരും കൃഷ്ണൻെറ ഗരുഡ അടയാളക്കൊടി കണ്ടു. കൃഷ്ണൻെറ സാരഥിയെ ശാല്വൻ ശക്തി എന്ന ആയുധം കൊണ്ട് പ്രഹരിച്ചു. കൃഷ്ണൻ അത് തടുത്ത് ആയുധത്തെ മുറിച്ചു.

ശാല്വൻ അമ്പെയ്തു. കൃഷ്ണൻെറ വില്ല് താഴത്തു വീണു. ശാല്വൻ അലറി അടുത്തു വന്നു "നിൻെറ പിതൃസഹോദരൻെറ മകൻ ശിശുപാലനു നിശ്ചയിച്ച പെണ്ണിനെ നീ അപഹരിച്ചു, അവൻ എൻെറ സഖാവാണ്. എന്ന് മാത്രമല്ല രാജസൂയയാഗത്തിൽ വെച്ച് പെട്ടെന്ന് അവനെ നീ കൊല്ലുകയും ചെയ്തു. നിനക്ക് ധൈര്യമുണ്ടെങ്കിൽ എൻെറ മുമ്പിൽ നിൽക്കുക. നിന്നെ ഞാൻ യമപുരിക്ക് അയക്കുന്നുണ്ട്".

ഭഗവാൻ അവനോട്" നീ മൂഢനാണ് യമൻ നിൻെറ പിന്നാലെ ഉള്ളത് നീ കാണുന്നില്ല. നീ അധികം അഹങ്കരിക്കേണ്ട".

എന്ന് പറഞ്ഞ് ഗദ കൊണ്ട് പിടലിക്കടിച്ചു. അവൻ രക്തം ഛർദ്ദിച്ചു.

അൽപനേരത്തേക്ക് ശാല്വനെ കണ്ടില്ല. മുഹൂർത്തസമയം കഴിഞ്ഞ് ഒരുവൻ വന്ന് കൃഷ്ണനെ സമസ്കരിച്ചു. ദേവകി പറഞ്ഞയച്ചു എന്ന് പറയുന്ന ഒരു സന്ദേശം പറഞ്ഞു, " കൃഷ്ണാ, നിൻെറ അച്ഛനെ ശാല്വൻ, കശാപ്പുകാരൻ ആടിനെ എന്ന പോലെ കെട്ടിക്കൊണ്ടുപോയി"

കൃഷ്ണൻ ഇതു കേട്ട ഉടനെ അൽപം അസ്വാസ്ഥ്യത്തിലായി. എങ്കിലും താൻ ആലോചിച്ചു. ബലരാമനെ കടന്ന് വെട്ടി വസുദേവനെ ഉപദ്രവിക്കാൻ ശാല്വന് സാദ്ധ്യമല്ല. അങ്ങിനെ ചിന്തിച്ചു നിൽക്കുമ്പോൾ വസുദേവസദൃശനായ ഒരാളെ മുൻനിർത്തി ഇങ്ങിനെ പറഞ്ഞു. "മൂഢാ! നിൻെറ പിതാവിനെ രക്ഷിപ്പാൻ സാധ്യമെങ്കിൽ ചെയ്തുകൊൾക, ഞാൻ ഇവൻെറ തലയെ അറുക്കുകയാണ്". ഉടനെ തലയറുത്തു.

കൃഷ്ണൻ ഇതു കണ്ടു ലോകരീത്യാ വ്യസനിച്ചു. എങ്കിലും അൽപനിമിഷത്തിനുള്ളിൽ മായാവിദ്യയാണെന്ന് മനസ്സിലാക്കി. ധൈര്യമവലംബിച്ചു. ഗദ കൊണ്ട് സൗഭമെന്ന വിമാനത്തെ തച്ചുടച്ചു. പാഞ്ഞുവന്ന ശാല്വന്റെ കൈമുറിച്ചു. സുദർശനം കൊണ്ട് കഴുത്തുമറുത്തു.

ജനങ്ങൾ ഹാ! ഹാ! ശബ്ദം പുറപ്പെടുവിച്ചു. ദേവൻമാർ പുഷ്പവൃഷ്ടി ചെയ്തു.

## 78-ാം അദ്ധ്യായം

ശിശുപാലൻ, ശാല്വൻ, പൗണ്ഡ്രകൻ ഇവരുടെ സുഹൃത്തായ ദന്തവക്ര്തൻ അതിവേഗത്തിൽ ഗദ ചുഴറ്റി വന്ന് യുദ്ധഭീഷണിമുഴക്കി. ഇവൻ കാൽനടയായിവന്നതിനാൽ ധർമ്മം ആലോചിച്ച് രഥത്തിൽ നിന്ന് താഴത്തിറങ്ങി ഗദായുദ്ധം സമ്മാനിച്ചു. അവൻ ഭഗവാന്റെ ശിരസ്സിലടിച്ചു. അത് തടഞ്ഞ് കൃഷ്ണൻ മാറിലടിച്ചു. അവൻ രക്തം ഛർദ്ദിച്ച് താഴത്തു വീണു മരിച്ചു. അവന്റെ ശരീരത്തിൽ നിന്ന് ഒരു തേജോരൂപം പുറപ്പെട്ട് ഭഗവാനിൽ ലയിച്ചു. വൈകുണ്ഡദ്വാരപാലകൻമാരായ ജയവിജയൻമാരിൽ വിജയന്റെ 3-ാമത്തെ ജൻമമാണ് ഈ ദന്തവക്ര്തൻ. അവൻ വിദ്വേഷഭക്തിയാൽ ഭഗവൽ പ്രീതിനേടി വൈകുണ്ഡത്തിലേക്ക് പോയി.

ദന്തവക്ത്രൻ മരിച്ചത് കണ്ട് അവന്റെ അനുജൻ വിദുരഥൻ വാളും പരിചയും എടുത്ത് പകരം ചോദിക്കാൻ വന്നു. അവനെ നിഷ്പ്രയാസം നിഗ്രഹിച്ചു. ദേവന്മാർ പുഷ്പവൃഷ്ടി ചെയ്തു. വൃഷ്ണികൾ കൃഷ്ണനുചുറ്റും നിന്ന് അലങ്കാരമാല്യങ്ങൾ കഴുത്തിലിട്ട് ആഘോഷത്തോടെ ദ്വാരകക്ക് അദ്ദേഹത്തെ കൂട്ടികൊണ്ടുപോയി.

കൃഷ്ണൻ പൂതനമുതൽ വിദുരഥൻ വരെയുള്ള അസുരവംശജരെ നശിപ്പിച്ചു. ഇനി ബാക്കിയുള്ളവരെ അർജ്ജുനനെ കൊണ്ട് ചെയ്യിക്കാമെന്ന് കരുതി അടങ്ങി. അപ്പോഴാണ് കുരു പാണ്ഡവയുദ്ധം പുറപ്പെടുന്നത്.

ബലരാമന്ന് ഇത് ധർമ്മസങ്കടമായി. തനിക്ക് ദുര്യോധനൻ ശിഷ്യൻ. കൃഷ്ണന്ന് അർജ്ജുനൻ സഖാവ്. അപ്പോൾ ബലരാമൻ 2 ഭാഗത്തും ചേരാതെ ഒഴിഞ്ഞു നില്ക്കാൻ തീർച്ചയാക്കി. അദ്ദേഹം തീർത്ഥയാത്ര എന്ന വ്യാജേന പുറപ്പെട്ടു പോയി. (ഈ മാതിരി സന്ദർഭങ്ങളിൽ തീർത്ഥയാത്ര ശാന്തിതരും).

ദ്വാരകയിൽ നിന്ന് പുറപ്പെട്ട് പ്രഭാസതീർത്ഥത്തിലെത്തി അവിടെ പിതൃതർപ്പണം മുതലായത് ചെയ്തു. അനന്തരം പൃഥൂദകം ബിന്ദുസരസ്സ് ത്രിതകൂപം സുദർശനതീർത്ഥം, വിശാലം, ബ്രഹ്മതീർത്ഥം, ചക്രതീർത്ഥം, സരസ്വതീ നദി, യമുന, മദ്ധ്യത്തിലുള്ള പുണ്യസ്ഥലങ്ങൾ, ഗംഗാനദി, നൈമിശാരണ്യം, ഇവിടങ്ങൾ ദർശിച്ച് സ്നാനം ചെയ്തു.

നൈമിശാരണ്യത്തിൽ ഋഷികൾ അദ്ദേഹത്തെ യഥോചിതം സല്കരിച്ചു. സഭാമദ്ധ്യത്തിലിരിക്കുന്ന രോമഹർഷണനെ നോക്കി- ഇദ്ദേഹം വ്യാസ ശിഷ്യനാണ്. കഥകൾ കീർത്തനം ചെയ്യുന്നു.

രോമഹർഷണന്റെ പെരുമാററം ബലരാമന്ന് രുചിച്ചില്ല ഇവൻ ജന്മനാ ബ്രാഹ്മണന്ന് താഴെയാണ്. അഹംഭാവം കാരണം ഇവൻ സാധാരണ മര്യാ

ദയെ അതിക്രമിച്ച് പെരുമാറുന്നു. അഭ്യാഗതനെ കണ്ടാൽ പ്രത്യുത്ഥാനം, നമസ്കാരം, അഞ്ജലിബന്ധം മുതലായത് ചെയ്യേണ്ടതാണ്. സദസ്സിൽ ബ്രാഹ്മണരെക്കാൾ ഉയർന്ന സ്ഥാനത്ത് ഇരിക്കുന്നത് കൊണ്ടായിരിക്കാം ആ മര്യാദ പൊയ്പോയത്. സദാചാരശ്രദ്ധയില്ലാത്തവനായത് കൊണ്ട് വധാർഹനാണ്.

രാമൻ ദർഭാഗ്രം കൊണ്ട് അദ്ദേഹത്തെ ഹനിച്ചു. ഋഷിമാർ ഈ പ്രവൃത്തി അഭിനന്ദിച്ചില്ല." ഹേ പ്രഭോ, അങ്ങയുടെ പ്രവൃത്തി സാഹസമായി" എന്ന് അവർ പറഞ്ഞു.

"അദ്ദേഹം അധർമ്മം ഒന്നും പ്രവൃത്തിച്ചിട്ടില്ല. ഇദ്ദേഹത്തിന്ന് സത്രാവസാനംവരെ പുരാണം പഠിക്കാൻ ഞങ്ങൾ ബ്രഹ്മാസനം നല്കിയതാണ്. മാത്രമല്ല ദേഹത്തിന്ന് ക്ഷീണമില്ലായ്മയും ഇദ്ദേഹത്തിന്ന് ബലവും ഞങ്ങൾ നല്കി. ബ്രഹ്മാസനസ്ഥനായവൻ അഭ്യാഗതനിൽ ആചാരോപചാരങ്ങൾ കാണിപ്പാൻ അർഹനും അല്ല. ഞങ്ങളുടെ കല്പന പ്രകാരം പുരാണം പഠിക്കുന്നതിനാൽ താങ്കൾ ചെയ്തത് അധർമ്മമായി. അങ്ങ് ഈശ്വരാംശമാണ്. പാപകർമ്മം അങ്ങയെ ബാധിക്കുകയില്ല എങ്കിലും ലോകർ ഇത് തെറ്റിദ്ധരിക്കും അതുകൊണ്ട് അങ്ങ് പ്രായശ്ചിത്തം ചെയ്യേണം.

"ബ്രഹ്മഹത്യാ പാപമാണല്ലൊ ഞാൻ ചെയ്തത്. അതിന്ന് പ്രായശ്ചിത്തം ഞാൻ ചെയ്യാം നിങ്ങൾ ഏതുവിധമാണ് വേണ്ടത് എന്ന് വിധിക്കുവിൻ".

"പ്രായശ്ചിത്തം ഞാൻ ചെയ്യാമെന്ന് മാത്രമല്ല ഇവന്ന് ദീർഘായുസ്സ്, ആത്മബലം, പ്രവൃത്തിസാമർത്ഥ്യം ഇവയും നല്കാം നിങ്ങൾ ആവശ്യപ്പെട്ടാൽ".

അങ്ങ് യുക്ത്യാനുസരണം പ്രവൃത്തിക്കാമെന്ന് അവർ പറഞ്ഞു.

രാമൻ പറഞ്ഞു. ഇവൻെറ പുത്രൻ തന്നെ ഇവൻ എന്നാണല്ലോ ശാസ്ത്രം അതുകൊണ്ട് ഇവൻെറ പുത്രൻ ഉഗ്രശ്രവസ്സ് നിങ്ങളുടെ പുരാണ കഥാവക്താവാകും. ഏതായാലും പ്രായശ്ചിത്തം ഞാൻ ചെയ്യാം വിധിപറയുക.

ഋഷികൾ:- ഇല്വലൻെറ പുത്രൻ ബല്വലൻ എന്ന ഒരു ദാനവൻ ഉണ്ട് അവൻ അതിഭയങ്കരനാണ് അവൻ യാഗശാലയിൽ രക്തം, മാംസം, മലം, മൂത്രം, മദ്യം, ഇവ വർഷിച്ച് കർമ്മവിഘ്നം വരുത്തുന്നു അവനെ അങ്ങ് ഹനിക്കേണം. കൂടാതെ 12 മാസം ഭാരതം ചുറ്റി തീർത്ഥസ്നാനം ചെയ്യേണം എന്നാൽ ബ്രഹ്മഹത്യാപാപംതീർന്ന് ശുദ്ധനായി ഭവിക്കും.

## 79-ാം അദ്ധ്യായം

അടുത്ത വാവുന്നാൾ ഒരു ഘോരമായ ചുഴലിക്കാറ്റ് ഉണ്ടായി. അതിനോടൊപ്പം ദുർഗ്ഗന്ധവും യാഗശാലയിൽ മല മൂത്രവർഷവും. അപ്പോൾ അത് ബല്വലൻെറ വരവാണെന്ന് മനസ്സിലാക്കി. പൊടുന്നനവെ, അഞ്ജനപർവ്വതം പോലെ വമ്പിച്ച ശരീരിയായ ഒരുവൻ, ശൂലായുധം ധരിച്ച് ആകാശത്തിൽ പ്രത്യക്ഷനായി. രാമൻ ഹലായുധവും മുസലവും സ്മരണമാത്രയിൽ വരുത്തി. ഹലായുധം ആകാശത്തേക്ക് നീട്ടി അസുരനെ വലിച്ചിട്ടു. മുസലം കൊണ്ട് ശിരസ്സിലടിച്ച് അവനെ കൊന്നു.

ഋഷികൾ ഗീതങ്ങൾ പാടി സ്തുതിച്ചു. സമ്മാനമായി 2പട്ടുവസ്ത്രങ്ങളും വൈജയന്തിമാലയും കൊടുത്തു. അവിടുന്ന് രാമൻ കൗശികീനദീസ്നാനം ചെയ്ത് സരയൂനദിയുടെ ഉത്ഭവസ്ഥാനത്തേക്ക് പോയി. പിന്നീട് ഗംഗാ, യമുന,

സരസ്വതീ സംഗമസ്ഥാനത്ത് തർപ്പണം ചെയ്ത്, ഗയക്ക് പോയി. അവിടെ ബ്രാഹ്മണഭോജനം നടത്തി. പിണ്ഡംനടത്തിയില്ല അച്ഛനമ്മമാർ ജീവിച്ചിരിപ്പുള്ളതിനാൽ. പിന്നീട് ഗംഗാസമുദ്ര സംഗമസ്ഥാനത്തിലെത്തി സ്നാനം കഴിച്ചു. അനന്തരം മഹേന്ദ്രപർവതത്തിൽ തപസ്സാചരിക്കുന്ന പരശുരാമനെ ദർശിച്ചു. ഗോദാവരി 7 കൈകളായി സമുദ്രത്തിൽ ചേരുന്നഘട്ടത്തിൽ സ്നാനവും കഴിച്ചു.

പിന്നീട് തെക്കോട്ടുവന്ന് തിരുച്ചെന്തൂർ സുബ്രഹ്മണ്യക്ഷേത്രം ശ്രീശൈലംശിവക്ഷേത്രം, തിരുപ്പതിവെങ്കിടാചലപതിക്ഷേത്രം ഇവിടങ്ങൾ ദർശിച്ച്, അവിടങ്ങളിലെ സമ്പ്രദായമനുസരിച്ച് ഉചിതകർമ്മങ്ങളും ദാനങ്ങളും ചെയ്തു.

അതിന്ന്ശേഷം കാഞ്ചിപുരംകാമാക്ഷിക്ഷേത്രം, കാവേരിസ്നാനം, ശ്രീരംഗനാഥദർശനം, വിഷ്ണുസ്ഥാനമായ ഋഷഭം എന്ന പർവ്വതം, തെൻമധുരമീനാക്ഷിക്ഷേത്രം, രാമേശ്വരം ഇവ ദർശിച്ചു. രാമസേതുവിൽ 10000 പശുക്കളെ ബ്രാഹ്മണർക്ക് ദാനം ചെയ്തു. പിന്നീട് കൃതമാലാനദി താമ്രപർണ്ണി, മലയാചലപർവ്വതം ഇവ ദർശിച്ചു. അവിടെ അഗസ്ത്യമുനിയെ തൊഴുതു വന്ദിച്ചു. എന്നിട്ട് കന്യാകുമാരിയിൽ ദുർഗ്ഗയെ തൊഴുതു. തിരുവനന്തപുരത്ത് പത്മതീർത്ഥത്തിൽ സ്നാനം ചെയ്ത് പശുദാനം ചെയ്തു. അവിടന്ന് കേരളത്തിലെ മുഖ്യക്ഷേത്രങ്ങൾ സന്ദർശിച്ച് ഗോകർണ്ണശിവക്ഷേത്രം, ദ്വീപത്തിലെ ദുർഗ്ഗാദർശനം ഇവകൾ നടത്തി. താപി, പയോഷ്ണി, നിർവ്വിന്ധ്യാ എന്നീ നദികളിൽ സ്നാനം ചെയ്ത് ദണ്ഡകവനം, രേവാനദി മനുതീർത്ഥം ഇവകളിലും സ്നാനം കഴിച്ച്, വീണ്ടും പ്രഭാസതീർത്ഥത്തിലെത്തി. അവിടെനിന്ന് കുരുപാണ്ഡവയുദ്ധം നടന്നുകൊണ്ടിരിക്കുന്നുവെന്നും മിക്കദുഷ്ടന്മാരും പാണ്ഡവന്മാരാൽ വധിക്കപ്പെട്ടുവെന്നും അറിഞ്ഞു.

പിന്നീട് ദ്വാരകക്ക് മടങ്ങി തന്റെ സംബന്ധികളെ കണ്ട്, അവർക്ക് സന്തോഷം നല്കി, ഭീമ - ദുര്യോധനയുദ്ധം നടക്കുന്നുവെന്നറിഞ്ഞ് അവരെ സമാധാനിപ്പിക്കാൻ അങ്ങോട്ടുചെന്നു. ധർമ്മപുത്രരും അർജ്ജുനനും കണ്ടു നമസ്കരിച്ചു. കൃഷ്ണനും ജ്യേഷ്ഠനെ പൂജിച്ചു എന്തുപറയുമോ എന്ന് പരിഭ്രമിച്ച് മിണ്ടാതെനിന്നു ഗദകളേന്തി നില്ക്കുന്ന ഭീമ ദുര്യോധനന്മാരുടെ അടുത്ത് ചെന്നുനിന്നു.

ഒരാൾക്ക് കായബലം, മറ്റെ ആൾക്ക് ആയുധശക്തിസാമർത്ഥ്യം. ഈ കാരണങ്ങളാൽ രണ്ടുപേരും തുല്യരാണ്. യുദ്ധം നിർത്തുക എന്ന് പറഞ്ഞു. രണ്ടുപേരും പഴയ വ്രണങ്ങൾ മനസ്സിൽ ഉള്ളതുകൊണ്ട് അനുസരിച്ചില്ല. രാമൻ അവരവരുടെ കർമ്മഫലം അനുഭവിച്ചുകൊള്ളട്ടെ എന്ന് പറഞ്ഞ് ദ്വാരകക്ക് മടങ്ങി ഉഗ്രസേനരാജാവിനെ ദർശിച്ചു.

അവിടെ ബലരാമന്ന് നാട്ടുകാരും ഋഷികളും ഭയങ്കരസ്വീകരണം നല്കി. ബലരാമൻ സന്തോഷിച്ച് വമ്പിച്ച ദാനാദികൾ നല്കി. അദ്ദേഹം ഭാര്യാസമേതനായി ദീക്ഷാന്തസ്നാനം ചെയ്തു.

ഇങ്ങിനെ ബലരാമന്റെ കഥകൾ അനേകമുണ്ട് അത് സ്മരിക്കുന്നവർക്ക് സകലപാപങ്ങളിൽ നിന്നും മോചനം കിട്ടും.

## 80-ാം അദ്ധ്യായം

കൃഷ്ണൻ ദുർജ്ജന സംഹാരം വഴിക്ക് ജനങ്ങളെ അനുഗ്രഹിച്ച കഥകളെയാണല്ലോ പറഞ്ഞത് ഇനി ഭഗവൽ ഭക്തന്മാരെ വ്യക്തിപരമായി അനുഗ്രഹിച്ച ചില ലീലകൾ പറയാം.

എല്ലാ ഇന്ദ്രിയങ്ങളേയും ഭഗവൽ ഗുണങ്ങളെ കീർത്തിപ്പാനായി ഉപയോഗിക്കേണം വാക്ക് കൈ കാൽ മനസ്സ് കാത് കണ്ണ് ഈ അവയവങ്ങൾക്ക് ആരാധനയിൽ ഏർപ്പെടാമല്ലോ.

ഹൃദിരൂപം മുഖേ നാമം
നൈവേദ്യ മുദരേഹരേ
പാദോദകം ചനിർമ്മാല്യം
മസ്തകേയസ്യ സോച്യുത

ഹൃദയത്തിൽ രൂപവും, വാക്കിൽ നാമവും, ഉദരത്തിൽ ഹരിയുടെ നിവേദ്യവും, പാദങ്ങൾ കഴുകിയ ജലവും പൂജാനിർമ്മാല്യവും ശിരസ്സിലും സാധാരണയായി ഒരു നിഷ്ഠയായി ശീലത്തിൽ കൊണ്ടുവരേണം.

ഇതു താൽപര്യപൂർവ്വം ശീലിച്ച ഒരു ഭക്തനെ അനുഹഗ്രഹിച്ച കഥപറയാമെന്ന് ശുകാചാര്യർ പറഞ്ഞു.

കൃഷ്ണന് പ്രിയനായ ഒരു ബ്രാഹ്മണ സ്നേഹിതനുണ്ടായിരുന്നു. അദ്ദേഹം ബ്രഹ്മജ്ഞാനികളിൽ ഉത്തമനും വിഷയത്തിൽ ആസക്തി ഇല്ലാത്തവനും ആയിരുന്നു. ശാന്തമായ മനസ്സും ഇന്ദ്രിയജയവും അദ്ദേഹത്തിൻെറ ഗുണങ്ങളാണ്. പ്രാരബ്ധാനുസരണം സമീപപ്രാപ്തമായ അന്നാദികൾ കൊണ്ടു തൃപ്തനാകുന്നവനാണ്. ഗൃഹസ്ഥനാണ്, ഭാര്യയും സന്താനങ്ങളും ഉള്ളവൻ. അദ്ദേഹമാണ് കുചേലൻ എന്ന സുദാമാവ്.

ഭാര്യയും ഭർത്താവിനെ പോലെ ശാന്തയും കിട്ടുന്ന ഭക്ഷണത്തെ ഭർത്താവിനും കുട്ടികൾക്കും കൊടുത്ത് മിച്ചം വരുമ്പോൾ താൻ ഭക്ഷിക്കും എന്ന മനസ്ഥിതിക്കാരിയാണ്. അധികദിവസങ്ങളിൽ പട്ടിണി കിടക്കേണ്ടിവന്നതിനാൽ ക്ഷുൽക്ഷാമ എന്ന പേർ അവൾ നേടിയിരുന്നു. ഭർത്താവിന് കൊടുപ്പാൻ ആഹാരമില്ലാതെ വരുമ്പോൾ അവൾ ദു:ഖിക്കും. മഹാപതിവ്രതയാണ് നടക്കാൻ വയ്യാതെ കൈകാൽ കുഴഞ്ഞ് അവൾ വീഴാറുണ്ട് ഒരുനാൾ അവൾ ഭർത്താവിനോടു പറഞ്ഞു.

ബ്രഹ്മൻ, സാക്ഷാൽ ശ്രീപതി അങ്ങയുടെ സഖാവാണല്ലോ. അദ്ദേഹത്തെ ഒന്ന് ദർശിച്ചു വരൂ. അദ്ദേഹം ധനം തരും. തന്നില്ലെങ്കിലും സാരമില്ല. ചങ്ങാതിയെ ദർശിച്ച സന്തോഷം ഉണ്ടാവുമല്ലോ അദ്ദേഹം ആത്മാവിനെ കൂടെ തൻെറ പാദകമലത്തെ സേവിക്കുന്നവർക്ക് പ്രദാനം ചെയ്യുന്നു. പിന്നെ അർത്ഥദാനം ചെയ്യാതിരിക്കുമോ.

കുചേലൻ പത്നിയുടെ വാക്കുകൾ കേട്ടപ്പോൾ സന്തോഷിച്ചു. മറ്റൊന്നുമല്ല അവിദ്യാതമസ്സിനെ നശിപ്പിച്ച് ആനന്ദരൂപപ്രകാശത്തെ ഭക്തഹൃദയത്തിൽ കാട്ടുന്ന ആ ഭഗവാൻെറ ദർശനം കിട്ടുമല്ലോ എന്നു മാത്രം. കുചേലൻ പോവാൻ തീർച്ചയാക്കി.

വെറും കയ്യോടെ പോകവയ്യ. അവളോടു പറഞ്ഞു. കല്യാണീ, ഗൃഹത്തിൽ, ഭഗവാന്ന് കൊടുപ്പാൻ വല്ലതും ഉണ്ടെങ്കിൽ കൊണ്ടുവരൂ (നല്ല സ്ത്രീകളാണെ

ങ്കിൽ അവിടെ വല്ലതും ഉണ്ടായിരിക്കും എന്നാണ് കല്യാണി പദത്തിൻെറ സൂചന.) വെറും കയ്യോടെ ഭഗവാനെ ചെന്ന് കാണരുത്- അങ്ങനെ ആണ് ശാസ്ത്രം.

ഗൃഹത്തിൽ ഒന്നും ഇല്ല. ദാരിദ്രത്തിൽ മുഴുകിയിരിക്കുന്ന വീട്ടിൽ എന്തു ണ്ടാവാനാണ്? ഇല്ല എന്ന് പറയാനും വയ്യ. ഉടനെ അടുത്ത വീടുകളിൽ ചെന്ന് യാചിച്ച് 4 പിടി അവൽ ശേഖരിച്ച് ഒരു വസ്ത്രകഷണത്തിൽ കെട്ടിക്കൊ ടുത്തു. അതും എടുത്തു മഹാപ്രഭുവിൻെറ ദർശനത്തിന് പുറപ്പെട്ടു. ദർശനം കിട്ടുമോ എന്ന ശങ്ക ഇല്ലാതിരുന്നില്ല.

പട്ടണത്തിൽ അന്യദേശക്കാരുടെ വരവ് നിരോധിച്ചിട്ടുണ്ടെങ്കിലും ചില ബ്രാഹ്മണരുടെ സഹായത്തോടെ കടന്നു.

ഒരു ഗൃഹത്തിൽ ശ്രീദേവി പ്രത്യക്ഷമായി വിളയാടുന്നു എന്ന് കാഴ്ച്ചക്ക് തോന്നിയപ്പോൾ അതിനുള്ളിലേക്കു കടന്നു ചെന്നു. അപ്പോൾ ഭഗവാൻ ഓടി വന്ന് കയ്യിൽ പിടിച്ചു. അത് രുഗ്മിണീഗൃഹമായിരുന്നു.

ഭഗവാൻ സുദാമാവ്എന്ന കുചേലനെ കൈകൾ കൊണ്ട് കെട്ടിപ്പിടിച്ച് മാറോടണച്ചു. ഭഗവാൻെറ കൺകളിൽ നിന്ന് സന്തോഷാശ്രുക്കൾ പൊഴിഞ്ഞു സുദാമാവ് തൻെറ ബാല്യകാല ചങ്ങാതിയായിരുന്നു.

താനിരുന്ന മഞ്ചത്തിൽ ഇരുത്തി, കാഴ്ചദ്രവ്യത്തെ താൻ തന്നെ കൊണ്ടു വന്നു വെച്ചു. സ്വന്തം കൈകൾ കൊണ്ട് കാലുകൾ കഴുകി. ചന്ദനം, ഗോരോചനം, കുങ്കുമപൂവ് എന്ന സുഗൻധദ്രവ്യങ്ങൾ കൊണ്ടുണ്ടാക്കിയ കുറിക്കൂട്ടു ഭഗവാൻ അദ്ദേഹത്തിൻെറ ശരീരത്തിൽ പൂശി. (അത്യന്തം ശ്രേയസ്സ് ആഗ്രഹിക്കുന്ന ഗൃഹ സ്ഥാശ്രമികൾ ബ്രാഹ്മണരെ ഉപചരിക്കേണ്ട ക്രമമാണിത്) പുഷ്പം ധൂപം ഇവകൊണ്ട് പൂജിച്ച് താംബൂലവും സമർപ്പിച്ചു. അനന്തരം കുശലം ചോദിച്ചു. (കുചെലം - കുൽസിതവസ്ത്രത്തോടുകൂടിയവൻ)

ശ്രീദേവി ചാമരം കൊണ്ട് വീശി ആദരിച്ചു. വസ്ത്താലങ്കാരമല്ല കാര്യം ഹൃദയഭക്തിയാണ് ഭൂഷണം എന്ന് കാണിച്ചു. മറ്റു ഭാര്യമാർ ഈ മാതിരി ആദ രവ് കണ്ട് ആശ്ചര്യപ്പെട്ടു. ശരീരം എണ്ണ കണ്ടിട്ടു കാലം വളരെ ആയിരിക്കും- എല്ലാം മലിനം- ഒരു യാചകൻ. അതുകൊണ്ട് ലോകനിന്ദ്യൻ. അദ്ദേഹത്തോട് ഇത്രയധികം ആദരവ് കാണിക്കുന്നതിൽ അവർക്ക് ആശ്ചര്യം- ഈ പുണ്യ വാളൻ ആരായിരിക്കും?.

ഭഗവാൻ, തൻെറ ജ്യേഷ്ഠനാണ് അതിഥി എന്ന ഭാവത്തിൽ പെരുമാറുന്നു. ശ്രീദേവി ആലിംഗനം ചെയ്യുന്ന ശരീരം ഈ പിച്ചക്കാരനെ സ്നേഹഭാവത്തോടെ മാറോടമർത്തുന്നു!!

അവരുടെ വിസ്മയം അകറ്റാൻ, അവർ കേൾക്കേ, തൻെറ ബാല്യകാല കഥകളെ രണ്ടുപേരും കൈകോർത്ത് പിടിച്ച് അയവിറക്കി.

"അങ്ങ് ഗുരുകുലവാസം കഴിഞ്ഞ് ഗൃഹസ്ഥാശ്രമം പ്രവേശിച്ചുവല്ലേ, എങ്കിലും അങ്ങക്ക് വിഷയത്തിൽ വിരക്തിയുള്ളത് യുക്തം തന്നെ. വിഷ യാശകളെ തീരെ ഉപേക്ഷിച്ച് ലോകാനുഗ്രഹത്തിനു വേണ്ടി കർമ്മം ചെയ്ത് കൃതകൃത്യനാകുന്നുവെന്ന് ഞാൻ ഊഹിക്കുന്നു.

ആരുടെ ഉപദേശപ്രകാരം പരമതത്വം നാം അറിഞ്ഞ് സംസാരക്ലേശത്തി ൽനിന്ന് മുക്തനായി ഭവിക്കുന്നുവോ, ആഗുരുവിൻെറ സന്നിധാനത്തിൽ നാം

വസിച്ചത് ഓർക്കുന്നുണ്ടോ.

(3 വിധ ഗുരുക്കൻമാരാണ് ഒരുവന് 1) സ്വന്തം മാതാപിതാക്കൻമാർ 2) വേദാദ്ധ്യയനം ചെയ്യിച്ച ആൾ. ഇദ്ദേഹത്തെ മാതാപിതാക്കൻമാരേക്കാൾ ശ്രേഷ്ഠനായി കരുതേണം 3) ഈശ്വരൻ 2-ാമത്തെ ഗുരുകാരണമാണ് 3-ാമത്തെ ഗുരുവായ ഭഗവാനെ അനുഭവിപ്പാൻ സാധിക്കുന്നത്. അതുകൊണ്ട് രണ്ടും മൂന്നും ഒന്നു തന്നെ എന്ന് കരുതേണം. അതുകൊണ്ട് ജ്ഞാനപ്രദനായ ഗുരുവെ ആശ്രയിച്ച് സംസാരസമുദ്രം കടക്കുന്നവൻ തന്നെ ബുദ്ധിമാൻ)

നാം പണ്ട് ഗുരുപത്നിയുടെ നിർദ്ദേശമനുസരിച്ച് കാട്ടിൽ വിറകിന് പോയത് ഓർക്കുന്നുണ്ടോ.

(ഗുരുശിഷ്യ സമ്പ്രദായപ്രകാരം ശിഷ്യൻ ഗുരുകുലത്തിൽ വസിക്കേണം. നിത്യവൃത്തിക്ക് വഴിയില്ലാത്ത ഗുരു ലഭ്യമില്ലാതെ കുട്ടികളെ അഭ്യസിപ്പിക്കും അപ്പോൾ ആഹാരപദാർത്ഥങ്ങൾ ശിഷ്യൻമാർ ശേഖരിച്ചു കൊടുക്കും. കുട്ടികളുടെ ആഢ്യത്വമോ, ദാരിദ്ര്യമോ അവിടെ പ്രശ്നമല്ല) "കൊടുംകാട്ടിൽ ആയപ്പോൾ കഠിനമായ മഴ വന്നതും വെള്ളം നാനാഭാഗത്തും നിറഞ്ഞപ്പോൾ ഇരുട്ടത്ത് വഴിയറിയാതെ കൈകോർത്ത് പിടിച്ച് തലയിൽ വിറക് ഭാരവും ചുമന്ന് തപ്പി തപ്പി നടന്നത് ഓർമ്മയുണ്ടോ? ആചാര്യൻ ഉദയത്തിൽ നമ്മെ തേടിവന്ന് നമ്മുടെ ദുഃഖിതാവസ്ഥ കണ്ട് നമ്മെ ആദരിച്ചത് ഓർമ്മയുണ്ടോ?.

അദ്ദേഹം പറഞ്ഞില്ലേ, "മനുഷ്യന്ന് ഏറ്റവും പ്രിയപ്പെട്ടതാണ് അവൻെറ ശരീരം. ആ ശരീരത്തെ ഗണിക്കാതെ നിങ്ങൾ ഘോരവനത്തിൽ രാത്രി കഴിച്ചുകൂട്ടിയതിൽ എനിക്കു സങ്കടമുണ്ട്. ധർമ്മാർത്ഥകാമമോക്ഷോപകരണമായ ഈ ശരീരം നിങ്ങൾ ഗുരുവിനായി സമർപ്പിച്ചു! ഇതാണ് ഗുരുവിനു ചെയ്യേണ്ട പ്രത്യുപകാരം. നിങ്ങളിൽ എനിക്ക് വളരെ സന്തുഷ്ടിയുണ്ട്. നിങ്ങൾ ആഗ്രഹിക്കുന്നതെല്ലാം സാധിക്കട്ടെ! എന്നിൽ നിന്ന് പഠിച്ച വേദപാഠങ്ങൾ എന്നും മറക്കാതിരിക്കട്ടെ"! ഇത്രയും പറഞ്ഞ് നമ്മെ അദ്ദേഹം അനുഗ്രഹിച്ചു.

സൗദാമാവ് പറഞ്ഞു ദേവാ, അങ്ങയോടൊരുമിച്ച് ഗുരുകുലവാസം സാധിച്ചത് മഹാഭാഗ്യമായി. സർവ്വശ്രേയസ്സും നിന്തുരുവടിയിലിരിക്കേ. ഗുരുകുലവാസം ലോകാനുഗ്രഹത്തിനു വേണ്ടി മാത്രമായിരുന്നില്ലേ?

ഇങ്ങിനെ അന്യോന്യം പൂർവ്വകഥകൾ പറഞ്ഞ് രസിച്ചുകൊണ്ടിരുന്നു.

## 81-ാം അദ്ധ്യായം

ഈ സാഹചര്യത്തിൽ കുചേലൻ, ഭഗവാന് കാഴ്ചദ്രവ്യമായ അവൽ ലജ്ജ നിമിത്തം കൊടുത്തില്ല. ഇത്ര ഐശ്വര്യനിധിയായ ഭഗവാന് എങ്ങിനെ ഈ യാചകസാധു 2 പിടി അവൽ കാഴ്ചവെക്കും, ഇതായിരുന്നു ലജ്ജക്കുകാരണം.

ഭഗവാൻ അവൽക്കെട്ടിനെ നോക്കി, "ഹേ ബ്രഹ്മൻ അങ്ങ് വരുമ്പോൾ അങ്ങയുടെ പത്നി എനിക്കായി വല്ലതും തന്നിരിക്കും അത് എവിടെ? അതിങ്ങോട്ടു തരിക. (ഭക്തൻമാർ പ്രേമത്തോടെ നൽകുന്നത് എത്ര നിസ്സാരമായാലും അത് തനിക്കിഷ്ടമാണ്. നേരെ മറിച്ച് അഭക്തൻമാരുടെ എത്രമഹത്തായ പദാർത്ഥവും തൻെറ സന്തോഷത്തിനുതകില്ല.)

ഇങ്ങിനെ ഭഗവാൻ പറഞ്ഞാലും ഇത്രകുറച്ച് ഈ നിസ്സാരസാധനം ഈ മഹാപ്രഭുവിന് എങ്ങിനെ കൊടുക്കും. എന്ന ശങ്കയാൽ കൊടുത്തില്ല.

ഭഗവാൻ ചിന്തിച്ചു, "ഈ ബ്രാഹ്മണൻ ഐശ്വര്യത്തെ ആഗ്രഹിച്ച് എന്നെ ഭജിച്ചിട്ടില്ല. അതുകൊണ്ടാണോ അവൽ തരാത്തത്? അതുകൊണ്ടുതന്നെയാണു യാതൊന്നും ആവശ്യപ്പെടാത്തതും. ഇദ്ദേഹം വന്നത് ഭാര്യയുടെ പ്രേരണ കൊണ്ട് മാത്രമാണ്. ദേവൻമാർക്കും കൂടെ ലഭിക്കാൻ സാധിക്കാത്ത ഐശ്വര്യസമ്പത്ത് ഞാൻ കൊടുക്കുന്നുണ്ട്".

ഇങ്ങിനെ നിശ്ചയിച്ച് ഭഗവാൻ കീറിയ തുണിയിൽ കെട്ടിയ അവൽ പിടിച്ചുപറിച്ചു.

"ഹേ പൂജ്യ, അവലല്ലേ ഇത്? ഇത് എനിക്ക് എന്തിഷ്ടമാണെന്നോ? എല്ലാ ലോകങ്ങളേയും തൃപ്തിപ്പെടുത്താൻ ഇതിലെ ഓരോ മണിയും പര്യാപ്തങ്ങളാണ്".

ഇങ്ങിനെ പറഞ്ഞ് ഒരു പിടിവാരി വായിലിട്ടു. രണ്ടാമതും ഒരു പിടിവാരിയപ്പോൾ രുഗ്മിണി (ലക്ഷ്മി ദേവി) കയ്യിൽ കടന്നു പിടിച്ചു.

ലക്ഷ്മിദേവി പറഞ്ഞു "ഭഗവാനെ അങ്ങ് ഒരു പിടി ഭക്ഷിച്ചതിനാൽ ലോകത്തിൽ പരമസുഖം പ്രാപിക്കാനുള്ള സമ്പത്ത് നൽകി കഴിഞ്ഞു. ഇനി രണ്ടാമത്തേത് കൂടി ഭക്ഷിക്കുന്നതാണെങ്കിൽ ഞാനദ്ദേഹത്തിന്റെ ദാസിയാവേണ്ടിവരുമല്ലോ, അപ്പോൾ അങ്ങയുടെ വിയോഗദു:ഖം ഞാനനുഭവിക്കേണ്ടി വരും".

കുചേലൻ അന്ന് രാത്രി സുഖമായി അന്നപാനാദികൾ കഴിച്ച് സ്വർഗ്ഗത്തിലെന്ന വണ്ണം കേവലാനന്ദം അനുഭവിച്ചുറങ്ങി. പിറ്റെ ദിവസം രാവിലെ സന്തുഷ്ടനായി യാത്ര പറഞ്ഞു. ഭഗവാൻ അദ്ദേഹത്തെ സമസ്കരിച്ച് യാത്രയയച്ചു.

കുചേലൻ കൃഷ്ണനോട് ധനം ചോദിച്ചില്ല. ധനം മനസ്സിൽ ആശിച്ചുവല്ലോ എന്ന് വിചാരിച്ച് ലജ്ജിക്കയും ചെയ്തു. ഭഗവാനെ കണ്ടപ്പോൾ സകലകുടുംബവിഷയങ്ങളും മറന്നതിനാൽ, മറ്റൊന്നും ചിന്തിക്കാൻ അവസരവും കിട്ടിയില്ല.

"ഭഗവാന്റെ ബ്രാഹ്മണഭക്തി ആശ്ചര്യം തന്നെ. ലക്ഷ്മിദേവിയെ ആശ്ലേഷിക്കുന്ന മാറിടം കൊണ്ട് എന്നേയും സ്പർശിച്ചുവല്ലോ. സ്വന്തം ജ്യേഷ്ഠനെ ഉപചരിക്കുന്നത് പോലെ മഞ്ചത്തിൽ ഇരുത്തി. ഭാര്യയെകൊണ്ട് വീശിച്ച് കാൽ കഴുകി എന്റെ കാലുകൾ തടവി തന്നു- ഇങ്ങിനെ ഒക്കെ ചെയ്തുവെങ്കിലും ധനം ഒട്ടും തന്നില്ല. ധനം തന്നാൽ അഹങ്കാരം വരുമെന്ന് വിചാരിച്ചിരിക്കാം- ഒരു പക്ഷേ ആ കാരണത്താൽ ഭഗവൽസ്മരണ വിട്ടുപോയി എന്നും വരാം- അതുകൊണ്ടായിരിക്കാം ഒന്നും തരാതിരുന്നത്. കരുണാധിക്യം!.

ഇങ്ങിനെ ആലോചിച്ചാലോചിച്ച് തന്റെ ഭവനത്തിനടുത്തെത്തി. അവിടുത്തെ സ്ഥിതിഗതികൾ മാറിയിരിക്കുന്നു. അധികം നിലകളുള്ള മാളികവീട് കണ്ടു. ഗൃഹങ്ങളുടെ ചുറ്റും വൃക്ഷങ്ങളും പൂച്ചെടികളും. അവകളിൽ പക്ഷികളും വണ്ടുകളും വിഹരിച്ച് പറക്കുന്നു. ജലാശയങ്ങൾ അവിടവിടെ. അവയിൽ താമരകൾ, കൽഹാരം, ആമ്പൽ, മുതലായ പുഷ്പങ്ങൾ. ഗൃഹങ്ങളിൽ മനോഹര വസ്ത്രധാരികളായ സ്ത്രീപുരുഷൻമാർ.

ഇത് ആരുടെ ഗൃഹം? ഞാൻ ഇന്നലെ ഇവിടം വിട്ടു പോരുമ്പോൾ ഇണ്ടായിരുന്നില്ലല്ലോ- ഒരു പക്ഷേ ഞാൻ വഴിതെറ്റിവന്നതായിരിക്കുമോ? അല്ലല്ല. ഇത് എന്റെ ഗൃഹംതന്നെ.

ഇങ്ങിനെ സംശയിച്ചു നിൽക്കുന്ന കുചേലനെ എതിരേൽക്കാൻ വാദ്യ

ഘോഷങ്ങളോടെ കൂറേ സ്ത്രീകളും പുരുഷൻമാരും വന്നു.

ഭർത്താവ് വരുന്നതറിഞ്ഞ് ഭാര്യ ആഭരണങ്ങളണിഞ്ഞ് പട്ടു വസ്ത്രങ്ങൾ അണിഞ്ഞ് ഗൃഹാന്തർഭാഗത്തിൽ നിന്ന് പുറത്തുവന്നു. ഭർത്താവിനെ ഭാവനയിൽ നമസ്കാരവും ആലിംഗനവും ചെയ്തു. ബാഷ്പജലം വീഴ്ത്താതെ അടക്കി നിന്നു. ദാസീമദ്ധ്യത്തിൽ നിൽക്കുന്ന ഭാര്യയെ കണ്ടപ്പോൾ ആശ്ചര്യവാനായി.

അദ്ദേഹം ഭാര്യയേയും കൂട്ടി ഗൃഹത്തിൽ പ്രവേശിച്ചു. അനേകം രത്ന സ്തംഭങ്ങളും അലങ്കാരങ്ങളും ഉള്ള ഭവനം. പട്ടു ശയ്യകൾ, ആനക്കൊമ്പ് കൊണ്ടുള്ള വെഞ്ചാമരങ്ങൾ, സോഫാ സെറ്റുകൾ, അനേകം മനോഹരവിളക്കു കൾ ഇവകളെല്ലാംകൊണ്ട് ഭവനം നിറഞ്ഞിരുന്നു.

ഇതെല്ലാം എങ്ങിനെ സംഭവിച്ചു. ഒരുദിവസം കൊണ്ട് ആർക്ക് ഇതെല്ലാം ഉണ്ടാക്കാൻ കഴിയും. എല്ലാം മായാകൃഷ്ണൻെറ ഐന്ദ്രജാലപ്രവൃത്തി തന്നെ. കൃഷിസ്ഥലത്ത് കൃഷിയുടമ അറിയാതെ രാത്രികാലങ്ങളിൽ, മഴ വർഷിക്കു ന്നതുപോലെ.

സർവ്വത്തിൻെറയും ഉടമയായ ഭഗവാൻ- ആപ്തകാമൻ - എത്ര കൊടു ത്താലും അതെല്ലാം സ്വൽപമെന്നേ കരുതൂ. എന്നാൽ ഭക്തർ ഹൃദയംഗമമായി കൊടുക്കുന്നതേതും മഹൽപദാർത്ഥമായി കരുതും അതുകൊണ്ട് ആണല്ലോ എൻെറ കയ്യിൽ നിന്ന്നിസ്സാരമായ അവൽ പിടിച്ചു പറിച്ചു ഭക്ഷിച്ചത്.

എനിക്ക് കൂടുതൽ ഭക്തി ഉണ്ടാവണേ. എനിക്ക് ഐശ്വര്യം വേണ്ട. ഐശ്വര്യം വരുമ്പോൾ എൻെറ തല തിരിയും. എനിക്കിപ്പോൾ സമ്പത്ത് തന്നത് എൻെറ ഭക്തി സുദൃഢമല്ലാത്തത് കൊണ്ടായിരിക്കാം.

*[കുചേലൻ വിഷയസുഖങ്ങളെ മുഴുവൻ ഉപേക്ഷിക്കേണമെന്ന് വിചാരിച്ചി രുന്നുവെങ്കിലും പത്നിയുടെ ഇഷ്ടമനുസരിക്കേണ്ടിവന്നതിനാൽ അതിൽതാ ൽപര്യം കാണിക്കാതെ ഉദാസീനനായിരിക്കാനെ സാധിച്ചിട്ടുള്ളൂ.]

കുചേലൻ കൂടുതൽ ഭക്തിയോടെ, ഹൃദയത്തിൽ നിരന്തരം ഭജനം നടത്തി വന്നതിനാൽ അഹങ്കാര ഭാവം വേറിട്ട് അധികകാലതാമസം കൂടാതെ വൈകു ണ്ഠം പ്രാപിച്ചു.

ഈ പൃഥുകോപാഖ്യാനം ശ്രവിക്കുന്നവർക്ക് കൂടുതൽ ഭക്തി ഉണ്ടാകയും കർമ്മബൻധത്തിൽ നിന്ന് മോചനം ലഭിക്കയും ചെയ്യും.

## 82-ാം അദ്ധ്യായം

ഭഗവാൻെറ തീർത്ഥയാത്രയാണ് ഈ അദ്ധ്യായത്തിലെ വിഷയം.

ഇത് രാജസൂയത്തിന് മുൻപും ബലരാമൻെറ വ്രജഗമനത്തിന് ശേഷവും ആയിരുന്നു.

ദ്വാരകയിൽ താമസിക്കുന്ന കാലത്ത് ഒരു സൂര്യഗ്രഹണമുണ്ടായി. അത് പൂർണ്ണഗ്രഹണമായിരുന്നു. ഈ വർത്തമാനം ജ്യോതിശ്ശാസ്ത്രജ്ഞൻമാർ അറി യിച്ചിരുന്നതിനാൽ ദോഷപാപങ്ങൾ നീക്കുവാൻ കുരുക്ഷേത്രത്തിൽ കാലേകൂട്ടി ജനങ്ങൾ വന്നു തുടങ്ങിയിരുന്നു.

സ്യമന്തപഞ്ചകമെന്ന ക്ഷേത്രസ്ഥാനം പുണ്യവർദ്ധകമാണ്. 21 വട്ടം ദുഷ്ടക്ഷത്രിയൻമാരെ പരശുരാമാവതാരം വധിച്ച് ആപാപങ്ങളെ നശിപ്പിക്കു വാൻ അവരുടെ രക്തം കൊണ്ട് ഹ്രദങ്ങൾ നിർമ്മിച്ച് പാപപരിഹാരപ്രായശ്ചി

ത്തമായി യാഗം ചെയ്തസ്ഥലമാണ് സ്യമന്തപഞ്ചകം. ഈ സ്ഥലം ഗ്രഹണ കാലങ്ങളിൽ സ്നാനദാനാദിപുണ്യകർമ്മങ്ങൾ നടത്താൻ വിശേഷപ്പെട്ടതായി കരുതപ്പെടുന്നു.

ബഹുജനങ്ങളോടൊപ്പം അക്രൂരൻ, വസുദേവൻ മുതലായ വൃഷ്ണികളും പോയിരുന്നു. പ്രദ്യുമ്നൻ, സാംബൻ, അനിരുദ്ധൻ, കൃതവർമ്മാവ് മുതലായ വരും അനേകം രാജാക്കൻമാരും, പരിചയക്കാരും അവിടെ എത്തിയിരുന്നു.

കൃഷ്ണൻ അവരെ എല്ലാം കണ്ട് കുശലം പറഞ്ഞ് സന്തോഷിച്ചു. സ്നാനാദികൾ കഴിച്ചു. സ്ത്രീകളും അന്യോന്യം കണ്ട് സന്തോഷം കൈമാറി. കുന്തി ദേവിയും സഹോദരൻമാരെ കണ്ട് സന്തോഷവാക്കുകൾ പറഞ്ഞു.

എന്നാൽ വസുദേവരോട് കുന്തി അൽപം പരിഭവം കലർന്ന വാക്കുകളും പറയാതിരുന്നുല്ല. ഹേ സഹോദരാ, ഞങ്ങൾ ആപത്തിൽ പെട്ട് ദു:ഖിച്ചിരിക്കുമ്പോൾ ഒരുവിധസഹായവും നിങ്ങളിൽനിന്ന് ഉണ്ടായില്ലല്ലോ.

മറുപടി:- ഞങ്ങൾ ഇപ്പോഴാണ് കംസന്റെ പിടിയിൽനിന്ന് രക്ഷപ്പെട്ടത്. ആർ ആർക്ക് എന്ത് ചെയ്യാൻ കഴിയും, എല്ലാം ഈശ്വരേച്ഛ.

ബലരാമകൃഷ്ണൻമാരും യദുക്കളും ഇവിടെ വന്നിട്ടുണ്ടെന്നറിഞ്ഞ് നന്ദനും, ഗോപഗോപിമാരും അനേകം വണ്ടികളിലായി പാഞ്ഞെത്തി.

വസുദേവൻ നന്ദനെ സ്വീകരിച്ച് ആലിംഗനം ചെയ്തു. സ്വന്തം കഥകൾ അന്യോന്യം കൈമാറി. നന്ദനും യശോദയും കൃഷ്ണനേയും ബലരാമനേയും മടിയിൽ ഇരുത്തിതാലോലിച്ചു. രോഹിണിയും യശോദയും ദേവകിയാൽ ആശ്ലേഷിക്കപ്പെട്ടു. യശോദയോട് തങ്ങളുടെ പുത്രൻമാരെ പരിപാലിച്ചതിന് നന്ദി പറഞ്ഞു.

ഗോപികൾ കൃഷ്ണനെ കണ്ടപ്പോൾ സന്തോഷാശ്രുക്കൾ പൊഴിച്ചു. ആ മനോഹരസ്വരൂപനെ നേത്രങ്ങൾ കൊണ്ട് ഗാഢമായി ആലിംഗനം ചെയ്തു. അവർ യോഗികൾക്ക് കുടെ പ്രാപിക്കാൻ സാധിക്കാത്ത പരമാനന്ദാനുഭൂതി അടഞ്ഞു.

ഗോപികളെ ഇങ്ങിനെ കണ്ടാൽ മതിയോ? കൃഷ്ണൻ സ്വകാര്യമായി അവരുടെ സമീപം ചെന്ന് ഓരോരുത്തരേയും ആലിംഗനചുംബനാദികൾ കൊണ്ട് സന്തോഷപ്പെടുത്തി.

അവരോട് ഭഗവാൻ പറഞ്ഞു ഞങ്ങൾ ഉപകാരസ്മരണയില്ലാത്തവരാണെന്ന് കരുതി ഞങ്ങളെ തെറ്റിദ്ധരിച്ചുവല്ലേ? അങ്ങിനെ ആവരുത്. അങ്ങുമിങ്ങും ചിന്നിചിതറി കിടക്കുന്ന മേഘങ്ങളും, പുല്ല്, പഞ്ഞി പൊടി ഇവകളും ഒന്നിച്ച് ചേരുന്നതും, പിരിയുന്നതും ഈശ്വരസങ്കൽപമാണ്. ദുഷ്ടനിഗ്രഹത്തിനായി ഇത്രകാലം നിങ്ങളെ പിരിഞ്ഞിരിക്കേണ്ടി വന്നു.

പ്രാണികൾക്ക് എന്നിൽ പ്രേമമുണ്ടായാൽ അവർ ജനനമരണ പ്രവാഹസംസാരം കടന്നുപോരുന്നു. ഭാഗ്യവശാൽ ആ പ്രേമം നിങ്ങൾക്കെന്നിലുണ്ട്.

ഞാൻ എങ്ങിനെ നിങ്ങളെ രക്ഷിക്കും, പറയാം ഞാൻ ഉള്ളിലും പുറത്തും പ്രകാശിക്കുന്ന സർവ്വവ്യാപിയാണ്. എന്നെക്കൂടാതെ അന്യമായിട്ടൊന്നുമില്ല. ഏകനായ ഞാൻ തന്നെയാണ് നിങ്ങളിൽ ഉള്ള ജീവാത്മാക്കൾ.

അൺഡജം മുതലായ 4 വിധ ഭൂതവർഗ്ഗങ്ങൾ ആകാശാദി പഞ്ചഭൂതങ്ങളിൽ വർത്തിക്കുന്നു. ആ പഞ്ചഭൂതങ്ങൾ ജീവാത്മാവിലും ജീവാത്മാക്കൾ എന്നിലും

ബൻധപ്പെടുന്നു. അതിനാൽ സർവ്വകാരണമായി എന്നെ കാണുന്നവർ എന്നെ തന്നെ പ്രാപിക്കുന്നു.

ഇങ്ങിനെ കൃഷ്ണൻ ഗോപികൾക്ക് ആത്േമാപദേശം നൽകി പരമാത്മാവിനെ മറയ്ക്കുന്ന മായോപാധിയായ അജ്ഞാനം നീക്കി. അവർ കൃഷ്ണനെ ധ്യാനിച്ച് ജീവാത്മാവായ അവരും പരമാത്മാവായ കൃഷ്ണനും ഒന്നുതന്നെ എന്ന് സങ്കൽപിച്ച് ധ്യാനിച്ച് ഭഗവൽ സ്വരൂപത്തെ സ്വീകരിച്ചു.

ഇപ്രകാരം അവർക്ക് സ്വരൂപബോധം ഉണ്ടായെങ്കിലും ഗൃഹത്തിൽ ചെല്ലുമ്പോൾ ഈ അറിവ് തകിടം മറിയാതിരിക്കാൻ പ്രാർത്ഥിച്ചു.

അവരവരുടെ ഭാഗ്യാതിരേകം എങ്ങിനെ വർണ്ണിക്കേണ്ടു. ഭഗവാനിൽ നിന്ന് നേരിട്ട് ആത്േമാപദേശം സിദ്ധിച്ചുവല്ലൊ.

## 83-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ കൃഷ്ണപത്നിമാർ എങ്ങിനെ അദ്ദേഹത്തെ വിവാഹം ചെയ്തു എന്നും മറ്റുമുള്ള വർത്തമാനങ്ങൾ പറയുന്നു.

കൃഷ്ണൻ ധർമ്മപുത്രരോടും മറ്റും സംസാര ക്ലേശങ്ങളെ പറ്റി സംസാരിച്ചുകൊണ്ടിരുന്നു. ധർമ്മപുത്രർ പറഞ്ഞു. പോത്തിനെ ഈച്ച കടിക്കുമ്പോൾ അത് വെള്ളത്തിൽ മുങ്ങും അപ്പോൾ കടി ഇല്ലാതാവും, എന്നത്പോലെ സാധുസംഗമത്താൽ സംസാരദുഃഖം തൽക്കാലം ഇല്ലാതെ ആവുന്നു. അതു പോലെ ആണ് ഭഗവദ്ദർശനം കൊണ്ട് സംസാരുപദ്രവം ഇല്ലാതാകലും. ഭഗവാൻ ഈ മാതിരി പുരുഷൻമാരായി ചർച്ച നടത്തിക്കൊണ്ടിരിക്കുമ്പോൾ ദ്രൗപദി ഭഗവാൻെറഭാര്യമാരായി പല വർത്തമാനങ്ങളും ചോദിച്ച് രസിച്ചിരുന്നു.

ഹേ രുഗ്മിണി, സത്യഭാമേ നിങ്ങളെല്ലാവരും ഈ ശ്യാമസുന്ദരനെ വേളി കഴിച്ചത് എങ്ങിനെ ഒക്കെ ആണ് ഏത് സാഹചര്യത്തിലാണ്, വിസ്തരിച്ചു കേൾക്കാനാഗ്രഹിക്കുന്നു.

രുഗ്മിണി അവരുടെ കല്യാണവിവരം സന്തോഷത്തോടെ വിസ്തരിച്ചു പറഞ്ഞു. അതുപോലെ സത്യഭാമയും, ജാംബവതി, കാളിന്ദി, മിത്രവിന്ദ, സത്യ, ഭദ്ര, ലക്ഷ്മണ ഈ 8 പേരും കൃഷ്ണനെ കരസ്ഥമാക്കിയ വിവരങ്ങൾ കേട്ട് ദ്രൗപദി സന്തോഷത്തിൽ മുങ്ങി.

ഞങ്ങളിൽ നിന്ന് ഭഗവാന്ന് യാതൊരു സുഖവും ലഭിക്കേണ്ടതില്ല. അവിടുത്തെ ദാസ്യം ഞങ്ങൾക്ക് ലഭിച്ചത് ഞങ്ങൾ ജൻമാന്തരത്തിൽ ചെയ്ത പുണ്യ ഫലമാണ്.

മറ്റു ഭാര്യമാർ പറഞ്ഞു. നരകാസുരൻെറ ജെയിലിൽ നിന്ന് ഞങ്ങളെ അവിടുന്ന് രക്ഷിച്ചു. ഞങ്ങൾ ആഗ്രഹിക്കുന്നത് അവിടുത്തെ പാദരേണു മാത്രമാണ്. ഞങ്ങൾക്ക് അത് ശിരസ്സിൽ ധരിപ്പാൻ തരമാവേണം. ഇതാണ് ഞങ്ങളുടെ ആവശ്യം.

## 84-ാം അദ്ധ്യായം

പാഞ്ചാലി സുഭദ്ര മുതലായവരോട് പറഞ്ഞ ഈ വർത്തമാനം കുന്തിയും ഗാന്ധാരിയും ഗോപസ്ത്രീകളും കേട്ടറിഞ്ഞു എല്ലാവരും കൃഷ്ണൻെറ ഗുണ

ങ്ങളെ കീർത്തിച്ചു.

ഇങ്ങിനെ സംസാരിച്ചു കൊണ്ടിരിക്കുമ്പോൾ അവിടെ അനേകം പ്രമുഖ രായ മുനിമാർ വന്നു. വ്യാസർ, നാരദർ, വിശ്വാമിത്രൻ, വസിഷ്ഠൻ സനകാദികൾ എന്നിവർ ആ കൂട്ടത്തിൽ പെട്ടവരാണ്.

പാണ്ഡവരും രാമകൃഷ്ണന്മാരും അവരെ നമസ്കരിച്ച് സൽകരിച്ചു അർ ഘ്യപാദ്യാദികൾ അർപ്പിച്ചു. ഭഗവാൻ വളരെ വിനയത്തോടെ പറഞ്ഞു നിങ്ങളുടെ ദർശനം കൊണ്ടു ഞങ്ങൾ അനുഗ്രഹീതരായി പ്രതിമാദികളിൽ പൂജചെയ്താൽ വളരെ കാലം കൊണ്ട് മാത്രമേ അന്തഃകരണ ശുദ്ധിവരുകയുള്ളു. എന്നാൽ സാധുദർശനം സിദ്ധിച്ചാൽ കണ്ടമാത്രയിൽ പരിശുദ്ധിവരുന്നു. സൂര്യാദിദേവ ന്മാരെ ഉപാസിച്ചാൽ പാപഹരണം നിശ്ശേഷമാവുന്നില്ല എന്നാൽ സത്തുക്കൾ തത്വോപദേശത്താൽ പാപസംഹാരം പൂർണ്ണമായും വരുത്തുന്നു.

മുനിമാർ- അവിടുന്ന് ബ്രാഹ്മണ ഭക്തനായത് കൊണ്ട് ഞങ്ങളെ സ്തുതി ച്ചതായേ ഞങ്ങൾ കരുതുന്നുള്ളു തപസ്സ്, വേദാദ്ധ്യയനം, ഇന്ദ്രിയ നിഗ്രഹം, ഇവ യാൽ ഏതൊരുകുലം അങ്ങയെ സാക്ഷാൽകരിക്കുന്നുവോ, ആ ബ്രാഹ്മണ കുലം അങ്ങയുടെ സത്വസ്വരൂപമായ അന്തരംഗമാണ്. സകല ശ്രേയസ്സുക ളുടേയും പ്രാപ്യസ്ഥാനം അങ്ങാകുന്നു. അതുകൊണ്ട് സാധുക്കൾ നിന്തിരു വടിയിൽ ലയിക്കാനായി എല്ലാ കർമ്മങ്ങളേയും അങ്ങയിൽ സമർപ്പിക്കുന്നു. അവർ സായൂജ്യം പ്രാപിക്കുന്നു. ഞങ്ങൾക്ക് അങ്ങയുടെ ദർശനം സിദ്ധിച്ചത് കൊണ്ട്, ഞങ്ങളുടെ ജന്മം സഫലമായി. അങ്ങക്ക് നമസ്കാരം.

അങ്ങയോട് വേറിടാതെ ഒരുമിച്ചു വസിക്കുന്ന യുധിഷ്ഠിരാദിരാജാക്കന് മാരും അക്രൂരാദികളും ഗോപികളും പരമധന്യന്മാരാണ്. അങ്ങയുടെ മായ അവരെ മറയ്ക്കുന്നില്ല അവർ അങ്ങയെ സ്നേഹിതനായും പുത്രനായും ഭർ ത്താവായും പ്രേമിക്കുന്നു. അവർ ധന്യന്മാരാണ്.

ഞങ്ങൾക്ക് അങ്ങയുടെ ദർശനം ലഭ്യമായതിനാൽ ഞങ്ങൾ കൃതാർത്ഥ രായി. ഞങ്ങൾക്ക് ഭക്തി ഉണ്ടാവാൻ അങ്ങ് അനുഗ്രഹിക്കേണം.

മുനിമാർ യാത്രപറഞ്ഞു പോവാൻ തയ്യാറായപ്പോൾ വസുദേവൻ അവരെ സമീപിച്ച് പ്രാർത്ഥിച്ചു ഏതുവിധം കർമ്മം ചെയ്താൽ ആ കർമ്മം ജനനമര ണത്തിന്ന് ഹേതുവല്ലാതെവരുമോ, ആ മാർഗ്ഗം നിങ്ങൾ അനുഗ്രഹിച്ചരുളിചെ യ്യേണം. ദേവന്മാരെല്ലാം വേദജ്ഞരായ ബ്രാഹ്മണരിലാണല്ലോ വസിക്കുന്നത്.

മുനിമാർ- കർമ്മങ്ങളുടെ ഫലദാതാവായ വിഷ്ണുവിനെ യാഗങ്ങൾ കൊണ്ട് പൂജിക്കുക എന്നത് കർമ്മനിവൃത്തിവരുത്താനുള്ള ഉപായമാണ്. സകലകർ മ്മങ്ങളേയും വിഷ്ണുവിന്നായി സമർപ്പിക്കുക എന്നതാണ് മാർഗ്ഗം. ഫലം ഇച്ഛരിക്കരുത്. എന്നാൽ അത് ബന്ധഹേതുവായിവരില്ല. അത് മഹായാ ഗമാണ്. ഈവിധം ചെയ്യുന്ന കർമ്മം ജനനമരണാദികാരണമായിവരില്ല. അത് ആത്മപ്രീതിതരുന്നു. സകലവർണ്ണാശ്രമക്കാരും അനുഷ്ഠിക്കേണ്ട ഉത്തമധർമ്മ വുമാണ്.

അവരവർ സമ്പാദിക്കുന്ന ധനംകൊണ്ട് ഫലകാംക്ഷ കൂടാതെ ഈശ്വരനെ ശ്രദ്ധയോടെ ആരാധിക്കേണം ഇത് ജന്മസാഫല്യംതരുന്ന സുഗമ്മാർഗ്ഗമാണ്.

വിഷയാശകൾ തീരെ നശിക്കാതെ വന്നാൽ ജനനമരണങ്ങൾക്ക് വീണ്ടും പാത്രമാവേണ്ടിവരും. മനുഷ്യന്ന് സാധാരണനിലയിൽ 3 ആഗ്രഹങ്ങളാണ് (1)

ധനാശ (2) പുത്രദാരാശ (3) സ്വർഗ്ഗാദിലോകാശ.

ധനം കൊണ്ട് യാഗകർമ്മങ്ങൾ ചെയ്ത് ധനാശയെ കുറക്കേണം.

വിഷയങ്ങളെ അനഭവിച്ചറിഞ്ഞ് അതിലുള്ള വിരസത മനസ്സിലാക്കി ആ ആഗ്രഹത്തെ ഇല്ലാതാക്കേണം.

മരിച്ചശേഷം സ്വർഗ്ഗലോകം കിട്ടേണമെന്നാശ ആ ലോകവും സുഖവും നശ്വരമാണെന്നും വീണ്ടും മനുഷ്യലോകത്തിലേക്ക് വരേണ്ടിവരുമെന്നും അറിഞ്ഞ് അതിനേയും ഉപേക്ഷിക്കേണം.

ധീരതയുള്ളവർ ഈ ആശകളെ എല്ലാം ഉപേക്ഷിച്ച് തപോവനം പ്രവേശിച്ച് വൈരാഗ്യം ശീലിക്കുന്നത് സദാചാരമാണ്.

ഒരു ഗൃഹസ്ഥൻ 3 വിധകടങ്ങളോടെ ജനിക്കുന്നു ദേവകടം, പിതൃകടം, ഋഷികടം. ഈ കടങ്ങളെ തീർക്കേണ്ടത് അവൻെറ കടമയാണ്. എന്നിട്ടേ ഗൃഹത്തെ ഉപേക്ഷിക്കാവൂ.

യാഗാദികൾ കൊണ്ട് ദേവന്മാരുടേയും അദ്ധ്യയനം കൊണ്ട് ഋഷികളുടേയും പുത്രോല്പാദനം കൊണ്ട് പിതൃക്കളുടേയും കടങ്ങൾ തീർക്കേണം. അതിനാൽ ബ്രഹ്മചര്യം, ഗൃഹസ്ഥം എന്നിവയെ അപേക്ഷിച്ച് യജ്ഞം, അദ്ധ്യയനം പുത്രോല്പാദനം എന്നീ ധർമ്മങ്ങളെ അനുഷ്ഠിച്ചശേഷം ഉപേക്ഷിക്കുന്നതാണ് ക്രമമാർഗ്ഗം. വിരക്തിവരാതെ പൊടുന്നനവേ ഗൃഹസ്ഥധർമ്മങ്ങളെ ഉപേക്ഷിച്ചാൽ അധർമ്മത്തിൽ താല്പര്യമുണ്ടാവാൻ ഇടവരും.

വസുദേവാ, അങ്ങ് ഇപ്പോൾ ഋഷികടത്തിൽ നിന്നും പിതൃകടത്തിൽ നിന്നും മുക്തനായി ഇനി യാഗം ചെയ്ത് ദേവകടത്തേയും തീർക്കുക. ശേഷം, ഗൃഹധർമ്മത്തെ ഉപേക്ഷിച്ചാലും.

അങ്ങ് ശ്രീഹരിയെ ഭക്തിയോടെ പൂജിച്ചിട്ടുണ്ട്. അതിൻെറ ഫലമായിട്ടാണ്, ഹരിതന്നെ അങ്ങയുടെ പുത്രനായി ജനിച്ചത്.

വസുദേവൻ മുനിമാരുടെ അനുഗ്രഹവചസ്സു കേട്ട് സന്തോഷിച്ച് നമസ്കരിച്ചു. ദേവകടം തീർക്കുവാനുള്ള യജ്ഞം അവർ തന്നെ നടത്തിതരേണമെന്ന് പ്രാർത്ഥിച്ച് അവരെ ഋത്വിക്കുകളായി നിശ്ചയിച്ചു. അത് അവർ വേണ്ട വിധം നടത്തികൊടുത്തു.

വിധിപ്രകാരം യജ്ഞം നടത്തി. എല്ലാവർക്കും വസ്ത്രങ്ങളും മറ്റുംനല്കി. അവഭൃഥസ്നാനം തൻെറ 18 ഭാര്യമാരോടു കൂടി ചെയ്തു. എല്ലാ ജീവജാലങ്ങൾക്കും അന്നംകൊടുത്തു. ബന്ധുക്കൾക്ക് സമ്മാനങ്ങൾ കൊടുത്തു. എല്ലാവരേയും യാത്ര അയച്ചു.

നന്ദഗോപരോട് വസുദേവൻ കൃതജ്ഞതാ പൂർവ്വം സംസാരിച്ചു അദ്ദേഹത്തെ പുറപ്പെട്ടുപോവാൻ സമ്മതിക്കാതെ 3 മാസം പിടിച്ചിരുത്തി. ഒടുവിൽ വസ്ത്രാഭരണങ്ങൾ സമ്മാനമായി നല്കി സന്തോഷപൂർവം അയച്ചു.

അദ്ദേഹം ദ്വാരകക്ക് ശ്രീകൃഷ്ണൻ മുതലായവരോടുകൂടി തിരിച്ചുപോയി.

## 85-ാം അദ്ധ്യായം

ഒരു ദിവസം രാമകൃഷ്ണന്മാർ സന്തോഷത്തോടെ അച്ഛനമ്മമാരുടെ അടുക്കൽ ചെന്ന് അവരെ നമസ്കരിച്ചു.

അപ്പോൾ വസുദേവൻ ഇത് നല്ലോരവസരമാണെന്ന് കരുതി തീർത്ഥ യാത്രാവസരത്തിൽ മുനിമാർ ശ്രീകൃഷ്ണബലരാമന്മാരുടെ യഥാർത്ഥസ്ഥി തിയെ അറിയിച്ചിരുന്നുവെന്നും കൃഷ്ണൻ ഗുണങ്ങൾ ആറും തികഞ്ഞ ഭഗ വാനാണെന്നും ഇതുവരെ അദ്ദേഹം അവരുടെ മായാപ്രേരിതമായ കളികളിൽ പുത്രഭാവേന പെരുമാറിയെന്നും, അദ്ദേഹത്തിന്ന് മായയുടെ ബന്ധത്തിൽനിന്ന് അകന്ന് നില്ക്കാൻ തക്ക ഭക്തി ഉണ്ടാവാൻ അനുഗ്രഹിക്കേണമെന്നും പ്രാർ ത്ഥിച്ചു.

ഭഗവാൻ സമുചിതം മറുപടി പറഞ്ഞ് ആനന്ദിപ്പിച്ചു.

ദേവകിയും ഭഗവാനോട് ഒരപേക്ഷനടത്തി. നിങ്ങൾ ലോകത്തെ നിയ ന്ത്രിക്കുന്ന ആദിപുരുഷന്മാരാണെന്ന് ഞാനറിയുന്നു ഞാൻ നിങ്ങളെ ശരണം പ്രാപിക്കുന്നു നിങ്ങൾക്ക് സാധിക്കാനാവാത്തതൊന്നുമില്ല- നിങ്ങൾ ഗുരുവിൻെറ മകനെ യമലോകത്തിൽ ചെന്ന് കൊണ്ടുവന്നതെനിക്കറിയാം. എൻെറ മക്കൾ 6 പേരെ കംസൻ യമലോകത്തേക്കയച്ചു. നിങ്ങൾ അവരെ കൊണ്ടുവന്ന് തരാമോ?.

അമ്മയുടെ ആഗ്രഹപൂർത്തിവരുത്തുവാൻ അവർ തീർച്ചയാക്കി. രണ്ടു പേരും സുതലം പ്രവേശിച്ചു. മഹാബലി ചക്രവർത്തി അവരെ സ്വീകരിച്ച് സന്തോ ഷത്തോടെ നമസ്കരിച്ചു. അർഘ്യപാദ്യാദികൾ കൊണ്ട് പൂജിച്ചു വസ്ത്രം, ആഭരണം, ചന്ദനം, താംബൂലം, ദീപം, ഭക്ഷണം മുതലായവ നൽകി. പുത്രമിത്രാദികൾ, ധനം, ദേഹം ഇവ സമർപ്പിച്ചു പൂജിച്ചു. "ശത്രുതാമനോ ഭാവം, കാമമനോഭാവം ഇവകളാൽ അവിടുത്തെ പ്രാപിക്കുമ്പോൾ, സാത്വികമ നസ്ഥിതിക്കാരായ ദേവന്മാർക്കും നിന്തിരുവടിയെ പ്രാപിക്കാൻ കഴിയുന്നില്ല" ഇങ്ങിനെ മഹാബലി ഭഗവാനെ ഭക്തി പൂർവം സ്തുതിച്ചു.

ഭഗവാൻ ബലിയോട് പറഞ്ഞു സ്വായംഭൂവമന്വന്തരത്തിൽ മരീചിപ്രജാപ തിക്ക് ഊർണ്ണയിൽ 6 പുത്രന്മാരുണ്ടായി . പുത്രിയായ സരസ്വതിയിൽ രാഗം തോന്നി അവളെ പ്രാപിക്കാൻ ഓടുന്ന ബ്രഹ്മാവിനെ കണ്ട് ഈ പുത്രന്മാർ ചിരിക്കയുണ്ടായി. അതിൻെറ ഫലമായി ഈ പുത്രന്മാർ അസുരയോനിയിൽ ജനിച്ചു. ഹിരണ്യകശിപുവിൻെറ മക്കളായി. പിന്നീട് അവർ ദേവകിയുടെ ഗർ ഭത്തിലും പ്രവേശിച്ചു. കംസൻ അവരെ എല്ലാം നിഗ്രഹിച്ചു. ആ ജീവന്മാർ ഇപ്പോൾ അങ്ങയുടെ അടുത്തുണ്ട്. ഞങ്ങൾ ഞങ്ങളുടെ അമ്മയായ ദേവകി യുടെ ദുഃഖം ശമിപ്പിപ്പാനായി ഈ ജീവന്മാരെ കൊണ്ടുപോകുന്നു. അനന്തരം ശാപവിമുക്തരായി ഇവർ ദേവലോകം ഗമിക്കും. പിന്നീട് ഞാൻ അവർക്ക് മോക്ഷപദവും കൊടുക്കും.

രാമകൃഷ്ണന്മാർ അവരുടെ ജ്യേഷ്ടന്മാരായ 6 പേരേയും കൊണ്ട് ദ്വാര കക്ക് വന്നു അമ്മയുടെ പാദത്തിൽ സമർപ്പിച്ചു. അമ്മ അവർക്ക് മുലപ്പാൽ കൊടുത്തു. കൃഷ്ണഭഗവാൻ കുടിച്ചമുല അവർ കുടിച്ചതിനാൽ പൂർവ്വജന്മ സ്മരണവന്നു. അവർ ദേവന്മാരായിരുന്നുവെന്നുള്ള അറിവ്. അവർ അച്ഛ നമ്മമാരേയും പരമാത്മാവിനേയും നമസ്കരിച്ച് ദേവലോകംപോയി. ഇതെല്ലാം കൃഷ്ണൻെറ വിലാസമാണെന്ന് ദേവകി ധരിച്ച് ചാരിതാർത്ഥ്യയായി.

## 86-ാം അദ്ധ്യായം

പരീക്ഷിത്ത് ശുക്രാചാര്യരോട് തന്റെ മുത്തശ്ശി സുഭദ്ര, അർജ്ജുന മുത്തശ്ശനെ വിവാഹം ചെയ്തത് എത് വിധത്തിലായിരുന്നു എന്ന് ചോദിച്ചു ശുകർ അത് വിസ്തരിച്ചു പറയാൻ പുറപ്പെട്ടു.

അർജ്ജുനൻ ഒരു തീർത്ഥയാത്രക്ക് പുറപ്പെട്ടു. പ്രഭാസതീർത്ഥസ്നാനം കഴിഞ്ഞശേഷം അവിടെ വന്നവരിൽ നിന്ന് അമ്മാമന്റെ മകൾ സുഭദ്രയുടെ വിവാഹാലോചനയെപറ്റി കിംവദന്തികൾ കേട്ടു. ബലരാമൻ തന്റെ ശിഷ്യനായ ദുര്യോധനന്ന് അവളെ കൊടുപ്പാൻ ഉദ്യമിക്കുന്നതായും ചിലർ അത് പറ്റില്ലെന്ന് പറയുന്നതായും അറിഞ്ഞു. സുഭദ്രയെ തനിക്ക് വേണമെന്നാഗ്രഹം മുളച്ചുവരുന്നതായി കണ്ടു. ഉടനെ താൻ ദ്വാരകക്ക് വേഷഛന്നനായി സന്യാസിരൂപത്തിൽ പോയി.

വർഷകാലം മുഴുവൻ ദ്വാരകയിൽ കഴിച്ചു യോഗ്യനായ സന്യാസി എന്ന് ബലരാമൻ ഉൾപടെ എല്ലാവരും കരുതി. എല്ലാവരും ആദരാഞ്ജലികളർപ്പിച്ചു ചാതുർമ്മാസ്യാവസാനം സന്യാസിയെ ബലരാമൻ ഗൃഹത്തിലേക്ക് കൂട്ടികൊണ്ടുവന്ന് ഭിക്ഷനല്കി. അവിടെവെച്ച് സുഭദ്രയെ കാണാനിടയായി. അർജ്ജുനന്റെ ഹൃദയം അവളിൽ പതിഞ്ഞു. സുഭദ്രക്കും സന്യാസിയോട് പ്രേമം ജനിച്ചു അനുരാഗം സ്പഷ്ടമായി പ്രകടമാക്കി. അർജ്ജുനന്റെ മനസ്സ് ഇളകി മറിഞ്ഞു.

ഒരു മഹോത്സവം കാണ്മാൻ സുഭദ്ര തേരിൽ കയറി പുറത്തേക്ക് വന്നിരുന്നു. അതിന്മുമ്പേ അർജ്ജുനൻ കൃഷ്ണന്റേയും വസുദേവന്റേയും സമ്മതം വാങ്ങിയിരുന്നതിനാൽ ഈ അവസരത്തിൽ അർജ്ജുനൻ അവളെ തട്ടിക്കൊണ്ടുപോയി.

ഭടന്മാർ തടുത്തു. അർജ്ജുനൻ അവരെ എതൃത്തു തോല്പിച്ച് സുഭദ്രയെ തന്റെ രാജധാനിക്ക് കൊണ്ടുപോയി.

ബലരാമന്ന് ഇത് ഒട്ടും ഇഷ്ടമായില്ല ഭയങ്കരമായി ക്രോധിച്ചു. ശ്രീകൃഷ്ണനും മറ്റുള്ളവരും രാമനെ നമസ്കരിച്ച് ശാന്തപ്പെടുത്തി. പിന്നീട് ബലരാമൻ അർജ്ജുനനും സുഭദ്രക്കും ധാരാളം ധനം, ആന, തേർ, കുതിര, ദാസദാസിമാർ മുതലായവ അയച്ചു കൊടുത്തു-

---------

ഇനി ഭഗവാൻ 2 ഭക്തന്മാരെ ഒരേസമയത്ത് അനുഗ്രഹിച്ചത് പറയുന്നു.

ശ്രുതദേവൻ എന്ന ഒരു ബ്രാഹ്മണൻ. ഭഗവാന്റെ മഹാഭക്തൻ. ഭക്തി കൊണ്ട് സമ്പൂർണ്ണ ഐശ്വര്യം നേടിയവൻ. ശാന്തൻ ആശയറ്റവൻ. അലൗകീക ചിന്തയുള്ളവൻ. വിവാഹം കഴിഞ്ഞ് മിഥിലാരാജ്യത്തിൽ വസിച്ചുവന്നു. ധനസമ്പാദനചിന്ത ഇല്ല. യദൃഛയാ കിട്ടുന്ന പദാർത്ഥങ്ങൾ കൊണ്ട് നിത്യവൃത്തി കഴിച്ചുവന്നു അങ്ങിനെ ശരീരസംരക്ഷണത്തിന്നു വേണ്ടുന്ന ആഹാരദ്രവ്യം എവിടെനിന്നെങ്കിലും വന്നു കൊണ്ടിരുന്നു. അതിനാൽ സംതൃപ്തനായി ഗൃഹസ്ഥാശ്രമം ഉചിതമായി നടത്തിവന്നു. ആ രാജ്യത്തിലെ രാജാവ് ജനകവംശജൻ ബഹുലാശ്വൻ ആയിരുന്നു. ഇതേപോലെ ഭഗവാന്റെ പ്രിയപ്പെട്ടഭക്തനായി

രുന്നു.

കൃഷ്ണൻ മിഥിലക്ക് ഇവരെ ഇരുവരേയും കാണേണമെന്നുദ്ദേശത്തോടെ പുറപ്പെട്ടു ദാരുകനോട് തേർകൊണ്ടുവരുവാൻ പറഞ്ഞു കൂടെ നാരദാദി മഹാ മുനിമാരും ഉണ്ടായിരുന്നു.

പോകുന്ന വഴിക്കെല്ലാം പട്ടണവാസികൾ വിശേഷമായ സ്വീകരണം നല്കി. സ്ത്രീകളും പുരുഷന്മാരും ഭഗവാൻെറ ദർശനഭാഗ്യം അനുഭവിച്ച് സംതൃപ്ത രായി. ഭഗവാൻ അവരെ അനുഗ്രഹിച്ചു. അവരുടെ മോഹരൂപമായ അന്ധകാരം ഹൃദയത്തിൽനിന്ന് അകന്നു.

ഭഗവാനും കൂട്ടുകാരും മിഥിലയിൽ എത്തി. അവിടെ ഗ്രാമവാസികളും പട്ടണവാസികളും വിശേഷപ്പെട്ടസ്വീകരണം നല്കി. മിഥിലാരാജാവും ശ്രുത ദേവനും ഭഗവൽ പാദങ്ങളിൽ അവരുടെ ശിരസ്സ് അർപ്പിച്ചു. രണ്ടുപേരും കൃഷ്ണസന്നിധിയിൽ അഞ്ജലിബന്ധിച്ചു നിന്നു. രണ്ടപേരും ഭഗവാനേയും കൂട്ടുകാരേയും ഊണ്കഴിക്കാൻ അവരവരുടെ ഗൃഹങ്ങളിലേക്ക് ക്ഷണിച്ചു. ഭഗവാൻ രണ്ടുപേർക്കും വാക്കു കൊടുത്തു. രണ്ടുപേരുടെ ഗൃഹത്തിലും ഒരേസമയത്ത് 2 രൂപമെടുത്ത് മഹർഷിമാരോടുകൂടെപോയി.

രാജാവ് മഹത്തുക്കളായ മഹർഷിമാരേയും ഭഗവാനേയും രാജോചിതമായ പദാർത്ഥങ്ങളോടെ സ്വീകരിച്ചു വിശിഷ്ടാസനങ്ങൾ നല്കി. പാദോദകം താനും കുടുംബാഗങ്ങളും ശിരസ്സിൽ ധരിച്ചു. വസ്ത്രം, വിശേഷഭൂഷണങ്ങൾ ധൂപദീ പങ്ങൾ മുതലായവകൊണ്ടും, പശു, കാള മുതലായവയെ മുൻനിർത്തിയും അവരെ പ്രീതിപ്പെടുത്തി . സുഖഭക്ഷണം 4 വിധത്തിലുള്ളത് നല്കി മധുര വാക്ക് പറഞ്ഞ് ആനന്ദിപ്പിച്ച് പാദങ്ങൾ മടിയിൽവെച്ച് തലോടി.

രാജാവ് സ്തുതിഗീതങ്ങൾ പാടി നമസ്കരിച്ചു. കുറേ ദിവസം കൂടെ അവിടെ താമസിച്ച് നിമിവംശത്തെ ഭഗവൽ പാദധൂളികൊണ്ടു പരിശുദ്ധമാ ക്കേണമെന്ന അഭ്യർത്ഥനയിൻ പേരിൽ ഭഗവാനും കൂട്ടുകാരും കുറേ ദിവസം അവിടെ രാജാതിഥ്യം സ്വീകരിച്ച് താമസിച്ചു.

ഇതേപോലെ ശ്രുതദേവ ബ്രാഹ്മണനും ഭഗവാനെ ഭക്തിപൂർവ്വം പൂജിച്ചു ഭഗവാൻെറ ആതിഥേയനാവാൻ സാധിച്ച സന്തോഷത്താൽ വസ്ത്രങ്ങൾ മേലോ ട്ടെറിഞ്ഞ് സന്തോഷിച്ച് തുള്ളിച്ചാടി.

നെല്ലിക്ക മാതളങ്ങ ബ്ലാറങ്ങ മുതലായവ ഭക്ഷണപദാർത്ഥങ്ങളായും രാമച്ചമിട്ട ജലം കുടിക്കാനായും കൊടുത്തിരുന്നു തുളസി താമര ദർഭ മുതലാ യവകൊണ്ട് പൂജസമർപ്പിച്ചു മഹർഷിമാരേയും അതേപോലെ ആദരഭക്ത്യാദി കൊണ്ട് യഥായോഗ്യം പൂജിച്ചു. ഭാര്യപുത്രകുടുംബക്കാരോട് ചേർന്ന് അവരുടെ കാൽ തടവി കൊടുത്തു.

ആ ബ്രാഹ്മണൻ ഭഗവാനെ സ്തുതിച്ചു. അങ്ങയുടെ കഥാമൃതം പാനം ചെയ്യുന്നവരും കീർത്തിക്കുന്നവരും അങ്ങയെ വന്ദിക്കുന്നവരും പൂജിക്കുന്നവരും അങ്ങയുടെ മാഹാത്മ്യത്തെ പറഞ്ഞ് മറ്റുള്ളവരെ ബോധിപ്പിക്കുന്നവരും ആരാ രുണ്ടോ അവരുടെ ഹൃദയത്തിൽ അങ്ങ് പ്രകാശിക്കുന്നു. അവർക്കൊക്കെ അങ്ങയെ അവരുടെ ഹൃദയത്തിൽ കാണാനേ കഴിയൂ. ഞാനാകട്ടെ ഈ മാംസ ചക്ഷുസ്സുകൾ കൊണ്ട് തന്നെ അങ്ങയെ കാണുന്നു. എൻെറ ഭാഗ്യം. അങ്ങയെ സിദ്ധിക്കുന്നതുവരെ മാത്രമേ ക്ലേശമുള്ളു ഈ നിമിഷം മുതൽ ഞങ്ങൾ

ക്ലേശവിമുക്തരാണ്. അങ്ങക്ക് അനേകം നമസ്കാരം.

ശ്രുതദേവൻെറ കൈകളിൽ പിടിച്ച് ഭഗവാൻ പറഞ്ഞു. ഭഗവാന്ന് ഒരു സംശയം. മുനിമാരോടും തന്നോട് കാണിച്ച അത്ര ആദരവ് ഉണ്ടായില്ലയോ എന്ന് .

“ഈ മുനിമാർ അങ്ങയെ അനുഗ്രഹിപ്പാൻ വേണ്ടി വന്നവരാണ് അവരുടെ പാദരേണു കൊണ്ട് ലോകം പരിശുദ്ധമാവുന്നു. അവർ ദേവാദികളേക്കാൾ ശ്രേഷ്ഠന്മാരാണ്. തീർത്ഥാടനം, പ്രതിമാപൂജ ഇവ കാലക്രമംകൊണ്ട് ഫലം തരുന്നു ഈ ഋഷികളോ ദർശനമാത്രത്താൽ അവിചാരിതമായ ഗുണം ചെയ്യുന്നവരാണ്.

ബ്രാഹ്മണോ ജന്മനാ ശ്രേയാൻ
സർവ്വേഷാം പ്രാണിനാമിഹ
തപസാവിദ്യയാതുഷ്ട്യാ
കി മുമൽ കലയായുതഃ

എല്ലാ പ്രാണികളിലും വെച്ച് ജന്മനാ ബ്രാഹ്മണൻ ശ്രേഷ്ഠൻ. തപസ് വിദ്യ സന്തൃപ്തി എന്നിവ ഉള്ള ബ്രാഹ്മണൻ അധികം ശ്രേഷ്ഠൻ. എൻെറ അംശോപാസന ചെയ്യുന്ന ബ്രാഹ്മണൻ അതിലും ശ്രേഷ്ഠൻ. അതുകൊണ്ട് ബ്രഹ്മൻ, ബ്രഹ്മർഷികളെ ശ്രദ്ധയോടെ പൂജിക്കുക. അവരെ പൂജിച്ചാൽ എന്നെ പൂജിച്ചമാതിരി ആണ്. അങ്ങിനെ അല്ലാതെ എത്രധനാദികൾ ചിലവഴിച്ച്എന്നെ പൂജിച്ചാലും എൻെറ പ്രസാദം ലഭിക്കയില്ല .

ഇവിടേയും കുറേ ദിവസം താമസിച്ചു. ഭഗവാനും ബ്രാഹ്മണ ശ്രേഷ്ഠന്മാരും വെവ്വേറെ അല്ലെന്ന് കരുതി ബ്രാഹ്മണരെ പൂജിച്ചു പിന്നീട് ഭഗവാൻ ദ്വാരകക്ക് മടങ്ങി.

## 87-ാം അദ്ധ്യായം

**ഈ അദ്ധ്യായത്തിൽ യോഗനിദ്രയിൽ ശയിക്കുന്ന ഭഗവാനെ വേദാഭിമാനികളായ ദേവതകൾ സ്തുതിച്ചതിനെ പറ്റി പരീക്ഷിത്ത് ചോദിച്ചതിന് ഉത്തരം പറയുന്നു- അതുകൊണ്ട് ഈ പ്രതികരണത്തിന് ശ്രുതിഗീത- വേദസ്തുതി എന്ന് പറയപ്പെടുന്നു.**

ഇതിന് മുമ്പിലത്തെ അദ്ധ്യായത്തിൽ ‘സർവ്വദേവമയോഹ്യഹം’ (ഞാൻ സർവ്വദേവരൂപൻ) എന്നും സർവ്വവേദമയോ വിപ്രഃ (ബ്രാഹ്മണൻ സർവ്വവേദരൂപൻ) എന്നും പറഞ്ഞിരുന്നു.

എന്നെ പൂജിക്കുന്നതിനേക്കാൾ ബ്രാഹ്മണനെ പൂജിക്കുന്നതാണ് എനിക്കിഷ്ടം. കാരണം ബ്രാഹ്മണൻ വേദസ്വരൂപനും ഞാൻ ദേവസ്വരൂപനും ആണ്. ഞാൻ പ്രമേയം, വേദം പ്രമാണം. അറിയിപ്പിക്കുന്ന പ്രമാണം ഇല്ലെങ്കിൽ അറിയത്തക്ക പ്രമേയം അറിയപ്പെടില്ല. വേദം ബ്രഹ്മത്തെ ബോധിപ്പിക്കുന്നു. ഇന്നതാണെന്ന് അറിയിപ്പിക്കുന്നു. അതിനാണ് ഉപനിഷത്തെന്ന് പറയുന്നത്. അജ്ഞാനം നശിപ്പിച്ച് ആത്മസ്വരൂപത്തെ ബോധിപ്പിക്കുന്ന വേദഭാഗത്തിന് ഉപനിഷത്തെന്നു പേർ. ബ്രഹ്മഭാവത്തെ അനുഭവപ്പെടുത്തുന്നു എന്നതാണ് ഉപനിഷത് പദത്തിൻെറ അർത്ഥം. അത് സംബന്ധിച്ച ഒരു കഥ പറയാം.

ശ്രീനാരായണ ഋഷി ബദര്യാശ്രമത്തിൽ സ്ഥിരവാസിയാണ്. അവിടെ ശ്രീനാരദൻ ഒരു ദിവസം ചെന്ന് ശ്രുതികൾ (വേദങ്ങൾ) ബ്രഹ്മത്തെ എങ്ങിനെ ബോധിപ്പിക്കുന്നുവെന്ന് അദ്ദേഹത്തെ ഭക്തിപൂർവ്വം സമസ്കരിച്ച് വിനയാന്വിതനായി ചോദിച്ചു. അതിന് നാരായണ ഋഷി മറുപടി പറയുന്നു.

പണ്ട് സനകാദിമഹർഷിമാർ ചേർന്ന് ഒരു ബ്രഹ്മസത്രം-മീംമാംസ-നിരൂപണം. ഒരാൾ ചോദിക്കുക മറ്റൊരാൾ ഉത്തരം പറയുക എന്ന വിധത്തിലുള്ളത് നടത്തുകയുണ്ടായി. ആ സത്രത്തിൽ ഈ ചോദ്യം വരുകയുണ്ടായി.

സഗുണവും നിർഗുണവുമായ ബ്രഹ്മത്തെ വേർതിരിച്ച് രണ്ടിന്നും ഉള്ള വ്യത്യാസമില്ലായ്മയെ ബോധിപ്പിക്കുന്ന ശ്രുതിദേവതകൾ സംശയനിവൃത്തി വരുത്തി.

ഇവർ, സൃഷ്ടിയാരംഭിക്കുന്ന സമയത്തിൽ ആദ്യമായുണ്ടായ നിശ്വാസത്തിൽനിന്ന് ഉണ്ടായ വേദാഭിമാനികളാണ്. അവർ വേദവാക്യങ്ങൾകൊണ്ട് സ്രേതാത്രം ചെയ്തു ഭഗവാനെ ഉണർത്തി. പ്രളയകാലം കഴിയുമ്പോൾ ശ്രുതി ദേവതൾ ഭഗവാനെ ഉണർത്തുന്നു. അവർ സ്തുതിക്കുന്നത് ഈവിധമാണ്.

"ഹേ അജിത, നിന്തിരുവടി സർവ്വോൽകർഷേണ വർത്തിച്ചാലും"

പ്രകൃതിബന്ധമുള്ള ജീവരാശികളെ മോചിപ്പിക്കാൻ അങ്ങക്കേ സാധിക്കയുള്ളു. ഈ കാണുന്നതെല്ലാം നിന്തിരുവടി തന്നെയാണ്. അങ്ങയെ സേവിക്കാത്ത ജനങ്ങളുടെ ജീവിതം നിഷ്ഫലമാണ്. അങ്ങ് ഈ ശരീരത്തെ സൃഷ്ടിച്ച് ജനങ്ങൾക്ക് ജീവിതസുഖം കൊടുത്തു. അപ്പോൾ അവർ അങ്ങയെ മറക്കരുത്.

ഉപാധി ഇല്ലാതെ അങ്ങയെ നിർഗ്ഗുണസ്വരൂപനായി ഭജിക്കുന്നത് പ്രയാസമാണ്. അതുകൊണ്ട് സഗുണസ്വരൂപനായി ഭജിക്കുന്ന ഋഷി സമ്പ്രദായം സ്വീകാര്യമാണ്.

എല്ലാ ശരീരത്തിലും പ്രകാശിക്കുന്നത് അങ്ങാണ്. പക്ഷേ പല ഉപാധികൾ ശരീരങ്ങളായതു കൊണ്ട് നാനാത്വം തോന്നുകയാണ്. നിന്തിരുവടിയെ അംശമാക്കി കാണരുത്. അങ്ങ് ഓരോരുത്തരിലും പരിപൂർണ്ണനാണ്.

ചില ഭക്തന്മാർ ഭക്തിമാർഗ്ഗം സ്വീകരിക്കുമ്പോൾ ധർമ്മാർത്ഥകാമമോക്ഷങ്ങളായ പുരുഷാർത്ഥങ്ങളെ അവഗണിച്ച് 5-ാമത്തെ പുരുഷാർത്ഥം എന്ന് പറയത്തക്ക ഗൗരവമുള്ള ഭക്തിയെ സ്വീകരിക്കുന്നു. ഇങ്ങിനെ ചെയ്യുന്നവർ ദുർല്ലഭമാണ്. അതുകൊണ്ട് ഈ വിധത്തിലുള്ള ഭക്തി ഉണ്ടാവണെ എന്ന് പ്രാർത്ഥിക്കേണം.

ജ്ഞാനം ഭക്തി രാഗം ദ്വേഷം ഇങ്ങിനെ ഏതുവിധമനോവൃത്തിയോടെ ഭജിച്ചാലും ഫലം ഒന്നു തന്നെ-അങ്ങയിൽ ലയമാണത്.

ഭക്തിയോഗം ഒന്നു കൊണ്ടല്ലാതെ ജ്ഞാനം കർമ്മം മുതലായവ കൊണ്ടൊന്നും അങ്ങയെ അറിയാൻ കഴികയില്ല. പല വിധത്തിൽ ആചാര്യൻമാർ ജ്ഞാനസമ്പാദനത്തിന്ന് ശ്രമിക്കുന്നു. അവർക്ക് എല്ലാം ഭ്രമമാണ്. അങ്ങിനെ ഉള്ളവർ ഉപദേശിക്കാൻ കൊള്ളില്ല.

ഭക്തിമാർഗ്ഗം തന്നെ ഉൽകൃഷ്ഠമായത്. നാമസങ്കീർത്തനം വിശേഷമാണ്. സംസാരത്തിൽ നിന്ന് മുക്തനാവാൻ നാമസങ്കീർത്തനം മാത്രം മതി.

ഈ ലോകം ഈശ്വരസ്വരൂപം എന്ന ഉറപ്പോടെ സകലചരാചരങ്ങളേയും പ്രേമിക്കുന്നതാണ് ഭക്തിയുടെ പരിശുദ്ധസ്വരൂപം.

ഭേദഭാവന പാടില്ല. സർവ്വം ഖല്വിദം ബ്രഹ്മ: എന്ന ഭാവം ശീലിക്കേണം. അല്ലെങ്കിൽ പുന:പുന: ജനനമരണത്തിന്നിടയാകും.

ഭക്തൻ മരണമടയുമ്പോൾ ഭഗവാൻ സംസാരസാഗരത്തിൽ നിന്ന് കടത്തി വിടുവാനുള്ള താരകമന്ത്രം ഉപദേശിക്കുന്നു. "ദേഹാന്തേ ദേവ: പരം ബ്രഹ്മ താരകം വ്യാചഷ്ടേ:" ജീവാത്മാക്കൾ പരമാത്മാവ് തന്നെ എങ്കിലും അവർ മായയെ നീക്കിയാൽ മാത്രമേ പരമാത്മാവിൽ എത്തുകയുള്ളു അതിനുള്ള ഉപായമാണ് പരമാത്മാവിനെ അറിഞ്ഞ് ഭജിക്കുക എന്നത്.

ജീവാത്മാക്കളുടെ അവിദ്യ നശിച്ചാൽ ഉപാധി നശിക്കുന്നു. ജീവത്വവും അവസാനിക്കുന്നു. അപ്പോൾ സച്ചിദാനന്ദസ്വരൂപം പരിപൂർണ്ണമായി പ്രകാശിക്കയും ചെയ്യുന്നു.

സംസാരസങ്കട നിവൃത്തി വരുത്തുന്നത് ഭക്തിയാണ്. ആ ഭക്തിയാകട്ടെ ഗുരുകാരുണ്യം കൊണ്ടുണ്ടാകേണം. അനിത്യമാണെന്നറിഞ്ഞ് വൈരാഗ്യം ശീലിക്കേണം.

ഋഷിസമ്പ്രദായമെന്തെന്നാൽ, ഗുരുപദേശത്താൽ തത്വം മനസ്സിലാക്കി അതിൻെറ സാരാസാരം വേർതിരിച്ചറിഞ്ഞ് എല്ലാറ്റിൽനിന്നും വിരക്തിയെ പ്രാപിച്ച് അത് സജ്ജനസംസർഗ്ഗത്താൽ ബലപ്പെടുത്തി, മനസ്സ് ചലിക്കാതെ ഇരിപ്പാൻ തീർത്ഥാടനം ചെയ്ത്, ഒരേ സ്ഥലത്തും സ്ഥിരമായി ഇരിക്കാതെ ചുറ്റിനടക്കലാണ്.

പ്രപഞ്ചം സത്യമല്ലെന്ന് ഉറപ്പായ വിചാരം വേണം. ജീവന്ന് സുഖദു:ഖരൂപമായ ബൻധം സംഭവിക്കുന്നു. അത് ഭക്തിയാൽ തള്ളിക്കളയേണം.

അണിമാദിസിദ്ധികൾ ഭക്തൻമാരെ പിടികൂടും അവയിൽ മോഹിക്കാതെ, വശംവദരാകാതെ ഇരിക്കാൻ ധീരത വരുത്തേണം.

ഭഗവൻമായ ഭക്തൻെറ ശിരസ്സിലും ചവിട്ടികളിക്കും. ഭഗവാനെ ശരണം പ്രാപിച്ച് അതിനെ നിരോധിക്കാൻ പ്രാർത്ഥിക്കേണം.

ശ്രീനാരായണമഹർഷി ഭഗവാനെ പ്രാർത്ഥിക്കുന്നു. ഭഗവാനെ അങ്ങയുടെ സ്വരൂപത്തെ ആരും തന്നെ അറിയുകയില്ല. അങ്ങ് മാത്രമാണ് ഞങ്ങൾക്കൊരാശ്രയം. നിന്തിരുവടി ജയിച്ചാലും

ശ്രീനാരായണ ഋഷി ഇപ്രകാരം ആത്മോപദേശം ചെയ്ത ശ്രീനാരദർക്ക് അപ്പോൾ തന്നെ സാക്ഷാൽകാരമുണ്ടായി. അദ്ദേഹം കൃതാർത്ഥനായി. അദ്ദേഹം നാരായണഋഷിയേയും ശിഷ്യൻമാരേയും നമസ്കരിച്ചു നന്ദി പറഞ്ഞു.

അനന്തരം വ്യാസാശ്രമത്തിൽ പ്രവേശിച്ചു.

ശുകമഹർഷി, പരീക്ഷിത്ത് മഹാരാജാവിന് ഇപ്പോൾ കഥാമൃതം കൊടുത്തു കൊണ്ടിരിക്കയാണല്ലോ അദ്ദേഹം വ്യാസൻെറ പുത്രനാണ്. വ്യാസർ അഗ്നിയുണ്ടാക്കാൻ അരണികളെ മഥനം ചെയ്തുകൊണ്ടിരിക്കുമ്പോൾ സംഗതിവശാൽ അഗ്നിയിൽ തൻെറ രേതസ്സ് പതിച്ചു. അത് മഥനം ചെയ്തപ്പോൾ ശുകൻ ഉത്ഭവിച്ചു. യോനിസംബൻധമില്ലാതെ ജനിച്ച ആളാണ് ശുകൻ.

ശ്രീനാരദൻ ആശ്രമത്തിൽ വന്നപ്പോൾ, നാരായണമഹർഷിയുമായി നടന്ന സംഭവങ്ങളെല്ലാം പറഞ്ഞു. വ്യാസർ ശ്രീനാരായണ ഋഷിവാക്യം കേൾക്കേണമെന്ന് ആഗ്രഹം പ്രകടിപ്പിച്ചപ്പോൾ നാരദർ വ്യാസർക്കുപദേശിച്ചു. അത് ശുകമഹർഷിയും കേൾക്കാനിടയായി. അങ്ങിനെ ആണ് ശുകർക്ക് ഈ ശ്രുതിഗീത

അറിയാനിടയായത്.

രാജാവേ ബ്രഹ്മത്തെ ശ്രുതികൾ എങ്ങിനെ ബോധിപ്പിക്കുന്നുവെന്നതിന്നു ത്തരം പറഞ്ഞു.

ഈ പറഞ്ഞതിൻെറ സാരാംശമെന്തെന്നാൽ, സർവ്വവ്യാപിയും സർവ്വശ ക്തനും അദ്വിതീയനുമായ ശ്രീഹരിയെ ഹൃദയകമലത്തിൽ ധ്യാനിക്കേണം. സർവ്വശ്രുതിദേവതകളുടെ ശിരോരത്നകാന്തിയാൽ ആരാധിക്കപ്പെട്ട പാദാരവി ന്ദങ്ങളോടുകൂടിയവനും കർമ്മികൾക്ക് ഭോഗപദാർത്ഥങ്ങളേയും ഭക്തൻമാർക്ക് സായൂജ്യത്തേയും നൽകുന്ന മായാധിനാഥനായ ശ്രീഹരിയെ നാം വന്ദിക്കുകയും സമസ്കരിക്കുകയും വേണം.

## 88-ാം അദ്ധ്യായം

പരീക്ഷിത്ത് ചോദിച്ചു. സകലഭോഗങ്ങളും ഉപേക്ഷിച്ച് ദിഗംബരനായ ശിവനെ ഭജിക്കുന്നവർ ധനവാൻമാരായി സുഖഭോഗികളായിതീരുന്നു. എന്നാൽ ഐശ്വര്യവതിയായ ലക്ഷ്മിയുടെ വല്ലഭനെ ഭജിക്കുന്നവർ പ്രായേണ ദരിദ്രൻമാ രായി വരുന്നു. ഇതിന് കാരണമെന്താണ്.

ശ്രീശുകർ മറുപടിപറഞ്ഞു. വിഷ്ണു സാത്വികമൂർത്തിയാണ്. ശിവനും വിഷ്ണുവേപോലെ നിത്യാനന്ദസ്വരൂപമൂർത്തിതന്നെ. എന്നാൽ ശിവൻ പ്രകൃ തിയോടുകൂടിയവനായി 3വിധ ഗുണങ്ങളാൽ ആവൃതനാണ്. ആ ഗുണങ്ങളെ അധിവസിക്കുന്ന അഹങ്കാരവും 3വിധമാണ്. സാത്വികം രാജസീകം താമസീകം. അതിനാൽ ഈ 3ഗുണങ്ങളുള്ള ശിവനും 3 വിധമാണ്. സാത്വികനാണെന്ന് സങ്കൽപിച്ച് ഭജിച്ചാൽ ജ്ഞാനവും മോക്ഷവും തരും.

സാത്വികത്തിൽ നിന്ന് മനസ്സും, രാജസത്തിൽനിന്ന് 10വിധ ഇന്ദ്രിയങ്ങളും, താമസത്തിൽനിന്ന് പഞ്ചമഹാഭൂതങ്ങളും ഉണ്ടായി. ഇന്ദ്രിയങ്ങളെ അധിവസി ക്കുന്ന ദേവൻമാർ 10 പേരാണ്. ദിക്ക്, വാതം, സൂര്യൻ, വരുണൻ, അശ്വിനീ ദേവൻമാർ, അഗ്നി, ഇന്ദ്രൻ, ഉപേന്ദ്രൻ, മിത്രൻ, ബ്രഹ്മാവ്. ഇവർക്ക് ഓരോ ഇന്ദ്രിയങ്ങളുടെ നാഥത്വം കാരണം ഇവരിൽ ആരെ ഭജിച്ചാലും ആ ദേഹിക്ക് അവരുടെ ശക്തി അനുസരിച്ച് ഫലം കിട്ടും

വിഷ്ണു, പ്രകൃതിഗുണബൻധം ഇല്ലാത്തവനാണ്. കാരണം അദ്ദേഹം പ്രകൃതിയെ നിയമിക്കുന്നവനാണ്. അദ്ദേഹത്തിന് ജ്ഞാനം മുതലായ 6 ഗുണങ്ങളുണ്ട്. അതുകൊണ്ട് വിഷ്ണുവേ ഭജിച്ചാൽ ഗുണബൻധത്തിൽ നിന്ന് മുക്തനാകും.

ത്രീമൂർത്തികൾക്ക് തമ്മിൽ ഭേദം ഒട്ടും തന്നെ ഇല്ലെങ്കിലും ഗുണഭേദം നിമിത്തം ശാന്തം ഘോരം മൂഢം എന്ന ഭാവഭേദം ഉണ്ടെന്ന് പറയപ്പെടുന്നു.

ഈ കാര്യം കൃഷ്ണനോട് ധർമ്മപുത്രർ ചോദിച്ചിരുന്നു. അപ്പോൾ ഭഗ വാൻ പറഞ്ഞതാണിത്.

" ഞാൻ യാതൊരുത്തനെ അനുഗ്രഹിപ്പാൻ ആഗ്രഹിക്കുന്നുവോ അവൻെറ അഹങ്കാരത്തെ ആദ്യം നശിപ്പിക്കും, അതിന് വേണ്ടി അവൻെറ ഐശ്വര്യത്തെ ഇല്ലാതാക്കും. അപ്പോൾ അവർ വിരക്തനായി ധനാദികളെ ഉപേക്ഷിക്കുന്നു".

ധനാദിനാശത്തിൽ ബൻധുക്കൾ ക്ലേശിക്കുമ്പോൾ, അവൻ വീണ്ടും ധനസ മ്പാദനത്തിന് മാർഗ്ഗം തേടും. അതും ഞാൻ നശിപ്പിക്കും. ആ സാഹചര്യത്തിൽ,

അവന് അനുഗ്രഹബുദ്ധിയോടെ പരമാർത്ഥബോധം ഉണ്ടാകും. ഞാൻ തന്നെ അവൻ എന്ന ബോധം- 'അഹം ബ്രഹ്മാസ്മി' അവസാനം ബ്രഹ്മാനന്ദം നൽകും. എന്നെ പ്രാപിക്കും.

എൻെറ ഈ സൂക്ഷ്മതത്വം അറിയാത്തവർ എന്നെ ഉപേക്ഷിച്ച് ശിവബ്രഹ്മാദിദേവൻമാരെ ഭജിക്കുന്നു. ക്ഷിപ്രപ്രസാദികളായ ശിവബ്രഹ്മാദികളുടെ അനുഗ്രഹം കൊണ്ട് ഐശ്വര്യം പ്രാപിക്കുന്നു. അപ്പോൾ ധർമ്മം തെറ്റി നടന്ന് പാപക്കുഴികളിൽ വീഴുന്നു.

ഇതു സംബന്ധിച്ച് ശുകാചാര്യർ ഒരു കഥ പറയുന്നു. ശിവനും ബ്രഹ്മാവും ക്ഷിപ്രംപ്രസാദിക്കയും കോപിക്കയും ചെയ്യുന്നവരാണ് വിഷ്ണുവിന് ഇത് രണ്ടും ഇല്ല.

ശിവൻ, വൃകൻ എന്ന അസുരന് വരം കൊടുത്തു. ശിവൻ തന്നെ ഒടുവിൽ സങ്കടപ്പെട്ടു.

ശകുനീപുത്രനായ വൃകാസുരൻ നാരദരെ ഒരു നാൾ എതൃച്ഛയാ കണ്ട് അദ്ദേഹത്തോട് ചോദിച്ചു. ത്രീമൂർത്തികളിൽ ക്ഷിപ്രപ്രസാദി ആരാണ് എന്ന്. അവൻെറ ആഗ്രഹം, വേഗം വരം ലഭിക്കുവാൻ ഇടയായാൽ ജനങ്ങളെ അത്രയും വേഗം ദ്രോഹിച്ച് വീരനാവാമല്ലൊ എന്നാണ്. നാരദർ പറഞ്ഞു. ശിവപെരുമാനാണ് ക്ഷിപ്രപ്രസാദി എന്ന്. രാവണനും ബാണനും ശിവനെ ഭജിച്ചു. ശിവൻ പ്രത്യക്ഷനായി 2പേർക്കും ഇഷ്ടവരം കൊടുത്തു തൃപ്തരാക്കി. ബാണൻ ആവശ്യപ്പെട്ടത് ശിവനോട് തൻെറ കോട്ടവാതിൽക്കൽ കാവൽക്കാരനായി നിൽക്കുവാൻ ആയിരുന്നു. അതുകൊണ്ട് ശിവനാണ് ഏറ്റവും എളുപ്പത്തിൽ സന്തോഷിപ്പിച്ച് വരം വാങ്ങിക്കുവാൻ പറ്റിയ ദേവൻ.

വൃകാസുരൻ കേദാരക്ഷേത്രഘട്ടത്തിൽ ചെന്ന് അഗ്നി വളർത്തി സ്വദേഹത്തിൽനിന്ന് മാംസം അറുത്ത് ഹോമിച്ച് അഗ്നിമുഖനായ ശിവനെ ഭജിച്ചു.

6- ദിവസം ഇങ്ങനെ ഘോരമായി തപസ്സ് ചെയ്തു. ശിവനെ കണ്ടില്ല. 7-ാം ദിവസം ശിരസ്സറുത്ത് ഹോമിക്കാൻ തുനിഞ്ഞു. അപ്പോൾ ശിവൻ തടുത്തു. ശിവസ്പർശനം കൊണ്ട് അവൻെറ ശരീരത്തിലെ മുറിവുകൾ ഉണങ്ങി. വരം ചോദിക്കുവാൻ പറഞ്ഞു.

വൃകൻ പറഞ്ഞു. ഞാൻ ആരുടെ ശിരസ്സിൽ കൈവെക്കുന്നുവോ അവർ തൽക്ഷണം മൃതിയടയേണം. ശിവൻ വരം കൊടുത്തു

ആദ്യമായി അവന് തോന്നിയത് സുന്ദരിയായ ശിവപത്നി പാർവതിയെ തൻെറ സ്വന്തമാക്കേണമെന്നതായിരുന്നു. അതിന് ശിവനെ ഹനിക്കേണം. അത് കൊണ്ട് ശിവൻെറ തലയിൽ കൈവെക്കാമെന്നാലോചിച്ചു.

ശിവൻ ഇവൻെറ മനസ്ഥിതി മനസ്സിലാക്കി ഭയപ്പെട്ടു ഓടി. ഭൂമി ആകാശം തൊട്ടു എല്ലാസ്ഥലങ്ങളും ചുറ്റി. ഇവൻ പിന്നാലെ വിരട്ടിക്കൊണ്ടും ഓടി. ബ്രഹ്മാദിദേവൻമാർ ഇത്കണ്ട് എന്താണ് ചെയ്യേണ്ടതെന്നറിയാതെ വിഷമിച്ചു. ശിവൻ വൈകുൺഡത്തിലേക്കോടി.

ശിവൻെറ വരവുകണ്ട ഹരി ഒരു ഉപായമെടുത്തു. മായാശക്തിയാൽ ഒരു ബ്രഹ്മചാരി വേഷമെടുത്ത് വൃകാസുരന് എതിർമുഖമായിവന്നു. അരയിൽ മുഞ്ഞക്കയർ, മാറിൽ കൃഷ്ണമൃഗത്തോൽ, പ്ലാച്ചി വടി, ജപമാല, കയ്യിൽ ദർഭപുല്ല്, ഇങ്ങിനെ ഒക്കെ ആണ് ആ ബ്രഹ്മചാരി വേഷം. വിനയത്തോടെ

വൃകാസുരനെ അഭിവാദ്യം ചെയ്തു. (കാര്യം സാധിക്കേണമെങ്കിൽ ഏതുവിധത്തിലുളള നയവും പ്രയോഗിക്കേണം എന്ന് താൽപര്യം)

ശകുനീപുത്ര, ഭവാൻ ക്ഷീണിച്ചിരിക്കുന്നുവല്ലോ, അൽപം വിശ്രമിക്കൂ. ശരീരം ധർമ്മസാധനമാണ്- "ശരീരമാദ്യം ഖലു ധർമ്മസാധനം" അതിനെ ഇങ്ങിനെ മുഷിപ്പിക്കരുത്. പ്രഭോ, അങ്ങയുടെ കാര്യം എന്നോട് പറഞ്ഞാൽ ഞാൻ കഴിയുന്ന വിധം സഹായിക്കാം.

ഭഗവാൻെറ മധുരവാക്കുകൾ കേട്ട് അസുരൻ മയങ്ങി. വൃത്താന്തം മുഴുവൻ പറഞ്ഞു.

അപ്പോൾ പറഞ്ഞു. ഇതാണ് കാര്യമെങ്കിൽ അത് നമുക്ക് എളുപ്പത്തിൽ പരീക്ഷിക്കാമല്ലോ. ശിവനെ ഞങ്ങൾക്കാർക്കും അത്ര വിശ്വാസമില്ല. ദക്ഷശാപത്താൽ ശിവൻ പ്രേതങ്ങളുടേയും പിശാചുകളുടേയും അധിപതിയായി. ഇപ്പോൾ പിശാചവൃത്തിയെ പ്രാപിച്ചുകൊണ്ടിരിക്കയാണ്. ഇങ്ങിനെയുളള ദേവൻ വരം തന്നാൽ ഫലിക്കുമോ ? ഒരുക്കലും ഇല്ല. പൂജ്യ, അതൊന്നു പരീക്ഷിക്കാമല്ലോ. ആകയ്യ് അങ്ങയുടെ തലയിൽ തന്നെ ഒന്നു വെച്ചു നോക്കു. അസത്യമാണ് അദ്ദേഹത്തിൻെറ വാക്ക് എങ്കിൽ അദ്ദേഹത്തെ മഹാപ്രഭുവായ അങ്ങ് ശിക്ഷിക്കേണം. പിന്നെ ആരേയും കളവ് പറഞ്ഞ് പറ്റിക്കുകയില്ല.

ഈ മാതിരി മാധുര്യമേറിയവാക്കുകേട്ട് അവൻ കൈയ്യ് അവൻെറ തലയിൽ തന്നെ വെച്ചു. ഉടനെ അവൻ തലപിളർന്ന് താഴ്ത്ത് വീണ് ഭസ്മമായി. ദേവൻമാർ ഋഷികൾ ഗൻധർവ്വൻമാർ മുതലായവർ ആനന്ദനൃത്തം ചെയ്തു, പുഷ്പവൃഷ്ടി നടത്തി.

**ഹരി ശിവനോട്" ഹേ ദേവാ, അവൻ ചെയ്ത പാപത്താൽ അവൻ തന്നെ നശിച്ചു. ഞാൻ അവനെ ഹനിച്ചിട്ടില്ല. അങ്ങയുടെ ഭക്തൻമാരെ ഉപദ്രവിക്കുന്നവർ ആരുതന്നേയായാലും അവർക്ക് രക്ഷയില്ല. അങ്ങിനെ ഇരിക്കേ അങ്ങയേ തന്നെ ദ്രോഹിച്ചാലോ അവന് വല്ല രക്ഷയും കിട്ടുമോ" ?**

**ഇതാണ് സൂക്ഷ്മതത്വം. ശിവബ്രഹ്മാദികൾക്കും വിഷ്ണുവിന്നും വ്യത്യാസം. ഹരിമാഹാത്മ്യം ശരിക്കും മനസ്സിലാക്കി വേണ്ടപോലെ പ്രവൃത്തിക്കുന്നവർ വൈകുൺഠം പ്രാപിക്കും.**

## 89-ാം അദ്ധ്യായം

**ഈ അദ്ധ്യായത്തിൽ ത്രിമൂർത്തികളിൽ വെച്ച് ആർക്കാണ് അധികം ശ്രേഷ്ഠത എന്നതിനെ പറ്റി പറയുന്നു.**

സരസ്വതീ നദീതീരത്തിൽ ഋഷികൾ ഒരു യാഗം നടത്തുകയുണ്ടായി. അവിടെ യാദൃച്ഛികമായി ഒരു സംശയം പുറത്തു വന്നു.

മനസ്സിൽ സത്വഗുണം ആർക്ക് അധികമുണ്ടോ അവൻ തന്നെ മഹാൻ എന്നാണ് നിയമം. മനസ്സ് ക്ഷോഭിക്കാതെ ഇരുത്താൻ സാധിക്കുന്നവന് സത്വഗുണം അധികംമുണ്ടെന്നർത്ഥം ഇത് ആർക്കാണ് ഉളളത് എന്നതാണ് പരീക്ഷ.

ത്രിമൂർത്തികളുടെ സാത്വികബുദ്ധി പരീക്ഷിക്കാനാണ് നിർദ്ദേശം. അതിനായി ബ്രഹ്മപുത്രനായ ഭൃഗുമഹർഷിയെ സഭ നിയോഗിച്ചു.

മഹർഷി തൻെറ പിതാവായ ബ്രഹ്മദേവൻെറ അടുക്കൽ ചെന്നു. അദ്ദേഹത്തെ നമസ്കരിക്കുകയോ, സ്തുതിക്കുകയോ, മറ്റുവിധത്തിൽ വന്ദിക്കുകയോ

ചെയ്തില്ല. തന്നെ ബഹുമാനിക്കാത്ത പുത്രൻെറ നേരേ കോപം തോന്നി. പുത്രനെ ഹനിക്കത്തക്ക കൊപം ഉജ്ജ്വലിച്ചുവെങ്കിലും പുത്രപാശം നിമിത്തം ഒന്നും ചെയ്തില്ല.

ഭൃഗു ഒന്നും മിണ്ടാതെ അവിടം വിട്ടു. കൈലാസത്തേക്കു പോയി. ഭൃഗുവിനെ സന്തോഷപൂർവ്വം സഹോദരഭാവത്തോടെ ആലിംഗനം ചെയ്യാൻ അദ്ദേഹം ഉദ്യമിച്ചു.

ഭൃഗു അപ്പോൾ കൂറേ ദുർവ്വാക്കുകൾ പറഞ്ഞു. "നീ ശ്മശാനത്തിൽ വസിക്കുന്നവൻ, അസ്ഥിമാലയെ കഴുത്തിൽ ധരിക്കുന്നു. ഇതൊന്നും സജ്ജനങ്ങൾക്ക് പറ്റിയവേഷമല്ല. എന്നെ തൊടേണ്ട" എന്നു പറഞ്ഞ് ഒഴിഞ്ഞു മാറി. ശിവൻ കോപിച്ചു. ശൂലമുയർത്തി ഭൃഗുവിനെ ഹനിപ്പാൻ മുതിർന്നു.

അപ്പോൾ പാർവ്വതീദേവി ശിവപാദത്തിൽ വീണ് കോപം ശമിപ്പിച്ചു.

അനന്തരം ഭൃഗു വൈകുൺഠത്തിലേക്ക്ചെന്നു. അവിടെ ശ്രീനാരായണമൂർത്തി ശ്രീദേവിയുടെ മാറിൽ തലവെച്ച് ശയിക്കുകയായിരുന്നു.

ഇദ്ദേഹത്തെ കണ്ട് എഴുന്നേറ്റില്ല എന്ന വ്യാജേന മഹഷി ഭഗവാനെ കാൽ കൊണ്ട് ചവിട്ടി. ഉടനെ അദ്ദേഹം എഴുന്നേറ്റു. "ബ്രഹ്മൻ അങ്ങക്ക് സ്വാഗതം. അങ്ങയുടെ വരവ് അറിയാതിരുന്ന അപരാധത്തെ പൊറുക്കേണം. അങ്ങയുടെ പാദം വേദനിച്ചിരിക്കുമല്ലോ എന്ന് പറഞ്ഞ് അത് തലോടി. അങ്ങയുടെ കാൽ കഴുകിയവെള്ളം എന്നേയും എന്നിലിരിക്കുന്ന സകല ലോകങ്ങളേയും പരിശുദ്ധമാക്കും. ലക്ഷ്മി ഇനി എന്നെ വിട്ടു പോവില്ല, കാരണം ഇപ്പോൾ അങ്ങയുടെ പാദസ്പർശനം കൊണ്ട് എൻെറ പാപങ്ങളെല്ലാം നശിച്ചു. അങ്ങയുടെ പാദസ്പർശനം ഉണ്ടായ സ്ഥലത്ത് ലക്ഷ്മി വസിക്കും".

ഭൃഗു ഒന്നും മിണ്ടിയില്ല. മടങ്ങി വന്ന് വിവരം സഭയെ അറിയിച്ചു. ത്രിമൂർത്തികളിൽവെച്ച് സാത്വികമൂർത്തിയായ വിഷ്ണു തന്നെയാണ് ശ്രേഷ്ഠൻ എന്ന് സഭ തീരുമാനിച്ചു.

കാണപ്പെടുന്ന മുർത്തികളെല്ലാം ശ്രീനാരായണൻ തന്നെയെങ്കിലും പ്രധാനം ത്രിമൂർത്തികളാണ് അവ തമോഗുണപ്രധാനമായ രാക്ഷസമൂർത്തികൾ രജോഗുണികളായ അസുരമൂർത്തികൾ സത്വഗുണപ്രധാനികളായ ദേവമൂർത്തികൾ ഇങ്ങിനെ 3വിധമാവാൻ കാരണം മായയിൽ സത്വം രജസ്സ് തമസ്സ് എന്ന 3വിധ ഗുണങ്ങൾ ഉള്ളത് കൊണ്ടാണ് ഇവയിൽ സത്വഗുണപ്രധാനിതന്നെ പാപനിർമ്മാർജ്ജനം ചെയ്ത് മോക്ഷത്തെ സാധിപ്പിക്കുന്നത്.

ഇതിനെ അവലംബിച്ച് സരസ്വതീ തീരവാസികളായ ഋഷികൾ പരമപുരുഷനായ ശ്രീനാരായണനെ ധ്യാനിച്ച് സായൂജ്യം നേടി.

ഈ കഥയിൽ പറയുന്നതുപോലെയുള്ള പരമപുരുഷൻ സാക്ഷാൽ പരബ്രഹ്മാവതാരമായ നമ്മുടെ ശ്രീകൃഷ്ണൻ തന്നെ. അതു സംബൻധിച്ച ഒരു കഥ പറയാം. എന്ന് ശുക മഹഷി പറഞ്ഞു.

ഒരുനാൾ ദ്വാരകാപുരിയിൽ ഒരു ബ്രാഹ്മണൻെറ ഭാര്യ ഒരു കുട്ടിയെ പ്രസവിച്ചു. പ്രസവിച്ച ഉടനെ കുട്ടി മരിച്ചുപോയി.

കുട്ടി മരിച്ചപ്പോൾ ബ്രാഹ്മണന് വളരെ സങ്കടമായി. കുട്ടിയെ എടുത്തു രാജധാനിയുടെ പടിക്കൽ കൊണ്ടുപോയികിടത്തി വിലപിച്ചു.

"എൻെറ പുത്രൻെറ മരണകാരണം ധർമ്മശാസ്ത്രപ്രകാരം രാജാവാണ്.

രാജാവ് വഞ്ചകനാകുക, നീതി ധർമ്മം ഇല്ലാത്തവനാകുക, വിഷയലോലനാകുക മുതലായ അനാചാരവൃത്തനായാൽ പ്രജകൾക്ക് ഈ മാതിരി കഷ്ടം വരും. പ്രജകൾ ദരിദ്രരും നിത്യദു:ഖിതരുമായിവരും".

ഭാര്യ രണ്ടാമതും മൂന്നാമതും പ്രസവിച്ചു. അപ്പോഴെല്ലാം കുട്ടികൾ മരിക്കുകയുണ്ടായി. വീണ്ടും വീണ്ടും രാജധാനിയുടെ പടിക്കൽ വന്ന് കരഞ്ഞ് രാജാവിനെ വിവരമറിയിച്ചു.

ഒരുനാൾ അർജ്ജുനൻ കൃഷ്ണനെ കാണാൻ വന്നിരുന്നപ്പോൾ ഈ ബ്രാഹ്മണ വിലാപം അർജ്ജുനൻ കേൾക്കുകയുണ്ടായി അന്ന് 9-ാമത്തെ കുട്ടിയുടെ ജനനവും മരണവുമായിരുന്നു ബ്രാഹ്മണന് പറഞ്ഞറിയിക്കാൻ വയ്യാത്ത സങ്കടത്തോടെ തന്റെ 9 മക്കളുടെയും അകാലമരണത്തെപറ്റി പറയുകയും രാജപ്രഭുതികൾ ഒന്നും സഹായിക്കാതെ ഇരിക്കുന്നതിനേയും എടുത്തുപറഞ്ഞിരുന്നു. അർജ്ജുനൻ ഇതുകേട്ട് അഭിമാനപൂർവ്വം പറഞ്ഞു.

ഹേ ബ്രഹ്മൻ, ഇവിടെ ക്ഷത്രിയന്മാരില്ല ക്ഷത്രിയധർമ്മം ഭാര്യപുത്രധനാദികളോടെ ഇരിക്കുന്ന ബ്രാഹ്മണരെ ക്ലേശം കൂടാതെ സംരക്ഷിക്കലാണ്. ഇവിടെ ഉള്ളവർ ക്ഷത്രിയവേഷക്കാരാണ്- ഉദരപൂരണം മാത്രമാണ് അവരുടെ ജീവിതോദ്ദേശം. ആവട്ടെ, ഇനി വ്യസനിക്കേണ്ട. അടുത്ത സന്താനം പ്രസവിക്കുന്നതിന്മുമ്പ് എന്നെ അറിയിക്കു. ഞാൻ രക്ഷിച്ചുതരാം- എനിക്ക് സാധിച്ചില്ലങ്കിൽ ഞാൻ അഗ്നിയിൽ പ്രവേശിക്കും.

ബ്രാഹ്മണൻ പറഞ്ഞു." കൃഷ്ണൻ, രാമൻ, വില്ലാളിവീരനായ പ്രദ്യുമ്നൻ, അനിരുദ്ധൻ മുതലായവർക്ക് സാധിക്കാത്തത് നിനക്ക് എങ്ങിനെ സാധിക്കും മൂഢത പറയുകയും പ്രവൃത്തിക്കുകയും വേണ്ട".

അർജ്ജുനൻ പറഞ്ഞു ബ്രഹ്മൻ, ഞാൻ അവരൊന്നുമല്ല ഞാൻ ഗാണ്ഡീവം ധരിച്ച അർജ്ജുനനാണ്. കിരാതമൂർത്തിയായി വന്ന അന്തകന്റേയും അന്തകനായ ശിവനെ സന്തോഷിപ്പിച്ചവനാണ്. എന്നെ നിസ്സാരമായി കരുതി അവമാനിക്കേണ്ട. പ്രഭോ, സാക്ഷാൽ യമനെ ജയിച്ചും അങ്ങയുടെ സന്താനത്തെ രക്ഷിക്കും.

ബ്രാഹ്മണൻ ഈ വകവാക്കുകൾ കേട്ട് സന്തോഷിച്ചു. ഒന്ന് പരീക്ഷിച്ചു നോക്കാമെന്നായി.

തന്റെ ഭാര്യ 10-ാമത്തെ ഗർഭം ധരിച്ചു അർജ്ജുനനെ വിവരമറിയിച്ചു.

അർജ്ജുനൻ ദേഹശുദ്ധിചെയ്ത് പരമശിവനെ നമസ്കരിച്ച് ഗാണ്ഡീവം കയ്യിൽ എടുത്തു പ്രസവമുറിയിൽ അല്പം പോലും ഒഴിവ്വിടാതെ ശരകൂടം നിർമ്മിച്ചു.

വിപ്രഭാര്യ യഥാസമയം പ്രസവിച്ചു അത് ആൺകുട്ടി. എന്നാൽ കുട്ടി കരഞ്ഞുകൊണ്ട് ഉടലോടെ ആകാശത്തേക്ക് പോയി. സാധാരണ പ്രസവങ്ങളിൽ കുട്ടിയുടെ ശവശരീരമെങ്കിലും ഇവിടെ കണ്ടിരിന്നു. ഇപ്പോൾ അതുകൂടെ ഇല്ലാതെ ഉടലോടെ കുട്ടി പോയതിൽ കൂടുതൽ സങ്കടമായി.

കൃഷ്ണസന്നിധിയിലായിരുന്ന അർജ്ജുനനെ ബ്രാഹ്മണൻ ശകാരിച്ചു തെറിപറഞ്ഞു. "മിത്ഥ്യവാദം ചെയ്ത അർജ്ജുനാ, നിണക്ക് നിന്ദഭവിക്കട്ടെ. ഭോഷ്ക്പറഞ്ഞു എന്നെവഞ്ചിച്ചു" എന്നെല്ലാം പറയുകയുണ്ടായി.

അർജ്ജുനൻ അസ്വസ്ഥനായി. ആകാശഗമനസിദ്ധി സ്വീകരിച്ച് യമന്റെ

ആസ്ഥാനത്ത് ചെന്നു. അവിടെ ബ്രാഹ്മണ സന്താനത്തെ കണ്ടില്ല. ഇന്ദ്രൻ അഗ്നി വായു നിഋതി വരുണൻ ഇവരുടെ പുരികളും, സ്വർഗ്ഗം, പാതാളം മുതലായവയും സന്ദർശിച്ചു എവിടെയും ആ പൈതലിനെ കണ്ടില്ല. പോംവഴി കാണാതെ മടങ്ങി. ബ്രാഹ്മണന്നു കൊടുത്ത വാക്ക് പരിപാലിക്കാനായി അഗ്നികൂട്ടി അതിൽ പ്രവേശിപ്പാനൊരുങ്ങി.

തത്സമയം പരീക്ഷിത്തേ, കൃഷ്ണൻ അവിടെ എത്തി. അർജ്ജുനനെ തടുത്തു. "വിഡ്ഢിത്തരം കാണിക്കേണ്ട. എന്നോട് ഒരു വാക്ക് പറയാമായിരുന്നില്ലെ ഞാൻ ബാലനെ കാണിച്ച്തരാം നിന്ദിച്ചവർ നമ്മെ വന്ദിക്കും".

കൃഷ്ണൻ അർജ്ജുനനെ രഥത്തിൽ ഇരുത്തി പടിഞ്ഞാട്ടുപോയി ദ്വീപുകൾ ഗിരികൾ സമുദ്രങ്ങൾ ലോകങ്ങൾ ഇവയെല്ലാം കടന്ന് അതിവേഗത്തിൽ അന്ധകാരപ്രദേശത്തിൽ പ്രവേശിച്ചു. രഥത്തിലെ 4 കുതിരകൾ വഴി കാണാതെ ബുദ്ധിമുട്ടി അപ്പോൾ കൃഷ്ണൻ 1000 സൂര്യൻ ഉദിച്ചാലുണ്ടാകാവുന്ന സുദർശന വെളിച്ചത്തെ മുന്നിൽ വിട്ടു.

ചക്രം പോയവഴിയെ തേര് വിട്ടു. അന്ധകാരത്തിന്റെ അപ്പുറത്ത് സർവ്വവ്യാപിയായ പരംജ്യോതിസ്സിനെ അർജ്ജുനൻ കണ്ടു. അർജ്ജുനൻ ആ പ്രഭാശക്തി കാരണം കണ്ണുകളടച്ചു അപ്പുറം വമ്പിച്ച തിരമാലകൾ അടിക്കുന്ന ജലാശയവും അതിന്മദ്ധ്യെ പ്രകാശിക്കുന്ന മഹാകാലപുരവും ആ പുരത്തിൽ ഭീതിതോന്നുന്ന 1000 (അനേകം)കൈകളും കണ്ണുകളും മറ്റും ഉള്ള ആദിശേഷനേയും കണ്ടു ആദിശേഷന്റെ ശരീരത്തെ സുഖാസനമായി സ്വീകരിച്ചും 8 കൈകളോടും പീതാംബരംധരിച്ചും അതിശോഭയുമുള്ള പരമാത്മാവിനെയും കണ്ടു കൃഷ്ണൻ ആ പരംജ്യോതിസ്സിനെ വന്ദിച്ചു.

അർജ്ജുനൻ ആ അത്ഭുതമൂർത്തിയെ കണ്ടു ഭീതി പൂണ്ട് നമസ്കരിച്ചു. ആ പ്രഭു ഗംഭീരസ്വരത്തിൽ പറഞ്ഞു.

"ഭൂമിയിൽ ധർമ്മരക്ഷക്കായി ജനിച്ച എന്റെ അംശഭൂതങ്ങളായ നിങ്ങളെ കാണ്മാനാഗ്രഹിച്ച് ഞാൻ ഈ ബ്രാഹ്മണ പുത്രന്മാരെ ഇവിടെ വരുത്തിയതാണ്. ദുഷ്ടരാജാക്കന്മാരെ സംഹരിച്ച് കാലതാമസം കൂടാതെ എന്റെ അടുക്കൽ വരുക".

പൂർവജന്മത്തിൽ നിങ്ങൾ നരനും നാരായണനും ആയിരുന്നു ക്ഷത്രിയധർമ്മം പുലർത്തി ധർമ്മപ്രകാരം പ്രജകളെ പാലിക്കുക" (ഇത് ഭാരതയുദ്ധത്തിന്ന് മുമ്പ് നടന്നതാണ്).

അവർ 'ഓം' എന്ന് പറഞ്ഞ് ആ ഉപദേശം സ്വീകരിച്ച് ബ്രാഹ്മണന്റെ എല്ലാ സന്താനങ്ങളേയും കൊണ്ട് തിരിച്ചുവന്നു ബ്രാഹ്മണനെ വിളിച്ച് എല്ലാ കുട്ടികളേയും അദ്ദേഹത്തെ ഏല്പിച്ചു ബ്രാഹ്മണൻ കൃഷ്ണനേയും അർജ്ജുനനേയും നന്ദിവാക്കുകൾ കൊണ്ട് വർഷിച്ചു.

കൃഷ്ണനോട് ആലോചിക്കാതെ അർജ്ജുനൻ അഹങ്കാരം കൊണ്ടാണ് ബ്രാഹ്മണനോട് വാക്ക് കൊടുത്തത് ആ അഹങ്കാരത്തെ നശിപ്പിച്ചു. അർജ്ജുനന്റെ ശക്തി കൃഷ്ണശക്തിയാണെന്ന് അർജ്ജുനന്ന് ഇപ്പോഴാണ് മനസ്സിലായത്. ഭക്തി ഉണ്ടായാൽ അതു ഏതുവിധ ദുഖത്തേയും ഇല്ലാതാക്കും എന്നും ഈ കഥ ചൂണ്ടിക്കാണിക്കുന്നു.

## 90-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ ഭഗവാൻെറ ഗൃഹസ്ഥലീലയെ പറ്റിയാണ് പറയുന്നത്.

ശുകാചാര്യർ ഭഗവൽ ലീലയെ കണ്ണീരൊഴുകുന്ന ഭക്തിയോടെ വർണ്ണിച്ച് വർണ്ണിച്ച് . പ്രേമഭക്തിയോടെ വീണ്ടും തുടരുന്നു.

ദ്വാരക പൂന്തോട്ടങ്ങളാലും ഓരോ ഗൃഹത്തിലും ഉള്ള ചെറുകുളങ്ങളാലും പ്രശോഭിക്കുന്നു കുളങ്ങളിൽ പലവിധവർണ്ണമുള്ള താമരകൾ വിരിഞ്ഞു നില്ക്കുന്നു. വണ്ടുകൾ എങ്ങും ഝംകാരനാദം പുറപ്പെടുവിച്ചും കൊണ്ട് സഞ്ചരിക്കുന്നു. പക്ഷികൾ ഇണകളോടുകൂടെ ഇരുന്നു കൂജനം ചെയ്യുന്നു. 16108 ഭാര്യാഗൃഹങ്ങളിലും ഇതുതന്നെയാണ് സ്ഥിതി. എങ്ങും ആനന്ദം.

സ്ത്രീകൾ നല്ല ഉടുപുടവയോടെ വിഹരിക്കുന്നു ഭഗവാൻ അവരോടൊത്ത് പൂന്തോട്ടങ്ങളിലും കുളങ്ങളിലും കളിക്കുന്നു. നർത്തകിമാരും വാദ്യംഅടിക്കുന്നവരും മുഴക്കുന്ന താളത്തിനൊത്ത് ഭഗവാനും ഭാര്യമാരും നൃത്തം ചെയ്യുന്നു.

ജലക്രീഡാസമയത്ത് ഭഗവാൻ പത്നിമാരെ ആനന്ദിപ്പിക്കാൻ അവരെ പിന്നിൽ കൂടെ ചെന്ന് ആലിംഗനം ചെയ്യുന്നു. അപ്പോൾ അവരുടെ മാറിലണിഞ്ഞ കുചകുങ്കുമം ഭഗവാൻെറ മാറ് സ്പർശിച്ച് ഒഴുകുന്നു. ഭഗവാൻ അവരെ കളിയാക്കുമ്പോൾ അവർ ഇങ്ങോട്ടും അതേപോലെ ചെയ്യുന്നു. വെള്ളം മേലിൽ തേകി അന്യോന്യം രസിക്കുന്നു പീച്ചാങ്കുഴൽവെച്ച് വെള്ളം മുഖത്തും മാറിലും അടിക്കുന്നു. വസ്ത്രങ്ങളെല്ലാം നനഞ്ഞത് കൊണ്ട് ശരീരം സ്പഷ്ടമായി കാണപ്പെടുന്നു. അതുകണ്ട് അന്യോന്യം ചിരിക്കുന്നു.

ഇങ്ങിനെ ഭഗവാനോട് പെരുമാറി ഉന്മത്തന്മാരായി ഭക്തി നിറഞ്ഞ് മുമ്പിൽ നില്ക്കുന്ന ഭർത്താവിനെ കാണാത്തവരെന്ന മട്ടിൽ വിരഹ ദുഃഖം പ്രാപിച്ച് വിലപിക്കുന്നു. നിരന്തര പ്രേമഭക്തിയിൽ മനസ്സുറച്ചിരിക്കുന്നതിനാൽ എല്ലാം മറന്ന് ഭഗവാനിൽ ലയിച്ചവണ്ണം ആയിതീരുന്നു.

നിദ്രാധീനനായി ഉറങ്ങുന്ന സമയത്ത്, ചിലപ്പോൾ അവർ ഉറങ്ങാതിരിക്കുമ്പോൾ അവർ കുരരിപക്ഷിയുടെ ശബ്ദം കേൾക്കാനിടവരുന്നു. അപ്പോൾ ഇവർ, ഹേ കുരരീ, ഞങ്ങളുടെ പ്രാണനാഥൻ ഉറങ്ങുകയാണ്. നിൻെറ ഈ കൂജനം അദ്ദേഹത്തേ ഉണർത്തില്ലേ? ഞങ്ങൾക്ക് അദ്ദേഹത്തോടുള്ള പ്രേമം കൊണ്ട് ഉറക്കം വരുന്നില്ല. നീയും അതുപോലെ ഭക്തിനിമിത്തം ഉറങ്ങാതിരിക്കയാണോ?

ചക്രവാകിയോട്, നീയും കുരരിയെപോലെ കരയുന്നുവല്ലോ. നീയും ഞങ്ങളെപ്പോലെ ഭഗവാൻെറ ദാസ്യത്തിന്നുവേണ്ടി കരയുകയാണോ?.

സമുദ്രത്തോട്, നീയും കരയുന്നുവല്ലോ നിൻെറ ശബ്ദം ഞങ്ങളേയും വിഷമിപ്പിക്കുന്നു.

ചന്ദ്രനെ നോക്കി, ചന്ദ്രാ നീ എന്താ വിഷമിക്കുന്നത്, നീയും ഭഗവാൻെറ വിരഹം സഹിക്കവയ്യാതെ കരയുകയാണോ?.

മന്ദമാരുതൻ വീശുമ്പോൾ മന്മഥ പീഡിതരായി സ്ത്രീകൾ കാറ്റിനോട് കലഹിക്കുന്നു. ഞങ്ങളെ ഈ സമയത്ത് എന്തിന്ന് വിഷമിപ്പിക്കുന്നു. ഞങ്ങളുടെ നാഥൻ ഉറങ്ങുകയാണല്ലോ.

മേഘത്തെനോക്കി, നിൻെറ ശ്യാമളനിറം സന്താപത്തെ ശമിപ്പിക്കുന്നതി നാൽ ഭഗവാൻെറ സാരൂപ്യം നിനക്കുണ്ട്. ഭഗവാനിൽ അതിപ്രേമമുള്ളവർക്കേ ആസാരൂപ്യം കിട്ടുകയുള്ളു. അതുകൊണ്ട് നീയും ഞങ്ങൾ കരയുംപോലെ കരയുകയും ചിന്താകുലരായി ഇരിക്കുമ്പോലെ ഇരിക്കുകയും ചെയ്ത് വിരഹ ദുഃഖം അനുഭവിക്കുമ്പോലെ തോന്നുന്നുവല്ലോ.

കുയിലിനോട് നിൻെറ പഞ്ചമ സ്വരഗാനം ഞങ്ങളെ ജീവിപ്പിക്കുന്നു. നിൻെറ സ്വരം ഭഗവാൻെറ വാക്കുകൾപോലെ മധുരമായിരിക്കുന്നു. നിനക്ക് എന്ത് സമ്മാനമാണ് തരേണ്ടത്?. ഇതേപോലെ പർവ്വതം, നദികൾ, ഹംസപക്ഷികൾ, ഇവരെ എല്ലാം ചൂണ്ടി വിലപിക്കുന്നു. ഇങ്ങിനെ ഭഗവൽ പ്രേമം നിറഞ്ഞ മാധവ പത്നികൾ മാധവനിൽ വെച്ച മനസ്സോടുകൂടിയാണ് ചരമഗതി പ്രാപി ച്ചത്.

സാധാരണക്കാരായ സ്ത്രീകൾ ഭഗവാൻെറ പാട്ടുകൾ പാടി കീർത്തിക്കു മ്പോൾ ഭഗവാനാൽ ആകർഷിക്കപ്പെടുന്നു. അങ്ങിനെ ഇരിക്കെ ഭഗവൽദാസ്യം അനുഷ്ടിക്കുന്ന പത്നിമാർ ഭഗവാനിൽ ലയിച്ചു എന്നതിൽ അതിശയമില്ല.

ഏതേത് സ്ത്രീകൾ അവരവരുടെ ഭർത്താക്കന്മാരെ, ശ്രീകൃഷ്ണ ഭാവ ത്തിൽ പ്രേമപൂർവ്വം സ്പർശനാദികൾകൊണ്ട് സേവിക്കുന്നുവോ അവർക്ക് പാതിവ്രത്യമഹിമയാൽ പരമപദം ലഭിക്കുന്നു.

ഇങ്ങിനെ വേദനിശ്ചയ പ്രകാരമുള്ള ഗൃഹസ്ഥ ധർമ്മത്തെ യഥാക്രമം അനുഷ്ടിച്ചഭഗവാൻ ധർമ്മം അർത്ഥം കാമം എന്ന 3 പുരുഷാർത്ഥങ്ങളെ സമ്പാദിക്കാൻ വേണ്ട ഗൃഹസ്ഥാശ്രമം അതിഭംഗിയായി നിർവ്വഹിച്ചു.

16108 ഭാര്യമാരിലും പത്തു വീതം സന്താനങ്ങൾ ഉൽപാദിപ്പിച്ചു. ഇതു യോഗികൾക്കും സാദ്ധ്യമാണെന്ന് വേദം പറയുന്നു. അപ്പോൾസമസ്ത സൃഷ്ടി സ്വരൂപനായ ഭഗവാന്ന് സാധിച്ചതിൽ ആശ്ചര്യമെന്തുണ്ട്?.

യദുവംശം വളരെ പെരുകി. അവരുടെ ആചാര്യന്മാരുടെ സംഖ്യ 3 കോടി 88 ലക്ഷമായിരുന്നു. അപ്പോൾ കുട്ടികൾ എത്ര ഉണ്ടായിരുന്നിരിക്കേണം. ഒരു ആചാര്യനു 1000 കുട്ടികൾ വീതം കണക്കാക്കി നോക്കാം.

പൂർവ്വത്തിൽ ദേവാസുരയുദ്ധത്തിൽ മരിച്ച അസുരന്മാർ മനുഷ്യജന്മം എടുത്തു ശിശുപാലജരാസന്ധരൂപേണ ഗർവ്വിഷ്ഠതയോടെ ജനങ്ങളെ ഉപദ്രവി ച്ചുതുടങ്ങിയതു കാരണം അവരെ നശിപ്പിക്കാനായി. ദേവന്മാർ യദുകുലത്തിൽ ഭഗവാൻെറ ആജ്ഞപ്രകാരം ജനിച്ചു. അങ്ങിനെഉള്ളവർ 101 കുലം യദുവംശത്തി ലുണ്ട്. അവരുടെ നേതാവായി ഭഗവാനും പിറന്നു.

ഈ യാദവന്മാരുടെ മനസ്സ് സദാ ഭഗവാനിൽ തന്ന ആയിരുന്നു- പരീ ക്ഷിത്തിനോട് ശുകാചാര്യർ പറഞ്ഞു ഇതൊന്നും കേട്ടു ഭ്രമിക്കേണ്ട. ഭഗവാന്ന് ഇത് വളരെ ലഘുവായ കാര്യമാണ്.

ഗംഗാനദീ സ്നാനം വളരെ വിശേഷമാണ് എന്ന് പറഞ്ഞിരുന്നു. കാരണം ആ നദി ഭഗവാൻെറ പാദങ്ങളിൽ നിന്ന് പുറപ്പെട്ടത് കൊണ്ടാണ്. അതിൽ സ്നാനം ചെയ്താൽ പാപപരിഹാരമാകും അതേ പോലെ ഭഗവാൻെറ ലീല കൾ കീർത്തിക്കയോ അത് അല്പം ശ്രവിക്കയോ ചെയ്തവർക്കും ഉൽകൃഷ്ഠ ഫലം ലഭിക്കുന്നു. ഇതൊന്നും ആശ്ചര്യമായി കരുതേണ്ട.

കൃഷ്ണാവതാരം സർവ്വോൽകർഷേണ വർത്തിക്കുന്നു. ദേവകീവസുദേവ

പുത്രനായി തടവറയിൽ ജനിച്ച് യശോദനന്ദഗോപ ഗൃഹത്തിൽ വളർന്ന് ദുഷ്ട രാജാക്കന്മാരെ സംഹരിച്ച് ധർമ്മത്തെ നിലനിർത്തി താഴെക്കിടയിൽ കിടക്കുന്ന ജന്മനാ അബലരെന്ന് സങ്കല്പിക്കപ്പെടുന്ന സ്ത്രീകൾക്ക് ഭക്തിപ്രേമം ഉണ്ടാക്കി അവരെ മുക്തരാക്കകയും വൃക്ഷലതാദികൾക്കും പശുപക്ഷ്യാദികൾക്കും സൽഗതിയെ കൊടുക്കുകയും ചെയ്ത ശ്രീകൃഷ്ണാവതാരം സമ്പൂരണ്ണാവതാരം സർവ്വോൽക്കർഷേണവർത്തിക്കുന്നു. ജെയ് ശ്രീകൃഷ്ണ. ജയ,ജയ ജയ ജയ, ജയ ജയ.

ദശമം സമാപ്തം.

6-ാം ദിവസം സപ്താഹം ഇവിടെ അവസാനിക്കാം.

## ഓം ഏകാദശം

## 1-ാം അദ്ധ്യായം

ഭഗവാന്റെ അവതാരം ഭൂമിഭാരം തീർക്കാനായിട്ടാണല്ലൊ. അത് ഏകദേശം എല്ലാം വേണ്ടപോലെ നിവർത്തിച്ചു. ഈശ്വരത്വത്തിന് ഹാനിയില്ലാതെ കുറെ ദുഷ്ടന്മാരെ താനും, കുറേ പേരെ ബലരാമനെ കൊണ്ടും മറ്റുചിലരെ ബന്ധുക്കളായ യാദവന്മാരെകൊണ്ടും, കുരുപാണ്ഡവയുദ്ധത്തിൽ കൂടേയും, മററും നശിപ്പിച്ചു.

ഇനിയും കുറേ ബാക്കിയുണ്ട്. അത് തന്റെ സ്വന്തക്കാരായ യാദവർ തന്നെ. അവർ പൂർവ്വജന്മത്തിൽ ദേവൻമാരാണെങ്കിലും, തന്നെ സഹായിക്കാൻ വന്നവരാണെങ്കിലും, അവർക്ക് തന്റെ സാന്നിദ്ധ്യം നിമിത്തം ബലം അധികരിച്ചു. അവർ അഹങ്കാരപ്രേരിതരായി. അതിനാൽ അവരുടെ ജീവിതം അവസാനിപ്പിച്ച് അവരെ തിരിച്ചയ്ക്കേണം. അതിനുപായം ചിന്തിച്ചു.

എന്റെ ആശ്രയികളായതിനാൽ അന്യർക്ക് ഇവരെ ഒന്നും ചെയ്‌വാൻ കഴിയുകയില്ല. എന്നാൽ ഇവർക്ക് തമ്മിൽ തമ്മിൽ കലഹം മുട്ടിവിട്ട് മുളങ്കാട്ടിൽ തീ പിടിക്കുന്നത് പോലെ അന്യോന്യം തല്ല് ഏല്പിച്ച്, നശിപ്പിക്കാം എന്ന് ആലോചിച്ചു.

അതേ തുടർന്ന്, കലിദോഷബാധയുടെ നിഴൽ പതിയാൻ തുടങ്ങിയതിനെ ഇല്ലായ്മചെയ്യാൻ എന്ന വ്യാജേന പുണ്യകർമ്മങ്ങൾ ചെയ്യിപ്പിക്കാൻ പിൺഡാരകം എന്ന ദ്വാരകക്കടുത്തുള്ള ഒരു സ്ഥലത്ത് വെച്ച് മഹർഷിമാരെ കൊണ്ട് യാഗാദികൾ ചെയ്യിച്ചു. ശ്രേഷ്ഠൻമാരായ വസിഷ്ഠൻ, വിശ്വാമിത്രൻ, അത്രി, നാരദർ, കണ്വൻ, ദുർവാസസ്സ് മുതലായവർ ക്ഷണിക്കപ്പെട്ടവരിൽ ഉൾപെട്ടു. യാദവകുമാരന്മാർ അടുത്ത് ഒരു സ്ഥലത്ത് കളിച്ചുകൊണ്ടിരുന്നിരുന്നു. അവർക്ക് പൊടുന്നനവെ ഒരു നേരമ്പോക്ക് അഭിനയിക്കാൻ തോന്നി. ഈശ്വരേച്ഛ. ജാംബവതീ പുത്രനായ സാംബനെ സ്ത്രീ വേഷം അണിയിച്ച് മഹർഷിമാരുടെ അടുക്കൽ കൂട്ടിക്കൊണ്ട്പോയി. അവർ ഋഷികളോടു പറഞ്ഞു. ബഹുമാനപ്പെട്ട മഹാർഷിമാരേ, ഇവൾ ഗർഭിണിയാണ് ഇവൾ പ്രസവിക്കുന്ന കുട്ടി ആണോ പെണ്ണോ, എന്നറിയുവാൻ താൽപര്യമുണ്ട് എന്ന് ഏറ്റവും വണക്കത്തോടെ പറഞ്ഞു. ജ്ഞാനദൃഷ്ടിയുള്ള അവർ കാപട്യം മനസ്സിലാക്കി. അവർ പറഞ്ഞു. ഉള്ളിൽ അഹങ്കാരവും പുറമേ മാത്രം വിനയവുമാണ് എന്ന് മനസ്സിലാക്കിയ

അവർ "നിങ്ങളുടെ വംശം നശിപ്പിക്കുന്ന ഇരുമ്പുലക്കയാണ് അവൾ പ്രസവിക്കുക എന്ന് പറഞ്ഞു" ജനയിഷ്യതിവോമന്ദാ മുസലം കുലനാശനം.

ഇതു കേട്ട് കുട്ടികൾ ഭയന്ന് വയറ്റിൽ കെട്ടി വീർപ്പിച്ച വസ്ത്രങ്ങൾ അഴിപ്പിച്ച് നോക്കി. അതിനുള്ളിൽ ചെറിയ ഒരു ഇരുമ്പുലക്കകണ്ടു. അവർ ചെയ്ത അപരാധത്തെഓർത്ത് വ്യസനിച്ചു അവർ ഉഗ്രസേന മഹാരാജാവിന്റെ അടുക്കൽ ചെന്ന് വിവരമറിയിച്ചു. മറ്റു യാദവ പ്രമുഖരും ഇതറിഞ്ഞു. ബ്രാഹ്മണശാപം തീർച്ചയായും. ഫലിക്കും. ഇനി എന്തു ചെയ്യും എന്നായി. ആരും കൃഷ്ണനെ അറിയിച്ചില്ല. രാജാവ് ആ ഉലക്കയെ അരം കൊണ്ട് പൊടിയാക്കിച്ചു എന്നിട്ടും ബാക്കി ഒരു കഷണം വന്നു. എല്ലാം സമുദ്രത്തിലെറിഞ്ഞു. പൊടി അലകളടിച്ച് കരക്കണിഞ്ഞ് അവിടെ മുളച്ചു പൊന്തി എരകപ്പുല്ലായി. കഷണം ഒരു മത്സ്യം വിഴുങ്ങി.

കഷണം വിഴുങ്ങിയ മത്സ്യം ഒരു മുക്കുവന്റെ വലയിൽ കുടുങ്ങി. അതിനെ അറുത്തപ്പോൾ കണ്ട ഈ ഇരുമ്പുകഷണം ഒരു വേടൻ അവന്റെ ശരത്തിന്ന് ഉക്കായി ഉപയോഗിച്ചു.

ഭഗവാൻ ഇത് അറിവാനിടയായപ്പോൾ തന്റെ സങ്കൽപം ഫലപ്രദമാവുമെന്ന് കരുതി. ഭഗവാന് എന്റേതെന്നും അന്യന്റേതെന്നും വ്യത്യാസമില്ലല്ലോ. തെറ്റ് ചെയ്തവർ ശിക്ഷ അനുഭവിക്കുകതന്നെ വേണം.

## 2-ാം അദ്ധ്യായം

അതി സമൃദ്ധമായ യാദവകുലത്തിന് ശാപം സംഭവിച്ചുവെന്നറിഞ്ഞപ്പോൾ വസുദേവർക്ക് വളരെ സങ്കടമായി. അദ്ദേഹം ആലോചിച്ചു. മുക്തി കിട്ടാൻ വിരക്തി വരേണം. അതിന് ശമദമാദി ഗുണങ്ങൾ വേണം. അത് സജ്ജനസംസർഗ്ഗംകൊണ്ടേ ആവുകയുള്ളു.

ഒരു ദിവസം വസുദേവരുടെ അടുക്കൽ ശ്രീ നാരദർ വരുകയുണ്ടായി. വസുദേവർ മഹർഷിയുടെ ആഗമനം വളരെ സന്തോഷപ്രദമായി എടുത്തു. സത്സംഗമാണല്ലോ. വസുദേവർ ചോദിച്ചു. മഹർഷേ അങ്ങയെ പോലെയുള്ള സാധുക്കൾ സംസാരദു:ഖത്തിൽ പെട്ടുഴലുന്ന ദു:ഖിതന്മാരെ സദുപദേശം കൊണ്ട് മോക്ഷകവാടത്തിലെത്തിക്കുന്നു. അതു കൊണ്ട് മാത്രമെ ദു:ഖശാന്തിയും ഉണ്ടാകയുള്ളു

യാതൊരു ഭാഗവത ധർമ്മങ്ങളെ ശ്രദ്ധയാ കേൾക്കയും അനുഷ്ഠിക്കയും ചെയ്താൽ സർവഭീതിയും തീർന്ന് സുഖിയാവുമോ അത് അങ്ങ് ഉപദേശിക്കേണം.

മുജ്ജന്മത്തിൽ ഞാൻ ചെയ്ത പുണ്യഫലത്താൽ എനിക്ക് ഭഗവാനെ സന്താനമായി കിട്ടി. മായാബാധകൊണ്ടാണ് ഞാൻ ഭഗവാനെ പുത്രനായി കിട്ടേണമെന്നാഗ്രഹിച്ചത് അത് കാരണം പുത്രനെകിട്ടി. പക്ഷേ സംസാരബന്ധ മോചനമായില്ല.

നാരദർ ഇതുകേട്ടപ്പോൾ സന്തോഷമായി മറുപടി പറഞ്ഞു. എനിക്ക് ഈശ്വര ഗുണങ്ങളെ പറ്റി പറയാൻ ഒരവസരം കിട്ടിയല്ലോ, എന്ന് വിചാരിച്ചു. ഇതേ ചോദ്യം ജനകമഹാരാജവിന്റെ പൗത്രൻ നിമിചക്രവർത്തി, ഋഷഭപുത്രന്മാരായ നവയോഗികളോട് ചോദിക്കയുണ്ടായി. അന്ന് ആമഹർഷികൾ പറഞ്ഞ

ഉത്തരം പറയാം എന്ന് പറഞ്ഞു.

ഋഷഭൻ ബ്രഹ്മപുത്രനായ സ്വായംഭുവമനുവിൻെറ കുടുംബത്തിലുള്ള രാജാവായിരുന്നു. വിഷ്ണുവിൻെറ അംശമാണ്. അദ്ദേഹത്തിന്ന് 100 പുത്രന്മാർ ഉണ്ടായിരുന്നു. മൂത്ത ആൾ ഭരതൻ. ഈ ഭാരത ഭൂമി മുഴുവൻ അടക്കി ഭരിച്ചു അദ്ദേഹത്തിൻെറ സൽഭരണമാണ് ഈ ഭൂമിക്ക് ഭാരതം എന്ന പേര് നേടിക്കൊടുത്തത്. അദ്ദേഹത്തിൻെറ അനുജന്മാരിൽ ആദ്യത്തെ 9പേർ 9 ദ്വിപുകളുടെ അധിപന്മാരായി രാജ്യം ഭരിച്ചു. 81 പേർ കർമ്മ മാർഗ്ഗം സ്വീകരിച്ച് ബ്രാഹ്മണരായി വേദപാരഗന്മാരായി. ബാക്കി 9 പേർ ബ്രഹ്മചര്യം സ്വീകരിച്ച് യോഗികളായി ആത്മവിദ്യ പ്രചരിപ്പിച്ചു. ജാത്യാക്ഷത്രിരായ അവർ കർമ്മാചരണം കൊണ്ട് യോഗികളായിമാറി.

ആ 9 യോഗികൾ കവി, ഹരി, അന്തരീക്ഷൻ പ്രബുദ്ധൻ പിപ്പലായനൻ, ആവിഹോത്രൻ ദ്രുമിളൻ, ചമസൻ, കരഭാജനൻ എന്നിവരാണ്. ഇവർ പരമഹംസന്മാരായിരുന്നു. ഈ ലോകം ഭഗവസ്വരൂപമാണെന്നും അതിലെ എല്ലാ ജീവജാലങ്ങളും ഭഗവൽ രൂപമാണെന്നും പരമാത്മാവാണെന്നും ഉള്ള പ്രായോഗികബോധമാണ് പരമഹംസലക്ഷണം. അനേകസിദ്ധികൾ ഉള്ളവരുമാണ്.

ഈ 9പേരും ഒരു ദിവസം ചക്രവർത്തി നിമിയുടെ യാഗശാല സന്ദർശിച്ചു. അദ്ദേഹം മഹാഭക്തനായതുകൊണ്ടാണ് ഈ യോഗികളുടെ ദർശനസുഖം ലഭിച്ചത്. കാലം വരുമ്പോൾ അന്തഃകരണ മാലിന്യം നീങ്ങി പരിശുദ്ധി കിട്ടുമ്പോഴാണ് ഇങ്ങിനെ ഉള്ള മഹാന്മാരായി ഇടപഴകാൻ സാധ്യമാവുക.

അവരുടെ തേജസ്സുകണ്ട് മഹാത്മാക്കൾ എന്നറിഞ്ഞ് അവരെ യഥായോഗ്യം സ്വീകരിച്ചശേഷം മഹാരാജാവ് ചോദിച്ചു, 9 ചോദ്യങ്ങളാണ് ചോദിച്ചത് അതിനാൽ ആദ്യ ചോദ്യം കവി എന്ന യോഗി മറുപടി പറഞ്ഞു ഒന്നാമത്തെ ചോദ്യം ഭാഗവതധർമ്മം എന്നത് എന്താണ് എന്നാണ്.

ഈ ശരീരം തന്നെ ആത്മാവ് എന്ന വിചാരമാണ് മിക്കവർക്കും. അത് പതിക്കുമ്പോൾ ഭയപ്പെടുകയും ചെയ്യുന്നു. ആ ഭയമില്ലാതാവാൻ ഭഗവാനെ ഭജിക്കുന്നതാണ് ഉത്തമധർമ്മം ആ ഭജന മാർഗ്ഗത്തിന്ന് ഉൾപിരിവുകളുണ്ട് അതാണ് ശ്രവണം, കീർത്തനം, സ്മരണം, പാദസേവനം, അർച്ചനം, വന്ദനം, ദാസ്യം, സഖ്യം ആത്മനിവേദനം എന്ന 9 വഴികൾ,

ശ്രൂതി (വേദം) സ്മൃതി (ഋഷി, വാക്യങ്ങൾ) കളെ കണ്ണുകളാക്കി അവയിലടങ്ങിയ ഉപദേശങ്ങളെ അനുസരിക്കേണം. അൽപം തെറ്റിയാലും പതനമില്ല. ചെയ്യുമ്പോൾ എല്ലാം ഭഗവദർപ്പണമായിരിക്കേണം.

"കായേന വാചാ മനസൈന്ദ്രിയൈർവാ.
ബുദ്ധ്യാത്മനേ വാ പ്രകൃതേ സ്വഭാവാൽ
കരോമിയത്തൽ സകലം, പരസ്മൈ
നാരായണായേതി സമർപ്പയാമി.

യൽകരോഷിയദശ്നാസി .
യജ്ജുഹോഷിദദാസിയത്.
യത്തപസ്യസി കൗന്തേയ,
കൽകുരുഷ്വമദർപ്പണം (ഗീത)

എന്തു നീ ചെയ്യുന്നുവോ എന്തുഭക്ഷിക്കുന്നുവോ എന്ത് യജിക്കുന്നുവോ എന്ത്ദാനം ചെയ്യുന്നുവൊ എന്ത്തപസ്സ് ചെയ്യുന്നുവോ ഹേ അർജ്ജുനാ നീ അത് എനിക്കായി അർപ്പിക്കേണം.

ഇപ്രകാരം അനുഷ്ഠിക്കുന്നവർ ദ്രവിച്ച മനസ്സായി ഉന്മാദംപിടിച്ചവരെ പോലെ ആയി ഉച്ചത്തിൽ ചിരിക്കുക, കരയുക പാടുക മുതലായവ ചെയ്യുന്നു. ഇതൊക്കെയാണ് ഭാഗവതധർമ്മം.

ഇങ്ങനെ ഭക്തി ഉള്ള ഭാഗവതൻെറ ലക്ഷണമെന്താണ്? രണ്ടാമത്തെ ചോദ്യം. അതിനു മറുപടി ഹരി പറഞ്ഞു.

ഭക്തി തന്നെ 3 വിധമാണ്. ശ്രീഹരിയിൽ സർവ്വഭൂതങ്ങളും സർവഭൂതങ്ങളിൽ ശ്രീഹരിയേയും കാണുന്നവൻ ഉത്തമ ഭക്തനാണ്.

ആർക്കാണ് ഭഗവാൻ തന്നെ ആശ്രയം എന്നു വിചാരഭാവവും, ആർക്കാണ് അന്യകഷ്ടതകൾ കാണുമ്പോൾ ദയയും, വിരോധികളിൽ സ്നേഹവും ഉള്ളത് അവർ ഭേദഭാവവനയോടെ കാണുന്നവരായതിനാൽ, അതായത് ദ്വൈതഭാവം ഉള്ളതിനാൽ, അവർ മദ്ധ്യന്മാരാണ് മധ്യമത്വം, ഭക്തിക്ക് ശരിയായ മനസ്സുറപ്പ് കിട്ടാത്തത് കൊണ്ടാണ്.

ആരാണ് പ്രതിമയിൽ മാത്രം ആരാധിച്ചും ക്ഷേത്രദർശനത്തോടെ തൃപ്തിയായും മറ്റുള്ളവരിൽ ഈശ്വരത്വം കാണാത്തവരായും ഇരിക്കുന്നത് അവർ പ്രാകൃതന്മാരാണ്.

ഉത്തമഭക്തൻ ഇന്ദ്രിയങ്ങൾ കൊണ്ട് വിഷയങ്ങളെ ഗ്രഹിക്കുമ്പോൾ സുഖം വന്നാലും ദു:ഖം വന്നാലും അവയെ ഒരു പോലെ കണക്കാക്കുന്നു. ആനന്ദിക്കുന്നതുമില്ല. ദു:ഖിക്കുന്നതുമില്ല. അതേപോലെ ദേഹം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി ഇവകൾക്ക് അരിഷ്ടോ അനിഷ്ടമോ സംഭവിക്കുമ്പോഴും ജനനം മരണം വിശപ്പ് ഭയം പ്രയാസം എന്നീസംസാരധർമ്മങ്ങൾ സംഭവിക്കുമ്പോഴും ഭയപ്പെടാതിരിക്കുന്നു.

ആഗ്രഹം കൂടികൂടിവരുമ്പോൾ അത് നിവർത്തിപ്പാൻ പുണ്യപാപകർമ്മങ്ങൾ ചെയ്യേണ്ടിവരും. അവ പുനർജന്മം ഉണ്ടാവാനുള്ള വിത്തുകളാണ് ഇത് ആർക്കില്ലയോ അവൻ ഉത്തമൻ,

ധനാദികളിലും പുത്രകളത്രബന്ധുക്കളിലും എൻേറതെന്ന ഭാവം ആർക്കില്ലയോ അവൻ ഉത്തമനാണ്. സമലോഷ്ഠാദികാഞ്ചനാ (ഗീത) മൺകട്ടയും സ്വർണ്ണവും ഒരു പോലെ വിചാരിക്കുന്നവൻ.

ത്രിലോകങ്ങളും സമ്മാനമായി ലഭിച്ചാലും ഒരു നിമിഷം പോലും ഭഗവൽപാദചിന്തയില്ലാതെ ഇരിക്കാത്തവൻ ഉത്തമൻ.

ആദ്യമായി ഭഗവൽ പാദങ്ങളെ ഹൃദയത്തിൽ ധ്യാനിച്ചുറപ്പിക്കേണം. അത് അവിടെ പ്രത്യക്ഷമാകുന്നത്വരെ തീവ്രഭക്തിയോടെ അന്യ ചിന്ത കുടാതെ, സ്മരിക്കുമ്പോൾ ഭഗവൽ പ്രസാദം ഉണ്ടാകും.

ഭഗവൽ നാമമാണ് ഭക്തനുച്ചരിക്കേണ്ടത് . യാതൊരുവൻെറ ഹൃദയത്തിൽ ഏത് സുഖത്തിലും ആപത്തിലും ഭഗവൽനാമം വിട്ടുപോകാതെ ഇരിക്കുന്നുവോ അവൻ ഉത്തമഭക്തൻ ഇങ്ങിനെ ഭക്തലക്ഷണം പറഞ്ഞു.

## 3-ാം അദ്ധ്യായം

ഇനി മായയുടെ സ്വരൂപമെന്തന്നറിയുവാൻ താൽപര്യമുണ്ടെന്ന് പറഞ്ഞു മൂന്നാമത്തെ ചോദ്യം. അതിനു യോഗി അന്തരീക്ഷൻ മറുപടി പറഞ്ഞു.

മായയുടെ ശക്തി ഇന്ന വിധമാണ് എന്ന് നിരൂപിക്കാൻ നന്നെ പ്രയാസമാണ്. പിന്നെ എങ്ങിനെ അതിൻെറ സ്വരൂപം നിർണ്ണയിക്കും?.

സൃഷ്ടി മുതലായത് മായയുടെ പ്രവൃത്തിയാണ് സൃഷ്ടിയെ പറ്റി പറയുമ്പോൾ ഒരു കൽപത്തെ സംബന്ധിച്ചേ ഉദാഹരിക്കാൻ കഴിയൂ.

കൽപാരംഭത്തിലും അവസാനത്തിലും ഉള്ളവൻ ഏകൻ ഭഗവാൻ മാത്രം . ഭഗവാൻ ലീലാർത്ഥം പ്രകൃതിയെ ഉപയോഗിച്ച് ഭൂമ്യാദിപഞ്ചഭൂതങ്ങളെ കൊണ്ട്, ദേവന്മാർ മനുഷ്യർ മുതലായ സർവ്വജീവജാലങ്ങളേയും സൃഷ്ടിച്ചു. അനന്തരം അവയിൽ ആത്മാവായി ചൈതന്യ രൂപേണ സ്ഥിതി ചെയ്യുന്നു. ജീവികളുടെ കർമ്മാനുസരണം അവർക്ക് വിഷയസുഖങ്ങളും മോക്ഷാനുഭവങ്ങളും കൊടുക്കുന്നു.

ഇങ്ങിനെ പഞ്ചഭൂതങ്ങളെക്കൊണ്ട് ഉണ്ടാക്കപ്പെട്ടശരീരങ്ങളിൽ അന്ത:കരണാഭിമാനി എന്ന നിലയിൽ ഒന്നായിട്ടും ജ്ഞാനേന്ദ്രിയങ്ങൾ കർമ്മേന്ദ്രിയങ്ങൾ എന്ന നിലയിൽ പത്തായിട്ടുംവിഭജിച്ച് വിഷയങ്ങളെ ശ്രോത്രാദികരണങ്ങൾ കൊണ്ട് അനുഭവിക്കുന്നത് ജീവസ്വഭാവം. അപ്പോൾ കർത്താവും ഭോക്താവും ഒന്നുതന്നെ എന്നു വന്നു.

ഈ പ്രഭു ശരീരേന്ദ്രിയങ്ങളുടെ സംസർഗ്ഗത്താൽ ശരീരങ്ങളിൽ ആസക്തിയുള്ളവനായിതീരുന്നു കമ്മേന്ദ്രിയങ്ങൾ കൊണ്ട് വാസനാസഹിതങ്ങളായ കർമ്മങ്ങളെ ചെയ്തും സുഖ ദു:ഖാത്മകമായ മുമ്പ്ചെയ്ത കർമ്മഫലത്തെ അനുഭവിച്ചും ഈ സംസാരത്തിൽ കിടന്നു ഭ്രമിക്കുന്നു. ഇങ്ങിനെ പ്രളയം വരെ അനേകജന്മങ്ങളെടുക്കുന്നു.

പ്രളയം എന്നാൽ എല്ലാം നശിക്കുന്ന കാലം. വർഷമില്ലാതെ കഠിനചൂട്, പിന്നിട് തുടർച്ചയായി അതിവർഷം. ഇങ്ങിനെ വരുമ്പോൾ എല്ലാം വെള്ളത്തിൽ ലയിക്കുന്നു. ഈ ലോകങ്ങൾ എല്ലാം വിരാട്ടാണല്ലോ അത് അവ്യക്തത്തിൽ ലയിക്കുന്നു. ലോകങ്ങളുടെ സൃഷ്ടികർത്താവായ ബ്രഹ്മാവ് ബ്രഹ്മാൺഡമായ ഉപാധി, വെള്ളത്തിൽ ലയിക്കുന്നു ജീവാത്മാക്കൾ സൂക്ഷ്മ ശരീരത്തോടെ മഹാഭൂതങ്ങളിൽ ലയിക്കുന്നു. മഹാഭൂതങ്ങളും അവയുടെ കാരണതത്വങ്ങളിൽ ലയിക്കുന്നു. അഹങ്കാരതത്വവും മഹത്തത്വവും ഇതു പോലെ പ്രകൃതിയിൽ ലയിക്കുന്നു. ഈ പ്രകൃതിയേയാണ് മായ എന്ന് വിളിക്കപ്പെടുന്നത്. എല്ലാം ഉണ്ടാകുന്നതിനും നശിക്കുന്നതിനും കാരണം മായയാണ്. സത്വരജസ്തമോ ഗുണങ്ങളുടെ സാമാന്യവസ്ഥയാണ് പ്രകൃതിയെന്നും മായയെന്നും പറയപ്പെടുന്നത്. ഇങ്ങിനെ കാര്യകാരണങ്ങളെ കൊണ്ട് പറയപ്പെടുന്നതല്ലാതെ മായയെ നേരിട്ട് അറിവാനും ഗ്രഹിപ്പാനും സാദ്ധ്യമല്ല.

അടുത്ത ചോദ്യം നാലാമത്തേത്. മായയെ എങ്ങിനെ തരണം ചെയ്യാം?

പ്രബുദ്ധൻ എന്ന യോഗി അതിനു മറുപടിപറയുന്നു.

എല്ലാവർക്കും സുഖമേ വേണ്ടു. എന്നാൽ സുഖത്തെ കാംക്ഷിച്ചു ദു:ഖത്തെ സംമ്പാദിക്കുന്നു. ഗൃഹസ്ഥന്മാർ ധനം, ഗൃഹം, പശു, മക്കൾ, ബന്ധുക്കൾ മുതലായവർ നമുക്ക് എന്തു സന്തോഷം തരും? അൽപസുഖം അനേകം ദു:ഖം.

സുഖത്തെ തേടി ദു:ഖത്തിൽ ചെന്നുചാടുന്നു. ഇതുപോലെ തന്നെയാണ് സ്വർഗ്ഗലോക സുഖവും അതുകൊണ്ട് വേദത്തിലും പരബ്രഹ്മത്തിലും അറിവുള്ള ഗുരുവിൽ നിന്ന് ഉത്തമശ്രേയസ്സ് എന്താണെന്നറിയുവാൻ ശ്രമിക്കേണം. ഗുരു സമ്പൂർണ്ണനും പ്രാപ്തനുമായിരിക്കേണം.

ആദ്യമായി മനസ്സിനെ അസംഗിയാക്കേണം എന്നാൽ സജ്ജനങ്ങളിൽ സംഗം വേണം താനും. ഭൂതദയ, സ്നേഹം, വിനയം, ഇവ ഉണ്ടാക്കേണം ശൗചം, ധർമ്മം, മൗനം, സാദ്ധ്യയനം ബ്രഹ്മചര്യം, അഹിംസ, സുഖദു:ഖങ്ങളിൽ മനസ്സിന് സമനില, ഇവ ഉണ്ടാവാൻ ശീലിക്കേണം.

ശൗചം- ആഭ്യന്തരവും ബാഹ്യവും 2വിധം. അഹങ്കാരം, കാപട്യം, അസത്യം, ഇവ ഇല്ലാതാക്കുന്നത് ആദ്യന്തരശൗചമാണ്.

ധർമ്മം- സ്വധർമ്മം എപ്പോഴും ആചരിക്കേണം. പരധർമ്മമല്ല, സ്വധർമ്മമാണ് വേണ്ടത്.

ബ്രഹ്മചര്യം- ഋതുകാലത്തിൽ മാത്രം ഭാര്യാപ്രവേശനം.

സർവത്തിലും ബ്രഹ്മദർശനം. ഏകാന്തവാസം , പരിശുദ്ധവസ്ത്ര കഷണധാരണം. എല്ലാം കൊണ്ടും സന്തോഷവാനായിരിക്കുക ഭാഗവതധർമ്മ ശാസ്ത്രത്തിൽ ശ്രദ്ധപതിയുകയും മറ്റു ശാസ്ത്രങ്ങളിലോ പുരാണങ്ങളിലോ നിന്ദയില്ലായ്മയും ശീലിക്കുക. മനസ്സ്, വാക്ക്, ദേഹം ഇവയെ ദണ്ഡിക്കയും സത്യം ശമം ദമം ഇവയെ അഭ്യസിക്കയുംവേണം എല്ലാം എല്ലാം ഭഗവാനായി സമർപ്പിക്കുക ഭഗവൽ ലീലകളെ കീർത്തനം ചെയ്യുക. ഇവ അഭ്യസിക്കേണം കൃഷ്ണപൂജ നടത്തേണം. ഇങ്ങിനെ എല്ലാം അഭ്യസിച്ചുവരുമ്പോൾ ഉന്മാദം പിടിപെട്ടവനെ പോലെ ആയി ചിരിക്കാനും തുള്ളാനും പാടാനുംമറ്റും തോന്നും ഇങ്ങിനെ ഭാഗവതധർമ്മങ്ങളനുസരിച്ചാൽ മായയെ തരണം ചെയ്യാം.

രാജാവ് പിന്നേയും ചോദിച്ചു. ബ്രഹ്മത്തെ അറിയുന്ന നിങ്ങൾ ബ്രഹ്മം പരാമാത്മാ, ശ്രീനാരായണൻ എന്ന പദപ്രയോഗങ്ങൾ ചെയ്യുന്നുണ്ടല്ലോ. അതിൻെറ സ്വരൂപമെന്താണ്- 5 -ാമത്തെചോദ്യം

മറുപടി പിപ്പലായനൻ എന്ന യോഗി പറയുന്നു. ലോകത്തിൻെറ സൃഷ്ടി സ്ഥിതി സംഹാരകാരണം ഈ പരബ്രഹ്മമായ ശ്രീ നാരായണനാണ്. സ്ഥൂല സൂക്ഷ്മ കാരണശരീരങ്ങളോടു കുടിയ ജാഗ്രത്ത് സ്വപ്ന സുഷുപ്തി അവസ്ഥകളിൽ അറിവ് രൂപമായിരിക്കുന്നതും ഈ പരമാത്മാവ് തന്നെ.

ഈ ബ്രഹ്മത്തെ മനസ്സുകൊണ്ടോ ബുദ്ധികൊണ്ടോ വാക്കു കൊണ്ടോ കൺകൾകൊണ്ടോ പ്രാണങ്ങൾ ഇന്ദ്രിയങ്ങൾ ഇവ കൊണ്ടോ അറിവാൻ സാദ്ധ്യമല്ല. അത് കണ്ണിൻെറ കണ്ണും ശ്രോത്രത്തിൻെറ ശ്രോത്രവും മറ്റുമാണ്.

അവസ്ഥാത്രയത്തിലും വിളങ്ങുന്നതും സമാധിയിൽ യോഗികൾക്കനുഭവപ്പെടുന്നതും സൃഷ്ട്യാദികൾക്ക് ഹേതുവായതും ദേഹാദികളുടെ പ്രേരകനായിരിക്കുന്നതും എല്ലാം ഒരേ ഒന്ന്. പലേ പേരിൽ അറിയപ്പെടുന്നു. എന്ന് മാത്രം. അതാണ് പരമതത്വം. അതുതന്നെ ഭഗവാൻ. അതുതന്നെ ശ്രീനാരായണൻ.

ഭൂതങ്ങൾ ബ്രഹ്മത്തിൽ നിന്നുൽഭവിക്കുന്നതിനാൽ ലോകോൽപത്തിക്കും, ഭൂതങ്ങളുടെ ലയം ബ്രഹ്മത്തിലാകയാൽ ലോകനാശത്തിനും കാരണം ഈ ഭഗവാൻ തന്നെ. ഈ ആത്മാവിന് ജനനമില്ല. വർദ്ധന ഇല്ല, മരണമില്ല. വന്നും പോയിക്കൊണ്ടുമിരിക്കുന്ന ബാല്യയൗവന വാർദ്ധക്യവസ്ഥക

ളുടെയും, ജാഗ്രത് സ്വപ്ന സുഷുപ്തി അവസ്തകളുടെയും സാക്ഷിയാണ്.

ഭക്തികാരണം ഭഗവൽചരണാംബുജം അടയാനുള്ള ആഗ്രഹത്താൽ ഗുണങ്ങൾ നിമിത്തമുള്ള കർമ്മങ്ങളിൽ നിന്നുണ്ടാവുന്ന മാലിന്യങ്ങളെ മനസ്സ് എപ്പോൾ നശിപ്പിക്കുമോ അപ്പോൾ അതിൽ ആത്മതത്വം പ്രകാശിക്കുന്നു.

നിമിരാജാവ് പിന്നത്തെ ചോദ്യം ചോദിച്ചു. യാതൊരുകർമ്മത്താൽ ഈ ജന്മത്തിൽ തന്നെ മുൻ ജന്മകർമ്മദോഷങ്ങളുടെ ഫലമായിട്ട് നേടിയ പാപങ്ങളെ വേഗത്തിൽ നശിപ്പിച്ച് പരമാത്മാവിനെ പ്രാപിക്കുമോ ആ യോഗത്തെ ഉപദേശിക്കേണം.

ഇതേ ചോദ്യം തൻെറ പിതാവ് ഇക്ഷ്വാകുരാജാവിൻെറ അടുക്കൽ വന്ന സനൽകുമാരന്മാരോട് ചോദിച്ചിരിന്നു. അന്ന് സമാധാനം പറഞ്ഞില്ല. അതിന്ന് കാരണമെന്തായിരുന്നു. ഇത് ആറാമത്തെ ചോദ്യം.

ആവിർഹോത്ര എന്ന യോഗി ഇതിനുത്തരം പറഞ്ഞു.

കർമ്മങ്ങളുടെ സ്വരൂപമറിവാൻ വളരെ പ്രയാസമാണ്. വേദം കർമ്മത്തെ മൂന്നായി ഭാഗിച്ചു കർമ്മം, അകർമ്മം, വികർമ്മം വിഹിതപ്രവൃത്തികളെ നടത്തുന്നത് കർമ്മം നടത്താതിരിക്കുന്നത് അകർമ്മം നിഷിദ്ധകർമ്മത്തെ ചെയ്യുന്നത് വികർമ്മം.

കർമ്മങ്ങളുടെ ചേർച്ചയേ നോക്കിട്ടുവേണം അർത്ഥം ധരിപ്പാൻ. അത് എളുപ്പമല്ല. അതാണ് രാജാവ് ബാലനായിരിക്കുന്ന കാലത്ത് അതിനെ പറ്റി പറയാഞ്ഞത്.

അജ്ഞനും, ഇന്ദ്രിയജയം ഇല്ലാത്തവനും, വേദത്തിൽ പറഞ്ഞത് പോലെആചരിക്കാത്തത് കൊണ്ട് നിഷിദ്ധകർമ്മം ചെയ്തു പുനഃപുനഃ ജനനമരണത്തെ പ്രാപിക്കുന്നു.

വേദോക്താകർമ്മങ്ങളെ ഈശ്വരാർപ്പണബുദ്ധിയോടെ ചെയ്യുമ്പോൾ അന്തഃകരണശുദ്ധിയും ഭക്തിയും ഉണ്ടാവുന്നു. ഇതുതന്നെ നിഷ്കാമ കർമ്മാനുസരണം. ഇതാണ്കർമ്മയോഗം.

അവരവരുടെ ഇഷ്ടമൂർത്തിയെ പൂജിക്കേണം. അതിന്നുഗുരുപദേശം തേടി, പൂജാവിധി മനസ്സിലാക്കി, ഭക്തിയോടെ പൂജ നടത്തേണം. പ്രതിമയേയോ, അഗ്നി സൂര്യൻ മുതലായ ദേവന്മാരേയോ, ഭഗവാൻെറ വിവിധവീഭൂതികളേയോ പൂജിക്കാം

## 4-ാം അദ്ധ്യായം

പൂജചെയ്യാൻ പൂജാവിധിയും ഇഷ്ടദേവതകളും അവതാരങ്ങളും അറിഞ്ഞാലെ ഏത് അവതാരം കൊണ്ട് ഏത് കർമ്മം ചെയ്തു എന്നറിയുകയുള്ളു. അതുകൊണ്ട് അത് സവിസ്തരം ഉപദേശിക്കണം- ഇത് ഏഴാമത്തെ ചോദ്യം.

അതിനു ദ്രുമിളൻ എന്ന യോഗി മറുപടി പറയുന്നു. ഭഗവദവതാരങ്ങൾ അനേകം ഉള്ളതിനാൽ എല്ലാം പറയാൻ സാധിക്കുന്നതല്ല. സംക്ഷേപമായി പറയാം.

പഞ്ചഭൂതങ്ങളെകൊണ്ട് വിരാട്പുരംനിർമ്മിച്ച് അതിൽ താൻ അംശേന പ്രവേശിച്ചു. അതിനുപുരുഷൻ എന്ന പേരും ഇട്ടു. ഇതാണ് ഒന്നാമത്തെ അവതാരം.

ഈ പുരുഷാവതാരത്തിൽ പ്രകടമായത് ത്രിഗുണങ്ങളും ഇന്ദ്രിയങ്ങളും ആണ്. ഈ ഗുണങ്ങളെ ആസ്പദമാക്കി വിഷ്ണു, ബ്രഹ്മാ, ശിവൻ എന്ന 3 പേർ ഉത്ഭവിച്ചു. സത്വഗുണത്തിൽ നിന്നും വിഷ്ണുവും രജസ്സിൽ നിന്ന് ബ്രഹ്മാവും തമസ്സിൽനിന്ന് ശിവനും ഉണ്ടായി.

പിന്നെ ദക്ഷപ്രജാപതിയുടെ പുത്രി മൂർത്തിയിൽ ധർമ്മദേവന് നര നാരായണന്മാർ ഉണ്ടായി. ഇവർ തപസ്സിൻെറ മഹിമ പ്രദർശിപ്പിച്ചു. ഇവരുടെ തപസ്സിനെ ഇളക്കാൻ, ഇന്ദ്രൻ മന്മഥനെയും അപ്സര സ്ത്രീകളേയും അയച്ചു, നാരായണന്മാരെ വെല്ലാൻ കഴിഞ്ഞില്ലന്ന് മാത്രമല്ല, അവർ ഇന്ദ്രന് ലോകത്തിലെ ഏറ്റവും സുന്ദരീരത്നമായ ഉർവശിയെ അവരുടെ തുട (ഊരുവിൽ) യിൽ നിന്ന് സൃഷ്ടിച്ചു. പ്രദാനം ചെയതു. ഇന്ദ്രസംഘവും ഇന്ദ്രനും ലജ്ജിതരായി തപസ്സിൻെറ മുമ്പിൽ അടിയറ വെച്ചു.

മററവതാരങ്ങളിൽ വിശേഷപ്പെട്ടത് ഒന്ന് ഹംസാവതാരം. ബ്രഹ്മാവിന് ആത്മതത്വം ഉപദേശിപ്പാനായിട്ടാണ് ഇത്. പിന്നെ ദത്താത്രേയനായിട്ടും, സനൽകുമാരന്മാരായും, ഋഷഭനായും, ഹയഗ്രീവനായും മറ്റും അവതരിച്ചു. പീന്നിട് മത്സ്യാവതാരം, വരാഹാവതാരം, കൂർമ്മാവതാരം, ഗജേന്ദ്രന് മോക്ഷം കൊടുപ്പാനായി ഹരി എന്ന അവതാരം, കശ്യപൻെറ ശിഷ്യന്മാരായ ബാലഖില്യന്മാരെ വെള്ളത്തിൽ നിന്ന് രക്ഷിപ്പാനായി അവതാരം, ബ്രഹ്മഹത്യാപാപത്തിൽ നിന്ന് ഇന്ദ്രനെ രക്ഷിക്കാൻ അവതാരം, നരസിംഹാവതാരം, വാമനാവതാരം, പരശുരാമാവതാരം, ശ്രീരാമാവതാരം, കൃഷ്ണാവതാരം, ബുദ്ധാവതാരം, ഒടുവിൽ കൽക്കിയവതാരവും. ഇങ്ങിനെ ഭഗവാൻെറ വിശേഷപ്പെട്ട അവതാരങ്ങളെ ചുരുക്കത്തിൽ പറഞ്ഞു. ഏത് അവതാരമാണ് ഇഷ്ടം എന്നാൽ അതിൽ മനസ്സ് വെച്ച് ആരാധിച്ചാൽ ഇഷ്ടഫലസിദ്ധിഉണ്ടാവും എന്ന്പറഞ്ഞു.

## 5-ാം അദ്ധ്യായം

അടുത്ത ചോദ്യം ഭക്തിയില്ലാത്തവർക്ക് വരാവുന്ന ദുർഗ്ഗതി എന്താണ്? അതിന് ചമസൻ എന്ന യോഗി മറുപടി പറയുന്നു. ഇത് എട്ടാമത്തെ ചോദ്യം.

ജനങ്ങളും ഭഗവാനും തമ്മിലുള്ള ബന്ധുത്വമെന്താണെന്നു ആദ്യമായി പറയുന്നു. ഭഗവാൻെറ മുഖത്തിൽ നിന്ന് ബ്രാഹ്മണരും(സാത്വികർ) കൈകളിൽനിന്ന് ക്ഷത്രിയരും ( സത്വവുംരജസ്സും കലർന്നവർ തുടകളിൽ നിന്ന് വൈശ്യരും(രജസ്സും തമസ്സും കലർന്നവർ) കാലുകളിൽ നിന്ന് ശൂദ്രരും (തമസ്സു ഉള്ളവർ) ആണ് ജനിച്ചിരിക്കുന്നത്. ബ്രാഹ്മണോസ്യ മുഖമാസീത്. ബാഹൂ രാജന്യകൃത: ഊരുതദസ്യയദ് വൈശ്യഃ പത്ഭ്യാം ശൂദ്രോ അജായത. (പുരുഷസുക്തം).

ജഘനത്തിൽ (അരക്കെട്ട്) നിന്ന് ഗൃഹസ്ഥാശ്രമവും ഹൃദയത്തിൽ നിന്ന് ബ്രഹ്മചര്യവും മാറിൽ നിന്ന് വാനപ്രസ്ഥവും ശിരസ്സിൽ നിന്ന് സംന്യാസവും ആണത്രെ ഉണ്ടായത്.

ഈ ഉൽപത്തിസ്ഥാനങ്ങളെ, ആരാണ് മറന്ന് അവരവരുടെ ധർമ്മകർമ്മങ്ങൾ ആചരിക്കാതിരിക്കുന്നത് അവർ നരകം അനുഭവിക്കുമത്രെ.

ചിലർ ഹരികഥനടക്കുന്ന സ്ഥലത്ത്കൂടെ ചെന്നാലും അവർ അത് ശ്രദ്ധിക്കുന്നില്ല. അവരുടെ കൂടെ കേവലം അജ്ഞരായ സ്ത്രീകളും ശൂദ്രരും ഉണ്ടാവാം.

അവർ അവരുടെ ഭരണമേധാവികളുടെ കൂടെ ആയിരിക്കാം വന്നിരിക്കുന്നത് അവർക്ക് സ്വാതന്ത്ര്യക്കുറവ് കാരണം അവിടെ അൽപനിമിഷം ചിലവഴിക്കാൻ അനവാദം കിട്ടിഎന്ന്വരില്ല. അങ്ങിനെ ഉള്ളവരെ ഒഴിവാക്കണം.

ചിലർ പണ്ഡിതന്മാരെന്ന്നടിച്ച് വേദോക്തമായ കാമ്യകർമ്മങ്ങളെ സ്വീകരിച്ച് ശരീരസുഖപ്രാപ്തി ലക്ഷ്യം വെക്കുന്നു. മരണത്തിന്ന് ശേഷം കുടുതൽ സുഖം അർത്ഥിച്ച് സ്വർഗ്ഗം പൂകാമെന്നും വിചാരിക്കുന്നു. കർമ്മത്തിൽ ശ്രദ്ധവർദ്ധിക്കുമ്പോൾ കാമാദികൾ വർദ്ധിക്കുന്നു. ധർമ്മം ചെയ്യുന്നവരാണെന്ന് പറഞ്ഞ് ലോകത്തെ വഞ്ചിക്കുന്നു. വിഷായാശ വർദ്ധിക്കുന്നത് ശരിയാണ് എന്ന് കരുതുന്നു. സ്ത്രികളെ ആരാധിക്കുന്നത്, സ്ത്രികൾ പുരുഷന്മാരേയും, ആണ് ഗൃഹസ്ഥാശ്രമം എന്ന് തെറ്റായിധരിക്കുന്നു. ധനം, ഗൃഹം, ഭാര്യ, പുത്രൻ, പുത്രി ഇവ ഉണ്ടായാൽ എല്ലാമായി എന്നും ധാരണ വരുന്നു. ജീവിതോദ്ദേശമേ ഇത് തന്നെ എന്ന് കരുതി പ്രവൃത്തിക്കുന്നു. അവർക്കു സദ്ഗതി വരുകയില്ല.

അഹങ്കാരം പലവിധേനയും വരും. തന്നെക്കാൾ മീതെ ആരുമില്ല. എന്ന വിചാരവും. അപ്പോൾ ഭഗവാനെ തന്നെ മറക്കും. അവർക്കും നരകം ഫലം.

സർവം ബ്രഹ്മമയമാണ് എന്ന വിചാരമില്ലാതെ പ്രാണിഹിംസാതാൽപര്യം ഉള്ളവർ അധർമ്മികളാണ്. സ്ത്രീസേവ, മദ്യപാനം, മാംസഭോജനം ഇവ അധർമ്മപ്രവർത്തികളാണ്. ഇവ വിവേകമുള്ള മനുഷ്യന്മാർ ചെയ്യാൻ പാടുള്ളതല്ല. പ്രകൃത്യാതന്നെ മൃഗപക്ഷ്യാദികൾ ചെയ്യുന്നതാണ് മേൽ പറഞ്ഞവ. അവറ്ക്ക് വിവേകമില്ലാത്തതിനാൽ ചെയ്യുന്നു. വിവേകമുള്ള മനുഷ്യൻ ബുദ്ധികൊണ്ടാലോചിച്ച് മൃഗപ്രായനാകാതെ ഇരിക്കേണ്ടതാണ്.

പൂർവവാസനാഫലമായി നിവൃത്തിഇല്ലാതെ വരുമ്പോൾ യാഗാദികളുടെ ഉച്ഛിഷ്ടം സ്വീകരിക്കാമെന്ന് വേദവിധി ഉണ്ടത്രെ, അതായത് ഭഗവാന് സമർപ്പിച്ച്, പൂജിച്ചത് കഴിക്കാമെന്ന് മാത്രം. സ്ത്രീ വിഷയത്തിൽ തൽപരനാവാതിരിക്കാൻ വേണ്ടിയാണ് ഗൃഹസ്ഥാശ്രമിയാവാൻ നിർദ്ദേശിച്ചത്. ഇത് വേണമെന്ന നിർബന്ധമില്ല. ബ്രഹ്മചര്യത്തിൽ നിന്ന് നേരെ വാനപ്രസ്ഥനത്തിലേക്കോ സന്യാസത്തിലേക്കോ പ്രവേശിക്കുന്നതിൽ തെറ്റില്ല ഇന്ദ്രിയങ്ങളെ അടക്കിഭരിക്കാൻ കഴിയുമെങ്കിൽ. ഗൃഹസ്ഥർക്കും ഭാര്യാപ്രവേശനം ഋതുകാലങ്ങളിൽ മാത്രം. ഷഷ്ടി, അഷ്ടമി, പഞ്ചമി, ദ്വാദശി, ചതുർദ്ദശി ഈ ദിവസങ്ങൾ വർജ്ജ്യങ്ങളാണ്. സ്ത്രീ പുരുഷസംഗം രതിക്കുള്ളതല്ല. പുത്രോൽപാദനത്തിന്നാണ്. മദ്യത്തിൽ അഭിരുചി ഉള്ളവൻ സൗത്രാമാണ്യം എന്ന യാഗം കഴിച്ച് ഉച്ഛിഷ്ടം കഴിക്കാമെന്ന് വേദം പറയുന്നുണ്ടത്രെ എന്നാലും മദ്യം മണക്കാനെ പാടുള്ളുവെന്നാണ്.

പ്രാണിഹിംസ ചെയ്താൽ ദൈവങ്ങൾ തൃപ്തിപ്പെടുമെന്ന് കരുതി അവയെ ക്ഷേത്രങ്ങളിൽ കുടി ഹിംസിക്കുന്നുണ്ട്. ആ ഹിംസക്ക് മുഖ്യകാരണം, മനുഷ്യന്റെ സ്വാർത്ഥപരമായ ഭക്ഷണാവശ്യമാണ്. പരലോകത്തിൽ ആ ജന്തുക്കൾ ഈ കുട്ടരെ പിടിച്ചു തിന്നുവാൻ കാത്തുനിൽക്കുന്നുണ്ടത്രെ. "മാംസം, മാംസേന വർദ്ധതേ" എന്നുണ്ട് വേറെ ഗുണമൊന്നും അതുകൊണ്ടില്ല.

ജ്ഞാനികളും അജ്ഞാനികളും നമ്മുടെ ഇടയിലുണ്ട്. ജ്ഞാനികൾ കാര്യമറിയുന്നവരായതിനാൽ അവർ സംസാരം തരണംചെയ്യും. അജ്ഞാനികൾ

ജ്ഞാനികളുടെ സമ്പർക്കത്താലും ഉപദേശത്താലും കടക്കും. ഇവർക്ക് മദ്ധ്യേ ചിലരുണ്ട്. അറിവുണ്ട്എന്ന് നടിക്കുന്നവർ. അറിവ് സമ്പാദിപ്പാൻ സമയമില്ല എന്ന് വിചാരിക്കുന്നവർ, ഇപ്പോഴുള്ള അറിവിന്മീതെ ഒന്നും അറിയാനില്ല എന്ന് വിചാരക്കുന്നവർ, ഇവർക്കെല്ലാം നരകം ലഭ്യമാകും.

ഭക്തി ഇല്ലാത്തവർ പൂർവജന്മവാസനാഫലമായി, പലവിധത്തിലും കഷ്ട പ്പെട്ട്, സ്വത്ത്, ഗൃഹം, പശു ഇവ സമ്പാദിക്കുന്നു. ഭാര്യാപുത്രബന്ധുക്കളോടു കൂടി സുഖത്തെ തേടി ജീവിതം നയിക്കുന്നു. ആത്മഹത്യാപരമായ അന്ധകാ രത്തിൽ പെട്ടുഴന്ന് ക്രമേണ വാർദ്ധക്യത്തിൽ കടന്ന് മരണമടയുന്നു. അവർ വീണ്ടും വിവേക ശക്തി ഇല്ലാത്ത യോനികളിൽ പിറക്കുന്നു. പുനരപിജനനം പുനരപിമരണം എന്ന അവസ്ഥയിലെത്തുന്നു.

ഇതെല്ലാം കേട്ട് നിമിരാജാവ് മറ്റൊരു ചോദ്യം ചോദിച്ചു. ഭഗവാൻ അരൂപനാ ണല്ലോ. അപ്പോൾ അവതാരങ്ങളല്ലേ, രൂപമായി എടുത്ത് സഗുണോപാസനക്ക് ഉപയോഗിക്കാൻ പറ്റൂ? ഏത് അവതാരമാണ് വിശിഷ്ടമായത്. എങ്ങിനെ പൂജി ക്കേണം എന്ന് പറയണമെന്ന് ആവശ്യപ്പെട്ടു. അപ്പോൾ കരഭാജനൻ എന്ന ഋഷി മറുപടി പറഞ്ഞു. ഇത് 9-ാമത്തെ ചോദ്യം.

കൃത ത്രേത ദ്വാപര കലി ഈ 4 യുഗങ്ങളിൽ ഓരോന്നിലും അവതാര ത്തിന്ന് ഓരോ നിറമാണ്. പൂജിക്കുന്നതും ഓരോ പ്രകാരത്തിലാണ്.

കൃതയുഗത്തിൽ അവതാരം, ബ്രഹ്മചാരിയായിരുന്നു. 4കൈകൾ; ഉടു ത്തത് മരത്തോൽ. ഹംസൻ, സുപർണ്ണൻ, വൈകുണ്ഠൻ, എന്നീനാമങ്ങളിൽ അറിയപ്പെട്ടിരുന്നു. നിറം വെളുത്തത് ഈ യുഗത്തിൽ എല്ലാവരും ഒരു പോലെയാ ണെന്നും ആരിലും വൈരമില്ലാതെയും ധ്യാനനിഷ്ടരായും ഭഗവാനെ പൂജിച്ചു വന്നു.

ത്രേതായുഗത്തിലും 4കൈകൾ. ,ചുവപ്പു നിറം. 3 വേദങ്ങളിലും പ്രതി പാദിക്കപ്പെട്ട സ്വരൂപം. ജനങ്ങൾ, വേദാദ്ധ്യയനം ചെയ്യുന്നവരും, യജ്ഞാദി കൾ ചെയുന്നവരും, വേദവാക്ക് പരിപാലിക്കുന്നവരും ആയിരുന്നു. വിഷ്ണു യജ്ഞൻ, പൃശ്നിഗർഭൻ, മുതലായ പേരിൽ ഭഗവാനറിയപ്പെട്ടിരുന്നു.

ദ്വാപരയിൽ ശ്യാമളനിറം, 4കൈകൾ, ശംഖം, ചക്രം, ഗദാ പത്മം ധരിച്ചും, ശ്രീ വത്സം കൗസ്തുഭം വനമാല ധരിച്ചും ആയിരുന്നു ഭഗവാൻ. ജനങ്ങൾ വേദത്തിലും തന്ത്രപൂജയിലും വിശ്വസിച്ചിരുന്നു.

കലിയുഗത്തിൽ ഭഗവാൻെറ വർണ്ണം കൃഷ്ണവർണ്ണം. രൂക്ഷമായ കറുപ്പല്ല. പൂജകൾ, സങ്കീർത്തനം, സ്ത്രോത്രപാരായണം ഇവയോടുകൂടിയത്. യജ്ഞ ങ്ങളും സാധാരണനിലയിൽ. നാമോച്ചാരണവും,സങ്കീർത്തനവും ഏറ്റവും വിശേഷം.

ശ്രീകൃഷ്ണനേയും ശ്രീരാമനേയും ആണ് പൂജിക്കേണ്ടത്. മറ്റുയുഗങ്ങ ളിൽ യാഗാദികൾ കൊണ്ടോ യോഗാദികൾ കൊണ്ടോ പ്രസാദിക്കുന്ന ഭഗവാൻ കലിയിൽ വെറും നാമസങ്കീർത്തനം കൊണ്ട് സന്തോഷവാനാകും. അതിനാൽ കലിയുഗം ശ്രേഷ്ഠമാണ്. ആർക്കും ചെയ്യാവുന്നത്കൊണ്ട് ഇത്ര എളുപ്പമാ യത്കൊണ്ട് മഹാന്മാർ കലിയെ ആരാധിക്കുന്നു. ഹരി ഹൃദയത്തിലിരുന്ന് വിഷയാശയെ സംഹരിച്ച് ശാന്തിയെ നല്കുന്നു. ശാന്തിലഭിച്ചാൽ ജനനമര ണത്തിൽ നിന്ന് മുക്തനാവും. ഇതു തന്നെ പരമപുരുഷാർത്ഥപ്രാപ്തി.

കൃതാദികളിൽ ജനിച്ചവർ കുടി കലിയുഗത്തിൽ ജനിച്ചാൽ കൊള്ളാമെന്ന് ആഗ്രഹിക്കുന്നുവത്രെ. അത്ര വിശേഷം കലിയുഗത്തിന്നുണ്ട്.

ചിലപുണ്യസ്ഥലങ്ങൾ, നദീതീരങ്ങൾ ഇവഭക്തി ഉളവാക്കുന്നതിന്ന് വിശേഷപ്പെട്ടതാണ്. താമ്രപർണ്ണി കൃതമാല പയസ്വിനി, കാവേരി, മഹാനദി, ഈ നദീതീരങ്ങൾ പുണ്യസ്ഥലങ്ങളാണത്രെ അവയിലെ വെള്ളവും ശ്രേഷ്ഠമാണ്.

സർവ്വം ഈശ്വരമയമായികാണുന്ന ഭക്തന് വേദോക്ത കർമ്മങ്ങൾ ബാധകമല്ല. ഭേദഭാവമില്ലാത്തതാണ് കാരണം. പിതൃക്കൾക്ക് ശ്രാദ്ധാദി കർമ്മങ്ങൾ കൂടി ഇയാൾ ചെയ്യേണ്ടതില്ല. ഇവൻ ആർക്കും കടപ്പെട്ടവനല്ല. ജ്ഞാനവും ഭക്തിയും ഇല്ലാത്തവനാണ്. കടക്കാരൻ.

ഭക്തൻ വല്ല തെറ്റും ചെയ്താലും ഹൃദയവാസിയായ ഭഗവാൻ പൊറുത്തുകൊള്ളും.

ഇങ്ങിനെ ഭാഗവതധർമ്മങ്ങളെ നവയോഗികളിൽ നിന്ന് മനസ്സിലാക്കിയ നിമിരാജാവ് സന്തോഷിച്ചു. അവരെ ഭക്തിവൂർവ്വം പൂജിച്ചു. അവർ അവിടെ തന്നെ മറഞ്ഞു. നിമിരാജാവ് ഈ ഉപദേശം വേണ്ടതുപോലെ അനുസരിച്ച് ഭഗവൽപാദമടഞ്ഞു എന്ന് നാരദർ വസുദേവരോട് പറഞ്ഞു.

ഹേ വസുദേവരെ അങ്ങ് ശ്രദ്ധയോടെ ഇതനുഷ്ഠിക്കുക. കർമ്മഫലത്തിൽ താൽപര്യം വെക്കാതെ നിഷ്കാമകർമ്മം ചെയ്യുക.

അങ്ങയുടെ പുത്രൻ സാക്ഷാൽ പരമാത്മാവായതുകൊണ്ട് ഭഗവൽ സംസർഗ്ഗം എല്ലായ്പ്പോഴും സിദ്ധിക്കുന്നതിനാൽ ഇനിമറ്റൊന്നും ആവശ്യമില്ല. എല്ലാം പരിശുദ്ധം. മനോവ്യാപാരം എല്ലായ്പ്പോഴും ഭഗവാനിൽ, പിന്നെ എന്താണ് ആവശ്യം.

എന്നാൽ ഒരു കാര്യം ഓർമ്മ വെക്കേണം. ഭഗവാനെ സാധാരണ പുത്രനാണെന്ന് കാണരുത്. ഭഗവൽ പ്രേമമായ ഭക്തി വളർത്തേണം

നാരദരുടെ ഈ വാക്കുകൾ കേട്ട ദേവകീ വസുദേവന്മാർ ആശ്ചര്യപ്പെട്ടു. സദ്ഗുരുവിൽ നിന്ന് കഥകൾ കേൾപാൻ സാധിച്ചത് ഭാഗ്യമായി കരുതി. കഥാശ്രവണത്തിൻെറ ഫലമായി അവർക്ക് ദേഹാഭിമാനം ഉപേക്ഷിക്കാൻ സാധിച്ചു.

നവയോഗികൾ പറഞ്ഞതിൻെറ ചുരുക്കവിവരം.

1,കവി-അദ്ദേഹം ഭഗവൽ ഭജനം ഭാഗവതധർമ്മമെന്ന് പറഞ്ഞു.

2,ഹരി-ഇദ്ദേഹം ഭാഗവതൻെറ ലക്ഷണം പറഞ്ഞു. സർവം ബ്രഹ്മമയം-മനസ്സിനെ കീഴടക്കേണം,ദയ പ്രാണികാരുണ്യം ഉണ്ടാവണം- ഭക്തൻ 3 തരം ഉത്തമ മധ്യമ പ്രാകൃതൻ.

3, അന്തരീക്ഷൻ- മായയുടെ സ്വരൂപമെന്തെന്ന് പറഞ്ഞു, സൃഷ്ടി സ്ഥിതി സംഹാരം ഉദാഹരിച്ച് മായയുടെ പ്രവർത്തനം അനുഭവരൂപേണ കണ്ടറിവാൻ പറഞ്ഞു.

4, പ്രബുദ്ധൻ - മായാ സന്തരണം എങ്ങിനെയാണ് ആവുക. എന്ന് പറഞ്ഞു സത്സംഗം, സർവഭൂതസ്നേഹം, ശൗചം, സ്വധർമ്മം, ബ്രഹ്മചര്യം, അഹിംസ, ഏകാന്തവാസം, യജ്ഞം ഏകാദശ്യാദിവ്രതം ഭഗവാനിൽ എല്ലാം സമർപ്പണം ഇവ പോംവഴികൾ.

5, പിപ്പലായനൻ - ബ്രഹ്മസ്വരൂപം എന്ത് എന്നു പറഞ്ഞു സ്തൂലസൂക്ഷ്മ കാരണശരീരങ്ങളിലും അവസ്ഥാത്രയങ്ങളിലും അറിവ് രൂപമായി വിളങ്ങുന്നത്

ബ്രഹ്മം. ഇതിന്ന് ജനനമോ വർദ്ധനയോ വളർച്ചയോ മരണമോ ഇല്ല.

6, ആവിർഹോത്രൻ മുൻജന്മപാപങ്ങൾനശിപ്പിച്ചും ഇജ്ജന്മത്തിൽ തന്നെ ഭഗവൽപാദം പ്രാപിക്കാനും മാർഗ്ഗം ഉപദേശിച്ചു.

7, ദ്രുമിളൻ - ഏതവതാരത്തെ പൂജിച്ച് ഏത് കർമ്മം ചെയ്താണ് ഭഗവൽ പാദമടയുക എന്നു ഉപദേശിച്ചു.

8, ചമസൻ ഭക്തിയില്ലാത്തവർക്ക് എന്താണ് ഗതി എന്ന് പറഞ്ഞു.

9, അഭാജനൻ: പൂജാവിധിഎന്ത് കലിയുഗത്തിലെ ഭജന സമ്പ്രദായം എന്ത് എന്ന് വിവരിച്ചു.

## 6-ാം അദ്ധ്യായം

ശ്രീ കൃഷ്ണ പരമാത്മാവ് അവതാരകാലത്ത് ഉദ്ദേശിച്ച എല്ലാ കാര്യങ്ങളും ചെയ്തുതീർത്തു. ഇനി വൈകുണ്ഠത്തിലേക്ക് തിരിച്ചുപോവാൻ ഒരുക്കം തുടങ്ങി.

ബ്രഹ്മാദി ദേവൻമാർ ഇതറിഞ്ഞ്, ഭഗവൽ ദർശനത്തിനായി വന്നു. ദേവലോകത്തിൽ നിന്ന്, മാലകൾ ഓരോരുത്തരും കൊണ്ടുവന്നിരുന്നു. അതെല്ലാം ഭഗവാനിൽ സമർപ്പിച്ച് ആരാധിച്ചു. നമസ്കരിച്ചു. അവരുടെ സ്തുതിയുടെ സംക്ഷേപം.

അങ്ങയെ നമസ്കരിപ്പാനും ദർശിപ്പാനും സാധിച്ചത് ഞങ്ങളുടെ ഭാഗ്യം. അങ്ങക്ക് മായാപാരവശ്യം ഇല്ല. അങ്ങ് ആത്മാനന്ദത്തിൽ രമിക്കുന്നു. അങ്ങക്ക് ദേഹാദികളിൽ ആത്മഭാവന ഇല്ല. അതുകൊണ്ടു പുണ്യപാപങ്ങളും അങ്ങയെ സ്പർശിക്കുന്നില്ല. അങ്ങ് കർമ്മം ചെയ്യുന്നത് മറ്റുള്ളവർക്കുവേണ്ടിട്ടാണ്. അങ്ങയുടെ കഥാമൃതാസ്വാദനം കൊണ്ടു ലഭിക്കുന്ന ഭക്തിശ്രദ്ധ ഏതു കർമ്മം കൊണ്ടും ലഭിക്കാവുന്നതല്ല. ആത്മജ്ഞാനികൾ വൈകുണ്ഠ പ്രാപ്തിക്കായി ത്രിസന്ധ്യകളിലും പൂജിക്കുന്ന പാദങ്ങളെ, ഞങ്ങൾ കാണുകയും നമസ്ക്കരിക്കുകയും ചെയ്തു. അങ്ങക്ക് ലക്ഷ്മിദേവിയെക്കാൾ പ്രീതി അങ്ങയുടെ ഭക്തൻമാർ തരുന്ന മാലകളിലാണെന്ന് തോന്നുന്നു. കാരണം മാറിടത്തിൽ ലക്ഷ്മിക്ക് അൽപം സ്ഥലവും മാലക്ക് അധികവും അങ്ങ് വീതിച്ചു കൊടുത്തിരിക്കുന്നു. യാതൊരു പാദംകൊണ്ട് സത്യലോകം ചേർത്തി അളക്കുകയും ഗംഗാദേവിയെ ജനപ്രീതിക്കായി ആ പാദത്തിൽക്കൂടെ ഭൂമിയിലേക്കയക്കയും ചെയ്തുവോ, യാതോരുപാദം ഭക്തനായ മഹാബലിയുടെ ശിരസ്സിൽ വെച്ച് അഹങ്കാരത്തെ അടക്കി പരിശുദ്ധനാക്കിയോ, ആപാദം ഞങ്ങളേയും പരിശുദ്ധമാക്കേണം. അങ്ങുന്ന് പുരുഷോത്തമനാണ്. അങ്ങ് പ്രകൃതിയിൽ പ്രാപിച്ച് സൃഷ്ടി നടത്തുന്നു. ചൈതന്യസ്വരൂപനായ അന്തർയ്യാമിയായ അങ്ങ്, ഇന്ദ്രിയങ്ങളുടെ ഓരോ വിഷയങ്ങളിൽ പ്രവേശിച്ച് ലോകത്തെ പരിപാലിക്കുന്നു. അങ്ങുന്ന് സ്ത്രീകളിൽ ആസക്തനല്ല. നദികൾ ഏതുപ്രകാരം ഗംഗാനദിയിൽ ചേർന്ന് പോഷിപ്പിക്കുന്നുവോ അതു പോലെ ഞങ്ങളുടെ ശ്രവണേന്ദ്രിയത്തിൽ അങ്ങയുടെ കീർത്തിചെന്ന് അതിനെ പോഷിപ്പിക്കയും പരിപാവനമാക്കുകയും ചെയ്യുന്നു.

അങ്ങ് ഭൂമിഭാരം തീർപ്പാനായി അവതരിക്കാമെന്ന് പറഞ്ഞപോലെ എല്ലാം ചെയ്തു. അങ്ങയുടെ ലീലകൾ ആശ്ചര്യമേറിയതായിരുന്നു. അവ കീർത്തിച്ചും

ശ്രവിച്ചും ജനങ്ങൾ സംസാരം തരണം ചെയ്യും

ഇപ്പോൾ അങ്ങക്ക് 125 വയസ്സായി. വൈകുണ്ഠത്തിലേക്ക് തിരിച്ചുപോവാനുള്ള കാലമായി എന്ന് ഞങ്ങൾ ഊഹിക്കുന്നു. പോരുമ്പോൾ സത്യലോകത്തിൽക്കൂടെ വന്ന് എന്റെ (ബ്രഹ്മാവിന്റെ) ആതിത്ഥ്യം സ്വീകരിക്കേണമെന്ന് പ്രാർത്ഥിക്കുന്നു.

ഭഗവാൻ മറുപടി പറഞ്ഞു. പറഞ്ഞതെല്ലാം ശരിയാണ്. എനിക്ക് തിരിച്ചു പോകേണ്ട സമയവും അടുത്തെത്തി. ഒരു കാര്യം ബാക്കിയുണ്ട്. യദുകുലം. അവരെ ഇവിടെ ബാക്കിവെക്കാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. അവർ പൂർവ്വത്തിൽ ദേവൻമാരാണ്. എന്നെ സേവിക്കാൻ, എന്റെ നിർദ്ദേശപ്രകാരം ഇവിടെ ഭൂജാതരായവരാണ്. അവർ സമ്പത്തുകൊണ്ടും യുദ്ധവീര്യം കൊണ്ടും പ്രമുഖരാണ്. അവർ ലോകം നശിപ്പിക്കാൻ മതിയായവരാണ്. ഇപ്പോൾ തന്നെ ബ്രാഹ്മണ ശാപം അവരെ ഗ്രസിക്കുന്നുണ്ട്. അതു ഞാൻ പൂർത്തിയാക്കിയശേഷം വരാം. അപ്പോൾ സത്യലോകത്തിൽക്കൂടെ വരുന്നതാലോചിക്കാം.

ബ്രഹ്മാവ് ഈ വചനങ്ങൾ കേട്ട് സന്തോഷിച്ച് രുദ്രാദികളായ കൂട്ടുകാരോട് ചേർന്ന് മടങ്ങി. ഭഗവാൻ പിന്നീട് യദുക്കളോട് പറഞ്ഞു. ഞാൻ പല അശുഭ ലക്ഷണങ്ങളും കാണുന്നു. അതെല്ലാം ഒഴിവാക്കാൻ പ്രഭാതതീർത്ഥ സ്നാനവും, പിതൃക്കൾക്ക് തർപ്പണവും വിശേഷമെന്ന് പറയുന്നു. നമുക്ക് അങ്ങോട്ടുപോകാം.

യദുക്കൾ, യാത്രക്കും, പ്രഭാസത്തിൽ കുറേ ദിവസത്തെ താമസത്തിനും വേണ്ട ഒരുക്കങ്ങൾ എല്ലാം ചെയ്തു.

ഉദ്ധവർ ഇത് മനസ്സിലാക്കി ഭഗവാനോട് ചോദിച്ചു. അങ്ങുന്ന് എല്ലാ അനിഷ്ടങ്ങൾക്കും ശക്തമായ എതിർഫലത്തെ കൊടുക്കുന്ന ആളായിരിക്കേ ഈ യദുകുലനാശം സംഭവിക്കുന്നുണ്ടെന്നറിഞ്ഞ് നിശബ്ദനായിരിക്കുന്നുവല്ലോ. അങ്ങയെ പിരിഞ്ഞിരിപ്പാൻ ഞാൻ ശക്തനല്ല. എന്നേയും കൂടെവരുവാൻ സമ്മതിക്കേണം. അങ്ങുപേക്ഷിച്ച മാല ചന്ദനം വസ്ത്രം ഉച്ഛിഷ്ടമായ ആഹാരം ഇതെല്ലാമാണ് ഞാൻ ദിവസേന ഉപയോഗിച്ചുവരാറ്. മായയെ കടക്കുവാൻ അതാണ് എളുപ്പമാർഗ്ഗം എന്ന് ഞാൻ കരുതുന്നു.

## 7-ാം അദ്ധ്യായം

ഭഗവാൻ മറുപടി പറഞ്ഞു. ഉദ്ധവാ, നീ പറഞ്ഞത് ശരിയാണ്. സംശയം ശരിയാണ്. യദുകുലനാശം ചെയ്തേതീരൂ. അത് ഒരാഴ്ചക്കുള്ളിൽ ദ്വാരക സമുദ്രത്തിന്നുള്ളിൽ മുങ്ങുന്നതോടെ അവസാനിക്കും. നീ എന്റെ പരമഭക്തനും, ധർമ്മതത്പരനും, ആയതുകൊണ്ട് നിനക്ക് അപായം വരുകയില്ല. നീ അസൻമാർഗ്ഗ ജീവികളോടുകൂടി, ജീവിക്കുന്നത് ഉചിതമല്ല. നീ സ്വന്തം ജനങ്ങളോടുള്ള സ്നേഹബന്ധത്തെ ഉപേക്ഷിച്ച്, എല്ലാം ഭഗവൻമയം എന്ന വിജ്ഞാനത്തോടെ ഭൂമിയിൽ ഒരു ദിക്കിൽ സ്ഥിരമായി ഇരിക്കാതെ, കാണുന്നതെല്ലാം നശിക്കുന്ന വസ്തുക്കളാണ് എന്ന ബോധത്തോടെ, സഞ്ചരിക്കുക. എന്റെ സൃഷ്ടികളിൽ വിശേഷമായത് മാനുഷശരീരമുള്ള ഇരട്ടക്കാൽ വർഗ്ഗക്കാരാണ്. അവർക്കേ പുരുഷാർത്ഥം നേടാൻ സാധിക്കയുള്ളു. അവർക്കേ തത്വാലോചന ചെയ്യാൻ സാധിക്കുകയുള്ളൂ. ഇന്ദ്രിയങ്ങളെ മനസ്സിന്ന് വിക്ഷേപം വരാത്തവിധം അടക്കി

ആത്മചിന്ത ചെയ്യേണം. ആത്മാനുഭവം ഉണ്ടാവുന്നതുവരെ വർണ്ണാശ്രമധർമ്മങ്ങളെ അനുഷ്ഠിച്ച് കർമ്മം ചെയ്യേണം. നാനാത്വത്തിൽനിന്ന് ഏകനായ ആത്മാവിനെ വേർതിരിച്ചറിഞ്ഞ് അതുമാത്രമാണ് സത്യവസ്തു എന്നറിയേണം. ഇങ്ങിനെ ആയാൽ അവർ ജ്ഞാനികളായി സംസാരദു:ഖത്തിൽ നിന്ന് വിമുക്തരാകും.

ഉദ്ധവർ പറഞ്ഞു ഭഗവാനെ സ്വജനബന്ധുസ്നേഹം മുഴുവനും ഉപേക്ഷിക്കുക എന്നത് അത്ര എളുപ്പമല്ല. ഞാൻ സന്യാസ ലക്ഷണമായ ആ ഉപദേശം സ്വീകരിക്കാൻ പ്രാപ്തനാവേണമെങ്കിൽ മന്ദബുദ്ധിയായ എനിക്ക് ഇത് കുറേക്കൂടെ വിസ്തരിച്ചുകേൾക്കേണം.

ഭഗവാൻ പറയുന്നു, വിവേകികൾ സാംഖ്യം യോഗം, മുതലായ മാർഗ്ഗങ്ങൾ, സ്വീകരിച്ച്, ആത്മാവിനെ, സ്പഷ്ടമായി കാണുന്നു. അപ്രമത്തരായ പുരുഷൻമാർ പദാർത്ഥങ്ങളെ പറ്റി ആലോചിക്കുന്നു. ബുദ്ധീന്ദ്രിയാദികൾ ജഡങ്ങളാണ്. അവയെ പ്രകാശിപ്പിക്കാൻ ഒരു ചൈതന്യം ആവശ്യമാണ് എന്നത് ഒരാലോചന. രണ്ടാമത് ബുദ്ധീന്ദ്രിയാദികൾ കർത്താവിനാൽ പ്രയോഗിക്കപ്പെടുന്ന ആയുധങ്ങളാണ്. തച്ചന് അവന്റേ്ഉളിപോലെ. അതിനാൽ ബുദ്ധീന്ദ്രിയാദികളുടെ പ്രവൃത്തികളിൽനിന്ന് പ്രവർത്തകനായ ആത്മാവിനെ വേർതിരിച്ചറിയുന്നു.

ഇത് വെളിവായി മനസ്സിലാവാൻ യദുരാജാവിന്നും ദത്താത്രേയനെന്ന അവധൂത ബ്രാഹ്മണനും തമ്മിലുണ്ടായ സംവാദം പറഞ്ഞുതരാം.

ചോദ്യം: അങ്ങുന്ന് ശരീരത്തെ അവഗണിച്ചും, ആദ്ധ്യാത്മികാദിതാപത്രയങ്ങളുടെ ബാധയില്ലാതേയും, ജരാനരയില്ലാതേയും, യുവാവായും, യാതൊരു ബുദ്ധിയെ സ്വീകരിച്ച് കുട്ടികളെപോലെ ലോകത്തിൽ സഞ്ചരിക്കുന്നു അത് എങ്ങിനെ

മറുപടി: രാജാവേ, ഞാൻ അനേകം ഗുരുനാഥൻമാരെ സ്വീകരിച്ചിട്ടുണ്ട്. അവർ എന്നെ വാക്കാൽ ഉപദേശിച്ചട്ടില്ല. ഞാൻ അവരുടെ പ്രവർത്തനം സൂക്ഷിച്ച് മനസ്സിലാക്കിയിട്ടുണ്ട്. അവർ ആരാണെന്നോ പറയാം. ഭൂമി, വായു, ആകാശം, ജലം, അഗ്നി, ചന്ദ്രൻ, സൂര്യൻ, കപോതം, അജഗരം, സമുദ്രം, നദി, പാറ്റ, വണ്ട്, ആന, തേനെടുക്കുന്നവൻ, മാൻ, മത്സ്യം- പിംഗല, കൂരരപക്ഷി, കന്യക, ശരമുണ്ടാക്കുന്ന കൊല്ലൻ, സർപ്പം, എട്ടുകാലി, വേട്ടാളൻ, ഇങ്ങിനെ 24 പേർ.

1. ഭൂമി: ഇതിൽനിന്ന് ക്ഷമാശീലം പഠിച്ചു ആരെന്തു ചെയ്താലും തിരിച്ചു ഒരു ദ്രോഹവും ചെയ്യാതെ എല്ലാം പൊറുക്കുന്നില്ലേ?.

2. വായു:- പ്രാണികളുടെ പ്രാണൻ ഒന്ന്. എങ്ങും ഉച്ഛ്വാസനിശ്വാസരൂപത്തിലുള്ള, പരന്നടിച്ചുകാണുന്നകാറ്റ്. രണ്ട്- ഇങ്ങനെ രണ്ടുവിധം.

ഇതിൽ പ്രാണന് ആവശ്യമുള്ള വായു മാത്രമേ അത് സ്വീകരിക്കുന്നുള്ളു. അതിൽ നിന്ന് ഏറ്റവും അത്യാവശ്യമായ ആഹാരം എത്ര വേണമോ അത്ര മാത്രമേ കഴിക്കാവൂ എന്ന് പഠിച്ചു.

കാറ്റ് എല്ലാസ്ഥലത്തും വ്യാപകമായിട്ടുണ്ടെങ്കിലും ഒന്നിലും ഒട്ടി നിൽക്കുന്നില്ല. അതുപോലെ യോഗിയും ഒരു ഭാഗത്തും തങ്ങി നിൽക്കാതെ ഒന്നിലും ആസക്തിയില്ലാതെ സഞ്ചരിക്കേണം.

3. ആകാശം: സർവ്വവ്യാപകമായിരിക്കുന്നു. ആകാശമില്ലാത്ത സ്ഥലമേയില്ല. എല്ലാ ഒഴിഞ്ഞഭാഗങ്ങളും അകാശസീമയാണ്. അത് പോലെയാണ് പരമാത്മാവ്. സർവ്വവ്യാപിയായി സർവ്വസാക്ഷിയായി എന്നാൽ ഒന്നിലും തൊടാതേയും ഇരിക്കുന്നു.

4. ജലം!- ഇതിന് സ്വച്ഛതയാണ് ഗുണം. അതു എല്ലാറ്റിനേയും പരിശുദ്ധമാക്കുന്നു. നിർമ്മലവും മൃദുത്വവും മധുരരസവും മാലിന്യം നീക്കുന്നതും ആയ സ്വഭാവമാണ്. അതുപോലെ മുനിയും മനസ്സിലെ മാലിന്യങ്ങളായ രാഗദ്വേഷാദികളെ അകറ്റി ഉപദേശാദികൾ കൊടുത്ത് മറ്റുള്ളവരെ പരിശുദ്ധമാക്കുന്നു.

5. അഗ്നി: ഇത് എല്ലാം ദഹിപ്പിക്കുന്നു. സർവ്വത്തിലും അഗ്നിയുണ്ട്. കിട്ടിയ ഉടനെ എല്ലാം സ്വാഹാ- നാളേക്ക് ഒന്നും എടുത്തുവെക്കുന്നില്ല. അതുപോലെ മുനിയും തപോബലത്താൽ തൻെറയും മറ്റുള്ളവരുടേയും മനോമാലിന്യങ്ങളെ നീക്കുന്നു. അപ്പപ്പോൾ കിട്ടുന്ന ആഹാരം അപ്പപ്പോൾ തന്നെ കഴിക്കയല്ലാതെ പിന്നെക്ക് എടുത്തു വെക്കില്ല.

അഗ്നിക്കും രൂപമില്ല. അതുപോലെ പരമാത്മാവിനും രൂപമില്ല. അവരുടെ ഉപാധിയിൽക്കൂടി ആണ് രൂപമെടുക്കുന്നത്.

6. ചന്ദ്രൻ:- ചന്ദ്രൻെറ വൃത്താകാരത്തിൽ കാണുന്ന കലകൾ ക്ഷയിച്ചും വർദ്ധിച്ചും കാണുന്നു എന്നാൽ വൃത്താകാരത്തിന് മാറ്റമില്ല. അതുപോലെ വൃദ്ധിക്ഷയം ശരീരത്തിന്ന് മാത്രമേയുള്ളൂ. ഉള്ളിലുള്ള ചൈതന്യമായ ആത്മാവിന്നില്ല എന്ന് പഠിച്ചു.

7. സൂര്യൻ:- ഉഷ്ണകാലത്തിൽ സൂര്യൻ സമുദ്രത്തിലെ വെള്ളത്തെ ആകർഷിച്ച് ചൂടുപിടിപ്പിച്ച് ആവിയാക്കി മേഘമാക്കുകയും വർഷകാലത്ത് മഴ രൂപത്തിൽ ജനങ്ങൾക്ക് ഉപകരിക്കത്തക്ക വിധത്തിൽ വിതരണം ചെയ്യുകയും ചെയ്യുന്നു. ഇതേപോലെ യോഗി ധ്യാനാദികൾ കൊണ്ടു ജ്ഞാനം സമ്പാദിച്ച്, ഭക്തജനങ്ങൾക്ക് ഉപദേശം കൊടുക്കുന്നു. സൂര്യന്ന് താൻ ചെയ്യുന്ന പ്രവർത്തിയിൽ അഭിമാനം ഇല്ലാത്തതുപോലെ യോഗിക്കും ഉണ്ടാവില്ല.

സൂര്യൻ പലതിലും പ്രതിഫലിക്കുമ്പോൾ അനേകം സൂര്യനുള്ളതുപോലെ തോന്നുന്നു. അതേ പോലെ പരമാത്മാവും ഒന്നുതന്നേ ഉള്ളൂ എങ്കിലും എല്ലാ ജീവനിലും പ്രതിഫലിക്കുന്നുണ്ട്. എന്ന് ദൃഷ്ടാന്തപ്പെടുത്തി.

8. കപോതം:- ഈ പക്ഷി അതിനൊരു കൂട്ടുകാരിയെ കണ്ടുപിടിച്ചു. അന്യോന്യം അത്യധികം സ്നേഹിച്ചു- എന്തു ത്യാഗവും ചെയ്യാൻ സന്നദ്ധരായി- അവരുടെ ജീവിതം ഉല്ലാസമായിരിപ്പാൻ അനേകം വൃക്ഷങ്ങൾ, അനേകം കാടുകൾ മുതലായവ ചുറ്റി ദിവസങ്ങൾ കഴിച്ചുകൂട്ടി. കപോതി ഗർഭിണിയായി അപ്പോൾ താമസിപ്പാൻ ഒരു കൂടുണ്ടാക്കി. കൂട്ടിൽ മുട്ടകളിട്ടു. 2 പേരും സ്നേഹവാത്സല്യത്തോടെ മുട്ടകൾ വിരിയുന്നതു കാത്തിരുന്നു. കുഞ്ഞുങ്ങൾ പുറത്തു വന്നതോടെ അവരെ പിരിഞ്ഞിരിക്കാൻ വയ്യ എന്ന നിലയിലായി. അത്രയധികം സേ്നഹം. കുഞ്ഞുങ്ങൾക്കുവേണ്ടി ഇര തേടാൻ പോകുമ്പോൾ ഒരാൾ കൂട്ടിനുള്ളിലിരിക്കും. അച്ഛനും, അമ്മയും പുറത്തുപോയിവരുമ്പോൾ കുട്ടികൾ ശബ്ദം പുറപ്പെടുവിച്ച് ആഹ്ലാദത്തോടെ സ്വീകരിക്കും.

ഒരു ദിവസം ഇവർ 2 പേരും പുറത്തു പോയി മടങ്ങിവരുമ്പോൾ കുട്ടികൾ ഒരു വേടൻെറ വലയിൽ പെട്ട് കിടക്കുന്നത് കണ്ടു. 2 പേരും വളരെ ദുഃഖിച്ചു.

കപോതിക്ക് ദുഃഖം അസഹ്യമായിരുന്നു. മക്കളില്ലാത്ത ജീവിതം അസഹ്യമെന്ന് തോന്നി. അവളും വലയിൽ എടുത്തു ചാടി. കപോതം മക്കളും ഭാര്യയും നഷ്ട പ്പെട്ടതോർത്ത് ഭ്രാന്തനേപോലെ ആയി. കൂട്ടിൽചെന്ന് നോക്കി. അത് ഒഴിഞ്ഞു കിടക്കുന്നത് കണ്ട് സങ്കടംസഹിക്കാതെ ആയി. ഭാര്യയും മക്കളും ഇല്ലാത്ത ജീവിതം വേണ്ടെന്ന് വിചാരിച്ച് അവനും വലയിൽ കപോതിയെ പോലെ ചാടി- വേടൻ സന്തോഷിച്ച് കപോത കുടുംബത്തേയും കൊണ്ടു പോയി.

ഉത്തമ സാധനമായ മനുഷ്യ ജന്മത്തെ പ്രാപിച്ചിട്ടും വിവേകമില്ലാത്ത കപോ തപക്ഷികളെപോലെ ഭാര്യാ പുത്രാദി വിഷയസംസാരത്തിൽ രാഗ ബുദ്ധി ഉണ്ടായി സാരമായ മനുഷ്യ ജന്മത്തെ വ്യർത്ഥമാക്കുന്നു- തെങ്ങിൽ കയറിയ ആൾ കരൾ എത്തീട്ട് തേങ്ങപറിക്കാതെ താഴത്ത് ചാടി ആത്മഹത്യ ചെയ്യു മ്പോലെ ആണ് സംസാരി എന്ന് കപോതത്തിൽ നിന്ന് പഠിച്ചു.

## 8-ാം അദ്ധ്യായം

9 അജഗരം(മലമ്പാമ്പ്)

ഈ പാമ്പ് ഭക്ഷണത്തിന്നായി അദ്ധ്വാനിക്കാറില്ല. യദൃച്ഛയാ കിട്ടുന്ന ജീവികളെ വിഴുങ്ങി വിശപ്പുമാറ്റുന്നു. യോഗിയും അതുപോലെ ഭക്ഷണം തേടി പോകരുത്. ഏതൃച്ഛയാ കിട്ടുന്നത് സ്വീകരിച്ച് അന്യചിന്തകൂടാതെ ധ്യാനനിരതനായിരിക്കേണം.

10 സമുദ്രം

യോഗി സമുദ്രം പോലെ തെളിഞ്ഞും ആഴമുള്ള മനസ്ഥിതിയോടും നിശ്ച ലമായും ഇരിക്കേണം. പ്രസന്ന മുഖം,ഗംഭീരാശയം, സമചിത്തത മുത ലായ ഗുണമുള്ളവനായിരിക്കേണം. വർഷകാല ഉഷ്ണകാല വ്യത്യാസമില്ലാതെ എന്നും പൂർണ്ണമാണ് സമുദ്രം. അതുപോലെ യോഗിയും ഏറ്റക്കുറച്ചിലില്ലാതെ സമചിത്തനായി ശാന്തനായി വർത്തിക്കേണം.

11 പാറ്റ

സ്ത്രി പുരുഷൻ, അന്യോന്യം ആകർഷിക്കപ്പെട്ട് അവർ സംസാരത്തിൽ കറങ്ങുന്നത് ഇയ്യാൻ പാറ്റ വെളിച്ചത്താൽ ആകർഷിച്ച് തീയിൽ വീണു ചാവു മ്പോലെ ആണെന്ന് പാറ്റയിൽ നിന്ന് പഠിച്ചു.

12 വണ്ട്

തനിക്ക് വേണ്ട ആഹാരം മുഴുവൻ ഒരേ പുഷ്പത്തിൽ നിന്ന് എടുക്കു കയില്ല. ഓരോ പുഷ്പത്തിൽ നിന്നും കുറേശ എടുക്കുന്നു. അത്പോലെ, യോഗിയും സാരാംശം മാത്രം ഓരോ ശാസ്ത്രങ്ങളിൽ നിന്ന് ഗ്രഹിച്ച് ജ്ഞാനി ആവേണം.

ഒരു പുഷ്പത്തിൽ തന്നെ ഇരിക്കാനിടയായാൽ സൂര്യാസ്തമനത്തിൽ പുഷ്പത്തിൻെറ ദളങ്ങൾ കൂമ്പിപോകുമ്പോൾ അതിന്നുള്ളിൽ പെട്ട് നശി ക്കാനിടവരും. അത് പോലെ യോഗിയും ഒരു സ്ഥലത്ത് തന്നെ ബന്ധം പുലർത്തി വന്നാൽ സംസാരത്തിൽ അകപ്പെട്ടുവെന്നു വരും.

13 തേനീച്ച

തേൻകൂട്ടിൽ തൻെറ കുട്ടികൾക്ക് പിൽകാല ആവശ്യത്തിന്നായി പലേ പുഷ്പങ്ങളിലും ചെന്ന് തേൻ ശേഖരിച്ച് വെക്കുന്നു. ഒരു കൂട്ടിൽ അനേകാ

യിരം ഈച്ചകളുണ്ടാവും- അവ ഒത്തുഒരുമിച്ച് പണി എടുത്തു ഒരു കൂട്ടിൽ തന്നെ 2, 3, ഇടങ്ങഴി തേൻ സമ്പാദിച്ചു. വെക്കുന്നു.

ഇവയുടെ ഒത്തൊരുമിച്ചുള്ള പണി ഒരു മാതൃകയാണ്. അനേകം പേർ ഒത്തുചേർന്നാൽ എത്ര വമ്പിച്ച പണിയും സുലഭമായി ചെയ്തു തീർക്കാം. രണ്ടാമത്, ഇവകളുടെ സമ്പാദ്യം അധികമായതിനാൽ അവക്ക് തന്നെ നാശമായും വരുന്നു. ചിലവനവാസികൾ തേൻ ശേഖരിക്കുന്നു. തേൻ ശേഖരണം ഈച്ചകളുടെ മരണത്തിൽ കലാശിക്കുന്നു. ഇതുപോലെ പണം സമ്പാദിച്ച് കൂട്ടി വെച്ചാൽ, പണനാശം മാത്രമല്ല ആത്മനാശവും സംഭവിക്കാമെന്ന് പഠിച്ചു.

14 ആന

ആനയെ പിടിക്കാൻ ആനകൾ ഗതാഗതം ചെയ്യുന്ന സ്ഥലത്ത് വലിയൊരു കുഴിവെട്ടി ചില്ലിക്കൊമ്പുകളും പുല്ലുകൊണ്ടും മേൽ ഭാഗം മൂടി അതിൻെറ അടുത്ത് ഒരു മദിച്ച പെണ്ണാനയെയും കെട്ടുന്നു. കൊമ്പന്മാർ പെണ്ണാനയെ കണ്ട് കാമത്തിന്നധിനരായി ഓടിവരുമ്പോൾ ഈ കുഴിയിൽ കാൽവെച്ചു വീഴുന്നു. ഇതുപോലെ കാമാധിനരായ സ്ത്രീ പുരുഷന്മാർ മദിച്ചവരായി സംഗമത്തിന്നു ചെല്ലുമ്പോൾ ആപത്ത് അഭീമുഖികരിക്കേണ്ടി വരുമെന്ന് പഠിച്ചു. പെണ്ണിന്ന് വേണ്ടി പുരുഷ ആനകൾ. തമ്മിൽ തമ്മിൽ കുത്തിനശിക്കാറുണ്ട് അതുകൊണ്ട് അന്യസ്ത്രീ മോഹം ആപൽക്കരമാണ് എന്നും പഠിച്ചു.

15 മാൻ

വേടൻ മാനിനെ പിടിക്കാനായി വലയിടും. പിന്നാലെ ഒളിഞ്ഞിരുന്ന് പാട്ടു പാടും. മാൻ ഈ പാട്ടുകേട്ട് ആനന്ദത്തിൽ മുഴുകി വലയിൽ വന്നു കുടുങ്ങും. സന്യാസിമാർ ഗ്രാമത്തിൽ ചെന്ന് അവിടെയുള്ള ഗ്രാമ്യഗീതങ്ങളിലും സംസാരത്തിലും ഇടപ്പെട്ടാൽ സംസാരക്കെണിയിൽ പെടാമെന്ന് പഠിച്ചു. ദൃഷ്ടാന്തമായി ഋശ്യശൃംഗമഹർഷിയെ ചൂണ്ടിക്കാണിക്കുന്നു.

16 മത്സ്യം

ചൂണ്ടലിൽ തവളക്കുഞ്ഞിനെ കോർത്തു അത് തിന്നാൻ ആശിച്ചുവരുന്ന മത്സ്യത്തെ പിടിക്കുന്നത്പോലെ നാവിൻെറ രുചിയോർത്ത് രസമുള്ള പദാർത്ഥം ആഗ്രഹിച്ചാൽ അവിവേകി നശിക്കാനിടവരും.

നാവിനെ ജയിച്ചാൽ മറ്റിന്ദ്രിയങ്ങളെ എളുപ്പത്തിൽ ജയിക്കാം. രസത്തിൽ ആഗ്രഹിക്കാതെ ശരീര നിർവ്വഹണത്തിന്നുവേണ്ട ആഹാരം മാത്രം കഴിക്കേണം. നാവിനെ ലാളിക്കരുത്-

17 പിംഗല

ഇവൾ മിഥിലയിലെ ഒരു വേശ്യ. അവൾ സന്ധ്യയായാൽ അലങ്കാരിതയായി വാതിൽക്കൽ നിന്ന് വഴിയിൽ കൂടെ പോകുന്ന സുന്ദരപുരുഷന്മാരെ ആകർഷിച്ച് അവരെ സ്വീകരിച്ച് അവരിൽനിന്ന് പണം കരസ്ഥമാക്കിയും തൻെറ രത്യാശ തീർക്കുകയും ചെയ്യുന്നു.

അങ്ങനെ ഒരുനാൾ വളരെ നേരം കാത്തിരുന്നിട്ടും അവൾക്ക് ആരേയും കിട്ടിയില്ല. അവൾ നിരാശപ്പെട്ടു കിടക്കയിൽ പോയി കിടന്ന് ചിന്തിക്കാൻ തുടങ്ങി. പൊടുന്നനവേ സദ്വിചാരം ഈശ്വരകാരുണ്യത്താൽ പൊന്തിവന്നു. ഈ ശരീരം അനവധി മാലിന്യങ്ങൾ നിറഞ്ഞതാണ് എന്നത് അതിൻെറ നവദ്വാരങ്ങളിൽ ഒഴുകുന്ന മലിന വസ്തുക്കൾ തെളിയിക്കുന്നു. -അതിനേയും

അതിൻെറ ഭാഗമായ ഇന്ദ്രിയങ്ങളേയും തൃപ്തിപ്പെടുത്തുവാൻ താൻ ശ്രമിക്കുന്നു. അന്തർയ്യാമിയായ ഭഗവാനെ മറന്ന് ഈ ശരീരത്തെ അദ്ദേഹത്തിന്നർപ്പിച്ച് ആ ആനന്ദകോമള വിഗ്രഹത്തിൽ രമിക്കാതെ പലരോഗങ്ങളാൽ ഗ്രസ്ഥരായ മനുഷ്യർക്ക് അതിനെ പണയംവെച്ച് അതിൽ ആനന്ദം കൊള്ളുന്നത് ഒട്ടും ശരിയല്ല. അതുകൊണ്ട് പരപുരുഷചിന്ത വെടിഞ്ഞ് ഭഗവാൻെറ സുന്ദര കളേബരത്തെ മാത്രം ശരണം പ്രാപിക്കട്ടെ. അങ്ങിനെ ആലോചിച്ച് പുരുഷ സ്പർശനത്തിൽ വിരക്തി തോന്നി സുഖമായി കിടന്നുറങ്ങി.

ആശയാണ് ദുഃഖ ഹേതു. നൈരാശ്യം പരമബന്ധുവും. ആശ വിട്ടപ്പോൾ സുഖമായുറങ്ങി. അവളെ പോലെ ഞാനും ആശവിട്ടാൽ എനിക്ക് സുഖശാന്തി ഉണ്ടാവുമെന്ന് പഠിച്ചു.

## 9-ാം അദ്ധ്യായം

18 കുരരപക്ഷി

ഈ പക്ഷി ഒരു ദിവസം ചെറിയ ഒരു കഷണം മാംസം കൊത്തി ഓടുകയായിരുന്നു. മാംസത്തെ കണ്ട് കൊതി കൂടിയ മറ്റു വലിയജാതി പക്ഷികൾ ഇതിൻെറ പിന്നാലെ പറന്ന് അതിനെ ഉപദ്രവിക്കാൻ ശ്രമിച്ചു. ഈ കുരരം ഭയന്ന് കൊക്കിലുള്ള മാംസത്തെ താഴെ ഇട്ടു. വലിയപക്ഷികൾക്ക് മാംസത്തോടുള്ള ആശകൊണ്ടാണ് ഉപദ്രവിക്കാൻ ചെന്നത്. മാംസം പോയപ്പോൾ കുരരത്തെ വിട്ടു അവർ മാംസത്തിൻെറ പിന്നാലെ പോയി. ഇതിൽ നിന്ന് കയ്യിൽ വല്ല സ്വത്തും വെച്ചാൽ ശത്രുക്കളുണ്ടാവുമെന്നും പഠിച്ചു.

19 ചെറിയ കുട്ടി

ബാലൻമാർക്ക് എല്ലാ അവസ്ഥകളിലും ആനന്ദമാണ്. മാനാപമാനമില്ല. സുഖവും ദുഃഖവും ഒരുപോലെ. ബാലനും ജ്ഞാനിക്കും മാത്രമേ ആനന്ദമുള്ളു. അതുകൊണ്ട് ബാലനെപോലെ ആനന്ദമയനായി ഇരിക്കേണമെന്ന് പഠിച്ചു.

20 കുമാരി

പെൺകുട്ടികൾ വളകൾ ധാരാളം കയ്യിലിടുന്നു. കയ്യ്അനങ്ങിയാൽ വള ശബ്ദം പുറത്തുള്ളവർ കേൾക്കും. അതുമറ്റുള്ളവരെ ആകർഷിക്കപ്പെടും. ഓരോ കയ്യിലും അനേകം വളകളിടുന്നത് കൊണ്ടാണ് ഈ ശബ്ദം. ഒരൊറ്റ വളമാത്രമായാൽ ശബ്ദമുണ്ടാവില്ല. എന്ന് മനസ്സിലാക്കി. അതുപോലെ യോഗി ഏകാന്തവാസിയായിരിക്കേണം. ഒരുമിച്ചു ഒന്നിലധികം പേരോട് ചേർന്ന് താമസിച്ചാൽ ശബ്ദവും കലഹവും ഉണ്ടാവാനിടവരും എന്ന് പഠിച്ചു.

21 ശരമുണ്ടാക്കുന്നവൻ

ഏതൊരു കാര്യം ചെയ്യുമ്പോഴും ഏകാഗ്രതയോടെ ശ്രദ്ധാപൂർവം ചെയ്യേണം. ഒരു കരുവാൻ ശരമുണ്ടാക്കികൊണ്ടിരിക്കുമ്പോൾ അടുത്തുള്ള വഴിയിൽകൂടെ ഒരു രഥോത്സവഎഴുന്നെള്ളത്ത് പോയി എന്നും, ആയാൾ അത് കണ്ടില്ലെന്നുമാണ്. കാരണം, ആയാളുടെ പ്രവൃത്തിയിലുള്ള ശ്രദ്ധ. യോഗിയും അതുപോലെ ആവണം.

മനസ്സിൻെറ 2 ഗുണങ്ങൾ 1. വിക്ഷേപം അതായത് സുഖത്തിൽ വാസന ഉദിക്കുമ്പോൾ അതിന്നുവേണ്ട കർമ്മം ചെയ്യാൻ തോന്നും.- ഇത് ഇല്ലാതാ

ക്കേണം. രാജോവർദ്ധനയാണ് ഇതിന്ന് കാരണം. 2. ലയം. ഒന്നിൽ തന്നെ അൽപംപോലും ഇളകാതെ പിടിച്ചുനിർത്തണം- ഭഗവാനിൽ തന്നെ മനസ്സ് നിർത്താൻ പരിശ്രമിക്കേണം. ആ രൂപത്തിൽ മനസ്സ് ലയിക്കേണം. അപ്പോൾ തമസ്സ് നീങ്ങി സത്വഗുണം വരും. സമാധി എളുപ്പമാകും.

22 സർപ്പം

സർപ്പം ജനബാധയില്ലാത്ത സ്ഥലത്തിൽ കൂടെ ഏകനായിട്ടേ സഞ്ചരിക്കയുള്ളു. ശബ്ദിക്കാതെ പോകും. യോഗിയും അതുപോലെ ആവേണം. തൻെറ വൈഭവം പുറത്ത് കാട്ടരുത്. സംസാരിക്കരുത്. വേണ്ടി വന്നാൽ 2 വാക്ക്.

അധികകാലം നിൽക്കാത്ത ഈ ശരീരത്തിന്നു വേണ്ടി ഒരു വീട് ആവശ്യമില്ല. അതിന്നുള്ള യത്നം ദുഃഖഹേതുകമാണ്. വീടുണ്ടാക്കാൻ ധനം ഉണ്ടായാൽ കൂടുതൽ ധനം ആഗ്രഹിക്കും. ധനം വന്നാൽ ഭാര്യ, കുട്ടികൾ ഇവയെല്ലാം വേണം.

സർപ്പം താമസിക്കുന്നത് ചിതൽപുറ്റിലാണ്. അത് അന്യൻെറ വീട്. അതുപോലെ യോഗിയും സ്വന്തമായി വീടുണ്ടാക്കാതെ വല്ല ഗുഹയിലും കൂടുന്നതാണ് നല്ലത്.

23 ഊർണ്ണനാഭി

ഇതിനെ എട്ടുകാലി എന്നും പറയും. തൻെറ ശരീരത്തിൽ ഊറുന്ന നൂൽ കൊണ്ട് വലകെട്ടി അതിൽ താമസിച്ച് അതിലെ പറക്കുന്ന ചെറു പ്രാണികളെ പിടിച്ച് ഭക്ഷിക്കുന്നു. ഒടുവിൽ ഈ വലയെ തന്നിലേക്കു തന്നെ വലിക്കുകയും ചെയ്യുന്നു. ഇതുപോലെ ഭഗവാനും ലീലാർത്ഥം തൻെറ ശരീരത്തിലുള്ള പദാർത്ഥങ്ങളെ കൊണ്ട് ലോകത്തെ സൃഷ്ടിച്ച് ഒടുവിൽ തന്നിൽ തന്നെ എല്ലാം ലയിപ്പിക്കുന്നു. ഈ ജീവി അതിന്ന് ദൃഷ്ടാന്തമാണ്.

24 വേട്ടാളൻ

ഈ പ്രാണി എവിടെയോ പോയി ഒരു പുഴുവിനെ പെറുക്കികൊണ്ടുവന്ന് തൻെറ കൂടായ മൺപുറ്റിൽ വെക്കുന്നു. ഇതിൻെറ ആകൃതി. പ്രകൃതി, ശബ്ദം ഇവകണ്ട് പുഴു ഭയപ്പെട്ട് ആ വേട്ടാളനെ തന്നെ സർവസമയവും നിരൂപിച്ച്, കുറച്ചു ദിവസം അതിലിരുന്ന് ഒടുവിൽ ആ വേട്ടാളരൂപത്തിൽ പുറത്തുവരുന്നു. അതുപോലെ യോഗിയും ധ്യാനത്താൽ ഭഗവാനെപോലെ ആവുന്നു. ഇങ്ങിനെ ഇത്രയും ഗുരുക്കന്മാരിൽ നിന്ന് ഞാൻ വേണ്ടതെല്ലാം പഠിച്ചു.

എൻെറ ദേഹവും എനിക്ക് ഒരു ഗുരുവാണ്. അതിൽ നിന്ന് പഠിച്ചത് പറയാം.

ഈ ശരീരം വിഷയ വൈരാഗ്യത്തേയും നിത്യാനിത്യ വസ്തുവിവേകത്തേയും അഭ്യസിക്കാനുള്ള ഗുരുവാണ്.

ഈ ദേഹത്തിന്ന് വളർച്ചയുണ്ട്. അതിന്നു നാശവുമുണ്ട്. അനേകം ദുഃഖങ്ങളുമുണ്ട്. ഇതിൻെറ അവസ്ഥ കഷ്ടമാണ്. അത്കൊണ്ട് അതിനെ സ്നേഹിക്കരുത്. അങ്ങിനെ അത് വൈരാഗ്യബുദ്ധി പഠിപ്പിക്കുന്നു.

ശരീരമുള്ളവർക്കല്ലേ തത്വചിന്തചെയ്വാൻ കഴികയുള്ളു. അതുകൊണ്ട് അതിനെ പാകം പോലെ ഉപയോഗിക്കേണം. ഈ ദേഹം നശിക്കുന്നതാണ്. മൃഗങ്ങളുടെ ഭക്ഷണമായോ അഗ്നിക്കിരയായോ മറ്റോ മാറുന്നതാണ് അതുകൊണ്ട് അത് അന്യസ്വത്താണ് സ്നേഹിക്കാൻ കൊള്ളില്ല. എന്നുള്ള

തത്വചിന്തയും അത് ഉണ്ടാക്കുന്നു.

ദേഹം ദുഃഖഹേതു. ദേഹത്തിന്നു വേണ്ടി കഷ്ടപ്പെട്ട് നാം ധനം സമ്പാദിക്കുന്നു. പിന്നീട് ഭാര്യാപുത്രാദികളെ തേടി അവരെ പോറ്റി അവരിൽ നിന്നും സുഖം കാംക്ഷിക്കുന്നു. അങ്ങിനെ ജീവിതം മുഴുവൻ അദ്ധ്വാനിച്ചേ നാം മരണമടയുന്നു. ഇതിന്നിടയിൽ അനേകം പാപപുണ്യങ്ങൾ ചെയ്യുന്നു. അതിൻഫലമായി അടുത്ത ജന്മം എടുക്കുന്നതിന്ന് വിത്ത് ഇപ്പോഴേ പാകിനിർത്തുന്നു.- ഇതാണ് സഞ്ചിതകർമ്മ ഫലം.

ഈ ദേഹം സുഖത്തെ തരുന്നതാണല്ലോ എന്നാണെങ്കിൽ ആ കാര്യം ഒന്ന് ചുഴിഞ്ഞ് നോക്കാം.

ദേഹം ഒരു വീടെന്നും ഇന്ദ്രിയങ്ങൾ ഭാര്യമാരെന്നും,ജീവൻ ഭർത്താവായ ഗൃഹനാഥനാണെന്നും കരുതുക. ഓരോരോ ഇന്ദ്രിയം ഓരോന്നാവശ്യപ്പെടും. ജിഹ്വ, രസമുള്ള പദാർത്ഥം ആവശ്യപ്പെടുമ്പോൾ, ശിശ്നം, വിഷയസുഖം, ചെവി പ്രത്യേകസംഗീതം, ത്വക്ക് ചന്ദനാദിസുഗന്ധദ്രവ്യം, വയർ ഭക്ഷണം, കണ്ണ് സുന്ദര സ്ത്രീകളെ/പുരുഷന്മാരെ-ഇങ്ങിനെ ബഹു ഭാര്യമാരായ ജീവനാഥൻെറ സ്ഥിതി ദുസ്സഹം- ഇന്ദ്രിയ ജയം ഇല്ലാതെയും-ദേഹത്തെ അഭിമാനപൂർവം വീക്ഷിക്കുന്നതുമാണ് തെറ്റ്.

ദുഃഖഹേതുവാണെങ്കിലും ദുഃഖനാശത്തിന് ഈ ശരീരത്തെ ഉപയോഗിക്കാം. ഈ ഇന്ദ്രിയങ്ങളെകൊണ്ടും അവയവങ്ങളെകൊണ്ടും ഭഗവൽ പൂജ നടത്തുകയും വിഷയവാസനകൾക്ക് ഉപയോഗിക്കാതിരിക്കയും വേണം. ഈ മാതിരി ചിന്തവരുമ്പോൾ വിഷയാശ ഇല്ലാതാകുന്നു. അപ്പോൾ യോഗി അസംഗനാകുന്നു.

മന്ത്രപൂർവം ബ്രഹ്മോപദേശം തരാൻ ഒരേ ഗുരുവേ ഉള്ളു. എങ്കിലും സർവം ബ്രഹ്മമയമായതുകൊണ്ട് എല്ലാവരേയും ഗുരുനാഥന്മാരായി എടുക്കുന്നതിൽ വിരോധമില്ല. അതുകൊണ്ട് ആരിൽ നിന്നും എന്തും കണ്ടും കേട്ടും പഠിക്കാം.

യദുമഹാചക്രവർത്തി അവധൂതരുടെ ഈ സവിസ്തരമായ ഉപദേശം കേട്ടു തൃപ്തിയടഞ്ഞു. അദ്ദേഹത്തെ നമസ്കാരപൂർവം സൽകരിച്ച് യാത്ര അയച്ചു.

ആ യദുചക്രവർത്തി കാലഗതി പ്രാപിച്ച് എൻെറ പാദം അടഞ്ഞു. ആ കുലത്തിലാണ് ഞാൻ ജനിച്ചത് എന്ന് കൃഷ്ണഭഗവാൻ ഉദ്ധവരോട് പറഞ്ഞു.

## 10-ാം അദ്ധ്യായം

മേൽ പറഞ്ഞ 25 ഗുരുക്കന്മാരെ കൂടാതെ. നിരന്തര ചിന്തയാൽ അഭ്യസിച്ചുറപ്പിക്കുന്ന വിവേകത്താൽ അന്തഃകരണ ശുദ്ധി വന്നവന്ന് പരമാർത്ഥജ്ഞാനം തെളിയുവാനുപകരിക്കുന്ന വർണ്ണാശ്രമാചാരങ്ങളെ ഭഗവാനുപദേശിക്കുന്നു. ആ കർമ്മങ്ങൾ ലൗകികസുഖങ്ങളെ പ്രാർത്ഥിച്ചും കൊണ്ടാവരുത്. എല്ലാം ഭഗവൽ പ്രസാദത്തിന്നായി അർപ്പിക്കേണം.

ദേഹാഭിമാനം ഉള്ളതു കൊണ്ടാണ് വിഷയാഗ്രഹം. പരമാർത്ഥ ജ്ഞാനം വരുമ്പോൾ സ്വപ്നത്തിൽ കാണുന്നവസ്തുക്കൾ ഇല്ലാതെയാവുന്നത് പോലെ ജ്ഞാനാവസ്ഥയിൽ വർണ്ണാശ്രമാദികൾ ഇല്ലാതെ ആവും. ആത്മാവല്ലാതെ മറ്റന്യവസ്തുക്കൾ ഒന്നും ഇല്ലെന്നുള്ള യഥാർത്ഥ സംഭവം ഉണ്ടാവുന്നത് വരെ

വർണ്ണാശ്രമാദികളെ അനുസരിച്ച കർമ്മങ്ങളെ നടത്തേണം. അപ്പോൾ പ്രപഞ്ചം മിത്ഥ്യയാണെന്ന അറിവിന്നും ആശാ നാശത്തിന്നും കാരണമാകും.

വേദത്തിൽ പറഞ്ഞ സകാമവിധി യഥാർത്ഥ ആത്മജ്ഞാനം എത്താത്ത വർക്കുള്ളതാണ്. എത്തിക്കഴിഞ്ഞാൽ അവ ഉപേക്ഷിക്കാം.

യമനിയമങ്ങൾ ശീലിക്കേണം. യമം എന്നാൽ അഹിംസ, സത്യം, അസ് തേയം, ബ്രഹ്മചര്യം, അപരിഗ്രഹം എന്ന 5 വൃത്തികൾ.

അസ്തേയം എന്നാൽ അന്യൻെറ മുതൽ അപഹരിക്കാതിരിക്കൽ, വഞ്ചി ക്കാതിരിക്കൽ, മുതലായവ. അപരിഗ്രഹം എന്നാൽ ആരിൽനിന്നും ഒന്നും സ്വീകരിക്കാതിരിക്കൽ-അങ്ങോട്ടു കൊടുക്കയല്ലാതെ ഇങ്ങോട്ട് ഒന്നും വാങ്ങ രുത് എന്ന മനോഭാവം.

നിയമം:-ശൗചസന്തോഷ തപസ്സ് സാദ്ധ്യായം (വേദ പുരാണ അദ്ധ്യാ യനം) ഈശ്വരപ്രണിധാനം(സകലതും ഈശ്വരാർപ്പണം.)-

നിയമത്തേക്കാൾ പ്രാധാന്യം യമത്തിന്ന് കൊടുക്കേണം. കാരണം സ്വഭാ വശുദ്ധിയെ അത് അഭ്യസിപ്പിക്കുന്നു.

ഇതിന്ന് തക്കതായ അറിവുള്ള ഒരു ഗുരു ആവശ്യമാണ്. -ഗുരുവിനെ പോലെ ശിഷ്യനും ചില ഗുണങ്ങളുണ്ടാവണം. വിനയവും ഗുരുഭക്തിയും ശിഷ്യൻെറ കൈമുതലായിരിക്കേണം.

ഭാര്യാപുത്രാദികളോട് പ്രത്യേക സ്നേഹാദരവ് ആവശ്യമില്ല. എല്ലാ വരും അവരവരുടെ സുഖദുഃഖങ്ങൾ, അനുഭവിച്ച് വന്നപോലെ പോകയും ചെയ്യുന്നു. സർവസാധാരണമായ പ്രാണിസ്നേഹം, ഇവരോടും മതി. ബന് ധരൂപമായ അത്യാസക്തി-എൻേറതെന്ന മനോഭാവം-കടിച്ചുതൂങ്ങലും ഒട്ടലും അരുത്.-

പഞ്ചഭൂതങ്ങളുടെ ആകെതുക സ്ഥൂലശരീരവും സൂക്ഷ്മേന്ദ്രിയങ്ങളും ( ജ്ഞാനേന്ദ്രിയങ്ങളുടെ ഉള്ളിലുള്ളവ.). മനസ്സ്, പ്രാണൻ, മുതലായവ, സൂക്ഷ് മശരീരം. ആത്മാവ് ഈ 2 ശരീരത്തേയും കാണുന്നു. പ്രകാശിപ്പിക്കുന്നു. ആത്മാവ് സ്വപ്രകാശ സ്വരൂപനുമാണ്. ഇങ്ങിനെ ചിന്തിക്കുമ്പോൾ താൻ തന്നെ ആത്മാവ് എന്ന ബോധംവരും. ഇങ്ങിനെ ചിന്തിക്കുന്നതാണ് മനനം എന്ന് പറയുന്നത്. ഇത് ശിലിക്കേണം.

ആത്മാവ് അഗ്നിയെപോലെ എന്ന് ദൃഷ്ടാന്തപ്പെടുത്തുന്നു. അഗ്നിക്ക് സ്ീതേരൂപമില്ല. ഉപാധിയോട് ചേർന്നാൽ ഉപാധിയിൽ കൂടി അതിൻെറ പ്രവ ർത്തനം അറിയുന്നു. അതുപോലെ ആത്മാവും. ശരീരത്തിൽ ആത്മാവ് പ്രവേശിച്ചാൽ അപ്പോൾ അതിൻെറ ചൈതന്യം അറിയുന്നു.

ജീവൻ. ഭ്രമം നിമിത്തം ശരീരത്തിൽ എൻേറതെന്ന ഭാവം പുലർത്തുന്നു. ആത്മജ്ഞാനം വരുമ്പോൾ ഈ ഭ്രമം നശിച്ച് ജീവൻ മുക്തനാവുന്നു.

ഗൃഹസ്ഥാശ്രമികൾ തുച്ഛ ഐഹികസുഖങ്ങളെ ആഗ്രഹിച്ച്, ക്ഷിപ്ര പ്രസാദികളായ ഇതരദേവൻമാരെ, ഭജിക്കുന്നു. അവർക്ക് മോക്ഷസുഖം വിദൂ രമാണ്.

സുഖത്തെ കാംക്ഷിച്ച് സൽകർമ്മം ചെയ്താൽ അതിൻെറ ഫലമായി സ്വർഗ്ഗ ലോകം പോകാം. പക്ഷേ പുണ്യം ക്ഷയിച്ചാൽ വീണ്ടും മർത്ത്യ ലോകം വരേണ്ടി വരും.'ക്ഷീണേ പുണ്യേ മർത്ത്യ ലോകം വിശന്തി'-ഗീത.

അപ്പോൾ ജനന മരണം ആവർത്തിച്ചു കൊണ്ടേ ഇരിക്കും. ഇതു കൽപകാലം വരെ തുടരും. ബ്രഹ്മാവിന്ന് ആയുസ്സ് ദ്വിപരാർദ്ധമാണ്. അപ്പോൾ ബ്രഹ്മാവിന്നും നാശമുണ്ട്.

പ്രവൃത്തി മാർഗ്ഗം അനർത്ഥ ഹേതുവാകയാൽ അതിൽ വിരക്തി വരേണം. കർത്താവും ഭോക്താവും ആത്മാവല്ല. ഇന്ദ്രിയങ്ങളെ പ്രവൃത്തിപ്പിക്കുന്നത് സത്വാദി ഗുണങ്ങളാണ്. ദേഹാദികളേയും പുത്രൻ ഭാര്യ ഇവരേയും എൻേറ എന്ന് വിചാരിക്കും കാലം, ദുഃഖം ഒഴിയുകയില്ല.

മായാമയമായ ഈ ലോകത്തിൽ ഈ വിധം പരിണമിക്കുവാൻ ഹേതു ഞാനാണ്. കാലവും ആത്മാവും ഞാൻ തന്നെ. പുരുഷാർത്ഥ മാർഗ്ഗങ്ങളും ധർമ്മവും ഞാൻ തന്നെ. അതുകൊണ്ട് ജീവാത്മാവിന്ന് എന്നിൽ നിന്ന് തന്നെ ആണ് ഭയം.

ഉദ്ധവർ ഇത് കേട്ട് ഒരു സംശയം ചോദിച്ചു. സുഖികൾക്കും ദുഃഖികൾക്കും നിവൃത്തി മാർഗ്ഗമാണ് നല്ലത് എന്നു പറഞ്ഞുവല്ലോ. ബന്ധം ഉണ്ടായത് കൊണ്ടല്ലേ നിവൃത്തി അന്വേഷിക്കേണ്ടി വരുന്നത്. ഗുണകാര്യങ്ങളായ ദേഹാദികളിൽ ആത്മാവ് വസിക്കും. അതേ സമയം ജന്യങ്ങളായ ദുഃഖ സുഖാദികളിൽ ബന്ധമില്ലാതെ വരുത്തുകയും ചെയ്യുന്നതെങ്ങിനെ ബന്ധനസ്ഥനേയും മോചിതനേയും എങ്ങിനെ കണ്ടാലറിയും.

## 11-ാം അദ്ധ്യായം

ബന്ധവും മോക്ഷവും ഒരേ സമയത്ത് ഒരുവന്ന് ഉണ്ടാവില്ല. ഉപാധി നിമിത്തമാണ് ബന്ധമോക്ഷങ്ങൾ സംഭവിച്ചതായി തോന്നുന്നത്. ഗുണങ്ങളും വാസ്തവത്തിൽ ഉള്ളതല്ല. മായ നിമിത്തം ഉണ്ടെന്ന് തോന്നുന്നതാണ്.

ഗുണസംബന്ധം ജീവന്ന് ബന്ധം.ഗുണവിയോഗം വന്നാൽ മോക്ഷം ഇത് രണ്ടും ഗുണനിയന്താവായ എനിക്കില്ല.

എന്നാൽ ബന്ധവും മോക്ഷവും ഒരുവന്ന് ആവാം എന്നതിന്ന് ദൃഷ്ടാന്തം പറയുന്നു. സ്വപ്നത്തിൽ നാം പലതും കാണുന്നു. ഉണർന്നാൽ എല്ലാം ഇല്ലാതെ ആവുന്നു.

ഇതുപോലെ ശോകം മോഹം, ദേഹപ്രാപ്തി എന്നിവ മായാവിലാസത്താൽ ഉണ്ടാവുന്നു. ജീവാത്മാവ് ഇതെല്ലാം തൻെറ ധർമ്മങ്ങളായി കരുതുന്നു. ഈ മോഹമാണ് സംസാര കാരണം. ഈ മോഹം പോയാൽ സംസാരമുക്തനാവുന്നു.

ബന്ധത്തിന്ന് കാരണം അവിദ്യ. മോക്ഷത്തിന്ന് കാരണം വിദ്യ(ജ്ഞാനം) മായയുടെ രണ്ടു ധർമ്മങ്ങളാണ് ഇവ.

ജീവന്മാർക്ക് ബന്ധമോക്ഷങ്ങൾ മായാ കൽപിതമാണ്. എങ്കിലും ജീവാത്മാക്കൾ ബഹുക്കളല്ല. എല്ലാം ഞാനായ ഈ ഏകനാണ്. ജീവന്മാർ എൻെറ പ്രതിബിംബങ്ങളാണ്. എന്നിൽ നിന്ന് വേർവിട്ടതല്ല. ദൃഷ്ടാന്തമായി ചന്ദ്രനേയും, ജലാശയത്തിലും ജലമുള്ള പാത്രങ്ങളിലും ഉള്ള പ്രതിബിംബങ്ങളേയും സൂക്ഷിക്കാം. പ്രതിബിംബം ജലത്തിലിരിക്കുമ്പോൾ വായുചലനത്താലും മറ്റും ഇളക്കം കാണുന്നുണ്ട്- ഈ മാതിരിയാണ് സംസാരത്തിൽ പെടുമ്പോൾ ഉള്ള ഇളക്കങ്ങൾ. മായാനുഭവങ്ങൾ. ജലപാത്രം ഉടഞ്ഞാൽ ജീവാംശപ്രതിബിംബം

ജലപ്രതിബിംബം പോലെ അതിന്റെ യഥാസ്ഥാനങ്ങളിലേക്ക് പോകുന്നു- ഈ പാത്രചലനം ചന്ദ്രനെ ബാധിക്കുന്നതുമില്ല. അതുപോലെ ജീവന്റെ ഗതികളും സംസാരവാഴ്ചയും എന്നെയും ബാധിക്കുന്നില്ല.

ഇനി ബന്ധമുക്തന്മാരുടെ അതായത് ജീവേശ്വരന്മാരുടെ ബന്ധം പറയാം.

ഉത്ഭവിക്കുക, വളരുക, നശിക്കുക എന്നത് എല്ലാ ശരീരങ്ങൾക്കും ഉണ്ടായാലും.ഒരേ ശരീരത്തിൽ വിരുദ്ധ ധർമ്മങ്ങളുള്ള ജീവനും ഈശ്വരനും ഇരിക്കുന്നു.-(അപ്പോൾ ജീവനാകുന്ന ഈശ്വരാംശത്തിന്നു പുറമെ സാക്ഷാൽ ഈശ്വരനും അവിടെ ഉണ്ടെന്നാണ് പറയുന്നത്)

ഒരു വൃക്ഷമാകുന്ന ശരീരത്തിൽ 2 പക്ഷികൾ ഹൃദയമാകുന്ന കൂട്ടിൽ ഇരിക്കുന്നു. ജീവേശ്വര പക്ഷികൾ. മായനിമിത്തമാണ് 2 പേർ വരാൻ കാരണമായത്. ജീവൻ എന്ന പക്ഷി വൃക്ഷഫലങ്ങളിൽ മോഹം പൂണ്ട് അത്യാസക്തനായി വൃക്ഷം തന്റെതാണ് എന്ന അഭിമാനത്തോടെ ഫലങ്ങൾ അനുഭവിക്കുന്നു. ഈശ്വരപക്ഷി ഫലങ്ങളേയും മറ്റും കണ്ടുകൊണ്ടും ഒന്നും അനുഭവിക്കാതെയും ജീവപക്ഷിയുടെ പ്രവർത്തനങ്ങൾ നിരീക്ഷിച്ചും മൂകസാക്ഷിയായി ഇരിക്കുന്നു.

ഈശ്വരപക്ഷിക്ക് തന്റെ കൂട്ടുകാരനായ ജീവപക്ഷിയെ അറിയും. എന്നാൽ ജീവപക്ഷിക്ക് തന്റെ സ്വരൂപബോധം തന്നെ ഇല്ല. താൻ ആരാണെന്നറിയില്ല. തന്റെ കൂട്ടുകാരനായ ഈശ്വരപക്ഷിയേയും ഓർമ്മയില്ല. കാരണം അവിദ്യയുടെ ബന്ധം.

ഇനി ജീവന്മാർക്ക് തമ്മിലുള്ള ഭേദം പറയാം. ചിലർ അറിവുള്ളവരും ചിലർ അറിവില്ലാത്തവരും നമ്മുടെ ഇടയിലുണ്ട്. ശാസ്ത്രാഭ്യാസവും സൽസംഗവും ഉള്ളവൻ സ്വപ്നം കാണുന്ന സമയത്ത് ശോകമോഹാദികൾ അനുഭവിച്ചാലും ഉണർന്നാൽ സ്വപ്നത്തിൽ കണ്ടത് വ്യാമോഹമാണെന്ന് കരുതി അതിനെ തള്ളിക്കളയുന്നു. അതുപോലെ സംസാര ദീർഘസ്വപ്നത്തിൽ നിന്ന് ഉണർന്ന് അറിവുള്ളവൻ ദുഃഖത്തിൽ പെടുന്നില്ല. അപ്പോൾ അറിവുള്ളവൻ മുക്തനും അറിവില്ലാത്തവൻ ബന്ധനും ആകുന്നുവെന്നറിയാം.

നേത്രാദികളായ ഇന്ദ്രിയങ്ങൾ വിഷയങ്ങളായ രൂപത്തിൽ പ്രവൃത്തിക്കുമ്പോൾ പദാർത്ഥജ്ഞാനമുണ്ടാകുന്നു. അറിവുള്ളവൻ ഇതിനെ താൻ നടത്തുന്നുവെന്ന് അഭിമാനിക്കയില്ല. ഒന്നിലും ആഗ്രഹമില്ലാത്തതിനാൽ യാതൊരു വികാരവും അവന്നുണ്ടാവില്ല. അറിവില്ലാത്തവൻ എല്ലാം താൻ ചെയ്തുവെന്ന് അഭിമാനിക്കുന്നതിനാൽ അവൻ ദുഃഖമനുഭവിക്കുന്നു.

ബന്ധനത്തിൽ അകപ്പെടാതിരിപ്പാൻ ചെയ്യേണ്ട വിചാര സമ്പ്രദായം പറയാം.

ഞാൻ വിഷയങ്ങൾ അനുഭവിക്കുന്നവനല്ല. കർമ്മങ്ങളെ നടത്തുന്നവനല്ല. ഇന്ദ്രിയങ്ങൾ അവരുടെ വിഷയവ്യാപാരങ്ങൾ നടത്തുന്നു. എന്റെ സാന്നിദ്ധ്യം അവർക്ക് ശക്തിയെ നൽകുന്നു. അതു ഞാൻ കണ്ടുകൊണ്ടിരിക്കുന്നു. വെറും സാക്ഷിമാത്രം. കണ്ടതുകൊണ്ട് ഫലകർത്താവോ ഭോക്താവോ ആവുന്നില്ല.

ആസക്തിയില്ലാത്തത് കൊണ്ട് ബന്ധനം ഇല്ല. വായുവിന്ന് ഗന്ധങ്ങളുടെ ബന്ധമില്ലാത്തത് പോലെ ആത്മാവിന്ന് പുണ്യ പാപഫലങ്ങളുടെ അനുഭവ

വുമില്ല.

വിരക്തി വർദ്ധിക്കുന്തോറും ഈ വിചാരം ബലപ്പെടുന്നു. അവർ ആത്മാവിനെ അല്ലാതെ മറ്റൊന്നിനേയും കാണുകയില്ല.

ആര് നിന്ദിച്ചാലും വന്ദിച്ചാലും ഭാവഭേദം കൂടാതെ ഇരിക്കുന്നവൻ ജ്ഞാനിയാണ്. മനസ്സ് ആത്മാവിൽ രമിക്കുന്നതിനാൽ മറ്റ് ചിന്തകൾ ഉണ്ടാവില്ല. അപ്പോൾ അവൻ ജഡനെന്നപോലെ ആവും. അറിവുണ്ടായിട്ടും വേണ്ടത് പോലെ ചെയ്യാത്തവൻ ദുഃഖിതനായി തന്നെ ഇരിക്കും.

ഭക്തിയില്ലാത്ത വചനങ്ങൾ ഉച്ചരിക്കരുത്. കാമശ്രദ്ധ അധികരിച്ചാൽ മനസ്സിന്ന് ചാഞ്ചല്ല്യം അധികമാകും. അത്കൊണ്ട് ആ അതിശ്രദ്ധ കുറച്ച് എന്നിൽ മനസ്സ് നിലനിർത്തേണം. ഇതു സാധ്യമല്ലെങ്കിൽ കർമ്മങ്ങൾ ഫലകാംക്ഷ കൂടാതെ ചെയ്യേണം. ഫലേച്ഛയാണ് ബന്ധ കാരണം. അങ്ങിനെ ചെയ്താൽ അന്തരംഗം ശുദ്ധമാകും. ഭക്തി ഉണ്ടാകും. ഭഗവൽക്കഥകളിൽ ശ്രദ്ധവരും. അത് കേൾക്കും. വായിക്കും, കീർത്തിക്കും. എന്നുമാത്രമല്ല എല്ലാം എന്നിൽ സമർപ്പിക്കയും ചെയ്യും. എന്നാൽ ഇളക്കമില്ലാത്ത ഭക്തി ഉണ്ടാകും. സമർപ്പണം 3 വിധം, ധർമ്മാർത്ഥ കാമസമർപ്പണങ്ങൾ. പ്രത്യുപകാരം ചെയ്‌വാൻ സമർത്ഥരല്ലാത്തവരെ സഹായിക്കുന്നത് ധർമ്മ സമർപ്പണം- അന്യർക്ക് ഭക്തി ജനിപ്പിക്കാനായി ക്ഷേത്ര നിർമ്മാണം മറ്റും ചെയ്യുന്നത് അർത്ഥസമർപ്പണം. ഭഗവൽ പ്രതിമയിൽ ചാർത്താനായി മാല്യം വസ്ത്രം അലങ്കാരം സമർപ്പിക്കുന്നത് കാമസമർപ്പണം.

ഇങ്ങനെ ചെയ്യുന്നതെല്ലാം ഭക്തി സംവർദ്ധകമാണ്. പക്ഷേ ഏറ്റവും നല്ല മാർഗ്ഗം സൽസംഗമാണ്. അപ്പോൾ ഭക്തി ഉണ്ടാകും. എന്നെ ഭജിക്കും എൻെറ സ്ഥാനം എത്തും.

ഭക്തിക്ക് കാരണം സൽസംഗമാണെങ്കിൽ സാധുക്കളുടേയും സൽഭക്തിയുടേയും ലക്ഷണമെന്തെന്ന് ഉദ്ധവർ ചോദിച്ചു.

പരദുഃഖ ശമനത്തിന്നായി ഉപകാരം ചെയ്യുന്നവർ, പരഹിംസ ചെയ്യാത്തവർ, ക്ഷമാശീലം ഉള്ളവർ, അസൂയാദിദോഷങ്ങൾ, ശത്രുമിത്രഭേദം ഇല്ലാത്തവർ, ഒരുവിധസുഖാശയും ഇല്ലാത്തവർ, ശാന്തമായ മനസ്സും ഇന്ദ്രിയങ്ങളും ഉള്ളവർ, മനസ്സിൽ കാഠിന്യം ഇല്ലാത്തവർ, ഞാൻ ഞാൻ എന്ന അഭിമാനിക്കാത്തവർ, ലഘുവായ ആഹാരപ്രിയർ, ആത്മാവിൽ മനനശീലം,ഭഗവാനിൽ ശരണ ബുദ്ധി ഇവ ഉള്ളവർ, സമാധാനചിത്തർ, അഗാധ മനസ്കർ, ധീരർ, വിശപ്പ്, ദാഹം, ശോകം, മോഹം, ജര, മരണം, എന്ന 6 ഗുണങ്ങളെ ജയിച്ചവർ, ബഹുമതിയെ കാംക്ഷിക്കാത്തവർ, അന്യർക്ക് സദുപദേശം ചെയ്ത് സന്മാർഗ്ഗികളാക്കാൻ ഇഷ്ടപ്പെടുന്നവർ, വഞ്ചനയില്ലാത്തവർ, കരുണക്കധീനർ, ഇങ്ങിനെ ഉള്ളവർ സാധുക്കളാണ്.

എല്ലാ ഗുണങ്ങളേയും ദോഷങ്ങളേയും സ്വധർമ്മങ്ങളേയും അറിഞ്ഞിട്ടും അവയെ എല്ലാം ഉപേക്ഷിച്ച് എന്നെ മാത്രം ശരണമായി കരുതി ഭജിക്കുന്നവർ ഏറ്റവും ശ്രേഷ്ഠർ.

ഇനി ഭക്തിലക്ഷണം പറയാം. എൻെറ പ്രതിമകളെ പൂജിക്കുക. അവരവർക്ക് പ്രിയപ്പെട്ട പദാർത്ഥങ്ങളെഎനിക്ക് സമർപ്പിക്കുക. എന്നെ ഭജിക്കുന്നവരെ ദർശിക്കുക, സ്പർശിക്കുക, ശുശ്രൂഷിക്കുക, സ്തുതിക്കുക, വണങ്ങുക,

അവരുടെ ഗുണകർമ്മങ്ങളെ കീർത്തിക്കുക- എന്റെ കഥ കേൾക്കുക. എന്റെ ലീലകൾ പാരായണം ചെയ്യുക. കീർത്തിക്കുക. എന്റെ ദാസഭാവം പുലർത്തുക. എന്റെ ജന്മദിനം കൊണ്ടാടുക. ഗാനം, കളി, വാദ്യഘോഷം, വിദ്വത്സമ്മേളനം ഇവയാൽ ക്ഷേത്രോത്സവം നടത്തുക, പ്രതിമ എഴുന്നെള്ളിച്ച് ഭക്തി ജനിപ്പിക്കുക, എനിക്ക് പുഷ്പാദികൾ സമർപ്പിക്കുക ഏകാദശി, വാവ് മുതലായ വ്രതങ്ങൾ അനുഷ്ഠിക്കുക. ക്ഷേത്രങ്ങളെ സ്ഥാപിച്ച് ബിംബങ്ങളെ പ്രതിഷ്ഠിക്കുക, പുഷ്പഫലച്ചെടികൾ വളർത്തുക, ജനങ്ങൾക്ക് താമസിക്കാൻ വസതികൾ എന്റെ പ്രീതിക്കായി നിർമ്മിക്കുക, ഫലകാംക്ഷ കൂടാതെ ദാസഭാവത്തിൽ എന്റെ ഗൃഹം ശുചിയാക്കുക, തന്റെ സൽപ്രവൃത്തികളെ താൻതന്നെ കീർത്തിക്കാതിരിക്കുക, എനിക്ക് സമർപ്പിച്ച വസ്തുക്കളിൽ തന്റെതാണെന്ന വിചാരമില്ലാതിരിക്കുക. ഇതെല്ലാം-ഭക്തി ലക്ഷണമാണ്.

ഹൃദിരൂപം മുഖേനാമം

നൈവേദ്യ മുദരേഹരേ.

പാദോദകം ച നിർമ്മാല്യം.

മസ്തകേയസ്യ സോച്യുതഃ.

ഹൃദയത്തിൽ ഹരിരൂപം മുഖത്തിൽ നാമം ഉദരത്തിൽ ഹരിയുടെ നൈവേദ്യം. ശിരസ്സിൽ ഭഗവൽപാദംകഴുകിയവെള്ളവും പൂജിച്ച നിർമ്മാല്യവും വഹിക്കേണം എന്ന് പറയപ്പെടുന്നു. ഭഗവാന്ന് നിവേദിച്ചതിനെ ഇതരദേവന്മാർക്ക് നിവേദിക്കാം. പക്ഷേ മറിച്ചായാൽ ദോഷമാണ് ഫലം. നൈവേദ്യം എന്നാൽ ക്ഷേത്രത്തിൽ നിവേദിച്ചത് എന്നത് മാത്രമല്ല. നാം കഴിക്കുന്നത് എന്തും നൈവേദ്യമാകാം. അത് നമ്മുടെ ഹൃദയത്തിൽ പ്രതിഷ്ഠിക്കുന്ന ദേവന്ന് അർപ്പിച്ചാൽ മതി.

പൂജിക്കാനുള്ള സ്ഥാനങ്ങൾ 11 . സൂര്യൻ, അഗ്നി, ബ്രാഹ്മണൻ, പശു, വിഷ്ണുഭക്തൻ, പഞ്ചഭൂതങ്ങൾ ഓരോന്നും സമസ്തഭൂതങ്ങളും. ഇവ ഭദ്രപൂജാസ്ഥാനങ്ങളാണ്. ഇതുകളിൽ പ്രത്യക്ഷ സ്വരൂപത്തിൽ ഞാൻ വസിക്കുന്നു.

സൂര്യനെ പൂജിക്കേണ്ടത്, അഞ്ജലി ബന്ധം ചെയ്ത്, വേദസൂക്തം കൊണ്ടാണ്. അഗ്നിയെ ഹവിസ്കൊണ്ട്, പശുക്കളെ പുല്ലും വെള്ളവും മറ്റ് ആഹാരങ്ങൾ കൊണ്ടും ആണ്. ഇങ്ങിനെ ചെയ്താൽ ആ സ്ഥാനങ്ങളിൽ വസിക്കുന്ന എന്നെ പൂജിച്ചപോലെ ആണ്.

വിഷ്ണു ഭക്തനെ തന്റെ ബന്ധുവിനെ പോലെ ഹൃദയത്തിൽ ധ്യാനിച്ചും. വായുവെ ഘ്രാണസ്വരൂപനാണെന്ന് വിചാരിച്ചും. ജലത്തെ ഗന്ധപുഷ്പാദി കൊണ്ടും പൂജിക്കേണം. ഭൂമിയെ രഹസ്യ മന്ത്രങ്ങളെഴുതി. അതിൽ അർച്ചന നടത്തിയും പൂജിക്കേണം. പ്രാണികളിൽ കാരുണ്യത്തോടും സമഭാവനയോടും പൂജിക്കേണം.

ഇഷ്ടം എന്ന വേദോക്ത കർമ്മങ്ങൾ കൊണ്ടും. പൂർത്തമെന്ന അന്നദാനാദികൾ കൊണ്ടും പൂജിച്ചാൽ സാധുസംഗമത്തിന്നിടയായ്വരും . സാധുസംഗമാണ് എളുപ്പമായ സ്വാധീനമാർഗ്ഗം. ഫലത്തിൽ സ്ഥിരതയും ഇതിന്നുണ്ട്. സാംഖ്യം യോഗം ഇവക്ക് മറ്റു സാധനകളുടെ ആവശ്യമുണ്ട്. ഫലസിദ്ധി നിശ്ചിതവുമല്ല. വിഘ്നം വേഗം വരാം.

## 12-ാം അദ്ധ്യായം

സൽസംഗത്തെപറ്റി പറയുമ്പോൾ ആസനം, പ്രാണായാമം മുതലായ അഭ്യാസമുറകൾക്കോ തത്വങ്ങളെ പിരിച്ചു കാട്ടുന്ന സാംഖ്യശാസ്ത്രത്തിന്നോ. വേദാദ്ധ്യായനം തപസ്സ് സന്യാസം അഗ്നിഹോത്രം മുതലായ വൈദിക കർമ്മങ്ങൾക്കോ കുളംകുഴിപ്പിക്കുക മുതലായ സ്മാർത്ത കർമ്മങ്ങൾക്കോ മറ്റു സാമാന്യ ദാനങ്ങൾക്കോ സൽസംഗത്തെ പോലെ എന്നെ വശീകരിപ്പാൻ സമർത്ഥതയില്ല. ഏകാദശ്യാദി വ്രതങ്ങളും. തീർത്ഥസ്നാനങ്ങളും സമർത്ഥങ്ങളല്ല.

സൽസംഗത്തിൻെറ പ്രത്യേകത ഒന്നു വേറെ തന്നെയാണ്. വിഷയാസക്തി തീരെ നശിപ്പിക്കും "സൽസംഗം പരം ശ്ലാഘ്യം" എന്നാണ് പ്രമാണം. സൽസംഗത്താൽ താണ യോനിജന്മരായ അസുരർ, രാക്ഷസർ, മൃഗങ്ങൾ, പക്ഷികൾ, ഗന്ധർവന്മാർ, അപ്സരസ്സുകൾ, സർപ്പങ്ങൾ ഇവകൂടി സൽഗതി പ്രാപിച്ചിട്ടുണ്ട്.

വിദ്യാധരന്മാർ, വൈശ്യന്മാർ, ശൂദ്രന്മാർ, സ്ത്രീകൾ, താണ ജാതിക്കാർ, രജഃതമോഗുണമധികരിച്ചവർ, ഇങ്ങിനെ പലരും സാധാരണ രീതിയിൽ സൽഗതിക്ക് പ്രാപ്തരല്ലാതിരിക്കെ, സൽസംഗം അവർക്ക് ക്ഷണത്തിൽ ഈ പദവി കൊടുത്തിട്ടുണ്ട്.

വൃത്രാസുരൻ, പ്രഹ്ലാദൻ, വൃഷപർവ്വാവ്, മഹാബലി, ബാണൻ, മയൻ, വിഭീഷണൻ, സുഗ്രീവൻ, ഹനുമാൻ, ജാംബവാൻ, ഗജേന്ദ്രൻ ജടായു, ധർമ്മവ്യാധൻ, കുബ്ജ, വ്രജഗോപസ്ത്രീകൾ ദീക്ഷിതബ്രാഹ്മണിമാർ, മുതലായവർ എന്നെ പ്രാപിച്ചവരാണ്.

ഇവർ ആരും എൻെറ പരമാർത്ഥ സ്വരൂപത്തെ അറിഞ്ഞവരല്ല. വേദോക്ത ധർമ്മങ്ങൾ അറിഞ്ഞവരല്ല. വ്രതമോ തപസ്സോ എടുത്തവരല്ല എന്നാലും എന്നെ പ്രാപിച്ചു. കാരണം സൽസംഗം.

പശുക്കൾ, യമളാർജ്ജുന വൃക്ഷങ്ങൾ മൃഗങ്ങൾ വൃന്ദാവന വൃക്ഷലതാദികൾ. കാളിയൻ ഇവരും എന്നെ പ്രാപിച്ചവരാണ്.

ഗോപസ്ത്രീകൾ സൽസംഗത്തിൻെറ പ്രത്യക്ഷദൃഷ്ടാന്തമാണ്. അവരുടെ എന്നോടുള്ള പ്രേമം കാരണം അക്രൂരനെകൂടെ അവർ ക്രൂരനെന്ന് വിളിച്ചു. നദികൾ സമുദ്രത്തിൽ ചേരുന്നത്പോലെ അവർ എന്നിൽ ലയിച്ചു. അവരുടെ ബാഹ്യഭാവം അവർ മറന്നു. എന്നെ അല്ലാതെ അവർ വേറെ ആരേയും കണ്ടിരുന്നില്ല. ഭക്തി നിമിത്തമുള്ള ആലസ്യമാണ് അവരുടെ സമാധി.

പ്രാരംഭത്തിൽ അവരുടെ ഭക്തി ശുദ്ധമല്ലായിരുന്നു. എന്നെ അവരുടെ ജാരനായി ഗണിച്ചു. പക്ഷേ എന്നോട് ചേർന്നപ്പോൾ ഞാൻ ആരെന്ന് അവർക്ക് മനസ്സിലായി. ഇതാണ് സൽസംഗഫലം.

അതുകൊണ്ട് ഉദ്ധവാ, നീ ശ്രുതിസ്മൃതികളിൽ പ്രസ്താവിച്ച സകല വിധിനിഷേധവാക്യങ്ങളേയും കർമ്മമാർഗ്ഗങ്ങളേയും ഉപേക്ഷിച്ചു കൊൾക. തെറ്റില്ല. എന്നെ മാത്രം ശരണം പ്രാപിച്ചു കൊൾക. സർവധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ..(ഗീത).

ഉദ്ധവർ, സ്വാമിൻ, ഇത് അങ്ങ് മുമ്പ് പറഞ്ഞതിൽ നിന്ന് വിരുദ്ധമാണല്ലോ.

ഭഗവാൻ മറുപടി-

ഞാൻ എൻെറ മായാശക്തിയാൽ പ്രപഞ്ച സ്വരൂപനായി വിളങ്ങുന്നു. ജീവന്മാർക്ക് ഈതത്വം അറിയാതിരുന്നതിനാൽ അവർക്ക് 'ഞാൻ കത്താവ് ഭോക്താവ്' എന്ന അഹംകാരമുണ്ടാകുന്നു. അപ്പോൾ അവരുടെ ധർമ്മങ്ങളെ കൽപിച്ചു. വേദവാക്യമനുസരിച്ച് പ്രവൃത്തിക്കുമ്പോൾ ക്രമത്തിൽ അന്തഃകരണ ശുദ്ധി വരുന്നു. പിന്നീട് ഫലംകാംക്ഷ കൂടാതെ കർമ്മം ചെയ്യാനുപദേശിച്ചു. അതോടെ ഭക്തി യോഗത്തേയും ഉപദേശിച്ചു. ഭക്തി ഉറച്ചാൽ പിന്നെ ഒന്നും ചെയ്യേണ്ടതില്ലെന്നും എല്ലാം ഉപേക്ഷിക്കാമെന്നും പറഞ്ഞു. ഓരോ സ്ഥിതിയിൽ ഓരോരുത്തരെ ഉയർത്തുവാനുളള വഴികളാണ് ഇവ. അതാണ് വിരോധ ഭാവം തോന്നിയത്.

ഭഗവാൻെറ സ്ഥൂലരൂപം ഇന്നതാണെന്ന് പറയുന്നു.

സകലർക്കും അപരോക്ഷഭാവത്തിൽ വിളങ്ങുന്ന ഭഗവാൻ ഒന്നാമതായി മൂലാധാരത്തിൽ( സുഷുമ്നയുടെ ഏറ്റവും അറ്റത്തു താഴേ ഉള്ള പടി) പ്രവേശിക്കുന്നു. അതായത് പ്രാണനിൽ അടങ്ങിയിരിക്കുന്ന 'പര' എന്ന നാദം ആധാര ചക്രത്തിൽ മനോമയമായ സൂക്ഷ്മരൂപത്തിൽ പ്രവേശിക്കുന്നു. ഇതിന്നു പേർ പശ്യന്തി എന്ന്. ഇതിൻെറ വ്യക്തി മണിപൂരകത്തിൽ ഭവിക്കുന്നു. അവിടുന്ന് സുഷുമ്നയിൽ കൂടി വിശുദ്ധി ചക്രത്തിൽ വരുന്നു. അപ്പോൾ 'മാദ്ധ്യമാ' എന്ന നാമം. അവിടെ നിന്ന് മുഖത്തിൽ പ്രവേശിക്കുമ്പോൾ ഹ്രസ്വം ദീർഘം എന്ന മാത്രകളായിട്ടും ഉദാത്തം, അനുദാത്തം. സ്വരിതം എന്ന സ്വരങ്ങളായിട്ടും കകാരാദികളായ അക്ഷരങ്ങളായിട്ടും ഭവിക്കുന്നു. ഇതിന്ന് വൈഖരി എന്ന് പേർ. ഇതാണ് നാദത്തിൻെറ സ്ഥൂലരൂപം. ഇങ്ങിനെ ക്രമേണ വർദ്ധിച്ച് സകലരുടെയും മുഖദ്വാരത്തിന്ന് പുറത്ത് പ്രകാശിപ്പിക്കുന്ന ആ നാദമാണ് ഭഗവാൻെറ സ്ഥൂലരൂപം.

ഈവിധത്തിൽ ആധാര ചക്രങ്ങളെ കടന്ന് വാഗിന്ദ്രിയത്തിൽ പ്രകാശിക്കാനുളള കാരണം പ്രാണനോടുളള ചേർച്ചയാണ്.

അറിവാൻ കഴിയാതിരുന്ന ഭഗവാൻ വാക്കാകുന്ന സ്വരൂപത്ത ധരിച്ചക്രമം അഗ്നിയുണ്ടാക്കുന്ന ക്രമത്തോട് സാദൃശ്യപ്പെടുത്താം. ഉഷ്ണരൂപമായ അഗ്നി ആകാശത്തിലുണ്ട്. അത് മരക്കഷണങ്ങളിലും ഉണ്ട്. മരക്കഷണങ്ങളെ മഥിച്ചാൽ അഗ്നിസ്ഫുലിംഗം പുറപ്പെടുന്നു. അത് വർദ്ധിപ്പിക്കാം. അങ്ങിനെ അഗ്നിസ്ഥൂല രൂപത്തിൽ പ്രകാശിക്കുന്നു. അതുപോലെ ശബ്ദരൂപമായ ഭഗവാൻ അവ്യക്തനായിരുന്നുവെങ്കിലും മൂലാധാരം മുതൽ വിശുദ്ധി ചക്രംവരെ വ്യാപിച്ച് വൈഖരീരൂപേണ മുഖദ്വാരത്തിൽ കൂടെ വ്യക്തമായ വാക്രൂപത്തിൽ വിളങ്ങുന്നു.

വാഗിന്ദ്രിയത്തിൽ കൂടെ പ്രകാശിച്ചത് പോലെ ഓരോ ഇന്ദ്രിയങ്ങളിൽ കൂടിയും അതായത് ഇന്ദ്രിയ വ്യാപാര സ്വരൂപനായി വിളങ്ങുന്നു. നാസികയിൽ ഗന്ധജ്ഞാനം, ജിഹ്വയിൽ രസജ്ഞാനം, പാദം ഗമനജ്ഞാനം ഇങ്ങിനെ പ്രപഞ്ചത്തിലുളള സകലതും തൻെറ പ്രത്യക്ഷ സ്ഥൂല സ്വരൂപമായി വിളങ്ങുന്നു.

അതുകൊണ്ട് ഈ പ്രപഞ്ചവും ഈശ്വരനും ഭിന്നമല്ല. ഒന്നുതന്നെ . ഒരു വിത്ത് മുളച്ച് വലിയ വൃക്ഷമാകുന്നതുപോലെ ലോകമാകുന്ന വൻമരത്തിൻെറ വിത്ത് ഈശ്വരനാകുന്നു.

വസ്ത്രമുണ്ടാക്കാനുള്ള നൂൽ ഓതപ്രോതങ്ങളായിട്ടു തലങ്ങും വിലങ്ങും ഇട്ടപ്പോൾ അതുവസ്ത്രമായി. അതുപോലെ വ്യഷ്ടിസമഷ്ടി ഭേദ രൂപങ്ങളായ ഈശ്വരനാകുന്ന നൂൽ കൊണ്ടാണ് ഈ ലോകമാകുന്ന വസ്ത്രം നെയ്തെടുത്തത്.

അവിദ്യാ കൽപിതമായ ഈ ലോകം ജീവന്ന് കർത്തൃത്വാദി ഭാവത്തിന് കാരണമായി. ഇതുതന്നെ സംസാരവൃക്ഷം. ഈ വൃക്ഷം ഐഹികസുഖത്തിന്ന് പുഷ്പങ്ങളേയും മോക്ഷരൂപമായ ഉത്തമ ഫലങ്ങളേയും തരുന്നു.

ഈ സംസാരവൃക്ഷത്തിന്റെ കാരണഭൂതമായ വിത്തുക്കൾ പുണ്യപാപങ്ങളാണ്. വാസനകൾ വേരുകൾ. സത്വാദി ഗുണങ്ങൾ 3 മുളകൾ. പഞ്ചഭൂതങ്ങൾ 5 വലിയ കവർച്ചങ്ങൾ. ശബ്ദാദി വിഷയങ്ങൾ ഉപശാഖകൾ. ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും മനസ്സും കൂടി 11 ശാഖകൾ. ഇത് തടിച്ചുകൂടുമ്പോൾ വൻവൃക്ഷം. ഇതിൽ ജീവാത്മ പരമാത്മാ എന്ന 2 പക്ഷികൾ വസിക്കുന്നു. വാത പിത്ത കഫം. ഈ വൃക്ഷത്തെ പരിരക്ഷിക്കുന്ന . 3 തോലുകൾ, സുഖം ദുഃഖം എന്ന 2 കായകൾ ജനിപ്പിച്ചു കൊണ്ടേ ഇരിക്കുന്നു. സൂര്യമണ്ഡലം വരെ ഇതിന്റെ വ്യാപ്തിയുണ്ട്.

ഈ ഭഗവൽതത്വം അറിയാൻതാൽപര്യമില്ലാത്തവർ കഴുതകൾക്ക് സമമാണ്. അവർ ദുർഗ്ഗന്ധമുള്ള ശവംകഴിക്കുന്നവർക്ക് സമമാണ്. അവർ പ്രാകൃത ദുഃഖഫലത്തെ അനുഭവിക്കുന്നവരാണ്.

കർമ്മഫലത്തെ ഉപേക്ഷിച്ച് സന്യാസം സ്വീകരിച്ച ഹംസപക്ഷികൾ മോക്ഷഫലത്തെ അനുഭവിക്കുന്നു. ജലത്തിൽ നിന്ന് പാലിനെ വേർതിരിക്കുന്നവരാണ് ഹംസപക്ഷികൾ അതുപോലെ വിവേകികൾ ദുഃഖത്തെ നീക്കി സുഖത്തെ മാത്രം ഗ്രഹിക്കുന്നു.

ഇങ്ങിനെ പരമാത്മാവായ എന്നെ ആരറിയുന്നുവോ അവൻ ദേവതത്വം അറിഞ്ഞവരാണ്. ഇത് ക്ലേശകരമായതിനാൽ ഭക്തി വളർത്തി എന്നെ ശരണം പ്രാപിച്ചാൽ എനിക്ക് ഏറ്റവും സന്തോഷമാണ്.

ഭക്തിയുണ്ടാക്കാൻ ഒരു ആചാര്യൻ ആവശ്യമാണ്. ആചാര്യൻ ജീവന്റെ ഉപാധിയായ ലിംഗ ശരീരത്തെ മുറിക്കാൻ വേണ്ട ഉപദേശം തരും. ആ ഉപാധി നശിച്ചാൽ പരമാത്മസ്വരൂപം വ്യക്തമാകും. ഈ സ്വരൂപ ലാഭം ആയവർക്ക് മറ്റു സാധനകളാവശ്യമില്ല.

## 13-ാം അദ്ധ്യായം

മായക്ക് വിദ്യ എന്നും അവിദ്യ എന്നും 2 രൂപങ്ങളുണ്ടെന്ന് മുൻപ് പറഞ്ഞിരുന്നുവല്ലോ. ആ വിദ്യാരൂപം കൊണ്ടാണ് ജീവന്റെ ഉപാധിയായ ലിംഗ ശരീരത്തെ മുറിച്ചുകളയേണ്ടത്. വിദ്യക്ക് വിരോധികളാണ് രജസ്സും തമസ്സും. ഉൽകൃഷ്ടമായ.സത്വഗുണംകൊണ്ട് രജസ്സും തമസ്സും നശിപ്പിക്കേണം. സത്വം വർദ്ധിക്കുമ്പോൾ അതായത് സത്വാഭിവൃദ്ധിക്കു പറ്റിയ ആഹാരങ്ങൾ - ഇന്ദ്രിയങ്ങൾക്ക് പ്രചോദനം കൊടുക്കുന്ന സാത്വിക പ്രവർത്തനങ്ങളും ചിന്തകളും - സൽസംഗങ്ങൾ ഇവ നിത്യ ആചാരങ്ങളിലേക്ക് കടന്നുചെല്ലുമ്പോൾ രജസ്സും തമസ്സും കുറയും. അപ്പോൾ യഥാർത്ഥ ജ്ഞാനവും ഭക്തിയും സ്ഫുരിക്കും.

സത്വത്തെ വർദ്ധിപ്പിക്കുന്ന 10 കാര്യങ്ങൾ ശാസ്ത്രം, ജലം, ജനം, സ്ഥലം,

സമയം, പ്രവൃത്തി, ജന്മം, ധ്യാനം, മന്ത്രം, സംസ്കാരം, ഇവയാണ്. ശാസ്ത്രങ്ങൾ ആധ്യാത്മിക സംബന്ധികമായിരിക്കേണം. ജലം-തീർത്ഥമാണ് വേണ്ടത്. ജലമയമാണ് എന്ന് കരുതി മദ്യം പാടില്ല. ജനം-സജ്ജനം മാത്രം. ശുദ്ധവിഷയികളോട് സംബന്ധപ്പെടരുത്. സ്ഥലം-ജനബാധയില്ലാത്ത ഏകാന്ത പ്രദേശം. വാസയോഗ്യമായത്. സമയം- ബ്രാഹ്മമുഹൂർത്തം വിശേഷം, പ്രദോഷം, അർദ്ധരാത്രി, ഇവ വർജ്ജിക്കേണം. പ്രവൃത്തി- നിത്യ നൈമിത്തിക കർമ്മങ്ങൾ ഫലേച്ഛകൂടാതെ ചെയ്യൽ. കാര്യകർമ്മങ്ങൾ വർജ്ജിക്കേണം. ജന്മം-സൽകുല ജനനം ധ്യാനം-വൈഷ്ണവ ശൈവാചാര സമ്പ്രദായങ്ങളാവാം ക്ഷുദ്രദേവതകളെ പൂജിക്കരുത്. മന്ത്രം പ്രണവാദി(ഓം) ശ്രേഷ്ഠ മന്ത്രങ്ങൾ സ്വീകരിക്കാം. സംസ്കാരം- ആത്മശുദ്ധി വരുത്തുന്ന ഭഗവൽസ്മൃതി. ഇതൊക്കെയാണ് സത്വഗുണവർദ്ധനക്കുള്ള സഹായികൾ.

മുളകൾ ഉരസി അഗ്നിയുണ്ടായി വനം നശിക്കുകയും അവസാനം ശമിക്കുകയും ചെയ്യുമ്പോലെ സത്വഗുണം വർദ്ധിച്ച്. രജഃതമഃഗുണങ്ങൾ ഇല്ലാതാകുകയും ഭക്തി വർദ്ധിക്കയും പുണ്യപാപങ്ങളും കർമ്മവാസനകളും നശിക്കുകയും. ഒടുവിൽ ജ്ഞാനാഗ്നിയും ശമിച്ച് പരമപുരുഷാർത്ഥം കൈവരുകയും ചെയ്യുന്നു.

ഉദ്ധവർ ചോദിച്ചു. ഭഗവാനെ സാധാരണ ജനങ്ങൾക്ക് വിഷയം ആപൽകരമാണെന്നറിയാം എന്നാലും അതിനെ ജയിക്കുവാൻ തെയ്യാറാവാതെ അതിൽ തന്നെ കടിച്ചു തൂങ്ങുന്നത് എന്തുകൊണ്ടാണ്.

ഭഗവാൻ മറുപടി പറയുന്നു- വിവേകക്കുറവ് കൊണ്ട് ദേഹം തന്നെ ആത്മാവ് എന്ന ധാരണ ജനിക്കുന്നു. അതിനെ പുഷ്ടിപ്പെടുത്താനും അതിൻെറ ആവശ്യങ്ങൾ നിറവേറ്റാനും ജീവിതകാലം വിനിയോഗിക്കുന്നു. അപ്പോൾ മനസ്സിൽ രജോഗുണം വർദ്ധിക്കുന്നു സ്വപ്രകൃതിക്ക് മാറ്റംവരുന്നു സ്വന്തനിലയെ മറക്കുന്ന ഭ്രാന്തനെപോലെ.

രജോഗുണം വർദ്ധിക്കുമ്പോൾ ചിലസുഖസങ്കല്പങ്ങൾ മനസ്സിൽ പൊന്തുന്നു അത് ആഗ്രഹമായി പരിണമിച്ച് അതു പൂർത്തിവരുത്തുവാൻ ഇന്ദ്രിയങ്ങൾ പ്രയത്നിക്കുമ്പോൾ ദുഃഖഹേതുക്കളായ പ്രവൃത്തികളിൽ ഏർപ്പെടേണ്ടിവരുന്നു.

ചിലർക്കെങ്കിലും ഇത് തെറ്റാണ് എന്നബോധം ക്രമേണ വരും . അവർ മനസ്സിനെ നിയന്ത്രിക്കാൻ ശ്രമിക്കും. അപ്പോൾ രജോഗുണം കുറയും.

വിഷയങ്ങൾ ദോഷസ്ഥാനങ്ങളാണന്നറിഞ്ഞ് മനസ്സിനെ ഒതുക്കുവാൻ ശക്തിയില്ലാതെ വരുമ്പോൾ അതിന്നൊരു ഉപായം ഉണ്ട്. ദിവസം തോറും പ്രഭാതത്തിലും ഉച്ചസമയത്തും സന്ധ്യക്കും മനസ്സിനെ എന്നിൽ ഉറപ്പിക്കാൻ അഭ്യാസമുറകൾ ശീലിക്കേണം. മനസ്സിനെ ചലിക്കാൻ വിടരുത്. അതിന്ന് പ്രാണവായുവിൻെറ ഗതാഗതം ക്രമപ്പെടുത്തേണം. ക്ഷണത്തിൽ ഫലം കിട്ടാതെ പോയാൽ നിരാശപ്പെടരുത്. 'യോഗശ്ചിത്ത നിഗ്രഹം' എന്നാണ്. മനശ്ചാഞ്ചല്യത്തെ ഇല്ലാതെ ആക്കിത്തീർക്കും യോഗം.(പതഞ്ജലിസൂത്രം). ഞാൻ ഇത് സനകാദികൾക്ക് ഒരു കാലത്ത് ഉപദേശിച്ചിരുന്നു.

ഉദ്ധവർ:- അങ്ങുന്ന് എപ്പോൾ ഏതു രൂപത്തിൽ അവതരിച്ചാണ് സനകാദികൾക്ക് ഈ ഉപദേശം കൊടുത്തത്. ആ ഉപദേശം വിസ്തരിച്ചു പറയേണം.

ഭഗവാ:- സനകാദികൾ ബ്രഹ്മാവിന്റെ മാനസപുത്രന്മാരാണ് അവർ 4 പേരാണ്. സനകൻ, സനന്ദൻ, സനാതനൻ, സനൽകുമാരൻ. അവർ യോഗത്തിന്റെ സൂക്ഷ്മഭാവം അറിയേണമെന്ന് ആവശ്യപ്പെട്ടു. അവരുടെ ചോദ്യത്തെ തന്നെ ഞാൻ ആവർത്തിക്കാം. വിഷയങ്ങൾക്കും മനസ്സിന്നും തമ്മിൽ വലിയ ബന്ധം കാണുന്നു. അത് വേറിട്ടാൽ മാത്രമേ മോക്ഷമുള്ളു എന്ന് പറയുന്നു. അത് എങ്ങിനെ ആണ് സാധിക്കുക.

ഈ ചോദ്യത്തിന്നുത്തരം ബ്രഹ്മാവ് സൃഷ്ടിയിൽ പെട്ടിരുന്നതിനാൽ അദ്ദേഹത്തിന്ന്ആലോചിച്ചു പറവാൻ സാധിച്ചില്ല. അപ്പോൾ എന്നെ സ്മരിച്ചു. ഞാൻ ഒരു ഹംസരൂപത്തിൽ ഇവരുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. ഹംസരൂപമെടുക്കാൻ കാരണം ഹംസം പാലിലെ ജലത്തെ പാലിൽ നിന്ന് വേർതിരിച്ചു എടുക്കുന്നതുകൊണ്ട് തത്തുല്യമായ പ്രവൃത്തി ഇവിടെയും ചെയ്യേണ്ടതുകൊണ്ടാണ് ആ രൂപമെടുത്തത്.

ഹംസത്തെ കണ്ടപ്പോൾ സൂക്ഷ്മ ബുദ്ധികളായ സനകാദികൾക്ക് എന്നിൽ ബഹുമാനമുണ്ടായി. അവർ എന്നോട് ആരാണെന്ന് ചോദിച്ചു.

ആത്മാവ് ഒന്നല്ലെ ഉള്ളു അനേകമില്ലല്ലോ. അതുകൊണ്ട് ചോദ്യം അസ്ഥാനത്തിലാണെന്ന് ഞാൻ അവരെ മനസ്സിലാക്കി. "പഞ്ചഭൂതാത്മകമായ ശരീരങ്ങളിൽ ആത്മാവ് ഏകനാണ്. എല്ലാശരീരങ്ങളിലും പ്രത്യക്ഷ ചൈതന്യമാണ് ആത്മാവ്. എല്ലാറ്റിലും പഞ്ചഭൂതങ്ങളും സമാനമായി തന്നെ ഇരിക്കുന്നു. അതിനാൽ ഭൗതിക എന്ന ധർമ്മം സർവശരീരങ്ങൾക്കും തുല്യമായിരിക്കയാൽ അങ്ങുന്നാരാണ് എന്ന ചോദ്യം അർത്ഥവത്തല്ല.

ഞാൻ ആത്മാവ് തന്നെ പരമാത്മാവ്. ഗുണങ്ങൾ മനസ്സിലും മനസ്സ് ഗുണങ്ങളിലും ചേർന്നുകൊണ്ടേ ഇരിക്കുന്നു. ഈ രണ്ടും കൂടി ചേർന്ന് ജീവന്റെ ഉപാധിയായി നിലനിൽക്കുന്നു. ജീവൻ എന്റെ അംശവുമാണല്ലോ ഇതിനെ ലിംഗദേഹം എന്ന് പറയുന്നു.

ഗുണകാര്യങ്ങളായ വിഷയങ്ങളെ സേവിക്കുന്നതിനാൽ ആ വാസനക്ക് ബലം കൂടുന്നു. ആ വിഷയങ്ങൾ വാസനാ രൂപത്തിൽ മനസ്സിൽ അഭിവൃദ്ധി പ്രാപിക്കുന്നു. ഗുണങ്ങളും വിഷയങ്ങളും അഭിവൃദ്ധിപ്പെടുമ്പോൾ അവയോട് ബന്ധപ്പെട്ടിരിക്കുന്ന ജീവന്ന് സ്വശക്തി ഇല്ലെന്ന് ഭാവന വരുന്നു. ജീവന്ന് ഇവരണ്ടിനേയും ഉപേക്ഷിക്കാൻ സാധിക്കേണം. അപ്പോൾ ചിത്തം അവയിൽ പ്രവേശിക്കില്ല. ഈ സ്ഥിതിയാണ് വിരക്തി എന്ന് പറയുന്നത്. വിഷയങ്ങൾ ചിത്തത്തെ പ്രവേശിക്കാതെ ആവുമ്പോൾ ചിത്തത്തിന്ന് സ്വന്തം രൂപം ഇന്നതാണെന്നറിയും അപ്പോൾ ജീവൻ കൂടസ്ഥനിലക്കെത്തും. അതായത് ഒന്നിനോടും ബന്ധമില്ലാതെ വെറും സാക്ഷിയായി നിലനിൽക്കും.

ജാഗ്രത്, സ്വപ്നം, സുഷുപ്തി, ഇവ ബുദ്ധിവൃത്തികളാണ്. ജീവന്റെ വൃത്തികളല്ല ഗുണസംബന്ധം നിമിത്തം ഉണ്ടായവയാണ്. സത്വത്താൽ ജാഗ്രത്. രജോഗുണത്താൽ സ്വപ്നം. തമസ്സിനാൽ സുഷുപ്തി ഉണ്ടാവുന്നു. ജീവന്ന് ഈ ബാധകളൊന്നും ഇല്ല. വെറും സാക്ഷി. ഈ സാക്ഷിചൈതന്യമാണ് ജീവൻ.

ഗുണസംബന്ധം നിമിത്തമാണ് സംസാരം. ഗുണാതീതനായാൽ ബുദ്ധിയോടുള്ള ബന്ധം ഉപേക്ഷിക്കപ്പെടുന്നു. കൂടസ്ഥനില പ്രാപിക്കുന്നു.

കൂടസ്ഥനില സമ്പാദിക്കുന്നത് എളുപ്പമല്ല. അജ്ഞാനം നശിച്ചാലെ സ്വരൂപജ്ഞാനം ഉണ്ടാകയുള്ളു. അപ്പോഴാണ് വിഷയം മിത്ഥ്യയാണെന്ന് അനുഭവപ്പെടുക. ഇതിന്ന് നിങ്ങളുടെ ഹൃദയത്തിൽ പ്രകാശിക്കുന്ന എന്നെ ഭജിക്കേണം.

ഇക്കാണപ്പെടുന്ന പ്രപഞ്ചം പരമാർത്ഥമല്ല. ഭ്രമം നിമിത്തം ഉള്ളത്പോലെ തോന്നുന്നതാണ്. കൽപനാശക്തിയാൽ ഉണ്ടായതാണ്. മനഃകൽപന ഉള്ളപ്പോൾ ഉണ്ടാകുന്നു. ഇല്ലാത്തപ്പോൾ ഇല്ലാതാകുന്നു. ഒരു മരക്കുറ്റിയെ ദൂരത്തിൽ നിന്ന് കാണുമ്പോൾ അതിനെ ആളായോ പിശാചായോ കരുതുകയും പിന്നീട് യഥാർത്ഥരൂപം മനസ്സിലാകുമ്പോൾ അതുവരെ ഉണ്ടായ ധാരണയും ഭീതിയും പോയി മനസ്സ് ശാന്തമാകുകയും ചെയ്യുന്നതുപോലെ ആണ് ഇത്.

ഇങ്ങിനെ ചിന്തിച്ച് പദാർത്ഥ സ്വരൂപമായിരിക്കുന്ന ലോകത്തിൽ നിന്ന് ബുദ്ധിയെ പിൻവലിക്കേണം. ലൗകീകസുഖം ഉപേക്ഷിച്ച് ആത്മസുഖം അനുഭവിക്കേണം. ഗംഗാതീരത്ത് വസിക്കുന്നവൻ ദാഹിക്കുമ്പോൾ മറ്റു സ്ഥലത്ത് വെള്ളം തേടിപ്പോകുന്നത്പോലെ ആവരുത്. ആത്മാവിലുള്ള പരമാനന്ദം വിട്ട് പ്രപഞ്ചസുഖം അനുഭവിക്കാൻ ആഗ്രഹിക്കരുത്.

ലോകത്തിൽ ഞാനെന്നബുദ്ധി സാധാരണക്കാർക്കുള്ളതുപോലെ ജ്ഞാനികൾക്ക് ആത്മാവിൽ ഞാനെന്ന ഭാവം വരുന്നു. ഇവരാണ് സിദ്ധന്മാർ.

ഒരു പച്ചക്കായയുടെ തോലിൽ അതിൻെറ ഉള്ളിലെ കാമ്പ് ഒട്ടിനിൽക്കുന്നതായും അത് പഴുക്കുമ്പോൾ തോൽ നിഷ്പ്രയാസം പോകുന്നതായും കാണുന്നില്ലേ. അതുപോലെ ദേഹത്തോട്ചേർന്ന ജീവനും സല്ക്കർമ്മങ്ങളാലും അഭ്യാസങ്ങളാലും നേടുന്ന അറിവ്സമ്പാദിക്കുമ്പോൾ ദേഹത്തെ നിഷ്പ്രയാസം ഉപേക്ഷിക്കുന്നു- അപ്പോൾ ശരീര ബന്ധവും അതിൽ നിന്ന് ജന്യമായ ബന്ധുക്കളായ ഭാര്യ പുത്രൻ അച്ഛൻ അമ്മ ഇവരേയും അറിയുകയില്ല ശരീരനാശവും കൂടെ അറിയുകയില്ല. ഇതാണ് സിദ്ധലക്ഷണം.

ശരീരത്തെ എത്ര രക്ഷ ചെയ്താലും പ്രാരബ്ധാവസാനം വരെ മാത്രമേ അത് നിലനിൽക്കയുള്ളു. പ്രാണന്നും ഇന്ദ്രിയങ്ങൾക്കും യാതൊരു ദോഷവും കൂടാതെ അതുകളുടെ വ്യാപാരം ശരിക്കും നടക്കും. ശരീരാസക്തി ഉണ്ടാവുകയുമില്ല. ഒരു ചക്രം ഉരുട്ടി വിട്ടാൽ ഒടുവിൽ അത് ഓട്ടം നിർത്തുന്നതുവരെ ഓടുന്നതുപോലെ സിദ്ധനും പ്രാരബ്ധകർമ്മം അവസാനിക്കുന്നതുവരെ ജീവിക്കും.

അല്ലയോ വേദസാരത്തെ അറിയുന്ന ബ്രാഹ്മണ ശ്രേഷ്ഠരെ, സാംഖ്യത്തിലും യോഗത്തിലും ഉള്ള രഹസ്യങ്ങളെ നിങ്ങളെ ധരിപ്പിക്കാൻ ഹംസമൂർത്തിയായി വന്ന വിഷ്ണുവാണ് ഞാൻ. സനകാദികൾ ഇതെല്ലാം കേട്ട് കൃതാർത്ഥരായി എന്നെ നമസ്കരിച്ചു ഞാൻ എൻെറ സ്ഥാനം പ്രാപിക്കയും ചെയ്തു.

## 14-ാം അദ്ധ്യായം

ഉദ്ധവർ ചോദിച്ചു. ഒന്നിനേയും ആഗ്രഹിക്കാതെ അങ്ങയിൽ മനസ്സുറപ്പിക്കേണം. വിഷയങ്ങളിൽ ഇന്ദ്രിയങ്ങൾ പ്രവേശിക്കരുത്. എന്ന് പറഞ്ഞുവല്ലോ അത്കൊണ്ട് ഭക്തിയോഗത്തിന്ന് കൂടുതൽ ശക്തി ഉണ്ടെന്ന് സൂചിപ്പിച്ചു. ഇതിനെപറ്റി കൂടുതലറിയാൻ താൽപര്യം.

ഭഗവാൻ:- പ്രളയം കഴിഞ്ഞ് സൃഷ്ടി ആരംഭിച്ചപ്പോൾ ഞാൻ പറഞ്ഞിരുന്നു. ഭക്തിയോഗമാണ് ഏറ്റവും വിശേഷമെന്ന്. ഏതുവിധമായാൽ മനസ്സ് സദാ എന്നിൽ നിൽക്കുമോ അതാണ് മനുഷ്യധർമ്മം എന്ന് വേദത്തിൽ ഞാൻ നിശ്ചയിച്ചിട്ടുണ്ട്. അതിന്നെളുപ്പമാർഗ്ഗം ഭക്തിയാണ്.

ആ വേദത്തെ തന്റെ ആദ്യപുത്രനായ മനുവിന്ന് ബ്രഹ്മാവ് നൽകി. മനുവിൽ നിന്ന് ഭൃഗു, മരീചി, അത്രി, അംഗീരസ്, പുലസ്ത്യൻ, പുലഹൻ ക്രതു എന്ന 7 മഹർഷിമാർ ഗ്രഹിച്ചു. ഇവർ പ്രജോൽപാദനത്തിൽ തൽപരന്മാരായിരുന്നതിനാൽ പ്രജാപതികളെന്നും ബ്രഹ്മതത്വം അറിഞ്ഞവരായിരുന്നതിനാൽ ബ്രഹ്മർഷികൾ എന്നും അറിയപ്പെടുന്നു. ഇവരിൽ നിന്ന് അവരുടെ പുത്രന്മാരായ ദേവന്മാർ, അസുരന്മാർ, മനുഷ്യർ, ഗന്ധർവന്മാർ, അവരുടെ ബുദ്ധിയിൽ തോന്നിയ വാസനക്കനുസരിച്ച് പ്രവൃത്തിച്ചു. അങ്ങിനെ വേദവാക്യത്തിന്ന് പല അഭിപ്രായങ്ങളും ഭേദങ്ങളും വന്നു. സ്വർഗ്ഗപ്രാപ്തി ഏറ്റവും വിശേഷം എന്ന് ചിലർ, യാഗം എളുപ്പമാർഗ്ഗം എന്ന് ചിലർ, അണിമാദിസിദ്ധികൾ പരമഫലം എന്ന് ചിലർ, ധനസമൃദ്ധി എന്ന് ചിലർ, വിഷയസുഖം എന്ന് ചിലർ, ഇങ്ങിനെ പലർക്കും പലഅഭിപ്രായം വന്നു. ഇതിന്ന് പുറമെ ചിലർ നാസ്തികരും.

പക്ഷേ എന്റെ അഭിപ്രായം ഇതൊന്നുമല്ല. ഞാൻ മാത്രമാണ് ഏവനും ഗതി. എന്നാണ്. അതിൽ അവൻ ശാശ്വതസുഖം കാണണം. മറ്റൊന്നിലും അവന്നാഗ്രഹമുണ്ടാവരുത്.

അവന്റെ ചിത്തം എന്നിൽ ലയിക്കുന്നതിനാൽ അവൻ സുഖസ്വരൂപനായി ഭവിക്കുന്നു. ഏത്ദിക്കിലും ഏതവസ്ഥയിലും അവന്ന് സുഖം തന്നെ.

അവന്ന് ബ്രഹ്മപട്ടം, ലോകാധിപത്യം അണിമാദിസിദ്ധികൾ ഇതിലൊന്നിലും താൽപര്യമില്ല. അവന്ന് മോക്ഷപദവിയും വേണ്ട. അവന്റെ മനസ്സ് എന്നിൽ തന്നെ അവൻ നിലനിർത്തുന്നു. ഒന്നിലും കാംക്ഷയില്ലാത്തതാണ് മോക്ഷം. ഇതാണ് ഭക്തിരഹസ്യം. ഇത് നിഷ്കാമ കർമ്മാനുഷ്ഠാന ഭക്തിക്ക് സഹായമാണ്.

ഞാൻ ഭക്തനെ മറ്റുള്ളവരെക്കാൾ മീതെ സ്നേഹിക്കുന്നു. പുത്രനായ ബ്രഹ്മാവോ ഭാര്യലക്ഷ്മിദേവിയോ എനിക്ക്, എന്റെ ഭക്തന്ന് സമാനമല്ല.

എന്റെ ഭക്തന്റെ കൂടെ ഞാൻ എപ്പോഴും വസിക്കുന്നു. അവന്റെ ഹൃദയം എന്റെ ബങ്കളാവാണ്. അവന്റെ പാദരേണുക്കളാൽ അവൻ ലോകത്തെ പരിശുദ്ധമാക്കുന്നു. അപ്പോൾ ഞാനും ഭക്തനും ഒന്നു തന്നെ എന്ന് ഞാൻ വിചാരിക്കുന്നു. ഞാൻ ചെയ്യേണ്ട പ്രവൃത്തി അവൻ ചെയ്യുന്നതിനാൽ എന്റെ കാര്യം സാധിച്ചു വെന്ന് കരുതി ഞാൻ അവന്റെ പിന്നിൽ പോകുന്നു. ഞാൻ അങ്ങിനെ അവനെ ആശ്രയിക്കുന്നു.

എന്റെ കാരുണ്യം ആരിലുണ്ടോ അവർക്കുള്ളസുഖം മറ്റാർക്കും ഉണ്ടാവില്ല. ഇതെല്ലാം ഉത്തമഭക്തന്മാരോടുള്ള എന്റെ പെരുമാറ്റ ലക്ഷണമാണ്.

ഇനി പ്രാകൃതഭക്തന്മാരെ പറ്റി പറയാം. ഇന്ദ്രിയജയം പൂർത്തി ആവാത്തവർ; അൽപാൽപം വിഷയാസക്തി ഉള്ളവർ ഇവരാണ് പ്രാകൃതഭക്തന്മാർ.

അവർക്ക് ഭക്തി വർദ്ധിച്ചു വരുന്തോറും വിഷയാശ കുറഞ്ഞുവരും. അഗ്നി വിറകുകളെ നശിപ്പിക്കുമ്പോലെ ഭക്തി വിഷയാശകളെ ഇല്ലാതാക്കും.

ആശ നശിക്കുമ്പോൾ നിർവ്യാജ ഭക്തി വർദ്ധിക്കും.

യോഗം, സാംഖ്യം, ധർമ്മം, വേദാദ്ധ്യയനം, തപസ്സ്, ദാനം, ഇവയൊന്നും ഭക്തിയെ പോലെ എന്നെ സ്വാധീനപ്പെടുത്തുകയില്ല. ജന്മനാ ഹീനകുലജാത നായാലും അവന്ന് ഭക്തിയുണ്ടായാൽ പരമശുദ്ധനാകുന്നു പരമപദമടയുന്നു.

ഭക്തി ലക്ഷണമെന്തെന്നാൽ രോമാഞ്ചം, മനസ്സിൽ അലിവ്, സന്തോഷാ ശ്രുക്കൾ, തൊണ്ട ഇടറൽ, ബാഹ്യവ്യാപാരത്തിൽ ആസക്തികുറയൽ ഇങ്ങിനെ അനുഭവപ്പെടുന്നതാണ്.

എന്നെ ഇത്രകാലം അറിയാതിരുന്നതിൽ പശ്ചാത്താപം. എന്റെ അവ താരകഥകളുടെ ആന്തരാർത്ഥം അറിഞ്ഞ് ആനന്ദം. മറ്റുള്ളവരുടെ പരിഹാസം ഗണിക്കാതെ ഉച്ചത്തിൽ കീർത്തനം, നൃത്തം ഇതെല്ലാം ഭക്തിലക്ഷണമാണ്.

എന്റെ ഭക്തൻ എവിടെ ഏത് ഗൃഹത്തിൽ കാൽ വെക്കുന്നുവോ താമ സിക്കുന്നുവോ അതെല്ലാം പരിശുദ്ധമാകുന്നു.

സ്വർണ്ണം തീയിലിട്ടു ഉരുക്കിയാൽ അതിലെ ചളിപോയി ശുദ്ധമാകുന്നതു പോലെ മനസ്സിലെ മാലിന്യം ഭക്തിയാൽ ദൂരീകരിക്കപ്പെടുന്നു. ദൃഢഭക്തി ഉണ്ടായാൽ മാത്രമേ എന്നെ പ്രാപിക്കാനും കഴിയുകയുള്ളൂ.

ബ്രഹ്മം അറിഞ്ഞവൻ പരമപദത്തെ അടയുന്നു. ഇതു ചൂണ്ടുന്നത്, പര മപദ ലക്ഷ്യമാക്കിയവൻ ജ്ഞാനം സമ്പാദിക്കേണമെന്നാണ്. ബ്രഹ്മവിദാപ് നോതിപരം.

ഭക്തി വർദ്ധിക്കുന്തോറും എന്റെ സൂക്ഷ്മ ബോധം ആത്മജ്ഞാനം വന്നുചേരുന്നു. അപ്പോൾ ഭക്തിയുള്ളവൻ ക്രമേണ, അറിവുള്ളവൻ, ജ്ഞാനി യായിതീരുന്നു.

ലോകത്തെ പലരും പലവിധമായി കാണുന്നു. ലുബ്ധന്മാർ ധനമയമാ യിട്ടും വിഷയലമ്പടന്മാർ സ്ത്രീമയമായും. ജ്ഞാനികൾ നാരായണമയമായും കാണുന്നു.

ലുബ്ധാ ധനം മയം വിശ്വം
കാമുകാ കാമിനീ മയം.
നാരായണ മയം ധീരാഃ
പശ്യന്തി ജ്ഞാന ചക്ഷുഷാഃ

അതിനാൽ എന്നിൽ തന്നെ മനസ്സുറപ്പിക്കേണം. ഇതുതന്നെ പരമഭക്തി.

ഭക്തി ഉറക്കുവാൻ മാർഗ്ഗം എന്താണ് എന്ന ചോദ്യത്തിന്നു ഉത്തരം ഇനി പറയുന്നു.

സ്ത്രീണാം സ്ത്രീ സംഗിനാം സംഗം
ത്യക്ത്വാ ദൂരത ആത്മവാൻ
ക്ഷേമേ വിവിക്ത ആസിന
ശ്ചിന്ത യേന്മാ മതന്ത്രിതഃ

സ്ത്രീകളുടേയും സ്ത്രീസംഗികളുടേയും( സ്ത്രീകൾ പുരുഷന്മാരു ടേയും പുരുഷ സംഗികളുടേയും) സംസർഗ്ഗത്തെ ഉപേക്ഷിച്ചിട്ട് ഒറ്റക്ക് സുഖമായ ആസനത്തിൽ ഇരുന്ന് മടികൂടാതെ എന്നെ ധ്യാനിക്കേണം. സ്ത്രീ സംഗത്തെ ഉപേക്ഷിക്കേണം എന്ന് പറവാൻ കാരണം സ്ത്രീ/ പുരുഷനാണ്

സംസാരവൃക്ഷത്തിന്റെ ആണി വേര്. ആ സുഖം ഉപേക്ഷിച്ചാൽ മറ്റെല്ലാം ഉപേക്ഷിച്ചമാതിരി ആയി.

ഇനി ധ്യാനയോഗാംഗങ്ങളെപറ്റി പറയുന്നു.

യമ നിയമ ആസന പ്രാണായാമ പ്രത്യാഹാര ധാരണ ധ്യാന സമാധി ഇങ്ങിനെ എട്ടു അംഗങ്ങളാണ്.

ആസനം. സുഖമായ ആസനത്തിൽ ഏതാസനമായാലും തരക്കേടില്ല. ശരീരത്തിന്ന് വേദന ഇല്ലാത്തവിധം തുടർച്ചയായി കുറേനേരം ഇരിക്കത്തക്കവിധം സൗകര്യപ്പെട്ട ഏത് ആസനവും ആവാം. പത്മാസനം വീരാസനം സ്വസ്തികാസനം മുതലായ 108 ആസനങ്ങളിൽ ഏതും ആവാം. നാസികാഗ്രത്തിൽ ദൃഷ്ടിപതിപ്പിക്കേണം. നോക്കേണ്ടത് ഹൃദയത്തിൽ പ്രതിഷ്ഠിച്ച ദേവനെ.

പ്രാണായാമം- ഇത് ശീലിച്ചാൽ മനസ്സിന്റെ തെണ്ടൽ അവസാനിക്കും. ഉള്ളിലേക്കും പുറത്തേക്കും പോകുന്ന ഉച്ഛ്വാസനിശ്വാസ രൂപത്തിലുള്ള വായു പ്രാണന്റെ വ്യാപാരമാണ്. പ്രകൃതി വ്യാപാരം മുഴുവനും പ്രാണനിൽ ഒതുങ്ങിയതാണ്. അതിനാൽ സമഷ്ടി പ്രാണൻ തന്നെ ലോകത്തെ വലിച്ചു കൊണ്ട് പോകുന്ന കയർ, വ്യഷ്ടി പ്രാണനും സമഷ്ടി പ്രാണനും തമ്മിൽ ബന്ധമുള്ളതുകൊണ്ട് പ്രാണനെ സ്വാധീനിക്കാനുള്ള അഭ്യാസം അറിയേണം. ഇത് സാധിക്കത്തക്ക അഭ്യാസമാണ് പ്രാണായാമം.

അതിന്ന് പൂരകം കുംഭകം രേചകം എന്ന 3 വിധം പ്രവൃത്തി. പുറത്തുള്ള വായുവിനെ ഉള്ളിലേക്ക് വലിക്കുന്നത് പൂരകം അത് പുറത്തേക്ക് തള്ളുന്നത് രേചകം. ഉള്ളിൽ ഒതുക്കി നിർത്തുന്നത് കുംഭകം.

വലത്തെ മൂക്കിന്റെ ദ്വാരത്തെ തള്ളവിരൽ കൊണ്ടമർത്തി ഇടത്തേ ദ്വാരത്തിൽ കൂടെ ശ്വാസം ഉള്ളിലേക്ക് വലിക്കുക. 4 നിമിഷ നേരം- അതായത്- ഓം എന്നു മനസ്സിൽ ഉച്ചരിക്കുന്നത് നല്ലതാണ്. അങ്ങിനെ 4 ഓം. ഇതുപൂരകം. 16 നിമിഷം അകത്ത് കുംഭകം. 8 നിമിഷം പുറത്തു വിടൽ അതായത് 8 പ്രാവശ്യം ഓം- രേചകം- ഇതേപോലെ മറ്റേ മൂക്കുകൊണ്ടും പ്രയോഗിക്കുക. ഇപ്പോൾ ഒരു പ്രാണായാമമായി- ആദിയിൽ 3 പ്രാണായാമം. അങ്ങിനെ 3 പ്രാവശ്യം. ഒരു ദിവസം. രാവിലെ, ഉച്ചക്ക്, സന്ധ്യക്ക്. പഴകും തോറും 1 പ്രാവശ്യം. 5, 6 എണ്ണം ആവാം. അൽപദിവസങ്ങളിൽ നാഡികളിലുള്ള കഫം നീങ്ങി ശുദ്ധമാകും. ആത്മപ്രകാശം ഈ നാഡികളിൽ പ്രതിഫലിച്ചു തുടങ്ങും.

പ്രാണായാമം ചെയ്യുന്നത് ഗുരുവിന്റെ സാന്നിദ്ധ്യത്തിലാവുന്നത് നല്ലതാണ് കാരണം അതിന്ന് അപാകതകൾ വന്നാൽ ബുദ്ധിമുട്ടാവും. കുറച്ചുകൂടി സൗകര്യപ്പെട്ടവഴി പൂരകം രേചകം കുംഭകം എന്ന ക്രമത്തിൽ ചെയ്യുന്നതാണ് നല്ലത് എന്ന് വിവേകാനന്ദ സാരസംഗ്രഹം എന്ന പുസ്തകത്തിൽ പറയുന്നു. അതായത് പ്രാണവായുവിനെ വലിച്ച് ഉള്ളിൽ ഒതുക്കുന്നതിന് പകരം പ്രാണവായുവിനെ പുറത്തേക്ക് തള്ളി ഉള്ളിൽ കാലിയാക്കി പുറത്ത് ഒതുക്കി നിർത്തേണമെന്ന്.

പതുക്കെപതുക്കെ ചെയ്താൽ സാധകന്ന് ജയം ക്രമേണ കൈവരും. പ്രാണായാമം കൊണ്ട് ഇന്ദ്രിയജയവും മനോജയവും സിദ്ധിക്കും.

പ്രാണായാമം 2 വിധം. സഗർഭം, മറ്റേതു അഗർഭം. മൂലാധാരത്തിൽ നിന്ന്

ഹൃദയത്തിലേക്ക് നേരിയ മണിനാദം പോലെ ശബ്ദം പോകുന്നുണ്ട്. പ്രാണവായുവിനെ മൂലാധാരത്തിൽ കൂടെ മെല്ലെ സഞ്ചരിപ്പിച്ച് ഈ നാദത്തെ മേല്പോട്ടു സഞ്ചരിപ്പിക്കേണം. പിന്നെ ആ സ്വരത്തെ ഹൃദയത്തിൽ ലയിപ്പിക്കേണം. ഇതു തന്നെ പ്രണവസ്വരം. ആ സ്വരം എപ്പോഴും അവിടെ ഉള്ളതിനാൽ അതിനെ അറിവാൻ ശ്രദ്ധിച്ചുകൊണ്ട് മനസ്സിനെ അതിലുറപ്പിക്കുന്നത് മനശ്ചാഞ്ചല്യം തീർന്ന് സ്ഥിരപ്പെടുവാൻ ഉതകും. അതിനാലാണ് ഇതിന്ന് സഗർഭം എന്നപേർ വന്നത്. ഇപ്രകാരം 3 സന്ധ്യകളിലും പതുപത്തുപ്രാവശ്യം പ്രണവത്തോടെ പ്രാണായാമം ചെയ്താൽ ഒരു മാസത്തിന്നുള്ളിൽ പ്രാണനെ ജയിക്കാം. ശരീരത്തിലെ എല്ലാ ഇന്ദ്രിയങ്ങളേയും പ്രവൃത്തിപ്പിക്കുന്നത് പ്രാണനാണ്. അത് സ്വാധീനപ്പെട്ടാൽ ഇന്ദ്രിയജയം ആയി.

ഇതിന്ന് പറ്റിയ സമയം, പുലരാൻ 5 നാഴിക ഉള്ളപ്പോൾ അതായത് 4 മണി. ബ്രാഹ്മമുഹൂർത്തം. കിഴക്കോട്ടോ വടക്കോട്ടോ നോക്കി ആദ്യം സ്വഗുരുവിനെ മനസാ നമസ്കരിച്ച് സർവലോകങ്ങളുടേയും ക്ഷേമത്തെ പ്രാർത്ഥിച്ച് ആരംഭിക്കേണം. സാക്ഷാൽ ഭഗവസ്വരൂപമാണ് പ്രണവം എന്ന അർത്ഥവിചാരത്തോടെ ധ്യാനിക്കേണം.

ധ്യാനക്രമം- ഹൃദയത്തിൽ വിരിഞ്ഞ് താമരപൂവിനെ 8 ദളങ്ങളോടെ ഇരുത്തേണം. ഈ പൂവിൻെറ നടുവിൽ സൂര്യൻ ചന്ദ്രൻ അഗ്നി ഒന്നിൻെറ മേലെ ഒന്നായി വെക്കേണം. അഗ്നിയുടെ നടുവിൽ എൻെറ സുന്ദരരൂപത്തേയും 4 കൈകളോടെ മന്ദഹാസത്തോടെ ഇരിക്കുന്ന നിലയിൽ ധ്യാനിക്കേണം. ഇന്ദ്രിയങ്ങളെ എല്ലാം അടക്കി മനസ്സിനെ എന്നിൽ ഉറപ്പിക്കേണം. മുഖമാണ് ധ്യാനയോഗ്യം. മന്ദഹാസം പൊഴിയുന്ന ചുണ്ടുകളിൽ ദൃഷ്ടി സ്ഥിരമാക്കണം.

സ്ഥൂല ധ്യാനത്തിൽ ശക്തി വർദ്ധിക്കുന്തോറും സൂക്ഷ്മ ധ്യാനത്തിൽ ശക്തി വർദ്ധിക്കും. ഇങ്ങിനെ ശീലിച്ച സാധകന്ന് ധ്യാനവും രൂപവും ധ്യാനകർത്താവായ മനസ്സും തീരെ ഇല്ലാതായിവരും. ആ നിലയെത്തിയാൽ പിന്നെ ധ്യാനം നിർത്താം. ചെറിയ തീപൊരി വലിയ തീ പൊരിയിൽ ചെന്നവസാനിക്കുന്നത് പോലെ പരമാത്മാവിൽ ലയിക്കുന്നു. ഇതാണ് നിർവ്വികൽപ സമാധി.

## 15-ാം അദ്ധ്യായം

ഉദ്ധവർ- ഭഗവാൻ സംവാദം തുടരുന്നു.

മേൽ പറഞ്ഞ വിധം അഭ്യസിക്കുമ്പോൾ സിദ്ധികൾ ഉണ്ടാവുന്നു എന്ന് പറഞ്ഞുവല്ലൊ. അവയെപറ്റി കേൾക്കാൻ താൽപര്യമുണ്ടെന്ന് ഉദ്ധവർ പറഞ്ഞു.

സിദ്ധികൾ 18 വിധം. അതിൽ 8 എണ്ണം വിശേഷം. 1 അണിമാ, 2 മഹിമ, 3 ലഘിമാ, 4 പ്രാപ്തി, 5 പ്രാകാശ്യം, 6 ഈശിതാ, 7 വശിതാ, 8 കാമാവസായിത(പ്രാകാമ്യം). ആദ്യത്തെ 3 എണ്ണം ശരീരത്തെ ചെറുതാക്കാനും വലുതാക്കാനും ഘനമില്ലാതാക്കാനും(ക്രമത്തിൽ) പറ്റും. പ്രാപ്തികൊണ്ട് വിഷയലാഭം. പ്രാകാശ്യം കൊണ്ട് ഇഹത്തിലുള്ള സർവവും ദൃശ്യമാകും. ഈശിത കൊണ്ട് മറ്റുള്ളവരെ തൻെറ ഇഷ്ടാനുസരണം പ്രവൃത്തിപ്പാൻ കഴിയും. വശിതകൊണ്ട് ഒന്നിലും ഒട്ടാതെ ഇരിപ്പാൻ കഴിയും കാമാവസായിത കൊണ്ട് ആഗ്രഹിക്കുന്ന എല്ലാ കാര്യങ്ങളും ഉടൻ സാദ്ധ്യമാവും.

ഇതു കൂടാതെ വേറേയും അഞ്ച് നിസ്സാര സിദ്ധികളുണ്ട്. ഭൂതവർത്ത

മാന ഭാവികാര്യങ്ങൾ അറിയുക തണുപ്പ് ചൂട് മുതലായ പ്രകൃതി കാര്യങ്ങളെ തടുക്കുക. അന്യൻ വിചാരിക്കുന്നത് അറിയുക. സൂര്യന്റെ മഹാശക്തിയെ തടുക്കുക. വിഷം ഏതു ശരീരത്തിലായാലും അത് വ്യാപിക്കുന്നത് തടസ്ഥപ്പെടുത്തുക. ഒരു കാര്യത്തിലും അപരാജിതനാവാതെ ഇരിക്കുക.

ഇനി ഈ സിദ്ധികൾ ഏതു വിധ ധാരണയാൽ ഉണ്ടാകുമെന്ന് പറയുന്നു.

മനസ്സിന്റെ സ്ഥിരതയേയും സങ്കൽപ സാമർത്ഥ്യത്തേയും അനുസരിച്ച് സകല സിദ്ധികളുമിരിക്കുന്നു. അതുകൊണ്ട് സൈ്ഥര്യത്തോടെ ഏതൊന്നിനേയും ധ്യാനിക്കേണം.

എന്നെ സൂക്ഷ്മഭൂത സ്വരൂപനായി ധ്യാനിച്ചാൽ അണിമ എന്ന സിദ്ധി കൈവരുന്നു. മഹാഭൂത തത്വത്തേയോ പഞ്ചമഹാഭൂതങ്ങൾ ഓരോന്നിനേയോ ധ്യാനിച്ചാൽ മഹിമ ഉണ്ടാവുന്നു. പരമാണുക്കളുടെ അന്യോന്യ സമ്മേളനത്താണല്ലോ ഭൂതങ്ങൾ ഉണ്ടാവുന്നത്. ആ പരമാണുക്കളിൽ പ്രകാശിക്കുന്ന എന്നെ ധ്യാനിച്ചാൽ പരമാണു തുല്യമായിട്ട് ശരീരത്തെ ഘനമില്ലാതാക്കുവാൻ സാധിക്കും. അത് ലഘിമാ.

സാത്വികാഹങ്കാരത്തെ ഉപാധിയായി സ്വീകരിച്ചു വിളങ്ങുന്ന എന്നിൽ മനസ്സിനെ ദൃഢമായി ഉറപ്പിക്കുന്നവൻ സകല പ്രാണികളുടേയും ഇന്ദ്രിയങ്ങളോടു ചേർന്നിരിപ്പാൻ ശക്തൻ.

ക്രിയാശക്തിക്ക് പ്രധാനമായ മഹത്തത്വം സൂത്രമാണ്. അതിനെ പ്രധാനമായി സ്വീകരിച്ചാൽ ഒളിവിലിരിക്കുന്നതും ദൂരെ ഇരിക്കുന്നതും ആയ പദാർത്ഥങ്ങളെ കാണാൻ കഴിയും. ഇതു പ്രാകാശ്യ.

സത്വാദി ഗുണങ്ങളുടെ സാമ്യാവസ്ഥയാകുന്ന മായയുടെ നിയന്താവ് എന്ന നിലയിൽ ആരാധിച്ചാൽ ഈശിത്വ കിട്ടും. എല്ലാ ജീവന്മാരേയും ഇവന്റെ ഇഷ്ടം പോലെ പ്രവൃത്തിപ്പിക്കാൻ സാധിക്കും.

തുരീയാവസ്ഥയിൽ ഞാൻ സ്ഥിതിചെയ്യുന്നു എന്ന ഭാവത്തിൽ ധ്യാനിച്ചാൽ 'വശിത' എന്ന സിദ്ധി കൈവരും.

3 ഗുണങ്ങളെയും കടന്ന് എന്നിൽ രാഗാദി മാലിന്യമില്ലാത്ത മനസ്സിനെ ഉറപ്പിച്ചാൽ കിട്ടുന്ന സിദ്ധി കാമാവസായിത.

ഇങ്ങിനെ മുഖ്യ സിദ്ധികൾ 8 എണ്ണം. എങ്ങിനെ ഉണ്ടാവുന്നു വെന്ന് പറഞ്ഞു.

എന്നിൽ പൂർണ്ണ വിശ്വാസമുള്ള ഒരുവൻ എന്ത് സങ്കൽപിക്കുന്നുവോ അത് ഫലത്തിൽ വരും. അഭേദമായ ബുദ്ധിയോടെ എന്നെ നിർവ്വിശേഷമായി സ്നേഹിക്കുക. ഇങ്ങിനെ ഉള്ളവന്റെ ആജ്ഞ എന്റേതു പോലെ ആണ്. ശുദ്ധാന്തകരണനായ യോഗിക്ക് ഭൂതഭാവിവർത്തമാന കാലസംഭവങ്ങൾ പറയാൻ കഴിയും. ശീതോഷ്ണാദി ദ്വന്ദ്വങ്ങൾ ബാധകമല്ല. ഇതരജനങ്ങളുടെ വിചാരങ്ങൾ നന്നായി അറിയും. അഗ്ന്യാദി ഭൂതങ്ങളുടെ യാതൊരു ഉപദ്രവവും ബാധിക്കയില്ല. തീയിലിട്ടാൽ ദഹിക്കയില്ല. വെള്ളത്തിലിട്ടാൽ താഴില്ല.

ശ്രീവത്സത്തോടും ശംഖം ചക്രം എന്നീ ആയുധങ്ങളോടും കൊടിക്കൂറ വെൺചാമരം മുതലായ ആഡംബരങ്ങളോടും എന്നെ ധ്യാനിച്ചാൽ ഒന്നിലും പരാജയം ഉണ്ടാവില്ല.

ഇന്ദ്രിയങ്ങളെ കീഴടക്കി ശ്വാസത്തെ സ്വാധീനപ്പെടുത്തിയ .യോഗിക്ക് ധാര

ണകൾ പ്രത്യേകം പ്രത്യേകമെടുത്ത് സിദ്ധി നേടാൻ പ്രയാസപ്പെടേണ്ട ആവശ്യമില്ല. എന്നെ നിരന്തരം ധ്യാനിച്ചാൽ മതി.

എന്നാൽ ഈ സിദ്ധികൾ ഒന്നിനേയും കാംക്ഷിക്കുന്നത് ശരിയല്ല. ഇവ എന്നെ പ്രാപിക്കാനുള്ള വഴികൾക്ക് വിഘ്നമാണ്. വിഷയ വാസനകളിൽ മനസ്സ് ഏർപ്പെട്ടു പോകും.

എല്ലാ സിദ്ധികളുടേയും നാഥൻ ഞാനാണ്. മോക്ഷത്തിന്നും ജ്ഞാന ത്തിന്നും ബ്രഹ്മോപദേശത്തിന്നും കാരണം ഞാൻ. എല്ലാ ജീവികളുടേയും ആത്മാവും ഞാനാണല്ലോ. അതുകൊണ്ട് എന്നെ വേണ്ട വിധം ഭജിക്കയാണ് വേണ്ടത്.

## 16-ാം അദ്ധ്യായം

ഇതുവരെ ഉദ്ധവരുടെ 8 ചോദ്യങ്ങൾ ബ്രഹ്മലക്ഷണം, ബന്ധമുക്തി സ്വരൂപം, ശുദ്ധഭക്തി, വിധിനിഷേധ കർമ്മ വിവരണം, യോഗനിർണ്ണയം, ശ്രേയോനിരൂപണം, ഭക്തിയോഗം, ധ്യാനയോഗം ധാരണാ ഭേദങ്ങൾ, സിദ്ധി കൾ ഇവ സംബന്ധിച്ചുള്ളതിന്ന് ഉത്തരം പറഞ്ഞു. ഇനി വിഭൂതികളെപറ്റി പറയുന്നു.

ഇക്കാണുന്ന സർവ്വചരാചരങ്ങളുടേയും ആത്മാവും ബന്ധുവും നാഥനും ഞാനാണ്. അവയുടെ ജനനമരണത്തിന്ന് ഞാൻ തന്നെ ഹേതു. അങ്ങിനെ ഉള്ള മനസ്സുറപ്പോടെ എന്നെ ഉപാസിക്കേണം. എല്ലാറ്റിനേയും സ്വാധീനപ്പെടുത്തുന്ന കാലം ഞാനാണ്. സത്വാദിഗുണങ്ങളുടെ മദ്ധ്യത്തിൽ ക്രിയാശക്തിപ്രധാനമായ മഹത്തത്വവും ഞാനാണ്. സൂക്ഷ്മഭൂതങ്ങളിൽ വെച്ച് അതിന്റെ സൂക്ഷ്മമായ ജീവനും ഞാനാണ്. ഒരു ചെറിയ രോമക്കഷണത്തെ 100 ഭാഗമായി അംശിച്ചാൽ ഒരു ഭാഗം എത്ര ചെറുതായിരിക്കുമോ അത്ര ചെറുതാണ് ജീവൻ . ജയിക്കാൻ പ്രയാസമെന്ന് തോന്നുന്ന മനസ്സ് ഞാനാണ്. വേദാദ്ധ്യാപകരിൽ ബ്രഹ്മാവ് ഞാൻ. മന്ത്രങ്ങളിൽ 3 മാത്രകളടങ്ങിയ(അകാര ഉകാര മകാരം) ഓം.കാരം ഞാനാണ്. അക്ഷരങ്ങളിൽ അകാരം ഞാൻ. ഛന്ദസ്സുകളിൽ ഗായത്രി ഞാൻ. ദേവന്മാരിൽ ഇന്ദ്രൻ ഞാൻ. വസുക്കളിൽ അഗ്നി ഞാൻ. ആദിത്യന്മാരിൽ വാമനൻ ഞാൻ. രുദ്രന്മാരിൽ നീലലോഹിതൻ ഞാൻ. ബ്രഹ്മർഷികളിൽ ഭൃഗു ഞാൻ. രാജർഷികളിൽ മനു. ദേവർഷികളിൽ നാരദൻ. പശുക്കളിൽ കാമധേനു. സിദ്ധന്മാരിൽ കപിലൻ. പക്ഷികളിൽ ഗരുഡൻ. പ്രജാപതികളിൽ ദക്ഷൻ. പിതൃക്കളിൽ അര്യമാവ്. അസുരരിൽ പ്രഹ്ലാദൻ. നക്ഷത്രങ്ങളുടേയും മരുന്നു ചെടികളുടേയും പ്രഭുവായ ചന്ദ്രൻ ഞാൻ. യക്ഷസ്സുകളുടേയും രക്ഷസ്സുക ളുടേയും പ്രഭുവായ കുബേരൻ. ആനകളിൽ ഐരാവതം. ജലജന്തുക്കളുടെ പ്രഭുവായ വരുണൻ. പ്രകാശമുള്ളവരിൽ സൂര്യൻ. മനുഷ്യരിൽ രാജാവ്. കുതി രകളിൽ ഉച്ചൈശ്രവസ്സ്. ഭൂമിയിൽ നിന്നുള്ള ധാതുക്കളിൽ സ്വർണ്ണം ഞാൻ. ദണ്ഡം ഉപയോഗിക്കുന്നവരിൽ യമൻ. സർപ്പങ്ങളിൽ വാസുകി. പാമ്പുകളിൽ അനന്തൻ. മൃഗങ്ങളിൽ സിംഹം. ആശ്രമങ്ങളിൽ സന്യാസാശ്രമം. ജാതികളിൽ ബ്രാഹ്മണൻ. നദികളിൽ ഗംഗ. ജലാശയങ്ങളിൽ സമുദ്രം. ആയുധങ്ങളിൽ വില്ല്. വില്ലാളികളിൽ പരമശിവൻ. വാസസ്ഥാനങ്ങളിൽ 3 ലോകത്തിലും പറ്റിയ മഹാമേരു. പർവതങ്ങളിൽ ഹിമാലയം. മരങ്ങളിൽ ആൽമരം. ഔഷ

ധികളിൽ യവം. ആചാര്യന്മാരിൽ വസിഷ്ഠൻ. വേദാർത്ഥം അറിഞ്ഞവരിൽ ബൃഹസ്പതി. സേനാപതികളിൽ സുബ്രഹ്മണ്യൻ. സന്മാർഗ്ഗം വർദ്ധിപ്പിക്കുന്നവരിൽ ബ്രഹ്മാവ്. യാഗങ്ങളിൽ ബ്രഹ്മയജ്ഞം. വ്രതങ്ങളിൽ അന്യരെ ഉപദ്രവിക്കില്ല എന്ന വ്രതം. ശുചിവരുത്തുന്നവരിൽ വായു, അഗ്നി, സൂര്യൻ, ജലം, വാക്ക്. ഇതെല്ലാം ഞാനാണ്.

അഷ്ടാംഗ യോഗങ്ങളിൽ സമാധി. ജയിപ്പാനാഗ്രഹിക്കുന്നവരുടെ കാര്യാലോചനാ മാർഗ്ഗം, ആത്മവിദ്യ, ഖ്യാതി, വാദികളുടെ സംശയം- ഇതെല്ലാം ഞാനാണ്.

സ്ത്രീകളിൽ ശതരൂപ പുരുഷന്മാരിൽ സ്വായംഭൂവമനു. മുനികളിൽ നാരായണ മുനി. ബ്രഹ്മചാരികളിൽ സനൽകുമാരൻ. ധർമ്മങ്ങളിൽ ഭഗവദർപ്പണം. അഭയസ്ഥാനങ്ങളിൽ അന്തർന്നിഷ്ഠ(പുറത്ത് മനസ്സിനെ സഞ്ചരിക്കാതെ ഉള്ള നില.) രക്ഷിക്കേണ്ടുന്നവയിൽ പ്രിയപ്പെട്ട വചനവും മൗനവും. സ്ത്രീപുരുഷന്മാരിൽ ബ്രഹ്മാവ്(സ്ത്രീപുരുഷൻ ബ്രഹ്മാവിന്റെ അംശമായത് കൊണ്ട്). കണ്ണടക്കാതെ സമയജാഗ്രത പാലിക്കുന്ന സംവത്സരം. ഋതുക്കളിൽ വസന്തം. മാസത്തിൽ ധനു. നക്ഷത്രങ്ങളിൽ അഭിജിത്ത് (ഉത്രാടത്തിന്റെ 4-ാം പാദവും തിരുവോണത്തിന്റെ ആദ്യ 4 നാഴികയും കൂടിയ സമയം) യുഗങ്ങളിൽ കൃതയുഗം. ധീരന്മാരിൽ അസികനും ദേവലനും വേദം വിഭാഗിച്ചവരിൽ വ്യാസനും. കവികളിൽ ശുക്രമഹർഷിയും ഞാൻ.

ഭഗവന്നാമങ്ങളിൽ വാസുദേവനും. ഭക്തന്മാരിൽ നീ (ഉദ്ധവർ)യും. വിദ്യാധരന്മാരിൽ സുദർശനും. കിംപുരുഷന്മാരിൽ ഹനുമാനും. രത്നങ്ങളിൽ പത്മരാഗവും. സൗന്ദര്യവസ്തുക്കളിൽ താമരമൊട്ടും. പുല്ലുകളിൽ ദർഭയും. ഹോമദ്രവ്യങ്ങളിൽ പശുവിൻ നെയ്യും ഞാൻ.

ഉത്സാഹികളുടെ സമ്പത്തും, വഞ്ചകരുടെ ചൂതുകളിയും, ക്ഷമയുള്ളവരുടെ ക്ഷമയും, ബലവാന്മാരുടെ ബലവും ഞാൻ.

സാത്വികന്മാരുടെ ഭക്തികർമ്മവും. നവമൂർത്തികളിൽ(ഭക്തിലക്ഷണ മൂർത്തികൾ വാസുദേവൻ, സങ്കർഷണൻ, പ്രദ്യുമ്നൻ, അനുരുദ്ധൻ, നാരായണൻ, ഹയഗ്രീവൻ, വരാഹൻ,നൃസിംഹം, വാമനൻ- ശ്രവണം മുതൽ പാദസേവനം വരെ ഭക്തി ലക്ഷണം) വിശേഷവിധിയിൽ വാസുദേവനും ഞാൻ.

ഗന്ധർവന്മാരിൽ വിശ്വാവസു. അപ്സരസുകളിൽ പൂർവചിത്തി. പർവതങ്ങളുടെ സ്ഥിരത, ഭൂമിയിലെ ഗന്ധം. ജലത്തിലെ രസം. പ്രഭയുള്ളവരിൽ അഗ്നി. സൂര്യചന്ദ്രന്മാരുടെ പ്രഭ. ആകാശത്തിലെ ശബ്ദം. ഇതെല്ലാം ഞാനാണ്.

ബ്രാഹ്മണ ഭക്തരിൽ മഹാബലി. വീരന്മാരിൽ അർജ്ജുനൻ. ഭൂതങ്ങളുടെ രക്ഷ, ഉൽപത്തി, നാശം, ഇതെല്ലാം ഞാനാണ്.

കർമ്മേന്ദ്രിയത്തിൽ പാദത്തിന്റെ ഗമന ശക്തി. വാഗിന്ദ്രിയത്തിന്റെ വചന ശക്തി. ഗുദത്തിന്റെ മലവിസർജ്ജന ശക്തി. കയ്യിന്റെ സ്വീകരിക്കൽ എന്ന പ്രവൃത്തി. ഉപസ്ഥത്തിന്റെ ക്രീഡാ സമയത്തെ ആനന്ദം. ത്വക്കിന്റെ സ്പർശന ജ്ഞാനം. നാവിന്റെ രസജ്ഞാനം. ചെവിയുടെ ശബ്ദജ്ഞാനം. മൂക്കിന്റെ ഗന്ധജ്ഞാനം. ഇതെല്ലാം ഞാനാണ്. അതിനാൽ സർവ്വേന്ദ്രിയങ്ങൾക്കും ഇന്ദ്രിയമായിരിക്കുന്നവൻ ഞാൻ. മഹത്തത്വം അഹങ്കാരം പഞ്ചതന്മാത്രകൾ പഞ്ചമ

ഹാഭൂതങ്ങൾ "ഇന്ദ്രിയങ്ങൾ, ജീവൻ പ്രകൃതി ആകെ 25 തത്വങ്ങൾ. ഇവയുടെ ഗണനം ലക്ഷണജ്ഞാനം പരമാർത്ഥജ്ഞാനം ഇവ ഞാൻ.

എൻെറ വിഭൂതികൾ അനേകം ആണ്. അവ എണ്ണിപറവാൻ കഴികയില്ല. ഞാൻ സർവ്വ വ്യാപകനാണ്. എല്ലാം എല്ലാം ഞാനാണ്. പക്ഷേ ഏറ്റവും ചെറിയ ഒന്നിനെ പറവാൻ വേണ്ടി അടുത്തുള്ള വലിയ ഒന്നിനെപ്പറ്റി പറഞ്ഞു വെന്നേ ഉള്ളു. ചുരുക്കി പറഞ്ഞാൽ പ്രഭാവം, സമ്പത്ത്, കീർത്തി, ഐശ്വര്യം, ലജ്ജ, കർമ്മഫലത്യാഗം, സൗന്ദര്യം, ഭാഗ്യം, ബലം, സഹനം, അറിവ്, ഇവ എൻെറ വിഭൂതികളാണ്. ആരാധിക്കാൻ യോഗ്യങ്ങളാണ്.

എൻെറ യഥാർത്ഥ സ്വരൂപം വാക്കിന്ന് വിഷയമല്ല. അതിനാൽ വാക്ക് അടക്കുക മനസ്സ് അടക്കുക പ്രാണങ്ങളെ അടക്കുക ഇന്ദ്രിയങ്ങളെ അടക്കുക സത്വഗുണത്താൽ രജോഗുണത്തെ അടക്കുക ഇങ്ങിനെ പ്രവൃത്തിച്ച് ഭേദ ഭാവന ഇല്ലാതാക്കിയാൽ സംസാര ദുഃഖത്തിൽ പ്രവേശിക്കേണ്ടി വരില്ല.

വാഗാദികളെ അടക്കാതെ ഇരുന്നാൽ അനർത്ഥം ഫലം, വാക്കിനേയും മനസ്സിനേയും പ്രാണങ്ങളേയും അടക്കി ഭക്തിയോടെ വർത്തിച്ചാൽ ഇനി ജന്മം എടുക്കേണ്ടി വരില്ല.

## 17-ാം അദ്ധ്യായം

ഉധ്ധവർ ചോദിക്കുന്നു.

അങ്ങയിൽ ഭക്തി ജനിപ്പിക്കേണമെങ്കിൽ ധർമ്മം ഏത് വിധം ആയിരിക്കേണം സ്വധർമ്മം ഏത്. ഭഗവാൻ മറുപടി പറയുന്നു. വർണ്ണാശ്രമാചാരാനുഷ്ഠാനദ്വാരാ ഉയരുവാൻ ആഗ്രഹിക്കുന്നവരുടെ ഭക്തി വർദ്ധിപ്പിക്കുന്ന ധർമ്മത്തെപറയാം.

ആദികാലത്തിൽ എന്നെ ഭജിക്കുന്നത്തന്നെ മുഖ്യധർമ്മം. ആചാരക്രമം പിന്നീടുണ്ടായതാണ്. ആചാരലക്ഷണമായ ധർമ്മം ഭക്തി ഹേതുകവുമാണ്.

കല്പാരംഭത്തിൽ കൃതയുഗത്തിൽ എല്ലാവരുടേയും ചിത്തവൃത്തി നിർമ്മലമായിരുന്നു. അന്ന് മനുഷ്യരെല്ലാം ഹംസ വർണ്ണരായിരുന്നു അവരെല്ലാം അവരുടെ സ്വഭാവത്തിൽ കൃതകൃത്യരായിരുന്നു. അതുകൊണ്ടാണ് ആയുഗത്തിന്ന് കൃതയുഗം എന്നപേർവന്നത്.

ആ കാലത്ത് ജനങ്ങൾക്ക് യാതൊരു ആഗ്രഹവുമില്ല . വിവിധകർമ്മങ്ങൾ ഉണ്ടായിരുന്നില്ല. പലദേവതകളെ ആഹ്വാനിക്കുന്ന മന്ത്രങ്ങളോ സൂക്തങ്ങളോ ഇല്ല. പ്രണവംമാത്രം. നാലുകാലുള്ള പശുരൂപത്തിലുള്ള ധർമ്മം ഞാനാണ്. മനോജയം എല്ലാവർക്കും ഉണ്ടായിരുന്നു. അതുകൊണ്ട് എല്ലാവരും തപസ്വികളായിരുന്നു. ആർക്കും യാതൊരു പാപവും ഇല്ല.

ത്രേതായുഗാരംഭത്തിൽ പ്രാണൻെറ സ്പന്ദനം കാരണം എൻെറ ഹൃദയത്തിൽ നിന്ന് 3 വേദങ്ങൾ പുറപ്പെട്ടു. ഋക്ക് , യജുസ്സ്, സാമം, ഈ 3 വിഭാഗങ്ങളിൽ കൂടിയും യാഗങ്ങൾ ഉണ്ടായി ആ യാഗസ്വരൂപൻ ഞാൻതന്നെ.

ഇനി വർണ്ണാചാരങ്ങൾ വന്നതേപറ്റി പറയാം. വിരാട് പുരുഷനിൽ നിന്ന് ബ്രഹ്മ, ക്ഷത്രിയ, വൈശ്യ, ശൂദ്ര, എന്ന 4 ജാതികൾ ഉണ്ടായി ഇതേപോലെ ഈശ്വരൻെറ ഓരോ അവയവത്തിൽ നിന്ന് ഓരോ ആശ്രമവും ഉണ്ടായി ഹൃദയത്തിൽ നിന്ന് ബ്രഹ്മചര്യവും അരക്ക് താഴെയുള്ള ഭാഗത്ത് നിന്ന് ഗൃഹസ്ഥാ

ശ്രമവും മാറിടത്തിൽ നിന്ന് വാനപ്രസ്ഥവും. ശിരസ്സിൽ നിന്ന് സന്യാസവും ഉണ്ടായി.

ഉത്തമാവയവങ്ങളിൽനിന്ന് ജനിച്ചവർണ്ണങ്ങൾക്കും ആശ്രമങ്ങൾക്കും ഉത്തമത്വവും നീചങ്ങളിൽനിന്ന് ജനിച്ചവർക്ക് നീചത്വവും വന്നുചേർന്നു. എന്നാൽ എല്ലാം വിരാടിന്റെ സ്വരൂപത്തിൽനിന്നു വന്നതിനാൽ ഉച്ചനീചത്വവും ബാധകമല്ല. എന്ന് മാത്രമല്ല. എല്ലാവരും യോജിച്ചു പ്രവൃത്തിച്ചാലെ ലോകം ക്ഷേമകരവുമാകുകയുമുള്ളു. വർണ്ണഭേദക്കാരുടെ സ്വഭാവഗുണങ്ങൾ. ശമഃ (അന്തഃകരണനിഗ്രഹം) ദമഃ ബാഹ്യേന്ദ്രിയ നിഗ്രഹം, തപസ്സ് ശുദ്ധി, സന്തോഷം,ക്ഷമ, ആർജ്ജവം(കപടമില്ലായ്മ) ഭക്തി, കാരുണ്യം, സത്യം ഇവ ബ്രാഹ്മണ സ്വഭാവങ്ങളാണ്.

തേജസ്സ്, ബലം, ധൃതി, (ദുഃഖസഹനം) ശൗര്യം, തിതിക്ഷ(പൊറുമ), ഔദാര്യം, പരിശ്രമം, സൈ്ഥര്യം, ബ്രാഹ്മണ ഭക്തി, ഐശ്വര്യം, ഇവ ക്ഷത്രിയ സ്വഭാവം. സത്വഗുണം കുറഞ്ഞ് രജോഗുണം ഏറിയപ്പോൾ വന്ന മാറ്റമാണ് ഇത്.

കച്ചവടം, കൃഷി, പശുപരിപാലനം, ഗുരുവിലും ശാസ്ത്രത്തിലും വിശ്വാസം ദാനനിഷ്ടയുള്ളവർ കപടമില്ലായ്മ ബ്രാഹ്മണ ഭക്തി, ധനവർദ്ധനകളിൽ തൃപ്തിയില്ലായ്മ ഇവ വൈശ്യസ്വഭാവം.

കളവുകൂടാതെ ബ്രാഹ്മണരേയും പശുക്കളേയും ദേവകാര്യങ്ങളേയും ശ്രദ്ധിച്ച് ശുശ്രൂഷിക്കുന്നത് ധർമ്മമായി കരുതുന്നവരും അതിൽ നിന്ന് ഉള്ളലഭ്യം കൊണ്ട് തൃപ്തിപ്പെടുന്നവരും ശൂദ്രന്മാർ. ഇവർക്ക് രജോഗുണം കുറഞ്ഞും തമസ്സ് വർദ്ധിച്ചുമിരിക്കും.

എല്ലാ വർണ്ണക്കാരും സ്വധർമ്മം പാലിച്ച് ഉയരുവാൻ ശ്രമിക്കേണം. ദുരഹങ്കാരം വർദ്ധിച്ച് അന്യോന്യം കലഹിക്കരുത്. ലോകക്ഷേമമാണ് ഇതിന്റെ ഉദ്ദേശം.

ഇതു കൂടാതെ 5-ാമത്തെ ഒരു വിഭാഗമുണ്ട്. പഞ്ചമർ-ശുദ്ധിയില്ലാത്തവർ. കളവ് പറയാൻ മടി ഇല്ലാത്തവർ. ചോരണം ചെയ്‌വാൻ മടിക്കില്ല. ഈശ്വരവിശ്വാസം കുറയും കാമക്രോധ നിയന്ത്രണം കുറഞ്ഞവർ ഇതെല്ലാം ഇവരുടെ സ്വഭാവങ്ങളാണ്.

ക്രമേണ ഇത് സന്താനങ്ങളിൽ കൂടെ പരമ്പരയായി വന്ന് പടർന്നു.

ഇനി ആശ്രമക്കാരുടെ നിലയെപറ്റി കൂടുതൽ പറയാം.

ബ്രഹ്മചര്യാശ്രമം. ഇത് 2 വിധം ഉപകുർവാണൻ, നൈഷ്ഠികൻ- ഉപകുർവ്വാണന്ന് ഗർഭധാനം മുതൽ ഓരോ കാലങ്ങളിൽ മന്ത്രപൂർവം ഓരോ കർമ്മം. 8-ാമത്തെ വയസ്സിൽ ഉപനയനം. ഇതുകഴിഞ്ഞാലെ ഗായത്രീ ജപത്തിന്ന് അധികാരി ആവുള്ളു. ഉപനയനം കഴിഞ്ഞശേഷമാണ് ദ്വിജൻ ആവുന്നത്.

പിന്നെ ഗുരുവിന്റെ അടുക്കൽ വേദം പഠിക്കേണം.

ഈയാൾക്ക് എണ്ണസ്നാനം അരുത്. ജടധരിക്കേണം. പല്ല്തേച്ച് വെളുപ്പിക്കരുത്. വസ്ത്രം അലക്കരുത്. ഭംഗിയുള്ള സാധനങ്ങൾ ഉപയോഗിക്കരുത്. മുഞ്ഞക്കയർ, കൃഷ്ണമൃഗതോൽ, പിപ്പലവടി,ജപമാല, പൂണൂൽ,ജലപാത്രം ഇവകൾ വേണം.

കുളി, ഭക്ഷണം, ഹോമം, മന്ത്രജപം, ജലമലാദി വിസർജ്ജനം ഇവചെയ്യുമ്പോൾ മൗനം അവലംബിക്കേണം, നഖം, ഗുഹ്യരോമം ഇവ മുറിക്കരുത്,

മറ്റുരോമങ്ങളും.

ശുക്ലസ്ഖലനം പാടില്ല. അറിയാതെപോയാൽ കുളിച്ച് പ്രാണായാമം ചെയ്ത് ഗായത്രീ ജപിക്കേണം.

ഹോമം കൊണ്ട് അഗ്നിയേയും, അർഘ്യം കൊണ്ട് സൂര്യനേയും, നമസ്കാരം ശുശ്രൂഷ ഇവയാൽ ആചാര്യനേയും, പുല്ല് മുതലായവ കൊണ്ട് പശുക്കളേയും, നമസ്കാരം കൊണ്ട് ബ്രാഹ്മണരേയും മാതാപിതാക്കന്മാർ, വൃദ്ധന്മാർ, ദേവന്മാർ, മുതലായവരേയും പൂജിക്കേണം. സന്ധ്യകളിൽ മൗനിയായിരുന്ന്സന്ധ്യാവന്ദനാദി നമസ്കാര ക്രിയാദികൾ നടത്തേണം.

ആത്മവിദ്യ ഉപദേശിക്കുന്ന ഗുരു ഞാൻ തന്നെയെന്ന് ധരിക്കേണം. ഭിക്ഷാന്നത്തെ ഗുരുപാദത്തിൽ സമർപ്പിച്ച് താൻ ഒടുവിൽ ഭക്ഷിക്കേണം. ബ്രഹ്മചാരി, ഗുരുകുലത്തിൽ പഠിപ്പു പൂർത്തിയാകുന്നതുവരെ താമസിക്കേണം.

നൈഷ്ഠിക ബ്രഹ്മചാരി:- ജീവിതകാലം ബ്രഹ്മചര്യ ദീക്ഷയുള്ള ആൾ- ഈയാൾ ശരീരത്തെ ഗുരുവിന്നായി സമർപ്പിക്കുന്നു. ഗുരുശുശ്രൂഷയും വേദാദ്ധ്യയനവും മാത്രമാണ് ഈയാൾ ചെയ്യാനുള്ളത്. ഈശ്വരനും ഗുരുവും പ്രപഞ്ചവും ഈയാളും ഒന്നുതന്നെ എന്ന ഭാവം ഉണ്ടാകേണം. ഭേദബുദ്ധി ഉണ്ടാവാൻ പാടില്ല. സ്ത്രീസംഗം പാടില്ല. സ്ത്രീകളെ ദർശിക്കുന്നത് കൂടി വർജ്യമാണ്. പ്രാണികൾ സംഗം ചെയ്യുന്നത് കാണരുത്. ഉള്ളിലും പുറത്തും ശുദ്ധം. സന്ധ്യാവന്ദനം, ഗായത്രീജപം അവശ്യം വേണം, ദുഷിച്ച തൊടാൻ പറ്റാത്ത സാധനങ്ങൾ ഉപേക്ഷിക്കേണം. എല്ലാറ്റിലും എന്നെ കാണേണം. ബ്രഹ്മലോക പ്രാപ്തിയോ, നിഷ്കാമ കർമ്മം അനുസരിച്ച് ലഭിക്കാവുന്നപദപ്രാപ്തിയോ, ഏത് ഇച്ഛിക്കുന്നവോ അത് ആവാവുന്നതാണ്.

ഉപകുർവ്വാണൻ 'ഗുരുദക്ഷിണ ചെയ്ത്. ഗൃഹാസ്ഥാശ്രമത്തിൽ കടക്കുമ്പോൾ ഗുരുസമ്മതം വാങ്ങേണം. ആയാളുടെ ഇച്ഛാനുസൃതം ഏതാശ്രമത്തിലേക്കും പോകാം. പക്ഷേ ക്രമത്തിൽ പോകുന്നതാണ് നല്ലത്.

വിവാഹനിയമം- ഉയർന്ന ജാതി പുരുഷന്മാർക്ക്. താണ ജാതി സ്ത്രീകളെ ആവാം.

ആദ്യ 3 വർണ്ണക്കാർക്ക് ഉപനയനം ഉള്ളതിനാൽ അവർ ദ്വിജന്മാരാണ്. അവർക്ക് യാഗം, വേദപഠനം, ദാനം ഇവ ആവാം. എന്നാൽ ദാനം സ്വീകരിക്കാനും വേദം പഠിപ്പിക്കാനും യാഗം ചെയ്യിക്കാനും ബ്രാഹ്മണന്നു മാത്രം അധികാരം. പൈസക്കാരനായ ബ്രാഹ്മണൻ പ്രതിഗ്രഹാദികൾ സ്വീകരിക്കരുത്.

പ്രതിഗ്രഹാദികൾ ഉപജീവനമാർഗ്ഗമാണ്. അത് ദോഷകരമാണെന്ന് തോന്നുമ്പോൾ ശിലവൃത്തി (കൃഷിസ്ഥലത്ത് വീണുകിടക്കുന്ന നെന്മണി പെറുക്കി ഉപജീവിക്കൽ) ആവാം.-അങ്ങാടിതെരുവിൽ വീണുകിടക്കുന്ന ധാന്യം പെറുക്കി ദിവസവൃത്തി കഴിക്കുന്നത് ഉഞ്ഛവൃത്തി- ഇതും ആവാം.

ധനികരായ ഗൃഹസ്ഥർ, ഭക്ഷണം കിട്ടാതെ തളർന്നു കിടക്കുന്നവർക്ക് ആഹാരം കൊടുക്കേണം.

രാജാവ് സ്വധർമ്മപ്രകാരം പ്രജകളെ പരിപാലിക്കേണം.

ഇവിടെ അവരവർക്ക് വിധിച്ച തൊഴിൽ ചെയ്വാൻ കഴിയാതെ വരുമ്പോൾ ബ്രാഹ്മണനാണെങ്കിൽ കൃഷി കച്ചവടം ആവാം. മദ്യവിൽപന മുതലായ

നീചവ്യാപാരം അരുത്. ക്ഷത്രിയധർമ്മമായ ഭടൻെറ വേലയും ആവാം. ക്ഷത്രിയൻ അതുപോലെ വൈശ്യവൃത്തികളോ ബ്രാഹ്മണവൃത്തിയായ വേദം പഠിപ്പിക്കലോ ആവാം. വൈശ്യർ ശൂദ്രവൃത്തിയേയും സ്വീകരിക്കാം ശൂദ്രർ പഞ്ചമരുടെ തൊഴിൽ ആശാരിപണി മുതലായത് എടുക്കാം എന്ത് കാരണത്താലാണോ സ്വധർമ്മം ഉപേക്ഷിച്ച് പരധർമ്മം സ്വീകരിച്ചത് ആ ഘട്ടം കഴിഞ്ഞാൽ സ്വധർമ്മത്തിലേക്ക് തിരിച്ചു വരുകയും വേണം.

വേദം പഠിക്കുന്നതുകൊണ്ട് ഋഷികളേയും ശ്രാദ്ധമൂട്ടുന്നതുകൊണ്ട് പിതൃക്കളേയും ഹോമം കൊണ്ട് ദേവന്മാരേയും, ബലികൊണ്ട് ഭൂതങ്ങളേയും അതിഥിസൽക്കാരം കൊണ്ട് മനുഷ്യരേയും ഗൃഹസ്ഥർ പൂജിക്കേണം. ഇവരെ എല്ലാം എൻെറ മൂർത്തികളായി ഗണിക്കേണം.

കുടുംബാദികളിൽ അധികമാസക്തി അരുത്. കുടുംബമുള്ളത് കൊണ്ട് എന്നിൽ ശ്രദ്ധ കുറയരുത്. ഐഹിക പാരത്രികസുഖ ഭോഗങ്ങളിൽ അധികം ശ്രദ്ധ അരുത്. അതെല്ലാം നശ്വരമാണെന്ന് അറിയേണം.

പുത്രദാരാദി ബന്ധുക്കളോടുള്ള ബന്ധം, വഴിയമ്പലത്തിൽ എതൃച്ഛയാ കണ്ടുമുട്ടുന്നവരോടുള്ള ബന്ധം പോലെ ആണ്. ഗൃഹസ്ഥൻ ഇത് മനസ്സിലാക്കി തൻെറ ഗൃഹത്തിൽ താൻ അതിഥിപോലെ കഴിയേണം.

ശരീരത്തിൽ ഞാനെന്ന ഭാവവും. പുത്രാദികളിൽ എൻേറതെന്ന വിചാരവും ഉണ്ടാവരുത്. സംസാര ചിന്താഗ്രസ്ഥനായ ഗൃഹസ്ഥന്ന് സുഖമെവിടെയുമുണ്ടാകയില്ല.

ഏതാശ്രമത്തിലിരുന്നാലും സ്വധർമ്മത്തെ മനസ്സിലാക്കി അതിൽ അത്യാസക്തി കൂടാതെ എന്നെ പൂജിച്ചാൽ അവൻ എന്നെ പ്രാപിക്കും. പ്രവൃത്തി മാർഗ്ഗത്തിലിരുന്ന് നിവൃത്തിമാർഗ്ഗം പ്രവേശിപ്പാനുള്ള ഒരു ഉപായമായാണ് ആശ്രമങ്ങളേയും ധർമ്മങ്ങളേയും നിയമിച്ചിട്ടുള്ളത്.

## 18-ാം അദ്ധ്യായം

ഇതുവരെ ബ്രഹ്മചര്യ ഗൃഹസ്ഥാശ്രമാദികളെപറ്റി പറഞ്ഞു. ഇനിവാനപ്രസ്ഥമായ അടുത്ത ആശ്രമത്തെപറ്റി വിശദമായി പറയാം.

വനവാസ യാത്രയിൽ ഭാര്യ ഒരു ബുദ്ധിമുട്ടായി വരരുത്. പുത്രന്മാർ ഭാര്യയുടെ സംരക്ഷണമേറ്റടുക്കാമെങ്കിൽ അവരെ ഏൽപിച്ചു പോകാം. ചാപല്യമില്ലാതെ ഇരിക്കാമെങ്കിൽ കൂടെ കൊണ്ടു പോകുന്നതിന്നും വിരോധമില്ല. 75 വയസ്സു വരെ ആണ് വനവാസ കാലം. ഒരിക്കൽ വനവാസത്തിന്ന് പോയവർ പിന്നീട് മടങ്ങി ഗൃഹസ്ഥാശ്രമത്തിലേക്ക് തിരിക്കരുത്.

ഭക്ഷണം കായ്കനി-. വസ്ത്രം-മരവിരി ഗുഹ്യപ്രദേശം മറയ്ക്കുക എന്ന സാമൂഹ്യമര്യാദക്ക് വേണ്ടി മാത്രമാണ് ഈ വസ്ത്രം.

മുടി കളയരുത്. നഖം താടി ഇവ വളർത്തേണം. ഉള്ളത് മുറിച്ചു കളയരുത്. പല്ല് തേക്കരുത്. 3 നേരം സ്നാനം. ശരീരത്തിലെ ചളികളയുവാൻ സോപ്പ് മുതലായവ ഉപയോഗിക്കരുത്-ശയനം ഭൂമിയിൽ തന്നെയാണ്.

വെയിലും മഴയും കൊണ്ടും, ജലത്തിൽ നിന്ന് കൊണ്ടും ജപം, ധ്യാനം, തപസ്സ് ചെയ്യേണം. മനസ്സ് ഭഗവാനിൽ ഉറയ്ക്കുമ്പോൾ ശീതോഷ്ണബാധ ഏൽക്കുകയില്ല.

കിഴങ്ങുകൾ തീയിലിട്ടു വേവിച്ചു തിന്നാം. ധാന്യങ്ങൾ കല്ലിൽ വെച്ചിടിച്ച് പൊടിച്ച് കഴിക്കാം. ആരോഗ്യമുള്ള വാനപ്രസ്ഥർ തനിക്ക് വേണ്ട ആഹാരം താൻ തന്നെ തെയ്യാറാക്കേണം. കഴിയുന്നതും അന്നന്നത്തെ ആഹാരം അന്ന ന്നുതന്നെ ശേഖരിക്കേണം. അതിഥികളെ, കാട്ടിൽ കിട്ടാവുന്ന തിന മുതലായ ധാന്യങ്ങൾ കൊണ്ട് സൽക്കരിക്കാം. പ്രാണിഹിംസ കൊണ്ടുള്ള ആഹാരം വന വാസി വർജ്ജിക്കേണം.

അഗ്നിഹോത്രം തർപ്പണം സംക്രമം ചാതുർമ്മാസ്യം ഇവ അനുഷ്ഠി ക്കേണം. നിഷ്കാമ ഭജനവും- ഇങ്ങനെ ആശകളിൽ വിരക്തി വന്ന് ഭഗവൽ ഭജനം ഉറച്ചാൽ ആയാൾ എന്നെ പ്രാപിക്കും നിശ്ചയമാണ്.

75വയസ്സായിട്ടില്ല. പക്ഷേ ശരീരാരോഗ്യം ക്ഷയിച്ചു. സ്വധർമ്മം നടത്താൻ ശക്തിയില്ല. അങ്ങിനെ വരുമ്പോൾ ശരീരം ത്യജിക്കാൻ വഴി ചിന്തിക്കേണം. അഗ്നിപ്രവേശനം ഒരു മാർഗ്ഗമാണ്.

ജീവനോടെ അഗ്നിപ്രവേശനം ദുഃഖകരം. അതുകൊണ്ട് സങ്കൽപത്താൽ ആഹവനീയാഗ്നിയെ ജ്വലിപ്പിച്ച് പുറമെ വിറക് കൊണ്ട് ചിതയും കൂട്ടി അതിൽ ശരീരത്തെ വെക്കാം. ധാരണ പഴകിയവർക്ക് ഇത് എളുപ്പമാണ്. അവർക്ക് ചിതപ്രവേശനം ചൂട് തോന്നിക്കയില്ല. ഉള്ളിലും അഗ്നി, പുറത്തും അഗ്നി ഇത് രണ്ടും സമ്മേളിക്കുമ്പോൾ വേദന അനുഭവപ്പെടുകയില്ല.

ഇനി വിരക്തന്മാർ ചെയ്യേണ്ടതെന്തെന്നു പറയുന്നു.

എപ്പോൾ വിരക്തനാവുന്നുവോ. ഏത് ആശ്രമസ്ഥനായാലും തരക്കേടില്ല. അപ്പോൾ തന്നെ സന്യസിക്കേണം. "യദഹരേവ വിരജേത്, തദഹരേവ പ്രവ്ര ജേത്" എന്ന് ശ്രുതി.

യാഗാദികർമ്മങ്ങൾ കൊണ്ട് സ്വർഗ്ഗലോക സമ്പാദ്യമല്ല ആശിക്കേണ്ടത്. വിരക്തിഇല്ലാത്തവന്ന് വിരക്തി ഉണ്ടാക്കയാണ് യാഗാദികർമ്മങ്ങളുടെ ഉദ്ദേശം.

സന്യാസജീവിതം ആരംഭിക്കുമ്പോൾ പല വിഘ്നങ്ങളും നേരിടും. ദേവന് മാർക്ക് നാം സന്യസിക്കുന്നത് ഇഷ്ടമല്ല. അവർ ഭാര്യപുത്രാദികളെ പ്രേരിപ്പിച്ച് വിഘ്നമുണ്ടാക്കും. അവരെക്കാൾ മേന്മയേറിയ സ്ഥാനം ലഭിക്കാനിടയാകു മ്പോൾ ഉണ്ടാകാവുന്ന അസൂയയാണ് അതിന്ന് കാരണം- ആ തടസ്സങ്ങളെ എല്ലാം അവഗണിക്കേണം.

വസ്ത്രം എന്ന് പറയാൻ ഒരു കൗപീനം മാത്രം. വേണമെങ്കിൽ. കൗപീ നത്തിന്റെ മേലെ ഒരു തുണി ആവാം. കൂടാതെ ഒരു ദണ്ഡ്. ഒരു പാത്രം ഇവയും ആവാം. ശക്തികുറവ് രോഗബാധ ഇവക്ക് ശരീര രക്ഷ ചെയ്യാം.

അഹിംസയാണ് സന്യാസിയുടെ മുഖ്യവ്രതം. ചെറുപ്രാണികളെ ഒരു വിധത്തിലും നശിക്കാനിടവരുത്തരുത്. വെള്ളം അരിച്ചേകുടിക്കാവൂ. സത്യവാ ക്കുകളെ പറയാവൂ.

സന്യാസിക്ക് ത്രിദണ്ഡം ഉണ്ടായിരിക്കേണം. ത്രിദണ്ഡം എന്നാൽ വാഗ്ദ ണ്ഡം, ദേഹദണ്ഡം, മനോദണ്ഡം. മൗനവ്രതത്താൽ വാക്കടക്കുന്നത് വാഗ്ദ ണ്ഡം. ശരീരത്തെ നിലനിർത്താൻ അവശ്യം വേണ്ട ആഹാരങ്ങൾക്ക് വേണ്ടി യത്നിക്കുന്നത് ദേഹദണ്ഡം. അങ്ങുമിങ്ങും അലയുന്ന മനസ്സിനെ പിടിച്ചു നിർത്തുവാൻ ശ്രമിക്കുന്നത് മനോദണ്ഡം. പ്രാണായാമം അതിന്നു സഹായി.

ഈ ദണ്ഡങ്ങളെ നിഷ്കർഷം സ്വീകരിച്ചാൽ സന്യാസത്തിൽ നിന്ന് അടി

തെറ്റി നരകം പതിക്കില്ല. അല്ലാതെ 3 കമ്പുള്ള ദണ്ഡ്(വടി)ഉപയോഗിച്ചത് കൊണ്ട് സന്യാസി ആവില്ല.

ആഹാരം ഏതു ജാതിക്കാരിൽ നിന്നും സ്വീകരിക്കാം. പതിതൻമാർ, ശാപ ഗ്രസ്ഥൻമാർ, എന്നിവരിൽ നിന്ന് പാടില്ല. 7 വീടുകളിൽ നിന്നേ സ്വീകരിക്കാവു. അതുതന്നെ കൂടുതലാണെന്ന് തോന്നിയാൽ ഉടനെ നിർത്തിക്കൊള്ളേണം.

ഭിക്ഷകൊണ്ടുവന്ന്, കൈകാൽ ജലം കൊണ്ട് പ്രോഷ്ടിച്ചശേഷം, അതിഥി കളുണ്ടെങ്കിൽ അവർക്ക് ആഹാരം ആദ്യം കൊടുത്ത്, ഉച്ഛിഷ്ടം സന്യാസിക്ക് കഴിക്കാം. നാളെക്ക് വേണമെന്ന് വിചാരിച്ച് അന്നം കൂടുതൽ വാങ്ങിവെക്കരുത്.

അന്യസഹായം ആശ്രയിക്കാതെ, ഒന്നിലും ആഗ്രഹമില്ലാതെ ആനന്ദ ത്തോടെ ഭജനഗാനാദികൾ ചെയ്ത് ബ്രഹ്മത്തെ ധ്യാനിച്ചിരിക്കേണം. ജന ബാധയില്ലാത്ത സ്ഥാനത്ത്, എന്നെ തന്നെ ചിന്തിച്ച് ഈശ്വരനും താനും ഒന്ന് എന്നു വിചാരത്തോടെ (അഹംബ്രഹ്മാസ്മി) ഇരിക്കേണം.

ആത്മാവിന് ബൻധവും മോക്ഷവും ഇല്ലെന്നറിഞ്ഞ് ബന്ധകാരണം ഉണ്ടെന്ന് തോന്നത്തക്ക വിഷയവാസനകളെ അകറ്റി മനസ്സ് ഏകമായ എന്നിൽ ദൃഢീകരിച്ച് വെക്കേണം.

ഭിക്ഷക്ക് വേണ്ടി മാത്രം ജനസഞ്ചാരസ്ഥലങ്ങളിൽ പോകാം. പിന്നീട് പുണ്യനദീതീരം, മല, വനം, ആശ്രമം ഇവകളിൽ പ്രാപിക്കാം.

വാനപ്രസ്ഥൻമാർ ശിലാവൃത്തികൊണ്ട് നേടുന്ന അന്നത്തെ സന്യാസി മാർക്ക് ഭിക്ഷയായി കൊടുക്കാം- ഇത് ലഭ്യമല്ലാതെ ആവുമ്പോൾ മാത്രമേ സന്യാസി ഗ്രാമനഗരങ്ങളിലേക്ക് വരാൻ പാടുകയുള്ളൂ.

സുഖഭക്ഷണം എന്നത് ചിന്തിക്കരുത്. അത് വിഷയസുഖമാകും. ശരീരം നിലനിർത്താൻ വേണ്ട ആഹാരം കഴിക്കാം.

എൻെറ, എൻെറ എന്ന വിചാരം കളഞ്ഞ് ശരീരാദിവിഷയങ്ങളെ സ്മരി ക്കാതെ ആത്മാവിൽ തന്നെ മനസ്സിനെ ഉറപ്പിക്കേണം.

സന്യാസിമാർ 2 വിധക്കാരാണ്. കടിചകനും, ബഹൂദകനും, സ്വന്തമായി ആശ്രമം ഉണ്ടാക്കി ആഹാരം തെയ്യാറാക്കി ഭക്ഷിച്ച് ജീവിക്കുന്ന ആൾ കടീചകൻ. എങ്ങും സഞ്ചരിച്ച്, ഭിക്ഷയെടുത്ത് ജീവികുന്ന ആൾ ബഹൂദകൻ. ഇതുകൂ ടാതെ ഹംസൻ പരമഹംസൻ എന്ന രണ്ടുകൂട്ടരും ഉണ്ട്. സ്വതന്ത്രൻമാരായും ആചാരമര്യാദകളേയോ വിധിനിഷേധങ്ങളേയോ ധർമ്മപ്രമാണങ്ങളേയോ അതി ക്രമിക്കാതെ ഭക്തിജ്ഞാനത്തോടെ ഇരിക്കുന്നവരാണ് ഹംസർ, പരമഹംസർ വിവേകിയാണെങ്കിലും മാനാപമാനമില്ലാത്ത കുട്ടിയേപോലെ കളിക്കും. എല്ലാം ചെയ്വാൻ കഴിവുള്ളവനാണെങ്കിലും ജഡനെപോലെ സഞ്ചരിക്കും. വേദവി ധികളെ മുഴുവൻ അറിഞ്ഞവനാണെങ്കിലും ഇന്നവിധമെ പ്രവർത്തിക്കു എന്ന സങ്കൽപമില്ലാത്തവനെപോലെ പെരുമാറും. ഇങ്ങിനെ സഞ്ചരിക്കുന്നതിനാൽ ലോകം ബന്ധിക്കില്ല. ഭ്രാന്തനെ പോലെ പശുവിനെ പോലെ ആചരിക്കും.

സന്യാസി ജനങ്ങളെ വെറുപ്പിക്കരുത്. ക്ഷമയോടെ, ആരെന്തു പറ ഞ്ഞാലും പൊറുക്കേണം ആരേയും അപമാനിക്കരുത്.

ആഹാരപദാർത്ഥം സാധാരണ കിട്ടുന്നത് പോലെ കിട്ടാതെ വന്നാൽ വിഷ മിക്കരുത്. പ്രാരബ്ധമനുസരിച്ച് കിട്ടുന്നലാഭാലാഭങ്ങളെ നേരിടാൻ ശക്തിയു ണ്ടാവണം. വേണ്ടിവന്നാൽ ഭിക്ഷക്ക് പോകേണം.

മോക്ഷം സമ്പാദിക്കാൻ അറിവും അറിവ് സമ്പാദിക്കാൻ ജീവിതവും. ജീവിച്ചിരിപ്പാൻ ആഹാരവും കാരണമാണല്ലോ. അത്കൊണ്ട് ആഹാരം സമ്പാദിക്കേണ്ടത് ആവശ്യം തന്നെ. ഭിക്ഷയെടുക്കാം, വിശപ്പു മാറ്റാൻ ആഹാരം വേണമെന്നു മാത്രം. അത് ഇഷ്ടപ്പെട്ടതോ അല്ലാത്തതോ എന്ന് നോക്കരുത്. ഇഷ്ടപ്പെടാത്തത് കിട്ടുന്നത് പ്രാരബ്ധമായി കരുതേണം. അത് സഹിക്കേണം. ഇത്പോലെ വസ്ത്രവും ശയ്യയും. ഏത് സമയത്ത് ഏത് കിട്ടുന്നുവോ അതുകൊണ്ട് തൃപ്തിപ്പെടേണം.

വിധിനിഷേധവാക്യങ്ങൾക്ക് അതീതനായിരിക്കേണം എന്ന് പറഞ്ഞതിന്റെ അർത്ഥം. ഇന്നത് ചെയ്യേണം ഇന്നത് ചെയ്യരുത് എന്ന് സിദ്ധാന്തിക്കുന്ന വേദവാക്യങ്ങളെ ഭയപ്പെട്ടിട്ടല്ല, ജ്ഞാനികളുടെ പ്രവർത്തി. സ്വമനസ്സാൽ തന്നെ സൽപ്രവർത്തികളെ നടത്തുന്നതാണ് ജ്ഞാനലക്ഷണം.

വിഷയത്തിൽ വൈരാഗ്യം ഉണ്ടായിട്ടും എന്നെ പ്രാപിക്കേണ്ടതിന് വേണ്ട സാധന അറിയാതെ വരുമ്പോൾ പ്രാപ്തനായ മുനിയെ സമീപിച്ച് ഉപദേശം നേടേണം. ശിഷ്യൻ ബ്രഹ്മസാക്ഷാൽകാരം കിട്ടുന്നതുവരെ ഗുരുവിനെ പൂജിച്ച് പരിചരിക്കേണം.

വിഷയവൈരാഗ്യം വരാതെ അപക്വാവസ്ഥയിൽ സന്യാസത്തെ സ്വീകരിച്ചാൽ ബ്രഹ്മജ്ഞാനം സിദ്ധിക്കയില്ല

4 ആശ്രമക്കാരുടേയും മറ്റുള്ളവരുടെ ധർമ്മങ്ങളേയും ചുരുക്കി പറയുന്നു.

സന്യാസിയുടെ മുഖ്യധർമ്മം പുറത്തേക്ക് സഞ്ചരിക്കുന്ന മനസ്സിനെ അടക്കി ആത്മാവിൽ നിർത്തുകയാണ്. അന്യരെ ഉപദ്രവിക്കാതിരിക്കലും

വാനപ്രസ്ഥന്റേത് തപസ്സ് തത്വചിന്തനം.

ഗൃഹസ്ഥൻ-പ്രാണികളെ രക്ഷിക്കാൻ വേണ്ടി പഞ്ചമഹായജ്ഞങ്ങൾ പ്രതിദിവസം മുടങ്ങാതെ നടത്തൽ.

ബ്രഹ്മചാരിയുടെ മുഖ്യധർമ്മം ഗുരുപരിചരണം.

എല്ലാവർക്കും പൊതുവായ ധർമ്മങ്ങൾ ബ്രഹ്മചര്യം, തപസ്സ്, ശൗചം. കിട്ടിയത് കൊണ്ട് സന്തോഷിക്കൽ എന്നെ സേവിക്കൽ ഇവയാണ്.

സ്ത്രീകളെ പുറത്തായ 4 ദിവസങ്ങളിൽ ആരും ദർശിക്കരുത്. സ്നാനം ചെയ്ത ദിവസം മുതൽ 12 ദിവസം വരെ ഋതുകാലമാണ്. അപ്പോൾ മാത്രം ഭാര്യസംയോഗം. ഗൃഹസ്ഥൻ ബ്രഹ്മചാരിതുല്യനാണ്. ഭാര്യാസംയോഗം ഒഴികെ മറ്റു സംഗതികൾ ഇരുവർക്കും ഒരുപോലെയാണ്.

ഓരോ ആശ്രമങ്ങൾക്ക് വിധിച്ച ധർമ്മങ്ങൾ അവരവർ ശരിക്കുനടത്തിയാൽ അന്തഃകരണം ശുദ്ധമാവുകയും എന്നിൽ ദൃഢഭക്തിയുണ്ടാകയും ചെയ്യും. ഭക്തിയുണ്ടായാൽ സാക്ഷാൽകാരം ഉണ്ടാവും എന്നെ പ്രാപിക്കും.

സ്വധർമ്മത്തെ നടത്തുന്നവർ പിതൃലോകം പ്രാപിക്കുന്നു. അതിനെ തന്നെ എന്റെ പ്രീതിക്കായി സമർപ്പിച്ചാൽ എന്നിൽ ഭക്തിയുള്ളവരായി എന്റെ ലോകം പ്രാപിക്കും.

## 19-ാം അദ്ധ്യായം

ദേഹാദിപ്രപഞ്ചം മിഥ്യയാണെന്നുള്ള സാമാന്യ അറിവ് ഉണ്ടായി. പക്ഷേ അത് അനുഭവത്തിൽ പ്രായോഗികതലത്തിൽ വരുത്തിയാൽ മാത്രമേ പ്രപ

ഞ്ചമോഹം നശിക്കയുള്ളൂ. ആ സ്ഥിതിയിൽ എത്തുന്നത്വരെ ജ്ഞാനം വർദ്ധിപ്പിക്കാൻ ശ്രമിക്കേണം. ഈ അപരോക്ഷജ്ഞാനം-പരമാർത്ഥജ്ഞാനമെന്നത് സ്വരൂപത്തെ--ആത്മാവിനെ-എന്നിൽ സമർപ്പിക്കലാണ്. ഈശ്വരനും ഈ അറിവും ഒന്നുതന്നെ ഇതിനെ വിദ്വൽസന്യാസം എന്നു പറയും. അതായത് ആത്മാവിൻെറ സ്വരൂപം യഥാർത്ഥത്തിൽ എന്താണെന്നറിയാതിരുന്നപ്പോൾ പ്രപഞ്ചമാണെന്ന മിഥ്യാബോധമുണ്ടായിരുന്നത് നശിപ്പിക്കപ്പെട്ടു. ഇപ്പോൾആത്മാവിനെ അറിഞ്ഞപ്പോൾ ആത്മരൂപമായിരുന്നതല്ലാതെ പ്രപഞ്ചരൂപമായിരുന്നിട്ടില്ല എന്ന അറിവ് ജ്ഞാനിനേടുകയും ആ അറിവ് കാരണം എല്ലാം ഉപേക്ഷിക്കയും ചെയ്തു. ഇതാണ് വിദ്വൽസന്യാസം.

എന്തുകൊണ്ടാണ് ഈ പേർ വന്നത് എന്നാൽ ഇവൻ പരമാർത്ഥം അറിഞ്ഞത്കൊണ്ടുതന്നെ. എന്നെക്കൂടാതെ വേറൊന്നും പരമാർത്ഥമായിട്ടില്ലെന്നറിഞ്ഞതിനാൽ അവൻ എന്നെ സർവ്വാത്മനാ അപേക്ഷിക്കുന്നു.

ജീവാത്മാവും പരമാത്മാവും ഒന്നു തന്നെ. അതുകൂടാതെ വേറെപ്രപഞ്ചമൊന്നുമില്ല. എന്ന അറിവ് അവൻെറ ജൻമത്തെ സഫലമാക്കുന്നു അതുകൊണ്ടാണ് ഞാനല്ലാതെ സ്വർഗ്ഗലോകവും വേണ്ട മറ്റ് യാതൊരു പദാർത്ഥവും വേണ്ട. അതിനാൽ അവൻ വിദ്വൽ സന്യാസി-അറിഞ്ഞ് സന്യസിച്ചവൻ.

അങ്ങിനെ യഥാർത്ഥജ്ഞാനമുള്ളവൻ എന്നെ എപ്പോഴും ഹൃദയത്തിൽ കാണുന്നവനാകയാൽ എനിക്ക്പ്രിയപ്പെട്ടവനാണ്. പ്രിയപ്പെട്ടവർ തമ്മിൽ കാണുന്നത് അന്യോന്യം സ്നേഹാധിക്യത്തെ വളർത്തുന്നതിന്നിടവരുത്തുന്നതിനാൽ ആ അഭേദജ്ഞാനിയെ ഞാൻ കൂടുതൽ സ്നേഹിക്കുന്നു.

ജ്ഞാനത്താലാണ് അന്തഃകരണശുദ്ധിയും സിദ്ധികളും ലഭിക്കുന്നത്. തപസ്സ് തീർത്ഥസ്നാനം ദാനം മറ്റു കർമ്മങ്ങൾ ഇവകൊണ്ടൊന്നും ജ്ഞാനം അനുഭവപ്പെടുകയില്ല. ഭക്തികൊണ്ടേ ആവൂ. അതുകൊണ്ട് ജ്ഞാനിതന്നെ ശുദ്ധഭക്തൻ.

ആത്മാവ് എന്ത് എന്ന് അറിയിപ്പിക്കുന്ന ശാസ്ത്രങ്ങളെ അഭ്യസിച്ചും മനനം നിദിദ്ധ്യാസനം മുതലായവ ചെയ്തും ആത്മാവിനെ സാക്ഷാൽകരിക്കുന്നത് തന്നെ മഹത്തായ യാഗം. ഇത് ജ്ഞാനയജ്ഞമാണ്. ഈ യാഗം കൊണ്ടു പണ്ടുണ്ടായിരുന്ന മഹർഷികൾ പരമസിദ്ധി പ്രാപിച്ചിട്ടുണ്ട്.

ഉദ്ധവർ ചോദിക്കുന്നു. ഭഗവാനെ ആത്മജ്ഞാനം ചുരുക്കത്തിൽ പറഞ്ഞുതന്നു അത് ഒന്ന് വിസ്തരിച്ചു പറഞ്ഞാൽ നന്നായിരുന്നു. ഇതോടൊപ്പം ഭക്തിയോഗത്തേയും പറ്റി പറഞ്ഞുതരേണം. നിസ്സാരസുഖങ്ങളെ ആഗ്രഹിച്ച് സംസാരമാകുന്ന ഈ പൊട്ടകിണറ്റിൽ വന്ന് വീണു. ഈ കിണറ്റിൽ നിന്ന് ദാഹശമനത്തിന് ഒരുതുള്ളി വെള്ളം കൂടി കിട്ടുന്നില്ല. എന്ന് മാത്രമല്ല കാലസർപ്പത്തിൻെറ കടിയും ഏൽക്കേണ്ടിവരുന്നു. കൃപാലോ, ഈ ആപത്തിൽ കിടക്കുന്ന എന്നിൽ കരുണ വിചാരിച്ച് സംസാരഭ്രമം നശിപ്പിക്കയും മോക്ഷദായകനായ അങ്ങയുടെ ഉപദേശം തന്ന് കാലസർപ്പഭീതിയിൽ നിന്ന് രക്ഷിക്കയും വേണം.

ഭഗവാൻ മറുപടി പറഞ്ഞു. പണ്ട് ഭീഷ്മർ ധർമ്മപുത്രർക്ക് ഈ ഭാഗം ഉപദേശിച്ചിരുന്നു. അത് ഞാൻ നിനക്ക് പറഞ്ഞുതരാം.

ജ്ഞാനം എന്ത്? സാമാന്യമായി പദാർത്ഥങ്ങളിലുള്ള അറിവല്ല ഇവിടെ

ജ്ഞാനമായി പറയുന്നത്. അതിസൂക്ഷ്മമായി നോക്കിയാൽ ഈ ലോകത്തിന്ന് ഒരു കാരണഭൂതൻ ഉണ്ടെന്ന് നിശ്ചയമാണെന്ന് അറിയും. പ്രകൃതി, മഹത്തത്വം, അഹങ്കാരം, പഞ്ചതൻമാത്രകൾ ഇത്യാദി ഓരോന്നും ഓരോന്നിനും കാരണവു മാണ് കാര്യവുമാണ്. അങ്ങിനെ ഉണ്ടായ പ്രപഞ്ചം കാര്യം. കാരണം പരമാത്മാ എന്ന് കാണാം . എല്ലാറ്റിനും കാരണവും സ്വയംനിഷ്കാരണവും ആയ പരമാത്മാ. കാര്യം കാരണത്തിൽ ഭിന്നമല്ല അപ്പോൾ ലോകത്തിൽ നിന്ന് പരമാ ത്മാവും പരമാത്മാവിൽ ലോകവും ഇരിക്കുന്നുവെന്ന് തെളിയുന്നു. ഇങ്ങിനെ ഒന്നിൽ പലതും പലതിൽ ഒന്നും ഇരിക്കുന്നുവെന്ന് അറിയുന്നതാണ് അറിവ്.

എല്ലാറ്റിലും പരമാത്മാവിൻെറ സാന്നിധ്യം ഉള്ളത് കൊണ്ട് കാര്യങ്ങളെ കാരണസ്വരൂപമായി കാണുന്നത് പരോക്ഷജ്ഞാനം.

മുമ്പേത്തെപോലെ അനേകങ്ങളെ കാണാതെ ഒന്നിനെ മാത്രം കാണുന്നത്-സാക്ഷാൽ കരിക്കുന്നത്-വിജ്ഞാനം. ഇതിനെ അപരോക്ഷജ്ഞാനം എന്ന് പറയുന്നു.

പരോക്ഷജ്ഞാനം ഉണ്ടാകുമ്പോൾ കാരണാത്മകമായിട്ടു ലോകത്തെകാ ണുന്നു എങ്കിലും പ്രത്യക്ഷമായി കാണപ്പെടുന്ന ഭ്രമം തീരെ നശിച്ചിട്ടില്ല. അപരോക്ഷജ്ഞാനം കൊണ്ട് അത് തീരെ നശിക്കും. ആത്മാവിനെ മാത്രം അല്ലാതെ ലോകത്തെകാണുന്നില്ല. ഈ അവസ്ഥയിൽ എത്തിയവർ ജീവൻമു ക്തരാണ്. സംസ്കാരമാത്രത്താൽ ശാരീരിക വ്യാപാരം നടന്നുകൊണ്ടിരിക്കു ന്നുവല്ലാതെ ദേഹഭാവനയോടുകൂടി അല്ല.

ഇനി ഏകമായ കാരണം എല്ലാ കാര്യങ്ങളോടും ചേർന്നിരിക്കുന്നുവെന്നും കാരണത്തെ വിട്ടിട്ട് കാര്യങ്ങൾ ഇരിക്കുന്നില്ലെന്നും ആണ്.

മഹത്തത്വാദിഭാവങ്ങളുടെ ഉൽപത്തിയും ഇല്ല. നാശവും ഇല്ല എന്ന് വരുന്നു. സത്വാദിഗുണങ്ങളുടെ വികാസം നിമിത്തം മഹത്തത്വാദിഭാവങ്ങൾ ഉണ്ടാകു ന്നതായും അവയ്ക്ക് സങ്കോചം ഭവിക്കുമ്പോൾ നശിക്കുകയും ചെയ്യുന്നു. അതിനാൽ സാവയവങ്ങളായ തത്വങ്ങൾക്ക് നിരവയമായ പരമാത്മാവിൽ ഉൽപ ത്തിയും നാശവും ഭവിക്കുന്നു. ഇതുതന്നെ അപരോക്ഷജ്ഞാനസ്വരുപം.

ഒന്നിൽനിന്ന് ഒന്നു ഉണ്ടായതിനാൽ കാരണം കാര്യം എന്ന് പറയപ്പെടുന്നു. പക്ഷേ എല്ലാം ആദികാരണമായ സത്തയിൽ നിന്ന് ഒന്നൊന്നായി വന്നതിനാൽ ആസത്തതന്നെ പരമാത്മ. ദേഹധർമ്മാദികളായ ജനനമരണത്തെ ഭയപ്പെടു ന്നത് ആത്മാവിൻെറ സദ്രുപത്തെ നന്നായി ധരിക്കാത്തത് കൊണ്ടാണ് ഇത് അറിവില്ലായ്മയാണ്.

ഗീതയിൽ, നാസതോ വിദ്യതേഭാവോ നാഭാവോ വിദ്യതേസത: ഉഭയോര പിദൃഷ്ടോന്ത സ്തനയോ സ്തത്വദർശിഭി: എന്ന് പറയുന്നു

ദേഹാഭിമാനം നിമിത്തമാണ് ആത്മസ്വരൂപമറിയാത്തത്. അഭിമാനം നശി ക്കുമ്പോൾ ലൗകീകവിഷയതാൽപര്യം നശിക്കും ഇതിന്ന് വൈരാഗ്യം എന്ന് പേർ.

ഈ വൈരാഗ്യം ഉറപ്പിക്കുവാൻ 4 മാർഗ്ഗം. ശ്രുതി, പ്രത്യക്ഷം, അനുമാനം, ഐതിഹ്യം ഈ പ്രമാണങ്ങൾ ആത്മാവൊന്നുമാത്രമല്ലാതെ അന്യമായിട്ടൊരു വഴിയുമില്ലെന്ന് നിർദ്ദേശിക്കുന്നു.

"നേഹനാനാസ്തി കിഞ്ചന:" ഈ ലോകത്തിൽ അനേകപദാർത്ഥങ്ങൾ

ഇല്ല. ഒന്നുമാത്രമേ ഉള്ളൂ. ഇങ്ങിനെ ഏകംമാത്രം സത്യം മറ്റെല്ലാം മിഥ്യ എന്നത് വേദവാക്യം-ശ്രുതി.

ചട്ടി, കലം, കുടം, എന്നതെല്ലാം മണ്ണിൽനിന്ന് വന്ന കാര്യം. മണ്ണ് കാരണം. അതിനാൽ കാര്യം മിഥ്യാ. കാരണം സത്യം. ഇത് കണ്ണുകൊണ്ട് കാണുന്നതിനാൽ പ്രത്യക്ഷപ്രമാണം.

ഇത് അറിഞ്ഞജനങ്ങൾ, പറഞ്ഞ് പരത്തി വരുന്ന പ്രസിദ്ധി ഐതിഹ്യം.

ശുക്തിയിൽ കാണുന്ന വെള്ളി, മിത്ഥ്യാ. ശുക്തിസത്യം. അധിഷ്ഠാനത്തിൻെറ സൂക്ഷ്മജ്ഞാനം ഇല്ലാത്തതിനാൽ തെറ്റിദ്ധാരണ. അധിഷ്ഠാനം നന്നായി അറിയുമ്പോൾ ആരോപം, മിത്ഥ്യാ എന്ന് അറിയും. ഇത് അനുമാനം.

ഇങ്ങിനെ 4 വിധ പ്രമാണങ്ങൾകൊണ്ട് ആലോചിക്കുമ്പോഴും ദേഹാദികൾക്ക് മിത്ഥ്യത്വവും ആത്മാവിന്ന് സത്യത്വവും സിദ്ധമാകുന്നു. അപ്പോൾ ദേഹാദി പ്രപഞ്ചത്തിൽ വൈരാഗ്യം വിരക്തി- ഭവിക്കുന്നു.

ചിലർ വേദത്തിൽ പറഞ്ഞ ചിലകർമ്മങ്ങളെ അനുഷ്ഠിച്ച് സ്വർഗ്ഗസുഖം അനുഭവിക്കാൻ ലൗകീകവിഷയങ്ങളെ ഉപേക്ഷിക്കുന്നു അത് വൈരാഗ്യമല്ല. സ്വർഗ്ഗസുഖേച്ഛ കൊണ്ടാണ്.

സ്വർഗ്ഗസുഖേച്ഛ ഇല്ലാതെ ആവാൻ ചില ഉപദേശങ്ങൾ തരാം.

"യൽകൃതകംതന്നശ്വര:" പ്രവൃത്തിമൂലം ഉണ്ടായതെല്ലാം നശിക്കും. അതുകൊണ്ട് പുണ്യകർമ്മങ്ങളാൽ ലഭിക്കുന്ന സ്വർഗ്ഗസുഖം നശിക്കുന്നതാണ്.

ആത്മജ്ഞാനം ആഗ്രഹിക്കുന്നവർ നശ്വരവും അനശ്വരവുമായവയെ വേർതിരിച്ചറിയേണം. നശ്വരവസ്തുക്കളിൽ പ്രവേശിക്കുന്ന രാഗം എന്ന വൃത്തിയെ നശിപ്പിക്കേണം. കാര്യം മനസ്സിലാക്കാത്തവർക്ക് ദുഃഖനിവൃത്തിയും ആനന്ദപ്രാപ്തിയും ഉണ്ടാകയില്ല. ആത്മജ്നാനത്തിന്നും മോക്ഷപ്രാപ്തിക്കും ഉപകരിക്കുന്ന സൽപ്രവൃത്തികളെ നിർവ്യാജം നടത്തുവാനുള്ള ശക്തിയും ബുദ്ധിയും ഉണ്ടായിവരേണമെങ്കിൽ രാഗാദിവൃത്തികളെ തീരെ ജയിക്കേണം. ഇതിന്നുപകരിക്കുന്നതിന്നുള്ള നല്ല മാർഗ്ഗം ഭക്തിയോഗമാണ്.

ഭക്തിസമ്പാദ്യമാർഗ്ഗങ്ങൾ പറയാം. എൻെറ അമൃതംപോലെയുള്ള കഥ കേൾക്കുന്നതിൽ താല്പര്യം. അത് കീർത്തിക്കുക. വ്യാഖ്യാനിക്കുക, എന്നെ ശ്രദ്ധയോടെ പൂജിക്കുക, സ്തോത്രങ്ങളെ കൊണ്ട് എന്നെ സ്തുതിക്കുക, ഭാഗവതത്തിൽ മറ്റൊരുഭാഗത്ത് പറഞ്ഞിട്ടുള്ളത് ശ്രവണം, കീർത്തനം, സ്മരണം, പാദസേവനം, അർച്ചനം, വന്ദനം, ദാസ്യം, സഖ്യം, ആത്മനിവേദനം എന്ന 9 വിധികളാണ്.

ക്ഷേത്രങ്ങൾ അടിച്ചുതളിച്ചു ശുദ്ധമാക്കുക എന്ന പരിചാരക കർമ്മം, ബിംബങ്ങളെ നമസ്കരിക്കൽ ഇതെല്ലാംതന്നെ ഭക്തിമാർഗ്ഗങ്ങളാണ്.

എൻെറ ഭക്തന്മാരെ അതിശ്രദ്ധയോടെ പൂജിക്കേണം. എല്ലാജീവജാലങ്ങളിലുമുള്ള ശക്തികേന്ദ്രം ഞാനാണെന്ന് അറിഞ്ഞ് പ്രവൃത്തിക്കേണം.

ബിംബാരാധനകൊണ്ട് സങ്കല്പശക്തി നിമിത്തം ഭക്തി വർദ്ധിക്കും. ഇത് ബുദ്ധികുറഞ്ഞവരേയും അനീശ്വരവിചാരക്കാരേയും നല്ലവഴിക്ക് കൊണ്ടുവരാൻ ഉതകും. ബിംബാരാധന ഭഗവൽ പ്രതിമകളിൽ ആണല്ലൊ. അതുകൊണ്ട് എത്രയോ പേർ ഭക്തന്മാരായിട്ടുണ്ട് അപ്പോൾ ഈശ്വരാംശമായ ജീവജാലങ്ങളെ പൂജിച്ചാൽ ഭഗവാൻ സന്തോഷിക്കാതിരിക്കുമോ? അതിനാൽ കഷ്ടത്തിൽ

കിടന്നു ദുഃഖിക്കുന്ന ജീവികളെ സഹായിക്കേണം. ഇങ്ങിനെ ലോകോപകാരം ചെയ്യേണം. ക്ഷേത്രങ്ങൾ ഇത് ശീലിപ്പിക്കുന്ന പാഠശാലകളാണെന്ന് അറിയേണം. മഹേശ്വരന്റെ പ്രീതിക്കായി ജനങ്ങൾ വഴിപാട് ചെയ്താൽ അതെല്ലാം ജനസേവയായി മാറും. നിവേദ്യങ്ങൾ ഭഗവാൻ ഒന്നും ഭക്ഷിക്കാറില്ല. അപ്പോൾ സാധുക്കൾ, പരികർമ്മികൾ, പരിചാരകന്മാർ മുതലായവരെ രക്ഷിക്കാനാണ് അത് എന്ന് തീർച്ച.

എന്റെ പൂജക്ക് വേണ്ട സാധനങ്ങൾ തെയ്യാറാക്കുക, വാക്കുകൾ കൊണ്ട് എന്റെ ഗുണങ്ങളെ കീർത്തിക്കുക, എല്ലായ്പ്പോഴും മനസ്സിൽ എന്നെ ധ്യാനിക്കുക, ഒന്നിനേയും ആഗ്രഹിക്കാതേയും ഇരിക്കുക ഇതെല്ലാം ഭക്തിക്ക് കാരണമാണ്.

ക്ഷേത്രം ക്ഷേത്രജ്ഞൻ ഇവയെപറ്റി അല്പം പറയാം ഒരു ദേഹം ഒരു ക്ഷേത്രം. അതിനുള്ളിൽ ജീവൻ. അത് പരമാത്മാവിന്റെ അംശം.

ഇങ്ങിനെ സർവലോകങ്ങളിലുമുള്ള അനേകം വ്യക്തി ശരീരങ്ങളിലും ഓരോ പരമാത്മാവിന്റെ അംശം ഉണ്ടെന്നറിയേണം. അപ്പോൾ സർവലോകസമഷ്ടിയെ ഒരു ക്ഷേത്രമായെടുത്താൽ എല്ലാ ജീവാംശങ്ങളും ചേർന്ന് ഒരു സമഷ്ടിപരമാത്മസ്വരൂപം ഉണ്ടെന്ന് വരുന്നു ആ സമഷ്ടി സ്വരൂപത്തെ തൃപ്തിപ്പെടുത്താൻ ലോകത്തെ ആരാധിക്കേണം. അപ്പോൾ വ്യക്തിപരമായ തന്റെ കർമ്മങ്ങളെ ത്യജിച്ച് സമഷ്ടികാര്യങ്ങൾ ചെയ്യേണം. ഇതാണ് സകല കാമങ്ങളേയും ഉപേക്ഷിക്കേണമെന്ന് പറഞ്ഞതിന്റെ ഗൂഢാർത്ഥം. അല്ലാതെ സകലവും ഉപേക്ഷിച്ച്, തന്റെ കഴിവുകൾ ആർക്കും ഉപയോഗപ്പെടുത്താതെ ഇരിക്കുന്നതല്ല, സർവകാമവർജ്ജനം- ക്ഷേത്രങ്ങളിൽ പൂജകൾ വിധിപ്രകാരം നടത്തുന്നതിന്ന് പണച്ചിലവുണ്ട്. അതിന്ന് ധനികന്മാർ ധാരാളം ചിലവഴിക്കേണം. പണം മനസ്സിനെ മദിപ്പിച്ച് അഹങ്കാരം വർദ്ധിപ്പിച്ച് വിഷയവാസനകളിൽ ചിലവഴിക്കാനുള്ളതല്ല - "ദേയം ദീന ജനായചവിത്തം" എന്നാണ് പണം ദീനജനങ്ങൾക്കായി ചിലവഴിക്കാനുള്ളതിന്നാണ് എന്നതാണ് ഇതിന്റെ അർത്ഥം.

യാഗാദികളായ വൈദികകർമ്മങ്ങളും ദാനം, ഹോമം, ജപം, തപസ്സ്, വ്രതാനുഷ്ഠാനം ഇവ എന്നിൽ ഭക്തി വർദ്ധിപ്പിക്കും- ക്ഷേത്രങ്ങളിൽ പണം കൊടുത്താൽ അവിടെ ഉള്ള ഉത്സവാദികളിലും മറ്റും അത് ഉപയോഗിക്കുമ്പോൾ അവിടെ പലരേയും ആകർഷിക്കപ്പെടും. അത് ഭക്തിവർദ്ധനക്കുപകാരമായിതീരും.

ഉദ്ധവാ, ഇപ്രകാരമുള്ള ധർമ്മങ്ങളാൽ ആത്മസമർപ്പണം ചെയ്യുന്നവർക്ക് എന്നിൽ പരമസ്നേഹം വേണ്ടവിധം ഉണ്ടാവുന്നു സ്വാർത്ഥം ഉണ്ടാവുമ്പോൾ പരന്മാർക്ക് ഉപകാരം കുറയും. അതുപോലെ പരാർത്ഥപ്രവൃത്തി വർദ്ധിക്കുമ്പോൾ സ്വാർത്ഥവും കുറയും.

മനസ്സിൽ സത്വഗുണം വർദ്ധിക്കുക മനസ്സ് ശാന്തമാക്കുക. വൈരാഗ്യ ബുദ്ധിയിൽ തല്പരതയുണ്ടാകുക. ഇങ്ങിനെ ആവുമ്പോൾ അതു ജ്ഞാനം ആയിമാറുന്നു.

ഈ മനസ്സ്തന്നെ, ശരീരം വീട് ഭാര്യ പുത്രൻ എന്നീ വിഷയങ്ങളിൽ പ്രവേശിക്കയും രജോഗുണബാധയാൽ അധർമ്മങ്ങളിൽ താല്പര്യം കാണിക്കയും

ചെയ്യുന്നു. ഈശ്വരഭാവത്തിന്റെ നേർവിപരീതമാണ് ലൗകീകചിന്ത.

ഏതൊരു ചെറിയ വസ്തുവിലും ഭഗവൽ ചൈതന്യമുണ്ടെന്ന് ഉള്ള അറിവാണ് ജ്ഞാനം. വിഷയങ്ങളിൽ ബന്ധമില്ലാതെ ഇരിക്കുന്നതാണ് വൈരാഗ്യം (വിരക്തി). അണിമാദി സിദ്ധികൾ തന്നെ ഐശ്വര്യം. ഇതെല്ലാം എന്നിൽ മനസ്സുറപ്പിച്ചാലുണ്ടാകുന്നതാണ്- അത്കൊണ്ട് ഭക്തിയോഗം ദിവ്യമാണ്.

ഉദ്ധവർ ചോദിച്ചു. ധർമ്മാദികളെ മഹാജനങ്ങൾ പലവിധത്തിൽ നിരൂപണം ചെയ്യുന്നു. അങ്ങയുടെ അഭിപ്രായത്തിൽ അതിന്റെ സ്വരൂപമെന്തെന്ന് അറിഞ്ഞാൽ കൊള്ളാം. അതിന്നും പുറമെ യമനിയമാദികളുടെ വിവരണം. ശമ ദമ തിതിക്ഷ ധൃതി ദാനം, തപസ്സ്, ശൗചം, സത്യം, ഋതം, ത്യാഗം, ധനം, യജ്ഞം, ദക്ഷിണ, പുരുഷബലം, ഭഗം, ലാഭം, വിദ്യാ, ലജ്ജ, ശ്രീ, സുഖം, ദുഃഖം പണ്ഠിതൻ, മൂർക്ഖൻ, സന്മാർഗ്ഗം, ദുർമാർഗ്ഗം, സ്വർഗ്ഗം,നരകം, ബന്ധു, വീട്, ആഢ്യൻ, ദരിദ്രൻ, കൃപണൻ, ഈശ്വരൻ ഇവയെപറ്റി എല്ലാം അറിവാനാഗ്രഹിക്കുന്നു.

ഭഗവാൻ മറുപടി പറയുന്നു.

യമം- അഹിംസാ സത്യമസ്തേയ
മസംഗോ ഹ്രീരസംചയ:
ആസ്തിക്യം ബ്രഹ്മചര്യം ച
മൗനം സ്ഥൈര്യം ക്ഷമാ /ഭയം

യോഗസൂത്രത്തിൽ, അഹിംസാ സത്യമസ്തേയ
ബ്രഹ്മചര്യാപരിഗ്രഹാഃ- യമഃ

അഹിംസ, സത്യം, അസ്തേയം (കളവ് ചെയ്യാതിരിക്കൽ) അസംഗം (ഒന്നിലും ആസക്തിയില്ലാതെ ഇരിക്കൽ) ഹ്രീ (അസത്തായ പ്രവൃത്തിചെയ്യുന്നത് നിന്ദ്യമാണെന്ന വിചാരം) അസംചയം (വിഷയ സങ്കല്പമില്ലാതിരിക്കൽ) ആസ്തിക്യം (ശാസ്ത്രങ്ങളിൽ പറയുന്ന കാര്യങ്ങളിൽ വിശ്വാസം) ബ്രഹ്മചര്യം (വിഷയ വാസന തീവ്രര ഇല്ലാതെ ശുദ്ധനായി ഇരിക്കൽ) മൗനം (വാക്ക് നിയന്ത്രണം) സ്ഥൈര്യം (ധർമ്മം തെറ്റി നടക്കില്ല എന്ന ഉറപ്പ്) ക്ഷമ, അഭയം (ഭയപ്പെടാതിരിക്കൽ) ഈ 12 എണ്ണം യമസ്വരൂപങ്ങളാണ്

നിയമം- ശൗചം ജപസ്തപോ ഹോമ
ശ്രദ്ധാതിത്ഥ്യം മദർച്ചനം
തീർത്ഥാടനം പരാർത്ഥേഹാ
തുഷ്ടിരാചാര്യ സേവനം

ശൗചം (മനസ്സും ദേഹവും ശുചിയായി വെക്കൽ, ജപം ഗ്രായത്ര്യാദിമന്ത്രജപം) തപസ്സ്, ഹോമം, ശ്രദ്ധ, ആതിത്ഥ്യം (അതിഥി സൽക്കാരം) അർച്ചനം (പൂജ) തീർത്ഥാടനം പരാർത്ഥേഹാ ( അന്യരെ സഹായിപ്പാനുള്ള ഇച്ഛ. തുഷ്ടി (സന്തോഷം) ആചാര്യസേവനം (ഗുരുസേവ) ഇവയും 12 ആണ്- ശൗചത്തെ ബാഹ്യമെന്നും, ആഭ്യന്തരമെന്നും കാണിച്ചതിനാലാണ് 12 ആയത്.

യോഗസൂത്രത്തിൽ, ശൗചസന്തോഷ തപസ്സ്വാധ്യായേശ്വരപ്രണിധാനോനിനിയമ: എന്ന് അഞ്ചായി ചുരുക്കി പറയുന്നു.

ഈ യമനിയമങ്ങൾ കാമധേനുക്കളാണ്. എന്നുവെച്ചാൽ ഇവ ശരിയായി പാലിക്കുന്നവർക്ക് അവരുടെ സകല ആവശ്യങ്ങളും നിഷ്പ്രയാസം സാധിക്കും.

ഇനി ശമദമാദികളെപറ്റി. ബുദ്ധിയുടെ പ്രവൃത്തി എല്ലായ്പോഴും ഈശ്വര തത്വത്തെ അറിവാൻ പ്രവൃത്തിക്കുന്നതാണ്. അത് തന്നെ ശമം. സർവേശ്വരൻ ആരാണെന്ന് മനസ്സിലാക്കി അദ്ദേഹത്തെ ആരാധിക്കാനുള്ള മാർഗ്ഗം മനസ്സി ലാക്കുന്നത് എന്നർത്ഥം. ദമം: വിഷയങ്ങൾ ദോഷസാധനങ്ങൾ എന്നറിഞ്ഞ് അവയിൽനിന്ന് ഇന്ദ്രിയങ്ങളെ പിൻവലിച്ച് സ്വാധീനത്തിൽ നിയന്ത്രിതമായി വെക്കുന്നത് ദമം.

തിതിക്ഷ പ്രാരബ്ധാനുസരണം നേരിടുന്നതോ ലോകഹിതത്തിന്നായി പ്രവൃത്തിക്കുമ്പോൾ വരുന്നതോ ആയ ദുഃഖങ്ങളെ സഹിച്ചു അധൈര്യപ്പെ ടാതെ ഇരിക്കുന്നത് തിതിക്ഷ.

ധൃതി. രസമുള്ളഭക്ഷണം. സുന്ദരിയായ സ്ത്രീ/പുരുഷൻ ഇവയിൽ പരി ഭ്രമിക്കാതെ ജിഹ്വ ഉപസ്ഥം. എന്ന ഇന്ദ്രിയങ്ങളെ അടക്കാനുള്ള സ്ഥിരശക്തി ധൃതി- ഇത് അഭ്യസിക്കുമ്പോൾ അവയിൽ ആഗ്രഹം വരാത്തത്വരെ തുടരേണം.

ദാനം:- ധനാദികളെ കൊടുക്കുന്നത് മാത്രമല്ല; പ്രാണിഹിംസ ചെയ്യില്ല എന്ന ഉറപ്പിൽ സ്വാധീനത്തിലുള്ള ദേഹശക്തിയെ ഉപേക്ഷിക്കുക- ഇത് ശ്രമിക്കുമ്പോൾ എത്ര പ്രയാസമുള്ളതാണ് എന്ന് അപ്പോൾ അറിയും.

തപസ്സ്:- ആഗ്രഹത്തെ മനസ്സിൽ നിന്ന് നീക്കികളയുന്നതാണ് തപസ്സ്. മന സ്സിലെ വിഷചളികൾ നീങ്ങുമ്പോൾ ഭഗവാൻ പ്രത്യക്ഷമാകും.

ശൗര്യം:- പലകൗശലങ്ങളും ഉപയോഗിച്ച് ശത്രുവിനെ അടക്കുന്നതല്ല ശൗര്യം. രാവുപകൽ ജീവിതത്തെ നിഷ്ഫലമാക്കുന്ന ദുർവ്വാസനകളെ ജയിപ്പാ നുള്ള സാമർത്ഥ്യമാണ് ശൗര്യം.

സത്യം:- സത്യസ്വരൂപനായ ഭഗവാനെ എല്ലാറ്റിലും ദർശിക്കുന്നത് സത്യം.

ഋതം:- പ്രിയമായതും യഥാർത്ഥമായതുമായ വാക്ക് ഋതം.

ശൗചം:- കർമ്മങ്ങളിൽ സംഗവും കർത്തൃത്വവും ഇല്ലാതെ ആവുന്നത് ശൗചം.

സന്യാസം:- ഏത് കർമ്മവും ഫലകാംക്ഷ കൂടാതെ ത്യാഗമായി ചെയ്യു ന്നത് സന്യാസം.

ധർമ്മം:- സഹജീവികളെ സഹായിക്കണം എന്നത് ധർമ്മം.

യജ്ഞം:- ജ്ഞാനവും വൈരാഗ്യവും പൂർണ്ണമായിരിക്കുന്ന ഞാൻ തന്നെ യജ്ഞം. പശുഹിംസ ചെയ്ത് സ്വർഗ്ഗപ്രാപ്തിക്ക് ശ്രമിക്കുന്നതല്ല.

ദക്ഷിണ:- എന്റെ സ്വരൂപത്തെ ധരിച്ചിരിക്കുന്ന ജ്ഞാനം എന്ന സന്ദേ ശത്തെ അറിയിക്കുന്നത് ദക്ഷിണ.

പ്രാണായാമം:- ഒതുക്കമില്ലാത്ത മനസ്സിനെ പിടിച്ചടക്കുന്നത് പ്രാണായാമം.

ഭാഗ്യം- ഐശ്വര്യസ്യസമഗ്രസ്യ

വീര്യസ്യ യശസ: ശ്രിയ:

ജ്ഞാന വൈരാഗ്യയോശ്ചൈവ

ഷണ്ണാം ഭഗ ഇതീരണാം.

അതായത് ഐശ്വര്യം, വീര്യം, യശസ്സ്, ശ്രീ, ജ്ഞാനം, വൈരാഗ്യം എന്ന ആറും ഭഗവാന്റെ ഗുണങ്ങളാണ്. അതുപോലെ ആവുന്നത് ഭാഗ്യം- അല്ലാതെ അല്പം ധനാഭിവൃദ്ധി ഉണ്ടായത് കണ്ട് ഭാഗ്യത്തെ നിശ്ചയിച്ചു കൂടാ.

ഉത്തമലാഭം:- ഏതൊന്നു ലഭിച്ചാൽ പിന്നെ ഒന്നും വേണ്ട എന്നു വരുന്നുവോ അതുതന്നെ ഉത്തമലാഭം. ആവിധം ലാഭം എന്നിലുള്ള ഭക്തിതന്നെ.

വിദ്യ:- ആത്മാക്കളിൽ ഭേദബുദ്ധി ഇല്ലാതെ എല്ലാം ഒന്നായി കാണുന്നത് വിദ്യ.

ലജ്ജ:- ചെയ്‌വാൻ പാടില്ലാത്ത കാര്യങ്ങളെ തീരെ ഉപേക്ഷിക്കേണ്ടതാണെന്നുള്ള ബോധം ലജ്ജ. ചെയ്തതിന്ന് ശേഷമുള്ള സങ്കോചമല്ല.

ശ്രീ:- ഒന്നിനേയും ആഗ്രഹിക്കാതിരിക്കുക. കിട്ടിയത്കൊണ്ട് സന്തോഷിക്കുക ഇത് അലങ്കാരം അഥവാ ശ്രീ.

സുഖം: സുഖ ദുഃഖങ്ങൾ ദേഹമുള്ളവർക്കൊക്കെ ഉണ്ടാവും അത് രണ്ടും കൂട്ടാക്കാതെ എപ്പോഴും ഒരേ സ്ഥിതിയിലിരിക്കുന്നത് സുഖം.

ദുഃഖം:- വിഷയസുഖ കാംക്ഷതന്നെ ദുഃഖം.

പണ്ഠിതൻ:- ബന്ധമോക്ഷങ്ങളുടെ സ്വരൂപം അറിയുന്നവൻ പണ്ഠിതൻ. അല്ലാതെ തർക്കം വ്യാകരണം മുതലായവ പഠിച്ചവനല്ല.

മൂർക്ഖൻ:- സ്വദേഹത്തിൽ എന്റേതെന്നും ഭാര്യാപുത്രന്മാരിൽ എന്റേതെന്നും ബുദ്ധിയുള്ളവൻ ദുഷ്ടമൃഗങ്ങളേക്കാൾ ഭയപ്പെടേണ്ടവൻ.

മന്നിഗമ:- എന്നെ പ്രാപിക്കുന്നത് വൈദികമായ നിവൃത്തിമാർഗ്ഗം നല്ലവഴി- മനസ്സിനെ ചലിപ്പിക്കുന്ന വൃത്തി ചീത്തവഴി.

സ്വർഗ്ഗലോകം:- സത്വഗുണാഭിവൃദ്ധി ഉണ്ടായാൽ സ്വർഗ്ഗലോകത്താണ് എന്ന് അനുമാനിക്കാം.

നരകം:- തമസ്സിന്റെ ആധിക്യം ആണ് 'നരകം.

ബന്ധു:- ആത്മജ്ഞാനം ഉപദേശിക്കുന്നവൻ എനിക്ക് സമാനൻ.

വീട്:- ഈശ്വരപൂജക്കും ജന്മാദി ദുഃഖനാശത്തിന്ന് ഉള്ളതും ജ്ഞാനേന്ദ്രിയങ്ങൾ കർമ്മേന്ദ്രിയങ്ങൾ അന്ത:കരണം ഇവ ഉള്ളതുമായ ശരീരം തന്നെ വീട്.

ആഢ്യൻ- ഗുണങ്ങൾകൊണ്ട് ശ്രേഷ്ഠതയുള്ളവൻ.

ദരിദ്രൻ:- എന്തുണ്ടായിട്ടും സന്തോഷവും തൃപ്തിയും ഇല്ലാത്തവൻ.

കൃപണൻ:- ഇന്ദ്രിയജയം ഇല്ലാത്തവൻ. അവന്ന് എന്നും കഷ്ടമാണ്. മഹാന്മാർ അവനെകുറിച്ച് വ്യസനിക്കും.

സ്വതന്ത്രൻ: ഗുണകാര്യങ്ങളിൽ അഹംബുദ്ധി ഇല്ലാത്തവൻ. അവന്ന് എന്തും ചെയ്‌വാൻ കഴിയും അവൻ ഈശ്വരതുല്യൻ.

ഇങ്ങിനെ എല്ലാവാക്കുകൾക്കും സാധാരണരീതിയിൽ നിന്നും വ്യത്യസ്തമായി ഭഗവാൻ അർത്ഥം പറഞ്ഞു. ഇതിനെ നന്നായി ആലോചിച്ചു പ്രവൃത്തിച്ചാൽ നിവൃത്തിമാർഗ്ഗത്തിൽ തല്പരരായിവരും. ഒരു സൗധത്തിന്റെ മുകളിൽ കയറാൻ ഏണിപടി എന്നപോലെ തത്വം അറിവാൻ വേദാന്താചാര്യന്മാരുടെ ആത്മസൂക്ഷ്മാർത്ഥ വിവരണം ശ്രദ്ധിക്കേണം.

ഹേ ഉദ്ധവാ, എല്ലാ കാര്യങ്ങളിലും ത്രിഗുണങ്ങൾ അടങ്ങിയിരിക്കുന്നു. അവയെ വിഭജിച്ചറിയാൻ വേണ്ടി ഗുണകാര്യങ്ങളിൽ ശ്രദ്ധവെക്കുന്നത് ദോഷമാണ്. ത്രിഗുണങ്ങളുടെ ബാധയില്ലാത്ത ഈശ്വരനെ ആരാധിപ്പാനൊരുങ്ങുക. ദൃഢഭാവനയോടെ ഗുണദോഷങ്ങളുടെ സമ്മേളന സ്വരൂപങ്ങളെ വർജ്ജിക്കുക.

## 20-ാം അദ്ധ്യായം

ഉദ്ധവർ ചോദിക്കുന്നു. വേദത്തിൽ ചെയ്യേണ്ട ഗുണകർമ്മങ്ങളേയും ഉപേക്ഷിക്കേണ്ട ദോഷകർമ്മങ്ങളേയും വേർതിരിച്ചുപറഞ്ഞിരിക്കുന്നു. ഇപ്പോൾ ഗുണങ്ങളേയും ദോഷങ്ങളേയും വേർതിരിച്ചുകാണുന്നത് ദോഷമാണെന്നും പറയുന്നു. ഇത് പൂർവാപരവിരുദ്ധം. ഇങ്ങിനെ പറവാൻ എന്ത് കാരണം എന്ന് മാത്രമല്ല ജാതികളുടേയും ആശ്രമങ്ങളുടേയും ഭേദം ജനിക്കുന്നവരുടെ ഉച്ച നീചഭാവം സ്വർഗ്ഗം, നരകം, നല്ലദേശം, ചീത്തദേശം, ശുഭാശുഭസമയം ഇങ്ങിനെ ഗുണദോഷ കല്പനകൾ കാണുന്നു. അപ്പോൾ ദോഷവിചാരം കൂടാതെ നിഷേധവും വിധിയും ആകുന്ന ലക്ഷണത്തോട് കൂടിയ അങ്ങയുടെ വാക്ക് എങ്ങിനെ നിലനില്ക്കും. മനുഷ്യർക്ക് പരമപുരുഷാർത്ഥം എങ്ങിനെ സാധിക്കും അങ്ങയുടെ വാക്കാണ് വേദം അത്തന്നെ ആണല്ലോ എല്ലാവർക്കുമുള്ള മാർഗ്ഗദർശി.

ഭഗവാൻ പറയുന്നു. വേദത്തിൽ പറഞ്ഞതെല്ലാം അധികാരിഭേദത്തെ അനുസരിച്ചിട്ടാണ്. ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്ന പുരുഷാർത്ഥങ്ങൾ നാലും മനുഷ്യർക്ക് സാധിക്കേണ്ടവയാണ്. എല്ലാവരും ഒരുപോലെ ബുദ്ധി യോഗ്യതയുള്ളവരല്ല. അവരവരുടെ യോഗ്യതക്കനുസരിച്ച് ചിലമാർഗ്ഗങ്ങൾ ഞാൻ നിശ്ചയിച്ചു. അതാണ് യോഗം. ആ മാർഗ്ഗങ്ങളിൽ കൂടി സഞ്ചരിച്ചാൽ എളുപ്പത്തിൽ ഉദ്ദേശസാദ്ധ്യമാവും. ഒന്ന് നിഷ്കാമ കർമ്മാനുഷ്ഠാനം എന്ന കർമ്മയോഗം (2) നിർവ്യാജ പ്രേമത്തോടെ സകലത്തേയും ഈശ്വരഭാവേന ഭജിക്കുക എന്ന ഭക്തിയോഗം. (3) ജഡവസ്തുക്കളെ തള്ളിക്കളഞ്ഞ് ചിദ്വസ്തുവിനെ അറിയുക എന്ന ജ്ഞാനയോഗം. ഈ 3 മാർഗ്ഗങ്ങളല്ലാതെ വേറെ വഴികൾ ഇല്ല.

പ്രാരബ്ധകർമ്മങ്ങളനുസരിച്ച് ഓരോരുത്തരും അറിഞ്ഞോ അറിയാതെയോ ഓരോവിധം പ്രവൃത്തിക്കും. അപ്പോൾ അതിന്നനുസരിച്ച് ഫലം സിദ്ധിക്കുകയും ചെയ്യും. അങ്ങിനെ ആണ് ഈ യോഗങ്ങൾ പ്രാബല്യത്തിൽ വന്നത്.

കർമ്മയോഗം:- ചിലർ ഏതെങ്കിലും ആഗ്രഹത്തോടെ വല്ല കർമ്മവും ചെയ്യും. അത് മറ്റുള്ളവർക്കോ തനിക്ക്തന്നെയോ വല്ല ഉപദ്രവവും വരുത്തിത്തീർക്കുമോ എന്ന് കൂടി ആലോചിക്കില്ല. അത് കാരണം വേദത്തിൽ വിധി നിഷേധങ്ങളെ ഏർപ്പാട് ചെയ്തു.

കാമ്യകർമ്മങ്ങളേയും നിഷിദ്ധകർമ്മങ്ങളേയും ചെയ്വാൻ പാടില്ല. കർമ്മയോഗത്തിൻെറ ശ്രേഷ്ഠത നിഷ്കാമകർമ്മാനുഷ്ഠാനത്തിലാണ്. വിഹിതകർമ്മങ്ങളെ ചെയ്യുക, അത്ഫലകാംക്ഷകൂടാതെ. നിഷിദ്ധകർമ്മങ്ങളെ വർജ്ജിക്കുക ഇങ്ങിനെ ഉള്ളവർക്ക് സ്വർഗ്ഗവും ഇല്ല നരകവും ഇല്ല ഫലകാംക്ഷകൂടാതെ ഉള്ള കർമ്മം ജ്ഞാനകർമ്മത്തിലോ ഭക്തിയോഗത്തിലോ പര്യവസാനിക്കും.

മനുഷ്യജന്മം വളരെ ശ്രേഷ്ഠമാണ്. കാരണം സ്വർഗ്ഗത്തിലോ നരകത്തിലോ ഉള്ളവർക്ക് ജ്ഞാനമോ ഭക്തിയോ ഉണ്ടാവാൻ തരമില്ല. സ്വർഗ്ഗത്തിൽ കേവലം വിഷയസുഖം മാത്രം. നരകത്തിൽ ദുഃഖം മാത്രവും. മനുഷ്യലോകത്തിൽ ജ്ഞാനവും ഭക്തിയും വഴി മുക്തിയെ പ്രാപിക്കാം.

സ്വർഗ്ഗവാസികൾ മനുഷ്യജന്മം ലഭിക്കാൻ ആഗ്രഹിക്കുന്നു. അപ്പോൾ മനുഷ്യർ സ്വർഗ്ഗത്തെ കാംക്ഷിക്കുന്നത് അവിവേകമാണ്. നരകത്തിലേക്ക് പോകുന്നതും ബുദ്ധിശൂന്യതയാണല്ലോ. അങ്ങിനെ വരാതിരിപ്പാൻ അതിന്ന്

പറ്റിയ കാമ്യ കർമ്മങ്ങൾ ചെയ്യരുത്.

അപ്പോൾ പരമപുഷാർത്ഥലാഭത്തിന്ന് ഈ ശരീരംതന്നെ ശ്രേഷ്ഠം എന്നറിയേണം. ശരീരം എപ്പോഴാണ് നശിക്കുക എന്ന് അറിയാത്തത്കൊണ്ട് ആദ്യംമുതൽക്കുതന്നെ വൈരാഗ്യബുദ്ധിയോടെ മോക്ഷപ്രാപ്തിക്കായി ശ്രമിക്കേണം. വൃക്ഷംമുറിക്കുമ്പോൾ വൃക്ഷത്തിൽ വസിക്കുന്ന പക്ഷിയുടെ കൂടും പക്ഷിയും നശിക്കാം. വൃക്ഷം വെട്ടുമെന്നറിഞ്ഞ പക്ഷി മുമ്പേ കൂടുവിട്ട് പോകാനേർപ്പാട് ചെയ്താൽ രക്ഷപ്പെടുകയും ചെയ്യാം. അതുപോലെയാണ് ദേഹവും ജീവനും. ശരീരത്തിന്ന് നാശമുണ്ടെന്നറിഞ്ഞ്ആദ്യം മുതൽക്കേ ഭഗവൽഭജനം നടത്തിവന്നാൽ ശരീരം നശിക്കുമ്പോൾ ജീവന്ന് ഭഗവൽപാദമടയാം. പരമപുരുഷാർത്ഥപ്രാപ്തിക്ക് ശരീരം മുഖ്യ ഉപകരണമാണെന്ന് മനസ്സിലാക്കി ആരോഗ്യമുള്ളകാലത്ത്തന്നെ വേണ്ട പ്രയത്നം ചെയ്യാതിരുന്നാൽ വാർദ്ധക്യത്തിൽ ശരീരത്തിന്ന് ക്ഷീണം വരുമ്പോൾ ഒന്നും ഫലപ്രദമായി ചെയ്‌വാൻ ആവാതെ വരുന്നു. ഇത് ആത്മഹത്യാപരമാണ്.

ഇനി ജ്ഞാനയോഗത്തെപറ്റി പറയാം.

കർമ്മങ്ങൾ ദുഃഖങ്ങളാണെന്ന് തോന്നുമ്പോൾ അതുനിമിത്തമുണ്ടാകുന്ന ഫലങ്ങളിൽ ആസക്തനല്ലാതെ വരും. അപ്പോൾ ഇന്ദ്രിയങ്ങളെ അടക്കി മനോവ്യാപാരങ്ങളെ അന്യവിഷയങ്ങളിൽനിന്ന് പിൻവലിച്ച് ആത്മാവിലുറപ്പിക്കേണം.

ബഹുജന്മവാസനയാൽ മനസ്സിന്ന് അല്പാല്പം വിക്ഷേപം വരികയും അന്യവിഷയങ്ങളിൽ പായുകയും ചെയ്യുമ്പോൾ ആ മനസ്സിനെ കുറെ അയച്ചുവിടേണം. ബലംകൊടുത്ത് വലിക്കരുത് ക്രമേണ കുറേശയായി ഇഴുത്തുകൊണ്ടുവരേണം. വിരണ്ട് ഓടിപോകുന്ന പശുവിനെ പെട്ടെന്ന് പിടിച്ചുനിർത്തുവാൻ ശ്രമിക്കാതെ പതുക്കെ പതുക്കെ വലിച്ചിഴച്ചു കൊണ്ടുവരുന്നതുപോലെ.

എന്നാൽ ഓടിപോകുന്ന മനസ്സിനെ ശ്രദ്ധിക്കാതെ ഇരിക്കരുത്. അത് പിന്നീട് ബുദ്ധിമുട്ടായിവരും. പ്രാണായാമം ഇവിടെ സഹായകമാവും. പ്രാണൻെറ ചലനം മനസ്സിൻെറ ഓട്ടത്തിന്ന് ആദികാരണമാണ്.

ആഹാരത്തിൽ കൂടെയും ഒരുപരിധിവരെ മനസ്സ് സ്വാധീനത്തിൽ വരാം. സത്വാഹാരം വിശേഷമാണ്. അന്നരസംഹി സൗമ്യമനഃ എന്നാണ് ശ്രുതി.

വിരണ്ടു ഓടുന്ന കുതിരയെ മെല്ലെ മെല്ലെ കടിഞ്ഞാൺ എടുത്തു സ്വാധീനിക്കുന്നത് പോലെ ബുദ്ധിയെ സാവ്ധാനത്തിൽ തെയ്യാറാക്കി പതറുന്ന മനസ്സിനെ സ്വാധീനിക്കേണം.

വിഷയാശ തീരെ ഇല്ലാതാവുമ്പോൾ മനസ്സിൻെറ ഓട്ടവും ചാട്ടവും നിലക്കും. അതു ഇല്ലാതാവാൻ വിഷയാശകൾ നാശകരമാണ് എന്ന ബോധം വരുത്തേണം. അതിന്നുള്ള മാർഗ്ഗം സാംഖ്യയോഗത്തിൽ നിർണ്ണയിച്ച മഹത്തത്വം മുതലായ 24 തത്വങ്ങൾ ആവിർഭവിച്ചതും അവ എങ്ങിനെ ലയിക്കുന്നു എന്നും അറിഞ്ഞ് വെച്ച് ചിന്തിച്ച് മനസ്സിൽ വൈരാഗ്യബുദ്ധി വളർത്തലാണ് ഒരുവഴി.

യമനിയമാദികളായ അഷ്ടാംഗയോഗ മാർഗ്ഗങ്ങൾ കൊണ്ട് മനസ്സിനെ ശാന്തപ്പെടുത്താൻ സാധിക്കും.

ഈ സാധകൻ വല്ലപ്പോഴും നിഷിദ്ധകർമ്മം ചെയ്യുമെന്ന തോന്നൽ വേണ്ട.

ഇനി ചെയ്താൽ തന്നെ ആപാപത്തെ യോഗാഗ്നിദഹിപ്പിക്കുകയും ചെയ്യും.

എന്നെ സദാസമയവും ഹൃദയത്തിൽ പ്രതിഷ്ഠിച്ചു ദർശിക്കുന്നത്തന്നെ എല്ലാ ദോഷത്തിന്നും പരിഹാരം- അതോടെ നാമസങ്കീർത്തനവും കൂടി ആവുമ്പോൾ എല്ലാ പാപങ്ങളും നശിക്കും.

നിത്യകർമ്മങ്ങൾ ശുദ്ധമായത് മനസ്സിനെ നിർമ്മലമാക്കുന്നു. അതേ സമയം ഹിംസ അശുദ്ധവുമാക്കും. ഹിംസാദിദോഷ പരിഹാരത്തിന്ന്, പ്രായശ്ചിത്ത കർമ്മം പ്രത്യേകം കൂടാതെ കഴികയില്ല എന്ന ഒരു വാദമുണ്ട്. അതിന്ന് സമാധാനം പറയാം.

ഗുണം ദോഷം എന്നിവയെ വിധി നിഷേധങ്ങൾ കൊണ്ടു പറഞ്ഞിട്ടുണ്ട് എന്നത് ശരിയാണ്. അവരവരുടെ അധികാരത്തിൽ നിശ്ചയിച്ച കർമ്മം ഗുണം. അത് മറ്റ് ചിലർക്ക് ദോഷം. ഇതാണ് ഗുണദോഷവിഭാഗനിയമം. അപ്പോൾ ഗുണവും ദോഷവും ഓരോരുത്തർക്കും വ്യത്യസ്തമായിരിക്കും.

കർമ്മങ്ങളിൽ അശുദ്ധിയുണ്ട് എന്ന് ഗീതയും പറയുന്നുണ്ട്. അങ്ങിനെ ഉള്ള കർമ്മങ്ങളെ ഉപേക്ഷിക്കേണ്ടതിനാൽ അവയുടെ ഗുണദോഷങ്ങളെ വിഭജനം ചെയ്ത് കർമ്മങ്ങളിലുള്ള ആസക്തിയെ ഉപേക്ഷിപ്പാൻ വേദം നിശ്ചയിച്ചു. എല്ലാ കർമ്മങ്ങളേയും ഉപേക്ഷിപ്പാൻ ആർക്കും സാദ്ധ്യവുമല്ല. അതുകൊണ്ട് ഇതുചെയ്യേണം, ഇത് ചെയ്യരുത് എന്ന് പറഞ്ഞ് എല്ലാ വ്യാപാരത്തിൽ നിന്നും പതുക്കെ മാറ്റിനിർത്തുന്നത് വേദത്തിൻെറ നിവൃത്തിമാർഗ്ഗശൈലിയാണ്. യോഗി സ്വാഭാവികപ്രവൃത്തിയിൽ നിന്ന് അതീതനായി നിവൃത്തിമാർഗ്ഗം ചിന്തിക്കുന്നു. അങ്ങിനെ ഉള്ള ആൾക്ക് പ്രായശ്ചിത്ത കർമ്മം ആവശ്യമില്ല. വിഷയലംബടന്നാണ് പ്രായശ്ചിത്തം വേണ്ടിവരുന്നത്. യോഗിക്ക് അവനനുഷ്ടിക്കുന്ന യോഗം തന്നെ പ്രായശ്ചിത്തം.

ഇനി ഭക്തിയോഗത്തെപറ്റി പറയാം ഭക്തിയോഗത്തിന്ന് ആരാണ് അധികാരി? എൻെറ കഥകളിൽ ശ്രദ്ധയുണ്ട്, എല്ലാ കർമ്മങ്ങളിലും അല്പം വെറുപ്പ്, വിഷയസുഖം ദുഃഖസ്വരൂപങ്ങളാണെന്ന വിശ്വാസം, എന്നാലും അവയെ ഉപേക്ഷിപ്പാൻ അശക്തനായി വരുക, ഈ സ്ഥിതിയിലുള്ളവർ ഭക്തി യോഗം ശീലിക്കാൻ അധികാരികളാണ്.

വിഷയങ്ങൾ ദുഃഖഹേതുക്കളാണെന്ന് അറിഞ്ഞ് അവയിൽ പ്രീതിഭാവത്തെ വെക്കാതെ ഉപേക്ഷിക്കേണ്ടത് തന്നെ എന്ന ഉറപ്പ് മനസ്സിൽ വെക്കേണം.

എന്നെ സേവിക്കുന്ന ഭക്തൻെറ ഹൃദയത്തിൽ ഞാനെപ്പോഴും ഇരിക്കുന്നതിനാൽ അപ്പപ്പോൾ ഉത്ഭവിക്കുന്ന കാമബീജങ്ങളെ ഞാൻ നശിപ്പിക്കും. വിത്ത് നശിപ്പിച്ചാൽ മുള ഉണ്ടാവാത്തത് പോലെ കാമവാസനകൾ പിന്നീട് മനസ്സിൽ മുളക്കുകയില്ല. കഥാ ശ്രവണാദികൾ സ്മൃതിക്കും സ്മൃതി അനുഭവത്തിന്നും കാരണമാകുന്നു.

ഭക്തഹൃദയത്തിൽ പ്രകാശിക്കുന്ന എന്നെ ഉൾക്കണ്ണുകൊണ്ട് ഭക്തൻ കാണുമ്പോൾ അവൻെറ ദേഹഭാവസ്വരൂപമായ ഗ്രന്ഥിനശിക്കുന്നു. മനസ്സിന്നും ദേഹത്തിന്നും തമ്മിലുണ്ടായ ബന്ധമാണ് അറ്റുപോകുന്നത്. താൻ സ്വതന്ത്രനോ നശിക്കാത്തവനോ സുഖിയോ ഇത്യാദിസംശയങ്ങളെല്ലാം അവസാനിക്കുന്നു. സഞ്ചിതകർമ്മങ്ങളെല്ലാം നശിക്കുമ്പോൾ ദേഹമാകുന്ന വീട് കെട്ടാനുള്ള എല്ലാ മുതലും ഇല്ലാതാവുന്നു. അപ്പോൾ ജീവാത്മാവിന്ന് തൻെറ തറവാട് എവിടെ

എന്ന് മനസ്സിലാവും. വീട്കെട്ടൽ അനാവശ്യം എന്ന്തോന്നും. ദേഹനാശം വരെ ഒരു നിഴൽപോലെ ഒന്നിനോടും ബന്ധമില്ലാതെ ജീവിക്കും.

ഭക്തിയോഗിക്ക് മറ്റ് യോഗങ്ങളുടെ സഹായം ആവശ്യമില്ല. എന്നിൽ മനസ്സ് വെച്ചിരിക്കുന്ന യോഗിക്ക് ജ്ഞാനവൈരാഗ്യങ്ങൾ അഭ്യസിച്ചുണ്ടാക്കേണ്ടാവശ്യമില്ല. തന്നിയെ രണ്ടും വരും.

യാഗകർമ്മങ്ങൾ, തപസ്സ്, ജ്ഞാനം, വിഷയവൈരാഗ്യം, യോഗാഭ്യാസം ഇവകൊണ്ടെല്ലാം സാധിക്കാവുന്നത്. ഭക്തി ഒന്നു കൊണ്ടു മാത്രം സാധിക്കും സ്വർഗ്ഗമോ, വൈകുണ്ഠമോ, മോക്ഷമോ ഏത് വേണമെങ്കിലും സിദ്ധിക്കും.

ഒന്നിലും അപേക്ഷയില്ലാത്ത എന്റെ ഭക്തന്ന് എന്നിൽ ദൃഢഭക്തിയുണ്ടാവും. അവൻ എന്നെ നന്നായി അറിഞ്ഞവനായാൽ രാഗദ്വേഷാദിവൃത്തികൾ അറ്റ് പരമതത്വമായി ഭവിക്കുന്നു. അവന്ന് പുണ്യപാപങ്ങൾ ഇല്ല.

## 21-ാം അദ്ധ്യായം

ഭക്തി ജ്ഞാന കർമ്മയോഗങ്ങളെപറ്റി പറഞ്ഞു. ഇനി കേവലം കാമ്യ കർമ്മതല്പരന്മാരുടെ ഗുണദോഷം പറയാം.

മേൽ പറഞ്ഞ 3 മാർഗ്ഗങ്ങളിലും ശ്രദ്ധചെലുത്താതെ എപ്പോഴും നിസ്സാരമായ ഇന്ദ്രിയതൃപ്തിവരുത്തുവാൻ ഉത്സാഹിക്കുന്നവർ നാനാവിധയോനികളിൽ ജനിക്കയും മരിക്കയും ചെയ്യുന്നു. (നമ്മളിൽ മിക്കപേരും ഈ വിഭാഗത്തിൽ പെട്ടവരാണ്).

ഒരു കർമ്മം, ചിലർക്ക് ഗുണം ചിലർക്ക് ദോഷം എന്ന് വരും. അധികാരി ഭേദം അനുസരിച്ച് ഈ ഗുണദോഷങ്ങൾ വരുന്നതാണ്. ഓരോരുത്തർക്ക് നിശ്ചയിച്ച മാർഗ്ഗങ്ങൾ അതാത് സ്ഥാനങ്ങളിൽ നിന്ന് ഉയരുവാനുള്ള കോണിപടികളാണ്. അത് അവർക്ക് ഗുണം, മറ്റവർക്ക് ദോഷം.

സംശയം നിമിത്തം എന്താണ് ചെയ്യേണ്ടത് എന്നറിയാതെ വിഷമിക്കും. മനുഷ്യന്ന് വിശേഷബുദ്ധിയുള്ളത് കൊണ്ടാണ് ഈ തോന്നൽ. മൃഗങ്ങൾക്കില്ലാത്തതാണ് ഇത്. അപ്പോൾ ഓരോരുത്തരും അവരവരുടെ ബുദ്ധി നിർദ്ദേശപ്രകാരം ചെയ്യുന്നു. ഇത് ഗുണദോഷങ്ങളെ അതിക്രമിച്ച് ആയതിനാൽ പരപദവി പ്രാപ്തിക്കുള്ള ആദ്യപടവാണ്.

തുല്യങ്ങളായ വസ്തുക്കളിൽ തന്നെ ശുദ്ധിയും അശുദ്ധിയും കല്പിക്കപ്പെട്ടിരിക്കുന്നു. ഒരു പദാർത്ഥം യോഗ്യമോ അയോഗ്യമോ എന്ന് ആലോചനയുള്ളവൻ, യോഗ്യമെന്ന് തോന്നുന്നതിനെ സ്വീകരിക്കേണം. ശുദ്ധി അശുദ്ധി നിശ്ചയിച്ചത് ധർമ്മത്തെ ആസ്പദിച്ചാണ്. ലോകയാത്രയെ നിർവഹിപ്പാൻ ശുഭാശുഭങ്ങളെയും നിശ്ചയിച്ചു. ദോഷമുള്ളതായാലും ആപത്തിൽ ശരീരത്തെ നിർവഹിപ്പാൻ മാത്രമുള്ള പദാർത്ഥസ്വീകാരം ദോഷമല്ല. അത് ഒരേ അളവിലാകുന്നത് പാപകരമാണെന്നും അറിയേണം. ഇത് സാധാരണക്കാരെ ക്രമപ്പെടുത്തുവാനുള്ള നിശ്ചയമാണ്. ഭക്തന്മാർക്കും ജ്ഞാനികൾക്കും ഇത് ബാധകമല്ല.

തുല്യവസ്തുക്കളിൽ യോഗ്യതായോഗ്യത കല്പിച്ചത് വ്യക്തമാക്കാം. ദേഹാഭിമാനം നിമിത്തം ഒരുത്തൻ മറ്റൊരുവനെ താണവനായിട്ടോ ഉയർന്നവനായിട്ടോ കാണുന്നു. ക്രമത്തിൽ എല്ലാവരേയും ഉയർത്താൻ വേണ്ടി ഈ

വ്യത്യാസം വെച്ചതാണ്. ബ്രഹ്മാവ് മുതൽ സ്ഥാവരം വരെ എല്ലാം ഭൂതങ്ങളാണ്. എല്ലാ ദേഹങ്ങളും പഞ്ചഭൂതങ്ങളാൽ ഉണ്ടാക്കപ്പെട്ടതാണ്. അതിലുള്ള ചൈതന്യം എൻേറതും അതു തുല്യശക്തിയുള്ളതും ആണ്. സർവപ്രാണികളും ഒരുപോലെ ആണ് എന്ന് ഇത് തെളിയിക്കുന്നു. ഈ പ്രാണികൾക്ക് പ്രകൃതിയെ അടക്കി പുരുഷാർത്ഥങ്ങളെ സമ്പാദിപ്പാൻവേണ്ടി, വസ്തുക്കൾ തുല്യങ്ങളായിരിക്കേ, വിഷമങ്ങളായ നാമരൂപങ്ങൾ കല്പിച്ചു.

ദേഹങ്ങൾക്ക് മാത്രമല്ല, ദേശം, കാലം, പദാർത്ഥം, ധാന്യം, എന്നീ വസ്തുക്കൾക്കും നാമരൂപഭേദങ്ങളെ കല്പിച്ചത് സ്വഭാവഗതികളെ ക്ലിപ്ത ആചാരത്തിൽ വരുത്തി പ്രവൃത്തിയിൽ നിന്ന് നിവൃത്തി മാർഗ്ഗത്തിൽ പ്രവേശിപ്പാൻ വേണ്ടിട്ടാണ്.

ബ്രാഹ്മണ ഭക്തി ഇല്ലാത്ത സ്ഥലം, അടിച്ചുതളി ഇല്ലാത്ത സ്ഥലം, കൃഷ്ണ മൃഗമില്ലാത്ത സ്ഥലം, ഇതെല്ലാം അശുദ്ധങ്ങൾ.

കാലത്തിലും, ശുഭാശുഭം. അവശ്യസാധനങ്ങൾ കിട്ടാത്ത കാലം, കർമ്മത്തിന്ന് ഉചിതമല്ലാത്ത സൂതകകാലം(പ്രസവകാലം) ഇവ അശുഭം.

വസ്തുക്കൾക്കും ശുദ്ധാശുദ്ധി. വസ്ത്രം, ജലംകൊണ്ട് ശുദ്ധിവരുത്താം. പുഷ്പം വെള്ളംതളിച്ചാൽ ശുദ്ധമായി. പുതുമഴവെള്ളം 10 ദിവസം കഴിയുന്നത്വരെ അശുദ്ധം. അന്നാദികൾ ഒരു രാത്രി കഴിഞ്ഞാൽ അശുദ്ധം. വലിയ കുളത്തിന്ന് അശുദ്ധി ഇല്ല. ചെറുത് ചണ്ഡാലന്മാർ തൊട്ടാൽ അശുദ്ധം.

ശക്തി ബുദ്ധി ഇവക്കും ശുദ്ധാശുദ്ധികൾ ഉണ്ട്. ശരീരത്തിന്ന് ബലമുള്ളവർ വെള്ളത്തിൽ സ്നാനം ചെയ്താൽ ശുദ്ധിവരും. രോഗിയായവർ, വസ്ത്രങ്ങൾ മാററിയാൽ, ശുദ്ധിയായി. പുത്രൻ ജനിച്ചു എന്നറിഞ്ഞാൽ അശുദ്ധിവന്നു. 10 ദിവസം കഴിഞ്ഞാൽ ശുദ്ധിവന്നു. പുത്രജനനം അറിഞ്ഞതേ ഇല്ലങ്കിൽ അശുദ്ധിയും ഇല്ല.

ദേശകാല അവസ്ഥ, ദ്രവ്യസ്ഥിതി ഈ സംഗതികളെ നന്നായി ആലോചിച്ച ശേഷമേ ശൗചം വിധിക്കാവൂ. ഇതെല്ലാം ഒരു ദ്രവ്യത്തിന്ന് മറ്റൊരു ദ്രവ്യം കൊണ്ടു ശുദ്ധി, അശുദ്ധി സംഭവിക്കാമെന്ന് കാണിക്കുന്നു. ഇതെപോലെ നെല്ല് ശുചിയാക്കാൻ വെയിലത്തിടുക, നൈ, പാൽ ഇവ കാച്ചുക, വസ്ത്രം വെള്ളത്തിലിടുക മുതലായവ ശുദ്ധിക്കുവേണ്ട കാരണങ്ങളാണ്. ഇതെല്ലാം ഗുണദോഷ വിചാര ബുദ്ധിയെ വർദ്ധിപ്പിക്കാൻ മാത്രമാണ്. യഥാസൗകര്യം സ്വീകരിക്കാം, അല്ലെങ്കിൽ വിട്ടുകളയാം.

ദ്രവ്യ ശുദ്ധിയെ വിവരിച്ചശേഷം കർത്താവ് എന്ന അഭിമാനിക്കുന്നവരുടെ ശുദ്ധിയെപറ്റി പറയുന്നു. അഹങ്കാരം സാധാരണ ഉണ്ടാവും. അത് ഇല്ലാതാക്കാൻ സ്നാനം, ദാനം, തപസ്സ്, പൂണൂൽമാറ്റം, എൻെറ ധ്യാനം ഇവ ഉതകുന്നതാണ്.

ജ്ഞാനിയായ ഗുരുവിൽ നിന്ന് അർത്ഥം അറിഞ്ഞ് മന്ത്രം സ്വീകരിക്കേണം അപ്പോൾ അത് ശുദ്ധം.

കർമ്മ ശുദ്ധി വരുത്താൻ എൻെറ പ്രീതിക്കായി കർമ്മം ചെയ്യേണം.

ഇങ്ങിനെ ദേശം, കാലം, ദ്രവ്യം, കർത്താവ്, മന്ത്രം, കർമ്മം ഈ ആറും ശുദ്ധമായിരുന്നാൽ ധർമ്മം ഫലം. അല്ലെങ്കിലോ അധർമ്മം തന്നെ.

ഈ ഗുണ ദോഷ വിഭാഗം വാസ്തവമല്ല കല്പിതമാണ്. ചിലേടത്ത് ഗുണ

മായത്, ചിലേടത്ത് ദോഷം. ആപത്തിലകപ്പെട്ടവന്ന് പ്രതിഗ്രഹം ദോഷമല്ല. ആപത്തില്ലാത്ത അവസരത്തിൽ പ്രതിഗ്രഹം ദോഷമാണ്. ശക്തിക്കനുസരിച്ച് ചെയ്യുന്ന പ്രവൃത്തി ഒരുവന്ന് ഗുണം. അത് മീറിയാൽ ദോഷം.അവിരക്തൻ ഭാര്യയെ ഉപേക്ഷിക്കുന്നത് ദോഷം. വിരക്തന്ന്ഗുണം. ഇങ്ങിനെ ഒന്നിനൊന്നു ഗുണവും ദോഷവും മാറി മാറി വരുന്നു. അതിനാൽ ഗുണദോഷഭേദ കല്പന അവാസ്തവം. ഓരോ നിലയിൽ ഇരിക്കുന്നവരെ ഉയർത്താനുള്ളതാണ് ഗുണദോഷകല്പന. അശുദ്ധ മായ ഏതേതിൽ നിന്ന് നിവൃത്തിക്കുന്നുവോ അതുകളോടുള്ള ബന്ധം അപ്പപ്പോൾ ഇല്ലാതെ ആവുന്നു. ഈ ധർമ്മരീതി ഏറ്റവും ക്ഷേമകരം. ശോകമോഹഭയാദികളെ നിശ്ശേഷം തീർത്ത് രക്ഷ തരും.

പ്രവൃത്തിമാർഗ്ഗം അനർത്ഥസ്ഥാനമാണ്. നിവൃത്തി മാർഗ്ഗത്തിലുള്ളവർക്കേ പരമപുരുഷാർത്ഥം ലഭിക്കയുള്ളു. വിഷയത്തിൽ ഗുണമുണ്ടെന്ന് കരുതി അതിൽ പ്രവൃത്തിക്കുന്നു. അപ്പോൾ ആസക്തിയും, കാമവും, ക്രോധവും, ഫലമായിലഭിക്കുന്നു. ക്രോധത്തിന്റെ ജന്മസ്ഥാനം ആഗ്രഹമാണ്. ഇങ്ങിനെ പ്രവൃത്തിക്കുമ്പോൾ ബുദ്ധിമോഹിച്ച് തമസ്സ് വർദ്ധിച്ച് കാര്യാകാര്യവിവേചന സാമർത്ഥ്യം ക്ഷയിക്കുന്നു. അപ്പോൾ പുരുഷാർത്ഥങ്ങൾ ലഭിക്കയില്ല.

സ്വർഗ്ഗാദിഫലങ്ങൾ ആഗ്രഹിക്കുന്നവർ യാഗാദികർമ്മങ്ങൾ നടത്തേണമെന്ന വേദവിധി ബഹിർമ്മുഖന്മാരായവർക്ക് സൽകർമ്മങ്ങളിൽ പ്രീതിവരുത്താൻ വേണ്ടി മാത്രമാണ്. ക്രമേണ നിഷ്കാമകർമ്മത്തിൽ ശ്രദ്ധപതിപ്പിക്കാൻ. വേദത്തിലെ കർമ്മകാണ്ഡം പ്രവൃത്തിയിൽനിന്ന് ക്രമേണ ഉയർത്തി പരമശ്രേയസ്സിനെ പ്രാപിപ്പിക്കാൻ വേണ്ടിയാണ്. വിഷയാശ ക്രമേണ ഇല്ലാതാകാൻ. ശാസ്ത്രമര്യാദ, അറിവാൻ പ്രയാസമായതിനെ അറിയിപ്പിക്കലും, പ്രാപിക്കാൻ പ്രയാസമായതിനെ പ്രാപിപ്പിക്കലും ആണ് "അജ്ഞേയ ജ്ഞാപകം ശാസ്ത്രം അപ്രാപ്യപ്രാപകംതഥാ".

അതു കൊണ്ട് പ്രവൃത്തിനിവൃത്തിമാർഗ്ഗങ്ങളിലുള്ള വിധിനിഷേധങ്ങൾ, അധികാരഭേദമനുസരിച്ച് നിശ്ചയിച്ചതാണ് എന്നറിഞ്ഞ്, യഥാവസരം പ്രവൃത്തിക്കേണം.

വിഷയങ്ങളെ ആഗ്രഹിച്ച് പണി എടുത്ത് ദുഃഖിക്കുന്നവരും, കിട്ടിയതിൽ തൃപ്തിപ്പെടാതെ കൂടുതൽ ആഗ്രഹിക്കുന്നവരും, സ്വർഗ്ഗപ്രാപ്തി മോക്ഷപ്രാപ്തിയായി തെറ്റായി ധരിച്ചവരും, അതിന്നു വേണ്ടിയജ്ഞങ്ങൾ നടത്തിയവരും, വീണ്ടും വീണ്ടും ശരീരമെടുക്കേണ്ടിവരുന്നു. അവർക്ക് ആത്മതത്വം അറിയാത്തതാണ് ഇതിന്ന് കാരണം.

മാംസഭക്ഷണാഗ്രഹികൾ പിതൃദേവാദികളുടെ പേരിൽ കർമ്മയജ്ഞങ്ങൾ ചെയ്ത് പ്രാണിഹിംസ ചെയ്ത് മാംസം ഭക്ഷിക്കുന്നു.

സ്വർഗ്ഗവർണ്ണന, അപ്സരസ്ത്രീകളോടുള്ള ക്രീഡകൾ, ഇതെല്ലാം കേൾക്കുമ്പോൾ അതിൽ ആശ വർദ്ധിച്ച്, അതിന്നു വേണ്ടി കർമ്മങ്ങൾ നടത്തുന്നു. സ്വർഗ്ഗസുഖം അനുഭവിച്ചു കഴിഞ്ഞാൽ, മർത്യലോകത്തേക്ക് വരുന്നു. അവർക്ക് പുനരപിജനനം പുനരപിമരണം പ്രാപ്തം.

വേദത്തിന്റെ താല്പര്യം പ്രവൃത്തിയിൽ ഏർപ്പെടാനല്ല, നിവൃത്തി സമ്പാദിക്കലാണ്. വേദം 3 കാണ്ഡമാണ്. കർമ്മകാണ്ഡം, ദേവതാകാണ്ഡം, ബ്രഹ്മകാണ്ഡം. ഈ മുന്നും പറയുന്ന താല്പര്യം ഒന്നു തന്നെ. വേദാ

ർത്ഥം ശരിയായി ധരിച്ച് പ്രവൃത്തിക്കേണ്ടത് അവരവരുടെ ആവശ്യമാണ്. ശരിയായി ധരിക്കാത്തത് മനോമാലിന്യം കാരണമാണ്.

വേദം എനിക്കു മത്രമേ ശരിക്ക് വ്യാഖ്യാനിക്കാൻ കഴിയൂ. ഋഷികൾ അവരവരുടെ ബുദ്ധിക്ക് തോന്നിയവിധത്തിൽ ചെയ്തിട്ടുണ്ട് അതാണ് ഈ അഭിപ്രായവ്യത്യാസം.

രാഗാദിമലങ്ങൾ തീരെ ഇല്ലാതായാൽ അവർ ഈശ്വരതുല്യന്മാരായി. അവർക്ക് മാത്രമേ വേദാർത്ഥത്തെ ശരിക്ക് മനസ്സിലാക്കുവാൻ സാധിക്കയുള്ളു. ഞാൻ സകലഭൂതങ്ങളിലും നാദസ്വരൂപേണ ഹൃദയാകാശത്തിൽ സ്ഥിതി ചെയ്യുന്നു. ആ നാദം വേദത്തിൻെറ സമഷ്ടിസ്വരൂപമാണ്. ഈ ശബ്ദസ്വരൂപമാണ് ഓംകാരം- ഇത് ബ്രഹ്മവാചകമാണ്. ഇതിൽനിന്ന് സ്വരങ്ങളും ക മുതൽ മ വരെ ഉള്ള സ്പർശങ്ങളും ശഷസഹ എന്ന നാലു ഊഷ്മാക്കളും യരലവ എന്ന അന്തസ്ഥങ്ങളും സൃഷ്ടിച്ചു. സകലജീവനും ബ്രഹ്മത്തിൽ നിന്ന് ജനിച്ചത് പോലെ സകലവാക്കുകളും ഓങ്കാരത്തിൽ നിന്നുണ്ടായി. പിന്നീട് ഗായത്രി മുതലായ ഛന്ദസ്സുകളെ സൃഷ്ടിച്ചു. ഇതാണ് ശബ്ദബ്രഹ്മം. ഇങ്ങിനെയുള്ള കാര്യങ്ങളും അവയുടെ ആന്തരാഭിപ്രായങ്ങളും ജൈമിന്യാദിമാർക്കും കൂടെ അറിയുകയില്ല.

ഇതെല്ലാം കേട്ടപ്പോൾ ഉദ്ധവർ, വേദതാൽപര്യം ഇന്നതെന്ന് ഭഗവാൻ തന്നെ പറഞ്ഞു തരേണമെന്ന്, പറഞ്ഞു അപ്പോൾ ഭഗവാൻ വേദസാരത്തെ ചുരുക്കി പറഞ്ഞു.

കർമ്മകാണ്ഡത്തിൽ യജിക്കുന്നത് എന്നേയാണ്. ദേവതാകാൺഡത്തിൽ എല്ലാവർക്കും ഭജനീയനായ ദേവനും ഞാൻ തന്നെ. ജ്ഞാനാദികാൺഡത്തിൽ ആകാശാദികൾ എന്നിൽ നിന്നുണ്ടായി എന്നും ഭേദം ഉണ്ടായ ക്രമത്തെ വിസ്തരിച്ചശേഷം ഞാനൊന്നല്ലാതെ മറ്റന്യമായിട്ട് ഒന്നും തന്നെ ഇല്ലെന്നും പരമാർത്ഥസ്വരൂപൻ ഞാൻ മാത്രമാണെന്നും കാണിച്ചു. അതുകൊണ്ട് എല്ലാ വേദങ്ങളും പറയുന്നത്-കാണുന്നത് എല്ലാം മായ ആണെന്നും ബ്രഹ്മം മാത്രമാണ് സത്യം എന്നും അത് അദൃശ്യമാണെന്നും ആ അദൃശ്യവസ്തു സർവാത്മാവായ ബ്രഹ്മമാണെന്നും ആണ്.

## 22-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ തത്വങ്ങളുടെ എണ്ണത്തിലുള്ള വ്യത്യാസങ്ങളുടെ വിരോധമില്ലായ്മയെയും പ്രകൃതിപുരുഷ വിഭാഗത്തേയും പറ്റിപറയുന്നു.

ചിലർ തത്വങ്ങൾ 26 എന്ന്, ചിലർ 16 എന്ന് ചിലർ 13. 11. 9. 4. ഇങ്ങിനെ പലതായി പറയുന്നുണ്ട് ഇതിൽ ഉള്ള വൈപരീത്യം സംശയത്തിന്ന് ഇടം തരുന്നു എന്നതിന്ന് സമാധാനം.

എല്ലാവരും പറയുന്നതും ശരിയാണ്. ഓരോരുത്തരുടെ കാഴ്ചപാടിൽ കൂടി ആലോചിക്കുമ്പോൾ അതെല്ലാം ശരിയാണെന്ന് തോന്നുന്നതിൽ തെറ്റില്ല. തത്വങ്ങൾ ആരും വിട്ടിട്ടില്ല. ചിലർ ചിലതത്വങ്ങളെ വെവ്വേറെ കാണുമ്പോൾ മറ്റു ചിലർ ചിലതുകളെ ചേർത്തി പറയുന്നു എന്ന് മാത്രം.

ചിലർ ജീവേശ്വരന്മാരെ രണ്ടായി കാണുന്നു അപ്പോൾ ജീവൻ വേറെ ഈശ്വരൻ വേറെ എന്ന് ധരിച്ചിരിക്കാം.

ഉദ്ധവർ ചോദിക്കുന്നു; പുരുഷനും പ്രകൃതിയും അന്യോന്യം പിരിഞ്ഞു ശോഭിക്കാത്ത ഹേതുവാൽ പ്രകൃതിയിൽ ആത്മാവും ആത്മാവിൽ പ്രകൃതിയും കാണപ്പെടുന്നു. അവയെ വേർതിരിച്ചറിയാനുള്ള മാർഗ്ഗം എന്താണ്?

ഭഗവാൻ പറയുന്നു. പ്രകൃതിക്കും പുരുഷനും തമ്മിൽ വളരെ വ്യത്യാസമുണ്ട്. പുരുഷൻ നിർവ്വികാരി, സർവവ്യാപി, സർവ്വജ്ഞൻ. പ്രകൃതി പുരുഷനധീന. അത് നാനാവിധമാണ്. ഗുണസ്വരൂപിണിയാണ്. ബഹുവിധ ഭേദങ്ങളേയും ഭേദബുദ്ധിയേയും ഉണ്ടാക്കുന്നവൾ. ഭേദം 3 വിധം. സാത്വീകം രാജസീകം താമസീകം-ഏവർക്കും അറിയത്തക്കവിധത്തിൽ ഇതിനെ വേറെ 3 വിധത്തിലും തരം തിരിച്ചിട്ടുണ്ട്. ഇന്ദ്രിയങ്ങൾ, ഇന്ദ്രിയവിഷയങ്ങൾ, ഇന്ദ്രിയാധിഷ്ഠാനദേവതകൾ- ഇന്ദ്രിയങ്ങൾക്ക് അദ്ധ്യാത്മം എന്നും ദേവതകൾക്ക് അധിദൈവം എന്നും വിഷയങ്ങൾക്ക് അധിഭൂതമെന്നും കല്പിക്കപ്പെട്ടിരിക്കുന്നു.

ദൃഷ്ടാന്തമായി കണ്ണ് അദ്ധ്യാത്മം, വിഷയരൂപം അധിഭൂതം, നേത്രത്തിൽ വസിക്കുന്ന ദേവത അധിദൈവം- സൂര്യൻ. ഈ വിധത്തിൽ ഓരോരീന്ദ്രിയത്തേയും, അതിന്റെ വിഷയരൂപത്തേയും, ദേവതയെയും കല്പിക്കപ്പെടുന്നു- ഇവക്കെല്ലാം പ്രകാശത്തെ കൊടുക്കുന്നത് ആത്മാവാണ്- എന്നാൽ ആത്മാവിന്ന് മറ്റൊന്നിൻേറയും ആശ്രയം ആവശ്യമില്ലാത്തതിനാൽ - അവയിൽ നിന്ന് വേറിട്ടവനുമാണ്-

ഈ പ്രപഞ്ചത്തിൽ നിന്ന് വേറിട്ടിരിക്കുന്ന ആത്മാവിനെ എങ്ങിനെ സാക്ഷാൽകരിക്കാൻ കഴിയും.

ഗുണങ്ങൾ സാമ്യത്തെ ഉപേക്ഷിക്കുന്നത് അവക്ക് വികാരം ഉണ്ടാകുമ്പോഴാണ്. ആദ്യമായ വികാരത്തിന്ന് കാലശക്തി എന്ന് പേർ- ഇതിൽ നിന്ന് പ്രധാനം(മായ) തത്വവും അതിൽ നിന്ന് മഹത്തത്വവും അതിൽ നിന്ന് മുൻ പറഞ്ഞ 3 വിധഭേദങ്ങളും ഉണ്ടായി ഈ ഭേദങ്ങളുടെ ആകെ തുകക്ക് അഹങ്കാരം എന്ന് പേർ. ഈ അഹങ്കാരം നിമിത്തം സ്വരൂപജ്ഞാനം ഇല്ലാതാകുന്നു. അതിനാൽ ആത്മാവിനെ സാക്ഷാൽകരിക്കേണമെങ്കിൽ അഹങ്കാരം നശിക്കേണം. അഹങ്കാരം നശിക്കേണമെങ്കിൽ 3 വിധ ഭേദഭാവനകളും നശിക്കേണം.

യുക്തികൊണ്ട് ഉണ്ട് ഇല്ല എന്ന ഭേദഭാവത്തെ നിരാകരിക്കുമ്പോൾ, ഭേദഭാവം അജ്ഞാനാധിഷ്ഠിതമാണെന്നറിയും- ആ ഭേദഭാവം പോയാൽ അഹങ്കാരംനശിക്കുകയും ആത്മസാക്ഷാൽകാരം ഉണ്ടാകയും ചെയ്യും.

ഭേദഭാവന അഹംബുദ്ധിയും അർത്ഥശൂന്യവുമാണെങ്കിലും എന്നെ അറിഞ്ഞവർക്ക് മാത്രമേ അത് അനുഭവപ്പെടുകയുള്ളു. അത് അറിയാത്തവർക്ക് അത് യഥാർത്ഥമെന്നപോലെ ഇരിക്കയും, കർമ്മങ്ങളിൽ അതുപ്രകടമായി വരികയും ചെയ്യുമ്പോൾ, ജനനമരണത്തിന്നു പാത്രമായി വരുന്നു. അതുകൊണ്ട് അത് ഇല്ലാതാക്കാൻ പരിശ്രമം ആവശ്യമാണ്.

ഉദ്ധവർ ചോദ്യം- നാശരഹിതനായ ആത്മാവിന്ന് സംസാരം എങ്ങിനെ ഉണ്ടാകും. ദേഹാന്തരപ്രാപ്തിയും കർമ്മസംബന്ധവും മരണവും എങ്ങിനെ ഉണ്ടാകും?.

ഭഗവാൻ പറയുന്നു ജ്ഞാനേന്ദ്രിയങ്ങളഞ്ചും കർമ്മേന്ദ്രിയങ്ങിഞ്ചും ഭൂതങ്ങളഞ്ചും മനസ്സും കൂടി ചേർന്ന ഈ ദേഹം (സ്ഥൂലദേഹ)ത്തെവിട്ട് മറ്റൊരു

ദേഹം സ്വീകരിക്കുന്നു. ജീവാത്മാവ് ഈ ദേഹത്തെ അഭിമാനിച്ചതിനാൽ, അതിൽ നിന്ന് വേർപെട്ടുപോവാൻ ശക്തനല്ലാതെ ആവുന്നു.

അന്ത്യകാലത്തിൽ ഏതൊരു വിചാരം മനസ്സിൽ ഉദിക്കുന്നുവോ അതിൽ അഭിനിവേശം വന്ന് മറ്റൊരു ശരീരത്തെ സ്വീകരിക്കുന്നു. ഇതാണ് ജനനം.

സ്വപ്നത്തിൽ കാണുന്ന രൂപങ്ങൾ ജാഗ്രത്തിൽ (ഉണരുമ്പോൾ) ഇല്ലാതാവുന്നത് പോലെ, മരണത്തിന്മുമ്പ് ഉണ്ടായിരുന്ന ശരീരത്തെ ജീവൻ തീരെ മറക്കുന്നു.

ഇങ്ങിനെ ഉള്ളത് ഇല്ലാത്തത്പോലെയും, ഇല്ലാത്തത് ഉള്ളതുപോലെയും തോന്നുന്നതിന്ന്, കാരണം മനസ്സാണ്. മനസ്സിന്ന് പുതിയ സൃഷ്ടിചെയ്‌വാൻ സാമർത്ഥ്യം ഉണ്ട്. സ്വപ്നത്തിൽ മനസ്സ് പുതിയ സൃഷ്ടികൾ ചെയ്യുന്നത് നാം അനുഭവിക്കുന്നുണ്ട്. ഇതു കാരണം, സുഖമോ ദുഃഖമോ തൽസമയം നാം അനുഭവിക്കുന്നുണ്ട്. അപ്പോൾ മനസ്സാകുന്ന ഉപാധിയിലിരിക്കുന്ന ജീവനും, അവശനാവുന്നു. പ്രപഞ്ചത്തിലെ ജീവിതം നിദ്രാകാലത്തുള്ള സ്വപ്നംപോലെ ആണ്. അപ്പോൾ അവശനായിരുന്ന ജീവനാണ് നിദ്രയിൽനിന്ന് ഉണർന്നപോലെ മരണശേഷം ജനിച്ച് പുതുജീവിതം ആരംഭിക്കുന്നത്.

ഇനി നിത്യപ്രലയത്തെപറ്റി പറയുന്നു. മുൻ പറഞ്ഞ ജനന മരണം ഏവരും അറിയുന്നതാണ്. സൂക്ഷ്മമായി ആലോചിച്ചാൽ, കഴിവുള്ളവർ മാത്രം അറിയുന്നതും, ഇതരന്മാർക്ക് അറിയാത്തതുമായ ജനന മരണം എപ്പോഴും നടന്നുകൊണ്ടേ ഇരിക്കുന്നുണ്ട്. പ്രതിനിമിഷം ശരീരം മാറി മാറി കൊണ്ടിരിക്കുന്നവസ്ഥ- ഇത് സാധാരണക്കാർ ആരും അറിയുന്നില്ല. ദേഹത്തിലെ വൃദ്ധിക്ഷയങ്ങളാണ് അവ. ബാല്യം യൗവനം വാർദ്ധക്യം ഇവ ദേഹത്തിന്റെ മാറ്റങ്ങളാണല്ലോ-ഓരോ മാറ്റവും മരണവും ജനനവുമാണ്.

ഇതിൽ നിന്ന് മനസ്സിലാക്കുന്നത് ജനനമരണം ദേഹധർമ്മമാണെന്നാണ്. ജനിപ്പാനും മരിപ്പാനും ഉള്ള കാരണം കർമ്മം തന്നെ. ഈ ജീവൻ ദേഹസംബന്ധമായ ജനനമരണത്തെ അഭിമാനം കാരണം തന്റെ ധർമ്മമായിട്ട് തെറ്റിദ്ധരിക്കുന്നു. ഈ കാരണത്താൽ പുതിയദേഹം കിട്ടിയപ്പോൾ ജീവൻ ജനിച്ചുവെന്നും ആ ദേഹം നശിച്ചപ്പോൾ മരിച്ചുവെന്നും പറയപ്പെടുന്നു.

ഒരു വിത്ത് മുളക്കാനിട്ടാൽ, അത് മുളച്ച് ചെടിയായി വൃക്ഷമായി പൂത്ത് കാച്ച് നശിക്കുന്നതെല്ലാം നാം കാണാറുണ്ട്- അതുപോലെ ശരീരമാണ് വളരുന്നതും നശിക്കുന്നതും എന്നും. അതിന്റെ ഉള്ളിലെ ചൈതന്യമായ ജീവനല്ല എന്നും, എളുപ്പത്തിൽ ആലോചിച്ചാലറിയാം.

വിവേകികൾക്ക് സംസാരബന്ധമില്ല. എന്നാൽ അവിവേകികൾക്ക് ബന്ധമുണ്ടാകുന്നതെങ്ങിനെ?.

പ്രകൃതിയിലുള്ള പഞ്ചഭൂതങ്ങളുടെ സംയോഗം നിമിത്തം ഉണ്ടായ സ്ഥൂല സൂക്ഷ്മ കാരണ ശരീരങ്ങളിൽ നിന്ന് ഭിന്നനായ ആത്മാവിനെ വേർതിരിച്ചറിയാത്തതാണ് സംസാരകാരണം.

ഗുണഭേദം അനുസരിച്ച് ജീവികൾ ഓരോവിധം പ്രവൃത്തിക്കുന്നു. സാത്വികബുദ്ധികൾ ശമാദികൾ വർദ്ധിപ്പിച്ച് സൽക്കർമ്മങ്ങൾ ചെയ്ത് ഋഷികളോ ദേവന്മാരോ ആവും. വിഷയാശക്കാരനായ രജോഗുണസ്വഭാവി ആശകൾക്ക് വിധേയനായി കർമ്മം ചെയ്യും. അവൻ അസുരനോ മനുഷ്യനോ ആവും. തമോ

ഗുണക്കാരൻ മടി ആലസ്യം അജ്ഞത ഇവകാരണം ദുഃഖിച്ച് വല്ലപിശാചോ തീർയ്യക്കോ ആവും.

അകർത്താവായ ആത്മാവിന്ന് കർമ്മം നിമിത്തം എങ്ങിനെ ഭ്രമം ഉണ്ടാകുന്നു?.

ഒരാൾ കളിക്കുകയോ നൃത്തം ചെയ്കയോ പാടുകയോ ചെയ്യുന്നുവെന്ന് വിചാരിക്കുക. ഈയാളുടെ ഈ പ്രവൃത്തി കണ്ടിട്ടോ കേട്ടിട്ടോ മറ്റൊരാളും ആനന്ദിക്കാറുണ്ട്. അതുപോലെ ജീവൻ കർമ്മം ചെയ്യുന്നില്ലെങ്കിലും ഇന്ദ്രിയാദികൾ പ്രവർത്തിക്കുന്നത് കണ്ട് താൻ അതിൽ സന്തോഷം കൊള്ളുന്നു.

ഇതെല്ലാം കണ്ട് ജീവൻ ഭ്രമിച്ച് അതിൽ തന്മയത്വം കൊള്ളുന്നു. അതു കാരണം സുഖദുഃഖാദികൾക്ക് കീഴടങ്ങുന്നു. അതുകൊണ്ട് അസത്യങ്ങളായ വിഷയങ്ങളിലുള്ള സത്യത്വബുദ്ധിയെ നശിപ്പിക്കേണം. ഇതിന്ന് ത്രീവ്രയത്നം ആവശ്യമാണ്. വിഷയാശ സംസാര ദുഃഖത്തിന്ന് കാരണമാകയാലും, അതിനെ ഇല്ലായ്മ ചെയ്വാൻ പരിശ്രമിക്കേണ്ടതാകയാലും, ബഹിർമുഖമായ ഇന്ദ്രിയങ്ങളെ കൊണ്ടും അത് അനുഭവിക്കാൻ തുനിയരുത്.

'അസജ്ജനങ്ങൾ ഏല്പിക്കുന്ന ദുഃഖം എന്തുതന്നെ ആയാലും അതിന്നുള്ള പരിഹാരം, എല്ലാം പ്രാരബ്ധമാണെന്ന് കരുതുകയും ഇതൊന്നും ആത്മാവിനെ ബാധിക്കരുതെന്നും വിചാരിച്ച് ആത്മാവിൽ തന്നെ ശ്രദ്ധയോടെ ധ്യാനം നടത്തി ശാന്തി ശീലിക്കേണം.

ഉദ്ധവർ ചോദ്യം- ഭഗവാനെ, ദുർജ്ജനങ്ങൾ ചെയ്യുന്ന ഉപദ്രവത്തെ പ്രാരബ്ധമാണ് എന്നു കരുതി സഹിക്കുക എന്നത് പ്രയാസമാണ്. ശരീരാഭിമാനം ലേശവും ഇല്ലാതെവരാൻ പ്രകൃതി സമ്മതിക്കയില്ല. അങ്ങയുടെ പാദഭക്തരിൽ ചിലർക്ക് സാധിക്കുമായിരിക്കാം. എന്നെപോലെ ഉള്ളവർക്ക് ഇത് എളുപ്പമല്ല. അത് എങ്ങിനെ സാധിപ്പിക്കാം എന്ന് ഉപദേശിക്കേണം.

## 23-ാം അദ്ധ്യായം

ഭഗവാൻ പറയുന്നു. ഇത് ന്യായമായ ചോദ്യം. ദുർവ്വാക്കുകൾ ഉപദേശിക്കുന്ന ദുർജ്ജനങ്ങളോട് ശാന്തരായി ഇരിക്കുന്ന സജ്ജനം ഈ ലോകത്തിൽ ദുർല്ലഭം. ബാണങ്ങളേക്കാൾ മൂർച്ചരയാണ് ദുർവ്വാക്കുകൾക്ക്. പക്ഷേ മനസ്സ് സ്വാധീനത്തിൽ വന്നാൽ അത് എല്ലാം സാധ്യമാകും. അതിന്ന് പറ്റിയ ഒരു കഥ പറയാം. സജ്ജനങ്ങൾ അമ്മാതിരി ചെയ്വാൻ പരിശ്രമിക്കേണം.

അവന്തി രാജ്യത്തിൽ ഒരു ബ്രാഹ്മണൻ. ധനവാനും കൃഷി കച്ചവടം മുതലായ തൊഴിലുള്ളവനും അധിക പണാഗ്രഹമുള്ളവനും വളരെ പിശുക്കനുമായിരുന്നു. ഈയാൾ ആർക്കും ഒന്നും കൊടുക്കില്ല. ദാനധർമ്മാദികൾ തീരെ ഇല്ല. ഭാര്യാ മക്കൾക്കും ഒന്നും കൊടുക്കില്ല. അതിഥിസൽക്കാരം ഇല്ലെന്ന് തന്നെ പറയാം. ഗൃഹം ശൂന്യമായിരുന്നു. താനുംകൂടി ഒന്നും വേണ്ടതുപോലെ അനുഭവിക്കയില്ല. മുതൽ കാത്തുകിടക്കുന്ന ഒരു ഭൂതംപോലെ ആയിരുന്നു.

ഭാര്യാമക്കൾ ആരും വേണ്ടതുപോലെ സഹകരിച്ചില്ല. ഗൃഹസ്ഥന് പഞ്ചയജ്ഞം ആവശ്യമാണ്. അതായത് ദേവന്മാർക്ക്, പിതൃക്കൾക്ക്, ഭൂതങ്ങൾക്ക്, മനുഷ്യർക്ക്, ഋഷികൾക്ക്. ഈ 5 കൂട്ടർക്കും അവകാശപ്പെട്ടതാണ് ഇവന്റെ സ്വത്ത്. ഈ 5 കൂട്ടരും ഈയാളിൽ പ്രസന്നരായിരുന്നില്ല. കൃത്യലോപം

ഈശ്വരകോപം വരുത്തി.

ധനം ഉണ്ടായിരുന്ന കാലത്ത് അത് പാകം പോലെ ചിലവഴിച്ച് പുണ്യം നേടാമായിരുന്നു. ദേവാദികൾ ഇവനിൽ കോപിച്ചതിനാൽ കൃഷ്യാദിവ്യാപാരം നഷ്ടത്തിലായി. കള്ളന്മാർ കിട്ടിയേടത്തോളം അപഹരിച്ചു. അഗ്നിബാധ വെള്ളപ്പൊക്കം മുതലായ അധിദൈവിക കോപം ഉണ്ടായി കുറേ ഒക്കെ നഷ്ടമായി. രാജാവ് കരവും പിഴയും എന്ന് പറഞ്ഞ് കുറേകൈക്കലാക്കി. ഇങ്ങിനെ പണമെല്ലാം പോയീ ബന്ധുക്കളെല്ലാം ഒന്നൊന്നായി ഈയാളെ ഉപേക്ഷിച്ചു.

പണമുണ്ടായിരുന്നപ്പോൾ ധർമ്മ മനസ്ഥിതി ഇല്ലായിരുന്നു. പണം പോയപ്പോൾ ധർമ്മം ചെയ്‌വാൻ തരവുമില്ലാതായി.

വളരെ ദുഃഖിതനായി. ദാരിദ്ര്യശീമകണ്ടു. ഭക്ഷണത്തിന്നുവഴി ഇല്ലാതായി. അപ്പോൾ വൈരാഗ്യവും വിവേകവും ഭഗവൽ കാരുണ്യത്താൽ വന്നു.

"പണംസമ്പാദിപ്പാൻ വേണ്ടി ഏറെ ക്ലേശം അനുഭവിച്ചു. അതുകൊണ്ട് എന്ത് ഗുണമുണ്ടായി- ധർമ്മം യാതൊന്നും ചെയ്തില്ല. സുഖവും അനുഭവിച്ചില്ല. ക്ലേശം എല്ലാം നിഷ്ഫലമായി.

ദാനധർമ്മാദികൾക്ക് മനസ്സില്ലാത്തവരുടെ സ്വത്ത് ഇഹപരത്തിൽ ദുഃഖത്തിന്നേ ഇടവരുത്തുകയുള്ളു. ആവിധക്കാർ മരിച്ചാൽ നരകം തന്നെ ഫലം. ഞാൻ, മുതൽവേണമെന്നാഗ്രഹിച്ചു ക്ലേശിച്ചു സമ്പാദിച്ചതുകൊണ്ട് ഇപ്പോൾ എന്തുണ്ടായി- അർത്ഥം സർവഥാ അനർത്ഥമാണ്.

സമ്പാദിക്കാൻ ശ്രമിക്കുമ്പോൾ ദേഹാദ്ധ്വാനം. സമ്പാദിച്ചു കയ്‌വശമായാൽ ചോര ഭയം. ധനം വർദ്ധിച്ചുവരുമ്പോൾ എന്ത് ചെയ്യാമെന്ന വിചാരം- അത് പരിപാലിക്കേണ്ട ശ്രമം പ്രശ്നം. ചിലവുചെയ്യുമ്പോൾ കുറയുമെന്ന ഭീതി. നശിക്കുമ്പോൾ അസഹ്യമായഖേദം. അനുഭവിക്കുമ്പോൾ ചിലവാകുന്നുവല്ലോ എന്ന ചിന്ത- ഇങ്ങിനെ ധനം ഏതുവിധത്തിൽ നോക്കിയാലും അനർത്ഥകരമാണ് എന്നത് വ്യക്തം.

പണം സമ്പാദിക്കാൻ അത്യാശ ഉണ്ടാകുമ്പോൾ നുണപറയും; കളവ് ചെയ്യും; അന്യരെ ദ്രോഹിക്കും വഞ്ചിക്കും അന്യരുടെ മുതലിനെ ആഗ്രഹിക്കും കിട്ടാതെയാകുമ്പോൾ കലഹിക്കും; ഈ 6 ദോഷങ്ങൾ സംഭവിക്കുന്നതാണ്.

ധനം ഉണ്ടായാൽ ഗർവം, അഹങ്കാരം, വിഷമഭാവന, മത്സരം, അവിശ്വാസം, സ്പർദ്ധ, സ്ത്രീസേവ, ചൂതുകളി, മദ്യപാനം എന്ന 9 ദോഷങ്ങൾ ബാധിക്കാം.

അതുകൊണ്ട് അർത്ഥം അനർത്ഥങ്ങളുടെ സ്ഥാനമാണ് ധനാശ ആയതിനാൽ ശരിയല്ല.

അല്പം സ്വല്പ കാര്യങ്ങൾക്കായി മാതാപിതാക്കൾ, ജ്യേഷ്ഠാനുജന്മാർ, സ്നേഹിതന്മാർ മുതലായവർ കലഹിച്ചു ശത്രുക്കളായിമാറുന്നു. മനുഷ്യജന്മം സ്വീകരിച്ചവർക്കേ ജനനമരണത്തിൽ നിന്ന് നിവൃത്തിനേടാൻസാധിക്കയുള്ളു. ദേവന്മാർകൂടെ മനുഷ്യജന്മം അതിനാൽ ആഗ്രഹിക്കുന്നു. ഞാൻ ബ്രാഹ്മണനായിരുന്നിട്ടും പരമശ്രേയസ്സിനെ സമ്പാദിപ്പാൻ ശ്രമിക്കാതെ ജന്മം നിഷ്പ്രയോജനമാക്കി. എനിക്ക നരകം തന്നെ ഫലം.

യാഗാദിസൽക്കർമ്മങ്ങളെ നടത്തി സ്വർഗ്ഗപ്രാപ്തി നേടുക ഭഗവൽ പാദമടയുവാൻ വേണ്ട പരമാർത്ഥ ജ്ഞാനം നേടുക. എപ്പോൾ മരിക്കുമെന്ന്

പറയാൻ കഴിയാത്ത ഈ മനുഷ്യാവസ്ഥയിൽ വിവേകമുള്ളവൻ ധനത്തിൽ ആസക്തനാവരുത്".

ഇങ്ങിനെ ആലോചിച്ച് തപിച്ച ബ്രാഹ്മണൻ വ്യർത്ഥമായി തൻെറ ജീവിതകാലം കഴിഞ്ഞുവല്ലോ. ഇപ്പോൾ അശക്തനും ആയി. ഒന്നും ചെയ്യാനുംവയ്യ എന്നോർത്തോർത്തു പരിതപിച്ചു.

"ശാസ്ത്രാദികൾ പഠിച്ചും അറിവുള്ളവരുടെ ഉപദേശംകേട്ടും അറിവുനേടിയ ആൾക്കാരും കൂടി അർത്ഥസമ്പാദനത്തിന്നു മാത്രം ഉത്സുകരായിരിക്കുന്നുവല്ലോ. കഷ്ടം ഏതോ ഒരു ശക്തി ഈ ലോകത്തെ മോഹിപ്പിക്കുന്നുണ്ട്. അതിൻെറ പ്രചോദനം കൊണ്ടാണ് ഈ മാതിരി ചെയ്യുന്നത്.

ധനം കൊണ്ട് മൃത്യുഗ്രസ്ഥന്ന് എന്ത് പ്രയോജനം? ധനാദികൾക്ക് ഒരുവനെ മരണത്തിൽ നിന്ന് രക്ഷിപ്പാൻ സാധിക്കുമോ? അതുകൊണ്ട് ധനം സമ്പാദിപ്പാനുള്ള എൻെറ സമയവ്യയം നിഷ്ഫലമായി.

എനിക്ക് ഈ അറിവ്, ഈ വിഷയ വൈരാഗ്യം എങ്ങിനെ വന്നു? അതും ആ ഭഗവാൻെറ കാരുണ്യം കൊണ്ടു മാത്രം. ഇനി ഞാൻ ആയുസ്സുള്ളകാലത്തോളം ഭഗവൽപാദസേവചെയ്ത് കാലം കഴിച്ചു കൊള്ളും.

എന്നെ ഇനി എല്ലാ ദേവന്മാരും അനുഗ്രഹിക്കേണമേ. ഇപ്പോൾ വാർദ്ധക്യമായല്ലോ- സമയമില്ലല്ലോ- എന്തുചെയ്‌വാൻ കഴിയുമെന്ന് ഞാൻ ചിന്തിക്കുന്നില്ല. ഖട്വാംഗൻ എന്ന രാജാവ് മുഹൂർത്തസ്മയം കൊണ്ടാണല്ലോ ഭഗവൽ പാദപ്രവേശനത്തിന്നർഹനായത്. ഈശ്വരകാരുണ്യമുണ്ടെങ്കിൽ എനിക്കും സൽഗതി ലഭിക്കും".

ഭഗവാൻ പറഞ്ഞു. ഇപ്രകാരം ന്യായമായ ചിന്തവന്നശേഷം ബ്രാഹ്മണൻ ദേഹത്തിലുള്ള ഞാൻ, എൻെറ, എന്ന വാസനാ ബലത്തെ അകറ്റി ഭിക്ഷുവായി ഉത്തമബ്രാഹ്മണത്വം നേടി.

ഇദ്ദേഹം മനസ്സിനേയും ഇന്ദ്രിയങ്ങളേയും അഭ്യാസത്താലും വിഷയവൈരാഗ്യത്താലും അടക്കി ഒന്നിലും ആശവെക്കാതെ സഞ്ചാരിയായി ദേശാടനം ചെയ്തു.

ഇദ്ദേഹത്തിൻെറ ശ്രദ്ധ, വേഷപോഷണാദികളിൽ തീരെ ഇല്ലാതായി. മലിനവേഷധാരിയായ ഇദ്ദേഹത്തെ ദുർജനങ്ങൾ പല വിധം ദ്രോഹിച്ചു.

അദ്ദേഹത്തിൻെറ അവശ്യസാധനങ്ങളായ യോഗദണ്ഡ്, മാൻതോൽ, ജപമാല, കമണ്ഡലു എന്നിവ അപഹരിക്കപ്പെട്ടു ആഹാരം കഴിക്കുമ്പോൾ അതിൽ മണ്ണുവാരിഇടുക, മൂത്രം ഒഴിക്കുക എന്നിവ പതിവായി. അടിയും ചവിട്ടും നാനാഭാഗത്തുനിന്നും ഉണ്ടായി. മുഖത്തും ശരീരത്തും പലരും തുപ്പിയിരുന്നു. ഇവൻ കള്ളൻ; പിടിച്ചുകെട്ടുവിൻ എന്ന് ആർപ്പുവിളിയും കൂടെ കൂടെ ഉണ്ടായി. പണം നശിച്ചപ്പോൾ വേഷം മാറിയവനാണ് എന്നായി ചിലർ. നല്ലനെഞ്ഞുറപ്പുള്ളവനാണ്, മിണ്ടുന്നില്ലല്ലോ എന്ന് ചിലർ. ധ്യാനത്തിലിരിക്കുന്ന അദ്ദേഹത്തെ തെറ്റിപ്പാൻ പല ശ്രമങ്ങളും നടന്നു. പക്ഷേ സത്വഗുണാഭിവൃത്തി നിമിത്തം ഉണ്ടായ ഉത്തമ ധൈര്യത്തെ അവലമ്പിച്ച് ക്ഷമയോടെ എല്ലാം സഹിച്ച് സ്വധർമ്മത്തിൽ നിന്ന് തെറ്റാതെ എല്ലാ ദുഃഖങ്ങളും സഹിച്ച് ഭഗവൽ സ്തുതികൾ പാടാൻ തുടങ്ങി.

പാട്ടിൻെറ സാരം പറയാം ഇതിനെ മൂലത്തിൽ ഭിക്ഷുഗീതമെന്ന് പറയുന്നു.

"എൻെറ സുഖദുഃഖാനുഭവത്തിന്ന് കാരണം ഈ ആളുകളോ ദേവന്മാരോ ഈശ്വരനോ അല്ല. പ്രകൃതികാര്യങ്ങളാണ് അവ. സുഖവും ദുഃഖവും കല്പിക്കുന്നത് മനസ്സാണ്. സംസാരചക്രത്തെ വലിച്ചുകൊണ്ടുപോകുന്നത് മനസ്സാണ്-കാണാനും കേൾപാനും കണ്ണും ചെവിയും ഉണ്ടെങ്കിലും അവയോട് മനസ്സ് ഏല്പിച്ചാൽ മാത്രമേ കാണുകയും കേൾക്കുകയും ചെയ്യുകയുള്ളു. അതിനാൽ ഇന്ദ്രിയങ്ങളെ അവയുടെ വ്യാപാരങ്ങളിൽ പ്രവൃത്തിച്ച് സംസാരത്തെ നടത്തുന്നത് മനസ്സാണ്.

ആത്മാവിന്ന് പരമാർത്ഥത്തിൽ സംസാരമില്ല. അവിദ്യാഭാസം നിമിത്തം ജീവാത്മാവിന്ന് സംസാരബന്ധമുണ്ടെന്ന് തോന്നുന്നതാണ്. ജീവാത്മാവിൽ സംസാരത്തെ പ്രകാശിപ്പിക്കുന്ന സ്വഭാവത്തോട്കൂടിയ മനസ്സിനെ ആത്മത്വേന ഭാവിക്കനിമിത്തം മനസ്സിൻെറ പ്രവൃത്തികളെ ജീവൻേറതാണ് എന്ന് ഭാവിക്കുകയും ചെയ്തതിനാൽ സുഖദുഃഖങ്ങൾ ഉണ്ടാവുകയും അവയെ അനുഭവിക്കുകയും ചെയ്യുന്നു. അതുകൊണ്ട് മനസ്സിനെ നിഗ്രഹിച്ചാൽ സംസാര ദുഃഖനിവൃത്തി ആയി. അത് ചെയ്യാതെ മറ്റെന്തു ചെയ്തിട്ടും കാര്യമില്ല.

വേദത്തിൽ പറഞ്ഞ കർമ്മാദികൾ, വർണ്ണാശ്രമാചാരാദികൾ, ശൗചം, അഹിംസ, മുതലായ യമനിയമാദികൾ, വ്രതങ്ങൾ ഇവ മനോനിയന്ത്രണത്തിന്നും ജയത്തിന്നും വേണ്ടിയാണ്.

വിഷയങ്ങളിൽ പ്രവേശിക്കാതെ ശാന്തമായി ആത്മാവിൽ തന്നെ സ്ഥിരമായിരിക്കുന്ന മനസ്സുള്ളവന്ന് ദാനം മുതലായ കർമ്മങ്ങൾ കൊണ്ട് യാതൊരു പ്രയോജനവുമില്ല. മനസ്സാണ് ഏറ്റവും പ്രബലപ്പെട്ട അംഗം. എല്ലാ ഇന്ദ്രിയങ്ങളും അതിൻെറ അധീനത്തിലാണ്. ഇന്ദ്രിയാധിഷ്ഠാനമായ ദേവന്മാരും (ഇന്ദ്രൻ സൂര്യൻ അഗ്നി മുതലായവർ) സുഖദുഃഖാദികൾക്ക് കാരണഭൂതരല്ല. ജനനസമയത്തുള്ള ഗ്രഹാദികളാണ് കാരണമെന്നാൽ അതും ശരിയല്ല. ജനിച്ചത് ദേഹമാണ് അത് ജഡമാണ്. അതിന്ന് സുഖദുഃഖഭേദജ്ഞാനത്തിന്നവകാശമില്ല സുഖദുഃഖങ്ങളുടെ കാരണം കർമ്മമാണെങ്കിൽ അതും ശരിയല്ല. സുഖദുഃഖത്തിന്ന് കാരണം കാലമാണെങ്കിൽ അതും ശരിയല്ല ആത്മാവ് കാലത്തിൻെറ അംശമാണ്. അംശിയുടെ ധർമ്മം അംശത്തിന്ന് ബാധകമല്ല. അഗ്നിയുടെ താപം അഗ്ന്യംശമായ തീപൊരിയെ ദഹിപ്പിക്കില്ല. എന്നത്പോലെ. ഇങ്ങിനെ പ്രസിദ്ധങ്ങളായ 6 സംഗതികളെ പറ്റിപറഞ്ഞു ഇനി അപ്രധാനമായ വല്ല സംഗതികളും ഉണ്ടോ എന്ന് നോക്കുന്നതാണെങ്കിൽ ആത്മാവിൻെറ മഹിമനിമിത്തം യാതൊന്നും സംഭവിക്കയില്ല. സുഖദുഃഖബന്ധം പ്രകൃതി വിട്ടുപോകാത്തവർക്ക് മാത്രമേ ഉണ്ടാവാൻ അവകാശമുള്ളു.

സംസാരബന്ധം മനഃക്ലിപ്തമാണ് അതെങ്ങിനെ ഇല്ലാതാക്കാം? പണ്ടുള്ള ഋഷികൾ ഭഗവൽ പാദം ധ്യാനിച്ചാണ് ഈ സമുദ്രം തരണം ചെയ്തത്. ഞാനും അവരെ അനുകരിക്കാം"-

ഇദ്ദേഹം ധനം മുഴുവനും നശിച്ചാലും ബുദ്ധിപ്രകാശം ഉണ്ടായിരുന്നതിനാൽ ധീരതയോടെ മനസ്സുറപ്പിച്ച് വിഷയസുഖം നിസ്സാരമെന്ന് കരുതി തള്ളി, ദേശാടനം ചെയ്തു. ഞാൻ എൻെറ എന്ന വിചാരം അകറ്റി ദുർജ്ജനങ്ങൾ പീഡിപ്പിച്ചാലും അതെല്ലാം സഹിച്ച് ഭഗവൽപാദം മുറുകെ പിടിച്ചു- ജീവന്ന് സുഖ ദുഃഖങ്ങളെ കൊടുക്കുന്നത് മനസ്സ് ആണ് എന്ന് ഉറപ്പിച്ചു".

ഹേ ഉദ്ധവാ, അതുകൊണ്ട് മനസ്സിനെ ജയിക്കുന്നത്തന്നെ സുഖദുഃങ്ങളെ സഹിപ്പാനുള്ള മാർഗ്ഗം. മനസ്സ് നിലയ്ക്ക് നില്ക്കേണമെങ്കിൽ ബുദ്ധിയെ എന്നിൽ നിലപ്പിക്കേണം.

മനോ നിഗ്രഹത്തിന്ന് ശക്തിയില്ലാത്തവനായാൽ കൂടെ ഈ ഭിക്ഷുഗീതം ശ്രദ്ധയാ ശ്രവിച്ചാൽ അവൻ സുഖദുഃഖാദി അലകളെ സഹിപ്പാൻ ശക്തനായി വരും.

## 24-ാം അദ്ധ്യായം

ഉദ്ധവാ. നിനക്ക് ഇനി സാംഖ്യം എന്ന ശാസ്ത്രം ഉപദേശിക്കാം. പൂർവ കാലത്തിൽ കപിലമുനിയാണ് ഈ ശാസ്ത്രത്തെ വെളിപ്പെടുത്തിയത്. അതിന്നു ശേഷം പലരും അതിനെ പലവിധത്തിൽ വ്യാഖ്യാനിച്ചു പോഷിപ്പിച്ചിട്ടുണ്ട്.

കൃതയുഗത്തിന്ന് മുമ്പുണ്ടായിരുന്ന പ്രളയത്തിൽ എല്ലാ ജീവജാലങ്ങളും ഏകമായ പരബ്രഹ്മത്തിൽ ലയിച്ചു. പ്രളയം അവസാനിച്ച് സൃഷ്ടി പുനർ ആരംഭിച്ചപ്പോൾ ആ ഏകപരബ്രഹ്മം രണ്ടായിഭവിച്ചു ദൃശ്യപദാർത്ഥങ്ങളെ ജഢമെന്നും അതിനെ പ്രകാശിപ്പിക്കുന്ന വസ്തുവിനെ ചിത്തെന്നും വിളിക്കപ്പെട്ടു. ഈ ദൃശ്യമാണ് പ്രകൃതി. ചിത്ത് വെറും ചൈതന്യം എന്ന പുരുഷൻ.

ഒരു യുവാവിൻെറ മുമ്പിൽ സ്ത്രീക്ക് സങ്കോചവും സംക്ഷോഭവും ഉണ്ടാവുന്നത്പോലെ പ്രകൃതിക്ക് പുരുഷദർശനത്തിൽ വികാരം ഉണ്ടായി. പുരുഷനിൽ നിന്ന് ഗർഭം ധരിച്ചുവെന്ന് സങ്കല്പിക്കാം. ശിശുക്കൾ- സത്വം രജസ്സ് തമസ്സ് എന്നിവ അതിൻ ഫലം ഈ 3 ഗുണങ്ങളുടെ സമ്മേളനത്തിൽ നിന്ന് ഒരു തത്വം ഉണ്ടായി. ഇതിന്ന് ക്രിയാശക്തിയും ജ്ഞാനശക്തിയും അതായത് പ്രവൃത്തിപ്പാനും അറിയുവാനും ഉള്ള ശക്തി ഉണ്ട്- ഈ രണ്ടു ശക്തിയും കൂടിയതത്വം മഹത്തത്വം.

അതിൽ നിന്നും അഹങ്കാരതത്വം ഉണ്ടായി ജീവന്മാർക്കുണ്ടാവുന്ന ഭ്രമത്തിന്ന് കാരണം ഈ അഹങ്കാരമാണ്.

ഗുണങ്ങൾ 3 വിധമായതിനാൽ അഹങ്കാരവും 3 വിധം സാത്വികം രാജസീകം താമസീകം.

അമ്മയച്ഛൻമാരുടെ സ്വഭാവം മക്കളിൽ കാണുന്നതുപോലെ താമസാ ങ്കാരത്തിൽ നിന്ന് ശബ്ദ, സ്പർശ, രൂപ, രസ, ഗന്ധം എന്ന 5 തന്മാ കളും അവയുടെ അന്യോന്യസമ്മേളനത്താൽ ആകാശം, വായു, അഗ്നി, ലം, ഭൂമി, എന്ന 5ഭൂതങ്ങളും ഉണ്ടായി ഇതൊരു തായ്‌വഴി എന്ന് നിശ്ച ിക്കാം. രാജസാഹങ്കാരത്തിൽ നിന്ന് കർമ്മേന്ദ്രിയങ്ങൾ 5 ജ്ഞാനേന്ദ്രിയങ്ങൾ 5 അന്തകരണം 1 ഇങ്ങിനെ 11 സന്താനങ്ങൾ ഉണ്ടായി ഇത് മറ്റൊരു തായ്‌വഴി ർമ്മേന്ദ്രിയങ്ങൾ- വാക്ക്, പാണി, പാദം, ഗുദം, ഉപസ്ഥം, ജ്ഞനേന്ദ്രിയങ്ങൾ ശ്രാത്രം, ത്വക്ക്, നേത്രം, ജിഹ്വ, നാസിക. ഈ ഇന്ദ്രിയങ്ങൾക്ക് അധിഷ്ഠാന വതകളായി സാത്വികാഹങ്കാരത്തിൽ നിന്ന് ദിക്ക്, വാതം, സൂര്യൻ, പ്രചേ സ്സ്, അശ്വികൾ, വഹ്നി, ഇന്ദ്രൻ, ഉപേന്ദ്രൻ, മിത്രൻ, പ്രജാപതി എന്ന 10 രും ചന്ദ്രനും കൂടി 11പേർ ഉണ്ടായി. ഇത് 3-ാമത്തെ തായ്‌വഴി- ഈ 3 തായ് ികളും കൂടി ഒന്നായി പ്രവർത്തിക്കുന്നു. അങ്ങിനെ ബ്രഹ്മാണ്ഡം എന്ന ാകുടുംബം പ്രവർത്തനത്തിൽ വരുന്നു.

മേൽ പറഞ്ഞ എല്ലാം ചേർന്ന് ഒന്നായി എൻെറ പ്രേരണ നിമിത്തം ഒരു അണ്ഡമായി. ജലമയമായ പ്രളയത്തിൽ ഈ അണ്ഡം കിടന്നു. ആ അണ്ഡത്തെ ചൈതന്യമാക്കാൻ ഞാൻ അതിൽ പ്രവേശിച്ചു. ജലത്തിൽ കിടന്നതിനാൽ നാരായണൻ (നാരം ജലം) എന്നപേർ എനിക്ക് ലഭിച്ചു. സൂക്ഷ്മാംശങ്ങൾ പലതും ചേരുമ്പോൾ ഒരു സ്ഥൂലമാകുന്നതുപോലെ അനേകം സൂക്ഷ്മപദാർത്ഥങ്ങൾ ചേർന്നതാണ് ഈ സ്ഥൂലാണ്ഡം.

നാരായണൻെറ സ്ഥൂല രൂപമാണ് ഈ അണ്ഡം. ആ അണ്ഡത്തിൻെറ നാഭിസ്ഥാനത്തിൽ നിന്ന് ഒരു താമരപൂവും അതിൽ നിന്ന് ബ്രഹ്മാവും ഉണ്ടായി.

സകല ചരാചരങ്ങളും ബ്രഹ്മാവിൽ അടങ്ങീട്ടുണ്ട്. രജോഗുണത്തെ സ്വീകരിച്ച് ഭൂലോകം ഭൂവർലോകം സ്വർഗ്ഗലോകം എന്ന 3 ലോകങ്ങൾ ബ്രഹ്മാവ് സൃഷ്ടിച്ചു.

സ്വർഗ്ഗം ദേവന്മാർക്ക് വസിപ്പാനും ഭൂവർലോകം ഭൂതപ്രേതപിശാചാദികൾക്കും ഭൂലോകം മനുഷ്യാദിവർഗ്ഗങ്ങൾക്കും വേണ്ടിയാണ്. ഭൃഗു മുതലായ ബ്രഹ്മർഷികൾക്ക് 3 ലോകത്തിൽ നിന്നും ഉപരിയായ മഹർലോകവും സൃഷ്ടിച്ചു.

ജീവികൾ സത്വാദിഗുണങ്ങളുടെ ആധിക്യാദിന്യൂനതകൾക്കനുസരിച്ച് പുണ്യപാപങ്ങൾ ചെയ്യുമ്പോൾ അത് അനുഭവിപ്പാൻ പറ്റിയ വിധമാണ് ഈ ലോകനിർമ്മാണം.

യോഗികൾക്കും മറ്റും അവരുടെ തപസ്സനുസരിച്ച് ഇനിയും പലലോകങ്ങളും ഉണ്ട് തപോലോകം സത്യലോകം വൈകുണ്ഡം ഇത്യാദി.

എന്നാൽ എന്നെ സേവിച്ച് വൈകുണ്ഡം വരുന്നവർക്ക് മാത്രമേ ജനന മരണമില്ലായ്മയുള്ളു. മറ്റുള്ളവർക്കെല്ലാം ഉയർന്നും താണും ഗതികൾ കിട്ടിക്കൊണ്ടിരിക്കും. സത്യലോകം ബ്രഹ്മലോകമാണ്. അവിടെ എത്തിയാൽ ബ്രഹ്മാവിനോടൊപ്പം അവർക്കും മുക്തി കിട്ടും. ഇത് ക്രമമുക്തി സമ്പ്രദായ പ്രകാരമാണ്.

കാരണം, കാര്യം എന്ന രണ്ടുണ്ട്. കാരണത്തിൽ നിന്ന് കാര്യമുണ്ടായി ബ്രഹ്മം, ആദികാരണം അതിൽ നിന്ന് മഹത്തത്വം കാര്യം. ഈ കാര്യമായ മഹത്തത്വം കാരണമായി ഭവിച്ചപ്പോൾ ഗുണാദികളുണ്ടായി. അവ കാര്യം. ഇങ്ങിനെ ബ്രഹ്മത്തിൽ നിന്ന് ബ്രഹ്മാവിൻെറ സൃഷ്ടികൾവരെ ഒന്നിനൊന്നു കാര്യമായിവന്നു. അതുകൊണ്ട് എല്ലാറ്റിനും ആദികാരണം ബ്രഹ്മം എന്ന ഞാൻ.

ഇനി ഇതെല്ലാം നശിക്കുന്നതെങ്ങിനെ.

ബഹുവിധ ഭേദങ്ങളുള്ള ഈ ലോകങ്ങൾ എല്ലാം നശിച്ച് പഞ്ചഭൂതങ്ങളായിമാറുന്നു. സൃഷ്ടിക്രമത്തിൽ ഉണ്ടായതുപോലെ തിരിച്ചുപോകുമ്പോൾ അത് ലയം എന്നു പറയപ്പെടുന്നു. ഭക്ഷണപദാർത്ഥം ഇല്ലാതായാൽ ദേഹമില്ല ദേഹം അന്നത്തിലും അന്നം വിത്തുകളിലും വിത്തുകൾ ഭൂമിയിലും ഭൂമിഗന്ധത്തിലും ഗന്ധം ജലത്തിലും ജലം രസത്തിലും രസം അഗ്നിയിലും അഗ്നി രൂപത്തിലും രൂപം വായുവിലും വായു സ്പർശത്തിലും സ്പർശം ആകാശത്തിലും ആകാശം ശബ്ദത്തിലും ലയിക്കുന്നു. ഇതുപോലെ ഇന്ദ്രിയങ്ങളും അധിഷ്ഠാനദേവതകളും ലയിക്കുന്നു. അഹങ്കാരം മഹത്തത്വത്തിലും മഹത്തത്വം കാലത്തിലും കാലം ജീവനിലും ജീവൻ ആത്മാവിലും ലയിക്കുന്നു.

ഇപ്പോൾ മനസ്സിലാക്കാം- എല്ലാം ഒന്നിൽനിന്നുണ്ടായി എല്ലാം ആ ഒന്നിലേക്ക്തന്നെ തിരിച്ചുപോകുന്നു- ആ ഒന്നാണ് ഞാൻ.

ഇങ്ങിനെ വ്യക്തമാകുമ്പോൾ എല്ലാ സംസാര ആശകളും ബന്ധങ്ങളും നശിക്കുകയും ജീവാത്മാക്കളെല്ലാം പരമാത്മാവിൽ ലയിക്കുന്നവരാണെന്നും അറിയും. അപ്പോൾ പരമാത്മാവായ എന്നിൽ മാത്രം എല്ലാ ജീവജാലങ്ങളും പ്രേമബദ്ധരാവുകയും പരമഭക്തന്മാരായിതീരുകയും ചെയ്യുന്നു.

## 25-ാം അദ്ധ്യായം

ഗുണങ്ങൾക്ക് പ്രാധാന്യമുണ്ടെന്ന് മുൻ അദ്ധ്യായത്തിൽ നിന്ന് അറിഞ്ഞു. അതുകൊണ്ട് അവയുടെ സ്വരൂപങ്ങളെയും അതുനിമിത്തം ഉണ്ടാകാവുന്ന വൃത്തിഭേദങ്ങളേയും വിസ്തരിക്കുന്നു.

സത്വഗുണം- ഇതിൻെറ സ്വഭാവങ്ങളെ ചൂണ്ടിക്കാണിക്കുന്നു മനോനിഗ്രഹം, വാക്ക് മുതലായ കർമ്മേന്ദ്രിയങ്ങളുടെ ജയം, സുഖദുഃഖങ്ങളെ ഒരുപോലെ നേരിടാൻ നാശമില്ലാത്ത വസ്തുവായ ബ്രഹ്മത്തെപറ്റി ചിന്ത, ധർമ്മം തെറ്റാതിരിക്കാൻ തപസ്സ്, കാര്യകാരണവിചാരം കിട്ടുന്നത് കൊണ്ട് സന്തോഷം, കയ്യിലെ പണം പരോപകാരാർത്ഥം ചിലവഴിക്കാൻ മനസ്സ്, വിഷയാശയിൽ വൈരാഗ്യം, ഗുരുവിലും ശാസ്ത്രത്തിലും വിശ്വാസം, അനുചിത കാര്യങ്ങളിൽ ലജ്ജ, ദാനമനസ്ഥിതി, ആത്മാവിൽ സന്തോഷം- ഇതെല്ലാം സത്വഗുണമുള്ളവരുടെ ലക്ഷണമാണ്.

ഇനി രജോഗുണ സ്വഭാവം പറയാം വിഷയസുഖ വർദ്ധനയിൽ ആഗ്രഹം, അതിന്നായി പ്രയത്നം, ധനാദികളിൽ ലാഭമുണ്ടാകേണമെന്നാശ, ആശനിറവേറ്റാൻ മറ്റുള്ളവരോട് വേണ്ടിവന്നാൽ സമരംചെയ്യാമെന്ന മനസ്ഥിതി. തൻെറ കീർത്തിയെ പ്രശംസിക്കുന്നതിൽ പ്രീതി. മറ്റുള്ളവരിൽ പുച്ഛവും പരിഹാസവും. സ്വശക്തിയെ പ്രകാശിപ്പിക്കാൻ പ്രയത്നം ഇവയാണ് രജോഗുണലക്ഷണം.

തമോഗുണത്തിൻെറ സ്വഭാവത്തെപറ്റിയും പറയാം- അന്യർ എതിർ പറയുമ്പോൾ സഹിക്കാതെ പുറത്തേക്ക് പ്രകാശിക്കുന്ന അസഹനം- മറ്റൊരാൾക്ക് ഒരു പൈസപോലും കൊടുക്കില്ല എന്ന നിശ്ചയം. ശാസ്ത്രത്തിൽ പറയുന്നതൊന്നും വകവെക്കേണ്ട എന്ന നിശ്ചയം . പരദ്രോഹം - അന്യരുടെ പണം കിട്ടുവാനായി യാചനം- താൻ ധർമ്മിഷ്ഠനാണെന്ന് മറ്റുള്ളവരെ ധരിപ്പിക്കാൻ പ്രവൃത്തി- ആലസ്യം- കലഹം- അനിഷ്ടസംഭവത്തെപറ്റി ചിന്തിക്കുന്ന മനഃസ്ഥിതി- തെറ്റിദ്ധാരണ. ഇന്നിന്ന ഗുണങ്ങൾ തനിക്ക് എപ്പോൾ ഉണ്ടാവുമെന്നാശിച്ച് കാത്തിരിക്കുക- എല്ലാ കാര്യങ്ങളിലും ഭയമുള്ളത് കൊണ്ട് ഒന്നും ചെയ്യാതിരിക്കുക. ഇവതാമസഗുണങ്ങൾ.

ഗുണങ്ങൾ സമ്മിശ്രമായി വരുമ്പോൾ ഉണ്ടാകാവുന്ന വൃത്തി ഭേദങ്ങളെപറ്റി പറയാം ശമാദികൾ അധികരിച്ചു കണ്ടാൽ അവൻ സത്വഗുണപ്രധാനിയെന്നും, കാമാദികളുടെ ആധിക്യമുള്ളവൻ രജോഗുണപ്രധാനിയെന്നും, ക്രോധാദികൾ അധികരിച്ചവൻ തമോഗുണപ്രധാനിയെന്നും പറയാം.

യാതൊരു ഉദ്ദേശലാഭവുമില്ലാതെ സൽപ്രവൃത്തികൊണ്ട് എന്നെ ആരാധിക്കുന്നവൻ സത്വഗുണപ്രധാനിയാണ്- ഈശ്വരാർപ്പണമായി സ്വധർമ്മത്തെ

ഫലാപേക്ഷയില്ലാതെ ചെയ്യുന്നവർ കർമ്മയോഗികളാണ്. അപ്പോൾ ആമാതിരി കർമ്മവും ഭക്തിയുടെ ഒരു ഭാഗമാണ്. വിഷയസുഖം വർദ്ധിച്ചുവരാനുള്ള ആഗ്രഹത്തോടെ എന്നെഭജിക്കുന്നവർ രജസ്സധികരിച്ചവരും, ദ്രോഹബുദ്ധിയോടെ ചെയ്യുന്ന പൂജകർ തമോഗുണം അധികരിച്ചുവരുന്നവരും ആയിരിക്കും.

ഗുണങ്ങളുടെ മിശ്രം എല്ലാവരിലും ഉണ്ട് അവരെല്ലാം ഗുണത്തിന്ന് കീഴടങ്ങിയവരുമാണ്. ഗുണങ്ങൾ ചിത്തത്തിൽ നിന്നുണ്ടാകുന്നവയാകയാൽ ചിത്തം ജീവൻെറ ഉപാധിയായതുകൊണ്ട് ജീവൻ ഈ ഗുണങ്ങളോട് ബന്ധപ്പെട്ടിരിക്കുന്നു. എന്നാൽ ഞാൻ പ്രകൃതിയെ സൃഷ്ടിച്ചവനും നിയന്ത്രിക്കുന്നവനും ആകയാൽ എനിക്ക് ഈ ഗുണങ്ങളുമായിട്ടു ബന്ധമില്ല. അപ്പോൾ ജീവന്ന് എൻെറ സേവകഭാവമാണ്.

സത്വഗുണം വർദ്ധിക്കുമ്പോൾ അതിൻെറ ചേഷ്ടകളേയും, രജഃതമോഗുണങ്ങൾ വർദ്ധിക്കുമ്പോൾ അവയുടെ സ്വരൂപത്തേയും കാണിക്കും. മനസ്സിൽ ശാന്തിയും തെളിമയും ഇന്ദ്രിയവ്യാപാരങ്ങളിൽ ഉപരതിയും ദേഹനാശത്തിൽ ഭയമില്ലായ്മയും വരുമ്പോൾ സത്വഗുണവർദ്ധന ഉണ്ടെന്നറിയുക.

സത്വഗുണാഭിവൃദ്ധി ഉണ്ടാവുമ്പോൾ അധിഷ്ടാനദേവതകൾക്ക് ബലം വർദ്ധിക്കുന്നു. അപ്പോൾ നിവൃത്തിപരമായി നിഷ്കാമകർമ്മങ്ങളിൽ പ്രവൃത്തിക്കുന്നു.

രജോഗുണം വർദ്ധിച്ചാൽ പ്രവൃത്തിപരങ്ങളായ കർമ്മങ്ങളിൽ ഏർപ്പെടുവാൻ ഇന്ദ്രിയ ശക്തി പ്രേരിപ്പിക്കുന്നു.

തമോഗുണം വർദ്ധിച്ചാൽ അലസനായിരിക്കാൻ മോഹം ഉണ്ടാവുന്നു.

അവസ്ഥാഭേദങ്ങൾ ഉണ്ടാവുന്നത് ഗുണങ്ങളുടെ ഏറ്റക്കുറച്ചിൽ കാരണമാണ്. സത്വഗുണം അധികരിക്കുമ്പോൾ ജാഗ്രത്തും രജസ്സധികരിച്ചാൽ സ്വപ്നവും തമസ്സിൻെറ ആധിക്യത്തിൽ സുഷുപ്തിയും ഫലം. ഈ 3 അവസ്ഥകളിലും വ്യാപിച്ചും എല്ലാം കണ്ടും കൊണ്ടിരിക്കുന്ന ചൈതന്യം 3 അവസ്ഥകളിൽ വിട്ടിരിക്കുന്നതാകയാൽ അതിനെ തുരീയം എന്ന 4-ാമത്തെ അവസ്ഥയെന്നു പറയുന്നു- ആനന്ദനില.

ഗുണങ്ങൾ കൊണ്ടുതന്നെയാണ് മേൽഗതിയും കീഴ്ഗതിയും വരുന്നത്. സത്വഗുണം വർദ്ധിക്കുമ്പോൾ വേദാർത്ഥം അറിഞ്ഞ ബ്രാഹ്മണതുല്യരായും, മേൽക്കുമേൽ സത്യലോകംവരെ ഉയരുകയും, തമോഗുണം വർദ്ധിക്കുമ്പോൾ ആലസ്യാദികൾ നിമിത്തം മോഹിതരായി വൃക്ഷാദികൾവരെ നീചയോനികളിൽ പ്രവേശിക്കുകയും, രജോഗുണം വർദ്ദിക്കുമ്പോൾ പ്രവൃത്തിശീലരായി ഭൂലോകത്തിൽ മനുഷ്യരായും ജനിക്കുന്നു.

ദേഹനാശസമയത്ത് (മരണസമയത്ത്) എതേത് ഗുണങ്ങൾ ഉയർന്നു നില്ക്കുന്നുവോ അതിന്നനുസരിച്ച് ഉച്ചനീചഗതികൾ ഉണ്ടാവും. സത്വഗുണാഭിവൃദ്ധികാലത്ത് മരിച്ചാൽ സ്വർഗ്ഗവും, രജോഗുണാധിക്യകാലത്ത് മരണപ്പെട്ടാൽ മനുഷ്യരായി ഈ ലോകത്തിലും, തമോഗുണാധിക്യത്തിൽ ആയാൽ നരകത്തിലും പ്രവേശനം ആകാം. ജീവിച്ചിരിക്കുന്ന കാലത്ത്തന്നെ ഗുണങ്ങളേയും ഗുണകാര്യങ്ങളേയും അറിഞ്ഞ്, അവയുടെ ബാധയെ തടുത്ത്, ഗുണാതീതനായ ആത്മാവിൻെറ സ്വരൂപത്തെ അറിഞ്ഞ്, നിർഗ്ഗുണാവസ്ഥയിൽ എത്തി ശരീരമുപേക്ഷിച്ചാൽ മരണാനന്തരം എന്നോട് കൂടെ ചേരാം.

**ഓരോരോ കർമ്മങ്ങൾക്കും കാരണം ഗുണങ്ങൾ തന്നെയാണ്. ഈശ്വരാർപ്പണ ബുദ്ധ്യാ ചെയ്യുന്നത് സത്വഗുണത്തിൻെറ ഫലം. ഫലസങ്കല്പത്തോടെ ഉള്ള കർമ്മം രജോഗുണലക്ഷണം. പ്രാണിഹിംസാദി കർമ്മം തമസ്സിൻെറ ഫലം.**

സഗുണം നിർഗുണം എന്ന ഭേദം കാരണം ജ്ഞാനം 4 വിധം. ആത്മാവിനെ മാത്രമുള്ള അറിവ് സത്വഗുണം. ഭേദബുദ്ധി നിമിത്തം വികല്പമായ അറിവ് രജോഗുണം. ആഹാരാദികളെ കുറിച്ച അറിവ് തമോഗുണം. സർവേശ്വരനായ എന്നെ സംബന്ധിച്ച അറിവ് ഗുണങ്ങളിൽ നിന്ന് അതീതവുമാണ്.

വാസസ്ഥലഭേദവും ഗുണങ്ങളെ ആശ്രയിച്ചാണ്. സത്വഗുണി വനത്തിലും, രജോഗുണി പട്ടണത്തിലും, തമോഗുണി ചൂതുകളി മുതലായതുള്ള സ്ഥലങ്ങളിലും, ഗുണബാധയെ അതിക്രമിച്ചവൻ ക്ഷേത്രാദിപുണ്യസ്ഥലങ്ങളിലും വസിക്കാനിഷ്ടപ്പെടുന്നു.

കർത്തൃത്വവും 4 വിധം. സത്വഗുണപ്രേരണയുള്ളവരുടെ കർമ്മം വിഷയാസക്തി അറ്റിരിക്കും. രജോഗുണിക്ക് വിഷയാശയുള്ളതിനാൽ ഒന്നും ആലോചിക്കാതെ ആഗ്രഹം നിറവേറ്റാൻ നോക്കും. തമോഗുണി മുൻപിൻ നോക്കാതെ എന്തെങ്കിലും പ്രവൃത്തിക്കും. ഗുണാതീതൻ എപ്പോഴും എന്നെ ശരണം പ്രാപിച്ച് നിരഹങ്കാരനായിരിക്കും.

ശ്രദ്ധയും 4 വിധം. ആത്മസ്വരൂപം അറിവാനുള്ള ആഗ്രഹത്താൽ ഉപനിഷത്ത് മുതലായ വേദാന്ത ശാസ്ത്രങ്ങളിൽ ശ്രദ്ധ സത്വഗുണിക്കും, യാഗാദികൾ ചെയ്ത് വിഷയം അനുഭവിക്കേണമെന്ന ശ്രദ്ധ രജോഗുണിക്കും, അധർമ്മത്തിൽ ശ്രദ്ധ തമോഗുണിക്കും, എൻെറ സേവയിൽ താല്പര്യം ഗുണാതീതനും ഉണ്ടാകുന്നു.

ഭക്ഷണത്തിൽ ആഗ്രഹം 3 വിധം. സത്വഗുണിക്ക് പരിശുദ്ധ ആഹാരം. രജോഗുണിക്ക് എരിവ് പുളി അധികരിച്ചവ. തമോഗുണിക്ക് ഇന്ദ്രിയങ്ങളെ ദുഷിപ്പിക്കുന്നതിലും ദുർഗ്ഗന്തം വമിക്കുന്നതിലും ഇഷ്ടം.

സുഖം 4 വിധം ആത്മാനുഭവത്തിൽ നിന്നുള്ള സുഖം സത്വഗുണിക്ക്. ശബ്ദാദി വിഷയഭോഗസുഖം രജോഗുണിക്ക്. മദ്യപാനം ഭാര്യാപുത്രാദിലാളനാസുഖം തമോഗുണിക്ക്. ഗുണാതീതന്ന് ഈശ്വരഭജന താല്പര്യം മാത്രം.

നാനാ പ്രകാരത്തിലുള്ള സുഖദുഃഖ രൂപത്തിലുള്ള ഈ സംസാര കാര്യങ്ങൾ സത്വാദിഗുണങ്ങളുടെ ആധിക്യന്യൂനതകളെ അനുസരിച്ചുണ്ടാകുന്ന കർമ്മങ്ങളുടെ ഫലമാണ്. ഇവയുടെ ഉല്പത്തിസ്ഥാനം മനസ്സാണ്. ഏതൊരുവൻ ഈ ഗുണങ്ങളെ ജയിക്കുന്നുവോ അവൻ എന്നിൽ ലയിക്കുന്നതാണ്. അതുകൊണ്ട് അവൻ എൻെറ ഭജനം തീവ്രമായി ചെയ്യേണം. ഈ മനുഷ്യ ജന്മം പരമ പുരുഷാർത്ഥം സമ്പാദിച്ചുതരുന്നതിന്ന് കഴിവുള്ളതാണ്.

ആദ്യം രജസ്സും തമസ്സും ജയിക്കേണം. അതിന്ന് സത്വഗുണത്തെ വർദ്ധിപ്പിക്കേണം പദാർത്ഥസാരങ്ങളാണ് ഗുണങ്ങളെ വർദ്ധിപ്പിക്കുന്നത്. സാത്വികാഹാരമായ പാൽ, നൈ, ചെറുപയർ, പഴം ഇവ യോഗ്യമാണ് സത്വംവർദ്ധിക്കുമ്പോൾ ഭക്തിവർദ്ധിക്കും. പിന്നീട് ഒന്നിലും ആഗ്രഹമില്ലാതെ വരുമ്പോൾ സത്വഗുണത്തേയും ജയിക്കാം. അപ്പോൾ മനസ്സ് കൊടുങ്കാറ്റോടു കൂടിയ അഗ്നി, കൊടുങ്കാറ്റിൻെറ അവസാനം നശിക്കുന്നത്പോലെ ശാന്തമാവും. സത്വാദിക

ളുടെ പിടിയിൽനിന്ന് വിട്ട്, സൂക്ഷ്മ ദേഹം നശിക്കുന്നു. അപ്പോൾ ജീവൻ സ്വതന്ത്രനായി. ആ ജീവൻ പരമാത്മാവിൽ ലയിക്കുന്നു-

## 26-ാം അദ്ധ്യായം

എന്നെ അറിയാൻ പറ്റിയ ഒരു ഉപാധിയാണ് ഈ ശരീരം. ഈ ശരീരത്തിന്നുള്ളിൽ ഞാനിരിക്കുന്നുവെന്നറിഞ്ഞ് എന്നോട് ഭക്തിയോടെ പെരുമാറിയാൽ എന്നെ പ്രാപിക്കാം. ഇതാണ് സംസർഗ്ഗഗുണം. നല്ലവരോട് ചേർന്നാൽ നല്ലത്വരും. അസത്തുക്കളോട് ചേർന്നാൽ വിപരീതവും.

ആഹാരാദികാര്യങ്ങളിലും സുഖഭോഗാദികളിലും ശ്രദ്ധ കേന്ദ്രീകരിച്ചവരോട് സഖ്യംകൂടിയാൽ എത്രതന്നെ അറിവുള്ളവനായും പടുകുഴിയിൽ വീഴാൻ സാധ്യതയുണ്ട്.

അതിന്നുദാഹരണമായി മുമ്പ് പറഞ്ഞ പുരൂരവസ്സ് ചക്രവർത്തിയുടെ കഥ പറയാം ബൃഹസ്പതിയുടെ ഭാര്യ താരയിൽ ചന്ദ്രൻ രഹസ്യസന്താനോല്പാദനം ചെയ്തു ബുധൻ ഉണ്ടായി. പാർവതിയുടെ സ്വൈരവിഹാരത്തിന്ന് ഭംഗം വരാതിരിക്കാൻ ശപിക്കപ്പെട്ടവനത്തിൽ സുദ്യുമ്നൻ അറിയാതെ പ്രവേശിച്ചു. മനു - ശ്രദ്ധാദേവിപുത്രനായ സുദ്യുമ്നൻ ഈ ശാപം കാരണം സ്ത്രിയായി. സ്ത്രീയായപ്പോൾ വസിഷ്ഠമഹർഷിയുടെ അനുഗ്രഹപ്രകാരം ഒരു മാസക്കാലം സ്ത്രീയായും ഒരുമാസം പുരുഷനും ആയി. ആ കാലത്ത് അതായത് സ്ത്രീ - ഇള എന്ന പേരിലറിയപ്പെടുന്ന കാലത്ത് ബുധസംഗത്തിലുണ്ടായ സന്താനമാണ് പുരൂരവസ്സ്- ഇദ്ദേഹത്തോട് കോപിച്ചുപോകുന്ന ഭാര്യഉർവശിയുടെ പിന്നാലെ ഓടിചെന്ന് യാചിച്ചു. പോകല്ലേ, എന്നെ വിട്ടു പോകരുതേ, നിന്നെ കൂടാതെ ഒരുനിമിഷവും എനിക്ക് ജീവിക്കാൻ വയ്യ. വിഷയസുഖം വളരെകാലം അനുഭവിച്ചിട്ടും എനിക്ക് മതിവന്നിട്ടില്ല- എന്ന് പറഞ്ഞു.

ഉർവ്വശി ഇദ്ദേഹത്തിൻെറ വിലാപങ്ങൾ കൂട്ടാക്കാതെ സ്വർഗ്ഗലോത്തേക്ക് മടങ്ങിപ്പോയി എന്നാൽ രാജാവിൻെറ ദു:ഖം അറിഞ്ഞ് വീണ്ടും സന്ധിച്ചു. അദ്ദേഹം അവളിൽ പ്രാപിച്ചു. കൂറേക്കാലം രമിച്ചശേഷം അവൾ വിട്ടുപോയി. അപ്പോൾ പൂർവ്വജൻമസുകൃതത്താൽ വിഷയത്തിൽ വിരക്തി കുറേശേ വന്നു തുടങ്ങി. അപ്പോൾ തൻെറ പ്രവൃത്തിയേയും മനസ്ഥിതിയേപറ്റിയും ചിന്തിച്ചു പോയി.

കഷ്ടം! മൻമഥനാകുന്ന ദുഷ്ടൻെറ വലയിൽപ്പെട്ട് ഞാനിത്രകാലം ആയുസ്സിൻെറ വലിയൊരുഭാഗം നിഷ്ഫലമാക്കിക്കളഞ്ഞുവല്ലോ. എൻെറ മൂഢത! ഞാൻ രാജാക്കൻമാരിൽവെച്ചു ചക്രവർത്തിയും ഉൽകൃഷ്ടനുമാണ്. എന്നിട്ടും ഞാൻ ഈ സ്ത്രീയുടെ കളിപ്പാവയായല്ലോ. എൻെറ അന്തസ്സും ശ്രേയസ്സും തൃണവൽ ഗണ്യമായി. വസ്ത്രംകൂടെ ഇല്ലാതെ ഒരു സ്ത്രിയുടെ പിന്നാലെ കാമാന്ധനായി ഓടി. ഒരു സ്ത്രീയുടെ ദാസിയേക്കാൾ താണനിലയായി എനിക്ക്. എന്നെ ഉപേക്ഷിച്ചു പോകുന്ന അവളുടെ പിന്നാലെ ഓടിയതു മഹാകഷ്ടമായി. അവളുടെ ചവിട്ടേല്ക്കേണ്ടിവന്നു. പെൺകഴുതയുടെ പിറകെ കാമാന്ധനായി ആൺകഴുത പോയാൽ പെൺകഴുത പിൻകാലുകൾകൊണ്ടു ചവിട്ടുമ്പോലെ.

എനിക്കും ആ കഴുതക്കും തമ്മിൽ എന്തുഭേദം. ഞാൻ വലിയവനാണ് എന്ന അഭിമാനം വ്യർത്ഥം. ഞാൻ എന്നെ നിന്ദിക്കുന്നു. അഗ്നിയിൽ നെയ്യ് ഒഴിക്കുംതോറും ആളിക്കത്തുന്നത്പോലെ ഉർവ്വശിയുടെ അധരാമൃതം അനുഭവിക്കുന്തോറും എൻെറ കാമാഗ്നി വർദ്ധിച്ചു വന്നിരുന്നു.

അവളെ ഞാൻ കുറ്റം പറയുന്നത് ശരിയല്ല. അവൾ ഒരു സാധാരണ വേശ്യയല്ല, ദേവിയാണ്. അവൾ എൻെറ മനസ്സിനെ ഉണർത്തുവാൻ പലവുരു ശ്രമിച്ചു. ഹേ രാജാവേ, സ്ത്രീകൾ ചെന്നായ്ക്കളെപ്പോലെയാണ്. അവരെ വിശ്വസിക്കരുത്. സഖികളായി കരുതേണ്ട, പുരുഷൻമാരുടെ ഓജസ്സിനേയും തേജസ്സിനേയും കുടിച്ചു കഴിഞ്ഞാൽ അവർ പഴത്തൊലിയെയെന്ന പോലെ വലിച്ചെറിയും. എന്നെല്ലാം അവൾ പറഞ്ഞിരുന്നു പക്ഷേ ഞാൻ അതൊന്നും ശ്രദ്ധിച്ചില്ല കുറ്റം എൻറ്റേതാണ്. അവളുടെ മോഹവലയിലകപ്പെട്ടത് എൻെറ കുറ്റം.

ചിലർ സ്ത്രീകളുടെ സൗന്ദര്യം, ശരീരമാർദ്ദവം ഇവകണ്ട് അവരാൽ ആകർഷിതരാവുന്നു. സൂക്ഷിച്ചുനോക്കിയാൽ ദേഹം ദുർഗ്ഗന്ധം, ചളി, മലം ഇവ നിറഞ്ഞതാണെന്നറിയാം. അതുകൊണ്ട് ഈ ദേഹത്തോടുള്ള അഭിമാനം അവിവേകമാണ്.

ഈ ദേഹത്തിൻെറ ഉടമ ആരാണ്? പിറവി തന്ന മാതാക്കൻമാരാണോ, മരണാനന്തരം അഗ്നിയിലിടുന്നത്കൊണ്ട് അഗ്നിയുടേതാണോ. നായ്ക്കളും കഴുതകളും തിന്നാനിടയുള്ളത്കൊണ്ട് അവരുടേതാണോ, ജീവൻെറ ഉപാധിയായത് കൊണ്ട് ജീവൻേറതാണോ. ഇങ്ങിനെ ആലോചിക്കുമ്പോൾ എത്ര അവകാശികളാണ് ഈ ശരീരത്തിനുള്ളത്. അതുകൊണ്ട് ഈ ശരീരത്തെ എൻറ്റേതെന്നഭിമാനം അവിവേകം.

മൂത്രം അമേദ്ധ്യം രക്തം മുതലായ പദാർത്ഥങ്ങളുടെ ഉൽപാദനകേന്ദ്രവും കൃമിയായിട്ടോ ഭസ്മമായിട്ടോ അവസാനിക്കുന്ന നിസ്സാരപദാർത്ഥവും ആയതിനാൽ അതിൽ വിവേകികൾ ഭ്രമിക്കുന്നത് കഷ്ടമാണ്.

വിഷയങ്ങൾക്കടിമപ്പെടാതെയും, വിഷയസംഗം ഉപേക്ഷിച്ചും, സ്ത്രീകളോടും സ്ത്രീസംഗമികളോടും സംസർഗ്ഗം കൂടാതേയും, കഴിക്കേണം. മനസ്സിനെ നേത്രാദികളായ ഇന്ദ്രിയങ്ങളുടെ നേരെ വിട്ടയക്കരുത്. പുറത്തേക്ക് വിടാതെ ഉള്ളിൽതന്നെ പിടിച്ചു നിർത്തിയാൽ മനസ്സ് ശമിച്ചു ശാന്തമാവും. അതിനാൽ വിഷയം മൂർത്തീഭവിച്ച മായാപ്രതിബിംബമായ സ്ത്രീകളിൽ മനസ്സ് പ്രവേശിക്കരുത്.

ഇങ്ങിനെ പുരൂരവസ്സിന്ന് വിവേകംവന്ന് വിരക്തി വന്നപ്പോൾ ഉർവശിയുടെ ലോകം വിട്ടു ഏകാന്ത സ്ഥലത്തിൽചെന്ന് ധ്യാനത്തിൽ നിമഗ്നനായി ഭഗവൽ ഭജനം ചെയ്തു.

ഇതിൽനിന്ന് അറിയേണ്ടത് ദുർജ്ജനസംസർഗ്ഗം ഉപേക്ഷിക്കുക. വിഷയവൈരാഗ്യം വളർത്തുക. ഇന്ദ്രിയങ്ങൾക്ക് എത്താൻ കഴിയാത്ത പരമവസ്തുവിനെ അന്വേഷിച്ചറിഞ്ഞ് ആനന്ദം അനുഭവിക്കുക. ഇതാണ്.

ദുർജ്ജനങ്ങളെ ഉപേക്ഷിച്ച് സജ്ജനങ്ങളോട് ചേരണമെങ്കിൽ സജ്ജനങ്ങൾ ആരെന്നറിയേണം. അതു പറയാം.

യാതൊരു വിധ അപേക്ഷയും ഇല്ലാത്തവർ, എന്നിൽ എപ്പോഴും മനസ്സിരു

ത്തുന്നവർ ശാന്തൻമാർ, സമദർശികൾ. എൻേറ ഞാൻ എന്ന ഭാവമില്ലാത്തവർ, ഭേദഭാവനയറ്റവർ, സർവ്വവും ഉപേക്ഷിച്ചവർ. ഇവരൊക്കെയാണ്.

സത്തുക്കളായിട്ടുള്ളവരുടെ സംസർഗ്ഗം കിട്ടിയാൽ വിശേഷമാണ്. അവരുടെ കഥാപ്രഭാഷണങ്ങൾ സകലപാപങ്ങളേയും നശിപ്പിക്കും. അവരുടെ സാമീപ്യം കിട്ടിയാൽതന്നെ മതി. സർവദുഃഖങ്ങളും തരണം ചെയ്യാം. ഞാനല്ലാതെ വേറെ രക്ഷയില്ലെന്ന മുഖ്യവിചാരത്തോടും എൻെറ കഥ കേൾക്കുമ്പോൾ എന്നിൽ ഭക്തിയും വിശ്വാസവും വരുകയും, പരമപ്രേമം പ്രബലപ്പെട്ടുവരുകയും ചെയ്യും. എല്ലാ കഴിവും എല്ലാ ശക്തിയും, ഒതുങ്ങിയിരിക്കുന്ന എന്നിൽ പരമപ്രേമം ഉണ്ടായാൽ അതിന്നും മീതെ മറ്റൊന്നും ലഭിക്കാനില്ല. അഗ്നിയുടെ അടുത്ത് ഇരിക്കുന്നവന്ന് ഇരുട്ടിനേയും തണുപ്പിനേയും ഭയപ്പെടേണ്ടല്ലോ. അതുപോലെ സംസാരഭീതന്മാരെ സംരക്ഷിക്കാൻ സജ്ജനങ്ങൾക്ക് സാധിക്കും. ഉള്ളിലെ അന്ധകാരത്തെ അകറ്റി അറിവ് കൊടുപ്പാൻ സജ്ജനങ്ങൾക്കേ സാധിക്കൂ. ഞാനും സജ്ജനവും ഒന്നുതന്നെ.

ഇപ്രകാരം ചിന്തയിലാണ്ട പുരൂരവസ്സ് ഉർവശിയേ മനസാ ഉപേക്ഷിച്ച് സർവസംഗ പരിത്യാഗിയായി ആത്മാരാമനായി.

## 27-ാം അദ്ധ്യായം

ജ്ഞാനവൈരാഗ്യാദികൾ രാഗാദിവൃദ്ധികളുള്ള മനസ്സിൽ പ്രവേശിക്കുക വേഗത്തിലാവില്ല. അതുകൊണ്ട് മനസ്സിനെ പരിശുദ്ധമാക്കാനുള്ള വഴി എന്തെന്ന് ഉദ്ധവർ ചോദിക്കുന്നു.

അങ്ങയുടെ പൂജ ഏതധിഷ്ഠാനത്തിൽ ഏതേത് സാധനങ്ങളെകൊണ്ട് ചെയ്യേണം. അങ്ങയെ പൂജിക്കുന്നത് മോക്ഷഹേതുവാണെന്ന് ശ്രീനാരദർ ഭൃഗു മുതലായവരും അങ്ങയും പറഞ്ഞിട്ടുണ്ട്. അത് അറിവാനാഗ്രഹിക്കുന്നു.

ഉദ്ധവാ, എൻെറ പൂജാസമ്പ്രദായം അതിവിപുലമാണ്. അത് ചുരുക്കത്തിൽ പറയാം. പൂജാക്രമം 3 വിധം വൈദികം, താന്ത്രികം മിശ്രം. വേദവിധി പ്രകാരം ഉള്ളത് വൈദികം. പുരുഷസൂക്തം, വിഷ്ണുസഹസ്രനാമം ഇവ ഉച്ചരിച്ചുള്ളതെല്ലാം വൈദികം, തന്ത്രത്തിൽ പറഞ്ഞ പ്രകാരമുള്ളത് താന്ത്രികം. വൈദികവും താന്ത്രികവും കലർന്നത് മിശ്രം. സാധകന്ന് ഏത് ഇഷ്ടമോ അത് പ്രകാരം ചെയ്യാം.

കൂടാതെ ബിംബത്തിലോ നിലത്തോ അഗ്നിയിലോ സൂര്യനിലോ വെള്ളത്തിലോ ഹൃദയത്തിലോ ബ്രാഹ്മണനിലോ ഗുരുവിലോ പൂജ സമർപ്പിക്കാം.

ബ്രാഹ്മമുഹൂർത്തത്തിൽ എഴുന്നേറ്റ് ശൗചസ്നാനാദികൾ ചെയ്ത് പുഷ്പനൈവേദ്യാദികൾകൊണ്ട് പരിശുദ്ധിയോടെ എൻെറ പൂജ ചെയ്യേണം. ഇഷ്ടദേവത ഏതായാലും കൊള്ളാം. ഹൃദയത്തിൽ ദേവനെ പ്രതിഷ്ഠിക്കേണം. നദീസ്നാനസമയത്താണെങ്കിൽ അവിടെ മണൽകൊണ്ട് പ്രതിമ ഉണ്ടാക്കി പൂജിക്കാം.

പ്രതിഷ്ഠാ രൂപം 2 വിധം. ചല, അചല. ചല എന്നത്, കൊണ്ടു നടക്കാവുന്ന പ്രതിമയാണ്. ചല പ്രതിഷ്ഠയിൽ ആവാഹനം ഉദ്വാസനം എന്ന 2 വിധികൾ അപ്പപ്പോൾ ആവശ്യമാണ്. ഹൃദയപൂജ ചെയ്യുമ്പോൾ എല്ലാം സങ്കൽപത്താൽ മതി.

പ്രതിമകളിൽ അഭിഷേകം നടത്താമെങ്കിൽ ചെയ്യാം. ആഭരണാദികൾ

ചാർത്താം. അഗ്നിയിൽ ഹോമപദാർത്ഥങ്ങളും നെയ്യും ഹോമിക്കേണം. സൂര്യനിൽ അർഘ്യംകൊണ്ട് പൂജ. ജലത്തിൽ, ജലം. പാൽ, പുഷ്പം, ഇവ കൊണ്ട്. എല്ലാം ഭക്തിശ്രദ്ധയോടെ ചെയ്യേണം.

പൂജകൻ കിഴക്കോട്ടോ വടക്കോട്ടോ നോക്കി ഇരിക്കേണം. പൂജ വേദവിധിപ്രകാരം ആയിരിക്കേണം. പാദ്യം, അർഘ്യം ആചമനീയം. ഇവക്ക് 3 പാത്രങ്ങളിൽ ജലം വേണം. അവയെ ഹൃദയായനമഃ ശിർഷ്ണോയനമഃ ശിഖായൈനമഃ എന്ന മന്ത്രങ്ങളെകൊണ്ടും ഗായത്രികൊണ്ടും ജപിക്കേണം. ഹൃദയത്തിൽ ഭഗവാൻെറ മൂർത്തിയായ നാദകലയെ ധ്യാനിക്കേണം. രണ്ടെന്ന ഭാവം വെടിയേണം.

സാധാരണക്കാർക്ക് പറ്റുന്ന ക്രമം എളുപ്പത്തിലുള്ളത് പറയാം. പാദ്യം അർഘ്യം ആചമനീയം (കുലുക്കുഴിയാനുള്ളത്) ചന്ദനം, പുഷ്പം കുറിക്കൂട്ടിനുള്ള അക്ഷതം. ധൂപം, ദീപം, നിവേദ്യം സമർപ്പിക്കേണം. എണ്ണയാട്ട്, വാകച്ചാർത്ത് പഞ്ചാമൃതാഭിഷേകം പലവിധ ഭോജ്യപദാർത്ഥം. ഇവ സൗകര്യം പോലെ. അധികഫലത്തിന്നായി അഗ്നിപൂജ വിശേഷമാണ്. നൈ അഗ്നിയിൽ ഒഴിക്കുമ്പോൾ പുരുഷസൂക്തവും മൂലമന്ത്രവും ജപിക്കേണം. പാർഷദൻമാർക്ക് ഇതിന്നുശേഷം ബലി. പിന്നെ മൂലമന്ത്രം (ഓം നമോ ഭഗവാതെ വാസുദേവായ) അനേകം പ്രാവശ്യം ജപിച്ച് ധ്യാനിക്കേണം. ബിംബത്തിലും അഗ്നിയിലും ഭഗവാൻെറ ഭോജനസമാപ്തിയെ ധ്യാനിച്ച് ആചമനീയത്തെ കൽപിച്ച് താംബൂലം സമർപ്പിക്കേണം. പിന്നീട് കീർത്തനം. ഭജന, നൃത്തം, കഥ, വായന ഇതെല്ലാം ആവാം. ദീർഘദണ്ഡ നമസ്കാരം ചെയ്ത് ജനനമരണഭീതിയിൽനിന്ന് ഒഴിവാക്കേണമെ എന്ന് പ്രാർത്ഥിച്ച് പൂജിച്ച് പുഷ്പം ശിരസ്സിൽ ധരിക്കേണം.

ധനാഢ്യൻമാർ ക്ഷേത്രാധികൾ നിർമ്മിക്കാം. പൂജക്ക് വേണ്ട ധനം നീക്കിവെക്കാം. പൂന്തോട്ടങ്ങൾ ഉത്സവാദികൾ എല്ലാം വേണ്ടതുപോലെ ചെയ്യിക്കാം. ഇങ്ങിനെ ചെയ്യുന്നവർ ഐശ്വര്യവാൻമാരാകും. പ്രതിഷ്ഠ നടത്തുന്നവൻ ചക്രവർത്തി ആവും. ക്ഷേത്രം നിർമ്മിക്കുന്നവൻ ത്രിലോകാധിപനാകും. പൂജാദികൾ നടത്തുന്നവൻ ബ്രഹ്മലോകം പ്രാപിക്കും. ഈ മൂന്നും ചെയ്യുന്നവൻ എനിക്ക് തുല്യനായി വരും. ഒരു കാംക്ഷയും കൂടാതെ ഇത് ചെയ്യുന്നവൻ എന്നെ പ്രാപിക്കും.

ക്ഷേത്രാദികൾക്ക് നീക്കിവെച്ച സ്വത്ത് ദുർവിനിയോഗം ചെയ്താൽ അമേദ്ധ്യംതിന്നുന്ന നീച ജന്തുക്കളാവും. ചെയ്യുന്നവൻ ചെയ്യിപ്പിക്കുന്നവൻ എന്ന് മാത്രമല്ല ഇതിൽ ആരെല്ലാം പങ്കുകൊള്ളുന്നുവോ അവർക്കും വിവിധഫലങ്ങൾ സിദ്ധിക്കുന്നതാണ്.

## 28-ാം അദ്ധ്യായം

ഈ അദ്ധ്യായത്തിൽ ജ്ഞാനയോഗത്തിൻെറ സാരം ചുരുക്കത്തിൽ പറയുന്നു.

ഏകമായിട്ടിരിക്കുന്ന പരമാത്മാവ് മാത്രമല്ലാതെ അതിൽ നിന്ന് ഭിന്നമായ സത്യവസ്തു വേറെ ഒന്നും ഇല്ല. ആത്മാവ് മാത്രം സത്യം- യഥാർത്ഥം. അതിൽ സംബന്ധിച്ചദേഹാദികൾ മിത്ഥ്യ- നശിക്കുന്നവ. അപ്പോൾ ദേഹാദികളെ ബാധിക്കുന്ന സുഖദുഃഖങ്ങളെ ആരീതിയിൽ കാണേണം.

ഉണ്ടായതെല്ലാം നശിക്കുന്നതാണ്. യൽകൃതകം തന്നശ്വരാഃ എന്ന് ശ്രുതി. അപ്പോൾ നശിക്കാത്ത വസ്തു ആത്മാവ് മാത്രം. സുഷുപ്തിയിൽ കാണുന്ന സുഖവും ധ്യാനത്തിലുളള ശാന്തിയും നിത്യാനുഭവങ്ങളാണ്. അപ്പോൾ പ്രപഞ്ചം അനിത്യമെന്നുറപ്പുവന്നാൽ അതിലുള്ള ആസക്തി കുറഞ്ഞു കുറഞ്ഞു വരും.

ഉദ്ധവർക്ക് സംശയം. ആത്മാവിന്ന് സംസാരമില്ല- ദേഹം ജഡവും, ആത്മ സന്നിധാനം കൊണ്ട് വിളങ്ങുന്നതും, സുഖദുഃഖാദികളെ സാധിപ്പാൻ സാമ ർത്ഥ്യമില്ലാത്തതുമാകയാൽ ദേഹത്തിന്നും സംസാരമില്ല, പിന്നെ ആർക്കാണ് സംസാരം.

മറുപടി. ദേഹാദിഭാവങ്ങളേയും ആത്മാവിനേയും വേർതിരിച്ചത് കൊണ്ടാണ് ഈ സംശയം. ആത്മാവിന്ന് ദേഹേന്ദ്രിയാദികളോട് യാതൊരു ബന്ധവുമില്ല. ഉണ്ടെന്ന് തോന്നുന്നത്കൊണ്ടാണ് ഈ സംസാരദുഃഖം അനു ഭവിക്കേണ്ടിവരുന്നത്.

ജഡമായ ശരീരത്തിന്ന് ഒരു ബോധവും ഇല്ല - ആത്മാവിന്ന് ദേവ മാനുഷ പക്ഷിമൃഗാദി ഭേദവും ഇല്ല. ഈ ഭേദഭാവന ഉളളവർക്ക് സുഖദുഃഖരൂപമായ സംസാരം ഉള്ളതായിട്ട് തോന്നുകയാണ്. അതാണ് ബന്ധഹേതു. അജ്ഞാനാവ സ്ഥയിൽ സത്യമെന്ന് തോന്നിയ സംസാരം ജ്ഞാനാവസ്ഥയിൽ അസത്യമെന്ന് വരും.

ജീവാത്മാ, മനസ്സ്, ചിത്തം, ബുദ്ധി, അഹങ്കാരം, ജ്ഞാനേന്ദ്രിയങ്ങൾ, ഇവയുടെ സമ്മിശ്രമായ ലിംഗശരീരത്തിൻെറ കൂട്ടുകെട്ടിൽ ഭ്രമിച്ച്, തന്നെത്താൻ മറന്ന് അവയുടെ പ്രവൃത്തികളെ താൻ ചെയ്യുന്നതാണെന്നഭിമാനിക്കുന്നത് കൊണ്ടാണ്, ഈ ദുഃഖം നേരിടുന്നത്. ഈ അജ്ഞാനമാണ് സംസാരവൃക്ഷം. ഈ വൃക്ഷത്തിന്ന് വേരുകളില്ല എങ്കിലും അത് ബഹുവിധഭേദങ്ങളുടെ ഇരിപ്പിട മാകയാൽ ശാഖോപശാഖകളായി പടർന്നിരിക്കുന്ന ഒരു വലിയവൃക്ഷംപോലെ ആണ്. അടിബലമില്ലാത്ത പടർപ്പധികമുള്ള വൃക്ഷം, മനസ്സ് ബുദ്ധി വാക്ക് പ്രാണൻ, ശരീരം ഇവകൊണ്ട് ഓരോവിധകർമ്മങ്ങളെ നടത്തുന്ന അഹങ്കാര സ്വരൂപമായ ഈ വൃക്ഷത്തെ ഗുരുഭക്തി കൊണ്ടും ഈശ്വരസേവകളാലും സിദ്ധിച്ച ജ്ഞാനം കൊണ്ട് മുറിച്ചുകളയേണം. അപ്പോൾ ആഗ്രഹം ഒന്നിലും ഉണ്ടാവില്ല.

നശിക്കുന്ന വസ്തുക്കളിൽ ഒതുങ്ങിയിരിക്കുന്ന നശിക്കാത്തവസ്തുവിനെ കണ്ട്പിടിച്ച് അറിയുന്നത് വിവേകം. അങ്ങിനെ അറിയുമ്പോൾ പരമാത്മാവിനെ അറിയാനും നാനാത്വഭ്രാന്തി നശിക്കാനും ഇടയാകുന്നു. ഇതാണ് സംസാര നാശം.

കാരണവും കാര്യവും ഒന്നായിരിക്കുന്നത്പോലെ ഇന്ദ്രിയങ്ങളും ഭൂത ങ്ങളും ജഗത്തും ഇതിൽ നിന്ന് വേറിട്ട വിജ്ഞാനത്തോട് ചേർന്ന് പ്രകാശി ക്കുന്നു. ഈ പ്രകാശത്തിൽ നിന്ന് വേറിടുമ്പോൾ ഇല്ലാത്തതായിട്ടും കാണുന്നു അതിനാൽ സർവത്തിന്നും അവലമ്പമായി പ്രകാശിക്കുന്ന വസ്തു സത്യം ആണ് എന്ന് വരുന്നു.

ആത്മാവല്ലാതെയുള്ള ദേഹാദി പദാർത്ഥങ്ങളെ നിരസിക്കേണ്ടതെങ്ങിനെ. ദേഹം, ഭൂമ്യാംശം, ഇന്ദ്രിയം, രജോഗുണവികാരം, അധിഷ്ഠാനദേവതകൾ,

സത്വഗുണകാര്യങ്ങൾ, പ്രാണൻ, രജോഗുണവികാരം, ഭൂതങ്ങൾ, തമോഗുണ കാര്യങ്ങൾ, മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം, സത്വഗുണാംശങ്ങൾ, പ്രകൃതിഗുണങ്ങളുടെ സാമ്യാവസ്ഥ ഇവയെല്ലാം ദൃശ്യങ്ങൾ. ഇവ ദൃഷ്ടാവായ എന്നിൽനിന്ന് വേറിട്ടതാണ് അതിനാൽ ദേഹം ആത്മാവല്ല.

ഈ വിധത്തിൽ ജഡങ്ങളെ തരംതിരിച്ച് നിരസിച്ചാൽ ആത്മാവ് സ്വയം വിളങ്ങും ജീവന്മുക്തനാവും.

വിഷയങ്ങളോടുള്ള ചേർച്ച ജീവന്മുക്തന്ന് ബന്ധഹേതുവല്ലെന്നിരിക്കിലും ആ വിധം ജ്ഞാനം പൂർണ്ണമായി ഉറയ്ക്കാത്ത അഭ്യാസികൾ അങ്ങിനെ പ്രവൃത്തിക്കരുത് എന്നിലുള്ള ദൃഢ ഭക്തിയാൽ മനസ്സിന്ന് പ്രസാദവും അതിന്നും കാരണമായ രജോഗുണനാശവും സംഭവിക്കുന്നത്വരെ വിഷയങ്ങളിൽനിന്ന് വിട്ടിരിക്കേണ്ടതാണ്.

നിശ്ശേഷം വിഷയാശകൾ മാറാതെ യോഗിവേഷംധരിച്ച് നടന്നാൽ മനസ്സ് വീണ്ടും ഭാര്യപുത്രാദികളിൽ പ്രവേശിക്കും. അങ്ങിനെ ആയാൽ മരണം പൊടുന്നനവേ ആവുമ്പോൾ യോഗി മറ്റൊരു ജന്മം എടുക്കുകയും ആ ജന്മത്തിൽ ഈ വാസന അനുസരിച്ച് യോഗമാർഗ്ഗത്തിൽ പോകത്തക്ക അനുകൂലമായ സാഹചര്യങ്ങൾ ഉണ്ടാവുകയും ചെയ്യാം ഗീതയിൽ, ശുചീനാം ശ്രീമതാംഗേഹേ യോഗഭ്രഷ്ടോഭിജായതെ എന്ന് പറയുന്നുണ്ട്.

ജ്ഞാനിക്കും അജ്ഞാനിക്കും കർമ്മമുണ്ടെങ്കിൽ വ്യത്യാസമൊന്നുമില്ലല്ലോ എന്നാണെങ്കിൽ അജ്ഞാനി ശരീരത്തിൽ പരമാർത്ഥബുദ്ധിയോടും ജ്ഞാനി ആത്മാവിൽ പരമാർത്ഥബുദ്ധിയോടും കൂടിയവരാകയാൽ ഒരുവനെ ബന്ധിക്കുന്ന കർമ്മം മറ്റവനെ ബന്ധിക്കുന്നില്ല. ജ്ഞാനി എന്തു ചെയ്യുമ്പോഴും യോഗ നില തെറ്റില്ല ബുദ്ധി പരമാത്മാവിൽ തന്നെ വെച്ചിരിക്കും. അത്കാരണം താൻ കർമ്മം ചെയ്യുന്നവനാണ് എന്ന ബോധം തന്നെ ഇല്ലാതാവുന്നു.

ഇന്ദ്രിയങ്ങൾ ഉള്ളപ്പോൾ അവ വിഷയത്തിൽ പ്രവേശിക്കാതിരിക്കയില്ല എന്നാണെങ്കിൽ സ്വപ്നപദാർത്ഥങ്ങളെ മിത്ഥ്യകളാണെന്നറിഞ്ഞ് തള്ളുന്നതുപോലെ യോഗി സുഖദുഃഖാദികളിൽ മനസ്സ്കൊടുക്കാതെ വേർവിട്ടു നില്ക്കുന്നു. ആത്മാവിന്ന് ബന്ധാവസ്ഥയും മോക്ഷാവസ്ഥയും ഇല്ലെന്നും താൻ നിർവികാരിയാണെന്നുമുള്ള ബോധം ബലമായുറക്കുന്നു.

ആത്മ സ്വരൂപം പുതുതായി ഉണ്ടായതല്ല അത് മുമ്പേതന്നെ ഉണ്ടായിരുന്നു. ആ ബോധം മറഞ്ഞുകിടന്നിരുന്നുവെന്ന് മാത്രം. സൂര്യരശ്മി ഇല്ലാത്ത സമയത്ത് കാണാതിരുന്ന വസ്തു സൂര്യോദയത്തിൽ കാണുന്നത്പോലെ.

ജ്ഞാനയോഗത്തെ ക്രമമായി പരിശീലിച്ചിട്ട് അതിൽ സിദ്ധി ഉണ്ടാകുന്നതിന്മുമ്പ് രോഗാദികൾ ബാധിച്ചാൽ ചെയ്യേണ്ടതെന്ത്? ചില ഉപദ്രവങ്ങൾ ധാരണകൾ കൊണ്ട് മാറ്റാം, ശീതജ്വരം സൂര്യധാരണകൊണ്ട്, ഉഷ്ണജ്വരം ചന്ദ്രധാരണകൊണ്ട്. വാതരോഗം വായ്വാദിബന്ധമുള്ള വിവിധ ആസനാഭ്യാസങ്ങൾ കൊണ്ട് മാറ്റാം. ഗ്രഹാചാരം കൊണ്ടാണെങ്കിൽ തപസ്സ് വ്രതം മന്ത്രം ജപം ഇവകൊണ്ടും ചിലവയെ ഔഷധം കൊണ്ടും മാറ്റേണം.

എന്റെ സ്വരൂപധ്യാനം, നാമസങ്കീർത്തനം, നമസ്കാരം, ക്ഷേത്രപ്രദക്ഷിണം, ഭക്ഷണാദിവിധികൾ ഇവ രോഗം നശിപ്പിക്കാൻ പ്രായോഗ്യമാണ്.

വിഘ്നങ്ങളുടെ നിവൃത്തിക്കായി യോഗം ശീലിക്കേണമെന്ന് പറഞ്ഞു

വല്ലൊ. എന്നാൽ എൻെറ ഭക്തന്ന് വിഘ്നങ്ങൾ ഒന്നും ഉണ്ടാകയില്ല. എന്നെ ആശ്രയിക്കുന്ന ഭക്തന്ന് എന്നെക്കാൾ മറ്റൊരു വിഷയസുഖം ഇല്ല. ആശയറ്റ ഭക്തന്ന് ഒരു ഉപദ്രവും ഉണ്ടാവില്ല.

## 29-ാം അദ്ധ്യായം

ഭഗവാനെ, അവിടുന്ന് ഉപദേശിച്ച ജ്ഞാനയോഗം മനസ്സിനെ ഏറെ സ്വാധീനിച്ചവർക്കെ സാധിക്കൂ. മനോജയം പ്രയാസവുമാണ്. അതിനേക്കാൾ എളുപ്പമായമാർഗ്ഗം ഉണ്ടെങ്കിൽ അത് എനിക്ക് പറഞ്ഞു തന്നാൽ നന്ന് അങ്ങ് സർവ്വപുരുഷാർത്ഥ പ്രാപ്തിക്കായി ഈ ശരീരത്തെ സൃഷ്ടിച്ചു. അതിൽ അന്തർയാമിയായി അങ്ങുതന്നെ ഇരിക്കുന്നു. ബാഹ്യത്തിൽ ആചാര്യനായിട്ടും. എന്നിട്ട് പ്രാണികളെ ഹിതോപദേശം ചെയ്ത് അനുഗ്രഹിച്ച് സ്വരൂപാനന്ദത്തെ അനുഭവിപ്പിക്കുന്നു. ഈ പരമോപകാരത്തെ ആർക്ക് വിസ്മരിക്കാൻ കഴിയും ഈ കടംതീർപ്പാൻ ബ്രഹ്മാവിൻെറ ആയുസ്സ് സിദ്ധിച്ചാൽ കൂടെ മതിയാവില്ല അതുകൊണ്ട് അങ്ങയെ ഭജിപ്പാൻ എളുപ്പമാർഗ്ഗം പറഞ്ഞു തരേണം.

ഭഗവാൻ പറഞ്ഞു. ഉദ്ധവാ, സുഖരൂപങ്ങളായ എൻെറ ധർമ്മങ്ങളെ ഞാൻ സന്തോഷപൂർവ്വം പറയാം. അത് ശ്രദ്ധയോടെ ആചരിച്ചാൽ മറ്റ് ഉപായങ്ങൾ ഒന്നും വേണ്ടിവരില്ല.

മനോവ്യാപാരങ്ങളെ മുഴുവൻ എന്നിൽ സമർപ്പിക്കേണം. എൻെറ ഭക്തന്മാരായ സജ്ജനങ്ങൾ വസിക്കുന്ന പുണ്യദേശത്ത് വസിക്കേണം. എൻെറ ഭക്തർ നടത്തിയ കർമ്മങ്ങളിൽ വിശ്വസിച്ച് അവയെ തന്നെ നടത്തേണം. സ്വന്തം ചിലവിന്മേലോ അഥവാ പരസഹായത്തെ തേടിയോ ഭജന, നൃത്തം എൻെറ എഴുന്നെള്ളത്ത്, എന്നിവ എൻെറ പ്രീതിക്കായി നടത്തേണം. ഞാൻ സർവവ്യാപിയാണെന്നും എല്ലാറ്റിലും ഇരിക്കുന്നവനാണെന്നും ഉള്ള ബോധം വേണം. പക്ഷേ ഒന്നിലും എനിക്ക് ചേർച്ചയില്ലെന്നും അറിയേണം. സകലചരാചരങ്ങളിലും ഞാനുണ്ടെന്നറിഞ്ഞ് എല്ലാവരേയും ഒരുപോലെ ആദരിക്കേണം. അവനാണ് പണ്ഠിതൻ എന്നാണ് എൻെറ നിശ്ചയം. ചണ്ഡാളൻ, പശു, കഴുത, പട്ടി ഇവയും നിൻെറ നമസ്കാരത്തിന്നർഹരാണ്. അപ്പോൾ സർവം ബ്രഹ്മമായി കാണും. ത്രിവിധകരണങ്ങൾ- വാക്ക്, മനസ്സ്, കായം- കൊണ്ടും ഈവിധം അഭ്യസിക്കുന്നതു ശ്രേഷ്ഠമാണ്.

ശ്രേഷ്ഠമെന്ന് പറയാൻ കാരണം, അന്യവിഷയകാംക്ഷ കൂടാതെ എപ്പോഴും എന്നിൽ മനസ്സ് വെക്കുന്നത് കൊണ്ട്തന്നേയാണ്. നിഷ്കാമമായി അർപ്പിക്കുന്ന ഏതൊരു വ്യാപാരവും ഫലമുള്ളതാണ്. നശിക്കുന്നതായ ഈ ശരീരത്തെ ഉപയോഗിച്ച് എന്നെ സാക്ഷാൽകരിക്കുന്നത് വിവേകികളുടെ ബുദ്ധിസാമർത്ഥ്യമാണ്.

ഈ ഉപദേശസാരം ദേവന്മാർക്ക്കൂടെ അറിവാൻ പ്രയാസമാണ്. ഇത് പാകംപോലെ അനുഷ്ഠിച്ചാൽ സർവസംസാരദുഃഖങ്ങളിൽ നിന്നും വിമുക്തനാകും. ഇതു ഉപദേശിക്കുന്നവന്ന് എൻെറ ആത്മസ്വരൂപത്തെ അറിവാനുള്ള ദിവ്യശക്തി ഞാൻ നല്കും ആരാണ് ഇത് ശ്രദ്ധാപൂർവ്വം കേൾക്കുന്നത്

അവന്ന് എന്നിൽ ദൃഢഭക്തി ഉണ്ടാകും.

ലോകത്തെ വഞ്ചിക്കുന്ന അവിശ്വാസികളെ ഇത് ഉപദേശിക്കരുത്. പരിശുദ്ധരായ ബ്രാഹ്മണരും ഭക്തിയുള്ള ശൂദ്രരും സ്ത്രീകളും ഇതിന്നർഹരാണ്.

ഓരോ ആവശ്യാർത്ഥം ഓരോ ശാസ്ത്രം പഠിച്ച് അതുപ്രകാരം പ്രവൃത്തിക്കുന്നവരും ഉണ്ട്. പക്ഷേ എന്റെ ആത്മസ്വരൂപം അറിവാനാഗ്രഹിക്കുന്ന ഭക്തന്ന് ഇതിലും മീതെ ഉപരിയായിട്ട് ഒന്നും അറിവാനില്ല. ഇതു ചതുർവിധ പുരുഷാർത്ഥങ്ങളേയും അണിമാദിസിദ്ധികളേയും മറ്റും നല്കുന്നതാണ്.

എപ്പോഴാണ് ഒരുവൻ എല്ലാ കർമ്മങ്ങളേയും ഉപേക്ഷിച്ച് എന്നിൽ ശരണാഗതനാകുന്നത് അപ്പോൾ മുതൽ എനിക്ക് അവൻ പ്രിയപ്പെട്ടവനായി തീരുന്നു അവൻ എന്നിൽ ഐക്യം പ്രാപിക്കും.

ഉദ്ധവർ ഇങ്ങിനെ കർമ്മയോഗം, ജ്ഞാനയോഗം, ഭക്തിയോഗം ഇവ കേട്ട് സന്തൃപ്തനായി. ശിരസ്സിൽ അഞ്ജലി ബന്ധിച്ച് ധ്യാനനിരതനായി നിന്നു അറിയേണ്ടത് അറിഞ്ഞു എന്നഭിമാനിച്ചു.

ഉദ്ധവർ:- ഭഗവാനെ, എന്റെ അന്ധകാരം മുഴുവൻ നീങ്ങി. എന്റെ ബന്ധുക്കളിൽ ഉണ്ടായിരുന്ന സ്നേഹപാശം നിശ്ശേഷം നശിച്ചു. അങ്ങയോടുള്ള പരമഭക്തി മുക്താവസ്ഥയിലും കൂടെ നശിക്കാതിരിക്കേണം അതിന്ന് എന്നെ അനുഗ്രഹിക്കേണം".

"അങ്ങിനെ ആവട്ടെ ഉദ്ധവാ, പക്ഷേ നീ ഒരു കാര്യം ചെയ്യേണം ഞാൻ നരനാരായണനായിരുന്ന കാലത്ത് തപസ്സ് ചെയ്ത ബദരി ആശ്രമത്തിൽ ചെല്ലേണം. ആ സ്ഥലത്തിന്ന് അലകനന്ദ എന്ന്പേർ. അവിടെ ഗംഗാനദി ഒഴുകുന്നുണ്ട് അതിൽ കുളി,തർപ്പണം ആചമനം മുതലായത് ചെയ്യാം. അവിടെ താമസിച്ച് പരിശുദ്ധനായി ഭവിക്കുക.

ശരീരധാരണത്തിന്ന് കായ്കനി ധാരാളം കിട്ടും. ഉടുക്കാൻ മരവിരിയും, ചൂട് തണുപ്പ് ഇവയെ സഹിച്ച് ഉദാസീനനായി ധ്യാനനിരതനായി ഇരിക്കേണം. ഞാൻ ഉപദേശിച്ചതെല്ലാം ഏകാന്തതയിൽ മനനം ചെയ്യുക. എന്റെ കഥാകീർത്തനശ്രവണ തല്പരനായതിനാൽ പുനർജന്മമോ സ്വർഗ്ഗനരകാദികളോ പ്രാപിക്കയില്ല. എന്റെ സ്ഥാനം എത്തുകയും ചെയ്യും. എന്റെ ഉപദേശം അടങ്ങിയ ഈ ഭാഗവതസംഹിതയിൽ ചൈതന്യത്തോടെ ഞാൻ ഇരുപ്പുണ്ട്.

ഈ ഉപദേശം ശ്രവിച്ച് ഉദ്ധവർ ഭഗവാനെ പ്രദക്ഷിണനമസ്കാരാദികൾ ചെയ്ത് പാദങ്ങളെ കണ്ണുനീരാൽ അഭിഷേകം ചെയ്ത് വിടവാങ്ങി. ഭഗവാൻ കരുണയാ കൊടുത്ത പാദുകങ്ങളെ ശിരസ്സിൽവെച്ച് യാത്രയായി. ഉദ്ധവർ സമസ്ത ലോകത്തിന്നും ബന്ധുവായ ഭഗവാന്റെ ഈ ഉപദേശങ്ങളെ ഭക്തിയോടെ ഗ്രഹിച്ച് ബദരിയിൽ ചെന്ന് ഉപദേശപ്രകാരം അനുഷ്ഠിച്ച് ഭഗവാനിൽ ലയിച്ചു.

## 30-ാം അദ്ധ്യായം

ഉദ്ധവർ ബദരിക്ക് പോയശേഷം ഭഗവാനെന്തു ചെയ്തു എന്ന് പരീക്ഷിത്തുമഹാരാജാ ചോദിച്ചു. ബ്രാഹ്മണശാപം കുലനാശം വരുത്തുമെന്ന് ഭയന്ന് ഭഗവാൻ എന്ത് ചെയ്തു. ഭഗവാൻ ഈ പ്രപഞ്ചശരീരം ഉപേക്ഷിച്ചതെങ്ങിനെ?

ഭഗവാൻ യദുസഭ(സുധർമ്മ)യിൽപോയി യദുശ്രേഷ്ഠന്മാരോട് പറഞ്ഞു

ദ്വാരകയിൽ അന്തകൻെറ വരവ് സൂചിപ്പിക്കുന്ന അശുഭസൂചനകൾ കാണുന്നുണ്ട്. ഇവിടെ ഇനിമേൽ ഇരിപ്പാൻകൊള്ളില്ല സ്ത്രീകളും വയസ്സൻമാരും കുട്ടികളും ശംഖോദ്ധാരമെന്ന തീർത്ഥസ്ഥലത്തേക്ക് പോയി വ്രതാദികളെടുത്ത്, ക്ഷേത്രത്തിലും തീർത്ഥത്തിലും, ശാന്തിക്കും പ്രായശ്ചിത്തത്തിന്നും പൂജാദികൾ നടത്തി ബ്രാഹ്മണർക്ക് പശു, ഭൂമി, വസ്ത്രം ഇവദാനം ചെയ്ത് ദേവനെ സന്തോഷിപ്പിക്കേണം.

കൃഷ്ണൻ പറഞ്ഞതിനെ എല്ലാവരും അനുകൂലിച്ച് യാത്രയായി. അവിടെ പ്രായശ്ചിത്തകർമ്മങ്ങളും ദാനങ്ങളും മറ്റും ചെയ്ത് സന്തുഷ്ടരായി. അപ്പോൾ യാദവൻമാർ സ്വേച്ഛയാ മൈരേകമെന്ന ഒരുവിധം മധുകണ്ട് അതിലാഗ്രഹിച്ച് അത് സേവിക്കാനിടയായി. അമിതമായി കഴിച്ച് ലഹരിയിലായി. ലഹരിമൂത്തപ്പോൾ കയ്യിലുള്ള ആയുധങ്ങൾ അന്യോന്യം ഉപയോഗിച്ചു ഒട്ടുമിക്ക പേരും മരിച്ചു. ജ്യേഷ്ഠാനുജൻമാർ അച്ഛൻമാർ ബന്ധുക്കൾ എല്ലാം തമ്മിൽ തമ്മിൽ.- ആയുധങ്ങൾ തീർന്നപ്പോൾ ബ്രാഹ്മണശാപത്തിൽപെട്ട ഇരുമ്പുലക്കയുടെ പൊടിയിൽ വളർന്ന എരകപ്പുല്ലുകൾ പറിച്ച് അടിച്ചു. ബലരാമനേയും കൃഷ്ണനേയും അവർ വിട്ടില്ല-

യാദവകുലം ഈ വിധം നശിച്ചു ബലരാമൻ സമുദ്രക്കരയിൽ ഒരേടത്ത് സമാധിസ്ഥനായി ഇരുന്നു ശരീരമുപേക്ഷിച്ചു. കൃഷ്ണഭഗവാനും ഒരു വടവൃക്ഷത്തിൻെറ ചുവട്ടിൽ ചെന്നിരുന്നു. ഭഗവാൻെറ ആ സമയത്തെ രൂപം മനോഹരമായിരുന്നു. ശിരസ്സിൽ മിന്നുന്നരത്നങ്ങൾപതിച്ചകിരീടം അതിൽ പീലി, ചതുർഭുജങ്ങൾശംഖം, ചക്രം ഗദാപത്മത്തോടെ, ശോഭിക്കുന്ന പീതാംബരം, അരഞ്ഞാൺ, പാദസരം, കൗസ്തുഭം, വനമാല, മുത്തുമാല, രത്നമാല, കൈകളിൽ വളമോതിരം, പ്രസന്നവദനം, ഗോപിക്കുറി, ഇങ്ങിനെ അലങ്കാരഭൂഷിതനായിരുന്നു.

ആസമയത്ത് ഭഗവാൻ ഇടത്തെ കാലിനെ വലത്തെ തുടയ്ക്ക് മേൽ വെച്ചിരുന്നിരുന്നു. ആവഴിക്ക് വന്ന ഒരുവേടൻ ഭഗവാൻെറ പാദം കണ്ട് ഒരുമാനിൻെറ മുഖമാണെന്ന് കരുതി അമ്പ് എയ്തു. ആ അമ്പ് ഉണ്ടാക്കിയത് ബ്രാഹ്മണശാപത്തിൽ പെട്ട ഇരുമ്പുലക്കയുടെ പൊടിയാത്ത അവശിഷ്ട കഷണം കൊണ്ടായിരുന്നു- വേടൻ താൻ എയ്ത മൃഗത്തിൻെറ അടുത്തുവന്നപ്പോഴാണ് അത് ഭഗവാനാണെന്ന് മനസ്സിലായത്. ഉടനെ കാലിൽ വീണു. തന്നെ ശിക്ഷിക്കേണം. താൻ ചെയ്ത അപരാധം ക്ഷന്തവ്യമല്ല. എന്ന് പറഞ്ഞ് കരഞ്ഞു.

ഭഗവാൻ അവനോട്(ജര എന്നാണ് അവൻെറ പേർ) എൻെറ പ്രേരണ കൊണ്ടാണ് നീ അത് ചെയ്തത്. നീ കുറ്റക്കാരനല്ല. നീ എന്നെ പൂജ ചെയ്ത ഫലമായി. അത് കാരണം നീ സ്വർഗ്ഗം പൂകുക. അവൻ ഭഗവാനെ 3 പ്രദക്ഷിണം വെച്ചു. തെയ്യാറായി നിൽക്കുന്ന വിമാനത്തിൽ കയറി സ്വർഗ്ഗം പ്രാപിച്ചു.

ഭഗവാൻെറ സാരഥി ദാരുകൻ, യാദവർക്ക് വന്ന അന്ത്യവും ഭഗവാൻെറ പുറപ്പാടും അറിഞ്ഞു ഓടി എത്തി. ഭഗവാനോട് സംസാരിച്ചു നിൽക്കുമ്പോൾ തേരും കുതിരകളും ആകാശത്തേക്ക് പൊന്തി. ദിവ്യായുധങ്ങളും പോയി. ദാരുകാ, നീ ദ്വാരകയിൽ ചെന്ന് നമ്മുടെ വംശക്കാരെല്ലാം മരണമടഞ്ഞ വിവരമറിയി

ക്കുക. ആരും തന്നെ ദ്വാരകയിലിരിക്കരുത്. അത് അൽപസമയത്തിന്നുള്ളിൽ സമുദ്രത്തിന്നുള്ളിൽ പോകും. എല്ലാവരും വേണ്ട സാധനങ്ങളെ കയ്യിലെടുത്ത് അർജ്ജുനന്റെ കൂടെ ഞങ്ങളുടെ അമ്മയച്ഛന്മാരേയും കൂട്ടി ഇന്ദ്രപ്രസ്ഥാനത്തിലേക്ക് പോകേണം. നീ എന്നെ മനസ്സിൽ ധ്യാനിച്ച് അന്യചിന്തകൂടാതെ ശാന്തിയോടിരിക്കുക. ദാരുകൻ ഭഗവാനെ നമസ്കരിച്ച് ദ്വാരകക്ക് പോയി.

## 31-ാം അദ്ധ്യായം

ദാരുകൻ പോയശേഷം ബ്രഹ്മാവ്, പരമേശ്വരൻ, പാർവതി, മരീചി, അംഗീരസ്സ് മുതലായ പ്രജാപതികൾ സനകാദികൾ, ദേവേന്ദ്രൻ, പിതൃക്കൾ, സിദ്ധന്മാർ, ഗന്ധർവന്മാർ, വിദ്യാധരന്മാർ, മഹാസർപ്പങ്ങൾ, ചാരണന്മാർ, യക്ഷന്മാർ, രക്ഷസ്സുകൾ, കിന്നരന്മാർ, അപ്സരസ്സുകൾ ഗരുഡവർഗ്ഗക്കാർ, മൈത്രേയർ മുതലായ ബ്രാഹ്മണർ ഇത്യാദി ശ്രേഷ്ഠന്മാർ അവിടെ എത്തി. ദേവാദികൾ ഭഗവാന്റെ അവതാര മഹിമയെ കീർത്തിച്ചു കൊണ്ടാണ് വന്നത്. അവരെല്ലാം ഭഗവാനെ പുഷ്പവൃഷ്ടി ചെയ്തു . അവരെ കണ്ട ഉടനെ ഭഗവാൻ കണ്ണടച്ചു സമാധിസ്ഥനായി. തന്റെ ദിവ്യശരീരത്തോടെ വൈകുണ്ഠത്തേക്ക് പോയി. എല്ലാവരും അവരവരുടെ വാദ്യങ്ങൾ മുഴക്കി അവരവരുടെ ലോകങ്ങളിൽ കൂടി പോരേണമെന്ന് പ്രാർത്ഥിച്ചു. ഭഗവാൻ എന്നാൽ അത് ഗണിക്കാതെ നേരെ വൈകുണ്ഠം പ്രാപിക്കയാണ് ചെയ്തത്. ബ്രാഹ്മാവാദികൾ അവരവരുടെ സ്ഥാനം പ്രാപിച്ചു.

ദാരുകൻ വിവരങ്ങളെല്ലാം വസുദേവന്റേയും ഉഗ്രസേന മഹാരാജാവിന്റേയും മുമ്പിൽ ഉണർത്തിച്ചു. വൃഷ്ണിളുടെ നാശം ആദി അന്തം പറഞ്ഞു. അവർ മോഹാലസ്യപ്പെട്ടു വീണു. ജനങ്ങൾ ഹൃദയം പൊട്ടി കരഞ്ഞു. ജ്ഞാതികൾ മരിച്ചു കിടക്കുന്ന സ്ഥലത്തേക്ക് സ്ത്രീകളടക്കം എല്ലാവരും പാഞ്ഞു. ദേവകിയും രോഹിണിയും വസുദേവരും അവരുടെ മക്കൾ രാമകൃഷ്ണന്മാരെ കാണാതെ വ്യസനിച്ചു. അവർ മൂവരും ദേഹത്യാഗം ചെയ്തു. മറ്റുസ്ത്രീകൾ അവിടെ മരിച്ചു കിടക്കുന്ന അവരുടെ ഭർത്താക്കന്മാരെ ആലിംഗനം ചെയ്തു. അവരോടൊപ്പം ഉടന്തടി കേറി. കൃഷ്ണ ഭാര്യമാർ കൃഷ്ണനെ സ്മരിച്ച് അഗ്നിപ്രവേശനം ചെയ്തു.

അർജ്ജുനൻ ശ്രീകൃഷ്ണൻ പോയ ദുഃഖത്താൽ പീഡിതനായി ഭഗവദ്ദുപദേശമായ ഗീതാവാക്യങ്ങളെ സ്മരിച്ചു. സമാധാനിച്ചു. സന്തതിയില്ലാതെ മരിച്ച ബന്ധു ജനങ്ങൾക്ക് പരലോക പ്രാപ്തിക്കുപകരിക്കുന്ന പിണ്ഡോദകം ദാനം മുതലായവ ക്രമത്തിൽ അർജ്ജുനൻ ചെയ്യിച്ചു.

കൃഷ്ണന്റെ തിരോധാനം വന്ന ഉടനെ ദ്വാരക വെള്ളത്തിൽ മുങ്ങി. ഭഗവാന്റെ പ്രഥമ ഗൃഹം. രുഗ്മിണീ വസതി, മാത്രംവെള്ളത്തിൽ മുങ്ങിയില്ല. അവിടെ മഹാവിഷ്ണു ഇപ്പോഴും വസിക്കുന്നുണ്ടത്രെ.

മരിച്ചു പോകാതെ അവശേഷിച്ച സ്ത്രീബാലവൃദ്ധന്മാരെ അർജ്ജുനൻ ഇന്ദ്രപ്രസ്ഥത്തിലേക്ക് കൂട്ടികൊണ്ടു വന്നു അനിരുദ്ധപുത്രനായ വജ്രനെ അവരുടെ രാജാവായി അഭിഷേകം ചെയ്യിച്ചു.

രാജാവേ, അങ്ങയുടെ പിതാമഹന്മാർ- ധർമ്മപുത്രാദികൾ അർജ്ജുനനിൽ നിന്ന് വിവരമറിഞ്ഞ് വളരെ ദുഃഖിച്ചു. അങ്ങയെ രാജ്യഭാരമേൽപിച്ച് അവർ

എല്ലാം ഹിമാലയത്തിലേക്ക് യാത്ര ചെയ്തു.

ഈ അവതാര കഥയും കൃഷ്ണ വൃത്താന്തവും ഏറ്റവും പാവനവും ഭക്തി നിർഭരവുമാണ്. ഈ കഥകൾ കീർത്തനം ചെയ്കയും ശ്രവിക്കയും ചെയ്യുന്ന വരുടെ എല്ലാ പാപങ്ങളും അസ്തമിച്ച് ഭഗവൽ പാദാരവിന്ദം അടയുന്നതാണ്- ഓം ഏകാദശം സമാപ്തം.

## ദ്വാദശം 1-ാം അദ്ധ്യായം

ഈ സ്കന്ദത്തിൽ ആശ്രയം എന്നലീലയെവർണ്ണിക്കുന്നു. സർഗ്ഗംതൊട്ടു ആശ്രയം എന്ന 10 ലീലകളാണ് ഈ ഭാഗവതത്തിൽ വിഷയം. ആശ്രയം ഒടുവി ലത്തെ ലീലയാണ്. എല്ലാറ്റിനും എല്ലാവർക്കും ആശ്രയം സർവ്വേശ്വരൻ എന്ന് ചൂണ്ടിക്കാണിക്കുന്നതാണ് ഈ ലീല.

ശ്രീകൃഷ്ണാവതാരംവരെയുള്ള രാജാക്കന്മാരുടെ പരമ്പരയാണ് പരീ ക്ഷിത്ത് മഹാരാജാവിന്ന് ഇതുവരെ ഈ പുരാണത്തിൽ വിഷയമായത്- ഭാവി യിൽ വരാൻ പോകുന്ന രാജവംശങ്ങളേയും സ്ഥിതിഗതികളേയും മറ്റും അറി യേണമെന്ന് ആവശ്യപ്പെട്ടതിനാൽ അവരെ പറ്റി പറയുന്നു.

ചന്ദ്രവംശത്തിൽ വളരെ കാലമായി രാജ്യം ഭരിച്ചവരുടെ തുടർച്ചയെ പറ യുന്നു. മാഗധവംശമാണ് ഒടുവിൽ രാജ്യഭാരമേറ്റെടുത്തവരായി പറഞ്ഞവർ- പുരുവംശത്തിൽ വസു, പുരഞ്ജയൻ, രംജകൻവരെ 5 രാജാക്കന്മാർ 138 വർഷം രാജ്യം ഭരിച്ചു രംജകന്റെ പുത്രപരമ്പര 360 സംവത്സരമായിരുന്നു. ഒടുവിലത്തെ പുത്രൻ മഹാനന്ദിക്ക് ശൂദ്രസ്ത്രീയിൽ നന്ദനെന്നരാജാവ്. ക്ഷത്രി യരെ നിരാകരിച്ച ഇവർ 100 സംവത്സരം ഭരിക്കും ഇവരെ ചാണക്യൻ എന്ന ബ്രാഹ്മണൻ നശിപ്പിക്കും ഇതോടെ ചന്ദ്രവംശം അവസാനിക്കും.

ചാണക്യൻ ചന്ദ്രഗുപ്തൻ എന്ന മൗര്യനെ രാജാവായി അഭിഷേകം ചെയ്യും ഇവർ 137 വർഷം ഭരിക്കും പിന്നെ തുംഗവംശം 100 വർഷം-

തുംഗരാജാ ദേവഭൂതിയെ മന്ത്രി വാസുദേവൻ (കണ്വൻ) സംഹരിച്ച് രാജ്യം ഏറ്റെടുക്കും. ഈ കണ്വന്മാർ 345 കൊല്ലം ഭരിക്കും. കണ്വവംശജനായ സുശ ർമ്മാവിനെ ആന്ധ്രാക്കാരൻ ഭൃത്യൻ സംഹരിച്ച് ഭരണം നടത്തും. ഇവർ 30 പേർ 456 വർഷം ഭരിക്കും പിന്നെ പലജാതിക്കാർ 1099 വർഷം.

പിന്നീട് മൗനൻമാർ എന്ന 11രാജാക്കന്മാർ 300 വർഷം . പിന്നീട് ശിശു നന്ദി എന്നവർ 106 വർഷം. ശേഷം പുഷ്പമിത്രൻ. രാജ്യം ചെറുഖണ്ഡങ്ങളായി പലരുടേയും ആധിപത്യത്തിലിരിക്കും ഇവരിൽ മാഗധത്തിൽ വന്നവർ ബ്രാഹ്മ ണാദിവർണ്ണങ്ങളെ നശിപ്പിക്കും. എല്ലാം ഒരുപോലെ ആവും. ബ്രാഹ്മണർക്ക് ഉപനയനം ഇല്ല. കാശ്മീർതീരം സിന്ധുനദീതീരം മുതലായവകളിൽ വേദാ ചാരഹീനന്മാർ ഭരണം നടത്തും. എല്ലാവരും അധർമ്മതല്പരർ- പ്രജകളെ ദ്രോഹിക്കുന്നവർ.

## 2-ാം അദ്ധ്യായം

കലികാലാഭിവൃദ്ധി നിമിത്തം കല്ക്കി അവതരിക്കും. ആ അവതാര സ്വരൂപശക്തിയാൽ ധർമ്മം പുനഃസ്ഥാപിക്കപ്പെടും. ഈ കാലത്ത് ധനമാണ്

ഏറ്റവും വിശേഷം. ധനവാൻ സദാചാര വിരുദ്ധനായാലും ഉൽകൃഷ്ടനാവും. ധർമ്മവും ന്യായവും മുഷ്ടിയുടെ ബലത്തിനെ ആസ്പദിച്ചിരിക്കും.

വിവാഹം അന്യോന്യാനുരാഗത്തെ ആസ്പദിച്ചായിരിക്കും. സ്ത്രീപുരുഷന്മാരുടെ രതി സാമർത്ഥ്യത്തെ അടിസ്ഥാനമാക്കിയും- ബാഹ്യവേഷങ്ങളെ കണ്ടാണ് ആശ്രമാദികൾ അറിയുക.

ദരിദ്രനായാൽ അവൻ നീചനാണെന്ന് ഗണിക്കപ്പെടും ദൂരത്തുള്ള ജലാശയത്തിന്ന് അടുത്തുള്ള ഗംഗയേക്കാൾ മഹത്വം കല്പിക്കും. മാതാപിതാക്കന്മാരെ ആരും വകവെക്കില്ല.

ധർമ്മത്തെ ആശ്രയിച്ച ജീവിതം അപ്രത്യക്ഷമാവും. ബലവാൻ ഭരിക്കും. ഭാര്യമാരെ ബലാൽകാരം ചെയ്യും. അവർ രക്ഷക്കായി കാടുകൾ തേടേണ്ടി വരും.

മഴക്കുറവു കാരണം ആഹാരപദാർത്ഥങ്ങൾ ഇല്ലാതെ ആവും. ജനങ്ങളുടെ ആയുസ്സ് ശരാശരി 20-30 ആയിതാഴും. വേദാചാരകർമ്മങ്ങൾ നശിക്കും. ബ്രാഹ്മണാദികൾ ആചാരത്തിൽ ശൂദ്രാദികളെപോലെ ആവും.

ഇങ്ങിനെ അധർമ്മം കൊടികുത്തി വാഴുമ്പോൾ ശംഭലഗ്രാമത്തിൽ വിഷ്ണുയശസ്സെന്ന ബ്രാഹ്മണന്ന് ഭഗവാൻ കല്ക്കിയായി അവതരിക്കും.

ഭഗവാൻ ദേവദത്തമെന്ന് പേരായ കുതിരയിൽ കയറി ഭൂമിയിൽ സർവത്രസഞ്ചരിക്കും. ജനങ്ങളെ ദ്രോഹിക്കുന്ന അധർമ്മരെ കോടികോടിയായിട്ടു സംഹരിക്കും. ശുദ്ധസ്വരൂപനായ ഭഗവാനെ സേവിക്കുന്ന ജനങ്ങൾക്ക് അഭിവൃദ്ധിയുണ്ടാകും.

ഭഗവാൻ ശ്രീഹരി അവതരിക്കുന്നതോടെ കൃതയുഗാരംഭമാകും. കല്ക്യാവതാരം. സൂര്യൻ ചന്ദ്രൻ ബൃഹസ്പതി ഇവർ പുയ്യംനക്ഷത്രത്തിൽ ആ നക്ഷത്രരാശിയിൽ ഒന്നിച്ച് കർക്കിടകത്തിൽ എപ്പോൾ വരുന്നുവോ അപ്പോഴാണ് അവതാരം.

പരീക്ഷിത്തിൻെറ കാലം മുതൽ നന്ദൻെറ കാലശേഷംവരെയുള്ള കാലം 1115 വർഷം ആണ് ചന്ദ്രവംശാവധി.

സപ്തർഷികൾ മകം നക്ഷത്രത്തോട് ചേർന്ന് സഞ്ചരിക്കുമ്പോഴാണ് കലികാലം പിറന്നത്. എങ്കിലും കൃഷ്ണഭഗവാൻ ഇരുന്നേടത്തോളം സമയം കലിക്കൊന്നും ഇവിടെ പ്രവൃത്തിക്കാൻ കഴിഞ്ഞില്ല.

കലിയുടെ കാലം 1200 ദേവവർഷം 4 യുഗവും കൂടി 12000 ദേവവർഷം. അപ്പോൾ കലിയുടേത് വളരെ ചുരുക്കമാണെന്ന് കാണാം. നന്ദൻെറ കാലം മുതൽക്കാണ് കലി അഭിവൃദ്ധിപ്രാപിച്ചത്.

കലി പ്രഭാവത്താൽ നശിച്ചുപോയ രാജവംശങ്ങളുടെ അവശിഷ്ടങ്ങളോ സ്മാരകങ്ങളോ ഒന്നും തന്നെ ഇപ്പോൾ ഉള്ളതായി അറിയുന്നില്ല. എന്നാൽ ശന്തനുവിൻെറ സഹോദരനും ചന്ദ്രവംശജനുമായ ദേവാപിയും. ഇക്ഷ്വാകുവംശജനും സൂര്യവംശത്തിൽ പിറന്നവനുമായ മരുവും ഇപ്പോൾ ബദര്യാശ്രമത്തിൽ തപസ്സിലുണ്ടെന്നു പറയുന്നു. കൃതയുഗാരംഭത്തിൽ അവർ വർണ്ണാശ്രമാദികൾ സ്ഥാപിച്ചു. ധർമ്മം നിലനിർത്തും.

ധർമ്മാചരണം ഇല്ലാതാവാൻ കാരണം രാജാക്കന്മാരുടെ ശരീരമമത. എല്ലാം എൻേറത്, എനിക്ക് ഇനിയും വേണം എന്നാഗ്രഹം. ഈ ഭൂമി എൻേറത്,

**മറ്റവൻ ബലഹീനൻ, അവന്റെ ഭൂമി ഞാൻ പിടിച്ചടക്കും, ഞാൻ രാജാവാണ്, ചക്രവർത്തിയാവണം എന്ന അഭിമാനാഗ്രഹം.**

**രാജാവ് എന്നപേർ ധരിച്ച ശരീരവും അവസാനം പുഴു, മലം, ഭസ്മം ആയി മാറിപോകുമെന്ന അറിവില്ലായ്മയാണ് ഇതിന്ന് കാരണം. അതുകൊണ്ട് ആ അറിവ് സമ്പാദിച്ച് ഭക്തിയോടെ ജീവിക്കേണ്ടത് ആവശ്യമാണ് എന്ന് മനസ്സിലാക്കേണ്ടിയിരിക്കുന്നു.**

## 3-ാം അദ്ധ്യായം

ഭൂമിദേവി വിലപിക്കുന്നു. "എന്നെ സ്വാധീനിച്ച് അതിന്നുശേഷം സുഖമായി ജീവിതം നയിക്കാമെന്ന് വിചാരിക്കുന്നവർ ഒടുവിൽ കഷ്ടപ്പെട്ടുനശിക്കുന്നു. ശത്രുരാജാക്കന്മാരെ സംഹരിച്ച് രാജ്യങ്ങൾ ഒന്നൊന്നായി പിടിച്ചെടുക്കുമ്പോഴേക്ക് ആയുഷ്കാലം അവസാനിക്കാറാവുന്നു- ഇങ്ങിനെ ജീവിതത്തെ വ്യയംചെയ്യുന്നതിനേക്കാൾ എന്റെ കാരുണ്യത്തിന്നായി പ്രയത്നിക്കുന്നതാണെങ്കിൽ ശരീരത്യാഗസമയത്ത് ആനന്ദവും പരലോകത്തിൽ ഉണ്ടായേനേ" ഹേ പരീക്ഷിത്തേ പുരൂരവസ്സ് ഭരതൻ ഖട്വാംഗൻ യയാതി ഹിരണ്യകശിപു രാവണൻ ഇത്യാദിരാജാക്കന്മാർ ഭൂമിയിൽ മമത വെച്ചിരുന്നു. എന്നാൽ കാലം വന്നപ്പോൾ അശാന്തിയും പാപവുമാണ് അവരുടെ സമ്പാദ്യം.

ഇതെന്തിന്നു പറയുന്നുവെങ്കിൽ വിഷയസുഖം നിസ്സാരമാണ്. അതിൽ മനസ്സ് വെക്കരുത് എന്ന് അങ്ങയെ ധരിപ്പിക്കാൻ വേണ്ടിയാണ്. അപ്പോൾ പരീക്ഷിത്ത് ചോദിച്ചു. എന്തൊരുമാർഗ്ഗം സ്വീകരിച്ചാലാണ് കലിയിൽ ആ ആവശ്യം നേടുക. അതുപറഞ്ഞു തരേണം എന്ന്.

ശുകമഹർഷി പറഞ്ഞു കൃതയുഗത്തിൽ ധർമ്മത്തിന്ന് 4 പാദങ്ങളുണ്ട് സത്യം, ദയ, തപസ്സ്, അഭയദാനം ഇതാണ് അവ. കൃതയുഗത്തിൽ ജനങ്ങൾ ധർമ്മതല്പരരും എല്ലാം ഒരേവിധത്തിൽ കാണുന്നവരും ആയിരിക്കും. ഈശ്വരധ്യാനതല്പരരായിരിക്കും.

ത്രേതായുഗത്തിൽ ധർമ്മത്തിന്റെ 4 പാദങ്ങളുടേയും അല്പാല്പം കുറയും അതായത് 4ൽ 1 ഭാഗം ആസ്ഥാനത്തിൽ അധർമ്മപാദങ്ങളായ അസത്യം, പ്രാണിഹിംസ, അസന്തോഷം, ഭൂതകലഹം, എന്നിവ വരും. ഇവർക്ക് വിഷയാസ്കതി ഉണ്ടാവും. പക്ഷേ അത്യധികം ഉണ്ടാവില്ല. ശ്രദ്ധ 3 പുരുഷാർത്ഥങ്ങളിലേ ഉണ്ടാവൂ.

ദ്വാപരയിൽ ധർമ്മത്തിന്റെ പകുതി കുറയും കുടുംബരക്ഷയിൽ തല്പരരും ധനാർജ്ജനശ്രദ്ധ കൂടുതലുള്ളവരുമായിരിക്കും.

കലിയിൽ ധർമ്മത്തിന്റെ 4ൽ ഒരുഭാഗമേ അവശേഷിക്കയുള്ളു. അവസാനത്തിൽ വർദ്ധിച്ചുവരുന്ന അധർമ്മങ്ങളുടെ അസത്യം ഹിംസ- ഇവ ഫലമായി ആ അവശിഷ്ടവും നശിക്കും. ഈയുഗത്തിൽ ജനങ്ങൾ ലുബ്ധന്മാരും ദുരാചാരന്മാരും നിർദയരും വൈരമുള്ളവരും ആയിരിക്കും. വർണ്ണാശ്രമാദികളെ എല്ലാം വെടിഞ്ഞ് ഗൃഹസ്ഥനായാലും സന്യാസിപ്രായനായാലും ധന സമ്പാദനം മാത്രമാണ് തൊഴിലായി സ്വീകരിക്കുക.

സ്ത്രീകൾ അധികം പ്രസവിക്കും. ലജ്ജയില്ലാത്തവരും ഭർത്താക്കന്മാരോട് കലഹിക്കുന്നവരും കളവ് കാപട്യം ഇവയുള്ളവരുമായിരിക്കും.

കച്ചവടക്കാർ ധർമ്മചിന്തയില്ലാത്തവരായിരിക്കും വർണ്ണാശ്രമാചാരമര്യാദ കളെ വെടിയും. വേദനിഷേധമാർഗ്ഗങ്ങളെ സ്വീകരിക്കും.

സ്വാമി ധനഹീനനായാൽ ഭൃത്യൻ ഉപേക്ഷിക്കും. ഭൃത്യൻ രോഗിയായാൽ സ്വാമിയും ഉപേക്ഷിക്കും. കറവുമാറിയ പശുക്കളെ അറവിന്ന് കൊടുക്കും.

കലിയിൽ പുരുഷന്മാർ സ്ത്രീവശന്മാരാകും സ്ത്രീകൾക്ക് അവരുടെ ബന്ധുക്കളിൽ മാത്രമേ താല്പര്യം ഉണ്ടാകയുള്ളു. പുരുഷന്മാർ സ്ത്രീസുഖം സർവ്വോപരിയായി കണക്കാക്കി മാതാപിതാക്കന്മാരെ ഉപേക്ഷിക്കും.

ഈ ദോഷബാധകളിൽനിന്ന് രക്ഷ എങ്ങിനെ നേടാം? ഭഗവൽ കഥാശ്ര വണം നാമസങ്കീർത്തനം ധ്യാനം പൂജ നമസ്കാരം എന്ന പ്രവൃത്തികളാൽ ഹൃദയത്തിൽ സ്ഫുരിക്കുന്ന ഭഗവാൻ ബഹുജന്മസഞ്ചിതവാസനകളെ തൽ ക്ഷണം നശിപ്പിക്കും ദീപം ഇരുട്ടിനെ എന്നപോലെ. ഈശ്വരസ്മരണ ഒന്നു മാത്രമാണ് ഇതിന്ന് പോംവഴി. വേദാദ്ധ്യായനം, തപസ്സ്, പ്രാണായാമം, പ്രാണി കളിൽമിത്രഭാവം, ഗംഗാസ്നാനം, ഏകാദശ്യാദിവ്രതങ്ങൾ, മന്ത്രജപം, എന്നിവ അന്തഃകരണ ശുദ്ധിചെയ്യുമെങ്കിലും കഥാശ്രവണാദികൾ പരിശുദ്ധമാക്കുന്ന ത്പോലെ അത്രഗുണം ചെയ്യുകയില്ല. അതുകൊണ്ട് രാജാവേ, ശരീരനാശം അടുത്തിരിക്കുന്ന അങ്ങ് ഏല്ലാ ഭാവനകളേയും ഉപേക്ഷിച്ച് പരമശ്രദ്ധയോടെ ഭഗവാനെ ഹൃയത്തിലുറപ്പിച്ച് കൊൾക. അത് അങ്ങയെ പരമഗതിപ്രാപിപ്പിക്കും.

കലിക്ക്പലദോഷങ്ങളുണ്ടെങ്കിലും മഹത്തായ ഒരു പ്രത്യേകഗുണം ഉണ്ട്. അത് കാരണം ഈ യുഗത്തിൽ നാമസങ്കീർത്തനം കൊണ്ട് വിഷവിമുക്തനായി പരമാത്മാവിൽ ഐക്യം പ്രാപിക്കാം.

കൃതേ യദ്ധ്യായതോ വിഷ്ണു
ത്രേതായാം യജതോ മഖൈ
ദ്വാപരേ പരിചര്യായാം
കലൗ തദ്ധരികീർത്തനാൽ

കൃതേ വിഷ്ണു ധ്യായത: ത്രേതായാംമഖൈ (യാഗങ്ങൾ) യജത: ദ്വാപരേ പരിചര്യായാം യൽഫലം ഭവതി കലൗഹരികീർത്തനാൽ തത്ഭവതി.

## 4-ാം അദ്ധ്യായം

ഇനി കല്പയുഗങ്ങളുടെ കാലത്തെ പറ്റിപറയാം- കല്പം 2 വിധം ദൈനം ദിനം, മഹാകല്പം.

ദൈനംദിനം:- കൃതാദി 4 യുഗങ്ങൾ 1000 പ്രാവശ്യം ആവർത്തിച്ചാൽ ബ്രഹ്മാവിന്റെ 1 പകൽ കഴിയും- അതാണ് ദൈനംദിനകല്പം. ആ കാലത്ത്14 മനുക്കൾ ഭരിക്കും അപ്പോൾ 1 മനുവിന്റെ കാലം (മന്വന്തരം) 71 ചതുയുഗമെന്ന് വരുന്നു.

പകൽ കഴിഞ്ഞാൽ രാത്രി. അതും ഇതുപോലെ 1000 ചതുർയുഗമാണ്. അക്കാലം പ്രലയമാണ് അപ്പോൾ ഇക്കാണപ്പെടുന്ന ലോകമെല്ലാം നശിക്കും.

നൈമിത്തികം പ്രാകൃതികം ആത്യന്തികം നിത്യം എന്ന 4 വിധ പ്രലയങ്ങ ളിൽ ഇപ്പോൾ പറഞ്ഞത് നൈമിത്തികമാണ്- രാത്രി നിമിത്തംമുണ്ടായതിനാൽ നൈമിത്തികം. ഈ കാലത്ത് ബ്രഹ്മാവ് ആദിശേഷനിൽ പള്ളികൊളളുന്ന നാരായണനിൽ അടയുന്നു.

ബ്രഹ്മാവിൻെറ ആയുസ്സായ ദ്വിപരാർദ്ധകാലം കഴിഞ്ഞാൽ മഹാകല്പ മായി. അതിൻെറ അവസാനം പ്രാകൃതിപ്രലയം- പ്രലയം എന്നവാക്കിൻെറ അർത്ഥം പരിശുദ്ധമായ ലയം എന്നാണ്.

പ്രകൃതികൾ 7 (മഹത്തത്വം അഹങ്കാരതത്വം പഞ്ചതന്മാത്രകൾ) ഇവയുടെ ലയം. അപ്പോൾ പ്രകൃതിപദാർത്ഥങ്ങളുടെ കാര്യകാരണ രൂപം ആയ ബ്രഹ്മാണ്ഡം ലയിക്കും. എങ്ങിനെ ലയിക്കുക - നശിക്കുക. 100 വർഷം മഴയില്ലാതെ ആവും. ഭക്ഷണം ഇല്ലാതെ ആവുമ്പോൾ ജനങ്ങൾ അന്യോന്യംപിടിച്ചു തിന്നും. ഊക്കുളളവൻ കാര്യക്കാരൻ എന്നനിലവരും. കഠിനസൂര്യരശ്മിയും കൊടുങ്കാറ്റും ആദിശേഷമുഖത്തിൽ നിന്ന് ജ്വലിക്കുന്ന ചൂടുംകൊണ്ട് ബ്രഹ്മാണ്ഡംവെന്ത് ചാണകകട്ടപോലെ ആവും. അങ്ങിനെ 200 വർഷം കഴിയുമ്പോൾ മഴ അത്യുഗ്രമായത് പെയ്യും. അപ്പോൾ ബ്രഹ്മാണ്ഡം വെള്ളത്തിൽ മുങ്ങും.

അപ്പോൾ ജലത്തിൽ കിടക്കുന്ന ഭൂമിയുടെ സൂക്ഷമരൂപത്തെ ജലം ആകർഷിച്ച് ഭൂമി ജലത്തിൽ ലയിക്കും. ഇങ്ങിനെ ഓരോ തന്മാത്രയും തൻെറ കാരണത്തിൽ ലയിക്കയും. ഒടുവിൽ ശബ്ദം താമസാഹങ്കാരത്തിലും ഇന്ദ്രിയങ്ങളും അധിഷ്ഠാനദേവതകളും അവരുടെ ഉത്ഭവസ്ഥാനമായ സാത്വികാദികളിലും ലിയിക്കുന്നു. ഈ അഹങ്കാരങ്ങളെ മഹത്തത്വം വിഴുങ്ങുന്നു. പിന്നീട് മഹത്തത്വം പ്രകൃതിയിലും പ്രകൃതി ശ്രീഹരിയിലും ലയിക്കുന്നു. ഇതാണ് പ്രാകൃതികപ്രളയം.

ആത്യന്തികപ്രളയം. ബ്രഹ്മം സത്യം പ്രപഞ്ചം മിത്ഥ്യ പ്രപഞ്ചത്തിന്ന് ബ്രഹ്മത്തിൻെറ ആശ്രയം വേണം. അതുകൂടാതെ നിലനില്പില്ല. എന്നാൽ ബ്രഹ്മത്തിന്നു പ്രപഞ്ചത്തിൻെറ ആശ്രയം വേണ്ട താനും. ഇങ്ങിനെ ആത്മവിചാരം ചെയ്ത് ജ്ഞാനമാകുന്ന ശസ്ത്രത്താൽ അജ്ഞാനാത്മകമായ അഹങ്കാരത്തെ ഛേദിച്ച് പരിപൂർണ്ണ ഭാവേന എപ്പോൾ സ്ഥിതിചെയ്യുന്നുവോ ഈ ആത്മസാക്ഷാൽകാരാവസ്ഥയെ ആത്യന്തികപ്രളയമെന്ന് പറയുന്നു. ഈ സ്ഥിതിയിലെത്തിയവർക്ക് ജനനമരണ സ്വരൂപസംസാരത്തിന്ന് അവകാശമില്ലാത്തതിനാൽ പുനർജന്മം ഉണ്ടാവില്ല. ഇതാണ് ആത്യന്തികപ്രലയം.

നിത്യപ്രലയം. ബ്രഹ്മാവുമുതൽ സകലജീവജാലങ്ങൾക്കും ഉൽപത്തിയും നാശവും ഉണ്ട് ജനിക്കുന്നു വളരുന്നു നശിക്കുന്നു. ഇത് നിത്യം നാം കണ്ടുവരുന്നതാണ്. ഒരുസാധനം ഉണ്ടായാൽ, അത് ജനിച്ചു. അത് ഇല്ലാതായാൽ മരിച്ചു എന്ന് പറയുന്നു. കാലമാകുന്ന പ്രവാഹം ഈ ദേഹാംശത്തെ നിത്യവും അനുനിമിഷവും അപഹരിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു- ഇങ്ങിനെയുള്ള ഉല്പത്തിനാശങ്ങൾ ഉണ്ടാവുന്നത് നിത്യാനുഭവമാണ് ഈ നാശമാണ് നിത്യമെന്നുപറയുന്നത്.

ഇപ്പോൾ 4 വിധ പ്രലയങ്ങളേപറ്റിയും പറഞ്ഞു. കാലത്തിൻെറ ഗതി ഇപ്രകാരമാണ് ഈ ഭഗവൽ ലീലകളെ ആസ്വദിച്ച് ജീവൻെറ സ്ഥിതിഗതികൾ മനസ്സിലാക്കി പരമാത്മാവിൽ ലയിക്കാൻ വേണ്ട ശ്രദ്ധപതിപ്പിക്കേണം എന്നാലെ ഈ ദുസ്തരസംസാരസമുദ്രം കടക്കുവാൻ സാധിക്കയുള്ള.

ഈ ഭാഗവതസംഹിത ആദ്യം. ഭഗവാൻ ശ്രീനാരായണഋഷി നാരദർക്കും അദ്ദേഹം എൻെറ പിതാവായ വ്യാസർക്കും അദ്ദേഹം എന്നോടുള്ള പ്രീതി കാരണം എനിക്കും ഉപദേശിച്ചു. എന്ന് ശുകമഹർഷിപറഞ്ഞു.

ഇനിമേൽ ഇത് നൈമിശാരണ്യത്തിൽവെച്ച് ഒരു ദീർഘസത്രത്തിൽ സൂതൻ ശൗനകാദികളുടെ അപേക്ഷഅനുസരിച്ച് ലോകത്തിൽ പ്രചരിക്കപ്പെടും.

## 5-ാം അദ്ധ്യായം

ശുകമഹർഷി പരീക്ഷിത്ത്‌രാജാവിനോട് പറയുന്നു. രാജാവേ അങ്ങ് മരിക്കുമെന്ന് വിചാരിച്ച് ഭയപ്പെടേണ്ട. അങ്ങക്ക് മരണമില്ല മരണം ഈ ശരീരത്തിന്നാണ്- ഈ ശരീരത്തെ ഒരുകാലത്ത് ഒരുവസ്ത്രത്തെപോലെ സ്വീകരിച്ചതാണ്. ആ വസ്ത്രം ജീർണ്ണിക്കുമ്പോൾ ത്യജിക്കുകയില്ലേ എന്നത്പോലെ ഈ ശരീരം അങ്ങ് ത്യജിക്കുകയാണ് അത്രയേഉള്ളു.

ദേഹത്തിൽ നിന്ന് ദേഹം ഉണ്ടാകുന്നു ഒരു ദേഹംപോലെ മറ്റൊന്ന് ആ സ്ഥാനത്ത് വരുന്നു ആത്മസ്വരൂപനായ അങ്ങ് ദേഹത്തിൽ നിന്ന് വേറിട്ടവനാണ്. ആത്മാവായ അങ്ങക്ക് മരണമില്ല അപ്പോൾ ജനനവുമില്ല. ആത്മാവ് മനസ്സിൻെറ ചേഷ്ടകളിൽ ഭ്രമിച്ച് അതിൽ ബന്ധപ്പെടുന്നു മായാശക്തിയാൽ. അപ്പോൾ മനസ്സിൻെറ പ്രവർത്തനങ്ങളെല്ലാം തൻേറതാണെന്ന് അഭിമാനപ്പെടുന്നു. മനസ്സോടുചേർന്ന ശരീരത്തിന്ന് ഹാനിതട്ടുമ്പോൾ തനിക്കാണ് പറ്റിയത് എന്ന് ആത്മാവ് തെറ്റിദ്ധരിക്കുന്നു. ഇതാണ് ഈ ഭ്രമത്തിന്ന് കാരണം- ഞാൻ ശരീരമല്ല ആത്മാവാണ് എന്ന ബോധം ഉണ്ടാവുന്നതോടെ ആത്മാവിന്നും ആ ബോധം ഉണ്ടാവണം. അങ്ങാകുന്ന ആത്മാവും പരമാത്മാവായ ശ്രീനാരായണനും ഒന്നാണെന്ന് തോന്നിതുടങ്ങിയാൽ അങ്ങയെ ശിക്ഷിക്കാൻ ആർക്കും സാധിക്കയില്ല. അപ്പോൾ തക്ഷകനാലുള്ള മൃത്യുഭയം ഉണ്ടാവില്ല. അതുകൊണ്ട് ഞാൻ സർവ്വാധിഷ്ഠനമായ ബ്രഹ്മമാണ് "അഹം ബ്രഹ്മാസ്മി' എന്നുറപ്പിച്ചു വിചാരിച്ചിരിക്കുക.

## 6-ാം അദ്ധ്യായം

പരീക്ഷിത്ത് മഹാരാജാവ് ശുകമഹർഷിയുടെ പാദങ്ങളിൽ വീണു നമസ്കരിച്ചു. അങ്ങയുടെ അനുഗ്രഹത്താൽ ഞാൻ കൃതാർത്ഥനായി. അങ്ങ് ജൻമവികാരങ്ങളില്ലാത്ത ഹരിസ്വരൂപത്തെ എനിക്കുപദേശിച്ചു. ഭഗവൻ, ഇപ്പോൾ ഞാൻ തക്ഷകനെ ഭയപ്പെടുന്നില്ല. മൃത്യുഭയം തീരെ ഇല്ല. കാരണം ഭയരഹിതവും ആനന്ദസ്വരൂപവുമായ ബ്രഹ്മത്തെ എനിക്ക് കാണിച്ചുതന്നു. ഞാനതായിട്ടുഭവിക്കയും ചെയ്തു. ഞാൻ ശരീരമല്ല എന്ന ബോധം എനിക്ക് വന്നു. ബ്രഹ്മം തന്നെ എന്ന ബോധം ദൃഢമായി അനുഭവപ്പെട്ടു. അതിനാൽ ഞാൻ കൃതാർത്ഥനായി.

എൻെറ മനസ്സ് കാമാദി സർവവാസനകളേയും വിട്ടിരിക്കുന്നു. ഇനിമേൽ കേൾപാനോ പറവാനോ കാണാനോ യാതൊന്നും ഇല്ല. ചിദാനന്ദനായ ശ്രീഹരിയിൽ മനസ്സിനെ ഉറപ്പിച്ച് പ്രാണനെ വിടാനാഗ്രഹിക്കുന്നു. അതിന്ന് അനുജ്ഞ നല്കേണം.

രാജാവ് ശ്രീ ശുകബ്രഹ്മത്തെ പൂജിച്ചു നമസ്കരിച്ചു. ശുകൻ രാജാവിനെ അനുഗ്രഹിച്ച് അവിടെ ഉണ്ടായിരുന്ന സന്യാസിവര്യൻമാരോടുകൂടെ സ്ഥലം വിട്ടു. മഹർഷിപോയശേഷം രാജാവ് മനസ്സിനെ ഭഗവാനിലുറപ്പിച്ച് പ്രാണവായുക്കളെ ബന്ധിച്ച് ഗംഗാതീരത്തിൽ കിഴക്ക് തലപ്പോടുകൂടി ദർഭവിരിച്ച്

വടക്കുമുഖമായിരുന്നു. ധ്യാനത്തിലിരുന്ന് നിർവ്വികല്പസമാധി സ്വീകരിച്ചു ബ്രഹ്മസ്വരൂപമായി.

അല്പസമയം കഴിയുമ്പോഴേക്ക് മരിച്ചവനെ മരിപ്പിക്കാൻ എന്നപോലെ പിഷ്ടപോഷണന്യായേന- തക്ഷകൻ വന്നു.

വഴിമദ്ധ്യേ തക്ഷകൻ കശ്യപനെ കണ്ടു കശ്യപൻ പറഞ്ഞു. "ഞാൻ പരീക്ഷിത്തിനെ വിഷയബാധയിൽ നിന്ന് നീക്കാൻ പോകയാണ് തക്ഷകൻ അദ്ദേഹത്തെ വെല്ലുവിളിച്ചു. ഒരു പരീക്ഷണാർത്ഥം തക്ഷകൻ പറഞ്ഞു. ഞാനീ വൃക്ഷത്തെ വിഷമേല്പിച്ചുണക്കും. അങ്ങക്ക് ശക്തിയുണ്ടെങ്കിൽ അതിനെ പുനർജ്ജീവിപ്പിക്കുക. ആ പരീക്ഷയിൽ കശ്യപൻ ജയിച്ചു. തക്ഷകന്ന് ഭയമായി. തൻെറ ശക്തികൊണ്ട് പരീക്ഷിത്ത് മരിക്കേണം. അല്ലെങ്കിൽ അത് തനിക്ക് ദുഷ്പേരാണ്. കശ്യപനെ എന്തുകൊടുത്തും കൈവശമാക്കേണം എന്ന് ചിന്തിച്ചു വേണ്ടുവോളം കശ്യപബ്രാഹ്മണന്ന് ധനംകൊടുത്തു അദ്ദേഹത്തെ അകറ്റി. തക്ഷകൻ ബ്രാഹ്മണരൂപമെടുത്ത് രാജാവിൻെറ സമീപംചെന്ന് തക്ഷകനായിമാറി രാജാവിനെ ദംശിച്ചു.

തക്ഷകാഗ്നിയാൽ ശരീരം ഭസ്മമായി. ദേവന്മാരും മനുഷ്യന്മാരും കഷ്ടം! കഷ്ടം! എന്ന് പറഞ്ഞ് വിലപിച്ചു. എങ്കിലും രാജാവ് പരമാത്മാവിൽ ലയിച്ചത്കണ്ട് ദേവഗണം പുഷ്പവൃഷ്ടി ചെയ്തു. ഗന്ധർവന്മാർ പാട്ടുപാടി.

പരീക്ഷിത്തിൻെറ പുത്രൻ ജനമേജയരാജാവ് സർപ്പം തൻെറ പിതാവിനെ ദംശിച്ചുവെന്നറിഞ്ഞ് കോപത്താൽ പ്രതികാര ബുദ്ധിയാൽ ബ്രാഹ്മണരെ കൊണ്ട് സർപ്പയാഗം ചെയ്യിച്ചു. മന്ത്രശക്തിയാൽ സർപ്പങ്ങൾ അഗ്നിയിൽ ഹോമിക്കപ്പെട്ടു.

നിരപരാധികളായ സർപ്പങ്ങൾ അനേകം നശിച്ചു. തക്ഷകൻ ഭയന്ന് ഇന്ദ്രനെ അഭയം പ്രാപിച്ചു. ഇത്രയും സർപ്പങ്ങൾ അഗ്നിയിൽ വീണിട്ടും തക്ഷകനെ കാണാത്തത്കൊണ്ട് രാജാവ് കാരണം അന്വേഷിച്ചു കാരണം മനസ്സിലായപ്പോൾ ഇന്ദ്രനേയും ചേർത്തി ഹോമിച്ചു. ഇന്ദ്രൻ അഗനിയിൽ വീഴുമെന്ന് കണ്ടപ്പോൾ അംഗീരസപുത്രനായ വ്യാഴാചാര്യർ ജനമേജയനോട് പറഞ്ഞു.

രാജാവേ, തക്ഷകനെ വധിപ്പാൻ സാധിക്കയില്ല. ഇവൻ അമൃതം പാനം ചെയ്തിട്ടുണ്ട്.-

പിന്നെ മരണം കർമ്മഫലാനുസരണമാണ്. സർപ്പം, അഗ്നി, വെള്ളം, ഇടി, വിശപ്പ്, ദാഹം ഇവയാൽ മരിക്കുന്നത് പ്രാരബ്ധകർമ്മം കൊണ്ടാണ്. അവരല്ലാ അതിന്നുത്തരവാദി. അതുകൊണ്ട് പരദ്രോഹപരമായ യാഗത്തെ നിർത്തുക. അനേകം നിരപരാധികളായ സർപ്പങ്ങൾ കൊല്ലപ്പെട്ടുകഴിഞ്ഞു. അതും അവരുടെ പ്രാരബ്ധകർമ്മഫലമാണ്.

ഈ വാക്ക് ബഹുമാനിച്ച് യാഗം നിർത്തി. അറിവുള്ളവരായ പരീക്ഷിത്തും ജനമേജയനും ഈ തെറ്റുകൾ ചെയ്വാൻ കാരണം മായയുടെ പ്രേരണാശക്തി തന്നെയാണ്. മറ്റൊന്നുമല്ല .

എന്നാൽ ഈ മായയെ എങ്ങിനെ ജയിക്കാമെന്നാണെങ്കിൽ അതിന്നുപായം പറയാം.

വിഷ്ണുസ്വരൂപത്തെ വിചാരത്താലറിഞ്ഞ് ഭജിക്കുന്നത്കൊണ്ടു മാത്രമേ രക്ഷയുളളു. ഭഗവാനിൽ വിശ്വാസം കുറഞ്ഞവരെ മായ ബാധിക്കുന്നു. ഞാനെ

ന്നഭാവമില്ലാത്തവരിൽ മായ ബാധിക്കയില്ല. ആനന്ദസ്വരൂപനായ ഭഗവാനിൽ മാത്രം മനസ്സ്വെച്ച് തത്വമസ്യാദിവാക്യങ്ങളെ ഗുരുമുഖത്തിൽ നിന്ന് ശ്രവിച്ച് മനനനിധിദ്ധ്യാസനാദികൾ ചെയ്യുന്ന ഏതൊരുവനേയും മായ ബാധിക്കയില്ല. ഞാനെന്നഭിമാനത്തെ ത്യജിച്ച്, അവിവേകികൾ ചെയ്യുന്ന നിന്ദാവഹേളനങ്ങൾ സഹിക്കേണം. ആരേയും അവമാനിക്കരുത്. ആരോടും വിരോധവും ഉണ്ടാവരുത്.

ശൗനകമഹഷി മറ്റൊരുചോദ്യം ചോദിച്ചു. അങ്ങ് വ്യാസരിൽ നിന്ന് പാഠം പഠിച്ചുവെന്ന് പറഞ്ഞുവല്ലോ. വേദവിഭാവങ്ങൾ ഏതെല്ലാമാണ്?

സൂതൻ പറയാം കേൾക്കുക. വേദവിഭാഗങ്ങളെ പറയുന്നതിന്മുമ്പ് വേദാവിഭാവത്തെ പറയാം.

ബ്രഹ്മാവിൻെറ ഹൃദയാകാശത്തിൽനിന്ന് ഒരു നാദമുണ്ടായി നമ്മുടെ കാതുകൾ അടച്ചാൽ ഉള്ളിൽ കേൾക്കുന്ന ശബ്ദംപോലെ ആണ് ബ്രഹ്മാവിനും അനുഭവമായത്. ഈ നാദത്തിൽ നിന്ന് അ, ഉ, മ, എന്ന 3 അക്ഷരങ്ങളോടുകൂടിയ ഓം കാരം ഉണ്ടായി.

ബ്രഹ്മത്തെ സാക്ഷാത്തായിട്ടു ബോധിപ്പിക്കുന്നത് ഈ ഓം കാരം (പ്രണവം) ആണ്. ആ പ്രണവം സർവ്വമന്ത്രങ്ങളുടേയും ഉല്പത്തി സ്ഥാനമാണ്.

ഓങ്കാരത്തിൽ നിന്ന് സർവപ്രപഞ്ചവും ഉണ്ടായി . ഓങ്കാരത്തിലെ 3 വർണ്ണങ്ങൾ (അ, ഉ, മ) സത്വരജ. തമസ് എന്ന 3 ഗുണങ്ങളുടേയും ഋക്ക്യജ്ജുസ്സ് സാമം എന്ന 3 വേദങ്ങളുടേയും ഭൂർ, ഭൂവ: സ്വർഗ്ഗ എന്ന 3 ലോകങ്ങളുടേയും ജാഗ്രത്ത് സ്വപ്നം സുഷുപ്തി എന്ന 3 അവസ്ഥകളുടേയും ആശ്രയങ്ങളാണ്. ഓങ്കാരത്തിൽനിന്ന് അക്ഷരങ്ങളെ സൃഷ്ടിച്ചു. ഈ അക്ഷരസമുദായത്താൽ ചാതുർഹോത്രമെന്ന് പറയപ്പെടുന്നതിനെ ഉപദേശിപ്പാനുള്ള ആഗ്രഹത്തോടെ ബ്രഹ്മദേവൻ വ്യാഹൃതികളോടും പ്രണവത്തോടും കൂടിയ വേദങ്ങളെ സൃഷ്ടിച്ചു.

ആവേദങ്ങളെ ബ്രഹ്മർഷികളായ മരീച്യാദികളായ പുത്രന്മാരെ പഠിപ്പിച്ചു. അവരും അവരുടെ പുത്രന്മാരെ പഠിപ്പിച്ചു. ഈ വേദങ്ങൾ പരമ്പരയാ കിട്ടിക്കൊണ്ടുവന്നത് ദ്വാപരയുഗാവസാനത്തിൽ വിഭജിക്കപ്പെട്ടു. ഈ കാലത്താണ് പരാശരമുനിക്ക് സത്യവതിയിൽ ഭഗവദംശമായ വ്യാസമുനി ജനിച്ചത്. അദ്ദേഹം വേദത്തെ 4-ായി വിഭജിച്ചശേഷം 4 ശിഷ്യന്മാരെ ഓരോ വിഭാഗം പഠിപ്പിച്ചു. പൈലൻ, വൈശമ്പായനൻ, ജൈമിനി, സുമന്തു എന്ന 4 പേർക്ക് ഋക്ക് യജ്ജുസ്സ് സാമ അഥർവ്വ എന്ന 4 സംഹിതകൾ പഠിപ്പിച്ചു. ഇത പിന്നീട് പരമ്പരയായി അവരുടെ മക്കൾ കൈകാര്യം ചെയ്തു അനേകം ഉപസംഹിതകളാക്കി.

യജൂർവേദത്തിൽ തൈത്തരീയശാഖയുണ്ടായതിനെപറ്റി പ്രത്യേകം പറയുന്നു ചരകാദികളായ അധർയ്യുക്കൾ എന്ന ശിഷ്യന്മാർ വൈശമ്പായനൻെറ ശിഷ്യന്മാരായി. അവരുടെ ഗുരുനാഥന്ന് ബാധിച്ച ബ്രഹ്മഹത്യപാപം ക്ഷയിപ്പിക്കാനായി അവർ വ്രതം ആചരിച്ചു. അതുകൊണ്ട് ചരകാദ്ധ്വരികൾ എന്ന പേർ അവർക്കുണ്ടായി. യാജ്ഞവൽക്യൻ എന്ന ശിഷ്യൻ അദ്ദേഹത്തോട് പറഞ്ഞു. അല്പം ഫലം തരുന്ന ഈ വ്രതം കൊണ്ടെന്തുഫലം? ഞാനതിലും കഠിനവ്രതം അനുഷ്ഠിക്കാം. ഈ വാക്ക് ഗുരുനിന്ദയായി കരുതി. അദ്ദേഹം പറഞ്ഞു. "ഞാൻ ഉപദേശിച്ച പാഠം ഇവിടെ ഉപേക്ഷിച്ചിട്ട് ഇവിടെ

നിന്ന് പൊയ്ക്കൊൾക" യാജ്ഞവല്ക്യൻ ഗുരുവിൽ നിന്നു പഠിച്ച യജ്ജുഗണങ്ങളെ അവിടെ ഛർദ്ദിച്ചശേഷം പോയി. അവിടെ ഉണ്ടായിരുന്ന മറ്റു മുനിശിഷ്യർ ഇതുകണ്ട് യാജ്ഞവല്ക്യന്റെ യജ്ജുഗണങ്ങളിൽ ആഗ്രഹമുണ്ടായിരുന്നതിനാൽ ഛർദ്ദിതിന്നുന്നത് ഉചിതമല്ലാതിരുന്നതിനാൽ തിത്തിരിപക്ഷികളായി ശരീരമെടുത്തു അതിനെ കൊത്തിതിന്നു. ഇപ്രകാരം അതിമനോഹരമായ യജ്ഞശാഖകളുണ്ടായി.

യാജ്ഞവല്ക്യന്ന് ഗുരുവിന്നറിവില്ലാത്ത ഛന്ദസ്സുളെ അഭ്യസിക്കേണമെന്ന് മോഹം തോന്നി വേദസമഷ്ടി സ്വരൂപനായ സൂര്യഭഗവാനെ സ്തോത്രം ചെയ്തു.

ഗായത്രീമന്ത്രത്തിലടങ്ങിയ സാരത്തെ ഉൾക്കൊളളിച്ചാണ് സ്തുതി.

ഹേ ഭഗവൻ, നിന്തിരുവടി ഒരുവൻ തന്നേയാണ് സർവ്വേശ്വരൻ. അൺഡജാദികളായ സകലചരാചരങ്ങളേയും ബ്രഹ്മാവുൾപ്പെടെ, അന്തർഭാഗത്തിൽ വസിപ്പിക്കുന്ന നിന്തിരുവടി ശരീരേന്ദ്രിയമനസ്സുകളെ അതാതു വിഷയങ്ങളിൽ പ്രവൃത്തിപ്പിക്കുന്നു. ബാഹ്യമായി കാലസ്വരൂപനായി ജലത്തെ ആകർഷിച്ച് വർഷിക്കയും സസ്യാദികളെ അഭിവൃദ്ധിപ്പെടുത്തി. ഭക്ഷണം ലോകർക്ക് നൽകി രക്ഷിക്കയും ചെയ്യുന്നു. (തൽ സവിതുർവരേണ്യം). നിന്തിരുവടിയുടെ യാതൊരുമണ്ഡലം നേത്രഗോചരമായി പ്രകാശിക്കുന്നുവോ ആ മണ്ഡലത്തെ സ്തോത്രാദികൾ കൊണ്ട് സേവിക്കുന്നു. (ഭർഗ്ഗോ ദേവസ്യ ധീമഹി). കർമ്മഗതിയനുസരിച്ച് ലഭിച്ച ശരീരങ്ങളിൽ മനസ്സ് ഇന്ദ്രിയങ്ങൾ പ്രാണങ്ങൾ എന്നിവയെ ആത്മാവായ നിന്തിരുവടി അതാത് വിഷയത്തിൽ പ്രവൃത്തിപ്പിക്കുന്നു. (ധിയോ യോനഃപ്രചോദയാത്) ഹേ ഭഗവൻ, അങ്ങയുടെ സഞ്ചാരസമയത്ത് ദിക്പാലന്മാർ കൂപ്പുകൈകളോടെ പൂജാദ്രവ്യങ്ങളെ അങ്ങക്ക് സമർപ്പിക്കുന്നു. അത് കാരണം അങ്ങ് സർവേശ്വരൻ തന്നെ എന്ന് തെളിയുന്നു. ഞാൻ അങ്ങയിൽ നിന്ന് പുതിയ മന്ത്രങ്ങൾ പഠിക്കാനാഗ്രഹിക്കുന്നു.

സൂര്യഭഗവാൻ പ്രത്യക്ഷനായി മറ്റാർക്കും അറിയാത്ത യജുസ്സുകളെ ഉപദേശിച്ചു. അതിൽ നിന്ന് 15 ശാഖകളുണ്ടായി അവക്ക് വാജസനികൾ എന്ന് പേർ.-

സാമവേദത്തിന്നും ഇതുപോലെ ഗുരുശിഷ്യപരമ്പരയാ അനേകം ശാഖകളുണ്ടായി.

## 7-ാം അദ്ധ്യായം

ഇനി അഥർവവേദ വിഭാഗവികസനത്തെപറ്റിയാണ് പറയുന്നത് ഈ വിഭാഗം സുമന്തുവിൽനിന്ന് പരമ്പരയായി പുത്രാദികളിൽ പടർന്നുപിടിച്ചു . അംഗീരസ് ഈ വിഭാഗം വികസ്പ്പിച്ച മഹഷികളിൽ ഒരാളാണ്.

പുരാണങ്ങൾ എന്നത് എന്ത്? വേദസാരങ്ങളെ കുറേ കൂടെ വിസ്തരിച്ച് ലളിതമായും ആകർഷകമായും ആസ്വാദ്യകരമാകത്തക്കവണ്ണം നിർമ്മിച്ചിട്ടുളളത്. പുരാണ കർത്താവ് മുഖ്യമായി വ്യാസഭഗവാനാണ് അദ്ദേഹം 6 സംഹിതകളെ ഉണ്ടാക്കി രോമഹർഷണമഹർഷിക്ക ( സൂതന്റെ പിതാവ്) നല്കി. രോമഹർഷണൻ ഈ സംഹിതകളെ ഓരോരുത്തരെ പഠിപ്പിച്ചു. ത്രയാരുണി, കശ്യപൻ, സാവർണ്ണി, അകൃതവ്രണൻ, വൈശമ്പായനൻ, ഹാരീതൻ ഇവർ 6

പേരാണ് അവർ. സൂതൻ ഈ 6 പേരുടേയും ശിഷ്യനാണ്. അതുകൊണ്ട് സൂതൻ എല്ലാം പഠിച്ചു.

പുരാണ ലക്ഷണം എന്ത്-

പുരാണം വേദശാസത്രത്തെ അടിസ്ഥാനപ്പെടുത്തി ഉണ്ടാക്കീട്ടുള്ളതാണ് വേദത്തിന്നും പുരാണത്തിന്നും വല്ലവ്യത്യാസവും കണ്ടാൽ വേദംതന്നെയാണ് സ്വീകരിക്കേണ്ടത്.

ലക്ഷണങ്ങൾ 10 ആണ്. സർഗ്ഗം, വിസർഗ്ഗം, വൃത്തി,(സ്ഥാനം) രക്ഷണം(പോഷണം) മന്വന്തരം, വംശം, വംശീയചരിതം, (ഈശാനു കഥ) പ്രലയം, സൃഷ്ടിക്ക്കാരണമായജീവരാശികളുടെ കർമ്മവാസനാഭേദം, ആത്യന്തികമുക്തി ഇങ്ങിനെ 10.

സർഗ്ഗത്തിൽ സത്വാദിഗുണങ്ങളുടെ സമ്മേളനം നിമിത്തം തത്വങ്ങൾ ഭൂതങ്ങൾ അഹങ്കാരം അധിഷ്ഠാനദേവതകൾ എന്നവയുടെ ഉത്ഭവത്തെപറ്റിയും മറ്റും പറയുന്നു.

വിസർഗ്ഗത്തിൽ പൂർവ കർമ്മവാസനാ പ്രധാനമായതും കാര്യരൂപേണ മാറിയിരിക്കുന്നതുമായ ചരാചര വർഗ്ഗ ഉത്ഭവം വിസ്തരിക്കുന്നു. വിത്തിൽ നിന്ന് വൃക്ഷം. വൃക്ഷത്തിൽ നിന്ന് വിത്ത് എന്ന ക്രമത്തെ വിസ്തരിക്കുന്നു.

വൃത്തി- സഞ്ചരിക്കുന്ന ഭൂതങ്ങൾക്ക് സഞ്ചരിക്കാത്തവർ ആഹാരം. മനുഷ്യർക്ക് ചരങ്ങളും അചരങ്ങളും ആഹാരം-ജീവോ ജീവസ്യ ജീവനം- ജീവികൾക്ക് ആഹാരം ജീവികൾ തന്നെ.

രക്ഷണം-തിര്യക്കുകൾ മനുഷ്യർ ഋഷികൾ, ദേവന്മാർ ഇവരിൽ യുഗന്തോറും അവതരിക്കുന്നത് വിശ്വരക്ഷയെ ഉദ്ദേശിച്ചിട്ടാണ്. അപ്പോൾ വേദമാർഗ്ഗത്തെ തടസ്ഥപ്പെടുത്തുന്ന ലോക ശത്രുക്കൾ ഹനിക്കപ്പെടുന്നു. അങ്ങിനെ സജ്ജനങ്ങൾക്ക് സൗഖ്യവും ക്ഷേമവും നൽകുന്നു.

മന്വന്തരം- മനു, ദേവന്മാർ മനുപുത്രന്മാർ, ദേവേന്ദ്രൻ, ഋഷികൾ ശ്രീഹരിഅവതാരം ഈ ആറും ചേർന്ന്വരുന്ന കാലം മന്വന്തരം.

വംശം. ബ്രഹ്മാവിൽനിന്നുത്ഭവിച്ച രാജാക്കന്മാരുടെ ഭൂതവർത്തമാന ഭാവികാലങ്ങളിൽ നിലനിന്ന് വരുന്ന വംശം ഏതോ അതിനെ വംശമെന്ന് പറയുന്നു.

വംശാനുചരിതം:- വംശത്തിൽ നിന്ന് രാജ്യപരിപാലനാദികാര്യങ്ങളുടെ ചരിത്രത്തെ പറയുന്നതാണ് ഇവിടെ വംശാനുചരിതം എന്ന് പറയുന്നത്.

പ്രലയം:-(സംസ്ഥാ). കാലം കർമ്മം ഗുണം എന്നിവയെ അനുസരിച്ച് നൈമിത്തികം പ്രാകൃതികം നിത്യം ആത്യന്തികം എന്ന 4 വിധ പ്രലയങ്ങൾ. നാശനഷ്ടങ്ങൾ. ഇതിന്ന് സംസ്ഥാ എന്നും പറയപ്പെടുന്നു.

കർമ്മവാസനാഭേദം:- ഈ സർഗ്ഗാദികളുണ്ടാവാൻ കാരണം അവിദ്യാസംബന്ധ കർമ്മ കർത്താവായ ജീവനാണ് ഈ ജീവനെ അനുശയവാനെന്നും അവ്യാകൃതമെന്നും പറയുന്നു. സൃഷ്ടിക്ക് കാരണം കർമ്മവാസനാ സഹിതനായ ജീവാത്മാവാണ്.

ആശ്രയം:- ജാഗ്രത്തിൽ വിശ്വനെന്നും സ്വപ്നത്തിൽ തൈജസനെന്നും സുഷുപ്തിയിൽ പ്രാജ്ഞനെന്നും വിളിക്കപ്പെടുന്ന ജീവൻ അവിദ്യാനിമിത്തം ഈ 3 അവസ്ഥകളിൽ വ്യാപരിക്കുന്നു. ഈ അവസ്ഥകൾ മായാമയങ്ങളാണ്.

ഒരവസ്ഥയിൽ നിന്ന് മറ്റൊന്നിലേക്ക് പ്രവേശിക്കുമ്പോൾ ഒന്നിനോട് ചേർച്ചയും മറ്റൊന്നിനോട് വേർപാടും ഉണ്ടാവുന്നു. ഇതാണ് അന്വയം വ്യതിരേകം ഈ അന്വയാദികൾക്ക് സാക്ഷിയായ ചൈതന്യം ഏതോ അത് പരമാത്മാ. സർഗ്ഗാദികൾക്ക് ആശ്രയം.

പുരാണങ്ങളെ കൊണ്ട് എന്താണ് പ്രയോജനം?

സർഗ്ഗാദികൾ മായാമയങ്ങളാകയാൽ അതിൽ സാരാംശമില്ലെന്ന് പുരാണ ശ്രവണാദികൾ കൊണ്ട് ജനിക്കുന്ന ജ്ഞാനം നിമിത്തം, മനസ്സിന്ന് ശാന്തിയും വിഷയവിരക്തിയുമുണ്ടാകുന്നു. അങ്ങിനെ ഭക്തിയോഗം വളരുന്നു. ഭക്തിയുറക്കുമ്പോൾ അവസ്ഥാത്രയങ്ങളേയും അതിക്രമിച്ച് ചിന്മാത്രമായിരിപ്പാനുള്ള ശക്തി ചിത്തത്തിന്ന് ലഭിക്കും. ചലനം വിട്ട് ചിൻമാത്രമായി വിളങ്ങുകയാണ് സമാധി. ആ സ്ഥിതിയിൽ ആനന്ദസ്വരൂപനായി പ്രകാശിക്കുന്നു. ഇതുതന്നെ ജീവന്മുക്താവസ്ഥ ഇതാണ് പുരാണ ശ്രവണഫലം.

പുരാണങ്ങൾ 18 ആണ്. ബ്രഹ്മം, പാത്മം, വൈഷ്ണവം, ശൈവം, ലൈംഗം, ഗാരുഡം, നാരദീയം, ഭാഗവതം, ആഗ്നേയം, സ്കാന്ദം, ഭവിഷ്യം, ബ്രഹ്മവൈവർത്തം, മാർക്കണ്ഡേയം, വാമനം, വരാഹം, മാത്സ്യം, കൗർമ്മം, ബ്രഹ്മാണ്ഡം ഇവയാണ്.

## 8-ാം അദ്ധ്യായം

ശൗനകമഹർഷി സുതനോട് ചോദിച്ചു. അങ്ങ് ജനനമരണ ബാധയേറ്റു തപിക്കുന്ന ജനങ്ങൾക്ക് ശരിയായ മാർഗ്ഗം കാട്ടിക്കൊടുക്കുന്നു. അതുകൊണ്ട് ഞങ്ങൾക്ക് കേൾപ്പാനാഗ്രഹമുള്ള ഒരു ചോദ്യത്തിന്നു ഉത്തരം പറഞ്ഞുതരേണം. മൃകണ്ഡുപുത്രനായ മാർക്കണ്ഡേയനെ ചിരഞ്ജീവി എന്നറിയപ്പെടുന്നു. ലോകം നിശ്ശേഷം നശിക്കന്ന കല്പാന്ത്ത്തിലും അദ്ദേഹത്തിന്ന് നാശമുണ്ടായിട്ടില്ലത്രെ. സകലവും നശിച്ചകാലത്തും ഇദ്ദേഹം മാത്രം എങ്ങിനെ അവശേഷിച്ചു. അദ്ദേഹം ഞങ്ങളുടെ കുലത്തിൽ (ഭൃഗു) ജനിച്ചവനാണെന്നു പറയുന്നു. ഈ കല്പത്തിൽ യാതൊരു പ്രലയവും ഉണ്ടായിട്ടുമില്ല. ലോകം മുഴുവൻ സമുദ്രജലത്തിൽ ആണ്ടപ്പോൾ ഇദ്ദേഹം ആലിന്നിലയിൽ ശയിക്കുന്ന ഭഗവാനെ ബാലസ്വരൂപത്തിൽ കണ്ടിരുന്നുപോൽ. ആ കഥ വിശദമായി പറഞ്ഞുതരേണം.

സൂതൻ പറഞ്ഞു. മാർക്കണ്ഡേയന്ന് ചെറുപ്പത്തിൽതന്നെ പിതാവിൽനിന്ന് എല്ലാ സംസ്കാരങ്ങളും ലഭിച്ചിരുന്നുവത്രെ. തപസ്സും അദ്ധ്യയനവും തെറ്റാതെനടത്തി നൈഷ്ഠിക ബ്രഹ്മചാരിയായ ഇദ്ദേഹം തപസ്സ് വേദാദ്ധ്യയനം ഇന്ദ്രിയനിഗ്രഹം എന്നിവയാൽ രാഗദ്വേഷാദി ദോഷങ്ങളെ നശിപ്പിച്ച് പരിശുദ്ധനായി ശ്രീനാരായണധ്യാനത്തിൽ മുഴുകി. ഇങ്ങിനെ 6 മന്വന്തര കാലം അദ്ദേഹം ജീവിച്ചു. 7 -ാമത്തെ മന്വന്തരത്തിൽ ഇന്ദ്രന്ന് ഭീതി വളർന്നു. തൻെറ സ്ഥാനം തട്ടി എടുക്കാൻ വേണ്ടിയാണ് ഈ തപസ്സ് എന്ന് വിചാരിച്ചു. അദ്ദേഹത്തിൻെറ തപസ്സിനെ വിഘ്നപ്പെടുത്താൻ ആലോചിച്ചു. ഗന്ധർവ്വന്മാർ, അപ്സരസുകൾ, മന്മഥൻ, വസന്തൃതു, മലയമാരുതൻ, ലോഭം, മദം, ഇവരെ വേണ്ടത്ചെയ്‌വാൻ നിയോഗിച്ചു. ഇവർ ചിത്ര എന്നു പേരുള്ള മുനിയുടെ ആശ്രമം പ്രവേശിച്ചു. ആശ്രമസ്ഥാനം പുഷ്പാദികളാലും മറ്റു പ്രകൃതിരമണീ

യതകൊണ്ടും അതിമനോഹരമായിരുന്നു.

വസന്ത ഋതു, മന്ദമാരുതൻ, ഗന്ധർവസംഗീതം, മന്മഥബാണങ്ങൾ, അപ്സരസ്ത്രീനൃത്തം, മലയമാരുതൻ അവളുടെ വസ്ത്രത്തെ ഇടക്കിടക്ക് ഇളക്കി അർദ്ധനഗ്നത പ്രദർശിപ്പിക്കൽ, ഇപ്രകാരം പലചേഷ്ടകളും അവിടെ അവരവർ ഒറ്റക്കും കൂട്ടായിട്ടും പ്രവൃത്തിച്ചു.

മുനി കാലത്ത് അഗ്നിഹോത്രം കഴിഞ്ഞ് തേജോമയനായിരിക്കുന്ന സമയത്താണ് ഈ ലീല. മുനിയുടെ തപശ്ശക്തികൊണ്ട് ഇവരെല്ലാം ദഹിപ്പിക്കപ്പെടുമെന്നായി. ഇവർ മുനിയെ നേരിടാൻ വയ്യാതെ ഇന്ദ്രന്റെ അടുക്കലേക്ക് ഓടിപ്പോയി. മുനിക്ക് യാതൊരു മാറ്റവും സംഭവിച്ചില്ല. വളരെ ശാന്തത കൈവരിച്ച് നിശ്ശബ്ദനായിരുന്നു.

ഇന്ദ്രൻ ഇതെല്ലാമറിഞ്ഞ് അത്ഭുതപ്പെട്ടു. ശ്രീഹരി ഒട്ടും താമസിച്ചില്ല. തന്റെ ഭക്തനെ അനുഗ്രഹിപ്പാൻ പാഞ്ഞെത്തി.

ശ്രീഹരി രണ്ടുരൂപമെടുത്താണ് വന്നത് നരനും നാരായണനും. നരൻ ശുഭ്രവർണ്ണം നാരായണൻ കൃഷ്ണവർണ്ണം. 2 പേർക്കും 4 കരങ്ങൾ. നരൻ കൃഷ്ണമൃഗചർമ്മവും നാരായണൻ മരവിരിയും ധരിച്ചിരുന്നു. കൈകളിൽ പവിത്രം, പൂണൂൽ 3 ഇഴയുള്ളത്, ജലപാത്രം, മുളവടി, താമരക്കുരു, ജപമാല, ഈച്ച മുതലായ പ്രാണികളെതടുക്കാനുള്ള പുതപ്പ്, വേദത്തെ പ്രതിനിധീകരിക്കുന്ന ദർഭമുഷ്ടി ഇവയൊക്കെയാണ് കയ്‌വശം.- ഇവരെ മുനി നമസ്കരിച്ചു സല്കരിച്ച് ആസനം സമർപ്പിച്ചു. കാൽകഴുകി ചന്ദനം പൂശി . പൂജ സമർപ്പിച്ചു അവരെ സ്തോത്രാദികൾ കൊണ്ട് സ്തുതിച്ചു.

ഹേ സർവേശ്വര, നാശമുണ്ടെന്ന് ഭയം ഉള്ള ജനലക്ഷത്തിന്ന് നിന്തിരുവടിയുടെ പാദപത്മം മാത്രമേ രക്ഷാസ്ഥാനമുള്ളു. സമസ്തലോകകർത്താവായ ബ്രഹ്മാവിന്നും നാശമുണ്ട് . അപ്പോൾ അദ്ദേഹത്തിന്റെ സൃഷ്ടികളായ ഈ പ്രപഞ്ചജീവജാലങ്ങൾക്ക് നാശമില്ലാതിരിക്കുമോ. അതുകൊണ്ട് സർവ്വാത്മനാ ഭജിക്കുന്നവരെ രക്ഷിക്കുന്ന അങ്ങയെ ഞാൻ ഭജിക്കുന്നു. ബ്രഹ്മാവ്, രുദ്രൻ എന്ന മൂർത്തികൾ അങ്ങയുടെ സ്വരൂപങ്ങൾ തന്നെ എങ്കിലും അവരെ ഉപാസിച്ചാൽ പൂർണ്ണശാന്തി കിട്ടി എന്ന് വരില്ല കാരണം അവർ രജസ്തമപ്രധാനികളായത്കൊണ്ട്. അതുകൊണ്ട് സാത്വിക പ്രധാനമായ നരനാരായണ മൂർത്തികളെ ഭക്തിയോടെ ഞാൻ പ്രണമിക്കുന്നു.

## 9-ാം അദ്ധ്യായം

നരസഹിതനായ നാരായണൻ മാർക്കേണ്ഡേയമുനിയോട് പറഞ്ഞു.

'ചിത്തം ചലിക്കാതെ ഏകാഗ്രതയോടെ എന്നിൽ മനസ്സുറപ്പിച്ച് സമാധ്യാനുഷ്ഠാനങ്ങൾ ചെയ്തതിൽ ഞാൻ തൃപ്തനാണ്. എന്നിൽ നിന്ന് വേണ്ട വരങ്ങൾ സ്വീകരിച്ചാലും'.

മാർക്കണ്ഡേയർ പറഞ്ഞു എനിക്ക് എന്തുവരം വേണം? അങ്ങയുടെ ദർശനം തന്നെ എന്നെ തൃപ്തനാക്കിയിരിക്കുന്നു. അങ്ങയുടെ ദർശനം ബ്രഹ്മാവിനുകൂടെ കിട്ടാൻ പ്രയാസമാണ് അങ്ങിനെഇരിക്കെ എന്റെ മാംസചക്ഷസുകൾകൊണ്ട് അങ്ങയെ കാണുക എന്നത് വലിയ ഭാഗ്യംതന്നെ. അതുകൊണ്ട് എനിക്ക് വിശേഷിച്ച് വരമൊന്നും വേണ്ട എന്നാൽ ഒരപേക്ഷയുണ്ട്. അങ്ങ

യുടെ മായാവൈഭവം വളരെ ഭയങ്കരമാണെന്ന് ഞാൻ കേട്ടിട്ടുണ്ട്. എനിക്ക് അതെന്താണെന്നറിയേണമെന്നുണ്ട്. ഉള്ളത് ഇല്ലാതപോലെയും ഇല്ലാത്തത് ഉള്ളതുപോലെയും തോന്നിക്കുന്നതാണ് ആ മായയുടെ പ്രവൃത്തി എന്നാണ് അറിയുന്നത്. അതിനെപറ്റി കൂടുതൽ അറിയാൻ ആഗ്രഹമുണ്ട്.

ഭഗവാൻ ഈ മുനിയുടെ ആഗ്രഹം സാധിപ്പിച്ചുതരാമെന്ന് ഏറ്റ് മറഞ്ഞു.

ഋഷി പിന്നീട് കുറേകാലം ഈ മായാജാലം എപ്പോഴാണ് കാണുക എന്ന് വിചാരിച്ച് കാത്തിരുന്നു.

ഒരുനാൾ സന്ധ്യാസമയത്ത് പുഷ്പഭദ്ര നദീതീരത്തിൽ ആശ്രമപ്രദേശത്ത് ഭയങ്കരമായ കാറ്റ് അടിച്ചു. മിന്നൽ ഇടി ഗംഭീരമായ വർഷം. മഴയുടെ ഉഗ്രത കാരണം പൊടുന്നനവേ വെള്ളപൊക്കം വന്നു. കുളങ്ങൾ കിണറുകൾ നിറഞ്ഞു കവിഞ്ഞു. സമുദ്രങ്ങൾ നാലും ഒന്നായി. ഭൂമിമുഴുവൻ വെള്ളത്തിലായി. എല്ലാജീവജാലങ്ങളും വെള്ളത്തിൽപെട്ട് നശിച്ചു. സൂര്യൻ ചന്ദ്രൻ നക്ഷത്രങ്ങൾ എല്ലാം വെള്ളത്തിലാണ്ടു. താൻ വെള്ളത്തിൽ പൊന്തി ആത്മരക്ഷക്കായി ബുദ്ധിമുട്ടുന്നതായും കണ്ടു. വിശപ്പ്, ദാഹം സഹിക്കവയ്യാതെ ആയി. സമുദ്രത്തിലെ വലിയ മത്സ്യങ്ങൾ തന്നെ കടിക്കുന്നതായും ഉപദ്രവിക്കുന്നതായും തോന്നി. ഒരു രക്ഷയുമില്ല. സഹായത്തിന് ആരുമില്ല. ആ വെള്ളത്തിൽ ഇരുട്ടിൽ താൻ ഏകൻ. ഇങ്ങിനെ എത്രയോ 1000 വർഷങ്ങൾ കഴിഞ്ഞതായി തോന്നി. പെട്ടെന്ന് അകലെ ഒരു ആൽ വൃക്ഷത്തെ കണ്ടു. വമ്പിച്ച വൃക്ഷം അതിൻെറ ഒരിലയിൽ ശ്യാമള നിറമുള്ള ഒരുചെറു മനുഷ്യബാലൻ പാദാംഗുഷ്ടത്തെ കുടിച്ചു കിടക്കുന്നതായി കണ്ടു. നല്ല സുന്ദര മുഖം. ഈ കുട്ടിയെ കണ്ടപ്പോൾ ആശ്ചര്യം തോന്നി. കുട്ടിയുടെ സമീപം ചെന്നു. മനസ്സിന്ന് അല്പം ശാന്തി ലഭിച്ചു. ചിലത് ചോദിക്കാമെന്നുവിചാരിച്ചാണ് പോയത്. അരികിൽ പോയപ്പോൾ ഒരു കൊതുകു എന്നപോലെ മൂക്കിൻെറ ദ്വാരത്തിൽ കൂടെ കുട്ടിയുടെ ഉദരത്തിലേക്ക് തന്നെവലിച്ചിട്ടു. അവിടെ ഈ ലോകം മുഴുവനും കണ്ടു. പ്രളയത്തിന്മുമ്പ് താൻ കണ്ട ലോകം ആകാശം, ഭൂമി, നക്ഷത്രങ്ങൾ പർവതങ്ങൾ, സമുദ്രങ്ങൾ, ദേവന്മാർ, കാട്, നദി, പശുക്കൾ, തെരുവുകൾ എല്ലാം കണ്ടു. ഹിമാലയത്തേയും തൻെറ ആശ്രമത്തെയും ഋഷിമാർ മുതലായവരേയും കണ്ടു. ഇങ്ങിനെ കണ്ട് ആശ്ചര്യപ്പെട്ടു കൊണ്ടിരിക്കെ ശ്വാസവായുവിൽ കൂടെ പുറത്തേക്ക് താൻ തള്ളപ്പെട്ടു. അപ്പോൾ മുമ്പ് കണ്ട പ്രളയാബ്ധി തന്നെ ആ വടവൃക്ഷവും ആ ബാലനും വീണ്ടും ദർശിതരായി. ആ ബാലൻെറ പ്രേമത്തോടുള്ള നോട്ടം എന്നെ ആകർഷിച്ചു. താൻ അടുത്തു ചെന്നു. ആ കുട്ടി മറഞ്ഞു. എല്ലാം ഇല്ലാതായി. താൻ തൻെറ ആശ്രമത്തിൽ ഇരിക്കുന്നതായി കണ്ടു.

ഇങ്ങിനെ ശ്രീനാരായണ മൂർത്തി മായാവൈഭവത്തെ മാർക്കണ്ഡേയന്ന് ദർശിപ്പിച്ചു കൊടുത്തു. എത്രയോ വർഷങ്ങളെന്നു തോന്നിയിരുന്നാലും എല്ലാം 10- 15 നിമിഷമേ യഥാർത്ഥത്തിൽ എടുത്തിരുന്നുള്ളു.

## 10-ാം അദ്ധ്യായം

ഈ മായാശ്ചാര്യം കണ്ട് മാർക്കണ്ഡേയ മുനി വിസ്മയിച്ചു. ഭഗവാനോട് പ്രാർത്ഥിച്ചു. "ഞങ്ങൾ കാണുന്നതെല്ലാം മായ. സത്യസ്വരൂപത്തെ അറി

ഞ്ഞിട്ടില്ല. മായാരൂപത്തെ സത്യസ്വരൂപമാണെന്ന് തെറ്റിദ്ധരിച്ചു. അതുകൊണ്ട് നിവൃത്തി മാർഗ്ഗത്തിന്ന് അങ്ങയുടെ പാദമൂലത്തെ ശരണം പ്രാപിക്കുന്നു".

അപ്പോൾ ശിവപാർവതീ ദമ്പതിമാർ ഋഷഭ വാഹനത്തിലിരുന്ന് പോവുകയായിരുന്നു. പാർവതി തൻെറ ഭർത്താവിനോട് ഈ മുനിയെ ചൂണ്ടി പറഞ്ഞു. "ശരീരവും ഇന്ദ്രിയങ്ങളും മനസ്സും അനങ്ങാതെ ഇരിക്കുന്ന ആ മുനിയെ നോക്കൂ . ഇദ്ദേഹത്തിന്ന് തപസ്സിൻെറ പരമഫലത്തെ അങ്ങ് കാട്ടികൊടുപ്പാൻ ദയവുണ്ടാകേണം.

ഭഗവാൻ പറഞ്ഞു. ഈ മുനിക്ക് ഒന്നും വേണ്ട. മോക്ഷഫലവും വേണ്ട നിത്യാനന്ദസ്വരൂപത്തിൽ സർവ്വോൽകൃഷ്ടമായ ഭക്തിയെ പ്രാപിച്ചിരിക്കുന്നു. എന്നാലും അദ്ദേഹത്തോട് കുറേ വർത്തമാനം പറയുവാൻ എനിക്ക് ഇഷ്ടമാണ്. സാധുസംഗമം അന്യോന്യം ഗുണപ്രദമാണല്ലോ.

രണ്ടുപേരും മുനിയുടെ സമീപം ചെന്നു. മുനി ഇവർ വന്നത് അറിഞ്ഞില്ല. ശിവൻ മുനിയുടെ ഹൃദയത്തിൽ പ്രവേശിച്ച് മുനിയെ ഉണർത്തി. മഞ്ഞനിറമുള്ള ജട വ്യാഘ്രതോൽവസ്ത്രം, ശൂലം, ഖട്വാംഗം, ജപമാല മാന്തോൽ ഡമരു കപാലം, വാൾ, വില്ല് എന്നിവ ധരിച്ചിരുന്ന 10 കൈകളോടു കൂടിയ ശ്രീശിവരൂപത്തെ കണ്ടു.

ഈ രൂപത്തെ ഞാൻ ധ്യാനിച്ചിട്ടില്ലല്ലോ. ഈ രൂപം എങ്ങിനെ വന്നു എന്ന് സംശയം ജനിച്ചു. സമാധിയിൽ നിന്നുണർന്ന് കൺമിഴിച്ചപ്പോൾ അതേ രൂപം പാർവതീദേവിയോടും ഗണങ്ങളോടു കൂടിയും കണ്ടു. ഉടനെ നമസ്കരിച്ചു. വിധിപ്രകാരം പൂജിച്ചു. അദ്ദേഹം പറഞ്ഞു.

ത്രിഗുണാതീതനാകയാൽ ആനന്ദരൂപനായും സത്വഗുണസ്വരൂപനായ വിഷ്ണുവായും രജോഗുണം സ്വീകരിച്ചതിനാൽ ബ്രഹ്മാവായും തമോഗുണത്തെ അംഗീകരിച്ചതിനാൽ രുദ്രനായും ഇരിക്കുന്ന സർവേശ്വരനായ അങ്ങക്ക് നമസ്കാരം.

ശിവൻ സന്തോഷിച്ചു. മുനിയോടിപ്രകാരം പറഞ്ഞു. മുനേ, ഇഷ്ടമുള്ള വരം സ്വീകരിക്കുക. ഞങ്ങൾ ത്രിമൂർത്തികൾ വരദാന തൽപരരാണ്. ഞങ്ങളുടെ ദർശനം നിഷ്ഫലമാവില്ല.

ഞങ്ങൾ അങ്ങയെ സേവിക്കയാണ്. അങ്ങ് ബ്രഹ്മജ്ഞാനിയായ ബ്രാഹ്മണനാണ്. സർവത്തിലും ബ്രഹ്മചൈതന്യം കാണുന്നവനും സർവരേയും ഒരുപോലെ സ്നേഹിക്കുന്നവനുമാണ്. ഞങ്ങൾ 3 പേരേയും ഒരുപോലെ കണക്കാക്കി ഫലകാംക്ഷകൂടാതെ അങ്ങ് ഭജിക്കുന്നു. ഇപ്രകാരമുള്ള ബ്രാഹ്മണരെ ഞങ്ങൾ സേവിക്കുന്നു. തീർത്ഥങ്ങളും ദേവബിംബങ്ങളും ദർശനമാത്രത്താൽ പരിശുദ്ധമാക്കില്ല. എന്നാൽ തത്വജ്ഞാനിയായ ബ്രാഹ്മണരെ ദർശനം ചെയ്താൽ ഉടൻ തന്നെ പരിശുദ്ധമാകും.

മാർക്കണ്ഡേയന്ന് ഇതു കേട്ടപ്പോൾ സന്തോഷവും ശാന്തിയും കിട്ടി വിഷ്ണുമായയിൽപെട്ട് മനസ്സ് അശാന്തമായി ബുദ്ധിമുട്ടുകയായിരുന്നുവല്ലോ.

ഭഗവാൻെറ ഈ സമ്പ്രദായവും വാക്കും കേട്ട് ആശ്ചര്യം തോന്നി. ലോകർക്ക് ധർമ്മത്തെ ഉപദേശിച്ച് അത് നിലനിർത്താൻവേണ്ടി അവർതന്നെ ആചരിക്കയും ചെയ്യുന്നു. അന്യരെ സ്തുതിക്കുന്നത് കൊണ്ടോ നമസ്കരിക്കുന്നതുകൊണ്ടോ സ്വമാഹാത്മ്യത്തിന്ന് ഹാനിതട്ടുകയില്ല. "എനിക്ക് വരം

തരാമെന്ന് പറഞ്ഞുവല്ലോ അവിടുത്തെ ദർശനത്താൽ തന്നെ ഞാൻ പരമതൃപ്തനായി അതുകൊണ്ട് മറ്റു വരമൊന്നും ആവശ്യമില്ല. എന്നാലും ഒന്നു ചോദിക്കാം നിന്തിരുവടിയിലും അവിടുത്തെ ഭക്തരിലും ഇളക്കമില്ലാത്ത ഭക്തി ഉണ്ടാവാനനുഗ്രഹിക്കേണം".

ശിവൻ പറഞ്ഞു. "അങ്ങക്ക് ശ്രീഹരിയിൽ ഭക്തിയുള്ളത്കൊണ്ട് അങ്ങ് ആഗ്രഹിച്ചതെല്ലാം കല്പകാലംവരെ ഉണ്ടാവട്ടെ. ജരാമരണമില്ലായ്മയും പുണ്യയശസ്സും ഉണ്ടാവട്ടെ. ഭൂതവർത്തമാന ഭാവി അറിവും ജീവബ്രഹ്മൈക്യബോധവും ഭവിക്കട്ടെ".

ശിവനും പാർവതിയും വരം കൊടുത്തു മടങ്ങി. മാർക്കണ്ഡേയമുനിയുടെ സകല പൂർവവൃത്താന്തവും പാർവതിക്ക് പറഞ്ഞു കൊടുത്തു. മുനി ഇപ്പോഴും ലോകത്തിൽ സഞ്ചരിക്കുന്നുണ്ടത്രെ.

യാതൊരുവൻ ഈ കഥയെ കേൾക്കയോ കേൾപ്പിക്കയോ ചെയ്യുന്നുവോ അവർക്കിരുവർക്കും ജന്മസാഫല്യം ലഭിക്കും.

## 11-ാം അദ്ധ്യായം

ശൗനകമഹർഷി സൂതനോട് ചോദിച്ചു. ശ്രീപതിയുടെ ഉപാസനയിൽ ഭഗവാൻെറ കരചരണാദികളായ അംഗങ്ങളേയും ഗരുഡൻ എന്ന വാഹനത്തേയും സുദർശനാദി ആയുധങ്ങളേയും ഏതേത്തത്വങ്ങൾകൊണ്ട് ഏതേത്വിധത്തിലാണ് കല്പിക്കുന്നത് അത് പറഞ്ഞുതരേണം.

സൂതൻ ഇതുകേട്ട് തൻെറ ആചാര്യന്മാരായ ബ്രഹ്മാവാദികളെ നമസ്കരിച്ച് തന്ത്രങ്ങളിൽ പറഞ്ഞവിധം ചോദ്യങ്ങൾക്ക് ഉത്തരം പറഞ്ഞു. ഭഗവാനെ ഉപാസിപ്പാൻ പ്രകൃതി സൂത്രാത്മാവ് മഹത്തത്വം അഹങ്കാരതത്വം പഞ്ചതന്മാത്രകൾ എന്നീതത്വങ്ങളടങ്ങിയ വിരാട് സ്വരൂപത്തെ സങ്കല്പിക്കുന്നു. ആ വിരാട് സ്വരൂപത്തിൽ 3 ലോകങ്ങളും കാണപ്പെടുന്നു. ഭൂലോകം ഭഗവൽപാദം, ശിരസ് ദേവലോകം. ആകാശം നാഭി, സൂര്യൻ നേത്രം, വായു നാസികദ്വാരങ്ങൾ, ദിക്കുകൾ ശ്രോതങ്ങൾ, ബ്രഹ്മാവ് ഗുഹ്യസ്ഥാനം, മൃത്യു അപാനവായു, ലോകപാലന്മാർ കൈകൾ. മനസ്സ് ചന്ദ്രൻ, യമൻ പുരികങ്ങൾ ലജ്ജ മേൽചുണ്ട്, ചന്ദ്രിക പല്ലുകൾ, മായാ പുഞ്ചിരി, വൃക്ഷലതാദികൾ, രോമങ്ങൾ, മേഘങ്ങൾ തലമുടി, കൗസ്തുഭം ജീവചൈതന്യം, ശ്രീവത്സം കൗസ്തുഭപ്രഭ, വനമാല സ്വമായ, പീതാംബരം ഛന്ദസ്സായവേദം പൂണൂൽ പ്രണവം, മകരകുണ്ഡലങ്ങൾ അഷ്ടാംഗയോഗവും ജ്ഞാനയോഗവും. ബ്രഹ്മലോകം ഭഗവാൻെറ കിരീടം.

ഭഗവാൻ ഉപാധിഭേദേന സ്വീകരിച്ച അവ്യാകൃതമെന്ന തത്വം ഭഗവാൻെറ ഇരിപ്പിടമായ ആദിശേഷൻ, ഈ അവ്യാകൃതത്തിൽ പ്രകാശിക്കുന്ന ധർമ്മം ജ്ഞാനം വൈരാഗ്യം ഐശ്വര്യം ശ്രീ യശസ്സ് വിമല ഉൽക്കഷണി ക്രിയാ, യോഗാ, പ്രഹ്വീ സത്യാ ഈശാനാ അനുഗ്രഹാ എന്നീ ശക്തിളോട് ചേർന്നിരിക്കുന്ന സത്വഗുണങ്ങൾ പത്മമെന്ന് കല്പിച്ചിരിക്കുന്നു. മുഖ്യതത്വമായതും ഓജസ്സ് സഹസ്സ് ബലം എന്നിവയുടെ ഇരിപ്പിടമായ പ്രാണനെ ഗദയായി സങ്കല്പിക്കുന്നു. ജലത്തിൻെറ വിഗ്രഹത്തെ ശംഖായിട്ടും തേജസ്സിൻെറ ദിവ്യരൂപം സുദർശനമായിട്ടും പറയുന്നു. ശ്യാമളരൂപമായ ആകാശതത്വത്തെ ശാർങ്ങമെന്ന

ചാപമായിട്ടും കർമ്മശക്തിയെ ആവനാഴിയായിട്ടും സങ്കല്പിക്കുന്നു. ഇന്ദ്രിയങ്ങളെ ശരങ്ങളായിട്ടും മനസ്സിനെ തേരായിട്ടും തന്മാത്രകളെ തേരിൻെറ ബാഹ്യാകൃതിയായും അഭയമുദ്ര - വരമുദ്ര മുതലായവ ഭക്തന്മാർക്ക് നല്കുന്ന അനുഗ്രഹസ്വരൂപമായിട്ടും പറയുന്നു.

ദേവപൂജാസ്ഥാനത്തെ സൂര്യമണ്ഡലമായിട്ടും, സാധകന്ന് ഗുരു ഉപദേശിച്ച മന്ത്രം ദേവപൂജചെയ്വാൻ ഒരുവന്ന് ലഭിച്ചിരിക്കുന്ന യോഗ്യതയായിട്ടും, ഭഗവൽ പാദത്തിൽ അർപ്പിക്കുന്ന പൂജാനമസ്കാരാദിഭജനം തൻെറ ദുരിതനാശമായിട്ടും, ഭാവിക്കേണം. കയ്യിൽ പിടിച്ചിരിക്കുന്ന താമരപ്പൂവ് ഭഗശബ്ദാർത്ഥമായ 6 ഗുണങ്ങളുടെ സ്വരൂപമാണെന്നും, ധർമ്മത്തേയും യശസ്സിനേയും ചാമരമായിട്ടും വ്യജനമായിട്ടും കരുതേണം. കാലകർമ്മങ്ങളിൽ നിന്ന് ഭയം നേരിടാത്ത വൈകുണ്ഠത്തെ കുടയായും 3 വേദങ്ങളെ ഗരുഡനായിട്ടും യാഗം ഭഗവാൻെറ മൂർത്തിയായിട്ടും നിശ്ചയിച്ചിരിക്കുന്നു. ഭഗവാൻെറ ചിച്ഛക്തിയാണ് ശ്രീദേവി പാർഷദന്മാരുടെ തലവനായ വിഷ്വക്സേനനെ തന്ത്രമൂർത്തിയായും ദ്വാരപാലന്മാരായ 8 നന്ദാദികളെ അണിമാദിസിദ്ധികളായും കരുതുന്നു.

വാസുദേവൻ, സങ്കർഷണൻ, പ്രദ്യുമ്നൻ, അനിരുദ്ധൻ എന്ന 4 മൂർത്തികളെ ശ്രീനാരായണമൂർത്തികളായി കല്പിച്ചിരിക്കുന്നു.

ഭഗവാനെ ആത്മാവിൽ 4 വിധത്തിൽ ഉപാസിപ്പാൻ 4 സ്വരൂപങ്ങൾ വിശ്വൻ, തൈജസൻ, പ്രാജ്ഞൻ, തുരീയൻ എന്നവർ. ബ്രഹ്മാദിമൂർത്തിത്രയത്താൽ സൃഷ്ടിസ്ഥിതി സംഹാരം നടത്തുന്നു. ഇത്രയും പറഞ്ഞ് ചോദിച്ച ചോദ്യങ്ങൾക്ക് ഉത്തരം പറഞ്ഞു.

**അപ്പോൾ ശൗനകമഹർഷി മറ്റൊരു ആവശ്യം പ്രകടിപ്പിച്ചു. സൂര്യമണ്ഡലം ശ്രീഹരിസ്ഥാനം എന്ന് പറഞ്ഞതിനെ വിസ്തരിച്ച് പറയേണമെന്ന് ആവശ്യപ്പെട്ടു.**

**മായയുടെ അനാദിശക്തിയാൽ ലോകയാത്രയെ നിർവഹിക്കുന്നതിന്നായിട്ട് നിർമ്മിക്കപ്പെട്ടതാണ് സൂര്യമണ്ഡലം. സൂര്യൻ ശ്രീഹരിതന്നെ. ചരാചരങ്ങളുടെ ആത്മാവും സൂര്യനും ഭഗവാനാണ്.**

**സൂര്യൻ മേടം തൊട്ടുള്ള 12 മാസങ്ങളിൽ 12 വിഭിന്ന രൂപങ്ങളെ ധരിച്ച് ലോകയാത്ര നിർവഹിക്കുമ്പോൾ സപ്തഗുണങ്ങളോടുകൂടി സഞ്ചരിക്കുന്നു. ജനങ്ങൾക്ക് ഇഹത്തിലും പരത്തിലും ശ്രേയസ്സ് നല്കുവാൻ വേണ്ടിയാണ് ഈ യാത്ര സൂര്യഭഗവാൻ നടത്തുന്നത്.**

## 12-ാം അദ്ധ്യായം

**ഈ അദ്ധ്യായത്തിൽ ഭാഗവതപുരാണത്തിലുള്ള 12 സ്കന്ദത്തിൽ പറഞ്ഞ കാര്യങ്ങളെ പറ്റി ചുരുക്കവിവരണം കൊടുത്തിരിക്കുന്നു.**

മൊത്തത്തിൽ പറയുന്നതായാൽ ഭാഗവതം ഭക്തന്മാരുടെ സർവ്വപാപങ്ങളേയും സംരക്ഷിക്കുന്ന ഭഗവാൻെറ കല്യാണ ഗുണങ്ങളെ കീർത്തിക്കുന്ന ഗ്രന്ഥമാണ്. ഇന്ദ്രിയഗോചരനല്ലാത്ത ആ ഭഗവാൻെറ പാദാരവിന്ദം ശ്രവണകീർത്തനാദികളാൽ ഭജിക്കുന്നവർ സംസാരസാഗരം സന്തരണം ചെയ്യുമെന്ന് പറഞ്ഞറിയിക്കുന്നു. വേദത്തിലെ ഉപാസനാകാണ്ഡം പറയുന്നതും ഇത്തന്നെയാണ്.

ഇതിൽ ബ്രഹ്മത്തെ കുറിച്ച് സവിശേഷമായി പറയുന്നു ബ്രഹ്മമാണ് സർവാശ്രയം എന്ന് സ്പഷ്ടമാക്കീട്ടുണ്ട്. ഈ പരബ്രഹ്മംതന്നെ സർവാത്മാ

വെന്നും അതിനെ അനുഭവിച്ചറിയേണ്ടത് ഏതുവിധമെന്നും അതിനെ സാധി പ്പിക്കാനുള്ള ഉപായങ്ങളെന്തെല്ലാമെന്നും വെളിപ്പെടുത്തീട്ടുണ്ട്. അതിനാൽ ഇതുതന്നെ വേദത്തിലെ ബ്രഹ്മകാണ്ഡമെന്ന ജ്ഞാനകാണ്ഡം.

നിഷ്കാമകർമ്മാനുഷ്ഠാനത്താൽ പ്രാപിക്കാൻ യോഗ്യമായ ഭക്തിയോ ഗവും അതിൻെറ ഫലമായ വൈരാഗ്യവും ഇതിൽ പറഞ്ഞിട്ടുണ്ട്. അതിനാൽ കർമ്മകാണ്ഡവും ഇതിലടങ്ങീട്ടുണ്ട്. അതിൽനിന്ന് മനസ്സിലാകുന്നത് ശ്രീമഹാ ഭാഗവതം വേദസമ്മതമാണ് എന്നാണ്. വേദം പഠിച്ച് അർത്ഥം മനസ്സിലാക്കി അനുഷ്ഠിച്ചാലുണ്ടാവുന്നഫലം ഭാഗവതസേവയിൽ നിന്ന് കിട്ടും.

പ്രഥമസ്കന്ദത്തിൽ ബ്രാഹ്മണശാപം നിമിത്തം 7-ാം ദിനം മരണപ്പെടുമെ ന്നറിഞ്ഞ പരീക്ഷിത്ത് പ്രായോപവേശം ചെയ്തു. ബ്രഹ്മർഷിയായ ശുകൻ അദ്ദേഹത്തോട് സംസാരിച്ചു.

ദ്വിതീയസ്കന്ദത്തിൽ യോഗം സ്വീകരിച്ചവർക്ക് അർച്ചിരാദി മാർഗ്ഗത്തിൽ കൂടെ അവരുടെ ജീവാത്മാവ് പുറത്തു പോകുന്നു എന്നതും ബ്രഹ്മാവിന്നും നാരദർക്കും തമ്മിലുണ്ടായ സംവാദവും, വിരാടോല്പത്തി സർഗ്ഗലീല എന്നി വയേ പറ്റിയും വിദുര ഉദ്ധവസംഭാഷണം വിദുരമൈത്രേയസംവാദം ഇവയും.

മൈത്രേയമുനി പറയുന്നു. ഗുണങ്ങളുടെ സമ്മേളനം കൊണ്ടുണ്ടായ സർ ഗ്ഗലീല തത്വങ്ങളുടെ ഉത്ഭവം ബ്രഹ്മാണ്ഡോൽപത്തി ഭഗവാൻ വിരാട് സ്വരൂപനായി അവതരിച്ചത് ഇവ.

കാലസ്വരൂപകഥനം ബ്രഹ്മാണ്ഡാത്മകമായ താമരയുടെ ഉത്ഭവം സമു ദ്രത്തിൽ നിന്ന് ഭൂമിയുടെ ഉദ്ധാരണം ഹിരണ്യാക്ഷവധം.

ആകാശത്തിലും ഭൂമിയിലും സഞ്ചരിക്കുന്ന ജീവികളുടെ ഉല്പത്തി. ശ്രീരു ദ്രസൃഷ്ടി. ബ്രഹ്മാവിൻെറ അർദ്ധാംശം സ്ത്രീപുരുഷന്മാർ. സ്വായം ഭൂവ മനുശതരൂപ ഉല്പത്തി ധർമ്മപത്നികളുടെ സന്താനോത്ഭവം, കർദ്ദമപ്രജാപ തിവിവാഹം കപിലാവതാരം കപിലദേവഹൂതിസംഭാഷണം സാംഖ്യയോഗം- ഇതെല്ലാം 3-ാം സ്കന്ദത്തിൽ.

4-ാം സ്കന്ദത്തിൽ മരീചി മുതലായ 9 പ്രജാപതികളുടെ ഉല്പത്തി ദക്ഷ യാഗം, ധ്രുവചരിതം, പൃഥുചരിതം പ്രാചീന ബർഹിസും നാരദരും സംവാദം

5-ാം സ്കന്ദത്തിൽ ദ്വീപങ്ങൾ സമുദ്രങ്ങൾ പർവ്വതങ്ങൾ ഭാരതാദിവർഷ ങ്ങൾ ഗംഗാദിനദികൾ ജ്യോതിശ്ചക്രവർണ്ണം പാതാളാദിലോകനിരൂപണം.

6-ാം സ്കന്ദത്തിൽ- പ്രചേതസ്സുകളുടെ സന്താനമായ ദക്ഷൻെറ ചരിതം അദ്ദേഹത്തിൻെറ പുത്രപുത്രിമാരുടെ ചരിതം അവരിൽനിന്നുണ്ടായ ദേവന്മാർ അസുരന്മാർ മനുഷ്യർ തിര്യക്കുകൾ. വൃക്ഷങ്ങൾ മുതലായവ; വൃത്രാസു രൻെറ ജനനമരണം.

7-ാം സ്കന്ദത്തിൽ ദിതിയുടെ പുത്രന്മാരായ ഹിരണ്യാക്ഷൻ ഹിരണ്യ കശിപുചരിതം പ്രഹ്ലാദചരിതം നരസിംഹാവതാരം.

8-ാം സ്കന്ദത്തിൽ മന്വന്തരങ്ങളുടെ ചരിതം ഗജേന്ദ്രമോക്ഷം ഹയഗ്രീ വാവതാരം, കൂർമ്മാവതാരം, മത്സ്യാവതാരം, വാമനാവതാരം, പാൽകടൽ കടഞ്ഞത് ദേവാസുരയുദ്ധം.

9-ാം സ്കന്ദത്തിൽ രാജവംശവർണ്ണനം ഇക്ഷ്വാകുമഹാരാജാവിൻെറ ജനനം സുദ്യുമ്നൻ ഇളയായത് താരയുടെകഥ. സൂര്യവംശോല്പത്തി ശശാദൻ നൃഗൻ ഇവരുടെ ചരിതം ശര്യാതിരാജാവ് പുത്രിസുകന്യ ഖട്വാംഗൻ മാംധാതാവ് സൗഭ

രിമഹർഷി സഗരൻ ഇവരുടെ കഥകൾ ശ്രീരാമചരിതം നിമിചക്രവർത്തി ജനക മഹാരാജാവിന്റെ ചരിതം പരശുരാമാവതാരം പുരൂരവസ്സ് യയാതി നഹുഷൻ ദുഷ്യന്തഭരതൻ ശന്തനു ഭീഷ്മർ യയാതി പുത്രൻയദു യദുവംശചരിതം.

ദശമത്തിൽ ശ്രീകൃഷ്ണാവതാരം കൃഷ്ണന്റെ ബാലലീലകൾ പൂതനാ വധം ശകടാസുരവധം തൃണാവൃത്തവധം ബകാസുരൻ വത്സാസുരൻ ധേനുകൻ പ്രലംബൻ കാട്ടുതീയ്യും ഗോപന്മാരും കാളിയമർദ്ദനം മലമ്പാമ്പും ഗോപന്മാരും.

ഗോപിമാരുടെ വ്രതം വസ്ത്രാപഹരണം യജ്ഞപത്നിമാർക്ക് അനുഗ്രഹം ഗോവർദ്ധനോദ്ധാരണം ഗോവിന്ദാഭിഷേകം ഗോപീരാസക്രീഡ.

ശംഖചൂഡൻ അരിഷ്ടൻ കേശി ഇവരുടെ വധം അക്രൂര ഗോകുലഗമനം രാമകൃഷ്ണന്മാരുടെ മധുരാപുരിയാത്ര പട്ടണസന്ദർശനം കുവലയാപീഠസംഹാരം മല്ലയുദ്ധം കംസനിഗ്രഹം.

ഗുരുകുലവാസം ഗുരുദക്ഷിണ ജരാസന്ധയുദ്ധങ്ങൾ യവനനെ മുചുകുന്ദഋഷിയെ കൊണ്ട് കൊല്ലിച്ചത് ദേവലോകത്തിൽ നിന്ന് പാരിജാതവൃക്ഷം കൊണ്ടുവന്നത് രുഗ്മിണീസ്വയംവരം ബാണയുദ്ധം നരകാസുരവധം രാജകന്യകകളുടെ രക്ഷപ്പെടുത്തലും വിവാഹവും ശിശുപാലൻ, പൗണ്ഡ്രകൻ, സാല്വൻ, ദന്തവക്ത്രൻ, മുരൻ, പഞ്ചജനൻ, കാശീപുരിദഹനം, പാണ്ഡവദുര്യോധനയുദ്ധം-

ഏകാദശത്തിൽ- സ്വവംശത്തെ നശിപ്പിക്കൽ, ഉദ്ധവർക്കും ഭഗവാന്നും സംവാദം പരമാത്മാവിനെ സാക്ഷാൽകരിക്കുന്ന പൂർണ്ണവിവരം, വർണ്ണാശ്രമധർമ്മ സ്വരൂപം , ഭഗവാന്റെ തിരോധാനം.

12-ാം സ്കന്ദത്തിൽ യുഗലക്ഷണം കലിയുഗത്തിൽ ജനങ്ങളുടെ കഷ്ടതകൾ 4 വിധ പ്രലയം പരീക്ഷിത്തിന്റെ ദേഹത്യാഗം.

വ്യാസമുനിയുടെ വേദവിഭാഗം മാർക്കണ്ഡേയചരിതം ലോകാത്മാവായ സൂര്യഭഗവാന്റെ വ്യൂഹവിന്യാസം.- ഇങ്ങിനെ ചോദ്യങ്ങൾക്കുത്തരം പറഞ്ഞു കഴിഞ്ഞു.

ബ്രാഹ്മണശ്രേഷ്ഠന്മാരെ, ശ്രീഹരിയുടെ സകലവിവരങ്ങളും നിങ്ങൾ ചോദിച്ചക്രമപ്രകാരം പറഞ്ഞു കഴിഞ്ഞു.

ഭാഗവതപുരാണശ്രവണാദിഫലം:- വീഴുകയോ എരടുകയോ രോഗത്താൽ പീഡിക്കപ്പെടുകയോ മറ്റോ ചെയ്യുമ്പോൾ പരവശനായിട്ടായാലും ശ്രീഹരിക്കായ്കൊണ്ട് നമസ്കാരം "ഹരയേനമ:" എന്നുച്ചത്തിലുച്ചരിച്ചാൽ സർവപാതകങ്ങളിൽ നിന്നും അരിഷ്ടുകളിൽ നിന്നും മുക്തനായിവരും. ഭഗവാൻ സർവരുടെയും ചിത്തത്തിൽ കടന്ന് അവരുടെ സമസ്തസങ്കടങ്ങളേയും നീക്കുന്നതാണ്.

നാമസങ്കീർത്തനം അടങ്ങിയവാക്കുകൾക്ക് മാത്രമേ സന്താപത്തെ അകറ്റാൻ കഴിയൂ. വിഷയാസക്തന്മാരായ അസജ്ജനങ്ങളുടെ ചരിതം ഏതുവാക്കുകളിലുണ്ടോ അതെല്ലാം അമംഗങ്ങളാണ്. എത്ര അലങ്കാരവും അർത്ഥഭംഗിയോടും കൂടിയ പദപ്രയോഗങ്ങളായാലും അതിൽ ഹരിനാമകീർത്തിസ്പർശം ഇല്ലെങ്കിൽ അത് കാക്കകൾക്ക് സേവിപ്പാനുള്ള തീർത്ഥമാണ്. ഹംസപക്ഷികൾ അതുസ്വീകരിക്കയില്ല. ജനസമൂഹത്തിന്റെ പാപങ്ങളെ നശിപ്പിക്കുന്നത് ഭഗവന്നാമോച്ചാരണം മാത്രമാണ്.

ജ്ഞാനകർമ്മ മാർഗ്ഗങ്ങളേക്കാൾ അത്യുക്തം ഭക്തിമാർഗ്ഗം തന്നേയാണ് വർണ്ണാശ്രമാചാരം തപസ്സ് ശാസ്ത്രാഭ്യാസം ഇവ സമ്പത്ത് കീർത്തി എന്നിവ

തരും. എന്നാൽ ഭഗവൽകീർത്തനങ്ങൾ ലീലകൾ ഇവ ശ്രവിക്കുക കീർത്തിക്കുക മുതലായവ ചെയ്താൽ ശ്രീധരനെന്ന് സുപ്രസിദ്ധനായ ഭഗവാൻെറ പരമ പാദപത്മങ്ങൾ അടയാം. ഭഗവൽപാദങ്ങൾ നിരന്തരം സ്മരിച്ചാൽ പാപങ്ങൾ നിശ്ശേഷം നശിക്കും. ശാന്ത്യാദിഗുണങ്ങളുണ്ടാകും മനസ്സ് പരിശുദ്ധമാകും. പരമാത്മാവിൽ പരമപ്രേമം ഉണ്ടാകും. ജ്ഞാനം, വിഷയവിരക്തി എന്നിവ താനെ തന്നെ ഉണ്ടാകും.

ഹേ ബ്രാഹ്മണ ശ്രേഷ്ഠന്മാരെ, നിങ്ങൾ ഭഗവാനിൽ മനസ്സിനെ ഉറപ്പിച്ച് ഭജിക്കുവിൻ. അനേകായിരം ജന്മങ്ങളിൽ തപസ്സ് ചെയ്ത് പുണ്യം നേടിയാൽ മാത്രമേ കൃഷ്ണഭക്തി ഉണ്ടാകയുള്ളു എന്നാണ് മഹദ്വചനം. അതുകൊണ്ട് നിങ്ങളെല്ലാം ഭാഗ്യവാന്മാരാണ്.

ഏതൊരുവൻ ഈ പുരാണത്തെ അന്യചിന്തകൂടാതെ അല്പനേരമെങ്കിലും കേൾക്കുകയോ കീർത്തിക്കുകയോ ചെയ്യുന്നുവോ അവൻ ഈശ്വരസാക്ഷാത്കാരത്തിന്ന് യോഗ്യതനേടുന്നു. ദ്വാദശിയിലോ ഏകാദശിയിലോ കേൾക്കുന്നവൻ ദീർഘായുഷ്മാനായി ഭവിക്കും. ആഹാരം കഴിക്കുതിന്മുമ്പാണ് ഇത് കേൾക്കേണ്ടത്. ദേവന്മാർ മുനിമാർ മുതലായവർ അഭീഷ്ടമായ വരദാനം ചൊരിയും.

ഇതരപുരാണങ്ങളേക്കാൾ ശ്രീമഹാഭാഗവതത്തിൽ ശ്രീഹരിയുടെ മഹിമ വിസ്തരിച്ചുപറഞ്ഞിട്ടുണ്ട് ആ പരമാത്മാവിനെ ഞാൻ നമസ്കരിക്കുന്നു. ഈ പുരാണത്തെ ലോകനന്മക്കായി ഭക്തിപൂർവം രചിച്ച വ്യാസഭഗവാന്നും അത് പ്രചരിക്കപ്പെട്ട അദ്ദേഹത്തിൻെറ ദിവ്യപുത്രനായ ശുകമഹർഷിയെയും ഞാൻ നമസ്കരിക്കുന്നു.

## 13-ാം അദ്ധ്യായം

സൂതൻ ഭഗവാനെ സ്തുതിക്കുന്നു. ബ്രഹ്മാവ് വരുണൻ ഇന്ദ്രൻ രുദ്രൻ മരുത്തുകൾ മുതലായവർ യാതൊരു ഭഗവാനെ വേദങ്ങൾ കൊണ്ടും സ്തോത്രങ്ങൾ കൊണ്ടും നമസ്കരിക്കുന്നവോ. യാതൊരു ഭഗവാൻെറ ലീലകളെ പാടിയും മറ്റും കീർത്തിക്കുന്നുവോ യാതൊരു ഭഗവാനിൽ മനസ്സുറപ്പിച്ചു ധ്യാനിക്കുന്നുവോ ആ ഭഗവാനായ ശ്രീഹരിയെ ഞാൻ നമസ്കരിക്കുന്നു.

പാൽകടൽ കടഞ്ഞ സമയത്തും മറ്റു പല അവസരങ്ങളിലും ദേവന്മാരുടെ രക്ഷക്കായി എത്തിയ ആ ഭഗവാൻ ഇന്ന് നമ്മുടെ സംസാര ഭീതി തീർക്കാൻ സംസാരമാകുന്ന പാൽകടലിൽ നിന്ന് മനസ്സാകുന്ന മന്ദരപർവതത്തെ ഉയർത്തി നമ്മെ രക്ഷിക്കട്ടെ.

ഇനി പുരാണങ്ങൾ ദാനം ചെയ്താലുള്ള ഫലങ്ങളെ പറയുന്നു. ബ്രഹ്മപുരാണം തൊട്ട് ബ്രഹ്മാണ്ഡപുരാണം വരെ 18 പുരാണങ്ങളാണല്ലൊ. ആദ്യമായി ഭഗവാൻ ബ്രഹ്മാവിനെ സൃഷ്ടിക്കായി പ്രേരിപ്പിച്ചപ്പോൾ ബ്രഹ്മാവിന്ന് ഭക്തിജ്ഞാനവൈരാഗ്യമുണ്ടാവാൻ വേണ്ടി ഭാഗവതപുരാണം ഉപദേശിക്കയുണ്ടായി . 4 ശ്ലോകമടങ്ങിയതാണ് അത്. ചതുശ്ലോകി ഭാഗവതം എന്ന് അതിന്ന് പേർ. ഭഗവാൻ ഉപദേശിച്ചത് കൊണ്ട് ഭാഗവതം എന്ന് പേർ വന്നു. സംസാരഭീതിയെ തീർപ്പാനായിട്ടുപദേശിച്ചതിനാൽ അത് സംസാരഭീതി ഇല്ലാതാക്കും എന്നത് സ്പഷ്ടം.

ഈ പുരാണത്തിൽ ഉടനീളം പ്രപഞ്ചസുഖത്തിൽ വിരക്തി ജനിപ്പിക്കുന്ന ലീലാമൃതമടങ്ങിയിരിക്കുന്നതിനാൽ ഇത് സജ്ജനങ്ങളേയും ദേവന്മാരേയും

ആനന്ദിപ്പിക്കുന്നു.

ഇതിലെ മുഖ്യ വിഷയം ബ്രഹ്മമല്ലാതെ അന്യമായ വസ്തു യാതൊന്നുമില്ല. ബ്രഹ്മം തന്നെ സർവവും. എന്ന് പഠിപ്പിക്കലാണ്. ഇതുതന്നെയാണ് സർവവേദാന്തങ്ങളായ ഉപനിഷത്തുക്കളിലും പ്രതിപാദ്യ വിഷയം. ഇത് മനസ്സിലാക്കി ജീവിതത്തിൽ പ്രയോജനമാക്കുന്നതാണ് ഭാഗവതം നൽകുന്ന പരമഫലം.

ചിങ്ങം അമാവാസിക്ക് ശേഷം കന്നിമാസാമാവാസിയോടെ അവസാനിക്കുന്ന പ്രോഷ്ടപദമാസത്തിൽ പൗർണ്ണമിയിൽ സ്വർണ്ണസിംഹാസനത്തിൽ വെച്ച് ഈ ഗ്രന്ഥത്തെ ദാനം ചെയ്യുന്നവൻ പരമഗതിയെ പ്രാപിക്കുമത്രെ.

ഈ പുരാണം കേട്ടാൽ പിന്നെ മറ്റു പുരാണങ്ങളുടെ പഠനമാവശ്യമില്ല. കാരണം ഇതിൽ സർവവേദാന്തസാരങ്ങളും അടങ്ങിയിരിക്കുന്നു. വൈഷ്ണവന്മാർക്ക് നാരായണനെന്നപോലെയും ശൈവർക്ക് ശിവനെന്നപോലെയും ക്ഷേത്രങ്ങളിൽ ശ്രീകാശി എന്ന പോലെയും ഉൽകൃഷ്ണമാണ് ഭാഗവതം. ജ്ഞാനം വൈരാഗ്യം ഭക്തി എന്നിവയുടെ സ്വരൂപത്തേയും ജീവാത്മാവിൻെറ കർമ്മബൻധമുക്തിയേയും വിസ്തരിച്ചിട്ടുള്ളതിനാൽ ഈ പുരാണം ഭക്തിശ്രദ്ധപൂർവം കീർത്തിക്കുന്നവരും ശ്രവിക്കുന്നവരും ഭക്തിയാൽ പരിശുദ്ധാന്തകരണന്മാരായി സംസാരസാഗരത്തിൽനിന്ന് മോചിതരാകുന്നു.

ഈ ഭാഗവതം കല്പാദിയിൽ ശ്രീനാരായണൻ ബ്രഹ്മാവിന്നുപദേശിക്കയും അത് ക്രമേണ ശ്രീ നാരദർ, ശ്രീ വേദവ്യാസർ, ശ്രീ ശുകമഹർഷി ഇവർക്ക് ലഭിക്കയും ഒടുവിൽ പരീക്ഷിത്ത്മഹാരാജാവിന്ന് ഉപദേശിക്കയും ചെയ്തു. അങ്ങിനെ ലോകനന്മക്കായി ഇതിനെ നിലനിർത്തിയ ശ്രീഹരിക്കായികൊണ്ടു നമസ്കാരം (എല്ലാവരും നമസ്കരിക്കുന്നു). ആ പരമതത്വത്തെ ധ്യാനിക്കുന്നു.

സംസാരമാകുന്ന സർപ്പത്താൽ കടിക്കപ്പെട്ട പരീക്ഷിത്തുമഹാരാജാവിനെ ആ സാഗരത്തിൽ നിന്ന് രക്ഷിച്ച ശ്രീ ശുകാചാര്യർക്ക് നമസ്കാരം.

ഹേ പ്രഭോ, നാരായണമൂർത്തേ, ഞങ്ങളുടെ രക്ഷിതാവ് നിന്തിരുവടി ആകയാൽ ഏതുവിധം എല്ലാ ജന്മത്തിലും ഞങ്ങൾ പ്രവൃത്തിച്ചാൽ അങ്ങയുടെ പാദപത്മങ്ങളിൽ അചഞ്ചലമായ ഭക്തി ഉണ്ടാവുമോ ആ വിധം ഉണ്ടാവാൻ ഞങ്ങളെ അനുഗ്രഹിക്കേണമേ.

ഞങ്ങൾ യാതൊരുവൻെറ നാമങ്ങൾ സങ്കീർത്തനം ചെയ്താൽ ഞങ്ങളുടെ സകലപാപങ്ങളും നിശ്ശേഷം നശിക്കുമോ. ആ പരമകാരുണികനായ നിന്തിരുവടിയെ നമസ്കരിക്കുന്നു. ഇനിമേൽ സംസാരദുഃഖം ഇല്ലാത്തവിധം യാതൊരുവൻെറ നാമങ്ങൾക്ക് ചെയ്വാൻ കഴിവുണ്ടോ ആ ശുദ്ധചൈതന്യമായ നാരായണമൂർത്തിയെ വീണു വീണു കണ്ണീരൊഴുക്കി നമസ്കരിക്കുന്നു.

ശ്രീ കൃഷ്ണാർപ്പണമസ്തു.

ഓം തത് സത്.

ഓം ശാന്തി ശാന്തി ശാന്തി